

# ശ്രീനാരായണ ഗുരുദേവകൃതികൾ

## സമ്പൂർണ്ണ വ്യാഖ്യാനം

1

പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ

*Malayalam*

**Sree Narayana Gurudeva Krithikal**
**Sampoorna Vyakhyanam - Bhagam I**
(Works of Sree Narayana Guru with Complete Interpretation - Part I)

**Interpreted by**

**Prof. G. Balakrishnan Nair**

First Language Institute Edition : December 2003

*Typeset at*

1. Crazy Graphotechs, Plamoodu
2. Soft & Soft, Chettikulangara
3. Essar DTP Centre, Thiruvallom
4. Extreme Graphics, Kaladi

*Lay out*
Crazy Graphotechs, Plamood,
Thiruvananthapuram - 695 004

*Printed at*

Vijnanamudranam Press, Nalanda,
Thiruvananthapuram - 695 003

*Published by*

The State Institute of Languages, Kerala,
Thiruvananthapuram-3



Copies : 5000

**Price : Rs. 200.00**

**ISBN 81-7638-404-6**

---

*Published under the Centrally Sponsored scheme for production of text books and literature in regional languages, at the University level, of the Government of India, Ministry of Human Resource Development (Department of Culture), New Delhi.*

---

**SIL / 2065** **FT/1306**

# ശ്രീനാരായണ ഗുരുദേവകൃതികൾ
# സമ്പൂർണ്ണ വ്യാഖ്യാനം

**ഭാഗം ഒന്ന്**

വ്യാഖ്യാതാവ്

**പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ**



**കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്**

തിരുവനന്തപുരം

*ഉപദേശകസമിതി*

**സ്വാമി സൂക്ഷ്മാനന്ദ**
ശിവഗിരി മഠം

**ഡോ. എം. ആർ. തമ്പാൻ**
കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ഭരണസമിതി അംഗം

**ഡോ. ആർ. ഹേലി**


| | | |
|---|---|---|
| *ജനറൽ എഡിറ്റർ* | : | ഡോ. രാജൻ വർഗീസ് |
| *ഗസ്റ്റ് എഡിറ്റർ* | : | കെ. രാമചന്ദ്രൻ |
| *എഡിറ്റർ* | : | സി. അശോകൻ |
| *പ്രൊഡക്ഷൻ എക്സിക്യൂട്ടീവ്* | : | എസ്. വിജയകുമാർ |
| *കവർ ഡിസൈൻ* | : | ഭട്ടതിരി |

| | | |
|---|---|---|
| *General Editor* | : | Dr. Rajan Varghese |
| *Guest Editor* | : | K. Ramachandran |
| *Editor* | : | C. Asokan |
| *Production Executive* | : | S. Vijayakumar |
| *Cover Design* | : | Bhattathiri |

വില : 200 രൂപ　　Price : Rs. 200

# ആമുഖം

മലയാളിയുടെ സ്വത്വബോധത്തിന്റെ അതിരുകൾ വിപുലീകരിച്ച ദാർശനികനാണ് ശ്രീനാരായണഗുരു. ജാതിയുടെ ഇടുങ്ങിയ ഇടങ്ങളിൽ തളച്ചിടപ്പെട്ട മലയാളിയുടെ സ്വത്വത്തിന് പ്രാദേശികവും ദേശീയവും സാർവദേശീയവുമായ വികാസത്തിന്റെ വിപുലമായ ഇടം ചൂണ്ടിക്കാട്ടിയത് ശ്രീനാരായണ ദർശനമാണ്. ആധുനിക മലയാളിയുടെ വ്യക്തിത്വരൂപീകരണത്തിൽ ശ്രീനാരായണഗുരുവിന്റെ തത്വചിന്ത വഹിച്ച പങ്ക് എല്ലാവരാലും അംഗീകരിക്കപ്പെടുന്നു. നവോത്ഥാനത്തിന്റെ ഉജ്വലമായ പാരമ്പര്യത്തെ തുടർന്ന് കേരളം കൈവരിച്ച സാംസ്കാരികവും സാമ്പത്തികവുമായ പുരോഗതിയിൽ ഇന്ന് വിള്ളലുകളും വിടവുകളും ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഒരു കാലത്ത് സാമൂഹിക പരിഷ്കരണ മുന്നേറ്റങ്ങളിലൂടെയും സാമ്രാജ്യത്വ വിരുദ്ധ സമരങ്ങളിലൂടെയും കേരളീയ ജനത കൈവരിച്ച ഐക്യവും ദേശീയബോധവും ഇന്ന് നഷ്ടമായിക്കൊണ്ടിരിക്കുന്നു. മനുഷ്യപുരോഗതിക്കും സാമൂഹിക മുന്നേറ്റത്തിനും വിലങ്ങുതടിയായി വർത്തിച്ച ജീർണ വിശ്വാസങ്ങളെ വലിച്ചെറിയാൻ മുമ്പ് മലയാളിക്ക് കഴിഞ്ഞിരുന്നു. എന്നാൽ അത്തരം ജീർണവിശ്വാസങ്ങൾ കൂടുതൽ കരുത്തോടെ കേരളീയസമൂഹത്തിൽ ആധിപത്യം ചെലുത്തുന്ന കാലഘട്ടമാണിത്. ജനങ്ങൾക്കിടയിൽ വേർതിരിവിന്റെ പുതിയ മതിലുകൾ ഉയർന്നു വരുന്നു. ഒരു വിശ്വാസത്തിന് മറ്റൊരു വിശ്വാസം അതാര്യമായിത്തീരുന്നു.

ശ്രീനാരായണ ഗുരുവിന്റെ ദർശനങ്ങൾ കൂടുതൽ പ്രസക്തമായിത്തീരുകയാണ്. മലയാളിയുടെ ജ്ഞാനദൃഷ്ടിയെ വലയം ചെയ്തിരിക്കുന്ന ഇരുട്ടിനെ പുറന്തള്ളുന്ന അവബോധത്തിന്റെ വെളിച്ചമാണ് ഗുരുദേവകൃതികൾ. സമകാലിക മനുഷ്യന്റെ പ്രശ്നങ്ങളെയും പ്രതിസന്ധികളെയും മുൻനിർത്തി ഗുരുദേവകൃതികളെ വ്യാഖ്യാനിക്കേണ്ടത് ഈ കാലഘട്ടത്തിന്റെ ആവശ്യമാണ്. വേദാന്തപണ്ഡിതനും വ്യാഖ്യാതാവുമായ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ ആ ദൗത്യമാണ് ഏറ്റെടുത്തിരിക്കുന്നത്. ഗുരുദേവകൃതികളുടെ ആഴവും പരപ്പും വ്യക്തമാക്കുന്നതും എന്നാൽ ലളിതവും യുക്തിഭദ്രവുമായ വ്യാഖ്യാനമാണ് അദ്ദേഹം നിർവഹിച്ചിരിക്കുന്നത്.

ശ്രീനാരായണ ഗുരുദേവകൃതികൾ സമ്പൂർണ വ്യാഖ്യാനം ആദ്യം പ്രസിദ്ധപ്പെടുത്തിയത് ശിവഗിരി മഠമാണ്. പത്തു വാല്യങ്ങളായാണ് പ്രസിദ്ധീകരി

ച്ചത്. കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ആ ഗ്രന്ഥസമുച്ചയം രണ്ടുഭാഗങ്ങളായാണ് ഇപ്പോൾ പ്രസിദ്ധീകരിക്കുന്നത്. ഈ വിശിഷ്ട കൃതിയുടെ പ്രസിദ്ധീകരണത്തിന് ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിന് അനുമതി നൽകിയ ശിവഗിരി മഠാധിപതികളോടും പ്രത്യേകിച്ച് സൂക്ഷ്മാനന്ദസ്വാമികളോടും ഞങ്ങൾ നന്ദി പ്രകാശിപ്പിച്ചു കൊള്ളുന്നു. ഇൻസ്റ്റിറ്റ്യൂട്ടിന്റെ മുൻ ഡയറക്ടറും ഭരണസമിതി അംഗവുമായ ഡോ. എം. ആർ. തമ്പാനോടും ഗസ്റ്റ് എഡിറ്ററായി പ്രവർത്തിച്ച ഇൻസ്റ്റിറ്റ്യൂട്ടിലെ മുൻ സീനിയർ റിസേർച്ച് ഓഫീസർ കെ. രാമചന്ദ്രനോടുമുള്ള കടപ്പാടും രേഖപ്പെടുത്തുന്നു.

ശ്രീനാരായണ ഗുരുദേവ ദർശനത്തിൽ ആകൃഷ്ടരായ വായനക്കാരുടെ മുന്നിൽ അഭിമാനപൂർവം ഞങ്ങൾ ഈ കൃതി സമർപ്പിക്കുന്നു.

കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്
തിരുവനന്തപുരം
ഡിസംബർ, 2003

**ഡോ. രാജൻ വർഗീസ്**
**സി. അശോകൻ**

# അവതാരിക

ശ്രീ നാരായണന്റെ വ്യക്തിപ്രശസ്തിയും തത്വമഹിമയും പതുക്കെപ്പതുക്കെ ദേശകാല സമുദായസീമകൾ കടന്ന് ലോകജയം സാധിച്ചു കൊണ്ടിരിക്കുന്ന കാഴ്ച നമ്മുടെ കൺമുന്നിൽ വച്ച് നടന്നുകൊണ്ടിരിക്കുകയാണ്. പൂർവാഹ്നത്തിലെ ഇതിന്റെ കാന്തി വർധിച്ചുതന്നെ വരുന്നു. എങ്കിലും അതോടൊപ്പം അപരാഹ്നത്തിലെ നിഴൽപോലെ ശ്രീനാരായണ സന്ദേശങ്ങളെക്കുറിച്ചുള്ള തെറ്റിദ്ധാരണകളും തെറ്റിദ്ധരിപ്പിക്കലുകളും വേറെ നടക്കാതെയുമിരിക്കുന്നില്ല. അതിനാൽ ശ്രീനാരായണ ധർമത്തിന്റെ രക്ഷാഭടന്മാർ തത്വപ്രചാരണത്തിൽ നിത്യജാഗരൂകരായിത്തന്നെ കഴിയേണ്ടിയിരിക്കുന്നു. അവർ എന്നും ഉത്തരം പറയേണ്ട ഒരു ചോദ്യമുണ്ട്. ശ്രീനാരായണൻ ആര് എന്ന ചോദ്യം. ഓരോ തലമുറയും ഈ ചോദ്യം ചോദിച്ചുകൊണ്ടായിരിക്കും ശ്രീനാരായണനെ സമീപിക്കുന്നത്. ശ്രീനാരായണഗുരുവിനെ അറിയാൻ രണ്ടുവഴിയാണല്ലോ നമ്മുടെ മുൻപിലുള്ളത്. ഒന്ന് ആചാര്യന്റെ ചിന്താനിധികളായ കൃതികൾ ശ്രദ്ധിച്ചു പഠിക്കുക. രണ്ട് അദ്ദേഹത്തിന്റെ കർമസഞ്ചയം അപഗ്രഥിച്ചു മനസ്സിലാക്കുക. ആദ്യത്തേത് അധികംപേരും ചെയ്തു കാണുന്നില്ല. ചില പണ്ഡിതന്മാർക്ക് വിട്ടുകൊടുത്തിരിക്കുകയാണ് അക്കാര്യം എന്നു തോന്നുന്നു. പ്രൊഫ: ജി. ബാലകൃഷ്ണൻനായരുടെ സമഗ്രവ്യാഖ്യാനത്തോടെ ഗുരുദേവകൃതികൾ ഒരു ഗ്രന്ഥാവലിയുടെ രൂപത്തിൽ പ്രസിദ്ധീകരിക്കുക എന്നതാണ് ഈ കാൽവയ്പിന്റെ ലക്ഷ്യം. എന്നാൽ ഈ കാൽവയ്പിൽ രണ്ടാമത്തെ മാർഗമാണ് ഗുരുദേവനെ മനസ്സിലാക്കുവാൻ സാധാരണയായി അവലംബിച്ചുകാണുന്നത്. ചില ആപൽഗർത്തങ്ങൾ ആ വഴിക്കുള്ളതുകൊണ്ട് ആദ്യം ചിലതു പറഞ്ഞുകൊള്ളട്ടെ. ശ്രീനാരായണന്റെ അപദാനസമൃദ്ധമായ ജീവിതത്തെ ഒരു ഇതിഹാസമായി കാണാമെങ്കിൽ ശ്രീനാരായണൻ ആരായിരുന്നു എന്ന ചോദ്യം ഒരു ജിജ്ഞാസുവിന്റെ ഉള്ളിൽ സ്വാഭാവികമായി പൊന്തി വരാതിരിക്കില്ല. അഭിജ്ഞന്മാരുടെ സമാധാനങ്ങൾ എല്ലാ 'ജയന്തി' 'സമാധി' ദിനങ്ങളിലും, സൗകര്യമുള്ള മറ്റു ദിനങ്ങളിലും നാം ധാരാളം കേട്ടുകൊണ്ടിരിക്കാറുള്ളതാണ്. ആരും അദ്ദേഹത്തെ തള്ളിപ്പറയാറില്ല. ഒരു നിലയ്ക്കുകണ്ടാൽ ഈ സമസ്താങ്ഗീകരണം ഒരു ഭാഗ്യം തന്നെയാണ്. മറ്റു നിലയ്ക്ക് മഹാന്മാരുടെ ജീവിതങ്ങളുടെ ഒരു കൊടിയ ട്രാജഡിയും ആണത്. എല്ലാ വിഭാഗക്കാരും ചിന്താഗതിക്കാരും പ്രസ്ഥാനക്കാരും ഒരാചാര്യനെ വാഴ്ത്തിയും അംഗീകരിച്ചും സംസാരിക്കുമ്പോൾ അതു സൂക്ഷി

ക്കുകതന്നെ വേണം. തങ്ങൾക്കനുകൂലമായതുമാത്രം അദ്ദേഹത്തിൽനിന്നു കൈക്കൊള്ളുകയും അതിന്റെ പേരിൽമാത്രം അദ്ദേഹത്തെ വാഴ്ത്തുകയും തങ്ങൾക്കു പ്രതികൂലമായ വല്ലതും അദ്ദേഹത്തിന്റെ സന്ദേശസ്തോമത്തിലുണ്ടെങ്കിൽ അതിന്റെ മുൻപിൽ ഔദാസീന്യനയം അനുവർത്തിക്കുകയും ചെയ്യുകയാണ് അവരുടെ കൗശലം എന്നു സ്പഷ്ടമാണ്. ഇന്ന് ഗുരു പലർക്കും പലതാണ്. നമ്മുടെ മഹനീയമായ ഒരുല്ലേഖാലങ്കാരമായിത്തീർന്നിരിക്കുകയാണ് അദ്ദേഹം എന്നു പറഞ്ഞാൽ തെറ്റില്ല. ശ്രീനാരായണഗുരുവിനെപ്പറ്റിയുള്ള വ്യത്യസ്തങ്ങളായ ഈ ഉത്തരങ്ങൾ പരിശോധിച്ചാൽ അവയ്ക്കു തമ്മിൽ എത്രമാത്രം ഈഷദ് വ്യത്യാസങ്ങളുണ്ടെങ്കിലും രണ്ടു ബിന്ദുക്കളെ കേന്ദ്രീകരിച്ചുകൊണ്ട് കറങ്ങിക്കളിക്കുന്നവയാണ് അവയെന്നു കാണാം. ഒരു ബിന്ദു ശ്രീനാരായണൻ തികഞ്ഞ അദ്വൈതിയും, മഹാത്മാവായ സന്യാസിയും, ആർഷഭാരതത്തിന്റെ അഭിനവപ്രകാശനവുമാണെന്നുള്ള അഭിപ്രായത്തിൽ ഉറച്ചുനിൽക്കുന്നു. മറ്റേ ബിന്ദു ശ്രീനാരായണൻ ഒരു സമൂഹ പരിഷ്കർത്താവും അനാചാരവിധ്വംസകനും ആയ ഒരു ജനനേതാവാണെന്ന ചിന്തയിലും. ഇതു രണ്ടും ആത്യന്തിക പക്ഷങ്ങളാണെന്നു സ്പഷ്ടം. ശ്രീനാരായണൻ അദ്വൈതിയല്ലെന്നോ സമൂഹപരിഷ്കർത്താവല്ലെന്നോ ആർക്കും വാദിച്ചുനിൽക്കാൻ സാധ്യമല്ലല്ലോ. മേലേ ചൂണ്ടിക്കാണിക്കപ്പെട്ട ആത്യന്തിക പക്ഷങ്ങളുടെ അടിസ്ഥാനം ഇതാണ്. എന്നാൽ ശ്രീനാരായണൻ സമൂഹപരിഷ്കർത്താവാണെന്നതുകൊണ്ട് സമൂഹപരിഷ്കർത്താവു മാത്രമാണെന്നു വാദിക്കുന്നത് ശരിയാകുമോ എന്നു നാം സൂക്ഷ്മമായി ചിന്തിച്ചേ പറ്റൂ. ഈ ചോദ്യത്തോടൊട്ടി നിൽക്കുന്ന ചോദ്യമാണ് ശ്രീനാരായണൻ അദ്വൈതിയായതുകൊണ്ട് അദ്വൈതി മാത്രമാണെന്നു വാദിക്കാമോ എന്നതും. ആചരണവും പ്രചാരണവും തമ്മിൽ അഥവാ സന്ദേശവും ജീവിതവും തമ്മിൽ രൂപസൗഭാഗ്യത്തോടെ അഭിന്നങ്ങളായി പ്രവർത്തിച്ചിരുന്ന ഒരഭിവ്യക്തിയായിരുന്നു സ്വാമികൾ. അതുകൊണ്ട് നമ്മുടെ അഭിനവനേതാക്കളിൽ പലരുടേയും വാക്കിനെ പിൻതുടർന്നാൽ അവരുടെ ജീവിതത്തെയോ മറിച്ചോ കണ്ടെത്താൻ വയ്യെന്നുള്ള ദുരവസ്ഥ സ്വാമികളെ പഠിക്കുന്നവരെ നേരിടുവാനിടയില്ല. നാനാവർണനകളുടെയും ശബളഭാവനകളുടെയും നടുവിൽ ഒരേകരസം സ്ഫുരിക്കുന്ന അനവദ്യമായ കാവ്യംപോലെ ആചാര്യന്റെ ജീവിതത്തിലെ ആശ്ചര്യകരങ്ങളായ വാക് കർമങ്ങളുടെ ഉള്ളിലൂടെ ഒരു മഹാദർശനത്തിന്റെ ഏകാന്തശോഭ എന്നും പ്രസരിച്ചുകൊണ്ടിരുന്നു. ഒരു കാവ്യത്തിലെന്നപോലെ ഒരു മഹാത്മാവിലും അത്തരം സമന്വയ ചൈതന്യം പ്രവർത്തിക്കുന്നുണ്ടായിരിക്കണമല്ലോ. തടിയെ വാരിയെല്ലുകൾകൊണ്ടു വരിഞ്ഞുകെട്ടി വളയാതെ നിർത്തുന്ന നട്ടെല്ലിന്നൊപ്പം അത് ഉദ്ഗ്രഥിത ചിത്തനായ ഒരു മനുഷ്യന്റെ വിഭിന്ന വിചിത്രങ്ങളായ പ്രവർത്തനങ്ങളെ സംയോജിപ്പിച്ച് അർഥവും

ലക്ഷ്യവും ഉള്ളതാക്കി മാറ്റുന്നു. ശ്രീനാരായണ ഗുരുവിന്റെ അതിവിപുലങ്ങളായ കർമങ്ങൾക്ക് അർഥ ലക്ഷ്യങ്ങൾ പ്രദാനം ചെയ്ത ആ സമന്വയചൈതന്യം ഏതാണ്?

വളരെക്കാലംമുമ്പ് ശിവഗിരി തീർഥാടക സമ്മേളനങ്ങളിലൊന്നിൽവച്ച് ശ്രീ. കെ. അയ്യപ്പൻ പ്രസംഗിച്ചതായി റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ട്: "ശ്രീനാരായണൻ മുമ്പു പറഞ്ഞതും പിൻപു പറഞ്ഞതും എന്നും പറഞ്ഞതുമായി ഒരു അഭിപ്രായമുണ്ട്. അതു ജാതിവ്യത്യാസം ഇല്ലാതാക്കണമെന്നുള്ളതാണ്; അതാണദ്ദേഹത്തിന്റെ ജീവിത സന്ദേശം. ഞാൻ ഈ പ്രസ്താവനയോട് നൂറുശതമാനത്തിൽ കൂടുതൽ യോജിക്കാൻ വയ്യാത്തതുമൂലം നൂറുശതമാനം യോജിപ്പു പ്രകടിപ്പിച്ചു കൊണ്ട് നിർത്തുന്നു" എന്നാണ് ശ്രീ അയ്യപ്പൻ പ്രസ്താവിച്ചത്. പറഞ്ഞുതന്നെ പ്രവർത്തിച്ച ഒരാചാര്യനെപ്പറ്റി പറഞ്ഞു എന്നുപറഞ്ഞാൽ പ്രവർത്തിച്ചു എന്നാണർഥം. ശ്രീനാരായണ ഗുരു ജനിച്ചതും ജീവിച്ചതും കേരളത്തിൽ എന്നപോലെ ലോകത്തിൽ എവിടെയും ഉള്ള ജാതിഭേദകൃതമായ അനൈക്യത്തെ ഉച്ചാടനം ചെയ്യാനായിരുന്നു. ഒരു സവിശേഷ ലക്ഷ്യത്തിനു വേണ്ടി ജീവിതം ആകമാനം സമർപ്പിച്ച ഏകാന്തവ്രതരെ അവതാരങ്ങൾ എന്നു വിശേഷിപ്പിക്കാമെങ്കിൽ ആധുനിക കേരളത്തിൽ ശ്രീനാരായണാവതാരത്തിന്റെ ഉദ്ദേശം ജാതി വിപാടനമായിരുന്നു. തന്റെ യൂട്ടോപ്യയിൽ അദ്ദേഹം ചെക്കു പോസ്റ്റുറപ്പിച്ചു നിരോധിച്ചത് രണ്ടെണ്ണമായിരുന്നു. ഒന്ന് മദ്യം മറ്റേതു ജാതിഭേദം. ഒരു ജാതിയെന്നാണ് കാതലായി അദ്ദേഹം പറഞ്ഞുവെച്ചത്. "ഒരു മതം, ഒരു ദൈവം മനുഷ്യന്" "ഒരു യോനിയൊരാകാരം ഒരു ഭേദവുമില്ലിതിൽ" എന്നദ്ദേഹം തുടർന്നു പാടിയത് ആ സന്ദേശത്തിന്റെ വ്യാഖ്യാനവും ഉപബൃംഹണവുമായിട്ടാണ്. മതങ്ങളും ദൈവങ്ങളും വേഷഭാഷാ ഭൂഷാദികളും എല്ലാം വ്യത്യസ്ത ജാതികളുടെ ഉപാധികളായി വളർന്നു തടിക്കുന്ന കണ്ട് അവയിലുള്ള ബഹുത്വത്തെ നിരാകരിക്കുകയും ഏകത്വത്തെ ഘോഷിക്കുകയുമാണ് ഗുരുദേവൻ ചെയ്തത്. ശ്രീനാരായണന്റെ വാക്കുകൾ മുൻനിർത്തി അനുമാനിക്കുന്നതാണ് ശരിയെങ്കിൽ അദ്ദേഹം ജാതിവ്യത്യാസ വിരോധമാണ് പ്രസംഗിച്ചത്. ജാതിവിരോധമല്ല. കാരണം അദ്ദേഹം മനുഷ്യജാതിയുടെ വക്താവാണ്. ജാതിവിരോധം എന്നു സാധാരണമായി പറഞ്ഞുവരുന്നതിന് ജാതിഭേദ വിരോധം എന്ന അർഥം കണ്ടുകൊള്ളേണ്ടതാണ്. ലാക്ഷണികമായി ആ അർഥം പ്രയോഗത്തിന്നുണ്ടുതാനും.

ശ്രീനാരായണൻ സമൂഹപരിഷ്കരണത്തിനിറങ്ങിയത് ജാതിഭേദത്തിന്റെ കെടുതി കണ്ടിട്ടാണ്. അദ്ദേഹം അദ്വൈതം തേടിപ്പോകേണ്ടിവന്നതു പ്രതികൂലമായ ഒരു തത്വശാസ്ത്രത്തെ അന്വേഷിച്ചിറങ്ങിയതുകൊണ്ടാണ്. സ്വാമികളിലെ സാമൂഹ്യപരിഷ്കർത്താവും, അദ്വൈതിയും എവിടംതൊട്ടു എത്ര

ത്തോളം എങ്ങനെയെല്ലാം ഇണങ്ങിച്ചേരുന്നു എന്ന് മേൽ പ്രസ്താവിച്ച പ്രസ്താവത്തിൽനിന്ന് ഊഹിക്കാവുന്ന കാര്യങ്ങൾ മാത്രമാണല്ലോ. സ്വാമികൾ ജന്മനാ യോഗിയും അദ്വൈതിയും ആയിരുന്നില്ലെന്നല്ല പറയുന്നത്. ആയാൽതന്നെ ആ പ്രവണതയെ തട്ടിഉണർത്തുന്ന ഒരുദ്ദീപനഹേതു വേണമല്ലോ. അതായിരുന്നു അന്നു കേരളം അനുഭവിച്ചുപോന്ന ജാതി ദുഃഖം. ആ ദുഃഖം കണ്ടു ദുഃഖിച്ച നാരായണൻ ഒരു രണ്ടാം ബുദ്ധനെപ്പോലെ ജാതിസൃഷ്ടമായ സമൂഹപാപങ്ങൾ തനിക്കുചുറ്റും ക്രൂരമായി കടന്നുകൂടിക്കിടക്കുന്നതു കണ്ടിട്ടാവണം ശ്രീനാരായണൻ ജാതി വിപരീതമായി ചിന്തിച്ചുതുടങ്ങിയത്. ദ്വൈതബുദ്ധി മനുഷ്യനെ എത്ര ചീത്തയാക്കുമെന്ന് അദ്ദേഹം കേരളത്തിലെ ജാതി വിലാസത്തിൽനിന്ന് മനസ്സിലാക്കി. വേദാന്തം പഠിച്ചിട്ട് ജാതി കണ്ടതല്ല. ജാതികണ്ടിട്ടു വേദാന്തം പഠിച്ചതാണെന്നു ചുരുക്കം. ആകയാൽ സ്വാമികളുടെ ആദ്യത്തെ വേദാന്തഗുരു തനിക്കുചുറ്റും ഇരമ്പിമറിഞ്ഞിരുന്ന പാപപാരാവാരമായ ജീർണസമുദായം തന്നെയാണെന്ന് സമ്മതിക്കണം. തഴ്സസ്റ്റൻ, ബർടൻ, ലോഗൻ, പത്മനാഭമേനോൻ എന്നിവരുടെ ചരിത്ര വിവരണങ്ങളിൽ അതിന്റെ ജുഗുപ്സാവഹമായ നഖചിത്രങ്ങൾ കാണാം. പുലയനെ ഈഴവനും, ഈഴവനെ തീയനും, ഇവരെയെല്ലാം സവർണ സമുദായങ്ങളും ബ്രാഹ്മണരും അകറ്റിയും അമർത്തിയും ഒരുതരം മാത്സ്യന്യായമനുസരിച്ച് ജീവിച്ചിരുന്ന കാലം. അമേരിക്കയിലെ ആദിമനിവാസികളോട് സ്പെയിനിലെ ഘാതകന്മാർ കാണിച്ച കിരാതപ്രായമായ ദുഷ്ടതകളോട് കിടനില്ക്കും ജാതിയുടെ പേരിൽ കേരളത്തിൽ നടന്ന മഹാദ്രോഹങ്ങൾ എന്നു കുമാരനാശാൻ ആ കാലത്തെ ഊഷ്മളാക്ഷരങ്ങളാൽ ഒരിടത്ത് ആലേഖനം ചെയ്തിട്ടുണ്ട്. അത്തരം കിരാതകാലഘട്ടങ്ങൾ ആർദ്രമൃദുലങ്ങളും സംവേദന ക്ഷമങ്ങളുമായ ചില ഹൃദയങ്ങളെ ആഴത്തിൽ മുറിപ്പെടുത്താറുണ്ട്. ശ്രീനാരായണഗുരുവിന്റെ ഹൃദയം അങ്ങനെ വ്രണിതമായപ്പോൾ ജാതിയുടെ കുരിശു ചുമന്നുകൊണ്ടുള്ള അദ്ദേഹത്തിന്റെ ദീർഘധീരമായ പ്രയാണം ആരംഭിച്ചു. ആ പ്രയാണത്തിനിടയിലാണ് അദ്ദേഹം അദ്വൈതാചാര്യനായി വിളികൊണ്ടത്. അദ്വൈതം എങ്ങനെ സ്വാമി കണ്ടെടുത്തു എന്നന്വേഷിക്കുന്നതു രസാവഹമായിരിക്കും. ഭാരതീയ തത്വചിന്തയിൽ ജാതിവിപരീതമായ ഒരു നിലപാട് ഏതെങ്കിലും തരത്തിൽ എടുത്ത രണ്ടു പ്രസ്ഥാനങ്ങളുണ്ട്. അവയത്രെ ഭക്തി പ്രസ്ഥാനങ്ങളും അദ്വൈതവും. ഇവയിൽ ഒന്നാമത്തേതു വൈകാരികതലത്തിലൂടെയും രണ്ടാമത്തേതു വൈചാരിക തലത്തിലൂടെയും മുന്നോട്ടുചെന്ന് അനുഭവികതലത്തിൽവച്ച് ആത്മൈക്യ ദർശനം സാധിക്കുന്നു. ആദ്യത്തെ മാർഗത്തിലൂടെ മാത്രം സഞ്ചരിച്ചാൽ മതിയാവുകയില്ലെന്ന് അദ്ദേഹം വേഗം മനസ്സിലാക്കി. ജാതിഭേദം എന്നത് ഒരു സമൂഹ ദുഷ്കൃതമാകയാൽ വ്യക്തിയുടെ ആന്തരാനുഭൂതിയുടെ മണ്ഡലത്തിൽ വച്ച് മനുഷ്യൈക്യം സാക്ഷാൽ

ക്കരിക്കുവാൻ സഹായിക്കുന്ന ഭക്തിയുടെ വികാരശക്തികൊണ്ട് ആ സമൂഹദുഷ്കൃതം ഇരുപതാം നൂറ്റാണ്ടിൽ മാഞ്ഞുപോവുകയില്ലെന്നു വ്യക്തമായിരുന്നു. ഒരു വിപുലമായ സാമൂഹ്യപ്രസ്ഥാനമായി താൻ വളർത്തിയെടുക്കുവാൻ ഉദ്ദേശിച്ചുകൊണ്ടിരുന്ന ജാതിവ്യത്യാസ ധ്വംസനവാദത്തെ താങ്ങി നിർത്തുവാനായി വിജ്ഞാനം കൊണ്ടും ചിന്തകൊണ്ടും വികസ്വരവും അനുക്രമം സ്വതന്ത്രവും ആയിക്കൊണ്ടുവരുന്ന ഒരു ജനതയുടെ ബുദ്ധിയേയും ചിന്താഗരിമയേയും പ്രചോദിപ്പിക്കുവാൻ കഴിവുള്ള ഉലയാത്ത ഒരു തത്ത്വശാസ്ത്രമായിരുന്നു അദ്ദേഹത്തിന് യഥേഷ്ടം അദ്വൈതത്തിൽനിന്നു ലഭിച്ചത്. സത്യം ഏകമാണെന്നും നാനാത്വം മിഥ്യയാണെന്നും ശ്രുത്യുക്ത്യനുഭവപ്രമാണങ്ങളുടെ അകമ്പടിയോടെ ഘോഷിച്ചുകൊണ്ടു നടന്നിരുന്ന അദ്വൈതത്തിന്റെ തത്ത്വങ്ങൾ ജാതിവിനാശ പരിപാടിയുടെ അധിഷ്ഠാന ശിലകളായിരിക്കാൻ അർഹങ്ങളാണെന്ന് സൂക്ഷ്മബുദ്ധിയായ ആചാര്യൻ കണ്ടു. അനുഭവനിഷ്ഠമായ ആ തത്വശാസ്ത്രത്തെ സ്വന്തം ജീവിതത്തിൽ എത്രത്തോളം സാക്ഷാൽക്കരിക്കാമോ അത്രത്തോളം അദ്ദേഹം സാക്ഷാൽക്കരിക്കുകയും ചെയ്തു. ധൈഷണികമായും ആനുഭവികമായും അദ്വൈതതത്വങ്ങളിൽ മുങ്ങി സഞ്ചരിച്ച് ആത്മഗരിമയുണ്ടാക്കാനാകണം സ്വാമികൾ നാലു ദശാബ്ദത്തോളം ഒച്ചപ്പാടില്ലാതെ ഒളിഞ്ഞുകഴിഞ്ഞത് എന്നു കരുതുന്നത് ന്യായമാണ്. ആ മൂകദശയിൽ സഞ്ചയിച്ച സത്യദർശനത്തിന്റെ പ്രകാശകണികകളാണ് 'ആത്മോപദേശശതകത്തിനും' 'ദർശനമാല'ക്കും ഉയിർകൊടുത്തത്. "ചൈതന്യാദാഗതം സ്ഥൂലസുക്ഷ്മാത്മകമിദം ജഗത്" എന്നൊക്കെ ശങ്കരന്റെ ശൈലിയിൽ ഉപനിഷത് സത്യങ്ങൾ രേഖപ്പെടുത്തിയ സ്വാമികൾ അദ്വൈതിയല്ലെന്നോ ആസ്തികനല്ലെന്നോ പറയാൻ ആന്ധ്യധൈര്യം അധികമുള്ളവർക്കേ കഴിയൂ. ഇപ്പറഞ്ഞതു കൊണ്ടു ശ്രീനാരായണൻ ശങ്കരാചാര്യരുടെ നവ പ്രാദുർഭാവമാണ് എന്ന് ഞാൻ പറയുന്നതായോ ചൂണ്ടുന്നതായോ ധരിച്ചുകളയരുത്. ശങ്കരനും അദ്ദേഹത്തിനു മുമ്പും പിൻപും വന്ന അനേകം അദ്വൈത പണ്ഡിതന്മാരും ജാതിസ്പർദ്ധയുടെയും മറ്റും ഫലമായുണ്ടായ സമൂഹ ജീർണതകളുടെ നടുവിൽ ജീവിച്ചിട്ടും ഇങ്ങനെ ഒരു ജാതിഭേദ നിരാസത്തിനു മുതിരുകയുമുണ്ടായില്ല; എന്തുകൊണ്ട്? അതിന് രണ്ടു കാരണം പറയാം.

ഒന്ന്, അക്കാലത്ത് പത്തൊൻപതും ഇരുപതും നൂറ്റാണ്ടുകളിലെന്നപോലെ ജാതിയെ ബോധപൂർവം വെറുക്കാനും ചെറുക്കാനും തുടങ്ങിയിരുന്നില്ല. ടോയിൻബിയുടെ ഭാഷയിൽ അന്ന് അത് ഒരു 'ചാലഞ്ച്' ആയി ഉയർന്നിരുന്നില്ല. ഈ വെല്ലുവിളി ഉയരുമ്പോഴാണ് അതിന്റെ പരിഹരണത്തിനുവേണ്ടിയുള്ള പ്രതികരണം ഉണ്ടാവുക. ശ്രീനാരായണന്റെ കാലം ആ വെല്ലുവിളിയുടേതായിരുന്നു. ജാതിവിരോധത്തിന് പരിപാകം വന്ന ഒരു യുഗത്തിൽ ശങ്കരൻ പിറക്കാത്തതിനാൽ അന്നദ്ദേഹം അദ്വൈതത്തിന്റെ ജാതിവിരുദ്ധ പ്രവ

ണതകളെ വേണ്ടവണ്ണം മനസ്സിലാക്കിയില്ല. കാശിയിൽവച്ച് വ്യാസൻ ചണ്ഡാലരൂപത്തിൽ അടുത്തുവന്ന് അദ്വൈത തത്വശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ ജാതിനിഷേധം നടത്തിയപ്പോഴും ആ ചണ്ഡാലനെ സ്വന്തം ഗുരുവായിക്കാണുവാനല്ലാതെ അതിനപ്പുറം ചെന്ന് ജാതിഭേദത്തെ സമൂഹതലത്തിൽ വച്ചുതന്നെ നിഷേധിക്കുവാൻ ശങ്കരാചാര്യർക്കു തോന്നിയിരുന്നില്ല. കാലത്തിന്റെ ലീലയാണ് അഥവാ ചരിത്രത്തിന്റെ വികൃതിയാണ് ഇതിനു കാരണം. ശ്രീനാരായണഗുരു അന്നു ജനിച്ചിരുന്നെങ്കിൽ ശങ്കരാചാര്യരാകില്ലയെന്നു ഏതായാലും എനിക്ക് ഏറെക്കുറെ തീർച്ചയാണ്. ചണ്ഡാലരൂപിയായ വ്യാസനായിട്ടായിരിക്കും അവിടുന്ന് അവതരിക്കുക. ശങ്കരാചാര്യരും മറ്റും ജാതിഭേദനിരാസത്തിന് കോപ്പിട്ടിറങ്ങാതിരിക്കാനുള്ള മറ്റേക്കാരണം വ്യക്തിതലത്തിൽ ജീവാത്മാവിനുണ്ടാകേണ്ട ഒരവസ്ഥാവിവർത്തമാണ് അദ്വൈതാനുഭൂതിയെന്നും സാമൂഹ്യജീവിതത്തിലെ ദ്വൈതദോഷങ്ങളെയെല്ലാം മിഥ്യയെന്നും മായയെന്നും മറ്റും ഉപാലംഭിച്ചു അവയെ പരിഹരിച്ചതായി കണക്കാക്കാമെന്നും അവർ കരുതിയതാണ്. ആ ധാരണയെ ശ്രീനാരായണൻ തിരുത്തി. അദ്വൈതത്തിൽ വിശ്വസിക്കുകയും അനുഭവിക്കുകയും ചെയ്യുന്ന ഒരു വ്യക്തി, വ്യാവഹാരിക മണ്ഡലത്തിലായാൽപ്പോലും ദ്വൈത പ്രകടനങ്ങളുടെ അതിദുഷ്ടഫലങ്ങളെ നോക്കിയിരിക്കാതെ അവയുടെ ദൂരീകരണത്തിനു ശ്രമിക്കണം എന്ന് നമ്മുടെ ഗുരുഘോഷിച്ചു. നൂറ്റാണ്ടുകളിലൂടെ ഉറങ്ങിക്കഴിയുകയായിരുന്ന അദ്വൈതം അതോടെ പുതുജീവനോടെ മുന്നേറാൻ തുടങ്ങി. അദ്വൈതിക്ക് സമൂഹസേവനത്തിനുള്ള മാർഗം അങ്ങനെ തെളിയിക്കപ്പെട്ടു. പത്തൊമ്പതും ഇരുപതും നൂറ്റാണ്ടുകളിൽ ഇന്ത്യയിൽ പിറക്കുകയും ഇവിടത്തെ അത്യന്തദയനീയങ്ങളായ ജീവിത യാഥാർഥ്യങ്ങളെ നേരിടുകയും ചെയ്ത ഉത്തമ സന്യാസിമാരെല്ലാം ഈ മട്ടിൽ സമൂഹസേവനം അനിവാര്യമാണെന്നു വിശ്വസിച്ചവരായിരുന്നു. സ്വാമി വിവേകാനന്ദൻ മുതലായവർ ഉദാഹരണം. ശ്രീ നാരായണൻ വിവേകാനന്ദൻ പോയതിൽ കൂടുതൽ സമൂഹോദ്ധാരണത്തിനുവേണ്ടി മുന്നോട്ടുപോയി. ഇന്ത്യയുടെ അദ്വൈത പ്രതിഭ ഇപ്രകാരം പ്രത്യുദ്ധരിക്കപ്പെട്ടു. തന്റെ ആത്മാവ് പ്രാപിച്ചതോ ദർശിച്ചതോ ആയ ആന്തരൈക്യ സത്യത്തിന്റെ നിദാനമായ ഏക ചൈതന്യബോധം നാടുനീളെ പരത്തി ജനഹൃദയങ്ങളെ അതുകൊണ്ട് ആർദ്രവും സാന്ദ്രവുമാക്കിക്കൊണ്ട് ഒരേക ലോകത്തെ സൃഷ്ടിക്കുക എന്നതായിരുന്നു സമൂഹസേവകനായ ആ അദ്വൈതിയുടെ പരമലക്ഷ്യമെന്ന് എനിക്കു തോന്നുന്നു. അന്ധവിശ്വാസ നിരപേക്ഷവും, മൗലിക യുക്തികലർന്നതും ഈ ശാസ്ത്രീയ യുഗംപോലും തള്ളിപ്പറയാൻ ഒരുമ്പെടാത്തതുമായ ഒരു മതബോധം ശ്രീനാരായണന്റെ ആ ദർശനത്തിൽ അടങ്ങിയിരിപ്പുണ്ട്. "ഈശ്വരാരാധന എല്ലാ ഗൃഹങ്ങളിലും എല്ലാ ഹൃദയങ്ങളിലും എത്തണം;" എന്ന് 1908-ലെ യോഗവാർഷികത്തിന് സ്വാമി

അയച്ച സന്ദേശത്തിൽ അദ്ദേഹത്തിന്റെ വിശ്വവ്യാപ്തിയാർന്ന ആത്മീയ ലക്ഷ്യം പ്രതിബിംബിച്ചിരിക്കുന്നു. ഗുരുവിന്റെ പ്രാജ്ഞശിഷ്യരിൽ ഉത്തമനായ കുമാരനാശാനും ഇതേ അഭിപ്രായക്കാരനായിരുന്നു. 1902–ൽ പ്രകാശനം ചെയ്ത യോഗനിയമാവലിയുടെ മുഖവുരയിൽ മഹാകവി പ്രസ്താവിച്ചത് ഇന്ത്യയെ ഉയർത്താൻ മതത്തിന്റെ കൈപ്പിടി ആവശ്യമാണെന്ന വിവേകാനന്ദന്റെ പ്രഖ്യാപനം ഉത്കൃഷ്ടമായ ഒരു ഉപദേശമാണെന്നാണ്. വിവേകാനന്ദൻ പ്രചരിപ്പിക്കാനുദ്ദേശിച്ച ഒരു സാർവലൗകികമതം ഉണ്ടായിരുന്നല്ലോ. നമുക്കതിന്റെ ശബ്ദം ഒരു നാടൻ സന്യാസിയുടെ നാക്കിൻ തലപ്പത്തുനിന്നു തന്നെ കേൾക്കാൻ കഴിഞ്ഞത് ഒരു വലിയ നേട്ടമായി. അതിന്റെ പശ്ചാത്തലത്തിൽനിന്നുവേണം സ്വാമിയുടെ സമൂഹ സേവനങ്ങളെ നോക്കിക്കാണേണ്ടത്. അങ്ങനെ കണ്ടില്ലെങ്കിൽ കേരളത്തിലെ അവർണ സമുദായങ്ങൾ വിദ്യാഭ്യാസം ചെയ്തും വ്യവസായം നടത്തിയും നന്നാകണമെന്നു പറഞ്ഞു കടന്നുപോയ ഒരു തനി സാധാരണ നേതാവാണ് ശ്രീനാരായണനെന്നു വന്നുകൂടാനിടയുണ്ട്. അതൊക്കെ വേറെ പലരും ഇവിടെയും വെളിയിലും പറഞ്ഞിട്ടുണ്ടെന്നും അവരാരും ശ്രീനാരായണ ഗുരുദേവന്മാരായിട്ടില്ലെന്നും നാം മറന്നുകളയരുത്. രണ്ടുതരം സമൂഹസേവകരുണ്ടെന്ന് ആൽഡസ് ഹക്സ്ലി പറയുന്നു. അന്തിമലക്ഷ്യം മുൻനിർത്തി പ്രവർത്തിക്കുന്ന ചുരുക്കം ചിലരും താൽക്കാലിക ലക്ഷ്യം മുൻനിർത്തി പ്രവർത്തിക്കുന്ന ഭൂരിപക്ഷവും. ശ്രീനാരായണനെ രണ്ടാം വിഭാഗത്തിൽപ്പെടുത്താൻ, ആ വിഭാഗത്തിൽപ്പെടുന്ന നേതാക്കളിൽ നിന്നും സാമൂഹ്യസേവകരിൽനിന്നും പലകാലമായി നടന്നുവരുന്ന പ്രചാരവേലകളെല്ലാമായിട്ടും, സ്വാമിയെ ഇപ്പോഴും ജനലക്ഷങ്ങൾ ആദ്യവിഭാഗത്തിൽതന്നെ പെടുത്തുന്നത് ഒരാശ്ചര്യമാണ്. ശ്രീനാരായണന്റെ മതം 'മതവിരോധത്തിന്റെ മതം' ആണെന്ന് ഒരു യുക്തിവാദി നേതാവ് എഴുതിയതു നിങ്ങൾ വായിച്ചിരിക്കും–'നാരായണഗുരു' എന്ന സമാഹാര ഗ്രന്ഥത്തിൽ "മതവിരോധത്തിന്റെ മതം" എന്ന ലേഖനം നോക്കുക. ഇവരൊക്കെ ശ്രമിക്കുന്നവരല്ല, മറിച്ച് തങ്ങളുടെ മാതൃകയിൽ ശ്രീനാരായണനെ രൂപാന്തരപ്പെടുത്തിക്കാണിക്കാൻ വ്യഗ്രതപ്പെടുന്ന അതിസമർഥരാണ്. നിങ്ങളുടെ ദൃഷ്ടിയിൽ മതവിശ്വാസം തെറ്റാണെങ്കിൽ ശ്രീനാരായണന്റെ മതവിശ്വാസത്തെ യുക്തിയുക്തമായി എതിർക്കാനുള്ള ധീരത പ്രദർശിപ്പിക്കുകയാണു വേണ്ടത്. അതിനു പകരം അദ്ദേഹത്തെ നിങ്ങൾക്കൊപ്പം നിർമതനാക്കാൻ ശ്രമിക്കുന്നത് യുക്തിയുടെ മാത്രം നിഷേധമല്ല, സത്യത്തിന്റെയും സാമാന്യനീതിയുടെയും നിഷേധം കൂടിയാണ്.

ഈ കാലഘട്ടത്തിൽ ശ്രീനാരായണന്റെ വ്യക്തിത്വത്തെ അദ്ദേഹത്തിന്റെതന്നെ വാക്കുകളിലൂടെയും കർമങ്ങളിലൂടെയും മനസ്സിലാക്കേണ്ടതിന്റെ അത്യാവശ്യകത ഊന്നിപ്പറയാനാണ് ഞാൻ ഇത്രയും വിവരിച്ചത്. മഹാപുരുഷ

ന്മാരുടെ ആദർശ മാതൃകയുടെ രൂപാന്തരീകരണങ്ങൾ എല്ലാക്കാലത്തും എല്ലാ ദേശത്തും നടന്നിട്ടുണ്ട്. ജീവചരിത്രകാരനായ പ്ളുട്ടാർക്ക് ഈ രൂപവക്രീകരണ പ്രവണതയെപ്പറ്റി സരസമായി ഇപ്രകാരം പറയുകയുണ്ടായി– "പ്ളുട്ടാർക്ക് എന്നൊരാൾ ജീവിച്ചിരുന്നില്ലെന്നു പറഞ്ഞു പരത്തിയാലും സാരമില്ല. കുട്ടികളെ തിന്നുന്ന പ്ലൂട്ടാർക്ക് ജീവിച്ചിരുന്നു എന്നു പ്രചരിപ്പിക്കപ്പെടാതിരിക്കേണമേ!". അതേ, ശ്രീനാരായണ വിഷയകമായ പ്രാർഥന അതാണ്. ശ്രീനാരായണൻ ജീവിച്ചിരുന്നില്ലെന്നു പറഞ്ഞാൽ സാരമില്ല. കാരണം അതിപ്രത്യക്ഷമായ അസത്യമാകയാൽ അതാരും വിശ്വസിക്കാൻ പോകുന്നില്ല. എന്നാൽ മതവിരോധിയും ഈശ്വരനിഷേധിയുമായ ഒരു ശ്രീനാരായണൻ ജീവിച്ചിരുന്നുവെന്നും അദ്ദേഹം ഒരു സാധാരണ സാമൂഹ്യപ്രവർത്തകനായിരുന്നുവെന്നും പ്രചരിക്കപ്പെടുന്നത് അത്ര പ്രകടമായ അസത്യമല്ലായ്കയാൽ ആളുകൾ വിശ്വസിക്കാനിടയുണ്ട്.

## II

പക്ഷേ ഇത്തരം അസത്യങ്ങളുടെയും ചെമ്പ് കാലക്രമേണ തെളിയാതിരിക്കില്ല. കാരണം ഗുരു ആരാണെന്ന് സ്വയം വിളിച്ചുപറയുന്ന ഗുരുവചനങ്ങൾ ഗഹനപ്രതിധ്വനികളോടെ ഇവിടെ ഇന്നും മുഴങ്ങുന്നുണ്ട്. പ്രാചീനമായ അദ്വൈത വിചാരത്തിന്റെ വെളിച്ചത്തിൽ വർത്തമാനകാലത്തിൽ കേരളത്തിൽ ജാതി തുടങ്ങിയ അനാചാരങ്ങളിലൂടെ നടന്ന അദ്വൈതനിഷേധത്തെ എതിർത്തുകൊണ്ട് നവകാലപ്രസക്തിയോടെ അദ്വൈതബോധത്തെ വീണ്ടും ഇവിടത്തെ ജനങ്ങളുടെ ഹൃദയങ്ങളിൽ അചഞ്ചലമായി പ്രതിഷ്ഠിക്കാനുള്ള പ്രയത്നമാണ് ശ്രീനാരായണന്റെ സാഹിത്യപ്രപഞ്ചം. ബാഹ്യജീവിതത്തിന്റെ ദുഃഖസത്യത്തെ ശരിക്കും ഉൾക്കൊണ്ട് അന്തർജീവിതത്തിന്റെ ചക്രവാളങ്ങൾവരെ സഞ്ചരിച്ചെത്തി അവിടെനിന്ന് ദിവ്യമായ ഏതോ മേഘമാർഗത്തിലുയർന്നു ചെന്നവയാണ് ആ യതിവര്യന്റെ കൃതികളെല്ലാം. അവ കവിതാമയങ്ങളുമാണ്. ശങ്കരാചാര്യരുടെ കവിതയെപ്പറ്റി നവകാളിദാസൻ പാടിയതുപോലെ "ഗിരാം ധാരാകൽപ്പദ്രുമകുസുമധാരാ പരഗുരോഃ" എന്നു നാരായണവാണിയെ നമുക്കു സ്തുതിക്കാം.

ഉന്നതമായ ഒരു പർവതത്തിന്റെ പാറക്കെട്ടുകളിലൂടെ തടഞ്ഞും തളർന്നും കീഴോട്ടാഞ്ഞ് പരന്ന് സുദീർഘമായ സമ ഭൂമിയിലൂടെ കുറേയൊഴുകി ആഴവും പാരവും കാണാത്ത കടലിന്റെ മടിയിൽ ചെന്നുചേരുന്ന ഒരു നദിയെപ്പോലെയായിരുന്നു സ്വാമികളുടെ അധ്യാത്മിക ജീവിതം. അദ്ദേഹത്തിന്റെ ജീവിതത്തിൽ മൂന്നു വ്യത്യസ്തഘട്ടങ്ങൾ തെളിഞ്ഞു കിടപ്പുണ്ട്. ജനദൃഷ്ടിയിൽ നിന്നകന്ന് കാടുകളിലും മറ്റു അവധൂതനായി നടന്നകാലം

ആദ്യഘട്ടം. പിന്നെ പ്രശാന്തനായ തപസ്വിയായി ജീവിച്ചകാലം മധ്യഘട്ടം. ആത്മസാക്ഷാൽക്കാരം പ്രാപിച്ച അന്തിമഘട്ടം. സ്വാമികളുടെ കവിതയിലും ഈ സീമരേഖകൾ തെളിഞ്ഞുകാണാം.

ഗിരിനിരകളിലെ പാറക്കൂമ്പാരങ്ങളിൽ ഇടർപൂണ്ട നദിയുടെ ക്ലേശസങ്കുലമായ പ്രവാഹം പോലെയാണ് സ്വാമികൾ ആദ്യം നയിച്ച അവധൂതകാലം. കീഴോട്ടൊഴുകണമെന്നല്ലാതെ നദിക്ക് അപ്പോൾ ലക്ഷ്യദർശനമില്ല. ഈശ്വരാഭിമുഖമായി പ്രയാണം ചെയ്യുമെന്നല്ലാതെ സുവിശദമായ പരിപാടിയൊന്നും അന്ന് വെറും ഭക്തപരിവ്രാജകനായിരുന്ന സ്വാമികൾക്ക് ഉണ്ടായിരുന്നില്ല. വാസുദേവൻ, ശിവൻ, സുബ്രഹ്മണ്യൻ, ഗണപതി, ഭദ്രകാളി എന്നീ ദേവതകളെ ഈ ഘട്ടത്തിൽ സ്തുതിച്ചുകാണുന്നു. ഭക്തിയാണ് ഈ സ്തോത്രങ്ങളുടെ കാതൽ. ശബ്ദഭംഗികൊണ്ടും അർഥപുഷ്ടികൊണ്ടും വെട്ടിത്തിളങ്ങുന്ന പലസ്തവങ്ങളും ഇവയിലുൾപ്പെടുന്നു. ഷൺമുഖദശകം, സുബ്രഹ്മണ്യകീർത്തനം എന്നിവ ശബ്ദകുബേരനും വർണനാ ചതുരനുമായ ഏതു കവിയെക്കൊണ്ടും അവ തന്റേതാണെന്ന് പറയാൻ കൊതിപ്പിക്കുന്നവയാണ്. ഒന്നാമത്തേതിൽനിന്ന് ഒരെണ്ണം.

"തൂമത്തിങ്കൾക്കിടാവും തിരുമുടി
    യിടയിൽ പാമ്പെലിമ്പുമ്പരാറും
ശ്രീമൽച്ചെമ്പൻമുടിയ്ക്കൽ തിരുവൊളി
    ചിതറിച്ചിന്തുമന്തിച്ചുവപ്പും
നാമപ്പൊട്ടിട്ടിണങ്ങും നെറുകചെറു
    പിറക്കീറു കാർവില്ലുവെല്ലു-
ന്നോമൽപ്പൂഞ്ചില്ലിവല്ലിക്കൊടിയുമടി
    യനുൾക്കൺമുനയ്ക്കെന്നുകാണാം".

രണ്ടാമത്തേതിൽനിന്നും ഒന്ന്-

അന്തിപ്പൂന്തിങ്കളുന്തിത്തിരുമുടിതിരുകി-
    ച്ചൂടിയാടും ഫണത്തിൻ
ചന്തംചിന്തുന്നിലാവിന്നൊളി വെളിയിൽ
    വിയദ്ഗങ്ഗപൊങ്ങിക്കവിഞ്ഞും
ചന്തച്ചെന്തീമിഴിച്ചെങ്കതിർനിരചൊരിയി-
    ച്ചന്ധകാരാനകറ്റി
ചിന്താസന്താനമേ നിന്തിരുവടിയടിയൻ
    സങ്കടം പോക്കിടേണം".

രചനാസൗന്ദര്യം കൊണ്ട് ചേലപ്പറമ്പനെയോ വെൺമണിയെയോ അനുസ്മരിപ്പിക്കുന്ന വാരോലും വരികൾ.

ആത്മീയാനുഭൂതിയുടെ ആലേഖനമെന്ന നിലയ്ക്ക് കൂടുതൽ കൂടുതൽ മികച്ചു നിൽക്കുന്നവയാണ് തപശ്ചര്യാദശയിലെ കവനങ്ങൾ. ഇവയിൽ ഒരു സമതലപ്രവാഹത്തിന്റെ പ്രശാന്തി ദർശനീയമാണ്. ഒന്നാം ഘട്ടത്തിലെന്ന പോലെ മിക്കവാറും അനുകരണാത്മകമെന്നു പറയാവുന്ന ബഹുദേവതാസ്തുതികളല്ല ഈ ഭാഗത്തിലുള്ളത്. ഉള്ളിന്റെ ഉള്ളിൽ തെളിഞ്ഞുവരുന്ന ബോധത്തിന്റെ ഉറപ്പോടെ സ്വന്തമായി ചില അനുഭവങ്ങൾ പ്രഗൽഭമായി പ്രഖ്യാപിക്കുന്ന ഒരു പ്രവാചകന്റെ നാദം ഇവിടെ പ്രതിധ്വനിക്കുന്നു. "അനുഭൂതിദശകം, അദ്വൈതദീപിക" തുടങ്ങിയ കൃതികൾ അവയുടെ പേർവരെ ഈ ധീരനാദത്തിന്റെ പെരുമ്പറ മുഴക്കങ്ങളാണ്.

"ജ്ഞാനം പുറത്തുതനിയേ വരില്ല കണ്ണു-
വേണം വരുന്നതിനു കണ്ണിനു കാന്തിപോലെ"

എന്നുള്ള ചൊല്ലുകൾ കേട്ടാലും

ദ്വിതീയ ഘട്ടത്തിൽ ഉൾപ്പെടുന്ന "കുണ്ഡലിനിപ്പാട്ട്" ശ്രീനാരായണഗുരുദേവന്റെ കവനങ്ങളിൽവച്ച് ഏറ്റവും വിശിഷ്ടമായ ശ്രദ്ധ അർഹിക്കുന്നുണ്ട്. അകവും പുറവും തിങ്ങുന്ന ആനന്ദത്തിന്റെ വേലിയേറ്റത്തിൽ വിറച്ചുകൊണ്ടു ചെയ്യുന്ന നിർവൃതി നൃത്തം ചവിട്ടുകളാണ് അതിലെ ഈരടികൾ. മലയാളത്തിൽ ശുദ്ധ മിസ്റ്റിസിസത്തിന് മിക്കവാറും ആദ്യത്തെ-ഒരുപക്ഷേ അവസാനത്തേയും-മാതൃകയായി ആ കൃതിയെ കണക്കാക്കാം.

"ആടുപാമ്പേ! പുനം തേടുപാമ്പേയരു-
ളാനന്ദക്കൂത്തുകണ്ടാടുപാമ്പേ!
തിങ്കളും കൊന്നയും ചൂടുമീശൻപദ-
പങ്കജം ചേർന്നുനിന്നാടുപാമ്പേ!
വെണ്ണീറണിഞ്ഞു വിളങ്ങും തിരുമേനി
കണ്ണീരൊഴുകക്കണ്ടാടു പാമ്പേ."

ഇതിലെ പാമ്പ് ആത്മീയശക്തിയുടെ സിമ്പൽ ആണ്. ദിവ്യാനുഭൂതിയുടെ കണികാബന്ധംപോലും ഇല്ലാതെ നമ്മുടെ ചില കവികൾ ചമച്ചുവിട്ട കൃത്രിമ മിസ്റ്റിക്ക് കവിതകൾ വായിച്ച് മിസ്റ്റിക്കുസാഹിത്യത്തിൽ വിശ്വാസം നഷ്ടപ്പെട്ടുപോയ സഹൃദയർ ശ്രീനാരായണ കവനങ്ങളിലേക്ക് കണ്ണോടിക്കുന്നത് ഗുണകരമായിരിക്കും.

അരുണോദയത്തെത്തുടർന്ന് സൂര്യപ്രഭപോലെ ഈ ഘട്ടത്തെ പിൻതുടർന്ന് അനുഭൂതിഘട്ടം അണയുന്നു. ദേവതാ സ്തുതികളുടെ നുരയല്ല ആത്മസാക്ഷാൽക്കാരത്തിന്റെ തിരയാണ് ഇവിടെ പരന്നിരിക്കുന്നത്. ആത്മോപദേശശതകം, ദർശനമാല, ദൈവദശകം തുടങ്ങി സൂക്ഷ്മസൂക്ഷ്മമായ ആശയ

ങ്ങൾ ഇരമ്പിമറിയുന്ന കൃതികളാണ് ഈ ഘട്ടത്തിന്റെ സന്താനങ്ങൾ. ശ്രീനാരായണദർശനത്തിന്റെ ആധികാരികഗ്രന്ഥങ്ങളാണ് ഇവ. ഇവയ്ക്കിടയിൽതന്നെ "ആത്മോപദേശശതകം" കേരളത്തിന്റെ ഭഗവദ്ഗീതയാണ്. അഭിനവകേരളത്തിന്റെ അകമതിലിന്മേൽ എന്നെന്നേയ്ക്കും കുറിക്കപ്പെട്ട പരിനിർമല സന്ദേശങ്ങൾ അതിൽ അന്തർഭവിച്ചിരിക്കുന്നു. ഇതാ നോക്കൂ–

"അവനിവനന്നറിയുന്നതൊക്കെയോർത്താ–
ലവനിയിലാദിമമായൊരാത്മരൂപം;
അവനവനാത്മസുഖത്തിനാചരിക്കു–
ന്നവയപരന്നു സുഖത്തിനായ്‌വരേണം."

പ്രഥമഘട്ടത്തിൽ കാണാവുന്ന ചില രചനാവിലക്ഷണതകൾ ഇവിടെയൊട്ടും ഇല്ലെന്നുമാത്രമല്ല ഹൃദയംഗമമായ ആത്മാർഥതയും സാരള്യവും പ്രസാദവും ഓളംവെട്ടുകയും ചെയ്യുന്നു. ഈ ഗുണങ്ങൾക്ക് മകുടോദാഹരണമാണ്.

"ദൈവമേ കാത്തുകൊൾകങ്ങ്
കൈവിടാതിങ്ങു ഞങ്ങളെ"

എന്നാരംഭിക്കുന്ന ദൈവദശകം. കേരളത്തിലെ ബാലരുടെ നാവിൻതലപ്പത്ത് ചാഞ്ചാടുന്ന അതിലെ രസബിന്ദുക്കൾ മറക്കാൻ പ്രയാസം. ആത്മോപദേശശതകം കൊണ്ട് മുതിർന്ന കേരളത്തിന്റെ മാനസസാമ്രാജ്യത്തെ കീഴ്പ്പെടുത്തിയ ഗുരുദേവൻ ദൈവദശകംകൊണ്ട് ബാലകേരളത്തിന്റെ ഹൃദയവേദിയിൽ കനകധ്വജം നാട്ടിയിരിക്കുന്നു. കൈരളിക്ക് ഉപഹാരം ചെയ്യപ്പെട്ട ആദ്യത്തെ ബാലസാഹിത്യകൃതികളിൽ മുന്തിയതത്രേ ഇത്. താൻ പാടിയതും പറഞ്ഞതും ഉപദേശിച്ചതുമാണ് ഗുരു പ്രവൃത്തിപദ്ധതിയിലൂടെ ആവിഷ്കരിച്ചതെന്ന് ഈ നിരീക്ഷണത്തിൽനിന്ന് തെളിഞ്ഞിരിക്കുമല്ലോ. വെറും വേഷധാരികളായ സന്യാസിമാരിൽനിന്നും നാമധാരികളായ ഗുരുക്കന്മാരിൽനിന്നും അദ്ദേഹം എങ്ങനെ വിഭിന്നനായിരിക്കുന്നുവെന്ന് അദ്ദേഹത്തിന്റെ പരസ്പര *പ്രധാകര*ങ്ങളായ വചനകർമങ്ങളുടെ *സാമരസ്യം* സ്പഷ്ടമാക്കുന്നു. 'പരോപകാരം' എന്ന് പഴയ പ്രയോഗമനുസരിച്ചും 'ലോകസംഗ്രഹം' എന്ന് ഗീതയുടെ ഭാഷയിലും 'ജനസേവനം' എന്ന് ഇന്നത്തെ രാഷ്ട്രീയ ഭാഷയിലും ഉദ്ദേശിക്കുന്നതിന്റെയെല്ലാം ഇരിപ്പിടമായി വിലസുന്നു. സ്വാമികൾ തന്റെ വേദാന്തകൃതികളിൽ എന്തു ചിന്തിച്ചുവോ അവയൊക്കെ ആചരിച്ചുകൊണ്ടാണ് സ്വാമി അഭിനവ കേരളത്തിന്റെ ഗുരുവായത്. അന്യർക്കുള്ള ഉപദേശം സ്വന്തം അനുഷ്ഠാനമാക്കി മാറ്റാത്തവരെ ലോകം നേതൃസ്ഥാനത്തുനിന്ന് എളുപ്പം തള്ളിക്കളയുന്നു. ശ്രീനാരായണനാകട്ടെ ബഹുലക്ഷം ജനത്തിന്റെ ശാശ്വത

നേതാവായി ആരാധ്യനായി വിജയിച്ചരുളുന്നു. താൻ സാക്ഷാൽക്കരിച്ച സത്യത്തിന് തന്റെ ചുറ്റുപാടുകളിന്മേൽ എന്തൊക്കെ പ്രതിഫലനം ആകാമോ അവയെല്ലാം സ്വാമിജിയുടെ അദ്വൈതബോധത്തിലുണ്ടായിരുന്നു. ഈ കൃതികൾ അതിന് നിദർശനമായിരിക്കുന്നു.

ശ്രീനാരായണഗുരുവിന്റെ വാങ്മയം ഏതൊക്കെ? ഇന്നും ഗുരുവിന്റെ എല്ലാ രചനകളും കിട്ടിക്കഴിഞ്ഞിട്ടുണ്ടെന്ന് പറയാമോ? സംശയിക്കണം. ശ്രീനാരായണ ധർമസംഘം കുറേക്കാലമായി പ്രസിദ്ധീകരിച്ചുവരുന്ന "ശ്രീനാരായണഗുരുദേവ കൃതികൾ" എന്ന സമാഹാരത്തിൽ അൻപത്തിയേഴു കൃതികൾ ഉണ്ട്. പിന്നെ പല ഗവേഷകരും അപൂർവദൃഷ്ടകൃതികൾ പലതും കണ്ടുപിടിച്ചു. ശ്രീനാരായണ ധർമപരിപാലയോഗം 1978–ൽ പ്രകാശിപ്പിച്ച സമാഹാരത്തിൽ സംസ്കൃതത്തിലും മലയാളത്തിലും തമിഴിലുമായി അൻപത്തെട്ട് ഗദ്യപദ്യകൃതികൾ കാണുന്നു. വിശേഷിച്ച് പദ്യങ്ങൾ സുന്ദരങ്ങളായ പഴയ മലയാള പദങ്ങളും ഗംഭീരങ്ങളായ സംസ്കൃതശബ്ദങ്ങളും കലർന്ന് പാരായണസുഖം നൽകുന്ന പ്രൗഢരചനകളാണ്. "വിശുദ്ധവും ഗംഭീരവുമായ ഈ വാണി ഗഗന ഗംഗപോലെ വിലസുന്നു" എന്ന കുമാരനാശാന്റെ വാക്കുകൾ അർഥലോപം കൂടാതെ ശ്രീനാരായണ സാഹിതിയേയും പറ്റി പറയാവുന്നതാണ്. ശ്രീനാരായണഗുരുദേവന്റെ മിക്ക കൃതികളും ചിന്താതുരംഗതകൊണ്ട് സാധാരണ വായനക്കാർക്ക് എളുപ്പം മനസ്സിലാക്കാൻ കഴിയുന്നവയല്ല. ആത്മോപദേശശതകം ആദ്യമായി പ്രസിദ്ധീകരിച്ചകാലത്ത് ഈ സവിശേഷതയെപ്പറ്റി കുമാരനാശാൻ വിവേകോദയം മാസികയിൽ എഴുതുകയും അതിന് ഒരു വ്യാഖ്യാനം ആവശ്യമാണന്നു സൂചിപ്പിക്കുകയും ഒരു വ്യാഖ്യാനം തുടങ്ങിവയ്ക്കുകയും ചെയ്തിരുന്നു. ആശാൻ എഴുതിയ "ഭാഷ ശുദ്ധ മലയാളവും രചന അതിമനോഹരവും ആയിരുന്നാലും സ്വാമികളുടെ കവിതകൾക്ക് അർഥകൽപ്പനയിൽ പലപ്പോഴും കാണാറുള്ള ഒരു ദുരവഗാഹതയിൽനിന്ന് ഈ ശതകവും തീരെ മുക്തമല്ല. വിശേഷിച്ച് ഇതിലെ വിഷയവും ദുരവഗാഹമാകുന്നു. അതുകൊണ്ട് സാധാരണക്കാരായ വായനക്കാർക്ക് ഇത് ആദരണീയമായും ഏറെക്കുറെ ആസ്വാദ്യമായും ഇരിക്കുമെങ്കിലും ഉപയുക്തമാവാൻ പ്രയാസമുണ്ട്. ഒരു വ്യാഖ്യാനത്തിൽ ആ വൈഷമ്യം കുറെ ലഘൂകരിക്കപ്പെടാവുന്നതാണ്." മഹാകവിയുടെ സദുദ്ദേശപ്രേരിതമായ ആ വ്യാഖ്യാനശ്രമം കഷ്ടിച്ച് മൂന്നു പദ്യങ്ങളോളമേ എത്തിയുള്ളൂ. മറ്റു വേദാന്ത കൃതികൾക്കും സ്തോത്രങ്ങൾക്കും വായനക്കാരുടെ ബുദ്ധിവൈശദ്യത്തിനായി വ്യാഖ്യാനങ്ങൾ വേണമായിരുന്നു. ഗുരുദേവ കൃതികളിൽ സൂര്യചന്ദ്രന്മാരെപ്പോലെ ഭാസിക്കുന്ന ആത്മോപദേശശതകത്തിനും ദർശനമാലയ്ക്കും ചില വ്യാഖ്യാനങ്ങൾ പിന്നീട് പുറത്തുവരികയുണ്ടായി. അപ്പോഴും പ്രകൃഷ്ടങ്ങ

ളായ മറ്റു ലഘുകൃതികൾ നിർവ്യാഖ്യാനങ്ങളും അതുമൂലം അധികം പഠിക്കപ്പെടാതെയും ആയിക്കഴിഞ്ഞു. ശോച്യമായ ഈ സ്ഥിതിമാറ്റിയത് ഗുരുദേവഭക്തിയിലും വേദാന്തപാണ്ഡിതിയിലും *അനഘരിത*നായ പ്രൊഫസർ ബാലകൃഷ്ണ നായർ "ശിവാരവിന്ദം" എന്ന പേരിൽ ശ്രീനാരായണ സാഹിത്യത്തിന് ഒരു വ്യാഖ്യാനമാല കോർത്ത് ചാർത്തിത്തുടങ്ങിയതുമുതൽക്കാണ്. ശ്രീനാരായണസന്ദേശത്തിന് ഒരു നവോത്ഥാനം ഉണ്ടാക്കുവാൻ അതിനു സാധിച്ചു.

വളരെ വർഷങ്ങളായി പ്രൊഫസർ ബാലകൃഷ്ണൻ നായർ ഭാരതീയ വേദാന്തവും ശ്രീനാരായണസാഹിത്യവും പഠിച്ചുകൊള്ളാൻ യത്നിച്ചു തുടങ്ങിയിട്ട്. ഉപനിഷത്തുകളിലേയും ഗൗഡപാദകാരികകളിലേയും ശാങ്കരഭാഷ്യങ്ങളിലേയും ചിന്തകളെ കേരളീയർക്കു പരിചയപ്പെടുത്തികൊടുക്കാൻ അദ്ദേഹം ചെയ്ത പരിശ്രമങ്ങൾ വിദ്വാന്മാരാൽ വിലമതിക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. പക്ഷേ അദ്ദേഹത്തിന്റെ വേദാന്തജ്ഞാനം ഭാസ്വൽക്കരിക്കപ്പെട്ടിരിക്കുന്നത് ശ്രീനാരായണന്റെ വൈദാന്തികങ്ങളായ പ്രകരണങ്ങളേയും മറ്റു ഈശ്വരോൻമുഖങ്ങളായ കൃതികളേയും വ്യാഖ്യാനിച്ച് പടുത്തുയർത്തിയ കീർത്തിസ്തംഭത്തിലാണ്. ഈ വ്യാഖ്യാനങ്ങളിൽ പലതും വെളിച്ചം കണ്ടുതുടങ്ങിയിട്ട് ഒരു പതിറ്റാണ്ടിലേറെയായി. അവയിൽ ചിലതിനെ അവതരിപ്പിക്കാനും ചിലതിനെപ്പറ്റി അഭിപ്രായം പറയാനും അന്നേ എനിക്ക് അവസരം കിട്ടിയത് സസന്തോഷം ഞാൻ ഇപ്പോൾ ഓർക്കുന്നു. കർമവൈചിത്ര്യവൈദഗ്ധ്യത്തോടെ രംഗത്തിൽവന്ന് ചൊല്ലിയാടി അരനൂറ്റാണ്ടുമുൻപു ഇവിടെ നിന്നു മറഞ്ഞുപോയ ശ്രീനാരായണഗുരുദേവന്റെ യഥാർഥമായ തത്വാധിഷ്ഠാനം എന്താണെന്ന് ഈ വ്യാഖ്യാനങ്ങൾ കേരളീയരെ മെല്ലെ പ്രബുദ്ധരാക്കിക്കൊണ്ടുവരികയാണ്. ഉത്തമനായ ഒരു സമൂഹപരിഷ്കർത്താവിന്റെ വേഷഭൂഷകൾ അണിഞ്ഞ ഒരു വ്യക്തിയായി പത്രപംക്തികളിലൂടെയും പ്രസംഗവേദികളിലൂടെയും വാചാലതയുടെ ഫലമായി കേരളീയർക്കു കുറേക്കാലമായി സുപരിചിതനായിക്കഴിഞ്ഞിരിക്കുന്ന ശ്രീനാരായണന്റെ ആത്മാവിൽ അധികാരത്തോടെയിരിക്കുന്ന ചൈതന്യം ലോക *സംപ്രഹോൽസുക*നായിരിക്കുന്ന ഒരു ശ്രേഷ്ഠ സന്യാസിയുടേതാണെന്ന് ബോധ്യപ്പെടാൻ ഈ പഠനങ്ങൾ ഉപകരിക്കാതിരിക്കില്ല. ശ്രീനാരായണൻ നട്ട് തഴപ്പിച്ച മൃതസഞ്ജീവനികളായ ആത്മോപദേശശതകാദി ഗ്രന്ഥങ്ങളുടെ നിത്യോജ്ജീവകമായ ഔഷധവീര്യം കണ്ടുപിടിച്ച് പ്രചരിപ്പിക്കയാണ് ശ്രീബാലകൃഷ്ണൻ നായരുടെ പാവനലക്ഷ്യം. ഈ വ്യാഖ്യാന രചന അദ്ദേഹത്തിന് ഒരു പ്രേമശ്രമമാണെങ്കിലും നമുക്കതിനെ ഒരു ഭഗീരഥ പ്രയ്തനമായിട്ടേ കാണാൻ കഴിയൂ. നമ്മുടെ ഭസ്മീഭവിച്ചുകൊണ്ടിരിക്കുന്ന കങ്കാളപ്രായമായ ജീവിതങ്ങളെ പാതാളഗതങ്ങളായ ചുടുകാടുകളിൽനിന്ന് സമുദ്ധരിച്ച് അവയ്ക്ക് സ്വർഗീയകാന്തി അനുഭവപ്പെടുത്തിക്കൊടുക്കാൻ ഉതകുന്ന ശ്രീനാരായണ ഗംഗയാണ് ഈ ഭഗീരഥൻ ഇവിടെ ഒഴുക്കിയിരിക്കുന്നത്.

ആത്മോപദേശശതകം, ദർശനമാല തൊട്ടുള്ള വലിയ കൃതികളായാലും മുനിചര്യാപഞ്ചകം, ബ്രഹ്മവിദ്യാപഞ്ചകം തുടങ്ങിയ കൊച്ചു കൃതികളായാലും നിഷ്ക്കളങ്കമായ ആർഷചിന്തയുടെ പരമസാരം മഞ്ഞുതുള്ളിയിൽ കൊടുങ്കാട് എന്നപോലെ തെളിഞ്ഞു പ്രതിബിംബിക്കുന്നതാണ് ഗുരുദേവന്റെ രചനകളെല്ലാം തന്നെ.

"യത് സാക്ഷാദപരോക്ഷാത്

ബ്രഹ്മ യ ആത്മാ സർവാന്തരസ്ഥം

മേ വ്യാചക്ഷ്വ" എന്ന് ആഗ്രഹിക്കുന്ന ഏതു ജിജ്ഞാസുവായ യുവ വിദ്യാർഥിക്കും ആത്മസംതൃപ്തി കൈവരുത്തുവാൻ കഴിവുള്ള കൃതികളാണ് അവ ഓരോന്നും. മനുഷ്യൻ ജീവൻമുക്തനാകുന്നതുവരെ അനുഷ്ഠിക്കേണ്ട ദീർഘകഠിനങ്ങളായ എല്ലാ സാധനകളേയും ബ്രഹ്മജിജ്ഞാസ തൊട്ട് ആത്മസാക്ഷാൽക്കാരംവരെയുള്ള ദീർഘകഠിനങ്ങളായ എല്ലാ അവസ്ഥകളേയും ബ്രഹ്മമായാദികളുടെ വ്യാവർത്തനത്തേയും തൊട്ടുകാണിക്കുന്നതോടൊപ്പം പൂർണമായും പ്രകാശിപ്പിക്കുകയും ചെയ്യുന്ന ഗുരുദേവകൃതികൾ ദുരവഗാഹങ്ങളായ ആധ്യാത്മിക തത്വങ്ങളുടെ നിർവിശങ്കമായ സമുക്ഷേപണ കലയുടെ വൈജയന്തികളാണ്. ഗുരുദേവന്റെ ആദിമൂലചിന്തയുടെ നിർബാധശുദ്ധമായ പ്രതിഫലനമാണ് പ്രൊഫസർ ബാലകൃഷ്ണൻ നായർ ഈ വ്യാഖ്യാനത്തിൽ സാധിച്ചിരിക്കുന്നത്. ഓരോ കൃതിയും പഠിക്കുമ്പോൾ ഗുരുവിന്റെ മറ്റു കൃതികളെയെന്നപോലെ വേദോപനിഷത്തുക്കൾ തൊട്ടുള്ള പ്രസ്ഥാനപരമ്പരയുടെയും ശ്രീശങ്കരൻ മുതലുള്ള ആചാര്യ പരമ്പരയുടെയും പാദമുദ്രകൾ വ്യാഖ്യാതാവ് നമുക്ക് ക്ഷമാപൂർവം ചൂണ്ടിക്കാണിച്ചുതരുന്നു. വ്യാഖ്യാതൃനിരങ്കുശത്വം ഉപയോഗിച്ച് മൂലകാരന്റെ ചിന്തകളുടെ മേൽ അത്യാചാരം കാട്ടുന്ന അവനീതത്വം അദ്ദേഹം ഒരിടത്തും കാണിച്ചിട്ടില്ല. മഹോന്നതമായ ശ്രീനാരായണ ചിന്താശൃംഗങ്ങൾ സന്ദർശിച്ച് ആത്മാനന്ദം നേടാൻ നമ്മെ സഹായിക്കുന്ന ഒരു വിജ്ഞാനവിമാനമായിട്ടുണ്ട് ഈ വ്യാഖ്യാനം എന്ന് ചുരുക്കിപറയട്ടെ. ഇന്ത്യയിലെ ഇതരഭാഷകളിലും ആംഗലവാണിയിലും ഈ സാഹിത്യഗംഗ തർജിമ ചെയ്യപ്പെടുകയാണെങ്കിൽ കേരളത്തിന്റെ ആധുനികയുഗം അനുഭൂതിചിന്തകളിൽ ശങ്കാചാര്യർക്കുശേഷം അധന്യമായിട്ടില്ലെന്ന് തെളിയിക്കുവാൻ അത് ഉതകാതിരിക്കില്ല.

ശ്രീനാരായണസന്ദേശം ലോകത്തിലെങ്ങും പ്രചരിപ്പിച്ച് വിശ്വാത്മാവിനെ കൃതാർഥമാക്കാൻ ഗുരുനിയോഗത്താൽ കടപ്പെട്ടിരിക്കുന്ന ശ്രീനാരായണ ധർമ സംഘം ഗുരുദേവകൃതികളെല്ലാം സങ്കലനം ചെയ്ത് ഈ ഉത്കൃഷ്ടവ്യാഖ്യാനം ചേർത്ത് പ്രകാശനം ചെയ്യാൻ മുന്നോട്ടുവന്നതിൽ അതിന്റെ ഇന്നത്തെ

നേതൃത്വത്തെ സാദരം അഭിനന്ദിച്ചുകൊണ്ട് ഓരോ കേരളീയ ഭവനത്തിലും പ്രവേശിച്ച് ഓരോ കേരളീയ ഹൃദയത്തിലും പ്രതിഷ്ഠിതമാകേണ്ട ഈ മഹാ ഗ്രന്ഥത്തെ എത്രയോ പുണ്യസ്മൃതികളുടെ വെളിച്ചത്തിൽ സവിനയം അവ തരിപ്പിച്ചുകൊള്ളുന്നു.

കോഴിക്കോട് സർവകലാശാല **പ്രൊഫസർ സുകുമാർ അഴീക്കോട്**

1.12.1980

*(ശ്രീനാരായണ ഗുരുദേവകൃതികൾ സമ്പൂർണ വ്യാഖ്യാനം 10 വാല്യങ്ങളായി ശിവഗിരി യിൽനിന്നും പ്രസിദ്ധീകരിച്ചുതുടങ്ങിയപ്പോൾ അവയുടെ അവതാരികയായി ഒന്നാംവാല്യത്തിൽ ചേർത്തിരുന്ന പ്രബന്ധം.)*

# ഉള്ളടക്കം

# 1

# വിനായകാഷ്ടകം

ഗണപതിയെന്നു പ്രസിദ്ധനായി തീർന്നിട്ടുള്ള വിനായകനെ സ്തുതിച്ചുകൊണ്ടുള്ള എട്ടു പദ്യങ്ങളാണ് ഇതിന്റെ ഉള്ളടക്കം. ലളിതമായ സംസ്കൃത ഭാഷയിൽ രചിച്ചിട്ടുള്ള ഈ പദ്യങ്ങളിൽ ഇഷ്ട ദേവതോപാസന വഴി ആത്മസാക്ഷാത്ക്കാരം നേടുന്നവിധം വ്യക്തമായി പ്രതിപാദിച്ചിരിക്കുന്നു. ഈശ്വരാരാധനാരൂപത്തിലുള്ള ഏതു കർമ്മത്തിന്റെയും ആരംഭത്തിൽ ഈ സ്തോത്രം ആലപി ക്കാവുന്നതാണ്. ജീവിതത്തിൽ വിഘ്നരഹിതമായ പാത സൃഷ്ടിക്കാൻ ഇത് ആത്മീയബലം പകരും. പ്രഭാതത്തിലും പ്രദോഷത്തിലും ഈശ്വരവന്ദനത്തിനു ശേഷം സ്തോത്രവും അതിന്റെ വിവരണവും വായിക്കുന്നത് ശുഭോദർക്കമായിരിക്കും.

1083-ൽ ഗുരുദേവൻ നാഗർകോവിലിനടുത്തുള്ള കോട്ടാർ സന്ദർശിക്കു കയും അന്ന് ആ നാട്ടിലെ ആരാധനാമൂർത്തികളായിരുന്ന മല്ലൻ, ചുടല മാടൻ, കരിങ്കാളി മുതലായ ദുർദേവതകളുടെ വിഗ്രഹങ്ങളും മററും എടുത്തുമാററി പിള്ളയാർ കോവിൽ എന്ന മനോഹരമായ ഗണപതിക്ഷേത്രം പണികഴിപ്പിച്ച് പ്രതിഷ്ഠ നടത്തുകയുമുണ്ടായി. തുടർന്നു രചിച്ചതായിരിക്കണം വിനായ കാഷ്ടകമെന്നൂഹിക്കപ്പെടുന്നു.

1954-ൽ വർക്കല ശിവഗിരി മഠത്തിൽനിന്നും പ്രസിദ്ധീകരിച്ച ശ്രീനാരാ യണ ആൽബത്തിൽ പിള്ളയാർ കോവിലിന്റെ വിവരം നൽകിയിട്ടുണ്ട്. ധർമ്മ സംഘം ട്രസ്റ്റ് സെക്രട്ടറി സ്വാമി നിഷ്കളാനന്ദജിയിൽ നിന്നാണ് വിലപ്പെട്ട ഈ വിവരങ്ങൾ ലഭിച്ചത്.

നമദ്ദേവവൃന്ദം ലസദ്വേദകന്ദം
ശിരഃശ്രീമദിന്ദും ശ്രിതശ്രീമുകുന്ദം
ബൃഹച്ചാരുതുന്ദം സ്തുതശ്രീസനന്ദം
ജടാഹീന്ദ്രകുന്ദം ഭജേഽഭീഷ്ടസന്ദം 1

കിലദ്ദേവഗോത്രം കനദ്ധേമഗാത്രം
സദാനന്ദമാത്രം മഹാഭക്തമിത്രം
ശരച്ചന്ദ്രവക്ത്രം ത്രയീപൂതപാത്രം
സമസ്താർത്തിദാത്രം ഭജേ ശക്തിപുത്രം 2

ഗളദ്ദാനമാലം ചലദ്ഭോഗിമാലം
ഗളാമ്ഭോദകാലം സദാ ദാനശീലം

സുരാരാതികാലം മഹേശാത്മബാലം
ലസത്പുണ്ഡ്രഫാലം ഭജേ ലോകമൂലം 3

ഉരസ്താരഹാരം ശരച്ചന്ദ്രഹീരം
സുരശ്രീവിചാരം ഹൃതാർത്താരിഭാരം
കടേ ദാനപൂരം ജടാഭോഗിപൂരം
കലാബിന്ദുതാരം ഭജേ ശൈവവീരം 4

കരാരൂഢമോക്ഷം വിപദ്ഭങ്ഗദക്ഷം
ചലത്സാരസാക്ഷം പരാശക്തിപക്ഷം
ശ്രിതാമർത്ത്യവൃക്ഷം സുരാരിദ്രുതക്ഷം
പരാനന്ദപക്ഷം ഭജേ ശ്രീ ശിവാക്ഷം 5

സദാശം സുരേശം സദാ പാതുമീശം
നിദാനോദ്ഭവം ശാങ്കരപ്രേമകോശം
ധൃതശ്രീനിശേശം ലസദ്ദന്തകോശം
ചലച്ഛൂലപാശം ഭജേ കൃത്തപാശം 6

തതാനേകസന്തം സദാ ദാനവന്തം
ബുധശ്രീകരന്തം ഗജാസ്യം വിഭാന്തം
കരാത്മീയദന്തം ത്രിലോകൈകവൃന്തം
സുമന്ദം പരന്തം ഭജേഽഹം ഭവന്തം 7

ശിവപ്രേമപിണ്ഡം പരം സ്വർണ്ണവർണ്ണം
ലസദ്ദന്തഖണ്ഡം സദാനന്ദ പൂർണ്ണം
വിവർണ്ണ പ്രഭാസ്യം ധൃതസ്വർണ്ണഭാണ്ഡം
ചലച്ചാരുശുണ്ഡം ഭജേ ദന്തിതുണ്ഡം. 8

## വ്യാഖ്യാനം

നരരൂപം ധരിച്ചോരു പരമാത്മസ്വരൂപനാം
നാരായണഗുരൂത്തംസം സാഷ്ടാംഗം പ്രണമിച്ചിടാം.

**അവതരണം**

ജഗത്തിന്റെ ശാസ്ത്രീയമായ പരമസത്യം എങ്ങും നിറഞ്ഞുനിൽക്കുന്ന നിശ്ചലബോധമാണ്. ഗുരുദേവന്റെ വേദാന്തകൃതികൾ ശ്രുതിയുക്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ ഇക്കാര്യം നമുക്കത്യന്തം സ്പഷ്ടമാക്കിത്തരുന്നു. പക്ഷെ ഈ ശാസ്ത്രീയ സത്യം മനനം ചെയ്തറിയുക എല്ലാവർക്കും എളുപ്പമല്ല. അതുകൊണ്ടാണ് ആ സത്യത്തിന്റെ പ്രതീകങ്ങളെന്നനിലയിൽ ദേവദേവീരൂപങ്ങൾ സങ്കൽപിക്കപ്പെട്ടത്. മനസ്സിന്റെ ഏകാഗ്രതയാണല്ലോ സത്യദർശനത്തിനുള്ള മാർഗ്ഗം. ഒരാൾക്ക് തന്റെ മനസ്സിനിണങ്ങുന്ന ഏതെങ്കിലും ഒരു രൂപം അംഗീകരിച്ച് മനസ്സിനെ ധ്യാനനിഷ്ഠമാക്കി ഏകാഗ്രപ്പെടുത്താ

വുന്നതാണ്. ഇങ്ങനെയുള്ള ബ്രഹ്മപ്രതീകങ്ങളിൽ പലതുകൊണ്ടും അത്ഭുതം ജനിപ്പിക്കുന്ന പ്രതീകമാണ് വിഘ്നേശ്വര ദേവസങ്കൽപം.

ഗണപതി എന്നു പ്രസിദ്ധനായിത്തീർന്നിട്ടുള്ള വിനായകൻ വിഘ്നേശ്വരനാണ്. ലൗകികത്തിൽ തുടങ്ങി മുന്നോട്ടു നീങ്ങുന്ന മനുഷ്യജീവിതം അവസാനം ആത്മസാക്ഷാത്കാരമെന്ന ആദ്ധ്യാത്മിക ലക്ഷ്യം നേടി ധന്യമാകേണ്ടതാണ്. ഭൗതികവും ആദ്ധ്യാത്മികവുമായ ലക്ഷ്യങ്ങൾ നേടുന്നതിന് ജീവിതത്തിൽ നിരവധി വിഘ്നങ്ങളാണ് വന്നുചേരുക. ശാസ്ത്രീയമായ ബോധസത്യം മനനം ചെയ്തുറപ്പിക്കുന്ന ഒരാൾക്ക് ഈ വിഘ്നങ്ങളെ നിസ്സാരമായി തരണം ചെയ്തു മുന്നോട്ടു നീങ്ങാൻ കഴിയും. ശ്രീനാരായണഗുരുദേവൻെറ ജീവിതം തന്നെ ഇതിനുത്തമദൃഷ്ടാന്തമാണ്. എന്തായാലും സർവ്വജ്ഞനും സർവ്വശക്തനുമായ പരമാത്മാവിൻെറ കാരുണ്യം കൂടാതെ വിഘ്നങ്ങളെല്ലാം തരണംചെയ്ത് മുന്നോട്ട് പോകാൻ ഈ ലോകത്ത് ഒരു വ്യക്തിക്കും സാധ്യമല്ല. സ്വന്തം ആത്മാവായി വർത്തിക്കുന്ന ആ സർവ്വേശ്വരനെ അർപ്പണബുദ്ധിയോടെ സമീപിക്കാൻ കഴിയാത്തവർ ആ പ്രഭുവിൻെറ പ്രതിനിധിയായ വിനായകനെ ധ്യാനിച്ചുറപ്പിച്ച് വിഘ്നവിജയത്തിനായി ഉപാസിക്കേണ്ടതാണ്. അത്തരം ഉപാസകന്മാരുടെ ധ്യാനപ്രക്രിയയെ സഹായിക്കാനാണ് ഗുരുദേവൻ വിനായകാഷ്ടകം രചിച്ചിരിക്കുന്നത്. ലൗകികവും ആദ്ധ്യാത്മികവുമായ ലക്ഷ്യങ്ങളെ വ്യക്തമായി മുന്നിൽ കണ്ടുകൊണ്ട് വിഘ്നവിജയം കൊതിക്കുന്നവർ ഈ സ്തോത്രം ചൊല്ലി ഏകാഗ്രമനസ്സോടെ വിനായകനെ നിത്യവും ഉപാസിക്കേണ്ടതാണ്. വിനായകനെ സ്തുതിക്കുന്ന എട്ടു പദ്യങ്ങൾ ഉൾപ്പെട്ട സ്തോത്രം എന്ന അർത്ഥത്തിലാണ് കൃതിക്ക് *വിനായകാഷ്ടകം* എന്ന പേര് നൽകിയിരിക്കുന്നത്. വിഘ്നങ്ങളുടെ നായകൻ എന്നാണ് എന്നാണ് വിനായക പദത്തിനർത്ഥം. നായകനായതുകൊണ്ട് ഭജിക്കുന്നവരെ വിഘ്നങ്ങൾ നീക്കി അനുഗ്രഹിച്ച് വിജയിപ്പിക്കാനും ഭജിക്കാത്തവരെ തടസങ്ങളുണ്ടാക്കി പരാജയപ്പെടുത്താനും കഴിവുള്ളവൻ എന്ന് താല്പര്യം. ഈശ്വരപ്രീതി കൊണ്ടല്ലാതെ ലൗകികമോ ആദ്ധ്യാത്മികമോ ആയ ജീവിതം സഫലമാകുന്നതല്ല. ഇക്കാര്യം വ്യക്തമായി ഓർമ്മിച്ചുകൊണ്ട് നമുക്ക് അഷ്ടകപദ്യങ്ങളെ ഒരോന്നായി സമീപിക്കാം.

1 നമദ്ദേവവൃന്ദം ലസദ്വേദകന്ദം
ശിരഃശ്രീമദിന്ദും ശ്രിതശ്രീമുകുന്ദം
ബൃഹച്ചാരുതുന്ദം സ്തുതശ്രീസനന്ദം
ജടാഹീന്ദ്രകുന്ദം ഭജേ/ഭീഷ്ടസന്ദം

നമദ്ദേവവൃന്ദം-തലകുനിച്ചു വണങ്ങിനിൽക്കുന്ന ദേവസമൂഹത്തോടു കൂടിയവനും; ലസദ്വേദകന്ദം-വേദങ്ങളുടെ സ്വയം പ്രകാശിക്കുന്ന നാരായവേരായി വിളങ്ങുന്നവനും; ശിരഃശ്രീമദിന്ദും-പൂനിലാവൊളി വിതറുന്ന ചന്ദ്രനെ തലയിൽ അണിഞ്ഞിരിക്കുന്നവനും; ശ്രിത ശ്രീമുകുന്ദം-ലക്ഷ്മീസമേതനായ വിഷ്ണുവിനാൽ ഭജിക്കപ്പെടുന്നവനും; ബൃഹച്ചാരുതുന്ദം-തടിച്ചു മനോഹരമായ വയറുള്ളവനും; സ്തുതശ്രീസനന്ദം-സനകസനന്ദാദി മുനിമാരാൽ സ്തുതിക്കപ്പെടുന്നവനും; ജടാഹീന്ദ്രകുന്ദം-ജടയിൽ സർപ്പരാജാവായ വാസുകിയെ

മുല്ലമാലയായി അണിഞ്ഞിരിക്കുന്നവനും; അഭീഷ്ടസന്ദം-ഭക്തന്മാരുടെ അഭീഷ്ടങ്ങളെ വേണ്ടപോലെ നൽകി അനുഗ്രഹിക്കുന്നവനുമായ വിനായകനെ; ഭജേ-ഞാൻ ഉപാസിക്കുന്നു.

തലകുനിച്ചു വണങ്ങിനിൽക്കുന്ന ദേവസമൂഹത്തോടു കൂടിയവനും വേദങ്ങളുടെ സ്വയം പ്രകാശിക്കുന്ന നാരായവേരായി വിളങ്ങുന്നവനും പൂനിലാവൊളി വിതറുന്ന ചന്ദ്രനെ തലയിൽ അണിഞ്ഞിരിക്കുന്നവനും ലക്ഷ്മീസമേതനായ വിഷ്ണുവിനാൽ ഭജിക്കപ്പെടുന്നവനും തടിച്ചു മനോഹരമായ വയറുള്ളവനും സനകസനന്ദാദി മുനിമാരാൽ സ്തുതിക്കപ്പെടുന്നവനും ജടയിൽ സർപ്പരാജാവായ വാസുകിയെ മുല്ലമാലയായി അണിഞ്ഞിരിക്കുന്നവനും ഭക്തന്മാരുടെ അഭീഷ്ടങ്ങളെ വേണ്ടപോലെ നൽകി അനുഗ്രഹിക്കുന്നവനുമായ വിനായകനെ ഞാൻ ഉപാസിക്കുന്നു.

## ഭജേഽഭീഷ്ടസന്ദം

ഭജിക്കുന്നവരുടെ അഭീഷ്ടങ്ങൾ സമ്യക്കാകുംവിധം ദാനം ചെയ്യുന്നവനാണ് അഭീഷ്ടസന്ദൻ. വിനായകൻ അങ്ങനെയുള്ള ഭക്തവത്സലനാണ്. വിനായകഭജനം നിശ്ചയമായും അഭീഷ്ടലാഭത്തിനുതകുമെന്ന് താൽപര്യം. വിഘ്നങ്ങൾ ഒഴിവാക്കാനും അഭീഷ്ടങ്ങൾ സാധിക്കാനുമായി ദേവന്മാർ പോലും കൂട്ടംകൂട്ടമായി സദാ വിഘ്നേശ്വരഭജനം നടത്തിപ്പോരുന്നു. വേദവേദാന്തസാരമായ പരബ്രഹ്മത്തിൻെറ പ്രതിനിധിയാണ് വിനായകൻ. ആര് എന്ത് ആഗ്രഹിച്ചു ഭജിക്കുന്നുവോ അവർക്കത് സാധിച്ചുകൊടുക്കുക എന്നതാണ് ബോധസ്വരൂപനായ പരമാത്മാവിൻെറ പ്രവർത്തനനിയമം. പിതാവായ ശിവൻെറ പാരമ്പര്യത്തെ ലോകത്തിന് വെളിപ്പെടുത്തികൊടുക്കുമാറ് ചന്ദ്രക്കല ശിരസ്സിലണിഞ്ഞും ലക്ഷ്മീകാന്തനാൽ പരിസേവിതനായുമാണ് വിനായകൻ വിളങ്ങുന്നത്. ജീവന്മുക്തന്മാരും ബ്രഹ്മാവിൻെറ പുത്രന്മാരുമായ സനകൻ, സനന്ദൻ, സനാതനൻ, സനത്കുമാരൻ എന്നീ മുനിമാർപോലും സദാ വിനായകഭജനത്തിൽ ഏർപ്പെട്ടിരിക്കുന്നു. ബലം സൂചിപ്പിക്കുന്ന മനോഹരമായ തുമ്പിക്കൈയുണ്ട്. പ്രഭുത്വം സൂചിപ്പിച്ചുകൊണ്ട് സർപ്പേന്ദ്രനായ വാസുകിയെ ജടയിൽ മുല്ലമാലയായി അണിഞ്ഞിട്ടുണ്ട്. അച്ഛന് പ്രിയമുള്ള സർപ്പേന്ദ്രനാണ് വാസുകി. എല്ലാംകൊണ്ടും ഭക്താനുഗ്രഹത്തിന് കഴിവുള്ള ദേവനാണ് വിനായകൻ എന്ന് താൽപര്യം. മഹത്ത്വം ആവർത്തിച്ചു ചിന്തിച്ച് ഉപാസ്യദേവങ്കൽ മനസ്സിനെ ഏകാഗ്രപ്പെടുത്തുകയെന്നതാണല്ലോ സ്തോത്രങ്ങളുടെ പ്രയോജനം. അതുതന്നെയാണിനിയുള്ള പദ്യങ്ങൾ കൊണ്ടും ലക്ഷ്യമാക്കുന്നത്.

2. കിലദ്ദേവഗോത്രം കനദ്ധേമഗാത്രം
സദാനന്ദമാത്രം മഹാഭക്തമിത്രം
ശരച്ചന്ദ്രവക്ത്രം ത്രയീപൂതപാത്രം
സമസ്താർത്തിദാത്രം ഭജേ ശക്തിപുത്രം

കിലദ്ദേവഗോത്രം-ലീലാമയമായ ജീവിതം നയിക്കുന്ന ദേവന്മാരുടെ വംശത്തിൽ ജനിച്ചവനും, കനദ്ധേമഗാത്രം-തിളങ്ങുന്ന സ്വർണ്ണംപോലെയുള്ള

ശരീരത്തോടുകൂടിയവനും; സദാനന്ദമാത്രം-എല്ലായ്പ്പോഴും ആനന്ദസ്വരൂപ നായിത്തന്നെ കഴിയുന്നവനും; മഹാഭക്തമിത്രം-ഭക്തന്മാരുടെ ഉറ്റ സുഹൃത്തും; ശരച്ചന്ദ്രവക്ത്രം-ശരത്കാലചന്ദ്രനെപ്പോലെ പ്രസന്നമായ മുഖത്തോടുകൂടിയ വനും; ത്രയീപൂതപാത്രം-വേദങ്ങൾക്ക് നിർമ്മലമായ വാസസ്ഥാനമായിട്ടുള്ള വനും; സമസ്താർത്തിദാത്രം-ഭക്തന്മാരുടെ എല്ലാ ദുഃഖങ്ങൾക്കും അരിവാ ളായി വർത്തിക്കുന്നവനും; ശക്തിപുത്രം-ശക്തിസ്വരൂപിണിയായ പാർവതിയുടെ മകനായിട്ടുള്ളവനുമായ വിനായകനെ; ഭജേ- ഞാൻ ഉപാസിക്കുന്നു.

ലീലാമയമായ ജീവിതം നയിക്കുന്ന ദേവന്മാരുടെ വംശത്തിൽ ജനിച്ച വനും തിളങ്ങുന്ന സ്വർണ്ണംപോലെയുള്ള ശരീരത്തോടുകൂടിയവനും എല്ലാ യ്പോഴും ആനന്ദസ്വരൂപനായിത്തന്നെ കഴിയുന്നവനും ഭക്തന്മാരുടെ ഉററ സുഹൃത്തും ശരത്കാല ചന്ദ്രനെപ്പോലെ പ്രസന്നമായ മുഖത്തോടുകൂടിയ വനും വേദങ്ങൾക്ക് നിർമ്മലമായ വാസസ്ഥാനമായിട്ടുള്ളവനും ഭക്തന്മാരുടെ എല്ലാ ദുഃഖങ്ങൾക്കും അരിവാളായി വർത്തിക്കുന്നവനും ശക്തിസ്വരൂപിണി യായ പാർവ്വതിയുടെ മകനായിട്ടുള്ളവനുമായ വിനായകനെ ഞാൻ ഉപാസി ക്കുന്നു.

**ഭജേശക്തിപുത്രം**

പരമശിവൻ കൊമ്പനാനയുടെയും പാർവ്വതി പിടിയാനയുടെയും വേഷം ധരിച്ച് കാട്ടിൽ കളിച്ചുനടന്നപ്പോൾ ജനിച്ച മകനാണ് ഗജമുഖൻ എന്നാണല്ലോ പ്രസിദ്ധി. ശക്തിസ്വരൂപിണിയാണ് ദേവി പാർവ്വതി. അതുകൊണ്ട് ദേവിയുടെ മകനായ വിനായകനും ശക്തിസ്വരൂപനാണെന്ന് താൽപര്യം. മഹാഭക്തമിത്രം, സമസ്താർത്തിദാത്രം എന്ന വിശേഷണങ്ങൾ കൊണ്ട് ഉപാസ്യദേവൻെറ ഭക്ത ത്രാണപരായണത്വം ആവർത്തിച്ചു വെളിപ്പെടുത്തിയിരിക്കുന്നു. ഉപാസനാപ രങ്ങളായ സ്തോത്രങ്ങളിൽ ആശയാവർത്തനം ഒരിക്കലും ദോഷമല്ല. നേരേ മറിച്ച് മനസ്സിന് ധ്യാനിച്ചേകാഗ്രപ്പെടാൻ അവഅത്യന്തം ഉപകരിക്കുന്നു. കനദ്ധേമഗാത്രം, ശരച്ചന്ദ്രവക്ത്രം എന്ന വിശേഷണങ്ങൾ ദേവരൂപം തേജോ മയവും പ്രസന്നവുമാണെന്ന് കാണിക്കുന്നു. ധ്യാനവേളയിൽ ആ തേജോമ യത്വവും പ്രസന്നതയും ധ്യാനിക്കുന്ന മനസ്സിനും പകർന്നുകിട്ടുന്നതാണ്. കിലദ്ദേവഗോത്രം എന്നുള്ളതുകൊണ്ട് ദേവൻെറ വംശമഹത്വം വെളി പ്പെടുത്തിയിരിക്കുന്നു. ആനന്ദസ്വരൂപനായ പരമാത്മാവിൻെറ പ്രതിപുരുഷ നാണ് ഇഷ്ടദേവൻ എന്നാവർത്തിച്ചോർമ്മിപ്പിക്കുവാനാണ് സദാനന്ദമാത്രം എന്ന വിശേഷണം ചേർത്തിരിക്കുന്നത്. പരമാത്മതത്ത്വം വെളിപ്പെടുത്തുന്ന തുകൊണ്ടാണല്ലോ വേദങ്ങൾ പവിത്രങ്ങളായി കരുതപ്പെടുന്നത്. ഇക്കാര്യ മാണ് ത്രയീപൂതപാത്രം എന്ന വിശേഷണംകൊണ്ട് വെളിപ്പെടുത്തിയിരി ക്കുന്നത്.

3. ഗളദ്ദാനമാലം ചലദ്ഭോഗിമാലം
ഗളാമ്ഭോദകാലം സദാ ദാനശീലം
സുരാരാതികാലം മഹേശാത്മബാലം
ലസത്പുണ്ഡ്രഫാലം ഭജേ ലോകമൂലം

ഗളദ്ദാനമാലം–ഒഴുകുന്ന മദജലധാരയോടുകൂടിയവനും; ചലദ്ഭോഗിമാലം–ഇളകുന്ന സർപ്പമാലയണിഞ്ഞിട്ടുള്ളവനും; ഗളാമ്ഭോദകാലം–കഴുത്തിൽ കാർമേഘം പോലെ കറുത്തനിറത്തോടുകൂടിയവനും; സദാദാനശീലം–എപ്പോഴും ഭക്തൻെറ ഇഷ്ടങ്ങൾ നൽകുക ശീലമുള്ളവനും; സുരാരാതികാലം – ദേവശത്രുക്കളായ അസുരന്മാർക്ക് കാലനായിട്ടുള്ളവനും; മഹേശാത്മബാലം – പരമശിവൻെറ പ്രിയപുത്രനും; ലസത്പുണ്ഡ്ര ഫാലം–ഭസ്മക്കുറികൊണ്ട് ശോഭിക്കുന്ന നെററിയോടുകൂടിയവനും; ലോകമൂലം – ജഗത്തിനാദികാരണവുമായ വിനായകനെ; ഭജേ – ഞാൻ ഉപാസിക്കുന്നു.

ഒഴുകുന്ന മദജലധാരയോടുകൂടിയവനും ഇളകുന്ന സർപ്പമാലയണിഞ്ഞിട്ടുള്ളവനും കഴുത്തിൽ കാർമേഘംപോലെ കറുത്ത നിറത്തോടുകൂടിയവനും എപ്പോഴും ഭക്തൻെറ ഇഷ്ടങ്ങൾ നൽകുക ശീലമുള്ളവനും ദേവശത്രുക്കളായ അസുരന്മാർക്ക് കാലനായിട്ടുള്ളവനും പരമശിവൻെറ പ്രിയപുത്രനും ഭസ്മക്കുറികൊണ്ട് ശോഭിക്കുന്ന നെററിയോടുകൂടിയവനും ജഗത്തിനാദി കാരണവുമായ വിനായകനെ ഞാൻ ഉപാസിക്കുന്നു.

**ഭജേ ലോകമൂലം**

ജഗത്തിൻെറ മൂലകാരണം അഖണ്ഡവും ബോധഘനവുമായ പരബ്രഹ്മമാണ്. ഏത് ദേവനെ എന്ത് പ്രയോജനത്തിനായി ഭജിച്ചാലും ഭജിക്കുന്നത് ബ്രഹ്മത്തെത്തന്നെയാണ്. ഭക്തൻെറ സങ്കൽപമനുസരിച്ച് ബ്രഹ്മം ഏത് ദേവതാരൂപം കൈക്കൊണ്ടും അനുഗ്രഹിക്കാനെത്തുന്നു. ലോകമൂലം എന്ന വിശേഷണംകൊണ്ട് ഈ ഉപാസനാരഹസ്യം വീണ്ടും വെളിപ്പെടുത്തിയിരിക്കുന്നു. ഗജമുഖനായ ദേവൻ ആനയുടെ സ്വഭാവവും കരുത്തും ഉള്ളവനാണെന്ന് കാണിക്കാനാണ് ഗളദ്ദാനമാലം എന്ന വിശേഷണം. മഹേശാത്മബാലൻ പിതൃതുല്യനാണെന്നോർമ്മിപ്പിക്കുകയാണ് ചലദ്ഭോഗിമാലം, ഗളാമ്ഭോദകാലം, സുരാരാതികാലം എന്നീ മൂന്നുപദങ്ങളും, സദാദാനശീലം എന്ന പദം വിഘ്നേശ്വരനാണെങ്കിലും ഭക്തവത്സലനാണെന്നു കാണിക്കുന്നു. മുഖശോഭയ്ക്കു മാററുകൂട്ടുന്നതാണ് ലസത്പുണ്ഡ്രഫാലം എന്ന വിശേഷണം. ദുഷ്ടനിഗ്രഹം ചെയ്ത് വിഘ്നങ്ങളകററി ഭക്തൻെറ ഭൗതികാവശ്യങ്ങൾ നിറവേററി ഒടുവിൽ ബ്രഹ്മസാക്ഷാത്കാരത്തിൽ കൊണ്ടെത്തിക്കുന്നവനാണ് ഇഷ്ടദേവൻ എന്ന് താൽപര്യം.

4. ഉരസ്താരഹാരം ശരച്ചന്ദ്രഹീരം
സുരശ്രീവിചാരം ഹൃതാർത്താരിഭാരം
കടേ ദാനപൂരം ജടാഭോഗിപൂരം
കലാബിന്ദുതാരം ഭജേ ശൈവവീരം

ഉരസ്താരഹാരം–മാർവിടത്തിൽ മുത്തുമാല അണിഞ്ഞവനും; ശരച്ചന്ദ്രഹീരം–തെളിവുററ ചന്ദ്രക്കലയെ ശിരോഭൂഷണമാക്കിയിട്ടുള്ളവനും; സുരശ്രീവിചാരം–ദേവന്മാരുടെ ഐശ്വര്യത്തിൽ സദാ തത്പരനും; ഹൃതാർത്താരിഭാരം–ആർത്തന്മാരുടെ ശത്രുഭാരം ഒഴിച്ചുമാററുന്നവനും; കടേദാനപൂരം–

കവിൾത്തടത്തിൽ മദജലം ഒഴുക്കിക്കൊണ്ടിരിക്കുന്നവനും; ജടാഭോഗിപൂരം –ജടക്കെട്ടിൽ സർപ്പങ്ങള അണിഞ്ഞിട്ടുള്ളവനും; കലാബിന്ദുതാരം–കലാബിന്ദുക്കളോടുകൂടിയ പ്രണവം അഥവാ ഓംകാരം പ്രതീകമായിട്ടുള്ളവനും; ശൈവവീരം–ശിവപുത്രനായി വീരനായിട്ടുള്ളവനും ആയ വിനായകനെ; ഭജേ–ഞാൻ ഉപാസിക്കുന്നു.

മാർവിടത്തിൽ മുത്തുമാലയണിഞ്ഞവനും തെളിവുററ ചന്ദ്രക്കലയെ ശിരോഭൂഷണമാക്കിയിട്ടുള്ളവനും ദേവന്മാരുടെ ഐശ്വര്യത്തിൽ സദാ തത്പരനും ആർത്തന്മാരുടെ ശത്രുഭാരം ഒഴിച്ചുമാററുന്നവനും കവിൾത്തടത്തിൽ മദജലം ഒഴുക്കിക്കൊണ്ടിരിക്കുന്നവനും ജടക്കെട്ടിൽ സർപ്പങ്ങളെ അണിഞ്ഞിട്ടുള്ളവനും കലാബിന്ദുക്കളോടുകൂടിയ പ്രണവം അഥവാ ഓംകാരം പ്രതീകമായിട്ടുള്ളവനും ശിവപുത്രനും വീരനുമായിട്ടുള്ള വിനായകനെ ഞാൻ ഉപാസിക്കുന്നു.

## കലാബിന്ദുതാരം

ബോധസത്യത്തിൽനിന്നും നാദരൂപത്തിലാണ് ശക്തി ആദ്യം സ്പന്ദിക്കുന്നത്. നാദരൂപമായ ഈ ആദ്യ സ്പന്ദനം സർവ്വത്ര അന്തരീക്ഷത്തിൽ സദാ മുഴങ്ങി നിൽക്കുന്നു. ആ നാദപ്പരപ്പിൽനിന്നും ബിന്ദുവായും കലയായും തുടർന്ന് ശബ്ദം രൂപംകൊള്ളുന്നു. ഈ നാദപരിണാമത്തിൻെറ പൂർണ്ണരൂപം പ്രതിനിധാനം ചെയ്യുന്ന ഒരു ബ്രഹ്മപ്രതീകമാണ് പ്രണവം. അഥവാ ഓംകാരം. അ, ഉ, മ് എന്നീ മാത്രകളും അമാത്രയായ നാദവും ചേർന്നതാണ് ഓംകാരം. ഉപനിഷത്തുകൾ ഏകകണ്ഠമായി ഓംകാരത്തെ ബ്രഹ്മപ്രതീകമായി അംഗീകരിക്കുന്നു. പ്രണവത്തെ ആശ്രയിച്ച് ബ്രഹ്മോപാസന നടത്തുന്നവർ അചിരേണ സംസാരത്തെ തരണം ചെയ്യുന്നു. തരണം ചെയ്യിക്കുന്നതായതുകൊണ്ട് താരം എന്നും പ്രണവത്തിന് പേരുണ്ട്. ഇഷ്ടദേവനായ വിനായകൻ ബ്രഹ്മപ്രതീകമായതുകൊണ്ടാണ് കലാബിന്ദുതാരം എന്ന് വിശേഷിപ്പിച്ചിരിക്കുന്നത്. മററ് വിശേഷണങ്ങൾ മുൻപോലെ യഥായോഗ്യം ധരിച്ചുകൊള്ളേണ്ടതാണ്.

5. കരാരൂഢമോക്ഷം വിപദ്ഭങ്ഗദക്ഷം
ചലത്സാരസാക്ഷം പരാശക്തിപക്ഷം
ശ്രിതാമർത്ത്യവൃക്ഷം സുരാരിദ്രുതക്ഷം
പരാനന്ദപക്ഷം ഭജേ ശ്രീശിവാക്ഷം.

കരാരൂഢമോക്ഷം – ഉള്ളംകൈയ്യിൽ സൂക്ഷിച്ചിരിക്കുന്ന മോക്ഷത്തോടുകൂടിയവനും; വിപദ്ഭംഗദക്ഷം – ആപത്തുകളെ ഒഴിച്ചുമാററുന്നതിൽ സമർത്ഥനും; ചലത്സാരസാക്ഷം – ഇളകുന്ന താമരയുടെ ഇതൾപോലെ മനോഹരങ്ങളായ കണ്ണുകളോടു കൂടിയവനും; പരാശക്തി പക്ഷം – മാതാവായ പരാശക്തിയുടെ സൃഷ്ടി സ്ഥിതിപ്രളയകർമ്മങ്ങളിൽ സഹായി ക്കുന്നവനും; ശ്രിതാമർത്ത്യവൃക്ഷം – ആശ്രിതർക്ക് കൽപവൃക്ഷമായി വിളങ്ങുന്നവനും; സുരാരിദ്രുതക്ഷം – അസുരവൃക്ഷത്തിന് തച്ചനായിട്ടുള്ളവനും; പരാനന്ദപക്ഷം – ബ്രഹ്മമാനന്ദം അനുഭവിക്കാൻ സഹായിക്കുന്നവനും; ശ്രീശിവാക്ഷം – മംഗളവും ഐശ്വര്യവും തുളുമ്പിനിൽക്കുന്ന കണ്ണുകളോടുകൂടിയവനുമായ വിനായകനെ; ഭജേ – ഞാൻ ഉപാസിക്കുന്നു.

ഉള്ളം കയ്യിൽ സൂക്ഷിച്ചിരിക്കുന്ന മോക്ഷത്തോടുകൂടിയവനും ആപത്തുകളെ ഒഴിച്ചുമാററുന്നതിൽ സമർത്ഥനും ഇളകുന്ന താമരയുടെ ഇതൾ പോലെ മനോഹരങ്ങളായ കണ്ണുകളോടുകൂടിയവനും മാതാവായ പരാശക്തിയുടെ സൃഷ്ടിസ്ഥിതി പ്രളയ കർമ്മങ്ങളിൽ സഹായിക്കുന്നവനും ആശ്രിതർക്ക് കൽപവൃക്ഷമായി വിളങ്ങുന്നവനും അസുരവൃക്ഷത്തിൻെറ തച്ചനായിട്ടുള്ളവനും ബ്രഹ്മാനന്ദമനുഭവിക്കാൻ സഹായിക്കുന്നവനും ഐശ്വര്യവും മംഗളവും തുളുമ്പിനിൽക്കുന്ന കണ്ണുകളോടുകൂടിയവനുമായ വിനായകനെ ഞാൻ ഉപാസിക്കുന്നു.

### പരാനന്ദപക്ഷം

ബ്രഹ്മാനന്ദമാണ് പരമാനന്ദം. അതുതന്നെയാണ് മോക്ഷവും. ഉപാസനകളെല്ലാം ബ്രഹ്മാനന്ദത്തെ അഥവാ മോക്ഷത്തെ ലക്ഷ്യമാക്കിയുള്ളവയായിരിക്കണം. സഗുണരൂപമായ ഭാവകൽപനയിൽ ആദ്യം മനസ്സിനേകാഗ്രത നേടണം. ഏകാഗ്രത വന്നുകഴിഞ്ഞാൽ പിന്നെ ആ സഗുണഭാവകൽപനയും വെടിഞ്ഞ് പരാനന്ദഭാവനയിൽ മുഴുകണം. അതോടെ നിർഗുണവസ്തുസ്വരൂപം തെളിഞ്ഞനുഭവപ്പെടാൻ ഇടവരുന്നു. ഈ ഉപാസനാരഹസ്യം ആവർത്തിച്ചു വെളിപ്പെടുത്താനാണ് പരാനന്ദപക്ഷം, കരാരൂഢമോക്ഷം എന്ന വിശേഷണങ്ങൾ ചേർത്തിരിക്കുന്നത്.

6. സദാശം സുരേശം സദാ പാതുമീശം
നിദാനോദ്ഭവം ശാങ്കരപ്രേമകോശം
ധൃതശ്രീനിശേശം ലസദ്ദന്തകോശം
ചലച്ഛൂലപാശം ഭജേ കൃത്തപാശം

സദാശം-സദാ മംഗളസ്വരൂപിയും; സുരേശം - ദേവന്മാരുടെ പ്രഭുവും; സദാ പാതും ഈശം-സദാ രക്ഷചെയ്യാൻ കരുത്തനും; നിദാനോദ്ഭവം - ആദികാരണമായി ഭവിച്ചവനും; ശാങ്കരപ്രേമകോശം-ശിവൻെറ പ്രേമത്തിനിരിപ്പിടവും; ധൃതശ്രീനിശേശം-ശോഭയുള്ള ചന്ദ്രനെ ശിരസ്സിൽ അണിഞ്ഞിരിക്കുന്നവനും; ലസദ്ദന്തകോശം-പ്രകാശിക്കുന്ന കൊമ്പുകളോടുകൂടിയവനും; ചലച്ഛൂലപാശം-ഇളകുന്ന ശൂലം പാശം എന്നിവ കയ്യിൽ ധരിച്ചവനും; കൃത്തപാശം-ഭക്തന്മാരുടെ കർമ്മപാശംഛേദിച്ചു കളയുന്നവനുമായ വിനായകനെ; ഭജേ-ഞാൻ ഉപാസിക്കുന്നു.

സദാ മംഗളസ്വരൂപിയും ദേവന്മാരുടെ പ്രഭുവും സദാ രക്ഷചെയ്യാൻ കരുത്തനും ആദികാരണമായി ഭവിച്ചവനും ശിവൻെറ പ്രേമത്തിനിരിപ്പിടവും ശോഭയുള്ള ചന്ദ്രനെ ശിരസ്സിൽ അണിഞ്ഞിരിക്കുന്നവനും പ്രകാശിക്കുന്ന കൊമ്പുകളോടു കൂടിയവനും ഇളകുന്ന ശൂലം പാശം എന്നിവ കയ്യിൽ ധരിച്ചവനും ഭക്തന്മാരുടെ കർമ്മപാശം ഛേദിച്ചുകളയുന്നവനുമായ വിനായകനെ ഞാൻ ഉപാസിക്കുന്നു.

### നിദാനോദ്ഭവം

പ്രപഞ്ചത്തിനാദികാരണം പരബ്രഹ്മമാണ്. ബോധസ്വരൂപമായ ബ്രഹ്മത്തിൽ ശക്തിയായ മായ ഉണ്ടാക്കിക്കാണിക്കുന്നതാണല്ലോ പ്രപഞ്ചം. ഇവിടെ

വിനായകൻ ആദികാരണമായി ഭവിച്ചു എന്നു പറഞ്ഞിരിക്കുന്നത് ഇഷ്ടദേവൻ ബ്രഹ്മപ്രതീകമാണെന്ന് ആവർത്തിച്ചു വ്യക്തമാക്കാനാണ്. ഇഷ്ടദേവനെ ഉപാസിക്കുമ്പോൾ ഇഷ്ടദേവൻ തന്നെയാണ് പ്രപഞ്ചമായി ഭവിച്ചിരിക്കുന്ന തെന്നിങ്ങനെ ഭാവാദ്വൈതം അഭ്യസിക്കേണ്ടതാണെന്ന് താത്പര്യം.

7. തതാനേകസന്തം സദാ ദാനവന്തം
ബുധശ്രീകരന്തം ഗജാസ്യം വിഭാന്തം
കരാത്മീയദന്തം ത്രിലോകൈകവൃന്തം
സുമന്ദം പരന്തം ഭജേഽഹം ഭവന്തം

തതാനേകസന്തം–സർവ്വത്ര അനേകരൂപം കൈകൊണ്ടുവിളങ്ങുന്നവനും; സദാദാനവന്തം–എല്ലായ്പോഴും മദജലം ഒഴുക്കിക്കൊണ്ടിരിക്കുന്നവനും; അഥവാ എല്ലായ്പോഴും ഭക്തന്മാർക്ക് അഭിഷ്ടങ്ങൾ ദാനം ചെയ്തുകൊണ്ടി രിക്കുന്നവനും; ബുധശ്രീകരം–ജ്ഞാനികളായ സത്തുക്കൾക്ക് ഐശ്വര്യം അരുളു ന്നവനും; തം ഗജാസ്യം–ഗജമുഖനെന്ന് പ്രസിദ്ധിപെററവനും; വിഭാന്തം–വിവിധ രൂപം കൈകൊണ്ടു വിളങ്ങുന്നവനും; കരാത്മീയദന്തം– ഒടിഞ്ഞുപോയതന്റെ തന്നെ ഒരു കൊമ്പ് ഒരുകൈയ്യിൽ ധരിച്ചിരിക്കുന്നവനും; ത്രിലോകൈകവൃന്തം –മൂന്നു ലോകങ്ങൾക്കും ഞെട്ടായി അഥവാ പരമകാരണമായി സ്ഥിതി ചെയ്യുന്നവനും; സുമന്ദം–പതുക്കെപ്പതുക്കെ സഞ്ചരിക്കുന്നവനും; തം പരം –ലോകത്തിനുമുഴുവൻ അപ്പുറം നിൽക്കുന്ന വേദാന്ത പ്രസിദ്ധമായ ബ്രഹ്മ മായി വിളങ്ങുന്നവനുമായ; ഭവന്തം–അങ്ങയെ; അഹംഭജേ–ഞാൻ ഉപാസി ക്കുന്നു.

സർവ്വത്ര അനേക രൂപം കൈക്കൊണ്ടു വിളങ്ങുന്നവനും എല്ലായ്പോഴും മദജലം ഒഴുക്കിക്കൊണ്ടിരിക്കുന്നവനും അഥവാ എല്ലായ്പോഴും ഭക്തന്മാർക്ക് അഭീഷ്ടങ്ങൾ ദാനം ചെയ്തുകൊണ്ടിരിക്കുന്നവനും ജ്ഞാനികളായ സത്തുക്കൾക്ക് ഐശ്വര്യം അരുളുന്നവനും ഗജമുഖനെന്ന് പ്രസിദ്ധിപെററ വനും വിവിധ രൂപം കൈക്കൊണ്ട് വിളങ്ങുന്നവനും ഒടിഞ്ഞുപോയ തൻെറ തന്നെ കൊമ്പ് ഒരു കൈയ്യിൽ ധരിച്ചിരിക്കുന്നവനും മൂന്നുലോകങ്ങൾക്കും ഞെട്ടായി അഥവാ പരമകാരണമായി സ്ഥിതിചെയ്യുന്നവനും പതുക്കെപ്പതു ക്കെ സഞ്ചരിക്കുന്നവനും ലോകത്തിനുമുഴുവൻ അപ്പുറം നിൽക്കുന്ന വേദാ ന്തപ്രസിദ്ധമായ ബ്രഹ്മമായി വിളങ്ങുന്നവനുമായ അങ്ങയെ ഞാൻ ഉപാസി ക്കുന്നു.

**പരംതം ഭജേ**

ലോകങ്ങളെല്ലാം മായാകാര്യങ്ങളാണ്. മായയ്ക്കപ്പുറമാണ് വേദാന്തപ്ര സിദ്ധമായ ബ്രഹ്മം അഥവാ പരമസത്യം. രൂപസങ്കൽപത്തോടെ വിനായകനെ ഉപാസിക്കുകയാണെങ്കിലും ലക്ഷ്യം മായാതീതമായ ബ്രഹ്മമാണെന്ന് താത്പര്യം. ഗണപതിയും അനുജനായ സുബ്രഹ്മണ്യനും തമ്മിൽ ഒരിക്കൽ കലഹമുണ്ടായി. അന്ന് സുബ്രഹ്മണ്യൻ ജ്യേഷ്ഠൻെറ ഒരു കൊമ്പൊടിച്ചുക ളഞ്ഞു. അന്നുമുതൽ ആ കൊമ്പ് സ്വയം വിനായകൻ തന്നെ കൈയിൽ ധരി ക്കുന്നു എന്ന് പ്രസിദ്ധി.

8. ശിവപ്രേമപിണ്ഡം പരം സ്വർണ്ണവർണ്ണം
ലസദ്ദന്തഖണ്ഡം സദാനന്ദ പൂർണ്ണം
വിവർണ്ണപ്രഭാസ്യം ധൃതസ്വർണ്ണഭാണ്ഡം
ചലച്ചാരുശുണ്ഡം ഭജേ ദന്തിതുണ്ഡം

ശിവപ്രേമപിണ്ഡം- ശിവൻെറ സ്നേഹം ശരീരം കൈക്കൊണ്ടിരിക്കുന്നവനും; പരം-മായാതീതനും; സ്വർണ്ണവർണ്ണം-സ്വർണ്ണത്തിൻെറ തിളക്കത്തോടുകൂടിയവനും; ലസദ്ദന്തഖണ്ഡം-പ്രകാശിക്കുന്ന മുറിഞ്ഞ കൊമ്പോടുകൂടിയവനും; സദാനന്ദപൂർണ്ണം- സദാ ബ്രഹ്മാനന്ദത്തിൽ മുഴുകിയിരിക്കുന്നവനും; വിവർണ്ണപ്രഭാസ്യം - വിശേഷപ്പെട്ട നിറത്തിൻെറ കാന്തികലർന്ന മുഖത്തോടുകൂടിയവനും; ധൃത സ്വർണ്ണഭാണ്ഡം - തുമ്പിക്കൈയിൽ പൊൻകലശം ധരിച്ചിരിക്കുന്നവനും; ചലച്ചാരുശുണ്ഡം - ഇളകുന്ന മനോഹരമായ തുമ്പിക്കൈയ്യുള്ളവനും; ദന്തിതുണ്ഡം - ആനയുടെ മുഖമുള്ളവനുമായ വിനായകനെ; ഭജേ - ഞാൻ ഉപാസിക്കുന്നു.

ശിവൻെറ സ്നേഹം ശരീരം കൈക്കൊണ്ടിരിക്കുന്നവനും മായാതീതനും സ്വർണ്ണത്തിൻെറ തിളക്കത്തോടുകൂടിയവനും പ്രകാശിക്കുന്ന മുറിഞ്ഞ കൊമ്പോടുകൂടിയവനും സദാ ബ്രഹ്മാനന്ദത്തിൽ മുഴുകിയിരിക്കുന്നവനും വിശേഷപ്പെട്ട നിറത്തിൻെറ കാന്തി കലർന്ന മുഖത്തോടുകൂടിയവനും തുമ്പിക്കൈയ്യിൽ പൊൻകലശം ധരിച്ചിരിക്കുന്നവനും ഇളകുന്ന മനോഹരമായ തുമ്പിക്കൈയുള്ളവനും ആനയുടെ മുഖമുള്ളവനുമായ വിനായകനെ ഞാൻ ഉപാസിക്കുന്നു.

**പരംഭജേ**

മായാതീതമായ പരബ്രഹ്മത്തിൽ എത്തിച്ചേരാനുള്ള മാധ്യമമാണ് വിനായകൻ. ആത്മാവായി വർത്തിക്കുന്ന ബോധസ്വരൂപമായ പരബ്രഹ്മത്തെ അനുഭവിച്ചറിയാതെ ഒരു ജീവിതവും ധന്യമാകുന്നതല്ല. പരമാത്മസ്വരൂപവും സാക്ഷാത്കാരോപായങ്ങളും അറിയുന്നതിന് ഗുരുദേവൻെറ ഉജ്ജ്വലങ്ങളായ വേദാന്തകൃതികളിലേയ്ക്ക് കടന്നുചെല്ലുക. ഭൗതികവും ആദ്ധ്യാത്മികവുമായ ലക്ഷ്യം നേടുന്നതിനുള്ള എല്ലാ തടസ്സങ്ങളും വിനായകൻ അകററിത്തരട്ടെ. ഗുരുവിൻെറ അനുഗ്രഹത്തോടുകൂടി അത് സാധ്യമാകട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 2

## ദൈവദശകം

ഇത് ശിവഗിരിയിൽ വച്ച് കുട്ടികൾക്ക് പ്രാർത്ഥന ചൊല്ലാനായി ഗുരുദേവൻ എഴുതിക്കൊടുത്തു എന്നാണ് പ്രസിദ്ധി. ഒരിക്കൽ പുന്നശ്ശേരി നമ്പി നീലകണ്ഠ ശർമ്മ ശിവഗിരിയിൽ വന്നു ഗുരുദേവനെ സന്ദർശിക്കുകയുണ്ടായി. അന്ന് ശിവഗിരിയിലെ ചില ഹരിജന ബാലന്മാർ ഭക്തിനിർഭരമായി ഈ കൃതി ആലപിക്കുന്ന തദ്ദേഹം കേട്ടു. ഇതാരു രചിച്ചത് എന്ന ചോദ്യത്തിന് നാം കുട്ടികൾക്ക് പ്രാർത്ഥനയ്ക്കായി എഴുതികൊടുത്തതാണ് എന്ന് ഗുരുദേവൻ മറുപടി പറഞ്ഞതായി കേട്ടിട്ടുണ്ട്. ഈ സന്ദർശനവും സംഭാഷണവും എന്നായിരുന്നു എന്ന് വ്യക്തമായി ഗ്രഹിക്കാൻ കഴിഞ്ഞിട്ടില്ല.

ദൈവത്തെ പാടിപ്പുകഴ്ത്തുന്ന പത്ത് പദ്യങ്ങളടങ്ങുന്ന കൃതിയാണ് ദൈവദശകം. ഏതു മതത്തിൽപ്പെട്ട ആർക്കും അവനവൻെറ ദൈവത്തെ ഇതിലൂടെ വാഴ്ത്തി സ്തുതിക്കാം. ബാലനും വൃദ്ധനും ജ്ഞാനിക്കും അജ്ഞാനിക്കും ഈ കൃതി ഒരു പോലെ ഭക്തിരസം പകരുന്നു. ഒരു സത്യാന്വേഷിക്ക് മുന്നോട്ടു പോകുന്തോറും ഈ കൃതിയിൽ സത്യമാകുന്ന ആഴിയുടെ ആഴവും പരപ്പും കൂടുതൽ കൂടുതൽ മറമാറി തെളിയുന്നതായി അനുഭവപ്പെടും. അദ്വൈത സത്യമാകുന്ന ഉജ്ജ്വല രത്നത്തെ ഒരു കൊച്ചു ചിമിഴിലാക്കി ലോകത്തിനു നൽകി അനുഗ്രഹിച്ചിരിക്കുകയാണ് കരുണാനിധിയായ ഗുരുവര്യൻ. തുറന്നു നോക്കുമ്പോഴാണ് കണ്ണഞ്ചി മിഴിച്ചുനിന്നുപോകുന്നത്. ഈ കൃതിയെ ചിന്തകന്മാർ ഒരുപനിഷത്തായി ട്ടാണ് കണക്കാക്കുന്നത്. ഈ കൃതിയുടെ പഠനം ഒന്നുകൊണ്ടു തന്നെ ഒരാൾക്ക് പരമസത്യം കണ്ടെത്താം. എല്ലാ ഭവനങ്ങളിലും എല്ലാ വിദ്യാലയങ്ങളിലും ഇതൊരു പ്രാർത്ഥനാഗാനമായി അംഗീകരിക്കപ്പെട്ടെ ങ്കിൽ!

ദൈവമേ! കാത്തുകൊൾകങ്ങു
കൈവിടാതിങ്ങു ഞങ്ങളെ;
നാവികൻ നീ ഭവാബ്ധിക്കൊ-
രാവിവൻതോണി നിൻപദം 1

ഒന്നൊന്നായെണ്ണിയെണ്ണിത്തൊ-
ട്ടെണ്ണും പൊരുളൊടുങ്ങിയാൽ

നിന്നിടും ദൃക്കുപോലുള്ളം
നിന്നിലസ്പന്ദമാകണം. 2

അന്നവസ്ത്രാദി മുട്ടാതെ
തന്നു രക്ഷിച്ചു ഞങ്ങളെ
ധന്യരാക്കുന്ന നീയൊന്നു-
തന്നെ ഞങ്ങൾക്കു തമ്പുരാൻ 3

ആഴിയും തിരയും കാററും
ആഴവും പോലെ ഞങ്ങളും,
മായയും നിൻമഹിമയും
നീയുമെന്നുള്ളിലാകണം 4

നീയല്ലോ സൃഷ്ടിയും, സ്രഷ്ടാ-
വായതും സൃഷ്ടിജാലവും
നീയല്ലോ ദൈവമേ, സൃഷ്ടി-
ക്കുള്ള സാമഗ്രിയായതും 5

നീയല്ലോ മായയും മായാ-
വിയും മായാവിനോദനും
നീയല്ലോ മായയെ നീക്കി-
സ്സായുജ്യം നൽകുമാര്യനും 6

നീ സത്യം ജ്ഞാനമാനന്ദം
നീ തന്നെ വർത്തമാനവും
ഭൂതവും ഭാവിയും വേറ-
ല്ലോതും മൊഴിയുമോർക്കിൽ നീ 7

അകവും പുറവും തിങ്ങും
മഹിമാവാർന്ന നിൻപദം
പുകഴ്ത്തുന്നു ഞങ്ങളങ്ങു
ഭഗവാനേ! ജയിക്കുക 8

ജയിക്കുക മഹാദേവ!
ദീനാവനപരായണ!
ജയിക്കുക ചിദാനന്ദ!
ദയാസിന്ധോ! ജയിക്കുക. 9

ആഴമേറുംനിൻമഹസ്സാ-
മാഴിയിൽ ഞങ്ങളാകവേ
ആഴണം വാഴണം നിത്യം
വാഴണം വാഴണം സുഖം 10

## വ്യാഖ്യാനം

അതിപുരാതനകാലത്തുതന്നെ പ്രപഞ്ചത്തിൻെറയും ജീവിതത്തിന്റെയും പരമസത്യം സുവ്യക്തമായി കണ്ടെത്തിയ രാഷ്ട്രമാണ് ഭാരതം. അങ്ങനെ കണ്ടെത്തിയ സത്യത്തിൻെറ സ്വരൂപവും ആർക്കും ആ സത്യത്തെ കണ്ടെത്താനുള്ള മാർഗ്ഗവും ഇവിടെ വിശദമായി ചർച്ച ചെയ്തിട്ടുമുണ്ട്. ഈ ചർച്ചയുൾക്കൊള്ളുന്ന ദിവ്യകൃതികളാണ് ഉപനിഷത്തുകൾ. ഉപനിഷദ്വിദ്യയഭ്യസിക്കുന്നയാൾ അറിവിൻെറ അവസാനം കണ്ടെത്തുന്നു. അതുകൊണ്ടാണ് അറിവിൻെറ അവസാനം എന്ന അർത്ഥത്തിൽ ഉപനിഷത്തുകളെ വേദാന്തം എന്നു വിളിക്കുന്നത്. ഉപനിഷത്തുകളെ ആശ്രയിച്ചുകൊണ്ട് യുക്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ വിപുലമായ ഒരു വേദാന്തശാസ്ത്രം പില്ക്കാലത്ത് രൂപം കൊള്ളുകയും ചെയ്തു. ഉപനിഷത്തുകൾ സത്യസ്വരൂപവും സത്യദർശനത്തിനുള്ള മാർഗവും സവ്യക്തമായി ചർച്ച ചെയ്തിട്ടുണ്ടെങ്കിലും മന്ദപ്രജ്ഞന്മാരും മായാബദ്ധരുമായ മനുഷ്യർക്ക് കാലത്തിൻെറ പോക്കിൽ സത്യസ്വരൂപം സൂക്ഷ്മമായി അപ്പപ്പോൾ ഗ്രഹിക്കാൻ കഴിയാതെവരും. സത്യബോധം മങ്ങുന്നതോടെ നിരവധി ഭേദചിന്തകളും മദമാത്സര്യങ്ങളും സമൂഹത്തെ അലട്ടാനും തുടങ്ങും. അപ്പോഴൊക്കെ യുക്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ ഉപനിഷത്സത്യം ആവർത്തിച്ചുറപ്പിച്ച് സമൂഹത്തിലെ കേടുപാടുകൾ പരിഹരിക്കാനാണ് സത്യദർശികൾ അവതരിക്കുന്നത്. അങ്ങനെ അവതരിച്ച് പരിശുദ്ധ സത്യത്തെ സൂര്യതുല്യം പുനഃപ്രകാശിപ്പിച്ച ഒരു ഋഷിവര്യനാണ് ശ്രീനാരായണഗുരുദേവൻ. കുട്ടികളെന്നോ സ്ത്രീകളെന്നോ മന്ദബുദ്ധികളെന്നോ പണ്ഡിതന്മാരെന്നോ യുവാക്കന്മാരെന്നോ വൃദ്ധന്മാരെന്നോ ഉള്ള ഭേദങ്ങളൊന്നും കൂടാതെ സകല ജനങ്ങളുടെ ഹൃദയത്തിലും ശുദ്ധസത്യത്തെ പുനഃപ്രതിഷ്ഠിക്കാൻ ഗുരുദേവൻ രചിച്ച ഒരു ചെറുകൃതിയാണ് *ദൈവദശകം*. അനുഷ്ടുപ്പ് വൃത്തത്തിലുള്ള പത്തു മലയാള ശ്ലോകങ്ങളേ ഈ കൃതിയിലുള്ളൂ. ഏത് കൊച്ചുകുട്ടിക്കും നാലഞ്ചുതവണ ആവർത്തിച്ചു വായിച്ചാൽ മനഃപാഠമായിത്തീരത്തക്കവണ്ണം ആകർഷകമായി രചിച്ചിട്ടുള്ളവയാണിതിലെ പദ്യങ്ങൾ. ഒരു സമൂഹപ്രാർത്ഥനയുടെ രീതിയിലാണിതിൻെറ സംവിധാനം. ഒരു വിദ്യാലയത്തിലെ കുട്ടികൾക്കോ ഒരു കുടുംബത്തിലെ അംഗങ്ങൾക്കോ ഒരു സദസ്സിലെ സാമാജികർക്കോ ഒരുമിച്ച് പാടി ആനന്ദിക്കുവാനും കൂടി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണ് ഈ കൃതി. കേരളത്തിലെ വിദ്യാലയങ്ങളിലും വീടുകളിലും സമ്മേളനങ്ങളിലും ജനങ്ങൾ ഈ കൃതി ഒരുമിച്ച് പാടി പ്രാർത്ഥിക്കുവാൻ സന്നദ്ധരാകുമെങ്കിൽ ഈ നാട്ടിന് പ്രകാശമയമായ ഒരു നവോത്ഥാനം സംഭവിക്കുമെന്നതിൽ സംശയമില്ല. അതേയവസരത്തിൽ ഒരു സത്യാന്വേഷിക്ക് ജിജ്ഞാസയുടെ ആരംഭം മുതൽ പൂർണ്ണ സത്യം സാക്ഷാത്കരിക്കുന്നതുവരെ അനുസന്ധാനം ചെയ്താനന്ദിക്കുവാനും മനനം ചെയ്ത് സംശയനിവൃത്തി വരുത്തുവാനും വേണ്ട സകലതും ഈ കൃതിയിലുണ്ടെന്നോർക്കണം. മലയാള ഭാഷയിൽ കൊച്ചു പദ്യങ്ങളിൽ ഉപനിഷദ്സത്യമായ അദ്വൈതത്തെ ഇങ്ങനെ സമഗ്രമായി പ്രതിപാദിക്കുന്ന മറ്റൊരു ചെറുകൃതി ഇല്ലതന്നെ. ഈ പത്തു ശ്ലോകങ്ങളിൽ സിദ്ധാന്തങ്ങളും സാധനകളും

സാക്ഷാത്കാരവും അനുഭൂതി മാധുര്യത്തോടെ സമഞ്ജസമായി സമ്മേളിക്കുന്നു. ഗുരുദേവന്റെ ഈ കൃതി കേരളീയരുടെ ജരാനരയെപോക്കി അവർക്ക് യുവത്വത്തിന്റെ നവചൈതന്യം സത്യബോധത്തോടൊപ്പം പകർന്നുകൊടുക്കുവാനുള്ള ദിവ്യാമൃതമാണ്.

## ദൈവാശ്രയമാണ് ജീവിതസാഫല്യം

ജീവിതത്തിന്റെ പരമസത്യത്തെ സാക്ഷാത്ക്കരിച്ച ഗുരുദേവന് ആ സത്യത്തെ സമാശ്രയിക്കാതെ ആരുടെയും ജീവിതം സഫലമാകുന്നതല്ല എന്നു നല്ലപോലെ തെളിഞ്ഞു. താൻ സാക്ഷാത്ക്കരിച്ചു കണ്ട പരമസത്യത്തെയാണ് ഈ കൃതിയിൽ അദ്ദേഹം ദൈവം എന്ന വാക്കുകൊണ്ടർത്ഥമാക്കുന്നത്. ദ്യോവിൽ അതായത് ആകാശത്തിൽ നിറഞ്ഞു നിൽക്കുന്നത് എന്നാണ് ദൈവ ശബ്ദത്തിനർത്ഥം. സർവ്വവ്യാപിയായ ഈ ദൈവത്തെ പാടി സ്തുതിക്കുന്ന പത്തുപദ്യങ്ങളുൾപ്പെട്ടത് എന്നാണ് ദൈവദശകം എന്ന പദത്തിനർത്ഥം. ദൈവത്തിന്റെ സ്വരൂപവും സ്വഭാവവും കൃതിയുടെ വ്യഖ്യാനത്തിലേയ്ക്കു കടക്കുമ്പോൾ സംശയമില്ലാതെ തെളിയുന്നതാണ്. പ്രപഞ്ചം ഒരനുഭവമാണ്. അനുഭവമെന്തും സത്യസ്ഥിതിയറിയാതെ സഫലമാകുന്നതല്ല. പ്രപഞ്ചാനുഭവത്തിന്റെ സത്യസ്ഥിതി വെളിപ്പെട്ടുകിട്ടുന്നതുവരെ ജീവിതം സഫലമാകുന്നതല്ല. സത്യസ്ഥിതി തെളിഞ്ഞവരൊക്കെ ജീവിതം സഫലമായി. ധന്യധന്യമായി എന്ന് പ്രഖ്യാപിച്ചിട്ടുണ്ട്. അങ്ങനെ പൂർണ്ണതയിലെത്തിയ ഒരു ധന്യാത്മാവാണ് ഗുരുദേവൻ. തന്റെ ജീവിതത്തെ പൂർണ്ണസാഫല്യത്തിലെത്തിച്ച അതേ സത്യത്തെതന്നെ സർവ്വാത്മനാ സമാശ്രയിക്കുവാനാണ് ഗുരുദേവൻ ദൈവദശകത്തിലെ ആദ്യ പദ്യം കൊണ്ട് സമൂഹത്തോടും ആവശ്യപ്പെടുന്നത്.

1 ദൈവമേ കാത്തുകൊൾകങ്ങു
കൈവിടാതിങ്ങു ഞങ്ങളെ
നാവികൻ നീ ഭവാബ്ധിക്കൊ-
രാവിവൻ തോണി നിൻപദം

ഇങ്ങ്-ഈ ലോകത്തിൽ; നാവികൻ-കപ്പിത്താൻ; ഭവാബ്ധി-സംസാര സമുദ്രം; ആവിവൻതോണി-കപ്പൽ; നിൻപദം-നിന്റെ കാലടി അല്ലെങ്കിൽ നിന്റെ വാക്ക്.

ദൈവമേ, ഈ ലോകത്തിൽ കൈവെടിയാതെ ഞങ്ങളെ കാത്തുകൊള്ളുക, ഈ സംസാരസമുദ്രത്തിന് അങ്ങ് കപ്പിത്താനും അങ്ങയുടെ കാലടി അഥവാ അങ്ങരുളിയ മൊഴി കപ്പലുമാണ്.

## ആരാണ് ദൈവം?

ദൈവമാരെന്നും അദ്ദേഹത്തെ കണ്ടുകിട്ടാനുള്ള മാർഗ്ഗമെന്തെന്നും ദൈവദശകത്തിലെ അനന്തരപദ്യങ്ങളിൽ സുവ്യക്തമാകുന്നതാണ്. എങ്കിലും ദൈവത്തെക്കുറിച്ചൊരു സാമാന്യബോധമുണ്ടായാലേ നമുക്ക് ഒന്നാം പദ്യത്തിന്റെ അർത്ഥം തെളിയൂ. ആരാണ് ദൈവം? ഉപനിഷത്തുകൾ ഈ ചോദ്യ

ത്തിന് അസന്ദിഗ്ദ്ധമായ മറുപടി നൽകിയിട്ടുണ്ട്. കാണപ്പെടുന്ന എല്ലാ പ്രപഞ്ചഘടകങ്ങളും ഇല്ലാതിരുന്നിട്ട് എങ്ങു നിന്നോ പൊന്തിവന്നവയാണ്. അവ അൽപകാലം ഏതിലോ നിലനിന്നിട്ട് എങ്ങോ തിരിച്ച് മറയുന്നു. ഈ പ്രപഞ്ചസ്വഭാവം ഇന്ന് സകലർക്കും ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്. അങ്ങനെയാണെങ്കിൽ ഇവ ഏതിൽ നിന്നും പൊന്തിവന്നുവോ ഏതിൽ നിലനിൽക്കുന്നുവോ ഏതിൽ തിരിച്ചു മറയുന്നുവോ അതാണ് ദൈവം. പ്രത്യക്ഷമായിത്തന്നെ ശൂന്യമെന്നു തോന്നുന്ന ആകാശം പ്രപഞ്ചത്തിന്റെ ഉല്പത്തിസ്ഥിതിലയങ്ങൾക്ക് ഏകാശ്രയമായി നിൽക്കുന്നതു കാൺമാനുണ്ട്. ഇതു കണ്ടിട്ടാണ് ചിലർ ശൂന്യതയിൽ നിന്നാണ് പ്രപഞ്ചം പൊന്തിവരുന്നതെന്ന് വ്യാമോഹിച്ചുപോകുന്നത്. എന്നാൽ ശൂന്യമെന്ന് തോന്നുന്ന ഈ ആകാശം ദൈവവസ്തുവിലുണ്ടാകുന്ന ആദ്യത്തെ ഒരു തോന്നൽ മാത്രമാണെന്ന് ഗുരുദേവനെപ്പോലുള്ളവർ കണ്ടുപിടിച്ചിട്ടുണ്ട്. ദൈവം ആകാശത്തിൽ സർവ്വത്ര നിറഞ്ഞ് ആകാശത്തെയും കവിഞ്ഞ് നിൽക്കുന്നു. ആകാശത്തെ നിറഞ്ഞു കവിഞ്ഞു നിൽക്കുന്നതുകൊണ്ടാണ് ദൈവം എന്ന പേരുതന്നെ അന്വർത്ഥമാകുന്നത്. അങ്ങനെയാണെങ്കിൽ ആകാശത്തെയും നിറഞ്ഞു കവിയുന്ന ദൈവമെന്ന ഈ അത്ഭുതവസ്തുവിന്റെ സ്വരൂപമെന്താണ്? ദൈവത്തിന്റെ സ്വരൂപമാണ് അചഞ്ചലവും ഘനീഭൂതവും ശുദ്ധവുമായ അഖണ്ഡബോധം. അഖണ്ഡാനന്ദവും ഇതു തന്നെയാണ്. അപ്പോൾ അഖണ്ഡാനന്ദസ്വരൂപമായ ശുദ്ധബോധത്തിൽ നിന്നാണ് ആകാശം മുതൽ പരമാണുവരെയുള്ള എല്ലാ പ്രപഞ്ചദൃശ്യങ്ങളും പൊന്തിവരുന്നത്. ആ ശുദ്ധബോധത്തിൽത്തന്നെയാണ് പൊന്തിവന്നശേഷം ഇവയൊക്ക നിലനില്ക്കുന്നത്. അതിൽത്തന്നെയാണ് തിരികെ ലയിക്കുന്നത്. അതിൽ നിന്നു വീണ്ടും പൊന്തിവരുന്നു; വീണ്ടും നിലനിൽക്കുന്നു. വീണ്ടും ലയിക്കുന്നു. അഖണ്ഡശുദ്ധബോധം മാത്രം മറ്റൊന്നിൽനിന്നും പൊന്തിവന്നതല്ല; മറ്റൊന്നിനെ ആശ്രയിച്ചു നിലനിൽക്കുന്നതല്ല; മറ്റൊന്നിൽ ലയിക്കുകയുമില്ല. അതുകൊണ്ടാണിതിനെ മാത്രം നിത്യസത്യമായും പ്രപഞ്ചദർശനങ്ങളെ അനിത്യങ്ങളായും ശാസ്ത്രം വിവരിക്കുന്നത്. *ആത്മോപദേശകശതകത്തിൽ* 'അറിവ്' എന്ന പച്ച മലയാളപദമുപയോഗിച്ചാണ് ഗുരുദേവൻ ഈ ദൈവത്തെ വിവരിക്കുന്നത്. ഉണ്ടാകാത്തതും മറയാത്തതുമായ അറിവാണ് ദൈവം. ആ സമ്പൂർണ്ണമായ അറിവിൽ ഉണ്ടായും മറഞ്ഞും കാണപ്പെടുന്ന കൊച്ചറിവുകളാണ് പ്രപഞ്ചഘടകങ്ങൾ. നാമരൂപങ്ങളില്ലാത്ത അഖണ്ഡമായ അറിവ് ദൈവം. നാമരൂപങ്ങളിൽപ്പെട്ട് ഖണ്ഡങ്ങളായപോലെ തോന്നുന്ന അറിവുകളാണ് പ്രപഞ്ചദൃശ്യങ്ങൾ. അറിവ് ബോധമാണെന്ന കാര്യം മറന്നുകൂട, *ജനനീനവരത്നമഞ്ജരിയിൽ* ഗുരുദേവൻ ദൈവത്തെ അർത്ഥഗർഭമായി 'ഒന്നായാമാമതി, മേലായ മൂലമതി എന്നൊക്കെയാണ് സുന്ദരമായി വിളിക്കുന്നത്. പ്രപഞ്ചത്തിന്റെ മുഴുവൻ പരമകാരണമായ അഖണ്ഡബോധമെന്നു തന്നെയാണ് ആ പദങ്ങൾക്കൊക്കെ അർത്ഥം.

## വസ്തുവും സ്വഭാവവും

ദൈവത്തെ അംഗീകരിക്കുന്നില്ലെന്നു സ്വയം ഭാവിക്കുന്നവർക്ക് വലിയൊരബദ്ധം പററുന്നത് അവർ തന്നെ അറിയുന്നില്ല. പ്രപഞ്ച ഘടകങ്ങൾക്കു

കാണുന്ന ഉല്പത്തി, സ്ഥിതി, നാശം ഇവയൊക്കെ എങ്ങനെ സംഭവിക്കുന്നു എന്നവരോടു ചോദിയ്ക്കാം. ചോദ്യ കർത്താവിനെ പററിച്ചു എന്ന മട്ടിൽ ഇതൊക്കെ വസ്തുസ്വഭാവം എന്നാണവരുത്തരം നൽകുക. ഈ മറുപടിയിൽ സ്വയം അറിയാതെ അവർ മേൽ വിവരിച്ച ദൈവത്തെ അംഗീകരിക്കുകയാണ്. പക്ഷെ വസ്തുവേത് സ്വഭാവമേത് എന്ന് അവർക്ക് വേർതിരിക്കാനറിഞ്ഞു കൂടെന്നു മാത്രം. വസ്തുവിൻെറ സ്വരൂപവും സ്വഭാവവും വേർതിരിക്കാനുമറിഞ്ഞുകൂടാ. വസ്തുവേതെന്നു ചോദിച്ചാൽ ഇക്കാണുന്നതൊക്കെ വസ്തുവാണെന്നവർപറയും. പക്ഷെ സൗരയൂഥങ്ങളുൾപ്പെടെ കാണപ്പെടുന്നവയൊക്കെ ഇല്ലാതിരുന്നിട്ടുണ്ടായിക്കാണപ്പെടുന്നവയല്ലെ? ഇവ ഇനി ഇല്ലാതാവുകയും ചെയ്യുമല്ലോ. ഇക്കാര്യമിന്നെല്ലാവർക്കും തെളിഞ്ഞിട്ടുണ്ട്. അങ്ങനെയാണെങ്കിൽ ഇല്ലാതിരുന്ന വസ്തുവാണോ ഉണ്ടായിവന്നത്? തികച്ചും ഇല്ലാതിരുന്നത് ഉണ്ടാവാൻ പററില്ലെന്ന് ഏതു കുഞ്ഞിനാണറിഞ്ഞുകൂടാത്തത്? സമുദ്രമുണ്ടെങ്കിലല്ലേ കുമിളകളും തിരകളും ഉണ്ടായി നിലനിന്നു മറയൂ. ഇവിടെ സമുദ്രം വസ്തുവും തിരകളും കുമിളകളും അതിൻെറ സ്വഭാവവുമാണ്. ഉണ്ടായി നശിക്കുന്നതൊന്നും വസ്തുവാകാൻ പററില്ല. അതൊക്കെ ഉണ്ടാകാത്ത നശിക്കാത്ത ഒരു വസ്തുവിൻെറ സ്വഭാവമാകാനേ പററൂ. വസ്തു സ്ഥിരവും സ്വഭാവം അതിൽ മാറി മാറി കാണപ്പെടുന്ന കാഴ്ചകളുമാവാനേ പററൂ മറയുന്നവയ്ക്കൊക്കെ അന്തിമമായി നാശം സംഭവിക്കുകയാണെന്നു വന്നാൽ പിന്നെ അവ ഉണ്ടായിവരാൻ ഇടയില്ല. സത്യാന്വേഷണത്തിലെ ഈ പ്രാഥമിക തത്ത്വം ഗ്രഹിച്ചുകൊണ്ടാണ് ഗുരുദേവനെപ്പോലെയുള്ള ഭാരതീയ ഋഷിമാർ വസ്തുസ്വരൂപം തിരഞ്ഞത്. വസ്തുവിൻെറ മാററമില്ലാത്ത രൂപമാണ് സ്വരൂപം. വസ്തുവിൻെറ മാറിപ്പോകുന്ന രൂപമാണ് സ്വഭാവം. പ്രപഞ്ചമായിക്കാണപ്പെടുന്നതൊക്കെ വസ്തുസ്വഭാവം മാത്രമാണെന്ന് ഗുരുദേവനെപോലെയുള്ളവർക്ക് ആദ്യമേ തെളിഞ്ഞു. അങ്ങനെയാണെങ്കിൽ ഈ സ്വഭാവത്തിന് പിന്നിൽ വസ്തുവിൻെറ സ്വരൂപം കണ്ടെത്താനായി അവരുടെ ശ്രമം. ഈ ശ്രമം സമ്പൂർണ്ണമായി വിജയിച്ചുവെന്നാണ് ഗുരുദേവൻ തന്നെ പ്രഖ്യാപിക്കുന്നത്. കോടി ദിവാകരതുല്യം വസ്തുസ്വരൂപം തെളിഞ്ഞെന്ന് അദ്ദേഹം *ചിജ്ജഡചിന്തനം* എന്ന കൃതിയിലെ ഒന്നാം പദ്യത്തിൽ തന്നെ പ്രഖ്യാപിച്ചിട്ടുണ്ട്. അങ്ങനെ തെളിഞ്ഞ വസ്തുവിൻെറ സ്വരൂപമാണ് അഖണ്ഡ ബോധം അഥവാ അഖണ്ഡാനന്ദം. അഖണ്ഡബോധം വസ്തു സ്വരൂപവും സൂര്യചന്ദ്ര മനുഷ്യ പക്ഷിമൃഗാദി സർവ്വവും അഖണ്ഡബോധസ്വരുപമായ വസ്തുവിൻെറ സ്വഭാവവുമാണ്. മഹത്തായ ജലപ്പരപ്പ് സമുദ്രത്തിൻെറ സ്വരൂപവും തിരയും കുമിളയുമെല്ലാം അതിൻെറ സ്വഭാവവുമെന്നപോലെ. കുമിളയും തിരയുമൊക്കെ മാറി മാറി വന്നു കൊണ്ടിരിക്കുന്നതു കൊണ്ടൊന്നും സമുദ്രസ്വരൂപമായ ജലപ്പരപ്പിന് ഒരു മാററവും ഉണ്ടാകുന്നില്ല എന്നല്ല സമുദ്ര സ്വരൂപം അങ്ങനെ മാറാതെ നിൽക്കുന്നതു കൊണ്ടാണ് സ്വഭാവങ്ങൾക്ക് മാറിമാറി പ്രത്യക്ഷപ്പെടാൻ അവസരമുണ്ടാകുന്നതു തന്നെ. അതുപോലെ അഖണ്ഡബോധ സ്വരൂപമായ വസ്തു മാററമില്ലാതെ നിത്യസത്യമായി വിളങ്ങുന്നതു കൊണ്ടാണ് പ്രപഞ്ചഘടകങ്ങളെന്ന സ്വഭാവങ്ങൾക്ക് അതിൽ മാറി മാറി പ്രത്യക്ഷപ്പെട്ടു

മറയാൻ അവസരം ലഭിക്കുന്നതുതന്നെ. വസ്തു സ്വരൂപവും സ്വഭാവവും വേർതിരിച്ചറിയാൻ കഴിഞ്ഞിരുന്നെങ്കിൽ ആരും ഒരിക്കലും ഈശ്വരനെ നിഷേധിക്കുമായിരുന്നില്ല. സ്വരൂപസ്ഥിതമായ വസ്തു തന്നെയാണ് വേദാന്ത ശാസ്ത്രം കണ്ടെത്തിയിട്ടുള്ള ജഗദീശ്വരൻ. ആ ജഗദീശ്വരന്റെ സ്വഭാവമാണ് പ്രപഞ്ചം. ഇങ്ങനെ ഗുരുദേവൻ സാക്ഷാത്ക്കരിച്ചറിഞ്ഞ ദൈവത്തെയാണ് ദൈവദശകത്തിലെ ഒന്നാം പദ്യത്തിൽ ദൈവമേ! എന്നു സംബോധന ചെയ്തിരിക്കുന്നത്.

## വസ്തു ബോധമാണ് രക്ഷാ കവചം

ജനിച്ച് ജീർണ്ണിച്ചു മറയുന്ന കാഴ്ചകളുൾപ്പെട്ടതാണ് ഈ ലോകം. നിരന്തര പരിണാമിയായ ഈ ലോകത്ത് സുഖവും ശാന്തിയുമന്വേഷിക്കുകയാണ് മനുഷ്യൻ. സ്വയം ജീർണ്ണിച്ചു കൊണ്ടിരിക്കുന്ന വസ്തുസ്വഭാവങ്ങളിൽ ശാശ്വതമായ സുഖമോ ശാന്തിയോ കണ്ടെത്തുക സാധ്യമല്ലെന്നു തീർച്ചയല്ലേ? അൽപ ശാന്തിയോ സുഖമോ കണ്ടെത്തിയാൽ തന്നെ ജീർണ്ണിക്കുകയും മറയുകയും ചെയ്യുന്ന കാഴ്ചയുടെ ജീർണ്ണിക്കലും മറയലും സുഖത്തിന്റെയും ശാന്തിയുടെയും ആ തോന്നലിനെപ്പോലും മാററി മറിക്കുകയല്ലേയുള്ളു. അതുകൊണ്ടാണ് ഉണ്ടായി മറയുന്ന കാഴ്ചകളെ നന്നാക്കിയെടുത്ത് കാര്യമായ സുഖമോ ശാന്തിയോ കണ്ടെത്താൻ കഴിയുകയില്ലെന്ന് വേദാന്തശാസ്ത്രം വിധിക്കുന്നത്. അപ്പോൾ കാര്യമായ സുഖമോ ശാന്തിയോ വേണമെങ്കിൽ ഈ സ്വഭാവങ്ങൾക്കെല്ലാം ഏകാശ്രയമായി നിൽക്കുന്ന ഉണ്ടാകാത്തതും മറയാത്തതുമായ വസ്തുവിനെ കണ്ടെത്തണം. സമുദ്രത്തെ അറിയുന്നയാൾക്ക് കുമിളകളുടെയും തിരകളുടെയും ആവിർഭാവതിരോഭാവങ്ങൾ ഒരു ഭ്രമവും ഉളവാക്കുന്നില്ല. എത്ര തിരകളും കുമിളകളും കഠിനമായി ഇളകിമറിഞ്ഞുണ്ടായി മറഞ്ഞാലും പുതുതായി ഒന്നുമുണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ലെന്നയാൾക്കറിയാം. ഈ തിരകളുടെയും കുമിളകളുടെയും ഉണ്ടായി മറയലുകളൊന്നും വസ്തുവിനെ കൂട്ടുകയോ കുറയ്ക്കുകയോ കേടുവരുത്തുകയോ ചെയ്യുന്നില്ല. ഇതുതന്നെയാണ് അഖണ്ഡ ബോധസ്വരൂപമായ സത്യവസ്തുവിന്റെയും സ്ഥിതി. എത്ര പ്രപഞ്ചങ്ങൾ എങ്ങനെയൊക്കെയുണ്ടായി മാറിമറഞ്ഞാലും വസ്തുവിനൊരു കേടും സംഭവിക്കാനില്ല. ഇക്കാര്യം വ്യക്തമായറിയാൻ കഴിയുന്നയാൾ ഈ പ്രപഞ്ചപ്രവർത്തനങ്ങളെ ഒരു നാടകം പോലെ വീക്ഷിക്കും. സുവ്യക്തമായ ഈ വസ്തുബോധത്തിന്റെ ഫലമായിട്ടു തന്നെയാണ് ഗുരുദേവൻ *ജനനീനവരത്നമഞ്ജരി*യിലെ ആറാം പദ്യത്തിൽ 'അഹോ നാടകം നിഖിലവും' എന്നു പ്രഖ്യാപിച്ചത്. വസ്തുബോധമുണ്ടായി പ്രപഞ്ചത്തെ ആ വസ്തുവിന്റെ ഒരു ലീലയായി മാത്രം കാണുന്ന സത്യദർശിയുടെ മനസ് സദാ അക്ഷോഭ്യമായി അനന്താനന്ദവും ശാന്തിയും അനുഭവിക്കുന്നു; വസ്തുബോധം കൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും ഈ അക്ഷോഭ്യതയും ശാന്തിയും ആനന്ദവും ലഭിക്കുന്നതുമല്ല. അപ്പോൾ നിത്യനശ്വരമായി കാണപ്പെടുന്ന ഈ സംസാരചക്രത്തിൽ അതിനേകാശ്രയമായ അനശ്വരവസ്തുവൊന്നുമാത്രമാണ് രക്ഷാമാർഗമായുള്ളത്. അനശ്വരസത്യം തെളിയുന്തോറും ജീവിതത്തിനുറപ്പും ധന്യതയും കൈവരുന്നു.

അതുകൊണ്ടാണ് ഗുരുദേവൻ അഖണ്ഡബോധസ്വരൂപനായ ദൈവത്തെ വിളിച്ചിട്ട് 'അങ്ങ് ഞങ്ങളെ കാത്തു കൊൾക' എന്നപേക്ഷിക്കുന്നത്. അങ്ങയുടെ സ്വരൂപം കൂടുതൽ കൂടുതൽ മറമാററിത്തെളിയിച്ചു തന്ന് ഞങ്ങളെ ധന്യരാക്കിത്തീർക്കുക എന്നു താൽപര്യം.

## നിരന്തരമായ വസ്തുബോധമാണ് സംസാരമോക്ഷം

വസ്തുവൊന്നേയുള്ളു എന്ന അഖണ്ഡാനുഭവത്തിനു മങ്ങൽ തട്ടുമ്പോഴാണ് പലതിൻെറ കാഴ്ച ബന്ധകാരണമായിത്തീരുന്നത്. പലതു കാണുകയും ആ കാഴ്ചകളോരോന്നും പ്രത്യേകം പ്രത്യേകം വസ്തുവാണെന്നു ഭ്രമിക്കുകയും ചെയ്യുമ്പോഴാണ് ജീവിതം രാഗദ്വേഷങ്ങളുടെയും കാമക്രോധമദമാത്സര്യങ്ങളുടെയും കൂത്തരങ്ങായി മാറുന്നത്. അഖണ്ഡബോധസ്വരൂപമായ വസ്തുവിൽ സങ്കൽപ്പങ്ങൾ ഉദയം ചെയ്യുന്നതോടെയാണ് പുറമേയുള്ള കാഴ്ചകളുടെ തോന്നൽ ആരംഭിക്കുന്നത്. സങ്കൽപ്പങ്ങളും കാഴ്ചകളും വസ്തുസ്വരൂപമല്ല; ഉണ്ടായി മറയുന്ന വസ്തുസ്വഭാവമാണ് എന്നു നാം നേരത്തെ കണ്ടുവല്ലോ. സങ്കൽപ്പങ്ങളും ബാഹ്യദൃശ്യങ്ങളുമുൾപ്പെട്ട വസ്തു സ്വഭാവം വസ്തുവിൻെറ സ്വരൂപമായ അഖണ്ഡബോധസ്ഥിതിയെ മറച്ചുകളയുന്നു. അതോടെ സുഖം, ദുഃഖം, ധർമ്മം, അധർമ്മം, ചൈതന്യം, ജഡം, വെളിച്ചം, ഇരുട്ട്, ജനനം, മരണം എന്നീ വിരുദ്ധ ഭാവങ്ങളുടെ പ്രവാഹരൂപത്തിലുള്ള പ്രപഞ്ചാനുഭവം രൂപം കൊള്ളുകയും ചെയ്യുന്നു. അനുഭവങ്ങളുടെ ഈ വൈരുധ്യമാണല്ലോ ജീവിതത്തെ ദുഃഖപ്രദവും നശ്വരവുമാക്കി മാററുന്നത്. അനുഭവങ്ങളുടെ വൈരുധ്യം ഒഴിച്ചുമാററിയിട്ട് സുഖം, ധർമ്മം, ചൈതന്യം, വെളിച്ചം ഇവയുടെ പൂർണ്ണത നേടിയെടുക്കാനാണ് മനുഷ്യൻ രാപകൽ യത്നിച്ചുകൊണ്ടിരിക്കുന്നത്. സങ്കൽപതലത്തിലും ദൃശ്യതലത്തിലും നിന്നുകൊണ്ട് എത്രയൊക്കെ ശ്രമിച്ചാലും ഈ ലക്ഷ്യം നേടാൻ സാധ്യമല്ലെന്നുള്ള ജീവിതരഹസ്യമാണ് ഒരു സത്യാന്വേഷി ആദ്യം ഗ്രഹിക്കേണ്ടത്. മേൽപ്പറഞ്ഞ ലക്ഷ്യം നേടാൻ മാറിമറയുന്ന വസ്തുസ്വഭാവങ്ങളുടെ പിന്നിൽ നിത്യമായി വിളങ്ങുന്ന വസ്തു സ്വരൂപം കണ്ടെത്തുക മാത്രമാണ് ഒരേയൊരു പോംവഴി. വസ്തുസ്വരൂപം കണ്ടെത്തേണ്ടതെങ്ങനെയാണെന്ന് രണ്ടാം പദ്യത്തിൻെറ ചർച്ചയിൽ സുസ്പഷ്ടമാകും. ഇപ്പോൾ നാം കണ്ടുകൊണ്ടിരിക്കുന്നത് വസ്തുസ്വഭാവം അഥവാ ധർമ്മം മാത്രമാണ്. ഇതിൻെറ പിന്നിൽ വസ്തു സ്വരൂപം അഥവാ ധർമ്മി നിലവിലുണ്ട്. ഗുരുദേവനെപ്പോലെയുള്ള സത്യദർശികളുടെ ഏററവും വലിയ കണ്ടുപിടിത്തമിതാണ്. ഗുരുദേവൻ തന്നെ *ആത്മോപദേശ കശതകത്തിൽ* വെളിപ്പെടുത്തുന്നതു നോക്കുക.

*അറിവതു ധർമ്മിയെയല്ല ധർമ്മമാമീ-*
*യരുളിയ ധർമ്മിയദൃശ്യമാകയാലേ;*
*ധരമുതലായവയൊന്നുമില്ല താങ്ങു-*
*ന്നൊരു വടിവാമറിവുള്ളതോർത്തിടേണം.* *ആത്മോ.ശ. 32*

നാമിന്നറിഞ്ഞുകൊണ്ടിരിക്കുന്നത് ധർമ്മിയെ അഥവാ വസ്തുവിനെയല്ല. പിന്നെയോ ധർമ്മത്തെ അഥവാ സ്വഭാവത്തെയാണ്. ധർമ്മിയെ പഞ്ചേന്ദ്രിയ

ങ്ങൾക്ക് കണ്ടെത്താൻ കഴിയുന്നതല്ല. പഞ്ചേന്ദ്രിയങ്ങൾക്കു വിഷയമായി ട്ടുള്ള ഭൂമി മുതലായവയൊന്നും വസ്തുവല്ല. അവയെ ഉണ്ടാക്കി മറച്ചു കൊണ്ടിരിക്കുന്ന അഖണ്ഡബോധം ഒന്നുമാത്രമാണ് വസ്തു. നിരന്തരമായ ഈ വസ്തുബോധം കൊണ്ടല്ലാതെ പ്രപഞ്ചാനുഭവത്തിലെ ഈ വൈരുധ്യങ്ങൾ മാറിക്കിട്ടുന്നതല്ല. ഇക്കാരണത്താലാണ് ഗുരുദേവൻ അഖണ്ഡബോധസ്വരൂപ മായ വസ്തുവിനോട് അഥവാ ദൈവത്തോട് കൈവിടാതെ കാത്തുകൊള്ള ണമെന്ന് ആവശ്യപ്പെടുന്നത്. ഇങ്ങ് ഞങ്ങളെ എന്ന രണ്ടു പദങ്ങൾ കൊണ്ടും ഞങ്ങൾ വിരുദ്ധാനുഭവങ്ങളോടുകൂടിയ ഈ സംസാരത്തിൽ ഒടുങ്ങാതെ ഉഴലു ന്നവരാണെന്ന് സൂചിപ്പിച്ചിരിക്കുകയാണ്.

## ഭവാബ്ധിക്ക് നാവികനാണ് ദൈവം

സംസാരം മറുകര കാണാനില്ലാത്ത ഒരു സമുദ്രമാണ്. സുഖം ദുഃഖം, ലാഭം നഷ്ടം, വിജയം പരാജയം, മാനം അപമാനം, ജനനം മരണം തുടങ്ങിയ വിരുദ്ധാനുഭവങ്ങളാണ് ഈ സമുദ്രത്തിലെ ഉണ്ടായിമറയുന്ന തിരകൾ. അവിദ്യ അഥവാ ഭേദചിന്തയാണ് ഇതിലെ ജലം. കാമക്രോധമദമാൽസര്യാദി ഈ സമുദ്രത്തിലെ ക്രൂരജന്തുക്കളാണ്. കാരുണ്യം, സമഭാവന, സന്തോഷം, തപസ് മുതലായവ ഈ സമുദ്രത്തിലെ ദീപസ്തംഭങ്ങളാണ്. അഖണ്ഡബോധസ്വരൂപമായ വസ്തുവാണിതിനെ കടത്തിവിടുന്ന നാവികൻ. ഈ ദൈവം തന്നെയാണ് സമുദ്രത്തെ താങ്ങിനിൽക്കുന്ന കരയും. ദൈവം എങ്ങനെ നാവികനായി ? നിത്യമായ വസ്തുവാണ് ദൈവമെന്നു നാം കണ്ടല്ലോ. ദൈവം സംസാരസമുദ്രത്തെ താങ്ങുന്ന കരയുമാണ്, നാവികനുമാണ്. തീരത്തെക്കു റിച്ചുള്ള അറിവല്ലേ വാസ്തവത്തിൽ സമുദ്രതരണത്തിനു സഹായിക്കുന്നത്. ജഗദീശ്വരൻ സംസാരസമുദ്രത്തിനു താങ്ങായി നിന്നുകൊണ്ടു തന്നെ അറി ഞ്ഞടുക്കുന്നവരെ സദാ തന്നിലേയ്ക്കാകർഷിച്ചുകൊണ്ടിരിക്കുന്നു. സംസാ രസമുദ്രം സർവ്വവ്യാപിയായ ജഗദീശ്വരങ്കൽ പ്രകടമായി കാണപ്പെടുന്ന തൽ ക്കാലത്തെ ഒരു കാഴ്ചയാണ്. ദൈവം മാത്രമേ സത്യമായുള്ളു. സത്യസ്വരൂ പമായ ദൈവത്തെ സർവ്വാത്മനാ ശരണം പ്രാപിച്ചാൽ ആ ദൈവം തൻെറ ഭക്തനെ സംസാരസമുദ്രം കടത്തിക്കൊണ്ടുപോയി തന്നിൽതന്നെ ഒരുമിച്ചു ചേർക്കുന്നു. സംസാരസമുദ്രത്തെ കടത്തുന്ന ദൈവനാവികൻെറ പ്രത്യേക തയിതാണ്. ആ നാവികൻ ശരണാഗതരെ സമുദ്രം കടത്തുക മാത്രമല്ല തന്നോ ടൊരുമിപ്പിക്കുകയും ചെയ്യും. അതുകൊണ്ടാണ് ദൈവം നാവികനായും തീരമായും വർത്തിക്കുന്നുവെന്ന് പറഞ്ഞത്. ദൈവം സംസാരസമുദ്രത്തിനു തീരമായും വർത്തിക്കുന്നു എന്ന കാര്യം രണ്ടാംപദ്യം ചർച്ചചെയ്യുമ്പോൾ തെളിഞ്ഞു കിട്ടുന്നതാണ്. വസ്തുവിനെ അറിഞ്ഞ് എല്ലാം ആ വസ്തുവി ന്നധീനമാണെന്ന് ധരിച്ച് സർവ്വാർപ്പണം ചെയ്യുന്നയാൾക്കല്ലാതെ ഇളകിമറി യുന്ന ഈ സംസാരസമുദ്രത്തിൽ നേർമാർഗം കണ്ടെത്താൻ കഴിയുന്നതല്ല അതല്ലേ:

*സർവ്വധർമ്മാൻ പരിത്യജ്യ*<br>
*മാമേകം ശരണം വ്രജ*

*അഹം ത്വാ സർവ്വപാപേഭ്യോ*
*മോക്ഷയിഷ്യാമി മാ ശുചഃ* *ഭ.ഗീ.18.66*

എന്ന് ഗീതയിൽ ഭഗവാൻ അർജ്ജുനനോടുപദേശിക്കുന്നത്. അർജ്ജുനാ, എല്ലാററിലുമുള്ള മമത വെടിഞ്ഞ് എന്നെത്തന്നെ സമാശ്രയിക്കൂ. ഞാൻ നിന്നെ എല്ലാ പാപങ്ങളിൽ നിന്നും രക്ഷിച്ചുകൊള്ളാം. നീ സങ്കടപ്പെടുകയേ വേണ്ട. ചെറുപ്പത്തിൽതന്നെ എല്ലാ മമതാബന്ധങ്ങളും പൊട്ടിച്ചെറിഞ്ഞ് ദൈവത്തെത്തിരഞ്ഞയാളാണ് ശ്രീനാരായണ ഗുരുദേവൻ. ദൈവത്തെ ശരണം പ്രാപിച്ച ആ സത്യാന്വേഷി അചിരേണ വസ്തു ബോധത്താൽ നയിക്കപ്പെട്ട് സംസാരസമുദ്രത്തിന്റെ മറുകരയിലെത്തി സത്യസ്വരൂപവുമായി അലിഞ്ഞു ചേർന്ന് ജീവിതസാഫല്യം നേടുകയും ചെയ്തു. ഇങ്ങനെ അനുഭവിച്ചറിഞ്ഞ കാര്യമാണ് ഗുരുദേവൻ 'നാവികൻ നീ ഭവാബ്ധിക്ക്' എന്ന വരിയിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## ഭഗവത്പദമാണ് തോണി

സത്യവസ്തുവിനെക്കുറിച്ചുള്ള ബോധം വളർത്തിയെടുക്കുകയാണ് സംസാരസമുദ്രം കടക്കുവാനുള്ള മാർഗ്ഗമെങ്കിൽ അതിനാശ്രയിക്കേണ്ടതെന്തിനെയാണ്? ഭഗവത്പദത്തെ. ഇവിടെ പദമെന്നതിന് ദൈവനാമമെന്നോ, ദൈവത്തിന്റെ കാലടിയെന്നോ, ദൈവത്തിന്റെ മൊഴിയായ ഉപനിഷത്തെന്നോ അർത്ഥം പറയാം. 'ഒരാവിവൻതോണി നിൻപദം' എന്ന വരിയിൽ ഗുരുദേവൻ സത്യദർശനത്തിനുള്ള മാർഗ്ഗങ്ങളായ സഗുണനിർഗ്ഗുണോപാസനകളെ ഒരുമിച്ച് സൂചിപ്പിച്ചിരിക്കുകയാണ്. പദശബ്ദപ്രയോഗസാമർത്ഥ്യം കൊണ്ടാണത് സാധിച്ചിരിക്കുന്നത്. ദൈവത്തിന്, ഭക്തന് ഇഷ്പ്പെട്ട ഒരു സഗുണരൂപം അംഗീകരിച്ചുകൊണ്ട് ആ ദേവന്റെ നാമം ജപിക്കുകയോ ആ ദേവന്റെ പാദപത്മം ധ്യാനിച്ചുറപ്പിക്കുകയോ ചെയ്യുകയാണല്ലോ സഗുണോപാസനയുടെ മുഖ്യരൂപം. സഗുണോപാസനകൊണ്ട് ഇഷ്ടദേവതയുടെ രൂപത്തിലോ നാമത്തിലോ മനസ്സേകാഗ്രപ്പെട്ടു കിട്ടിയാൽ പിന്നെ ആ നാമത്തെയോ രൂപത്തെയോ തള്ളിമാററിയിട്ട് വസ്തുസ്വരൂപം കണ്ടെത്താൻ പ്രയാസമുണ്ടാകുന്നതല്ല. അപ്പോൾ സംസാരസമുദ്രം കടത്തിവിടുന്ന തോണിയാണ് ഇഷ്ട ദേവന്റെ നാമവും രൂപവും. കാലടി എന്ന അർത്ഥത്തിൽ പദശബ്ദം പ്രയോഗിച്ചിരിക്കുന്നത് ഇഷ്ടദേവതാരൂപത്തിന്റെ മുഴുവൻ സൂചകമാണ്. ഇഷ്ടദേവതയെ സർവ്വവ്യാപിയും സർവ്വശക്തനുമായ പരമാത്മാവിന്റെ പ്രതീകമായി വേണം ധ്യാനിച്ചുറപ്പിക്കാൻ. എന്തു ചെയ്യുമ്പോഴും എങ്ങോട്ടു തിരിയുമ്പോഴും ഇഷ്ടദേവനെ സ്മരിക്കാനും പ്രപഞ്ചം ആ ദേവന്റെ ഒരു ലീലയായി കാണാനും കഴിയണം. അതു സാധിച്ചാൽ ഏകാന്ത ധ്യാനവേളയിൽ ഇഷ്ടദേവൻ ചൈതന്യമുററ് ഉള്ളിലും പുറത്തും പ്രത്യക്ഷപ്പെട്ടനുഗ്രഹിക്കും. പരമാത്മാവുതന്നെയാണ് ഭക്തന്റെ സങ്കല്പശക്തിക്കനുസരിച്ച് ഇഷ്ടദേവന്റെ രൂപത്തിൽ വന്നനുഗ്രഹിക്കുന്നത്. സത്യാന്വേഷണത്തിന്റെ പ്രാരംഭമായി സഗുണോപാസന അംഗീകരിക്കാമെന്ന് തന്റെ ക്ഷേത്രപ്രതിഷ്ഠകളിലും സ്തോത്രഗ്രന്ഥരചനകളിലും കൂടെ ഗുരുദേവൻ വെളിപ്പെടുത്തിയിട്ടുമുണ്ട്. ഇനി ഒരാൾക്ക്

സഗുണോപാസന നടത്താതെ നേരിട്ടുതന്നെ സർവ്വവ്യാപിയായ സത്യത്തെ സമീപിക്കാവുന്നതാണ്. അതിനാശ്രയിക്കേണ്ട ഗ്രന്ഥങ്ങളാണ് ഉപനിഷത്തുകൾ. ഉപനിഷത്തുകൾ നേരിട്ട് ജഗദീശ്വരൻെറ മൊഴികളായിട്ടാണ് കരുതപ്പെടുന്നത്. വേദം അപൗരുഷേയമെന്ന് പ്രസിദ്ധമാണല്ലോ. ഋഷിമാർക്ക് അവർ സാക്ഷാത്ക്കരിച്ച സത്യസ്വരൂപത്തിൽ നിന്നും നേരിട്ടു പകർന്നു കിട്ടിയതാണ് ഉപനിഷദ്വിജ്ഞാനം. ഈ ഉപനിഷത്തുകളെ സമാശ്രയിച്ചാൽ നേരിട്ടുതന്നെ സത്യം സാക്ഷാത്ക്കരിക്കാം. അങ്ങനെ സംസാരസമുദ്രം കടക്കുകയും ചെയ്യാം. ഉപനിഷദ്വിജ്ഞാനം നിത്യാനിത്യ വിവേകത്തിന് വഴിതെളിക്കുന്നു. വിചാരം ചെയ്ത് നിത്യമേതെന്ന് വേർതിരിക്കുന്നതോടെ അനിത്യവസ്തുക്കളിൽ വിരക്തിയുണ്ടാകുന്നു. വൈരാഗ്യം ഭൗതിക സങ്കൽപ്പങ്ങളെ ഉപശമിപ്പിച്ച് സത്യത്തെ കാട്ടിത്തരുന്നു. ഒന്നുകിൽ വിചാരം ചെയ്ത് സത്യമേതെന്നറിഞ്ഞ് ക്രമേണ ഭൗതികസങ്കൽപ്പങ്ങളെയകററി സത്യം കണ്ടെത്തണം. അല്ലെങ്കിൽ സിദ്ധാന്തപരമായി സത്യത്തെ അറിഞ്ഞശേഷം സങ്കൽപ്പനിരോധരൂപത്തിലുള്ള രാജയോഗം അഭ്യസിച്ച് സത്യത്തെ സാക്ഷാത്ക്കരിക്കണം. രണ്ടുവിധത്തിലായാലും വസ്തുബോധത്തിന് ഉപനിഷത്തുകളെ ആശ്രയിക്കണം. അതാണ് ദൈവമരുളിയ മൊഴി, സംസാരസമുദ്രം കടക്കാൻ ആവിവൻതോണിയാണെന്ന് ഗുരുദേവൻ പ്രസ്താവിച്ചരിക്കുന്നത്.

## സത്യദർശനത്തിനുള്ള രാജപാത

ജീവിതസാഫല്യം നേടാൻ ദൈവത്തെ സമാശ്രയിക്കുകയാണ് വേണ്ടത്. ഒന്നാം പദ്യം ഇക്കാര്യമാണ് പ്രഖ്യാപിച്ചത്. ഈ പ്രഖ്യാപനം സ്വാഭാവികമായി രണ്ടു ചോദ്യങ്ങളെ ഇളക്കിവിടുന്നു. ദൈവമുണ്ടോ ? ഉണ്ടെങ്കിൽ കണ്ടുപിടിക്കാനുള്ള മാർഗ്ഗമെന്ത് ? ഈ ചോദ്യങ്ങൾക്കുത്തരമായി ദൈവത്തെ കണ്ടെത്താനുള്ള രാജപാതയാണ് രണ്ടാം പദ്യത്തിൽ ഗുരുദേവൻ വിവരിക്കുന്നത്. അതോടൊപ്പം ദൈവത്തിൻെറ സ്വരൂപവും വെളിവാക്കുന്നു. വസ്തുവിനെ കണ്ടിട്ടുള്ളയാൾ മാർഗ്ഗവും വസ്തുസ്വരൂപവും വിവരിച്ചു തന്നാൽ പിന്നെ സംശയിക്കാനില്ലല്ലോ. ഗുരുദേവൻ പാടിപ്പുകഴ്ത്തുന്ന ദൈവം ജഗത്തിന് മുഴുവൻ സാക്ഷിയായി വിളങ്ങുന്ന അഖണ്ഡബോധസ്വരൂപനായ പരമാത്മാവാണെന്നും രണ്ടാം ശ്ലോകം സുവ്യക്തമാക്കുന്നു. സത്യം സർവ്വത്ര ഇടതിങ്ങി നിറഞ്ഞിരിക്കുന്നുവെങ്കിലും മനുഷ്യൻെറ ജ്ഞാനേന്ദ്രിയങ്ങൾക്ക് അതിനെ കണ്ടുപിടിക്കാൻ കഴിയുന്നില്ല. പുറമെ എത്രയൊക്കെ തിരഞ്ഞാലും പഞ്ചേന്ദ്രിയങ്ങൾക്ക് അനുഭവിക്കാവുന്ന വസ്തുക്കളെ മാത്രമേ കണ്ടെത്താൻ പററുകയുള്ളു. അതുകൊണ്ടാണ് പരമസത്യത്തെ തിരയേണ്ടതും ആദ്യമായി കണ്ടെത്തേണ്ടതും അവനവൻെറ ഉള്ളിലാണെന്ന് വേദാന്തശാസ്ത്രം വിധിക്കുന്നത്. സർവ്വവ്യാപിയായ സത്യം അവനവൻെറ ഉള്ളിലും ഉണ്ടായേ പററു എന്നു തീർച്ചയാണല്ലോ. സത്യസ്വരൂപത്തെ തൽക്കാലത്തേയ്ക്ക് മറച്ചുകൊണ്ടാവിർഭവിച്ച സങ്കൽപ്പങ്ങളാണ് പ്രത്യേക ശരീരങ്ങളെയുളവാക്കി പ്രപഞ്ചാനുഭവത്തിലേർപ്പെട്ടിരിക്കുന്നത്. ഈ വസ്തുത ധരിച്ചാൽ സത്യസാക്ഷാത്ക്കാരത്തിനുള്ള വഴിയും തെളിയും. വെള്ളത്തിൽ നിന്നും പതയെന്നപോലെ ബോധ

സ്വരൂപമായ സത്യത്തിൽനിന്നും പൊന്തിവന്ന് ജഡരൂപങ്ങളായി മാറി ഭ്രമിക്കുന്ന സങ്കൽപ്പങ്ങൾ സ്വയം ഉല്പത്തിസ്ഥാനത്തേയ്ക്ക് മടങ്ങി വസ്തുവുമായി ഏകീഭവിക്കുമെങ്കിൽ സത്യസ്വരൂപം മറമാറിത്തെളിയും. പത വെള്ളത്തിൽ ഏകീഭവിച്ചാൽ നിർമ്മലജലം പ്രത്യക്ഷമാകുമെന്ന് പറയേണ്ടതില്ലല്ലോ. പത കട്ടികുറഞ്ഞ് കുറെയൊന്നു വററിത്തുടങ്ങിയാൽ തന്നെ പതക്കഷ്ണങ്ങളുടെ ഇടയിൽക്കൂടി വെള്ളം കുറെയൊക്കെ പ്രത്യക്ഷ വിഷയമായിത്തീരും. അതുപോലെ സങ്കൽപ്പങ്ങൾ ഉപശമിച്ച് ബുദ്ധി ഉള്ളിലൊതുങ്ങി ഏകാഗ്രപ്പെട്ടാൽ തന്നെ ബോധസ്വരൂപമായ വസ്തു തെളിയുന്നത് കാണാറാകും. ബുദ്ധി പൂർണ്ണമായി ഉപശമിച്ചാലോ, സൂര്യതുല്യം ബോധവസ്തു ആത്മസ്വരൂപമായി തെളിഞ്ഞു വിളങ്ങും. സങ്കൽപ്പങ്ങളെ ഒഴിച്ചുമാററുന്ന പ്രക്രിയയും സങ്കൽപ്പങ്ങൾ ഉപശമിച്ച് ബുദ്ധി ഏകാഗ്രപ്പെട്ടാൽ തെളിയുന്ന സത്യസ്വരൂപവും അതിന് ഉപരി ബുദ്ധിയും അസ്പന്ദമായി വസ്തുവിൽ ഏകീഭവിക്കുന്ന പൂർണ്ണാനുഭവവും ഗുരുദേവൻ അതിസമർത്ഥമായി രണ്ടാമത്തെ കൊച്ചു പദ്യത്തിൽ വിവരിക്കുകയാണ്. സത്യാന്വേഷണ സാക്ഷാത്ക്കാരങ്ങളുടെ ഈ ക്രമം ഇത്ര സമഞ്ജസമായി സംഗ്രഹിച്ചു പ്രതിപാദിക്കുവാൻ കഴിഞ്ഞത് ഗുരുദേവൻെറ അനുഭവത്തിൻെറ പൂർണ്ണതകൊണ്ടുതന്നെയാണെന്ന് നിസ്സംശയം പറയാം. രണ്ടാം ശ്ലോകം നമുക്ക് നേരിട്ട് പരിശോധിക്കാം.

2 ഒന്നൊന്നായെണ്ണിയെണ്ണിത്തൊ-
ട്ടെണ്ണും പൊരുളൊടുങ്ങിയാൽ,
നിന്നിടും ദൃക്കുപോലുള്ളം
നിന്നിലസ്പന്ദമാകണം.

പൊരുൾ-പദാർത്ഥം അഥവാ ദൃശ്യം; ദൃക്ക്-കണ്ണ് അഥവാ കാണുന്നയാൾ; അസ്പന്ദമാകണം-ചലനം നിലച്ച് ഏകീഭവിക്കണം.

ഓരോന്നായി എണ്ണിയെണ്ണി തൊട്ട് കണക്കാക്കാവുന്ന കാഴ്ചകൾ എല്ലാം മാറിയാൽ അവയുടെ കണ്ണായി അഥവാ കാഴ്ചക്കാരനായി നിന്ന പോലെ വസ്തു തെളിയും. ഒടുവിൽ അല്ലയോ ഭഗവൻ, അങ്ങനെ സർവ്വസാക്ഷിയായി വിളങ്ങുന്ന അങ്ങയെ കണ്ടുകൊണ്ടിരിക്കുന്ന ഏകാഗ്ര ചിത്തവും ചലനം വെടിഞ്ഞ് അങ്ങയിൽ ഏകീഭവിക്കുമാറാകണം. ദൃശ്യങ്ങളെ എണ്ണിയെണ്ണി മാറ്റണം.

പ്രപഞ്ചം ഒരു ബോധവസ്തുവിൻെറ അനുഭവമാണ്. ബോധം സ്വാനുഭവത്തെ വിശകലനം ചെയ്യുകയാണെങ്കിൽ അതിന് രണ്ടുതരം അനുഭവങ്ങളുണ്ടെന്നു തെളിയും. ഉപേക്ഷിക്കാവുന്ന അനുഭവങ്ങളും ഉപേക്ഷിക്കാൻ വയ്യാത്ത അനുഭവവും. ബോധത്തിന് ഉപേക്ഷിക്കാൻ കഴിയുന്ന അനുഭവങ്ങളെയാണ് ശാസ്ത്രം ദൃശ്യങ്ങൾ എന്നു പറയുന്നത്. ബോധത്തിന് ഉപേക്ഷിക്കാൻ കഴിയാത്ത അനുഭവമാണ് സ്വന്തം ഉണ്മയുടെ അനുഭവം. ഞാനുണ്ട് എന്നനുഭവിക്കുവാൻ ബോധത്തിനു മാത്രമേ പററൂ. ജഡത്തിനൊന്നും അതിൻെറ ഉണ്മ അനുഭവിക്കാൻ കഴിയുകയില്ലല്ലോ. സ്വന്തം ഉണ്മ അനുഭവിക്കാൻ കഴിയാത്ത വസ്തുവിന് മററുള്ളവയുടെ ഉണ്മ പ്രശ്നവുമല്ല. അപ്പോൾ

പ്രപഞ്ചാനുഭവത്തിലെ പരമമായ സത്യം സ്വന്തം ഉണ്മ സ്വയം അനുഭവിക്കാൻ കഴിവുള്ള ഒരു വസ്തുവായിരിക്കുമെന്ന് സിദ്ധം. ആ വസ്തു തനിക്ക് ഉപേക്ഷിക്കുകയോ സ്വീകരിക്കുകയോ ചെയ്യാവുന്ന മററ് നിരവധി അനുഭവങ്ങളെ തന്നോടു കൂട്ടിച്ചേർക്കുന്നതാണ് പ്രപഞ്ചാനുഭവം. സ്വന്തം ഉണ്മ അനുഭവിക്കാൻ കഴിവുള്ള വസ്തുവിനോട് കൂടിച്ചേരുന്നതു കൊണ്ടാണ് മററനുഭവങ്ങളും അനുഭവങ്ങളായി തീരുന്നത്. ഒരു ജഡത്തോട് മറെറാരു ജഡം കൂടിചേർന്നാൽ അനുഭവമൊന്നും ഉണ്ടാവുകയില്ലെന്ന് തീർച്ചയല്ലേ? അപ്പോൾ സ്വയം ഉണ്മയെ അനുഭവിക്കാൻ കഴിവുള്ള ബോധത്തോടു കൂടി ചേരുമ്പോഴേ ജഡം അനുഭവമായിത്തീരൂ. ബോധം ഉപേക്ഷിച്ചാൽ പിന്നെ ജഡത്തിൻെറ സ്ഥിതി ശുദ്ധ ശൂന്യമാണ്. ജഡം കൈവിട്ടുപോയാൽ ബോധം സ്വാനുഭവത്തോടെ ശേഷിക്കുകയും ചെയ്യും. ഈ വസ്തുസ്വഭാവം വേർതിരിയുന്നതോടെ സത്യബോധം തെളിയുന്നതാണ്. അപ്പോൾ സ്വാനുഭവത്തോടു കൂടിയ ബോധവും അത് തല്ക്കാലം തന്നോടു കൂട്ടിച്ചേർത്തിരിക്കുന്ന അനുഭവങ്ങളും ചേർന്നതാണ് പ്രപഞ്ചം. കൂട്ടിച്ചേർത്തിരിക്കുന്ന അനുഭവങ്ങളെ ഉപേക്ഷിച്ചാൽ ബോധം മാത്രം ബാക്കിനിൽക്കും. ഇതാണ് സത്യ സാക്ഷാത്കാരം ബോധത്തോട് തല്ക്കാലാനുഭവങ്ങൾ കൂടിച്ചേരുന്നതാണ് ബന്ധം, സംസാരം, പ്രപഞ്ചം എന്നൊക്കെ അറിയപ്പെടുന്നത്. ബോധത്തിൻെറ സ്ഥിരമായ അനുഭവം അഖണ്ഡമായ ഉണ്മയും ആനന്ദവുമാണ്. പക്ഷെ കൂട്ടിച്ചേർക്കപ്പെടുന്ന അനുഭവങ്ങൾ ഈ സ്ഥിരാനുഭവത്തെ മറച്ചുകൊണ്ടാണാവിർഭവിക്കുന്നത്. അപ്പോൾ സ്ഥിരാനുഭവം വീണ്ടെടുക്കാൻ തല്ക്കാലാനുഭവങ്ങളെ ഉപേക്ഷിക്കുകയല്ലാതെ വേറെ മാർഗമില്ല. ബോധം സ്വയം പ്രകാശിക്കുകയും തന്നോടു കൂട്ടിച്ചേർക്കപ്പെടുന്നവയെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ബോധത്തെ ശാസ്ത്രം എല്ലാറ്റിനെയും കാണുന്ന അഥവാ അറിയുന്ന കണ്ണെന്നും അതിനോട് കൂട്ടിച്ചേർക്കപ്പെടുന്നവയെ കാഴ്ചകളെന്നും വിളിക്കുന്നു. ഈ അർഥങ്ങളിൽതന്നെയാണ് വേദാന്തശാസ്ത്രം യഥാക്രമം ദൃക്കെന്നും ദൃശ്യമെന്നുമുള്ള പദങ്ങൾ പ്രയോഗിച്ചിരിക്കുന്നത്. ദൃക്കാണ് ചേതനൻ അഥവാ ആത്മാവ്. ദൃശ്യമാണ് ജഡം. ഒരു നടനിൽവേഷവിധാനങ്ങൾ ചേർന്നിരിക്കുന്നതുപോലെ ചേതനനോട് ചേർന്നിരിക്കുന്ന ദൃശ്യങ്ങളെ അഥവാ ജഡങ്ങളെ ഒന്നൊന്നായി തൊട്ടെണ്ണിമാററിയാലെ സത്യസ്വരൂപം തെളിയൂ.

## ദൃശ്യത്തിൻെറ അഥവാ ജഡത്തിൻെറ വ്യാപ്തി

എന്തൊക്കെയാണ് ജഡം? അത് ഏതററം വരെ വ്യാപിച്ചു നിൽക്കുന്നു. ഇക്കാര്യം വ്യക്തമായി അറിഞ്ഞാലല്ലേ ജഡദൃശ്യങ്ങളെ തൊട്ടെണ്ണി മാററാൻ പററൂ. ജഡദൃശ്യങ്ങളുടെ വ്യാപ്തിയറിയാൻ പ്രയാസമൊന്നുമില്ല. വസ്തു അഖണ്ഡബോധം മാത്രമാണെങ്കിൽ ദൃശ്യാനുഭവം എവിടെ തുടങ്ങുന്നു എന്ന് കണ്ടു പിടിച്ചാൽ മതി. അഖണ്ഡബോധവസ്തുവിൽ മായയുളവാക്കുന്ന കാഴ്ചകളാണല്ലോ ജഡദൃശ്യങ്ങൾ. മായയെക്കുറിച്ച് നാം വിശദമായി ചർച്ച ചെയ്യും. അജ്ഞാനം അഥവാ ജാഡ്യം ഇതാണു മായയുടെ സ്വരൂപം. അപ്പോൾ ബോധവസ്തുവിൽ മായയുണ്ടാക്കുന്ന ആദ്യത്തെ കാഴ്ച മുതൽ ഇങ്ങോട്ട്

വേദാന്ത ശാസ്ത്രപ്രകാരം ജഡമാണ്. അഖണ്ഡബോധവസ്തുവായ ബ്രഹ്മത്തിൽ അതിനെ മറയ്ക്കുന്ന ഒരാവരണം അഥവാ മറ ഉണ്ടാക്കിക്കൊണ്ടാണ് മായ ആദ്യം പ്രകടമാകുന്നത്. ഈ മറയെയാണ് ശാസ്ത്രം അവ്യക്തം എന്നു പേരിട്ടിരിക്കുന്നത്. അപ്പോൾ അവ്യക്തം മുതൽ ഇങ്ങോട്ട് ജഡമാണ്. 'അവ്യക്തപര്യന്തമിദം ഹ്യനാത്മ' – അവ്യക്തം വരെ ചേതനഭിന്നമായ ജഡമാണ് എന്ന് ആചാര്യസ്വാമികൾ *വിവേക ചൂഡാമണി*യിൽ വെളിപ്പെടുത്തിയിട്ടുണ്ട്. ഇനി അവ്യക്തത്തിൻെറ ജഡ പരിണാമം എതിലേ കടന്നുപോയിഎവിടെയാണ് ചെന്നവസാനിക്കുന്നത്? എല്ലാ പ്രപഞ്ചാനുഭവങ്ങളും വാസനാരൂപത്തിൽ ലയിച്ചുകിടക്കുന്ന ഇടമാണ് അവ്യക്തമറ. അവ്യക്തത്തിൽ നിന്നും ആദ്യമായി ഉളവാകുന്ന ജഡദർശനമാണ് മുഖ്യപ്രാണൻ. ഇതിനെ മഹത്തത്വമെന്നും സത്ത്വബുദ്ധിയെന്നും മഹാനാത്മാവെന്നും ഹിരണ്യഗർഭനെന്നും പല പേരുകൾ ചൊല്ലി വിളിക്കാറുണ്ട്. വേദാന്ത ശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം പ്രാണൻ സൂക്ഷ്മജഡമാണ്. പ്രാണനിൽ തുടർന്ന് രൂപം കൊള്ളുന്നവയാണ് വ്യക്തിയിൽ സ്ഫുരിക്കുന്ന ഞാൻ എന്ന ഭാവം. ഇതാണ് അഹങ്കാരം. അഹങ്കാരം സങ്കൽപവികൽപങ്ങളും വികാരങ്ങളും തന്നോടു കൂട്ടിച്ചേർക്കുന്നതോടെ അന്തഃകരണം അഥവാ മനസ്സ് രൂപം പ്രാപിക്കുന്നു. മനസ്സിൻെറ സങ്കൽപശക്തി കട്ടികൂടുന്നതോടെ ബാഹ്യദേഹം രൂപം കൊള്ളുന്നു. സൂര്യൻ, ചന്ദ്രൻ, ഭൂമി എന്നിവ തുടങ്ങി പരമാണുവരെയുള്ള വലുതും ചെറുതുമായ എല്ലാ ജഡദേഹങ്ങളുടെയും ഉൽപത്തിക്രമം ഇതുതന്നെയാണ്. മായയുടെ ജഡപരിണാമം ജഡദേഹങ്ങളിലെത്തി അവസാനിക്കുകയാണ്. ഈ പരിണാമഘട്ടങ്ങൾ അനുലോമമായും പ്രതിലോമമായും എപ്പോഴും മാറിക്കൊണ്ടിരിക്കുന്നവയാണ്. മായയുടെ ഈ പരിണാമഘട്ടങ്ങളിലെല്ലാം അകവും പുറവും നിറഞ്ഞ് ബോധവസ്തു വ്യാപിച്ചിരിക്കുന്നു. എന്നാൽ ഈ പരിണാമഘട്ടങ്ങളൊന്നും ബോധവസ്തുവിനെ മാററിമറിയ്ക്കുകയോ വികാരപ്പെടുത്തുകയോ ചെയ്യുന്നുമില്ല. തൽക്കാലത്തേയ്ക്ക് വസ്തുസ്വരൂപത്തെ ഈ പരിണാമഘട്ടങ്ങൾ മറച്ചുകളയുന്നുവെന്നുമാത്രം. മായയുടെ ഏത് പരിണാമഘട്ടവും താൽക്കാലികമാണ്. അതായത് ബോധവസ്തുവിൽനിന്നും ഒഴിച്ചുമാററാവുന്നതാണെന്നർത്ഥം. അങ്ങനെ മായയുടെ എല്ലാ പരിണാമഘട്ടങ്ങളും ഒഴിച്ചുമാററിയാൽ ശുദ്ധബോധം അമൃതവസ്തുവായി ബാക്കി നിൽക്കും. മായയുടെ ഏതെങ്കിലും പരിണാമഘട്ടം ബാക്കിയുള്ളിടത്തോളം ബന്ധവും ജനനമരണങ്ങളും സംസാരവും തുടരുന്നതാണ്. അപ്പോൾ ഒഴിച്ചുമാറേറണ്ട മായാദൃശ്യങ്ങളുടെ വ്യാപ്തി ബാഹ്യദേഹം മുതൽ അവ്യക്തദശവരെ വ്യാപിച്ചുനിൽക്കുന്നുവെന്ന് ഓർക്കേണ്ടതാണ്.

### നേതി നേതി പ്രക്രിയ

മായാദൃശ്യങ്ങളെ ഒഴിച്ചുമാററുക എന്നു പറഞ്ഞാലെന്താണർത്ഥം? ദൃശ്യങ്ങളെ ഓരോന്നായി നശിപ്പിക്കുകയെന്നാണോ അർത്ഥം? ദൃശ്യങ്ങളെ ഓരോന്നായി നശിപ്പിക്കാനോ നിൽക്കുന്ന സ്ഥാനത്തു നിന്ന് അവയെ എടുത്തു മാററാനോ ആർക്ക് കഴിയും? അപ്പോൾ പ്രപഞ്ചദൃശ്യങ്ങളെ എണ്ണിയെണ്ണി

മാററുകയെന്നു പറഞ്ഞാൽ എന്താണർത്ഥം? ദൃശ്യാനുഭവം വിശകലനം ചെയ്തു നോക്കിയാൽ അത്ഭുതകരമായ ഒരു പ്രപഞ്ച രഹസ്യം വെളിപ്പെട്ടു കിട്ടും. ഒരു ബാഹ്യദൃശ്യത്തിൻെറ രൂപം ഉള്ളിൽ ഏതോ ഒരു വസ്തുവിൽ പതിഞ്ഞ് മററുദൃശ്യരൂപങ്ങളിൽ നിന്നും വേർതിരിക്കാൻ അതിന് ഒരു പേരും നൽകപ്പെടുമ്പോഴാണ് പദാർത്ഥം അനുഭവപ്പെട്ടു, അറിയപ്പെട്ടു എന്നൊക്കെ പറയുന്നത്. സൂര്യൻെറ രൂപം ചേർത്തുച്ചരിക്കുമ്പോൾ സൂര്യൻ അറിയപ്പെട്ട തായി കരുതപ്പെടുന്നു. സൂര്യൻെറ രൂപം കടലാസിൽ മുദ്ര കുത്തുമ്പോലെ ഇങ്ങനെ ഉള്ളിൽ പതിയുന്നത് ഏതു വസ്തുവിലാണ്? മനസ്സിലാണ് പതി യുന്നത്എന്ന് ചിലർ തെററിദ്ധരിക്കാറുണ്ട്. പക്ഷെ ഇത്തരം അനേക ദൃശ്യരൂ പങ്ങളും അവയോടു ബന്ധപ്പെട്ട രാഗദ്വേഷചിന്തകളും കൂടിച്ചേരുന്നതാണ് മനസ്സെന്ന് ഈ ഉത്തരം പറയുന്ന കൂട്ടർ മറന്നുപോകുന്നു. അപ്പോൾ ഇത്തരം അനേക ദൃശ്യരൂപങ്ങൾ പതിഞ്ഞുകിട്ടിയാലേ മനസ്സുണ്ടാവൂ. അതുകൊണ്ട് ദൃശ്യരൂപങ്ങൾ പതിയുന്നത് മനസ്സിലാണെന്ന് പറയുന്നത് സൂക്ഷ്മദൃഷ്ട്യാ ശരിയല്ല. മനസ്സിലല്ലെങ്കിൽ പിന്നെ എവിടെയാണ്? വാസ്തവത്തിൽ ദൃശ്യ രൂപങ്ങളെല്ലാം പതിഞ്ഞറിയപ്പെടുന്നത്. സ്ക്രീനിൽ സിനിമാചിത്രങ്ങളെന്ന പോലെ ഉള്ളിലുള്ള ശുദ്ധബോധവസ്തുവിലാണ്. സിനിമാചിത്രങ്ങൾ മാറി മാറി വന്നുകൊണ്ടിരിക്കുമ്പോൾ സ്ക്രീൻ ഉണ്ടെന്നുപോലും തോന്നുന്നില്ല. ചിത്രങ്ങൾ പാടെ മാറിയാൽ ശുദ്ധസ്ക്രീൻ തെളിയും. അതുപോലെ പുറമെ നിന്നുള്ള പദാർത്ഥങ്ങളുടെ രൂപങ്ങളും നാമങ്ങളും മാറിമാറി വന്നുകൊണ്ടി രിക്കുന്നിടത്തോളം ബോധവസ്തുവിൻെറ സ്വരൂപം മങ്ങിപ്പോകുന്നു. ദൃശ്യ ങ്ങളുടെ നാമരൂപപ്രവാഹം നിലയ്ക്കുമെന്നു വന്നാൽ അപ്പോൾ കാണാം അവയെ പ്രകാശിപ്പിച്ചുകൊണ്ടിരുന്ന ബോധവസ്തു സൂര്യതുല്യം തെളിയു ന്നത്. സൂര്യനെന്ന ദൃശ്യത്തിൻെറ നാമവും രൂപവും ഉള്ളിൽ നിന്നു പുറം തള്ളിയാൽ അതോടെ സൂര്യൻ അനുഭവമണ്ഡലത്തിൽ ഇല്ലാതായിത്തീരുന്നു. സൂര്യൻ മാത്രമല്ല സൂര്യനോട് ബന്ധപ്പെട്ട് ഉള്ളിലുണ്ടായിരുന്ന എല്ലാ രാഗ ദ്വേഷസങ്കൽപങ്ങളും അഭിലാഷങ്ങളും അതോടെ അനുഭവമണ്ഡലത്തിൽ നിന്നും പുറംതള്ളപ്പെടും. ഇങ്ങനെ ഉള്ളിലേയ്ക്ക് തിരിഞ്ഞ് മനസ്സിനെ സൂ ക്ഷ്മമായി വിശകലനം ചെയ്ത് ആ പ്രവാഹ പരമ്പരയിൽ പൊന്തിപ്പൊന്തി വരുന്ന നാമരൂപങ്ങളെ ഓരോന്നായി തൊട്ടെണ്ണി പുറം തള്ളണം. ഉള്ളിൽ പൊന്തിവരുന്ന രൂപങ്ങളെയും അവയോടു ചേർന്നുണ്ടാകുന്ന എല്ലാ സങ്ക ൽപങ്ങളെയും വ്യക്തമായി വേർതിരിച്ചുകൊണ്ട് ഇതാത്മാവല്ല, ഇതാത്മാ വല്ല എന്നു പറഞ്ഞ് ഒരു സത്യാന്വേഷി പുറം തള്ളുന്നു. ഇതാത്മാവല്ല ഇതാത്മാവല്ല എന്ന അർത്ഥത്തിൽ ഉപനിഷത് *നേതി നേതി* എന്നു പ്രയോ ഗിച്ചിരിക്കുന്നു. ബാഹ്യരൂപങ്ങളും സങ്കൽപങ്ങളും ഇങ്ങനെ പുറം തള്ളപ്പെട്ടു കഴിയുമ്പോൾ തൻെറ തൽക്കാല വ്യക്തിത്വത്തിന് രൂപം നൽകിയിരിക്കുന്ന പദാർത്ഥങ്ങളെയും സത്യാന്വേഷിക്ക് തൊട്ടെണ്ണി നിഷേധിക്കാൻ കഴിയും. ഞാൻ ദേഹമല്ല, ഞാൻ ഇന്ദ്രിയങ്ങളല്ല, ഞാൻ മനസ്സല്ല, ഞാൻ പ്രാണനല്ല എന്നിങ്ങനെ ഏകാഗ്ര ബുദ്ധികൊണ്ട് അനിത്യഘടകങ്ങളെ തൻെറ വ്യക്തി ത്വത്തിൽ നിന്ന് മാററിനിറുത്തുന്നതും *നേതി നേതി* പ്രക്രിയ തന്നെയാണ്. ഇതുതന്നെയാണ് സങ്കൽപനിരോധമെന്നറിയപ്പെടുന്ന യോഗം. ഈ യോഗ

പരിശീലനമാണ് ഗുരുദേവൻ പച്ചമലയാളത്തിൽ 'ഒന്നൊന്നായെണ്ണിയെണ്ണി തൊട്ടെണ്ണും പൊരുളൊടുങ്ങിയാൽ' എന്ന് വിവരിച്ചിരിക്കുന്നത്.

## സവികൽപാനുഭവത്തിൻെറ പരമസീമ

ചിത്തവൃത്തികളുടെ മുഴുവൻ അടിത്തറ നാമരൂപസങ്കൽപങ്ങളാണ് നാമ രൂപസങ്കൽപ്പങ്ങളെ ഒന്നൊന്നായി നിരോധിക്കുന്നതാണ് യോഗാഭ്യാസം. യോഗാഭ്യാസം ശക്തിപ്പെട്ട് നാമരൂപങ്ങൾ ഓരോന്നായി ഒഴിഞ്ഞുമാറാൻ തുടങ്ങുന്നതോടെ നാമരൂപദൃശ്യങ്ങളെയെല്ലാം പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന അഥവാ അറിഞ്ഞനുഭവിച്ചുകൊണ്ടിരിക്കുന്ന ദൃക്സ്ഥാനീയമായ ബോധവസ്തു അൽപാൽപമായി മറമാറി തെളിയാൻ തുടങ്ങും. നാമരൂപങ്ങളെല്ലാം മാറിയിട്ടില്ല. എങ്കിലും കുറേയൊക്കെ മാറി. ബാക്കിയുള്ള നാമരൂപങ്ങളുടെ ഇടയിൽകൂടി ബോധസ്വരൂപമായ സത്യത്തെ ധ്യാനവേളയിൽ ഇടയ്ക്കിടക്കു കാണാൻ കഴിയും. കിണറുവെട്ടുമ്പോൾ കുറെക്കഴിഞ്ഞു വെള്ളത്തിൻെറ ഊററനുഭവപ്പെടുന്നതുപോലെ. മണ്ണ് മുഴുവൻ മാററിയിട്ടില്ല. എങ്കിലും മണ്ണിനടിയിൽ കൂടി അവിടവിടെ വെള്ളം പുറത്തേയ്ക്ക് ചാടുന്നതായി കാണാം. ഇതുപോലെയാണ് നാമരൂപസങ്കൽപങ്ങൾക്കിടയിൽകൂടി അഭ്യാസം ശക്തിപ്പെടുന്ന ഒരുയോഗിക്ക് ആരംഭഘട്ടത്തിൽ ആത്മദർശനമുണ്ടാകുന്നത്. നാമരൂപങ്ങളുടെ എണ്ണം കുറയുന്തോറും വികസിച്ചുവരുന്ന ഈ ആത്മാനുഭവദശക്കളയാണ് ശാസ്ത്രം സവികൽപസമാധിഘട്ടങ്ങളായി കണക്കാക്കുന്നത്. ദൃശ്യങ്ങളോട് കൂടിക്കലർന്നുകൊണ്ടുള്ള ആത്മ സാക്ഷാത്കാരദശകളാണിവ. ഇവിടെ അപ്പപ്പോൾ പ്രത്യക്ഷപ്പെടുന്ന നാമങ്ങളേയും രൂപങ്ങളെയും ഇതല്ല ഇതല്ല എന്നു പറഞ്ഞ് യോഗി പുറംതള്ളുകയാണ്. ഇതല്ല ഇതല്ല എന്നു പറഞ്ഞാൽ ഇതാത്മാവല്ല എന്നാണർത്ഥം. ഇങ്ങനെ പുറം തള്ളുന്ന അഭ്യാസമാണ് നേതി നേതി പ്രക്രിയ. അതു തന്നെയാണ് ഒന്നൊന്നായെണ്ണിയെണ്ണി തൊട്ടെണ്ണും പൊരുളൊടുങ്ങൽ. ഇങ്ങനെ തന്നിൽനിന്നും ഭിന്നമായ നാമരൂപങ്ങളെയൊക്കെ പുറം തള്ളിയാൽ പിന്നെ ബാക്കിയെന്തുകാണും. പുറം തള്ളിയ ഞാൻ ബാക്കി കാണും . വാസ്തവത്തിൽ ഒരു യോഗിയുടെ അഹങ്കാരം തന്നെയാണ് അന്തർമുഖമായി ആത്മപരിശോധന നടത്തി തന്നിൽ നിന്നും ഭിന്നമായ സകലതിനേയും പുറം തള്ളുന്നത്. അങ്ങനെ എല്ലാം പുറന്തള്ളിക്കഴിയുമ്പോൾ എല്ലാററിനേയും പുറന്തള്ളുന്ന അഹന്ത പ്രാണശരീരിയായി ബാക്കിനിൽക്കും. അഹന്തയുടെ ഈ പ്രാണസാക്ഷാത്കാരദശയിൽ പ്രാണൻെറയും ഉറവിടമായ നിശ്ചലബോധവസ്തുവിൻെറ സ്വരൂപവും സുവ്യക്തമായി അറിയാറായിത്തീരുന്നു. പ്രാണസ്വരൂപിയായി നിൽക്കുന്ന അഹന്തയ്ക്ക് താൻ തന്നെയും ആ സത്യസ്വരൂപത്തിൽ സമുദ്രത്തിലെ തിര പോലെ തൽക്കാലം പൊന്തി നിൽക്കുന്ന ഒരു കാഴ്ചയാണെന്നും തെളിയുന്നു. ഇവിടെ തന്നെയും തന്നോടു ചേർന്നു നിന്ന സകലതിനേയും പ്രകാശിപ്പിച്ചുകൊണ്ട് ദൃക്കുപോലെ അഥവാ എല്ലാററിൻെറയും കണ്ണുപോലെവിളങ്ങിനിൽക്കുന്ന ബോധസ്വരൂപമായ സത്യത്തെ അഹന്തയ്ക്ക് വേർതിരിച്ചുകാണാൻ കഴിയുന്നു. സവികൽപസമാധി പൂർണ്ണ വികാസം പ്രാപിച്ചുനിൽക്കുന്ന ദശയാണിത്.

ഇവിടെ രണ്ടനുഭവങ്ങളേയുള്ളു. ഒന്ന് ഞാനും മറേറത് ഞാൻ കാണുന്ന സത്യവും. ഈ ഞാനെന്ന അനുഭവം കൂടി സത്യസ്വരൂപത്തിൽ അലിഞ്ഞു ചേർന്നാൽ പൂർണ്ണ സത്യസ്വരൂപം മാത്രം ബാക്കി നിൽക്കുന്ന ഘട്ടം വരും. ഇതാണ് നിർവികൽപസമാധി. ഗുരുദേവൻ ഈ അനുഭവഘട്ടങ്ങളെയെല്ലാം ഗുളികപ്രായമായ വാക്കുകൾകൊണ്ട് രണ്ടാംശ്ലോകത്തിൽ വിവരിച്ചിരിക്കുന്നു. പ്രാണശരീരിയായ ഞാനും എനിക്കു വെളിച്ചം പകർന്നുകൊണ്ട് എൻെറയും കണ്ണായി വിളങ്ങുന്ന സത്യവും മാത്രമവശേഷിക്കുന്ന സവികൽപാനുഭവത്തിൻെറ പരമസീമയെയാണു 'നിന്നിടും ദൃക്കുപോൽ' എന്നു വിവരിച്ചിരിക്കുന്നത്. സത്യം അതിനെ അന്വേഷിക്കുന്ന എൻെറ മുമ്പിൽ എല്ലാററിനെയും പ്രകാശിപ്പിക്കുന്ന കണ്ണുപോലെ വിളങ്ങി നിൽക്കും. പ്രാണസ്വരൂപിയായ ഞാൻ മാറിനിന്നതിനെ കാണും. പ്രാണനുമായി താദാത്മ്യം പ്രാപിച്ചുനിൽക്കുന്ന ഈ അഹന്തയെയാണ് ശാസ്ത്ര ഗ്രന്ഥങ്ങൾ സത്വബുദ്ധി; മഹാനാത്മാ; മഹത്തത്ത്വം; മുഖ്യപ്രാണൻ എന്നൊക്കെ വിളിക്കുന്നത് ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ ഈ സത്ത്വ ബുദ്ധിയെ 'കേവലത്തിൻമഹിമ' എന്നാണ് വിളിക്കുന്നത്. കേവലശബ്ദത്തിന് അഹന്തയെന്നർത്ഥം. അഹന്തയ്ക്ക് തൻെറ അനുഭവത്തെ വികസിപ്പിക്കാവുന്നതിൻെറ പരമകാഷ്ഠ എന്നാണ് കേവലത്തിൻ മഹിമ എന്നതിനർത്ഥം. അപ്പോൾ ഉള്ളിൽ പൊന്തിവരുന്ന നാമരൂപങ്ങളെ ഒന്നൊന്നായി തൊട്ടെണ്ണിയകററുമെങ്കിൽ ക്രമേണ കേവലത്തിൻ മഹിമ വന്നുചേരും. അവിടെ ഞാൻ എൻെറയും കണ്ണായി നിൽക്കുന്ന ദൈവത്തെ അഥവാ സത്യത്തെ സുവ്യക്തമായി ദർശിക്കും. ദൈവചിന്തയാണ് എന്നെ ഈ ദൃശ്യപരമ്പരയെ അകററാൻ പ്രേരിപ്പിച്ച് സംസാര സമുദ്രം കടത്തിക്കൊണ്ടു വന്നത്. ആ ദൈവം തന്നെ ഒടുവിൽ പ്രാപ്യമായ ലക്ഷ്യമായും മുൻപിൽ നിൽക്കുന്നു. അങ്ങനെ ദൈവം സംസാരസമുദ്രത്തിലെ നാവികനും കരയുമാണെന്ന് വന്നുകൂടുന്നു.

### നിർവികൽപദശ

അഖണ്ഡബോധസ്വരൂപമായ ദൈവത്തിൽ മായ അവ്യക്തദശയുളവാക്കുന്നതോടെയാണ് ജഡം ആരംഭിക്കുന്നത്. അവ്യക്തദശയിൽ നിന്നും പ്രാണൻ, പ്രാണനിൽ നിന്നും വ്യക്ത്യഹന്തകൾ ഇതാണ് ക്രമം. ഇവയിൽ സത്ത്വഗുണപ്രധാനമായ അവ്യക്ത ദശയും പ്രാണാവിർഭാവവും സത്യബോധം നഷ്ടപ്പെടാതെയുണ്ടാകുന്ന ജഡപരിണാമഘട്ടങ്ങളാണ്. അതുകൊണ്ടാണ് പ്രാണസാക്ഷാത്കാരത്തിലെത്തി നിൽക്കുന്ന അഹന്തയ്ക്ക് തൻെറ കണ്ണെന്നപോലെ വിളങ്ങി നിൽക്കുന്ന സത്യത്തെ കാണാൻ കഴിയുന്നുവെന്ന് പറഞ്ഞത്. ഇനി വ്യക്തികളായി വേർതിരിയുന്ന അഹന്തകൾ നാമരൂപസങ്കൽപ്പങ്ങൾ സ്വീകരിച്ച് മനസ്സിന് രൂപം കൊടുക്കുമ്പോഴാണ് സത്യബോധം തീരെ മങ്ങിപ്പോകുന്നത്. മനസ്സ് ബാഹ്യശരീരങ്ങളെ അനുഭവിക്കാൻ തുടങ്ങുന്നതോടെ ബാഹ്യദൃശ്യങ്ങളാണ് സത്യമെന്നുള്ള ഭ്രമാനുഭവം പൂർണ്ണമാകുന്നു ഈ അനുഭവങ്ങളെ നേരെ പുറകിലോട്ട് പുറകിലോട്ട് അന്വേഷിച്ചുചെന്ന് അവയുടെ ഉറവിടം കണ്ടെത്തുന്നതാണ് സത്യസാക്ഷാത്കാരം. അപ്പോൾ പുറകിലുള്ള

അന്വേഷണത്തിന് ആദ്യം ഒഴിച്ചു മാറേറണ്ടത് ബാഹ്യശരീരങ്ങളേയും മനസിനേയും ആണ്. അതിനായിട്ടാണ് ഒന്നൊന്നായെണ്ണിയെണ്ണിത്തൊട്ടെണ്ണും പൊരുളൊടുക്കാൻ ഗുരുദേവൻ ആവശ്യപ്പെട്ടത്. അതു ചെയ്തുകഴിയുമ്പോഴാണ് കേവലത്തിൻ മഹിമയും അതിന് തെളിയുന്ന സത്യവും പ്രത്യക്ഷപ്പെടുന്നത്. ഈ കേവലത്തിൻ മഹിമതന്നെയാണിവിടെ സത്യം കാണുന്ന ഉള്ളം അഥവാ ഏകാഗ്രബുദ്ധി. ഇത്രയും കൊണ്ടും പൂർണ്ണസത്യസ്ഥിതി കൈവരുന്നില്ല. രണ്ടിൻെറ തോന്നലുള്ളിടത്തോളം സത്യദർശനം പൂർണ്ണമാകുന്നില്ല. ഇനി പൂർണ്ണസത്യസ്ഥിതി കൈവരാൻ പ്രാണശരീരിയായ സ്പന്ദിച്ചു കൊണ്ടു നിൽക്കുന്ന കേവലത്തിൻ മഹിമയെയും അഥവാ ഉള്ളത്തെയും കൂടി സത്യസ്വരൂപത്തിൽ അലിയിച്ചു ചേർക്കണം. പ്രാണരൂപിയായി സ്പന്ദിച്ചു കൊണ്ടിരിക്കുന്ന ഉള്ളത്തിൻെറ സ്പന്ദനത്തെക്കൂടി അവസാനിപ്പച്ചാൽ അതോടെ ആ ഉള്ളവും അഖണ്ഡബോധസമുദ്രവുമായി ഏകീഭവിച്ച് ഘനീഭവിച്ച് അദ്വൈത വസ്തുവായി മാറുന്നതാണ്. ഉള്ളത്തിൻെറ സ്പന്ദനം തീരെ നിലച്ചാൽ എല്ലാം ശൂന്യമായിപ്പോവില്ലേ എന്നാണ് ചിലരുടെ സംശയം. ഉള്ളത്തിൻെറ സ്പന്ദനം വേണമെങ്കിൽ നിലയ്ക്കാമെന്നവർ സമ്മതിക്കുന്നു. ഉള്ളത്തിൻെറ സ്പന്ദനം തീരെ നിലച്ചാൽ ശേഷിക്കുന്നത് ശൂന്യതയായിരിക്കുമെങ്കിൽ ശൂന്യതയിൽ നിന്നാണോ ഉള്ളം സ്പന്ദിച്ചുയർന്നത്? വെറും ശൂന്യതയിൽ നിന്നും ഒന്നും സ്പന്ദിച്ചുയരാൻ പററില്ല. മരണവും ബോധക്ഷയവുമൊക്കെ ചിത്തസ്പന്ദനത്തിൻെറ തന്നെ ചില പ്രത്യേക ഘട്ടങ്ങളാണ്. അതങ്ങനെ നിൽക്കട്ടെ, ചിത്തസ്പന്ദനം ബോധപൂർവ്വം നിരോധിക്കാൻ കഴിഞ്ഞാൽ ശൂന്യതയല്ല നേരേമറിച്ച് അഖണ്ഡവും അമൃതസ്സ്വരൂപവും രണ്ടിൻെറ തോന്നലില്ലാത്തതും ആയ നിലനിൽപിൻെറ ഒരു നിശ്ചല സമുദ്രം തന്നെ തുറന്നുകിട്ടുമെന്നാണ് ശ്രീനാരായണഗുരുദേവനെപ്പോലെയുള്ളവർ കണ്ടുപിടിച്ചിട്ടുള്ളത്. ഉള്ളത്തെ സ്പന്ദിപ്പിച്ചു വച്ചുകൊണ്ടിരിക്കുന്നതുകൊണ്ട് എത്ര വലിയ നഷ്ടമാണുണ്ടാകുന്നത്. ശോകമോഹങ്ങളിലും ജനനമരണങ്ങളിലുംപെട്ടുഴലാം. അതിൽ കവിഞ്ഞെന്തു ലാഭമാണുള്ളത്. ഉള്ളത്തെ അസ്പന്ദമാക്കിയാൽദൈവത്തോടുചേർന്നുഅമൃതത്വം വരിക്കാം. ഉള്ളം അസ്പന്ദമായാൽ ഞാൻ ഇല്ലാതായിപ്പോവില്ലേയെന്നാണ് വീണ്ടും ഒരു സംശയം. സമുദ്രത്തിൽ പൊന്തിയ. കുമിള തിരിച്ചു സമുദ്രത്തിൽ ലയിച്ചാൽ കുമിള ഇല്ലാതാവുകയോണോ? കുമിളയും സമുദ്രമായി മാറുകയല്ലേ ചെയ്യുന്നത് ? അഖണ്ഡബോധത്തിൽ മുളച്ചുവന്ന ഞാൻ തിരിച്ചതിൽ ചേർന്നാൽ ഞാനും അതായിത്തീരുകയാണ് ചെയ്യുന്നത്. അഖണ്ഡബോധവുമായി ഏകീഭവിച്ച് ഇക്കാര്യം അനുഭവിച്ചറിഞ്ഞയാളാണ് ഗുരുദേവൻ. തൻെറ ഈ അനുഭവം മധുരഗംഭീരമായി അദ്ദേഹം *ആത്മോപദേശശതക*ത്തിൽ വർണ്ണിച്ചിട്ടുമുണ്ട്.

*അനുഭവിയാതറിവീലഖണ്ഡമാം ചിദ്-*
*ഘനമിതു മൗനഘനാമൃതാബ്ധിയാകും.* *ആത്മോ. ശ. 97*

എന്നാണ് തൊണ്ണൂറേറഴാം പദ്യത്തിൽ പ്രഖ്യാപിച്ചിരിക്കുന്ത്. അഹന്ത പാടേ അഖണ്ഡബോധത്തിൽ അലിഞ്ഞു ചേർന്നുണ്ടാകുന്ന അനുഭവം അനു

ഭവിച്ചു തന്നെയറിയണം. അവിടുത്തെ നിലനിൽപ്പ് ശൂന്യതയല്ല കട്ടിപിടിച്ച ശുദ്ധബോധമാണ്. ഗുരുദേവൻ ഈ അനുഭവമണ്ഡലത്തെ മൗനഘനാമൃ താബ്ധി–നിശബ്ദമായി ഉറഞ്ഞു കിടക്കുന്ന അനശ്വരമായ ഒരാനന്ദസമുദ്രം എന്നാണ് വിവരിച്ചിരിക്കുന്നത്. അപ്പോൾ ബോധപൂർവ്വം അഹന്തയുൾ പ്പെടെയുള്ള ചിത്തത്തെ ഒരാൾ നിരോധിക്കുമ്പോഴാണ് നിലനിൽപ്പിൻെറ പൂർണ്ണത കൈവരുന്നത്. പൂർണ്ണമായ ഈ നിർവികൽപാവസ്ഥയും ഞങ്ങ ൾക്ക് ലഭിക്കുമാറാകണേ എന്നു പ്രാർത്ഥിക്കാനാണ് 'ഉള്ളം നിന്നിലസ്പന്ദ മാകണം' എന്ന ഭാഗം കൊണ്ട് ഗുരുദേവൻ നമ്മോടാവശ്യപ്പെടുന്നത്. നിർവ്വി കൽപാവസ്ഥയിലെ സത്യസ്ഥിതി സുവ്യക്തം ബോധ്യപ്പെട്ടതുകൊണ്ട് തന്നെയാണ് അതിൽ കുറഞ്ഞൊന്നും ചോദിച്ചു മടങ്ങരുതേയെന്നദ്ദേഹം സത്യജിജ്ഞാസുക്കളെ പ്രേരിപ്പിക്കുന്നത്. സവികൽപദശയുടെ പരമസീമ കടന്ന് നിർവികൽപദശയിലെത്തുകയാണ് ലക്ഷ്യമെന്ന് *ആത്മോപദേശ ശതക*ത്തിലെ പതിമൂന്നാം പദ്യത്തിൽ 'കേവലത്തിൻമഹിമയുമററ് മഹസി ലാണിടേണം' എന്ന ഭാഗം കൊണ്ട് ഗുരുദേവൻ സ്പഷടമാക്കിയിട്ടുണ്ട്. അപ്പോൾ *ദൈവദശക*ത്തിലെ രണ്ടാമത്തെ കൊച്ചു ശ്ലോകത്തിൽ സങ്കൽപ നിരോധനമെന്ന രാജയോഗ സാധനയും അതിൻെറ ഫലമായുണ്ടാകുന്ന സവികല്പ സമാധിദശയുടെ പൂർണ്ണവികാസവും അതും കടന്നുള്ള നിർവ്വി കൽപമായ പൂർണ്ണസാക്ഷാത്കാരവുമാണ് വേർതിരിച്ച് കാട്ടിയിരിക്കു ന്നതെന്നറിയേണ്ടതാണ്.

## എല്ലാം പരമകാരണത്തിൽ നിന്നുള്ള ഉല്പന്നങ്ങളാണ്.

മനുഷ്യജീവിതത്തിന് ചില പ്രാഥമിക ആവശ്യങ്ങളുണ്ട്. ആഹാരം, വസ്ത്രം, കിടപ്പാടം മുതലായവ. അതുപോലെ തന്നെ സുഖഭോഗങ്ങൾക്കായി കൂടുതൽ സാധന സാമഗ്രികൾ കണ്ടുപിടിക്കാനും നേടിവയ്ക്കാനും മനു ഷ്യൻ സദാ പാടുപെട്ട് പരിശ്രമിച്ചുകൊണ്ടിരിക്കുകയാണ്. പ്രാഥമിക ആവ ശ്യങ്ങളും സുഖഭോഗസസാമഗ്രികളുമൊക്കെ നേടുമ്പോൾ എല്ലാം തൻെറ സാമർത്ഥ്യം കൊണ്ട് നേടുന്നുവെന്നാണവർ അഹങ്കരിക്കുന്നത്. ഇവിടെ എല്ലാ സാധനസാമഗ്രികൾക്കും വേണ്ട അസംസ്കൃത സാധനം എത്തിച്ചുകൊടു ക്കുകയും അവനിൽ തന്നെ നിലയുറപ്പിച്ചുകൊണ്ട് അവനെ കർമ്മ സമർത്ഥ നാക്കിതീർക്കുകയും ചെയ്യുന്ന പരമകാരണമായ സത്യത്തെ മന്ദബുദ്ധിയായ മനുഷ്യൻ വിസ്മരിച്ച് പോവുകയാണ് ചെയ്യുന്നത്. മനുഷ്യനുണ്ടാക്കിയത ല്ലല്ലോ ഭൂമി. അങ്ങനെയാണെങ്കിൽ ഭൂമിയിൽ നിന്നും ആഹാരവും വസ്ത്രവും കിടപ്പാടവുമൊക്കെയുണ്ടാക്കി സുഖിക്കുന്ന മനുഷ്യൻ ഭൂമിക്ക് കാരണമായി വർത്തിക്കുന്ന പരമസത്യത്തെ മറക്കുന്നത് ഉചിതമായിരിക്കുമോ? അങ്ങനെ മറന്നാൽ അത് സുഖസാമഗ്രികൾ നിർമ്മിക്കുന്ന തൊഴിലാളിയെ അവയനുഭ വിച്ച് സുഖിക്കുന്ന സമൂഹം വിസ്മരിക്കുന്നതപരാധമാകുന്നതുപോലെ ഒര പരാധം തന്നെയായിത്തീരില്ലേ. നിശ്ചയമായും അതൊരപരാധം തന്നെയാവും. അതിൻെറ ഫലം അനുഭവിക്കേണ്ടതായും വരും. അതു സംഭവിക്കാതിരിക്ക ണമെങ്കിൽ പരമകാരണമായ സത്യത്തെ ഒരു നിമിഷം പോലുംമറക്കാതെ

വേണം ജീവിക്കാൻ നമുക്ക് കിട്ടുന്ന എന്തും ആ ജഗദീശ്വരൻ തരുന്നതാണെ ന്നോർമ്മവയ്ക്കണം. ദൈവദശകത്തിലെ മൂന്നാം പദ്യം കൊണ്ട് ഗുരുദേവൻ ഇക്കാര്യമാണ് നമ്മെ ഓർമ്മിപ്പിക്കുന്നത്.

3. അന്ന വസ്ത്രാദി മുട്ടാതെ
തന്നു രക്ഷിച്ചു ഞങ്ങളെ
ധന്യരാക്കുന്ന നീയൊന്നു
തന്നെ ഞങ്ങൾക്ക് തമ്പുരാൻ

അന്നവസ്ത്രാദി-ഭക്ഷണം, വസ്ത്രം മുതലായവ; ധന്യരാക്കുന്ന-സുഖികളാക്കുന്ന; തമ്പുരാൻ- രക്ഷിതാവായ പ്രഭു. ആഹാരം വസ്ത്രം മുതലായവ മുടങ്ങാതെ തന്ന് ഞങ്ങളെ അവിടുന്ന് രക്ഷിക്കുന്നു. അങ്ങനെ ഞങ്ങളെ സുഖികളാക്കി തീർക്കുന്ന അങ്ങോരാൾ തന്നെയാണ് ഞങ്ങളുടെ രക്ഷിതാവായ പ്രഭു.

## അന്നം ഈശ്വരൻ തരുന്നതാണ്.

അന്നവും വസ്ത്രവും മററും ഈശ്വരനാണോ തരുന്നത് എന്ന് പലരും ചോദിക്കാറുണ്ട്. ശ്രീനാരായണഗുരു ഇങ്ങനെയൊരു ശ്ലോകം എഴുതിയല്ലോ യെന്ന് തന്നെ കുണ്ഠിതപ്പെടുന്നവരെ കാൺമാനുണ്ട്. പക്ഷേ ഇവരുടെ യു ക്തിവാദങ്ങളൊക്കെ ഒന്നോ രണ്ടോ അടി മുന്നോട്ട് വച്ചാൽ പിന്നെ വഴിയറി യാതെ ഇരുട്ടിൽ കിടന്നുള്ള ജൽപനങ്ങളാണെന്ന് അൽപം ചിന്തിക്കുന്നവർ ക്കറിയാം. ഭക്ഷണസാധനങ്ങൾ മനുഷ്യനല്ലേ ഭൂമിയിൽ കൃഷിചെയ്തുണ്ടാ ക്കുന്നത് എന്ന വാദത്തോടെ അവരുടെ യുക്തി അവസാനിക്കുന്നു. അതിന പ്പുറം കാണാൻ അവർക്ക് കണ്ണില്ല. വാസ്തവത്തിൽ ഭക്ഷണസാധനങ്ങൾ ഉത്പാദിപ്പിക്കുന്നതിൽ മനുഷ്യൻെറ പങ്ക് അതി നിസാരമാണ്. ചെടികളെ കിളിർപ്പിക്കാനുള്ള ഭൂമിയുടെ ശക്തി, സൂര്യൻെറ ചൂടും വെളിച്ചവും പ്രാണ വായു, മഴ സർവ്വോപരി ആ ചെടിയുടെ ആത്മത്യാഗം ഇതൊന്നും കാണാ നുള്ള കണ്ണ് മനുഷ്യനില്ലെന്നോ. ആ ശക്തികളെ മുഴുവൻ കൂട്ടിയിണക്കിയി രിക്കുന്നത് മനുഷ്യനല്ലെന്ന് തീർച്ചയല്ലേ. മനുഷ്യനു തന്നെ ബുദ്ധിസാമർ ത്ഥ്യത്തോടെ കർമ്മംചെയ്തു ഫലിപ്പിക്കാനുള്ള കഴിവെവിടെനിന്നു കിട്ടുന്നു? അഖണ്ഡബോധസ്വരൂപമായ ജഗദീശ്വരനെ കണ്ടിട്ടുള്ള ഗുരുദേവനെപ്പോലു ള്ളവർക്ക് ഈ ചോദ്യത്തിനുത്തരം നൽകാൻ ഒരു പ്രയാസവുമില്ല. പരമകാ രണമായ ബോധവസ്തുവിൻെറ സഹകരണം കൂടാതെ ശക്തിയുടെ ഒരു സ്പ ന്ദനം പോലും ഈ ലോകത്ത് സാധ്യമല്ല. അതുകൊണ്ട് താനാണെല്ലാം ചെ യ്യുന്നതെന്ന മനുഷ്യൻെറ വ്യാമോഹം അവൻെറ അജ്ഞതയുടെ ഫലമാണ്. സർവ്വാശ്രയമായ സത്യത്തെ കണ്ടെത്തിയിട്ടുള്ള ഉപനിഷത്തുകൾ ദൈവം ഇവിടെ ഏഴുതരം ഭക്ഷണ പദാർത്ഥങ്ങൾ സൃഷ്ടിച്ചിട്ടുള്ളതായി വിവരിക്കുന്നു. *ബൃഹദാരണ്യകോപനിഷത്തി*ലെ സപ്താന്നബ്രാഹ്മണഭാഗത്തിലാണിത് കാണുന്നത്. പലതരം ധാന്യങ്ങൾ, ദശപൂർണമാസങ്ങൾ, പാല്, മനസ്, വാക്ക്, പ്രാണൻ ഇവയാണ് ഏഴുതരം അന്നങ്ങൾ. അന്നമെന്ന പദത്തിന് ഭക്ഷിക്ക

പ്പെടുന്നത് എന്നാണർത്ഥം. ദർശപൂർണ മാസങ്ങൾ എന്നു പറയുന്നത് രണ്ടു യാഗങ്ങളാണ്. അങ്ങനെയാണ് ഏഴ് എന്ന സംഖ്യ പൂർണമാകുന്നത്. ഇവയിൽ ധാന്യങ്ങൾ മനുഷ്യരുടെയും ദർശപൂർണ മാസങ്ങൾ ദേവൻമാരുടെയും പാല് മൃഗങ്ങളുടെയും വാങ്മനപ്രാണങ്ങൾ ജീവൻെറയും അന്നങ്ങളായി വേർതിരിക്കപ്പെടുകയും ചെയ്തു. നിരന്തര പരിണാമിയായ ജഡപ്രപഞ്ചത്തിൽ ഭക്ഷണ സാധനങ്ങളെക്കുറിച്ചുള്ള ധാരണയ്ക്ക് സ്ഥിരതയുണ്ടാവുക വയ്യല്ലോ അമ്മമാരുടെയും മൃഗങ്ങളുടെയും രക്തത്തെ പാലാക്കി മാററുന്ന ആ ഇന്ദ്രജാലം ഒന്നു മതി അതിൻെറ പിന്നിൽ പ്രവർത്തിക്കുന്ന ബോധസ്വരൂപനായ ഈശ്വരനെ ചിന്തിച്ചറിയാൻ. ഞാനാണിതൊക്കെ ചെയ്യുന്നതെന്നഹങ്കരിക്കുന്ന മനുഷ്യൻ ഞാനാരാണെന്ന് ചിന്തിച്ചറിയാൻ ശ്രമിക്കാത്തതാണൽഭുതം. ഏതായാലും അതു ചിന്തിച്ചറിഞ്ഞ ഗുരുദേവന് ഏതു തരത്തിലുള്ള അന്നമായാലും അത് ജഗദീശ്വരൻ കനിഞ്ഞു തന്നരുളുന്നതാണ് എന്ന കാര്യത്തിൽ സംശയമേയില്ല.

## വസ്ത്രവും ഈശ്വരൻ തരുന്നതാണ്

ഭക്ഷണത്തിൻെറ കാര്യമിരിക്കട്ടെ. വസ്ത്രവും ഈശ്വരൻ തരുന്നതാണോ, പരുത്തിച്ചെടിയിൽ നിന്നുകിട്ടുന്ന പഞ്ഞിയെ നൂലാക്കി മാററി മനുഷ്യൻ നെയ്തെടുക്കുന്നതല്ലേ വസ്ത്രം. ഇതിനും ഈശ്വരനെ ആശ്രയിക്കണമോ, പഞ്ഞി നൂലാക്കി നെയ്യുന്നതു തന്നെയാണ് വസ്ത്രം. പക്ഷേ പഞ്ഞിയുണ്ടെങ്കിലല്ലേ നൂലാവു. പഞ്ഞിയുണ്ടാവാൻ പരുത്തിച്ചെടി വേണം. പരുത്തിച്ചെടിയുണ്ടാവാൻ ഭൂമി വേണം. ഇനി ഭൂമിയെ ഉണ്ടാക്കി നിർത്തിയിരിക്കുന്നതാരാണെന്നറിഞ്ഞാലേ വസ്ത്രം ആരു തരുന്നു എന്നു പറയാൻ പററു. ഇതൊക്കെ അറിഞ്ഞിട്ട് വേണോ മുണ്ടുടുക്കാൻ ?ഇതിൻെറയൊക്കെ പരമരഹസ്യം വ്യക്തമായി കണ്ടുപിടിച്ചിട്ടുള്ള സ്ഥിതിക്ക് അതൊന്നറിയുന്നതുകൊണ്ടെന്താണ് ദോഷം. ഇതറിഞ്ഞു കൊണ്ട് ഭക്ഷണം കഴിക്കുകയും മുണ്ടുടുക്കുകയും ചെയ്താൽ വിനയം, കാരുണ്യം, സമസൃഷ്ടിസ്നേഹം എന്നിവ വളർന്ന് ഉള്ളിൽ സത്യം കണ്ടെത്താൻ കഴിയും. അല്ലെങ്കിൽ ഞാനാണിതിൻെറയൊക്കെ ഉടമസ്ഥനെന്ന് ഭ്രമിച്ച് രാഗദ്വേഷങ്ങളിലും മദമോഹങ്ങളിലും പെട്ടെഴുലേണ്ടിവരും. പരമകാരണാന്വേഷണത്തിൽ കൂടി വസ്ത്രം യഥാർത്ഥത്തിൽ ആരുടെ വകയാണെന്ന് ഗുരുദേവൻ തന്നെ അദ്വൈത ദീപികയിൽ സ്പഷ്ടമായി തെളിയിച്ചിട്ടുണ്ട്. നോക്കുക.

*വാസസ്സുതന്തുവിതു പഞ്ഞിയിതാദിമൂല-*
*ഭൂതപ്രഘാതമിതുമോർക്കുകിലിപ്രകാരം*
*ബോധത്തിൽ നിന്നു വിലസുന്നുമരുസ്ഥലത്തു*
*പാഥസ്സുപോലെ പരമാവധിബോധമത്രേ.* *അദ്വൈ.ദീ. 3*

മുണ്ട് നൂലാണ്: നൂലോ പഞ്ഞി. പഞ്ഞി തരുന്ന പരുത്തിച്ചെടി പഞ്ചഭൂതങ്ങൾ ചേർന്നുണ്ടായതാണ്. പഞ്ചഭൂതങ്ങളോ ? ചിന്തിക്കുന്ന ഒരാൾക്ക് കേവലം ബോധവസ്തുവിൽ മരുഭൂമിയിൽ വെള്ളം പോലെ കാണപ്പെടുന്ന ഒരു കാഴ്ചയാണെന്ന് തെളിയും. വാസ്തവത്തിൽ എല്ലാററിനും ആശ്രയമായി നിൽ

74-2003 3

ക്കുന്ന ഈശ്വരൻ ബോധവസ്തുവാണ്. അതില്ലെങ്കിൽ മറ്റൊന്നുമില്ല. മറ്റൊന്നുമില്ലെങ്കിലും അത് ബാക്കി നിൽക്കുകയും ചെയ്യും. അത്ഭുതകരമായ ഈ സത്യം കണ്ടറിഞ്ഞ ഗുരുദേവനെപ്പോലെയുള്ളവർക്ക് ഞാനുണ്ടാക്കിയതാണെന്ന് ഒന്നിനേയുംകുറിച്ച് അഭിമാനിക്കുക സാദ്ധ്യമല്ല. താനുൾപ്പെടെ സർവ്വവും ആ ജഗദീശ്വന്റെ പ്രകടരൂപങ്ങൾ മാത്രമാണെന്നദ്ദേഹത്തിന് വ്യക്തമായറിയാം. ഭക്ഷണം, വസ്ത്രം തുടങ്ങിയവയിൽപ്പോലും തന്റേതാണെന്നുള്ള മമത വെടിയാനാണ് ഗുരുദേവൻ ആവശ്യപ്പെടുന്നത്. ആ മമതയാണ് ആവശ്യത്തിലധികം സമ്പത്ത് കൂട്ടിവയ്ക്കാൻ മനുഷ്യനെ പ്രേരിപ്പിക്കുന്നത്. അധികാര മോഹവും സമ്പത്തിന്റെ സമതുലിതമല്ലാത്ത വിതരണവുമാണിന്നു കാണുന്ന കോലാഹലങ്ങൾക്കൊക്കെ കാരണം. സത്യബോധമില്ലായ്മയാണ് ഈ സ്ഥിതി വിശേഷം ഉളവാക്കിയിരിക്കുന്നത്. ഭൂമി വെട്ടിപ്പിടിക്കാൻ അധികാരമോഹികൾ സഹജീവികളെ കൊന്നൊടുക്കുമ്പോൾ ഭൂമി ചിരിക്കുമെന്നാണ് ഭാഗവതത്തിൽ ഭഗവാൻ ഉദ്ധവരോടു പറയുന്നത്. വെട്ടിപ്പിടിച്ചവരെയാരെയും ഇന്ന് കാൺമാനില്ല. എന്നിട്ടും ഈ പ്രക്രിയ ഇന്നും തുടരുന്നു. സത്യബോധമില്ലായ്മയാണ് മനുഷ്യജീവിതത്തെ താറുമാറാക്കുന്നത്. ഇവിടെ ഒന്നും സ്വന്തമാക്കി വച്ചു കൊണ്ടിരിക്കാൻ അൽപായുസ്സായ മനുഷ്യന് സാദ്ധ്യമേയല്ല. ഇക്കാര്യം ധരിച്ച് സമഭാവനയോടെ അനുനിമിഷം ഈശ്വരബോധം വളർത്തി ഒരുവൻ ജീവിതകർമ്മമനുഷ്ഠിക്കേണ്ടതാണ്. അങ്ങനെയായാൽ ഇതു പരിശീലിക്കുന്ന വ്യക്തിക്കെങ്കിലും ശാന്തിയും സമാധാനവും അനുഭവിച്ച് കൃതാർത്ഥനാകാം. അങ്ങനെയുള്ളയാളിന്റെ ശാന്തിയും സമാധാനവും സമൂഹത്തെയും കുറെയെങ്കിലും മെച്ചപ്പെടുത്തിയെന്ന് വരും. ഗുരുദേവന്റെ ജീവിതം തന്നെ ഇതിന് തെളിവാണല്ലോ. ആഹാരം, വസ്ത്രം മുതലായ ജീവിതത്തിലെ പ്രാഥമികാവശ്യങ്ങൾ നിറവേററുമ്പോൾ പോലും ലേശവും അഹങ്കരിക്കാതെ ഈശ്വരസ്മരണ ഉറപ്പിക്കണമെന്നാണ് മൂന്നാം പദ്യം കൊണ്ട് നമ്മോടാവശ്യപ്പെടുന്നത്. ആഹാരം കഴിക്കാനിരിക്കുമ്പോൾ ജഗദീശ്വരനെ ഓർമ്മിക്കണം. വസ്ത്രം ധരിക്കുമ്പോഴും വീട്ടിൽ വിശ്രമിക്കുമ്പോഴും ഈശ്വരനെ ഓർമ്മിക്കണം. ഈശ്വര സ്മരണ നിരന്തരമായി നിലനിർത്തുന്നതാണ് ഭക്തി. ഈ ഭക്തി നേടിക്കഴിഞ്ഞാൽ സകല കർമ്മവും ഈശ്വരാരാധനയായി മാറും. 'സർവ്വേഷു കാലേഷു മാമനുസ്മരയുദ്ധ്യച - എപ്പോഴും എന്നെ ഓർമ്മിച്ചുകൊണ്ട് കർമ്മം ചെയ്യൂ' എന്ന ഭഗവദ്വചനം പ്രയാസം കൂടാതെ നടപ്പാക്കാനുള്ള ഒരുപായം ഭക്തന്മാർക്ക് കാട്ടികൊടുക്കുകയാണ് സത്യനിഷ്ഠനായ ഗുരുദേവൻ അന്നവസ്ത്രാദി മുട്ടാതെ തന്ന് എന്നുതുടങ്ങുന്ന ഈ പ്രാർത്ഥന പദ്യത്തിൽ.

## ഈശ്വരനെ വിട്ടുനിൽക്കാൻ ഒന്നിനും കഴിയില്ല

പ്രപഞ്ചഘടകങ്ങളെല്ലാം പരസ്പരം കെട്ടുപെട്ടു നിൽക്കുകയാണ്. ഒന്നും ഇവിടെ സ്വതന്ത്രമല്ല. ഓരോന്നിന്റെയും നിലനിൽപുതന്നെ മററു പലതിന്റെയും നിലനിൽപിനെ ആശ്രയിച്ചാണിരിക്കുന്നത്. സ്വയം സ്വതന്ത്രനെന്നഭിമാനിക്കുന്ന അജ്ഞനായ മനുഷ്യന്റെയും കഥയിതുതന്നെ. പ്രപഞ്ച

ശക്തികളുമായി ഒരിക്കലും വേർപെടാൻ കഴിയാത്തവിധം ബന്ധിതനാണ് മനുഷ്യൻ. പഞ്ചഭൂതനിർമ്മിതമാണല്ലോ പ്രപഞ്ചം. പഞ്ചഭൂതങ്ങളിൽ ഒന്നിനു പോലും ആ സമൂഹത്തിൽനിന്നും വേർപെട്ടു നിൽക്കാൻ സാദ്ധ്യമല്ല. ആകാശ ത്തിൽനിന്നും വേർപെടാൻ വായുവിനോ വായുവിൽ നിന്ന് വേർപെടാൻ തേജസിനോ കഴിയുമോ? ജലത്തിനുള്ളിൽ തേജസ്സൊളിഞ്ഞിരിക്കുന്നു എന്ന കാര്യം ഇന്ന് സർവ്വ സമ്മതമാണ്. ജലവും ഭൂമിയും ഒരിക്കലും വേർപെടുന്നില്ല. വായു തുടങ്ങിയ പദാർത്ഥങ്ങൾ ഉള്ളതുകൊണ്ടാണ് ആകാശം ഉണ്ടെന്ന് തോന്നാനിടവരുന്നത്. ചുരുക്കത്തിൽ ആകാശത്തിനുപോലും മററു ഭൂതഘട കങ്ങളിൽ നിന്നും വിട്ട് നിൽക്കുക വയ്യ. പഞ്ചഭൂതങ്ങളുടെ നിലനിൽപ്പുതന്നെ ഇങ്ങനെ പരസ്പര ബദ്ധമാണെങ്കിൽ പഞ്ചഭൂതനിർമ്മിതങ്ങളായ മനുഷ്യ നുൾപ്പെടെയുള്ള മററു ഭൂതവർഗ്ഗങ്ങളുടെ കഥ പറയാനുമില്ലല്ലോ. പഞ്ചഭൂത നിർമിതങ്ങളായ ശരീരങ്ങൾക്കൊന്നിനും ഒരു നിമിഷംപോലും ആ ഭൂതസമൂഹ ത്തിൽ നിന്നും വിട്ടുനിൽക്കാൻ പററുന്നതല്ല. ചുരുക്കത്തിൽ സകല പ്രാണി ശരീരങ്ങളും പഞ്ചഭൂത മഹാസമുദ്രത്തിലെ കുമിളകൾ മാത്രമാണെന്ന് അൽപം ചിന്തിക്കാൻ കഴിവുള്ള ആർക്കും ബോദ്ധ്യപ്പെടും. ഇക്കാര്യം ധരിച്ചു കൊണ്ടാണ് ഗുരുദേവൻ കീലാല വായ്വനല കോലാഹലം ഭുവനം എന്ന് *ജനനീനവരത്നമഞ്ജരി*യിൽ വിവരിച്ചിട്ടുള്ളത്. ഈ ലോകത്തിൽ ഒന്നിനും സ്വാതന്ത്ര്യമില്ലെന്നും എല്ലാം ഏതോ ഒന്നിൽ കോർത്തിണക്കപ്പെട്ട് പരസ്പര ബദ്ധമായി വർത്തിക്കുന്നവയാണെന്നും ചിന്തിച്ചറിയാൻ കഴിയുന്നതാണ് സത്യദർശനത്തിൻെറ ആദ്യത്തെ പടി. ഗീതയിൽ കാണുന്ന വിശ്വരൂപ വിവര ണവും പുരാണങ്ങളിൽ കാണുന്ന വിരാട്രൂപ വർണ്ണനങ്ങളും ഈ തത്വത്തെ വെളിപ്പെടുത്തുന്നവയാണ്. എല്ലാം ഒരു ദൈവത്തെ ആശ്രയിച്ച് നിലനിന്നു പോരുന്നവയാണെന്ന് വെളിപ്പെടുത്തിയിട്ട് ഞങ്ങൾക്കീതത്ത്വംവെളിപ്പെട്ട് കിട്ടണേ എന്ന് പ്രാർത്ഥിക്കാനാണ് ഗുരുദേവൻ നാലാം പദ്യത്തിൽ സത്യാ ന്വേഷികളോടാവശ്യപ്പെടുന്നത്. പ്രപഞ്ചത്തിനാശ്രയമായ ദൈവത്തെ ഒരു സമുദ്രത്തോട് താരതമ്യപ്പെടുത്തിക്കൊണ്ടാണ് ഗുരുദേവൻ ഇത് നിർവ്വഹി ച്ചിരിക്കുന്നത്.

4. ആഴിയും തിരയും കാററും
   ആഴവും പോലെ ഞങ്ങളും
   മായയും നിൻമഹിമയും
   നീയുമെന്നുള്ളിലാകണം

ആഴി – സമുദ്രം; മായ – ദൈവശക്തി; നിന്മഹിമ – നിൻെറ ഭഗവാൻെറ മഹദ്രൂപം; എന്ന് – എന്ന കാര്യം; ഉള്ളിലാക്കണം – അറിയാൻ കഴിയണം.

കടൽ, അതിലെ തിര, അതിലെ കാററ്, അതിൻെറ ആഴം, ഇവ ഒരിക്കലും വേർപെടാതെ ഒരുമിച്ച് വർത്തിക്കുന്നു. അതുപോലെ ഞങ്ങളുൾപ്പെട്ട ജീവജാലങ്ങളും ദൈവശക്തിയായ മായയും, ദൈവത്തിൻെറ മഹദ്രൂപമായ മുഖ്യപ്രാണനും, ദൈവവും ഒരിക്കലും പിരിയാതെ ഒത്തുചേർന്ന് കഴിഞ്ഞു പോരുന്നു എന്ന് ഞങ്ങൾക്ക് വ്യക്തമായി ധരിക്കാൻ കഴിവുണ്ടാകണം.

## ആഴിയാണ് ദൈവം

ദൈവത്തെ കടലിനോടും കടലുമായി ബന്ധപ്പെട്ട കാഴ്ച്ചകളെ പ്രപഞ്ചഘടകങ്ങളോടും താരതമ്യപ്പെടുത്തിക്കൊണ്ടുള്ള വിവരണം വേദാന്തശാസ്ത്രത്തിൽ പ്രസിദ്ധമാണ്. ഗുരുദേവൻ തന്നെ *ആത്മോപദേശതക*ത്തിൽ പലയിടത്തും ഈ സാദൃശ്യം പ്രതിപാദിച്ചിട്ടുണ്ട്. സാദൃശ്യം സുപ്രസിദ്ധമായതുകൊണ്ടായിരിക്കാം ശ്ലോകത്തിൽ രണ്ടിൻെറയും അവയവങ്ങൾക്കുള്ള ഉപമാനോപമേയവർണ്ണനയിൽ യഥാക്രമ വിവരണം വേണ്ടെന്നുവച്ചത്. ഉപമാനഭാഗത്ത് 'ആഴി' ആദ്യം പറഞ്ഞെങ്കിലും ഉപമേയഭാഗത്ത് ആഴിയുടെ ഉപമേയമായ ദൈവത്തെ 'നീ' എന്ന പദംകൊണ്ട് ഒടുവിലാണ് നിർദേശിച്ചിരിക്കുന്നത്. ആഴിപോലെയാണ് 'നീ' അതായത് ദൈവം. ഇവിടെ 'ആഴി' എന്ന പദംകൊണ്ട് ജലനിരപ്പിനെ താങ്ങിനിൽക്കുന്ന കരയെന്നാണർത്ഥമാക്കുന്നത്. സംസാരസമുദ്രത്തെ താങ്ങിനിൽക്കുന്ന തീരമാണ് ദൈവമെന്ന് നാം ഒന്നാം പദ്യത്തിൽ തന്നെ വ്യക്തമാക്കിയിട്ടുണ്ടല്ലോ. ജലനിരപ്പ് കരയുടെ വലിയൊരംശത്തെ എപ്പോഴും മറച്ചുനിൽക്കുകയാണ്. ജലനിരപ്പിൻെറ അടിത്തട്ട് വരെ മുങ്ങിക്കാണാൻ സാമർത്ഥ്യമുള്ളവർക്ക് മാത്രമേ സമുദ്രത്തിൻെറ രഹസ്യം മുഴുവൻ വെളിപ്പെട്ടു കിട്ടുകയുള്ളൂ. സംസാരസമുദ്രത്തിൻെറ തീരമായ ദൈവത്തിൻെറ വലിയൊരംശത്തെ മായാജലം മറച്ചുനിൽക്കുകയാണ്. മായാജലത്തിൻെറ ആഴം അടിത്തട്ടുവരെ മുങ്ങിക്കാണാൻ കഴിവുള്ളവർക്കേ സംസാരസമുദ്രത്തിൻെറ രഹസ്യം വെളിപ്പെട്ടുകിട്ടു. സംസാരസമുദ്രരൂപകത്തിലെ അവയവം പ്രതിയുള്ള സാദൃശ്യ കൽപ്പന ഗുരുദേവൻ *ആത്മോപദേശശതകം* എഴുപത്തഞ്ചാം പദ്യത്തിൽ സുവ്യക്തമായി നൽകിക്കാണുന്നുണ്ട്. അവിടെ ആഴിയെ ആത്മാവായും പ്രകൃതിയെ ജലമായും സ്പഷ്ടമായി വർണ്ണിച്ചിട്ടുണ്ട്. പ്രകൃതിയെ അഥവാ മായയെ ജലമായി വർണ്ണിച്ചിട്ടുള്ളതുകൊണ്ടുതന്നെ ആത്മാവ് ആ ജലത്തിനാശ്രയമായ തീരമാണെന്ന് സ്പഷ്ടമാണല്ലോ.

## തിരകളാണ് ജീവജാലങ്ങൾ

'ഞങ്ങളാ'ണ് സംസാരസമുദ്രത്തിലെ തിരകൾ, ദൈവത്തെ കുമ്പിടുന്ന സത്യന്വേഷികളാണല്ലോ ഇവിടെ 'ഞങ്ങൾ'. 'ഞങ്ങൾ' എന്ന പദം സകല പ്രാണിവർഗ്ഗങ്ങളേയും ഉൾക്കൊള്ളുന്നതാണെന്നോർക്കണം. ഒരു പടി കൂടി കടന്നാൽ അവ്യക്ത പ്രകൃതിയിൽ നിന്നും വ്യക്തരൂപം കൈക്കൊണ്ടു നിൽക്കുന്ന സർവ്വവും, ശക്തിസ്പന്ദനം മുതൽ സൗരയൂഥഘടകങ്ങൾ വരെയുള്ള സർവ്വവും ആ പദം ഉൾക്കൊള്ളുന്നുവെന്നോർക്കേണ്ടതാണ്. പ്രാണിയെന്ന് പറയുമ്പോൾ ഓരോ ജീവിയിലുമുള്ള അഹന്തയും ആ അഹന്ത അംഗീകരിച്ചിരിക്കുന്ന ശരീരവും ഉൾപ്പെടുന്നു. അഹങ്കാരവും ദേഹവും മായാസ്പന്ദനം കൊണ്ടുണ്ടാകുന്നതാണെന്ന് നാം മുമ്പ് തന്നെ ചർച്ച ചെയ്തിട്ടുണ്ടല്ലോ. അപ്പോൾ വെള്ളത്തിൽ അലകളുണ്ടാകുന്നതുപോലെ മായാജലം സ്പന്ദിച്ചുണ്ടാക്കിക്കാട്ടുന്നവയാണ് ഈ ലോകത്തുള്ള എല്ലാ ജീവജാലങ്ങളും. സംസാരസമുദ്രത്തിലെ തിരകളാണിവ. തിരകൾ പൊന്തിവരുന്നു, മറയുന്നു: വീണ്ടും പൊന്തിവരുന്നു മറയുന്നു. പ്രാണിവർഗ്ഗങ്ങളുടെയും കഥയിതുതന്നെ

യാണ്. ജനനം മരണം വീണ്ടും ജനനം വീണ്ടും മരണം. പുനരപി ജനനം പുനരപി മരണം പുനരപിജനനീജഠരേ ശയനം ഇതാണല്ലോ ക്രമം. സൂര്യ ചന്ദ്രന്മാരുൾപ്പെട്ട എല്ലാ പ്രപഞ്ചഘടകങ്ങളുടെയും ഗതിയിതാണെന്ന് ഇന്നെ ല്ലാർക്കും തെളിഞ്ഞിട്ടുണ്ട്. അപ്പോൾ പ്രാണിവർഗ്ഗങ്ങളെല്ലാം സംസാര സമുദ്രത്തിലെ തിരകളാണെന്ന് പറയുന്നത് അത്യന്തം ഉചിതം തന്നെ. *ആത്മോപദേശശതക* പദ്യത്തിൽ പ്രാണികളുടെ അഹങ്കാരത്തെയും ശരീരത്തെയും രണ്ടായി തിരിച്ചാണ് തിരകളോട് സാദൃശ്യപ്പെടുത്തിയിരി ക്കുന്നത്. തിരയിളകിയാൽ അതിൽ പതയുണ്ടാവുക സാധാരണമാണല്ലോ. അതുകൊണ്ട് അഹങ്കാരങ്ങളെ തിരകളായും ശരീരങ്ങളെ പതകളായുമാണ് അവിടെ രൂപണം ചെയ്തിരിക്കുന്നത്. മായാശക്തി സ്പന്ദിക്കാൻ തുടങ്ങി യാൽ ആദ്യം അഹങ്കാരങ്ങളും തുടർന്ന് സൂക്ഷ്മശരീരമായ അന്തഃകരണവും സ്ഥൂലശരീരമായ ബാഹ്യദേഹവുമുണ്ടാകുന്നു. അപ്പോൾ അഹങ്കാരമായ തിരയിലെ പത തന്നെയാണ് ശരീരം. ദൈവദശക പദ്യത്തിൽ പ്രാണികളെ തിരകളായി വിവരിക്കുമ്പോൾ ഗുരുദേവൻ ഈ ആശയമൊക്കെ മനസ്സിൽ കണ്ടിരിക്കുമെന്ന് തീർച്ച.

## ദൈവമഹിമ സമുദ്രത്തിലെ കാററുപോലെയാണ്

ശ്ലോകത്തിൽ 'നിന്മഹിമ' എന്ന പദം കൊണ്ട് ദൈവമഹിമയെന്നാണ് ഗുരുദേവൻ അർത്ഥമാക്കുന്നത്. ദൈവമഹിമയെ സമുദ്രത്തിലെ കാററാ യിട്ടാണ് രൂപണം ചെയ്തിരിക്കുന്നത്. അവ്യക്ത പ്രകൃതിയിൽ നിന്നും പ്രപഞ്ച സൃഷ്ടിക്കായി ആദ്യം വ്യക്തരൂപം കൈകൊണ്ടുയരുന്ന മുഖ്യപ്രാണനാണ് ദൈവമഹിമ. വേദാന്തശാസ്ത്രം ഈ ദൈവമഹിമയെ 'സത്ത്വബുദ്ധി' എന്ന് വിളിക്കുന്നു. സർവ്വപ്രപഞ്ചവും തന്നിൽ കോർക്കപ്പെട്ടിരിക്കുന്നു എന്നനുഭവിച്ച റിയാൻ കഴിയുന്ന സത്ത്വാഹന്തയാണ് മുഖ്യപ്രാണൻെറ അനുഭവം. *കഠോപ നിഷത്ത്* ഈ മുഖ്യപ്രാണനെ അഥവാ ദൈവമഹിമയെ 'മഹാനാത്മാ' എന്നാണ് പേരിട്ടിരിക്കുന്നത്. സാംഖ്യാ ശാസ്ത്രജ്ഞന്മാർ 'മഹത്തത്ത്വം' എന്നു വിളക്കുന്നു. ഈ ദൈവമഹിമയെത്തന്നെയാണ് ആധുനികശാസ്ത്രം ശുദ്ധമായ ഊർജ്ജമായി കണ്ടെത്തിയിട്ടുള്ളത്. ഗുരുദേവൻ *ആത്മോപദേശ ശതകം* പതിമൂന്നാം പദ്യത്തിൽ കേവലത്തിൻ മഹിമയായി കരുതുന്നത് ഈ മുഖ്യപ്രാണനെത്തന്നെയാണെന്ന് നാം നേരത്തെ വ്യക്തമാക്കിയിട്ടുണ്ടല്ലോ. പ്രപഞ്ചമെങ്ങും വ്യാപിച്ചുനിൽക്കുന്ന മുഖ്യപ്രാണൻ വാസ്തവത്തിൽസദാ ദൈവമഹിമയെ പ്രഖ്യാപനം ചെയ്യുകയാണ്. ആകാശത്തിൽ സർവ്വത്ര സ്പന്ദിച്ച് നിൽക്കുന്ന മുഖ്യപ്രാണൻെറ ഉറവിടമേതാണെന്ന് അൽപനേര ത്തേയ്ക്ക് ചിന്തിക്കാൻ കഴിഞ്ഞാൽതന്നെ മനുഷ്യമനസ്സിന് അതിൻെറ പിന്നിലുള്ള അചഞ്ചല ബോധവസ്തുവായ ദൈവത്തെ കണ്ടെത്താൻ കഴിയും. *'മഹത്തത്ത്വം' 'മഹാനാത്മാ'* എന്നീ പേരുകളുടെ അർത്ഥം ഉൾ ക്കൊള്ളിച്ചുകൊണ്ടാണ് ഗുരുദേവൻ മഹിമ എന്ന പേരംഗീകരിച്ചിരിക്കുന്നത്. പ്രാണരൂപം കൈക്കൊണ്ടു നിൽക്കുന്ന ദൈവമഹിമയെ കടലിൽ നിന്നു പൊന്തുന്ന കാററിനോടുപമിക്കുന്നതും അത്യന്തം സംഗതമാണ്. സമുദ്ര

ജലത്തിൽ കുമിളകളും തിരയും പതയുമൊക്കെ ഇളക്കിവിടുന്നത് കാററാണല്ലോ. ദൈവശക്തിയായ മായയിൽ നിരവധി പ്രപഞ്ചഘടകങ്ങളാകുന്ന തിരകളെ ഇളക്കി വിടുന്നത് മുഖ്യപ്രാണൻെറ ജോലിയാണ്. കാററു നിലച്ചാൽ സമുദ്രത്തിലെ തിരകളൊക്കെ ശാന്തമാകും. അതുപോലെ പ്രാണസ്പന്ദം നിലയ്ക്കുമെങ്കിൽ പിന്നെ ഒരു പ്രപഞ്ചഘടകവും ശേഷിക്കുന്നതല്ല. സമുദ്രത്തിലെ കാററും മുഖ്യപ്രാണരൂപത്തിലുള്ള ദൈവമഹിമയും ഒരേ പ്രാണൻെറ വകഭേദങ്ങൾ തന്നെയാണെന്നുള്ള സ്വരൂപസാദൃശ്യവും ഇവയ്ക്ക് തമ്മിലുണ്ടെന്നു കാണേണ്ടതാണ്.

## മായ സമുദ്രത്തിൻെറ ആഴമാണ്

സംസാരസമുദ്രകല്പനയിൽ ദൈവശക്തിയായ മായ സമുദ്രത്തിലെ ജലത്തോടാണ് സാമ്യപ്പെടുന്നതെന്ന് നാം കണ്ടുവല്ലോ. ജലസ്ഥാനീയയായ മായുടെ ഉള്ള് കുറെക്കൂടി തുറന്നു കാട്ടിത്തരാൻവേണ്ടി *ദൈവദശക*പദ്യത്തിൽ ഗുരുദേവൻ മായയെ ആഴമായിട്ടാണ് കല്പിച്ചിരിക്കുന്നത്. ആഴം വെള്ളത്തിനാണെന്ന കാര്യം അനുക്തസിദ്ധമാണല്ലോ. ജലമെന്നുമാത്രം പറഞ്ഞാൽ മുകൾപ്പരപ്പു മാത്രം ധരിച്ച് തൃപ്തിപ്പെട്ടുകളയുമോ എന്നു ശങ്കിച്ചാണ് ആഴം എന്ന പദം പ്രയോഗിച്ചിരിക്കുന്നത്. സമുദ്രത്തിൻെറ അടിത്തട്ട് മുങ്ങിക്കാണാൻ ശ്രമിക്കുന്നയാൾ സമുദ്രജലത്തിൻെറ ആഴം ധരിച്ചിരിക്കേണ്ടതാവശ്യമാണല്ലോ. അല്ലെങ്കിൽ പകുതിവരെയൊക്കെ മുങ്ങിയിട്ട് ഉപരിതലത്തേക്ക് തിരിച്ച് പോരേണ്ടി വന്നേയ്ക്കും. അതുപോലെ പരമസത്യം കാണാൻ കൊതിക്കുന്നയാൾ മായയുടെ ആഴമേറിയ അടിത്തട്ടുകൾ കടന്നുപോകേണ്ടതാണെന്നുകൂടി സൂചിപ്പിക്കുവാനാണ് മായയെ സമുദ്രത്തിൻെറ ആഴത്തോടുപമിച്ചിരിക്കുന്നത്. മായുടെ പ്രകടരൂപമായ മനസ്സിൻെറ അടിത്തട്ടുകളിലേക്കിറങ്ങിച്ചെല്ലുന്തോറും ഒരു സാധകന് അത്ഭുതകരമായ അനുഭവഘട്ടങ്ങൾ തുറന്നുകിട്ടുന്നതാണ്. അഷ്ടൈശ്വര്യ സിദ്ധികളുൾപ്പെടെയുള്ള നിരവധി പ്രഭാവങ്ങളും സാധകന് വന്ന് ചേരുന്നതാണ്. പക്ഷേ മായയുടെ ഈ ആഴമേറിയ തലങ്ങളിൽ എവിടെയെങ്കിലും തങ്ങിനിന്നുപോകാൻ ഇടയായാൽ പതനം അനിവാര്യമാണ്. മായയുടെ ആഴമേറിയ തലങ്ങൾ കടന്ന് ശുദ്ധാദ്വൈതസത്യം സാക്ഷാത്കരിച്ച ധീരനെന്നുള്ള നിലയിൽ മായയെ സംസാരസമുദ്രത്തിൻെറ ആഴമായി ഗുരുദേവൻ ചിത്രീകരിച്ചിരിക്കുന്നത് സംസാരസമുദ്രതരണത്തിന് കൊതിക്കുന്നവർ പരമസത്യം കണ്ടെത്തുന്നതുവരെ ഉണർവ്വോടെ മുന്നോട്ട് തന്നെ പൊയ്ക്കൊണ്ടിരിക്കണമെന്ന് സൂചിപ്പിക്കാനും കൂടിയാണ്.

## രൂപകത്തിലെ ഉപമാനോപമേയ ഘടന

ഈ ദൃഷ്ടാന്തം രൂപകരീത്യാ ധരിച്ചാൽ *ദൈവദശക* പദ്യത്തിലെ ഉപമ കുറെക്കൂടി തെളിഞ്ഞു കിട്ടുന്നതാണ്. ജീവജാലങ്ങളാകുന്ന തിരകളോടുകൂടിയതും ദൈവമഹിമ അഥവാ പ്രാണശക്തിയാകുന്ന കാററോടുകൂടിയതും ആഴമാകുന്ന മായയോടുകൂടിയതും ആത്മാവാകുന്ന തീരത്തോടുകൂടിയ

തുമാണ് സംസാരമാകുന്ന സമുദ്രം. ഈ രൂപകൽപനയുടെ കുറെക്കൂടി വിശദമായ പ്രതിപാദനം *ആത്മോപദേശശതക*ത്തിലെ എഴുപത്തഞ്ചാം പദ്യത്തിൽ കാണാം. പദ്യമിതാണ്.

*പ്രകൃതിജലം തനുഫേനമാഴിയാത്മാ*
*വഹമഹമെന്നലയുന്നതൂർമ്മിജാലം;*
*അകമലരാർന്നറിവൊക്കെ മുത്തുതാൻ താൻ*
*നുകരുവതാമമൃതായതിങ്ങു നൂനം* *ആത്മോ. ശ. 75*

മായയാണ് ജലം; ദേഹങ്ങൾ പതയാണ്; ആത്മാവാഴിയാണ് അതായത് തീരമാണ്. ഞാൻ ഞാനെന്നിങ്ങനെ സദാ ചലിച്ചുമറിയുന്ന അഹങ്കാരമാണ് തിരമാല; ഉള്ളിലുണ്ടാകുന്ന അറിവുകളൊക്കെ ഈ സമുദ്രത്തിലെ രത്നങ്ങളാണ്; ആനന്ദാനുഭവങ്ങളെല്ലാം ഇതിൽ നിന്നും പൊന്തിവരുന്ന അമൃതബിന്ദുക്കളാണ്; ഇതാണ് സംസാരസമുദ്രം; ആത്മാവിനെ തീരമായി സങ്കൽപിച്ചിരിക്കുന്നതുകൊണ്ട് സംസാരസമുദ്രത്തിന് ഏകാശ്രയം ആത്മാവാണെന്നു സിദ്ധം. മാത്രമല്ല സമുദ്രത്തിൽ മുങ്ങിപ്പൊങ്ങിക്കിടക്കുന്നിടത്തോളം സമാശ്വാസത്തിനു വകയില്ലെന്നും തീരം കണ്ടെത്തിയാലെ സംതൃപ്തിയും സുഖവുമുള്ളുഎന്നും സൂചിപ്പിച്ചിരിക്കുന്നു. തീരത്തോടു ബന്ധപ്പെടാതെ സമുദ്രത്തിന് നിലനിൽക്കാനേ സാധ്യമല്ല. അതുപോലെ ആത്മാവിൽ നിന്നും വേർപെട്ട് പ്രപഞ്ചത്തിന് നിലനിൽപ്പില്ലെന്നും കാണേണ്ടതാണ്. ഈ ആശയം ഭഗവാൻ ഗീതയിലും ഇങ്ങനെ പ്രസ്പഷ്ടമാക്കിയിട്ടുണ്ട്.

*മത്തഃപരതരം നാന്യത്*
*കിഞ്ചിദസ്തി ധനഞ്ജയ*
*മയി സർവ്വമിദം പ്രോതം*
*സൂത്രേ മണിഗണാ ഇവ* *ഭഗ.ഗീ. 7.7*

അർജ്ജുന, എന്നിൽ നിന്നും വേർപെട്ടു നിൽക്കുന്ന യാതൊന്നും ഇവിടെയില്ല. ചരടിൽ മുത്തുകളെന്നപോലെ എല്ലാം എന്നിൽ കോർത്തിണക്കപ്പെട്ടിരിക്കുന്നു. ഈ ലോകത്ത് സകലതും ദൈവത്തെ ആശ്രയിച്ച് നിൽക്കുകയാണെന്ന വ്യക്തമായ അറിവുണ്ടാക്കി തരാൻ ആ ദൈവത്തോടുതന്നെ പ്രാർത്ഥിക്കുവാനാണ് ഗുരുദേവൻ നാലാം പദ്യത്തിൽ സത്യാന്വേഷികളോടാവശ്യപ്പെടുന്നത്.

## ധർമ്മിയും ധർമ്മവും ഒന്നുതന്നെ

ദൈവം ശാശ്വതമായ ധർമ്മിയും ഉദിച്ചസ്തമിക്കുന്ന പ്രപഞ്ചം ആ ധർമ്മിയുടെ ധർമ്മവുമാണെന്ന് നാം ധരിച്ചു കഴിഞ്ഞിട്ടുണ്ടല്ലോ. പ്രപഞ്ചമെന്ന ധർമ്മം ഉദിച്ചു നിലനിൽക്കുന്ന വേളയിലും ധർമ്മിയുമായി ഒരിക്കലും അത് വേർപെടുന്നില്ല. എന്നാണ് നാലാം പദ്യത്തിൽ വിവരിച്ചത്. സത്യദർശനത്തിലെ ആദ്യത്തെ പടിയാണിത്. ഭിന്നപദാർത്ഥങ്ങളെപ്പോലെ കാണപ്പെട്ടുകൊണ്ടിരിക്കുന്ന പ്രപഞ്ചഘടകങ്ങൾ വാസ്തവത്തിൽ അവയ്ക്കാശ്രയമായ

ധർമ്മിയിൽ നിന്നും ഏതെങ്കിലും തരത്തിൽ ഭിന്നങ്ങളാണോ? അടുത്ത പടിയായി ഒരു സത്യാന്വേഷിയുടെ മുമ്പിൽ ആവിർഭവിക്കുന്ന ചോദ്യമിതാണ്. *ദൈവദശക*ത്തിലെ ആദ്യത്തെ മൂന്നു പദ്യങ്ങളിൽ പൊതുവേ ദൈവസ്വരൂപവും ദൈവത്തെ കണ്ടെത്താനുള്ള മാർഗ്ഗവും, ദൈവത്തെ ആരാധിക്കേണ്ട വിധവുമാണ് ചർച്ച ചെയ്തിരിക്കുന്നത്. നാലാം പദ്യം മുതൽ ഒരു സാധകന് പടിപടിയായി കൈവരുന്ന സത്യബോധമാണ് ക്രമമായി വിവരിക്കുന്നത്. പുറമേകാണുന്ന സർവ്വവും ദൈവാശ്രയമാണെന്ന കണ്ടുപിടിത്തമാണാദ്യത്തേത്. ഇക്കാണുന്നതൊക്കെ ഏതെങ്കിലും തരത്തിൽ ദൈവത്തിൽനിന്നും ഭിന്നമാണോ എന്നുള്ള അന്വേഷണമാണടുത്തത്. അന്വേഷണ ഫലമോ? ഒന്നും ദൈവത്തിൽ നിന്നും ഭിന്നമല്ല എന്ന കണ്ടെത്തലാണ്. മഹത്തായ ഈ സത്യദർശനമാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ വെളിപ്പെടുത്തുന്നത്.

5. നീയല്ലോ സൃഷ്ടിയും
സ്രഷ്ടാവായതുംസൃഷ്ടിജാലവും
നീയല്ലോ ദൈവമേ, സൃഷടി-
ക്കുള്ള സമഗ്രിയായതും

സൃഷ്ടി-സൃഷ്ടിക്കുകയെന്ന കർമ്മം, സ്രഷ്ടാവ്-സൃഷ്ടിക്കുന്നയാൾ, സൃഷ്ടിജാലവും-സൃഷ്ടിക്കപ്പെട്ടുകാണപ്പെടുന്ന എല്ലാ പദാർത്ഥങ്ങളും, സൃഷ്ടിക്കാനുള്ള സാമഗ്രി-സൃഷ്ടിക്കാവശ്യമുള്ള വസ്തുവകകളെല്ലാം.

സൃഷ്ടിക്കുകയെന്ന ക്രിയയും അതു നടത്തുന്ന സൃഷ്ടി കർത്താവും, ദൈവമേ അങ്ങുതന്നെയാണ്. സൃഷ്ടിക്കപ്പെട്ടുകാണുന്ന എല്ലാ പ്രപഞ്ചഘടകങ്ങളും ദൈവം തന്നെയാണ്. സൃഷ്ടിക്ക് മുമ്പ് അതിനാവശ്യമായിരുന്ന വസ്തുവകകളും, അല്ലയോ ദൈവമേ അങ്ങുതന്നെയാണ്.

## സൃഷ്ടിയും സൃഷ്ടികർത്താവും ദൈവം തന്നെ

അചഞ്ചലവും നിർവ്വികാരവുമായ ഘനീഭൂതബോധമാണ് പ്രപഞ്ചത്തിന്റെ പരമകാരണം. അതുതന്നെയാണ് ദൈവം. ഈ ദൈവത്തിൽ അതിനൊരു ചലനവും സംഭവിക്കാതെ ദൈവശക്തിയായ മായസ്പന്ദിച്ച് ചലിക്കാൻ തുടങ്ങുന്നതോടെയാണ് സൃഷ്ടിയാരംഭിക്കുന്നത്. സൃഷ്ടിയുടെ ആരംഭം തന്നെയാണ് കർമ്മത്തിന്റേയും ആരംഭം. മായ സ്പന്ദിക്കാൻ തുടങ്ങുന്നതോടെ കർമ്മവും സൃഷ്ടിയും ഒരുമിച്ചാരംഭിക്കുന്നുവെന്നു ചുരുക്കം. മായയുടെ സ്പന്ദന പ്രവാഹത്തോടെ ആദ്യം വ്യക്തമായി പൊന്തിവരുന്ന പ്രപഞ്ചഘടകമാണല്ലോ നാം മുമ്പ് വിവരിച്ച മുഖ്യപ്രാണൻ അഥവാ ദൈവമഹിമ. ദൈവമഹിമയായ ഈ പ്രാണനാണ് വീണ്ടും കർമ്മഗതിയുടെ വേഗം വർദ്ധിപ്പിച്ച് മററെല്ലാ പ്രപഞ്ചശരീരങ്ങൾക്കും രൂപം കൊടുക്കുന്നത്. ഇവിടെ ദൈവശക്തിയായ മായയുൾപ്പെടെ എല്ലാം ദൈവസ്വരൂപത്തിൽ ഒളിഞ്ഞുകിടന്നവയാണ്. സ്പന്ദിക്കാൻ തുടങ്ങിയതോടെയാണ് ശക്തിയും അതിന്റെ ആദ്യത്തെ പ്രകടരൂപമായ മഹിമയും അറിയപ്പെടാൻ തുടങ്ങിയതുതന്നെ. ഇനിയും ശക്തി

സ്പന്ദനം നിലച്ചാൽ ശക്തിയുൾപ്പെടെ എല്ലാം ശക്തനിൽ ഒളിഞ്ഞു മറയുകയും ചെയ്യും. അപ്പോൾ ശക്തൻ മാത്രമേ ഉണ്ടായിരിക്കുകയുള്ളൂ. അതുകൊണ്ട് ശക്തി സ്പന്ദനത്തോടെയാണ് സൃഷ്ടിയും കർമ്മവും ആരംഭിക്കുന്നത്. സ്പന്ദിക്കാൻ തുടങ്ങുന്നതിന് മുമ്പ് ശക്തി ശക്തൻെറ അഭിന്നാംശം തന്നെയായിരുന്നു. ശക്തിയുടെ സ്വരൂപവും അതിൻെറ അഭിന്നതയും അടുത്ത പദ്യത്തിൽ നാം വിസ്തരിച്ച് ചർച്ചചെയ്യും. എന്തായാലും ശക്തി സ്പന്ദിക്കാൻ തുടങ്ങുന്നതിന് മുമ്പ് ശക്തൻ മാത്രമേ ഉണ്ടായിരുന്നുള്ളു എങ്കിൽ മായാസ്പന്ദനമായി പിന്നീട് കാണാൻ തുടങ്ങുന്നതും ആ ശക്തനല്ലാതെ മററാരുമാകാൻ ഇടയില്ലല്ലോ. അപ്പോൾ മായാ സ്പന്ദനരൂപത്തിലുള്ള കർമ്മം അഥവാ സൃഷ്ടി ദൈവസ്വരൂപത്തിൽതന്നെ സംഭവിക്കുന്ന ഒരു പ്രകടനമാണ്. ഈ പ്രകടനം നടക്കുമ്പോഴും വസ്തു ദൈവമല്ലാതെ രണ്ടാമതൊന്നില്ലെന്നുള്ളതാണ് വാസ്തവം. അതുകൊണ്ടാണ് സത്യദർശികൾ സൃഷ്ടിയെ ഇന്ദ്രജാലത്തോടുപമിക്കുന്നത്. ഐന്ദ്രജാലികൻ തൻെറ ശക്തികൊണ്ട് പുതിയ കാഴ്ചകളുളവാക്കുന്നതാണല്ലോ ഇന്ദ്രജാലം വാസ്തവത്തിൽ അവിടെ വസ്തുവായിട്ടുള്ളത് ഐന്ദ്രികജാലികൻ മാത്രമാണ്. മററുള്ളതെല്ലാം ഐന്ദ്രജാലികന് പ്രദർശിപ്പിക്കുകയോ പിൻവലിക്കുകയോ ചെയ്യാവുന്ന കാഴ്ചകൾ മാത്രം. ഇന്ദ്രജാല കർമ്മത്തെ ഒരിക്കലും ഐന്ദ്രജാലികനിൽനിന്നും വേർപെടുത്താൻ സാധ്യമല്ല. അതുകൊണ്ട് ആ കർമ്മവും അയാൾതന്നെ. ആ കർമ്മം ഉണ്ടെന്നു തോന്നുന്നിടത്തോളം അതിൻെറ കർത്താവും അയാൾ തന്നെ. അതുപോലെ മായാസ്പന്ദനരൂപത്തിലുള്ള സൃഷ്ടികർമ്മവും ദൈവം തന്നെയാണ്. അതു നടത്തുന്ന സൃഷ്ടികർത്താവും ദൈവം തന്നെയാണ്. മഹത്തായ ഈ സൃഷ്ടി രഹസ്യം അഥവാ കർമ്മരഹസ്യം ഭഗവാൻ ഗീത എട്ടാമദ്ധ്യയത്തിൽ വ്യക്തമാക്കിയിട്ടുണ്ട്.

*അക്ഷരം ബ്രഹ്മപരമം*
*സ്വഭാവോ‌ഽധ്യാത്മമുച്യതേ*
*ഭൂതഭാവോത്ഭവകുരോ*
*വിസർഗഃകർമ്മസംജ്ഞിതഃ* *ഭഗ.ഗീ. 8.3*

ശാശ്വതമായ ബ്രഹ്മമാണ് പരമകാരണം. ഈ സത്യത്തിൻെറ സ്വഭാവം അഥവാ ധർമ്മാണ് പ്രത്യേക ശരീരങ്ങളിൽ കുടികൊള്ളുന്ന ജീവാത്മാക്കൾ അഥവാ അഹന്തകൾ. തന്നിൽ ഒളിഞ്ഞു കിടക്കുന്ന എല്ലാ ഭൂതദൃശ്യങ്ങളേയും പൊന്തിച്ചുകൊണ്ടുവരുന്നതിനെയാണ് കർമ്മം എന്നുപറയുന്നത്. വിസർഗ്ഗ ശബ്ദപ്രയോഗം തന്നെ ഭൂതവർഗ്ഗമെല്ലാം പരമാത്മസ്വരൂപത്തിൽ നേരത്തെ ഒളിഞ്ഞുകിടക്കുന്നവയാണെന്ന് സ്പഷ്ടമാക്കുന്നു. അതുകൊണ്ട് ഭൂതവർഗ്ഗത്തെ വിസർജിക്കുക എന്ന കർമ്മവും പരമാത്മാവുതന്നെ. ആ വിസർജനം നടത്തുന്ന കർത്താവും പരമാത്മാവ് തന്നെ എന്നു സംശയമെന്യേ തെളിയുന്നു. ശ്രീനാരായണ ഗുരുദേവനെപ്പോലെയുള്ള ഉപനിഷത്സത്യദ്രഷ്ടാക്കൾക്ക് നേരിട്ടനുഭവപ്പെട്ടിട്ടുള്ള ഈ വസ്തു രഹസ്യമാണ് നീയല്ലോ സൃഷ്ടിയും സ്രഷ്ടാവായതും എന്നഭാഗം കൊണ്ട് പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## സൃഷ്ടിജാലവും സൃഷ്ടി സാമഗ്രിയും ദൈവം തന്നെ

മനുഷ്യന്റെ സൃഷ്ടികർമ്മങ്ങളിലെല്ലാം സൃഷ്ടികർത്താവും സൃഷ്ടിക്കപ്പെടുന്ന പദാർത്ഥങ്ങളും വേറെ വേറെയായിട്ടാണ് കാണുന്നത്. അതുപോലെ മനുഷ്യന് എന്തെങ്കിലും പദാർത്ഥം സൃഷ്ടിക്കാൻ തന്നിൽ നിന്നും ഭിന്നമായ സാമഗ്രികളും ആവശ്യമാണ്. ഒരു പൊൻപണിക്കാരൻ ആഭരണങ്ങൾ ഉണ്ടാക്കുന്നുവെന്നിരിക്കട്ടെ. പൊൻപണിക്കാരൻ ഉണ്ടാക്കുന്ന ആഭരണങ്ങളാണ് അവന്റെ സൃഷ്ടിജാലം. ഈ സൃഷ്ടിജാലം നിർമ്മിക്കാൻ അവനാവശ്യമായിരുന്ന സാമഗ്രിയാണ് സ്വർണ്ണവും പണിയായുധങ്ങളും മററും. ഇവിടെ ആഭരണങ്ങളുണ്ടാക്കുന്ന പണിക്കാരനും ആഭരണങ്ങളും അവയ്ക്കാവശ്യമായ സാമഗ്രികളും എല്ലാം വേറെ വേറെയാണ്. ഒരു പൊൻപണിക്കാരൻ ആഭരണങ്ങൾ നിർമ്മിക്കുന്നതുപോലെയാണോ ദൈവം പ്രപഞ്ചത്തെ നിർമ്മിക്കുന്നത്? സാംഖ്യതത്ത്വശാസ്ത്രജ്ഞന്മാർ പൊൻപണിക്കാരന് ആഭരണനിർമാണത്തിന് സ്വർണ്ണമെന്നപോലെ ദൈവത്തിന് പ്രപഞ്ചനിർമാണത്തിന് 'പ്രകൃതി' സാമഗ്രിയായുണ്ടായിരുന്നു എന്നു വാദിക്കുന്നു. പുരുഷ സാമീപ്യം അഥവാ ദൈവസാമീപ്യം കൊണ്ട് പ്രചോദിതമായ പ്രകൃതിയാണ് സ്വർണ്ണം ആഭരണങ്ങളായി മാറിയിരിക്കുന്നതു പോലെ പ്രപഞ്ചഘടകങ്ങളായി മാറിയിരിക്കുന്നതെന്നാണവരുടെ സിദ്ധാന്തം. പൊൻപണിക്കാരനും സ്വർണ്ണവുമെന്നപോലെ ദൈവവും പ്രകൃതിയും വേറെ വേറെയാണെന്നും അവർ കരുതുന്നു. വേദാന്തശാസ്ത്രവും, ദൈവത്തെയും പ്രകൃതിയെയും അംഗീകരിക്കുന്നുണ്ട്. പക്ഷെ വേദാന്തിക്ക് പ്രകൃതി ദൈവത്തിന്റെ ശക്തിമാത്രമാണ്. അതുകൊണ്ടുതന്നെ ദൈവവും പ്രകൃതിയും ഒന്നാണ്. ഉണ്ടായി മറയുന്ന കാര്യരൂപങ്ങളായിക്കാണപ്പെടുന്ന പ്രപഞ്ചഘടകങ്ങളുടെ പരമകാരണം എന്താണെന്നുള്ള അന്വേഷണമാണ് സത്യാന്വേഷണം. പരമകാരണം ഒരിക്കലും രണ്ടുണ്ടാവാൻ സാദ്ധ്യമല്ല. രണ്ടുണ്ടെന്നംഗീകരിച്ചാൽ അതോടെ സ്വാഭാവികമായി മൂന്നാമതൊന്നുകൂടി അംഗീകരിക്കേണ്ടിവരും. അങ്ങനെ വന്നാൽ ആദ്യത്തെ രണ്ട് അതോടെ പരമകാരണമല്ലാതായിത്തീരും. ദൃഷ്ടാന്തമായി പുരുഷനേയും പ്രകൃതിയേയും വെവ്വേറെ പ്രപഞ്ചത്തിന്റെ പരമകാരണങ്ങളായി അംഗീകരിക്കുന്നുവെന്നുകരുതുക. ഇവിടെ ദൈവവും പ്രകൃതിയും വേറിട്ടുനിൽക്കുകയാണെന്നുവന്നാൽ അവയ്ക്കങ്ങനെ നിൽക്കാൻ ഇടമരുളുന്ന ആകാശമെന്നൊരു പദാർത്ഥത്തെ മൂന്നാമതായി അംഗീകരിക്കേണ്ടിവരും. അതോടെ ആകാശമാണ് പരമകാരണമെന്നും വന്നുചേരും. ഇനി പുരുഷനും പ്രകൃതിയും വെവ്വേറയല്ല ഒന്നായിട്ടാണ് നിൽക്കുന്നതെന്നു പറഞ്ഞാൽ ഒന്നായി നിൽക്കുന്നവ രണ്ടു വസ്തുക്കളാണെന്നു പറയുവാൻ സാധ്യവുമല്ല. പ്രപഞ്ചത്തിനു പരമകാരണമായ ഒരുസത്യമുണ്ടെന്നംഗീകരിക്കുന്നവർ ആ സത്യം അദ്വയവും ജനനമരണ വികാരങ്ങളററതുമാണെന്ന് അംഗീകരിച്ചേ പററൂ. അല്ലെങ്കിൽ അതിന് പരമകാരണമാകാൻ കഴിയുകയില്ല. മറെറാന്നിൽ നിന്നു ജനിക്കുന്നത് പരമകാരണമാകുകയില്ലല്ലോ. അതുകൊണ്ട് പരമകാരണം ജനിക്കാത്ത ശാശ്വത സത്യമായിരിക്കും. ജനിക്കാത്ത സത്യം മരിക്കുന്ന പ്രശ്നമുദിക്കുന്നില്ല. ജനിച്ചത് മരിക്കും അതാണ് നിയമം.

അദ്വൈതസത്യം ഉറപ്പിക്കുന്ന കാര്യത്തിൽ ആർക്കും നിഷേധിക്കാനാവാത്ത ഈ യുക്തിയുടെ ദാർഢ്യം നല്ലവണ്ണം അറിയാവുന്നയാളാണ് ശ്രീനാരായ ണഗുരുദേവൻ. തദുപരി അഖണ്ഡബോധവസ്തുവായ അദ്വൈത സത്യത്തെ കോടിദിവാകരതുല്യം സ്വസ്വരൂപമായി സാക്ഷാത്കരിക്കാനും അദ്ദേഹത്തിന് കഴിഞ്ഞിട്ടുണ്ട്. ഈ അദ്വയസത്യത്തിൽ നിന്നാണ് പ്രപഞ്ചം രൂപം കൊണ്ട തെങ്കിൽ പ്രപഞ്ചമായി കാണപ്പെടുന്ന സൃഷ്ടിജാലവും പ്രപഞ്ചസൃഷ്ടിക്ക് വേണ്ടിയിരുന്ന സാമഗ്രിയുമൊക്കെ ആ ദൈവം തന്നെയാണെന്നുള്ള കാര്യ ത്തിൽ സംശയിക്കാനിടയില്ലല്ലോ. ഇങ്ങനെ യുക്ത്യനുഭവങ്ങളുടെ ഉറപ്പുററ അടിത്തറയിൽ നിന്നുകൊണ്ടാണ് ഗുരുദേവൻ 'സൃഷ്ടിജാലവും നീയല്ലോ ദൈവമേ സൃഷ്ടിക്കുള്ള സാമഗ്രിയായതും' എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്.

## ശ്രുതി പ്രമാണം

യുക്ത്യനുഭവങ്ങൾ കരുണാമയിയായ ശ്രുതിയുമായി കൂടിച്ചേരുമ്പോ ഴാണ് അദ്വൈതസത്യം ശാശ്വത വസ്തു സ്ഥിതിയായി പരിലസിക്കുന്നത്. പ്രപഞ്ചനാമരൂപങ്ങൾ വേർതിരിയുന്നതിന് മുമ്പ് വസ്തു ഏകവും അദ്വയവു മായിരുന്നു എന്ന് എല്ലാ ഉപനിഷത്തുകളും ഏകകണ്ഠമായി പ്രഖ്യാപിക്കുന്നു. ഒരേ ഒരു വസ്തു തന്നെയാണ് പ്രപഞ്ച നാമരൂപങ്ങളായി വേർതിരിഞ്ഞ തെങ്കിൽ പ്രപഞ്ചനാമരൂപങ്ങളിലെല്ലാം വസ്തു ഒന്നാണെന്ന് കണ്ടെ ത്തുന്നിടത്താണ് സത്യസാക്ഷാത്കാരമെന്ന് പറയേണ്ടതില്ലല്ലോ. *ഐതരേ യോപനിഷത്ത്* പ്രഖ്യാപിക്കുന്നത് നോക്കുക. 'ആത്മാ വാ ഇദമേക ഏവാഗ്ര ആസീത്; നാന്യത് കിഞ്ചന മിഷത്; സ ഈക്ഷത ലോകാനുസൃജാ ഇതി – ഈ പ്രപഞ്ചനാമരൂപങ്ങൾ വേർതിരിയുന്നതിനു മുമ്പ് ആത്മാവ് ഒന്നുമാത്രമേയുണ്ടായിരുന്നുള്ളൂ. ചലിക്കുന്നതോ ചലിക്കാത്തതോ ആയ മററൊന്നും തന്നെ ഉണ്ടായിരുന്നില്ല. ഏകനായി ആ ആത്മാവ് ലോകങ്ങളെ സൃഷ്ടിക്കാമെന്ന് സങ്കൽപിച്ചു. സൃഷ്ടിക്ക് മുമ്പ് ആത്മാവു ഒന്നുമാത്രമേ ഉണ്ടായിരുന്നുള്ളൂവെങ്കിൽ ഏതു വസ്തുവിനെക്കൊണ്ട് ലോകങ്ങളെ സൃഷ്ടിക്കാമെന്നാണ് ആത്മാവു സങ്കൽപിച്ചത്. തന്നെത്തന്നെ പലതാക്കി ക്കാണിച്ച് ലോകങ്ങളെ സൃഷ്ടിക്കാമെന്ന് സങ്കൽപിച്ചു എന്ന് സ്പഷ്ടം. അപ്പോൾ ആ ലോകങ്ങളെ സൃഷ്ടിക്കാനുണ്ടായിരുന്ന സാമഗ്രിയും സൃഷ്ടിക്കപ്പെട്ട ലോകങ്ങളും സൃഷ്ടികർത്താവും സൃഷ്ടി കർമ്മവും എല്ലാം ആത്മാവു തന്നെയാണെന്ന കാര്യത്തിൽ സംശയിക്കാനിടയില്ലല്ലോ. *ഛാന്ദോഗ്യോപനിഷത്തിൽ* പിതാവായ ഉദ്ദാലകൻ മകനായ ശ്വേതകേതുവിന് ഈ അദ്വൈത സത്യം കുറെക്കൂടി സ്പഷ്ടമാക്കി തെളിയിച്ചുകൊടു ക്കുന്നുണ്ട്. മൺപാത്രങ്ങളുടെയെല്ലാം കാരണമായ മണ്ണിനെ വേണ്ടവണ്ണം ധരിച്ചാൽ ഇതുവരെ ഉണ്ടായിട്ടുള്ളതും ഇനിയുണ്ടാകാവുന്നതുമായ എല്ലാ മൺപാത്രങ്ങളുടേയും രഹസ്യം വെളിപ്പെട്ടുകിട്ടുന്നതാണ്. എന്താണ് രഹസ്യം? പാത്രങ്ങളിലെല്ലാം വസ്തു, മണ്ണ് മാത്രമാണെന്നും ഭിന്നഭിന്ന പാത്രങ്ങളായി കാണപ്പെടുന്ന രൂപങ്ങളെല്ലാം കേവലം മണ്ണിൻെറ വികാരം മാത്രമാണെന്നുമുള്ള രഹസ്യം. കാര്യരൂപങ്ങളിൽ തങ്ങിനിൽക്കുന്ന ഈ കാരണ രഹസ്യം വെളിപ്പെടുത്തിക്കൊടുത്തിട്ട് ഉദ്ദാലകൻ ശ്വേതകേതു

വിനോട് വീണ്ടും പറഞ്ഞു- സദേവ സൗമ്യ ഇദമഗ്ര ആസീദ് ഏകമമേവാദ്വി തീയം-സൗമ്യ, ഇക്കാണുന്ന പ്രപഞ്ചനാമരൂപങ്ങൾ വേർതിരിയുന്നതിന് മുമ്പ് രണ്ടില്ലാത്ത ഒന്നുമാത്രമായ സത്തേ ഉണ്ടായിരുന്നുള്ളൂ. ഇവിടെ പ്രപഞ്ച ത്തിൻെറ പരമകാരണമായ സത്യം അദ്വൈത ബോധവസ്തുവാണെന്നുറ പ്പിക്കാൻ 'ഒന്നു' മാത്രമായ, രണ്ടില്ലാത്ത, എന്ന് മൂന്നു വിശേഷണങ്ങളാണ് ഉപനിഷത് പ്രയോഗിച്ചിരിക്കുന്നത്. സ്വഗതഭേദം, സജാതീയഭേദം, വിജാ തീയഭേദം ഇങ്ങനെ മൂന്ന് വിധം ഭേദങ്ങളാണ് ഒരു വസ്തുവിനുണ്ടാകുന്നത്. ഈ മൂന്ന് ഭേദങ്ങളും പരമകാരണമായ സത്യവസ്തുവിൽ ഇല്ലെന്നു നിഷേ ധിക്കാനാണ് മൂന്നു വിശേഷണങ്ങൾ ചേർത്തിരിക്കുന്നതെന്ന് ശാസ്ത്രം ഘോഷിക്കുന്നു. ഒരു വൃക്ഷത്തിന് ശാഖകൾ, ഇല, പൂവ്, കായ് എന്നിവ യൊക്കെ തന്നിൽതന്നെ ഉണ്ടെന്ന് തോന്നാവുന്ന ഭേദങ്ങളാണ്. ഇതാണ് *സ്വഗത ഭേദം*. പരമസത്യത്തിൽ ഇങ്ങനെ അവയവരൂപത്തിലുള്ള യാതൊരു സ്വഗതഭേദവുമില്ലെന്ന് കാണിക്കാനാണ് ഒന്ന് എന്ന വിശേഷണം ചേർത്തിരിക്കുന്നത്. പരമസത്യം അവയവങ്ങളില്ലാത്ത അഖണ്ഡവസ്തു വാണെന്നു സാരം. ഇനി ഒരു വൃക്ഷത്തിന് സമാനമായി മറെറാരു വൃക്ഷ മുണ്ടെന്നുവന്നാൽ ആ വൃക്ഷങ്ങൾക്കു തമ്മിൽ ഒരേ വർഗ്ഗത്തിൽപ്പെട്ട രണ്ടെണ്ണം എന്ന *സജാതീയ ഭേദം* സംഭവിക്കാം. ബോധസ്വരൂപമായ സത്യ ത്തിന് പ്രപഞ്ചസൃഷ്ടി സമയത്ത് സഹായമായി മറെറാരു ബോധവസ്തുകൂടി ഉണ്ടെന്നുവന്നാൽ ആരണ്ടിനും തമ്മിൽ ഈ സജാതീയഭേദം വരാം. സജാതീയഭേദവും പരമ സത്യസ്വരൂപത്തിൽ നിഷേധിക്കാൻ വേണ്ടിയാണ് ഉപനിഷത്ത് 'മാത്രമായ' എന്ന വിശേഷണം ചേർത്തിരിക്കുന്നത്. വൃക്ഷ ത്തോടൊപ്പം വൃക്ഷമല്ലാത്ത ഒരു പാറയോ അതുപോലെ മറെറന്തെങ്കിലുമോ ഉണ്ടെന്നുവന്നാൽ അവയ്ക്കു തമ്മിൽ പല വർഗ്ഗത്തിൽപ്പെട്ട വസ്തുക്കൾക്കു തമ്മിലുണ്ടാകുന്ന *വിജാതീയഭേദം* വന്നുചേരും. പ്രപഞ്ചസൃഷ്ടിക്ക് മുമ്പ് പരമാത്മാവിന് ചേതനമല്ലാത്ത എന്തെങ്കിലും സാമഗ്രികൂടി സഹായമായി ട്ടുണ്ടായിരുന്നു എന്നുവന്നാൽ അവയ്ക്കുതമ്മിൽ ഈ *വിജാതീയഭേദം* വന്നു ചേരുന്നതാണ്. പ്രപഞ്ചസൃഷ്ടിയിൽ പുരുഷനിൽ നിന്നു വേറെയായി അചേതനമായ പ്രകൃതിയെ അംഗീകരിക്കുന്ന സാംഖ്യമതം പുരുഷനിൽ വിജാതീയഭേദം അംഗീകരിക്കുകയാണ്. പക്ഷേ ഈ സാംഖ്യമതം ശ്രുതിക്കു വിരുദ്ധമാണ്. യുക്തിക്കും അനുഭവത്തിനും വിരുദ്ധമാണെന്ന് നാം നേരത്തെ കണ്ടു. ശ്രുതി യുക്ത്യനുഭവങ്ങളിൽ പുടപാകം ചെയ്തുറപ്പിച്ച് ആയിരമായിരം കൊല്ലങ്ങളായി പരീക്ഷിച്ചു തിട്ടപ്പെടുത്തിയിട്ടുള്ളതാണ് ഉപനിഷത് പ്രഖ്യാപിതമായ അദ്വൈത തത്ത്വം. പരമസത്യത്തിൽ വിജാതീയഭേദം നിഷേധിക്കാനായിട്ടാണ് ഉപനിഷത്ത് 'രണ്ടില്ലാത്ത' എന്ന വിശേഷണം ചേർത്തിരിക്കുന്നത്. ഇങ്ങനെ സ്വരൂപസ്ഥിതിയിൽ എല്ലാവിധ ഭേദഭാവനകളും സർവ്വഥാ നിഷേധിച്ചിരിക്കുന്ന ഒരു പരമസത്യത്തിൽ ആവർത്തിച്ചുണ്ടായി മറഞ്ഞുകൊണ്ടിരിക്കുന്നതാണ് പ്രപഞ്ചപ്രതിഭാസങ്ങളെങ്കിൽ ആ പ്രപഞ്ചത്തിൻെറ സൃഷ്ടികർത്താവും സൃഷ്ടി കർമ്മവും പ്രപഞ്ച സൃഷ്ടിക്കാവശ്യമായ സാമഗ്രികളും പ്രപഞ്ചവും എല്ലാം ആ സത്യ വസ്തു തന്നെയാണെന്നുള്ള കാര്യം ആർക്കു നിഷേധിക്കാൻ പററും. ഉദ്ദാലകമഹർഷി

ശ്വേതകേതുവിനിക്കാര്യം വെളിപ്പെടുത്തിക്കൊടുത്തിട്ട് വീണ്ടുമിങ്ങനെ പറയുന്നു. സ യ ഏഷോഽണിമാ ഐതദാത്മ്യമിദം സർവ്വം തത് സത്യം സ ആത്മാ തത്ത്വമസി ശ്വേതകേതോ – ആ ഈ സത്യം അത്യന്തം സൂക്ഷ്മമാണ്. ഇക്കാണുന്നതെല്ലാം ആ സത്യസ്വരൂപം തന്നെയാണ്, അതു സത്യമാണ്, അതാത്മാവാണ്, ശ്വേതകേതോ! അതു നീ തന്നെയാണ്. 'അതു നീ തന്നെയാണ്' എന്ന അർത്ഥത്തിൽ പ്രസിദ്ധമായി ത്തീർന്നിട്ടുള്ള ഈ 'തത്ത്വമസി' മഹാവാക്യം അനേകം തവണ ആവർത്തിച്ച് മകന് ബോദ്ധ്യ പ്പെടുത്തികൊടുക്കാൻ പിതാവു ശ്രമിക്കുന്നുണ്ട്. ഒരു പരീക്ഷണശാലയിൽ ശാസ്ത്ര തത്ത്വങ്ങൾ പരീക്ഷിച്ചുറപ്പിക്കുന്ന ചിട്ടയോടുകൂടിയാണ് ഉപനിഷത്ത് ഈ തത്ത്വമസി തത്ത്വം വിവരിക്കുന്നത്. ഛാന്ദോഗ്യോപനിഷത്തിലെ ഈ പിതൃപുത്ര സംവാദഭാഗം മാത്രം ശ്രദ്ധിച്ചുപഠിക്കുമെങ്കിൽ ഏതൊരു ജിജ്ഞാ സുവിനും അനായാസേന പരമസത്യം വെളിപ്പെട്ടുകിട്ടുന്നതാണ്. 'തത്ത്വമസി' മഹാവാക്യം സാക്ഷാത്കരിച്ചനുഭവിച്ചുകൊണ്ട് ആ അനുഭവരഹസ്യമാണു ഗുരുദേവൻ അഞ്ചാം പദ്യത്തിൽ പ്രതിപാദിച്ചിരിക്കുന്നത്. സത്യം അദ്വൈത ബോധ മാണെന്നുള്ള ഉപനിഷത് പ്രഖ്യാപനങ്ങളിൽ ഭാഷയ്ക്ക് വളവോ തിരിവോ ഒന്നുമില്ലാതിരിക്കേ ഇതേക്കുറിച്ചുള്ള അഭിപ്രായവ്യത്യാസങ്ങൾ അപക്വങ്ങളായ അല്പദർശനങ്ങളുടെ ഫലമാണെന്ന് തീരുമാനിക്കാമല്ലോ. ഒന്നിലധികം ഉപനിഷത്തുകൾ ആവർത്തിച്ചു പ്രഖ്യാപിക്കുന്ന സത്യദർശന രഹസ്യമിതാണ്.

*മനസൈവേദമാപ്തവ്യം*
*നേഹനാനാസ്തി കിഞ്ചന;*
*മൃത്യോഃ സ മൃത്യും ഗച്ഛതി*
*യ ഇഹ നാനേവ പശ്യതി*

ഇവിടെ ലേശം പോലും പലതില്ല. മനസ്സുകൊണ്ട് ഇക്കാര്യം നല്ലപോലെ അനുഭവിച്ചറിയണം. ഇവിടെ പലതുണ്ടെന്നപോലെ ആരുകാണുന്നുവോ അയാൾ മരണത്തിൽ നിന്നു മരണത്തിലേയ്ക്ക് പാഞ്ഞുകൊണ്ടിരിക്കുന്നു. മഹത്തായ ഈ ഉപനിഷത് സത്യം സാക്ഷാത്കരിച്ച് ഒരു നിമിഷംപോലും അതിൽനിന്നും വഴുതിപ്പോകാതെ കർമ്മരംഗത്തിൽ ചരിച്ചജീവൻമുക്തനാണ് ശ്രീനാരായണ ഗുരുദേവൻ. അദ്ദേഹത്തിന്റെ ദൈനംദിന ജീവിതചര്യയിൽ തിളങ്ങിനിന്ന സ്വാനുഭവമാണ് അഞ്ചാം ശ്ലോകത്തിൽ വിവരിക്കുന്നത്. സർവ്വം ഖലിദം ബ്രഹ്മ–ഇക്കാണുന്നതൊക്കെ ബ്രഹ്മമാണ് എന്ന ഉപനിഷത്ദർശന മാണ് അഞ്ചാം പദ്യത്തിൽ നാം കാണുന്നത്.

## ശക്തനും ശക്തിയും ഒന്നുതന്നെ

അഖണ്ഡബോധവസ്തുവായ ബ്രഹ്മത്തിൽ മായയാണ് പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതെന്നല്ലേ വേദാന്ത സിദ്ധാന്തം. മായ സ്പന്ദിച്ചുയർന്ന് പ്രപഞ്ച സൃഷ്ടി നടത്തുമ്പോഴും ബ്രഹ്മത്തിന് ചലനമോ വികാരമോ സംഭവിക്കുന്നി ല്ലെന്നും വേദാന്തം ഘോഷിക്കുന്നു. എന്താണീ മായ? ഈ മായയും ബ്രഹ്മവും

വാസ്തവത്തിൽ രണ്ടല്ലേ? ബ്രഹ്മം അചഞ്ചലം, മായ ചഞ്ചലം, ബ്രഹ്മം ചേതനം, മായ ജഡം. ബ്രഹ്മം ഉണ്ടാകാത്തതും മറയാത്തതും, മായ ഉണ്ടായി മറയുന്നത്. ഇതുരണ്ടും എങ്ങനെ ഒന്നാകും? ഇതു രണ്ടും ഒന്നല്ലെങ്കിൽ ഇക്കാണുന്നതൊക്കെ ബ്രഹ്മം തന്നെ എന്ന ദർശനം എങ്ങനെ ശരിപ്പെടും? ബ്രഹ്മത്തെയും മായയെയും കുറിച്ചുള്ള ഇത്തരം ചോദ്യങ്ങൾക്കെല്ലാം അന്തിമമായ മറുപടി നൽകിക്കൊണ്ടാണ് ഗുരുദേവൻ *ദൈവദശക*ത്തിലെ ആറാം പദ്യം രചിച്ചിരിക്കുന്നത്. നമുക്കാദ്യമായി പദ്യത്തിലെ സാമാന്യഭാവം ഗ്രഹിക്കാൻ നോക്കാം.

6 നീയല്ലോ മായയും മായാ-
വിയും മായാവിനോദനും
നീയല്ലോ മായയെ നീക്കി-
സ്സായൂജ്യം നൽകുമാര്യനും

**മായ - പ്രപഞ്ചസൃഷ്ടിക്കു കാരണമായ ദൈവശക്തി; മായാവി-മായയെ പ്രവർത്തിപ്പിക്കുന്ന ഇന്ദ്രജാലക്കാരൻ; മായാവിനോദൻ - ആ ഇന്ദ്രജാലത്തിൽ രസിക്കുന്നവൻ; മായയെ നീക്കി - മായാമോഹമകററി, ശക്തിയെ ഒഴിച്ച് മാററി; സായൂജ്യം-മോക്ഷം, അഖണ്ഡബോധസ്ഥിതി; ആര്യൻ - ഗുരു, പരമപുരുഷൻ.**

അല്ലയോ ദൈവമേ, പ്രപഞ്ചസൃഷ്ടിക്ക് ഹേതുഭൂതമായ ദൈവശക്തിയും അങ്ങുതന്നെയാണ്. അങ്ങുതന്നെയാണ് ആ ദൈവശക്തിയെ പ്രവർത്തിപ്പിക്കുന്ന ഐന്ദ്രജാലികനും. സൃഷ്ടി സ്ഥിതിപ്രളയങ്ങളാകുന്ന ഇന്ദ്രജാല ലീലകളിൽ രസിക്കുന്നയാളും അവിടുന്നുതന്നെ. ഒടുവിൽ മായാമോഹങ്ങളൊക്കെ അകററി, ശക്തിയെ ഒഴിച്ചു മാററി മോക്ഷം അഥവാ അഖണ്ഡബോധസ്ഥിതി നേടി തരുന്നതും പരമപുരുഷനായി വർത്തിക്കുന്ന അങ്ങുതന്നെയാണ്.

### എന്താണീ മായ?

പ്രപഞ്ചനിർമ്മിതിക്കായി സ്പന്ദിച്ചുയരുന്ന ദൈവശക്തിയാണ് മായ. മായ നിർമ്മിക്കുന്ന കാര്യരൂപങ്ങളെ മാത്രമേ കണ്ടറിയാൻ പററൂ. മായയുടെ ശുദ്ധരൂപം കണ്ടറിയാൻ പററുന്നതല്ല. ഉണ്ടായി മറയുന്ന കാര്യരൂപങ്ങളെ കാണുമ്പോൾ ഇവയെ ഉണ്ടാക്കി മറയ്ക്കുന്ന ദൈവശക്തിയായ മായയെ നമുക്കൂഹിച്ചറിയാം. ഇക്കാരണത്താൽ മായയ്ക്ക് 'അവ്യക്തം' എന്ന പേരു തന്നെ നൽകപ്പെട്ടിട്ടുണ്ട്. മായാകാര്യങ്ങളെല്ലാം മാറിത്തന്നാൽ പിന്നെ മായികനായ ദൈവം മാത്രമേ കാണാനുണ്ടാവൂ. മായ കാണപ്പെടുകയേയില്ല. മായ സ്പന്ദിച്ചുയർന്നാൽ ആദ്യമായി ആത്മസത്യത്തെ മറച്ചുകൊണ്ട് ഒരു മുടുപടമുണ്ടാക്കുന്നു. തുടർന്ന് അഹങ്കാരം, പ്രാണൻ, മനസ്സ്, ബാഹ്യശരീരം എന്നീ ക്രമത്തിൽ വ്യക്തി ശരീരങ്ങളെ നിർമ്മിക്കുകയാണ് മായയുടെ ജോലി. ലോകത്തിൽ കാണുന്ന പ്രാണൻ മുതൽ ഇങ്ങോട്ടുള്ള എല്ലാ ബാഹ്യശരീരങ്ങളും ഇങ്ങനെ മായാനിർമ്മിതങ്ങളാണ്. ബാഹ്യശരീരങ്ങളെ വേർതിരിച്ചു പഠിച്ചാൽ മായയുടെ ഒരു പരിണാമക്രമം വ്യക്തമായി അറിയാൻ കഴിയുന്നതാണ്. സത്ത്വം, രജസ്, തമസ് എന്നീ ഗുണക്രമത്തിലാണ് മായ പരിണമിക്കുന്നത്.

സത്വം പ്രകാശത്തിൻെറയും രജസ് കർമ്മത്തിൻെറയും തമസ് മോഹത്തിൻെറയും ഗുണങ്ങളാണ്. സത്യത്തോടടുത്തു നിൽക്കുന്ന മായാകാര്യങ്ങളിൽ സത്ത്വഗുണത്തിനാണ് പ്രാധാന്യം. സത്ത്വഗുണത്തിനും തമോഗുണത്തിനും മധ്യേ വർത്തിക്കുന്നതാണ് കർമ്മപ്രധാനമായ രാജോഗുണം. സത്യബോധം തീരെ നശിച്ച് ജഡത്വം കട്ടികൂടിവരുന്ന ഇരുണ്ട തലമാണ് തമോഗുണം. അതുകൊണ്ടാണ് സത്യം സാക്ഷാത്കരിക്കാൻ കൊതിക്കുന്നവർ നിസ്സംഗത്വം, സമഭാവന, കാരുണ്യം തുടങ്ങിയ സത്ത്വഗുണോത്പാദകങ്ങളായ മനോവൃത്തികൾ വളർത്തിക്കൊണ്ടുവരണമെന്ന് ശാസ്ത്രം ആവശ്യപ്പെടുന്നത്. ലോകത്തു കാണപ്പെടുന്ന എല്ലാ പ്രപഞ്ചഘടകങ്ങളും വിവിധാനുപാതത്തിൽ ഈ മൂന്ന് ഗുണങ്ങൾ ചേർന്നുണ്ടായിരിക്കുന്നവയാണ്. മനുഷ്യവ്യക്തികളിൽ ഈ മൂന്ന് ഗുണങ്ങളുടെയും പല രൂപത്തിലുള്ള സങ്കലനം വ്യക്തമായി തിരിച്ചറിയാൻ പ്രയാസമൊന്നുമില്ല.

## മായയും യുക്തിയും

പൂർണസത്യബോധത്തെ മറച്ചുകൊണ്ടാണ് മായ ഉദയം ചെയ്യുന്നതെന്നു പറഞ്ഞുവല്ലോ. സത്യത്തിനു മറ അഥവാ ആവരണം നിർമ്മിക്കുകയാണ് മായയുടെ ഒരു ജോലി. മായാസ്പന്ദനത്തിന് ശക്തി കൂടുംതോറും ഈ ആവരണത്തിന് കട്ടി കൂടിവരും. ശുദ്ധജഡത്തിലെത്തുമ്പോൾ മറയുടെ കട്ടി പൂർണമാകുന്നു. ഇങ്ങനെ സത്യത്തെ മറയ്ക്കുന്ന പ്രവർത്തനത്തെയാണ് മായയുടെ ആവരണശക്തിയെന്ന് പറയുന്നത്. ആവരണത്തിൻെറ കട്ടിയനുസരിച്ച് മായ സത്യവസ്തുവിനെ അനേകമായി വിഭജിച്ച പോലെ നിരവധി അപൂർണ ദർശനങ്ങളെ ഉണ്ടാക്കിക്കാണിക്കുകയും ചെയ്യും. സൂര്യചന്ദ്രമനുഷ്യ പക്ഷിമൃഗാദി സകല ഭൂതവർഗ്ഗങ്ങളും ഇങ്ങനെ ഉണ്ടായിക്കാണപ്പെടുന്ന കാഴ്ചകളാണ്. അപൂർണ ദർശനങ്ങളെ ഇങ്ങനെയുണ്ടാക്കി കാണിക്കുന്ന പ്രവർത്തനത്തെയാണ് മായയുടെ വിക്ഷേപശക്തിയെന്നു പറയുന്നത്. മായയുടെ ഈ രണ്ട് പ്രവർത്തനങ്ങളെ യും ഇന്ദ്രജാലവിദ്യയോടുപമിക്കാവുന്നതാണ്. ഇന്ദ്രജാല പ്രകടനത്തിൽ ഒരൈന്ദ്രജാലികൻ പല പദാർത്ഥങ്ങളും ഉണ്ടാക്കി കാണിക്കുന്നു. പ്രകടനത്തിന് പ്രഭാവം വർദ്ധിക്കുന്തോറും കളിയിൽ മയങ്ങുന്ന കാഴ്ചക്കാർ ഐന്ദ്രജാലികനെ മറന്നുപോകുന്നു. ഒരൈന്ദ്രജാലികൻ യുദ്ധം പ്രദർശിപ്പിക്കുന്നിടത്ത് അയാൾ പൂർണമായും ആകാശത്തേയ്ക്കുയർന്ന് മറയുന്നതായിട്ടാണ് കാഴ്ചക്കാർ കാണുന്നത്. ഇതാണ് ഇന്ദ്രജാലവിദ്യയുടെ ആവരണശക്തി. ഉണ്ടാക്കിക്കാണിക്കപ്പെടുന്ന പദാർത്ഥങ്ങൾ ഇന്ദ്രജാലവിദ്യയുടെ വിക്ഷേപശക്തികൊണ്ട് ഉളവാകുന്നവയാണ്. പ്രകടനത്തിലെ കാഴ്ചകൾ അവസാനിച്ചാൽ ഐന്ദ്രജാലികനെ വ്യക്തമായി വേർതിരിച്ച് കാണാൻ കഴിയും. ഐന്ദ്രജാലികൻെറ ശക്തിയെ ശുദ്ധരൂപത്തിൽ ഒരിക്കലും കാണാൻ കഴിയുകയില്ല. അതുപോലെ തന്നെ അയാളുടെ പ്രകടനത്തെ യുക്തികൊണ്ടൊരിക്കലും വിലയിരുത്തുവാനും സാധ്യമല്ല. ഏകാഗ്രത ശീലിക്കുന്ന ഐന്ദ്രജാലികന് അഭ്യാസം ദൃഢപ്പെടുത്തുമ്പോൾ ഒരു ഘട്ടത്തിൽ മനസ്സിന് ഇന്ദ്രജാല പ്രകടനത്തിനുള്ള കഴിവു വന്നുചേരുന്നു. ഇതിൻെറ യുക്തിയെന്തെന്ന് ഐന്ദ്രജാലികനുപോലും വിവരിക്കാൻ

കഴിയുന്നതല്ല. മായയുടെ സൃഷ്ടിയായ മനസ്സിൻെറ കഴിവുകളെല്ലാം യുക്തിക്കതീതമായി വർത്തിക്കുന്ന ദൈവമായയുടെ പ്രതിഫലനങ്ങളാണ്. ഐന്ദ്രജാലികൻ പ്രകടനം നടത്തുമ്പോൾ മാത്രമേ അയാളുടെ ശക്തിയെക്കുറിച്ച് നമുക്കൂഹിക്കാൻ പററു. പ്രകടനമില്ലാതിരിക്കുമ്പോൾ അയാൾക്ക് ആ ശക്തി ഉണ്ടെന്നുപോലും അറിയാൻ കഴിയുന്നതല്ല. ഒന്നിൻെറയും ശക്തിയെ നേരിട്ടു കാണാൻ സാദ്ധ്യമല്ല. ശക്തി കാര്യരൂപത്തിൽ പ്രവർത്തിക്കുമ്പോൾ ഊഹിച്ചറിയാനേ പററൂ. അഗ്നിക്ക് ദഹന ശക്തിയുണ്ട്. വായുവിന് ചലനശക്തിയുണ്ട്. ഇതൊക്കെ പ്രവർത്തനാവേളയിൽ ഊഹിച്ചറിയുന്നതാണ്. ഒരാൾക്ക് അമ്പത് കിലോഗ്രാം ഭാരം പൊക്കാനുള്ള ശക്തിയുണ്ട്. ഭാരം പൊക്കുമ്പോൾ ഇക്കാര്യം നമുക്കൂഹിച്ചറിയാമെന്നല്ലാതെ ഭാരം പൊക്കാനുള്ള ശക്തിയെ നേരിട്ടു കണ്ടറിയാൻ കഴിയുകയില്ലല്ലോ. ഇതുതന്നെയാണ് ദൈവമായയുടെയും സ്വഭാവം.

മായയുടെ യഥാർത്ഥരൂപം തമസാണ്. അജ്ഞാനം അഥവാ ജഡം മാത്രമാണ് മായാസ്വരൂപമെന്നർത്ഥം. ആദ്യപരിണാമഘട്ടങ്ങളിൽ പ്രകാശമയിയായിരിക്കുമെന്നും മററും പറഞ്ഞത് സത്യ സ്വരൂപത്തിൻെറ പ്രതിഫലനം അവിടെ കൂടുതൽ ഉള്ളതുകൊണ്ടാണ്. അജ്ഞാനമാണ് മായാസ്വരൂപമെന്നുള്ളതിന് അനുഭവം തന്നെയാണ് തെളിവ്. മായയെ ഒഴിച്ചുമാററി അത്മസത്യം സാക്ഷാത്കരിച്ചിട്ടില്ലാത്ത ആർക്കെങ്കിലും ജീവിതസത്യമെന്തെന്ന് ഇതുവരെ തെളിഞ്ഞുകിട്ടിയിട്ടുണ്ടോ? അപ്പോൾ അജ്ഞതയാണ് നമ്മുടെ ഇപ്പോഴത്തെ ജീവിതത്തെ നിലനിർത്തിപ്പോരുന്നതെന്ന് സ്പഷ്ടം. ജഡവും മോഹവും മായാകാര്യങ്ങളാണ്. ജ്ഞാനലേശമില്ലാത്ത ഘടപടാദിയുടെ സ്വരൂപം ജഡമാണെന്നുള്ളതിൽ സംശയമില്ലല്ലോ. ജഡപദാർത്ഥങ്ങളുടെ സ്വഭാവത്തെയോ സ്വരൂപത്തെയോ കുറിച്ച് ഒരറിവുമില്ലാതെ ബുദ്ധി അവയിൽ കുടുങ്ങിപ്പോകുന്നതു തന്നെയാണ് മോഹം. മായയുടെ ഈ ജഡമോഹങ്ങൾക്ക് ഒരിടത്തും ഒരന്ത്യം കാണുന്നുമില്ല. ലൗകികദൃഷ്ട്യാ ഈ ജഡമോഹങ്ങളാണ് സകലരുടേയും അനുഭവം. യുക്തിയുടെ ദൃഷ്ടിയിൽ ഇതെന്താണെന്നു നിർവചിക്കാൻ ആർക്കും കഴിയുന്നുമില്ല. പ്രപഞ്ചത്തിൽ ഒരു മണൽത്തരിയുടെ പോലും വസ്തുസ്വരൂപം എന്തെന്ന് അന്തിമമായി നിർവ്വചിക്കാൻ പുറമേ അന്വേഷിക്കുന്ന ഒരു ശാസ്ത്രജ്ഞനും കഴിയുന്നില്ല. അതുകൊണ്ടാണ് യുക്തിചിന്തകന് മായ അനിർവ്വചനീയമാണെന്ന് വേദാന്തം ഘോഷിക്കുന്നത്. മായയും മായാകാര്യങ്ങളും തീരെ ഇല്ലാത്തതാണെന്നു പറഞ്ഞുകൂടാ. ഇല്ലാത്തതു പ്രകാശിക്കുകയില്ലല്ലോ. എന്നാൽ ഉള്ളതാണെന്നുതന്നെ പറയാമോ? അതും സാധ്യമല്ല. ആത്മസ്വരൂപസാക്ഷാത്കാരത്തിൽ മായയും മായാകാര്യങ്ങളും മാഞ്ഞുമറയുന്നു. ഉള്ളതാണെങ്കിൽ എങ്ങനെയാണവ മാഞ്ഞു മറയുന്നത്? ഇവിടെ ലേശം പോലും പലതില്ല. എന്നിങ്ങനെ ശ്രുതി ശക്തിയായ ഭാഷയിൽ പലതിനെ നിഷേധിക്കുകയും ചെയ്തിട്ടുണ്ട്.

### മായയുടെ അത്ഭുത സ്വരൂപം

ജഗത്തിനെ ഉണ്ടാക്കിയും ഇല്ലാതാക്കിയും കാണിക്കുന്നത് ഈ മായയാണ്. ചൈതന്യസ്വരൂപനായ ആത്മാവിനെ ആശ്രയിക്കാതെ നിലനിൽപ്പി

ല്ലാത്തതുകൊണ്ട് മായ അസ്വതന്ത്രയാണ്. അസംഗനായ ആത്മാവിനെ പോലും ജഗത് സൃഷ്ടി സ്ഥിതി സംഹാരങ്ങളിൽപ്പെടുത്തി മോഹിപ്പിക്കുന്ന തുകൊണ്ട് സ്വതന്ത്രയുമാണ്. പരമകാരണവും അസംഗവുമായ ആത്മാവിൽ അവൾ ജഗത് പ്രതീതിയുളവാക്കുന്നു. സ്വശരീരത്തിൽ ആത്മപ്രതിബിംബ ങ്ങളെയുളവാക്കി ജീവൻമാരെ സൃഷ്ടിക്കുന്നു. പരമകാരണമായ ആത്മാ വിൻെറ അസംഗത്വാദി സ്വഭാവങ്ങൾക്കു ലേശംപോലും കോട്ടം തട്ടാതെയാണ് മായ സകല പ്രപഞ്ചദൃശ്യങ്ങളേയും ഉളവാക്കുന്നത്. ഇല്ലാത്തതെന്തും ഉണ്ടാ ക്കിക്കാണിക്കാൻ കഴിവുള്ള മായയുടെ പ്രകടനം അത്ഭുതാവഹമെന്നേ പറ യേണ്ടു. വെള്ളത്തിന് ദ്രവത്വവും, അഗ്നിക്ക് ചൂടും, വായുവിന് ചലനവും, പാറയ്ക്ക് കാഠിന്യവും വെവ്വേറെ ഉണ്ടാക്കിത്തീർത്തത് ഈ മായയല്ലാതെ മററാരാണ്? ഈ മായയെ ലോകം അറിയാതിരിക്കുന്നിടത്തോളം അവളുടെ ചമത്കാരങ്ങൾ പ്രത്യക്ഷത്തിൽ അനുഭവിക്കാനിടവരുന്നു. അറിഞ്ഞുകഴി ഞ്ഞാലോ ഇന്ദ്രജാലം പോലെ അതു സ്വയം അടങ്ങുന്നു. പ്രപഞ്ചം ഉള്ളതാ ണെന്ന് കരുതുന്നവർ അതിനെക്കുറിച്ച് അനേകം ചോദ്യങ്ങളുമായി മുന്നോട്ടു വരുന്നു. സത്യസാക്ഷാത്കാരത്തോടെ മാഞ്ഞുമറയുന്ന മായയേയും മായാ കാര്യമായ പ്രപഞ്ചത്തെയും കുറിച്ച് എന്തു ചോദിക്കാനാണ്? ചോദ്യത്തിനു പരി ചോദ്യമാണെങ്കിൽ അതിനു പരിഹാരം വീണ്ടും ചോദ്യമേയുള്ളൂ. വിസ്മയൈകരൂപമായി എന്നും ചോദ്യരൂപത്തിൽ അവശേഷിക്കുന്ന മായ യ്ക്ക് പരിഹാരമുണ്ടോയെന്നന്വേഷിക്കയാണ് ബുദ്ധിമാന്മാർ ചെയ്യേണ്ടത്. രഹസ്യം അറിയാൻ ശ്രമിക്കുന്നതിനേക്കാൾ മായയെ ഒഴിച്ചുമാററാൻ മാർഗ മന്വേഷിക്കുക. ശ്രീനാരായണ ഗുരുദേവനെപ്പോലെയുള്ള ഭാരതീയ സത്യാ ന്വേഷികൾ ഈ പ്രയത്നത്തിലാണ് അത്ഭുതകരമാം വണ്ണം വിജയം നേടി യിട്ടുള്ളത്. ഇരുട്ടിൻെറ ഉൽപത്തിസ്ഥാനം തിരഞ്ഞാൽ അറിയാൻ പററില്ല. അതിനു ശ്രമിക്കുന്നതിനെക്കാൾ വെളിച്ചം കൊണ്ടുവന്ന് ഇരുട്ടകററുന്നതാണ് നല്ലത്. പ്രപഞ്ചം മായയാണെന്ന് തന്നെ നിശ്ചയിക്കാമല്ലോ എന്നാണെങ്കിൽ വിരോധമില്ല. അങ്ങനെയാണെങ്കിൽ ലോകപ്രസിദ്ധമായ മായയുടെ ലക്ഷ ണമന്വേഷിക്കുക. എന്താണെന്നു നിരൂപണം ചെയ്യാൻ വയ്യ. സ്പഷ്ടമായി പദാർത്ഥങ്ങളെ ഉണ്ടാക്കി മറയ്ക്കുന്നത് കാണ്മാനുണ്ട്. ഇന്ദ്രജാലത്തിലും മററും ലോകം മായയെന്ന് മനസ്സിലാക്കുന്നത് ഇതുതന്നെയല്ലേ? ജഗത്ത് സ്പഷ്ട മായി പ്രകാശിക്കുന്നു എന്നാൽ ഇതെന്താണെന്ന് നിരൂപണം ചെയ്തറിയാൻ പററുന്നുമില്ല.

*യുക്തിഹീന പ്രകാശസ്യ*
*സംജ്ഞാ മായേതി കഥ്യതേ*

എന്നാണ് ശ്രീശങ്കരശിഷ്യനായ സുരേശ്വരാചാര്യർ മായയെ നിർവ്വചി ക്കുന്നത്. യുക്തിക്ക് വിലയിരുത്താൻ കഴിയാത്ത കാഴ്ചയാണ് മായ. അതു കൊണ്ട് ജഗത്ത് മായാമയമാണ്. നിഷ്പക്ഷമായി പ്രപഞ്ചപ്രതിഭാ സത്തെ സമീപിക്കുന്ന ഒരാൾക്ക് ഈ നിഗമനത്തിലേ എത്താൻ കഴിയൂ. അപ്പപ്പോൾ കാണുന്ന കാഴ്ചകൾക്ക് ചില പേരുകൾ നൽകി അവ ഭൗതിക ജീവിതത്തിൽ എങ്ങനെ പ്രയോജനപ്പെടുത്താമെന്ന് അന്വേഷിക്കുന്നതിൽ കവിഞ്ഞ് പ്രപ

ഞ്ചത്തെ നിരൂപണം ചെയ്യാൻ പുറപ്പെടുമ്പോൾ എത്ര വലിയ പണ്ഡിതന്റെ മുമ്പിലും ഒരു ഘട്ടത്തിലെത്തിയാൽ അറിവില്ലായ്മ കടന്നുവരുന്നു. വെറും മനുഷ്യബീജത്തിൽനിന്നും ദേഹേന്ദ്രിയാദി ഭാവങ്ങൾ എങ്ങനെയുണ്ടായി? അതിൽ ചൈതന്യം എങ്ങനെ കടന്നു വരുന്നു ഇതിനൊക്കെ വ്യക്തമായ എന്തെങ്കിലും ഉത്തരമുണ്ടോ? ഇത് പുരുഷബീജത്തിന്റെ സ്വഭാവമാണ് എന്നൊരാൾ പറഞ്ഞേക്കാം. അതയാൾ എങ്ങനെ മനസിലാക്കി. ചിലരുടെ ബീജത്തിന് ആ സ്വഭാവം ഉണ്ട്. മററു ചിലരുടേതിന് അത് കാണുന്നില്ല. ഇതിനെന്താണ് കാരണം? വാസ്തവത്തിൽ അറിഞ്ഞുകൂട എന്നു പറയുന്നതിന്റെ പര്യായമല്ലേ 'സ്വഭാവം' എന്ന് പറയുന്നതും. ചോദ്യപരമ്പര ഇങ്ങനെ തുടരുകയാണെങ്കിൽ 'എനിക്കറിയില്ല' എന്നു പറയേണ്ട ഘട്ടം എത്ര വലിയ ശാസ്ത്രജ്ഞനും വന്നുചേരും. അജ്ഞതമാത്രമാണൊടുവിൽ ശരണം. അതുകൊണ്ടാണ് സത്യദർശികൾ ഇതിനെ ഇന്ദ്രജാലമെന്നു പറയുന്നത്. ശ്രീ വിദ്യാരണ്യ സ്വാമികൾ പറയുന്നത് നോക്കുക–

*ഏതസ്മാത്കിമിവേന്ദ്രജാലമപരം*
*യദ്ഗർഭവാസസ്ഥിതം*
*രേതശ്ചേതതി ഹസ്തമസ്തകപദ*
*പ്രോത്ഭൂതനാനാങ്കുരം;*
*പര്യായേണ ശിശുത്വ യൗവ്വനജരാ*
*വേഷൈരനേകൈർവൃതം*
*പശ്യത്യത്തിശൃണോതിജിഘ്രതിതഥാ*
*ഗച്ഛത്യഥാ ഗച്ഛതി.*

ഇതിനെക്കാൾ വലിയ ഇന്ദ്രജാലം എന്താണ്? ഗർഭപാത്രത്തിൽ എത്തിച്ചേരുന്ന ബീജം ജീവനുള്ളതായി ഭവിക്കുന്നു. അതിൽ കയ്യും തലയും കാലുമൊക്കെ മുളയ്ക്കുന്നു. മാറി മാറി ബാല്യം, യൗവ്വനം, ജര എന്നിങ്ങനെ അനേകം വേഷങ്ങൾ അണിയുന്നു. കാണുന്നു, ഭക്ഷിക്കുന്നു, കേൾക്കുന്നു, മണക്കുന്നു, വരുന്നു, പോകുന്നു എന്താശ്ചര്യം? ബീജദേഹങ്ങളെപ്പോലെ തന്നെ വിത്തും വൃക്ഷവും. വിത്ത് എത്ര ചെറുത്? വൃക്ഷം എത്ര വലുത്? ഇതൊക്കെ മായാവൈഭവമല്ലാതെ പിന്നെന്താണ്? എല്ലാററിനെയും നിർവചിച്ച് കളയാമെന്ന് ചിലർ അഹങ്കരിക്കുന്നുണ്ട്. മനസ്സിനെത്തിച്ചേരാൻ കഴിയാത്ത കാര്യങ്ങളെ യുക്തികളിലൊതുക്കാൻ ശ്രമിക്കുന്നത് വൃഥാവിലാണ്. എത്ര മഹാനായ ശിൽപിക്കും മനസ്സാ ഭാവന ചെയ്യാൻ പോലും പററാത്തതല്ലേ പ്രപഞ്ച രചന? ചിന്തിച്ചു തീരുമാനിക്കാൻ വയ്യാത്ത കാര്യരൂപങ്ങളെ ഉളവാക്കുന്ന ശക്തി 'മായ'. എന്നാണ് മായാനിർവ്വചനം. ഈ മായാബീജം ഉറക്കത്തിൽ പ്രകടമായി അനുഭവിക്കുന്നുമുണ്ട്. ജാഗ്രത് സ്വപ്നലോകങ്ങൾ മുഴുവൻ അവിടെ അജ്ഞാനാവരണത്തിൽ വിത്തിൽ വൃക്ഷമെന്നപോലെ ഒളിഞ്ഞു കിടക്കുന്നുവെന്ന് പറയേണ്ടതില്ലല്ലോ.

## മായയും മായാവിയും മായാവിനോദനും ഒന്ന്

ഇനി നമുക്ക് ദൈവദശക പദ്യത്തിലേക്ക് നേരിട്ട് ചെല്ലാം. മായയും മായാകാര്യങ്ങളും സത്യദർശനത്തോടെ മാഞ്ഞുമറയുന്ന അല്പകാലാനുഭവ

ങ്ങളെന്ന് നാം കണ്ടുവല്ലോ. മായയ്ക്കുള്ളിൽ നിന്നുകൊണ്ട് മായയെ ഒരിക്കലും നിരൂപണം ചെയ്തറിയാൻ കഴിയുന്നതല്ലെന്ന് വേദാന്തശാസ്ത്രം കണ്ടുപിടിച്ചു. മററു ശാസ്ത്രങ്ങളെപ്പോലെതന്നെ വേദാന്തവും ഇവിടെ പരാജയം സമ്മതിക്കുകയല്ലേ എന്ന് ചിലർ ചേദിച്ചേക്കാം. നിരൂപണം ചെയ്തറിയാൻ കഴിയുന്നില്ലെങ്കിലും മായയെ പൂർണമായി ഒഴിച്ചുമാററാൻ കഴിയുമെന്ന് വേദാന്തം തെളിയിച്ചിട്ടുണ്ട് ഇതാണ് വേദാന്തത്തിൻെറ പ്രത്യേകത. ഇക്കാരണത്താൽ തന്നെയാണ് 'അനാദിഃസാന്താ' എന്ന് മായയെ ശാസ്ത്രം വിവരിച്ചിട്ടുള്ളത്. മായയുടെ ആരംഭം അറിയാൻ കഴിയുന്നില്ലെങ്കിലും അതിനെ അവസാനിപ്പിക്കാൻ കഴിയുമെന്ന് ചുരുക്കം. അങ്ങനെ മായയെ അവസാനിപ്പിച്ചവരിൽ ഒരാളാണ് ഗുരുദേവൻ. മായ അസാനിക്കുന്നതോടെ ഇവിടെ ലേശം പോലും പലതില്ല. വസ്തു ഒന്നേയുള്ളൂ എന്ന് തെളിയുന്നു. വസ്തു ഒന്നേയുള്ളൂവെങ്കിൽ നേരത്തെ മായാമണ്ഡലത്തിൽ നിന്നപ്പോൾ പലതുള്ളതുപോലെ തോന്നിയതെങ്ങനെ? വസ്തുബോധം അപൂർണമായിരുന്നതുകൊണ്ട് ഒരേവസ്തു തന്നെ പലതായി വിഭജിക്കപ്പെട്ടതുപോലെ തോന്നി. അത്രേയുള്ളു. വസ്തുബോധത്തെ അപൂർണമാക്കി വിഭജിക്കുന്ന വസ്തുശക്തി തന്നെയാണ് മായ. വസ്തുവിൽ ഇങ്ങനെയൊരു ശക്തിയുടെ ആവശ്യമെന്ത് എന്ന ചോദ്യത്തിന് പൂർണസാക്ഷാത്കാരം ഉണ്ടാകുന്നതുവരെ ഉത്തരം കിട്ടുന്നതല്ല. പൂർണസക്ഷാത്കാരം ലഭിച്ചുകഴിഞ്ഞാൽ മായതന്നെ സ്വയം മറഞ്ഞുപോകുന്നതുകൊണ്ട് ഈ ചോദ്യം ഉദിക്കുന്നുമില്ല. ഈ പൂർണ സാക്ഷാത്കാരം നേടിയ ആളാണ് ശ്രീനാരായണ ഗുരുദേവൻ. സാക്ഷാത്കാരാനുഭവത്തിൽ നിന്നുകൊണ്ടാണ് ഗുരുദേവൻ 'നീയല്ലോ മായയും മായാവിയും മായാവിനോദനും' എന്ന് പ്രഖ്യാപിക്കുന്നത്. ഈ സ്വാനുഭവ പ്രഖ്യാപനത്തിൽക്കൂടി സത്യജിജ്ഞാസുക്കളെല്ലാം മായയും മായാവിയും മായാവിനോദനും ഒന്നാണെന്ന അനുഭവം കൈവരുന്നതുവരെ മുന്നോട്ടുപോകേണ്ടതാണെന്ന് സൂചിപ്പിക്കുകയും ചെയ്യുന്നു. സത്യം സാക്ഷാത്കരിക്കുന്നതുവരെ മായയും മായാവിയും ഒക്കെ ഒന്നുതന്നെന്നുള്ള വസ്തുരഹസ്യം ഒരു ലൗകികനു പിടികിട്ടുന്നതല്ല. എല്ലാം ഒന്നാണെങ്കിൽ ഈ പ്രപഞ്ചം പിന്നെയിങ്ങനെ കാണപ്പെടുന്നതോ എന്നയാൾ വീണ്ടും ചോദിക്കും. സ്വപ്നം കാണുന്നവൻ ഉണർന്നാലല്ലേ കണ്ടതൊക്കെ താൻ തന്നെയെന്നറിയൂ. സംശയാലുവായ ലൗകികനെ സമാധാനിപ്പിക്കാൻ വേണ്ടിയാണ് ഈ പ്രപഞ്ചം ദൈവത്തിൻെറ ഒരു കളിയാണെന്ന് സത്യദർശികൾ വിവരിക്കുന്നത്. ദൈവമാകുന്ന ഐന്ദ്രജാലികൻ തൻെറ ശക്തിയായ മായയെ ഇളക്കിവിട്ട് പ്രപഞ്ചനാടകമാടി സ്വയം രസിക്കുന്നു. ഒരു കൊച്ചുകുട്ടി ഇലയും കമ്പും മണ്ണുമൊക്കെ ശേഖരിച്ച് വീടുവച്ച് കളിക്കുന്നില്ലേ! വീടിൻെറ പണി തീർന്നെന്നുകണ്ടാൽ ആ കുട്ടി തന്നെ ഗൃഹനാഥൻെറ മട്ടിൽ താനുണ്ടാക്കിയ വീടിനെ നോക്കിനിൽക്കും. അൽപം കഴിഞ്ഞ് കാലുകൊണ്ട് ആ വീടിനെ തട്ടി ദൂരത്തേയ്ക്കെറിഞ്ഞിട്ട് അവൻ ഓടിമറിയും. കുറെക്കഴിഞ്ഞ് വീണ്ടും അതേ സാമഗ്രികൾ ശേഖരിച്ച് വീടുണ്ടാക്കും. കണ്ടുരസിക്കും. തട്ടിക്കളയും. വീടു തട്ടിക്കളയുന്നതുപോലും രസിക്കാൻവേണ്ടി മാത്രം. കുട്ടിക്ക് വീടുകെട്ടാൻ വേറെ സാമഗ്രിയുണ്ട്. ദൈവത്തിന് പ്രപഞ്ചനാടകമാടാൻ

തന്നെത്തന്നെ പലതാക്കി കാണിക്കേണ്ടി വരുന്നുവെന്ന വ്യത്യാസമേയുള്ളൂ. ദൈവം പ്രപഞ്ചം രചിക്കുന്നതും നിലനിർത്തുന്നതും തട്ടിക്കളയുന്നതും രസിക്കാൻ വേണ്ടിമാത്രം. നടൻ വേഷം കെട്ടുന്നതും കളിക്കുന്നതും അഴിച്ചുമാററുന്നതും ഒക്കെ രസിക്കാനല്ലാതെ പിന്നെന്തിനാണ്? ദൈവനടനെ സ്വസ്വരൂപമായി സാക്ഷാത്കരിക്കാൻ കഴിഞ്ഞിട്ടുള്ളവർക്ക് ഈ പ്രപഞ്ചത്തെ ഒരു നാടകാഭിനയത്തിന്റെ രസത്തോടെ ആസ്വദിക്കാൻ കഴിഞ്ഞിട്ടുണ്ട്. അതാണ് *'ജനനീ നവരത്നമഞ്ജരി'*യിലെ ആറാം ശ്ലോകത്തിൽ ഗുരുദേവൻ തന്നെ 'ആഹോ! നാടകം നിഖിലവും എന്ന് പ്രസ്താവിച്ചുകാണുന്നത്. ശ്രീവ്യാസഭഗവാൻ തന്റെ ബ്രഹ്മസൂത്രത്തിൽ രണ്ടാമദ്ധ്യായം ഒന്നാം പാദം മുപ്പത്തിമൂന്നാം സൂത്രം കൊണ്ട് ഇക്കാര്യം തന്നെ പ്രഖ്യാപിക്കുന്നു. ലോകവത്തു ലീലാ കൈവല്യം എന്നാണ് സൂത്രം. ലോകത്തിൽ കേവലം രസത്തിനായി വിനോദങ്ങൾ പ്രവർത്തിക്കുന്നതുപോലെയാണീശ്വരന് പ്രപഞ്ചം. ഈ സൂത്രത്തിന് ഭാഷ്യമെഴുതുമ്പോൾ ശ്രീശങ്കരഭഗവത് പാദർ ഇങ്ങനെ പറയുന്നു. അല്പജ്ഞരായ മനുഷ്യർക്ക് ഈ പ്രപഞ്ചം അപരിമിതപ്രയത്ന സാധ്യമായും അത്ഭുതമായും തോന്നിയേക്കാം. അപ്രമേയ പ്രഭാവനായ ദൈവത്തിന് ഇതൊരു കളിമാത്രം . ശ്രീനാരായണ ഗുരുദേവൻ സമൂഹ്യമണ്ഡലത്തിൽ പ്രവർത്തി ച്ചതെങ്ങനെയെന്ന് വ്യക്തമായി ധരിക്കാൻ കഴിയണമെങ്കിൽ ഒരു സത്യദർശിയുടെ ഈ ജീവിതവീക്ഷണം ധരിച്ചെങ്കിലേ പററൂ. ആ ജീവിതവീക്ഷണം തന്നെയാണദ്ദേഹം. മായാവിയും മായാവിനോദനും നീ തന്നെയെന്ന വാക്കുകൾകൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്.

## മായ മാറുന്നത് സായൂജ്യം

മായാമറ പൂർണമായി പൊളിച്ച് മാററാൻ കഴിഞ്ഞിട്ടുള്ള ധീരൻമാരാണ്. ഭാരതീയരായ സത്യദർശികളെന്നു നാം കണ്ടുവല്ലോ. ഈ സത്യദർശികൾ മായയെ രണ്ടായി തരംതരിച്ച് പഠിച്ചിട്ടുണ്ട്. വിദ്യയും അവിദ്യയും ഇവയാണ്. മായയുടെ രണ്ട് രൂപങ്ങൾ. ദൈവത്തെ മറന്ന് മായാകാര്യങ്ങൾ സത്യമെന്ന് ഭ്രമിക്കുന്നയാൾ മായയുടെ അടിമയായിത്തീരുന്നു. അയാൾ പുതിയ പുതിയ നാമരൂപങ്ങളിൽ ഭ്രമിച്ച് അവസാനമില്ലാതെ സംസാരസമുദ്രത്തിൽ മുങ്ങിപൊങ്ങാനിടവരുന്നു. ഇങ്ങനെ അനന്തകോടി നാമരുപങ്ങളെ ഉണ്ടാക്കി കാണിച്ച് ബുദ്ധിയെ മോഹിപ്പിക്കുന്ന ശക്തിയാണ് 'അവിദ്യ' നേരേമറിച്ച് മായാകാര്യങ്ങൾ മാഞ്ഞുമറയുന്ന തൽക്കാല ദർശനങ്ങളാണെന്ന് കണ്ട് ചിലർ അവയിൽ വിരക്തരായിതീരുന്നു. അവർ മായാകാര്യങ്ങൾക്കെല്ലാം ഏകാശ്രയമായ ദൈവത്തെ കണ്ടെത്തുകയാണ് ജീവിതലക്ഷ്യമെന്നുറപ്പിക്കുന്നു. എല്ലാം ദൈവപാദങ്ങളിലർപ്പിച്ച് നിസ്സംഗരായി ജീവിതയാത്ര തുടരുന്നു. അവർക്ക് മായ പ്രകാശമയമായ മാർഗം കാട്ടിക്കൊടുക്കുന്നു. അവരുടെ മുമ്പിൽ നിന്നും മായ ലേശം ലേശമായി പിൻമാറിയിട്ട് ക്രമേണ ദൈവതത്ത്വമെന്താണെന്നവർക്ക് തെളിയിച്ചു കൊടുക്കുന്നു. ഒടുവിൽ താൻ പൂർണമായി മാറിക്കൊടുത്തിട്ട് അന്വേഷകനെ പരമസത്യവുമായി അലിയിച്ച് ചേർത്ത് സത്യസ്വരുപമാക്കി മാററുന്നു. ഇതാണ് സായൂജ്യം. സദാ സർവ്വത്ര

ദൈവചിന്ത കടന്നു വന്നപ്പോഴാണ് മായയ്ക്ക് പൂർണമായി ഒഴിഞ്ഞുമാറേണ്ടിവന്നത്. ഇങ്ങനെ സ്വയം ഒഴിഞ്ഞുമാറി സാധകനെ ദൈവസ്വരൂപത്തിൽ കൊണ്ടെത്തിക്കുന്ന ശക്തിയാണ് 'വിദ്യ'. *'ആത്മോപദേശശതക'*ത്തിൽ ഗുരുദേവൻ അവിദ്യയ്ക്ക് 'അന്യ'യെന്നും വിദ്യക്ക് 'സമ'യെന്നും പേരുകൾ നൽകിയിരിക്കുന്നു. അവയുടെ പ്രവർത്തനങ്ങളെ ഗുരുദേവൻ തന്നെ വിവരിക്കുന്നത് നോക്കുക

*പലവിധമായറിയുന്നതന്യയൊന്നായ്*
*വിലസുവതാം സമ,യെന്നു മേലിലോതും*
*നിലയെയറിഞ്ഞു, നിവർന്നു, സാമ്യമേലും*
*കലയിലലിഞ്ഞുകലർന്നിരുന്നിടേണം.* *ആത്മോ.ശ. 38*

വസ്തുവിനെ പലതാക്കിക്കാട്ടുന്നത് അന്യ അഥവാ അവിദ്യ. എല്ലാം ഒന്നാണ് എന്നു കാട്ടിത്തരുന്നത് സമ അഥവാ വിദ്യ. ഇനി വിവരിക്കാൻ പോകുന്ന ഈ സമസ്ഥിതിയെ നല്ലവണ്ണം ധരിച്ച് നിർഭയനായി അഖണ്ഡസമബോധമായ ബ്രഹ്മത്തിൽ അലിഞ്ഞുചേർന്ന് അതായിവർത്തിക്കുകയാണ് വേണ്ടത്. അപ്പോൾ നാമരൂപങ്ങളെ നിരവധി സൃഷ്ടിച്ച് ഭ്രമിപ്പിക്കുന്ന മായയെ ഒഴിഞ്ഞു മാറാൻ പ്രേരിപ്പിക്കുന്നത് ദൈവചിന്തയാണെന്ന് കണ്ടുവല്ലോ. ദൈവചിന്ത ഇല്ലാത്ത ഒരാൾക്ക് ഒരിക്കലും മായയെ ജയിക്കാൻ കഴിയുന്നതല്ല. ഭഗവാൻ ഗീതയിൽ അർജുനനോടുപദേശിക്കുന്നത് നോക്കുക.

*ദൈവീഹ്യേഷാ ഗുണമയീ*
*മമ മായ ദുരത്യയാ*
*മാമേവ യേ പ്രപദ്യന്തേ*
*മായാ മേ താം തരന്തി തേ.* *ഭ.ഗീ. 7.14*

അർജ്ജുനാ, സത്ത്വരജസ്തമോഗുണരൂപിണിയായ മായ ദൈവശക്തിയാണ്. എൻെറ ഈ മായയെ കടക്കുക എളുപ്പമല്ല. എല്ലാം എൻെറ പാദങ്ങളിൽ അർപ്പിച്ച് ആരൊക്കെ എന്നെ ശരണം പ്രാപിക്കുന്നുവോ അവർമാത്രം മായയെ കടക്കുന്നു. ഈ മായാരഹസ്യം കാലേകൂട്ടി അറിഞ്ഞ് സത്യലാഭത്തിനായി സകലതും ഭഗവാങ്കലർപ്പിച്ച് ഇറങ്ങിതിരിച്ചയാളാണ് ശ്രീനാരായണഗുരുദേവൻ. ഒടുവിൽ എല്ലാം ദൈവം തന്നെയെന്ന് ദൃഢമായി സാക്ഷാത്കരിച്ചനുഭവിച്ചുകൊണ്ട് ജീവിത നാടക രംഗത്തേയ്ക്ക് തിരിച്ചു വന്നു. തൻെറ ഭാഗം ഭംഗിയായി അഭിനയിക്കുകയും ചെയ്തു. ഇങ്ങനെ സായൂജ്യമെന്തെന്ന് സ്വാനുഭവം കൊണ്ടറിഞ്ഞ ഗുരുദേവൻ അതു വിവരിച്ച് തരുകയാണ്. 'നീയല്ലോ മായയെ നീക്കി സായൂജ്യം നൽകുമാര്യനും' എന്ന ഭാഗം കൊണ്ട്.

## സത്യസ്വരൂപ വിവരണം.

പ്രപഞ്ചസത്യം പൂർണമായി കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്. അങ്ങനെ കണ്ടുപിടിക്കപ്പെട്ട സത്യത്തിൻെറ സ്വരൂപവും ഉപനിഷത്തുകൾ വ്യക്തമായി വിവരിച്ചിട്ടുണ്ട്. 'ബ്രഹ്മം സച്ചിദാനന്ദമാണ്'. ഇതത്രെ ഉപനിഷത്തുകളിലെ

സത്യസ്വരൂപ വിവരണത്തിൻെറ ചുരുക്കം. സത്ത്, ചിത്ത്, ആനന്ദം ഇവ ഏകീഭവിച്ച് ഘനീഭവിച്ചതാണ് പ്രപഞ്ചസത്യമായ ബ്രഹ്മം. ശുദ്ധമായ നിലനിൽപ്പാണ് സത്ത്. ശുദ്ധമായ ബോധമാണ് ചിത്ത്. ശുദ്ധമായ ആനന്ദമാണ് ആനന്ദം. പ്രഥമശ്രവണത്തിൽ ഇവ മൂന്നു ം മൂന്നാണെന്ന് നമുക്ക് തോന്നാം. ലോകത്ത് ഇവ മൂന്നായി വേർപെട്ടപോലെയാണനുഭവം. എന്നാൽ ലോകാനുഭവത്തിൽപോലും സത്ത് ചിത്തിലേക്കും ചിത്ത് ആനന്ദത്തിലേക്കും കടക്കുമ്പോൾ ആദ്യത്തേത് പിന്നത്തേതിൽ ലയിച്ചേകീഭവിക്കുന്നതായി കാണാൻ കഴിയും. ജഡപദാർത്ഥങ്ങളിൽ നിലനിൽപുമാത്രമേ നാം കാണുന്നുള്ളു. അവിടെ ബോധമോ ആനന്ദമോ ഇല്ല. ഇനി മനുഷ്യഹൃദയ ത്തിൽ ആഗ്രഹങ്ങളും വികാരങ്ങളും പ്രബലമായി നിലനിൽക്കുന്നിടത്ത് നിലനിൽപ്പും ബോധവും ഒരുമിക്കുന്നു. ആഗ്രഹങ്ങളും വികാരങ്ങളും ബോധപൂർവ്വം നിലനിൽക്കുന്നതായിട്ടാണല്ലോ എല്ലാവരുടേയും അനുഭവം. ആഗ്രഹങ്ങളും വികാരങ്ങളും ഇങ്ങനെ പ്രബലമായി നിലനിൽക്കുന്നിടത്ത് ആനന്ദം അനുഭവിക്കാൻ പററുന്നില്ല. ആഗ്രഹങ്ങൾക്ക് ലൗകികമായോ ആദ്ധ്യാത്മികമായോ ഒരുപശമം വരുന്നിടത്തേ ആനന്ദമുള്ളു. ആനന്ദാനുഭവ സ്ഥലത്താകട്ടെ ബോധപൂർവമുള്ള ആനന്ദത്തിൻെറ നിലനിൽപ്പാണനുഭവി ക്കുന്നത്. ഇവിടെ നിലനിൽപ്പും ബോധവും ആനന്ദവും ഒരുമിക്കുന്നുവെന്ന് പറയേണ്ടതില്ലല്ലോ. എല്ലാ ജീവജാലങ്ങളും നിരന്തരം യത്നിക്കുന്നത് ഈ ആനന്ദതലം കണ്ടെത്താനാണ്. എല്ലാവരും കൊതിക്കുന്നതുകൊണ്ടു തന്നെ ഇത് മാത്രമാണ് സത്യമെന്നും തെളിയുന്നു. ശുദ്ധമായ നിലനിൽപ്പും ബോധവും ആനന്ദവും ഒന്നു തന്നെ. സൃഷ്ടിതലത്തിൽ ഇവയുടെ ഏക ഭാവത്തെ മായ മറച്ച് വിഭജിച്ചുകളയുന്നു. ആദ്യം ആനന്ദത്തെമറയ് ക്കുന്നു. പിന്നീട് ബോധത്തെ. ആനന്ദത്തെ മറച്ചുകൊണ്ട് മായ ആഗ്രഹങ്ങൾക്കും വികാരങ്ങൾക്കും രൂപംകൊടുക്കുന്നു. വീണ്ടും ബോധത്തെ മറച്ച് ജഡദൃശ്യ ങ്ങൾക്ക് രൂപം കൊടുക്കുന്നു. ജഡങ്ങളിൽ ദൈവത്തിൻെറ സദംശം മാത്രമേ തെളിഞ്ഞു കാണുന്നുള്ളു. സത്യസ്വരൂപത്തെ കുറേശ്ശെ മറയ്ക്കുകയും പുതിയ കാഴ്ചകളെ ഉളവാക്കുകയും ചെയ്യുകയാണല്ലോ മായയുടെ പ്രവൃത്തി. ജഡദൃശ്യങ്ങളിലും ചിത്ത വൃത്തികളിലും ശുദ്ധമായ നിലനിൽപോ ബോധമോ കാണപ്പെടുന്നില്ല. ഈരണ്ടുസ്ഥലത്തും നാമരൂപങ്ങളോടിട കലർന്നാണ് നിലനിൽപ്പും ബോധവും അനുഭവ വിഷയമാകുന്നത്. മൃദുലചിത്തവൃത്തികളിൽ അനുഭവപ്പെടുന്ന ലൗകികാന ന്ദവും നാമരൂപങ്ങ ളോടിടകലർന്നതാണ്. നേരെമറിച്ച് ചിത്തവൃത്തികൾ ഉപശമിച്ച് നാമരൂപ രഹിതമായി അനുഭവപ്പെടുന്ന ആനന്ദമാണ് ശുദ്ധാനന്ദം. ശുദ്ധവും അഖണ്ഡവുംഘനീഭൂതവുമായ ആനന്ദം തന്നെയാണ് സത്യസ്വരൂപം. ശുദ്ധമായ നിലനിൽപ്പും ശുദ്ധമായ ബോധവും ഈ ആനന്ദവും ഒന്നു തന്നെ. ഇതു തന്നെയാണ് 'സച്ചിദാനന്ദം ബ്രഹ്മഃ' ഉപനിഷത്ത് പ്രഖ്യാപിതമായ ഈ ബ്രഹ്മസ്വരൂപ ലക്ഷണവും അതിൽ പ്രകടമായി കാണുന്ന കാലസങ്കൽപ്പ ത്തിൻെറയും ശബ്ദതരംഗങ്ങളുടെയും ഗൂഢരഹസ്യവും വ്യക്തമായി വിവരിക്കുകയാണ് ഗുരുദേവൻ ഏഴാം പദ്യത്തിൽ.

7. നീ സത്യം ജ്ഞാനമാനന്ദം
നീ തന്നെ വർത്തമാനവും
ഭൂതവും ഭാവിയും വേറ–
ല്ലോതും മൊഴിയുമോർക്കിൽ നീ

സത്യം–സത്യം അഥവാ ശുദ്ധവും ശാശ്വതവുമായ നിലനിൽപ്പ്; ജ്ഞാനം–ചിത്ത് അഥവാ ശുദ്ധമായ ബോധം, ആനന്ദം– ശുദ്ധമായ ആനന്ദം; വർത്തമാനം –വർത്തമാനകാലം; ഭൂതം–ഭൂതകാലം, ഭാവി–ഭാവികാലം, ഓതും മൊഴി–ശബ്ദം.

ദൈവമേ, നീ സത്യമാണ്. ജ്ഞാനമാണ് ആനന്ദമാണ്. വർത്തമാന കാലവും ഭൂതകാലവും ഭാവികാലവും നീ തന്നെയാണ്. ലോകാനുഭവങ്ങൾക്കൊക്കെ ആശ്രയമായി നിൽക്കുന്ന ശബ്ദവും ആലോചിച്ചു നോക്കിയാൽ അവിടുന്നു തന്നെയാണ്.

**ദൈവം സത്യമാണ്.**

ദൈവദശകത്തിൽ വാഴ്ത്തി സ്തുതിക്കുന്ന ദൈവത്തിൻെറ സ്വരൂപമെന്തെന്നാണ് ഗുരുദേവൻ ഈ പദ്യത്തിൽ വ്യക്തമായി വിവരിക്കുന്നത്. ഒന്നാമതായിപ്പറയുന്നത് ദൈവം സത്യമാണെന്നാണ്. എന്താണ് സത്യം ? മാററമില്ലാത്ത നിലനിൽപ്പാണ് സത്യം. ഒരു സത്യാന്വേഷി സത്യം, അസത്യം എന്നീ പദങ്ങളുടെ നിർവചനം മനസ്സിലാക്കുകയാണ് ആദ്യമായ.ി വേണ്ടത്. ആ പദങ്ങളുടെ നിർവ്വചനം കണ്ടെത്തിയിരുന്നുവെങ്കിൽ ഇക്കാണുന്നതൊക്കെ ഈ രൂപത്തിൽ കണ്ടിട്ട് ആ രൂപം അതിന് ഒരിക്കലും മാറിപ്പോകാതെ തുടരുന്നു എന്ന് തെളിഞ്ഞാൽ അത് സത്യം. ഒന്നിനെ ഒരു രൂപത്തിൽ അറിഞ്ഞ് കുറെ കഴിഞ്ഞ് ആ രൂപം മാറുകയോ മറയുകയോ ചെയ്തു എന്ന് വന്നാൽ അത സത്യം. ഈ നിർവ്വചനങ്ങൾ മനസ്സിലാക്കാൻ സ്വർണ്ണാഭരണങ്ങൾ നമുക്ക് ദൃഷ്ടാന്തമായെടുക്കാം. വള, മാല, മോതിരം, മുതലായ ആഭരണരൂപങ്ങൾ തൽക്കാല ദർശനങ്ങൾ മാത്രമാണ്. അവ എപ്പോൾ വേണമെങ്കിലും മാറി മറഞ്ഞുപോകാം. അതുകൊണ്ട് സ്വർണ്ണത്തെ അപേക്ഷിച്ച് ആ രൂപങ്ങൾ അസത്യങ്ങളാണ്. നേരെമറിച്ച് ആഭരണരൂപങ്ങൾ എങ്ങനെയൊക്കെ മാറിയാലും അവയിൽ മായാതെ മറയാതെ നിൽക്കുന്ന വസ്തുവാണ് സ്വർണ്ണം. അതുകൊണ്ട് ആഭരണരൂപങ്ങളെ അപേക്ഷിച്ച് സ്വർണ്ണം സത്യമാണ്. അതുപോലെ ഇന്ന് പ്രപഞ്ചമായി കാണപ്പെടുന്ന എല്ലാ കാഴചകളും നിരന്തരം രൂപം മാറാൻ കഴിവുള്ളവയാണ്. ജഡത്തെ നിർമ്മിക്കുന്ന സൂക്ഷ്മ ശക്തിയായ ഊർജ്ജംപോലും ഉണ്ടായി മറയുന്ന സ്പന്ദനങ്ങളുടെ പ്രവാഹമാണ്. അപ്പോൾ ശക്തി സ്പന്ദനം മുതൽ ഇങ്ങോട്ട് സൂര്യചന്ദ്രാദിഉൾപ്പെടെ എല്ലാം ഉണ്ടായി മറയുന്ന കാഴ്ചകളാണെങ്കിൽ ഇവയൊക്കെ അസത്യങ്ങളാണെന്ന് നിർവ്വചനം കൊണ്ട് തന്നെ സിദ്ധമാകുന്നുണ്ടല്ലോ. അങ്ങനെയാണെങ്കിൽ ശക്തിസ്പന്ദനം മുതൽ ഇങ്ങോട്ടുള്ള മാറി മറയുന്ന കാഴ്ചകളിൽ ആഭരണരൂപങ്ങളിൽ സ്വർണമെന്നപോലെ മാറാതെ മറയാതെ ഒരു വസ്തു നിലവിലുണ്ടെന്നുകണ്ടെത്താൻ കഴിഞ്ഞാൽ അതാണ് സത്യം. അതാണ് ശാശ്വതമായ നിലനിൽപ്പ്.

അങ്ങനെയൊരു വസ്തുവുണ്ടെന്ന് ഭാരതീയ സത്യാന്വേഷികൾ ആയിരമാ യിരം കൊല്ലങ്ങൾക്കു മുമ്പുതന്നെ കണ്ടെത്തി. ആ വസ്തുവിൻെറ സ്വരൂപ മത്രേ ബോധം. സ്വർണത്തെ ആശ്രയിക്കാതെ ആഭരണരൂപങ്ങൾക്കൊന്നും നിലനിൽപ്പില്ലാത്തതുപോലെ ബോധത്തെ ആശ്രയിക്കാതെ പ്രപഞ്ചത്തിൽ ഒന്നിനും നിലനിൽപ്പില്ല. ബോധത്തെ ആശ്രയിക്കാതെ ജഡങ്ങളായ കല്ലും കട്ടയുമൊക്കെ നിലനിൽക്കുന്നില്ലേയെന്ന് ചിലർ ചോദിച്ചേക്കാം മനുഷ്യശ രീരമെന്നപോലെ കല്ലും കട്ടയുമൊക്കെ ബോധമുൾക്കൊള്ളുന്ന ഭൂമിയുടെ ശരീരമാണെന്നുള്ള കാര്യം ഈ ചോദ്യകർത്താക്കൾ മറക്കുന്നു. ഭൂമിയും മററും ബോധമുൾക്കൊള്ളുന്നു വെന്നതിനെന്താണ് തെളിവ് ? ചലിക്കുന്ന പ ദാർത്ഥത്തിനകത്തോ പുറത്തോ ഒരു ബോധവസ്തുവിൻെറ സങ്കൽപം ആ ചലനത്തെ ഇളക്കിവിടാനില്ലെങ്കിൽ ഒരിടത്തും ചലനം സംഭവിക്കുകയില്ല. ഇ തൊരു വേദാന്തശാസ്ത്രനിയമമാണ്. അതായത് ആഭരണരൂപങ്ങൾ സ്വർണ ത്തോടു ബന്ധപ്പെട്ടിരിക്കുന്നതുപോലെ ചലനമുള്ളതൊക്കെ ബോധവുമായി നേരിട്ടു ബന്ധപ്പെട്ടിരിക്കുകയാണ്. പലയിടത്തും ബോധത്തെ വ്യക്തമായി കാണാനില്ലല്ലോയെന്ന് വീണ്ടും ചോദിച്ചേക്കാം. ചോദ്യകർത്താവിന് തന്നിൽ ത്തന്നെയുള്ള ബോധത്തെ വേർതിരിച്ച് കാണാൻ കഴിയാത്ത സ്ഥിതിക്ക് മ ററുള്ളിടത്തുള്ള ബോധത്തെ എങ്ങനെ കാണാൻ കഴിയും? ആഭരണരൂപത്തിൽ സ്വർണം നിറഞ്ഞിരുന്നാലും അത് സ്വർണമാണെന്ന് ധരിക്കാൻ അറിവുണ്ടെ ങ്കിലേ പററൂ. അറിവില്ലെങ്കിൽ സ്വർണത്തെ മറെറന്തെങ്കിലുമായും മറെറന്തി നെയെങ്കിലും സ്വർണമായും ധരിച്ചെന്ന് വരാം. ലോകത്തിലും സർവ്വത്ര നിറ ഞ്ഞിരിക്കുന്ന സത്യത്തെ കാണാൻ കണ്ണില്ലാത്തതുകൊണ്ട് മാത്രം അസത്യ ങ്ങൾ സത്യമായും സത്യം അസത്യമായും തെററിദ്ധരിക്കപ്പെടുകയാണ് ചെ യ്യുന്നത്. പ്രപഞ്ചകാരണം അജ്ഞതയാണെന്ന് പറയുന്നതിതുകൊണ്ടാണ്. ജഡം മുഴുവൻ ബോധത്തിൻെറ ശരീരമാണെന്ന് ഭഗവാൻ ഗീതയിൽ വ്യക്ത മായി പ്രഖ്യാപിക്കുന്നുണ്ട്. ക്ഷേത്രക്ഷേത്രജ്ഞയോഗമെന്ന പതിമൂന്നാമദ്ധ്യാ യത്തിൽ ശരീരങ്ങളൊക്കെ ക്ഷേത്രമായും-ക്ഷേത്രത്തെ അറിഞ്ഞുകൊണ്ടു വർത്തിക്കുന്ന ബോധത്തെ ക്ഷേത്രജ്ഞനായും ചിത്രീകരിക്കുന്നു എന്നിട്ട് ഭ ഗവാൻ ഇങ്ങനെ പ്രഖ്യാപിക്കുന്നു.

*യാവത് സംജായതേ കിഞ്ചിത്*
*സത്ത്വം സ്ഥാവരജംഗമം*
*ക്ഷേത്രക്ഷേത്രജ്ഞ സംയോഗാത്*
*തദ്വിദ്ധി ഭരതർഷഭ.* *ഭഗ.ഗീ 13.26*

ഈ ലോകത്ത് ഉണ്ടായിവരുന്ന നിലനിൽപ്പിൻെറ ഏത് ചെറിയ അംശവും സ്ഥാവരമായാലും ജംഗമമായാലും ക്ഷേത്രജ്ഞനായബോധത്തിൻെറയും ക്ഷേത്രമായ ജഡത്തിൻെറയും സംയോഗം കൊണ്ടുണ്ടാകുന്നതാണ്. അതുപോലെ എല്ലാ ക്ഷേത്രങ്ങളിലും ക്ഷേത്രജ്ഞനായി വർത്തിക്കുന്ന 'ഞാനാണ്' പരമസത്യമെന്നും ഭഗവാൻ പ്രഖ്യാപിക്കുന്നു.

എല്ലാ ജഡവും ബോധത്തിൻെറ ശരീരമാണെന്നുള്ള ചർച്ച ഇവിടെ നിൽക്കട്ടെ. സകല ജഡരൂപങ്ങളും ആഭരണരൂപങ്ങൾ സ്വർണത്തോടെന്ന

പോലെ ബോധവുമായി ചേർന്ന് നിലനിൽക്കുകയാണെന്ന വസ്തുത മറെറാരു വീക്ഷണ ഗതിയിൽ നിന്നു കൊണ്ട് നമുക്ക് പരിശോധിക്കാം. ശാശ്വതമായ നിലനിൽപ്പല്ലേ സത്യം? നിലനിൽപ്പ് ബോധത്തിൻെറമാത്രം അനുഭവമാണെന്ന് ചിന്തിക്കുന്ന ഒരു കുട്ടിക്കുപോലും വെളിപ്പെട്ടുകിട്ടുമല്ലോ. ജഡത്തിന് നിലനിൽപ്പനുഭവിക്കാൻ കഴിവുണ്ടോ ? അനുഭവിക്കാൻ കഴിവില്ലെങ്കിൽ ജഡം സ്വയം നിലനിൽക്കുന്നില്ല എന്ന് തീർച്ചയല്ലേ. സ്വയം നിലനിൽപ്പില്ലാത്ത ഒന്നിന് മററുള്ളവയുടെ നിലനിൽപ്പ് പ്രശ്നവുമല്ലല്ലോ. അപ്പോൾ ജഡം നിലനിൽക്കുന്നത് ഉള്ളിൽ നിന്നോ പുറത്തുനിന്നോ ബോധവുമായി ബന്ധപ്പെടുമ്പോൾ മാത്രമാണ്. സ്വയം നിലനിൽപ്പനുഭവിക്കാൻ കഴിവുള്ള ഒന്നുമായി ബന്ധപ്പെടാതെ യാതൊന്നിനും നിലനിൽക്കാൻ സാധ്യമല്ല. പുറമേയുള്ളവയെന്നു തോന്നുന്ന ജഡങ്ങൾ ഉണ്ട് എന്നറിയാൻ സ്വയം ഉണ്മയെ അനുഭവിക്കുന്ന ഒരു ബോധവസ്തുവിൻെറ പ്രസരം കൊണ്ടല്ലേ പററൂ. അപ്പോൾ ആഭരണരൂപങ്ങൾ സ്വർണവുമായി ബന്ധപ്പെട്ടിരിക്കുന്നതു പോലെ ജഡരൂപങ്ങളുടെയെല്ലാം നിലനിൽപ്പ് ബോധത്തോട് അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നുവെന്നറിയേണ്ടതാണ്. ബോധം ഒഴിഞ്ഞു മാറിയാൽ ജഡപ്രപഞ്ചം ശുദ്ധ ശൂന്യമായിതീരും. ഇക്കാര്യം തന്നെയാണ് ദൃക് കൈവിട്ടാൽ ദൃശ്യം ഇല്ലാതായിതീരുമെന്ന് വേദാന്തം പറയുന്നത്. ദൃശ്യങ്ങൾ വിട്ടുപോയാൽ ദൃക് ഇല്ലാതാവുകില്ലേ? ആഭരണരൂപങ്ങൾ മാറിപ്പോകുന്നതു കൊണ്ട് സ്വർണം ഇല്ലാതാകുമോ? ദൃശ്യങ്ങൾ വാസ്തവത്തിൽ ഇന്ന് ദൃക്കിൻെറ ശുദ്ധരൂപത്തെ കുറെയൊക്കെ മറച്ചിരിക്കുകയാണ്. ദൃശ്യരൂപങ്ങൾ മാറിപ്പോകുമെങ്കിൽ ദൃക് സൂര്യതുല്യം ശുദ്ധരൂപത്തിൽ വിളങ്ങിനിൽക്കും. ദൃശ്യത്തെ മാററി നോക്കുന്ന അദ്ഭുതകരമായ പരീക്ഷണവും അതിൻെറ ഫലവുമാണ് 'ഒന്നൊന്നായെ ണ്ണിയെണ്ണി' എന്ന രണ്ടാം പദ്യത്തിൽ ഗുരുദേവൻ വിവരിച്ചത്. ഇങ്ങനെ മാറി മറയുന്ന ദൃശ്യാനുഭവ സ്ഥലങ്ങളിലെല്ലാം ബോധ വസ്തു മാറാതെ മറയാതെ കാണപ്പെടുന്നതു കൊണ്ടും ദൃശ്യങ്ങൾ മാറിയാൽ ആ ബോധവസ്തു പൂർണരൂപത്തിൽ അദ്വയമായി വിളങ്ങിനിൽക്കുമെന്നു ള്ളതുകൊണ്ടുമാണ് അതിനെ ഗുരുദേവൻ 'സത്യം' എന്ന് നിർവചിച്ചിരി ക്കുന്നത്. ഇങ്ങനെ സത്യവസ്തുവിനെ വ്യക്തമായി ധരിച്ചാൽ മറെറല്ലാം ആ വസ്തുവിൽ ഉണ്ടായി മറയുന്ന അസത്യങ്ങളായ തൽക്കാല ദർശനങ്ങൾ മാത്രമാണെന്നും തീരുമാനിക്കാം.

## ദൈവം ജ്ഞാനമാണ്.

ശാശ്വതമായ നിലനിൽപ്പാണ് സത്യം എന്ന് നാം കണ്ടുവല്ലോ. പ്രപഞ്ച ത്തിനത് പരമകാരണമെന്നും സിദ്ധമായി. നിലനിൽപ്പെന്നും കാരണമെന്നും കേൾക്കുമ്പോൾ സാധാരണ ലൗകികന് ജഡപദാർത്ഥങ്ങളെക്കുറിച്ചായി രിക്കും ഓർമ്മ വരിക. ലൗകികൻെറ പ്രത്യക്ഷാനുഭവം ജഡങ്ങളുടെ നില നിൽപ്പാണല്ലോ. അതുപോലെ ഈ ലോകത്ത് ജഡകാരണങ്ങളിൽ നിന്നാ ണല്ലോ കാര്യരൂപങ്ങളെ ഉണ്ടാക്കുന്നത്. അങ്ങനെ പ്രപഞ്ചത്തിന് കാരണമായ നിലനിൽപ്പും ജഡവസ്തുവാണ്എന്ന് ധരിച്ചേക്കാൻ ഇടയുണ്ട്. അതിനാലാണ് ദൈവത്തിന് ജ്ഞാനമെന്ന വിശേഷണം കൂടി നൽകേണ്ടിവന്നത്. ദൈവം

ശാശ്വതമായ നിലനിൽപ്പാണ്. അതുപോലെ ദൈവം ജ്ഞാനവുമാണ്. ഈ 'ജ്ഞാന' ശബ്ദത്തിന് ശുദ്ധബോധം എന്നാണർത്ഥം. ജ്ഞാനമെന്ന് കേൾക്കുമ്പോൾ നാമരൂപങ്ങളെ ഏതെങ്കിലും പദാർത്ഥത്തെക്കുറിച്ചുള്ള അറിവെന്നാണ് നാം ധരിക്കാറ്. ഈശ്വരൻ ജ്ഞാനമാണ് എന്നിടത്തെ ജ്ഞാന ശബ്ദത്തിനർത്ഥം ശുദ്ധബോധമെന്നാണ്. നാമരൂപങ്ങളോടുകൂടിയ എല്ലാ അറിവുകളും ശുദ്ധബോധസ്വരൂപനായ ദൈവത്തിൽ ഉണ്ടായി മറയുന്ന അറിവുകളാണ്. നാമരൂപങ്ങളോടു കൂടിയ സങ്കൽപ്പങ്ങൾ സ്ക്രീനിൽ 'ചിത്രങ്ങളെന്ന പോലെ പതിഞ്ഞു മറഞ്ഞുകൊണ്ടിരിക്കുന്ന ഇടമാണീ ബോധം. ഒരു നാമരൂപസങ്കൽപ്പം മറഞ്ഞിട്ട് രണ്ടാമതൊരു നാമ രൂപസങ്കൽപ്പം പൊന്തിവരുന്നതിന് മുമ്പുള്ള ഇട വികസിപ്പിച്ച് നോക്കാമെങ്കിൽ ഈ ബോധത്തെ കണ്ടെത്താൻ കഴിയും. സാധാരണ മനുഷ്യനിൽ നദീ പ്രവാഹം പോലെ നാമരൂപ സങ്കൽപ്പങ്ങൾ സദാ തുടർന്നുകൊണ്ടിരിക്കുന്നതുകൊണ്ട് ഈ ബോധവസ്തു ശുദ്ധമായി ഒരിക്കലും പ്രകാശിക്കുന്നതേയില്ല. രണ്ടു സങ്കൽപങ്ങളുടെ ഇട വികസിപ്പിക്കാൻ കഴിവുള്ളയാൾക്ക് സങ്കൽപ്പങ്ങൾക്കിടയിൽക്കൂടി ആത്മാവ് അനുഭവ ഗോചരമാകുമ്പോഴാണ് സവികൽപ്പസമാധി കൈവരുന്നത്. സങ്കൽപ്പങ്ങളെല്ലാം ഒഴിഞ്ഞുമാറിയാൽ സാധകൻ തന്നെ ശുദ്ധജ്ഞാനസ്വരൂപനായി വിളങ്ങും. ഇതാണ് നിർവ്വ കൽപ്പദശ അഥവാ സായൂജ്യം. അപ്പോൾ നാമരൂപോപാധികൾ സ്വീകരിച്ച് ഉണ്ടായി മറയുന്നതു പോലെ കാണപ്പെടുന്നഅറിവുകളാണ് അഥവാ ബോധാംശങ്ങളാണ് പ്രപഞ്ചാനുഭവങ്ങൾ. നാമരൂപോപാധികളുപേക്ഷിച്ചാൽ ഉണ്ടാകാത്തതും മറയാത്തതുമായി സ്വയം വിളങ്ങി നിൽക്കുന്ന ശുദ്ധബോധ മാണ് ദൈവം. ബോധജഡങ്ങൾ കൂടിക്കലർന്നതാണീ പ്രപഞ്ചം. ബോധ ത്തെയും ജഡത്തെയും പരസ്പരം വേർപെടുത്താൻ കഴിഞ്ഞാൽ ഇവയിൽ ഏതാണു സത്യമെന്നു തെളിയും. ബോധജഡങ്ങൾ പരസ്പരം വേർപെടു ത്താൻ കഴിയുമെന്നുള്ള കണ്ടുപിടിത്തമാണ് വേദാന്തശാസ്ത്രത്തിൻെറ അദ്ഭുതകരമായ നേട്ടം. ബാഹ്യജഡങ്ങളേയും ബോധത്തേയും പരസ്പരം ബന്ധിച്ചിരിക്കുന്നത് ഇടയ്ക്ക് നിൽക്കുന്ന മനസ്സാണ് എന്ന് ശ്രീനാരായണ ഗുരുവിനെപ്പോലെയുള്ള ഭാരതീയ ഋഷീശ്വരൻമാർ കണ്ടെത്തി. അതുകൊണ്ട് മനസ്സിനെ ഛേദിച്ചാൽ ബോധവും ജഡവും വേർപ്പെടുത്താമെന്നവർ കണ്ടു. മനസ്സിനെ അകററി ജഡത്തിൽ നിന്നും ബോധത്തെ വേർപെടുത്താനുള്ള അഭ്യാസങ്ങളാണ് വിഗ്രഹാരാധന മുതൽ നിർവ്വികൽപ്പസമാധിവരെ എല്ലാ വേദാന്തസാധനകളും ബോധത്തിനുണ്ടാകുന്ന ജഡസമ്പർക്കമാണ് ബന്ധം. ജഡസമ്പർക്കമൊഴിച്ചു മാററി ശുദ്ധബോധം സ്വയം വിളങ്ങുന്നതാണ്മോക്ഷം. അഭ്യാസം ദൃഢമായി ജഡവും ബോധവും വേർപെട്ടതോടെ നിലനിൽപ്പിൻെറ പരമരഹസ്യം ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള സത്യദർശികൾക്ക് തെളിഞ്ഞു കിട്ടി. ബോധം കൈവെടിയുന്ന ജഡം വെളിച്ചം വരുമ്പോൾ മാഞ്ഞുപോകുന്ന ഇരുട്ടെന്നപോലെ ഒരിടത്തും അറിയാനില്ലാതെ മാഞ്ഞു പോകുന്നതായി കണ്ടു. ജഡസമ്പർക്കം ഒഴിഞ്ഞുമാറുമ്പോഴുള്ള ബോധ ത്തിൻെറ സ്ഥിതിയോ. കോടിസൂര്യതുല്യം സുവ്യക്തമായി അചഞ്ചലമായി നിർവ്വികാരമായി ബോധം സ്വാനുഭവത്തോടെ വിളങ്ങി നിൽക്കും. ആ

ബോധത്തിന് താൻ ജനനമരണങ്ങളററ അമൃതവസ്തുവാണെന്ന് അനുഭവിച്ചറിയാനും കഴിയും. ജഡസമ്പർക്കം കൊണ്ടുണ്ടായ ഭ്രമങ്ങൾ മാത്രമായിരുന്നു ജനനമരണങ്ങൾ. ശ്രീനാരായണ ഗുരുദേവൻ തൻെറ *'ചിജ്ജഡചിന്തനം'* എന്ന കൃതിയിൽ ആദ്യത്തെ പദ്യത്തിൽ തന്നെ ബോധത്തിന്റെ ഈ അനുഭവ രഹസ്യം വ്യക്തമാക്കിയിട്ടുണ്ട്.

*ഒരുകോടി ദിവാകരരൊത്തുയരുംപടി*
*പാരൊടു നീരനലാദികളും*
*കെടുമാറു കിളർന്നു വരുന്നൊരു നിൻ*
*വടിവെന്നുമിരുന്നു വിളങ്ങിടേണം.* *ചിജ്ജ. ചി. 1*

അല്ലയോ ദൈവമേ, ജഡസമ്പർക്കം വിടുന്നതോടുകൂടി കോടി സൂര്യൻമാർ ഉദിച്ചുയരുന്നതുപോലെ അവിടുത്തെ സ്വരൂപം വ്യക്തമായി ഭവിക്കുന്നു. അതോടെ ഭൂമി, വെള്ളം, അഗ്നി മുതലായ ജഡസ്വരൂപങ്ങളെല്ലാം എങ്ങോ പോയി മറയുന്നു. ഇങ്ങനെ കിളർന്നു വരുന്ന അവിടുത്തെ സ്വരൂപം എന്നും എൻെറ മുമ്പിൽ വിളങ്ങി നിൽക്കുമാറാകണം. ഇങ്ങനെ ശുദ്ധബോധ സ്വരൂപനായ ദൈവത്തെ കോടിദിവാകര തുല്യം കണ്ടറിഞ്ഞശേഷമാണ് ഗുരുദേവൻ 'നീ ജ്ഞാനമാണ്' എന്ന് ദൈവത്തെ നിർവചിച്ചിരിക്കുന്നത്.

**ദൈവം ആനന്ദമാണ്.**

ദൈവം നിലനിൽപ്പാണ്, ബോധമാണ്, എന്നുമാത്രം പറഞ്ഞുനിർത്തിയാൽ ചിത്ത വൃത്തികളൊക്കെ ദൈവമാണെന്ന് ധരിച്ചുപോകാൻ ഇടയുണ്ട്. ചിത്തവൃത്തികളിൽ നിലനിൽപ്പും ബോധവും ഒരുമിക്കുന്നതായി നാം കാണുന്നുണ്ടല്ലോ ഈ തെററിദ്ധാരണ വരാതിരിക്കാനാണ് ദൈവം ആനന്ദമാണ് എന്നുകൂടി കൂട്ടിചേർത്തിരിക്കുന്നത്. കാരുണ്യം, സ്നേഹം, ഔദാര്യം, സമഭാവന തുടങ്ങിയ ശാന്തചിത്തവൃത്തികളിൽ നിലനിൽപ്പും ബോധവും ആനന്ദവും അനുഭവപ്പെടുന്നുണ്ടല്ലോ. അപ്പോൾ ശാന്ത ചിത്തവൃത്തികളെ ദൈവമായി കണക്കാക്കാമോ ? പാടില്ല. സത്യം, ജ്ഞാനം, ആനന്ദം എന്ന പദങ്ങൾ വിശേഷണങ്ങൾ ഒന്നും ചേർക്കാതെയാണ് ദൈവ സ്വരൂപമായി എടുത്തുകാട്ടിയിട്ടുള്ളത്. ഏതു ചിത്തവൃത്തിയായാലും അനുഭവപ്പെടുന്ന സത്യജ്ഞാനാനന്ദങ്ങൾ ഉപാധി വിശിഷ്ടങ്ങളേ ആയിരിക്കൂ. നാമരൂപോപാധികളിൽ കൂടിയല്ലാതെ ചിത്തവൃത്തികൾ പ്രകാശിക്കയില്ല. ദൈവസ്വരൂപങ്ങളായ സത്യജ്ഞാനാനന്ദങ്ങൾ നാമ രൂപോപാധികളോട് ചേർന്ന് അംശിക്കപ്പെട്ടതുപോലെ കാണപ്പെടുന്നതാ ണല്ലോ ചിത്തവൃത്തികളുൾപ്പടെയുള്ള പ്രപഞ്ചം. അപ്പോൾ നാമരൂപോപാധി രഹിതമായ ശുദ്ധമായ സച്ചിദാനന്ദമാണ് ദൈവം. വാസ്തവത്തിൽ നാമരൂപോപാധികൾ വെടിഞ്ഞാൽ പിന്നെ സത്തോ ചിത്തോ ആനന്ദമോ ഒരിടത്തും വേർതിരിഞ്ഞനുഭവപ്പെടുകയില്ല. അതുകൊണ്ട് ഉപാധിരഹിതമായ സത്തും ഉപാധിരഹിതമായ ചിത്തും ഉപാധിരഹിതമായ ആനന്ദവും ഒന്നു തന്നെയാണ്. അതാണ് ദൈവം. ദൈവത്തെ നിർവചിക്കുമ്പോൾ ഈ മൂന്നിൽ ഒരെണ്ണം പറഞ്ഞാൽ ധാരാളം മതിയാകുന്നതാണ്. ഉപനിഷത്തുകൾ ഇവയെ പ്രത്യേകമായും കൂട്ടിച്ചേർത്തും

ദൈവസ്വരൂപമായി നിർദേശിച്ചിട്ടുണ്ട്. മന്ദബുദ്ധിക്ക് നിർവചനം കൂടുതൽ വ്യക്തമായിക്കോട്ടെ എന്നുവച്ചാണ് ഇവയെ കൂട്ടിചേർത്ത് നിർദ്ദേശിക്കുന്നത്. 'നീ സത്യം ജ്ഞാനമാനന്ദം' എന്ന് സത്യജ്ഞാനാനന്ദങ്ങളെ ഗുരുദേവൻ കൂട്ടിച്ചേർത്ത് നിർദ്ദേശിച്ചതും ഈ ഉദ്ദേശത്തോടെയാണ്.

ദൈവം ശുദ്ധമായ ആനന്ദമാണ്. ആനന്ദാനുഭവ സ്ഥലത്ത് നിലനിൽപ്പും ബോധവും ഒരുമിക്കുന്നുവെന്ന് പറയേണ്ടതില്ലല്ലോ. *തൈത്തിരീയോപനിഷ*ത്തിലെ 'ഭൃഗുവല്ലിയിൽ' ഇക്കാര്യം വിവരിച്ചിട്ടുണ്ട്. ഭൃഗു പിതാവായ വരുണനെ സമീപിച്ചു ചോദിച്ചു. എന്തിൽ നിന്നാണ് ഈ പ്രപഞ്ച ഘടകങ്ങൾ പൊന്തിവരുന്നത് ? എന്തിലാണിവ നില നിൽക്കുന്നത് ? എന്തിൽ ഇവ തിരിച്ച് ലയിക്കുന്നു? ഈ ചോദ്യങ്ങൾക്കുത്തരം അന്നം, പ്രാണൻ, മനസ്, വിജ്ഞാനം എന്നീ നാലിലേതെങ്കിലുമാകാൻ പററുമോ എന്ന് പരീക്ഷിച്ച് നോക്കിയിട്ട് വരുണൻ അവയെ പുറം തള്ളുകയാണ്. ഒടുവിൽ ആനന്ദത്തിൽ നിന്നാണ് പ്രപഞ്ചഘടകങ്ങൾ പൊന്തിവരുന്നത്. ആനന്ദത്തിലാണ് അവ നില നിൽക്കു ന്നത്. ആനന്ദത്തിൽ തന്നെ തിരിച്ച് ലയിക്കുകയും ചെയ്യുന്നു എന്നാണ് പിതാവ് പുത്രനെ അറിയിച്ചത്. നിലനിൽപ്പിൻെറ ആഴമേറിയതും ജനമരണങ്ങളററതുമായ തലം കേവലാനന്ദത്തിൻെറ തലമാണ്. അതുകൊണ്ടാണ് ഒരു യോഗിയുടെ ചിത്തം ഏകാഗ്രപ്പെട്ട് നിലനിൽപ്പിൻെറ ഉപരിതലങ്ങളെ ഉപേക്ഷിച്ച് അഗാധങ്ങളിലേക്കിറങ്ങിച്ചെല്ലുന്തോറും നിരപേക്ഷവും അനന്തവുമായ ആനന്ദത്തിൻെറ തലം അതിനു മറമാറി തെളിയുന്നത്. നിരപേക്ഷമായ ആനന്ദതലത്തിൽ യോഗിചിത്തം അഭ്യാസം കൊണ്ടിറങ്ങി ചെല്ലുമ്പോൾ ആ ആനന്ദതലം അദ്വയമാണെന്നും ശാശ്വതമാണെന്നും സംശയമെന്യേ അതിന് വെളിപ്പെട്ടുകിട്ടുന്നുവെന്നാണ് ശാസ്ത്രം ഘോഷിക്കുന്നത്. എല്ലാ പ്രപഞ്ചഘടകങ്ങളും ഈ ആനന്ദതലത്തെ ഒട്ടൊന്നു മറച്ചുകൊണ്ട് ആവിർഭവിക്കുന്ന തൽക്കാല ദർശനങ്ങൾ മാത്രമാണെന്നും തെളിയുന്നു. നിരപേക്ഷമായ ആനന്ദതലം സാക്ഷാത്ക്കരിക്കാൻ കഴിഞ്ഞാലുണ്ടാകുന്ന അനുഭവത്തിൻെറ മാഹാത്മ്യം പച്ച മലയാളഭാഷയിൽ ഗുരുദേവൻ തന്നെ അനുഭൂതിദശകം എന്ന കൃതിയിൽ ഇങ്ങനെ വിവരിക്കുന്നു.

*ആനന്ദക്കടൽ പൊങ്ങി-*
*ത്താനേ പായുന്നിതാപരന്നൊരുപോൽ*
*ജ്ഞാനം കൊണ്ടതിലേറി-*
*പാനം ചെയ്യുന്നു പരമഹംസജനം.*
*ജനമിതു കണ്ടു തെളിഞ്ഞാൽ*
*ജനിമൃതി കൈവിട്ടിരിക്കുമന്നിലയിൽ*
*നതെളിരൊന്നു കലർന്നാ-*
ലനവരതം സൗഖ്യമന്നുതന്നെവരും. അനു. ദ. 7.8

ഇതാ ഒരാനന്ദക്കടൽ പൊങ്ങിപ്പരന്ന് സർവ്വത്ര ഒരുപോലെ ഒഴുകി നിറയുന്നു. പരമഹംസൻമാർ ജ്ഞാനമാകുന്ന തോണിയിലേറി ഈ ആനന്ദ സമുദ്രത്തെ പാനം ചെയ്യുന്നു. ലോകർക്ക് ഇതൊന്നു കണ്ടു തെളിയാൻ കഴിഞ്ഞാൽ അതോടെ അവർ ജനനമരണങ്ങളററ സത്യസ്ഥിതിയിൽ

എത്തിച്ചേരും. മനസിന് ഇതിനെ ഒരിക്കൽ കണ്ടെത്താൻ കഴിഞ്ഞാൽ അന്നുതന്നെ അതിന് ശാശ്വത സുഖം കൈവരുന്നതാണ്. ഈ ആനന്ദാനുഭവ തലം പ്രപഞ്ചത്തിൻെറ പരമകാരണമായ സത്യതലമാണെന്നറിയുന്നതാണ് ജ്ഞാനം. ഇങ്ങനെ അദ്വയമായ ആനന്ദതലം സാക്ഷാത്കരിച്ചറിഞ്ഞ ശേഷമാണ് ഗുരുദേവൻ 'ദൈവം ആനന്ദമാണ്' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

## ദൈവം കാലസ്വരൂപനാണ്.

കാലം എന്താണെന്ന് ചിന്തിച്ചറിയാൻ കഴിവുള്ള ഒരാൾക്ക് ഇവിടെ ദൈവം മാത്രമേയുള്ളു എന്നു തെളിയും. ആധുനിക ശാസ്ത്രജ്ഞന്മാരിൽ ഐൻസ്ററീൻ കാലവും ദേശവും പരസ്പരസാപേക്ഷമാണെന്നു കണ്ടെത്തി. കാലദേശങ്ങൾ മാത്രല്ല ഈ ലോകത്തു കാണുന്നതൊക്കെ വേർപെടാൻ വയ്യാതെ പരസ്പരം കോർത്തിണങ്ങി നിൽക്കുകയാണെന്ന് നാം നാലാം പദ്യത്തിൻെറ വ്യാഖ്യാനത്തിൽ കണ്ടുവല്ലോ. മന്ദബുദ്ധിയായ മനുഷ്യൻ അവൻെറ തൽക്കാലാനുഭവങ്ങളെ അവയുടെ മുഖവിലയ്ക്ക് വിശ്വസിച്ച് കഴിയുന്നവനാണ്. അനുഭവങ്ങളുടെ ഉള്ളിലേക്ക് ചുഴിഞ്ഞിറങ്ങിച്ചെന്ന് അവയുടെ പൊരുളെന്തെന്നന്വേഷിക്കാൻ അവൻ ഒരുമ്പെടാറേയില്ല. മരക്കുററിയിൽ പിശാചിനെക്കണ്ടാൽ പിശാചുണ്ടെന്നുറച്ചു കൊണ്ട് ബഹളമുണ്ടാക്കുന്നവനാണ് ചിന്താരഹിതനായ സാധാരണ മനുഷ്യൻ. അതുപോലെ ചിന്തിക്കാൻ കഴിയാത്തവരുടെ അനുഭവമാണ് കാലം. ചിന്തിക്കുന്നവന് കാലം സ്വയംകൃതമായ ഒരു തോന്നൽ മാത്രം. കാലം എന്നൊന്നുണ്ടോ? അത് കഴിഞ്ഞത്, നടക്കുന്നത്, വരാനിരിക്കുന്നത്, എന്ന മട്ടിൽ ചലിച്ചുമാറുന്നുണ്ടോ ? കാലം ഒരു വെറും ഭ്രമമാണെന്ന് വന്നാൽ അതോടെ ജനനമരണങ്ങളൊക്കെ ഭ്രമമാണെന്ന് തീരുമാനിക്കാമല്ലോ. കാലം ഉണ്ടെന്നുള്ളതിന് എന്താണു തെളിവ് ? പകലും രാത്രിയും മാസങ്ങളും വർഷങ്ങളും മാറി മാറി വരുന്നുണ്ടല്ലോ. സെക്കൻറുകളും മിനിട്ടുകളും മണിക്കൂറുകളും കടന്നുപോകുന്നുണ്ടല്ലോ എന്ന് ചിലർ ചോദിച്ചേക്കാം. പകലും രാത്രിയും മാറി മാറി വരുമ്പോൾ വാസ്തവത്തിൽ എന്തെങ്കിലും കടന്ന് പോകുന്നുണ്ടോ ? സംഭവിക്കുന്നതിതാണ്. ഭൂമി സൂര്യനെ ചുററുന്നു. ഇവിടെ സൂര്യൻ ഭൂമിയുടെ ചലനത്തെയപേക്ഷിച്ച് സ്ഥിരമായി നിൽക്കുന്ന ഗോളമാണ്. ഭൂമി കറങ്ങുമ്പോൾ സൂര്യൻെറ വെളിച്ചം തട്ടാതിരിക്കുന്നതിനെ നാം രാത്രിയെന്നു പറയുന്നു. വെളിച്ചം തട്ടുന്നതിനെ പകൽ എന്ന് പറയുന്നു. ഈ സംഭവങ്ങൾ നടക്കുമ്പോൾ പകലെന്നും രാത്രിയെന്നും വേർതിരിഞ്ഞ് എന്തോ കടന്നുപോയതായി നാം ഭ്രമിക്കുന്നു. വാസ്തവത്തിൽ അവിടെ കടന്നുപോകാൻ ഭൂമിയുടെ കറക്കമല്ലാതെ മററൊന്നും ഇല്ലെന്ന് തീർച്ചയല്ലേ? പിന്നെ കാലം കടന്നുപോയതായി തോന്നുന്നതോ ? അതാണ് തോന്നൽ അഥവാ ഭ്രമമെന്ന് പറയുന്നത്. ചലിക്കാത്തതോ നിയമബദ്ധമായി ചലിക്കുന്നതോ ആയ ഒന്നിൻെറ പശ്ചാത്തലത്തിൽ അതിനെ അപേക്ഷിച്ച് അനിയതമായി ചലിക്കുന്ന മററൊന്നിൻെറ ചലനത്തെ തുലനം ചെയ്യുമ്പോഴുണ്ടാകുന്ന ഭ്രമമാണ് കാലം. കാലത്തിൻെറ ഏതളവു പരിശോധിച്ചാലും നിർവ്വചനം

ശരിയാണെന്ന് കാണാം. രാത്രിയുടെയും പകലിൻെറയും കാര്യം തന്നെയെടുക്കാം. സൂര്യൻെറയും ഭൂമിയുടെയും സ്ഥിതികളാണിവിടെ തുലനം ചെയ്യപ്പെടുന്നത്. സൂര്യൻ സ്ഥിരമായി നിൽക്കുന്ന ഒരു ഗോളമല്ലെന്നും അതിവേഗം ചലിച്ചുകൊണ്ടിരിക്കുക യാണെന്നും തെളിഞ്ഞിട്ടുണ്ട്. എങ്കിലും സൂര്യൻെറ ചലനം ഭൂമിയുടെ ചലനത്തെ അപേക്ഷിച്ച് നിയമബദ്ധമാണ്. സൂര്യൻ ഒരേ ക്രമത്തിൽ തന്നെ ചലിക്കുന്നതുകൊണ്ട് ഭൂമിയിലുള്ളവർക്ക് സൂര്യൻെറ ചലനം അറിയാൻ തന്നെ കഴിയുന്നില്ല. ഭൂമിയുടെ ചലനമാകട്ടെ നേർമാർഗത്തിലല്ല ഒരു പ്രത്യേകതരം ചുററിത്തിരിയലാണ്. അതുകൊണ്ട് തന്നെഭൂമിയുടെ ചലനം സൂര്യചലനത്തെ അപേക്ഷിച്ച് നിയമരഹിതമെന്ന് പറയാം. അപ്പോൾ ആപേക്ഷികമായി നിയത ചലനത്തോടുകൂടിയ സൂര്യൻെറ പശ്ചാത്തലത്തിൽ ആപേക്ഷികമായി അനിയതചലനമുള്ള ഭൂമിയുടെ ചലനത്തെ തുലനം ചെയ്തപ്പോൾ ഉണ്ടായ ഭ്രമമാണ് പകലും രാത്രിയും. വാസ്തവത്തിൽ പകലെന്നും രാത്രിയെന്നും വിഭജിക്കാവുന്ന കാലമെന്നൊരു പദാർത്ഥം ഇവിടെ ഇല്ലേയില്ലെന്നു തീർച്ച. മിനിട്ടുകളുടെയും മണിക്കൂറുകളുടേയും ഒക്കെ കഥ ഇതുതന്നെയാണ്. ഒരു ഘടികാരത്തിൻെറ സൂചി ചലിച്ചുമാറുമ്പോൾ നാം എന്തിനേയോ സെക്കൻറുകളായും മിനിട്ടുകളായും മണിക്കൂറുകളായും വിഭജിക്കുന്നു. ഇങ്ങനെ വിഭജിക്കപ്പെടുന്ന പദാർത്ഥത്തെയാണ് നാം കാലമെന്ന് വിളിക്കുന്നത്. പക്ഷെ എവിടിരിക്കുന്നു കാലം ? ഘടികാരത്തിൻെറ സൂചിയിലാണോ ? വാസ്തവത്തിൽ മനുഷ്യൻ തൻെറ അനിയതങ്ങളായ ദൈനംദിന ചലനങ്ങളെ നിയമബദ്ധമാക്കി വിഭജിക്കാൻ കണ്ടെത്തിയ ഒരുപായമാണ് ഘടികാരം. ഘടികാരത്തിൻെറ സൂചിയുടെ ചലനം ആപേക്ഷികമായി നിയമബദ്ധമാണ്. ആ ചലനത്തിൻെറ പശ്ചാത്തലത്തിൽ മനുഷ്യൻ ആപേക്ഷികമായി അനിയതമായ തൻെറ ജീവിത ചലനത്തെ തുലനം ചെയ്യുമ്പോഴാണ് മിനിട്ടായും മണിക്കൂറായും ഒക്കെ എന്തോ കടന്നു പോകുന്നതായി തോന്നുന്നത്. ഘടികാര സൂചിയുടെ ചലനവും മനുഷ്യൻെറ ജീവിത ചലനവുമല്ലാതെ കടന്നുപോകാൻ മൂന്നാമതൊന്നും ഇല്ലെന്നുള്ളതാണ് വാസ്തവം. തൽക്കാല പരിതസ്ഥിതിയിൽ രൂപം കൊള്ളുന്ന സങ്കൽപാനുഭവം മാത്രമാണ് കാലമെന്നറിയാൻ ഒരു പ്രയാസവുമില്ല. സൂര്യഗോളത്തിൽ മനുഷ്യവാസമുണ്ടെന്ന് കരുതുക. എന്തായിരിക്കും അവരുടെ പകലും രാത്രിയും. അവിടെ രാത്രി ഉണ്ടായിരിക്കുമോ ? ഉണ്ടെങ്കിൽ തന്നെ ഭൂമിയിലെ രാത്രിയും പകലുമായിരിക്കില്ല സൂര്യൻെറ രാത്രിയും പകലുമെന്ന് നിശ്ചയം. ഭൂമിയിലെ ആയിരം യുഗമാണ് ബ്രഹ്മാവിനൊരു പകൽ. മറെറാരായിരം യുഗം ബ്രഹ്മാവിനൊരു രാത്രിയും എന്നാണ് ഗീതയിൽ ഭഗവാൻ പ്രഖ്യാപിച്ചിരിക്കുന്നത്. അവനവൻെറ ചുററുപാടുകൾക്ക നുസരണമായുണ്ടാകുന്ന ഭ്രമാനുഭവമാണ് കാലം എന്നുള്ളതിന് ഇതൊക്കെ തെളിവാണ്. വസ്തു ഒന്നേയുള്ളു, അതിലെ വെറുമൊരു ഭ്രമാനുഭവമാണ് കാലം എന്നു കാട്ടിത്തരാനാണ് ഗുരുദേവൻ 'നീ തന്നെ വർത്തമാനവും ഭൂതവും ഭാവിയും വേറല്ല' എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്. ഭ്രമാനുഭവ സ്ഥലത്തൊക്കെ വസ്തുസ്വരൂപം തന്നെയാണ് ഭ്രമാനുഭവത്തിനും വിഷയമാകുന്നത്. കയറിൽ കാണുന്ന സർപ്പം കയറു

തന്നെയാണ്. അതുപോലെ കാലം ദൈവത്തിലുണ്ടെന്നു തോന്നുന്ന ഒരു ഭ്രമാനുഭവമാണെ ങ്കിൽ കാലം ദൈവം തന്നെയാണ് എന്ന് പറയേണ്ടതില്ലല്ലോ. സർപ്പം കയറാണെന്നറിഞ്ഞാൽ ഭ്രമം തീരും. അതുപോലെ കാലവും ദൈവമാണെ ന്നറിഞ്ഞാൽ ഭ്രമം തീരും. ഭ്രമംതീർക്കാൻ വേണ്ടിയാണ് ഗുരുദേവൻ ഇക്കാര്യം വ്യക്തമായി പറഞ്ഞിരിക്കുന്നത്.

## കാലവും ദേശവും

കാലം ഭ്രമാനുഭവമാണെന്ന് പറയുമ്പോൾ ദേശത്തെക്കൂടി ഉൾപ്പെടുത്തിക്കൊണ്ടാണ് പറയുന്നതെന്നോർക്കണം. പദാർത്ഥങ്ങൾക്കു നിൽക്കാനിടമരുളുന്നതായി തോന്നുന്ന ആകാശമാണ് ദേശം. പ്രപഞ്ചമണ്ഡപത്തിൻെറ നെടുംതൂണുകളാണ് കാലദേശങ്ങളെന്ന് വേദാന്തശാസ്ത്രം പണ്ടേ ധരിച്ചിരിക്കുന്നു. ഈ രണ്ടു തൂണുകളും പരസ്പരം ആശ്രയിച്ചുകൊണ്ടാണ് പ്രപഞ്ചത്തെ താങ്ങി നിൽക്കുന്നത്. ഒന്നു ചുരുങ്ങിയാൽ മറേറതു ചുരുങ്ങും ഒന്ന് നീണ്ടാൽ മറേറത് നീളും. ഒന്നില്ലാതായാൽ മറേറതും ഇല്ലാതാകും. ഐൻസ്ററീൻ കാലദേശങ്ങളുടെ സാപേക്ഷസ്ഥിതി തെളിയിച്ചുകഴിഞ്ഞിട്ടുണ്ട്. ഒരു ജററ് വിമാനത്തിൽ അമേരിക്കയിലേക്ക് പോകാൻ നിൽക്കുന്ന പൈലററിനോട് ന്യൂയോർക്ക് പട്ടണം എവിടെയാണെന്ന് ചോദിച്ചാൽ 'ഇതാ അടുക്കൽ തന്നെ. എട്ടു മണിക്കൂർ കൊണ്ട് എത്തിച്ചേരാം' എന്നായിരിക്കും അയാളുടെ ഉത്തരം. നേരെ മറിച്ച് അമേരിക്കയിലേക്ക് കപ്പൽ യാത്ര ചെയ്യാൻ ഒരുങ്ങി നിൽക്കുന്ന കപ്പിത്താനോട് അതേ ചോദ്യം തന്നെ ചോദിച്ചാൽ 'വളരെയകലെയാണ് ആറുമാസം വേണം' അവിടെയെത്താൻ എന്നായിരിക്കും മറുപടി. കാലദേശങ്ങളുടെ സാപേക്ഷസ്ഥിതി ഈ ഉത്തരങ്ങളിൽ നിന്നും സ്പഷ്ടമാണ്. മനുഷ്യശരീരത്തിൽ പററിയിരിക്കുന്ന ഒരു ഉറുമ്പിന് ആ ശരീരത്തിലെ തലയും കാലും അതി വിദൂരതയിൽ സ്ഥിതി ചെയ്യുന്ന രണ്ടു ധ്രുവങ്ങളായി അനുഭവപ്പെടാം. ആ ധ്രുവങ്ങളിൽ ഒന്നിൽ നിന്നും മററൊന്നിൽ എത്തിച്ചേരാൻ ഉറുമ്പിൻെറ കാലഗണനയിൽ ചില വത്സരങ്ങൾ വേണ്ടിവന്നുവെന്നു വരാം. എന്നാൽ മനുഷ്യന് തൻെറ കാലും തലയും രണ്ടു ദേശങ്ങളാണെന്ന തോന്നൽ തന്നെയില്ല. അവിടെ എത്തിച്ചേരാൻ സമയത്തിൻെറ ആവശ്യവുമില്ല. ഭൂമിയുടെ ഉത്തരദക്ഷിണ ധ്രുവങ്ങളെക്കുറിച്ച് മനുഷ്യൻെറയും ഭൂമിയുടെയും അനുഭവം ഏതാണ്ട് ഇതേ തരത്തിലായിക്കൂടെന്നില്ല. ഇനി സൗരയൂഥത്തെ മുഴുവൻ ഒരു ശരീരമായി അനുഭവിക്കാൻ കഴിയുന്ന ഒരഹം തത്ത്വം നിലവിലുണ്ടെങ്കിൽ സൂര്യനും ചന്ദ്രനുമൊക്കെ ആ ശരീരത്തിൻെറ അവയവങ്ങളാണെന്നും അവയിലെത്തി ച്ചേരാൻ വിശേഷിച്ച് സമയദൈർഘ്യത്തിൻെറ ആവശ്യമൊന്നുമില്ലെന്നും അനുഭവിച്ചറിയാൻ കഴിയുന്നതാണ്. ഇതിൻെറയൊക്കെ അർത്ഥം കാലദേശങ്ങൾ തൽക്കാലത്തെ നിലനിൽപ്പിൻെറ സ്വഭാവമനുസരിച്ചുളവാകുന്ന ഭ്രമാനുഭവങ്ങൾ മാത്രമാണെന്നല്ലേ? കാലദേശങ്ങളുടെ ഈ സാപേക്ഷസ്ഥിതി മുമ്പ് വേദാന്തശാസ്ത്രത്തിന് വ്യക്തമായി തെളിഞ്ഞിരുന്നോ? വ്യക്തമായി തെളിഞ്ഞിരുന്നുവെന്ന് മാത്രമല്ല പാകപ്പെട്ട മനസ്സിന് തെളിയിച്ചുകൊടുക്കാനും കഴിഞ്ഞിരുന്നു. സംശയമുള്ളവരുണ്ടെങ്കിൽ ഗീതയിലെ 'വിശ്വരൂപദർശന

യോഗ'മെന്ന പതിനൊന്നാമദ്ധ്യായം വായിച്ചുനോക്കേണ്ടതാണ്. അഥവാ മണ്ണു തിന്ന ഉണ്ണിക്കണ്ണന്റെ വായ് തുറന്നു നോക്കിയ യശോദ കണ്ട കാഴ്ച പഠിച്ചുനോക്കേണ്ടതാണ്. അതുമല്ലെങ്കിൽ ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രന് (വിവേകാനന്ദന്) ഈശ്വരനെ കാട്ടിക്കൊടുക്കാൻ ശ്രമിച്ചപ്പോഴൊക്കെ നരേന്ദ്രനുണ്ടായ അനുഭവമെന്തെന്ന് വിശകലനം ചെയ്തു നോക്കിയാലും മതി. കാലദേശങ്ങൾ സാപേക്ഷസങ്കൽപ്പങ്ങളാണെന്ന് മാത്രമല്ല അവയുടെ തോന്നുലുളവാക്കുന്ന വസ്തുസ്വരൂപമെന്തെന്നും വേദാന്ത ശാസ്ത്രത്തിന് അന്നേ തെളിഞ്ഞിരുന്നു. ശ്രീ ശങ്കര ഭഗവത്പാദർ പറയുന്നത് നോക്കുക -

*കലനാത് സർവ്വ ഭൂതാനാം*
*ബ്രഹ്മാദീനാം നിമേഷതഃ*
*കലശബ്ദേന നിർദ്ദിഷ്ടോ*
*ഹ്യഖണ്ഡാനന്ദ അച്യുതഃ*

ബ്രഹ്മാവു മുതലുള്ള എല്ലാ പ്രപഞ്ചദൃശ്യങ്ങളെയും നിമേഷമാത്രം കൊണ്ടുണ്ടാക്കിക്കാണിക്കുന്ന അഖണ്ഡാനന്ദ സ്വരൂപമായവസ്തു തന്നെയാണ് കാലമെന്നറിയപ്പെടുന്നത്. ലൗകികന്റെ കാലസങ്കൽപ്പവും ദേശസങ്കൽപ്പവും ഈ വസ്തുസ്വരൂപം അറിയുന്നതോടെ പൊട്ടിത്തകരുന്നതാണ്. വസ്തു സ്വരൂപം ഗ്രഹിച്ച് കാലദേശങ്ങളെ അതി ജീവിക്കാൻ കഴിഞ്ഞതുകൊണ്ടാണ് ഗുരുദേവൻ '*ജനനീ നവരത്നമഞ്ജരിയി*'ൽകാലാദിയായ മൃദുനൂലാലെ' എന്നിങ്ങനെ കാലം, ദേശം, നിമിത്തം എന്നിവയെ മൃദു നൂലുകളായി ചിത്രീകരിച്ചിരിക്കുന്നത്. മൃദുനൂലാലെ എന്നതുകൊണ്ട് ഒന്നു ബലപ്പിച്ചാൽ പൊട്ടിത്തകരുന്നവയാണെന്നാണർത്ഥമാക്കുന്നത്.

ഗുരുദേവനെപ്പോലെയുള്ള സത്യദർശികൾ കാലസങ്കൽപ്പത്തെ പരാമർശിക്കുമ്പോൾ അതിൽ ദേശസങ്കൽപ്പവും ഉൾക്കൊണ്ടിരിക്കുന്നുവെന്നറിയേണ്ടതാണ്. വർത്തമാനം, ഭൂതം, ഭാവി എന്നിങ്ങനെ വിഭജിക്കപ്പെടുന്ന കാലത്തിന്റെ വർത്തമാന ഭാഗം മാത്രമാണ് ലേശമെങ്കിലും അനുഭവ വിഷയമാകുന്നുവെന്ന് കരുതാവുന്നത്. ഭൂതകാലം മറഞ്ഞു കഴിഞ്ഞതും ഭാവി വരാനിരിക്കുന്നതുമായതുകൊണ്ട് അവ അനുഭവ വിഷയമാകുകയെന്ന പ്രശ്നമേയില്ല. ഭൂതമോ ഭാവിയോ അനുഭവിക്കാൻ തുടങ്ങിയാൽ അവയും വർത്തമാനകാലമായി മാറുന്നതാണ്. ഇനിയും വർത്തമാന നിമിഷങ്ങളാണെങ്കിൽ അനുഭവിക്കാൻ തുടങ്ങുന്നതിന് മുമ്പ് തന്നെ തിരോഭവിച്ച് മറയുകയും ചെയ്യുന്നു. മനസ്സിനൊരെത്തും പിടിയും കിട്ടാത്ത ഈ കാലചലനത്തിൽപ്പെട്ട് മുങ്ങിപ്പൊങ്ങുകയാണ് സൂര്യചന്ദ്രാദി എല്ലാ പ്രപഞ്ചഘടകങ്ങളും. സർവ്വംഭക്ഷകമായ കാലത്തിന്റെ പിടിയിൽ നിന്നും രക്ഷപ്പെടാൻ ഇവിടെ ഒന്നിനും കഴിയുകയില്ല. അനിർവ്വചനീയമായ കാലഗതിയെ കടക്കണമെങ്കിൽ കാലത്തിന്റെതോന്നലുളവാക്കി നിൽക്കുന്ന അചഞ്ചലസത്യത്തെ അറിഞ്ഞേ പററൂ. സത്യബോധമുള്ളവരുടെ മുമ്പിൽ നിന്നും കാലമാകുന്ന കാളസർപ്പം ചുരുണ്ടുകൂടി സ്വയം മറയുന്നു. ഗുരുദേവൻ തന്നെ *ആത്മോപദേശശതക*ത്തിൽ പ്രസ്താവിച്ചിട്ടുള്ളത് നോക്കുകഃ

*പരയുടെ പാലു നുകർന്ന ഭാഗ്യവാൻമാ-*
*ർക്കൊരു പതിനായിരമാണ്ടൊരൽപ്പനേരം*
*അറിവപര പ്രകൃതിക്കധീനമായാൽ*
*അരനൊടിയായിരമാണ്ടുപോലെ തോന്നും.* *ആത്മോ.ശ. 15*

വിദ്യയുടെ പ്രകാശ മാർഗം അംഗീകരിച്ച് സത്യമധു നുകരുന്നവർക്ക് പതിനായിരമാണ്ട് അൽപസമയം മാത്രം. നാമരൂപങ്ങളിൽ ഭ്രമിക്കുന്ന അവിദ്യയുടെ മാർഗം അംഗീകരിക്കുന്നവർക്ക് അര നിമിഷം ആയിരമാണ്ടു പോലെ നീണ്ടുപോവുകയും ചെയ്യും. ഈ പരമസത്യം കാട്ടിത്തന്നു മനുഷ്യ രാശിയെ കാലപ്രവാഹത്തിൽ നിന്നും കരയ്ക്ക് കയററാൻ വേണ്ടിയാണ് 'നീ തന്നെ വർത്തമാനവും, ഭൂതവും, ഭാവിയും വേറല്ല' എന്ന് ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്.

## ഓതും മൊഴിയും ദൈവമാണ്.

ഒരു സത്യദർശിക്കു പ്രപഞ്ചരഹസ്യങ്ങൾ എത്രമാത്രം സ്പഷ്ടമായി കിട്ടുന്നു എന്നുള്ളിതിന് തെളിവാണ് 'ഓതും മൊഴിയുമോർക്കിൽ നീ' എന്ന ഭാഗം. ഗുരുദേവനെപ്പോലെയുള്ള ഒരു ബ്രഹ്മനിഷ്ഠൻ കാലം ദൈവമാണ് ശബ്ദം ദൈവമാണ് എന്നൊക്കെ പറയുമ്പോൾ ഉദാസീനമായി തലകുലുക്കി മനസ്സിലായെന്ന് ഭാവിച്ചുകൊണ്ട് കടന്നു പോയതുകൊണ്ട് ആർക്കും ഒരു പ്രയോജനവും ഉണ്ടാകാനില്ല. 'അങ്ങനെ കടന്നുപോകരുതേയെന്ന് താക്കീത് നൽകാനായിട്ടാണ് അദ്ദേഹം അവിടവിടെ 'ആരായുകിൽ, ഓർക്കുകിൽ' എന്നും മററുമുള്ള വാക്കുകൾ ചേർത്തിരിക്കുന്നത്. അപ്പോൾ ആലോചിക്കുന്ന വന് ശബ്ദം ദൈവമാണെന്ന് കാണാൻ കഴിയും. എന്താണാലോചന? ജീവ ജാലങ്ങൾക്ക് ആശയ വിനിമയം നടത്താൻ കിട്ടിയിട്ടുള്ള ദിവ്യമായ ഒരുപാധി യായിട്ടാണ് ശബ്ദത്തെ സാധാരണ ധരിക്കാറുള്ളത് ആശയം ഉണ്ടായിക്കഴി ഞ്ഞിട്ടല്ലേ വിനിമയം. ശബ്ദമില്ലാതെ ആശയം ഉണ്ടാകുമോ? ശബ്ദമില്ലാതെ ശബ്ദത്തിൻെറ അകമ്പടി കൂടാതെ ഈ ലോകത്ത് ഒരറിവും ഒരനുഭവവും ഉണ്ടാകുന്നില്ലെന്നാണ് സൂക്ഷ്മ ദൃക്കുകൾകണ്ടെത്തിയിട്ടുള്ളത്. കാമക്രോ ധാദി വികാരങ്ങൾ, ദേഹത്തിനുണ്ടാകുന്ന വേദനകൾ ഇവ പോലും ശബ്ദമാധ്യ മത്തിൽ കൂടിയല്ലാതെ അനുഭവമണ്ഡലത്തിലേക്ക് പകരുകയില്ല. ഉള്ളിൽ സൂക്ഷ്മമായ ശബ്ദതരംഗംകൂടാതെ ആംഗ്യഭാഷപോലും പ്രവർത്തിക്കു കയില്ല പ്രസിദ്ധമായ ഒരു സംസ്കൃത ശ്ലോകം ഓർക്കുന്നത് നന്നായിരിക്കും.

*ഇദമന്ധം തമഃ കൃത്സ്നം*
*ജായേത ഭുവനത്രയം*
*യദിശബ്ദാഹ്വയം ജ്യോതിഃ*
*ആസംസാരം ന ദീപ്യതേ.*

ശബ്ദമെന്ന ജ്യോതിസ്സ് ലോകത്തിൻെറ ഒരററം മുതൽ മറേറ അററം വരെ പ്രകാശിക്കുന്നില്ലെന്ന് വന്നാൽ ഈ പ്രപഞ്ചം മുഴുവൻ കൂരിരുട്ടിലാ ണ്ടുപോകുമായിരുന്നു. ഇങ്ങനെ ലോകാനുഭവങ്ങൾക്ക് മുഴുവൻ ആശ്രയമാ യി വർത്തിക്കുന്ന ശബ്ദത്തിൻെറ ഉല്പത്തിസ്ഥാനം പുറകോട്ടുപോയി

അന്വേഷിച്ചു കണ്ടെത്താമെങ്കിൽ ജീവിതത്തിൻെറ പരമസത്യം അതോടെ തെളിയുന്നതാണ്.

നാമിന്ന് ശബ്ദമെന്നറിയുന്നത് നാവുകൊണ്ടുച്ചരിച്ച് പുറമേ കാതുകൊണ്ട് കേൾക്കുന്ന ശബ്ദത്തെ മാത്രമാണ്. വാസ്തവത്തിൽ ശബ്ദപരിണാമത്തിൻെറ അന്തിമഘട്ടമാണിത്. ചിന്തിച്ചശേഷമാണല്ലോ ശബ്ദം പുറമേ ഉച്ചരിക്കപ്പെടുന്നത്. ചിന്തകൾക്കും സങ്കൽപ്പങ്ങൾക്കും രൂപം കൊടുക്കുന്ന കാര്യത്തിലും സുപ്രധാന മാധ്യമം ശബ്ദമാണെന്നറിയേണ്ടതാണ്. അപ്പോൾ നാവുകൊണ്ടുച്ചരിക്കപ്പെടുന്ന ശബ്ദങ്ങളുടെ പിന്നിൽ സങ്കൽപ്പങ്ങൾക്ക് രൂപം കൊടുത്തുകൊണ്ട് ഉള്ളിൽ ഉച്ചരിക്കപ്പെടുന്ന ശബ്ദ സമൂഹത്തിൻെറ സൂക്ഷ്മ പരിണാമഘട്ടം കാണാൻ കഴിയും. ഇവിടെയും ശബ്ദം ഉച്ചരിക്കപ്പെടുന്നുണ്ട്. കേൾക്കപ്പെടുന്നുണ്ട്. പുറമെയുള്ള നാക്കല്ല ഉച്ചരിക്കുന്നത്. പുറമേയുള്ള കാതല്ല കേൾക്കുന്നത്. അന്തഃകരണമെന്നറിയപ്പെടുന്ന സൂക്ഷ്മശരീരത്തിൽ പഞ്ചേന്ദ്രിയങ്ങളും മററും സൂക്ഷ്മരൂപത്തിൽ സ്ഥിതി ചെയ്യുന്നു എന്നു തെളിയിക്കുന്ന അനുഭവമാണിത്. പുറമെ നാവുകൊണ്ടുച്ചരിക്കുന്ന ശബ്ദത്തിന് വൈഖരിയെന്നും സൂക്ഷ്മശരീരത്തിൽ സങ്കൽപ്പരൂപത്തിൽ പൊന്തുന്ന ശബ്ദത്തിന് മധ്യമ എന്നുമാണ് പേരിട്ടിരിക്കുന്നത്. സങ്കൽപ പ്രവാഹത്തെ തടഞ്ഞു നിർത്തി മനസ്സിന് ഉറപ്പായ ഏകാഗ്രത നേടികൊടുക്കാൻ കഴിയുമെങ്കിൽ അത്ഭുതകരമായ മറെറാരു ശബ്ദമണ്ഡലം അനാവൃതമാകും. ഏകാഗ്രതപ്പെട്ട് സങ്കൽപ്പങ്ങൾ ഒഴിഞ്ഞുമാറിയതുകൊണ്ട് ആകാശ തുല്യം വിളങ്ങുന്ന ഹൃദയത്തിൻെറ കേന്ദ്രമായി സ്ഥിതി ചെയ്യുന്ന ബുദ്ധിക്ക് നിരവധി അനാഹതനാദങ്ങൾ ശ്രുതിവിഷയമായിത്തീരുന്നു. ഏകാഗ്രബുദ്ധിക്ക് ഉള്ളിൽ വേണുവീണാദി മധുര നാദങ്ങളും ഓംകാരധ്വനിയും മുഴങ്ങുന്നത് കേട്ടാനന്ദിക്കാൻ കഴിയും. ഗുരുദേവൻ തൻെറ കൃതികളിൽ പലയിടങ്ങളിലും ഈ അനാഹതധ്വനി മണ്ഡലത്തെ വിവരിച്ചിട്ടുണ്ട്. *ജനനീനവരത്നമഞ്ജരി*യിൽ നാദഭൂമി എന്ന പേരു പറഞ്ഞാണ് ഈ ശബ്ദ പരിണാമഘട്ടത്തെ വിവരിച്ചിട്ടുള്ളത്. അനാഹതധ്വനി മണ്ഡലത്തിൽ എത്തി നിൽക്കുന്ന ഏകാഗ്രബുദ്ധിക്ക് അവിടെ പകർന്ന് കിട്ടുന്ന ആത്മപ്രകാശം കണ്ടറിഞ്ഞനുഭവിക്കാനും കഴിയുന്നു. അതുകൊണ്ടാണ് ഗുരുദേവൻ ഗതിപെറും നാദഭൂമിയിലമർന്നാവിരാഭ പടരും ചിന്നാഭി എന്ന് മധുരഗംഭീരമായി ഈ അനുഭവ ദശയെ *ജനനീനവരത്ന മഞ്ജരി*യിൽ വാഴ്ത്തിയിരിക്കുന്നത്. ശാസ്ത്രകാരൻമാർ ഈ ശബ്ദ പരിണാമഘട്ടത്തെ പശ്യന്തി എന്നാണ് നാമകരണം ചെയ്തിരിക്കുന്നത്. വസ്തുദർശന സമർത്ഥം എന്നാണ് പശ്യന്തി ശബ്ദത്തിനർത്ഥം. അനാഹതധ്വനി മണ്ഡലവും കടന്ന് ബുദ്ധി അസ്പന്ദമാകുന്നതോടെ സ്വയം പ്രകാശമായ ആത്മവസ്തു സംശയാതീതമായി തെളിയും. അപ്പോൾ മുമ്പു കണ്ടറിഞ്ഞ എല്ലാ ശബ്ദപരിണാമങ്ങളും സ്വയം പ്രകാശഘട്ടമായി വിളങ്ങുന്ന അദ്വയാത്മ വസ്തുവിൽ നിന്നും പൊന്തിവന്നവയാണെന്നും തിരിച്ചതുമായിച്ചേർന്നേകീഭവിച്ചിരിക്കുയാണെന്നും തെളിയും. ആത്മാവിൽ ഏകീഭവിക്കുന്ന ശബ്ദത്തെ ശാസ്ത്രം പരാ എന്നു വിളിക്കുന്നു. ശക്തിയുടെ ഓരോ സ്പന്ദനവും സുക്ഷ്മമായ ശബ്ദതരംഗമാണ്. ആത്മസാക്ഷാത്ക്കാരത്തോടെ അതിൽ ഏകീഭവിച്ച് മറയുന്ന ശക്തി സ്പന്ദനരൂപത്തിലുള്ള ശബ്ദതരംഗങ്ങൾ

ആത്മാവല്ലാതെ പിന്നെന്താണ്. ആത്മാവിൽ നിന്നുള്ള പ്രപഞ്ചത്തിൻെറ ഉല്പ്പത്തിയുടെ തുടക്കം ശബ്ദരൂപത്തിലാണ്. അത്ഭുതകരമായ ഈ സത്യദർശനം അനുഭവമാധുര്യത്തോടെ ഗുരുദേവൻ പലയിടത്തും ചിത്രീകരിച്ചുണ്ട്.

*ധ്വനിമയമായ് ഗഗനം ജ്വലിക്കുമന്നാ-*
*ളണയുമതിങ്കലശേഷദൃശ്യജാലം*
*പുനരവിടെ ത്രിപുടിക്കു പൂർത്തി നൽകും*
*സ്വനവുമടങ്ങുമിടം സ്വയം പ്രകാശം* *ആത്മോ. ശ. 52*

ധ്വനിമയമായി ആകാശം വിളങ്ങും. മററു ദൃശ്യങ്ങളെല്ലാം അവിടെ അസ്തമിക്കും. അറിവ്, അറിയുന്നവൻ, അറിയപ്പെടുന്ന വസ്തു എന്ന ത്രിപുടി അവിടെ കൂടിച്ചേർന്നൊന്നാവും. ശബ്ദതരംഗങ്ങൾ അടങ്ങി കഴിയുമ്പോൾ സ്വയം പ്രകാശമായ ആത്മവ്തു അനാവൃതമാകും. സമുദ്രത്തിൽ അലകൾ പോലെ അഖണ്ഡബോധവസ്തുവിൽ പൊന്തുന്നവയാണ് ശബ്ദതരംഗങ്ങൾ. അതുകൊണ്ടവയൊക്കെ ആത്മാവിൻെറ ശക്തിപ്രകടനങ്ങൾ മാത്രമാണ്. ഇക്കാര്യം നേരിട്ട് കണ്ടറിഞ്ഞുകൊണ്ടു തന്നെയാണ് ഗുരുദേവൻ ഓതും മൊഴിയുമോർക്കിൽ നീ എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

## ദൈവം സർവ്വവ്യാപിയാണ്

അഖണ്ഡബോധസ്വരൂപമായ പരമസത്യം ദേശകാലാതീതമാണ്. ദേശവും കാലവും ആ സത്യസ്വരൂപത്തിൽ ഉണ്ടെന്നു തോന്നുന്ന ഭ്രമദർശനങ്ങൾ മാത്രം. എങ്കിലും ഒരു സാധാരണ മനുഷ്യന് ദേശകാലങ്ങളെ വിട്ടിട്ട് ഒന്നിനെക്കുറിച്ചും ചിന്തിക്കാൻ സാദ്ധ്യമല്ല. ദൈവം എവിടെ ഇരിക്കുന്നു എന്നാണ് ഒരു സത്യജിജ്ഞാസുവിൻെറ ആദ്യത്തെ ചോദ്യം. എവിടെയെന്നത് ദേശത്തെ ആസ്പദമാക്കിയുള്ള ചോദ്യമാണ്. ഈ ചോദ്യത്തിന് ചോദ്യകർത്താവിൻെറ ദേശബോധത്തെ അനുവദിച്ചുകൊടുത്തുകൊണ്ട് സത്യദർശികൾ നൽകുന്ന ഉത്തരമാണ് ദൈവം സർവ്വവ്യാപിയാണ് എന്നുള്ളത്. പ്രപഞ്ച നാമരൂപങ്ങൾ പൊന്തികാണപ്പെടുന്നതിന് മുമ്പ് ദൈവം മാത്രമേ ഉണ്ടായിരുന്നുള്ളൂ. ദൈവ സ്വരൂപത്തിൽ ദേശകാല സങ്കൽപ്പങ്ങളും തുടർന്ന് ദൃശ്യസങ്കൽപ്പങ്ങളും ആവിർഭവിച്ചു. അപ്പോൾ ദൈവമാകുന്ന പരമകാരണത്തിൽനിന്നും ഉണ്ടായി കാണപ്പെടുന്ന കാര്യരൂപങ്ങളാണ് ദേശകാലങ്ങളുൾപ്പെടെയുള്ള പ്രപഞ്ചരൂപങ്ങൾ. പരമകാരണമായ വസ്തു കാര്യരൂപങ്ങളിൽ സർവ്വത്ര വ്യാപിച്ചിരിക്കും. ഇത് കാരണ കാര്യ നിയമമാണ്. അപ്പോൾ ദേശം എവിടെയൊക്കെയുണ്ടോ അവിടെയൊക്കെ അതിൻെറ കാരണമായ ബോധം വ്യാപിച്ചിരിപ്പുണ്ടെന്നറിയേണ്ടതാണ്. ദേശത്തിനുള്ളിൽ അവിടവിടെ സൂര്യ ചന്ദ്ര മനുഷ്യ പക്ഷി മൃഗാദി പരിമിത രൂപങ്ങളായ ദൃശ്യങ്ങളുടെ അനുഭവമുണ്ടായതോടെ ദേശത്തിനു തന്നെ അകവും പുറവും എന്ന ഭേദം ഉള്ളതായി തോന്നി. ഇതെല്ലാംകണക്കിലെടുത്തു കൊണ്ട് ദൈവം എവിടെ ഇരിക്കുന്നു എന്ന ചോദ്യത്തിനുത്തരം പറയുകയാണ് ഗുരുദേവന് എട്ടാം പദ്യത്തിൽ.

8 അകവും പുറവും തിങ്ങും
മഹിമാവാർന്ന നിൻപദം

പുകഴ്ത്തുന്നു ഞങ്ങളങ്ങു
ഭഗവാനേ! ജയിക്കുക

തിങ്ങും - നിറഞ്ഞു നിൽക്കുന്ന, മഹിമാവ് - വലിപ്പം അഥവാ വ്യാപ്തി, പദം - സ്ഥാനം അഥവാ കാലടി, ഭഗവാൻ - സർവ്വശക്തൻ.

അകവും പുറവും ഇടതിങ്ങി നിറഞ്ഞു നിൽക്കുകയാണ് അവിടുത്തെ സ്വരൂപം. അത്ര മഹത്തായ അങ്ങയുടെ വാസസ്ഥാനത്തെ ഞങ്ങൾ പാടി സ്തുതിക്കുന്നു. അങ്ങ് സർവ്വശക്തനാണ്. അങ്ങ് സർവ്വഥാ വിജയിച്ച രുളുമാറാകട്ടെ.

## വസ്തു വിവർത്തമാണ് പ്രപഞ്ചം

ഒരു വസ്തു സർവ്വവ്യാപിയാണെന്ന് പറഞ്ഞാൽ എന്താണർത്ഥം? അത ല്ലാതെ രണ്ടാമതൊരു വസ്തു വാസ്തവത്തിൽ ഇല്ലെന്നാണർത്ഥം. സർവ്വ വ്യാപിയായ ഒരു വസ്തു അകവും പുറവും നിറഞ്ഞിട്ടില്ലാത്ത ഒരു പരമാ ണുപോലും കാണുകയില്ല. എന്നു പറഞ്ഞാൽ പരമാണു ആ സർവ്വവ്യാപി യായ വസ്തുതന്നെയാണെന്നല്ലേ അർത്ഥം? ആ വസ്തുവിനെ സർവ്വവ്യാപി യായി അംഗീകരിക്കുകയും അതിൽ നിന്നും ഭിന്നങ്ങളായ മററു വസ്തുക്ക ളുണ്ടെന്നംഗീരിക്കുകയും ചെയ്യുന്നത് പ്രഥമദൃഷ്ടിയിൽ തന്നെ യുക്തിഹീ നമാണെന്ന് ചിന്തിച്ചാലറിയാം. അതുകൊണ്ട് ദൈവം സർവ്വവ്യാപിയാണെന്ന് അംഗീകരിക്കുന്ന ഒരാൾക്ക് ദൈവത്തിൽ നിന്നും ഭിന്നമായ ഒരു വസ്തുവു ണ്ടെന്നംഗീകരിക്കാനേ സാദ്ധ്യമല്ല. അപ്പോൾ ഭിന്നവസ്തുക്കൾ ഉള്ളതുപോലെ കാണപ്പെടുന്നതോ? ദൈവശക്തിയായ മായയുൾപ്പെടെ എല്ലാം ദൈവത്തി നെക്കുറിച്ചുള്ള അപൂർണജ്ഞാനത്തിൽ ഉണ്ടെന്നു തോന്നാനിടവരുന്ന വസ്തു വിലെ അപൂർണ ദർശനങ്ങളാണ്. ഒരു വസ്തു പൂർണമായി അറിയപ്പെടാതി രിക്കുന്നിടത്തോളം അറിവിൻെറ ഏററക്കുറച്ചിലുകൾ അനുസരിച്ച് അതിനെ ക്കുറിച്ചുള്ള നിരവധി ദർശനങ്ങളുണ്ടാകാം. മങ്ങിയ വെളിച്ചത്തിൽ കിടക്കുന്ന ഒരു കയറിനെ കയറായി ധരിക്കാതിരിക്കുന്നിടത്തോളം പാമ്പായോ വടിയാ യോ ജലധാരയായോ വരയായോ ഒക്കെ ധരിക്കാവുന്നതേയുള്ളൂ. നാമിന്ന് കാണുന്ന ചന്ദ്രബിംബത്തിന് എത്രയോ രൂപഭേദങ്ങളാണ് ഇന്ന് നമ്മുടെ മുമ്പി ലുള്ളത്. ചന്ദ്രനിൽ മനുഷ്യൻ കാല് കുത്തിക്കഴിഞ്ഞിരിക്കുന്ന ഈകാലഘട്ട ത്തിലും പാലൊളിപ്പൂനിലാവ് വിതറുന്ന ചന്ദ്രൻ മുതൽ പാറകൊണ്ട് നിറഞ്ഞ ചന്ദ്രൻെറ വിവിധ രൂപങ്ങൾ വരെ നമ്മുടെ മുമ്പിലുണ്ട് എന്നാൽ ഈ രൂപഭേ ദങ്ങൾക്കാധാരമായ ചന്ദ്രൻ ഒന്നേയുള്ളൂ എന്നു തീർച്ചയല്ലേ? വിവിധ രൂപ ത്തിൽ കാണപ്പെടുന്ന എല്ലാ കാഴ്ചകളിലും നിറഞ്ഞു നിൽക്കുന്നതും ആ ഏകമായ വസ്തു തന്നെയാണ്. അതിനെ പൂർണമായി കണ്ടറിഞ്ഞാൽ മുമ്പു കണ്ടിരുന്ന ഭിന്നരൂപങ്ങളെല്ലാം അതിൻെറ തന്നെ അല്പദർശനങ്ങളായിരു ന്നുവെന്നും തെളിയും. പാറകൊണ്ടു നിറഞ്ഞ ചന്ദ്രനെ അടുത്ത് ചെന്നു കണ്ട റിഞ്ഞ മനുഷ്യന് പാലൊളി ചന്ദ്രൻ യഥാർത്ഥ ചന്ദ്രൻെറ ഒരൽപദർശനമാ ണെന്നറിയാൻ പ്രയാസമില്ല. കാണുന്നവരുടെ ഭേദമനുസരിച്ച് അൽപ ദർശ നങ്ങൾ എക്കാലത്തും തുടരുകയും ചെയ്യും. ഈ അൽപകാല ദർശനങ്ങൾ

തന്നെയാണ് ഭ്രമദർശനങ്ങൾ. ഓരോ വസ്തുവിലും സംഭവിക്കുന്ന ഭ്രമദർശനങ്ങൾക്ക് വസ്തുസ്വഭാവമനുസരിച്ച് ഒരു ക്രമം കാണും. കയറിലുണ്ടാകുന്ന ഭ്രമദർശനങ്ങൾ പോലെയല്ലല്ലോ ചന്ദ്രനിലുണ്ടാകുന്ന ഭ്രമദർശനങ്ങൾ. ഇങ്ങനെ ചില പ്രത്യേക ക്രമങ്ങൾക്കുള്ളിൽ നിന്നുകൊണ്ട് പ്രത്യേക തരം ഭ്രമദർശനങ്ങളെ ഉളവാക്കുന്ന വസ്തുസ്വഭാവം തന്നെയാണ് അതിന്റെ ശക്തി. അപ്പോൾ ഓരോ വസ്തുവിന്റെയും ശക്തിയാണ് അതിൽ അല്പദർശനങ്ങളുളവാക്കുന്നത്. വസ്തു സ്വഭാവമായ ശക്തി ഇങ്ങനെ അല്പദർശനങ്ങളുളവാക്കുമ്പോൾ വസ്തുവിന് വികാരമോ ചലനമോ ഒന്നും സംഭവിക്കുന്നില്ല. കയറിൽ സർപ്പത്തെയും മററും കാണുമ്പോൾ സർപ്പത്തേയും മററും ഉണ്ടാക്കികാണിക്കാൻവേണ്ടി കയറിൽ പ്രത്യേക ചലനമോ വികാരമോ ഒന്നും ഉണ്ടാകുന്നില്ല. ചന്ദ്രനിൽ വിവിധ രൂപങ്ങൾ കാണുമ്പോൾ ആ രൂപങ്ങളെ ഉളവാക്കാനായി ചന്ദ്രനിൽ പ്രത്യേക വികാരമോ ചലനമോ ഒന്നുമുണ്ടാകുന്നില്ല. ഇങ്ങനെ വസ്തുവിന് ചലനമോ രൂപഭേദമോ ലേശവും സംഭവിക്കാതെ അതിൽ കാണാനിടവരുന്ന ഭ്രമദർശനങ്ങളെയാണ് വിവർത്തകാര്യങ്ങളായി ശാസ്ത്രകാരൻമാർ പ്രഖ്യാപിക്കുന്നത്. വസ്തുവിന് വികാരമോ ചലനമോ ഉണ്ടാക്കിക്കൊണ്ടുളവാകുന്ന കാര്യങ്ങൾ പരിണാമ കാര്യങ്ങളാണ്. വെള്ളത്തിൽ തിരമാലകളും മണ്ണിൽ പാത്രങ്ങളും വിത്തിൽ വൃക്ഷങ്ങളും ഒക്കെയുണ്ടാവുന്നത് പരിണാമകാര്യങ്ങളാണ്. കയറിലും ചന്ദ്രനിലും കാണപ്പെടുന്ന രൂപഭേദങ്ങളൊക്കെ വിവർത്ത കാര്യങ്ങളാണ്. വിവർത്ത ശബ്ദത്തിന് വസ്തു തന്നെ ഒരു മാററവും കൂടാതെ മറെറാരു തരത്തിൽ വർത്തിക്കുന്നത് എന്നർത്ഥം. അകവും പുറവും നിറഞ്ഞു നിൽക്കുന്ന ദൈവസ്വരൂപത്തിൽ പ്രകടമായി കാണുന്ന പ്രപഞ്ചഘടകങ്ങളെല്ലാം വിവർത്തകാര്യരൂപങ്ങളാണെന്നാണ് സത്യദർശികൾ അന്തിമമായി തീരുമാനിച്ചിരിക്കുന്നത് ദൈവത്തിനും പ്രപഞ്ചത്തിനും തമ്മിലുള്ള ബന്ധം ചർച്ച ചെയ്യുമ്പോൾ കടലിലെ തിരകളെയും മണ്ണിലെ പാത്രങ്ങളെയുമൊക്കെ പല സ്ഥലത്തും ദൃഷ്ടാന്തമായി കാണിക്കാറുണ്ട്. കാരണവും കാര്യവും രണ്ടല്ല എന്നു വെളിപ്പെടുത്താനാണ് ഈ ദൃഷ്ടാന്തങ്ങൾ. കയറിൽ സർപ്പാദിരൂപങ്ങൾ കാണുന്നതുപോലെയും മരുഭൂമിയിൽ കാനൽ ജലം കാണുന്നതുപോലെയും ദൈവത്തിൽ കാണപ്പെടുന്ന പ്രപഞ്ചം വിവർത്തകാര്യരൂപങ്ങളാണെന്നത്രേ അന്തിമ സിദ്ധാന്തം. അകവും പുറവും തിങ്ങി നിൽക്കുന്ന വസ്തുവിന് ചലിക്കാനോ ചലന ഫലമായി വികാരപ്പെടാനോ സാദ്ധ്യമല്ല. ചലിക്കണമെന്ന് വച്ചാൽ തന്നെ അതെങ്ങോട്ട് ചലിക്കാനാണ്. വായു മുതലായവയെല്ലാം ഉള്ളിൽ ചലിച്ച് പ്രകടമായിട്ടും ചലിക്കാതെ ആകാശം അവയെ ഉൾക്കൊണ്ടു നിൽക്കുന്നത് നാം കാണുന്നുണ്ടല്ലോ. അങ്ങനെയാണെങ്കിൽ ആകാശ പ്രതീതിക്കും കാരണമായി വർത്തിക്കുന്ന ബോധവസ്തു ചലിക്കാതെയാണീ പ്രപഞ്ചത്തെ പ്രകടമാക്കി നിൽക്കുന്നതെന്നറിയാൻ വളരെ ക്ലേശിക്കേണ്ടതില്ലല്ലോ. വിവർത്തകാര്യരൂപങ്ങൾ വസ്തുസ്വരൂപം തന്നെയാണെന്നും കണ്ടു. ഇതൊക്കെ വെളിവാക്കിത്തരാനാണ് ഗുരുദേവൻ അകവും പുറവും തിങ്ങും മഹിമാവാർന്ന എന്നു വിവരിച്ചിരിക്കുന്നത്.

## സത്യപദം കാണുകയാണ് മോക്ഷം

സത്യം സർവ്വവ്യാപിയാണെന്നു കണ്ടുവല്ലോ. അപ്പോൾ സത്യപദം ഏതാണ്? സർവ്വവും സത്യപദമാണ്. നല്ലതെന്നോ ചീത്തയെന്നോ, സുന്ദരമെന്നോ, അസുന്ദരമെന്നോ, ധർമ്മമെന്നോ അധർമ്മമെന്നോ ഭേദമില്ലാതെ സകലതിലും സത്യം വിരാജിച്ചരുളുന്നു. സാധാരണക്കാർക്ക് മനസ്സിലാക്കാൻ വേണ്ടി ഉപനിഷത്തുകൾ ഈ സത്യത്തെ വാചാലമായി വിവരിക്കുന്നുണ്ട്. മുമ്പിൽ സത്യം, പിമ്പിൽസത്യം, അകത്തു സത്യം പുറത്തു സത്യം എന്നീ മട്ടിലാണ് ഉപനിഷദ് വിവരണങ്ങൾ. 'ഈശാവാസ്യമിദം സർവ്വം- ഇക്കാണുന്നതൊക്കെ ഈശനാൽ മൂടപ്പെട്ടിരിക്കുന്നു' എന്ന് ഈശാവാസ്യോപനിഷത്ത് വിവരിക്കുന്നത് ഈ സത്യപദത്തെതന്നെയാണ്. വസ്തുതയിതാണെങ്കിൽ ഒരാൾ എങ്ങോട്ടു തിരിഞ്ഞാലും സത്യസ്വരൂപം തന്നെ കാണുമെന്ന് വന്നാലേ അയാൾ സത്യപദം പുകഴ്ത്തുന്നയാളായിത്തീരൂ-നിൻപദം പുകഴ്ത്തുന്നു ഞങ്ങൾ എന്ന ഭാഗം കൊണ്ട് ഒരു സാധകൻ സർവ്വത്ര സത്യദർശനത്തിനുതകുന്ന അഭ്യാസം ആവർത്തിച്ചുറപ്പിക്കേണ്ടതാണെന്നാണ് ഗുരുദേവൻ സൂചിപ്പിക്കുന്നത്. എന്താണീ അഭ്യാസം? സിദ്ധാന്തപരമായി സർവ്വവ്യാപിയായ അഖണ്ഡബോധവസ്തുവിനെ ഗ്രഹിച്ചുകഴിഞ്ഞാൽ തിരിയുന്നിടത്തൊക്കെ ആ ബോധവസ്തുവിനെത്തന്നെ കാണാൻ മനസ്സിനെ പഠിപ്പിക്കുന്നതാണഭ്യാസം. അപരോക്ഷാനുഭൂതിയിൽ ഈ അഭ്യാസത്തെയാണ് ശ്രീശങ്കരഭഗവത്പാദർ ധാരണയായി ചിത്രീകരിച്ചിരിക്കുന്നത്.

*യത്രയത്രമനോയാതി*
*ബ്രഹ്മണസ്തത്രദർശനാത്*
*മനസോധാരണായൈവ*
*ധാരണാ സാ പരാ മതാ* — *അപരോ - 122*

മനസ്സ് എവിടെയെവിടെയൊക്കെ എത്തുന്നുവോ അവിടെയവിടെയൊക്കെ ബ്രഹ്മത്തെ ദർശിക്കണം. മനസ്സിൻെറ ഈ ധാരണയാണ് ഉത്തമധാരണയായി കരുതപ്പെടുന്നത്. ചിത്തത്തിൻെറ ബ്രഹ്മവൃത്തിയെന്ന് വേദാന്തശാസ്ത്രം ഘോഷിക്കുന്നതതിനെയാണ്. എല്ലായിടത്തും ബ്രഹ്മസ്വരൂപം ഭാവന ചെയ്തുറപ്പിക്കാൻ പോയാൽ ലോകവ്യവഹാരം നടക്കാതെ പോകുമല്ലോ എന്നുചിലർ സംശയിച്ചേക്കാം. അഭ്യാസത്തിന് മുതിരാത്തവർക്കാണീ സംശയം. നൂൽക്കയറിൽക്കൂടി നടന്നാൽ ഉരുണ്ടുവീഴില്ലേയെന്ന് എല്ലാവർക്കും സംശയം തോന്നാം. എന്നാൽ ഒരാൾ നടക്കുന്നത് കാണുമ്പോൾ അഭ്യാസം കൊണ്ടിതു സാധിക്കാവുന്നതേയുള്ളൂ എന്ന് ബോദ്ധ്യമാകും. മനസ്സിനെ ബ്രഹ്മവൃത്തി അഭ്യസിപ്പിക്കാൻ പറഞ്ഞ ആചാര്യൻ തന്നെ മറെറാന്നുകൂടി പറയുന്നു.

*ഭാവാദ്വൈതം സദാ കുര്യാത്*
*ക്രിയാദ്വൈതം ന കുത്രചിത്*
*അദ്വൈതം സർവ്വഭാവേഷു*
*നാദ്വൈതം ഗുരുസന്നിധൗ*

എല്ലാം അദ്വൈത സത്യമാണെന്നുള്ള ഭാവം സദാ നിലനിർത്തണം. എന്നാൽ തൽക്കാലത്തേക്ക് മാത്രമുള്ള ലോക വ്യവഹാരങ്ങളിൽ ഒരിടത്തും

അത് പകർത്തേണ്ട കാര്യമില്ല. എല്ലാ കാഴ്ചകളിലും അദ്വൈതം കാണണം. എന്നാൽ ഗുരുസന്നിധിയിൽ മാത്രം അദ്വൈതം വേണ്ട. ശ്രീനാരായണഗുരുദേവനെപ്പോലെ കുഴഞ്ഞുമറിഞ്ഞ ലോകപ്രശ്നങ്ങളെ നേരിടേണ്ടി വന്നവർ ചുരുക്കമാണ്. ബ്രഹ്മനിഷ്ഠയ്ക്ക് ഭംഗം വരാതെയാണദ്ദേഹം എല്ലാം നടത്തിയതെന്ന് അദ്ദേഹത്തിൻെറ കൃതികൾ വിളിച്ചറിയിക്കുന്നു. ബ്രഹ്മവൃത്തി പരിശീലിച്ചുകൊണ്ട് സ്വധർമ്മാനുഷ്ഠാനത്തിലേർപ്പെടുന്നവരെ ശ്രീശങ്കരഭഗവത് പാദർ വാഴ്ത്തുന്നത് നോക്കുക.

*യേഹിവൃത്തിം വിജാനന്തി*
*യേ ജ്ഞാത്വാ വർദ്ധയന്ത്യപി*
*തേഹി സത്പുരുഷാധന്യാഃ*
വന്ദ്യാസ്തേ ഭുവനത്രയേ

ബ്രഹ്മവൃത്തി അറിയുന്നവരുണ്ട്, അതറിഞ്ഞ് അഭ്യസിച്ചുറപ്പിച്ചു വളർത്തുന്നവരുമുണ്ട്. ധന്യാത്മാക്കളായ സത്പുരുഷൻമാർ അവരാണ്. മൂന്നു ലോകത്തും അവർ വന്ദ്യരായി ഭവിക്കുന്നു. ശ്രീനാരായണ ഗുരുദേവനെ ലോകം വന്ദിക്കുന്നതിൻെറ രഹസ്യവും നമുക്കിവിടെ കാണാൻ കഴിയും. സത്യദർശികൾ പറയുന്നത് ബ്രഹ്മവൃത്തി ഉപേക്ഷിക്കുന്നവർ പശുതുല്യരാണെന്നാണ്. സമാധി വേളയിൽ അഖണ്ഡബോധസ്വരൂപമായ ബ്രഹ്മത്തെ സാക്ഷാത്കരിച്ചനുഭവിക്കുന്നവർ വ്യവഹാരദശയിൽ സർവ്വം ബ്രഹ്മപദമായി കണ്ടാനന്ദിക്കുന്നു. ഒരു നിമിഷം പോലും അവർ ബ്രഹ്മസ്വരൂപം മറന്നുപോകുന്നില്ല. ഇത്തരം ബ്രഹ്മനിഷ്ഠന്മാരെ സാധാരണ ജനങ്ങൾക്ക് എളുപ്പം പിടികിട്ടുന്നതല്ല ബ്രഹ്മവൃത്തി അഭ്യസിക്കാനും, അഭ്യസിച്ചു വളർത്താനും ഒടുവിൽ തികഞ്ഞ ബ്രഹ്മനിഷ്ഠൻമാരായിത്തീർന്ന് ജന്മസാഫല്യമടയാനും സമൂഹത്തിന് അവസരമുണ്ടാക്കികൊടുക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് നിൻപദം പുകഴ്ത്തുന്നു ഞങ്ങൾ എന്ന പദ്യഭാഗം.

### ദൈവം ഭഗവാനാണ്

അകവും പുറവും തിങ്ങുന്ന ദൈവത്തെ എങ്ങും കണ്ടറിയാൻ അഭ്യസിച്ചുകൊണ്ട് ആ ദൈവം വിജയിക്കുന്നതുകണ്ട് കൺകുളിർക്കാനാണ് ഗുരുദേവൻ എട്ടാം പദ്യത്തിൻെറ ഒടുവിൽ നമ്മോടാവശ്യപ്പെടുന്നത്. ദൈവം ഭഗവാനാണെന്ന് ഗുരുദേവനെപ്പോലെ ദൈവത്തെ കണ്ടറിഞ്ഞവർക്ക് തെളിഞ്ഞിട്ടുണ്ട്. അതുകൊണ്ടാണ് പദ്യത്തിൽ ഭഗവാനേ എന്ന സംബോധന ചേർത്തിരിക്കുന്നത്. ആരാണ് ഭഗവാൻ? ഭഗശബ്ദത്തിനർത്ഥമെന്താണ്?

*ഐശ്വര്യസ്യ സമഗ്രസ്യ*
*ധർമ്മസ്യ യശസഃ ശ്രിയഃ*
*വൈരാഗ്യസ്യാഥ മോക്ഷസ്യ*
ഷണ്ണാം ഭഗ ഇതീംഗനാ

സമ്പൂർണ്ണമായ ആധിപത്യം, സമ്പൂർണ്ണമായ ധർമ്മം സമ്പൂർണ്ണമായ കീർത്തി, സമ്പൂർണ്ണമായ സമ്പത്ത്, സമ്പൂർണ്ണമായ വിരക്തി, സമ്പൂർണ്ണമായ

സ്വാതന്ത്ര്യം ഈ ആറും ഒരുമിച്ച് ചേർന്നതാണ് ഭഗം. അതുകൊണ്ട് ഇത്രയു മുള്ളയാളാണ് ഭഗവാൻ. ഈ സമ്പൂർണ്ണതകളെല്ലാം തികവുറ്റു കാണപ്പെടുന്ന വസ്തുവാണ് ഭഗവാൻ. ഭഗവാൻെറ മറ്റൊരു നിർവ്വചനം കൂടി ശ്രദ്ധിക്കുക.

*ഉത്പത്തിം പ്രളയം ചൈവ*
*ഭൂതാനാമാഗതിം ഗതിം*
*വേത്തിവിദ്യാമവിദ്യാം ച*
സവാച്യോ ഭഗ വാനിതി

പ്രപഞ്ചത്തിൻെറ ഉല്പത്തി, പ്രളയം, ജീവജാലങ്ങളുടെ ആവിർഭാവം, തിരോഭാവം, വിദ്യ, അവിദ്യ ഇവ വ്യക്തമായി അറിയുന്ന ആളാണ് ഭഗവാൻ. പ്രപഞ്ചത്തിനേകാശ്രയമായ ദൈവവും ദൈവത്തെ കണ്ടവരുമല്ലാതെ ഇതൊക്കെ സമ്പൂർണ്ണമായറിയുന്നവർ വേറെയാരുണ്ട്? ഇതു നല്ലവണ്ണമറിയാവുന്നതുകൊണ്ടാണ് ഗുരുദേവൻ ദൈവത്തെ ഭഗവാനേ എന്നു സംബോധന ചെയ്യാനാവശ്യപ്പെടുന്നത്.

## ദൈവജയമാണ് ജീവിതജയം

ദൈവം ഭഗവാനായതുകൊണ്ട് ദൈവം സർവ്വശക്തനാണ്. സർവ്വശക്തനായ ദൈവത്തിൻെറ വിജയമാണ് എല്ലാ ജീവിതങ്ങളുടെയും വിജയം. ദൈവത്തിൻെറ വിജയമെന്ന് പറഞ്ഞാൽ എന്താണ്? ശ്രീനാരായണ ഗുരുദേവൻ വിജയിച്ചരുളട്ടെ എന്നൊക്കെ നാം പറയാറുണ്ടല്ലോ? സത്യം കണ്ട് സമ്പൂർണ്ണനായ ആ യതീശ്വരന് ഇനിയെന്ത് വിജയമാണ് വരാനുള്ളത്. അപ്പോൾ ശ്രീനാരായണ ഗുരുദേവൻ വിജയിക്കട്ടെ എന്നു പറഞ്ഞാൽ ഗുരുദേവൻെറ കാലടികൾ പിൻതുടരുന്ന ജനസഞ്ചയം വിജയിച്ചരുളട്ടെ എന്നാണർത്ഥം. ശ്രീനാരായണഗുരുദേവൻ എല്ലാവരാലും അറിയപ്പെടുകയും അദ്ദേഹം എന്തിനുവേണ്ടി നിലകൊണ്ടുവോ ആ ആദർശം ജനങ്ങൾ ഉൾകൊണ്ടുണരാനും ഇടവരട്ടെയെന്നാണർത്ഥം. അതുപോലെ, ഭഗവാനെ, അങ്ങു ജയിക്കുക എന്നു പറഞ്ഞാൽ സർവ്വശക്തനായ ഭഗവാൻെറ നിലനിൽപ്പ് സകലരും അറിയുവാനിടവരട്ടെ എന്നാണ് താല്പര്യം. ഭഗവാൻ നിലനില്ക്കുന്നത് ഭ്രമം കൊണ്ട് തന്നിൽ നിന്നും അൽപകാലത്തേക്കകന്നുപോയിരിക്കുന്ന ജീവജാലങ്ങൾ തിരിച്ചെത്തുമ്പോൾ തന്നോടേകീഭവിച്ച് ജനനമരണദുഃഖങ്ങളിൽ നിന്നുമകററി അവയ്ക്ക് ശാശ്വതാനന്ദം അരുളാനും കൂടിയാണ്. അപ്പോൾ ജീവാത്മാവ് തിരിച്ച് ആ പരമാത്മാവിൽ ഐക്യം പ്രാപിക്കുമ്പോഴാണ് ദൈവ വിജയം. ജീവബ്രഹ്മൈക്യമാണ് ദൈവവിജയം. അതുതന്നെയാണ് ജീവിത വിജയവുമെന്ന് സാരം. ദൈവദശകം ഉരുവിടുന്നവർക്കെല്ലാം ഈ ജീവ ബ്രഹ്മൈക്യം കൈവന്ന് ജീവിതവിജയമുണ്ടാകുമാറാകട്ടെയെന്നാണ് അങ്ങു ഭഗവാനെ; ജയിക്കുക എന്ന ഭാഗം കൊണ്ട് ഗുരുദേവൻ അർത്ഥമാക്കുന്നത്.

## പ്രഭുവും രക്ഷിതാവുമാണ് ദൈവം

പ്രപഞ്ചഘടകങ്ങളുടെ പ്രവർത്തനങ്ങളെയെല്ലാം നിയമനം ചെയ്യുന്നത് ദൈവമാണ്. തന്നെ ആശ്രയിക്കുന്നവർക്ക് ക്രമപ്രവൃദ്ധമായ ശാന്തിയും ആ

നന്ദവും നൽകി അവരെ സംരക്ഷിക്കുന്നതും ദൈവം തന്നെ. അരൂപനും നിർവ്വികാരനുമായ ദൈവത്തിന് ഇതൊക്കെ എങ്ങനെ സാധിക്കുമെന്ന് സംശയിക്കാനില്ല. ദൈവത്തോട് ഭൂതവർഗ്ഗത്തിനുള്ള അടുപ്പത്തിൻെറയും അകൽച്ചയുടെയും അനുപാതമനുസരിച്ച് സ്വാഭാവികമായി വന്നുചേരുന്നവയാണ് ദൈവത്തിൽ ഈ ആജ്ഞാശക്തിയും രക്ഷാശക്തിയും. ദൈവത്തിൽ നിന്നും ഇത്രയകലത്തിൽ നിന്നാൽ ഇന്നത് സംഭവിക്കുമെന്നും നിയമമുണ്ട്. ഇത്രമാത്രം സുഖവും ശാന്തിയും ലഭിക്കുമെന്നും നിയമമുണ്ട്. ഈ നിയമത്തിന് കൃത്യമായി വഴങ്ങി നിന്നുകൊണ്ടാണ് സൗരയൂഥ ഘടകങ്ങൾ മുതൽ ഇങ്ങോട്ടുള്ള എല്ലാ പ്രപഞ്ച ഘടകങ്ങളും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. ഈ നിയമം ധരിക്കാൻ കഴിഞ്ഞതുകൊണ്ടാണ് സത്യദർശികൾക്ക് പ്രപഞ്ച പ്രവർത്തനങ്ങളെല്ലാം സത്ത്വരജസ്തമസ്സുകളെന്ന ത്രിഗുണങ്ങളുടെ മണ്ഡലങ്ങളിൽ ഒതുക്കി നിർത്തി വിഭജിക്കാൻ കഴിഞ്ഞത്. ബോധ സ്വരൂപനായ ദൈവം കരുണാസിന്ധുവാണ്. ദൈവത്തിൻെറ ഈ പ്രത്യേകതകളെല്ലാം ജീവിതത്തിൽ അനുഭവിച്ചറിയാൻ കഴിഞ്ഞിട്ടുള്ള ഗുരുദേവൻ നമുക്കവ വിവരിച്ച് തരികയാണ് ഒമ്പതാം പദ്യത്തിൽ–

9 ജയിക്കുക മഹാദേവ!
ദീനാവനപരായണ!
ജയിക്കുക ചിദാനന്ദ!
ദയാസിന്ധോ! ജയിക്കുക

മഹാദേവൻ–ദേവന്മാരുടെയെല്ലാം ദേവൻ, ദീനാവന പരായണൻ–ദീനൻമാരെ രക്ഷിക്കുവാൻ സദാ ഉണർന്നിരിക്കുന്നവൻ, ചിദാനന്ദൻ–ബോധസ്വരൂപൻ, ദയാ സിന്ധു–കാരുണ്യസമുദ്രം.

ദേവൻമാരുടെയെല്ലാം ദേവനായ ദൈവമേ, അങ്ങ് വിജയിച്ചരുളണേ, ദുഃഖിതൻമാരെയും മർദിതൻമാരെയും രക്ഷിക്കാൻ സദാ ഉണർന്നിരിക്കുന്ന ദൈവമേ, അങ്ങ് വിജയിച്ചരുളണേ. ബോധാനന്ദസ്വരൂപനായ അവിടുന്ന് വിജയിക്കുമാറാകണേ.

### ദേവദേവനാണ് ദൈവം

ദൈവബോധം മങ്ങുന്നതിൻെറ കൂടുതൽ കുറവനുസരിച്ചാണ് മായയിൽ ഗുണമണ്ഡലങ്ങൾ ആവിർഭവിക്കുന്നത്. സത്ത്വഗുണമണ്ഡലത്തിൽ തേജോമയങ്ങളും രജോഗുണമണ്ഡലത്തിൽ സങ്കൽപ്പമയങ്ങളും തമോഗുണമണ്ഡലത്തിൽ ജഡമയങ്ങളുമായ പ്രപഞ്ചരൂപങ്ങൾ അങ്ങനെ ഉണ്ടായി വരുന്നു. ഓരോ ഗുണമണ്ഡലത്തിൽ നിൽക്കുന്ന ജീവിയും കൂടുതൽ ദൈവബോധം വളർത്തുകയാണെങ്കിൽ പടിപടിയായി ഗുണമണ്ഡലങ്ങളെക്കടന്ന് ഒടുവിൽ ദൈവത്തോടേകീഭവിക്കും. ദൈവബോധം കുറയുകയാണെങ്കിൽ ഗുണമണ്ഡലങ്ങളിൽ താഴോട്ട് താഴോട്ട് പോയിപതിക്കാനിട വരുന്നു. ഒരേ ഗുണമണ്ഡലത്തിൽ തന്നെ ആ ഗുണത്തിൻെറ ഏററക്കുറവനുസരിച്ച് ഉയർന്നും താണും അനേക ജീവിതങ്ങൾ ഉണ്ടായിരിക്കുകയും ചെയ്യും. എങ്ങനെയായാലും ഗുണങ്ങളുടെ കൂടുതൽ കുറവ് നിർണ്ണയിക്കുന്ന ഒരേ ഒരു ഘടകം ആത്മബോധം

അഥവാ ദൈവബോധമാണ്. സർവ്വത്ര ഇടതിങ്ങി ദൈവത്തെ കാണാൻ കഴിയുന്നതാണ് ദൈവബോധത്തിൻെറ പാരമ്യം. അവിടെ ഗുണമണ്ഡലങ്ങളെല്ലാം അസ്തമിക്കുന്നു. മന്ദബുദ്ധിയായ മനുഷ്യന് ഈ ദൈവബോധം പെട്ടെന്ന് കൈവരുക സാധ്യമല്ലെന്ന് നമ്മുടെ ഋഷീശ്വരന്മാർ കണ്ടു. അതുകൊണ്ട് പടിപടിയായി അവനിൽ ദൈവബോധം വളർത്താൻ അവർ കണ്ടു പിടിച്ച ശാസ്ത്രസമ്മതമായ ഒരുപായമാണ് ദേവസങ്കല്പം. തന്നെക്കാൾ ആയുസ്സും ഐശ്വര്യവും തേജസ്സും നിറഞ്ഞ നിലനിൽപ്പുകളെ ദിവ്യഭാവത്തിൽ നോക്കിക്കാണാൻ അവർ മനുഷ്യനോടാവശ്യപ്പെട്ടു. അങ്ങനെയാണ് സൂര്യനും ചന്ദ്രനുമൊക്കെ ദേവൻമാരും ഭൂമിയും സരസ്വതിയുമൊക്കെ ദേവിമാരുമായത്. സൂര്യനും ചന്ദ്രനും ഭൂമിയും ശബ്ദവുമെല്ലാം ദൈവത്തിൻെറ തന്നെ വിവിധ പ്രകടനങ്ങളായിരിക്കെ ആദ്യത്തെപ്പടിയായി അവയിലൊക്കെ ദേവത്വവും ദേവീത്വവും ദർശിക്കുന്നത് അത്യന്തം ശാസ്ത്രീയമായ ക്രമമാണെന്ന് പറയേണ്ടതില്ലല്ലോ. പക്ഷെ ശാസ്ത്രതത്ത്വം ഗ്രഹിക്കാൻ കഴിയാത്ത മന്ദബുദ്ധികൾ ഇതൊക്കെ അന്ധവിശ്വാസമായിട്ടാണ് കാണുന്നത്. ഈ മന്ദബുദ്ധികളെ ശ്രദ്ധിക്കാൻ പോയാൽ ജീവിതത്തിന് പരമ സാഫല്യം നേടിത്തരാൻ കഴിവുള്ള വിലതീരാത്ത ദർശനങ്ങളെ നാം കൈവെടിയുകയായിരിക്കും ഫലം. ഗീതയിൽ വിഭൂതിയോഗമെന്ന പത്താമദ്ധ്യായത്തിൽ ഈ ശാസ്ത്രതത്ത്വം ഭഗവാൻ നന്നായി വിവരിച്ചിട്ടുണ്ട്. ദേവരൂപങ്ങളെ എണ്ണിയെണ്ണി കാട്ടിക്കൊടുത്തിട്ട് അവയിലൊക്കെ അകവും പുറവും നിറഞ്ഞ് നിന്ന് അവയെ പ്രവർത്തിപ്പിക്കുന്നത് താൻ തന്നെയാണെന്നും ഭഗവാൻ വ്യക്തമാക്കുന്നു. അതുകൊണ്ട് അഖണ്ഡബോധസ്വരൂപനായ ദൈവം ദേവൻമാരുടെയൊക്കെ ദേവനാണ്. ആ ദേവദേവനെ സമാശ്രയിക്കുന്നവർക്ക് ഈ ലോകത്ത് ഒരു ഭയത്തിനും അവകാശമില്ല. ഉപനിഷത്ത് പ്രഖ്യാപിക്കുന്നത് നോക്കുക.

*ന തത്ര സൂര്യോഭാതി ന ചന്ദ്രതാരകം*
*നേമാ വിദ്യുതോഭാന്തി കുതോയമഗ്നിഃ*
*തമേവ ഭാന്തമനുഭാതി സർവ്വം*
*തസ്യഭാസാ സർവ്വമിദം വിഭാതി*

ആ ദൈവത്തെ സൂര്യചന്ദ്രനോ നക്ഷത്രങ്ങൾക്കോ പ്രകാശിപ്പിക്കാൻ കഴിയുന്നില്ല. ഈ മിന്നൽപിണറുകളും ആ സത്യത്തെ പ്രകാശിപ്പിക്കുന്നില്ല. അഗ്നിയുടെ കാര്യം പറയാനുമില്ല. സ്വയം പ്രകാശിച്ചു വിളങ്ങുന്ന ആ ദേവദേവനോട് ചേർന്നു നിന്ന് മററെല്ലാം പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ആ സത്യത്തിൻെറ പ്രകാശംകൊണ്ട് ഇക്കാണുന്നതൊക്കെ പ്രകാശിക്കുന്നു. ഇങ്ങനെ ദേവദേവനായ ഒരു പരമസത്യം ഈ ജഗത്തിനാശ്രയമായുണ്ടെന്ന് മററുള്ളവർ ധരിക്കുകയും ആ ദേവദേവനിൽ അഭയം തേടുകയും ചെയ്യുമ്പോഴാണ് അദ്ദേഹത്തിൻെറ വിജയം. ഈ ദേവദേവനെ സ്വസ്വരൂപമായി സാക്ഷാത്ക്കരിച്ച് അദ്ദേഹത്തെ വിജയിപ്പിച്ച ശേഷമാണ് ഗുരുദേവൻ ജയിക്കുക മഹാദേവ എന്ന വാക്കുകളിൽ കൂടി ദൈവത്തിന് വിജയം നേരുവാൻ നമ്മോടാവശ്യപ്പെടുന്നത്.

**ദീനബന്ധുവാണ് ദൈവം.**

ദീനൻമാരെ സദാ സഹായിക്കാൻ കാത്തുനിൽക്കുന്നവനാണ് ദൈവം. ദൈവത്തിന് പക്ഷപാതമില്ല. ആര് അഭയം പ്രാപിക്കുന്നുവോ അവർക്ക് ആവശ്യമുള്ളതൊക്കെ നൽകി അനുഗ്രഹിക്കുന്നു. അഭയം പ്രാപിക്കാത്തവരെയും സദാ രക്ഷിക്കുന്നയാളാണ് ഭഗവാൻ. എന്നാൽ അഭയം പ്രാപിക്കാത്തവർ ഭഗവദനുഗ്രഹം വേണ്ടപോലെ ധരിക്കാതെ സ്വന്തം സാമർത്ഥ്യം കൊണ്ടാണെല്ലാം നേടുന്നതെന്ന് ഭ്രമിച്ച് ക്ലേശിക്കാനിടവരുന്നു. ഭഗവദ്രക്ഷ അറിയാൻ കഴിയാത്തവർക്ക് ഭഗവാൻ രക്ഷിക്കുന്നു എന്ന തോന്നലുണ്ടാവുകയില്ലല്ലോ. ഏതു പരിതസ്ഥിതിയിലും ഈ പ്രപഞ്ചത്തിന്റെ ശാശ്വത സംരക്ഷകൻ ദൈവമാണെന്നറിഞ്ഞ് സർവ്വവും അവിടെ അർപ്പിച്ച് അഭയം തേടുന്നയാളാണ് ദീനൻ. ഇങ്ങനെ ദൈവപാദങ്ങളിൽ സർവാർപ്പണം ചെയ്ത് അഭയം തേടിക്കൊണ്ട് വിട്ടു വീഴ്ച കൂടാതെ സ്വധർമ്മമനുഷ്ഠിക്കുന്ന ദീനന് ഓരോ കാൽവയ്പ്പിലും ദൈവം തന്നെത്തുണയ്ക്കാനായി കൂടെയുണ്ടെന്ന് അനുഭവപ്പെടും. ഇത്തരം ഭക്തൻമാർക്ക് ഇന്നുവരെ അനുഭവപ്പെട്ടിട്ടുള്ള ജീവിത നിയമമാണിത്. ദൈവത്തെയറിയാതെ സ്വയം അഹങ്കരിക്കുന്നവർ ആരായാലും കഷ്ടപ്പെടും. ഞാൻ വിജയിച്ചു എന്ന ധന്യത ജീവിതാന്ത്യത്തിൽ അവർക്കുണ്ടാവുകയില്ല. ദൈവത്തെ അഭയം പ്രാപിക്കുന്ന ദീനനും ദൈവത്തിനും തമ്മിലുള്ള ഈ ബന്ധനിയമം ഭഗവാൻ ഗീതയിൽ ആവർത്തിച്ചാവർത്തിച്ച് പ്രഖ്യാപിക്കുന്നുണ്ട്. മഹാത്മാക്കൾ സമഭാവനയോടെ ചിത്തശുദ്ധി നേടി പ്രപഞ്ചത്തിനാദികാരണമായ ദൈവത്തെ അറിഞ്ഞ് മറ്റൊന്നും കൂട്ടാക്കാതെ അവിടെ അഭയം പ്രാപിക്കുന്നു. ദൈവത്തെ അറിയാത്ത മൂഢൻമാർ സ്വയം അഹങ്കരിച്ച് കാമക്രോധാദി ആസുരസമ്പത്തുക്കൾ വളർത്തി ദൈനംദിനം പതിക്കുന്നു. സർവ്വാത്മനാ ദൈവത്തിൽ അഭയം തേടുന്നവരോട് ദൈവത്തിനുള്ള ബന്ധമെന്താണെന്ന് ഭഗവാൻ തന്നെ പ്രഖ്യാപിക്കുന്നത് നോക്കുക.

*അനന്യാശ്ചിതയന്തോമാം*
*യേജനാഃ പര്യുപാസതേ*
*തേഷാം നിത്യാഭിയുക്താനാം*
*യോഗക്ഷേമം വഹാമ്യഹം.* *ഭഗ.ഗീ 9 – 22*

മറ്റൊന്നും കൂട്ടാക്കാതെ ചിലർ എന്നെ പരമലക്ഷ്യമായി കരുതി സദാ ചിന്തിച്ചുറപ്പിക്കുന്നു. എല്ലാ ജീവിത ചലനങ്ങളും എന്റെ ആരാധനമാക്കിത്തീർക്കുന്നു. ഒരു നിമിഷം പോലും വേർപെടാതെ ഇങ്ങനെ എന്നോടു ചേർന്നിരിക്കുന്നവരുടെ ഇഹത്തിലും പരത്തിലുമുള്ള എല്ലാ കാര്യങ്ങളും ഞാൻ നോക്കി ശരിപ്പെടുത്തുന്നു. എന്റെ ഭക്തന് ഒരിക്കലും നാശമില്ല. ചിത്തശുദ്ധിയോടെ നല്ലത് ചെയ്യുന്നവന് ഒരിക്കലും പതനമില്ല. അത്യന്തദുരാചാരിയായാൽ പോലും എന്നിൽ അഭയം തേടുമെങ്കിൽ അവർ ഉയർത്തപ്പെടും. എല്ലാ ഭേദചിന്തകളും വെടിഞ്ഞ് എന്നെ മാത്രം ശരണം പ്രാപിക്കുന്നവൻ സർവ്വ പാപങ്ങളിൽ നിന്നും വിമുക്തനാകും. എന്നിങ്ങനെ എത്രയെത്ര സ്ഥലങ്ങളിലാണ് ഗീതയിൽ ഭഗവാൻ ഈ ജീവിത നിയമം പ്രഖ്യാപിച്ചു കാണുന്നത്.

ദൈവം ദീനാവനപരായണനാണ് എന്നു തെളിയിക്കുന്ന കഥകൾ കൊണ്ടാണ് പുരാണ ഇതിഹാസങ്ങൾ നിറയ്ക്കപ്പെട്ടിരിക്കുന്നത്. ഭൗതിക സമ്പത്തുക്കൾ ഉണ്ടാക്കി കൊടുക്കുന്നതിലല്ല പ്രധാനമായും ദൈവത്തിന്റെ ദീനാവനത്വം. ചോദിച്ചാൽ ഭൗതിക സമ്പത്തും നൽകും, എങ്കിലും കൊടിയ ആപത്തുകളിൽ പോലും മനശ്ശാന്തിയും സുഖവും നൽകി അനുഗ്രഹിക്കുന്നതിലാണ് അദ്ദേഹത്തിന്റെ ദീനാവനത്വം, അതുകൊണ്ടാണല്ലോ ശ്രീനാരായണ ഗുരുദേവനെപ്പോലെയുള്ള നിഷ്കിഞ്ചനൻമാർ സദാ ആനന്ദ സമുദ്രത്തിൽ മുഴുകി കഴിയുന്നത്. ദൈവത്തിന്റെ ദീനരക്ഷണത്തിന്റെ പ്രതീകങ്ങളാണ് ഭാരതത്തിലെ പാണ്ഡവൻമാരും പാഞ്ചാലിയും. രാജകുലങ്ങളിൽ ജനിച്ചുവളർന്നവർപോലും കാലത്തിന്റെ പിടിയിൽപ്പെട്ട് ഞെരിയുന്നതായി നാം കാണുന്നു. അപ്പോഴൊക്കെ ദൈവത്തെ സമാശ്രയിക്കുന്നവർക്കേ രക്ഷകിട്ടുന്നതായി കാണുന്നുള്ളൂ. മരണം വാതിൽക്കൽ വന്ന് നിൽക്കുമ്പോൾ ധനമോ ബന്ധുക്കളോ സുഖഭോഗസാമഗ്രികളോ ഒന്നും ഉപകരിച്ചെന്ന് വരില്ല. ഇതിനർത്ഥം ധനവും ബന്ധുക്കളും സുഖസാമഗ്രികളും ഒന്നും വേണ്ടെന്നല്ലാ. അവയോട് ചേർന്ന് കഴിയുമ്പോഴും ഈശ്വരൻ മാത്രമാണ് അന്തിമആശ്രയമെന്നുറപ്പിച്ചുകൊണ്ട് ജീവിക്കണമെന്നേയുള്ളൂ. ആ അഭ്യാസത്തിനുറപ്പുണ്ടെങ്കിൽ ദൈവം നമ്മെത്തുണയ്ക്കാൻ തക്ക സമയത്തെത്തിച്ചേരും. പരീക്ഷിത്ത്, ഖട്വാംഗൻ തുടങ്ങിയ രാജാക്കന്മാർ സംഭവബഹുലമായ അവരുടെ ജീവിതത്തിനിടയിൽ ഈ അഭ്യാസം ഉറപ്പിച്ചിരുന്നതുകൊണ്ട് തക്കസമയത്ത് ദൈവകാരുണ്യം നേടാൻ കഴിഞ്ഞുവെന്നാണല്ലോ പ്രസിദ്ധി. സർവ്വാർപ്പണം ചെയ്ത് ഭഗവദാശ്രയം തേടുന്നവരാണ് ദീനൻമാർ. അവരെ എക്കാലത്തും ദൈവം രക്ഷിച്ചിട്ടുള്ളതായിട്ടാണ് തെളിവ്. ശ്രീ ഗുരുദേവന്റെ ജീവിതം, ദൈവം ഭക്തന് അതിരറ്റ സ്വശക്തി പകർന്നു കൊടുത്ത് ദീനാവനം ചെയ്യുന്നതിന് ഉത്തമ ദൃഷ്ടാന്തമാണ്. സ്വന്തം ജീവിതത്തിൽ തെളിഞ്ഞതുകൊണ്ടു തന്നെയാണ് ദൈവത്തെ ദീനാവനപരായണ' എന്ന് സംബോധന ചെയ്യാൻ അദ്ദേഹം നമ്മോടാവശ്യപ്പെടുന്നത്.

## ബോധസ്വരൂപനായ ദൈവം ദയാസമുദ്രമാണ്.

അഖണ്ഡമായ ബോധവും ആനന്ദവുമാണ് ദൈവസ്വരൂപമെന്ന് നാം പല തവണ ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ടല്ലോ. ഗുരുദേവൻ ഈ പദ്യത്തിൽ അതെടുത്ത് പറഞ്ഞതിന് ഒരു പ്രത്യേക കാരണമുണ്ട്. അരൂപനായ ദൈവത്തിന് ആജ്ഞാ ശക്തിയും രക്ഷാശക്തിയും എങ്ങനെ നടപ്പാക്കാൻ കഴിയുമെന്ന് ആരെങ്കിലും ശങ്കിക്കുന്നെങ്കിൽ ഭഗവാൻ ബോധാനന്ദസ്വരൂപനാമെന്ന് ഒന്നുകൂടി അവരെ ഓർമ്മിപ്പിക്കുകയാണ്. തന്റെ സ്വരൂപമായ ബോധവും ആനന്ദവും കൂടുതൽ കൂടുതൽ മറമാറ്റി തെളിയിച്ച് കൊടുക്കുന്നതു കൊണ്ട് തന്നെ ഏതൊരു ദീനന്റെയും ദുഃഖം അകന്ന് കിട്ടുന്നതാണ്. അതുപോലെ ബോധമാണല്ലോ എല്ലാ പ്രപഞ്ചഘടകങ്ങളുടേയും പ്രവർത്തനങ്ങളെ നിയന്ത്രിക്കുന്നത്. അതുകൊണ്ട് ബോധസ്വരൂപനായ ഈശ്വരന് ആജ്ഞാശക്തിക്കും ഒരു കുറവും ഉണ്ടാകാനിടയില്ല. ശക്തികളൊക്കെ ബോധവസ്തുവിനുള്ളതാണ്. ജഡോപകരണങ്ങളെ സങ്കൽപ്പമാത്രത്താൽ തന്നെ നിർമ്മിക്കുവാനും അഴിക്കാനും ദൈവത്തിനൊരു പ്രയാസവുമില്ല. അതുകൊണ്ട് ഈ പ്രപഞ്ചത്തിലെ

ജഡോപകരണങ്ങളെ പരസ്പരം ബന്ധിപ്പിച്ച് തന്നെ തന്റെ ആജ്ഞാശക്തിയും രക്ഷാശക്തിയും ദൈവത്തിന് നിലനിർത്തുകയും ചെയ്യാം. വാസ്തവത്തിൽ ജീവജാലങ്ങൾ പരസ്പരം നടത്തുന്ന ശിക്ഷകളും രക്ഷകളും ദൈവം തന്റെ ഉപകരണങ്ങളെക്കൊണ്ട് നടത്തിക്കുന്നതുതന്നെയാണെന്ന് സത്യദർശികൾക്ക് നല്ലവണ്ണം തെളിഞ്ഞിട്ടുണ്ട്. അഹങ്കരിക്കുന്ന അൽപ്പബുദ്ധിയായ മനുഷ്യന് മാത്രമേ തന്റെ കഴിവു കൊണ്ടാണ് പലതും നടക്കുന്നതെന്നഭിമാനിക്കാൻ പറ്റൂ. ഈ ജീവിത രഹസ്യം ധരിച്ചിട്ടുള്ളതുകൊണ്ടാണ് ജഗത്ത് ഈശ്വരന്റെ നിയന്ത്രണത്തിലാണെന്ന് സത്യം കണ്ടവർ ആവർത്തിച്ച് പ്രഖ്യാപിക്കുന്നത്. തന്നെ അഭയം പ്രാപിക്കുന്നവരെ തക്കസമയത്ത് രക്ഷിക്കാൻ ദൈവത്തിന് ഈ ലോകത്തുള്ള ഏതുപകരണത്തെയും നിയോഗിക്കാവുന്നതാണ്. ഗീതയിൽ ഭഗവാൻ പ്രഖ്യാപിക്കുന്നത് നോക്കുക.

*സർവ്വതഃ പാണിപാദം തത്*
*സർവ്വതോക്ഷിശിരോമുഖം*
*സർവ്വതഃ ശ്രുതിമല്ലോകേ*
*സർവ്വമാവൃത്യ തിഷ്ഠതി* *ഭഗ.ഗീ 13.13*

ദൈവത്തിന് എല്ലായിടത്തും കയ്യും കാലുമുണ്ട്. എല്ലായിടത്തും കണ്ണും തലയും മുഖവുമുണ്ട്. എല്ലായിടത്തും കാതുണ്ട്. എന്തിന് ദൈവം ലോകത്തെ അകവും പുറവും നിറഞ്ഞ് നിന്ന് രക്ഷിച്ചു പോരുന്നു. ബോധസ്വരൂപമായ വസ്തുവിന് മാത്രമേ ഈ രക്ഷാശക്തി ഉളവാക്കി പ്രവർത്തിപ്പിക്കാൻ പറ്റൂ എന്ന് വെളിപ്പെടുത്താനാണ് ഗുരുദേവൻ ചിദാനന്ദ! എന്ന സംബോധന പ്രയോഗിച്ചിരിക്കുന്നത്.

ദൈവസ്വരൂപം അനന്തമായ ആനന്ദമാണെന്ന് നാം തെളിയിച്ചിട്ടുണ്ടല്ലോ. വാസ്തവത്തിൽ ദുഃഖമുളവാക്കുന്ന യാതൊന്നും ദൈവത്തിന്റെ ശുദ്ധസ്വരൂപമല്ല. ദുഃഖകാരണങ്ങളായ ജഡദർശനങ്ങളെല്ലാം കയറിൽ സർപ്പമെന്നപോലെ ദൈവത്തിൽ മായയുണ്ടാക്കി കാണിക്കുന്ന കാഴ്ചകൾമാത്രമാണ്. അപ്പോൾ ദൈവത്തിന്റെ ശുദ്ധരൂപത്തെ സമീപിക്കുന്തോറും ഒരാൾക്ക് അതിരില്ലാത്ത ആനന്ദം മറമാറിതെളിയുമെന്ന് സിദ്ധമാകുന്നു. ദൈവാനന്ദം അനുഭവിക്കാൻ തുടങ്ങുന്നതോടെ ബുദ്ധി തെളിഞ്ഞു കിട്ടും. അതോടെ ഏതു ജീവിത പ്രശ്നവും തികഞ്ഞ ബുദ്ധി ലാഘവത്തോടെ സമർത്ഥമായി കൈകാര്യം ചെയ്യാനും കഴിയും. തല്ലാഘവം പറകിലില്ലാരണം, ക്രിയകൾ മല്ലാടുകില്ല മതിയി സല്ലാഭമൊന്നുമതി എന്ന് ഗുരുദേവൻ തന്നെ ഈ അനുഭവരഹസ്യം *ജനനീനവരത്നമഞ്ജരി*യിൽ വെളിപ്പെടുത്തിയിട്ടുണ്ട്. സത്യലാഭം കൊണ്ടുണ്ടാകുന്ന ലാഘവം എല്ലാ മദമാത്സര്യങ്ങളെയും അകറ്റുന്നു. ബുദ്ധി പിന്നെ കർമ്മബന്ധങ്ങളിൽപ്പെട്ടുഴലുകയില്ല. ഈ സത്യലാഭം തന്നെയാണ് ജീവിത സാഫല്യം. തന്നെ സമീപിക്കുന്നവരെയൊക്കെ നിയമേന ഈ ജീവിത ലാഘവം നൽകി അനുഗ്രഹിക്കുന്നയാളായതുകൊണ്ട് ദൈവം ദയാ സിന്ധുവാണെന്ന് ഗുരുദേവൻ വിവരിച്ചിരിക്കുന്നു. ദൈവത്തെ കണ്ടിട്ടുള്ളവരായി അറിയപ്പെടുന്നവരൊക്കെ, ദൈവം ദയാ സിന്ധുവാണെന്നുള്ളതിന് തെളിവാണ്. ശ്രീബുദ്ധൻ തുടങ്ങി ശ്രീ നാരായണഗുരുദേവൻവരെ ലോകത്തിന്റെ മേൽ

അതിരറ്റ ദയ ചൊരിഞ്ഞത് ആ ദയാ സിന്ധുവിൽ നിന്ന് കോരിപ്പകർന്നതു തന്നെയായിരുന്നു. ദൈവഗുണങ്ങൾ പരീക്ഷിച്ചറിയാനുള്ള ശാലകളാണ് ജീവൻ മുക്തരായ സത്യപുരുഷൻമാർ. അവർക്ക് മറ്റാരിൽ നിന്നും ഇങ്ങോട്ടു യാതൊന്നും പ്രതീക്ഷയില്ല. അവർ നേടേണ്ടതു നേടിയവരാണ്. എത്തേണ്ടിടത്ത് എത്തിയ വരാണ്. അപമാനത്തിന് പകരമായിപ്പോലും കാരുണ്യം നൽകാൻ സദാ തയാറാണ്. ദൈവത്തിൽ നിന്നും ഈ കഴിവുകളെല്ലാം പകർന്നെടുത്ത് ലോകത്തിന്റെ മുമ്പിൽ പ്രദർശിപ്പിച്ച ശേഷമാണ് ദൈവം ദയാസിന്ധുവാണെന്ന് ഗുരുദേവൻ പ്രഖ്യാപിക്കുന്നത്. ഇങ്ങനെയൊരു ദയാസിന്ധുവുണ്ടെങ്കിൽ ആ കാരുണ്യ സമുദ്രത്തെ എല്ലാവരും ഉണ്ടെന്നറിയുകയും അന്വേഷിക്കുകയും കണ്ടെത്തുകയും അതിൽ മുഴുകുകയും ചെയ്യുമ്പോഴാണ് അതു വിജയിക്കുന്നത്. സത്യജിജ്ഞാസുക്കളായ ജനങ്ങളോട് ദൈവത്തിന് ഈ വിജയം നേരാനാണ് 'ദയാസിന്ധോ ജയിക്കുക' എന്ന ഭാഗം കൊണ്ട് ആവശ്യപ്പെടുന്നത്.

ഏതു വസ്തുവിന്റെ അന്വേഷണത്തിലും കണ്ടെത്തലിലും പല ഘട്ടങ്ങൾ കടന്നുപോകാനുണ്ടാകും. പലരും വസ്തുവിനെ പൂർണ്ണമായി കണ്ടെത്തുന്നതിന് മുമ്പ് ചില ചില ഘട്ടങ്ങളിൽ വച്ച് പിൻതിരിഞ്ഞു എന്നു വരാം. ചിലർ വസ്തു ദർശനം പൂർണ്ണമാകുന്നതുവരെ മുന്നോട്ടു പോകും. പൂർണ്ണമായി കണ്ടെത്തുന്നവരും ഭിന്നഘട്ടങ്ങളിൽ വച്ച് പിൻതിരിഞ്ഞ് പോകുന്നവരും തമ്മിലുള്ള ദർശനഭേദങ്ങളാണ് വസ്തുവിനെക്കുറിച്ചുള്ള അഭിപ്രായ ഭേദങ്ങളായി പ്രത്യക്ഷപ്പെടുന്നത്. ഈ അഭിപ്രായ ഭേദങ്ങളുടെ മദ്ധ്യത്തിൽ പൂർണ്ണമായ വസ്തുദർശനമേതെന്ന് കണ്ടുപിടിക്കുന്നവന് മാത്രമേ സത്യം തെളിയൂ. സത്യം അന്വേഷിച്ചവരിൽ ഇങ്ങനെയാണ് മതഭേദങ്ങൾ ആവിർഭവിച്ചത്. സമുദ്രത്തെ അറിയാൻ ശ്രമിക്കുന്നവർക്ക് അതിൻെറ ഉപരിതലത്തിൽ കുറെദൂരം നീന്തിത്തുടിച്ചിട്ട് സമുദ്രത്തെ കണ്ടു എന്ന് പ്രഖ്യാപിക്കാം. അവർ കണ്ടിടത്തോളം സമുദ്രത്തിനൊരു വിവരണവും നൽകാം. മത്സ്യം മുതലായ ചില സാധനങ്ങൾ ഈ സമുദ്രത്തിൽ നിന്നും കിട്ടാനുണ്ടെന്ന് ചില പ്രയോജനങ്ങളും വിവരിക്കാം. എന്നാൽ സമുദ്രത്തിന്റെ ആഴമേറിയ തലങ്ങളിലേക്കിറങ്ങി ചെല്ലുന്നവർക്ക് ആദ്യത്തെക്കൂട്ടർ വിവരിച്ച സമുദ്രത്തെക്കുറിച്ച് തന്നെ അവരുടെ വിവരണത്തെതുടർന്ന് കൂടുതൽ വിവരിക്കാനുണ്ടാവും. അവർ കാട്ടികൊടുത്ത പ്രയോജനങ്ങളെ നിഷേധിക്കാതെ കൂടുതൽ പ്രയോജനങ്ങൾ കാട്ടിക്കൊടുക്കാനുണ്ടാവും അടിത്തട്ടുവരെ മുങ്ങിത്തപ്പി സമുദ്രത്തിന്റെ പൂർണ്ണരൂപം കണ്ടെത്തിയവർക്ക് മുമ്പുള്ളവർ പറഞ്ഞതൊക്കെ ഉൾക്കൊള്ളിച്ചുകൊണ്ട് സമുദ്രത്തിന്റെ പൂർണ്ണചിത്രവും അതുകൊണ്ടുണ്ടാക്കാവുന്ന പൂർണ്ണപ്രയോജനവും വിവരിക്കാൻ കഴിയും. എല്ലാവരും തിരഞ്ഞത് സമുദ്രത്തെയാണ് കണ്ടതും സമുദ്രത്തെയാണ്. എന്നാൽ അടിത്തട്ടുവരെ ചെന്ന് കണ്ടവരുടെ സംതൃപ്തിയും ഉറപ്പും മറ്റുള്ളവർക്കുണ്ടാകുന്നതല്ല. ജീവിത സത്യം തിരയുന്നവരുടെയും കഥയിതുതന്നെ. ഭൗതിക വാദികൾ മുതൽ അഖണ്ഡബോധം സാക്ഷാത്കരിക്കുന്ന അദ്വൈതികൾവരെ തിരയുന്നതും കണ്ടെത്തുന്നതും ഒരേ വസ്തുവിനെത്തന്നെയാണ്. കുറേപ്പേർ അപൂർണ്ണദർശനങ്ങൾ സത്യമായികരുതുമ്പോൾ ഒരു കൂട്ടർ വസ്തുവിന്റെ പൂർണ്ണ ദർശനത്തിൽ എത്തിനിൽക്കുന്നുവെന്നേ ഭേദമുള്ളൂ. അഖണ്ഡാനന്ദസ്വരൂപമായ അദ്വൈത

സത്യം വസ്തുവിന്റെ പൂർണ്ണദർശനമാണെന്ന് ശ്രുതി യുക്ത്യനുഭവങ്ങൾക്ക് ഇന്ന് സംശയമെന്യേ തെളിഞ്ഞിട്ടുണ്ട്. എല്ലാ മതങ്ങളും തിരയുന്നത് ഏകമായ ഈ പൂർണ്ണ വസ്തുവിനെത്തന്നെയാണ്. ആനയെക്കണ്ട കുരുടൻമാരെപ്പോലെ അൽപദർശനങ്ങളിൽപ്പെട്ടുഴലാതെ സർവ്വമതസാരമായ അദ്വൈത സത്യം സാക്ഷാത്കരിച്ച് പരമശാന്തിയടയുവാൻ ഗുരുദേവൻ തന്നെ *ആത്മോപദേശശതക*ത്തിൽ സത്യാന്വേഷികളെ ആഹ്വാനം ചെയ്തിട്ടുണ്ട്. ദൈവസ്വരൂപം പൂർണ്ണമായി ഏതറ്റംവരെ ചെന്നനുഭവിച്ചറിയണമെന്നാണ് *ദൈവദശക*ത്തിലെ ഒടുവിലത്തെ പദ്യം കൊണ്ട് വിവരിക്കുന്നത്.

10 ആഴമേറും നിൻമഹസ്സാ-
മാഴിയിൽ ഞങ്ങളാകവേ
ആഴണം വാഴണം നിത്യം
വാഴണം വാഴണം സുഖം

മഹസ് -പ്രഭാപൂരം (മഹിമയും മഹസും രണ്ടാണ്. മഹിമ – മഹത്വം), ആഴി- കടൽ, ആകവേ – പൂർണ്ണമായി, ആഴണം – മുങ്ങണം, നിത്യം – എന്നും, സുഖം – ആനന്ദം.

വളരെ ആഴമുള്ള അങ്ങയുടെ ജ്യോതിസ്സാകുന്ന കടലിൽ ഞങ്ങൾ സമ്പൂർണ്ണമായി മുങ്ങണം. മുങ്ങിയാൽ മാത്രം പോര, എന്നും അവിടെത്തന്നെ വാഴണം. ആനന്ദം മാത്രം ശാശ്വതമായി അവശേഷിക്കണം.

**ആത്മജ്യോതിസ്സിൽ മുങ്ങണം**

സത്യാനുഭവങ്ങളുടെ ക്രമം രണ്ടാം പദ്യത്തിന്റെ പ്രഖ്യാപനത്തിൽ നാം ചർച്ച ചെയ്തിട്ടുണ്ട്. അനുഭവങ്ങളുടെ പ്രത്യേകത നമുക്കിവിടെ അൽപ്പമൊന്ന് ചിന്തിക്കാം. പുറമെ ഉണ്ടായി മറയുന്നതായി കാണപ്പെടുന്നവയൊക്കെ അനിത്യമാണെന്നും ഇവയ്ക്കാശ്രയമായ ഒരു നിത്യവസ്തുവുണ്ടെന്നും ശ്രവണമനനങ്ങൾ കൊണ്ടുറപ്പിക്കുകയാണ് സത്യാന്വേഷണ മാർഗത്തിലെ ആദ്യത്തെപ്പടി. സത്യദർശികളുടെ വാക്കുകളിൽ നിന്നും വസ്തുസ്വരൂപമെന്തെന്ന് ഗ്രഹിച്ചാൽ പിന്നെ അന്വേഷണമാരംഭിക്കാം. സത്യസ്വരൂപത്തെമറച്ചുകൊണ്ട് ഇടയ്ക്ക് കയറി നിന്ന് അതിൽ വിവിധ ദൃശ്യങ്ങളെ കാട്ടിത്തന്ന് മോഹിപ്പിച്ചുകൊണ്ടിരിക്കുന്നത് മനസ്സാണെന്നറിയാൻ ഒരു പ്രയാസവുമില്ലല്ലോ. ബാഹ്യദൃശ്യങ്ങളിൽ സുഖമുണ്ടെന്ന് ഭ്രമിച്ച് അവയിൽ പറ്റിനിൽക്കുന്നിടത്തോളം മനസ്സിന് സത്യത്തെ സമീപിക്കാൻ സാധ്യമല്ല. അതുകൊണ്ട് രണ്ടാമതായി വേണ്ടത് ബാഹ്യദൃശ്യങ്ങൾ നശ്വരങ്ങളാണെന്നു കണ്ട് മനസ്സിനെ ക്രമേണ വിരക്തി അഭ്യസിപ്പിക്കുകയാണ്. ലോകവ്യവഹാരങ്ങളെല്ലാം കൃത്യമായി അനുഷ്ഠിക്കവേ തന്നെ അതു ശീലിക്കാവുന്നതാണ്. തന്റെ ശരീരമുൾപ്പെടെ എല്ലാം ഈശ്വര സമ്പത്താണെന്നും താൻ ഈശ്വരന്റെ കയ്യിലെ ഒരുപകരണമാണെന്നും ഉറച്ച് മനസ്സിനെ നിസ്സംഗമാക്കണം. നിസ്സംഗമായ മനസ്സിന് നിമിഷം പ്രതി വിരക്തി വർദ്ധിച്ചു വരും. കണ്ടതും കേട്ടതുമായ ഭൗതിക സുഖങ്ങളിൽ ആശയില്ലാതാവുന്നതാണ് വിരക്തി അഥവാ വൈരാഗ്യം. തുടർന്ന് കാമക്രോധലോഭാദി ആസുരവികാരങ്ങളെ ഉപേക്ഷിക്കുകയും

കാരുണ്യം, സമഭാവന, സന്തോഷം, തുടങ്ങിയ ദൈവസമ്പത്തുകളെ ഉൾക്കൊള്ളുകയും വേണം, ഇത്രയുമായാൽ ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന ബാഹ്യവിഷയങ്ങളുടെ പിന്നാലെ സദാ തെണ്ടിത്തിരിയുന്ന ജ്ഞാനേന്ദ്രിയങ്ങൾ ആ ഭ്രമമുപേക്ഷിച്ച് അകത്തൊതുങ്ങി അന്തർമുഖങ്ങളായി മനസ്സുമായി ഒരുമിച്ച് സത്യദർശന സമർത്ഥങ്ങളായി തീരും. സത്യം ആദ്യമായി കണ്ടെത്തേണ്ടത് അവനവന്റെ ഉള്ളിലാണ്. നിത്യാനിത്യവസ്തു വിവേകം കൊണ്ട് വൈരാഗ്യസമ്പന്നമായി മനസ്സും ഇന്ദ്രിയങ്ങളും ഒന്നടങ്ങി കിട്ടിയാൽ അതോടെ സത്യസ്വരൂപമായി വിളങ്ങുന്ന ആത്മാവിന്റെ പ്രഭാപൂരം ഉള്ളിൽ പരക്കാൻ തുടങ്ങും. അപ്പോൾ മുതൽ അതിരറ്റ പ്രസന്നതയും ചിത്തത്തിനനുഭവപ്പെടും. ഈ അനുഭവ ഘട്ടമാണ് ദൈവമഹസ്സിന്റെ ആവിർഭാവ ഘട്ടം. ഇനി ദൈവമഹസ്സാകുന്ന ആഴിയിൽ ക്രമേണ ആഴ്ന്നിറങ്ങിയാൽ മതി. മഹസ്സിന്റെ ആവിർഭാവ ഘട്ടത്തെ എത്ര മധുരോദാരമായി ഗുരുദേവൻ ആത്മോപദേശശതകത്തിൽ ചിത്രീകരിച്ചിരിക്കുന്നുവെന്ന് നോക്കുക.

*ഒളിമുതലാം പഴമഞ്ചുമുണ്ടുനാറും*
*നളികയിലേറി, നയേനമാറിയാടും*
*കിളികളെയഞ്ചുമരിഞ്ഞുകീഴ്മറിക്കും*
*വെളിവുരുവേന്തിയകം വിളങ്ങിടേണം.* *ആത്മോ.ശ. 8*

ഇവിടെ പഞ്ചേന്ദ്രിയങ്ങളെ അഞ്ച് കിളികളായിട്ടാണ് ഗുരുദേവൻ വർണ്ണിച്ചിരിക്കുന്നത്. ഈ കിളികൾ ഭക്ഷിക്കുന്ന പഴങ്ങളാണ് ശബ്ദ സ്പർശരൂപരസഗന്ധങ്ങൾ. നാറുന്ന ദേഹത്തിലിരുന്നുകൊണ്ട് ഈ കിളികൾ നയോപായങ്ങളിലൂടെ പഴങ്ങൾ മാറി മാറി ഭക്ഷിച്ചുല്ലസിക്കുകയാണ്. ഈ കിളികളെ പാടെ നശിപ്പിക്കുന്ന പ്രഭാപൂരമേന്തി ചിത്തം തെളിയണം. ഈ പ്രഭാ സമുദ്രമാണ് ഗുരുദേവൻ ശ്ലോകത്തിൽ വെളിവാക്കിയിരിക്കുന്ന 'നിൻ മഹസ്സാം ആഴി' ഒരു സാധകൻ തന്റെ അനുഷ്ഠാനങ്ങൾ ശക്തിപ്പെടുത്തിയാൽ ആദ്യം ഉള്ളിൽ പ്രകാശം പരക്കുമെന്നും ആ പ്രകാശത്തെ പിന്തുടർന്ന് വേണം ആഴമേറിയ സത്യാനുഭവങ്ങളിലേയ്ക്ക് ചെല്ലാനെന്നും ഗുരുദേവൻ തന്റെ കൃതികളിൽ പലയിടത്തും വ്യക്തമാക്കിയിട്ടുണ്ട്. അദ്വൈത ദീപികയിൽ പറയുന്നത് നോക്കുക.

*മുന്നേ കടന്നു വിഷയം പ്രതിവൃത്തിമുന്നിൽ-*
*നിന്നീടുമാവരണമാം തിര നീക്കിടുന്നു;*
*പിന്നീടുകാണുമറിവും പ്രഭതന്റെ പിൻപോയ്*
*കണ്ണെന്നപോലറിവു കാണുകയില്ലതാനേ* *അദ്വൈ.ദീ 18*

ആദ്യം ബാഹ്യ വിഷയങ്ങളിൽ മാറി മാറി ചലിക്കുന്ന മനസ്സിനെ അന്തർമുഖമാക്കി നിയമനം ചെയ്യണം. അതോടെ വാസനാരൂപത്തിൽ ആത്മാവിനെ മറച്ചിരിക്കുന്ന മറ പൊളിയാൻ തുടങ്ങും. തുടർന്ന് പ്രഭാപൂരം പരക്കും. അതിന്റെ പിന്നാലെ ആഴ്ന്നിറങ്ങിയാൽ അറിവിന്റെ അഥവാ സത്യത്തിന്റെ പൂർണ്ണരൂപം കണ്ടുകിട്ടും. ഈ അനുഭവക്രമം ഉപനിഷത്തുകൾക്കും ഗീതയ്ക്കുമൊക്കെ സമ്മതമാണ്. വസ്തുസ്വരൂപം തിരഞ്ഞു ചെന്ന ഇന്ദ്രന്റെ മുമ്പിൽ ആദ്യമായി പ്രഭാപൂരം പരത്തിക്കൊണ്ട് വിദ്യ ആവിർഭവിച്ചതായിട്ടാണ് *കേനോ*

*പനിഷത്ത്* വെളിപ്പെടുത്തുന്നത്. 'ബഹുശോഭമാനാ' എന്നാണ് ഉപനിഷത്ത് വിദ്യയെ വിശേഷിപ്പിച്ചിരിക്കുന്നത്. ഹൃദയത്തിൽ ആത്മപ്രകാശം പരക്കാൻ തുടങ്ങുന്നതോടെ ആത്മശക്തിയായ വിദ്യയുടെ മാർഗം തെളിഞ്ഞു കിട്ടുന്നുവെന്നർത്ഥം. രാഗദ്വേഷങ്ങൾ വെടിഞ്ഞ് ഇന്ദ്രിയങ്ങളെ അടക്കി സ്വധർമ്മാനുഷ്ഠാനത്തിൽ ഏർപ്പെടുന്നവർക്ക് ചിത്തപ്രസാദം കൈവരുന്നുവെന്ന് ഗീതയിലെ സ്ഥിതപ്രജ്ഞലക്ഷണത്തിൽ ഭഗവാനും വ്യക്തമാക്കിയിട്ടുണ്ട്. പ്രസാദേ സർവ്വദുഃഖാനാംഹാനി – ചിത്ത പ്രസാദം നേടിയവർക്ക് എല്ലാ ദുഃഖങ്ങളും അകന്നുപോകുന്നു വെന്നാണ് ഭഗവാന്റെ പ്രഖ്യാപനം. ദൈവമഹസ്സാകുന്ന ആഴിയുടെ പ്രാരംഭമാണിത്. പുറമേ കണ്ട മഹസ്സിന്റെ ഈ പ്രാരംഭത്തെ പിൻതുടർന്ന് ഇനി അതിന്റെ ആഴത്തിലേക്കിറങ്ങിച്ചെല്ലേണ്ടിയിരിക്കുന്നു.

## സവികൽപസമാധിഘട്ടങ്ങൾ

അറിയുന്നവൻ, അറിയപ്പെടുന്ന വസ്തു, അറിവ് ഇവയാണ് ത്രിപുടി, ത്രിപുടി ഭേദം മാറുന്നതിന് മുമ്പുണ്ടാകുന്ന ആത്മാനുഭവമാണ് സവികൽപ സമാധി. ചിത്തപ്രസാദത്തോടെ ഈ സവികൽപസമാധി ആരംഭിക്കുന്നു. ലോകവിജ്ഞാനത്തിൽ അറിയപ്പെടുന്ന വസ്തു ഏതെങ്കിലും ഭൗതിക പദാർത്ഥമായിരിക്കും. സവികൽപസമാധിയിൽ അറിയപ്പെടുന്ന വസ്തു ആത്മാവായിരിക്കും. ത്രിപുടി നിലവിലുള്ളതു കൊണ്ട് തന്നെ ഇവിടത്തെ ആത്മജ്ഞാനം പൂർണ്ണമല്ലെന്നു സ്പഷ്ടം. അറിയുന്നവനും അറിവും അറിയപ്പെടുന്ന വസ്തുവും എല്ലാം ബോധസ്വരൂപം തന്നെയെന്നാണ് സവികൽപ സമാധിദശയിലെയും അനുഭവം. എങ്കിലും ബോധം ത്രിപുടീരൂപത്തിൽ വേർതിരിഞ്ഞുനിന്നുകൊണ്ടാണിതനുഭവിക്കുന്നത്. മണ്ണുകൊണ്ടുള്ള ആനയെക്കാണുന്നിടത്ത് മണ്ണാണെന്നറിയാം. എങ്കിലും മണ്ണ് ആനയുടെ രൂപത്തിലാണ് കാണപ്പെടുന്നത്. ഇതുതന്നെയാണ് സവികൽപസമാധ്യനുഭവത്തിന്റെയും സ്വഭാവം. ദൃശ്യാനുവിദ്ധമെന്നും ശബ്ദാനുവിദ്ധമെന്നും സവികൽപസമാധി രണ്ടു വിധം. കാണുന്ന ഞാൻ മാറി നിന്നുകൊണ്ട് കാണണമെന്ന ആഗ്രഹത്തോടു കൂടി ആത്മാനുഭവം തുടരുന്നതാണ് ദൃശ്യാനുവിദ്ധം. ദൃശ്യങ്ങളോടുകൂടിച്ചേർന്നുകൊണ്ടുള്ള ആത്മാനുഭവമാണല്ലോ ദൃശ്യാനുവിദ്ധം. കാണുന്ന ഞാനും കാണണമെന്നുള്ള ആഗ്രഹവും തന്നെയാണ് ഇവിടത്തെ ദൃശ്യങ്ങൾ. ചിത്ത പ്രസാദരൂപത്തിലുള്ള പ്രാരംഭം കഴിഞ്ഞ് മറ്റു പദാർത്ഥ സങ്കൽപ്പങ്ങളൊക്കെമാറി ത്രിപുടിമാത്രമവശേഷിക്കുന്ന ദൃശ്യാനുവിദ്ധസമാധിഘട്ടത്തിലെത്തുന്നതു തന്നെ ആത്മമഹസിന്റെ ആദ്യത്തെ ആഴമേറിയ തലത്തിലേക്കുള്ള ആഴ്ന്നിറങ്ങലാണ്. പക്ഷെ ഇവിടെയും കാമക്രോധാദി മനോമാലിന്യങ്ങൾ പാടേ മാറുന്നില്ല. ആത്മാനുഭവത്തിനായുള്ള കാമം, ദർശനത്തിനു മങ്ങൽ ഭവിക്കുമ്പോൾ വിഷാദം, വിഷാദകാരണമായ സംഭവത്തോടു കോപം ഇവയൊക്കെ ദൃശ്യാനുവിദ്ധസമാധിയിൽ ബാക്കി നിൽക്കുന്നു. അതുകൊണ്ട് ഈ ദൃശ്യങ്ങളെയുമുപേക്ഷിച്ച് അടുത്തപടിയായ ശബ്ദാനുവിദ്ധ സമാധിലേയ്ക്കിറങ്ങിച്ചെല്ലേണ്ടതാണ്. എന്നിൽ കാമക്രോധാദികൾക്കിടമില്ലെന്നും ഞാൻ സ്വയം ശുദ്ധനും ബുദ്ധനുമാണെന്നും അനുഭവവേളയിൽ ചിന്തിച്ചുറപ്പിക്കുമ്പോഴാണ് ശബ്ദാനുവിദ്ധസവികൽപസമാധി, കാമക്രോധാദി

74-2003 6

വിട്ടുമാറുന്നുണ്ടെങ്കിലും ചിന്തയിൽ ശുദ്ധനാണ് ബുദ്ധനാണ് എന്നും മറ്റുമുള്ള ശബ്ദങ്ങൾ ബാക്കി നിൽക്കുന്നു. അതുകൊണ്ടാണിതിന് 'ശബ്ദാനു വിദ്ധ' മെന്ന് പേരുണ്ടായത്. ശ്രീ ശങ്കര ഭഗവത്പാദർ ശബ്ദാനുവിദ്ധ സമാധിയെ ചിത്രീകരിച്ചിരിക്കുന്നത് നോക്കുക–

*ശുദ്ധോഹം ബുദ്ധോഹം*
*പ്രത്യഗ്രൂപേണ നിത്യ സിദ്ധോഹം*
*ശാന്തോഹമനന്തോഹം*
*സതതപരാനന്ദ സിന്ധുരേവാഹം*

ഞാൻ ശുദ്ധനാണ്, സദാ ഉണർന്ന് വർത്തിക്കുന്നവനാണ്, സദാ ആത്മ സ്വരൂപമായി അറിയപ്പെട്ടുകൊണ്ടിരിക്കുന്നവനാണ്; ശാന്തനാണ്; അവസാന മില്ലാത്തവനാണ്; ഒടുങ്ങാത്ത ആനന്ദസമുദ്രമാണ്. ഇങ്ങനെ ശുദ്ധബോധവ സ്തുവുമായി ആഴത്തിൽ അലിഞ്ഞുചേരുന്ന ചിന്താതന്തുകൊണ്ട് അനുഭവം കോർക്കപ്പെടുമ്പോഴാണ് ശബ്ദാനുവിദ്ധസവികല്പസമാധി. ദൃശ്യങ്ങൾ പാടെ മാറിയിട്ടില്ലെങ്കിലും അഖണ്ഡാനുഭവത്തിന് സഹായകങ്ങളായ ശബ്ദങ്ങൾക്ക് പ്രാധാന്യം ലഭിച്ചിരിക്കുന്നതുകൊണ്ടാണ് ശബ്ദാനുവിദ്ധമെന്ന പേരന്വർത്ഥ മാകുന്നത്. ശബ്ദാനുവിദ്ധസമാധ്യനുഭവത്തോടെ സവികൽപ്പസമാധിയുടെ ചര മസീമയിലെത്തുന്നു. അസ്മിതാനുഗത സംപ്രജ്ഞാത സമാധിയെന്നാണിതിന് പതഞ്ജലി പേരിട്ടിരിക്കുന്നത്. പരമാത്മസ്വരൂപത്തോടു ചേർന്ന പ്രാണരൂപി യായ അഹംതത്ത്വംകൂടി ബാക്കി നിൽക്കുന്നതു കൊണ്ടാണീ പേരു നൽകി യിരിക്കുന്നത്. രണ്ടാം പദ്യത്തിൽ വിവരിച്ച ദൈവമഹിമ ഈ അനുഭവഘട്ടം തന്നെയാണ്. ദൈവമഹിമയെയും കൈവിട്ടാൽ അതായത് പ്രാണരുപിയായി സ്ഫുരിക്കുന്ന അഹംതത്ത്വത്തെയും വിസ്മരിച്ചാൽ പിന്നെ ദൈവമഹസ്സിലാണ്ട് ഒന്നുചേരുകയായി. അതാണ് ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ 'മഹിമ യുമറ്റു മഹസ്സിലാണിടേണം' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

## നിർവ്വികല്പസമാധി

മഹിമയുമറ്റു മഹസ്സിലാഴുന്നതാണ് നിർവ്വികല്പസമാധി. *ദൈവദശക* പദ്യത്തിൽ 'ഞങ്ങൾ ആകവേയാഴണം' എന്നു പറഞ്ഞിരിക്കുന്നത് ഈ നിർവ്വി കൽപ്പസമാധി വരെ ഞങ്ങൾക്ക് എത്തിച്ചേരാൻ കഴിയണം എന്ന അർത്ഥ ത്തിലാണ്. ആത്മാനുഭവ വാസന വളർത്തി വളർത്തി സവികല്പസമാധി ദീർഘകാലം അഭ്യസിക്കുന്നയാളിന് തുടർന്ന് നിർവ്വികല്പസമാധി സാധ്യ മായിത്തീരുന്നു. നിർവ്വികല്പസമാധി ലഭിച്ചയാളിന് പിന്നെ ഇച്ഛപോലെ ഈ മൂന്ന് സമാധിഘട്ടങ്ങളിൽ ഏതിലും മാറി മാറി നിൽക്കാവുന്നതാണ്. ഉള്ളിൽ സമാധി ഘട്ടങ്ങൾ പരിശീലിക്കുന്നതുപോലെ തന്നെ പുറമെയും പരിശീലി ക്കേണ്ടതാണ്. എന്താണീ പുറമെയുള്ള സമാധി പരിശീലനം? പുറമേ ഏതു വസ്തു കണ്ടാലും അതൊക്കെ ബ്രഹ്മമാണെന്നുറപ്പിക്കലാണ് പുറമേയുള്ള സമാധി പരിശീലനം. പുറമേ രൂപം പ്രധാനമായി കണ്ടുകൊണ്ട് ആന മണ്ണാ ണെന്നുറപ്പിക്കുന്നതുപോലെ ബ്രഹ്മഭാവന ഉറപ്പിച്ചാൽ ബാഹ്യദൃശ്യാനുവി ദ്ധസവികൽപ്പസമാധി. രൂപങ്ങളെ അപ്രധാനമാക്കി തള്ളിയിട്ട് 'ഇതും ഇതും

എല്ലാം ബ്രഹ്മം' എന്നിങ്ങനെ ശബ്ദ പ്രധാനമായിട്ടാണ് ശീലിക്കുന്നതെങ്കിൽ ബാഹ്യശബ്ദാനുവിദ്ധസവികല്പസമാധി. രൂപശബ്ദസങ്കൽപ്പങ്ങളൊക്കെ വിട്ടിട്ട് പുറമേയും നോക്കുന്നിടത്തൊക്കെ ബ്രഹ്മത്തെ അനുഭവിക്കാൻ കഴിഞ്ഞാൽ ബാഹ്യനിർവ്വികല്പസമാധി. ഇങ്ങനെ ഉള്ളിലും പുറത്തുമെന്ന ഭേദം കൊണ്ട് സമാധി ആറു വിധമാണെന്ന് കണ്ടുവല്ലോ. വ്യവഹാരദശയിലും ദ്വൈതനിവൃത്തിക്കുവേണ്ടിയാണ് ബാഹ്യസമാധികളും അഭ്യസിക്കണമെന്ന് പറയുന്നത്. ധ്യാന വേളയിൽ സമാധ്യനുഭവങ്ങളുണ്ടായാലും ബാഹ്യസമാധികൾ ശീലിക്കാത്തതുകൊണ്ടാണ് ചില യോഗികൾ വ്യവഹാരദശയിൽ കാമക്രോധാദി ബാധകൊണ്ട് ക്ലേശിക്കാനിടവരുന്നത്. ശ്രീനാരായണ ഗുരുദേവന്റെ ജീവിതത്തിലുടനീളം കാണുന്ന അക്ഷോഭ്യത ഈ ബാഹ്യസമാധി പരിശീലനത്തിന്റെ ഫലമാണ്. നിർവ്വികല്പസമാധി വരെയുള്ള ഈ അഭ്യാസ പരിശീലനത്തെയാണ് ഗുരുദേവൻ 'ആഴമേറും നിൻമഹസ്സാമാഴിയിൽ ഞങ്ങളാകവേയാഴണം' എന്ന ഭാഗം കൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്. ഈ സമാധികൾ ശീലിച്ചുറപ്പിക്കുന്നതിനിടയ്ക്കാണ് ഒരു യോഗിക്ക് എല്ലാത്തരം സിദ്ധികളും കൈവരുന്നത്. സിദ്ധികളിൽ ഭ്രമിക്കുകയോ സമാധി സുഖത്തിൽ അതിരറ്റാഹ്ലാദിക്കുകയോ ചെയ്യാൻ പാടില്ല. അങ്ങനെ ചെയ്താൽ വെളിച്ചം കുറയുമ്പോൾ ഇരുട്ടെന്നപോലെ മായ വിജൃംഭിക്കുന്നതാണ്. തുടർന്ന് സത്യാന്വേഷിയുടെ പതനത്തിനത് കാരണമാവുകയും ചെയ്യും.

## സഹജാവസ്ഥ

നിർവ്വികല്പ സമാധിവരെ നേടിയാൽ പോലും ഒരു യോഗിക്ക് ലോകവാസന പൂർണ്ണമായി നശിച്ചുകിട്ടണമെന്നില്ല. ചിരകാലാഭ്യാസം കൊണ്ട് സമാധി പരിപക്വമായി ആനന്ദഘനമായ വസ്തു അനർഗളം സ്ഫുരിക്കുമ്പോൾ മാത്രമേ ലോകവാസന നിശ്ശേഷം നീങ്ങിയെന്ന് പറയാൻ പറ്റൂ. അപ്പോൾ ഒരു യോഗിക്കുപോലും ലോകവാസനകൾ തലപൊക്കുന്ന സമയം അദ്ദേഹം സത്യവസ്തുവിൽ നിന്നും ലേശം വഴുതിപ്പോകുന്നുവെന്നാണർത്ഥം. ലോകവാസന കയറിവരുമ്പോഴൊക്കെ വസ്തുവിനെ ഉറപ്പായി അനുസന്ധാനം ചെയ്യുന്നതാണ് പരാഭക്തി. ജ്ഞാനം കൊണ്ടാണ് ഈ പരാഭക്തിയിലെത്തിച്ചേരാൻ സാധിക്കുന്നത്. പരാഭക്തി ലോകവാസനയകറ്റി ജ്ഞാനത്തിന്റെ അതിർത്തികളെ വികസിപ്പിക്കുന്നു. ജ്ഞാനം വീണ്ടും ഭക്തിയെ ഉറപ്പിക്കുന്നു. ഇങ്ങനെ ജ്ഞാനവും ഭക്തിയും പരസ്പരം സഹായിച്ചുകൊണ്ട് സത്യനിഷ്ഠനെ കൂടുതൽ കൂടുതൽ വസ്തുവിനോടടുപ്പിച്ച് വസ്തുസ്വരൂപത്തിൽ അലിയിച്ചു ചേർക്കുന്നു . ഇതാണ് സഹജാവസ്ഥ. ഈ നിലയിലെത്തിയ ഒരു ബ്രഹ്മനിഷ്ഠന് വസ്തുബോധം സഹജമായി തീരുന്നു. അഭ്യാസാനുഷ്ഠാനങ്ങളൊക്കെ ഇവിടെ അവസാനിക്കുന്നു. ധ്യാനമോ സമാധിയോ ഒന്നും പിന്നെ അദ്ദേഹത്തിനാവശ്യമില്ല. സമുദ്രം അളക്കാനായി ഇറങ്ങിയ ഉപ്പുപാവ അലിഞ്ഞുചേർന്ന് സമുദ്രമായിത്തീരുന്നതുപോലെ ഇവിടെ സത്യനിഷ്ഠന്റെ അഹം പൂർണ്ണമായി വസ്തുസ്വരൂപത്തിൽ അലിഞ്ഞു ചേർന്ന് അതായിത്തന്നെ വർത്തിക്കുന്നു. എത്തേണ്ടിടത്തെത്തി. ഇതിനപ്പുറമൊന്നുമില്ല ഇനിയൊന്നും ചെയ്യാനില്ല. ഇനിയൊരിക്കലും വസ്തുസ്വരൂപത്തിൽ നിന്നും ലേശം പോലും

വഴുതിപ്പോകുമെന്നു ഭയവുമില്ല. സദാ സർവ്വത്ര ആനന്ദഘനമായ വസ്തു മാത്രം. ഈ സഹജാവസ്ഥയ്ക്കുവേണ്ടി പ്രാർത്ഥിക്കാനാണ് ഗുരുദേവൻ 'നിത്യം വാഴണം വാഴണം സുഖം' എന്ന ഭാഗം കൊണ്ട് നമ്മോടാവശ്യപ്പെടുന്നത്. ഈ അനുഭവഘട്ടങ്ങളെല്ലാം ഉത്തമവേദാന്തകൃതികൾക്കൊക്കെ സമ്മതമാണ്. ഗീത പതിനെട്ടാമദ്ധ്യായത്തിൽ പറയുന്നത് നോക്കുക–

*ഭക്ത്യാമാമഭിജാനാതി*
*യാവാൻ യശ്ചാസ്മിതത്ത്വതഃ*
*തമോമാം തത്ത്വതോ ജ്ഞാത്വാ*
*വിശതേ തദനന്തരം* — *ഭഗ.ഗീ. 18.55*

ഭക്തികൊണ്ട് എന്നെ നേരിട്ടറിയാം. ഞാൻ എത്ര വലുതാണ്. തത്ത്വത്തിൽ എന്റെ പൂർണ്ണരൂപം എന്താണെന്നും ഗ്രഹിക്കാം. ഇങ്ങനെ തത്ത്വത്തിലുള്ള എന്റെ പൂർണ്ണ രൂപം ഗ്രഹിച്ചു കഴിഞ്ഞാൽ പിന്നെ എന്നിൽ പ്രവേശിച്ച് ഞാനായിത്തീരാവുന്നതാണ്. ബ്രഹ്മനിഷ്ഠ നേടിക്കഴിഞ്ഞ ഒരാൾക്കുണ്ടാകുന്നതാണ് ശ്ലോകത്തിൽ പറയുന്ന ഭക്തിയെന്നും ഭഗവാൻ അമ്പത്തിനാലാം ശ്ലോകത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. മാണ്ഡൂക്യകാരികയിലെ വൈതഥ്യ പ്രകരണത്തിന്റെ അവസാനം ശ്രീ ഗൗഡപദാചാര്യർ ഇങ്ങനെ പറയുന്നു–

*തത്ത്വമാധ്യാത്മികം ദൃഷ്ട്വാ*
*തത്ത്വം ദൃഷ്ട്വാതുബാഹ്യതഃ*
*തത്ത്വീഭൂതസ്തദാരാമഃ*
*തത്ത്വാദപ്രച്യുതോ ഭവേത്.*

ആന്തര സമാധി പരിശീലിച്ച് ഉള്ളിൽ ആത്മതത്ത്വം കണ്ടെത്തണം. ബാഹ്യസമാധി ശീലിച്ച് പുറമേ പരമാത്മാവിനെ കാണണം. രണ്ടുമൊന്നെന്നറിഞ്ഞ് അതായിത്തീരണം. സദാ സർവ്വത്ര ആനന്ദഘനമായി വർത്തിക്കണം. ഇത്രയുമായാൽ പിന്നൊരിക്കലും വസ്തുവിൽ നിന്നും വഴുതിപ്പോകാൻ ഇടവരുകയില്ല. അതിഗംഭീരമായ സത്യാനുഭവത്തിന്റെ ഈ പരമസീമയെ പച്ച മലയാള പദങ്ങളുപയോഗിച്ച് ഗുരുദേവൻ ഈ അവസാന പദ്യത്തിൽ എന്തു മാത്രം അനുഭൂതിമാധുര്യത്തോടെയാണ് ചിത്രീകരിച്ചിരിക്കുന്നതെന്ന് പറഞ്ഞറിയിക്കുക സാധ്യമല്ല. ആ പരമാചാര്യൻ ആഗ്രഹിക്കുന്ന നിത്യവാഴ്ചയിലും സുഖവാഴ്ചയിലും എല്ലാവരും എത്തിച്ചേരുമാറാകട്ടെ.

ദൈവദശകത്തെ പത്തു മന്ത്രങ്ങളുള്ള ഒരുപനിഷത്തായികരുതാം. ഈ കൃതിക്ക് ഉപനിഷത്തെന്ന് പേരിട്ടാൽ ഉപനിഷദ്വിദ്യ ഒരിക്കൽ കൂടി ചരിതാർഥയായിത്തീരുകയേയുള്ളൂ. ഈ ഉപനിഷത് സത്യം ഉൾകൊള്ളാനും ആചാര്യന്റെ പാദങ്ങളെ വിശ്വാസപൂർവ്വം പിൻതുടരാനുമുള്ള കരുത്ത് ഓരോരുത്തരും സമ്പാദിക്കുകയെന്നുള്ളതാണ് ഇന്നത്തെ അടിയന്തിരാവശ്യം. ദൈവവും ഗുരുവും അതിന് തുണയരുളട്ടെ. ദൈവോപനിഷത്ത് രചിച്ച നാരായണഋഷിയുടെ പാദങ്ങളിൽ ആയിരമായിരം സാഷ്ടാംഗപ്രണാമം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 1

# സുബ്രഹ്മണ്യകീർത്തനം

ഇവ എവിടെവച്ച് എപ്പോൾ രചിച്ചു എന്നു വ്യക്തമായി അറിയാൻ കഴിഞ്ഞിട്ടില്ല. എന്നാൽ സുബ്രഹ്മണ്യൻ ആദ്യകാലത്ത് ഗുരുദേവന്റെ ഉപാസനാമൂർത്തിയായിരുന്നു എന്ന് പ്രസിദ്ധമാണ്. തിരുവനന്തപുരത്തു നിന്നും കോവളത്തേക്ക് പോകുന്ന വഴി അറബിക്കടലിനെ അഭിമുഖീകരിച്ച് നിൽക്കുന്ന മനോഹരമായ ഒരു കുന്നിൻപുറത്ത് ഗുരുദേവൻ ഒരു സുബ്രഹ്മണ്യക്ഷേത്രവും പ്രതിഷ്ഠിച്ചിട്ടുണ്ട്. കുന്നുമ്പാറ എന്നാണ് ആ സ്ഥലത്തിന്റെ പേര്. 1898 ന് ശേഷമാണ് ഈ പ്രതിഷ്ഠ. അതിനെത്തുടർന്നായിരിക്കാം സുബ്രഹ്മണ്യകീർത്തനങ്ങൾ പലതും രചിക്കപ്പെട്ടത്.

ഏഴു സുബ്രഹ്മണ്യസ്തോത്രങ്ങളാണ് ഈ സമാഹാരത്തിലെ ഉള്ളടക്കം. ഗുരുദേവൻ ബാലാസുബ്രഹ്മണ്യ മന്ത്രം ഉരുക്കഴിച്ച് ആദ്യകാലത്ത് സുബ്രഹ്മണ്യനെ ഉപാസിച്ചിരുന്നതായിട്ടാണ് പ്രസിദ്ധി. അക്കാലത്ത് സുബഹ്മണ്യന്റെ പ്രത്യക്ഷരൂപം ഗുരുദേവനനുഭവപ്പെട്ടിരുന്നു എന്ന് പ്രസ്തുത സ്തോത്രങ്ങൾ വിളിച്ചറിയിക്കുന്നു. ഒരു സാധകന് ഭാവനയിൽ ആ അനുഭവം ഉണ്ടാക്കാൻ കരുത്തുള്ളവയാണ് ഈ സ്തോത്രങ്ങൾ. ഇവയിൽ *ബാഹുലേയാഷ്ടകം* മന്ത്രസദൃശ്യമായ സ്തോത്രമാണ്. അതുചൊല്ലി സിദ്ധി വരുത്തുന്ന ഒരാൾക്ക് അന്യരുടെ പലവിധ ദുരിതങ്ങളും അതാലപിച്ച് നിവർത്തിപ്പിക്കാൻ കഴിവുണ്ടായിത്തീരും. സംസ്കൃതത്തിലും, മലയാളത്തിലും ഗുരുദേവനുണ്ടായിരുന്ന അനിതരസാധാരണമായ പാണ്ഡിത്യം ഈ സ്തോത്രങ്ങൾ സ്പഷ്ടമാക്കുന്നു. ഗൂഢങ്ങളായ യോഗാനുഭൂതികളുടെ വിവിധ ഘട്ടങ്ങൾ ഇവയിൽ വെളിവാക്കപ്പെട്ടിരിക്കുന്നു. ഇഷ്ടദേവതോപാസന ആത്മസാക്ഷാത്ക്കാരത്തിൽ എത്തിച്ചേരേണ്ടതാണെന്നും സ്പഷ്ടമാക്കപ്പെട്ടിരിക്കുന്നു. പാടിരസിക്കാവുന്ന രീതിയിലാണ് രചന. ഈ സ്തോത്രങ്ങളിലൂടെ സുബ്രഹ്മണ്യനെ ഉപാസിക്കുന്ന ഒരാൾക്ക് ഭൗതികവും ആദ്ധ്യാത്മികവുമായ എല്ലാ മേൻമകളും അനായാസം കൈവരുന്നതാണ്.

അന്തിപ്പൂന്തിങ്കളുന്തിത്തിരുമുടി തിരുകി -
　　ച്ചൂടിയാടും ഫണത്തിൻ-
ചന്തം ചിന്തും നിലാവിന്നൊളി വെളിയിൽ വിയദ്-
　　ഗംഗപൊങ്ങിക്കവിഞ്ഞും
ചന്തച്ചെന്തീമിഴിച്ചെങ്കതിർനിരചൊരിയി-
　　ച്ചന്ധകാരാനകറ്റി.

ചിന്താസന്താനമേ, നിന്തിരുവടിയടിയൻ-
സങ്കടം പോക്കിടേണം. 1

പച്ചക്കള്ളം വിതറ്റിപ്പഴവിന കുടികെ-
ട്ടിക്കിടക്കുന്നൊരിമ്മെ-
യ്യെച്ചിൽ ചോറുണ്ടിരപ്പോടൊരു വടിയുമെടു-
ത്തോടി മൂടറ്റിടും മുൻ
പച്ചപ്പൊൻമൈലിലേറിപ്പരിചിനൊടെഴു-
ന്നള്ളിപ്പടിക്കൽ കിടക്കും
പിച്ചക്കാരനു വല്ലോമൊരുഗതി തരണേ
മറ്റെനിക്കാരുമില്ലേ! 2

ജ്യോതിശ്ചക്രം കണക്കെൻമനമിളകിമറി-
ഞ്ഞായുരന്തം വരും മുൻ
ബോധക്കേടൊക്കെ നീക്കിത്തരികയമൃതരുൾ-
ത്തേൻ തുളുമ്പും പദം തേ
പാതിപ്പെൺമെയ്മകൻ നിന്തിരുവടിയുടെ മേ-
ലേറിയാടുന്നനേരം
മോദിച്ചേതും മടിക്കാതവനെയിവിടെ നീ-
കൊണ്ടുവാ തങ്കമൈലേ! 3

എൺചാൺറോട്ടൂടെയുള്ളശ്ശകടമതു വലി-
ച്ചോണ്ടുമേലീഴ്ത്തു കീഴും
സഞ്ചാരം താവിമേവും തുരഗമിണയോടെ
പൂട്ടിയോടിച്ചിറങ്ങി
അഞ്ചാറെട്ടും കടന്നായരമനയകമേ-
റിസ്സുഖിച്ചങ്ങിരുന്നെൻ
നെഞ്ചാറിപ്പാൽകുടിപ്പാനൊരുവരമരുളീ-
ടേണമേ തമ്പുരാനേ! 4

അങ്കുങ്കും നാഡിയോടും ദിനമണിമതിയും
പോയണഞ്ഞീടുമപ്പോൾ
തങ്കക്കോയിക്കലുള്ളിൽ തരളമണിവിള-
ക്കും കൊളുത്തിക്കരേറ്റി
നങ്കും മങ്കും നടിച്ചും നടനമിടുവതി-
ന്നായെഴുന്നള്ളി വായീ-
യങ്കംവെട്ടുന്ന വേടപ്പരിഷയെ നിരവേ
ചുട്ടു നിർദ്ധൂളിയാക്കാൻ 5

കാടും മേടും കഥിച്ചോണ്ടൊരു കമനിമണീ-
കാന്തനായാലുമെന്തേ

പാടും കേടും പറഞ്ഞും പലവഴിയുഴറി-
പ്പാഞ്ഞലഞ്ഞാലുമെന്തേ
കാടും വീടും സമം നിന്തിരുവടിയരുൾ പൊ-
ങ്ങീടുവോളം പൊറുപ്പാൻ
നാടുണ്ടോടുണ്ടുചോറുണ്ടരിയ തിരുവെഴു-
ത്താറുമുണ്ടോതുവാനും. 6

ഓങ്കാരം കൊണ്ടെഴുപ്പിപ്പെരുവെളി നടുവേ
പള്ളികൊണ്ടുള്ളിലുണ്ടാം-
ഝങ്കാരംകേട്ടുണർന്നീടുക ഝടിതി മതി-
ത്താമരതേൻ കുടിപ്പാൻ
പങ്കാരും പറ്റുവാനില്ലിരവുപകലിരു-
ന്നീച്ചയും തേനുറിഞ്ചും
ഝങ്കാരം പോലുമില്ലിങ്ങിതിനെയിനിമയോ-
ടാസ്വദിച്ചീടുവാൻ വാ. 7

കണ്ണുണ്ടീരാറു കാതും കരവുമതുകണ
ക്കുണ്ടു കാരുണ്യമോയീ-
വണ്ണം മറ്റാർക്കുമില്ലീയടിമയിഹ പെടും
പാടുകണ്ടീലയോ നീ
കണ്ണിൽക്കണ്ടോർ പഴിക്കുന്നതുമൊരുചെവികൊ-
ണ്ടെങ്കിലും കേട്ടതില്ലേ
ദണ്ണം തീർത്തെന്നെ രക്ഷിച്ചഭയമരുളുവാൻ
കയ്യുമൊന്നല്ലേ വേണ്ടൂ. 8

ഓട്ടീലൊട്ടിച്ചു നാളത്തിരുനടുവെളി പാ-
ർത്തങ്കുശങ്കെന്നു തട്ടി-
ക്കൂട്ടിപ്പൂട്ടിപ്പിടിച്ചക്കുതിരയെ നടുറോ-
ട്ടൂടെയോടിച്ചു വേഗം
ചാട്ടിൻ കൂട്ടിങ്കലുൾ ചഞ്ചലതരമിളകും
പഞ്ചരാജാക്കൾ പോം മുൻ
കൂട്ടക്കൊട്ടോടു കോട്ടയ്ക്കകമതു കരയേ-
റിസ്സുഖിപ്പാൻ വരം താ 9

മൗനപ്പൂന്തേനൊഴുക്കേ, മതിയമൃതൊലിയേ
മന്ദനാമെൻമനക്കൺ
ജ്ഞാനക്കണ്ണാടിയേ, നിന്തിരുവടിയടിയൻ
തീ പൊറുത്തീടവേണം
കൂനിത്തന്തേനുമായിക്കുറവർ കുടിയതിൽ
പെണ്ണെടുത്തുണ്ടതേക്കാൾ

മാനക്കേടോ നിനക്കീയഗതിയെയയവനം
ചെയ്തു നിന്നോടു ചേർത്താൽ? 10

വെയ്‌ലും ന്‌ലാവും വിഴുങ്ങിക്കനലൊളിനടുവിൽ
കാലുമൂന്നിപ്പിടിച്ച-
മ്മയ്‌ലിൻമേലാടുമുണ്ണീ, മറയരുതുമനോ
മൗനവീട്ടിൻ വിളക്കേ
റെയ്‌ലിൻ വേഗം ജയിക്കും ജരനരമുതലാം
മൂഢരും ഞാനുമായി-
ജ്ജയ്‌ലിൽ പാർപ്പാൻഞെരുക്കം ജവമയി! പരമൻ
ചിത്സുഖം നൽകിടേണം 11

സ്പഷ്ടം ന്‌ലാവങ്ങ് നീങ്ങി ദിനകരനുദയം
ചെയ്തു ചന്ദ്രൻ മറഞ്ഞു
തട്ടിത്തട്ടിപ്പെരുക്കിപ്പെരുവെളിയതിലാ-
ക്കീടുവാൻ പിന്നെയാട്ടെ
കഷ്ടം ദീനം പിടിച്ചോ മദിരയതു കുടി-
ച്ചോ കിടക്കുന്ന ലോകർ-
ക്കുത്തിഷ്ഠോത്തിഷ്ഠ ശീഘ്രം നദിയിൽ മുഴുകുവാൻ
കാലമായ് വന്നിതിപ്പോൾ 12

ഉൾത്തീമാറ്റാനുപായത്തുനിവിനിയമന
ക്കൺമണേ, നീ തരാഞ്ഞാ-
ലുൾത്തീവ്രം പൊങ്ങി വിങ്ങുംദഹനശിഖയിൽ ഞാൻ
വെന്തുപോട്ടെന്നുറച്ചോ?
പിച്ചും ഭ്രാന്തും പിടിച്ചപ്പിണിയറുതിവരാ-
നായ് വിതറ്റുന്നൊരിപ്പേ-
പ്പട്ടിക്കുണ്ടോ സുബോധം പിഴകളഖിലവും
നീ പൊറുത്തോളുമല്ലോ! 13

എച്ചിൽ ചോറുണ്ട പുള്ളിക്കിനിയൊരു മകനാം
നീയിരപ്പാളി ഞാനോ
പിച്ചക്കാരൻ പിഴയ്ക്കും പിഴകളഖിലവും
നീ പൊറുക്കെന്ന് ഞായം
അച്ഛൻ പൈതങ്ങൾതൻ കാലടിയിണയടിപെ-
ട്ടാലുമൊക്കെപ്പൊറുത്ത-
ക്കൊച്ചുങ്ങൾക്കുള്ളഭീഷ്ടം കനിവൊടു നിറവേ-
റ്റിക്കൊടുക്കുന്നുവല്ലോ. 14

ഉൺമാനില്ലാഞ്ഞിരപ്പോട്ടിയുമൊരു വടിയും
കൊണ്ടു നീളെ നടക്കും

പെൺമെയ്പങ്കൻ കുടത്തിൻ കവിളു കവിയുമാ-
റുള്ള കള്ളും ചുമന്നും
നിർമ്മാണം പോൽ ചിലപ്പോളരയിലൊരു കരി-
ത്തോലുടുത്തും നടക്കും
വൻമായം നിൻതകപ്പൻ വികൃതികൾ പറവാ-
നാദിശേഷന്നുമാമോ? 15

## വ്യാഖ്യാനം

ശ്രീനാരായണ ഗുരുദേവൻ രചിച്ച പതിനഞ്ചു ഭാഷാ പദ്യങ്ങളടങ്ങുന്ന സുബ്രഹ്മണ്യസ്തുതിയാണ് ഈ കൃതി. സുബ്രഹ്മണ്യ രൂപഭാവനയോടൊപ്പം നിഗൂഢങ്ങളായ ജ്ഞാനരഹസ്യങ്ങളും യോഗരഹസ്യങ്ങളും ഈ കൃതിയിൽ അടങ്ങിയിരിക്കുന്നു. സത്യാനുഭവത്തിൻെറ മധുരിമ ഇതിൽ ഇടതിങ്ങി നിൽക്കുന്നു.

1. അന്തിപ്പൂന്തിങ്കളുന്തിത്തിരുമുടി തിരുകി
ച്ചൂടിയാടും ഫണത്തിൻ-
ചന്തം ചിന്തും നിലാവിന്നൊളി വെളിയിൽ വിയദ്-
ഗംഗപൊങ്ങിക്കവിഞ്ഞും
ചന്തച്ചെന്തീമിഴിച്ചെങ്കതിർനിരചൊരിയി-
ച്ചന്ധകാരാനകററി
ചിന്താസന്താനമേ, നിന്തിരുവടിയടിയൻ-
സങ്കടം പോക്കിടേണം.

അന്തിപ്പൂന്തിങ്കളുന്തി – സന്ധ്യാസമയത്തെ ചന്ദ്രക്കല പുറത്തുകാട്ടിയും, തിരുമുടി തിരുകിച്ചൂടിയാടും ഫണത്തിൻ ചന്തം – ദിവ്യമായ മുടിക്കെട്ടിൽ ചാർത്തി ആടുന്ന പാമ്പിൻെറ പത്തിയുടെ ശോഭ പൂണ്ടും, ചിന്തും നിലാവിന്നൊളി – ചന്ദ്രക്കലയിൽ നിന്നുള്ള നിലാവൊളി പരന്നും, വെളിയിൽ വിയദ്ഗംഗ പൊങ്ങിക്കവിഞ്ഞും – ജടയ്ക്കുള്ളിൽ ധരിച്ചിരിക്കുന്ന ആകാശഗംഗയുടെ തിരത്തള്ളൽ പുറത്തേക്ക് വ്യാപിച്ചും, ചന്തച്ചെന്തീമിഴിച്ചെങ്കതിർ നിര – മനോഹരമായ തീക്കണ്ണിൽ നിന്നും പുറപ്പെടുന്ന പ്രഭാകിരണങ്ങൾ, ചൊരിയിച്ചന്ധകാരാനകററി – വർഷിച്ചു അജ്ഞാനമാകുന്ന ഇരുട്ടിൻെറ രൂപങ്ങളായ ഭ്രമങ്ങളെ ഇല്ലാതാക്കിയും, ചിന്താ സന്താനമേ – ഭക്തന്മാരുടെ ഏതു ചിന്തയും സഫലമാക്കുന്ന കൽപ്പവൃക്ഷമായ അല്ലയോ ഭഗവൻ, നിന്തിരുവടി – അവിടുന്ന്, അടിയൻ സങ്കടം പോക്കിടേണം – ഈ ഭക്തൻെറ സംസാര ദുഃഖമെല്ലാം അകററിത്തന്നാലും.

സന്ധ്യാസമയത്തെ ചന്ദ്രക്കല പുറത്തുകാട്ടിയും ദിവ്യമായ മുടിക്കെട്ടിൽ ചാർത്തിയാടുന്ന പാമ്പിൻെറ പത്തിയുടെ ശോഭ പൂണ്ടും ചന്ദ്രക്കലയിൽ നിന്നുള്ള നിലാവൊളി പരന്നും ജടയ്ക്കുള്ളിൽ ധരിച്ചിരിക്കുന്ന ആകാശഗംഗയുടെ തിരത്തള്ളൽ പുറത്തേക്ക് വ്യാപിച്ചും മനോഹരമായ തീക്കണ്ണിൽ നിന്നും പുറപ്പെടുന്ന പ്രഭാകിരണങ്ങൾ വർഷിച്ച് അജ്ഞാനമാകുന്ന

ഇരുട്ടിൻെറ രൂപങ്ങളായ ഭ്രമങ്ങളെ ഇല്ലാതാക്കിയും ഭക്തന്മാരുടെ ഏതു ചിന്തയും സഫലമാക്കുന്ന അല്ലയോ ഭഗവൻ, അവിടുന്ന് ഈ ഭക്തൻെറ സംസാരദുഃഖമെല്ലാം അകററിത്തന്നാലും.

2. പച്ചക്കള്ളം വിതററിപ്പഴവിന കുടികെ-
ട്ടിക്കിടക്കുന്നൊരിമ്മെ-
യ്യെച്ചിൽ ചോറുണ്ടിരപ്പോടൊരു വടിയുമെടു-
ത്തോടിമൂടററിടും മുൻ
പച്ചപ്പൊൻമൈലിലേറിപ്പരിചിനൊടെഴുന-
ള്ളിപ്പടിക്കൽ കിടക്കും
പിച്ചക്കാരനു വല്ലോമൊരുഗതി തരണേ
മറെറനിക്കാരുമില്ലേ!

പച്ചക്കള്ളം വിതററി-പ്രപഞ്ചരൂപേണ അസത്യദർശനങ്ങളെയുണ്ടാക്കുന്ന, പഴവിന - ജൻമാന്തരങ്ങളിലെ ലോകവാസന, കുടികെട്ടിക്കിടക്കുന്ന - പടലം പടലമായി അടിഞ്ഞുകൂടികിടക്കുന്ന, ഇമ്മെയ് - ഈ ശരീരം, എച്ചിൽ ചോറുണ്ട് - മററുള്ളവർ തിന്ന് എച്ചിലായിക്കിടക്കുന്ന വിഷയങ്ങൾ ഭുജിച്ച്, ഇരപ്പോടൊരു വടിയുമെടുത്ത് - മനസ്സാകുന്ന ഇരപ്പോടും ദേഹത്തെ താങ്ങി നടത്തുന്ന നട്ടെല്ലാകുന്ന ബ്രഹ്മദണ്ഡവും എടുത്ത്, ഓടി മൂടററീടും മുൻ - ഉഴന്ന് നടന്ന് വീണുപോകുന്നതിന് മുമ്പ്, പച്ചപൊൻമൈലിലേറി - പച്ചനിറമുള്ള മനോഹരമായ മയിൽ വാഹനത്തിലേറി, പരിചനൊടെഴുന്നള്ളി- വേഗം അടുത്തുവന്ന്, പടിക്കൽ കിടക്കും - അഭയം തേടി കാത്തു കിടക്കുന്ന, പിച്ചക്കാരന് അഗതിയായ ഈ ഭക്തന്, വല്ലോമൊരു ഗതി- ഏതാണ്ടെങ്കിലുമൊരു സത്യാനുഭൂതി, തരേണ- തന്നനുഗ്രഹിക്കണേ., മറെറനിക്കാരുമില്ലേ - ഭഗവൻ, അങ്ങല്ലാതെ വേറെ ആരും എനിക്ക് ശരണമില്ല.

പ്രപഞ്ചരൂപേണ അസത്യദർശനങ്ങളെ ഉണ്ടാക്കുന്ന ജന്മജന്മാന്തരങ്ങളിലെ ലോകവാസന പടലം പടലമായി അടിഞ്ഞുകൂടിക്കിടക്കുന്ന ഈ ശരീരം മററുള്ളവർ തിന്ന് എച്ചിലായിക്കിടക്കുന്ന വിഷയങ്ങൾ ഭുജിച്ച് മനസ്സാകുന്ന ഇരപ്പോടും ദേഹത്തെ താങ്ങി നടത്തുന്ന നട്ടെല്ലാകുന്ന ബ്രഹ്മദണ്ഡവും എടുത്ത് ഉഴന്നുനടന്ന് വീണുപോകുന്നതിന് മുമ്പ് പച്ചനിറമുള്ള മനോഹരമായ മയിൽ വാഹനത്തിലേറി വേഗം അടുത്തുവന്ന് അഭയംതേടി കാത്തുകിടക്കുന്ന അഗതിയായ ഈ ഭക്തന് ഏതാണ്ടെങ്കിലുമൊരു സത്യാനുഭൂതി തന്നനുഗ്രഹിക്കണേ. ഭഗവൻ, അങ്ങല്ലാതെ വെറെ ആരും എനിക്ക് ശരണമില്ല.

3. ജ്യോതിശ്ചക്രംകണക്കെൻമനമിളകിമറി-
ഞ്ഞായുരന്തം വരുംമുൻ
ബോധക്കേടൊക്കെ നീക്കിത്തരികയമൃതരുൾ-
ത്തേൻ തുളുമ്പും പദം തേ
പാതിപ്പെൺമെയ്മകൻ നിന്തിരുവടിയുടെ മേ-
ലേറിയാടുന്നനേരം

മോദിച്ചേതും മടിക്കാതവനെയിവിടെ നീ
കൊണ്ടുവാ തങ്കമൈലേ!

ജ്യോതിശ്ചക്രം കണക്ക് – തേജോഗോളങ്ങൾ പോലെ, എൻമനമിളകി മറിഞ്ഞായുരന്തം – എൻെറ മനസ്സ് വിഷയമോഹത്തിൽ പെട്ടിളകി മറിഞ്ഞ് ജീവിതത്തിൻെറ അവസാനം, വരും മുൻ – വന്നെത്തുന്നതിനുമുമ്പ്, ബോധ ക്കേടൊക്ക നീക്കി – സ്വരൂപമായബോധത്തിന് വന്നുപോയിട്ടുള്ള കളങ്കങ്ങ ളൊക്ക മാററി, തേ – അങ്ങയുടെ, അമൃതരുൾ തേൻതുളുമ്പും – അമൃതമയ മായ കാരുണ്യമധു ഊറിത്തുളുമ്പുന്ന, പദം തരിക – കാലടിതന്നനുഗ്രഹി ക്കുക, തങ്കമയിലേ – സുബ്രഹ്മണ്യൻെറ വാഹനമായ ഓമനമയിലേ, നിന്തിരു വടിയുടെ – ദിവ്യനായ അവിടുത്തെ, മേലേറിയാടുന്നനേരം – മുതുകിലേറി തുള്ളിക്കളിക്കുമ്പോൾ, മോദിച്ച് – സന്തോഷിച്ച്, ഏതും മടിക്കാതെ – അൽപ വും അമാന്തിക്കാതെ അവനെ – ആ സുബ്രഹ്മണ്യ ഭഗവാനെ, നീ ഇവിടെ – അവിടുന്ന് എൻെറ സമീപം, കൊണ്ടുവാ – കൊണ്ടെത്തിക്കുക.

തേജോഗോളങ്ങൾ പോലെ എൻെറ മനസ്സ് വിഷയമോഹത്തിൽപ്പെട്ടി ളകി മറിഞ്ഞ് ജീവിതത്തിൻെറ അവസാനം വന്നെത്തുന്നതിന് മുമ്പ് സ്വരൂപ മായ ബോധത്തിന് വന്നുപോയിട്ടുള്ള കളങ്കങ്ങളൊക്കെമാററി അങ്ങയുടെ അമൃതമയമായ കാരുണ്യമധു ഊറിത്തുളുമ്പുന്ന കാലടിതന്നനുഗ്രഹിക്കുക. സുബ്രഹ്മണ്യൻെറ വാഹനമായ ഓമനമയിലേ, ദിവ്യനായ അവിടുത്തെ മുതുകിലേറി തുള്ളിക്കളിക്കുമ്പോൾ സന്തോഷിച്ച് അൽപവും അമാന്തിക്കാതെ ആ സുബ്രഹ്മണ്യ ഭഗവാനെ അവിടുന്ന് എൻെറ സമീപം കൊണ്ടെത്തിക്കുക.

4. എൺചാൺറോട്ടൂടെയുള്ളശ്ശകടമതു വലി–
ച്ചാണ്ടുമേലീഴ്ത്തുകീഴും
സഞ്ചാരം താവിമേവും തുരഗമിണയൊടെ
പൂട്ടിയോടിച്ചിറങ്ങി
അഞ്ചാറെട്ടും കടന്നായരമനയകമേ–
റിസ്സുഖിച്ചങ്ങിരുന്നെൻ–
നെഞ്ചാറിപ്പാൽ കുടിപ്പാനൊരുവരമുരുളീ–
ടേണമേ തമ്പുരാനേ!

എൺചാൺറോട്ടുടെ – എട്ടുചാൺ അളവുള്ള ശരീരാന്തർ ഭാഗത്തിലൂടെ, ഉള്ള – ഓടുന്ന, ശകടമതു – ജീവനാകുന്ന വണ്ടിയെ, വലിച്ചോണ്ട് – ഓടിച്ചു കൊണ്ട്, മേലീഴ്ത്തുകീഴും – മേലും കീഴുമായി നയിച്ച്, സഞ്ചാരം താവി മേവും – സഞ്ചരിച്ചുകൊണ്ടിരിക്കുന്ന, തുരഗം ഇണയോടെ – പ്രാണാപാന ന്മാരാകുന്ന രണ്ട് കുതിരകളെയും, പൂട്ടിയോടിച്ചിറങ്ങി – കെട്ടിച്ചെന്ന്, അഞ്ചാ റെട്ടും കടന്ന് – ശബ്ദസ്പർശ രൂപരസഗന്ധങ്ങളാകുന്ന വിഷയങ്ങളഞ്ചും, ജ്ഞാനേന്ദ്രിയങ്ങളും മനസ്സും ഉൾപ്പെടെ ഇന്ദ്രിയങ്ങളാറും, ഷഡാധാരങ്ങളും ബ്രഹ്മരന്ധ്രവും സഹസ്രാരവുമുൾപ്പെടെ സ്ഥാനങ്ങളെട്ടും കടന്ന്, അരമനയ കമേറി – സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തിലെത്തി, സുഖിച്ചങ്ങിരുന്നു – അവിടെ ആനന്ദസ്വരൂപമായിരുന്ന്, എൻനെഞ്ചാറി – പൂർണ്ണമായും എൻെറ

മനസ്സുപശമിച്ച്, പാൽ കുടിപ്പാൻ - മോക്ഷരസമനുഭവിക്കാൻ, തമ്പുരാനെ - അല്ലയോ സുബ്രഹ്മണ്യ ഭഗവൻ, വരമരുളീടണമേ - വരം തന്നനുഗ്രഹിക്കണേ.

എട്ടു ചാൺ അളവുള്ള ശരീരാന്തർ ഭാഗത്തിലൂടെ ഓടുന്ന ജീവനാകുന്ന വണ്ടിയെ ഓടിച്ചുകൊണ്ട് മേലും കീഴുമായി നയിച്ച് സഞ്ചരിച്ചു കൊണ്ടിരിക്കുന്ന പ്രണാപാനൻമാരാകുന്ന രണ്ടു കുതിരകളെയും കെട്ടിച്ചെന്ന് ശബ്ദ സ്പർശ രൂപരസഗന്ധങ്ങളെന്ന വിഷയങ്ങളഞ്ചും ജ്ഞാനേന്ദ്രിയങ്ങളും മനസുമുൾപ്പെടെ ഇന്ദ്രിയങ്ങളാറും ഷഡാധാരങ്ങളും ബ്രഹ്മരന്ധ്രവും സഹസ്രാരവുമുൾപ്പെടെ സ്ഥാനങ്ങളെട്ടും കടന്ന് സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തിലെത്തി അവിടെ ആനന്ദസ്വരൂപമായിരുന്നു പൂർണ്ണമായും എന്റെ മനസ്സുപശമിച്ച് മോക്ഷരസം അനുഭവിക്കാൻ അല്ലയോ സുബ്രഹ്മണ്യ ഭഗവൻ, വരം തന്നനുഗ്രഹിക്കണേ.

5. അങ്കുങ്കും നാഡിയോടും ദിനമണി മതിയും
പോയണഞ്ഞീടുമപ്പോൾ
തങ്കക്കോയിക്കലുള്ളിൽ തരളമണിവിള-
ക്കും കൊളുത്തിക്കരേററി
നങ്കും മങ്കും നടിച്ചു നടനമിടുവതി-
ന്നായെഴുന്നുള്ളിവായീ-
യങ്കം വെട്ടുന്ന വേടപ്പരിഷയെ നിരവേ
ചുട്ടു നിർധൂളിയാക്കാൻ.

അങ്കുങ്കും - ദേഹത്തിൽ അഭിമാനം കൊള്ളുന്ന, നാഡിയോടും - കൊച്ചഹന്തയോടൊപ്പം, ദിനമണിമതിയും - ബുദ്ധിയാകുന്ന സൂര്യനും മനസാകുന്ന ചന്ദ്രനും, പോയണഞ്ഞീടുമപ്പോൾ - താമസിയാതെ ക്ഷീണിച്ച് അസ്തമിക്കും, തങ്കക്കോയിക്കലുള്ളിൽ - അതിനു മുമ്പ് ഹൃദയമാകുന്ന തങ്കക്കൊട്ടാരത്തിൽ, ഉള്ളിൽ - അകത്ത്, തരളമണിവിളക്കും കൊളുത്തിക്കരേററി - ജ്വലിക്കുന്ന ഭക്തിയാകുന്ന രത്നദീപം കത്തിച്ച് ഭഗവാനെ പ്രതിഷ്ഠിച്ച്, നങ്കും മങ്കും നടിച്ചും - അഴകും ദൈന്യവും അഭിനയിച്ച്, നടനമിടുവതിന്നായ് - ഭഗവാന്റെ മുമ്പിൽ നൃത്തം വയ്ക്കുന്നതിനായി, എഴുന്നള്ളി വാ - എന്റെ അടുക്കലേക്ക് കടന്നു വരിക, ഈയങ്കം വെട്ടുന്ന വേടപ്പരിഷയെ - സദാ എന്നോട് പടവെട്ടുന്ന ഈ കാമക്രോധാദി ആ സുരവികാരങ്ങളെ, നിരവേ - മുഴുവനേ, ചുട്ടുനിർധൂളി യാക്കാൻ - എരിച്ച് ചാമ്പലാക്കാൻ (എന്റെ അടുക്കലേക്ക് കടന്നുവരിക)

ദേഹത്തിൽ അഭിമാനം കൊള്ളുന്ന കൊച്ചഹന്തയോടൊപ്പം ബുദ്ധിയാകുന്ന സൂര്യനും മനസ്സാകുന്ന ചന്ദ്രനും താമസിയാതെ ക്ഷീണിച്ച് അസ്തമിക്കും. അതിന് മുമ്പ് ഹൃദയമാകുന്ന തങ്കക്കൊട്ടാരത്തിൽ അകത്തുജ്വലിക്കുന്ന ഭക്തിയാകുന്ന രത്നദീപം കത്തിച്ച് ഭഗവാനെ പ്രതിഷ്ഠിച്ച് അഴകും ദൈന്യവും അഭിനയിച്ച് ഭഗവാന്റെ മുമ്പിൽ നൃത്തംവയ്ക്കുന്നതിനായി എന്റെ അടുക്കലേക്ക് കടന്നുവരിക. സദാ എന്നോടു പടവെട്ടുന്ന ഈ കാമക്രോധാദി ആസുരവികാരങ്ങളെ മുഴുവനേ എരിച്ചു ചാമ്പലാക്കാൻ എന്റെ അടുക്കലേക്ക് കടന്ന് വരിക.

6. കാടും മേടും കഥിച്ചോണ്ടൊരു കമനിമണീ-
കാന്താനായാലുമെന്തേ
പാടും കേടും പറഞ്ഞും പലവഴിയുഴറി-
പ്പാഞ്ഞലഞ്ഞാലുമെന്തേ
കാടും വീടും സമം നിന്തിരുവടിയരുൾപൊ-
ങ്ങീടുവോളം പൊറുപ്പാൻ
നാടുണ്ടോടുണ്ടു ചോറുണ്ടരിയ തിരുവെഴു-
ത്താറുമുണ്ടോതുവാനും

കാടും മേടും കഥിച്ചോണ്ട് - സദാ പല കൊള്ളരുതായ്മകളും പറഞ്ഞുരസിച്ചുകൊണ്ട്, ഒരു കമനിമണീകാന്തനായാലും - ഒരു സുന്ദരിയുടെ ഭർത്തൃസ്ഥാനത്തു കഴിച്ചുകൂട്ടിയാലും, എന്തേ - എന്താണ് ദോഷം? പാടും കേടും പറഞ്ഞു - കാണുന്നവരോടൊക്കെ പാടും ദുരിതവും പറഞ്ഞ്, പലവഴിയുഴറിപ്പാഞ്ഞലഞ്ഞാലും - പലയിടങ്ങളിലും പരിഭ്രമിച്ച് അലഞ്ഞുതിരിഞ്ഞാലും, എന്തേ - എന്താണ് ദോഷം? നിന്തിരുവടിയരുൾ - ഭഗവാൻെറ കാരുണ്യം, പൊങ്ങീടുവോളം - അധികമധികമായി അനുഭവപ്പെടുന്നിടത്തോളം, കാടും വീടും സമം - കാട്ടിൽ സന്ന്യാസിയായി കഴിയുന്നതും വീട്ടിൽ ഗൃഹസ്ഥാശ്രമിയായി കഴിയുന്നതും തുല്യം. പൊറുപ്പാൻ നാടുണ്ട് - താമസിക്കാൻ ഭൂമിയുണ്ട്, ഓടുണ്ട് - ഇരക്കാൻ ഓടുണ്ട് ചോറുണ്ട് - ഭക്ഷിപ്പാൻ ഭിക്ഷാന്നമുണ്ട്, അരിയതിരുവെഴുത്ത് - ദിവ്യമായ ഭഗവന്നാമം, ആറുമുണ്ട് - ഷൺമുഖായ നമഃഎന്നക്ഷരം ചേർന്നമന്ത്രം, ഓതുവാനും - സദാ ഭജിക്കാനും ഉണ്ട്.

സദാ പല കൊള്ളരുതായ്മകളും പറഞ്ഞു രസിച്ചുകൊണ്ട് ഒരു സുന്ദരിയുടെ ഭർത്തൃസ്ഥാനത്ത് കഴിഞ്ഞുകൂടിയാലും എന്താണ് ദോഷം? കാണുന്നവരൊടൊക്കെ പാടും ദുരിതവും പറഞ്ഞ് പലയിടങ്ങളിലും പരിഭ്രമിച്ച് അലഞ്ഞു തിരഞ്ഞാലും എന്താണു ദോഷം? ഭഗവാൻെറ കാരുണ്യം അധികമധികമായി അനുഭവപ്പെടുന്നിടത്തോളം കാട്ടിൽ സന്ന്യാസിയായി കഴിയുന്നതും വീട്ടിൽ ഗൃഹസ്ഥാശ്രമിയായി കഴിയുന്നതും തുല്യം. താമസിക്കാൻ ഭൂമിയുണ്ട്. ഇരക്കാൻ ഓടുണ്ട്. ഭക്ഷിക്കാൻ ഭിക്ഷാന്നമുണ്ട്. ദിവ്യമായ ഭഗവന്നാമം ' ഷൺമുഖായ നമഃ' എന്നാറക്ഷരം ചേർന്ന മന്ത്രം സദാ ജപിക്കാനും ഉണ്ട്.

7. ഓ ങ്കാരം കൊണ്ടെഴുപ്പിപ്പെരുവെളി നടുവേ
പള്ളികൊണ്ടുള്ളിലുണ്ടാം
ഝങ്കാരം കേട്ടുണർന്നീടുക ഝടിതി മതി-
ത്താമരത്തേൻ കുടിപ്പാൻ
പങ്കാരും പററുവാനില്ലിരവുപകലിരു-
ന്നീച്ചയും തേനുറിഞ്ചും-
ഝങ്കാരം പോലുമില്ലിങ്ങിതിനെയിനിമയോ-
ടാസ്വദിച്ചീടുവാൻ വാ

ഓങ്കാരം കൊണ്ട് - പ്രണവോപാസനകൊണ്ട്, എഴുപ്പി-ഉണർത്തി, പെരുവെളിനടുവേ - ശുദ്ധമായ ഹൃദയാകാശമദ്ധ്യത്തിൽ, പള്ളികൊണ്ട് - ആത്മപ്രകാശം പരന്ന്, ഉള്ളിലുണ്ടാം - ഉള്ളിൽ ധ്വനിച്ചുകേൾക്കാനിടവരുന്ന, ഝങ്കാരം

- അനാഹതനാദം, കേട്ടുണർന്നീടുക - കേട്ടു സത്യാനുഭവമുള്ളവനായിത്തീരുക, ഝടിതി - സത്യാനുഭവരൂപമായി പെട്ടെന്നുണ്ടാകുന്ന, മതിത്താമരത്തേൻ - ചിത്തമാകുന്ന താമരയിലെ ആത്മാനന്ദ മധു, കുടിപ്പാൻ ഉണർന്നീടുക - നുകരാൻ ഉണരുക, ഇരവുപകൽ ഇരുന്ന് - രാവും പകലും ഒരുപോലെ ഈ തേൻ നുകരുമ്പോൾ, പങ്കാരും പററുവാനില്ല - ആരെങ്കിലും ഇതിൻെറ പങ്കു പററാൻ വരുമെന്ന് ഭയപ്പെടാനുമില്ല, ഈച്ചയും തേനുറിഞ്ചും ഝംകാരം പോലുമില്ല. - ഈച്ച തേനുറിഞ്ചിക്കുടിക്കുമ്പോഴുണ്ടാകുന്ന മൂളൽ പോലും ഇവിടെയില്ല, ഇതിനെയിനിമയോടാസ്വദിച്ചീടുവാൻ വാ - ഈ മധുപാനം തൃപ്തിയാവോളം ആസ്വദിക്കാൻ അല്ലയോ ഭഗവാൻ, എൻെറ സമീപത്തേക്ക് വേഗം വരിക.

പ്രണവോപാസന കൊണ്ടുണർത്തി ശുദ്ധമായ ഹൃദയാകാശമധ്യത്തിൽ ആത്മപ്രകാശം പരന്ന് ഉള്ളിൽ ധ്വനിച്ച് കേൾക്കാനിടവരുന്ന അനാഹതനാദം കേട്ട് സത്യാനുഭവമുള്ളവനായിത്തീരുക. സത്യാനുഭവരൂപമായി പെട്ടെന്നുണ്ടാകുന്ന ചിത്തമാകുന്ന താമരയിലെ ആത്മാനന്ദ മധു നുകരാൻ ഉണരുക. രാവും പകലും ഒരുപോലെ ഈ തേൻ നുകരുമ്പോൾ ആരെങ്കിലും ഇതിൻെറ പങ്കു പററാൻ വരുമെന്ന് ഭയപ്പെടാനുമില്ല. ഈച്ച തേനുറുഞ്ചിക്കുടിക്കുമ്പോഴുണ്ടാകുന്ന മൂളൽ പോലും ഇവിടെയില്ല. ഈ മധുപാനം തൃപ്തിയാവോളം ആസ്വദിക്കാൻ അല്ലയോ ഭഗവൻ എൻെറ സമീപത്തേ്ക്ക് വേഗം വരിക.

8. കണ്ണുണ്ടീരാറു കാതും കരവുമതുകണ
 ക്കുണ്ടു കാരുണ്യമോയീ-
 വണ്ണം മററാർക്കുമില്ലീയടിമയിഹപെടും
 പാടുകണ്ടീലയോ നീ
 കണ്ണിൽക്കണ്ടോർ പഴിക്കുന്നതുമൊരുചെവികൊ-
 ണ്ടെങ്കിലും കേട്ടതില്ലേ
 ദണ്ണം തീർത്തെന്നെരക്ഷിച്ചഭയമരുളുവാൻ
 കയ്യുമൊന്നല്ലേ വേണ്ടൂ.

കണ്ണുണ്ടീരാറു - കണ്ണുകൾ പന്ത്രണ്ടുണ്ട്, കാതും കരവുമതുകണക്കുണ്ട് - ചെവികളും കൈകളും അതുപോലെ പന്ത്രണ്ടു വീതമുണ്ട്, കാരുണ്യമോയീവണ്ണം - കാരുണ്യമാണെങ്കിൽ ഇതുപോലെ, മററാർക്കുമില്ല - മറെറാരു ദേവനും കാൺമാനില്ല, ഈ അടിമ - എന്നിട്ടും ഈ ഭക്തദാസൻ, ഇഹപെടും പാട് - ഈ ലോകത്ത് കിടന്നനുഭവിക്കുന്ന കഷ്ടത, കണ്ടീലയോ നീ - അങ്ങു കണ്ടില്ലേ? കണ്ണിൽ കണ്ടോർ-ഇതുകാണുന്നവരൊക്കെ, പഴിക്കുന്നതും - പലവിധത്തിൽ എന്നെ കുററം പറയുന്നതും, ഒരു ചെവികൊണ്ടെങ്കിലും കേട്ടതില്ലേ - പന്ത്രണ്ട് ചെവികളിൽ ഒന്നുകൊണ്ടെങ്കിലും അങ്ങു കേട്ടില്ലേ? ദണ്ണം തീർത്ത് - വിഷമം ശമിപ്പിച്ച്, എന്നെ രക്ഷിച്ചഭയമരുളുവാൻ - കരകയററാൻ, കയ്യുമൊന്നല്ലേ വേണ്ടു - പന്ത്രണ്ട് കൈകളിൽ ഒന്നല്ലേ ആവശ്യമുള്ളൂ?

കണ്ണുകൾ പന്ത്രണ്ടുണ്ട്, ചെവികളും കൈകളും അതുപോലെ പന്ത്രണ്ട് വീതമുണ്ട്. കാരുണ്യമാണെങ്കിൽ ഇതുപോലെ മറെറാരു ദേവനും കാൺമാനില്ല. എന്നിട്ടും ഈ ഭക്തദാസൻ ഈ ലോകത്തു കിടന്നനുഭവിക്കുന്ന

കഷ്ടത അങ്ങു കണ്ടില്ലേ? ഇതു കാണുന്നവരൊക്കെ പലവിധത്തിൽ എന്നെ കുററം പറയുന്നതും പന്ത്രണ്ടു ചെവികളിൽ ഒന്നുകൊണ്ടെങ്കിലും അങ്ങു കേട്ടില്ലേ? വിഷമം ശമിപ്പിച്ച് എന്നെ കരകയററാൻ പന്ത്രണ്ടു കൈകളിൽ ഒന്നല്ലേ ആവശ്യമുള്ളൂ.

9. ഓട്ടീലൊട്ടിച്ചു നാളത്തിരുനടുവെളി പാ–
ർത്തങ്കുശുങ്കെന്നു തട്ടി–
ക്കൂട്ടിപ്പൂട്ടിപ്പിടിച്ചക്കുതിരയെ നടുറോ–
ട്ടൂടെയോടിച്ചു വേഗം
ചാട്ടിൻകൂട്ടിങ്കലുൾ ചഞ്ചലതരമിളകും
പഞ്ചരാജാക്കൾ പോം മുൻ
കൂട്ടക്കൊട്ടോടു കോട്ടയ്ക്കകമതു കരയേ–
റിസ്സുഖിപ്പാൻ വരം താ.

ഓട്ടീലൊട്ടിച്ചു–ഭഗവാനെ ഹൃദയത്തിൻെറ അടിത്തട്ടിൽ പ്രതിഷ്ഠിച്ച്, നാളത്തിരുനടുവെളിപാർത്ത്–ഹൃദയപങ്കജ നാളത്തിൻെറ മധ്യത്തിൽ ദിവ്യമായ പ്രകാശം കണ്ട്, അങ്കുശുങ്കെന്ന് തട്ടിക്കൂട്ടി – ബദ്ധപ്പെട്ടു സങ്കൽപ്പങ്ങളെല്ലാം ഒതുക്കി, കൂട്ടിപ്പിടിച്ച്–മനസിനെ ഏകാഗ്രമാക്കി, കുതിരയെ–ദേഹമാകുന്ന രഥം നടത്തുന്ന പ്രാണനാകുന്ന കുതിരയെ, നടുറോട്ടൂടെ–ദേഹമധ്യത്തിലുള്ള സുഷുമ്നാ നാഡി വഴി, വേഗം ഓടിച്ച് – വേഗം പ്രസരിപ്പിച്ച്. ചാട്ടിൻ കൂട്ടിങ്കൽ – ദേഹമാകുന്ന രഥത്തിനുള്ളിലെ അറയാകുന്ന ഹൃദയത്തിൽ, ചഞ്ചലതരമിളകും – ശീഘ്രഗതിയിൽ സ്പന്ദിച്ചുകൊണ്ടിരിക്കുന്ന, പഞ്ചരാജാക്കൾ– പ്രാണൻ, അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ എന്നീ അഞ്ചു പ്രാണൻമാരും വിട്ടു പോകുന്നതിനുമുമ്പായി, കൂട്ടക്കൊട്ടോട് അനാഹതനാദരൂപമായ വാദ്യഘോഷത്തോടുകൂടി കോട്ടയ്ക്കകമാകുന്ന സഹസ്രാരപത്മത്തിലെത്തി, സുഖിപ്പാൻ വരം താ – ജീവബ്രഹ്മൈക്യസുഖം അനുഭവിക്കാൻ വരം തന്നനുഗ്രഹിക്കുക.

ഭഗവാനെ ഹൃദയത്തിൻെറ അടിത്തട്ടിൽ പ്രതിഷ്ഠിച്ച് ഹൃദയപങ്കജനാളത്തിൻെറ മധ്യത്തിൽ ദിവ്യമായ പ്രകാശം കൊണ്ട് ബദ്ധപ്പെട്ട് സങ്കൽപങ്ങളെയെല്ലാം ഒതുക്കി മനസിനെ ഏകാഗ്രമാക്കി ദേഹമാകുന്ന രഥം നടത്തുന്ന പ്രാണനാകുന്ന കുതിരയെ ദേഹമധ്യത്തിലുള്ള സുഷുമ്നാ നാഡിവഴി വേഗം പ്രസരിപ്പിച്ച് ദേഹമാകുന്ന രഥത്തിനുള്ളിലെ അറയാകുന്ന ഹൃദയത്തിൽ ശീഘ്രഗതിയിൽ സ്പന്ദിച്ചുകൊണ്ടിരിക്കുന്ന പ്രാണൻ, അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ എന്നീ അഞ്ച് പ്രാണൻമാരും വിട്ടുപോകുന്നതിനുമുമ്പായി അനാഹതനാദരൂപമായ വാദ്യഘോഷത്തോടു കൂടി കോട്ടയ്ക്കകമായ സഹസ്രാരപത്മത്തിലെത്തി ജീവബ്രഹ്മൈക്യസുഖം അനുഭവിക്കാൻ വരം തന്നനുഗ്രഹിക്കുക.

10. മൗനപ്പൂന്തേനൊഴുക്കേ, മതിയമൃതൊലിയെ,
മന്ദനാമെൻമനക്കൺ–
ജ്ഞാനക്കണ്ണാടിയേ, നിന്തിരുവടിയടിയൻ–
തീ പൊറുത്തീടവേണം

കൂനിത്തന്തേനുമായിക്കുറവർകൂടിയതിൽ
പെണ്ണെടുത്തുണ്ടതേക്കാൾ
മാനക്കേടോനിനക്കീയഗതിയെയവനം
ചെയ്തു നിന്നോടു ചേർത്താൽ?

മൗനപ്പൂന്തേനൊഴുക്കേ-നിർവികൽപ്പദശയിൽ ആനന്ദസ്വരൂപമായി അനുഭവപ്പെടുന്നവനേ, മതിയമൃതൊലിയെ - ബുദ്ധിക്കമൃതായ അനാഹത നാദത്തോടു കൂടിയവനേ, മന്ദനാമെൻ - ബുദ്ധിഹീനനായ എൻെറ, മനക്കൺ ജ്ഞാനക്കണ്ണാടിയേ - മനസാകുന്ന കണ്ണിനു ജ്ഞാനം പകർന്നവനേ, നിന്തിരുവടി - ദിവ്യനായ അവിടുന്ന്, അടിയൻ തീ - ഭക്തദാസനായ ഇവൻെറ സംസാരദുഃഖം, പൊറുത്തീടവേണം - മാറിക്കിട്ടാൻ അനുഗ്രഹിക്കേണം., കൂനിത്തന്തേനുമായി - വേഷംമാറി ഒളിച്ചൊളിച്ച് മധുരവാക്കുമായി, കുറവർ കൂടിയതിൽ - വേടക്കുടുംബത്തിൽ ചെന്ന്, പെണ്ണെടുത്തുണ്ടതേക്കാൾ - വള്ളിയെ വിവാഹം ചെയ്തു താമസിച്ചതിനെക്കാൾ, ഈ അഗതിയെ- ഈ അനാഥനെ, അവനം ചെയ്ത്- രക്ഷിച്ച്, നിന്നോട് ചേർത്താൽ - അങ്ങയോടൊരു മിപ്പിച്ചാൽ, മാനക്കേടോ - എന്തപമാനമാണ് വരാനുള്ളത്?

നിർവ്വികൽപ്പദശയിൽ ആനന്ദസ്വരൂപമായി അനുഭവപ്പെടുന്നവനേ, ബുദ്ധിക്കമൃതായ അനാഹതനാദത്തോടുകൂടിയവനേ ബുദ്ധിഹീനനായ എൻെറ മനസാകുന്ന കണ്ണിനു ജ്ഞാനം പകർന്നവനേ, ദിവ്യനായ അവിടുന്ന് ഭക്തദാസനായ ഇവൻെറ സംസാരദുഃഖം മാറിക്കിട്ടാൻ അനുഗ്രഹിക്കണം. വേഷം മാറി ഒളിച്ചൊളിച്ച് മധുരവാക്കുമായി വേടക്കുടുംബത്തിൽ ചെന്ന് വള്ളിയെ വിവാഹം ചെയ്ത് താമസിച്ചതിനെക്കാൾ ഈ അനാഥനെ രക്ഷിച്ച് അങ്ങയോടൊരുമിപ്പിച്ചാൽ എന്തപമാനമാണ് വരാനുള്ളത്?

11. വെയ്‌ലും ന്‌ലാവും വിഴുങ്ങിക്കനലൊളി നടുവിൽ
കാലുമൂന്നിപ്പിടിച്ച-
മ്മയ്‌ലിൻമേലാടുമുണ്ണീ, മറയരുത് മനോ
മൗനവീട്ടിൻ വിളക്കേ
റെയ്‌ലിൻവേഗം ജയിക്കും ജരനരമുതലാം
മൂഢരും ഞാനുമായി-
ജ്ജയ്‌ലിൽ പാർപ്പാൻ ഞെരുക്കം ജവമയി പരമൻ
ചിത്സുഖം നൽകിടേണം.

വെയ്‌ലും നിലാവും വിഴുങ്ങി - സുഖവും ദുഃഖം തുല്യമാക്കി, കനലൊളി നടുവിൽ - ശുദ്ധതേജോരൂപത്തിൽ, കാലുമൂന്നിപ്പിടിച്ച് - സ്വയം പ്രകാശിച്ച്, അമ്മയ്‌ലിൻമേലാടുമുണ്ണീ - മയിൽ വാഹനത്തിലേറി നടനം ചെയ്യുന്ന കുഞ്ഞേ, മനോമൗന വീട്ടിൻ വിളക്കേ - മനസിൻെറ മൗനനിലയിൽ തെളിഞ്ഞുപ്രകാശിക്കുന്നവനേ, മറയരുത് - എൻെറ ഉള്ളിൽ നിന്നും കടന്നുകളയരുത്, റെയ്‌ലിൻ വേഗം ജയിക്കും - ശീഘ്രഗതിയിൽ വന്നെത്തുന്ന, ജരനരമുതലാം - ജര നര തുടങ്ങിയ, മൂഢരും - ദേഹക്ലേശങ്ങളും, ഞാനുമായി - ഞാനുമൊരുമിച്ച്, ജയ്‌ലിൽ പാർപ്പാൻ ഞെരുക്കം - ദേഹമാകുന്ന ജയിലിൽ കഴിഞ്ഞുകൂടാൻ വളരെ പ്രയാസമാണ്. അയി പരമൻ - അല്ലയോ പരമകാര

ണ സ്വരൂപനായ ഭഗവാൻ, ജവം – അതിവേഗം ചിത്സുഖം നൽകിടേണം – സ്വരൂപമായ ബോധാനന്ദം നൽകി അനുഗ്രഹിക്കണം.

ദുഃഖവും സുഖവും തുല്യമാക്കി ശുദ്ധതേജോരൂപത്തിൽ സ്വയം പ്രകാശിച്ചു മയിൽ വാഹനത്തിലേറി നടനം ചെയ്യുന്ന കുഞ്ഞേ, മനസിൻെറ മൗനനിലയിൽ തെളിഞ്ഞുപ്രകാശിക്കുന്നവനേ എൻെറ ഉള്ളിൽ നിന്നും കടന്നുകളയരുത്. ശീഘ്രഗതിയിൽ വന്നെത്തുന്ന ജര, നര തുടങ്ങിയ ദേഹക്ലേശങ്ങളും ഞാനുമൊരുമിച്ച് ദേഹമാകുന്ന ജയിലിൽ കഴിഞ്ഞുകൂടാൻ വളരെ പ്രയാസമാണ്. അല്ലയോ പരമകാരണസ്വരൂപനായ ഭഗവൻ സ്വരൂപമായ ബോധാനന്ദം നൽകി അനുഗ്രഹിക്കണം.

12. സ്പഷ്ടം നിലാവങ്ങു നീങ്ങി ദിനകരനുദയം
ചെയ്തുചന്ദ്രൻ മറഞ്ഞു
തട്ടിത്തട്ടിപ്പെരുക്കിപ്പെരുവെളിയതിലാ–
ക്കീടുവാൻ പിന്നെയാട്ടെ
കഷ്ടം ദീനംപിടിച്ചോ മദിരയതു കുടി–
ച്ചോ കിടക്കുന്ന ലോകർ–
ക്കുത്തിഷ്ഠോത്തിഷ്ഠ ശീഘ്രം നദിയിൽ മുഴുകുവാൻ
കാലമായ് വന്നിതിപ്പോൾ.

സ്പഷ്ടം – സ്പഷ്ടമായും, നിലാവങ്ങ് നീങ്ങി – മായാമോഹം മാറി, ദിനകരനുദയം ചെയ്തു – ബുദ്ധിയാകുന്ന സൂര്യൻ തെളിഞ്ഞു. ചന്ദ്രൻ മറഞ്ഞു – മനസാകുന്ന ചന്ദ്രൻ ഉപശമിച്ചു, തട്ടിത്തട്ടിപ്പെരുക്കി – പക്ഷെ പ്രാരബ്ധ വാസനകളെല്ലാം ക്ഷയിപ്പിച്ച് ആത്മാനുഭവത്തിൽ മുഴുകി, പെരുവെളിയതിലാക്കീടുവാൻ – അഹം ബോധത്തെ പൂർണ്ണമായും ചിദാകാശത്തിൽ ലയിപ്പിക്കുന്നത്, പിന്നെയാട്ടെ – അൽപ്പംകൂടി കഴിഞ്ഞുമതി, കഷ്ടം ദീനം പിടിച്ചോ – ദുഃഖനിമഗ്നരായി സംസാരരോഗം ബാധിച്ചോ, മദിരയതു കുടിച്ചോ – മോഹമദ്യം സേവിച്ചോ, കിടക്കുന്ന ലോകർക്ക് – കിടന്നു വലയുന്ന ജനങ്ങൾക്ക്, ഉത്തിഷ്ഠ ഉത്തിഷ്ഠ –ഉണർന്നെണീക്കൂ ഉണർന്നെണീക്കൂ, ശീഘ്രം – നേരം നന്നേ വെളുത്തുപോയതുകൊണ്ട് വേഗം, നദിയിൽ മുഴുകുവാൻ കാലമായ് വന്നിതിപ്പോൾ – നദിയിലിറങ്ങി കുളിക്കാനുള്ള സമയം വൈകിയിരിക്കുന്നു. (എന്ന സന്ദേശം നൽകാൻ കുറച്ചു സമയം കൂടി ദേഹം നിലനിർത്തേണ്ടിയിരിക്കുന്നു).

സ്പഷ്ടമായും മായാമോഹം മാറി മനസ്സാകുന്ന ചന്ദ്രൻ അടങ്ങി ബുദ്ധിയാകുന്ന സൂര്യൻ തെളിഞ്ഞു പ്രാരബ്ധവാസനകളെല്ലാം ക്ഷയിപ്പിച്ച് ആത്മാനുഭവത്തിൽ മുഴുകി. പക്ഷേ അഹം ബോധത്തെ പൂർണ്ണമായും ചിദാകാശത്തിൽ ലയിപ്പിക്കുന്നത് അൽപം കഴിഞ്ഞുമതി. സംസാരരോഗം ബാധിച്ചോ മോഹമദ്യം സേവിച്ചോ ദുഃഖനിമഗ്നരായി കിടന്നുവലയുന്ന ജനങ്ങൾക്ക് ഉണർന്നെണീക്കൂ ഉണർന്നെണീക്കൂ, നേരം നന്നെ വെളുത്തുപോയതുകൊണ്ട് വേഗം നദിയിലിറങ്ങി കുളിക്കാനുള്ള സമയം വൈകിയിരിക്കുന്നു എന്ന സന്ദേശം നൽകാൻ കുറച്ചുസമയംകൂടി ദേഹം നിലനിർത്തേണ്ടിയിരിക്കുന്നു.

13. ഉൾത്തീമാററാനുപായത്തുനിവിനിയ മന
ക്കൺമണേ, നീ തരാഞ്ഞാ-
ലുൾത്തീവ്രം പൊങ്ങി വിങ്ങും ദഹനശിഖയിൽ
ഞാൻ വെന്തുപോട്ടെന്നുറച്ചോ?
പിച്ചും ഭ്രാന്തും പിടിച്ചപ്പിണിയറുതിവരാ-
നായ് വിതററുന്നൊരിപ്പേ-
പ്പട്ടിക്കുണ്ടോ സുബോധം പിഴകളഖിലവും
നീപൊറുത്താളുമല്ലോ!

ഉൾത്തീ മാററാൻ - സംസാരത്തിൽ പെട്ടുപോയതുകൊണ്ടുള്ള ഹൃദയവേദന മാററാൻ, ഉപായത്തുനവിനിയ - വേണ്ട ഉപായവും ധൈര്യവും സാമർത്ഥ്യവും ഉള്ള, മനക്കൺമണേ - മനസ്സിൻെറ കണ്ണായ അല്ലയോ ഭഗവാൻ, നീ തരാഞ്ഞാൽ - നീ അനുഗ്രഹിച്ചരുളുന്നില്ലെന്ന് വന്നാൽ, ഉൾത്തീവ്രം - ഉള്ളിൽ അതികഠിനമായി, തിങ്ങിവിങ്ങും - ജ്വലിച്ചുനിറയുന്ന ദഹന ശിഖയിൽ - ശോകാഗ്നിജ്വാലയിൽ, വെന്തുപോട്ടെന്നുറച്ചോ - ഇവൻ വെന്തു ചാമ്പലാകട്ടെ എന്ന് കരുതിയാണോ? പിച്ചും ഭ്രാന്തും പിടിച്ച് - ലോകമോഹങ്ങളിൽ പെട്ടുവല്ലാതെ ഉഴന്ന്, പിണിയറുതി വരാനായി - ഈ ബാധ ഒഴിഞ്ഞുകിട്ടാനായി, വിതററുന്നൊരിപ്പേപ്പട്ടിക്ക് - പലതും കാട്ടിക്കൂട്ടുന്ന ഈ അജ്ഞാന ഭ്രാന്തന്, ഉണ്ടോ സുബോധം - വിവേകമെന്തെങ്കിലുമുണ്ടോ, പിഴകളഖിലവും - അതുകൊണ്ട് ചെയ്യുന്ന തെററുകളെല്ലാം, നീ പൊറുത്താളുമല്ലോ - അങ്ങ് ക്ഷമിച്ച് ഇവനെ രക്ഷിക്കുമല്ലോ.

സംസാരത്തിൽ പെട്ടുപോയതുകൊണ്ടുള്ള ഹൃദയവേദന മാററാൻ വേണ്ട ഉപായവും ധൈര്യവും സാമർത്ഥ്യവും തരുന്ന, മനസിൻെറ കണ്ണായ അല്ലയോ ഭഗവാൻ, നീ അനുഗ്രഹിച്ചരുളുന്നില്ലെന്നുവന്നാൽ ഉള്ളിൽ അതികഠിനമായി ജ്വലിച്ചുനിറയുന്ന ശോകാഗ്നിജ്വാലയിൽ ഇവൻ വെന്തു ചാമ്പലാകട്ടെ എന്നു കരുതിയാണോ? ലോകമോഹങ്ങളിൽപ്പെട്ട് വല്ലാതെ ഉഴന്ന് ഈ ബാധ ഒഴിഞ്ഞു കിട്ടാനായി പലതും കാട്ടിക്കൂട്ടുന്ന ഈ അജ്ഞാനഭ്രാന്തന് വിവേകമെന്തെങ്കിലുമുണ്ടോ? അതുകൊണ്ട് ചെയ്യുന്നതെററുകളെല്ലാം അങ്ങ് ക്ഷമിച്ച് ഇവനെ രക്ഷിക്കുമല്ലോ.

14. എച്ചിൽ ചോറുണ്ട പുള്ളിക്കിനിയൊരു മകനാം
നീയിരപ്പാളി ഞാനോ
പിച്ചക്കാരൻ പിഴയ്ക്കും പിഴകളഖിലവും
നീപൊറുക്കെന്ന് ഞായം
അച്ഛൻ പൈതങ്ങൾതൻകാലടിയിണയടിപെ
ട്ടാലുമൊക്കെപ്പൊറുത്ത-
ക്കൊച്ചുങ്ങൾക്കുള്ളഭീഷ്ടം കനിവൊടു നിറവേ-
ററിക്കൊടുക്കുന്നുവല്ലോ.

എച്ചിൽ ചോറുണ്ട പുള്ളിക്ക് - പിച്ചതെണ്ടി നടന്നു കാലം കഴിച്ച ശിവന്, ഇനിയൊരു മകനാം, ഏററവും പ്രിയപ്പെട്ട, മകനായ നീ-അല്ലയോ സുബ്രഹ്മണ്യ ഭഗവാൻ, അങ്ങ് ഇരപ്പാളി - അച്ഛനെപ്പോലെ പിച്ചക്കാരൻ തന്നെ,

ഞാനോ – ഈ ഭക്തനോ, പിച്ചക്കാരൻ – സ്വതേ തന്നെ പിച്ചക്കാരനാണ്. പിഴയ്ക്കും പിഴകളഖിലവും – പിച്ചക്കാരൻെറ തെററുകളെല്ലാം, നീ പൊറുക്കെന്ന് ഞായം – മററൊരു പിച്ചക്കാരൻ ക്ഷമിക്കുകയെന്നത് ഉചിതം തന്നെയാണ്, പൈതങ്ങൾ – മക്കൾ, തൻകാലടിയിണയടിപെട്ടാലും – തൻെറ കാൽക്കൽ വന്ന് കുമ്പിട്ടാൽ, അച്ഛൻ – പിതാവ്, ഒക്കെപ്പൊറുത്ത് – മുമ്പ് ചെയ്തതെല്ലാം ക്ഷമിച്ച് – അക്കൊച്ചുങ്ങൾക്കുള്ള ഭീഷ്ടം – ആ കുട്ടികളുടെ ഇഷ്ടം, കനിവൊട് – വാത്സല്യത്തോടെ, നിറവേററിക്കൊടുക്കുന്നു വല്ലോ – സാധിപ്പിച്ചു കൊടുക്കുന്നുവല്ലോ.

പിച്ചതെണ്ടി നടന്നു കാലം കഴിച്ച ശിവന് ഏററവും പ്രിയപ്പെട്ട മകനായ അല്ലയോ സുബ്രഹ്മണ്യഭഗവൻ, അങ്ങ് അച്ഛനെപ്പോലെ പിച്ചക്കാരൻ തന്നെ. ഈ ഭക്തനോ സ്വതേ തന്നെ പിച്ചക്കാരനാണ്. പിച്ചക്കാരൻെറ തെററുകൾ മററൊരു പിച്ചക്കാരൻ ക്ഷമിക്കുകയെന്നത് ഉചിതം തന്നെ. മക്കൾ തൻെറ കാൽക്കൽ വന്ന് കുമ്പിട്ടാൽ പിതാവ് മുമ്പ് ചെയ്ത തെറെറല്ലാം ക്ഷമിച്ച് ആ കുട്ടികളുടെ ഇഷ്ടം സാധിപ്പിച്ച് കൊടുക്കുന്നുണ്ടല്ലോ.

15. ഉണ്മാനില്ലാഞ്ഞിരപ്പോട്ടിയുമൊരു വടിയും
  കൊണ്ടുനീളെ നടക്കും–
പെൺമെയ്പങ്കൻകുടത്തിൻ കവിളു കവിയുമാ–
  റുള്ള കള്ളും ചുമന്നും
നിർമാണം പോൽ ചിലപ്പോളരയിലൊരു കരി
  ത്തോലുടുത്തും നടക്കും
വൻമായം നിൻതകപ്പൻ വികൃതികൾ പറവാ–
  നാദിശേഷന്നുമാമോ?

ഉണ്മാനില്ലാഞ്ഞ് – ആഹാരത്തിന് വകയില്ല, ഇരപ്പോട്ടിയും – ഇരക്കാൻ കയ്യിൽ തലയോടും, ഒരു വടിയും – താങ്ങായി വടിയും, കൊണ്ടു നീളെ നടക്കും – ഏന്തി തെരുവുനീളെ പിച്ചതെണ്ടിനടക്കും പെൺമെയ്പങ്കൻ – പാർവ്വതിക്ക് പകുതി ദേഹം പങ്കിട്ട അദ്ദേഹം, കുടത്തിൽ കവിളു കവിയുമാറുള്ള – കുടം നുറഞ്ഞു തുളുമ്പെ, കള്ളും ചുമന്നും – കള്ളും ചുമന്നു വിടുപണി ചെയ്യും, നിർമ്മാണം പോൽ – മിക്കവാറും നഗ്നനായിട്ടാണ് നടക്കുക, ചിലപ്പോൾ – വല്লപ്പോഴും, അരയിലൊരു കരിത്തോലുടുത്തും നടക്കും – ഇളിയിൽ ഒരാനത്തോൽ ധരിച്ചും സഞ്ചരിക്കാറുണ്ട്. നിൻതകപ്പൻ വികൃതികൾ – എന്തായാലും അല്ലയോ സുബ്രഹ്മണ്യ ഭഗവൻ, അങ്ങയുടെ അച്ഛൻെറ കുണ്ടാമണ്ടികൾ, വൻമായം – ആർക്കും ധരിക്കാൻ വയ്യാത്ത മായാജാലം, പറവാനാദിശേഷന്നുമാമോ – അത് വിവരിക്കാൻ ആയിരം നാക്കുകള്ള അനന്തനുപോലും സാധ്യമല്ല.

ആഹാരത്തിന് വകയില്ലാതെ ഇരക്കാൻ കയ്യിൽ തലയോടും താങ്ങായി വടിയും ഏന്തി തെരുവുനീളെ പിച്ചതെണ്ടി നടക്കും. പാർവ്വതിക്ക് പകുതി ദേഹം പങ്കിട്ട അദ്ദേഹം കുടം നിറഞ്ഞുതുളുമ്പെ കള്ളുചുമന്നു വിടുപണി ചെയ്യും. മിക്കവാറും നഗ്നനായിട്ടാണ് നടക്കുക. വല്ലപ്പോഴും ഇളിയിൽ ഒരാനത്തോൽ ധരിച്ചും സഞ്ചരിക്കാറുണ്ട്. എന്തായാലും അല്ലയോ

സുബ്രഹ്മണ്യഭഗവാൻ, അങ്ങയുടെ അച്ഛൻെറ കുണ്ടാമണ്ടികൾ ആർക്കും ധരിക്കാൻ വയ്യാത്ത മായാജാലം തന്നെ. അത് വിവരിക്കാൻ ആയിരം നാക്കുള്ള അനന്തനുപോലും സാധ്യമല്ല.

പുറം ഹാസംകൊണ്ടു പൊതിഞ്ഞതും അകം ഭക്തികൊണ്ട് നിറഞ്ഞതും അത്യന്തം ആലോചനാമൃതവുമായ ഈ സ്തോത്രം രചിച്ചനുഗ്രഹിച്ച ഗുരുവിനെ നമുക്ക് കുമ്പിട്ടു കൂപ്പാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 2

## ഗുഹാഷ്ടകം

ശാന്തം ശംഭുതനൂജം സത്യമനാധാരം ജഗദാധാരം
ജ്ഞാതൃജ്ഞാനനിരന്തരലോക ഗുണാതീതം ഗുരുണാതീതം
വല്ലീവത്സലഭൃങ്ഗാരണ്യകതാരുണ്യം വരകാരുണ്യം
സേനാ സാരമുദാരം പ്രണമത ദേവേശം ഗുഹമാവേശം. 1

വിഷ്ണുബ്രഹ്മസമർച്യം ഭക്തജനാദിത്യം വരുണാതിഥ്യം
ഭാവാഭാവജഗത്ത്രയരൂപമഥാരൂപം ജിതസാരൂപം
നാനാഭുവനസമാധേയം വിനുതാധേയം വരരാധേയം
കേയൂരാങ്ഗനിഷങ്ഗം പ്രണമത ദേവേശം ഗുഹമാവേശം 2

സ്കന്ദം കുങ്കുമവർണ്ണം സ്പന്ദമുദാനന്ദം പരമാനന്ദം
ജ്യോതിഃസ്തോമനിരന്തരരമ്യമഹസ്സാമ്യം മനസായാമ്യം
മായാശൃങ്ഖലബന്ധവിഹീനമനാദീനം പരമാദീനം
ശോകാപേതമുദാന്തം പ്രണമത ദേവേശം ഗുഹമാവേശം 3

വ്യാളവ്യാവൃതഭൂഷം ഭസ്മസമാലേപം ഭുവനാലേപം
ജ്യോതിശ്ചക്രസമർപ്പിതകായമനാകായവ്യയമാകായം
ഭക്തത്രാണനശക്ത്യായുക്തമനുദ്യുക്തം പ്രണയാസക്തം
സുബ്രഹ്മണ്യമരുണ്യം പ്രണമത ദേവേശം ഗുഹമാവേശം 4

ശ്രീമത് സുന്ദരകായം ശിഷ്ടജനാസേവ്യം സുജടാസേവ്യം
സേവാതുഷ്ടസമർപ്പിതസൂത്രമഹാസത്രം നിജഷഡ്വക്ത്രം
പ്രത്യർത്ഥ്യാനതപാദസരോരുഹമാവാഹം ഭവഭീദാഹം
നാനായോനിമയോനിം പ്രണമത ദേവേശം ഗുഹമാവേശം 5

മാന്യം മുനിഭിരമാന്യം മഞ്ജുജടാസർപ്പം ജിതകന്ദർപ്പം
ആകൽപാമൃതതരളതരങ്ഗമനാസങ്ഗം സകലാസങ്ഗം
ഭാസാഹ്യധരിതഭാസ്വന്തം ഭവികസ്വാന്തം ജിതഭീസ്വാന്തം
കാമം കാമനികാമം പ്രണമത ദേവേശം ഗുഹമാവേശം. 6

ശിഷ്ടം ശിവജനതുഷ്ടം ബുധഹൃദയാകൃഷ്ടം ഹൃതപാപിഷ്ഠം
നാദാന്തദ്യുതിമേകമനേകമനാസങ്ഗം സകലാസങ്ഗം

ദാനവിനിർജ്ജിതനിർജ്ജരദാരുമഹാഭീരും തിമിരാഭീരും
കാലാകാലമകാലം പ്രണമത ദേവേശം ഗുഹമാവേശം. 7

നിത്യം നിയമിഹൃദിസ്ഥം സത്യമനാഗാരം ഭുവനാഗാരം
ബന്ധൂകാരുണലളിതശരീരമുരോഹാരം മഹിമാഹാരം
കൗമാരീകരപീഡിതപാദപയോജാകം ദിവി ഭൂജാതം
കണ്ഠേകാലമകാലം പ്രണമത ദേവേശം ഗുഹമാവേശം. 8

## വ്യാഖ്യാനം

ശിവനെയും ദേവിയെയും പോലെതന്നെ ശ്രീനാരായണ ഗുരുദേവന് ഏററവും പ്രിയപ്പെട്ട ദേവനായിരുന്നു സുബ്രഹ്മണ്യൻ. സത്യാന്വേഷണഘട്ടത്തിൻെറ ആരംഭത്തിൽ 'ബാലാസുബ്രഹ്മണ്യമന്ത്രം ഉരുക്കഴിച്ച് അദ്ദേഹം ഗുഹനെ സാക്ഷാത്കരിച്ചനുഗ്രഹം വാങ്ങിയിട്ടുള്ളതായും പറയപ്പെടുന്നു. തിരുവനന്തപുരത്തുനിന്നും കോവളത്തേക്കു പോകുന്നവഴി കുന്നുമ്പാറയെന്നു പേരായ അതിമനോഹരമായ ഒരു കുന്നിൻപുറമുണ്ട്. അലയടിക്കുന്ന അറബിക്കടലിനഭിമുഖമായി നിൽക്കുന്ന ആ കുന്നിൽ ഗുരുദേവൻ ഒരു സുബ്രഹ്മണ്യ പ്രതിഷ്ഠ നടത്തിയിട്ടുണ്ട്. ഏതു ഹൃദയത്തിനും സമാധിസുഖം പകർന്നുകൊടുക്കാൻ കഴിവുള്ളതാണാക്ഷേത്ര പരിസരം. സുബ്രഹ്മണ്യ ദേവനെക്കുറിച്ച് മനോഹരങ്ങളായ പല സ്തോത്രങ്ങളും ഗുരുദേവൻ രചിച്ചിട്ടുണ്ട്. അവയിൽ അതീവസുന്ദരമായ ഒന്നാണ് ഗുഹാഷ്ടകം. ഗുഹനെ സ്തുതിച്ചുകൊണ്ടുള്ള എട്ടു മനോഹര പദ്യങ്ങളുൾപ്പെട്ടതാണീ സ്തോത്രം. ഇഷ്ടദേവനായ ഗുഹൻെറ മാഹാത്മ്യവർണ്ണനത്തോടൊപ്പം ദേവൻ ബ്രഹ്മപ്രതീകമാണെന്നു ഓരോ പദ്യവും വ്യക്തമാക്കിത്തരുന്നു. ബ്രഹ്മാനുഭവമെന്ന മോക്ഷമാണല്ലോ ഇഷ്ടദേവതോപാസനയുടെ പരമമായ ലക്ഷ്യം. ശിവനു പാർവ്വതിയിലുണ്ടായ മകനാണ് സുബ്രഹ്മണ്യൻ. അസുരന്മാരുമായി യുദ്ധംചെയ്യാൻ തക്ക സേനാനായകനില്ലാതെ വിഷമിച്ച ദേവന്മാർ ശിവനെ ഭജിച്ചതിൻെറ ഫലമായിട്ടാണ് സുബ്രഹ്മണ്യൻ ജനിച്ചത്. അങ്ങനെ അദ്ദേഹം ദേവസേനാപതിയായി അഭിഷേകം ചെയ്യപ്പെട്ടു. അസുരന്മാരിൽനിന്നും ദേവസേനയെ ഗൂഹനം ചെയ്യുന്നവൻ ഗുഹൻ എന്നാണ് ഗുഹ പദത്തിനർത്ഥം. ഗൂഹനം ചെയ്യുക എന്നതിനു കാത്തുസൂക്ഷിക്കുക എന്നാണ് താൽപര്യം. ഒരു സാധകനായ സത്യാന്വേഷിയുടെ ഉള്ളിൽ ആസുരവാസനകൾക്കെതിരായി ദൈവവാസനകളെ കാത്തുസൂക്ഷിക്കുന്ന അഹംബോധത്തിൻെറ പ്രതീകമായും ഗുഹനെ കണക്കാക്കാം. ഈ അഹംബോധം ശുദ്ധമാകുംതോറും അതു തന്നെയാണല്ലോ ക്രമേണ ബ്രഹ്മരൂപം കൈക്കൊള്ളുന്നത്.

ഒന്നാം പദ്യത്തിൽതന്നെ ഗുഹനെ ഇഷ്ടദേവനായും ബ്രഹ്മപ്രതീകമായും ഗുരുദേവൻ ഭക്തിനിർഭരമാംവണ്ണം അവതരിപ്പിച്ചിരിക്കുന്നു:

1 ശാന്തം ശംഭുതനൂജം സത്യമനാധാരം ജഗദാധാരം
ജ്ഞാതൃജ്ഞാന നിരന്തരലോകഗുണാതീതം ഗുരുണാതീതം

വല്ലീവത്സലഭൃംഗാരണ്യകതാരുണ്യം വരകാരുണ്യം
സേനാസാരമുദാരം പ്രണമത ദേവേശം ഗുഹമാവേശം.

ശാന്തം-ഇന്ദ്രിയങ്ങളെ പാട്ടിലാക്കി ശമസുഖം അനുഭവിക്കുന്നവനും; ശംഭുതനൂജം-മംഗളസ്വരൂപിയായ ശിവന്റെ പുത്രനും; സത്യം-പരമ സത്യമായ ബ്രഹ്മം സ്വരൂപമായിട്ടുള്ളവനും; അനാധാരം-മററൊരാശ്രയത്തോടു കൂടാത്തവനും; ജഗദാധാരം-എന്നാൽ ജഗത്തിനു മുഴുവൻ ആശ്രയ മായിട്ടുള്ളവനും; ജ്ഞാതൃജ്ഞാന നിരന്തരലോകഗുണാതീതം-അറിയുന്ന വൻ, അറിവ് എന്നിങ്ങനെ രണ്ടായിപ്പിരിഞ്ഞു സദാ സംഭവിച്ചുകൊണ്ടിരിക്കുന്ന ലോകാനുഭവങ്ങളിലെ സത്വരജസ്തമോ ഗുണങ്ങളെ കടന്നുനിൽക്കുന്നവനും; ഗുരുണാതീതം-പിതാവായ ശിവന്റെ മാഹാത്മ്യം ഹേതുവാൽ തന്നെ ലോകാതീതനായി വർത്തിക്കുന്നവനും; വല്ലീവത്സലഭൃംഗാരണ്യകതാരുണ്യം-ധർമ്മപത്നിയായ വള്ളിയാകുന്ന സ്നേഹ നിധിയായ വണ്ടിനു വിഹരിക്കാനുള്ള പൂങ്കാവനമാകുന്ന യൗവ്വനത്തോടുകൂടിയവനും; വരകാരുണ്യം-ഭക്തരിൽ ഉദാരമായ കാരുണ്യം ചൊരിയുന്നവനും; സേനാസാരം- ദേവസൈന്യത്തിന്റെ അധിപനും; ഉദാരം-ഭക്തജനങ്ങളുടെ അഭിലാഷമെന്തും സാധിച്ചുകൊടുക്കുന്നവനും; ദേവേശം-ദേവന്മാരുടെ പ്രഭുവും; ആവേശം-ബ്രഹ്മരൂപനായി എങ്ങും നിറഞ്ഞുനിൽക്കുന്നവനുമായ; ഗുഹം-സുബ്രഹ്മണ്യനെ; പ്രണമത – നമസ്കരിച്ചുപാസിക്കുവിൻ.

ഇന്ദ്രിയങ്ങളെ പാട്ടിലാക്കി ശമസുഖം അനുഭവിക്കുന്നവനും മംഗള സ്വരൂപിയായ ശിവന്റെ പുത്രനും മററൊരാശ്രയത്തോടുകൂടാത്തവനും എന്നാൽ ജഗത്തിനു മുഴുവൻ ആശ്രയമായിട്ടുള്ളവനും അറിയുന്നവൻ, അറിവ് എന്നിങ്ങനെ രണ്ടായിപ്പിരിഞ്ഞ് സദാ സംഭവിച്ചുകൊണ്ടിരിക്കുന്ന ലോകാനുഭവത്തിലെ സത്ത്വരജസ്തമോ ഗുണങ്ങളെ കടന്നുനിൽക്കുന്നവനും പിതാവായ ശിവന്റെ മാഹാത്മ്യം ഹേതുവാൽതന്നെ ലോകാതീതനായി വർത്തിക്കുന്നവനും ധർമ്മപത്നിയായ വള്ളിയാകുന്ന സ്നേഹനിധിയായ വണ്ടിനു വിഹരിക്കാനുള്ള പൂങ്കാവനമാകുന്ന യൗവ്വനത്തോടുകൂടിയവനും ഭക്തരിൽ ഉദാരമായ കാരുണ്യം ചൊരിയുന്നവനും ദേവസൈന്യത്തിന്റെ അധിപനും ഭക്തജനങ്ങളുടെ അഭിലാഷമെന്തും സാധിച്ചുകൊടുക്കുന്നവനും ദേവന്മാരുടെ പ്രഭുവും ബ്രഹ്മരൂപനായി എങ്ങും നിറഞ്ഞു നിൽക്കുന്നവനുമായ സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ.

## പ്രണമതദേവേശം ഗുഹമാവേശം

ഇഷ്ടദേവനെ ബ്രഹ്മപ്രതീകമായിട്ടാണല്ലോ ഉപാസിക്കേണ്ടത്. അപ്പോൾ ഗുഹനെ ഉപാസിക്കുന്നവർ ആ ദേവൻ പ്രപഞ്ചം മുഴുവൻ നിറഞ്ഞു നിൽക്കുന്നു എന്നു ഭാവന ചെയ്തുവേണം ഉപാസിക്കാൻ. 'ആവേശൻ' എന്നതിന് എങ്ങും നിറഞ്ഞുനിൽക്കുന്നവൻ എന്നാണർത്ഥം. ദേവന്മാരുടെ മേൽ സുബ്രഹ്മണ്യന്റെ ആധിപത്യം വെളിപ്പെടുത്താനാണ് ദേവേശം, സേനാസാരം എന്നീ പദങ്ങൾ പ്രയോഗിച്ചിരിക്കുന്നത്. ഭഗവാന്റെ ഭക്തവത്സലത്വം പ്രഖ്യാപിക്കുന്നവയാണ് ഉദാരം, വരകാരുണ്യം എന്നീ വിശേഷണങ്ങൾ. പ്രിയപ്രണയിനിയായ വള്ളിയുടെ പ്രേമഭാജനമാണു ഭഗവാൻ. ശിവപുത്രനും ശിവാധികമഹത്ത്വമുള്ളവനുമാണെന്നു കാണിക്കാ

നാണ് ഗുരുണാതീതം, ശംഭുതനൂജം എന്നു പ്രയോഗിച്ചിരിക്കുന്നത്. മററു വിശേഷണങ്ങൾ ഗുഹൻ ബ്രഹ്മപ്രതീക മാണെന്നു തെളിയിക്കുന്നവയാണ്. ആനന്ദബോധഘനമായ ഒരേ ബ്രഹ്മമാണ് അറിയുന്നവൻ, അറിവ് എന്നു രണ്ടായിപിരിഞ്ഞു ലോകമായി പ്രകാശിക്കുന്നത്. ഈ വേർതിരിവുണ്ടാക്കി സത്ത്വരജസ്തമോഗുണങ്ങളിലകപ്പെടുത്തി ലോകരെ വിഷമിപ്പിക്കുന്നതു മായയാണ്. ബ്രഹ്മത്തിൽ മായ ഈ വികൃതികളൊക്കെയുണ്ടാക്കുമ്പോഴും ബ്രഹ്മം ഗുണാതീതമായിത്തന്നെ വർത്തിക്കുന്നു. ജഗത്തിനു മുഴുവൻ ആശ്രയം ബ്രഹ്മമാണ്. എന്നാൽ ആ സത്യവസ്തു മറെറാന്നിനെയും ആശ്രയിക്കാതെ സ്വയം പ്രകാശിച്ചു വിളങ്ങുന്നു. അങ്ങനെയുള്ള പരമകാരണ മായ ബ്രഹ്മത്തെയറിയാൻ അതിൻെറ പ്രതീകമായി സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ.

2 വിഷ്ണുബ്രഹ്മസമർച്യം ഭക്തജനാദിത്യം വരുണാതിഥ്യം
ഭാവാഭാവജഗത്രയരൂപമഥാരൂപംജിതസാരൂപം
നാനാഭുവനസമാധേയം വിനുതാധേയം വരരാധേയം
കേയൂരാംഗനിഷംഗം പ്രണമത ദേവേശം ഗുഹമാവേശം

വിഷ്ണുബ്രഹ്മസമർച്യം - വിഷ്ണുവിനാലും ബ്രഹ്മാവിനാലും ആദരപൂർവ്വം പൂജിക്കപ്പെടുന്നവനും; ഭക്തജനാദിത്യം - ഭക്തജനങ്ങൾക്കു മോക്ഷമാർഗ്ഗത്തിൽ സൂര്യനെപ്പോലെ പ്രകാശമരുളുന്നവനും; വരുണാതിഥ്യം - ചിരകാലം വരുണൻെറ അതിഥിയായി കഴിഞ്ഞവനും; ഭാവാഭാവജഗത്രയരൂപം - ഉണ്മയും ഇല്ലായ്മയുംകൊണ്ടു നിറഞ്ഞ ജഗത്രയത്തിൻെറ രൂപം കൈക്കൊണ്ടിരിക്കുന്നവനും; അഥ അരൂപം - എന്നാലും രൂപമൊന്നുമില്ലാത്തവനും; ജിതസാരൂപം - തുല്യതയില്ലാത്തവനും; നാനാഭുവനസമാധേയം - വിവിധ തരത്തിലുള്ള പ്രപഞ്ചങ്ങൾക്കിരിപ്പിടവും; വിനുതാധേയം - ഭക്തന്മാർക്കവലംബവും; വരരാധേയം- ശ്രേഷ്ഠന്മാരാൽ ആരാധിക്കപ്പെടുന്നവനും; കേയൂരാംഗനിഷംഗം - തോൾവളധരിച്ച തോളിൽ ആവനാഴിയോടുകൂടിയവനും; ദേവേശം - ദേവന്മാരുടെ പ്രഭുവും; ആവേശം- എങ്ങും നിറഞ്ഞു വിലസുന്നവനുമായ; ഗുഹം-സുബ്രഹ്മണ്യനെ; പ്രണമത - നമസ്കരിച്ചുപാസിക്കുവിൻ.

വിഷ്ണുവിനാലും ബ്രഹ്മാവിനാലും ആദരപൂർവ്വം പൂജിക്കപ്പെടുന്നവനും ഭക്തജനങ്ങൾക്കു മോക്ഷമാർഗ്ഗത്തിൽ സൂര്യനെപ്പോലെ പ്രകാശമരുളുന്നവനും ചിരകാലം വരുണൻെറ അതിഥിയായി കഴിഞ്ഞവനും ഉണ്മയും ഇല്ലായ്മയും കൊണ്ടുനിറഞ്ഞ ജഗത്രയത്തിൻെറ രൂപം കൈക്കൊണ്ടിരിക്കുന്നവനും എന്നാലും രൂപമൊന്നുമില്ലാത്തവനും തുല്യതയില്ലാത്തവനും വിവിധ തരത്തിലുള്ള പ്രപഞ്ചങ്ങൾക്കിരിപ്പിടവും ഭക്തന്മാർക്കവലംബവും ശ്രേഷ്ഠന്മാരാൽ ആരാധിക്കപ്പെടുന്നവനും തോൾവള ധരിച്ചതോളിൽ ആവനാഴിയോടുകൂടിയവനും ദേവന്മാരുടെ പ്രഭുവും എങ്ങും നിറഞ്ഞു വിലസുന്നവനുമായ സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ.

### പ്രണമത ദേവേശം ഗുഹമാവേശം

ഗുഹൻെറ സേനാപതിത്വം വ്യക്തമാക്കുന്നതാണ് കേയൂരാംഗ നിഷംഗം' എന്ന വിശേഷണം. കേയൂരം - തോൾവള; നിഷംഗം - ആവനാഴി.

ഭക്തജനാദിത്യം, വിനുതാധേയം, വരരാധേയം' എന്നീ വിശേഷണങ്ങൾ ഭഗവാൻെറ ഭക്തപ്രിയത്വം വെളിപ്പെടുത്തുന്നു. 'ജിതസാരൂപം', എന്നത് സൗന്ദര്യാതിശയത്തെ വെളിപ്പെടുത്തുന്നു. സമാനരൂപങ്ങളെയൊക്കെ ജയിച്ചു തുല്യതയില്ലാതെ വിളങ്ങുന്നതാണ് ഗുഹരൂപമെന്നു താത്പര്യം. വരുണാതിഥ്യം' എന്നത് സുബ്രഹ്മണ്യൻെറ ജനനത്തെ സൂചിപ്പിക്കുന്ന കാര്യമാണ്. പാർവ്വതിയുമായി രതിക്രീഡയിലേർപ്പെട്ട ശിവൻെറ ബീജം സ്രവിച്ച് ആദ്യം പതിച്ചത്. അഗ്നിയിലാണ്. അഗ്നിയ്ക്കതു താങ്ങാൻ കഴിയാതെ ഗംഗയിൽ നിക്ഷേപിച്ചു. കുറേക്കാലം അതു ഗംഗയിൽ സൂക്ഷിക്കപ്പെട്ടു. നദികളുടേയും സമുദ്രങ്ങളുടെയും ദേവനാണല്ലോ വരുണൻ. ഇങ്ങനെ ബീജരൂപനായ സുബ്രഹ്മണ്യൻ വളരെക്കാലം വരുണനെ ആശ്രയിച്ചു കഴിഞ്ഞ കാര്യം സൂചിപ്പിക്കുന്നതാണ് 'വരുണാതിഥ്യം' എന്ന പദം. മററെല്ലാ വിശേഷണങ്ങളും ഗുഹൻ ബ്രഹ്മപ്രതീകമാണെന്നു വെളിപ്പെടുത്തുന്നവ യാണ്. വിഷ്ണുവും ബ്രഹ്മാവുമെല്ലാം സദാ തിരയുന്ന സത്യമാണല്ലോ പരബ്രഹ്മം. മൂന്നു ലോകങ്ങളും ആനന്ദഘനമായ ബ്രഹ്മത്തിൽ കാണപ്പെടുന്ന കാഴ്ചകളാണ്. ലോകാനുഭവങ്ങളെല്ലാം 'ഉണ്ട്, ഇല്ല' എന്നിങ്ങനെ യഥാക്രമം ഭാവാഭാവ അനുഭവങ്ങളെ കൊണ്ടു നിറഞ്ഞതാണ്. മായാരൂപങ്ങൾ കാണപ്പെടുന്നുണ്ടെങ്കിലും ബ്രഹ്മം യഥാർത്ഥത്തിൽ അരൂപമാണ്. ഇങ്ങനെ ബ്രഹ്മപ്രതീകമായി ഭക്തവത്സലനായി എങ്ങും നിറഞ്ഞു വിളങ്ങുന്ന ഗുഹനെ നമസ്കരിച്ചുപാസിക്കുവിൻ.

3 സ്കന്ദം കുങ്കുമവർണ്ണം സ്പന്ദമുദാനന്ദം പരമാനന്ദം
ജ്യോതിഃസ്തോമനിരന്തരരമ്യമഹസ്സാമ്യം മനസായാമ്യം
മായാശൃംഖലബന്ധവിഹീനമനാദീനം പരമാദീനം
ശോകാപേതമുദാന്തം പ്രണമത ദേവേശം ഗുഹമാവേശം

സ്കന്ദം-സ്കന്നമായ ശിവബീജത്തിൽ നിന്നു ജനിച്ചവനും; കുങ്കുമ വർണ്ണം – കുങ്കുമം പോലെ ചുവപ്പുനിറമുള്ളവനും; സ്പന്ദം – ഉത്സാഹ ഭരിതനും; ഉദാനന്ദം – മററുള്ളവർക്കാനന്ദം പകരുന്നവനും; പരമാനന്ദം – സ്വയം പരമാനന്ദ സ്വരൂപിയായുള്ളവനും; ജ്യോതിഃസ്തോമനിരന്തര രമ്യമഹസ്സാമ്യം – കാന്തി സമൂഹം ഇടതടവില്ലാതെ പ്രസരിപ്പിച്ചു മനസ്സിനെ ആകർഷിക്കുന്ന തേജസ്സിനു തുല്യമായുള്ളവനും; മനസാ അയാമ്യം – മനസ്സുകൊണ്ടു കണ്ടെത്താൻ കഴിയാത്തവനും; മായാശൃംഖലബന്ധവിഹീനം – മായയുടെ ചങ്ങലക്കെട്ടു ബാധിക്കാത്തവനും; അനാദീനം – ആദിയില്ലാ ത്തവനും, പരമാദീനം – പ്രപഞ്ചത്തിൻെറ പരമകാരണവും; ശോകാപേതം – ശോകത്തിൻെറ കളങ്കം പുരളാത്തവനും; ഉദാന്തം – ഇന്ദ്രിയങ്ങളെയെല്ലാം പാട്ടിലാക്കിയവനും; ദേവേശം – ദേവന്മാരുടെ പ്രഭുവും; ആവേശം – എങ്ങും നിറഞ്ഞു വിളങ്ങുന്നവനുമായ; ഗുഹം – സുബ്രഹ്മണ്യനെ; പ്രണമത – നമസ്കരിച്ചുപാസിക്കുവിൻ.

സ്കന്നമായ ശിവബീജത്തിൽ നിന്നു ജനിച്ചവനും കുങ്കുമംപോലെ ചുവപ്പുനിറമുള്ളവനും ഉത്സാഹഭരിതനും മററുള്ളവർക്കാനന്ദം പകരുന്നവനും സ്വയം പരമാനന്ദ സ്വരൂപിയായുള്ളവനും കാന്തിസമൂഹം ഇടതടവില്ലാതെ

പ്രസരിപ്പിച്ചു മനസ്സിനെ ആകർഷിക്കുന്ന തേജസ്സിനു തുല്യമായിട്ടുള്ളവനും മനസ്സുകൊണ്ടു കണ്ടെത്താൻ കഴിയാത്തവനും മായയുടെ ചങ്ങലക്കെട്ട് ബാധിക്കാത്തവനും ആദിയില്ലാത്തവനും പ്രപഞ്ചത്തിൻെറ ആദികാരണവും ശോകത്തിൻെറ കളങ്കം പുരളാത്തവനും ഇന്ദ്രിയങ്ങളെയെല്ലാം പാട്ടിലാക്കിയവനും ദേവന്മാരുടെ പ്രഭുവും എങ്ങും നിറഞ്ഞു വിളങ്ങുന്നവനുമായ സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ.

### പ്രണമത ദേവേശം ഗുഹമാവേശം

ഇവിടെ സ്കന്ദം, കുങ്കുമവർണ്ണം എന്ന രണ്ടു വിശേഷണങ്ങൾ സഗുണരൂപത്തിനു പ്രാധാന്യം നൽകുന്നവയാണ്. ശിവൻെറ സ്കന്നമായ ബീജത്തിൽ നിന്നും ജനിച്ചതുകൊണ്ടാണ് സുബ്രഹ്മണ്യന് സ്കന്ദൻ എന്നു പേരുകിട്ടിയത്. 'സ്പന്ദം' എന്നു തുടങ്ങുന്ന മററല്ലാ വിശേഷണങ്ങളും ഗുഹൻെറ ബ്രഹ്മപ്രതീകത്വം വിവരിക്കുന്നവയാണ്. ഉൽസാഹപൂർവ്വം മായാസ്പന്ദനത്തിൽപ്പെട്ടു സൃഷ്ടിസ്ഥിതിലയങ്ങൾ നടത്തുന്നവനാണ് ഭഗവാൻ. സ്വയം ആനന്ദസ്വരൂപിയും മററുള്ളവർക്ക് ആനന്ദം പകരുന്നവനുമാണ് ഭഗവാൻ. ജ്യോതിസ്സുകളുടെയെല്ലാം ജ്യോതിസ്സാണ് പരബ്രഹ്മം. മനസ്സിനു ഭാവന ചെയ്യാൻ കഴിയാത്തതാണ് അഖണ്ഡബോധസ്വരൂപമായ ബ്രഹ്മം. ബ്രഹ്മത്തിൽ മായ സ്പന്ദിക്കുന്നുണ്ടെങ്കിലും ബ്രഹ്മസ്വരൂപം അതുകൊണ്ട് അണുപോലും കളങ്കപ്പെടുന്നില്ല. ബ്രഹ്മം മററൊന്നിൽ നിന്നും ഉണ്ടായതല്ലാത്തതുകൊണ്ട് അതനാദിയാണ്. പ്രപഞ്ചത്തിനു മുഴുവൻ പരമകാരണമായതുകൊണ്ട് അതു പരമാദിയുമാണ്. ശോകച്ഛായ കലരാത്തതാണ് ബ്രഹ്മാനന്ദം. ഇന്ദ്രിയങ്ങളെല്ലാം അവിടെ ഉപശമിക്കുന്നു. ഈ രൂപത്തിലെല്ലാം എങ്ങും നിറഞ്ഞിരിക്കുന്ന ഗുഹനെ നമസ്കരിച്ചുപാസിക്കുവിൻ.

4 വ്യാളവ്യാവൃതഭൂഷം ഭസ്മസമാലേപം ഭുവനാലേപം
ജ്യോതിശ്ചക്രസമർപ്പിതകായാമനാകായ വ്യയമാകായം
ഭക്തത്രാണനശക്ത്യായുക്തമനുദ്യുക്തം പ്രണയാസക്തം
സുബ്രഹ്മണ്യമരുണ്യം പ്രണമത ദേവേശം ഗുഹമാവേശം.

വ്യാളവ്യാവൃതഭൂഷം-പാമ്പുകളെ ചുററിപ്പിണച്ച് അലങ്കാരമായി അണിഞ്ഞിട്ടുള്ളവനും; ഭസ്മസമാലേപം-ഭസ്മം ദേഹം മുഴുവൻ പൂശിയിട്ടുള്ളവനും; ഭുവനാലേപം-പ്രപഞ്ചമാകുന്ന കുറിക്കൂട്ടണിഞ്ഞവനും; ജ്യോതിശ്ചക്രസമർപ്പിതകായം-സൂര്യചന്ദ്രാദിതേജോ ഗോളങ്ങൾക്കു സ്വന്തം ദേഹം പകുത്തുകൊടുത്തവനും; അനാകായവ്യയം-ഇരിപ്പിടത്തിനൊരിക്കലും നാശമില്ലാത്തവനും; ആകായം-എന്നാൽ മററെല്ലാററിനും ഇരിപ്പിടമായിട്ടുള്ളവനും; ഭക്തത്രാണനശക്ത്യായുക്തം-ഭക്തന്മാരെ രക്ഷിക്കുവാൻ വേണ്ട കരുത്തുള്ളവനും; അനുദ്യുക്തം – എടുത്തു ചാടാത്തവനും; പ്രണയാസക്തം-ഭജിക്കുന്നവരിൽ സ്നേഹമുള്ളവനും; സുബ്രഹ്മണ്യം-വ്യക്തമായ ബ്രഹ്മതേജസ്സോടുകൂടിയവനും; അരുണ്യം – അരുണനിറമുള്ളവനും; ദേവേശം-ദേവന്മാരുടെ പ്രഭുവും; ആവേശം – എങ്ങും നിറഞ്ഞുനിൽക്കുന്നവനുമായ; ഗുഹം – സുബ്രഹ്മണ്യനെ; പ്രണമത – നമസ്കരിച്ചുപാസിക്കുവിൻ.

പാമ്പുകളെ ചുററിപ്പിണച്ച് അലങ്കാരമായി അണിഞ്ഞിട്ടുള്ളവനും ഭസ്മം ദേഹം മുഴുവൻ പൂശിയിട്ടുള്ളവനും പ്രപഞ്ചമാകുന്ന കുറിക്കൂട്ടണിഞ്ഞവനും സൂര്യചന്ദ്രാദി തേജോഗോളങ്ങൾക്ക് സ്വന്തം ദേഹം പകുത്തു കൊടുത്തവനും ഇരിപ്പിടത്തിനൊരിക്കലും നാശമില്ലാത്തവനും എന്നാൽ എല്ലാററിനും ഇരിപ്പിടമായിട്ടുള്ളവനും ഭക്തന്മാരെ രക്ഷിക്കുവാൻവേണ്ട കുരുത്തുള്ളവനും എടുത്തുചാട്ടമില്ലാത്തവനും ഭജിക്കുന്നവരിൽ സ്നേഹമുള്ളവനും വ്യക്തമായ ബ്രഹ്മതേജസ്സോടുകൂടിയവനും അരുണശോഭയുള്ളവനും ദേവന്മാരുടെ പ്രഭുവും എങ്ങും നിറഞ്ഞുനിൽക്കുന്നവനുമായ സുബ്രഹ്മണ്യനെ നമസ്ക്കരിച്ചുപാസിക്കുവിൻ.

## പ്രണമത ദേവേശം ഗുഹമാവേശം

മുൻ ശ്ലോകങ്ങളിലെന്നപോലെ ഭക്തവാൽസല്യം പ്രകടമാക്കുന്നവയാണ് പലവിശേഷണങ്ങളും. അച്ഛൻ സർപ്പഭൂഷണനായതുകൊണ്ട് മകനെയും അങ്ങനെ ചിത്രീകരിച്ചിരിക്കുന്നു. ഭസ്മാലേപനായി ചിത്രീകരിച്ചതും അതുകൊണ്ടുതന്നെ. മറെറല്ലാം സുബ്രഹ്മണ്യൻ ബ്രഹ്മപ്രതീകമാണെന്നു കാണിക്കുന്ന വിശേഷണങ്ങളാണ്. ബ്രഹ്മതേജസ്സു തെളിഞ്ഞുനിൽക്കുന്നവൻ എന്നാണ് സുബ്രഹ്മണ്യപദത്തിനർത്ഥം. ആകായം – ഇരിപ്പിടം. ഇരിപ്പിടത്തിനു നാശമില്ലാത്തവനാണ് ഭഗവാൻ. ബ്രഹ്മസ്വരൂപം തന്നെയാണ് ബ്രഹ്മത്തിൻെറ ഇരിപ്പിടം. അതിനൊരിക്കലും ഒരഴിവുമില്ല. പ്രപഞ്ചത്തിനു മുഴുവൻ അതിരിപ്പിടവുമാണ്. പ്രപഞ്ചം ബ്രഹ്മമണിഞ്ഞിരിക്കുന്ന കുറിക്കൂട്ടാണെന്നു കാണിക്കുന്ന പദമാണ് 'ഭൂവനാലേപം' എന്നത്. ഇങ്ങനെയെല്ലാമുള്ള സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ.

5 ശ്രീമത് സുന്ദരകായം ശിഷ്ടജനാസേവ്യം സുജടാസേവ്യം
സേവാതുഷ്ടസമർപ്പിതസൂത്രമഹാസത്രം നിജഷഡ്വക്ത്രം
പ്രത്യർത്ഥ്യാനതപാദസരോരുഹമാവാഹം ഭവഭീദാഹം
നാനായോനിമയോനിം പ്രണമതദേവേശം ഗുഹമാവേശം.

ശ്രീമത് സുന്ദരകായം – ശോഭയുള്ള സുന്ദര ശരീരത്തോടുകൂടിയവനും; ശിഷ്ടജനാസേവ്യം – സജ്ജനങ്ങളാൽ സദാ പൂജിക്കപ്പെടുന്നവനും; സുജടാ സേവ്യം– മനോഹരമായ ജടകൊണ്ട് അലംകൃതനും; സേവാതുഷ്ടസമർപ്പിത സൂത്രമഹാസത്രം– സേവകൊണ്ടു സന്തോഷിച്ചു തന്നിലുള്ള ഹിരണ്യഗർഭ തേജസ്സിൻെറ ഒരു ഭാഗം അഗ്നിക്കു സമർപ്പിച്ചവനും; നിജഷഡ്വക്ത്രം – ഒരു മുഖത്തെ ആറാക്കിത്തീർത്തവനും; പ്രത്യർത്ഥാനത പാദസരോരുഹം – ശത്രുക്കളാൽപോലും നമിക്കപ്പെടുന്ന പാദപത്മത്തോടുകൂടിയവനും; ഭവഭീദാഹം – സംസാരഭയത്തെ പാടെ ഇല്ലാതാ ക്കുന്നവനും; നാനായോനിം – വിവിധ പ്രപഞ്ചദൃശ്യങ്ങൾക്കുൽപത്തിസ്ഥാനവും; അയോനിം – മററൊന്നിൽ നിന്നു ജനിക്കാത്തവനും; ദേവേശം–ദേവന്മാരുടെ പ്രഭുവും; ആവേശം– എങ്ങും നിറഞ്ഞു തിങ്ങുന്നവനുമായ; ഗുഹം – സുബ്രഹ്മണ്യനെ; പ്രണമത– നമസ്കരിച്ചുപാസിക്കുവിൻ.

ശോഭയുള്ള സുന്ദര ശരീരത്തോടുകൂടിയവനും സജ്ജനങ്ങളാൽ സദാ പൂജിക്കപ്പെടുന്നവനും മനോഹരമായ ജടകൊണ്ട് അലംകൃതനും സേവ

കൊണ്ട് സന്തോഷിച്ച് തന്നിലുള്ള ഹിരണ്യഗർഭതേജസ്സിൻെറ ഒരു ഭാഗം അഗ്നിക്കു സമർപ്പിച്ചവനും ഒരു മുഖത്തെ ആറാക്കിത്തീർത്തവനും ശത്രുക്കളാൽപോലും നമിക്കപ്പെടുന്ന പാദപത്മത്തോടുകൂടിയവനും സംസാരഭയത്തെ പാടെ ഇല്ലാതാക്കുന്നവനും വിവിധ പ്രപഞ്ചദൃശ്യങ്ങൾക്കുൽപത്തിസ്ഥാനവും മററൊന്നിൽനിന്നും ജനിക്കാത്തവനും ദേവന്മാരുടെ പ്രഭുവും എങ്ങും നിറഞ്ഞുനിൽക്കുന്നവനുമായ സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ.

## പ്രണമത ദേവേശം ഗുഹമാവേശം

പ്രപഞ്ചദൃശ്യങ്ങൾക്കെല്ലാം ഉൽപത്തിസ്ഥാനവും മററൊന്നിൽനിന്നു ജനിക്കാത്ത പരമകാരണവുമായ ബ്രഹ്മത്തിൻെറ പ്രതീകമാണു ഗുഹൻ. സംസാരഭയം പാടെ ഒടുക്കാൻ കഴിവുള്ള ആ ദേവൻെറ പാദത്തിൽ ശത്രുക്കൾപോലും കുമ്പിട്ടുകൂപ്പുന്നു. പാർവ്വതിയുമായുള്ള രതിക്രീഡയിൽ ശിവനു ബീജം സ്രവിച്ചു. തുടർന്നാബീജത്തെ അഗ്നിയിൽ സമർപ്പിച്ചു. കുറേക്കാലം അഗ്നി അതു തന്നിൽ സൂക്ഷിച്ചു. അതിൻെറ ഫലമായി ആ ബീജത്തിലുണ്ടായിരുന്ന ഹിരണ്യഗർഭതേജസ്സിൻെറ ഒരു ഭാഗം അഗ്നിക്കു പകർന്നുകിട്ടി. സുവർണ്ണതേജസ്സുള്ളിൽ ധരിക്കുന്ന പ്രപഞ്ചാദിയിലെ പ്രാണനാണു ഹിരണ്യഗർഭൻ. വേദാന്ത ഭാഷയിൽ ഹിരണ്യഗർഭനെ സൂത്രം എന്നു വിളിക്കുന്നു. പ്രപഞ്ചത്തെ മുഴുവൻ കോർത്തിണക്കുന്ന പ്രാണൻ എന്നാണു സൂത്രപദതാൽപര്യം. ഹിരണ്യഗർഭതേജസ്സു നിറഞ്ഞു തിങ്ങുന്നതായിരുന്നു ശിവബീജം അതിൽനിന്നും തേജസ്സു പകർന്നുകിട്ടിയതുകൊണ്ടാണ് അഗ്നിക്കീ സ്വർണ്ണനിറമുണ്ടായത്. അങ്ങനെ തന്നെ ആദരപൂർവ്വം ബീജാവസ്ഥയിൽ സൂക്ഷിച്ചുരക്ഷിച്ചതിൽ സന്തുഷ്ടനായി ഹിരണ്യഗർഭൻെറ മഹത്തായ തേജസ് സുബ്രഹ്മണ്യൻ ഒരു ഭാഗം അഗ്നിക്കു സമർപ്പിച്ചു. കുറേക്കഴിഞ്ഞ് അഗ്നി ബീജം ഗംഗയെ ഏൽപ്പിച്ചു. ഗംഗ വീണ്ടും അതിനെ ശരവണക്കാട്ടിൽ സമർപ്പിച്ചു. അവിടെവച്ചാണു ബീജം ശിശുരൂപം കൈകൊള്ളുന്നത്. കൃത്തികകൾ എന്നറിയപ്പെടുന്ന ആറുദേവിമാരാണു കുട്ടിയെ മുലകൊടുത്ത് വളർത്തിയത്. ആദ്യം ഒരു മുഖം മാത്രമാണുണ്ടായിരുന്ന കുഞ്ഞ് ആറമ്മമാരെയും പ്രീണിപ്പിക്കാനായി അറുമുഖനായി ഭവിച്ചു. കൃത്തികകൾ വളർത്തിയതുകൊണ്ടാണ് കാർത്തികേയൻ എന്ന പേരുണ്ടായത്. അറുമുഖൻ സുന്ദരനും ശിഷ്ടജനസേവ്യനുമാണ്. അങ്ങനെയുള്ള സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ.

6 മാന്യം മുനിഭിരമാന്യം മഞ്ജുജടാസർപ്പം ജിതകന്ദർപ്പം
ആകൽപാമൃതതരളതരംഗമനാസംഗം സകലാസംഗം
ഭാസാഹ്യധരിതഭാസ്വന്തം ഭവികസ്വാന്തം ജിതഭീസ്വാന്തം
കാമം കാമനികാമം പ്രണമത ദേവേശം ഗുഹാമാവേശം.

മാന്യം - എല്ലാവരാലും മാനിക്കപ്പെടുന്നവനും; മുനിഭിരമാന്യം - മുനികൾക്കുപോലും അളക്കാൻ കഴിയാത്ത രൂപത്തോടു കൂടിയവനും; മഞ്ജുജടാസർപ്പം - മനോഹരമായ ജടയിൽ സർപ്പത്തെ അലങ്കാരമായി അണിഞ്ഞി

ട്ടുള്ളവനും; ജിതകന്ദർപ്പം – കാമനെ ജയിച്ചവനും; ആകൽപാമൃതതരളതരംഗം – ചുററിലും പ്രളയജലം പോലെ ആനന്ദാമൃതം ഇളകി അലയടിച്ചുകൊണ്ടിരിക്കുന്നവനും; അനാസംഗം– ലോകവിഷയങ്ങളോടൊന്നും സംഗമില്ലാത്തവനും; സകലാസംഗം – എന്നാൽ എല്ലാമായും ബന്ധപ്പെട്ടവനും; ഭാസാഹി അധരിതഭാസ്വന്തം – കാന്തികൊണ്ടുതന്നെ സൂര്യനെ തരംതാഴ്ത്തുന്നവനും; ഭവികസ്വാന്തം – സജ്ജനങ്ങളുടെ ഉള്ളിലിരിക്കുന്നവനും; ജിതഭീസ്വാന്തം – നിർഭയഹൃദയനും; കാമംകാമനികാമം – ഭക്തന്മാരുടെ എല്ലാവിധ കാമങ്ങൾക്കും ഇരിപ്പിടവും; ദേവേശം – ദേവന്മാരുടെ പ്രഭുവും; ആവേശം – എങ്ങു നിറഞ്ഞുനിൽക്കുന്നവനുമായ; ഗുഹം – സുബ്രഹ്മണ്യനെ; പ്രണമത – നമസ്കരിച്ചുപാസിക്കുവിൻ.

എല്ലാവരാലും മാനിക്കപ്പെടുന്നവനും മുനികൾക്കുപോലും അളക്കാൻ കഴിയാത്ത രൂപത്തോടുകൂടിയവനും മനോഹരമായ ജടയിൽ സർപ്പത്തെ അലങ്കാരമായി അണിഞ്ഞിട്ടുള്ളവനും കാമനെ ജയിച്ചവനും ചുററിലും പ്രളയജലംപോലെ ആനന്ദാമൃതം ഇളകി അലയടിച്ചുകൊണ്ടിരിക്കുന്നവനും ലോകവിഷയങ്ങളൊടൊന്നും സംഗമില്ലാത്തവനും എന്നാൽ എല്ലാമായും ബന്ധപ്പെട്ടവനും കാന്തികൊണ്ടുതന്നെ സൂര്യനെ തരംതാഴ്ത്തുന്നവനും സജ്ജനങ്ങളുടെ ഉള്ളിലിരിക്കുന്നവനും നിർഭയഹൃദയനും ഭക്തന്മാരുടെ എല്ലാവിധ കാമങ്ങൾക്കും ഇരിപ്പിടവും ദേവന്മാരുടെ പ്രഭുവും എങ്ങും നിറഞ്ഞുനിൽക്കുന്നവനുമായ സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ.

### പ്രണമത ദേവേശം ഗുഹമാവേശം

ഭക്തവാൽസല്യം, രൂപസൗന്ദര്യം, തേജോമയത്വം ഇവ ഇഷ്ടദേവനിൽ ഭാവന ചെയ്യുന്നതാണു ഉപാസനാ സമ്പ്രദായം. ഏതേതു വിശിഷ്ടഭാവനകൾ ഇഷ്ടദേവനിൽ ഭാവന ചെയ്യുന്നുവോ ആ വൈശിഷ്ട്യങ്ങൾ ക്രമേണ ഉപാസകൻെറ ഹൃദയ സമ്പത്തുകളായി ഭവിക്കും. ഇതാണുപാസനാരഹസ്യം. ഇഷ്ടദേവനിൽ നിർഭയത്വം ഭാവനചെയ്താൽ ആ നിർഭയത്വം ക്രമേണ ഉപാസകനു വന്നുചേരും. തേജോമയത്വം ഭാവന ചെയ്താൽ ഉപാസകൻ തേജോമയനാകും. ഇഷ്ടദേവനുചുററും പ്രളയജലംപോലെ ആനന്ദാമൃതം ഭാവനചെയ്താൽ ഇഷ്ടദേവനിരുന്നരുളുന്ന ഉപാസകചിത്തം ആനന്ദംകൊണ്ടു നിറയും. ഇഷ്ടദേവനിൽ ബ്രഹ്മരൂപം ഭാവനചെയ്താൽ ചിത്തം ബ്രഹ്മാനുഭവത്തിനു പാകപ്പെടും. ഈ ഉപാസനാരഹസ്യം നല്ലവണ്ണം പ്രായോഗികമാകത്തക്കവണ്ണമാണു ഗുരുദേവൻ എല്ലാ സ്തോത്രങ്ങളും രചിച്ചിരിക്കുന്നത്. മുനികൾക്കുപോലും അളക്കാൻ കഴിയാത്ത രൂപത്തോടുകൂടിയത് എന്നു പറഞ്ഞിരിക്കുന്നത് സുബ്രഹ്മണ്യൻെറ ബ്രഹ്മപ്രതീകത്വം വ്യക്തമാക്കാനാണ്. മാനം–അളവ്; മാനം ചെയ്യപ്പെടാവുന്നവൻ മാന്യൻ. മാനം ചെയ്യപ്പെടാൻ കഴിയാത്തവൻ–അമാന്യൻ

7 ശിഷ്ടം ശിവജനതുഷ്ടം ബുധഹൃദയാകൃഷ്ടം ഹൃതപാപിഷ്ഠം
നാദാന്തദ്യുതിമേകമനേകമനാസംഗം സകലാസംഗം
ദാനവിനിർജ്ജിതനിർജ്ജരദാരുമഹാഭീരും തിമിരാഭീരും
കാലാകാലമകാലം പ്രണമത ദേവേശം ഗുഹമാവേശം.

ശിഷ്ടം – പ്രപഞ്ചമെല്ലാം മഞ്ഞുമറഞ്ഞാലും അവശേഷിക്കുന്നവനും; ശിവജനതുഷ്ടം – മംഗളസ്വരൂപികളായ ഭക്തന്മാരാൽ സന്തോഷിക്കപ്പെടുന്നവനും; ബുധഹൃദയാകൃഷ്ടം – സത്യാന്വേഷികളുടെ ഹൃദയത്താൽ ആകർഷിക്കപ്പെടുന്നവനും; ഹൃതപാപിഷ്ഠം– അത്യന്തം പാപികളായ അസുരന്മാരെയും മററും നശിപ്പിക്കുന്നവനും; നാദാന്തദ്യുതിം – അനാഹതധ്വനിക്കുള്ളിൽ പ്രതിബിംബിക്കുന്ന കാന്തിയോടുകൂടിയവനും; ഏകം – രണ്ടില്ലാത്തവനും; അനേകം – എന്നാൽ പലതായി കാണപ്പെടുന്നവനും; അനാസംഗം – ഒന്നിനോടും സംഗമില്ലാത്തവനും; സകലാസംഗം – എന്നാൽ എല്ലാററിനോടും ബന്ധപ്പെട്ടവനും; ദാനവിനിർജ്ജിത നിർജ്ജരദാരു മഹാഭീരും – ദാനം കൊണ്ടു തോൽപിച്ചു കൽപവൃക്ഷത്തെ മഹാഭീരുവാക്കിത്തീർത്തവനും; തിമിരാഭീരും ചുററുപാടുകളിൽനിന്നും ഇരുട്ടിനെ ഭീരുവാക്കി ഓടിക്കുന്നവനും; കാലാകാലം – സമയാസമയങ്ങളെ തിരിച്ചറിയുന്നവനും; അകാലം – കാലത്തെ കടന്നു നിൽക്കുന്നവനും; ദേവേശം – ദേവന്മാരുടെ പ്രഭുവും; ആവേശം – എങ്ങും നിറഞ്ഞുതിങ്ങുന്നവനുമായ; ഗുഹം സുബ്രഹ്മണ്യനെ; പ്രണമത – നമസ്കരിച്ചുപാസിക്കുവിൻ

പ്രപഞ്ചമെല്ലാം മാഞ്ഞുമറഞ്ഞാലും അവശേഷിക്കുന്നവനും മംഗളസ്വരൂപികളായ ഭക്തന്മാരാൽ സന്തോഷിപ്പിക്കപ്പെടുന്നവനും സത്യാന്വേഷികളുടെ ഹൃദയത്താൽ ആകർഷിക്കപ്പെടുന്നവനും അത്യന്തം പാപികളായ അസുരന്മാരെയും മററും നശിപ്പിക്കുന്നതിനും അനാഹതധ്വനികളിൽ പ്രതിബിംബിക്കുന്ന കാന്തിയോടുകൂടിയവനും രണ്ടില്ലാത്തവനും എന്നാൽ പലതായി കാണപ്പെടുന്നവനും ഒന്നിനോടും സംഗമില്ലാത്തവനും എന്നാൽ എല്ലാററിനോടും ബന്ധപ്പെട്ടവനും ദാനംകൊണ്ട് തോൽപിച്ചു കൽപവൃക്ഷത്തെ മഹാഭീരുവാക്കിത്തീർത്തവനും ചുററുപാടുകളിൽനിന്നും ഇരുട്ടിനെ ഭീരുവാക്കി ഓടിക്കുന്നവനും സമയാ സമയങ്ങളെ തിരിച്ചറിയുന്നവനും കാലത്തെ കടന്നു നിൽക്കുന്നവനും ദേവന്മാരുടെ പ്രഭുവും എങ്ങും നിറഞ്ഞുനിൽക്കുന്നവനുമായ സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ.

### പ്രണമത ദേവേശം ഗുഹമാവേശം

ഇഷ്ടദേവന്റെ ബ്രഹ്മപ്രതീകത്വവും ഭക്തവാൽസല്യവും തന്നെയാണിവിടെ ആവർത്തിച്ചു വെളിപ്പെടുത്തിയിരിക്കുന്നത്. ഉപാസനാ സ്തോത്രങ്ങളിൽ പദവും ആശയവും ആവർത്തിക്കുന്നതു ദോഷമല്ലെന്നു നാം മുൻപു വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. ബ്രഹ്മം കാലാതീതമാണ്. ബോധത്തിൽ സങ്കൽപം കൊണ്ടുണ്ടെന്നു തോന്നുന്ന ഒരനുഭവമാണ് കാലം. അപ്പോൾ കാലാനുഭവത്തിനു മുൻപേതന്നെ ബോധം നിലവിലുണ്ടെന്നു തീർച്ചയാണല്ലോ. പ്രപഞ്ചത്തിന്റെ സൃഷ്ടി സ്ഥിതിപ്രളയങ്ങൾ സമയാസമയങ്ങളിൽ സംഭവിക്കുന്നതു ബ്രഹ്മത്തിലാണ്. അതുകൊണ്ടാണ് സത്യത്തെ 'കാലാകാലം എന്നു വിശേഷിപ്പിച്ചിരിക്കുന്നത്. ഇഷ്ടദേവനിൽക്കൂടിയുളവാക്കുന്ന ബ്രഹ്മബോധം അജ്ഞാനമാകുന്ന ഇരുട്ടിനെ ചുററുപാടുകളിൽ നിന്നും ഭീരുവാക്കി ഓടിക്കുന്നു. അതാണ് ദേവന്റെ തിമിരാഭീരുത്വം യോഗിയുടെ ഉള്ളിൽ മുഴങ്ങിക്കേൾക്കുന്ന അനാഹതധ്വനിമദ്ധ്യത്തിൽ തേജോമയമായി വസ്തുരൂപം തെളിഞ്ഞുകാണാൻകഴിയും. നാദാന്തർവ്വർത്തിയായ ജ്യോതിസ്സിൽ ചിത്തം

ലയിച്ചുചേരുന്നവൻ സംസാരദുഃഖം വിട്ടകലുന്നു. അതുകൊണ്ടാണ് നാദാന്തദ്യുതിം എന്ന വിശേഷണം ചേർത്തിരിക്കുന്നത്. ഇങ്ങനെയെല്ലാമുള്ള സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ

8 നിത്യം നിയമിഹൃദിസ്ഥം സത്യമനാഗാരം ഭുവനാഗാരം
ബന്ധൂ കാരുണലളിത ശരീരമുരോഹാരം മഹിമാഹാരം
കൗമാരീകര പീഡിത പാദപയോജാതം ദിവിഭൂജാതം
കണ്ഠേകാലമകാലം പ്രണമത ദേവേശം ഗുഹമാവേശം

നിത്യം നിയമിഹൃദിസ്ഥം – ഇന്ദ്രിയങ്ങളെയും മനസ്സിനെയും നിയമനം ചെയ്ത ഋഷിമാരുടെ ഹൃദയത്തിൽ സദാ കുടികൊള്ളുന്നവനും; സത്യം – ഒരിക്കലും ഒരു മാററവുമില്ലാത്തവനും; അനാഗാരം – പ്രത്യേകം പാർപ്പിടമില്ലാത്തവനും; ഭുവനാഗാരം– എന്നാൽ ഭുവനത്തിനു പാർപ്പിടമായിട്ടുള്ളവനും; ബന്ധൂകാരുണലളിതശരീരം – ചെമ്പരത്തിപ്പൂപോലെ ചുവന്നു മനോഹരമായ ദേഹത്തോടുകൂടിയവനും; ഉരോഹാരം – മാറിൽ മുത്തുമാലയണിഞ്ഞിട്ടുള്ളവനും; മഹിമാഹാരം – മഹത്വം കൊണ്ടു നിറഞ്ഞവനും; കൗമാരീകര പീഡിതപാദപയോജാതം – ധർമ്മപത്നിയായ ദേവസേന കൈത്തലം കൊണ്ടു തലോടി സുഖിപ്പിക്കുന്ന പാദപത്മത്തോടുകൂടിയവനും; ദിവിഭൂജാതം – ദിവ്യലോകത്തിൽ കഴിയവേ തന്നെ ഭക്താനുഗ്രഹത്തിനായി ഭൂമിയിൽ അവതരിച്ചവനും; കണ്ഠേകാലം – കഴുത്തിൽ നീലനിറമുള്ളവനും; അകാലം – കാലപരിമിതിയെ കടന്നവനും; ദേവേശം – ദേവന്മാരുടെ പ്രഭുവും; ആവേശം – എങ്ങും നിറഞ്ഞുനിൽക്കുന്നവനുമായ; ഗുഹം – സുബ്രഹ്മണ്യനെ; പ്രണമത – നമസ്കരിച്ചുപാസിക്കുവിൻ

ഇന്ദ്രിയങ്ങളെയും മനസ്സിനെയും നിയമനം ചെയ്ത ഋഷിമാരുടെ ഹൃദയത്തിൽ സദാ കുടികൊള്ളുന്നവനും ഒരിക്കലും ഒരു മാററവുമില്ലാത്തവനും പ്രത്യേകം പാർപ്പിടമില്ലാത്തവനും എന്നാൽ ഭുവനത്തിനു പാർപ്പിടമായിട്ടുള്ളവനും ചെമ്പരത്തിപ്പൂപോലെ ചുവന്നു മനോഹരമായ ദേഹത്തോടുകൂടിയവനും മാറിൽ മുത്തുമാലയണിഞ്ഞിട്ടുള്ളവനും മഹത്വംകൊണ്ടു നിറഞ്ഞവനും ധർമ്മപത്നിയായ ദേവസേന കൈത്തലം കൊണ്ട് തലോടി സുഖിപ്പിക്കുന്ന പാദപത്മത്തോടുകൂടിയവനും ദിവ്യലോകത്തിൽ കഴിയവേ തന്നെ ഭക്താനുഗ്രഹത്തിനായി ഭൂമിയിൽ അവതരിച്ചവനും കഴുത്തിൽ നീലനിറമുള്ളവനും കാലപരിമിതിയെ കടന്നവനും ദേവന്മാരുടെ പ്രഭുവും എങ്ങും നിറഞ്ഞുനിൽക്കുന്നവനുമായ സുബ്രഹ്മണ്യനെ നമസ്കരിച്ചുപാസിക്കുവിൻ.

### പ്രണമത ദേവേശം ഗുഹമാവേശം

ചിദാകാശ സ്വരൂപിയാണ് ബ്രഹ്മം. എങ്കിലും ഭക്തജനങ്ങളെ അനുഗ്രഹിക്കാൻ ഏതുരൂപമെടുത്തും ഭഗവാൻ ഭൂമിയിൽ അവതരിക്കും. ദേവസേനയെന്നും വള്ളിയെന്നും രണ്ടു ഭാര്യമാരാണ് സുബ്രഹ്മണ്യനുള്ളത്. ഇന്ദ്രൻെറ മകളാണ് ദേവസേന. ആകാശംമുതലുള്ള പ്രപഞ്ചപ്രതിഭാസങ്ങളെല്ലാം ബ്രഹ്മത്തിൽ ഇരിക്കുന്നവയാണ്. ബ്രഹ്മത്തിൻെറ ഇരിപ്പിടമാകട്ടെ സ്വസ്വരൂപം തന്നെയാണ്. എന്നാലും ആ ദേവൻ തപസ്വികളായ ഋഷിമാരുടെ ഹൃദയത്തിൽ ഇരിപ്പുള്ളതായി അവർ കണ്ടെത്തുന്നു. അങ്ങനെയുള്ള ബ്രഹ്മംതന്നെയാണ്

74-2003 8

ചെമ്പരത്തിപ്പൂപോലെ ചുവന്നു മനോഹരമായ ദേഹം ധരിച്ചു ഗുഹനായി ഭക്തനെ അനുഗ്രഹിക്കാനെത്തുന്നത്. അതുകൊണ്ട് ബ്രഹ്മത്തിനെന്തെല്ലാം മഹത്വമുണ്ടോ അവയെല്ലാം ഗുഹനുമുണ്ടെന്നോർക്കണം.

സ്തോത്രകൃതികൾ ഇഷ്ടദേവന്റെ സ്വരൂപത്തിൽ മനസ്സിനെ ധ്യാനനിഷ്ഠമാക്കാൻ സഹായിക്കുന്നവയായിരിക്കണം. അതോടൊപ്പം വേദാന്തസത്യമായ ബ്രഹ്മത്തിന്റെ സ്വരൂപം തെളിച്ചുകാട്ടി സാധകനെ അനുഗ്രഹിക്കുകയും വേണം. ഈ രണ്ടു കാര്യങ്ങളും സമർത്ഥമായി നിർവ്വഹിക്കുന്ന ഒരു സ്തോത്രരത്നമാണ് 'ഗുഹാഷ്ടകം'. ഇതു രചിച്ചുതന്നു നമ്മെ അനുഗ്രഹിച്ച ഗുരുവിന്റെ പാദങ്ങളിൽ നമുക്ക് ഭക്തിപൂർവ്വം നമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തി

## 3

# ഷൺമുഖസ്തോത്രം

അർക്കബിംബമൊരാറുദിച്ചുയരുന്നപോലെ വിളങ്ങിടും
തൃക്കിരീടജടയ്ക്കിടയ്ക്കരവങ്ങളമ്പിളി തുമ്പയും
ദുഷ്കൃതങ്ങളകററുവാനൊഴുകീടുമംബരഗങ്ഗയും
ഹൃത്കുരുന്നിലെനിക്കു കാണണമെപ്പോഴും ഗുഹ,പാഹിമാം. 1

ആറു വാർമതിയോടെതിർത്തു ജയിച്ചിടും തിരുനെററിമേ-
ലാറിലും മദനംപൊരിച്ച വലിപ്പമുള്ളൊരുകൺകളും
കൂറൊടും നിജഭക്തരക്ഷവരുത്തുവാനിളകീടുമ-
ക്കാർതൊഴുംപുരികങ്ങളും മമ കാണണം ഗുഹ, പാഹിമാം. 2

ഇന്ദുബിംബവിഭാവസുക്കളിടംവലം നയനങ്ങളാ-
മിന്ദുബിംബമുഖങ്ങളും തിരുനാസികാവലിയും തഥാ
കർണ്ണമണ്ഡലമണ്ഡലീകൃതഗണ്ഡപാളിയുമെന്നുടേ
കണ്ണിണയ്ക്കതിഥീഭവിക്കണമെപ്പൊഴും ഗുഹ, പാഹിമാം. 3

ഈശ, നിൻപവിഴംതൊഴുംരദനച്ഛദങ്ങളുമുല്ലസത്-
കേശപേശലദന്തതാടികളും കറുത്ത ഗളങ്ങളും
ഭാസുരാകൃതികൈകളിൽ തിരുവായുധങ്ങളൊടും മമ
ക്ലേശനാശനസിദ്ധയേ വരുകാശു ഷൺമുഖ, പാഹിമാം. 4

ഉള്ളിലുള്ളൊരു ദോഷഭാരമൊഴിപ്പതിന്നതിസൗരഭം
വെള്ളിമുത്തു പളുങ്കൊടൊത്തു കൊരുത്തു ചാർത്തിയ മാറിടം
വള്ളിതൻമണവാള, നിന്നുദരാഭയും തിരുനാഭിയും
ഉള്ളിലാകണമെപ്പൊഴും പരിശുദ്ധയേ ഗുഹ, പാഹിമാം. 5

ഊഢകാന്തികലർന്നിടും ത്രിവലിക്കടിക്കു കടിസ്ഥലാ-
രൂഢകാഞ്ചനകാഞ്ചിസഞ്ചിതചേലയും കടിസൂത്രവും
രൂഢമായ്‌വിലസുന്ന തൃത്തട മുട്ടടുത്ത കണങ്കഴൽ-
പ്രൗഢിയും മമ കാണണം പരിചോടു ഷൺമുഖ, പാഹിമാം. 6

ഋക്ഷവത്ക്കുതികൊള്ളുമെന്മനമിക്കണക്കു വരാതിനി
രക്ഷചെയ്‌വതിനൊച്ചയുള്ള ചിലമ്പിടും നരിയാണിയും

പക്ഷിവാഹനഭാഗിനേയ, മയൂരപൃഷ്ഠമമർന്നുവ-
ന്നക്ഷിഗോചരമായ് വിളങ്ങണമെപ്പൊഴും ഗുഹ, പാഹിമാം. 7

ഋണബന്ധമെനിക്കിനിക്കനവിങ്കലും കരുതേണ്ട മത്-
പ്രാണനാഥ ഭവത്പദപ്രപദത്തിലെത്തുകിലാമയും
ക്ഷീണമായ് മരുവും സരോരുഹശോഭതേടിന പാദവും
കാണണം പദവിക്രമങ്ങൾ നഖങ്ങളും ഗുഹ, പാഹിമാം 8

ലുപ്തപിണ്ഡപിതൃപ്രതിക്രിയ ചെയ്‌വതിന്നുമിതൊന്നിനും
ക്ലപ്തമില്ലയെനിക്കു താവകപാദസേവനമെന്നിയേ
ലബ്ധവിദ്യനിവൻ ഭവത്കൃപയുണ്ടിതെങ്കിലനന്യസം-
തൃപ്തിയും പദഭക്തിയും വരുമാശു ഷൺമുഖ, പാഹിമാം. 9

ലൂതമുള്ളിലിരുന്ന നൂലുവലിച്ചു മൂത്തുകളിച്ചതും
സാദരം തനതുള്ളിലാക്കി രമിച്ചിടും പടി മായയാ
ഭൂതഭൗതികമൊക്കെയും പതിവായെടുത്തു ഭരിച്ചഴി-
ച്ചാദിമുച്ചുടരായ് വിളങ്ങുമനന്ത, ഷൺമുഖ, പാഹിമാം. 10

എട്ടുചുറ്റൊടു മോക്ഷമാർഗ്ഗമടച്ചു മേവിന കുണ്ഡലി-
ക്കെട്ടറുത്തു കിളർന്നു മണ്ഡലവും പിളർന്നു ഭവത്പദം
തുഷ്ടിയോടു പിടിപ്പതിന്നരുളുന്നതെന്നു ഭവാബ്ധിയിൽ-
പ്പെട്ടുപോകരുതിന്നിയും ഭഗവാനെ, ഷൺമുഖ, പാഹിമാം. 11

ഏതുമൊന്നു ഭവാനൊഴിഞ്ഞടിയന്നൊരാശ്രയമാരുമീ
ഭൂതലത്തിലുമെങ്ങുമില്ല കൃപാനിധേ, കരുതേണമേ!
കാതിലോല യിതെന്നു ചിന്തതുടർന്നിടും മയി സന്തതം
ഭാതി യാവദനങ്ഗദാഹികടാക്ഷമഗ്നിജ, പാഹിമാം. 12

ഐശബീജമതിങ്കൽനിന്നുളവായ നിന്തിരുമേനിയി-
ങ്ങാശുശുക്ഷണി മിന്നലോടുപമിക്കുമിന്നികടത്തിലും
നാശഹീനനതാമഗസ്ത്യമുനീന്ദ്രസന്നിധിയിങ്കൽനി-
ന്നാശിഷാ ഗുരുനാഥനായകണക്കു ഷൺമുഖ, പാഹിമാം. 13

ഒന്നുപോലഖിലാണ്ഡകോടിയകത്തടച്ചതിനുള്ളിലും
തന്നകത്തിലുമെങ്ങുമൊക്കെനിറഞ്ഞു തിങ്ങിവിളങ്ങിടും
നിന്നരുൾക്കൊരിടംകൊടുപ്പതിനൊന്നുമില്ലയിതെപ്പൊഴോ
നിന്നിൽനിന്നരുൾകൊണ്ടു ജാതമിതൊക്കെയും ഗുഹ,
പാഹിമാം. 14

ഓമിതി പ്രണവപ്രനഷ്ടകലിപ്രദോഷമനസ്സിൽനി-
ന്നോമനപ്പുതുമേനികണ്ടു കരംകുവിപ്പതിനാശയാ

പൂമണം ബുധപൂജിതം പെരുമാറുമങ്ഘ്രിസരോരുഹേ
നാമനം വിതനോമി നാശവിഹീന, ഷൺമുഖ, പാഹിമാം. 15

ഔഡുമണ്ഡലമദ്ധ്യവർത്തിയതാംശശാങ്കനിഭൻ ഭവാൻ
കൈടഭാരിസരോരുഹാസനദേവതാസു മഹാമതേ
ഐഡഭാവമൊഴിക്ക മേ തവ തൃച്ചിലമ്പൊലികേൾക്കുവാ-
നീഡയാമി ഭവത്പദാംബുജമെപ്പൊഴും ഗുഹ, പാഹിമാം. 16

അംബുധിത്തിരയും തിരക്കുമിളപ്രവാഹവുമൊക്കെയോ-
രംബുരാശിയതായടങ്ങിയൊടുങ്ങിടും പടിനിന്നിൽനി
ന്നംബ പൊങ്ങിമറിഞ്ഞുയർന്നു മറഞ്ഞിടുന്നഖിലാണ്ഡവും
അംബയാ സഹ വർത്തമാന, വിജന്മ, ഷൺമുഖ, പാഹിമാം. 17

അല്ലിലും പകലും ഭവത്പദപല്ലവങ്ങളിലല്ലയോ
ചൊല്ലിയിങ്ങനെ സൗമ്യമാംമുതലുള്ളടക്കിയിരിപ്പതും
കൊല്ലുവാൻകൊലയാനപോലെയണഞ്ഞിടും മലമായയേ
വെല്ലുവാനൊരുമന്ത്രമിങ്ങരുളീടു ഷൺമുഖ, പാഹിമാം. 18

കഷ്ടമിക്കലിയിൽക്കിടന്നുഴലുന്നതൊക്കെയുമങ്ങു സ-
ന്തുഷ്ടനായ് സുഖമോടു കണ്ടു രസിച്ചിരിക്കുക യോഗ്യമോ?
ക്ലിഷ്ടതയ്ക്കൊരിടം കൊടുക്കണമെന്നു നിന്തിരുവുള്ളിലു
ണ്ടിഷ്ടമെങ്കിലടിക്കടുത്തിടുമെന്നിലോ ഗുഹ, പാഹിമാം. 19

## വ്യാഖ്യാനം

പത്തൊൻപതു പദ്യങ്ങളടങ്ങുന്ന ഒരു സുബ്രഹ്മണ്യസ്തുതിയാണു ഷൺമുഖസ്തോത്രം. ഒരവ്യുത്പന്നനായ ഭക്തനുപോലും ഭക്തിനിർഭരമാംവണ്ണം പാടി സുബ്രഹ്മണ്യനെ ഉപാസിക്കാൻ തക്കവണ്ണം മനോഹരമായിട്ടാണ് സ്തോത്രം രചിച്ചിരിക്കുന്നത്. സുബ്രഹ്മണ്യൻ ഷൺമുഖനാണ്. ആറു മുഖങ്ങൾ അദ്ദേഹത്തിനെങ്ങനെയുണ്ടായി? ശിവൻെറ ബീജം ആദ്യം അഗ്നിയും പിന്നെ ഗംഗയുമാണ് ചിരകാലം സൂക്ഷിച്ചത്. ഒടുവിൽ താങ്ങാൻ വയ്യാതെ ഗംഗ ശിവബീജം ഒരു ശരവണക്കാട്ടിൽ നിക്ഷേപിച്ചു. ഞറുങ്ങണപ്പുല്ല് എന്നറിയപ്പെടുന്ന ഒരു തരം പുല്ലാണ് ശരവണം. അവിടെ വച്ചു ബീജം കുഞ്ഞിൻെറ ആകൃതി കൈക്കൊണ്ടു. അതുകൊണ്ട് സുബ്രഹ്മണ്യന് ശരവണഭവൻ എന്നും പേരുണ്ട്. ഇവിടെവച്ച് കൃത്തികകൾ എന്ന് പ്രസിദ്ധരായ ആറു ദേവിമാരാണ് സുബ്രഹ്മണ്യനെ കണ്ടെടുത്ത് വളർത്തിയത്. അങ്ങനെയാണ് കാർത്തികേയൻ എന്ന പേരുണ്ടായത്. കുഞ്ഞിനു മുലകൊടുക്കാനെത്തിയ ഈ അമ്മമാരെ പ്രസാദിപ്പിക്കാനായി കുട്ടി ആറുമുഖങ്ങൾ സ്വയം അംഗീകരിച്ചു. അങ്ങനെയാണ് ഷൺമുഖനായി ഭവിച്ചത്. സുബ്രഹ്മണ്യനെ ശിവപുത്രനായ ജീവൻെറ പ്രതീകമായി അംഗീകരിച്ചാൽ മനസ്സും പഞ്ചേന്ദ്രിയങ്ങളും ചേർന്ന

ജീവമുഖങ്ങളെ ആറുമുഖങ്ങളുടെ പ്രതീകങ്ങളായും അംഗീകരിക്കാവുന്നതാണ്. 'അ' തുടങ്ങിയ സ്വരങ്ങളെ ആദ്യക്ഷരങ്ങളായി അംഗീകരിച്ചുകൊണ്ടാണു ക്രമേണ ശ്ലോകങ്ങൾ രചിച്ചിരിക്കുന്നത്. ഒടുവിൽ 'ക' കാരംകൊണ്ടു തുടങ്ങുന്ന ഒരു ശ്ലോകവും നിബന്ധിച്ചിട്ടുണ്ട്. കേശാദിപാദ വർണ്ണനാരൂപത്തിലുള്ള രൂപവർണ്ണനയാണ് ആദ്യമായി കാണുന്നത്.

1 അർക്കബിംബമൊരാറുദിച്ചുയരുന്നപോലെ വിളങ്ങിടും
തൃക്കിരീട ജടയ്ക്കിടയ്ക്കരവങ്ങളമ്പിളി തുമ്പയും
ദുഷ്കൃതങ്ങളകററുവാനൊഴുകീടുമംബരഗംഗയും
ഹൃത്കുരുന്നിലെനിക്കു കാണണമെപ്പൊഴും ഗുഹ,പാഹിമാം

ഒരാറ് അർക്കബിംബം – ആറു സൂര്യന്മാർ ഒരുമിച്ച്; ഉദിച്ചുയരുന്നപോലെ വിളങ്ങിടും – ഉദിച്ചു നിൽക്കുന്നപോലെ ശോഭിക്കുന്ന; തൃക്കിരീടജടയ്ക്കിടയ്ക്ക് – ദിവ്യങ്ങളായ കിരീടങ്ങൾക്കുതാഴെയുള്ള ജടകളുടെ മദ്ധ്യത്തായി; അരവങ്ങളമ്പിളി തുമ്പയും – പാമ്പുകൾ, ചന്ദ്രക്കല, തുമ്പപ്പൂവ്; ദുഷ്കൃതങ്ങളകററുവാനൊഴുകീടുമംബരഗംഗയും – ഭക്തന്മാരുടെ പാപങ്ങൾ ശമിപ്പിക്കാനായി ഒഴുകിക്കൊണ്ടിരിക്കുന്ന ദേവഗംഗ എന്നിവയും; എപ്പൊഴും–സദാസമയം; ഹൃത്കുരുന്നിലെനിക്കു കാണണം – ഉള്ളിൽ എനിക്കു പ്രത്യക്ഷമായി കാണാൻ ഇടവരണം; ഗുഹ പാഹിമാം – അല്ലയോ സുബ്രഹ്മണ്യഭഗവൻ, എന്നെ രക്ഷിച്ചാലും

ആറു സൂര്യന്മാർ ഒരുമിച്ച് ഉദിച്ചുനിൽക്കുന്നപോലെ ശോഭിക്കുന്ന ദിവ്യങ്ങളായ കിരീടങ്ങൾക്കുതാഴെയുള്ള ജടകളുടെ മദ്ധ്യത്തായി പാമ്പുകൾ, ചന്ദ്രക്കല, തുമ്പപ്പൂവ്, ഭക്തന്മാരുടെ പാപങ്ങൾ ശമിപ്പിക്കാനായി ഒഴുകിക്കൊണ്ടിരിക്കുന്ന ദേവഗംഗ എന്നിവയും സദാസമയം ഉള്ളിൽ എനിക്കു പ്രത്യക്ഷമായി കാണാൻ ഇടവരണം. അല്ലയോ സുബ്രഹ്മണ്യഭഗവാൻ, എന്നെ രക്ഷിച്ചാലും.

**ഗുഹപാഹിമാം**

ഇഹലോകദുഃഖങ്ങളകന്ന് ആത്മസാക്ഷാത്കാരത്തിനു തകണമെന്നു കരുതിയാണല്ലോ ഭക്തൻ ഇഷ്ടദേവതോപാസനയ്ക്കൊരുമ്പെടുന്നത്. ഗുഹ പാഹിമാം എന്ന ഭാഗംകൊണ്ട് ഇതു രണ്ടും സാദ്ധ്യമാക്കി രക്ഷിക്കണമെന്നാണ് ഭക്തൻ ആവശ്യപ്പെട്ടിരിക്കുന്നത്. മനസ്സിൻെറ ഏകാഗ്രതയാണ് ഉപാസനകൊണ്ടു നേടേണ്ട ലക്ഷ്യം. ഗുഹരൂപം പ്രത്യക്ഷമായി ഉള്ളിൽ തെളിയണമെന്നു പറഞ്ഞിരിക്കുന്നത് ഈ ഏകാഗ്രതയെ ലക്ഷ്യമാക്കിയാണ്. ഭക്തൻെറ ഇഹലോകദുഃഖങ്ങളകററാൻവേണ്ടി സദാ ഭഗവാൻ തലയിൽകൂടി ദേവഗംഗ ഒഴുക്കികൊണ്ടിരിക്കുകയാണ്. ശിവപുത്രനായ ഷൺമുഖന് എല്ലാതരത്തിലും ശിവസാമ്യം കൽപ്പിക്കുന്നതു ന്യായംതന്നെയാണ്. അതിനുവേണ്ടിയാണ് ജടയുടെ നടുവിൽ പാമ്പുകളും അമ്പിളിക്കലയും തുമ്പപ്പൂവും കൽപിച്ചിരിക്കുന്നത്. ഇങ്ങനെ സൂര്യതേജസ്സുള്ള ആറു കിരീടങ്ങൾ അണിഞ്ഞുവിളങ്ങുന്ന ഷൺമുഖൻ ഭക്തനായ എന്നെ രക്ഷിക്കുമാറാകണം.

2 ആറുവാർമതിയോടെതിർത്തുജയിച്ചിടും തിരുനെററിമേ-
ലാറിലും മദനം പൊരിച്ച വലിപ്പമുള്ളൊരു കൺകളും
കുറൊടും നിജഭക്ത രക്ഷവരുത്തുവാനിളകീടുമ-
ക്കാർതൊഴും പുരികങ്ങളും മമ കാണണം ഗുഹ, പാഹിമാം.

ആറു വാർമതിയോടെതിർത്തു ജയിച്ചിടും തിരുനെററിമേൽ-തെളിഞ്ഞ ആറുചന്ദ്രക്കലകളെ എതിർത്തു തോൽപിക്കാൻ തക്കവണ്ണം മനോഹരങ്ങളായ നെററികളിൽ; ആറിലും- ആറെണ്ണത്തിലും; മദനംപൊരിച്ച-കാമനെ ചുട്ടെരിച്ച; വലിപ്പമുള്ളൊരു കൺകളും-വിസ്താരമുള്ള കണ്ണുകളും; കൂറൊടു-കാരുണ്യ പൂർവ്വം; നിജഭക്ത രക്ഷവരുത്തുവാൻ – തൻെറ ഭക്തന്മാരെ കാത്തുരക്ഷിക്കാൻ വെമ്പലോടെ; ഇളകീടുമക്കാർതൊഴും പുരികങ്ങളും – ചലിച്ചുകൊണ്ടിരിക്കുന്ന കാർമേഘംപോലെ കാണപ്പെടുന്ന പുരികങ്ങളും; മമ കാണണം – ഭക്തനായ എനിക്കു പ്രത്യക്ഷമായി കാണുമാറാകണം; ഗുഹ പാഹിമാം– അല്ലയോ സുബ്രഹ്മണ്യഭഗവാൻ, എന്നെ രക്ഷിച്ചാലും.

തെളിഞ്ഞ ആറു ചന്ദ്രക്കലകളെ എതിർത്തു തോൽപ്പിക്കാൻതക്കവണ്ണം മനോഹരങ്ങളായ നെററികളിൽ ആറണ്ണെത്തിലും കാമനെ ചുട്ടെരിച്ച വിസ്താരമുള്ള കണ്ണുകളും കാരുണ്യപൂർവ്വം തൻെറ ഭക്തന്മാരെ കാത്തുരക്ഷിക്കാൻ വെമ്പലോടെ ചലിച്ചുകൊണ്ടിരിക്കുന്ന കാർമേഘംപോലെ കാണപ്പെടുന്ന പുരികങ്ങളും ഭക്തനായ എനിക്കു പ്രത്യക്ഷമായി കാണുമാറാകണം. അല്ലയോ സുബ്രഹ്മണ്യഭഗവാൻ, എന്നെ രക്ഷിച്ചാലും.

## ഗുഹ പാഹിമാം

ഇഷ്ടദേവൻ രണ്ടു പ്രകാരത്തിലാണ് തൻെറ ഭക്തന്മാരെ കാത്തുരക്ഷിക്കുന്നത്. ഒന്ന്, അവർക്കാനന്ദം പകർന്നുകൊടുക്കുക. അതിനായി ഭഗവാൻ സദാ തലയിൽകൂടി ഗംഗയെ ഒഴുക്കിക്കൊണ്ടിരിക്കുന്നു എന്നു നേരത്തെ പറഞ്ഞുവല്ലോ. രണ്ട് ഭക്തനെ സംസാരസമുദ്രത്തിലേക്ക് താഴ്ത്തുന്ന ശത്രുക്കളെ നശിപ്പിക്കുക. അതിനാണു ഭഗവാൻ തീ ചിതറുന്ന നെററിക്കണ്ണു ധരിച്ചിരിക്കുന്നത്. കാമനെക്കാൾ കടുത്ത ശത്രുവില്ലല്ലോ. ഭഗവാൻെറ നെററിക്കണ്ണിൽനിന്നും പുറപ്പെടുന്ന തീ കാമനെ ചുട്ടുചാമ്പലാക്കുന്നു. ശിവൻ കാമനെ ദഹിപ്പിച്ച കഥ പ്രസിദ്ധമാണല്ലോ. ശിവൻതന്നെ മറെറാരു രൂപത്തിൽ വർത്തിക്കുന്നതാണു ശിവപുത്രൻ. അതുപോലെ ഭക്തസംരക്ഷണത്തിനായി ഭഗവാൻ സദാ ഉണർന്നു വർത്തിക്കുന്നു എന്നു കാണിക്കുന്നവയാണ് പുരികങ്ങൾ.

3 ഇന്ദുബിംബവിഭാവസുക്കളിടംവലം നയനങ്ങളാ-
മിന്ദുബിംബമുഖങ്ങളും തിരുനാസികാവലിയും തഥാ
കർണ്ണമണ്ഡലമണ്ഡലീകൃതഗണ്ഡുപാളിയുമെന്നുടേ
കണ്ണിണയ്ക്കതിഥീഭവിക്കണമെപ്പൊഴും ഗുഹ, പാഹിമാം.

ഇന്ദുബിംബ വിഭാവസുക്കൾ – ചന്ദ്രനും സൂര്യനും; ഇടം വലം – ഇടത്തും വലത്തും; നയനങ്ങളാം – ഭഗവാൻെറ കണ്ണുകളായി വിളങ്ങുന്നു; ഇന്ദുബിംബ മുഖങ്ങളും – ചന്ദ്രബിംബങ്ങൾപോലെ ശോഭിക്കുന്ന മുഖങ്ങളും; തിരുനാസി

കാവലിയും - ഭഗവാൻെറ ദിവ്യങ്ങളായ മൂക്കുകളും; തഥാ - അതുപോലെ; കർണ്ണമണ്ഡല മണ്ഡലീകൃത ഗണ്ഡപാളിയും - വൃത്താകൃതിയുള്ള ചെവികൾകൊണ്ട് അലങ്കരിക്കപ്പെട്ടിരിക്കുന്ന കവിൾത്തടങ്ങളും; എന്നുടെ കണ്ണിണയ്ക്ക് - ഈ ഭക്തൻെറ കണ്ണുകൾക്ക്; അതിഥീഭവിക്കണം; എപ്പൊഴും -സദാ പ്രത്യക്ഷമായി കണ്ടാനന്ദിക്കാൻ ഇടവരണം; ഗുഹ - അല്ലയോ സുബ്രഹ്മണ്യ ഭഗവാൻ; പാഹിമാം - എന്നെ രക്ഷിച്ചാലും.

ചന്ദ്രനും സൂര്യനും ഇടത്തും വലത്തും ഭഗവാൻെറ കണ്ണുകളായി വിളങ്ങുന്നു. ചന്ദ്രബിംബങ്ങൾപോലെ ശോഭിക്കുന്ന മുഖങ്ങളും ഭഗവാൻെറ ദിവ്യങ്ങളായ മൂക്കുകളും അതുപോലെ വൃത്താകൃതിയുള്ള ചെവികൾ കൊണ്ട് അലങ്കരിക്കപ്പെട്ടിരിക്കുന്ന കവിൾത്തടങ്ങളും ഈ ഭക്തൻെറ കണ്ണുകൾക്ക് സദാ പ്രത്യക്ഷമായി കണ്ടാനന്ദിക്കാൻ ഇടവരണം. അല്ലയോ സുബ്രഹ്മണ്യ ഭഗവാൻ എന്നെ രക്ഷിച്ചാലും.

## ഗുഹ പാഹിമാം

ബ്രഹ്മത്തിൻെറ പ്രതീകമാണ് സുബ്രഹ്മണ്യൻ എന്നുകൂടി സൂചിപ്പിക്കാനാണ് ചന്ദ്രനും സൂര്യനും ഇടത്തും വലത്തും കണ്ണുകളായി വിളങ്ങുന്നു എന്നു പറഞ്ഞിരിക്കുന്നത്. പ്രപഞ്ചശരീരത്തോടുകൂടിയ ബ്രഹ്മത്തെ വിരാട് രൂപിയായി സത്യദർശികൾ ചിത്രീകരിച്ചിട്ടുണ്ട്. പ്രപഞ്ചരൂപേണ വിവിധ രൂപത്തിൽ വിളങ്ങുന്നവൻ എന്നാണു വിരാട് രൂപപദത്തിൻെറ താൽപര്യം. വിരാട് രൂപിയായ ഭഗവാൻെറ കണ്ണുകളായിട്ടാണ് ചന്ദ്രനും സൂര്യനും കണക്കാക്കപ്പെടുന്നത്. ഇഷ്ടദേവനായ സുബ്രഹ്മണ്യൻ വിരാട്‌രൂപനായ ബ്രഹ്മത്തെയും പ്രതിനിധാനം ചെയ്യുന്നു എന്നു താൽപര്യം.

4 ഈശ, നിൻ പവിഴം തൊഴും രദനച്ഛദങ്ങളുമുല്ലസത്-
കേശപേശലദന്തതാടികളും കറുത്തഗളങ്ങളും
ഭാസുരാകൃതി കൈകളിൽ തിരുവായുധങ്ങളൊടും മമ
ക്ലേശനാശനസിദ്ധയേ വരികാശു ഷൺമുഖ, പാഹിമാം.

ഈശ-അല്ലയോ ഭഗവാൻ; നിൻ പവിഴംതൊഴും രദനച്ഛദങ്ങളും- പവിഴത്തെക്കാൾ മനോഹരങ്ങളായ അങ്ങയുടെ ചുണ്ടുകളും; ഉല്ലസത് കേശപേശലദന്തതാടികളും - ശോഭയുള്ള തലമുടിയും മനോഹരമായ പല്ലുകളും താടിയും; കറുത്ത ഗളങ്ങളും - നീലനിറമുള്ള കഴുത്തുകളും; ഭാസുരാകൃതി കൈകളിൽ- മനോഹരങ്ങളായ കൈകളിൽ; തിരുവായുധങ്ങളൊടു-ദിവ്യങ്ങളായ ആയുധങ്ങളും; ക്ലേശനാശനസിദ്ധയേ - സംസാരക്ലേശങ്ങൾ ഒഴിവായിക്കിട്ടാൻ; വരികാശു - ഉടൻതന്നെ കാണുമാറാകണം; ഷണ്മുഖ - അല്ലയോ അറുമുഖ; പാഹിമാം - എന്നെ രക്ഷിച്ചാലും.

അല്ലയോ ഭഗവാൻ, പവിഴത്തെക്കാൾ മനോഹരങ്ങളായ അങ്ങയുടെ ചുണ്ടുകളും ശോഭയുള്ള തലമുടിയും മനോഹരമായ പല്ലുകളും താടിയും നീലനിറമുള്ള കഴുത്തുകളും മനോഹരങ്ങളായ കൈകളിൽ ദിവ്യങ്ങളായ ആയുധങ്ങളും സംസാരക്ലേശങ്ങൾ ഒഴിവായിക്കിട്ടാൻ ഉടൻതന്നെ കാണുമാറാകണം. അല്ലയോ അറുമുഖ, എന്നെ രക്ഷിച്ചാലും.

## ഷൺമുഖ പാഹിമാം

അത്യന്തചഞ്ചലമാണ് മനസ്സ്. എന്തായാലും അതൊരിടത്തുറച്ചു നിൽക്കകയില്ല. ആരംഭത്തിൽ കുറച്ചൊക്കെ ചലിക്കാൻ അവസരം നൽകികൊണ്ടുവേണം ധ്യാനം പരിശീലിക്കാൻ. ചലിച്ചേതീരൂ എങ്കിൽ ദിവ്യസങ്കൽപ്പത്തോടെ ഇഷ്ടദേവൻെറ ശരീരാവയവങ്ങൾ ഭാവനചെയ്തു ചലിക്കട്ടെ. ദിവ്യഭാവനയിൽ ഒന്നുറച്ചുകിട്ടിയാൽ പിന്നെ ഏതെങ്കിലും ഒരവയവമോ ഇഷ്ടദേവൻെറ പൂർണ്ണരൂപമോ നിശ്ചലമായി ധ്യാനിക്കാൻ തുടങ്ങാം. ഇതാണു കേശദിപാദവർണ്ണനയുടെ മാനസികരഹസ്യം.

5 ഉള്ളിലുള്ളൊരുദോഷഭാരമൊഴിപ്പതിന്നതിസൗരഭം
വെള്ളിമുത്തുപലുങ്കൊടൊത്തു കൊരുത്തു ചാർത്തിയ മാറിടം
വള്ളിതൻമണവാള, നിന്നുദരാഭയും തിരുനാഭിയും
ഉള്ളിലാകണമെപ്പൊഴും പരിശുദ്ധയേ ഗുഹ, പാഹിമാം

വള്ളിതൻമണവാള – വള്ളിയുടെ പ്രിയതമനായ അല്ലയോ ഭഗവാൻ; അതിസൗരഭം – അതിയായ സൗഗന്ധ്യത്തോടെ; വെള്ളിമുത്തു പലുങ്കൊടൊത്തു കൊരുത്തുചാർത്തിയ – വെള്ളി, മുത്ത്, പവിഴം എന്നിവ ഇടയ്ക്കിടെ കോർത്തുണ്ടാക്കിയ മാല ചാർത്തിയിരിക്കുന്ന; മാറിടം – ദിവ്യമായ മാർവ്വിടവും; നിന്നുദരാഭയും – അങ്ങയുടെ വയറിൻെറ ശോഭയും; തിരുനാഭിയും – ദിവ്യമായ പൊക്കിളും; ഉള്ളിലുള്ളൊരു ദോഷഭാരമൊഴിപ്പതിന് – ഉള്ളിലുള്ള പാപചിന്ത മുഴുവൻ ഇല്ലാതാക്കി; പരിശുദ്ധയേ – ചിത്തം പൂർണ്ണപരിശുദ്ധി പ്രാപിക്കാനായി; എപ്പോഴും ഉള്ളിലാകണം – സദാ ഉള്ളിൽ പ്രത്യക്ഷരൂപത്തിൽ കാണുമാറാകണം; ഗുഹ, പാഹിമാം – അല്ലയോ സുബ്രഹ്മണ്യഭഗവാൻ, എന്നെ രക്ഷിച്ചാലും.

വള്ളിയുടെ പ്രിയതമനായ അല്ലയോ ഭഗവൻ, വെള്ളി, മുത്ത്, പവിഴം എന്നിവ ഇടയ്ക്കിടെ കോർത്തുണ്ടാക്കിയ മാല ചാർത്തിയിരിക്കുന്ന അങ്ങയുടെ ദിവ്യമായ മാർവ്വിടവും വയറിൻെറ ശോഭയും ദിവ്യമായ പൊക്കിളും ഉള്ളിലുള്ള പാപചിന്ത മുഴുവൻ ഇല്ലാതായി ചിത്തം പൂർണ്ണ പരിശുദ്ധി പ്രാപിക്കാനായി സദാ ഉള്ളിൽ പ്രത്യക്ഷരൂപത്തിൽ കാണുമാറാകണം. അല്ലയോ സുബ്രഹ്മണ്യഭഗവൻ എന്നെ രക്ഷിച്ചാലും.

## പരിശുദ്ധയേ ഗുഹ, പാഹിമാം

ആത്മസാക്ഷാത്കാരത്തിനുള്ള ഒരേ ഒരു വഴി ചിത്തശുദ്ധിയാണ്. എല്ലാ സാധനകളും ചിത്തശുദ്ധിയെ ലക്ഷ്യമാക്കുന്നവയാണ്. ശുദ്ധമായ ചിത്തത്തിൽ ആത്മാനന്ദം വ്യക്തമായി പകർന്നുകിട്ടുന്നു. എന്താണു ചിത്തശുദ്ധി? ചിത്തത്തിൻെറ ഏകാഗ്രതയാണു ചിത്തശുദ്ധി. പാപസങ്കൽപങ്ങളെല്ലാം ഒഴിഞ്ഞുമാറി ദേവസങ്കൽപത്തിൽ ഏകാഗ്രപ്പെടുന്ന ചിത്തം അതുകൊണ്ടുതന്നെ ഒട്ടേറെ ശുദ്ധമായിത്തീരുന്നു. സങ്കൽപം എതു തരത്തിലുള്ളതായാലും ചിത്തത്തിൻെറ അശുദ്ധിയാണ്. ദേവസങ്കൽപവുംകൂടി മാറിക്കിട്ടിയാൽ ചിത്തം ശുദ്ധമായ ആത്മാനുഭവത്തിനു പാത്രമായിത്തീരുന്നു. എന്തായാലും ദേവരൂപം

പ്രത്യക്ഷമായി ചിത്തത്തിൽ തെളിഞ്ഞാൽ അതുതന്നെ ഏകാഗ്രതയിലേയ്ക്കുള്ള വലിയൊരു മുന്നേററമാണ്.

6 ഊഢകാന്തികലർന്നിടും ത്രിവലിക്കടിക്കുകടിസ്ഥലാ–
രൂഢകാഞ്ചനകാഞ്ചി സഞ്ചിതചേലയും കടിസൂത്രവും
രൂഢമായ് വിലസുന്ന തൃത്തുടമുട്ടടുത്ത കണങ്കഴൽ
പ്രൗഢിയും മമ കാണണം പരിചോടു ഷൺമുഖ, പാഹിമാം.

ഊഢകാന്തി കലർന്നിടും - വർദ്ധിച്ച ശോഭയോടുകൂടിയ; ത്രിവലിക്കടിയ്ക്ക് - വയററിലെ മൂന്നു ചുളുക്കുകൾക്കും താഴെയായി; കടിസ്ഥലാരൂഢകാഞ്ചനകാഞ്ചി സഞ്ചിതചേലയും - അരക്കെട്ടിൽ അണിഞ്ഞിരിക്കുന്ന പൊന്നരഞ്ഞാണുകൊണ്ടുമുറുക്കിയ പട്ടുടയാടയും; കടിസൂത്രവും - അരക്കെട്ടിൽ ധരിച്ചിരിക്കുന്ന ചരടും; രൂഢമായ് വിലസുന്ന തൃത്തുട - ബലമായി തടിച്ചു വിളങ്ങുന്ന ദിവ്യമായ തുടയും; മുട്ടടുത്ത കണങ്കഴൽ പ്രൗഢിയും - മുട്ടും തുടർന്നുള്ള കണങ്കാലിൻെറ ഗാംഭീര്യവും; പരിചോട് - ഭംഗിയായി; മമ കാണണം - ഈ ഭക്തനു കാണുമാറാകണം; ഷൺമുഖ, പാഹിമാം - അല്ലയോ അറുമുഖ, എന്നെ രക്ഷിച്ചാലും.

വർദ്ധിച്ചശോഭയോടുകൂടിയ വയററിലെ മൂന്നുചുളുക്കുകൾക്കും താഴെയായി അരക്കെട്ടിൽ അണിഞ്ഞിരിക്കുന്ന പൊന്നരഞ്ഞാണുകൊണ്ടുമുറുക്കിയ പട്ടുടയാടയും അരക്കെട്ടിൽ ധരിച്ചിരിക്കുന്ന ചരടും ബലമായി തടിച്ചുവിളങ്ങുന്ന ദിവ്യമായ തുടയും മുട്ടും തുടർന്നുള്ള കണങ്കാലിൻെറ ഗാംഭീര്യവും ഭംഗിയായി ഈ ഭക്തനു കാണുമാറാകണം. അല്ലയോ അറുമുഖ, എന്നെ രക്ഷിച്ചാലും.

7 ഋക്ഷവത്ക്കുതികൊള്ളുമെന്മനമിക്കണക്കു വരാതിനി
രക്ഷചെയ്‌വതിനൊച്ചയുള്ള ചിലമ്പിടും നരിയാണിയും
പക്ഷിവാഹന ഭാഗിനേയ, മയൂരപൃഷ്ഠമമർന്നുവ–
ന്നക്ഷിഗോചരമായ് വിളങ്ങണമെപ്പോഴും ഗുഹ, പാഹിമാം

പക്ഷിവാഹന ഭാഗിനേയ - ഗരുഢവാഹനനായ വിഷ്ണുവിൻെറ സഹോദരീപുത്രനായ അല്ലയോ ഭഗവൻ; ഋക്ഷവത്കുതികൊള്ളുമെന്മനം-ഒരു കുരങ്ങിനെപ്പോലെ സദാ ഇളകിച്ചലിച്ചുകൊണ്ടിരിക്കുന്ന എൻെറ മനസ്സ്; ഇക്കണക്കുവരാതിനി-ഇനിയും തുടർന്ന് ഇങ്ങനെതന്നെയിരിക്കാൻ ഇടയാകാത്തവണ്ണം; രക്ഷചെയ്‌വതിന്-കാത്തുസൂക്ഷിക്കുന്നതിന്; ഒച്ചയുള്ള ചിലമ്പിടും നരിയാണിയും-കിലുങ്ങുന്ന ചിലമ്പുധരിച്ച കാലിൻെറ കണ്ണും; മയൂരപൃഷ്ഠമമർന്നുവന്ന്-മയിൽ വാഹനമേറിവന്ന്; അക്ഷിഗോചരമായ് വിളങ്ങണം എപ്പോഴും-എൻെറ കണ്ണുകൾക്ക് സദാ ആന്ദപ്രദമാംവണ്ണം കാണുമാറാകണം; ഗുഹ, പാഹിമാം - അല്ലയോ സുബ്രഹ്മണ്യഭഗവൻ, എന്നെ രക്ഷിച്ചാലും.

ഗരുഢവാഹനനായ വിഷ്ണുവിൻെറ സഹോദരീപുത്രനായ അല്ലയോ ഭഗവാൻ, ഒരു കുരങ്ങിനെപ്പോലെ സദാ ഇളകിച്ചലിച്ചുകൊണ്ടിരിക്കുന്ന എൻെറ മനസ്സ് ഇനിയും തുടർന്ന് ഇങ്ങനെതന്നെയിരിക്കാൻ ഇടയാകാത്തവണ്ണം കാത്തുസൂക്ഷിക്കുന്നതിന് മയിൽവാഹനമേറിവന്ന് കിലുങ്ങുന്ന ചിലമ്പുധരിച്ച

കാലിൻെറകണ്ണ് എൻെറ കണ്ണുകൾക്ക് സദാ ആനന്ദപ്രദമാം വണ്ണം കാണുമാറാകണം. അല്ലയോ സുബ്രഹ്മണ്യഭഗവാൻ എന്നെ രക്ഷിച്ചാലും.

### ഋക്ഷവത്കുടികൊള്ളുമെന്മനം

മനസ്സ് ഒരു കുരങ്ങിനെപ്പോലെയാണ്. ഒരു നിമിഷംപോലും ഒരിടത്തു ശാന്തമായിരിക്കയില്ല. സദാ ബലാൽഇളകി മറിഞ്ഞുകൊണ്ടിരിക്കും. മോഹ കാനനത്തിൽ നിന്നും അതു പുറത്തുവരികയില്ല. ഒന്നുമാറി ഒന്നുമാറി ആശ കളാകുന്ന കൊമ്പുകളിൽ അതു ചാടിക്കളിച്ചുകൊണ്ടേയിരിക്കും. ചിലപ്പോൾ തറയിലിറങ്ങി കറങ്ങി ഓടിക്കൊണ്ടിരിക്കും. കുരങ്ങിനെപ്പോലെ അത്യന്തച ഞ്ചലമായ ഈ മനസ്സിനെ ഭക്തിയാകുന്ന കയറുകൊണ്ട് കെട്ടി ഭഗവങ്കൽ ത ളച്ചല്ലാതെ മനുഷ്യന് ഒരു സൈ്വരവും ഉണ്ടാകുന്നതല്ല. ഇഷ്ടദേവരൂപം പ്ര ത്യക്ഷമായികാട്ടിത്തന്ന് അതിനനുഗ്രഹിക്കണമെന്നാണ് ഗുഹനോട് പ്രാർത്ഥി ച്ചിരിക്കുന്നത്. കൃഷ്ണാവതാരത്തിൽ ദേവി വിഷ്ണുവിൻെറ ഭഗിനി യായി ജനിച്ച കഥ പ്രസിദ്ധമാണല്ലോ. അതുകൊണ്ടാണ് ഗുഹനെ 'പക്ഷി വാഹന ഭാഗിനേയ' എന്നു സംബോധനചെയ്തിരിക്കുന്നത്.

8 ഋണബന്ധമെനിക്കിനിക്കനവിങ്കലും കരുതേണ്ട മത്-
പ്രാണനാഥ, ഭവത്പദപ്രപദത്തിലെത്തുകിലാമയും
ക്ഷീണമായ് മരുവും സരോരുഹ ശോഭതേടിന പാദവും
കാണണം പദവിക്രമങ്ങൾനഖങ്ങളും ഗുഹ, പാഹിമാം

മത്പ്രാണനാഥ – എൻെറ പ്രാണനിരിപ്പിടമായ അല്ലയോ ഭഗവൻ; എനിക്കിനി – അങ്ങയുടെ പാദങ്ങളെ ശരണം പ്രാപിച്ച ഈ ഭക്തനു ഇനിമേൽ; കനവിങ്കലും – സ്വപ്നത്തിൽപോലും; ഋണബന്ധം കരുതേണ്ട – ഈ ലോക ത്തോടൊരു കടപ്പാടും ചിന്തിക്കുവാനില്ല; ഭവത്പദപ്രപദത്തിലെത്തുകിൽ – അങ്ങയുടെ കാലിൻെറ പുറവടി കാണാനിടയായാൽ; ആമയും ക്ഷീണമായ് മരുവും – ആമപോലും കുമ്പിട്ടുകൂപ്പി പിന്മാറും; സരോരുഹ ശോഭതോടിന പാദവും – താമരപ്പൂപോലെ മനോഹരമായ കാലടിയും; പദവിക്രമങ്ങൾ നഖ ങ്ങളും – കാലിനു ഭംഗിയും ഗാംഭീര്യവും നൽകുന്ന നഖങ്ങളും; കാണണം – എനിക്കു നേരിട്ടു കാണുമാറാകണം; ഗുഹ പാഹിമാം – അല്ലയോ സുബ്ര ഹ്മണ്യ ഭഗവാൻ, എന്നെ രക്ഷിച്ചാലും.

എൻെറ പ്രാണനിരിപ്പിടമായ അല്ലയോ ഭഗവാൻ, അങ്ങയുടെ പാദങ്ങളെ ശരണം പ്രാപിച്ച ഈ ഭക്തന് ഇനിമേൽ സ്വപ്നത്തിൽപോലും ഈ ലോക ത്തൊടൊരു കടപ്പാടും ചിന്തിക്കുവാനില്ല. അങ്ങയുടെ കാലിൻെറ പുറവടി കാണാനിടയായാൽ ആമപോലും കുമ്പിട്ടു കൂപ്പി പിന്മാറും. താമരപ്പൂപോലെ മനോഹരമായ കാലടിയും കാലിനു ഭംഗിയും ഗാംഭീര്യവും നൽകുന്ന നഖ ങ്ങളും എനിക്കു നേരിട്ടു കാണുമാറാകണം. അല്ലയോ സുബ്രഹ്മണ്യഭഗവൻ, എന്നെ രക്ഷിച്ചാലും.

### ഋണബന്ധമില്ല

മനുഷ്യനു ഭഗവാനോടു മാത്രമേ കടപ്പാടുള്ളൂ. ഈ ലോകം തികച്ചും ഭഗവദധീനമാണ്. ഭഗവാൻെറ ലോകത്തിൽ ഭഗവന്നിയോഗമനുസരിച്ചു യാദൃ

ശ്ചികമായി വന്നുചേരുന്നവനാണ് മനുഷ്യൻ. മനുഷ്യബുദ്ധിക്കു ഭഗവാനെ അന്വേഷിച്ചു കണ്ടെത്താൻ ഉപകരിക്കുന്ന ഒരു വ്യായാമരംഗം മാത്രമാണ് ഈ ലോകം. ഇവിടെ ഒരുവൻ എന്തെങ്കിലും ചെയ്യുന്നുണ്ടെങ്കിൽതന്നെ അതു ഭഗവദിച്ഛ നിറവേററുകയാണെന്നു നല്ലപോലെ അറിഞ്ഞിരിക്കേണ്ടതാണ്. ഭഗവത് കാരുണ്യമില്ലെങ്കിൽ ആർക്കും ഒന്നും ചെയ്യുവാൻ കഴിയുകയില്ല. ഇതറിഞ്ഞ ഭക്തനെ സംബന്ധിച്ചിടത്തോളം അവൻെറ കർമ്മചലനങ്ങളെല്ലാം ഭഗവദാരാധനമാത്രം. ഇവിടെയുള്ളതെല്ലാം ഭഗവന്മയമായതുകൊണ്ട് ഭഗവാനോടല്ലാതെ ഈ ലോകത്തു പ്രത്യേകിച്ചൊന്നിനോടും ഒരു കടപ്പാടും ഉണ്ടായിരിക്കുന്നില്ല. കാലിൻെറ പുറവടിയോട് ആമയെ ഉപമിക്കുക പ്രസിദ്ധമാണ്. ഋണംതന്നെയാണ് ഋണം.

9 ലുപ്തപിണ്ഡ പിതൃപ്രതിക്രിയചെയ്വതിന്നുമിതൊന്നിനും
ക്ലിപ്തമില്ലയെനിക്കുതാവക പാദസേവനമെന്നിയേ
ലബ്ധവിദ്യനിവൻ ഭവത്കൃപയുണ്ടിതെങ്കിലനന്യസം-
തൃപ്തിയും പദഭക്തിയും വരുമാശുഷണ്മുഖ, പാഹിമാം

ലുപ്തപിണ്ഡ പിതൃപ്രതിക്രിയ ചെയ്വതിന്നും - പിതൃക്കൾക്ക് പിണ്ഡം വയ്ക്കാതെ മുടക്കംവന്നതിന് പ്രതിവിധിചെയ്ത് അവരെ സന്തോഷിപ്പിക്കാനും; ഇതൊന്നിനും - ഇതുപോലുള്ള മററു ലോകകാര്യങ്ങൾ നടത്താനും; എനിക്ക് - ഈ ഭക്തന്; താവകപാദസേവനമെന്നിയേ - അങ്ങയുടെ പാദഭക്തി വിട്ട്; ക്ലിപ്തമില്ല - അവസരമേയില്ല; ലബ്ധവിദ്യനിവൻ - ഭാഗ്യവശാൽ വിദ്യാമാർഗ്ഗം ഇവനു തെളിഞ്ഞിട്ടുണ്ട്; ഭവത്കൃപയുണ്ടിതെങ്കിൽ - ഭഗവാൻെറ കാരുണ്യമുണ്ടെങ്കിൽ, അനന്യസംതൃപ്തിയും - മററൊന്നുകൊണ്ടും കൈവരാത്ത തൃപ്തിയും; പദഭക്തിയും- ഭഗവത് പാദങ്ങളിൽ ഇടതടവില്ലാത്ത ഭക്തിയും; ആശുവരും - ഇവനു വേഗം ലഭ്യമാകും. ഷണ്മുഖ, പാഹിമാം - അല്ലയോ സുബ്രഹ്മണ്യ ഭഗവാൻ, എന്നെ രക്ഷിച്ചാലും.

പിതൃക്കൾക്കു പിണ്ഡം വയ്ക്കാതെ മുടക്കം വന്നതിന് പ്രതിവിധി ചെയ്ത് അവരെ സന്തോഷിപ്പിക്കാനും ഇതുപോലുള്ള മററു ലോകകാര്യങ്ങൾ നടത്താനും ഈ ഭക്തന് അങ്ങയുടെ പാദഭക്തിവിട്ട് അവസരമേയില്ല. ഭാഗ്യവശാൽ വിദ്യാമാർഗ്ഗം ഇവനു തെളിഞ്ഞിട്ടുണ്ട്. ഭഗവാൻെറ കാരുണ്യമുണ്ടെങ്കിൽ മററൊന്നുകൊണ്ടും കൈവരാത്ത തൃപ്തിയും ഭഗവത് പാദങ്ങളിൽ ഇടതടവില്ലാത്ത ഭക്തിയും ഇവനു വേഗം ലഭ്യമാകും. അല്ലയോ സുബ്രഹ്മണ്യഭഗവാൻ, എന്നെ രക്ഷിച്ചാലും.

## ലബ്ധവിദ്യനിവൻ

ഭേദദൃഷ്ടിയാണ് അവിദ്യ. ഇവിടെ വസ്തു ഒന്നേയുള്ളൂ. എന്ന ഉറപ്പായ അദ്വൈത ബ്രഹ്മബോധത്തിൻെറ മാർഗ്ഗമാണ് വിദ്യാമാർഗ്ഗം. ഈ വിദ്യാമാർഗ്ഗത്തിൽ സഞ്ചരിക്കുന്നയാൾക്കു പിതൃലോകാദി ലോകങ്ങളും ദേവന്മാരുമെല്ലാം മായയുടെ പ്രകടനങ്ങൾ മാത്രം. അവയിൽ കുടുങ്ങിപ്പോയാൽ വിദ്യാമാർഗ്ഗം തടയപ്പെടും വിദ്യാമാർഗ്ഗി സർവ്വത്ര ഒരേ വസ്തുവിനെത്തന്നെ ഭാവനചെയ്തു മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നു. മററൊന്നു

കൊണ്ടും കിട്ടാത്ത സംതൃപ്തി ആ ഭാവനകൊണ്ടു വന്നുചേരുകയും ചെയ്യുന്നു. അതുകൊണ്ടാണ് ഭഗവാൻെറ പാദഭക്തി മാത്രം മതിയെന്നു ഭക്തൻ തീരുമാനിച്ചത്. അദ്വൈതസത്യം തിരയുന്നയാൾക്കു ഇഷ്ടദേവനിൽകൂടെ ആ സത്യത്തെയല്ലാതെ മറെറാന്നിനെയും സമീപിക്കാൻ താൽപര്യമില്ല.

10 ലൂതമുള്ളിലിരുന്ന നൂലു വലിച്ചുനൂത്തുകളിച്ചതും
സാദരം തനതുള്ളിലാക്കിരമിച്ചിടും പടി മായയാ
ഭൂതഭൗതികമൊക്കെയും പതിവായെടുത്തു ഭരിച്ചഴി-
ച്ചാദിമുച്ചുടരായ് വിളങ്ങുമനന്ത ഷണ്മുഖ, പാഹിമാം.

ലൂതം – ചിലന്തി; ഉള്ളിലിരുന്ന നൂല് – തൻെറ ഉള്ളിൽ തന്നെയുള്ള നൂല്; വലിച്ചു നൂത്തു കളിച്ച് – വലിച്ചു പുറത്തേയ്ക്ക് കൊണ്ടുവന്നു വലകെട്ടി; അതും സാദരം തനതുള്ളിലാക്കി – കാര്യം കഴിഞ്ഞ് അതിനെത്തന്നെ വീണ്ടും തൻെറ ഉള്ളിലൊളിച്ച്; രമിച്ചിടും പടി – കാര്യം കണ്ടു സുഖിക്കുന്നതുപോലെ; മായയാ – തൻെറ തന്നെ ശക്തിയായ മായയെ പുറത്തുസ്പന്ദിപ്പിച്ച്; ഭൂതഭൗതികമൊക്കെയും – ജഗത്തായിക്കാണുന്ന ജഡദൃശ്യം മുഴുവൻ; ഭരിച്ചഴിച്ചു – പുറത്തു കാട്ടി നിലനിറുത്തി വീണ്ടും തന്നിൽ ലയിപ്പിച്ചു; ആദിമുച്ചുടരായ് വിളങ്ങും – ആദികാരണമായ സമ്പൂർണ്ണ ജ്യോതിസ്സായി വിളങ്ങുന്ന; അനന്ത – അവസാനമില്ലാത്ത; ഷണ്മുഖ, പാഹിമാം – അല്ലയോ സുബ്രഹ്മണ്യ ഭഗവാൻ, എന്നെ രക്ഷിച്ചാലും.

ചിലന്തി തൻെറ ഉള്ളിൽതന്നെയുള്ള നൂല് വലിച്ചു പുറത്തേയ്ക്ക് കൊണ്ടുവന്നു വലകെട്ടി കാര്യം കഴിഞ്ഞ് അതിനെത്തന്നെ വീണ്ടും തൻെറ ഉള്ളിലൊളിച്ച് കാര്യം കണ്ടു സുഖിക്കുന്നതുപോലെ തൻെറ തന്നെ ശക്തിയായ മായയെ പുറത്തുസ്പന്ദിപ്പിച്ച് ജഗത്തായിക്കാണുന്ന ജഡദൃശ്യം മുഴുവൻ പുറത്തുകാട്ടി നിലനിറുത്തി വീണ്ടും തന്നിൽ ലയിപ്പിച്ച് ആദികാരണമായ സമ്പൂർണ്ണ ജ്യോതിസ്സായി വിളങ്ങുന്ന അവസാനമില്ലാത്ത അല്ലയോ സുബ്രഹ്മണ്യഭഗവൻ, എന്നെ രക്ഷിച്ചാലും.

## ആദിമുച്ചുടരായ് വിളങ്ങും

ഇഷ്ടദേവനായി ഉപാസിക്കപ്പെടുന ഷണ്മുഖൻ തികച്ചും ബ്രഹ്മ പ്രതീകമാണെന്നു വിവരിക്കുന്ന ശ്ലോകമാണിത്. ബ്രഹ്മം പ്രപഞ്ചത്തിൻെറ ആദികാരണമാണ്. അതു സ്വയം പ്രകാശിക്കുന്ന പൂർണ്ണതേജസ്സാണ്. അതുകൊണ്ടാണതിനെ 'ആദിമുച്ചുടര്' എന്ന് വിശേഷിപ്പിച്ചിരിക്കുന്നത്. 'ചുടര്' എന്ന പദത്തിനു തേജസ്സെന്നാണർത്ഥം, പ്രപഞ്ചനാമരൂപങ്ങൾ വേർതിരിയുന്നതിനുമുമ്പ് സ്വയം പ്രകാശിക്കുന്ന ബോധമായ ബ്രഹ്മം മാത്രമേയുണ്ടായിരുന്നുള്ളൂ. അത് ചിലന്തി തൻെറ ഉള്ളിൽ തന്നെയുള്ള നൂലു പുറത്തേയ്ക്കു വലിച്ചുകൊണ്ടുവരുന്നതുപോലെ തന്നിൽ ഒളിഞ്ഞിരുന്ന മായാശക്തിയെ സ്പന്ദിപ്പിച്ചു വെളിപ്പെടുത്തി. തുടർന്നു ചിലന്തി വലകെട്ടുന്നതുപോലെ പ്രാണനും ജഗത്തും ആവിർഭവിക്കുന്നു. ചിലന്തി കുറെ നേരം വല കാത്തുസൂക്ഷിച്ച് കാര്യംകണ്ടശേഷം വല തന്നിലേയ്ക്കുതന്നെ തിരിച്ചാകർഷിച്ച് ഒളിക്കുന്നു. അതുപോലെ ശക്തിസ്പന്ദന രൂപമായ

പ്രാണനും ജഗത്തും കുറെക്കാലം നിലനിർത്തി രക്ഷിച്ചശേഷം ബ്രഹ്മവസ്തു മായയെ തന്നിൽ ലയിപ്പിച്ചു ജഗത്തിനെ ഒളിപ്പിക്കുന്നു. ചിലന്തി വീണ്ടും വലകെട്ടുന്നതുപോലെ ബ്രഹ്മത്തിൽ വീണ്ടും ജഗത്താവിർഭവിക്കുന്നു; വീണ്ടും ലയിക്കുന്നു. ഈ സൃഷ്ടി സ്ഥിതി പ്രളയ പ്രക്രിയ അനാദിയായി അനന്തമായി നടന്നുകൊണ്ടിരിക്കുകയാണ്. 'അനന്ത' എന്ന പദം അക്കാര്യം വ്യക്തമാക്കുന്നു. മുണ്ഡകോപനിഷത്തിലെ ഒരു മന്ത്രത്തിൽ ചിലന്തി വലകെട്ടുന്നതുപോലെയാണ് ബ്രഹ്മം വിശ്വത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നതെന്നു വിവരിച്ചിട്ടുണ്ട്. ഇഷ്ടദേവനായ ഷണ്മുഖൻെറ ഉപാസനയിൽക്കൂടി പ്രപഞ്ചത്തിൻെറ പരമകാരണമായ ബ്രഹ്മത്തെ സാക്ഷാത്കരിക്കുന്നകയാണ് ലക്ഷ്യമെന്ന് താൽപര്യം.

11 എട്ടു ചുററൊടുമോക്ഷമാർഗ്ഗമടച്ചു മേവിന കുണ്ഡലി-
ക്കെട്ടറുത്തു കിളർന്നു മണ്ഡലവും പിളർന്നു ഭവത്പദം
തുഷ്ടിയോടു പിടിപ്പതിന്നരുളുന്നതെന്നു ഭവാബ്ധിയിൽ
പ്പെട്ടുപോകരുതിന്നിയും ഭഗവാനെ ഷൺമുഖ, പാഹിമാം.

എട്ടു ചുററൊടു - മൂലാധാരത്തിനു തൊട്ടു താഴെയായി എട്ടു ചുരുളുകളോടുകൂടി; മോക്ഷമാർഗ്ഗമടച്ചു മേവിന - പ്രാണൻ പ്രസരിക്കേണ്ട സുഷുമ്നാനാഡിയുടെ ദ്വാരം അടച്ചുവർത്തിക്കുന്ന; കുണ്ഡലിക്കെട്ടറുത്തു - കുണ്ഡലിനീപ്രാണനെ ഉണർത്തിവിട്ട്; കിളർന്ന് - സുഷുമ്നവഴി മുകളിലേയ്ക്കു പ്രസരിക്കാൻ അനുവദിച്ച്; മണ്ഡലവും പിളർന്ന് - ആധാരചക്രം ഓരോന്നും കടന്നു സഹസ്രാരപത്മത്തിലെത്തി; ഭവത്പദം - ബോധസ്വരൂപമായ സത്യത്തിൻെറ സ്ഥാനം; തുഷ്ടിയോടു പിടിപ്പതിന് - ആനന്ദമനുഭവിച്ചു കണ്ടെത്തുന്നതിന്; അരുളുന്നതെന്ന്-എന്നെ അനുഗ്രഹിക്കുന്നതിനി എന്നാണ്? ഭഗവാനെ - അല്ലയോ ഭഗവൻ; ഭവാബ്ധിയിൽ ഇനിയും പെട്ടുപോവരുത് - സംസാര സമുദ്രത്തിൽ ഇനിയും മുങ്ങിപ്പോകാൻ ഇടയാക്കരുത്; ഷൺമുഖ, പാഹിമാം - സുബ്രഹ്മണ്യഭഗവാൻ, എന്നെ രക്ഷിച്ചാലും.

മൂലാധാരത്തിനു തൊട്ടു താഴെയായി എട്ടു ചുരുളുകളോടുകൂടി പ്രാണൻ പ്രസരിക്കേണ്ട സുഷുമ്നാനാഡിയുടെ ദ്വാരം അടച്ചുവർത്തിക്കുന്ന കുണ്ഡലിനീപ്രാണനെ ഉണർത്തിവിട്ടു സുഷുമ്നവഴി മുകളിലേക്കു പ്രസരിക്കാൻ അനുവദിച്ച് ആധാരചക്രം ഓരോന്നും കടന്നു സഹസ്രാര പത്മത്തിലെത്തി ബോധസ്വരൂപമായ സത്യത്തിൻെറ സ്ഥാനം ആനന്ദമനുഭവിച്ചു കണ്ടെത്തുന്നതിന് എന്നെ അനുഗ്രഹിക്കുന്നതിനി എന്നാണ്? അല്ലയോ ഭഗവൻ, സംസാരസമുദ്രത്തിൽ ഇനിയും മുങ്ങിപ്പോകാൻ ഇടയാക്കരുത്. സുബ്രഹ്മണ്യഭഗവാൻ, എന്നെ രക്ഷിച്ചാലും.

## കുണ്ഡലിനീയോഗം

പ്രപഞ്ചശക്തിയായ പ്രാണൻ മനുഷ്യശരീരത്തിനുള്ളിൽ ഏററവും താഴെ വിസർജ്ജനേന്ദ്രിയത്തിനു മുകളിൽ മൂലാധാരത്തിനു തൊട്ടു താഴെയായി ഉറങ്ങിക്കിടപ്പുണ്ട്. ഒരു പാമ്പിൻെറ ആകൃതിയിൽ ഇതു ചുരുണ്ടുകൂടി കിടക്കുകയാണ്. കുണ്ഡലാകൃതിയിൽ ചുരുണ്ടു കിടക്കുന്ന

തുകൊണ്ടാണിതിന് കുണ്ഡലിനി എന്നുപേരുണ്ടായത്. കുണ്ഡലിനിക്ക് എത്ര ചുണ്ടുകളുണ്ട് എന്ന കാര്യത്തിൽ മതഭേദമുണ്ട്. എട്ടു ചുരുളുകളുണ്ടെന്നാണ് ഇവിടെ ഗുരുദേവൻ പറഞ്ഞിരിക്കുന്നത്. കുണ്ഡലിനി ഉണർന്നാൽ ആറ് ആധാരചക്രങ്ങളും ബ്രഹ്മരന്ധ്രവും കഴിഞ്ഞാണ് ശിരസിലുള്ള സഹസ്രാരചക്രത്തിൽ എത്തിച്ചേരുന്നത്. സഹസ്രാരം എട്ടാമത്തെ സ്ഥാന മാണ്. ഓരോ ചുരുൾ നിവർത്തുമ്പോൾ ഒരോ സ്ഥാനം എന്നുകണക്കാക്കി യായിരിക്കാം എട്ടു ചുരുളുകൾ ഗണിച്ചിരിക്കുന്നത്. മൂലാധാരത്തിൽനിന്നും നട്ടെല്ലിനുള്ളിൽക്കൂടി ശിരസ്സിലെത്തിച്ചേരുന്ന ഒരു സൂക്ഷ്മനാഡിയാണ് സുഷുമ്ന. കുണ്ഡലിനി ഉണർന്ന് ഈ നാഡിവഴി ശിരസ്സിലെത്തുമ്പോഴാണ് മോക്ഷാനുഭവമുണ്ടാകുന്നത്. അതുകൊണ്ടു സുഷുമ്നയെ മോക്ഷമാർഗ്ഗമെന്ന് പറയുന്നു. ഈ അർത്ഥത്തിൽതന്നെ ബ്രഹ്മനാഡിയെന്നും ഇതിനുപേരുണ്ട്. ഒരു ലൗകികൻെറ ഉള്ളിൽ കുണ്ഡലിനി ഈ സുഷുമ്നാനാഡിയുടെ ദ്വാരം അടച്ചാണ് വർത്തിക്കുന്നത്. യോഗാഭ്യാസംകൊണ്ടോ ധ്യാനമനനങ്ങൾ കൊണ്ടോ മനസ്സേകാഗ്രപ്പെട്ടാൻ ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനി ഉണർന്ന് സുഷുമ്നവഴി മുകളിലേക്ക് പ്രസരിക്കാൻ തുടങ്ങും. ഇതാണ് കുണ്ഡലിനിയുടെ 'കെട്ടറുത്തു കിളരൽ'. തുടർന്ന് കുണ്ഡലിനി ഓരോ ആധാരചക്രവും കടന്നു ശിരസ്സിലേയ്ക്കു മുന്നേറുന്നു. സുഷുമ്നാനാഡിയിൽ കുണ്ഡലിനീ പ്രാണൻ വിശ്രമിക്കുന്ന ഇടങ്ങളാണ് ആധാരചക്രങ്ങൾ. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നിങ്ങനെ ആറാധാരങ്ങളാണുള്ളത്. ഭ്രൂമദ്ധ്യത്തിലാണ് ആജ്ഞാചക്രം. ആജ്ഞാ ചക്രത്തിന് മുകളിലായിട്ടാണ് ബ്രഹ്മരന്ധ്രം. ബ്രഹ്മരന്ധ്രത്തിനു മുകളിലാണ് സഹസ്രാരം. കുണ്ഡലിനീ പ്രാണൻ ആറാധാര ചക്രങ്ങളും ഭേദിച്ച് ബ്രഹ്മരന്ധ്രവും കടന്നു സഹസ്രാരപത്മത്തിലെത്തുന്നതിനെയാണ് ശ്ലോകത്തിൽ 'മണ്ഡലവും പിളർന്നു' എന്നു പറഞ്ഞിരിക്കുന്നത്. കുണ്ഡലിനീ പ്രാണൻ സഹസ്രാര ത്തിലെത്തുന്നതോടെ ശിവശക്ത്യൈക്യം അനുഭവ പ്പെടുമെന്നാണ് യോഗിമാർ പറയുന്നത്. അതോടെ അതിരററ ആനന്ദസ്വരൂപ മായി ജീവൻ സ്വയം മാറും. ഇതാണ് ഭവത്പദം 'തുഷ്ടിയോട് പിടിപ്പത്'. ഇതോടെ എല്ലാ സംസാര ദുഃഖങ്ങളും അകന്നുപോകുന്നു. ഈ നില കൈവരു ത്തണമെന്നാണ് ഭക്തൻ പ്രാർത്ഥിക്കുന്നത്. (കുണ്ഡലിനിയോഗത്തെക്കുറിച്ച് വിശദമായറിയാൻ 'കുണ്ഡലിനിപ്പാട്ടി'ൻെറ വ്യാഖ്യാനം വായിച്ചുനേക്കേണ്ട താണ്.

12 ഏതുമൊന്നുഭവാനൊഴിഞ്ഞടിയന്നൊരാശ്രയമാരുമീ
ഭൂതലത്തിലുമെങ്ങുമില്ല കൃപാനിധേ, കരുതേണമേ!
കാതിലോല യിതെന്നചിന്തതുടർന്നിടും മയിസന്തതം
ഭാതിയാവദനംഗദാഹികടാക്ഷമഗ്നിജ, പാഹിമാം

കൃപാനിധേ-കരുണാവാരിധിയായ അല്ലയോ ഭഗവാൻ ഏതുമൊന്നും- എന്തു ചിന്തിച്ചാലും; അടിയന് - ഈ ഭക്തദാസന്; ഭൂതലത്തിലും എങ്ങും- ഇഹലോകത്തും പരലോകത്തും; ഭവാനൊഴിഞ്ഞ് - അങ്ങല്ലാതെ; ഒരാശ്രയം

– ഒരഭയസ്ഥാനം; ആരുമില്ല–വേറെ ആരുംതന്നെയില്ല; കരുതേണമേ – ഇക്കാര്യം അവിടന്നു നല്ലപോലെ ഓർമ്മിക്കണം; സന്തതം – സദാസമയം; കാതിലോല–ആരാണു കൂടുതൽ സുന്ദരി; ഇതെന്ന ചിന്ത തുടർന്നിടും – എന്ന ചിന്തയിൽ കഴിഞ്ഞുകൂടുന്ന; മയി – ഈഭക്തനിൽ; അനംഗദാഹികടാക്ഷം – കാമനെ ദഹിപ്പിച്ച കടക്കണ്ണു പതിക്കത്തക്കവിധം; യാവത്ഭാതി – അങ്ങു പ്രകാശം പരത്തുന്നതുവരെ; അഗ്നിജ – അഗ്നിയിൽനിന്നും പിറന്ന അല്ലയോ അറുമുഖ; പാഹി മാം – എന്നെ രക്ഷിച്ചാലും.

കരുണാവാരിധിയായ അല്ലയോ ഭഗവൻ, എന്തു ചിന്തിച്ചാലും ഈ ഭക്തദാസന് ഇഹലോകത്തും പരലോകത്തും അങ്ങല്ലാതെ ഒരഭയസ്ഥാനം വേറെ ആരുംതന്നെയില്ല. ഇക്കാര്യം അവിടന്നു നല്ലപോലെ ഓർമ്മിക്കണം. സദാസമയം ആരാണു കൂടുതൽ സുന്ദരി എന്ന ചിന്തയിൽ കഴിഞ്ഞുകൂടുന്ന ഈ ഭക്തനിൽ കാമനെ ദഹിപ്പിച്ച കടക്കണ്ണുപതിക്കത്തക്കവിധം അങ്ങു പ്രകാശം പരത്തുന്നതുവരെ അഗ്നിയിൽനിന്നും പിറന്ന അല്ലയോ അറുമുഖ, എന്നെ രക്ഷിച്ചാലും.

**കാമദഹന പ്രാർത്ഥന**

ഭഗവത് പ്രാപ്തിക്കു പ്രധാനമായ തടസ്സം കാമമാണ്. മനുഷ്യമനസ്സു സദാ ആരാണു കൂടുതൽ സുന്ദരി എന്ന ചിന്തയിൽ വ്യാപരിച്ചുകൊണ്ടേയിരിക്കുന്നു. വലിയ കവികൾപോലും ഇതിൽനിന്നും വിമുക്തരല്ല. ഒരിക്കൽ പ്രസിദ്ധ ഭാഷാകവികളായിരുന്ന കുഞ്ചൻനമ്പിയാരും ഉണ്ണായിവാര്യരും തിരുവനന്തപുരത്ത് ഒരുമിച്ചു താമസിക്കാനിടയായി. ഒരു ദിവസം അവർ ഒരുമിച്ച് കുളിക്കാൻപോയി. വഴിമദ്ധ്യേ ഒരു കോവിലമ്മയും തോഴിയും കുളിക്കാനായി പോകുന്നതവർ കണ്ടു. കോവിലമ്മ കാതിൽ പനയോല കൊണ്ടുള്ള ആഭരണമണിഞ്ഞിരുന്നു. തോഴിയുടെ കയ്യിൽ നല്ല താളിയുമുണ്ടായിരുന്നു. ഇതുകണ്ട് ഉണ്ണായിവാര്യർ 'കാതിലോല' എന്നുപറഞ്ഞു. ഉടനെ നമ്പിയാർ 'നല്ല താളി' എന്നു മറുപടിയും പറഞ്ഞു. സംസ്കൃതത്തിൽ 'കാതിലോല' (കാ അതിലോല) എന്നു ചോദിച്ചാൽ 'ആരാണു കൂടുതൽ സുന്ദരി' എന്നാണർത്ഥം. അതിനു നമ്പിയാർ നല്ലത് ആളി (ആളി എന്നാൽ തോഴി എന്നാണർത്ഥം) എന്നു മറുപടി നൽകി. ഈ സംഭവം മലയാളസാഹിത്യചരിത്രത്തിൽ പ്രസിദ്ധമാണ്. കവീശ്വരന്മാർ പോലും ഈ ചിന്തയിൽനിന്നും വിമുക്തരല്ലെങ്കിൽ ഒരു സാധാരണക്കാരന്റെ കഥ പറയാനില്ലല്ലോ. അതുകൊണ്ടു തന്നെ കാമവിമുക്തനാക്കിത്തീർക്കണമെന്നാണിവിടെ പ്രാർത്ഥിച്ചിരിക്കുന്നത്. ശിവബീജം വളരെക്കാലം സൂക്ഷിച്ചുവച്ചിരുന്നത് അഗ്നിയാണ്. അതുകൊണ്ടാണ് 'അഗ്നിജ' എന്നു സംബോധന ചെയതിരിക്കുന്നത്.

13 ഐശബീജമതിങ്കൽനിന്നുളവായ നിന്തിരുമേനിയി–
ങ്ങാശുശുക്ഷണിമിന്നലോടുപമിക്കുമിന്നികടത്തിലും
നാശഹീനനതാമഗസ്ത്യമുനീന്ദ്രസന്നിധിയിങ്കൽ നി–
ന്നാശിഷാ ഗുരുനാഥനായകണക്കു ഷൺമുഖ, പാഹിമാം.

ഐശബീജമതിങ്കൽനിന്ന് - ശിവൻെറ ബീജത്തിൽനിന്നും; ഉളവായ - ജനിച്ച; നിന്തിരുമേനി - സുബ്രഹ്മണ്യഭഗവാനെ; ആശുശുക്ഷണി - അഗ്നി; മിന്നലോട് - മിന്നൽ എന്നിവയോട്; ഉപമിക്കും - തേജസ്സുകൊണ്ട് തുല്യ മായി കണക്കാക്കാം; ഇന്നികടത്തിലും - ഈ ഭഗവാനിലും; നാശഹീനനതാ മഗസ്ത്യമുനീന്ദ്രസന്നിധിയിങ്കൽനിന്ന് - ചിരംജീവിയായ അഗസ്ത്യ മഹർ ഷിയുടെ ദിവ്യപ്രഭാവത്തിൽനിന്ന്; ആശിഷാ - അനുഗ്രഹപൂർവ്വം; ഗുരുനാഥ നായ കണക്ക് - ഗുരുനാഥത്വം വന്നുചേർന്നതോർത്ത്; ഷൺമുഖ പാഹിമാം -അല്ലയോ സുബ്രഹ്മണ്യഭഗവാൻ എന്നെ രക്ഷിച്ചാലും.

ശിവൻെറ ബീജത്തിൽനിന്നുളവായ സുബ്രഹ്മണ്യഭഗവാനെ അഗ്നി, മിന്നൽ എന്നിവയോട് തേജസ്സുകൊണ്ടു തുല്യമായി കണക്കാക്കാം. ആ ഭഗവാനിലും ചിരംജീവിയായ അഗസ്ത്യമഹർഷിയുടെ ദിവ്യപ്രഭാവത്തിൽ നിന്ന് അനുഗ്രഹപൂർവ്വം ഗുരുനാഥത്വം വന്നുചേർന്നതോർത്ത് അല്ലയോ സുബ്രഹ്മണ്യഭഗവൻ എന്നെ രക്ഷിച്ചാലും.

## അഗസ്ത്യനും സുബ്രഹ്മണ്യനും

ശിവപുത്രനായ സുബ്രഹ്മണ്യൻ ബ്രഹ്മതേജസ്സുകൊണ്ട് അഗ്നിയെയും മിന്നലിനെയും ജയിക്കുന്ന ദേവനാണ്. ചിരംജീവിയായ അഗസ്ത്യമഹർഷി പോലും ഈ ദേവനെ ഏതാണ്ടു ഗുരുസ്ഥാനത്തംഗീകരിക്കുന്നു. അഗസ്ത്യൻ കൈലാസത്തുനിന്നും മടങ്ങിവരവേ ഒരു ദിവസം ക്രൗഞ്ചൻ എന്ന അസു രൻ പർവ്വതരൂപം ധരിച്ച് മാർഗ്ഗതടസ്സമുണ്ടാക്കി. അഗസ്ത്യൻ തൻെറ കമ ണ്ഡലുവിൽനിന്നും വെള്ളമെടുത്ത് ക്രൗഞ്ചൻെറമേൽ തളിച്ച് ഇവൻ പർവ്വത മായിത്തന്നെ കഴിയട്ടെ എന്നു ശപിച്ചു. ശിവപുത്രനായ സുബ്രഹ്മണ്യൻെറ അസ്ത്രമേൽക്കുമ്പോൾ ശാപമോക്ഷം ലഭിക്കുമെന്നും പറഞ്ഞു. ഇതിൽനിന്നും അഗസ്ത്യനു സുബ്രഹ്മണ്യനോടുള്ള ഗുരുതുല്യമായ ആദരവു വ്യക്തമാ ണല്ലോ. സുബ്രഹ്മണ്യൻെറ അസുരനിഗ്രഹകാലത്തു ബാണാസുരൻ ക്രൗഞ്ച പർവ്വതത്തിനുള്ളിൽ ഒളിച്ചു. സുബ്രഹ്മണ്യൻ തൻെറ ആയുധമായ വേൽ കൊണ്ടു പർവ്വതത്തെ പിളർന്നു. ക്രൗഞ്ചനു മോക്ഷവും കിട്ടി. അഗസ്ത്യനു പോലും ബഹുമാന്യനാണു സുബ്രഹ്മണ്യഭഗവാൻ എന്നു താൽപര്യം.

14 ഒന്നുപോലഖിലാണ്ഡകോടിയകത്തടച്ചതിനുള്ളിലും
തന്നകത്തിലുമെങ്ങുമൊക്കെ നിറഞ്ഞു തിങ്ങിവിളങ്ങിടും
നിന്നരുൾക്കൊരിടംകൊടുപ്പതിനൊന്നുമില്ലയിതെപ്പൊഴോ
നിന്നിൽ നിന്നരുൾകൊണ്ടുജാതമിതൊക്കെയും ഗുഹ,
പാഹിമാം

ഒന്നുപോലെ-ഒരു ഭേദവുമില്ലാതെ; അഖിലാണ്ഡകോടി- കോടിക്കണ ക്കിനു ബ്രഹ്മാണ്ഡങ്ങളെ; അകത്തടച്ച് - ഉള്ളിലൊതുക്കി; അതിനുള്ളിലും - അവയ്ക്കുള്ളിലും; തന്നകത്തിലും - അവയെ തന്നുള്ളിലാക്കി അവയുടെ പുറത്തും; എങ്ങുമൊക്കെ നിറഞ്ഞ് - എല്ലായിടത്തും വ്യാപിച്ച്; തിങ്ങിവിള ങ്ങിടും - ഇടതിങ്ങി നിൽക്കുന്ന; നിന്നരുൾക്ക് - അങ്ങയുടെ മാഹാത്മ്യത്തിന്; ഒരിടം കൊടുപ്പതിന് - ഒരു ദൃഷ്ടാന്തം കാണിക്കുന്നതിന്; ഒന്നുമില്ല -

യാതൊന്നും തന്നെയില്ല; ഇതൊക്കെയും– ഈ പ്രപഞ്ചമെല്ലാം; ഇതെപ്പൊഴോ – ഇതെപ്പോഴാണ്; നിന്നിൽ നിന്നരുൾകൊണ്ടുജാതം – നിൻെറ അനുഗ്രഹ ത്തോടുകൂടി രൂപപ്പെട്ടത്? ഗുഹ, പാഹിമാം – അല്ലയോ സുബ്രഹ്മണ്യഭഗവൻ, എന്നെ രക്ഷിച്ചാലും.

ഒരു ഭേദവുമില്ലാതെ കോടിക്കണക്കിനു ബ്രഹ്മാണ്ഡങ്ങളെ ഉള്ളിലൊ തുക്കി അവയ്ക്കുള്ളിലും അവയെ തന്നുള്ളിലാക്കി അവയുടെ പുറത്തും എല്ലായിടത്തും വ്യാപിച്ച് ഇടതിങ്ങിനിൽക്കുന്ന അങ്ങയുടെ മഹാത്മ്യത്തിന് ഒരു ദൃഷ്ടാന്തം കാണിക്കുന്നതിനു യാതൊന്നും തന്നെയില്ല. ഈ പ്രപഞ്ചമെല്ലാം ഇതെപ്പോഴാണ് നിൻെറ അനുഗ്രഹത്തോടുകൂടി രുപപ്പെട്ടത്? അല്ലയോ സുബ്രഹ്മണ്യഭഗവാൻ, എന്നെ രക്ഷിച്ചാലും.

## ഭഗവാനു ദൃഷ്ടാന്തമില്ല

ഇഷ്ടദേവൻ ബ്രഹ്മപ്രതീകമാണല്ലോ. അതുകൊണ്ട് ബ്രഹ്മാണ്ഡ മെല്ലാം ആ ദേവനിൽനിന്നും രൂപംകൊണ്ടതാണെന്നുതന്നെ ഭാവനചെയ്തു ഭജിക്കേണ്ടതാണ്. ബ്രഹ്മം സർവ്വവ്യാപിയാണ്. അതുകൊണ്ട് ഇഷ്ടദേവനും സർവ്വത്ര അകവും പുറവും നിറഞ്ഞുനിൽക്കുന്നു എന്നു ഭാവനചെയ്തു പാസിക്കണം. ചുരുക്കത്തിൽ ക്രമേണ നോക്കുന്നിടത്തൊക്കെ ഇഷ്ട ദേവതാരൂപം കാണാനുള്ള കഴിവ് മനസ്സിനുണ്ടായിത്തീരണം. ഈ നില യിലെത്തിയാൽപിന്നെ അദ്വൈതബ്രഹ്മ സാക്ഷാത്കാരത്തിനു മനസ്സു പാകമായി എന്നു കരുതാവുന്നതാണ്. ബ്രഹ്മം പരമകാരണമായതു കൊണ്ട് അതിനു ദൃഷ്ടാന്തമായി ഈ പ്രപഞ്ചത്തിൽ ഒന്നുമുണ്ടാകാൻ സാദ്ധ്യമല്ല.

15 ഓമിതി പ്രണവപ്രനഷ്ടകലിപ്രദോഷ മനസ്സിൽ നി–
ന്നോമനപ്പുതുമേനികണ്ടുകരം കുവിപ്പതിനാശയാ
പൂമണം ബുധപൂജിതം പെരുമാറുമംഘ്രിസരോരുഹേ
നാമനം വിതനോമിനാശവിഹീന ഷണ്മുഖ, പാഹിമാം

'ഓം' ഇതി – 'ഓം' എന്ന; പ്രണവപ്രനഷ്ട കലിപ്രദോഷ മനസ്സിൽ നിന്ന്–പ്രണവമന്ത്രം ഉപാസിച്ചു കലിദോഷം മുഴുവൻ മാറി ശുദ്ധമായ ഉള്ളിൽ; ഓമനപ്പുതുമേനികണ്ട്–ഇഷ്ടദേവനായ ഗുഹൻെറ സുന്ദരരൂപം ദർശിച്ച്; കരം കുവിപ്പതിനാശയാ–കൈകൂപ്പുന്നതിനാഗ്രഹിച്ചുകൊണ്ട്; ബുധപൂജിതം–സജ്ജ നങ്ങളാൽ പുജിക്കപ്പെട്ട്; പൂമണം പെരുമാറും – പൂമണം പരന്നുനിൽക്കുന്ന; അംഘ്രിസരോരുഹേ–കാൽത്താമരയിൽ; നാമനം–പ്രണാമം; വിതനോമി– അർപ്പിക്കുന്നു; നാശവിഹീന–ഒരിക്കലും ഒരഴിവുമില്ലാത്ത; ഷണ്മുഖ പാഹിമാം –അല്ലയോ സുബ്രഹ്മണ്യഭഗവാൻ എന്നെ രക്ഷിച്ചാലും.

'ഓം' എന്ന പ്രണവമന്ത്രം ഉപാസിച്ചു കലിദോഷം മുഴുവൻ മാറി ശുദ്ധമായ ഉള്ളിൽ ഇഷ്ടദേവനായ ഗുഹൻെറ സുന്ദര രൂപം ദർശിച്ചു കൈകൂപ്പുന്നതിനാഗ്രഹിച്ചുകൊണ്ട്, സജ്ജനങ്ങളാൽ പൂജിക്കപ്പെട്ടു പൂമണം പരന്നുനിൽക്കുന്ന കാൽത്താമരയിൽ പ്രണാമം അർപ്പിക്കുന്നു. ഒരിക്കലും ഒരഴിവുമില്ലാത്ത അല്ലയോ സുബ്രഹ്മണ്യഭഗവൻ, എന്നെ രക്ഷിച്ചാലും.

## പ്രണവോപാസന

'ഓം' കാരമാണ് പ്രണവം. ഉപനിഷത്തുകൾ ഏകകണ്ഠമായി അംഗീകരിച്ചിട്ടുള്ള ബ്രഹ്മപ്രതീകമാണ് പ്രണവം. 'ഓം' കാരം നീട്ടി ഉച്ചരിച്ചു മനസ്സിനെ അതിൽ ഏകാഗ്രപ്പെടുത്തുന്നതാണ് പ്രണവോപാസന. ഇഷ്ടദേവനെ ഉപാസിക്കുന്നവർക്ക് ഇഷ്ടദേവമന്ത്രത്തോടുകൂട്ടിച്ചേർത്തോ അല്ലാതെ പ്രണവം മാത്രമുച്ചരിച്ചോ പ്രണവോപാസനയും ശീലിക്കാവുന്നതാണ്. സഗുണ നിർഗുണോപാസനകളെ സമഞ്ജസമായി സമ്മേളിപ്പിക്കുന്ന ഒരത്ഭുത സാധനയാണ് പ്രണവോപാസന. മറ്റേതുപാസനയെക്കാളും പ്രണവോപാസന അതിവേഗം ചിത്തത്തിനേകാഗ്രത നേടിത്തരുന്നു. പ്രണവോപാസനകൊണ്ട് ശുദ്ധമാകുന്ന ഹൃദയത്തിൽ ഇഷ്ടദേവരൂപം പ്രത്യക്ഷമായി കാണാറാകും. അങ്ങനെ കണ്ടു കൈകൂപ്പാൻ തനിക്കു ഭാഗ്യമുണ്ടാകണമെന്നാണിവിടെ അഭ്യർത്ഥിച്ചിരിക്കുന്നത്.

16 ഔഡുമണ്ഡല മദ്ധ്യവർത്തിയതാംശശാങ്കനിഭൻ ഭവാൻ
കൈടഭാരി സരോരുഹാസനദേവതാസു മഹാമതേ
ഐഡഭാവമൊഴിക്കുമേതവ തൃച്ചിലമ്പൊലി കേൾക്കുവാ-
നീഡയാമി ഭവത്പദാംബുജമെപ്പൊഴും ഗുഹ, പാഹിമാം.

ഔഡുമണ്ഡലമദ്ധ്യവർത്തിയതാം – നക്ഷത്ര മണ്ഡലത്തിൻെറ നടുക്കു പ്രകാശിക്കുന്ന; ശശാങ്കനിഭൻഭവാൻ – ചന്ദ്രനുതുല്യനായ അങ്ങ്; കൈടഭാരി സരോരുഹാസനദേവതാസു – വിഷ്ണു, ബ്രഹ്മാവ് തുടങ്ങിയ ദേവന്മാരിൽ; ഐഡഭാവമൊഴിക്കുമേ – ആഗ്നേയഭാവം ശമിപ്പിക്കുന്നവനാണ്; മഹാമതേ – ബ്രഹ്മഭാവത്തിൽ സദാ വർത്തിക്കുന്ന അല്ലയോ ഭഗവൻ; തവതൃച്ചിലമ്പൊലി കേൾക്കുവാൻ – അങ്ങു പാദങ്ങളിലണിയുന്ന ദിവ്യങ്ങളായ ചിലമ്പുകളുടെ മധുരധ്വനി കേൾക്കാൻ; എപ്പൊഴും – സദാ; ഭവത്പദാംബുജം – അങ്ങയുടെ കാൽത്താമര; ഈ ഡയാമി – ഞാൻ കുമ്പിട്ടുകൂപ്പുന്നു; ഗുഹ പാഹിമാം – അല്ലയോ അറുമുഖ എന്നെ രക്ഷിച്ചാലും.

നക്ഷത്രമണ്ഡലത്തിൻെറ നടുക്കു പ്രകാശിക്കുന്ന ചന്ദ്രതുല്യനായ അങ്ങ് വിഷ്ണു, ബ്രഹ്മാവു തുടങ്ങിയ ദേവന്മാരിൽ ആഗ്നേയഭാവം ശമിപ്പിക്കുന്നവനാണ്. ബ്രഹ്മഭാവത്തിൽ സദാ വർത്തിക്കുന്ന അല്ലയോ ഭഗവൻ, അങ്ങു പാദങ്ങളിലണിയുന്ന ദിവ്യങ്ങളായ ചിലമ്പുകളുടെ മധുരധ്വനി കേൾക്കാൻ സദാ അങ്ങയുടെ കാൽത്താമര ഞാൻ കുമ്പിട്ടുകൂപ്പുന്നു. അല്ലയോ അറുമുഖ എന്നെ രക്ഷിച്ചാലും.

## ഐഡഭാവമകററുമേ

ഇഡൻ – അഗ്നി; ഐഡഭാവം – ആഗ്നേയഭാവം. തൻെറ ഇഷ്ടദേവൻ ബ്രഹ്മപ്രതീകമായതുകൊണ്ട് തനിക്കു മററെല്ലാ ദേവന്മാരെക്കാളും ദിവ്യനാണ്. നക്ഷത്രമണ്ഡലമദ്ധ്യത്തിൽ ഉദിച്ചുനിൽക്കുന്ന ചന്ദ്രനെപ്പോലെ പരിവാരമദ്ധ്യത്തിൽ ശാന്തശീതളനായി വിളങ്ങുന്ന മുരുകൻ, വിഷ്ണു, ബ്രഹ്മാവു തുടങ്ങിയ ദേവന്മാരിൽപോലും ആഗ്നേയഭാവത്തെ ശമിപ്പിക്കുന്നവനാണ്. അവരുടെപോലും കോപതാപാദിദോഷങ്ങളെ ശമിപ്പിക്കുന്നവനാണെന്നു ഭാവം.

അങ്ങനെയുള്ള ദേവൻെറ ചിലമ്പൊലി കേൾക്കാൻ കൗതുകത്തോടെ ആ പാദങ്ങളിൽ വണങ്ങുന്നു.

17 അംബുധിത്തിരയും തിരക്കുമുളപ്രവാഹവുമൊക്കെയോ-
രംബുരാശിയതായടങ്ങിയൊടുങ്ങിടും പടി നിന്നിൽ നി-
ന്നംബ, പൊങ്ങിമറിഞ്ഞുയർന്നു മറഞ്ഞിടുന്നഖിലാണ്ഡവും
അംബയാസഹ വർത്തമാന വിജന്മ, ഷൺമുഖ, പാഹിമാം.

അംബുധിത്തിരയും - സമുദ്രത്തിലെ തിരമാലകളും; തിരക്കുമുളപ്രവാഹവും - കുമുള, പത, അടിയൊഴുക്കു മുതലായതും; ഒക്കെ - എല്ലാം; ഒരംബുരാശിയതായടങ്ങിയൊടുങ്ങിടും പടി-സമുദ്രം തന്നെയായിത്തീർന്നു പര്യവസാനിക്കുന്നതുപോലെ; അംബ-ആശ്ചര്യം; അഖിലാണ്ഡവും - ബ്രഹ്മാണ്ഡങ്ങളെല്ലാം; നിന്നിൽനിന്ന്-ഭഗവാങ്കൽനിന്ന്; പൊങ്ങി മറിഞ്ഞുയർന്നുമറഞ്ഞിടുന്നു - പൊന്തിവന്നു പരിണമിച്ചു ഭഗവാനിൽ തന്നെ മറയുന്നു; അംബയാസഹ വർത്തമാന-ദേവിയോടൊപ്പം കഴിയുന്നവനും; വിജന്മ - ജന്മമില്ലാത്തവനുമായ; ഷൺമുഖ അല്ലയോ അറുമുഖ; പാഹിമാം-എന്നെ രക്ഷിച്ചാലും.

സമുദ്രത്തിലെ തിരമാലകളും കുമിള, പത, അടിയൊഴുക്കു മുതലായതും എല്ലാം സമുദ്രംതന്നെയായിത്തീർന്നു പര്യവസാനിക്കുന്നതുപോലെ; ആശ്ചര്യം, ബ്രഹ്മാണ്ഡങ്ങളെല്ലാം ഭഗവാങ്കൽനിന്നു പൊന്തിവന്നു പരിണമിച്ചു ഭഗവാനിൽതന്നെ മറയുന്നു. ദേവിയോടൊപ്പം കഴിയുന്നവനും ജന്മമില്ലാത്തവനുമായ അല്ലയോ അറുമുഖ, എന്നെ രക്ഷിച്ചാലും.

**വിജന്മ, ഷണ്മുഖ, പാഹിമാം.**

ഷൺമുഖൻ ബ്രഹ്മപ്രതീകമായതുകൊണ്ട് ജനിച്ചതായി മററുള്ളവർക്കു തോന്നുന്നുണ്ടെങ്കിലും യഥാർത്ഥത്തിൽ ജന്മമില്ലാത്തവനാണെന്നു ഭാവം. സമുദ്രത്തിൽ തിരയും പതയും കുമിളയും അടിയൊഴുക്കുമെല്ലാം സംഭവിക്കുന്നു. പക്ഷെ സമുദ്രമല്ലാതെ മറെറാരു വസ്തുവില്ലെന്നു തീർച്ചയാണല്ലോ. തിരയും കുമിളയുമെല്ലാമവസാനിച്ചാൽ നിശ്ചലമായ സമുദ്രം അവശേഷിക്കുകയും ചെയ്യും. അതുപോലെ അനന്തകോടി ബ്രഹ്മാണ്ഡങ്ങളുൾപ്പെട്ട പ്രപഞ്ചം അഖണ്ഡബോധസ്വരൂപമായ ബ്രഹ്മത്തിൽനിന്നും ശക്തിസ്പന്ദനത്തിലൂടെ പൊന്തിവന്നു പരിണമിച്ച് അതിൽതന്നെ മറയുന്നു. എല്ലാം മറയുമ്പോൾ ബ്രഹ്മം അചഞ്ചലമായി അവശേഷിക്കുകയും ചെയ്യുന്നു.

18 അല്ലിലും പകലും ഭവത്പദപല്ലവങ്ങളിലല്ലയോ
ചൊല്ലിയിങ്ങനെ സൗമ്യമാം മുതലുള്ളടക്കിയിരിപ്പതും
കൊല്ലുവാൻ കൊലയാനപോലെയണഞ്ഞിടും മലമായയേ
വെല്ലുവാനൊരു മന്ത്രമിങ്ങരുളീടു ഷണ്മുഖ, പാഹിമാം.

അല്ലിലും പകലും-രാത്രിയും പകലും; ഭഗവത്പദപല്ലവങ്ങളിലല്ലയോ-അങ്ങയുടെ തളിരുപോലുള്ള പാദങ്ങളിൽ തന്നെ; ചൊല്ലിയിങ്ങനെ-കേണുവീണപേക്ഷിച്ച്; സൗമ്യമാം മുതൽ-ശാന്തിയാകുന്ന സ്വത്ത്; ഉള്ളടക്കിയിരിപ്പതും-ഉള്ളിൽതന്നെ സൂക്ഷിച്ചു കഴിഞ്ഞുകൂടുന്നു. കൊല്ലുവാൻ-ജീവിതത്തെ

യാകെ നശിപ്പിക്കാൻ; കൊലയാനപോലെ-കൊമ്പനാനയെപ്പോലെ; അണ ഞ്ഞിടും-ഓടിയെത്തുന്ന; മലമായയേ-ഇരുണ്ട ഈ മായാഭ്രമത്തെ; വെല്ലുവാൻ- ജയിക്കാൻ; ഒരു മന്ത്രമിങ്ങരുളീട്-ഒരു ദിവ്യമന്ത്രം കാരുണ്യപൂർവ്വം ഉപദേ ശിച്ചു തരിക; ഷണ്മുഖ, പാഹിമാം-അല്ലയോ അറുമുഖ, രക്ഷിച്ചാലും.

രാത്രിയും പകലും അങ്ങയുടെ തളിരുപോലുള്ള പാദങ്ങളിൽ തന്നെ കേണുവീണപേക്ഷിച്ച് ശാന്തിയാകുന്ന സ്വത്ത് ഉള്ളിൽ തന്നെ സൂക്ഷിച്ചുക ഴിഞ്ഞുകൂടുന്നു. ജീവിതത്തെയാകെ നശിപ്പിക്കാൻ കൊമ്പനാനയെപ്പോലെ ഓടിയെത്തുന്ന ഇരുണ്ട ഈ മായാ ഭ്രമത്തെ ജയിക്കാൻ ഒരു ദിവ്യമന്ത്രം കാരുണ്യപൂർവ്വം ഉപദേശിച്ചുതരിക അല്ലയോ അറുമുഖ, രക്ഷിച്ചാലും.

### ഒരു മന്ത്രമിങ്ങരുളീട്

ദിവ്യമായ ഈശ്വരനാമമാണ് മന്ത്രം. മായയെ ജയിക്കാനുള്ള ഏററവും ലളിതമായ ഉപായമാണു നാമജപം. ഇടയ്ക്കിടയ്ക്ക് സദാ ഭഗവന്നാമമുച്ച രിച്ച് ഈശ്വരബുദ്ധി നിലനിറുത്തി ജീവിക്കുന്നയാളിനെ സംസാരക്ലേശങ്ങ ളൊന്നും ബാധിക്കുന്നതല്ല. ഈ ലോകജീവിതത്തിൽ മനഃശാന്തി നിലനിറു ത്താൻ ഭഗവത്പാദ ഭജനവും നാമജപവുമല്ലാതെ വേറെ വഴിയില്ല. അതു നി രന്തരമായി രാവും പകലും അഭ്യസിക്കേണ്ടതാണ്. മലമായ-മലപോലെ ക റുത്തിരുണ്ട മായ അല്ലെങ്കിൽ അജ്ഞാനമലംകൊണ്ടു കറുത്തിരുണ്ട മായ. മദിച്ചുവരുന്ന കൊമ്പനാനയെ ജയിക്കാൻ എന്തുമാത്രം ക്ലേശമുണ്ടോ അതി ലധികം ക്ലേശമാണ് മായാഭ്രമത്തെ നേരിടാൻ.

19 കഷ്ടമിക്കലിയിൽ കിടന്നുഴലുന്നതൊക്കെയുമങ്ങുസ-
ന്തുഷ്ടനായ് സുഖമോടു കണ്ടു രസിച്ചിരിക്കുക യോഗ്യമോ?
ക്ലിഷ്ടതയ്ക്കൊരിടം കൊടുക്കണമെന്നു നിന്തിരുവുള്ളിലു-
ണ്ടിഷ്ടമെങ്കിലടിക്കടുത്തിടുമെന്നിലോ ഗുഹ, പാഹിമാം.

കഷ്ടം - കഷ്ടമെന്നേ പറയേണ്ടു; ഇക്കലിയിൽ കിടന്നുഴലുന്നതൊ ക്കെയും – ഈ കോപതാപങ്ങളിൽ കിടന്നു പിടയുന്നതെല്ലാം അങ്ങു – അവി ടന്ന്; സന്തുഷ്ടനായ് കണ്ടു - സന്തോഷത്തോടെ നോക്കി; രസിച്ചിരിക്കുക യോഗ്യമോ - പുഞ്ചിരിതൂകിക്കഴിയുന്നത് ഉചിതമാണോ; ക്ലിഷ്ടതയ്ക്കൊരിടം കൊടുക്കണം - ദുഃഖത്തിനും കഴിഞ്ഞുകൂടാൻ ഒരു സ്ഥലം കൊടുക്കണ്ടേ; എന്നു നിന്തിരുവുള്ളിൽ - എന്നിങ്ങനെ അങ്ങയുടെ മനസ്സിൽ; ഇഷ്ടമെങ്കിൽ - വിചാരമുണ്ടെങ്കിൽ; അടിക്കടുത്തിടുമെന്നിലോ - കാൽക്കൽ കുമ്പിടാനെ ത്തുന്ന എന്നിലാണോ അതിനു സ്ഥലം കണ്ടെത്തേണ്ടത് ഗുഹ, പാഹിമാം അല്ലയോ സുബ്രഹ്മണ്യഭഗവ ൻ എന്നെ രക്ഷിച്ചാലും.

കഷ്ടമെന്നേ പറയേണ്ടൂ. ഈ കോപതാപങ്ങളിൽ കിടന്നു പിടയുന്ന തെല്ലാം അവിടുന്നു സന്തോഷത്തോടെ നോക്കി പുഞ്ചിരിതൂകിക്കഴിയുന്നത് ഉചിതമാണോ? ദുഃഖത്തിനും കഴിഞ്ഞുകൂടാൻ ഒരു സ്ഥലം കൊടുക്കണ്ടേ എന്നിങ്ങനെ അങ്ങയുടെ മനസ്സിൽ വിചാരമുണ്ടെങ്കിൽ, കാൽക്കൽ കുമ്പിടാ നെത്തുന്ന എന്നിലാണോ അതിനു സ്ഥലം കണ്ടെത്തേണ്ടത്? അല്ലയോ സു ബ്രഹ്മണ്യഭഗവൻ എന്നെ രക്ഷിച്ചാലും.

**ഗുഹ, പാഹിമാം.**

ഭഗവാൻ സദാ സന്തുഷ്ടനും കരുണാമൂർത്തിയുമായി വർത്തിക്കുന്നു എന്നാണ് കണ്ടിട്ടുള്ളവർ പറയുന്നത്. അങ്ങനെയാണെങ്കിൽ ഭക്തൻ ഇങ്ങനെ കഷ്ടപ്പെടുന്നത് ഭഗവാൻെറ സ്ഥിതിക്കൊട്ടും യോജിച്ചതല്ലല്ലോ. ഇനി ദുഃഖത്തിനും ഇരിപ്പിടം നൽകി കരുണകാണിക്കേണ്ട ചുമതല ഭഗവാനുണ്ടെന്നിരിക്കട്ടെ. എന്നാൽപോലും അതിനു കാൽക്കൽ കുമ്പിടാനെത്തുന്ന ഈ ഭക്തനിലാണോ സ്ഥലം കണ്ടെത്തേണ്ടത്? അതുകൊണ്ട് കാലിൽ കേണുവീണപേക്ഷിക്കുന്ന ഇവനെ കാരുണ്യപൂർവ്വം രക്ഷിക്കാൻ ഭഗവാൻ കടപ്പെട്ടവനാണെന്നു ഭാവം

ഭക്തിനിർഭരവും തത്ത്വപ്രതിപാദകവുമായ ഈ സ്തോത്രം രചിച്ചനുഗ്രഹിച്ച ഗുരുവിൻെറ പാദങ്ങളിൽ നമുക്കും കുമ്പിട്ടുകൂപ്പാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 4

## ബാഹുലേയാഷ്ടകം

ഓം ഓം ഓം ഹോമധൂമപ്രകടതടജടാ-
കോടിഭോഗിപ്രപൂരം
അം അം അം ആദിതേയപ്രണതപദയുഗാം
ഭോരുഹശ്രീവിലാസം
ഉം ഉം ഉം ഉഗ്രനേത്രത്രയലസിതവപുർ
ജ്യോതിരാനന്ദരൂപം
ശ്രീം ശ്രീം ശ്രീം ശീഘ്രചിത്തഭ്രമഹരമനിശം
ഭാവയേ ബാഹുലേയം. 1

ഹ്റീം ഹ്റീം ഹ്റീം ഹൃഷ്ടഷട്കന്ധരമഘമരണാ
രണ്യസംവർത്തവഹ്നിം
ഐം ഐം ഐം ഐങ്ഗുദീസത്ഫലമൃദുമിളിത-
പ്രാശിയോഗീന്ദ്രവന്ദ്യം
ക്ലീം ക്ലീം ക്ലീം ക്ലിഷ്ടകായക്ലമദവദഹന
ക്ലേശനിർമ്മൂലനാശം
സൌം സൌം സൌം സൌരകാന്തിഭ്രമഹരമനിശം
ഭാവയേ ബാഹുലേയം. 2

ശം ശം ശം ശബ്ദരൂപം ശശിധരമമലം
ശങ്കരം സാംബമൂർത്തിം
ശിം ശിം ശിം ശിഷ്ടവന്ദ്യം ശിഖരിനിലയനം
ശിക്ഷിതാനേകലോകം
ശും ശും ശും ശുഭ്രഹാസം ശുഭകരമതിസ-
ന്ദേഹസാന്ദ്രോഹനാശം
ശൗം ശൗം ശൗം ശൗക്ലിതാങ്ഗം സിതഭസിതഗണൈർ-
ഭാവയേ ബാഹുലേയം. 3

രം രം രം രമ്യദേഹം രജതഗിരിഗൃഹം
രക്തപദ്മാങ്ഘ്രിയുഗ്മം
രിം രിം രിം രിക്തശോകപ്രകൃതിപരമ-
ജംഘാലമാഘ്രീലനേത്രം

രും രും രും രൂക്ഷ കായ പ്രതിഭടഹനനം
രക്തകൌശേയവസ്ത്രം
രൌം രൌം രൌം രൗരവാദിദ്രുതഹരകുഹരം
ഭാവയേ ബാഹുലേയം. 4

ഹം ഹം ഹം ഹംസയോഗിപ്രവരസുഖകരം
ഹസ്തലക്ഷ്മീസമേതം
ഹിം ഹിം ഹിം ഹീനമാനം ഹിതസുഖവരദം
ഹിംസയാപേതകീലം
ഹും ഹും ഹും ഹുംകൃതിധ്വംസിതരജനിചര-
ക്രൌര്യകൌടില്യമൂർത്തിം
ഹൈം ഹൈം ഹൈം ഹൈമകുംഭായതകരസഹജം
ഭാവയേ ബാഹുലേയം. 5

ണം ണം ണം നന്ദികേശപ്രവരഭുജഗനിർ-
വിഘ്നകർമ്മപ്രപഞ്ചം
ണിം ണിം ണിം നീലകണ്ഠപ്രിയസുതമജിതം
നിർമ്മലാങ്ഗം നിരീഹം
ണും ണും ണും ണുത്തനാഭോത്തരനിഭൃതനിരാ-
ലംബകൈവല്യമൂർത്തിം
ണൗം ണൗം ണൗം നാമരൂപാത്മകജഗദഖിലം
ഭാവയേബാഹുലേയം. 6

ഭം ഭം ഭം ഭാഗധേയം ഭഗവദനുചര-
പ്രാഞ്ജലിസ്തോത്രപൂരം
ഭിം ഭിം ഭിം ഭീമനാദാന്തകമദനഹരം
ഭീഷിതാരാതിവർഗ്ഗം;
ഭും ഭും ഭും ഭൂതിഭൂഷാർച്ചിതമമിതസമ-
സ്താർത്ഥശാസ്ത്രാന്തരങ്ഗം
ഭൌം ഭൌം ഭൌം ഭൌമമുഖ്യം ഗ്രഹഗണനപടും
ഭാവയേ ബാഹുലേയം. 7

വം വം വം വാഹിനീശം വലരിപുനിലയ
സ്തോത്രസമ്പത്സമൂഹം
വിം വിം വിം വീരബാഹുപ്രഭൃതിസഹചരം
വിഘ്നരാജാനുജാതം;
വും വും വും ഭൂതനാഥം ഭുവനനിലയനം
ഭൂരികല്യാണശീലം
വൌം വൌം വൌം ഭാതിതാരിപ്രതിഭയമനിശം
ഭാവയേ ബാഹുലേയം. 8

## വ്യാഖ്യാനം

എട്ടു സംസ്കൃത പദ്യങ്ങളുള്ള സുബ്രഹ്മണ്യ സ്തുതിയാണ് 'ബാഹുലേയാഷ്ടകം'. ഒന്നിലധികം അമ്മമാരാൽ പാലൂട്ടി വളർത്തപ്പെട്ടതുകൊണ്ടാണ് സുബ്രഹ്മണ്യനു ബാഹുലേയൻ എന്ന പേരുണ്ടായത്. ബഹുലകളുടെ മകൻ ബാഹുലേയൻ. മന്ത്രരൂപത്തിലാണീകൃതിയുടെ രചന. രോഗങ്ങളും ബാധോപദ്രവങ്ങളും ഒക്കെയകററാൻ ഈ സുബ്രഹ്മണ്യ മന്ത്രം പ്രയോഗിച്ചിരുന്നു. മന്ത്രോച്ചാരണത്തിൽ ഏകാഗ്രതയും ശക്തിയും വർദ്ധിക്കാനാണ് ഓരോ ശ്ലോകത്തിലും പലതരം ധ്വനികൾ ആവർത്തിച്ചിരിക്കുന്നത്. ഈ ധ്വനികളെല്ലാം കുണ്ഡലിനി പ്രാണപ്രസരവേളയിൽ ഒരു യോഗിക്ക് ആധാരചക്രങ്ങളിൽഅനാഹതധ്വനികളായി മുഴങ്ങി അനുഭവപ്പെടുന്നവയാണ്. മന്ത്രശക്തി വർദ്ധിപ്പിക്കാൻ ഈ ധ്വനികൾക്ക് അസാധാരണമായ കഴിവുണ്ട്. ഈ സ്തോത്രംകൊണ്ട് സുബ്രഹ്മണ്യനെ ഉപാസിച്ചു പ്രത്യക്ഷമാക്കാവുന്നതാണ്.

1 ഓം ഓം ഓം ഹോമധൂമപ്രകടതടജടാ–
കോടിഭോഗിപ്രപൂരം
അം അം അം ആദിതേയ പ്രണതപദയുഗാം –
ഭോരുഹശ്രീവിലാസം
ഉം ഉം ഉം ഉഗ്രനേത്രത്രയലസിതവപുർ–
ജ്യോതിരാനന്ദരൂപം
ശ്രീം ശ്രീം ശ്രീം ശീഘ്രചിത്തഭ്രമഹരമനിശം
ഭാവയേ ബാഹുലേയം.

ഓം ഓം ഓം–സാക്ഷാത് ബ്രഹ്മസ്വരൂപനും; ഹോമധൂമപ്രകടതടജടോകോടിഭോഗിപ്രപൂരം – ഹോമാഗ്നിയിൽനിന്നുള്ള ധൂമങ്ങൾപോലെ പ്രകടരൂപം കൈക്കൊണ്ടിരിക്കുന്ന ജടകളുടെ അഗ്രങ്ങളിൽ പാമ്പിൻകൂട്ടത്തെ അണിഞ്ഞിരിക്കുന്നവനും; അം അം അം–സാക്ഷാദ്വിഷ്ണുരൂപനും; ആദിതേയപ്രണതപദയുഗാംഭോരുഹശ്രീവിലാസം–ദേവന്മാർ കുമ്പിട്ടുകൂപ്പുന്ന രണ്ടു കാൽത്താമരകളുടെയും കാന്തിപരത്തി വിളങ്ങുന്നവനും; ഉം ഉം ഉം–സാക്ഷാത് ശിവസ്വരൂപനും; ഉഗ്രനേത്ര ത്രയലസിതവപുർജ്യോതിരാനന്ദരൂപം–ഉഗ്രങ്ങളായ മൂന്നു കണ്ണുകളോടു കൂടിയ ദേഹത്തിൽ നിന്നു പ്രകാശം ചൊരിഞ്ഞ് ആനന്ദസ്വരൂപനായി വർത്തിക്കുന്നവനും; ശ്രീം ശ്രീം ശ്രീം– സാക്ഷാത്ശക്തിസ്വരൂപനും; ശീഘ്രചിത്തഭ്രമഹരം – ചിത്തത്തിന്റെ സംസാരവിഭ്രമം അതി വേഗം ശമിപ്പിക്കുന്നവനുമായ; ബാഹുലേയം–സുബ്രഹ്മണ്യഭഗവാനെ; അനിശം ഭാവയേ–ഞാനുള്ളിൽ സദാ ഭാവന ചെയ്യുന്നു.

സാക്ഷാത് ബ്രഹ്മസ്വരൂപനും ഹോമാഗ്നിയിൽ നിന്നുള്ള ധൂമങ്ങൾ പോലെ പ്രകടരൂപം കൈക്കൊണ്ടിരിക്കുന്ന ജടകളുടെ അഗ്രത്തിൽ പാമ്പിൻകൂട്ടത്തെ അണിഞ്ഞിരിക്കുന്നവനും സാക്ഷാദ്വിഷ്ണുരൂപനും ദേവന്മാർ കുമ്പിട്ടുകൂപ്പുന്ന രണ്ടുകാൽത്താമരകളുടെയും കാന്തിപരത്തി വിളങ്ങുന്നവനും സാക്ഷാത് ശിവസ്വരൂപനും ഉഗ്രങ്ങളായ മൂന്നു കണ്ണുകളോടുകൂടിയ ദേഹ

ത്തിൽനിന്നു പ്രകാശം ചൊരിഞ്ഞ് ആനന്ദസ്വരൂപനായി വർത്തിക്കുന്നവനും സാക്ഷാത് ശക്തിസ്വരൂപനും ചിത്തത്തിൻെറ സംസാരവിഭ്രമം അതിവേഗം ശമിപ്പിക്കുന്നവനുമായ സുബ്രഹ്മണ്യഭഗവാനെ ഞാനുള്ളിൽ സദാ ഭാവന ചെയ്യുന്നു.

**ഭാവയേ ബാഹുലേയം**

'ഓം' കാരം ബ്രഹ്മമാണ്. 'അ' വിഷ്ണുവും 'ഉ' ശിവനും 'ശ്രീ' ശക്തിയുമാണ്. ഇഷ്ടദേവനെത്തന്നെ ബ്രഹ്മമായും വിഷ്ണുവായും ശിവനായും ശക്തിയായും പ്രകീർത്തിച്ചിരിക്കുന്നു. ബ്രഹ്മത്തിൻെറ പ്രതീകമാണല്ലോ ഇഷ്ടദേവൻ. രാഗാദിക്ലേശങ്ങളെല്ലാം ചിത്തത്തിൻെറ സംസാരഭ്രമങ്ങളാണ്. സുബ്രഹ്മണ്യനെ ഭാവന ചെയ്തുറപ്പിച്ചാൽ തനിക്കും തന്നോടു ബന്ധപ്പെട്ടവർക്കുമുള്ള അത്തരം ഭ്രമങ്ങളൊക്കെ അതിവേഗം മാറിക്കിട്ടുന്നതാണ്.

2 ഹ്രീം ഹ്രീം ഹ്രീം ഹൃഷ്ടഷട്കന്ധരമഘമരണാ-
രണ്യസംവർത്തവഹ്നിം
ഐം ഐം ഐം ഐംഗുദീസത്ഫല മൃദുമിളിത-
പ്രാശിയോഗീന്ദ്രവന്ദ്യം
ക്ലീം ക്ലീം ക്ലീം ക്ലിഷ്ടകായക്ലമദവദഹന-
ക്ലേശനിർമ്മൂലനാശം
സൗം സൗം സൗം സൗരകാന്തിഭ്രമഹരമനിശം
ഭാവയേ ബാഹുലേയം.

ഹ്രീം ഹ്രീം ഹ്രീം-ഹ്രീം ഹ്രീം എന്ന മുഴക്കത്തോടുകൂടിയവനും; ഹൃഷ്ടഷട്കന്ധരം - സന്തോഷംനിറഞ്ഞ ആറുമുഖങ്ങളോടുകൂടിയവനും; അഘമരണാരണ്യസംവർത്തവഹ്നീം- പാപം ചെയ്തു മരിച്ചു ജനിക്കുന്ന സംസാരക്കൊടുംകാടിനു പ്രളയാഗ്നിയായിട്ടുള്ളവനും; ഐം ഐം ഐം-ഐം ഐം എന്നു മുഴങ്ങുന്നവനും; ഐംഗുദീസത്ഫലമൃദുമിളിത പ്രാശിയോഗീന്ദ്രവന്ദ്യം-ഓടൽപ്പഴം പാകത്തിനു ചേർത്തുണ്ടാക്കിയ അന്നം ഭക്ഷിക്കുന്ന യോഗീന്ദ്രന്മാരാൽ വന്ദിക്കപ്പെടുന്നവനും; ക്ലീം ക്ലീം ക്ലീം-ക്ലീം ക്ലീമെന്നു മുഴങ്ങുന്നവനും; കായക്ലമദവദഹനം- ശരീരക്ലേശത്തിനു കാട്ടുതീയായുള്ളവനും; ക്ലേശനിർമ്മൂലനാശം-സംസാരക്ലേശത്തെ വേരോടെ പിഴുതെറിയുന്നവനും സൗം സൗം സൗം-സൗം സൗം എന്നു മുഴങ്ങുന്നവനും; സൗരകാന്തിഭ്രമഹരം-സംസാരമെന്ന മരുമരീചികാഭ്രമത്തെ അകററുന്നവനുമായ; ബാഹുലേയം-സുബ്രഹ്മണ്യനെ; അനിശം ഭാവയേ-ഞാൻ സദാ ഭാവനചെയ്യുന്നു.

ഹ്രീം ഹ്രീം എന്ന മുഴക്കത്തോടുകൂടിയവനും സന്തോഷം നിറഞ്ഞ ആറുമുഖങ്ങളോടുകൂടിയവനും പാപംചെയ്തു ജനിച്ചു മരിക്കുന്ന സംസാരക്കൊടുംകാടിനു പ്രളയാഗ്നിയായിട്ടുള്ളവനും ഐം ഐം എന്നു മുഴങ്ങുന്നവനും ഓടൽപ്പഴം പാകത്തിനുചേർത്തുണ്ടാക്കിയ അന്നം ഭക്ഷിക്കുന്ന യോഗീന്ദ്രന്മാരാൽ വന്ദിക്കപ്പെടുന്നവനും ക്ലീം ക്ലീമെന്നു മുഴങ്ങുന്നവനും ശരീരക്ലേശത്തിനുകാട്ടുതീയായുള്ളവനും സംസാരക്ലേശത്തെ വേരോടെ പിഴുതെറിയുന്നവനും സൗം സൗം എന്നു മുഴങ്ങുന്നവനും സംസാരമെന്ന മരുമരീചി

കാഭ്രമത്തെ അകററുന്നവനുമായ സുബ്രഹ്മണ്യനെ ഞാൻ സദാ ഭാവന ചെയ്യുന്നു.

### ഭാവയേ ബാഹുലേയം

ഇഷ്ടദേവൻ ബ്രഹ്മത്തിൻെറയും ത്രിമൂർത്തികളുടെയും പ്രതിനിധിയായിരിക്കുന്നതുപോലെ പ്രാണൻെറയും പ്രതിനിധിയാണ്, അതാണ് ബാഹുലേയനെ 'ഹ്രീം ഹ്രീം' എന്നിത്യാദി അക്ഷരസ്വരൂപനായി വിവരിച്ചിരിക്കുന്നത്. കുണ്ഡലിനീ പ്രാണപ്രസരത്തോടെ ആധാര ചക്രങ്ങളിൽ മുഴങ്ങികേൾക്കുന്ന ധ്വനിവിശേഷങ്ങളാണിവയെല്ലാം. ഇത്തരം അനാഹതധ്വനി ശ്രവണം മനസ്സിനെ ലയിപ്പിച്ച് എല്ലാ സംസാരക്ലേശങ്ങളിൽനിന്നും മോചിപ്പിക്കുന്നു. അതാണിക്കാര്യം ആവർത്തിച്ചു പറഞ്ഞിരിക്കുന്നത്. സുബ്രഹ്മണ്യഭാവന ഉറച്ചാൽ ഇതെല്ലാം സ്വാഭാവികമായി സംഭവിക്കും.

3 ശം ശം ശം ശബ്ദരൂപം ശശിധരമമലം
ശങ്കരം സാംബമൂർത്തിം
ശിം ശിം ശിം ശിഷ്ടവന്ദ്യം ശിഖരിനിലയനം
ശുക്ഷിതാനേകലോകം
ശും ശും ശും ശുഭ്രഹാസം ശുഭകരമതിസ–
ന്ദേഹസന്ദോഹനാശം
ശൗം ശൗം ശൗം ശൗക്ലിതാംഗം സിതഭസിതഗണൈർ–
ഭാവയേ ബാഹുലേയം.

ശം ശം ശം–ശം ശം എന്നു മുഴങ്ങുന്നവനും; ശബ്ദരൂപം–ധ്വനിമയനും; ശശിധരം–ചന്ദ്രശേഖരനും; അമലം–പരിശുദ്ധസ്വരൂപനും; ശങ്കരം–മംഗളമരുളുന്നവനും; സാംബമൂർത്തിം–ദേവിക്കു പകുത്തു നൽകിയ ശരീരത്തോടുകൂടിയവനും; ശിം ശിം ശിം– ശിം, ശിം എന്നു മുഴങ്ങുന്നവനും; ശിഷ്ടവന്ദ്യം–സജ്ജനങ്ങളാൽ വന്ദിക്കപ്പെടുന്നവനും; ശിഖരിനിലയനം–കൈലാസവാസിയും; ശിക്ഷിതാനേകലോകം–അനേകലോകങ്ങളെ നിയന്ത്രിച്ചുനിറുത്തിയിരിക്കുന്നവനും; ശും ശും ശും–ശും ശും എന്നു മുഴങ്ങുന്നവനും; ശുഭ്രഹാസം–ശുദ്ധമായ പുഞ്ചിരിയോടുകൂടിയവനും; ശുഭകരമതിസന്ദേഹസന്ദോഹനാശം–ശുദ്ധചിത്തന്മാരുടെ സംശയസമൂഹത്തെ ഒഴിച്ചുമാററുന്നവനും; ശൗം ശൗം ശൗം–ശൗം ശൗം എന്നു മുഴങ്ങുന്നവനും; ശൗക്ലിതാംഗംസിതഭസിതഗണൈഃ –വെള്ള ഭസ്മം പൂശിവെളുത്ത ശരീരത്തോടുകൂടിയവനുമായ; ബാഹുലേയം–സുബ്രഹ്മണ്യനെ; ഭാവയേ–ഞാൻ ഭാവനചെയ്യുന്നു.

ശം ശം എന്നു മുഴങ്ങുന്നവനും ധ്വനിമയനും ചന്ദ്രശേഖരനും പരിശുദ്ധസ്വരൂപനും മംഗളമരുളുന്നവനും ദേവിക്കു പകുത്തു നൽകിയ ശരീരത്തോടുകൂടിയവനും ശിം ശിം എന്നു മുഴങ്ങുന്നവനും സജ്ജനങ്ങളാൽ വന്ദിക്കപ്പെടുന്നവനും കൈലാസവാസിയും അനേകലോകങ്ങളെ നിയന്ത്രിച്ചു നിറുത്തിയിരിക്കുന്നവനും ശും ശും എന്നു മുഴങ്ങുന്നവനും ശുദ്ധമായ പുഞ്ചിരിയോടുകൂടിയവനും ശുദ്ധചിത്തന്മാരുടെ സംശയസമൂഹത്തെ ഒഴിച്ചുമാററുന്നവനും ശൗം ശൗം എന്നു മുഴങ്ങുന്നവനും വെള്ളഭസ്മം പൂശി

വെളുത്ത ശരീരത്തോടുകൂടിയവനുമായ സുബ്രഹ്മണ്യനെ ഞാൻ ഭാവന ചെയ്യുന്നു.

ശബ്ദരൂപനാണ് സുബ്രഹ്മണ്യൻ എന്നിവിടെ വ്യക്തമായി പറഞ്ഞിരിക്കുന്നത് പ്രത്യേകം ശ്രദ്ധേയമാണ്.

4 രം രം രം രമ്യദേഹം രജതഗിരിഗൃഹം
രക്തപത്മാംഘ്രിയുഗ്മം
രിം രിം രിം രിക്തശോകപ്രകൃതി പരമ-
ജംഘാലമാനീലനേത്രം
രും രും രും രൂക്ഷകായ പ്രതിഭടഹനനം
രക്തകൗശേയവസ്ത്രം
രൗം രൗം രൗം രൗരവാദിദ്രുതഹരകുഹരം
ഭാവയേ ബാഹുലേയം.

രം രം രം-രം രം എന്നു മുഴങ്ങുന്നവനും; രമ്യദേഹം-സുന്ദര ശരീരനും; രജതഗിരിഗൃഹം-വെള്ളിമലവാസനും; രക്തപത്മാംഘ്രിയുഗ്മം-ചുവന്ന താമരപോലുള്ള കാലടികളോടുകൂടിയനവും; രിം രിം രിം-രിം രിം എന്നു മുഴങ്ങുന്നവനും; രിക്ത ശോകപ്രകൃതിപരമജംഘാലം-പ്രയോജന ശൂന്യമായ ശോകഭാവത്തിൽ നിന്നും അതിവേഗം ഒഴിഞ്ഞുമാറുന്നവനും; ആനീലനേത്രം-ചുററിലും നീലനിറമുള്ള കണ്ണുകളോടുകൂടിയവനും; രും രും രും-രും രും എന്നു മുഴങ്ങുന്നവനും; രൂക്ഷകായപ്രതിഭടഹനനം- കഠിനദേഹന്മാരായ ശത്രുക്കളെ കൊല്ലാൻ കഴിവുള്ളവനും; രക്തകൗശേയ വസ്ത്രം-രക്തനിറമുള്ള പട്ടുടുത്തവനും; രൗം രൗം രൗം-രൗം രൗം എന്നു മുഴങ്ങുന്നവനും; രൗരവാദിദ്രുതഹരകുഹരം- രൗരവാദി നരകങ്ങളെ അതിവേഗം ഒഴിവാക്കി നശിപ്പിക്കുന്നവനുമായ; ബാഹുലേയം-സുബ്രഹ്മണ്യനെ; ഭാവയേ-ഞാൻ ഭാവനചെയ്യുന്നു.

രം രം എന്നു മുഴങ്ങുന്നവനും സുന്ദര ശരീരനും വെള്ളിമലവാസനും ചുവന്ന താമരപോലുള്ള കാലടികളോടുകൂടിയവനും രിം രിം എന്നു മുഴങ്ങുന്നവനും പ്രയോജന രഹിതമായ ശോകഭാവത്തിൽ നിന്നും അതിവേഗം ഒഴിഞ്ഞുമാറുന്നവനും ചുററിലും നീലനിറമുള്ള കണ്ണുകളോടുകൂടിയവനും രും രും എന്നു മുഴങ്ങുന്നവനും കഠിനദേഹന്മാരായ ശത്രുക്കളെ കൊല്ലാൻ കഴിയുന്നവനും രക്തനിറമുള്ള പട്ടുടുത്തവനും രൗം രൗം എന്നു മുഴങ്ങുന്നവനും രൗരവാദി നരകങ്ങളെ അതിവേഗം ഒഴിവാക്കി നശിപ്പിക്കുന്നവനുമായ സുബ്രഹ്മണ്യനെ ഞാൻ ഭാവന ചെയ്യുന്നു.

5 ഹം ഹം ഹം ഹംസയോഗിപ്രവരസുഖകരം
ഹസ്തലക്ഷ്മീസമേതം
ഹിം ഹിം ഹിം ഹീനമാനം ഹിതസുഖവരദം
ഹിംസയാപേതകീലം
ഹും ഹും ഹും ഹുംകൃതിധ്വംസിതജനിചര-
ക്രൗര്യകൗടില്യമൂർത്തിം

ഹൈം ഹൈം ഹൈം ഹൈമകുംഭായതകരസഹജം
ഭാവയേ ബാഹുലേയം.

ഹം ഹം ഹം- ഹം ഹം എന്നു മുഴങ്ങുന്നവനും; ഹംസയോഗീപ്രവര സുഖകരം-ബ്രഹ്മനിഷ്ഠരായ യോഗിവര്യൻമാർക്കു സുഖത്തെ നൽകുന്നവനും; ഹസ്തലക്ഷ്മീസമേതം-കയ്യിൽ ലോകൈശ്വര്യം മുഴുവൻ നിറച്ചുവച്ചിരിക്കുന്നവനും; ഹിം ഹിം ഹിം എന്നു മുഴങ്ങുന്നവനും; ഹീനമാനം- അഭിമാനമില്ലാത്തവനും; ഹിതസുഖവരദം-ഭക്തന്മാർക്കു സുഖകരമായ വരം നൽകുന്നവനും; ഹിംസയാ അപേതകീലം-പരദ്രോഹത്തിൽ നിന്നും വിട്ടുനിൽക്കുന്ന ആയുധത്തോടുകൂടിയവനും ഹും ഹും ഹും-ഹും ഹും എന്നു മുഴങ്ങുന്നവനും; ഹുംകൃതിധ്വംസിത രജനിചരക്രൗര്യകൗടില്യമൂർത്തിം-ഹുംകാരംകൊണ്ടുതന്നെ ഒഴിവാക്കപ്പെടുന്ന അസുരന്മാരുടെ ക്രൗര്യകൗടില്യങ്ങൾ നിറഞ്ഞ മൂർത്തികളോടുകൂടിയവനും; ഹൈം ഹൈം ഹൈം-ഹൈം ഹൈം എന്നു മുഴങ്ങുന്നവനും; ഹൈമകുംഭായതകരസഹജം- സ്വർണ്ണകുംഭം ധരിച്ച നീണ്ട കയ്യുള്ള ഗണപതിയുടെ സഹോദരനുമായ; ബാഹുലേയം-സുബ്രഹ്മണ്യനെ; ഭാവയേ-ഞാൻ ഭാവന ചെയ്യുന്നു.

ഹം ഹം എന്നു മുഴങ്ങുന്നവനും ബ്രഹ്മനിഷ്ഠരായ യോഗിവര്യന്മാർക്കു സുഖത്തെ നൽകുന്നവനും കൈയിൽ ലോകൈശ്വര്യം മുഴുവൻ നിറച്ചുവച്ചിരിക്കുന്നവനും ഹിം ഹിം എന്നു മുഴങ്ങുന്നവനും അഭിമാനമില്ലാത്തവനും ഭക്തന്മാർക്കു സുഖകരമായ വരം നൽകുന്നവനും പരദ്രോഹത്തിൽനിന്നും വിട്ടുനിൽക്കുന്ന ആയുധത്തോടുകൂടിയവനും ഹും ഹും എന്നു മുഴങ്ങുന്നവനും ഹുംകാരം കൊണ്ടുതന്നെ ഒഴിവാക്കപ്പെടുന്ന അസുരന്മാരുടെ ക്രൗര്യകൗടില്യങ്ങൾ നിറഞ്ഞ മൂർത്തികളോടുകൂടിയവനും ഹൈം ഹൈം എന്നു മുഴങ്ങുന്നവനും സ്വർണ്ണകുംഭം ധരിച്ച നീണ്ട കൈയ്യുള്ള ഗണപതിയുടെ സഹോദരനുമായ സുബ്രഹ്മണ്യനെ ഞാൻ ഭാവനചെയ്യുന്നു.

6 ണം ണം ണം നന്ദികേശ പ്രവരഭുജഗനിർ-
വ്വിഘ്ന കർമ്മപ്രപഞ്ചം
ണിം ണിം ണിം നീലകണ്ഠപ്രിയസുതമജിതം
നിർമ്മലാംഗം നിരീഹം
ണും ണും ണും ണുത്തനാഭോത്തരനിഭൃത നിരാ-
ലംബ കൈവല്യമൂർത്തിം
ണൗം ണൗം ണൗം നാമരൂപാത്മകജഗദഖിലം
ഭാവയേ ബാഹുലേയം.

ണം ണം ണം-ണം ണം എന്നു മുഴങ്ങുന്ന ജ്ഞാനസ്വരൂപിയും; നന്ദികേശപ്രവര ഭുജഗനിർവ്വിഘ്ന കർമ്മപ്രപഞ്ചം- നന്ദികേശനോടും ശ്രേഷ്ഠരായ സർപ്പങ്ങളോടും കൂടി നിർവ്വിഘ്നം നടത്തിപ്പോരുന്ന കർമ്മസമൂഹത്തോടുകൂടിയവനും; ണിം ണിം ണിം-ണിം ണിം എന്നു മുഴങ്ങുന്നവനും; നീലകണ്ഠപ്രിയസുതം-ശിവന്റെ പ്രിയപുത്രനും; അജിതം-ആരാലും ജയിക്കപ്പെടാൻ കഴിയാത്തവനും; നിർമ്മലാംഗം-ശുദ്ധശരീരനും; നിരീഹം-ആഗ്രഹമൊന്നുമില്ലാത്തവനും; ണും ണും ണും-ണും ണും എന്നു മുഴങ്ങു

ന്നവനും; ണുത്തനാഭോത്തര നിഭൃത നിരാലംബകൈവല്യമൂർത്തിം-ഭക്ത ഹൃദയത്തെ പ്രേരിപ്പിച്ച് ഉത്തമമായ. നിശ്ശബ്ദമായ, പൂർണ്ണമായ മോക്ഷത്തി ലെത്തിക്കാൻ കഴിവുള്ള രൂപത്തോടുകൂടിയവനും; ണൗം ണൗം ണൗം-ണൗം ണൗം എന്നു മുഴങ്ങുന്നവനും; നാമരൂപാത്മകജഗദഖിലം- നാമവും രൂപവു മായി വേർതിരിയുന്ന ഈ പ്രപഞ്ചം മുഴുവനുമായിത്തീർന്നിരി ക്കുന്നവനുമായ; ബാഹുലേയം ഭാവയേ- സുബ്രഹ്മണ്യനെ ഞാൻ ഭാവന ചെയ്യുന്നു.

ണം ണം എന്നു മുഴങ്ങുന്ന ജ്ഞാനസ്വരൂപിയും നന്ദികേശനോടും ശ്രേഷ്ഠരായ സർപ്പങ്ങളോടും കൂടി നിർവ്വിഘ്നം നടത്തിപ്പോരുന്ന കർമ്മ സമൂഹത്തോടുകൂടിയവനും ണിം ണിം എന്നു മുഴങ്ങുന്നവനും ശിവൻെറ പ്രിയപുത്രനും ആരാലും ജയിക്കപ്പെടാൻ കഴിയാത്തവനും ആഗ്രഹമൊന്നു മില്ലാത്തവനും ണും ണും എന്നു മുഴങ്ങുന്നവനും ഭക്തഹൃദയത്തെ പ്രേരി പ്പിച്ചു ഉത്തമമായ,നിശബ്ദമായ, പൂർണ്ണമായ മോക്ഷത്തിലെത്തിക്കാൻ കഴിവുള്ള രൂപത്തോടുകൂടിയവനും ണൗം ണൗം എന്നു മുഴങ്ങുന്നവനും നാമവും രൂപവുമായി വേർതിരിയുന്ന ഈ പ്രപഞ്ചം മുഴുവനുമായിത്തീർ ന്നിരിക്കുന്നവനുമായ സുബ്രഹ്മണ്യനെ ഞാൻ ഭാവന ചെയ്യുന്നു.

7 ഭം ഭം ഭം ഭാഗധേയം ഭഗവദനുചര-
പ്രാഞ്ജലിസ്തോത്രപൂരം
ഭിം ഭിം ഭിം ഭീമനാദാന്തകമദനഹരം
ഭീഷിതാരാതിവർഗ്ഗം
ഭും ഭും ഭും ഭൂതിഭൂഷാർച്ചിതമമിതസമ-
സ്താർത്ഥശാസ്ത്രാന്തരംഗം
ഭൗം ഭൗം ഭൗം ഭൗമമുഖ്യം ഗ്രഹഗണനപടും
ഭാവയേ ബാഹുലേയം.

ഭം ഭം ഭം-ഭം ഭം എന്നു മുഴങ്ങുന്നവനും; ഭാഗധേയം-ഭക്തജനങ്ങളുടെ ഭാഗ്യമായി വിളങ്ങുന്നവനും; ഭഗവദനുചരപ്രാഞ്ജലി സ്തോത്രപൂരം-ഭഗ വാൻെറ അനുചരന്മാർ കൈകൂപ്പി സ്തുതിക്കുന്ന സ്തോത്രങ്ങളോടുകൂടിയ വനും; ഭിം ഭിം ഭിം-ഭിം ഭിം എന്നു മുഴങ്ങുന്നവനും; ഭീമനാദാന്തകമദനഹരം-ഭയ ങ്കരമായി അലറിയടുത്ത അന്തകനെയും കാമനെയും നശിപ്പിച്ചവനും; ഭീഷി താരാതിവർഗ്ഗം-ശത്രുസമൂഹത്തെ ഭയപ്പെടുത്തി ഓടിക്കുന്നവനും; ഭും ഭും ഭും-ഭും ഭും എന്നു മുഴങ്ങുന്നവനും; ഭൂതിഭൂഷാർച്ചിതം-ഭസ്മംകൊണ്ടും ആ ഭൂഷണങ്ങൾകൊണ്ടും അലങ്കരിക്കപ്പെട്ടവനും; അമിതസമസ്താർത്ഥശാസ്ത്രാ ന്തരംഗം-അളവില്ലാതെ സമസ്തകാര്യങ്ങളുമടങ്ങുന്ന ശാസ്ത്രങ്ങൾ ഹൃദിസ്ഥ മാക്കിയിട്ടുള്ളവനും; ഭൗം ഭൗം ഭൗം- ഭൗം ഭൗം എന്നു മുഴങ്ങുന്നവനും; ഭൗ മമുഖ്യം-ഭൂമിയിലെ അവതാരങ്ങളിൽ പ്രധാനപ്പെട്ടവനും; ഗ്രഹഗണനപടും- ജ്യോതിശ്ശാസ്ത്രവിദഗ്ധനുമായ; ബാഹുലേയം-സുബ്രഹ്മണ്യനെ; ഭാവയേ- ഞാൻ ഭാവന ചെയ്യുന്നു.

ഭം ഭം എന്നു മുഴങ്ങുന്നവനും ഭക്തജനങ്ങളുടെ ഭാഗ്യമായി വിളങ്ങുന്ന വനും ഭഗവാൻെറ അനുചരന്മാർ കൈകൂപ്പി സ്തുതിക്കുന്ന സ്തോത്രങ്ങ ളോടുകുടിയവനും ഭിം ഭിം എന്നു മുഴങ്ങുന്നവനും ഭയങ്കരമായി അലറിയടു

ത്ത അന്തകനെയും കാമനെയും നശിപ്പിച്ചവനും ശത്രുസമൂഹത്തെ ഭയപ്പെടുത്തി ഓടിക്കുന്നവനും ഭും ഭും എന്നു മുഴങ്ങുന്നവനും ഭസ്മംകൊണ്ടും ആഭൂഷണങ്ങൾ കൊണ്ടും അലങ്കരിക്കപ്പെട്ടവനും അളവില്ലാത്ത സമസ്തകാര്യങ്ങളുമടങ്ങുന്ന ശാസ്ത്രങ്ങൾ ഹൃദിസ്ഥമാക്കിയിട്ടുള്ളവനും ഭൗം ഭൗം എന്നു മുഴങ്ങുന്നവനും ഭൂമിയിലെ അവതാരങ്ങളിൽ പ്രധാനപ്പെട്ടവനും ജ്യോതിശ്ശാസ്ത്രവിദഗ്ധനുമായ സുബ്രഹ്മണ്യനെ ഞാൻ ഭാവന ചെയ്യുന്നു.

8 വം വം വം വാഹിനീശം വലരിപുനിലയ-
സ്തോത്രസമ്പത്സമൂഹം
വിം വിം വിം വീരബാഹുപ്രഭൃതിസഹചരം
വിഘ്നരാജാനുജാതം
വും വും വും ഭൂതനാഥം ഭുവനനിലയനം
ഭൂരികല്യാണശീലംവൗം വൗം വൗം ഭാതിതാരിപ്രതിഭയമനിശം
ഭാവയേ ബാഹുലേയം.

വം വം വം-വം വം എന്നു മുഴങ്ങുന്നവനും; വാഹിനീശം-ഗംഗാപതിയും; വലരിപുനിലയസ്തോത്രസമ്പത്സമൂഹം-ദേവലോകത്തുനിന്നുള്ള സ്തോത്രസമ്പത്തിൻെറ കൂട്ടത്തോടുകൂടിയവനും വിം വിം വിം-വിം വിം എന്നു മുഴങ്ങുന്നവനും; വീരബാഹുപ്രഭൃതിസഹചരം-വീരബാഹു തുടങ്ങിയ അനുയായികളോടുകൂടിയവനും; വിഘ്നരാജാനുജാതം- ഗണപതിയുടെ അനുജനായി പിറന്നവനും; വും വും വും-വും വും എന്നു മുഴങ്ങുന്നവനും; ഭൂതനാഥം- ജീവികളുടെ രക്ഷിതാവായുള്ളവനും; ഭുവനനിലയനം-ലോകംമുഴുവൻ ഇടതിങ്ങി വസിക്കുന്നവനും; ഭൂരികല്യാണശീലം- അത്യധികം മംഗളസ്വരൂപനും; വൗം വൗം വൗം - വൗം വൗം എന്നു മുഴങ്ങുന്നവനും; ഭാതിതാരിപ്രതിഭയം - മുൻപിലെത്തുന്ന ശത്രുക്കൾക്കെല്ലാം ഭയത്തെ ജനിപ്പിക്കുന്നവനുമായ; ബാഹുലേയം ഭാവയേ-സുബ്രഹ്മണ്യനെ ഞാൻ ഭാവന ചെയ്യുന്നു.

വം വം എന്നു മുഴങ്ങുന്നവനും ഗംഗാപതിയും ദേവലോകത്തുനിന്നുള്ള സ്തോത്രസമ്പത്തിൻെറ കൂട്ടത്തോടുകൂടിയവനും വിം വിം എന്നു മുഴങ്ങുന്നവനും വീരബാഹു തുടങ്ങിയ അനുയായികളോടുകൂടിയവനും ഗണപതിയുടെ അനുജനായി പിറന്നവനും വും വും എന്നു മുഴങ്ങുന്നവനും ജീവികളുടെ രക്ഷിതാവായുള്ളവനും ലോകം മുഴുവൻ ഇടതിങ്ങി വസിക്കുന്നവനും അത്യധികം മംഗളസ്വരൂപനും വൗം വൗം എന്നു മുഴങ്ങുന്നവനും മുൻപിലെത്തുന്ന ശത്രുക്കൾക്കെല്ലാം ഭയത്തെ ജനിപ്പിക്കുന്നവനുമായ സുബ്രഹ്മണ്യനെ ഞാൻ ഭാവന ചെയ്യുന്നു.

മന്ത്രസദൃശമായ ഈ സ്തോത്രം രചിച്ചനുഗ്രഹിച്ച ഗുരുവിനെ നമുക്കു കൈകൂപ്പിക്കുമ്പിടാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## 5

# ഷൺമുഖദശകം

ജ്ഞാനച്ചെന്തീയെഴുപ്പിത്തെളുതെളെ വിലസും-
ചില്ലിവല്ലിക്കൊടിക്കുൾ-
മൌനപ്പൂന്തിങ്കളുള്ളൂടുരുകുമമൃതൊഴു-
ക്കുണ്ടിരുന്നുള്ളലിഞ്ഞും
ഞാനും നീയും ഞെരുക്കക്കലരുവതിനരുൾ-
ത്തന്മയാം നിന്നടിത്താർ-
തേനുൾത്തൂകുന്ന മുത്തുക്കുടമടിയനട-
ക്കീടു മച്ചിൽക്കൊഴുന്തേ! 1

തൂമത്തിങ്കൾക്കിടാവും തിരുമുടിയിടയിൽ
പാമ്പെലുമ്പുമ്പരാറും
ശ്രീമച്ചെമ്പൻമുടിക്കൽ തിരുവൊളി ചിതറി-
ച്ചിന്തുമന്തിച്ചുവപ്പും
നാമപ്പൊട്ടിട്ടിണങ്ങും നെറുക ചെറുപിറ-
ക്കീറു കാർവില്ലുവെല്ലു-
ന്നോമൽപ്പൂഞ്ചില്ലിവല്ലിക്കൊടിയുമടിയനുൾ-
ക്കൺമുനയ്ക്കെന്നു കാണാം? 2

ഓമൽച്ചുണ്ടും ചിതുമ്പിച്ചെറുചിരി ചിതറും-
തിങ്കളിൽ പങ്കജപ്പൂ
താവിത്തൂകും കടാക്ഷത്തിരുമധുമധുരം
മാരികോരിച്ചൊരിഞ്ഞും
കാമം മുൻപായ് മുളയ്ക്കും കളമുളകളറു-
ത്തുൾനിലത്തൻപുവിത്തി-
ട്ടീമദ്ഭക്തിപ്പൊടിപ്പിൻ പയർകതിർവരുമാ-
റാകേണ താരകാരേ! 3

സ്വർണ്ണക്കണ്ണാടികൂപ്പുംകവിളിണയൊളിവിൽ
കുണ്ഡലം കർണ്ണ ബിംബം
കണ്ണിൽക്കാണ്മാൻ കൊതിപ്പൈങ്കിളിയുടെ പവിഴ-
ച്ചുണ്ടുതോൽക്കുന്ന മൂക്കും

വെണ്ണക്ഖണ്ഡത്തിനുള്ളാ വെളിയൊളികളയും-
താടിയും തേടുമീയെ-
നുണ്ണിപ്പൈന്തേൻകുഴമ്പേ! പിഴപൊറുകയിവൻ
ചെയ്തതും ചെയ്വതും നീ

ആലക്കാലക്കഴുത്തേലരവവുമതിലൂ-
ടാടിയോടുന്ന പൊന്നിൻ-
നൂലിൽ കോർത്തിട്ടു ചാർത്തിക്കിലുകിലയൊലികൊ-
ള്ളുന്ന വെള്ളച്ചിലമ്പും
വേലും ശൂലം വിളങ്ങും വരദവുമഭയം
ചെങ്കരത്താരിലേന്തി-
പ്പാലാലോലും മടുത്തൂംപുതുമൊഴിയൊഴുകും-
വായുമായ് വാ കളിപ്പാൻ. 5

കൂറിൽ കൂറുണ്ടു വെണ്ണീർനറുമലർകളഭ-
ക്കൂട്ടണിഞ്ഞുൾവിളങ്ങും-
മാറും മാറും മനത്തീയരിയകൊടുമുടി-
ക്കാതലെൻകല്ലുനെഞ്ചേ!
തേറും തേറും തിരഞ്ഞീടകമലരൊളിവു-
ള്ളത്തിരുക്കോലമെന്നാൽ
നീറും നീറും നിരപ്പേ നിരയനിരയുമ-
മ്പെയ്യുമയ്യമ്പവമ്പും 6

തീരത്തീരത്തിരുത്തൂവരുവയറരുമ-
പ്പൊക്കിൾ പിൻ പൊന്നരഞ്ഞാൺ
താരിൽ കോർത്തിട്ടു തങ്കത്തരി തിരളുമര-
ക്കിങ്ങിണിത്തൊങ്ങൽ തൂക്കി
നീരിൽത്താരമ്പരന്നക്കൊടിയടിമുടി നീ-
രാളി നീർവാറുമൂടി-
ന്നേരം നേരന്നടിച്ചെൻമുരുകയരികിൽ വാ
മുത്തുവാൻ മൈലിലേറി 7

ഊഴിത്തട്ടിന്നൊഴുക്കായിഴുകിന ജഘന-
ത്താഴികക്കെട്ടിനുൾപ്പൊൻ-
വാഴത്തണ്ടും മണിത്തൂണഴകുമൊഴിയമ-
ത്തൃത്തുടക്കാമ്പു രണ്ടും
താഴത്തൂറിത്തുളുമ്പും മടുമലർശരവീ-
രൻ മണിച്ചെപ്പുകൂപ്പും-

74-2003 10

താഴം പൂപ്പൊൻകണങ്കാൽ തിരുവടിയണിമു-
ട്ടും മറന്നീടുമോ ഞാൻ 8

മിന്നിച്ചിന്നുന്ന രത്നക്കുമിളകൾ നരിയാ-
ണിക്കു തൃക്കാഴ്ചവെച്ചോ-
രുണ്ണിച്ചെന്താമരപ്പൂവടിയിലടിമവേ-
ലത്തിറം പെററുകൊൾവാൻ
തന്നിൽത്തങ്കച്ചിലമ്പിൻഝലഝലനിനദം-
കൊണ്ടെഴുന്നള്ളിവന്നെൻ-
മുന്നിൽ പൊന്നിൻകൊടീ, നിൻപുതുമകളടിയൻ
കാണ്മതെന്നോമലുണ്ണീ! 9

പത്തിൻപത്തിപ്പുതുപ്പൂവിതളൊടുപടത-
ല്ലും വിരൽത്താരകങ്ങൾ
പത്തും ചിത്തം തുളുമ്പിച്ചൊരിയുമരിയ നി-
ന്നൻപൊഴുക്കൂറിയോടി
സത്തും ചിത്തും കലർത്തിശ്ശരവണഭവ, നീ
ഞാനുമായിട്ടൊരുന്നാൾ
മുത്തും മുത്തുണ്ടിരിപ്പാൻ കനകമയിൽ കരേ-
റിക്കളിച്ചോടിവാ നീ. 10

## വ്യാഖ്യാനം

മലയാള ഭാഷയിൽ രചിച്ചിട്ടുള്ള പത്തു ശ്ലോകങ്ങളടങ്ങുന്ന ഒരു സുബ്രഹ്മണ്യ സ്തുതിയാണിത്. ഗുരുദേവന്റെ ഭാഷാപദ സ്വാധീനതയും അതിരററ കവിത്വവും ഈ ദശകത്തിൽ തെളിഞ്ഞു കാണാൻ കഴിയും. കേശാദിപാദവർണ്ണനാരൂപത്തിലാണിതു രചിച്ചിരിക്കുന്നത്:-

1 ജ്ഞാനച്ചെന്തീയെഴുപ്പിത്തെളുതെളെ വിലസും-
ചില്ലിവല്ലിക്കൊടിക്കുൾ-
മൌനപ്പൂന്തിങ്കളുള്ളൂടുരുകുമമൃതൊഴു-
ക്കുണ്ടിരുന്നുള്ളലിഞ്ഞും
ഞാനും നീയും ഞെരുക്കക്കലരുവതിനരുൾ-
ത്തന്മയാം നിന്നടിത്താർ-
ത്തേനുൾത്തൂകുന്ന മുത്തുക്കുടമടിയനട-
ക്കീടു മച്ചിൽക്കൊഴുന്തേ!

ജ്ഞാനച്ചെന്തീയെഴുപ്പി-ജ്ഞാനമാകുന്ന ചെന്തീ ജ്വലിപ്പിച്ച്; തെളുതെളെ വിലസും-തോജോമയമായി വിളങ്ങുന്ന; ചില്ലിവല്ലിക്കൊടിക്കുൾ-പുരികങ്ങളാകുന്ന ചെറുവള്ളികൾക്കിടയ്ക്ക്; മൌനപ്പൂന്തിങ്കളുള്ളൂട്-

മൗനമായി വർത്തിക്കുന്ന അമ്പിളിക്കീറിനുള്ളിൽകൂടി; അമൃതൊഴുക്കുണ്ടിരുന്ന് -ഒഴുകുന്ന ശീതള പ്രാണധാരയാകുന്ന അമൃതു പാനം ചെയ്ത്; ഉള്ളലിഞ്ഞും- ഹൃദയം ആത്മസ്വരൂപത്തിലലിഞ്ഞുചേർന്ന്; ഞാനും നീയും-ഞാനും അങ്ങും; ഞെരുക്കക്കലരുവതിന്-ഭേദമില്ലാതെ ഒന്നായിത്തീരുന്നതിന്; മച്ചിൽകൊഴുന്തേ-ഭക്തജനങ്ങൾ തലയിലണിയുന്ന അല്ലയോ ഭഗവൻ; അരുൾത്തന്മയാം-കാരുണ്യ മൂർത്തിയായ; നിന്നടിത്താർ-അങ്ങയുടെ പാദ പത്മമാകുന്ന; തേനുൾത്തൂകുന്ന മുത്തുക്കുടം - തേൻ നിറഞ്ഞുതുളുമ്പുന്ന രത്നകുംഭം; അടിയനടക്കീട് - ഈ ഭക്തനു തന്നനുഗ്രഹിക്കുക.

ജ്ഞാനമാകുന്ന ചെന്തീജ്വലിപ്പിച്ച് തോജോമയമായി വിളങ്ങുന്ന പുരികങ്ങളാകുന്ന ചെറുവള്ളികൾക്കിടയ്ക്ക് മൗനമായി വർത്തിക്കുന്ന അമ്പിളിക്കീറിനുള്ളിൽകൂടി ഒഴുകുന്ന ശീതള പ്രാണധാരയാകുന്ന അമൃതു പാനം ചെയ്ത് ഹൃദയം ആത്മസ്വരൂപത്തിലലിഞ്ഞുചേർന്ന് ഞാനും അങ്ങും ഭേദമില്ലാതെ ഒന്നായിത്തീരുന്നതിന് ഭക്തജനങ്ങൾ തലയിലണിയുന്ന അല്ലയോ ഭഗവൻ, കാരുണ്യ മൂർത്തിയായ അങ്ങയുടെ പാദപത്മമാകുന്ന തേൻ നിറഞ്ഞുതുളുമ്പുന്ന രത്നകുംഭം ഈ ഭക്തനു തന്നനുഗ്രഹിക്കുക.

### അദ്വൈതാനുഭവം

ഷൺമുഖൻെറ പദതാർ ഭജിക്കുന്നത് പരമമായും അദ്വൈതാനുഭവമെന്ന മോക്ഷം അനുഭവിക്കാനാണ്. ആ അനുഭവത്തിൻെറ സ്വരൂപമാണ് പദ്യത്തിൽ വിവരിച്ചിരിക്കുന്നത്. വ്യക്തമായ വസ്തുബോധത്തിൽ ഏകാഗ്രപ്പെടുന്ന ചിത്തത്തിൽ ജ്ഞാനാഗ്നി ജ്വലിക്കും. തുടർന്ന് പ്രാണപ്രസരം പുരികക്കൊടികൾക്കിടയിലുള്ള ഭ്രൂമദ്ധ്യത്തിലെത്തി അമ്പിളിക്കീറുപോലെ പ്രകാശിക്കും. അതോടെ ശിരസ്സിൽ നിന്നും ശീതളമായ ഒരു പ്രാണധാര ദേഹമാസകലം ഒഴുകിനിറയുന്നതായി തോന്നും. അമൃതമയമായ ഈ സമാദ്ധ്യനുഭവത്തിൽ ചിത്തം ആത്മാനന്ദത്തിൽ അലിഞ്ഞുചേരും. അതോടെ തനിക്കും ഈശ്വരനും ഭേദമില്ലെന്നനുഭവിക്കാറാകും. ഇതാണദ്വൈതാനുഭവം.

2 തൂമത്തിങ്കൾക്കിടാവും തിരുമുടിയിടയിൽ
പാമ്പെലുമ്പുമ്പരാറും
ശ്രീമച്ചെമ്പൻമുടിക്കൽ തിരുവൊളി ചിതറി-
ച്ചിന്തുമന്തിച്ചുവപ്പും
നാമപ്പൊട്ടിട്ടിണങ്ങും നെറുക ചെറുപിറ-
ക്കീറു കാർവില്ലുവെല്ലു-
ന്നോമൽപ്പൂഞ്ചില്ലിവല്ലിക്കൊടിയുമടിയനുൾ-
ക്കൺമുനയ്ക്കെന്നു കാണാം?

തൂമത്തിങ്കൾക്കിടാവും-തലയിൽ മനോഹരമായ അമ്പിളിക്കീറും; തിരുമുടിയിടയിൽ - ദിവ്യമായ ജടയ്ക്കുള്ളിൽ; പാമ്പെലുമ്പുമ്പരാറും - പാമ്പും എല്ലും ദേവഗംഗയും; ശ്രീമച്ചെമ്പൻമുടിക്കൽ - ഐശ്വര്യമുള്ള ചെഞ്ചിടയിൽ; തിരുവൊളിചിതറിച്ചിന്തുമന്തിച്ചുവപ്പും - ദിവ്യകാന്തി വിതറുന്ന സന്ധ്യയിലെ ചുവപ്പുനിറവും; നാമപ്പൊട്ടിട്ടിണങ്ങും-ശിവനാമസൂചകമായ പൊട്ടുതൊട്ടി

ട്ടുള്ള; നെറുകചെറുപിറക്കീറു – നെററിയാകുന്ന ചെറിയ അമ്പിളിക്കലയും; കാർവില്ലുവെല്ലുന്നോമൽപ്പൂഞ്ചില്ലിവല്ലിക്കൊടിയും – മഴവില്ലിനെ ജയിക്കുന്ന മനോഹരമായ തുടുത്ത പുരികക്കൊടിയും; അടിയന് – ഈ ഭക്തദാസന്; ഉൾക്കൺമുനയ്ക്കു – ഏകാഗ്രപ്പെട്ട ചിത്തത്തിൽ; എന്നു കാണാം–എന്നു കാണാൻ ഭാഗ്യമുണ്ടാകും.

തലയിൽ മനോഹരമായ അമ്പിളിക്കീറും ദിവ്യമായ ജടയ്ക്കുള്ളിൽ പാമ്പും എല്ലും ദേവഗംഗയും ഐശ്വര്യമുള്ള ചെഞ്ചിടയിൽ ദിവ്യകാന്തി വിതറുന്ന സന്ധ്യയിലെ ചുവപ്പുനിറവും ശിവനാമസൂചകമായ പൊട്ടുതൊട്ടിട്ടുള്ള നെററിയാകുന്ന ചെറിയ അമ്പിളിക്കലയും മഴവില്ലിനെ ജയിക്കുന്ന മനോഹരമായ തുടുത്ത പുരികക്കൊടിയും ഈ ഭക്തദാസന് ഏകാഗ്രപ്പെട്ട ചിത്തത്തിൽ എന്നു കാണാൻ ഭാഗ്യമുണ്ടാകും.

3 ഓമൽച്ചുണ്ടും ചിതുമ്പിച്ചെറുചിരി ചിതറും
തിങ്കളിൽ പങ്കജപ്പൂ
താവിത്തൂകും കടാക്ഷത്തിരുമധു മധുരം
മാരികോരിച്ചൊരിഞ്ഞും
കാമം മുൻപായ് മുളയ്ക്കും കളമുളകളറു-
ത്തുൾനിലത്തൻപുവിത്തി-
ട്ടീമദ്ഭക്തിപ്പൊടിപ്പിൻ പയർകതിർവരുമാ-
റാകണേ താരകാരേ!

ചെറുചിരിചിതറും – പുഞ്ചിരിതൂകുന്ന; ഓമൽച്ചുണ്ടും – മനോഹരമായ ചുണ്ട്; ചിതുമ്പി – ചുററിലും പ്രകാശം പരത്തിയും; തിങ്കളിൽ പങ്കജപ്പൂതാവി – ചന്ദ്രനിൽ താമരയെന്ന പോലെ; തൂകും കടാക്ഷത്തിരുമധു – തേൻ തൂകി നിൽക്കുന്ന കടാക്ഷം; മധുരം മാരികോരിച്ചൊരിഞ്ഞും –മാധുര്യമഴ വർഷിച്ചും; കാമം മുൻപായ്മുളയ്ക്കും – കാമത്തിൽ തുടങ്ങി ക്രോധാദിരൂപത്തിൽ ഉദയം ചെയ്യുന്ന; കളമുളകളറുത്ത് – ഹൃദയകളങ്കങ്ങളുടെ മുളപ്പുകൾ നുള്ളിക്കളഞ്ഞ്; ഉൾനിലത്തൻപുവിത്തിട്ട് – ചിത്തമാകുന്ന വയലിൽ സ്നേഹമാകുന്ന വിത്തുപാകി; ഈ മത്ഭക്തിപ്പൊടിപ്പിൻ – ഈ ഭക്തൻെറ ഭക്തിയാകുന്ന കിളിർപ്പിന്; താരകാരേ – അല്ലയോ താരകാന്തകനായ അറുമുഖ; പയർ കതിർ വരുമാറാകണേ– പയറിനെന്നപോലെ ഇലകൾ വിടരുമാറു കാത്തുകൊള്ളണേ.

പുഞ്ചിരിതൂകുന്ന മനോഹരമായ ചുണ്ട് ചുററിലും പ്രകാശം പരത്തിയും ചന്ദ്രനിൽ താമരയെന്ന പോലെ തേൻ തൂകി നിൽക്കുന്ന കടാക്ഷം മാധുര്യമഴ വർഷിച്ചും കാമത്തിൽ തുടങ്ങി ക്രോധാദിരൂപത്തിൽ ഉദയം ചെയ്യുന്ന ഹൃദയകളങ്കങ്ങളുടെ മുളപ്പുകൾ നുള്ളിക്കളഞ്ഞ് ചിത്തമാകുന്ന വയലിൽ സ്നേഹമാകുന്ന വിത്തുപാകി ഈ ഭക്തൻെറ ഭക്തിയാകുന്ന കിളിർപ്പിന് അല്ലയോ താരകാന്തകനായ അറുമുഖ, പയറിനെന്നപോലെ ഇലകൾ വിടരുമാറു കാത്തുകൊള്ളണേ.

4 സ്വർണ്ണക്കണ്ണാടികൂപ്പുംകവിളിണയൊളിവിൽ
കുണ്ഡലം കർണ്ണ ബിംബം

കണ്ണിൽക്കാണ്മാൻ കൊതിപ്പൈങ്കിളിയുടെ പവിഴ-
ച്ചുണ്ടുതോല്ക്കുന്ന മൂക്കും
വെണ്ണക്ഖണ്ഡത്തിനുള്ളാ വെളിയൊളികളയും-
താടിയും തേടുമീയെ-
ന്നുണ്ണിപ്പൈന്തേൻകുഴമ്പേ! പിഴപൊറുകയിവൻ
ചെയ്തതും ചെയ്വതും നീ.

സ്വർണ്ണക്കണ്ണാടികൂപ്പും-സ്വർണ്ണക്കണ്ണാടി കുമ്പിടുന്ന; കവിളിണയൊളിവിൽ-കവിൾത്തടങ്ങൾക്കു മറവിലായി; കുണ്ഡലം കർണ്ണ ബിംബം- കുണ്ഡലമണിഞ്ഞു ശോഭിക്കുന്ന ചെവിയും; കണ്ണിൽ കാണ്മാൻ കൊതിപ്പൈങ്കിളിയുടെ-ആരും കണ്ണുകൊണ്ടു കാണാൻ കൊതിക്കുന്ന തത്തയുടെ; പവിഴച്ചുണ്ടു തോൽക്കുന്ന മൂക്കും-പവിഴം പോലുള്ള ചുണ്ടിനെക്കാൾ മനോഹരമായ മൂക്കും; വെണ്ണക് ഖണ്ഡത്തിനുള്ള വെളിയൊളികളയും- വെണ്ണക്കട്ടയുടെ ശുദ്ധമായ കാന്തിയെപ്പോലും തോല്പ്പിക്കുന്ന താടിയും തേടുമീയെൻ-താടിയും കാണാൻ കൊതിക്കുന്ന ഈ ഭക്തന്റെ; ഉണ്ണിപ്പൈന്തേൻകുഴമ്പേ -തേൻ കുഴമ്പായ കുഞ്ഞേ; ഇവൻ ചെയ്തതും ചെയ്വതും-മംഗള ചിത്തനായ ഇവൻ ചെയ്തു പോയിട്ടുള്ളതും ഇനി ചെയ്യാൻ ഇടയുള്ളതുമായ; പിഴ-എല്ലാ തെററും; നീ പൊറുക - നീ പൊറുത്തു കാത്തുകൊള്ളുക.

സ്വർണ്ണക്കണ്ണാടി കുമ്പിടുന്ന കവിൾത്തടങ്ങൾക്കു മറവിലായി കുണ്ഡലമണിഞ്ഞു ശോഭിക്കുന്ന ചെവിയും ആരും കണ്ണുകൊണ്ടു കാണാൻ കൊതിക്കുന്ന തത്തയുടെ പവിഴം പോലുള്ള ചുണ്ടിനെക്കാൾ മനോഹരമായ മൂക്കും വെണ്ണക്കട്ടയുടെ ശുദ്ധമായ കാന്തിയെപ്പോലും തോൽപ്പിക്കുന്ന താടിയും കാണാൻ കൊതിക്കുന്ന ഈ ഭക്തന്റെ തേൻ കുഴമ്പായ കുഞ്ഞേ മംഗള ചിത്തനായ ഇവൻ ചെയ്തു പോയിട്ടുള്ളതും ഇനി ചെയ്യാൻ ഇടയുള്ളതുമായ എല്ലാ തെററും നീ പൊറുത്തു കാത്തുകൊള്ളുക.

5 ആലക്കാലക്കഴുത്തേലരവവുമതിലൂ-
ടാടിയോടുന്ന പൊന്നിൻ-
നൂലിൽ കോർത്തിട്ടു ചാർത്തിക്കിലുകിലയൊലികൊ-
ള്ളുന്ന വെള്ളച്ചിലമ്പും
വേലും ശൂലം വിളങ്ങും വരദവുമഭയം
ചെങ്കരത്താരിലേന്തി-
പ്പാലാലോലും മടുത്തുംപുതുമൊഴിയൊഴുകും-
വായുമായ് വാ കളിപ്പാൻ.

ആലക്കാലക്കഴുത്തേൽ-വിഷമുണ്ടു കറുത്തിരുണ്ട കണ്ഠത്തിൽ; അരവവും-പാമ്പും; അതിലൂടാടിയോടുന്ന-അതിനിടയിൽക്കൂടി ധരിച്ചിരിക്കുന്ന; പൊന്നിൻ നൂലിൽ-സ്വർണ്ണനൂലിൽ; കോർത്തിട്ടു ചാർത്തി-കൊരുത്തണിഞ്ഞിരിക്കുന്ന; കിലുകിലയൊലികൊള്ളുന്ന വെള്ളച്ചിലമ്പും-കിലുകിലശബ്ദത്തോടുകൂടിയ വെളുത്ത ചിലമ്പും; വേലും ശൂലം വിളങ്ങും-വേലും ശൂലവും ധരിച്ചിട്ടുള്ളതും; വരദവും അഭയം-വരദമുദ്രയും അഭയമുദ്രയും; ചെങ്കരത്താരിലേന്തി-ധരിച്ചിട്ടുള്ളതുമായ മനോഹരങ്ങളായ

കൈകളും പൂണ്ട്; പാലാലോലും-പാലിററിററുവീഴുന്ന; മടുത്തൂം പുതുമൊഴി യൊഴുകും - തേനുററ വാക്ക്പ്രവാഹമുള്ള; വായുമായ് - വായുംകാട്ടി; വാകളിപ്പാൻ - കളിക്കാൻ അല്ലയോ ഭഗവൻ, അടുത്തെത്തി അനുഗ്രഹിച്ചാലും.

വിഷമുണ്ടു കറുത്തിരുണ്ട കണ്ഠത്തിൽ പാമ്പും അതിനിടയിൽക്കൂടി ധരിച്ചിരിക്കുന്ന സ്വർണ്ണനൂലിൽ കൊരുത്തണിഞ്ഞിരിക്കുന്ന കിലുകിലശബ്ദ ത്തോടുകൂടിയ വെളുത്ത ചിലമ്പും വേലും ശൂലവും ധരിച്ചിട്ടുള്ളതും വരദമു ദ്രയും അഭയമുദ്രയും ധരിച്ചിട്ടുള്ളതുമായ മനോഹരങ്ങളായ കൈകളും പൂണ്ട് പാലിററിററുവീറുന്ന തേനുററ വാക്ക്പ്രവാഹമുള്ള വായുംകാട്ടി കളിക്കാൻ അല്ലയോ ഭഗവൻ, അടുത്തെത്തി അനുഗ്രഹിച്ചാലും.

6 കൂറിൽ കൂറുണ്ടു വെണ്ണീർനറുമലർകളഭ-
ക്കൂട്ടണിഞ്ഞുൾ വിളങ്ങും-
മാറും മാറും മനത്തീയരിയ കൊടുമുടി-
ക്കാതലെൻ കല്ലുനെഞ്ചേ-
തേറും തേറും തിരഞ്ഞീടകമലരൊളിവു-
ള്ളത്തിരുക്കോലമെന്നാൽ
നീറും നീറും നിരപ്പേ നിരയനിരയുമ-
മ്പെയ്യുമയ്യമ്പവമ്പും

കൂറിൽ കൂറുണ്ടു-സ്നേഹത്തിൽ സ്നേഹമുണ്ട്; വെണ്ണീർ നറുമലർകളഭ ക്കൂട്ടണിഞ്ഞ്-ഭസ്മവും പൂവും കുറിക്കൂട്ടുമണിഞ്ഞ്; ഉൾവിളങ്ങും മാറും- ഉള്ളിൽ പ്രകാശിക്കുന്ന മാർവ്വിടമുള്ള; അരിയ കൊടുമുടിക്കാതൽ-പരമ കാരണവും ആനന്ദമയനുമായ ഭഗവൻ; എൻകല്ലുനെഞ്ചേ-അലിവില്ലാതെ പാറപോലെ ഉറച്ചിരിക്കുന്ന എൻെറ ചിത്തമേ; മനത്തീമാറും-ഹൃദയവേദന മാററിത്തരും; അകമലരൊളിവുള്ളത്തിരുക്കോലം-ഹൃദയപങ്കജത്തിൽ ഒളി ഞ്ഞിരിക്കുന്ന ഭഗവാൻെറ തിരുമെയ്; തിരഞ്ഞീട്-ചിത്തമേ അന്വേഷിക്കൂ; തേറുംതേറും-തീർച്ചയായും അറിയാറാകും; എന്നാൽ-അറിഞ്ഞാൽ; നിരയ നിരയും-നരകസമൂഹവും; അമ്പെയ്യുമയ്യമ്പവമ്പും-അമ്പെയ്യുന്ന കാമൻെറ മിടുക്കും; നിരപ്പേ നീറും നീറും-അപ്പാടെ നീറിച്ചാമ്പലാകും

സ്നേഹത്തിൽ സ്നേഹമുണ്ട് ഭസ്മവും പൂവും കുറിക്കൂട്ടുമണിഞ്ഞ് ഉള്ളിൽ പ്രകാശിക്കുന്ന പരമകാരണവും ആനന്ദമയനുമായ ഭഗവൻ അലിവി ല്ലാതെ പാറപോലെ ഉറച്ചിരിക്കുന്ന എൻെറ ചിത്തമേ ഹൃദയവേദന മാററി ത്തരൂ. ഹൃദയപങ്കജത്തിൽ ഒളിഞ്ഞിരിക്കുന്ന ഭഗവാൻെറ തിരുമെയ്, ചിത്തമേ അന്വേഷിക്കൂ തീർച്ചയായും അറിയാറാകും. അറിഞ്ഞാൽ നരകസമൂഹവും അമ്പെയ്യുന്ന കാമൻെറ മിടുക്കും അപ്പാടെ നീറിച്ചാമ്പലാകും.

## കൂറിൽ കൂറുണ്ട്

സ്നേഹത്തിൽ സ്നേഹമുണ്ട്, ഭഗവാനെ നാം അങ്ങോട്ടു സ്നേഹിക്കു മെങ്കിൽ ഭഗവാൻ ഇരട്ടി സ്നേഹം ഇങ്ങോട്ടു പ്രകടമാക്കും. ഈശ്വരൻ അവനവൻെറ ഉള്ളിൽത്തന്നെ ഒളിഞ്ഞിരിക്കുന്നു. ചിത്തം പാറപോലെ

ഉറച്ചിരുന്നാൽ ഭഗവാനെ കാണാൻ പററില്ല. ഭക്തിയിൽ അലിയണം. എന്നാൽ തീർച്ചയായും ഉള്ളിലുള്ള ഭഗവാനെ കണ്ടെത്താം. കണ്ടെത്തിയാൽ കാമവാസനയും കർമ്മവാസനയും അതോടെ അവസാനിക്കുകയും ചെയ്യും.

7 തീരത്തീരത്തിരുത്തൂവരുവയററുമ-
പ്പൊക്കിൾ പിൻ പൊന്നരഞ്ഞാൺ
താരിൽ കോർത്തിട്ടു തങ്കത്തരി തിരളുമര-
ക്കിങ്ങിണിത്തൊങ്ങൽ തൂക്കി
നീരിൽത്താരമ്പരന്നക്കൊടിയടിമുടി നീ-
രാളി നീർവാറുമൂടി-
ന്നേരം നേരന്നടിച്ചെൻമുരുകയരികിൽ വാ
മുത്തുവാൻ മൈലിലേറി

തീരത്തീര-ഇടതിങ്ങിയ; തിരുത്തൂവരുവയർ- ദിവ്യമായ, മനോഹരമായ ഓമന വയർ; അരുമപ്പൊക്കിൾ-അരുമയായ പൊക്കിൾ; പിൻ-അതിനു താഴെ യായി; താരിൽ കോർത്തിട്ടു-ചരടിൽ കോർത്തിരിക്കുന്ന; തങ്കത്തരിതിരളും-തങ്കമുത്തുകളുള്ള; അരക്കിങ്ങിണിത്തൊങ്ങൽതൂക്കി-അരക്കെട്ടിൽ കിങ്ങിണി തൊങ്ങലുകൾ തൂക്കിയിട്ടിട്ടുള്ള; പൊന്നരഞ്ഞാൺ-സ്വർണ്ണം കൊണ്ടുള്ള അരഞ്ഞാൺ, ഇവയുമായി; നീരിൽത്താരമ്പരന്നക്കൊടി-പങ്കജബാണനായ കാമൻെറ കൊച്ചരയന്നമായ മനസ്സ്; അടിമുടി നീരാളി-പൂർണ്ണമായും സംസാരജലത്തിൽ മുങ്ങി; നീർവ്വാറുമൂടി-നീരുവാർന്നുകൊണ്ടിരിക്കുന്ന; ഇന്നേരം-ഈ സമയം; നേരം നടിച്ച്-ഇതാണവസരമെന്നു തീരുമാനിച്ച്; എൻ മുരുക-എൻെറ സുബ്രഹ്മണ്യഭഗവൻ; മൈലിലേറി-മയിൽ വാഹനത്തിൽ; മുത്തുവാൻ-ഇവനെ ഉമ്മ വയ്ക്കാൻ; അരികിൽ വാ-അടുത്തു വന്നാലും.

ഇടതിങ്ങിയ ദിവ്യമായ, മനോഹരമായ ഓമന വയർ, അരുമയായ പൊക്കിൾ, അതിനു താഴെയായി ചരടിൽ കോർത്തിരിക്കുന്ന തങ്കമുത്തു കളുള്ള, അരക്കെട്ടിൽ കിങ്ങിണി തൊങ്ങലുകൾ തൂക്കിയിട്ടിട്ടുള്ള സ്വർണ്ണം കൊണ്ടുള്ള അരഞ്ഞാൺ ഇവയുമായി, പങ്കജബാണനായ കാമൻെറ കൊച്ചരയന്നമായ മനസ്സ് പൂർണ്ണമായും സംസാരജലത്തിൽ മുങ്ങി നീരുവാർന്നുകൊണ്ടിരിക്കുന്ന ഈ സമയം ഇതാണവസരമെന്നു തീരുമാനിച്ച് എൻെറ സുബ്രഹ്മണ്യ ഭഗവൻ മയിൽ വാഹനത്തിൽ ഇവനെ ഉമ്മ വയ്ക്കാൻ അടുത്തു വന്നാലും.

8 ഊഴിത്തട്ടിന്നൊഴുക്കായിഴുകിന ജഘന-
ത്താഴികക്കെട്ടിനുൾപ്പൊൻ-
വാഴത്തണ്ടും മണിത്തൂണഴകുമൊഴിയുമ-
ത്ത്യത്തുടക്കാമ്പു രണ്ടും
താഴത്തൂറിത്തുളുമ്പും മടുമലർശരവീ-
രൻ മണിച്ചെപ്പുകൂപ്പും-
താഴം പൂപ്പൊൻകണങ്കാൽ തിരുവടിയണിമു-
ട്ടും മറന്നീടുമോ ഞാൻ

ഊഴിത്തട്ടിന്നൊഴുക്കായിഴുകിന-മിനുസമുള്ള മൺതിട്ടപോലെ മൃദുവായ; ജഘനത്താഴികക്കെട്ടിനുൾ-അരക്കെട്ടാകുന്ന താഴികക്കുടത്തിനുള്ളിൽ; പൊൻവാഴത്തണ്ടും-പൊൻ വാഴയുടെ തണ്ടും; മണിത്തൂണഴകും-രത്നനിർമ്മിതമായ തൂണിൻെറ സൗന്ദര്യവും; ഒഴിയും-തോററുപിന്മാറുന്ന; തൃത്തുടക്കാമ്പുരണ്ടും-ദിവ്യങ്ങളായ രണ്ടു തുടകളും; താഴത്തൂറിത്തുളുമ്പും-അടിത്തട്ടിൽ പൂവമ്പുകളിൽ നിന്നും തേൻ ഊറി നിറഞ്ഞുതുളമ്പുന്ന; മടുമലർശര വീരൻ മണിച്ചെപ്പുകൂപ്പും-പുഷ്പബാണൻെറ ആവനാഴി തൊഴുന്ന; താഴമ്പൂപ്പൊൻ കണങ്കാൽ-താഴമ്പുപോലെ വിളങ്ങുന്ന സ്വർണ്ണക്കണങ്കാലും; തിരുവടിയണിമുട്ടും-ഭഗവാൻെറ മനോഹരമായ മുട്ടും; മറന്നീടുമോ ഞാൻ - ഞാൻ മറക്കുമോ?

മിനുസമുള്ള മൺതിട്ടപോലെ മൃദുവായ അരക്കെട്ടാകുന്ന താഴികക്കുടത്തി നുള്ളിൽ പൊൻവാഴയുടെതണ്ടും രത്നനിർമ്മിതമായ തൂണിൻെറ സൗന്ദര്യവും തോററുപിന്മാറുന്ന ദിവ്യങ്ങളായ രണ്ടു തുടകളും അടിത്തട്ടിൽ പൂവമ്പുകളിൽ നിന്നും തേൻ ഊറി നിറഞ്ഞുതുളമ്പുന്ന പുഷ്പബാണൻെറ ആവനാഴി തൊഴുന്ന താഴമ്പൂപോലെ വിളങ്ങുന്ന സ്വർണ്ണക്കണങ്കാലും ഭഗവാൻെറ മനോഹരമായ മുട്ടും ഞാൻ മറക്കുമോ?

9 മിന്നിച്ചിന്നുന്ന രത്നക്കുമിളകൾ നരിയാ-
ണിക്കു തൃക്കാഴ്ചവെച്ചോ-
രുണ്ണിച്ചെന്താമരപ്പൂവടിയിലടിമവേ-
ലത്തിറം പെററുകൊൾവാൻ
തന്നിൽത്തങ്കച്ചിലമ്പിൻഝലഝലനിനദം-
കൊണ്ടെഴുള്ളിവന്നെൻ-
മുന്നിൽ പൊന്നിൻകൊടീ, നിൻപുതുമകളടിയൻ
കാണ്മതെന്നോമലുണ്ണീ!

മിന്നിച്ചിന്നുന്ന രത്നക്കുമിളകൾ-പ്രകാശം പരത്തുന്ന രത്നക്കുമിളകൾ പോലുള്ള; നരിയാണിക്ക് - കാലിൻെറ കണ്ണിൻെറ സ്ഥാനത്ത്; തൃക്കാഴ്ച വച്ച്-കാഴ്ച സമർപ്പിച്ച്; ഒരുണ്ണിച്ചെന്താമരപ്പൂവടിയിൽ-കൊച്ചു ചെന്താമരപ്പൂവു പോലുള്ള കാലടിയിൽ; അടിമവേലത്തിറം-അർപ്പണബുദ്ധിയോടെ പരിചരണ ജോലി ഭംഗിയായി; പെററുകൊൾവാൻ-നിർവ്വഹിക്കാൻ; തന്നിൽ-ആ കാലിൽ; തങ്കച്ചിലമ്പിൻ ഝല ഝല നിനദം കൊണ്ട്-തങ്കചിലമ്പുകളുടെ ഝല ഝലഘോഷം മുഴക്കികൊണ്ട്; എൻമുന്നിൽ-എൻെറ മുമ്പിൽ; എഴുന്നള്ളി വന്ന്-കാരുണ്യപൂർവ്വം അടുത്തെത്തി; പൊന്നിൻകൊടി-പൊന്നിൻ കൊടിയായ; ഓമലുണ്ണീ-ഓമനക്കുഞ്ഞേ നിൻ പുതുമകൾ-നിൻെറ ലീലാവിലാസങ്ങൾ; അടിയൻ കാൺമതെന്ന്-ഈ ഭക്തൻ എന്നാണ് കാണുക?

പ്രകാശം പരത്തുന്ന രത്നക്കുമിളകൾ പോലുള്ള കാലിൻെറ കണ്ണിൻെറ സ്ഥാനത്ത് ഭഗവാന് കാഴ്ച സമർപ്പിച്ച് കൊച്ചു ചെന്താമരപ്പൂവുപോലുള്ള കാലടിയിൽ അർപ്പണബുദ്ധിയോടെ പരിചരണ ജോലി ഭംഗിയായി നിർവ്വഹിക്കാൻ ആ കാലിൽ തങ്കചിലമ്പുകളുടെ ഝല ഝലഘോഷം മുഴക്കികൊണ്ട് എൻെറ മുമ്പിൽ കാരുണ്യപൂർവ്വം അടുത്തെത്തി പൊന്നിൻ

കൊടിയായ ഓമനക്കുഞ്ഞേ, നിൻെറ ലീലാവിലാസങ്ങൾ ഈ ഭക്തൻ എന്നാണ് കാണുക?

10 പത്തിൻപത്തിപ്പുതുപ്പൂവിതളൊടുപടത-
ല്ലും വിരൽത്താരകങ്ങൾ
പത്തും ചിത്തം തുളുമ്പിച്ചൊരിയുമരിയ നി-
ന്നൻ പൊഴുക്കൂറിയോടി
സത്തും ചിത്തും കലർത്തിശ്ശരവണഭവ, നീ
ഞാനുമായിട്ടൊരുനാൾ
മുത്തും മുത്തുണ്ടിരിപ്പാൻ കനകമയിൽ കരേ-
റിക്കളിച്ചോടിവാ നീ.

ഇപ്പൂതുപ്പൂവിതളൊടു-പുതുതായി വികസിച്ച പൂവിൻെറ ഇതളുകളോട്; പടതല്ലും-എതിർത്തു നിൽക്കാൻ കഴിവുള്ള; വിരൽത്താരകങ്ങൾ-വിരലുകളാകുന്ന നക്ഷത്രങ്ങൾ; പത്തിൻ പത്ത്-പത്തേപത്തെണ്ണം. സത്തും ചിത്തും കലർത്തി-ഇങ്ങനെ ഉണ്മയും ബോധവും ഇടതിങ്ങി; പത്തും ചിത്തം തുളുമ്പി-എന്നിൽ പതിയുന്ന ചിത്തം നിറഞ്ഞ്; ചൊരിയുമരിയ നിന്നൻ പൊഴുക്കൂറിയോടി-വർഷിക്കുന്ന അങ്ങേയുടെ കാരുണ്യം ഊറി ഒഴുകി; നീ ഞാനുമായിട്ടൊരുനാൾ-അവിടുന്ന് ഞാനുമായി ഒരു ദിവസം; മുത്തും-ഒരുമിക്കും; ഇരിപ്പാൻ മുത്തുണ്ട്-അങ്ങനെ ഒരുമിച്ചിരിക്കാൻ സന്തോഷമുണ്ട്; നീ കനകമയിൽ കരേറിക്കളിച്ച്-അങ്ങ് കനകയിൽ വാഹനമേറി; ഓടിവാ-വേഗം ഓടിയെത്തിയാലും.

പുതുതായി വികസിച്ച പൂവിൻെറ ഇതളുകളോട് എതിർത്തു നിൽക്കാൻ കഴിവുള്ള വിരലുകളാകുന്ന നക്ഷത്രങ്ങൾ പത്തേപത്തെണ്ണം. ഇങ്ങനെ ഉണ്മയും ബോധവും ഇടതിങ്ങി വർഷിക്കുന്ന അങ്ങയുടെ കാരുണ്യം എന്നിൽ പതിയുന്ന ചിത്തം നിറഞ്ഞ് ഊറി ഒഴുകി അവിടുന്ന് ഞാനുമായി ഒരു ദിവസം ഒരുമിക്കും. അങ്ങനെ ഒരുമിച്ചിരിക്കാൻ സന്തോഷമുണ്ട്. അങ്ങ് കനകമയിൽ വാഹനമേറി വേഗം ഓടിയെത്തിയാലും.

## നീയും ഞാനും ഒരുമിക്കും

ഉപാസനാമൂർത്തിയുടെ കേശാദിപാദ ധ്യാനം സഗുണധ്യാനമാണ്. ചഞ്ചലതയാണ് മനസ്സിൻെറ സ്വഭാവം. ചഞ്ചലിക്കാൻ കൊതിക്കുന്ന മനസ്സ് ഭഗവദയവയങ്ങളിൽ ഈശ്വര ബുദ്ധിയോടെ മാറി മാറി ചലിക്കട്ടെ. അങ്ങനെ കുറേനാൾ അഭ്യസിച്ചാൽ ഈശ്വരബുദ്ധിക്കുറപ്പുവരുന്നതോടെ ഏതെങ്കിലും ഒരവയവത്തിൽ ഏകാഗ്രപ്പെട്ടുറച്ചു നിൽക്കാൻ മനസ്സിന് കഴിവുണ്ടാകും. തുടർന്ന് ആ രൂപവും ഉപേക്ഷിച്ചാൽ ജീവാത്മ പരമാത്മൈക്യവും വരും. ഈ പരമലക്ഷ്യം നേടാനാണുപാസനകളെല്ലാം.

മനോഹരമായ ഈ സ്ത്രോത്രം രചിച്ചുതന്നനുഗ്രഹിച്ച ഗുരുവിനെ നമുക്ക് കുമ്പിടാം

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 6

## ഷാൺമാതുരസ്തവം

ഗൗരീസഹായസുഹൃദൂരീകൃതാവയവ
        ഭൂരീഷു വൈരിഷു തമ –
സ്സൂരീകൃതായുധനിവാരീതദോഷ നിജ –
        നാരീകലാലസമനഃ
ക്രൂരീഭവത്തിമിരചാരീ ഹിതാപദുരി
        നീ നീതിസൂരി കരുണാ –
വാരീണ, വാരിധര, ഗൗരീകിശോര, മമ
        ദൂരീകുരുഷ്വ ദുരിതം 1

മല്ലീകൃതത്രിദശമല്ലീ,സദാ സുദതി
        വല്ലീകുചാങ്കണലസത്
സല്ലീനകുങ്കുമരസോല്ലീനവത്സ, യുധി
        ഭല്ലീസ്മയോ഼സി ദിതിജൈഃ
സ്ഫുല്ലീകുരുഷ്വ സ ച വല്ലീതഗോധിതല –
        വല്ലിവിലോലബുധഹൃദ്–
വല്ലീനിവാസ, മമ സോല്ലീന,കേകി ഹയ –
        സല്ലീലപാഹൃദുദജം. 2

പ്രാണീകൃതസ്വനഖരാണീതഭക്തജന –
        വാണീശമുഖ്യസുമന –
ശ്ശ്രേണീസുജാനുതലതൂണീതമാലതിമി –
        രാണീലചൂചുകഭരാ
വാണീവിലാസമളിവേണീ, വിപഞ്ചിമൃദു –
        വാണീ തവാംഗരമണീ
ശ്രോണീഘനാ സുമതി, ശാണീതനോതു ഭൃശ–
        മേണീവിശാലനയനാ. 3

രാഗാഭിഷിക്ത നിജകേശാദിപാദ വപു –
        രാശാപിശാചദഹനാ
ശ്രീശാതകുംഭനിഭപാ൦ ാങ്കുശാഭരണ –
        നാശാന്തകാനുചര ! ഭോഃ

ഭീശാഡ്വലാഹരണഗോശാബകാവനത -
കോശാധിപാശു ഭഗവൻ
പാശാടവീ ഭവ ഹൃതാശാശയാവപിശി -
താശാ ഹി ഭോഗഭുഗിയം. 4

സന്താപസന്തതിനിശാന്താവസന്തമയി
കാന്തായുഗാന്തരരതേ,
കിന്താവകേ ഹൃദി നിതാന്താകുലാശയമ -
ഹന്താനപേതമവിതും
കിന്താമസം ഭവസി, ചിന്താമണീരുചിര -
സന്താനപാദപ ദവ -
ശ്ചിന്താധുതാന്തരുജമന്താദിഹീന കുരു
മാന്താവകീനഭജനം. 5

സീമാവിഹീനഗുണ സോമാവചൂഡ ജിത -
കാമാഭിമാന സുമതേ !
ഭൂമാധവാദിനുത ഭൂമാസമാന,പുര -
കാമാന്ധകാന്തക ഗുരോ
നാമാളിജാപിജനകാമാവസാനഫല, -
ദാമാശമാതനു വിഭോ,
ഹേമാരുണാ,ഹിതനികാമാതിഭീമ, ഗുഹ
സാമാദി വേദവിദയം. 6

വേദാനുഗീതനുത പാദാരവിന്ദയുഗ -
മാദായ സേവനവിധേ -
രാദാവമും സരസമാദാതുകാമ ശുഭ -
കേദാരകേളിനിലയേ,
താദാത്മ്യലീനമതിസാദാപനോദ, സക -
ലാദാനദൈവതതരോ
ഭൂദാസകൽപലതികോദാരദാമ കുരു
മോദാംബുരാശിവസതിം. 7

കിഞ്ചാസുരദ്വിരദപഞ്ചാനനപ്രണവ -
സഞ്ചാരിഹംസസമനേ
കിഞ്ചാപലന്നമന, തുഞ്ചാനുജീവി മമ
സിഞ്ചാമൃതാഭ കൃപയാ
പഞ്ചാനനപ്രണയ കഞ്ചാപി ശാസി കതി
മുഞ്ചാശു ബദ്ധകമതിം
പഞ്ചാശുഗ൦രിസുരപഞ്ചാനനാത്മജ -
മിമഞ്ചാപി പാഹി സതതം. 8

കാലായ ശീതരുചിബാലാവചൂഡ, ശുഭ -
ശീലാവധൂതദുരിത
ശ്രീലാഘമീവരദ ലീലാവ ഹി വാരിസഖ
ബാലാശയാശയശുചേ !
കാലാനലോപമിത ഫാലാവലോകനക
*    *    *    *
വേലയുധോ മഹതി കോലാഹലാരവ സു -
ലീലാ തനോതു കുശലം. 9

## വ്യാഖ്യാനം

സംസ്കൃതബഹുലമായ ഭാഷയിൽ രചിച്ചിട്ടുള്ള ഒൻപതു ശ്ലോകങ്ങൾ അടങ്ങിയതാണ് ഈ സുബ്രഹ്മണ്യസ്തോത്രം. ശിവ ബീജം അഗ്നിയും ഗംഗയും വഴി ശരവണക്കാട്ടിൽ എത്തി അവിടെവച്ചാണ് സുബ്രഹ്മണ്യൻ ജാതനാകുന്നത്. ശരവണക്കാട്ടിൽ ശിശുവിൻെറ കരച്ചിൽ കേട്ടവിടെയെത്തിയ കൃത്തികമാരെന്ന ആറു ദേവിമാരാണു കുഞ്ഞിനെ മുലയൂട്ടി വളർത്തിയത്. ആറു ദേവിമാർ അമ്മമാരായിട്ടുള്ളവനാണു ഷണ്മാതുരൻ. അദ്ദേഹത്തെക്കുറിച്ചുള്ള സ്തുതിയാണു ഷാണ്മാതുരസ്തവം.

1 ഗൗരീസഹായ സുഹൃദൂരികൃതാവയവ,
ഭൂരീഷു വൈരിഷു തമ -
സ്സൂരികൃതായുധ നിവാരിതദോഷ നിജ -
നാരീകലാലസമന ഃ
ക്രൂരീഭവത്തിമിരചാരീഹിതാപദുരി,
നീ നീതിസൂരി കരുണാ-
വാരീണ, വാരിധര, ഗൗരീകിശോര, മമ
ദൂരീകുരുഷ്വ ദുരിതം.

ഗൗരീസഹായ-അമ്മയായ ഗൗരിക്കു സഹായമായി വർത്തിക്കുന്നവനേ; സുഹൃദൂരികൃതാവയവ-ഭക്തന്മാരാൽ ഭജനത്തിനായി ഭാവന ചെയ്യപ്പെടുന്ന അവയവങ്ങളോടുകൂടിയവനേ; ഭൂരീഷു വൈരിഷു-ധാരാളം ആയുധങ്ങളുമായി വരുന്ന ശത്രുക്കളിൽ; തമസ്സൂരികൃതായുധ-ഇരുട്ടിനുനേരെ സൂര്യനെന്നപോലെ പ്രയോഗിക്കപ്പെടുന്ന ആയുധത്തോടുകൂടിയവനേ; നിവാരീത ദോഷ-എല്ലാ ദോഷങ്ങളും കഴുകിക്കളഞ്ഞവനേ; നിജനാരീകലാലസമനഃ-തൻെറ ധർമ്മപത്നിമാരുമായുള്ള സ്വൈരകേളികളിൽ മനസ്സിണങ്ങിച്ചേരുന്നവനേ; ക്രൂരിഭവത്തിമിരചാരീഹിതാപദുരി-ക്രൂരന്മാരായ നിശാചരന്മാരുണ്ടാക്കുന്ന ആപത്തുകളെ അകററുന്നവനേ; നീ നീതിസൂരി-അങ്ങു തികച്ചും ധർമ്മജ്ഞനാണ്; കരുണാവാരീണവാരിധര-കരുണാജലംകൊണ്ടു നിറഞ്ഞ കാർകൊണ്ടലേ; ഗൗരീകിശോര-പാർവ്വതീദേവിയുടെ തിരുമകനേ; മമ ദുരിതം-എൻെറ സംസാരദുഃഖം; ദൂരീകുരുഷ്വ - അകററിത്തന്നാലും.

അമ്മയായ ഗൗരിക്കു സഹായമായി വർത്തിക്കുന്നവനേ, ഭക്തന്മാരാൽ ഭജനത്തിനായി ഭാവനചെയ്യപ്പെടുന്ന അവയവങ്ങളോടുകൂടിയവനേ, ധാരാളം ആയുധങ്ങളുമായി വരുന്ന ശത്രുക്കളിൽ ഇരുട്ടിനുനേരേ സൂര്യനെന്നപോലെ പ്രയോഗിക്കപ്പെടുന്ന ആയുധത്തോടുകൂടിയവനേ, എല്ലാ ദോഷങ്ങളും കഴുകിക്കളഞ്ഞവനേ, തൻെറ ധർമ്മപത്നിമാരുമായുള്ള സ്വൈരകേളികളിൽ മനസ്സിണങ്ങിച്ചേരുന്നവനേ, ക്രൂരന്മാരായ നിശാചരന്മാരുണ്ടാക്കുന്ന ആപത്തുകളെ അകററുന്നവനേ, അങ്ങു തികച്ചും ധർമ്മജ്ഞനാണ്. കരുണാജലംകൊണ്ടു നിറഞ്ഞ കാർകൊണ്ടലേ, പാർവ്വതീദേവിയുടെ തിരുമകനേ, എൻെറ സംസാര ദുഃഖം അകററിത്തന്നാലും !

2 മല്ലീകൃതത്രിദശമല്ലീ, സദാ സുദതി
വല്ലീകുചാങ്കണലസത്
സല്ലീനകുങ്കുമരസോല്ലീനവത്സ, യുധി
ഭല്ലീസ്മയോഽസി ദിതിജൈഃ
സ്ഫുല്ലീകുരുഷ്വ സ ച വല്ലീതഗോധിതല
വല്ലീവിലോല, ബുധഹൃദ് –
വല്ലീനിവാസ, മമ സോല്ലീനകേകിഹയ –
സല്ലീലപാഹൃദുദജം

സദാ മല്ലീകൃതത്രി ദശമല്ലീ–സദാ ദേവഗംഗയെ മുല്ലപ്പൂ പോലെ തലയിലണിഞ്ഞിരിക്കുന്നവനേ; സുദതിവല്ലീകുചാങ്കണലസത് സല്ലീനകുങ്കുമരസോല്ലീനവത്സ–സുന്ദരിയായ വള്ളിയുടെ മാർവ്വിടത്തിൽ ഇഴുകിച്ചേർന്നു വിളങ്ങുന്ന കുങ്കുമരസം സ്വന്തംമാറിൽ പകർന്നെടുത്തിട്ടുള്ളവനേ; ദിതിജൈഃ യുധി–അസുരന്മാരുമായുള്ള യുദ്ധത്തിൽ; ഭല്ലീസ്മയഃ അസി–ആയുധം ധരിച്ച് അങ്ങ് ആശ്ചര്യരൂപനായി ഭവിക്കുന്നു; വല്ലീതഗോധിതല വല്ലീവിലോല–ലതചുററിപ്പിണയുന്നതു പോലെ വള്ളിയാൽ ആലിംഗനബദ്ധനായവനേ; ബുധഹൃദ്വല്ലീനിവാസ–ഭക്തന്മാരുടെ ഹൃദയമാകുന്ന ലതയിൽ താമസമാക്കിയിട്ടുള്ളവനേ; സച– അങ്ങനെയെല്ലാമുള്ള നീ; മമ സോല്ലീനകേകിഹയസല്ലീലപാഹൃദുദജം–മയിലിൻ മുകളേറി കുതിരപ്പുറത്തെന്നപോലെ ലീലയാടി വരുന്നതു കണ്ടു കുളിർക്കുന്ന എൻെറ ഹൃദയമാകുന്ന താമരയെ; സ്ഫുല്ലീകുരുഷ്വ–വികസിപ്പിച്ചനുഗ്രഹിച്ചാലും.

ദേവഗംഗയെ മുല്ലപ്പൂപോലെ തലയിലണിഞ്ഞിരിക്കുന്നവനേ, സുന്ദരിയായ വള്ളിയുടെ മാർവ്വിടത്തിൽ ഇഴുകിച്ചേർന്നു വിളങ്ങുന്ന കുങ്കുമരസം സ്വന്തം മാറിൽ പകർന്നെടുത്തിട്ടുള്ളവനേ, അസുരന്മാരുമായുള്ള യുദ്ധത്തിൽ ആയുധം ധരിച്ച് അങ്ങ് ആശ്ചര്യരൂപനായി ഭവിക്കുന്നു.ലതചുററിപ്പിണയുന്നതുപോലെ വള്ളിയാൽ ആലിംഗനബദ്ധനായവനേ, ഭക്തന്മാരുടെ ഹൃദയമാകുന്ന ലതയിൽ താമസമാക്കിയിട്ടുള്ളവനേ, അങ്ങനെയെല്ലാമുള്ള നീ, മയിലിൻമുകളേറി കുതിരപ്പുറത്തെന്നപോലെ ലീലയാടിവരുന്നതു കണ്ടു കുളിർക്കുന്ന എൻെറ ഹൃദയമാകുന്ന താമരയെ വികസിപ്പിച്ചനുഗ്രഹിച്ചാലും.

3 പ്രാണീകൃതസ്വനഖരാണീതഭക്തജന-
വാണീശമുഖ്യ സുമന -
ശ്ശ്രേണീസുജാനുതലതൂണീ, തമാലതിമി
രാണീലചൂചുകഭരാ
വാണീവിലാസമളിവേണീ വിപഞ്ചിമൃദു-
വാണീ, തവാംഗരമണീ
ശ്രോണീഘനാ സുമതി ശാണീതനോതു ഭൃശ -
മേണീവിശാലനയനാ.

പ്രാണീകൃതസ്വനഖരാണീത ഭക്തജനവാണീശമുഖ്യസുമനശ്ശ്രേണീ സുജാനുതലതൂണീ-പ്രാണനെപ്പോലെ സ്നേഹിക്കുന്ന പാദനഖങ്ങളിൽവന്നു വണങ്ങുന്ന ഭക്തജനങ്ങളായ ബ്രഹ്മാവ് തുടങ്ങിയ ദേവസമൂഹത്തിൻെറ കണങ്കാലുകളാകുന്ന ആവനാഴികളോടുകൂടിയവളും; തമാലതിമിരാണീലചൂചുകഭരാ-സമുദ്രപച്ചപോലെ കറുത്തിരുണ്ട മുലക്കണ്ണുകളോടുകൂടിയവളും; വാണീവിലാസം വിപഞ്ചിമൃദുവാണീ-സംഭാഷണചാതുര്യമാകുന്ന വീണാമൃദുനാദത്തോടുകൂടിയവളും; അളിവേണീ-വണ്ടിൻ കൂട്ടംപോലെ കറുത്തിരുണ്ട തലമുടിയുള്ളവളും; ശ്രോണീഘനാ-ഭാരമേറിയ നിതംബത്തോടുകൂടിയവളും; ഭൃശം ഏണീവിശാല നയനാ-മാൻപേടയുടെ കണ്ണിനോട് അത്യന്തം സാദൃശ്യമുള്ള കണ്ണോടുകൂടിയവളുമായ; തവ അംഗരമണീ-അങ്ങയുടെ ധർമ്മ പത്നി; സുമതി-എൻെറ നല്ല ബുദ്ധിയെ; ശാണീതനോതു-മൂർച്ചയുള്ളതാക്കിത്തീർക്കട്ടെ.

പ്രാണനെപ്പോലെ സ്നേഹിക്കുന്ന പാദനഖങ്ങളിൽ വന്നു വണങ്ങുന്ന ഭക്തജനങ്ങളായ ബ്രഹ്മാവു തുടങ്ങിയ ദേവസമൂഹത്തിൻെറ കണങ്കാലുകളാകുന്ന ആവനാഴികളോടുകൂടിയവളും സമുദ്രപച്ചപോലെ കറുത്തിരുണ്ട മുലക്കണ്ണുകളോടുകൂടിയവളും സംഭാഷണ ചാതുര്യമാകുന്ന വീണാമൃദുനാദത്തോടുകൂടിയവളും വണ്ടിൻകൂട്ടംപോലെ കറുത്തിരുണ്ട തലമുടിയുള്ളവളും ഭാരമേറിയ നിതംബത്തോടുകൂടിയവളും മാൻപേടയുടെ കണ്ണിനോട് അത്യന്തം സാദൃശ്യമുള്ള കണ്ണോടുകുടിയവളുമായ അങ്ങയുടെ ധർമ്മ പത്നി എൻെറ നല്ല ബുദ്ധിയെ മൂർച്ചയുള്ളതാക്കിത്തീർക്കട്ടെ.

4 രാഗാഭിഷിക്തനിജകേശാദിപാദവപു -
രാശാപിശാചദഹനാ
ശ്രീശാതകുംഭനിഭ പാശാങ്കുശാഭരണ
നാശാന്തകാനുചര ! ഭോഃ
ഭീശാഢ്വലാഹരണഗോശാബകാവനത -
കോശാധിപാശു ഭഗവൻ
പാശാടവീ ഭവ ഹൃതാശാശയാവപിശി-
താശാ ഹി ഭോഗഭുഗിയം

ശ്രീശാതകുംഭനിഭ-സുവർണ്ണദേഹനായി വിളങ്ങുന്നവനേ; പാശാങ്കുശാഭരണ-പാശം അങ്കുശം തുടങ്ങിയവ ആഭരണങ്ങളെപ്പോലെ അണിഞ്ഞിട്ടുള്ളവനേ; നാശാന്തകാനുചര-കാലകാലനായ ഭഗവാൻെറ സഹായിയായി

വർത്തിക്കുന്നവനേ; ഭീഷാഢ്യലാഹരണഗോശാബകാവനത-ഭയം നിറഞ്ഞ സംസാരമാകുന്ന പുൽത്തകിടിയിൽ മേഞ്ഞുനടക്കുന്ന ഇന്ദ്രിയങ്ങളാകുന്ന പശുക്കിടാങ്ങളാൽ നമിക്കപ്പെടുന്നവനേ; കോശാധിപ-ഹൃദയകോശത്തിൽ ഇരിപ്പുറപ്പിച്ചിട്ടുള്ളവനേ; ഭോ, ഭഗവൻ-അല്ലയോ ഭഗവൻ; രാഗാഭിഷിക്തനിജകേശാദിപാദവപു-എൻെറ ഭക്തിഭാവംകൊണ്ടഭിഷേകം ചെയ്യപ്പെട്ട സ്വന്തം കേശാദിപാദശരീരത്തോടുകൂടിയ നീ; ആശു-വേഗം; ആശാപിശാചദഹനഃ ഭവ-എൻെറ ആശാപിശാചിനെ ചുട്ടെരിക്കുന്ന അഗ്നിയായി ഭവിച്ചാലും. ഹി- എന്തെന്നാൽ; ഇയം പാശാടവീ-ബന്ധകാരണമായ ഈ സംസാരക്കൊടും കാട്; ഹൃതാശാശയാവപിശിതാശാ-ആശകൾകൊണ്ടു നിറഞ്ഞ ഹൃദയത്തിൽ ചീഞ്ഞളിഞ്ഞ മാംസ ഭക്ഷണാശ വളർത്തുന്ന; ഭോഗഭുഗ്-അനുഭവത്തോടുകൂടിയതാണല്ലോ.

സുവർണ്ണദേഹനായി വിളങ്ങുന്നവനേ, പാശം അങ്കുശം എന്നിവ ആഭരണങ്ങളെപ്പോലെ അണിഞ്ഞിട്ടുള്ളവനേ, കാലകാലനായ ഭഗവാൻെറ സഹായിയായി വർത്തിക്കുന്നവനേ ഭയം നിറഞ്ഞ സംസാരമാകുന്ന പുൽത്തകിടിയിൽ മേഞ്ഞുനടക്കുന്ന ഇന്ദ്രിയങ്ങളാകുന്ന പശുകിടാങ്ങളാൽ നമിക്കപ്പെടുന്നവനേ, ഹൃദയകോശത്തിൽ ഇരിപ്പുറപ്പിച്ചിട്ടുള്ളവനേ, അല്ലയോ ഭഗവൻ, എൻെറ ഭക്തിഭാവംകൊണ്ടഭിഷേകം ചെയ്യപ്പെട്ട സ്വന്തം കേശാദിപാദശരീരത്തോടുകൂടിയ നീ വേഗം എൻെറ ആശാപിശാചിനെ ചുട്ടെരിക്കുന്ന അഗ്നിയായി ഭവിച്ചാലും. എന്തെന്നാൽ ബന്ധകാരണമായ ഈ സംസാരക്കൊടും കാട് ആശകൾ കൊണ്ടുനിറഞ്ഞ ഹൃദയത്തിൽ ചീഞ്ഞളിഞ്ഞ മാംസ ഭക്ഷണാശ വളർത്തുന്ന അനുഭവത്തോടുകൂടിയതാണല്ലോ.

5 സന്താപസന്തതിനിശാന്താവസന്തമയി
കാന്തായുഗാന്തരരതേ
കിന്താവകേ ഹൃതി നിതാന്താകുലാശയമ -
ഹന്താനപേതമവിതും
കിന്താമസം ഭവസി ചിന്താമണീരുചിര -
സന്താനപാദപദവത്
ചിന്താധുതാന്ത രുജമന്താദിഹീന കുരു
മാന്താവകീനഭജനം.

സന്താപസന്തതിനിശാന്താവസന്തമയി കാന്തായുഗാന്തരരതേ-സന്താപസമൂഹത്തിനു പ്രഭാതവേളപോലെ വസന്തകാലശോഭയെ വഹിക്കുന്ന രണ്ടു പ്രിയതമമാരുടെ മദ്ധ്യത്തിൽ സുഖിച്ചുകഴിയുന്നവനേ; താവകേ ഹൃദി കിം-അങ്ങയുടെ ഉള്ളിൽ എന്താണു ഭാവം?; നിതാന്താകുലാശയം-സദാ ദുഃഖിച്ചു കഴിയുന്നവനും; അഹന്താനപേതം-അഹങ്കാരംവെടിഞ്ഞ ഭക്തനുമായ ഇവനെ; അവിതും-രക്ഷിക്കുന്നതിനു; താമസം കിം-ഇനി അമാന്തമെന്താണ്?; ചിന്താമണീരുചിരസന്താന പാദപദവത് ഭവസി-അങ്ങ് ചിന്താമണിപോലെയും ദിവ്യമായ കല്പകവൃക്ഷമൂല സ്ഥാനം പോലെയും ഉദാരനായി വർത്തിക്കുന്നവനല്ലേ; അന്താദിഹീന-അല്ലയോ ആദ്യന്തരഹിത; മാം-ഈ ഭക്തനെ; ചിന്താധുതാന്തരുജം-അങ്ങയുടെ ചിന്തകൊണ്ടു കഴുകിക്കളഞ്ഞ ചിത്തഖേദത്തോടു കൂടിയവനാക്കി; താവകീനഭജനം കുരു-അങ്ങയുടെ ഭജനത്തോടു കൂടിയവനാക്കിത്തീർക്കൂ.

സന്താപസമൂഹത്തിനു പ്രഭാതവേളപോലെ വസന്തകാലശോഭയെ വഹിക്കുന്ന രണ്ടു പ്രിയതമമാരുടെ മദ്ധ്യത്തിൽ സുഖിച്ചുകഴിയുന്നവനേ അങ്ങയുടെ ഉള്ളിൽ എന്താണു ഭാവം? സദാ ദുഃഖിച്ചുകഴിയുന്നവനും അഹങ്കാരം വെടിഞ്ഞ ഭക്തനുമായ ഇവനെ രക്ഷിക്കുന്നതിന് ഇനി അമാന്തമെന്താണ്? അങ്ങ് ചിന്താമണിപോലെയും ദിവ്യമായ കല്പകവൃക്ഷമൂലസ്ഥാനം പോലെയും ഉദാരനായി വർത്തിക്കുന്നവനല്ലേ അല്ലയോ ആദ്യന്തരഹിത, ഈ ഭക്തനെ അങ്ങയുടെ ചിന്തകൊണ്ടു കഴുകിക്കളഞ്ഞ ചിത്തഖേദത്തോടു കൂടിയവനാക്കി അങ്ങയുടെ ഭജനത്തോടുകൂടിയവനാക്കിത്തീർക്കൂ.

6 സീമാവിഹീനഗുണസോമാവചൂഡജിത -
    കാമാഭിമാനസുമതേ !
ഭൂമാധവാദിനുതഭൂമാസമാനപുര -
    കാമാന്ധകാന്തകഗുരോ
നാമാളിജാപിജനകാമാവസാനഫല -
    ദാമാശമാതനു വിഭോ
ഹേമാരുണാഹിതനികാമാതിഭീമ ഗുഹ
    സാമാദിവേദവിദയം.

സീമാവിഹീനഗുണ-അതിരില്ലാത്ത ഗുണഗണങ്ങളോടു കൂടിയവനേ; സോമാവചൂഡ-ചന്ദ്രനെ തലയിൽ അണിഞ്ഞിരിക്കുന്നവനേ; ജിതകാമാഭിമാന -കാമൻെറ ഗർവ്വത്തെ ശമിപ്പിച്ചവനേ; സുമതേ-സദാ സത്യബുദ്ധിയോടുകൂടിയവനേ; ഭൂമാധവാദിനുത-വിഷ്ണു തുടങ്ങിയ ദേവന്മാരാൽ നമിക്കപ്പെടുന്നവനേ; ഭൂമാസമാന-പൂർണ്ണ ബ്രഹ്മത്തിനു തുല്യനായവനേ; പുരകാമാന്ധകാന്തക-ത്രിപുരന്മാരെയും കാമനെയും അന്ധകാസുരനെയും ഒടുക്കിയവനേ; ഗുരോ-സകലർക്കും ഗുരുവായി വിളങ്ങുന്നവനെ; നാമാളിജാപി ജനകാമാവസാന ഫലദാ-തിരുനാമങ്ങൾ ജപിക്കുന്നവരുടെ ആഗ്രഹങ്ങളെല്ലാം സാധിച്ചു കൊടുന്നുന്നവനേ; വിഭോ-നാഥനായിട്ടുള്ളവനേ; ഹേമാരുണാഹിത- സ്വർണ്ണത്തിൻെറ അരുണിമയോടുകൂടിയവനേ; നികാമാതിഭീമ-അസുരന്മാർക്കും മററും അത്യന്തഭയങ്കരനായിട്ടുള്ളവനേ; ഗുഹ-അല്ലയോ സുബ്രഹ്മണ്യഭഗവാൻ; അയം സമാദിവേദവിത്-ഈ ഭക്തൻ സാമാദിവേദങ്ങളൊക്കെ അറിയുന്നവനാണ്; മാശം ആതനു-എനിക്കു മംഗളമരുളുക.

അതിരില്ലാത്ത ഗുണഗണങ്ങളോടു കൂടിയവനേ ചന്ദ്രനെ തലയിൽ അണിഞ്ഞിരിക്കുന്നവനേ കാമൻെറ ഗർവ്വത്തെ ശമിപ്പിച്ചവനേ സദാ സത്യബുദ്ധിയോടുകൂടിയവനേ, വിഷ്ണു തുടങ്ങിയ ദേവന്മാരാൽ നമിക്കപ്പെടുന്നവനേ, പൂർണ്ണബ്രഹ്മത്തിനു തുല്യനായവനേ; ത്രിപുരന്മാരെയും കാമനെയും അന്ധകാസുരനെയും ഒടുക്കിയവനേ സകലർക്കും ഗുരുവായി വിളങ്ങുന്നവനെ, തിരുനാമങ്ങൾ ജപിക്കുന്നവരുടെ ആഗ്രഹങ്ങളെല്ലാം സാധിച്ചുകൊടുന്നുന്നവനേ നാഥനായിട്ടുള്ളവനേ; സ്വർണ്ണത്തിൻെറ അരുണിമയോടുകൂടിയവനേ, അസുരന്മാർക്കും മററും അത്യന്തഭയങ്കരനായിട്ടുള്ളവനേ അല്ലയോ സുബ്രഹ്മണ്യഭഗവൻ, ഈ ഭക്തൻ സാമാദിവേദങ്ങളൊക്കെ അറിയുന്നവനാണ് എനിക്കു മംഗളമരുളുക.

7 വേദാനുഗീതനുതപാദാരവിന്ദയുഗ –
മാദായ സേവനവിധേ –
രാദാവമും സരസമാദാതുകാമ ശുഭ –
കേദാരകേളിനിലയേ
താദാത്മ്യലീനമതിസാദാവനോദസക –
ലാദാനദൈവതതരോ
ഭൂദാസകൽപലതികോദാരദാമ കുരു
മോദാംബുരാശിവസതിം.

സേവനവിധേ: ആദൗ–ഉപാസനയുടെ ആരംഭത്തിൽ; വേദാനുഗീതനുതപാദാരവിന്ദയുഗം–വേദങ്ങൾ സ്തുതിച്ചു നമിക്കുന്ന രണ്ടു പാദാംബുജവും; ആദായ –സ്വീകരിച്ച; അമും–ഈ ഭക്തനെ; സരസം ആദാതുകാമ–സന്തോഷപൂർവ്വം അംഗീകരിക്കാൻ കൊതിക്കുന്നവനേ; ശുഭകേദാരകേളിനിലയേ–മംഗളം വിളയുന്ന ലീലാനിലയത്തിൽ; താദാത്മ്യലീനമതിസാദാവനോദസകലാദാനദൈവതതരോ – ഭഗവത് സ്വരൂപത്തിൽ ലയിച്ചുചേരുന്ന ബുദ്ധിക്കു ക്ഷീണം മുഴുവൻ തീരത്തക്കവണ്ണം എല്ലാം നൽകിയനുഗ്രഹിക്കുന്ന കല്പവൃക്ഷമേ; ഭൂദാസകല്പലതികോദാരദാമ–ഭൂമിയിലെ ഭക്തന്മാർക്കു കല്പലതയുടെ ഉദാരഖണ്ഡമായിട്ടുള്ളവനേ, മോദാംബുരാശിവസതിം കരു–എനിക്കു സന്തോഷസമുദ്രത്തിൽ വാസമരുളണേ.

ഉപാസനയുടെ ആരംഭത്തിൽ വേദങ്ങൾ സ്തുതിച്ചു നമിക്കുന്ന രണ്ടു പാദാംബുജവും സ്വീകരിച്ച ഈ ഭക്തനെ സന്തോഷപൂർവ്വം അംഗീകരിക്കാൻ കൊതിക്കുന്നവനേ മംഗളം വിളയുന്ന ലീലാനിലയത്തിൽ ഭഗവത് സ്വരൂപത്തിൽ ലയിച്ചുചേരുന്ന ബുദ്ധിക്കു ക്ഷീണം മുഴുവൻ തീരത്തക്കവണ്ണം എല്ലാം നൽകിയനുഗ്രഹിക്കുന്ന കല്പവൃക്ഷമേ ഭൂമിയിലെ ഭക്തന്മാർക്കു കല്പലതയുടെ ഉദാരഖണ്ഡമായിട്ടുള്ളവനേ, എനിക്കു സന്തോഷസമുദ്രത്തിൽ വാസമരുളണേ.

8 കിഞ്ചാസുരദ്വിരദപഞ്ചാനനപ്രണവ –
സഞ്ചാരിഹംസസമനേ
കിഞ്ചാപലന്നമന, തുഞ്ചാനുജീവി മമ
സിഞ്ചാമൃതാഭ കൃപയാ
പഞ്ചാനനപ്രണയ കഞ്ചാപി ശാസികതി
മുഞ്ചാശു ബദ്ധകമതീം
പഞ്ചാശുഗാരിസുരപഞ്ചാനനാത്മജമി –
മഞ്ചാപി പാഹി സതതം.

കിംച–ഇനിയും; അസുരദ്വിരദപഞ്ചാനന–അസുരന്മാരാകുന്ന മദയാനകൾക്കു സിംഹമായിട്ടുള്ളവനേ; പ്രണവസഞ്ചാരിഹംസ സമനേ–ബ്രഹ്മനിഷ്ഠരായിക്കഴിയുന്ന പരമഹംസന്മാരോടു തുല്യനായവനേ; നമന–ആരെയും കാൽക്കൽ നമിപ്പിക്കുന്നവനേ; കിം ചാപലം–എന്താണീ ഉദാസീനത; അമൃതാഭ –അമൃതകാന്തിയുള്ളവനേ; തുഞ്ചാനുജീവി–അങ്ങയെത്തന്നെ എല്ലാമായി കരുതി ജീവിക്കുന്ന; മമ–എനിക്ക്; കൃപയാസിഞ്ച–കാരുണ്യം തന്നരുളൂ;

74-2003 11

പഞ്ചാനനപ്രണയ-ബ്രഹ്മാവിൻെറ പ്രണയത്തിനു പാത്രമായവനേ; കംച അപികതിസാസി-ആരെ എത്രവേണമെങ്കിലും ശാസിക്കുന്നവനേ; ബദ്ധകമതിം മുഞ്ച-എൻെറ സംസാരാസക്തമായ ബുദ്ധിയെ മോചിക്കൂ; പഞ്ചാശുഗാരിസുര പഞ്ചാനന-കാമശത്രുവായ അല്ലയോദേവദേവ; ഇമം ആത്മജം ച അപി-ഈ മകനെയും സതതം പാഹി-സദാ കാത്തുകൊള്ളുക.

ഇനിയും അസുരന്മാരാകുന്ന മദയാനകൾക്കു സിംഹമായിട്ടുള്ളവനേ ബ്രഹ്മനിഷ്ഠരായിക്കഴിയുന്ന പരമഹംസന്മാരോടു തുല്യനായവനേ ആരെയും കാൽക്കൽ നമിപ്പിക്കുന്നവനേ എന്താണീ ഉദാസീനത അമൃതകാന്തിയുള്ളവനേ അങ്ങയെത്തന്നെ എല്ലാമായി കരുതി ജീവിക്കുന്ന എനിക്ക് കാരുണ്യം തന്നരുളൂ. ബ്രഹ്മാവിൻെറ പ്രണയത്തിനു പാത്രമായവനേ ആരെ എത്രവേണമെങ്കിലും ശാസിക്കുന്നവനേ എൻെറ സംസാരാസക്തമായ ബുദ്ധിയെ മോചിപ്പിക്കൂ കാമശത്രുവായ അല്ലയോ ദേവദേവ ഈ മകനെയും സദാ കാത്തുകൊള്ളുക.

9 കാലായ ശീതരുചീബാലാവചൂഡ ശുഭ -
ശീലാവധൂതചരിത
ശ്രീലാഘമീവരദ ലീലാഹിവാരിസഖ
ബാലാശയാശയശുചേ !
കാലാനലോപമിത ഫാലാവലോകനക

*　　*　　*　　*

വേലായുധോ മഹതി കോലാഹലാരവസു -
ലീലാ തനോതു കുശലം.

കാലായ-കാലത്തിനു കാരണമായവനേ; ശീതരുചിബാലാവചൂഡ-ചന്ദ്രക്കലയണിഞ്ഞിട്ടുള്ളവനേ; ശുഭശീലാ-മംഗളചരിത; അവധൂതചരിത-അവധൂതവൃത്തി സ്വീകരിച്ചവനേ; ശ്രീല-കാന്തിമയ; അഘമീ വരദ-പാപികൾക്കുവരം നൽകിരക്ഷിക്കുന്നവനേ; ലീലാഹിവാരിസഖ-ലീലയിൽ പാമ്പിനെയും വെള്ളത്തെയും കൂട്ടാക്കിയവനേ; ബാലാശയാശയശുചേ-തരുണിമാരായ ദേവസേനയുടെയും വള്ളിയുടെയും ഹൃദയത്തിൽ തോജോമയനായി വിളങ്ങുന്നവനേ; കാലാനലോപമിത ഫാലാവലോകനമക - പ്രളയാഗ്നിക്കു തുല്യമായ നെററിക്കണ്‍ കടാക്ഷത്തോടുകൂടിയവനേ; വേലായുധോ-അല്ലയോ വേലായുധ; മഹതികോലാഹലാരവസുലീലാ-മഹത്തായ സ്വരൂപത്തിൽ കോലാഹലത്തോടു കൂടി ശബ്ദായമാനമായി നടന്നുകൊണ്ടിരിക്കുന്ന ലീലയോടുകുടിയവനേ; കുശലം തനോതു- എനിക്കു കുശലമരുളണേ.

കാലത്തിനു കാരണമായവനേ, ചന്ദ്രക്കലയണിഞ്ഞിട്ടുള്ളവനേ മംഗളചരിത; അവധൂതവൃത്തി സ്വീകരിച്ചവനേ കാന്തിമയ, പാപികൾക്കുവരം നൽകിരക്ഷിക്കുന്നവനേ ലീലയിൽ പാമ്പിനെയും വെള്ളത്തെയും കൂട്ടാക്കിയവനേ, തരുണിമാരായ ദേവസേനയുടെയും വള്ളിയുടെയും ഹൃദയത്തിൽ തോജോമയനായി വിളങ്ങുന്നവനേ പ്രളയാഗ്നിക്കു തുല്യമായ നെററിക്കണ്‍ കടാക്ഷത്തോടുകൂടിയവനേ, അല്ലയോ വേലായുധ, മഹത്തായ സ്വരൂപത്തിൽ

കോലാഹലത്തോടു കൂടി ശബ്ദായമാനമായി നടന്നുകൊണ്ടിരിക്കുന്ന ലീലയോടുകൂടിയവനേ എനിക്കു കുശലമരുളണേ.

സംസ്കൃത ബഹുലമാണെങ്കിലും മലയാള ഭാഷാരീതിക്കനുസരിച്ചു പദാന്ത സംബോധനകളാണീകൃതിയിലധികവും. കീർത്തനം ചെയ്യാൻതക്ക ഭാഷാരീതിയാണിതിൽ കൈക്കൊണ്ടിരിക്കുന്നത്. പദങ്ങളിലെ കഥാസൂചനകളും ആശയ വിവരണങ്ങളും മററു കൃതികളിലെ വ്യാഖ്യാനങ്ങളിൽ വേണ്ടുവോളം വന്നു കഴിഞ്ഞവയാണ്. മനോഹരമായ ഈ സ്തവം രചിച്ചനുഗ്രഹിച്ച ഗുരുദേവനെ നമുക്ക് ഭക്തിപൂർവ്വം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തി ഃ ശാന്തി ഃ

# 7

# നവമഞ്ജരി

നാടീടുമീവിഷയമോടീദൃശം നടന -
മാടീടുവാനരുതിനി -
ക്കാടീവയോവിതരതീടീയിടയ്ക്കിവനു
കൂടിയമായതിയലും
കാടീയുമീകരണമൂടീയെരിപ്പതിനൊ -
രേടീകരിഞ്ഞ നിടില -
ച്ചൂ ടീദമീയമയിലോടീടുവാനരുൾക
മോടീയുതം മുരുകനേ ! 1

രാപായിൽ വീണുഴറുമാപാപമീയരുതി -
രാപായിപോലെ മനമേ
നീ പാർവ്വതീ തനയ മാപാദ ചൂഡമണി-
മാപാദനായ നിയതം
പാപാടവീചുടുമിടാപായമീമരുദി -
നോപാസനേന ചുഴിയിൽ
തീ പായുമാറുമധുനാ പായമുണ്ടതിനു
നീ പാഹി മാമറുമുഖ ! 2

യന്നായിവന്നരികിൽ നിന്നായിരം കതിർപ -
രന്നാഭയുള്ള വടിവേൽ -
തന്നാലിവന്നരുൾ തരുന്നാകിലൊന്നുകുറ -
യുന്നാമമൊന്നരുളു നീ
പുന്നാമതോയതിനി വന്നാകിലും മുരുക,
നിന്നാമമൊന്നു പിടിവി -
ട്ടെന്നാകിലില്ല ഗതിയെന്നാലുമെന്നുരുകി
നിന്നാലവന്നതു മതി. 3

ണത്താരിൽമാതണിയുമത്താമരക്കുസുമ -
മൊത്താഭയുള്ളടികളെ -

ന്നുൾത്താരിനുള്ളിലരികത്തായിവന്നമര -
വിത്തായ മൂലമുരുകാ,
മത്താപമൊക്കെയുമറുത്താശു മാമയിലി-
ലൊത്താടിവല്ലിയൊടുമി-
മ്മത്താളടിച്ചു നിലയെത്താതെ നീന്തുമിവ-
നെ സ്ഥായിയോടുമവ നീ. 4

കൂട്ടായിവന്ന നിലവിട്ടോടിവന്നൊരു കു -
രുട്ടാവിയിങ്കലൊരു ക -
ണ്ണിട്ടാലുമപ്പൊഴുതിരുട്ടാറുമെന്നൊരു മി-
രട്ടാണിതൊക്കെ മുരുകാ,
വിട്ടാലിവന്നൊരു വരട്ടാശു നീയതിനി-
രുട്ടാവിവന്നു മുടിവിൽ
പൊട്ടായിനിന്നമലമുട്ടായ നീയവന-
മിട്ടാലുമിങ്ങു കൃപയാ. 5

തണ്ടാരിൽമാനിനിയിലുണ്ടയ മാരനുമു-
രുണ്ടായിരം ചുവടിനു -
ള്ളുണ്ടാതിരിപ്പതിനു കണ്ടാലെവന്നു മന-
മുണ്ടാകയില്ല തവ മെയ്
തെണ്ടാതിരിപ്പവനിലുണ്ടാകയില്ല ശിതി-
കണ്ഠാദിദേവകൃപയും
വിണ്ടാവിനിന്നടിയനുണ്ടാകുമാറു കൃപ-
യുണ്ടാകണം മുരുകനേ. 6

മഞ്ഞാവിതൻകമനികുഞ്ഞായനിൻചരണ-
കഞ്ജായ വീണുപണിയു-
ന്നിഞ്ഞാനുമങ്ങുമൊരു കുഞ്ഞാണിതെന്നറിവു
കിം ഞായമീശതനയ,
കിഞ്ജാതകം ബത! തിരിഞ്ഞാകിലൊന്നിഹ ക-
നിഞ്ഞാലുമൊന്നടിയിനിൽ
പിഞ്ഞാനുമങ്ങുമൊരു കുഞ്ഞാണിതെന്ന പദ-
വുഞ്ജായതേ സഫലമായ്. 7

ജ്ഞപ്തിക്കുവന്നടിയനപ്തിങ്കൾ ചൂഡനൊടു
സപ്തിക്കണഞ്ഞു മുറിയിൽ
ശബ്ദിച്ചിടാതഖിലദിക്തിങ്ങിനിന്നുവരു-
മബ്ധിക്കടുത്തകൃപയാ
യുക്തിക്കടുക്കുമൊരു ശുക്തിട്ടുമട്ടുകളെ-

യുക്തിപ്പറുത്തു പലരും
ധിക്തിഗ്മദീധിതി സുദൃക്തിക്കുമീവ്യസന-
മുക്തിക്കു പാലയ വിഭോ ! 8

രീണം മനം വിഷയബാണം വലിച്ചുഴറി
നാണംകളഞ്ഞുതകി ന-
ല്ലോണം ഭവത്പദമൊരീണം വരാനരുൾക
വേണം ഷഡാനന, വരം
ഏണംപിടിച്ചവനൊടോണം കളിപ്പതിനു
പോണം ഭവാനൊടുമഹം
കാണംബരത്തു പരിമാണം പിടിപ്പതിനു
നീ നമ്മളോടുമൊരുനാൾ. 9

## വ്യാഖ്യാനം

ശ്രീനാരായണഗുരുദേവൻ രചിച്ച ഒൻപതു ഭാഷാപദ്യങ്ങളുൾപ്പെട്ട ഒരു സുബ്രഹ്മണ്യസ്തുതിയാണ് *"നവമഞ്ജരി"*. 'നാരായണകൃതമഞ്ജരി' എന്ന സമസ്തപദത്തിലെ ഓരോ അക്ഷരവും ക്രമമായി ആദ്യക്ഷരങ്ങളായി ഒൻപതു ശ്ലോകങ്ങളിലും അംഗീകരിച്ചിരിക്കുന്നു. സുബ്രഹ്മണ്യഭക്തൻമാർക്ക് ഇഷ്ടദേവനെ ഉപാസിച്ചു ലോകവിരക്തി നേടാൻ ഉദ്ദേശിച്ചു കൊണ്ടുള്ളതാണീ കൃതി.

1 നാടീടുമീവിഷയമോടീദൃശം നടന-
മാടീടുവാനരുതിനി-
ക്കാടീവയോവിതരതീടീയിടയ്ക്കിവനു
കൂടിയമായതിയലും
കാടീയുമീകരണമൂടീയെരിപ്പതിനൊ-
രേടീകരിഞ്ഞ നിടില-
ച്ചൂടീദമീയമയിലോടീടുവാനരുൾക
മോടീയുതം മുരുകനേ !

നാടീടും-നാടുനീളെ കാണപ്പെടുന്ന; ഈ വിഷയമോട്-ശബ്ദസ്പർശാദി ജഡവിഷയങ്ങളോട്; ഈദൃശം-മോഹബദ്ധനായി ഇങ്ങനെ; നടനമാടീടുവാൻ-സംസാരത്തിൽ ഭ്രമിച്ചുനടക്കാൻ; അരുതിനി-ഇനിമേൽ കഴിയുകയില്ല; കൂടിയമായത് - ചതികൊണ്ടുനിറഞ്ഞ കാര്യം; ഇയലും-ഉൾക്കൊള്ളുന്ന; വയോവിതരത്-ആയുർന്നാശകരമായ; ഈ കാട്-ഈ സംസാരകാനനം; ഇവന്-ഈ ഭക്തന്; ഇടയ്ക്ക് ഈടീ-ഇടക്കാലത്തു വർദ്ധിക്കുകയുണ്ടായി; കാട് ഈയും-അജ്ഞതകൊണ്ടു നിറഞ്ഞ; ഈ കരണമൂടി-ദേഹമാകുന്ന ഈ മറ; എരിപ്പതിന്-എരിച്ചു ചാമ്പലാക്കുന്നതിന്; ഒരു ഏടീ-പ്രസിദ്ധിപെററ പൂവമ്പനായ കാമൻ; കരിഞ്ഞ നിടിലച്ചൂട്-ദഹിച്ച നെററിക്കണ്ണിലെ തീപ്പൊരി; ഈ ഇദമീയമയിൽ-എൻെറ ഈ പ്രപഞ്ചഭാവനയിൽ; മുരുകനേ-അല്ലയോ

സുബ്രഹ്മണ്യഭഗവൻ; മോടീയുതം-ശക്തിയായി; ഓടീടുനവാനരുൾക-പററിപ്പി ടിക്കാൻ അനുഗ്രഹിക്കുക.

നാടുനീളെ കാണപ്പെടുന്ന ശബ്ദസ്പർശാദി ജഡവിഷയങ്ങളോടു മോഹബദ്ധനായി ഇങ്ങനെ സംസാരത്തിൽ ഭ്രമിച്ചു നടക്കാൻ ഇനിമേൽ കഴിയുകയില്ല. ചതികൊണ്ടു നിറഞ്ഞ കാര്യമുൾക്കൊള്ളുന്ന ആയുർന്നാശകരമായ ഈ സംസാരകാനനം ഈ ഭക്തന് ഇടക്കാലത്തു വർദ്ധിക്കുകയുണ്ടായി. അജ്ഞതകൊണ്ടു നിറഞ്ഞ ദേഹമാകുന്ന ഈ മറ എരിച്ചു ചാമ്പലാക്കുന്നതിന് പ്രസിദ്ധിപെററ പൂവമ്പനായ കാമൻ ദഹിച്ച നെററിക്കണ്ണിലെ തീപ്പൊരി എൻെറ ഈ പ്രപഞ്ചഭാവനയിൽ അല്ലയോ സുബ്രഹ്മണ്യഭഗവൻ, ശക്തിയായി പററിപ്പിടിക്കുവാൻ അനുഗ്രഹിക്കുക.

2 രാപായിൽ വീണുഴറുമാപാപമീയരുതി-
രാപായിപോലെ മനമേ
നീ പാർവ്വതീതനയമാപാദചൂഡമണി-
മാപാദനായ നിയതം
പാപാടവീചുടുമിടാപായമീമരുദി-
നോപാസനേന ചുഴിയിൽ
തീപായുമാറുമധുനാ പായമുണ്മതിനു
നീ പാഹി മാമറുമുഖ !

രാപായിൽ-അജ്ഞാനമറയിൽ; വീണുഴറും - വീണു പരിഭ്രമിച്ച്; മനമേ-അല്ലയോ മനസ്സേ; ഇരാപായിപോലെ - ഒരു മദ്യപാനിയെപ്പോലെ; ആ പാപം ഈയരുത്-പാപം വരുത്തിവയ്ക്കരുത്; നീ-അതുകൊണ്ട് മനസ്സേ; അണി മാപാദനായ-വിഷയമോഹം ചുരുങ്ങി ചെറുതായി സത്യത്തിലെത്താൻവേണ്ടി; പാർവ്വതീതനയം-പാർവ്വതീപുത്രനായ സുബ്രഹ്മണ്യനെ; ആപാദചൂഡം-പാദാദി കേശം; നിയതം-ഏകാഗ്രതയോടെ ഉള്ളിലുറപ്പിക്കുക; ഇടാപായം-ഇടവിടാതെ; ഈ മരുദിനോപാസനേന-ഈ ദേവദേവഭജനംകൊണ്ട്; പാപാട വീചുടും-പാപക്കാട് എരിഞ്ഞുപോകുമാറും; ചുഴിയിൽ-സംസാരഭ്രമത്തിൽ; തീ പായുമാറും-തീ പററിപ്പിടിക്കത്തക്കവിധവും; അധുനാ-ഉടനേതന്നെ; പായമുണ്മതിനു-ആത്മാനന്ദാമൃതം പാനം ചെയ്യുന്നതിന്; അറുമുഖ-അല്ലയോ സുബ്രഹ്മണ്യഭഗവൻ, നീമാം-അങ്ങ് എന്നെ പാഹി-രക്ഷിച്ചനുഗ്രഹിക്കുക.

അജ്ഞാനമറയിൽ വീണു പരിഭ്രമിച്ച് അല്ലയോ മനസ്സേ, ഒരു മദ്യപാനിയെപ്പോലെ പാപം വരുത്തിവയ്ക്കരുത്. അതുകൊണ്ടു മനസ്സേ, വിഷയമോഹം ചുരുങ്ങി ചെറുതായി സത്യത്തിലെത്താൻവേണ്ടി പാർവ്വതീപുത്രനായ സുബ്രഹ്മണ്യനെ പാദാദികേശം ഏകാഗ്രതയോടെ ഉള്ളിലുറപ്പിക്കുക. ഇടവിടാതെ ഈ ദേവദേവഭജനം കൊണ്ട് പാപക്കാട് ഏരിഞ്ഞുപോകുമാറും സംസാരഭ്രമത്തിൽ തീ പററിപ്പിടിക്കത്തക്കവിധവും ഉടനേതന്നെ ആത്മാനന്ദാമൃതം പാനം ചെയ്യുന്നതിനു അല്ലയോ സുബ്രഹ്മണ്യഭഗവാൻ, അങ്ങ് എന്നെ രക്ഷിച്ചനുഗ്രഹിക്കുക.

3 യന്നായിവന്നരികിൽ നിന്നായിരം കതിർപ-
രന്നാഭയുള്ള വടിവേൽ -

തന്നാലിവന്നരുൾ തരുന്നാകിലൊന്നുകുറ-
യുന്നാമമൊന്നരുളു നീ
പുന്നാമതോയതിനിവന്നാകിലും മുരുക,
നിന്നാമമൊന്നു പിടിവി-
ട്ടെന്നാകിലില്ല ഗതിയെന്നാലുമെന്നുരുകി
നിന്നാലവന്നതു മതി.

യന്നായിവന്നരികിൽ-നന്നായി എൻെറ സമീപമെത്തി. നിന്നായിരം കതിർ പരന്ന്-നിന്നു ചുററും ആയിരമായിരം കിരണങ്ങൾ വ്യാപിച്ചു; ആഭയുള്ള വടിവേൽ-ശോഭിക്കുന്ന ആയുധമായ വേൽ; തന്നാലിവന്നരുൾ തരുന്നാകിൽ-ഉയർത്തിപ്പിടിച്ച കൈകൊണ്ടിവനെ അനുഗ്രഹിക്കുമെങ്കിൽ; ഒന്നുകുറയും-അഹങ്കാരം ഒഴിഞ്ഞുപോകുന്ന; നാമമൊന്നരുളു നീ-അങ്ങയുടെ ഒരു നാമ മന്ത്രം എനിക്കുപദേശിച്ചുതരിക; പുന്നാമതഃ-പുരുഷത്വത്തിൻെറ പേരിൽ; അതിനി വന്നാകിലും - ആ അഹങ്കാരം വീണ്ടും പ്രത്യക്ഷപ്പെട്ടാലും; മുരുക-അല്ലയോ വേലായുധ; നിൻ നാമമൊന്നു പിടിവിട്ടെന്നാകിൽ - അങ്ങയുടെ നാമമന്ത്രം വിട്ടുപോയാൽ; ഇല്ല ഗതി- പിന്നെ രക്ഷയില്ല; എന്നാലുമെന്നുരുകി-എന്നു ചിന്തിച്ചു മനസ്സലിഞ്ഞു; നിന്നാൽ -നിൽക്കുമെങ്കിൽ; അവനതു മതി-ആ അഹങ്കാരത്തിനു സമാധാനപ്പെടാൻ വഴികിട്ടുന്നതാണ്.

നന്നായി എൻെറ സമീപത്തെത്തിനിന്ന് ചുററും ആയിരമായിരം കിരണങ്ങൾ വ്യാപിച്ച് ശോഭിക്കുന്ന ആയുധമായ വേൽ ഉയർത്തിപ്പിടിച്ച കൈകൊണ്ടിവനെ അനുഗ്രഹിക്കുമെങ്കിൽ അഹങ്കാരം ഒഴിഞ്ഞുപോകുന്ന അങ്ങയുടെ ഒരു നാമമന്ത്രം ഇവനുപദേശിച്ചുതരിക. പുരുഷത്വത്തിൻെറ പേരിൽ ആ അഹങ്കാരം വീണ്ടും പ്രത്യക്ഷപ്പെട്ടാലും അല്ലയോ വേലായുധ, അങ്ങയുടെ നാമമന്ത്രം വിട്ടുപോയാൽ പിന്നെ രക്ഷയില്ല എന്നു ചിന്തിച്ചു മനസ്സലിഞ്ഞു നിൽക്കുമെങ്കിൽ ആ അഹങ്കാരത്തിനു സമാധാനപ്പെടാൻ വഴികിട്ടുന്നതാണ്.

4 ഞത്താരിൽമാതണിയുമത്താമരക്കുസുമ-
മൊത്താഭയുള്ളടികളെ-
ന്നുൾത്താരിനുള്ളിലരികത്തായിവന്നമര-
വിത്തായമൂലമുരുകാ,
മത്താപമൊക്കയുമറുത്താശു മാമയിലി-
ലൊത്താടിവല്ലിയൊടുമി-
മ്മത്താളടിച്ചു നിലയെത്താതെ നീന്തുമിവ-
നെ സ്ഥായിയോടുമവ നീ.

ഞത്താരിൽമാതണിയും-ലക്ഷ്മീദേവി കയ്യിൽ വച്ചിരിക്കുന്ന; അത്താമരക്കുസുമമൊത്ത്-ആ താമരപ്പൂവിനു തുല്യം; ആഭയുള്ളടികൾ-ശോഭയുള്ള കാലടികൾ; ഉൾത്താരിനുള്ളിൽ-എൻെറ ചിത്തത്തിൽ; അരികത്തായി വന്ന്-വിട്ടുപോകാതെ കുടികൊണ്ട്; അമരവിത്തായ മൂലമുരുക-ദേവന്മാർക്കും കാരണമായ ബ്രഹ്മത്തിൻെറ പ്രതീകമായ അല്ലയോ വേലായുധ; മത്താപമൊക്കെയുമറുത്ത്-എൻെറ എല്ലാ ദുഃഖവുമകററി; ആശു-വേഗം; വല്ലിയൊടും-പ്രിയതമയായ വല്ലിയൊടും; മാമയിലിൽ-മയിൽവാഹനത്തിൽ; ഒത്താടി-ഒരു

മിച്ചു ചാഞ്ചാടി; ഇമ്മത്താളടിച്ച്-ഇവിടെ കയ്യും കാലുമിട്ടടിച്ച്; കരയെത്താതെ നീന്തുമിവനെ-സംസാരസമുദ്രത്തിൽ കരകാണാനില്ലാതെ ഉഴലുന്ന ഈ ഭക്തനെ; നീ സ്ഥായിയോടും-നീ വാത്സല്യത്തോടു കൂടി; അവ-രക്ഷിക്കുക

ലക്ഷ്മീദേവി കയ്യിൽ വച്ചിരിക്കുന്ന ആ താമരപ്പൂവിനുതുല്യം ശോഭയുള്ള കാലടികൾ എൻെറ ചിത്തത്തിൽ വിട്ടുപോകാതെ കുടികൊണ്ട്, ദേവന്മാർക്കും കാരണമായ ബ്രഹ്മത്തിൻെറ പ്രതീകമായ അല്ലയോ വേലായുധ, എൻെറ എല്ലാ ദുഃഖവുമകററി വേഗം പ്രിയതമയായ വല്ലിയോടും മയിൽവാഹനത്തിൽ ഒരുമിച്ചു ചാഞ്ചാടിവന്ന് ഇവിടെ കയ്യുംകാലുമിട്ടടിച്ചു സംസാരസമുദ്രത്തിൽ കരകാണാനില്ലാതെ ഉഴലുന്ന ഈ ഭക്തനെ നീ വാൽസല്യത്തോടുകൂടി രക്ഷിക്കുക.

5 കൂട്ടായിവന്ന നിലവിട്ടോടിവന്നൊരു കു-
രുട്ടാവിയിങ്കലൊരു ക-
ണ്ണിട്ടാലുമപ്പൊഴുതിരുട്ടാറുമെന്തൊരുമി-
രട്ടാണിതൊക്കെ മുരുകാ,
വിട്ടാലിവന്നൊരു വരട്ടാശു നീയതിനി-
രുട്ടാവിവന്നു മുടിവിൽ
പൊട്ടായി നിന്ന മലമുട്ടായ നീയവന-
മിട്ടാലുമിങ്ങു കൃപയാ.

കൂട്ടായിവന്ന നിലവിട്ട്-പരീക്ഷിക്കാനെത്തിയ നിലമാററി; ഓടിവന്ന്-വാത്സല്യപൂർവ്വം ഓടിയത്തി; ഒരു കുരുട്ടാവിയിങ്കൽ-ഈ അൽപ്പനായ ജീവനിൽ; ഒരു കണ്ണിട്ടാലും-ഒന്നു കടാക്ഷിച്ചാലും; അപ്പൊഴുതിരുട്ടാറും -എന്നാൽ ഉടനേ അജ്ഞാനദുഃഖമൊക്കെ നീങ്ങും; മുരുകാ-അല്ലയോ വേലായുധ, ഇതൊക്കെ-ഈ കളിയൊക്കെ;എന്തൊരു മിരട്ടാണ് -എന്തൊരു കപട നാട്യമാണ്: നീ വിട്ടാൽ-അങ്ങുപേക്ഷിച്ചാൽ; ആശു-ഉടൻ; ഇവന്നൊരു വരട്ട്-ഇവനു പിന്നെ വേദനയാണ്. അതിന്-അതുകൊണ്ട്; ഇരുട്ടാവിവന്ന്-അജ്ഞാനത്തിൻെറ സന്താനമായ ജീവൻ പൊന്തിവന്ന്; മുടിവിൽ പൊട്ടായി നിന്ന-ഉപരിതലത്തിൽ ഒരു പൊട്ടുപോലെ കാണപ്പെടുന്ന; മലമുട്ടായ-ഈ സംസാരക്കാടിനു മുഴുവൻ താങ്ങായ; നീ-അങ്ങ്; ഇങ്ങ്-ഇവനിൽ; കൃപയാ -കാരുണ്യപൂർവ്വം; അവനമിട്ടാലും-രക്ഷചെയ്തരുളിയാലും.

പരീക്ഷിക്കാനെത്തിയ നിലമാററി വാത്സല്യപൂർവ്വം ഓടിയത്തി ഈ അൽപ്പനായ ജീവനിൽ ഒന്നു കടാക്ഷിച്ചാലും. എന്നാൽ ഉടനേ അജ്ഞാനദുഃഖമൊക്കെ നീങ്ങും. അല്ലയോ വേലായുധ, ഈ കളിയൊക്കെ എന്തൊരു കപടനാട്യമാണ്? അങ്ങുപേക്ഷിച്ചാൽ ഉടൻ ഇവനു പിന്നെ വേദനയാണ്. അജ്ഞാനത്തിൻെറ സന്താനമായ ജീവൻ പൊന്തിവന്ന് ഉപരിതലത്തിൽ ഒരു പൊട്ടുപോലെ കാണപ്പെടുന്ന ഈ സംസാരത്തിന് മുഴുവൻ താങ്ങായ അങ്ങ് ഇവനിൽ കാരുണ്യപൂർവ്വം രക്ഷചെയ്തരുളിയാലും.

6 തണ്ടാരിൽമാനിനിയിലുണ്ടയ മാരനുമു-
രുണ്ടായിരം ചുവടിനു -

ള്ളുണ്ടാതിരിപ്പതിനു കണ്ടാനെവനു മന-
മുണ്ടാകയില്ല തവ മെയ്
തെണ്ടാതിരിപ്പവനിലുണ്ടാകയില്ല ശിതി-
കണ്ഠാദിദേവകൃപയും
വിണ്ടാവിനിന്നടിയനുണ്ടാകുമാറു കൃപ-
യുണ്ടാകണം മുരുകനേ.

തണ്ടാരിൽ മാനിനിയിൽ- ലക്ഷ്മീദേവിയിൽ; ഉണ്ടായ മാരനും-പിറന്ന കാമദേവനും; ഉരുണ്ടായിരം ചുവടിനുള്ള്-പേടിച്ചോടി ആയിരമടിക്കുള്ളിലെങ്ങും; ഉണ്ടാതിരിപ്പതിന്-ഉണ്ടാകാതെ നോക്കുമെന്ന്; തവ മെയ് കണ്ടാൽ-അങ്ങയുടെ സുന്ദരശരീരം കണ്ടാൽ; എവനു മനമുണ്ടാകയില്ല-ആർക്കു തോന്നുകില്ല; തെണ്ടാതിരിപ്പവനിൽ-മനസ്സലിഞ്ഞു പ്രാർത്ഥിക്കാത്തവരിൽ; ശിതികണ്ഠാദിദേവകൃപയും-പരമശിവൻ തുടങ്ങിയ ദേവന്മാരുടെ കാരുണ്യം; ഉണ്ടാകയില്ല-വന്നുഭവിക്കയില്ല; വിണ്ട് ആവി-ജീവനെ രക്ഷിച്ച്; നിന്നടിയനു കൃപ ഉണ്ടാകുമാറ്-ഈ ഭക്തനു കാരുണ്യം അനുഭവപ്പെടത്തക്കവിധം; മുരുകനേ-അല്ലയോ സുബ്രഹ്മണ്യഭഗവൻ; ഉണ്ടാകണം-അനുഗ്രഹിക്കണം.

ലക്ഷ്മീദേവിയിൽ പിറന്ന കാമദേവനും പേടിച്ചോടി ആയിരമടിക്കുള്ളിലെങ്ങും ഉണ്ടാകാതെ നോക്കുമെന്ന് അങ്ങയുടെ സുന്ദരശരീരം കണ്ടാൽ ആർക്കു തോന്നുകയില്ല. മനസ്സലിഞ്ഞു പ്രാർത്ഥിക്കാത്തവരിൽ പരമശിവൻ തുടങ്ങിയ ദേവന്മാരുടെ കാരുണ്യം വന്നുഭവിക്കയില്ല. ജീവനെ രക്ഷിച്ച് ഈ ഭക്തനു കാരുണ്യം അനുഭവപ്പെടത്തക്കവിധം അല്ലയോ സുബ്രഹ്മണ്യഭഗവൻ അനുഗ്രഹിക്കണം.

7 മഞ്ഞാവിതൻകമനികുഞ്ഞായനിൻചരണ-
കഞ്ജായ വീണുപണിയു-
ന്നിഞ്ഞാനുമങ്ങുമൊരു കുഞ്ഞാണിതെന്നറിവു
കിം ഞായമീശതനയ,
കിഞ്ജാതകം ബത! തിരിഞ്ഞാകിലൊന്നിഹ ക-
നിഞ്ഞാലുമൊന്നടിയിനിൽ”
പിഞ്ഞാനുമങ്ങുമൊരു കുഞ്ഞാണിതെന്ന പദ-
വുഞ്ജായതേ സഫലമായ്.

മഞ്ഞാവിതൻ-ഹിമവാൻെറ; കമനികുഞ്ഞായ-മകളുടെമകനായ; നിൻചരണകഞ്ജായ-നിൻെറ പദകമലങ്ങളിൽ; വീണുപണിയുന്നിഞ്ഞാനും-താണുവണങ്ങുന്ന ഈ ഞാനും; അങ്ങും-അവിടന്നും; ഒരു കുഞ്ഞാണിതെന്നറിവ്-ഒരുപോലെ കുഞ്ഞുങ്ങളാണെന്ന ബോധം; ഈശതനയ-ശിവപുത്രനായ അല്ലയോ ഭഗവൻ; കിം ഞായം-ന്യായമാണോ ? (ഈ ഭക്തനെ ഒരു കുഞ്ഞിനെപ്പോലെ ഇട്ടു കളിപ്പിക്കുന്നതുചിതമല്ലെന്നു ഭാവം) ബത-കഷ്ടം; ജാതകം തിരിഞ്ഞാകിൽ-എൻെറ തലയിലെഴുത്തൊന്നു മാറിയെങ്കിൽ; അടിയനിൽ-ഈ ഭക്തനിൽ; ഒന്ന്-ഒരിക്കൽ; ഒന്നിഹ കനിഞ്ഞാലും-അൽപമൊരു കാരുണ്യം കാണിച്ചാലും; പിൻ-എന്നാൽ പിന്നെ; ഞാനുമങ്ങുമൊരു-ഞാനും ഭഗവാനും; ഒരു കുഞ്ഞാണിതെന്ന പദവും-ഒരുപോലെ കുഞ്ഞുങ്ങളാണെന്ന സ്ഥിതിയും;

സഫലമായ് ജായതേ-ഫലവത്തായിത്തീരും. (ജ്ഞാനികൾ കുട്ടികളെപ്പോലെ നിഷ്കളങ്കരായി സുഖിക്കുന്നു എന്നു പ്രസിദ്ധി)

ഹിമവാൻെറ മകളുടെ മകനായ നിൻെറ പദകമലങ്ങളിൽ താണുവ ണങ്ങുന്ന ഈ ഞാനും അവിടുന്നും ഒരുപോലെ കുഞ്ഞുങ്ങളാണെന്ന ബോധം ശിവപുത്രനായ അല്ലയോ ഭഗവൻ, ന്യായമാണോ ? ഈ ഭക്തനെ ഒരു കുഞ്ഞി നെപ്പോലെയിട്ടു കളിപ്പിക്കരുത്. കഷ്ടം, എൻെറ തലയിലെഴുത്തൊന്നു മാറി യെങ്കിൽ ! ഈ ഭക്തനിൽ ഒരിക്കൽ അൽപമൊരു കാരുണ്യം കാണിച്ചാലും എന്നാൽ പിന്നെ ഞാനും ഭഗവാനും ഒരുപോലെ കുഞ്ഞുങ്ങളാണെന്ന സ്ഥി തിയും ഫലവത്തായിത്തീരും. ജ്ഞാനിയായ ഞാൻ ഒരു കുഞ്ഞിനെപ്പോലെ നിഷ്കളങ്കനായി ബ്രഹ്മാനന്ദത്തിൽ മുഴുകും.

8 ജ്ഞപ്തിക്കുവന്നടിയനപ്തിങ്കൾചൂഡനൊടു
സപ്തിക്കണഞ്ഞു മുറിയിൽ
ശബ്ദിച്ചിടാതഖിലദിക്തിങ്ങിനിന്നുവരു-
മബ്ധിക്കടുത്തകൃപയാ
യുക്തിക്കടുക്കുമൊരു ശുക്തിട്ടുമട്ടുകളെ-
യുക്തിപ്പറുത്തു പലരും
ധിക്തിഗ്മദീധിതി സുദൃക്തിക്കുമീവ്യസന-
മുക്തിക്കു പാലയ വിഭോ !

ശബ്ദിച്ചിടാതെ-ശബ്ദവീചിപോലുമടങ്ങി; അഖിലദിക്തിങ്ങിവരും-സർവ്വത്ര ഇടതിങ്ങി അനുഭവപ്പെടുന്ന; അബ്ധിക്കടുത്തകൃപയാ-സമുദ്രംപോ ലെയുള്ള ഭഗവത്കാരുണ്യം അനുഭവിച്ചുകൊണ്ട്; അടിയൻ-ഈ ഭക്തൻ; ജ്ഞപ്തിക്ക്-ജ്ഞാനലാഭത്തിനായി; മുറിയിൽ-ഹൃദയത്തിൽ; അപ്തിങ്കൾ ചൂഡനൊട്-ഗംഗയും ചന്ദ്രക്കലയുമണിഞ്ഞ ഭഗവാനോട്; സപ്തിക്കണഞ്ഞു -കുതിരപ്പുറത്തെന്നപോലെ പ്രാണനിലൂടെ എത്തിച്ചേർന്നു; യുക്തിക്കടുക്കു മൊരു-ലോകാനുഭവത്തിൽ വന്നു ചേരുന്ന; ശുക്തിട്ടുമട്ടുകളെ-ദുഃഖസുഖഭ്ര മങ്ങളെ; പലരും-പല ചിന്തകന്മാരും; യുക്തപ്പറുത്തു-യുക്തിവിചാരം കൊണ്ടു നീക്കാൻ നോക്കി; ധിക്-പരിഹാസ്യംതന്നെ; തിഗ്മദീധിതി-സൂര്യതുല്യം സ്വയം പ്രകാശിക്കുന്ന; സുദൃക്-അനുഭവസ്വരൂപമായ ആനന്ദസത്യം; തിക്കും-എങ്ങും നിറഞ്ഞുവിളങ്ങുന്നു; (ആ സത്യത്തെ അനുഭവിക്കാൻ നോക്കാതെ യുക്തി വിചാരം ചെയ്യുന്നവർ മന്ദഭാഗ്യന്മാർതന്നെ) ഈ വ്യസനമുക്തിക്ക്-ഈ സം സാര ദുഃഖത്തിൽനിന്നുള്ള മോചനത്തിന്; വിഭോ-സർവ്വവ്യാപിയായ ഭഗവൻ; പാലയ-രക്ഷിച്ചാലും.

സർവ്വത്ര ഇടതിങ്ങി അനുഭവപ്പെടുന്ന സമുദ്രംപോലെയുള്ള ഭഗവത്കാ രുണ്യം അനുഭവിച്ചുകൊണ്ട് ഈ ഭക്തൻ ജ്ഞാനലാഭത്തിനായി ഹൃദയത്തിൽ ഗംഗയും ചന്ദ്രക്കലയുമണിഞ്ഞ ഭഗവാനോട് കുതിരപ്പുറത്തെന്നപോലെ പ്രാ ണനിലൂടെ എത്തിച്ചേർന്നു. ലോകാനുഭവത്തിൽ വന്നു ചേരുന്ന ദുഃഖസുഖ ഭ്രമങ്ങളെ പല ചിന്തകന്മാരും യുക്തിവിചാരംകൊണ്ടു നീക്കാൻ നോക്കി. പരിഹാസ്യം തന്നെ. സൂര്യതുല്യം സ്വയം പ്രകാശിക്കുന്ന ആനന്ദസത്യം എങ്ങും നിറഞ്ഞുവിളങ്ങുന്നു. ഈ സംസാരദുഃഖത്തിൽനിന്നുള്ള മോച

നത്തിന് ആ സത്യത്തെ അനുഭവിക്കാൻ നോക്കാതെ യുക്തിവിചാരം ചെയ്യുന്നവർ പരിഹാസ്യരാണ്. സർവ്വവ്യാപിയായ ഭഗവൻ, രക്ഷിച്ചാലും.

9 രീണം മനം വിഷയബാണം വലിച്ചുഴറി
നാണംകളഞ്ഞുതകി ന -
ല്ലോണം ഭവത്പദമൊരീണം വരാനരുൾക
വേണം ഷഡാനന, വരം
ഏണംപിടിച്ചവനൊടോണം കളിപ്പതിനു
പോണം ഭവാനൊടുമഹം
കാണംബരത്തു പരിമാണം പിടിപ്പതിനു
നീ നമ്മളോടുമൊരുനാൾ.

നാണം കളഞ്ഞ്-ലജ്ജയില്ലാതെ; വിഷയബാണം വലിച്ച്-സ്വയം വിഷയങ്ങളാകുന്ന അമ്പുകൾ തറപ്പിച്ച്; രീണം മനം-മുറവിളി കൂട്ടുന്ന മനസ്സ്; ഉഴറി -പരിഭ്രാന്തമായി; ഷഡാനന-അല്ലയോ അറുമുഖ; നല്ലോണം ഉതകി-നല്ലപോലെ കരുണ കാണിച്ച്; ഭവത്പദമൊരീണം വരാൻ-അങ്ങയുടെ കാലടികളിൽ ഭക്തിയോടെ അലിഞ്ഞുചേരാൻ; വരം അരുൾകവേണം-വരം തരണം; അഹം-ഈ ഭക്തൻ; ഏണം പിടിച്ചവനോട്-മാനിനെ കയ്യിൽ ധരിച്ചിരിക്കുന്ന ശിവഭഗവാനുമായി; ഓണം കളിപ്പതിന്-ആനന്ദമഗ്നനായി കഴിയാൻ; ഭവാനൊടു പോണം-അങ്ങയുമൊരുമിച്ചെത്തിച്ചേരണം; നീ-അവിടുന്ന്; നമ്മളോടുമൊരുനാൾ-ഒരു ദിവസം ഈ ഭക്തനുമൊരുമിച്ച്; അംബരത്തു പരിമാണം പിടിപ്പതിന്-ചിദാകാശത്ത് സത്യത്തിന്റെ വലിപ്പം അറിഞ്ഞനുഭവിക്കുന്നതിന്; കാണ്-സഹായകമായി നിൽക്കണം.

ലജ്ജയില്ലാതെ സ്വയം വിഷയങ്ങളാകുന്ന അമ്പുകൾ തറപ്പിച്ച് മുറവിളി കൂട്ടുന്ന മനസ്സ് പരിഭ്രാന്തമായി. അല്ലയോ അറുമുഖ, നല്ലപോലെ കരുണ കാണിച്ച് അങ്ങയുടെ കാലടികളിൽ ഭക്തിയോടെ അലിഞ്ഞുചേരാൻ വരം തരണം. ഈ ഭക്തൻ മാനിനെ കയ്യിൽ ധരിച്ചിരിക്കുന്ന ശിവഭഗവാനുമായി ആനന്ദമഗ്നനായി കഴിയാൻ അങ്ങയുമൊരുമിച്ചെത്തിച്ചേരണം. അവിടന്ന് ഒരു ദിവസം ഈ ഭക്തനുമൊരുമിച്ച് ചിദാകാശത്ത് സത്യത്തിന്റെ വലിപ്പം അറിഞ്ഞനുഭവിക്കുന്നതിനു സഹായമായി നിൽക്കണം.

സഗുണോപാസനയിൽകൂടി ബ്രഹ്മതത്വം സാക്ഷാത്കരിച്ച അവതാരപുരുഷനാണ് ശ്രീനാരായണ ഗുരുദേവൻ. ഏതിഷ്ടദേവതാഭജനവും ബ്രഹ്മനിഷ്ഠയെന്ന പരമലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടുവേണം അനുഷ്ഠിക്കാൻ. ഗുരുദേവൻ തന്റെ സ്തോത്രകൃതികളിലെല്ലാം ഇക്കാര്യം നല്ലപോലെ സ്പഷ്ടമാക്കിയിട്ടുണ്ട്. 'നവമഞ്ജരി'യിലും ഉടനീളം അതു കാണാൻകഴിയും. ഭക്തനു വ്യക്തമായ ലക്ഷ്യബോധത്തിനുതകി ഇഷ്ടദേവനെ ഭജിക്കാനുദ്ദേശിച്ചുകൊണ്ടുള്ള ഈ മനോഹരസ്തോത്രം രചിച്ചനുഗ്രഹിച്ച ഗുരുവിനെ ഭക്തിപൂർവ്വം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തി

# 1

## ശിവപ്രസാദപഞ്ചകം

ശിവശങ്കര, ശർവ, ശരണ്യ, വിഭോ,
ഭവസങ്കടനാശന, പാഹി, ശിവ,
കവിസന്തതിസന്തതവും തൊഴുമെൻ-
ഭവനാടകമാടുമരുമ്പൊരുളേ. 1

പൊരുളെന്നുമുടമ്പൊടു മക്കളുയിർ-
ത്തിരളെന്നുമിതൊക്കെയനർഥകരം
കരളീന്നു കളഞ്ഞു കരുംകടലിൽ
പുരളാതെ പൊതിഞ്ഞു പിടിപ്പതു നീ, 2

പിടിപെട്ടു പുരണ്ടുമറിഞ്ഞു പിണ-
ക്കുടിയിൽക്കുടികൊണ്ടു ഗുണങ്ങളൊടും
കുടികൊണ്ടുകുടിക്കുമരുംകുടിനീ-
രടിതട്ടിയകത്തു നിറഞ്ഞിരി നീ. 3

ഗളമുണ്ടു കറുത്തതു നീ ഗരളം
കളമുണ്ടതുകൊണ്ടു കൃപാനിധിയേ,
കളമുണ്ടൊരു കൊണ്ടലൊടൊത്ത കടൽ-
ക്കളവുണ്ടൊരു സീമ നിനക്കു നഹി. 4

കനിവെന്നിലിരുത്തിയനങ്ഗരസ-
ക്കനിതട്ടിയെറിഞ്ഞു കരം കഴുകി
തനിമുക്തി പഴുത്തു ചൊരിഞ്ഞൊഴുകും
കനകക്കൊടിയേ, കഴലേകുക നീ. 5

### വ്യാഖ്യാനം

ബ്രഹ്മപ്രതീകങ്ങളായ ദേവതമാരിൽ ശ്രീനാരായണ ഗുരുദേവന് ഏറ്റവും ഇഷ്ടപ്പെട്ട ദേവതയാണ് ശിവൻ. ശിവൻെറ വിവിധ മൂർത്തികൾ ഗുരുദേവൻ അനേകം ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്. ശിവനെ ഇഷ്ടദേവതയായി അംഗീകരിച്ചുപാസിക്കുന്നവർക്ക് സഹായകമായി വിശിഷ്ടങ്ങളായ അനേകം

ശിവസ്തുതികളും ഗുരുദേവൻ രചിച്ചിട്ടുണ്ട് അവയിൽ ചെറുതെങ്കിലും ഭക്തിഭാവം നിറഞ്ഞുതിങ്ങുന്ന അഞ്ചു ശ്ളോകങ്ങളടങ്ങിയ ഒരുത്തമ ശിവസ്തുതിയാണ് 'ശിവപ്രസാദപഞ്ചകം' ശിവപ്രസാദത്തിനുതകുന്ന അഞ്ചു പദ്യങ്ങളടങ്ങുന്ന സ്തോത്രമെന്നാണ് പേരിൻെറ താൽപര്യം.

നാമാവലിക്കു പ്രാധാന്യം നൽകുന്നതും ശിവൻ സാക്ഷാത് ബ്രഹ്മ പ്രതീകമാണെന്നു സൂചിപ്പിക്കുന്നതുമാണ് ഒന്നാമത്തെ പദ്യം:-

1 ശിവ, ശങ്കര, ശർവ്വ, ശരണ്യ, വിഭോ,
ഭവ സങ്കടനാശന, പാഹി ശിവ
കവിസന്തതി സന്തതവും തൊഴുമെൻ-
ഭവനാടകമാടുമരുംപൊരുളേ!

ശിവ - മംഗളസ്വരൂപിയായ ഭഗവൻ; ശങ്കര - തൻെറ സ്വരൂപമായ മംഗളം മററുള്ളവർക്കും പങ്കിടുന്ന ഭഗവാൻ; ശർവ - സംഹാരമൂർത്തിയായ ഭഗവാൻ; ശരണ്യ - ആർക്കും അഭയം നൽകുന്ന ഭഗവാൻ; വിഭോ - നിഗ്രഹാനുഗ്രഹ ശക്തിയുള്ള ഭഗവാൻ; ഭവ സങ്കടനാശന - ജനനമരണ സംസാരക്ളേശം മുഴുവൻ തീർത്തുതരാൻ കഴിവുള്ള ഭഗവാൻ; കവി സന്തതി സന്തതവും തൊഴും-സത്യം കണ്ട ക്രാന്തദർശികൾ സദാ കുമ്പിടുന്ന; ഭവനാടകമാടുമരും പൊരുളേ - സംസാരനാടകം നടിച്ചുകൊണ്ടിരിക്കുന്ന ശുദ്ധബോധസ്വരൂപനായ ഭഗവാൻ; എൻ ശിവ - എൻെറ ഇഷ്ടദേവതയായ ശിവഭഗവൻ; പാഹി - എന്നെ രക്ഷിച്ചാലും.

മംഗളരൂപിയായ ഭഗവൻ, തൻെറ സ്വരൂപമായ മംഗളം മററുള്ളവർക്കും പങ്കിടുന്ന ഭഗവൻ, സംഹാരമൂർത്തിയായ ഭഗവൻ, ആർക്കും അഭയം നൽകുന്ന ഭഗവൻ, നിഗ്രഹാനുഗ്രഹ ശക്തിയുള്ള ഭഗവൻ, ജനനമരണ സംസാരക്ളേശം മുഴുവൻ തീർത്തുതരാൻ കഴിവുള്ള ഭഗവൻ, സത്യം കണ്ട ക്രാന്തദർശികൾ സദാ കുമ്പിടുന്ന, സംസാരനാടകം നടിച്ചുകൊണ്ടിരിക്കുന്ന ശുദ്ധബോധ സ്വരുപനായ ഭഗവൻ, എൻെറ ഇഷ്ടദേവതയായ ശിവഭഗവൻ എന്നെ രക്ഷിച്ചാലും.

## കവിസന്തതി സന്തതവും തൊഴും

'ശിവ'പദത്തിനു മംഗളസ്വരൂപി എന്നാണർഥം. താൻ ഇഷ്ടദേവതയായി അംഗീകരിച്ചിരിക്കുന്ന ശിവൻ സാക്ഷാത്പരബ്രഹ്മവസ്തുവിൻെറ പ്രതീക മാണെന്ന കാര്യത്തിൽ ഉപാസകനു ലേശവും സംശയമില്ല. കവികൾ അദ്ദേ ഹത്തെ നേരിട്ടു കണ്ടിട്ടുള്ളതുകൊണ്ട് സദാ കുമ്പിടുന്നു. ആരാണു കവികൾ? പുറമേ കാണുന്ന ജഡ രൂപങ്ങളുടെ പൊരുൾ അവയുടെ ഉള്ളിലേക്കു ചൂഴ്ന്നിറങ്ങി നേരിട്ടു കണ്ടിട്ടുള്ള ക്രാന്തദർശികളാണു കവികൾ. അവർ കണ്ടിട്ടുള്ള പൊരുളെന്താണ്? ശുദ്ധബോധ സ്വരൂപനായ പരമാത്മാണ് ഈ സംസാരനാടകം നടിക്കുന്ന പരുഷനെന്നാണ് അവർ കണ്ടെത്തിയിട്ടുള്ളത്. ആ പൊരുളിൻെറ പ്രതീകമാണു ശിവൻ. പരമാത്മസ്വരൂപം കേവലാനന്ദ ബോധമാണ്. അതിൽ കവിഞ്ഞ മംഗളമെന്താണ്? അതുകൊണ്ട് ശിവൻ മംഗള സ്വരൂപനാണ്. മനസ്സ് ധ്യാനനിമഗ്നമായി ശിവസ്വരൂപത്തിൽ ഏകാഗ്രപ്പെടുന്ന

വർക്ക് ആ മംഗളത്തിൻെറ അംശം പകർന്നുകിട്ടുന്നു. ലോകത്ത് ആര് എവിടെ എങ്ങനെ ആനന്ദിച്ചാലും അതൊക്കെ അത്മാനന്ദത്തിൻെറ അംശമാണ്. അതുകൊണ്ട് ശിവൻ ശങ്കരനാണ്. 'ശം' എന്നാൽ മംഗളമെന്നർഥം. മംഗളത്തെ തരുന്നവനാണ് ശങ്കരൻ. എല്ലാം സംഹരിച്ചു പൂർണമംഗളം തെളിയിക്കുന്ന യാളാണ് ശിവൻ. ശർവശബ്ദത്തിന് സംഹാര മൂർത്തിയെന്നർഥം. ആർക്കും ശരണം പ്രാപിക്കാവുന്ന ദേവനാണ് ആത്മാവായി എല്ലാവരുടെയും ഉള്ളിലിരിക്കുന്ന ശിവൻ. നിഗ്രഹാനുഗ്രഹശക്തനായ വിഭുവുമാണദ്ദേഹം. ഈ പ്രപഞ്ചത്തെ മുഴുവൻ ഉണ്ടാക്കിയഴിക്കുന്ന സർവശക്തനാണല്ലോ അദ്ദേഹം. ഉള്ളിലിരിക്കുന്ന ആ ദേവനെ കണ്ടെത്തുന്നതോടെ ജനനമരണരൂപത്തിലുള്ള എല്ലാ സംസാരക്ളേശങ്ങളും ഒടുങ്ങുന്നതാണ്. അതുകൊണ്ടദ്ദേഹം ഭവസങ്കടനാശനനാണ്. ആ സത്യം മൂർത്തിമത്തായി നിൽക്കുന്നതാണ് ഇഷ്ടദേവനായ ശിവൻ. ഇഷ്ടദേവതോപാസനയിൽ നാമസ്മരണ അത്യന്തം പ്രധാനമാണ്. അതുകൊണ്ടാണ് ആദ്യംതന്നെ ശിവനാമങ്ങൾ ആവർത്തിച്ചിരിക്കുന്നത്.

ജഡബന്ധങ്ങളിൽ വിരക്തിവന്നു സർവവ്യാപിയായ ചേതനസത്യത്തെ കണ്ടെത്താൻ ഇഷ്ടദേവനായ ശിവൻ കനിഞ്ഞരുളണമെന്നാണിനി പ്രാർഥിക്കുന്നത്:-

2 പൊരുളെന്നുമുടമ്പൊടു മക്കളുയിർ-
ത്തിരളെന്നുമിതൊക്കെയനർഥകരം
കരളീന്നുകളഞ്ഞു കരുംകടലിൽ
പുരളാതെ പൊതിഞ്ഞു പിടിപ്പതു നീ.

പൊരുളെന്നും-ധനസമ്പത്തെന്നും; ഉടമ്പൊടുമക്കൾ-ഈ ദേഹം, സന്തതി പരമ്പര; ഉയിർത്തിരൾ എന്നും - ആയുസ്സിൻെറ ദൈർഘ്യം എന്നും ഇങ്ങനെ പറയുന്നതൊക്കെ; അനർഥകരം-തികച്ചും സത്യത്തിൽനിന്നുമകററി ദുഃഖിപ്പിക്കുന്ന കാര്യങ്ങളാണ്; കരളീന്നു കളഞ്ഞ്-ഇവയെക്കുറിച്ചുള്ള ചിന്തയെല്ലാം ഹൃദയത്തിൽനിന്നൊഴിച്ചുമാററി; കരുംകടലിൽ-അജ്ഞാനപൂർണമായ സംസാരസമുദ്രത്തിൽ; പുരളാതെ-എൻേറതെന്ന ചിന്തയോടെ പറ്റിപ്പിടിക്കാൻ ഇടയാകാതെ; പൊതിഞ്ഞുപിടിപ്പത്-എങ്ങും അകവും പുറവും നിറഞ്ഞുവിളങ്ങുന്നത്; നീ-മംഗളസ്വരൂപിയായ ഭഗവാനാണെന്ന് അറിയാറാകണം.

ധനസമ്പത്തെന്നും ഈ ദേഹം, സന്തതിപരമ്പര, ആയുസ്സിൻെറ ദൈർഘ്യം എന്നും ഇങ്ങനെ പറയുന്നതൊക്കെ തികച്ചും സത്യത്തിൽ നിന്നും അകററി ദുഃഖിപ്പിക്കുന്ന കാര്യങ്ങളാണ്. ഇവയെക്കുറിച്ചുള്ള ചിന്തയെല്ലാം ഹൃദയത്തിൽനിന്നൊഴിച്ചുമാറ്റി അജ്ഞാനപൂർണമായ സംസാരസമുദ്രത്തിൽ എൻേറതെന്ന ചിന്തയോടെ പററിപ്പിടിക്കാൻ ഇടയാകാതെ എങ്ങും അകവും പുറവും നിറഞ്ഞുവിളങ്ങുന്നത് മംഗളസ്വരൂപിയായ ഭഗവാനാണെന്ന് അറിയാറാകണം.

## പൊതിഞ്ഞുപിടിപ്പതു നീ

എൻേറതെൻേറത് എന്നിങ്ങനെയുള്ള ജഡബന്ധങ്ങളിൽ നിന്നും വിടുതൽ കിട്ടുന്നതാണ് സംസാരമോചനം. എൻെറ പണം, എൻെറ ദേഹം,

74-2003 12

എൻെറ കുടുംബാംഗങ്ങൾ. ഇവയെ ഒക്കെ പോററിപ്പുലർത്താൻ എനിക്കു നീണാൾ ജീവിച്ചിരിക്കണം ഇത്യാദി ചിന്തകളാണ് സംസാരബന്ധം. എന്നാൽ ഈ പറഞ്ഞതിനെയൊക്കെ ബാഹ്യമായി പൊടുന്നനെ ഉപേക്ഷിച്ചുപോയാൽ ഇവയിൽനിന്നു മോചിക്കാൻ പറ്റുമോ? ഒരിക്കലും സാധ്യമല്ല. പിന്നെ എന്താണു മാർഗം? ഇവയുടെ ഒക്കെ മധ്യത്തിൽ കഴിയവേതന്നെ ഇവയൊന്നും തൻേറ തല്ലെന്നും സർവവ്യാപിയായ ഒരീശ്വരൻെറ വകയാണെന്നും വ്യക്തമായി അറിയുകയാണ് മോചനത്തിനുള്ള മാർഗം. എന്തുകൊണ്ടെൻേറതല്ല? തൻെറ ദേഹമുൾപ്പെടെ മുൻപറഞ്ഞവയെല്ലാം ഏതു നിമിഷത്തിലും തന്നിൽനിന്നു വേർപെട്ടുപോകാമെന്നുള്ളതുകൊണ്ടുതന്നെ അവയൊന്നും തൻേറതല്ലെന്നറിയണം. ഈ നിസ്സംഗഭാവം പരിശീലിക്കാൻ കഴിഞ്ഞാൽ അചിരേണ ബോധസ്വരൂപിയായ ശിവസത്യം ഉള്ളിൽ തെളിയും. അതോടെ ആ സത്യം സർവത്ര അകവും പുറവും നിറഞ്ഞുനിൽക്കുന്നു എന്നും ബോധ്യമാകും. ഇതാണു സംസാരവിമുക്തി. ഇതു ശീലിക്കാത്തവർക്കോ? ദേഹാദിജഡബന്ധങ്ങൾക്കു ശക്തി കൂടും. തുടർന്ന് യഥാർഥത്തിൽ താനാരെന്നോ തൻെറ ബന്ധുക്കളാരെന്നോ ജഗത്തെന്തെന്നോ അറിയാൻ കഴിയാതെ അജ്ഞാനസമുദ്രമായ സംസാരത്തിൽ ഉഴലേണ്ടിവരും. അജ്ഞതയെ സൂചിപ്പിക്കാനാണ് സംസാരത്തെ കരുംകടലായി ചിത്രീകരിച്ചിരിക്കുന്നത്. ഒടുവിൽ തൻേറതെന്നു കരുതിയ എല്ലാറ്റിനെയും വിട്ടിട്ട് ദയനീയമായി ഇവിടെനിന്നും യാത്രപറയേണ്ടതായും വരും. ഇങ്ങനെ കൂരിരുട്ടിൽ പതിക്കാനിടവരാതെ സർവ്വവ്യാപിയായ ഭഗവാനെക്കണ്ടു ജീവിതം ധന്യമാക്കാനിടവരണമെന്നാണ് ഭക്തൻെറ ആഗ്രഹം.

സുഖത്തിനിരിപ്പിടം ആത്മാവാണ്. ഇതറിയാതെ സുഖത്തിനായി ജഡസാമഗ്രികളുടെ പിന്നാലെ പരക്കംപായുന്നതാണു സകല ദുഃഖങ്ങൾക്കും കാരണം. ഈ മോഹം തീർത്തുതരണേ എന്നാണിനിയും ഭക്തൻ പ്രാർത്ഥിക്കുന്നത്.

3 പിടിപെട്ടുപുരണ്ടുമറിഞ്ഞുപിണ-
ക്കുടിയിൽക്കുടികൊണ്ടു ഗുണങ്ങളൊടും
കുടികൊണ്ടുകുടിക്കുമരുംകുടി നീ-
രടിതട്ടിയകത്തു നിറഞ്ഞിരി നീ.

പിടിപെട്ടു-എൻേറത് എൻേറത് എന്നു പറഞ്ഞുപററിക്കൂടി; പുരണ്ടുമറിഞ്ഞു-ഒന്നുവിട്ടു മറെറാന്നിനെ കൊതിച്ചു ജനിച്ചുമരിച്ച്; പിണക്കൂടിയിൽ-ജഡമയമായ ഈലോകത്ത്; കുടികൊണ്ട് - ജീവിതം കഴിച്ചുകൂട്ടി; ഗുണങ്ങളൊടും കുടികൊണ്ട്-സത്ത്വരജസ്തമസ്സുകളെന്ന മായാഗുണങ്ങളിൽ മാറിമാറി വർത്തിച്ച്; കുടിക്കുമരുംകുടിനീർ-നിരന്തരം അനുഭവിക്കുന്ന ഈ ദുഃഖമയമായ മോഹം; അടിതട്ടി - വേരോടെ പിഴുതുമാറ്റി; അകത്തുനിറഞ്ഞിരി നീ - ഉള്ളിൽ ഭഗവാൻ ഇടതിങ്ങി വിളങ്ങുമാറാകണം.

എൻേറത് എൻേറത് എന്നുപറഞ്ഞു പററിക്കൂടി ഒന്നുവിട്ടുമറെറാന്നിനെ കൊതിച്ചു ജനിച്ചുമരിച്ച് ജഡമയമായ ഈ ലോകത്ത് ജീവിതം കഴിച്ചുകൂട്ടി

സത്ത്വരജസ്തമസ്സുകളെന്ന മായാഗുണങ്ങളിൽ മാറിമാറി വർത്തിച്ച് നിരന്തരമനുഭവിക്കുന്ന ഈ ദുഃഖമയമായ മോഹം വേരോടെ പിഴുതുമാററി ഉള്ളിൽ ഭഗവാൻ ഇടതിങ്ങി വിളങ്ങുമാറാകണം.

**അകത്തുന്നിറഞ്ഞിരി നീ**

ഹൃദയം സത്യാനുഭൂതികൊണ്ടു നിറഞ്ഞതാണെങ്കിൽ ലോകം മുഴുവൻ സത്യസ്വരൂപമായി കാണാൻ കഴിയും. ഹൃദയം മായാഗുണ ബദ്ധമാണെങ്കിൽ അതനുസരിച്ച് ജഡമയമായിട്ടായിരിക്കും പ്രപഞ്ചം അനുഭവപ്പെടുക. സത്ത്വം, രജസ്, തമസ് എന്നിവയാണ് മായാഗുണങ്ങൾ. സത്ത്വം പ്രകാശത്തിൻെറയും; രജസ്സു പ്രവൃത്തിയുടെയും തമസ്സ് മോഹത്തിന്റെയും ഗുണങ്ങളാണ്. പക്ഷെ ഇവയൊന്നും ശുദ്ധരൂപത്തിൽ ലോകത്താരിലും കാണപ്പെടുകയില്ല. വ്യക്തിമനസ്സുകളെല്ലാം ഈ ഗുണങ്ങളുടെ പല അളവിലുള്ള കൂടിക്കലർപ്പുക ളാണ്. അതുകൊണ്ട് മനസ്സ് സദാ ഈ ഗുണങ്ങളിൽ മാറിമാറിച്ചലിക്കുന്നു. മനസ്സിന്റെ ഈ രഹസ്യമാണു ഗുരുദേവൻ ഗുണങ്ങളൊടും കുടികൊണ്ടു എന്നു പറഞ്ഞിരിക്കുന്നത്. ഉള്ളിൽ മായാഗുണങ്ങൾ തങ്ങിനിൽക്കുന്നിടത്തോളം അവയുടെ സ്ഥൂലപരിണാമങ്ങളായ ജഡദൃശ്യങ്ങൾ പുറത്ത് അനുഭവപ്പെട്ടു കൊണ്ടേയിരിക്കും. ജഡദൃശ്യങ്ങളിലാണു സുഖമിരിക്കുന്നതെന്നു ഭ്രമം വരും. സുഖം കൊതിച്ചുകൊതിച്ച് അവയുടെ പിന്നാലേ പായും. ഒടുവിൽ കഠിനമായ നിരാശയും ദുഃഖവും അനുഭവിക്കേണ്ടതായും വരും. ഈ മോഹമാണ് കുടിക്കുമരുംകുടിനീര്. ജഡമയമായ പ്രപഞ്ചമാണ് 'പിണക്കുടി' അതിൽ സംഗപ്പെട്ടു ജനിച്ചുമരിക്കലാണ് 'പിടിപെട്ടു പുരണ്ടു മറിയൽ'. ഈ സംഭവവികാസങ്ങളുടെയല്ലാം മൂലകാരണം അവിദ്യ അഥവാ അജ്ഞാനമാണ്. ആത്മാന്വേഷണംകൊണ്ടല്ലാതെ ഇതു മാറിക്കിട്ടുന്നതല്ല. ഉള്ളിൽ ബോധസ്വരൂപമായ ആത്മാവു തെളിഞ്ഞാൽ മായാഗുണങ്ങൾ പോയി അജ്ഞാനമകലും അജ്ഞാനമുൾപ്പെടെ മായാഗുണങ്ങളെ മാററിത്തരണമെന്നപേക്ഷിക്കുകയാണ്. 'അടിതട്ടി' എന്ന ഭാഗംകൊണ്ട്. അജ്ഞാനമകന്നാൽ ആത്മാവ് ഉള്ളിൽ നിറഞ്ഞ് അനുഭവപ്പെടും.

ശിവൻ മംഗളസ്വരൂപിയാണെങ്കിൽ കഴുത്തിൽ കറുപ്പു കാണാൻ എന്താണു കാരണമെന്നു ശങ്കിക്കേണ്ടതില്ല. കൃപാനിധിയായ ഭഗവാൻ ലോകരക്ഷയ്ക്കായി വിഷം ഭക്ഷിച്ചതിൻെറ ഫലമാണത്. ഭഗവാൻെറ കാരുണ്യത്തെക്കുറിച്ചു സംശയമേയില്ലെന്നാണു ഭക്തൻ തുടർന്നു പറയുന്നത്:-

4 ഗളമുണ്ടു കറുത്തതു നീ ഗരളം
കളമുണ്ടതുകൊണ്ടു കൃപാനിധിയേ,
കളമുണ്ടൊരു കൊണ്ടലൊടൊത്തകട-
ല്ക്കളവുണ്ടൊരു സീമ നിനക്കു നഹി.

ഗളമുണ്ടു കറുത്തു-കഴുത്തു കറുത്തിരിക്കുന്നതായി കാണുന്നുണ്ട്; കൃപാനിധിയേ - കാരുണ്യനിധിയായ ഭഗവൻ; നീ ഗരളം കളമുണ്ടതുകൊണ്ട്- അങ്ങ് വിഷമാകുന്ന കറുപ്പു ഭക്ഷിച്ചതുകൊണ്ടാണങ്ങനെ സംഭവിച്ചത്; കളമുണ്ടൊരു - കറുത്തിരുണ്ട; കൊണ്ടലൊടൊത്ത - മേഘത്തിനുതുല്യമായ;

കടല്ക്ക് - കടലിന്; അളവുണ്ട് - അതിരുണ്ട്; നിനക്ക് - അങ്ങയ്ക്ക് ഒരു സീമ നഹി - ഒരതിരുമില്ല.

കഴുത്തുകറുത്തിരിക്കുന്നതായി കാണുന്നുണ്ട്. കാരുണ്യനിധിയായ ഭഗവാൻ, അങ്ങ് വിഷമാകുന്ന കറുപ്പു ഭക്ഷിച്ചതുകൊണ്ടാണ് അങ്ങനെ സംഭവിച്ചത്. കറുത്തിരുണ്ട മേഘത്തിന് തുല്യമായ കടലിന് അതിരുണ്ട്. അങ്ങേക്ക് ഒരതിരുമില്ല.

## ഒരു സീമ നിനക്കു നഹീ

പണ്ട് പാലാഴികടഞ്ഞപ്പോൾ വാസുകി വിഷം വമിക്കാനൊരുമ്പെട്ടു. ആ വിഷം ലോകത്തു പരക്കാനിടയായാൽ അതോടെ എല്ലാം നശിച്ചുപോകുമായിരുന്നു. അതുവരാതിരിക്കാനാണ് കാരുണ്യനിധിയായ ശിവൻ ആ വിഷം കുടിച്ചത്. അത് അദ്ദേഹത്തിന്റെ കഴുത്തിൽ തങ്ങി അവിടെ കറുപ്പുളവാക്കി. ശിവസ്വരൂപത്തിൽ ആ കറുപ്പിപ്പോഴും കാണ്മാനുണ്ടെങ്കിലും അതു ഭഗവാന്റെ അളവില്ലാത്ത കാരുണ്യത്തെ സൂചിപ്പിക്കുന്നതാണെന്ന് ഭാവം. ശിവന്റെ കഴുത്തിലെ കറുപ്പ് ആനന്ദസ്വരൂപമായ ബ്രഹ്മത്തിൽ മായയുളവാക്കുന്ന അജ്ഞാനത്തിന്റെ പ്രതീകമാണ്. പുറമേ അജ്ഞത യുണ്ടെങ്കിലും വസ്തു സ്വരൂപം ആനന്ദഘനമാണന്നു ഭാവം. കറുത്തകടലിനു ഒരതിരുണ്ടാവാം. കരുണാനിധിയായ സത്യസ്വരൂപന് ഒരതിരുമില്ല. സത്യസ്വരൂപം ആദിയോ അന്തമോ ഉള്ളതല്ല. അതുകൊണ്ടുതന്നെ ഭഗവാൻെറ കാരുണ്യത്തിനു അവസാനമില്ലെന്നു ഭാവം. സർവാത്മനാ ഭഗവാനെ അഭയം പ്രാപിക്കുന്നവർക്ക് ഒന്നും ഭയപ്പെടാനില്ല. ഈ പദ്യത്തിൽ 'കളം' എന്ന പദം കറുപ്പ്, കളങ്കം എന്നർഥത്തിലാണ് പ്രയോഗിച്ചിരിക്കുന്നത്.

ഭഗവത് സ്വരൂപപ്രാപ്തിയാണ് മുക്തിയെന്നും അതു തന്നനുഗ്രഹിക്കണമെന്നുമാണ് ഭക്തൻ അവസാനമായി പ്രാർഥിക്കുന്നത്:-

5 കനിവെന്നിലിരുത്തിയനംഗരസ-
ക്കനിതട്ടിയെറിഞ്ഞു കരംകഴുകി
തനിമുക്തി പഴുത്തുചൊരിഞ്ഞൊഴുകും
കനകക്കൊടിയേ, കഴലേകുക നീ.

തനിമുക്തി-ചിത്തകൈവല്യം; പഴുത്തു ചൊരിഞ്ഞെഴുകും-സമ്പൂർണ്ണമായി സർവ്വത്ര പ്രസരിപ്പിച്ചുകൊണ്ടിരിക്കുന്ന; കനകക്കൊടിയേ-സ്വയം പ്രകാശിക്കുന്ന തേജഃപുഞ്ജമേ; കനിവെന്നിലിരുത്തി-എന്നിൽ കാരുണ്യം ചൊരിഞ്ഞ്; അനംഗരസക്കനി - കാമമോഹ മാകുന്ന പഴം; തട്ടിയെറിഞ്ഞ് - കൈയിൽ നിന്നും തട്ടിക്കളഞ്ഞ്; കരംകഴുകി-കൈ ശുദ്ധിയാക്കി; നീ കഴലേകുക-ഗ്രഹിക്കാനായി അങ്ങ് തൃപ്പാദം തന്നനുഗ്രഹിക്കുക.

ശുദ്ധകൈവല്യം സമ്പൂർണമായി സർവത്ര പ്രസരിപ്പിച്ചുകൊണ്ടിരിക്കുന്ന സ്വയം പ്രകാശിക്കുന്ന തേജഃപുഞ്ജമേ, എന്നിൽ കാരുണ്യം ചൊരിഞ്ഞ് കാമമോഹമാകുന്ന പഴം തട്ടിക്കളഞ്ഞ് കൈ ശുദ്ധിയാക്കി ഗ്രഹിക്കാനായി അങ്ങു തൃപ്പാദം തന്നനുഗ്രഹിക്കുക.

**കഴലേകുകനീ**

ശുദ്ധകൈവല്യസ്വരൂപമാണു വസ്തു, അതു സദാ സർവത്ര കേവലാനന്ദ സ്വരൂപമായി വിലസുന്നു. മായ അതിൽ ഒരജ്ഞാനത്തിൻെറ മൂടുപടം ഉണ്ടാക്കിയിട്ടുണ്ടെങ്കലും ആനന്ദഘനമായ സ്വരൂപസ്ഥിതിക്ക് ഒരു മാററവും സംഭവിച്ചിട്ടില്ല. ഉള്ളിൽ ബോധ സത്യത്തെ തിരഞ്ഞുകണ്ടിട്ടുള്ള ശ്രീനാരായണ ഗുരുദേവനെപ്പോലെയുള്ളവർക്കെല്ലാം ഒരുപോലെ ഈ വസ്തു രഹസ്യം തെളിഞ്ഞിട്ടുണ്ടെന്നാണവർ അവകാശപ്പെടുന്നത്. ആ കൈവല്യ സാക്ഷാത്കാരത്തിൻെറ അനുഭവമാധുര്യം നിറഞ്ഞുതിങ്ങുന്ന ഒരു വിശേഷണമാണ് 'തനിമുക്തി പഴുത്തുചൊരിഞ്ഞൊഴുകും കനക ക്കൊടിയേ' എന്ന സംബോധന. വസ്തുസ്ഥതിയിതാണെങ്കിൽ എല്ലാർക്കും എന്തുകൊണ്ടതനുഭവപ്പെടുന്നില്ല. കാമമോഹമാകുന്ന കനി ഭക്ഷിക്കുന്നതുകൊണ്ടാണ്. ഭക്ഷിക്കുന്നതുമാത്രമല്ല സദാ കയ്യിൽവച്ചുഭക്ഷിക്കാൻ കൊതിക്കുകയും ചെയ്യുന്നു. ഇതു പരമ്പരയായി ലഭിച്ച കനിയാണ്. ദൈവപുത്രന്മാരായി ആദ്യം രണ്ടു മനുഷ്യവ്യക്തികളുണ്ടായെന്നാണല്ലോ ക്രൈസ്തവവേദം ഘോഷിക്കുന്നത്; ആദാമും ഹവ്വയും. ആദാം ദൈവത്തിൻെറ ആജ്ഞ വകവയ്ക്കാതെ പ്രപഞ്ചവൃക്ഷത്തിലെ കാമക്കനി ഭക്ഷിച്ചു. അതിൻെറ ഫലമാണത്രേ മനുഷ്യപരമ്പര ഇന്നും അനുഭവിക്കുന്ന ദുരിതം. അതുകൊണ്ടിവിടെ ഭക്തനു ഭഗവാനോട് ഒരപേക്ഷയേ ഉള്ളൂ. തൻെറ കൈയ്യിൽ നിന്നും ഈ കാമക്കനി തട്ടിയെറിഞ്ഞു കൈ ശുദ്ധിയാക്കിത്തരണം. തട്ടിയെറിഞ്ഞെങ്കിലേ അതു പോവൂ. അത്ര ബലമായി പിടിച്ചിരിക്കുകയാണ്. ശുദ്ധിയായ കൈയ്ക്കു ഗ്രഹിക്കാൻ ഭഗവാൻെറ തൃപ്പാദങ്ങൾ കനിഞ്ഞു നൽകുകയും വേണം. ഭഗവാൻെറ തൃപ്പാദങ്ങൾ '*ശിവപ്രസാദപഞ്ചകം*' പോലുള്ള ഭക്തിരസനിഷ്യന്ദികളായ കൃതികൾ രചിച്ച് നമുക്കു വ്യക്തമായി കാട്ടിത്തരുന്ന ഗുരുദേവൻെറ തൃപ്പാദങ്ങൾ നമുക്കും ശുദ്ധങ്ങളായ കൈകൾകൊണ്ടു ഗ്രഹിക്കാൻ നോക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## 2

# സദാശിവദർശനം

മണംതുടങ്ങിയെണ്ണി മണ്ണിലുണ്ണുമെണ്ണമൊക്കെയ–
ററിണങ്ങിനിൽക്കുമുൾക്കുരുന്നുരുക്കിനെക്കിനക്കിടും
ഗുണംനിറഞ്ഞ കോമളക്കുടത്തിലന്നുമിന്നുമി–
ന്നിണങ്ങളങ്ങുമിങ്ങു മെങ്ങുമില്ലനല്ലമങ്ഗളം.

കളംകറുത്തകൊണ്ടലുണ്ടിരുണ്ടകൊണ്ടകണ്ടെഴും
കളങ്കമുണ്ടകണ്ടനെങ്കിലും കനിഞ്ഞുകൊള്ളുവാൻ
ഇളംപിറക്കൊഴുന്നിരുന്നു മിന്നുമുന്നതത്തല–
ക്കുളംകവിഞ്ഞ കോമളക്കുടംചുമന്നകുഞ്ജരം.

'അരം'തിളച്ചുപൊങ്ങുമാടലാഴിനീന്തിയേറിയ–
ക്കരെക്കടന്നു കണ്ടപോതഴിഞ്ഞൊഴിഞ്ഞുനിന്ന നീ
ചുരന്നുചൂഴവും ചൊരിഞ്ഞിടുന്ന സൂക്തികണ്ടുക–
ണ്ടിരന്നുനിന്നിതെൻമുടിക്കുചൂടുമീശനേ!

ശനൈരുയർന്നുയർന്നു വന്നുനിന്നുകൊന്നുതിന്നിടും
ദിനംദിനം ദിനേശനിന്ദുവെന്നുരണ്ടുകന്ദുകം
മനംകവിഞ്ഞുമാറിയാടുമങ്ങുമണ്ണൊടെണ്ണുമീ–
ജനംനിനയ്ക്കുമൊക്കെയും ജയിക്കുമാദിദൈവമേ!

ദൈവമേ, നിനയ്ക്ക നീയും ഞാനുമൊന്നുതന്നെയെന്നു
കൈവരുന്നതിന്നിതെന്നിയടിയനില്ല കാംക്ഷിതം
ശൈവമൊന്നൊഴിഞ്ഞു മറ്റുമുള്ളതൊക്കെയെങ്ങുമിങ്ങു
മായ്‌വലഞ്ഞുഴന്നിടുന്ന വഴിയതും നിനയ്ക്കിൽ നീ.

നിനയ്ക്കിലിന്ദുചൂഡനൊന്നുതന്നെ നീയൊഴിഞ്ഞു മ–
റെറനിക്കുദൈവമില്ല പൊൻവിളക്കിളയ്ക്കുമാഴിയേ
മനംതുടങ്ങിയെണ്ണുമെണ്ണമൊക്കെനെക്കിനക്കിടും
കനംകുറഞ്ഞമേനിയേ കനിഞ്ഞുവന്ന കന്നലേ.

നിലംനിലിമ്പരാറുപാമ്പെലുമ്പൊടമ്പിളിക്കല–
ത്തിലംവിളങ്ങിടുന്ന ചെഞ്ചിടയ്ക്കിടയ്ക്കണഞ്ഞിടും

ചിലങ്കകണ്ടു ചഞ്ചലപ്പെടും മുഖംമലർന്ന പൂ-
ങ്കുലയ്ക്കു കുമ്പിടുംപടിക്കിനിക്കനിഞ്ഞുകൂറു നീ. 7

കനിഞ്ഞുമണ്ണുമപ്പുമപ്പുറം കലർന്ന കാററൊട-
ങ്ങണഞ്ഞുവിണ്ണിലന്നുമിന്നുമൊന്നിരുന്നുമിന്നിടും
മണംകലർന്നമേനിയേതതിന്നു നീ മലർന്നിടും
മണിക്കു മാനമില്ല മല്ലിടുന്നൊരല്ലുമില്ലിതിൽ. 8

ഇതിൽക്കിടന്നു കേണുവാണു നാൾകഴിഞ്ഞിടുന്നിനി-
ക്കിതിൽപരം നിനയ്ക്കിലെന്തു വന്നിടുന്നു സങ്കടം
മതിക്കൊഴുന്നണിഞ്ഞിടുന്നമന്നവാ, കനിഞ്ഞുമു-
ന്മതിക്കുടംകവിഞ്ഞു പായുമാറു ചൂടിയാടുനീ. 9

അടിക്കുപന്നിപോയി നിന്മുടിക്കൊരന്നവുംപറ-
ന്നടുത്തുകണ്ടതില്ല നിന്നെയിന്നുമഗ്നിശൈലമേ,
എടുത്തു നീ വിഴുങ്ങിയെന്നെയിന്ദ്രിയങ്ങളോടുടൻ
നടിച്ചിടും നമശ്ശിവായ നയകാ, നമോ നമഃ 10

## വ്യാഖ്യാനം

പത്തു ശ്ളോകങ്ങളടങ്ങുന്ന ഒരു ശിവസ്തോത്രമാണ് *'സദാശിവ ദർശനം'*. സദാ മംഗളസ്വരൂപമായി വിളങ്ങുന്ന പരമാത്മാവിന്റെ പ്രതീകമായി ശിവനെ ഇഷ്ടദേവതാ രൂപത്തിൽ അംഗീകരിച്ച് ഈ സ്തോത്രംകൊണ്ട് ഉപാസിക്കാവുന്നതാണ്. ഇഷ്ടദേവങ്കൽ ഏകാഗ്രപ്പെടുന്ന മനസ്സ് ബ്രഹ്മദർശനത്തിനു കരുത്തററതായിത്തീരും. മനസ്സിൻെറ വിഷയവാസന നശിപ്പിച്ച് സദാശിവസ്വരൂപത്തിൽ ഭക്തിവളർത്തി സത്യസ്വരൂപത്തോടിണക്കിച്ചേർക്കണമെന്നാണ് ഒന്നാം പദ്യത്തിൽതന്നെ ഭക്തൻ ആവശ്യപ്പെടുന്നത്:-

1 മണംതുടങ്ങിയെണ്ണി മണ്ണിലുണ്ണുമെണ്ണമൊക്കെയ-
റ്റിണങ്ങിനിൽക്കുമുൾക്കുരുന്നുരുക്കിനെക്കിനക്കിടും
ഗുണംനിറഞ്ഞ കോമളക്കുടത്തിലന്നുമിന്നുമി-
ന്നിണങ്ങളങ്ങുമിങ്ങു മെങ്ങുമില്ലനല്ലമങ്ഗളം.

മണംതുടങ്ങിയെണ്ണി-ഗന്ധംതുടങ്ങി ജ്ഞാനേന്ദ്രിയമോരോന്നും വേറെ വേറെയായി; മണ്ണിലുണ്ണുമൊക്കെ-ജഡങ്ങളെ പിൻതുടർന്നനുഭവിക്കുന്ന വിഷയങ്ങളെല്ലാം; അററ്-അകന്നുമാറി; ഇണങ്ങിനിൽക്കും-ഭഗവദ്ധ്യാനത്തിൽ ഏകാഗ്രപ്പെട്ടുനിൽക്കുന്ന; ഉൾക്കുരുന്ന്-ഭക്തിഭാവനിർഭരമായ മനസ്സിനെ; ഉരുക്കി -സമാദ്ധ്യനുഭവത്തിൽ അലിയിച്ച്; നെക്കിനക്കിടും-അൽപാൽപമായി തന്നിൽ ലയിപ്പിക്കുന്ന;

ജ്ഞാനേന്ദ്രിയങ്ങളോരോന്നും വേറെ വേറെയായി ജഡങ്ങളെ പിന്തുടർന്നനുഭവിക്കുന്ന വിഷമങ്ങളെല്ലാം അകന്നുമാറി ധ്യാനത്തിൽ ഏകാഗ്രപ്പെ

ട്ടുനിൽക്കുന്ന മനസ്സിനെ സമാധി അനുഭവത്തിൽ അലിയിച്ച് തന്നിൽ ലയിപ്പിക്കുന്ന ആനന്ദസാന്ദ്രമായ ഭഗവദ്സ്വരൂപത്തിൽ ഒരിടത്തും അമംഗളങ്ങളില്ല. അതു സദാശുദ്ധമാണ്.

സഗുണമായാലും നിർഗുണമായാലും സമാധ്യനുഭവത്തിൽ മാത്രമേ ഭഗവത്സ്വരൂപം പ്രത്യക്ഷമായി അനുഭവപ്പെടൂ. ധ്യാനനിഷ്ഠയിൽ അന്തർമുഖമായി ഏകാഗ്രപ്പെടുന്ന മനസ്സിനു മാത്രമേ സമാധി സാദ്ധ്യമാവൂ. മനസ്സിന് ഏകാഗ്രത കിട്ടണമെങ്കിൽ ജ്ഞാനേന്ദ്രിയ വിഷയങ്ങളായ ഗന്ധം, രസം, രൂപം, സ്പർശം, ശബ്ദം ഇവയുടെ പിന്നാലെയുള്ള പാച്ചിൽ അവസാനിക്കണം. ഇങ്ങനെ ഇന്ദ്രിയനിഗ്രഹം, മനസ്സിൻെറ അന്തർമുഖമായ ഏകാഗ്രത, സമാധ്യനുഭവം ഇവ ക്രമമായി സാധിച്ചാൽ സഗുണമായോ നിർഗുണമായോ ഈശ്വരരൂപം തെളിയും. എങ്ങനെ തെളിയും? ആനന്ദസാന്ദ്രമായി തെളിയും. ഒരിക്കലും ഒരിടത്തും കളങ്കം പുരളാത്ത സദാശിവരൂപമാണ് ഭഗവാൻേറതെന്ന് തെളിയും. സുഖാനുഭവം അവിടെ പൂർണ്ണമാകും. അപ്പോൾ സമാധ്യനുഭവത്തിലാണു ഭഗവത്രൂപം തെളിയുന്നത്. പൂർണ്ണസുഖാനുഭവമാണു പ്രയോജനം. തനിക്കിതനുഭവപ്പെടുമാറാകണം എന്നാണു ഭക്തൻെറ ആഗ്രഹം.

ഇഷ്ടദേവനായ സദാശിവൻെറ രൂപത്തിൽ പല കളങ്കങ്ങളും കാൺമാനുണ്ടല്ലോ അപ്പോൾ ഭഗവത്രൂപം സർവമംഗളമാണെന്ന് എങ്ങനെ പറയാൻ കഴിയും? ഇതിനു മറുപടിയാണ് അടുത്ത പദ്യം:-

2 കളംകറുത്തകൊണ്ടലുണ്ടിരുണ്ടകൊണ്ടകണ്ടെഴും
കളങ്കമുണ്ടകണ്ടനെങ്കിലും കനിഞ്ഞുകൊള്ളുവാൻ
ഇളംപിറക്കൊഴുന്നിരുന്നു മിന്നുമുന്നതത്തല-
ക്കുളംകവിഞ്ഞ കോമളക്കുടംചുമന്നകുഞ്ജരം.

കളം-കഴുത്ത്; കറുത്തകൊണ്ടലുണ്ട്-കാർമേഘം പോലെ ഇരുണ്ടു കാണുന്നു; ഇരുണ്ടകൊണ്ട-അതുപോലെ കറുത്ത ജടയും കാണ്മാനുണ്ട്; കണ്ട്-ഇതുരണ്ടും കണ്ടാൽ; ഏഴുംകളങ്കമുണ്ടകണ്ടനെങ്കിലും-വർദ്ധിച്ച കളങ്കം അകത്താക്കിയ കഴുത്തോടുകൂടിയവനാണെന്നു തോന്നാമെങ്കിലും; കനിഞ്ഞുകൊള്ളുവാൻ-കാരുണ്യത്തിനിരിപ്പിടമാണെന്നു തെളിയിക്കാൻ; ഇളംപിറക്കൊഴുന്നിരുന്നുമിന്നും-ചന്ദ്രക്കലയായ കൊഴുന്നു ചൂടി വിളങ്ങുന്ന; ഉന്നതത്തലക്കുളം കവിഞ്ഞ-ഉന്നത ശിരസ്സാകുന്ന പൊയ്ക ഗംഗാ ജലം നിറഞ്ഞു കവിഞ്ഞുകൊണ്ടിരിക്കുന്ന; കോമളക്കുടം - ഭഗവാൻെറ സുന്ദരരൂപം; ചുമന്നകുഞ്ജരം - ചുവന്ന ഒരു മദയാനയെപ്പോലെ ശോഭിക്കുന്നു.

കഴുത്ത് കാർമേഘംപോലെ ഇരുണ്ടു കാണുന്നു; അതുപോലെ കറുത്ത ജടയും കാൺമാനുണ്ട്. ഇതുരണ്ടും കണ്ടാൽ വർദ്ധിച്ച കളങ്കം അകത്താക്കിയ കഴുത്തോടു കൂടിയവനാണെന്നു തോന്നാമെങ്കിലും കാരുണ്യത്തിനിരിപ്പിടമാണെന്നു തെളിയിക്കാൻ ചന്ദ്രക്കലയായ കൊഴുന്നു ചൂടി വിളങ്ങുന്ന ഉന്നത ശിരസ്സാകുന്ന പൊയ്ക ഗംഗാജലം നിറഞ്ഞു കവിഞ്ഞുകൊണ്ടിരിക്കുന്ന ഭഗവാൻെറ സുന്ദരരുപം ചുവന്ന ഒരു മദയാനയെപ്പോലെ ശോഭിക്കുന്നു.

### ചുവന്ന കുഞ്ജരം

കഴുത്തിലെ കറുപ്പും ജടയുടെ കറുപ്പും വെറും ബാഹ്യമാണ്. സൂക്ഷിച്ചുനോക്കിയാൽ ചന്ദ്രക്കലയും ഗംഗയും ധരിച്ചു ഭഗവാൻ സദാ കാരുണ്യമൂർത്തിയായി വിളങ്ങുന്നതു കാണാൻ കഴിയും. തുമ്പിക്കൈ പോലെയാണമ്പിളി. ആനയുടെ മദജലംപോലെയാണു ഗംഗാജലം. ശിവൻെറ സ്വരൂപം ജവാകുസുമംപോലെ ചുവപ്പുനിറമുള്ളതാണെന്ന് ഗുരുദേവൻതന്നെ ശിവശതകത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. അതുകൊണ്ടാണ് ചുവന്ന കുഞ്ജരമാണെന്നു കൽപിച്ചിരിക്കുന്നത്. പരമാത്മസ്വരൂപവും പുറമേ പ്രപഞ്ചമാകുന്ന കളങ്കമുള്ളതുപോലെ കാണപ്പെടുന്നുണ്ടെങ്കിലും അകമേ ആനന്ദസ്വരൂ പമാണെന്നാണല്ലോ പ്രസിദ്ധി.

സംഹാരം സ്വഭാവമായിട്ടുള്ള സംസാരം കടന്നു ഭഗവത് സന്നിധി യിലെത്തി അറിവു പൂർണ്ണമാക്കാൻ അനുവദിക്കണേ എന്നാണിനി പ്രാർഥന:–

3 ‘അരം’തിളച്ചുപൊങ്ങുമാടലാഴിനീന്തിയേറിയ–
ക്കരെക്കടന്നു കണ്ടപോതഴിഞ്ഞൊഴിഞ്ഞുനിന്ന നീ
ചുഴന്നുചൂഴവും ചൊരിഞ്ഞിടുന്ന സൂക്തികണ്ടുക–
ണ്ടിരന്നുനിന്നിതെൻമുടിക്കുചൂടുമീശനേ!

അരം – പരസ്പരവിദ്വേഷംകൊണ്ടുള്ള നാശം; തിളച്ചു പൊങ്ങും – സദാ ബാധിച്ചു കലങ്ങിമറിയുന്ന; ആടലാഴി – ദുഃഖമയമായ സംസാരസമുദ്രം; നീന്തിയേറി – ഭഗവത്ഭജനംകൊണ്ടൊരുവിധം താണ്ടി; അക്കരെക്കടന്നു – ജഡബോധം വിട്ട്; കണ്ടപോത് – ഭഗവത്സ്വരൂപം കണ്ടെത്തിയപ്പോൾ; അഴിഞ്ഞൊഴിഞ്ഞുനിന്ന നീ – സംസാരബന്ധമെല്ലാം പോയി മുക്തനായി നിൽക്കുന്ന അവിടുന്ന്; ചുഴന്നുചൂഴവുംചൊരിഞ്ഞിടുന്ന – ചുറ്റിലും സർവത്ര വ്യക്തമാക്കിത്തരുന്ന; സൂക്തികണ്ടു കണ്ട്–വിജ്ഞാനം അനുഭവിച്ചനുഭവിച്ച്; എൻമുടിക്കുചൂടുമീശനേ – ഞാൻ സർവത്ര തലകുനിച്ചു വണങ്ങുന്ന ഭഗവാനെ ഇരന്നുനിന്നിടുന്നു – എന്നെ പൂർണ്ണമായും അവിടത്തോടു ചേർക്കണമെന്ന് അപേക്ഷിക്കുന്നു.

പരസ്പര വിദ്വേഷംകൊണ്ടുള്ള നാശം സദാ ബാധിച്ചു കലങ്ങിമറിയുന്ന ദുഃഖമയമായ സംസാരസമുദ്രം ഭഗവത്ഭജനം കൊണ്ടൊരുവിധം താണ്ടി ജഡബോധംവിട്ട് ഭഗവത്സ്വരൂപം കണ്ടെത്തിയപ്പോൾ സംസാരബന്ധമെല്ലാം പോയി മുക്തനായി നിൽക്കുന്ന അവിടുന്ന് ചുററിലും സർവത്ര വ്യക്തമാക്കിത്തരുന്ന വിജ്ഞാനം അനുഭവിച്ചനുഭവിച്ച്, ഞാൻ സർവത്ര തലകുനിച്ചു വണങ്ങുന്ന ഭഗവാനേ, എന്നെ പൂർണ്ണമായും അവിടത്തോടു ചേർക്കണമെന്നപേക്ഷിക്കുന്നു.

### ചൊരിഞ്ഞിടുന്ന സൂക്തികണ്ടുകണ്ട്

‘അരം’ എന്ന പദത്തിനു നാശം എന്നാണർഥം. പരസ്പരവിദ്വേ ഷത്തിൽപെട്ടു നശിക്കുന്ന ഒരു ലോകമാണു നമ്മുടെ മുൻപിലുള്ളത്. ഈ മദമാത്സര്യങ്ങൾകണ്ടു മനം മടുത്തു വിരക്തിവന്നിട്ടാണു സത്യാന്വേഷി

ഭഗവദ്ധ്യാനത്തിലൂടെ ആത്മദർശനത്തിനു മുതിരുന്നത്. ആത്മദർശനം നേടുന്നതോടെ വസ്തുസ്വരൂപത്തിൽ സംസാരത്തിൻെറ കളങ്കങ്ങളൊന്നും സ്പർശിച്ചിട്ടേയില്ലെന്നു തെളിയുന്നു. സമാധിയിലാണല്ലോ ആത്മനിഷ്ഠ കൈവരുന്നത്. സമാധ്യനുഭവത്തിലെ ഒരു പ്രത്യേക ഘട്ടത്തിൽ അത്ഭുത കരമായ വസ്തുവിജ്ഞാനം വ്യക്തമായ വാക്കുകളിലൂടെ ആരോ യോഗി ചിത്തത്തിനു പകർന്നുകൊടുക്കുന്നതായി അനുഭവിക്കാൻ കഴിയും. ഇങ്ങനെ വാക്കിലൂടെ പകർന്നുകിട്ടുന്ന വസ്തു വിജ്ഞാനത്തെയാണിവിടെ 'ചൊരിഞ്ഞിടുന്ന സൂക്തികണ്ടുകണ്ടു' എന്നു ഗുരുദേവൻ വിവരിച്ചിരിക്കുന്നത്. ഈ ഘട്ടത്തിൽ വസ്തു ഒന്നേയുള്ളൂ. താൻ കടലിലെ തിരപോലെ ആ വസ്തുവിലെ ഒരംശം മാത്രമാണെന്നു ഭക്തനു തെളിയുന്നു. ഈ അംശഭാവവും മാറി പൂർണ്ണമായും ഭഗവാങ്കൽ അലിഞ്ഞു ചേരാൻ ഇടവരണമെന്നാണ് ഭക്തൻെറ പിന്നത്തെ അപേക്ഷ.

സർവഹരമായ കാലത്തിൻെറ മുൻപിൽ ഭഗവാനല്ലാതെ മറെറാരാശ്രയവുമില്ലെന്നാണു ഭക്തൻ വെളിപ്പെടുത്തുന്നത്:-

4 ശനൈരുയർന്നുയർന്നുവന്നുനിന്നുകൊന്നുതിന്നിടും
ദിനംദിനം ദിനേശനിന്ദുവെന്നുരണ്ടുകന്ദുകം
മനംകവിഞ്ഞുമാറിയാടുമങ്ങുമണ്ണൊടെണ്ണുമീ-
ജനംനിനയ്ക്കുമൊക്കെയും ജയിക്കുമാദിദൈവമേ!

ദിനംദിനം - ദിവസംതോറും; ശനൈരുയർന്നുയർന്നു വന്നുനിന്നു കൊന്നുതിന്നിടും - സാവധാനം മാറിമാറി ഉദിച്ചു പൊങ്ങി ജനങ്ങളുടെ ആയുസ്സ് അപഹരിച്ചുകൊണ്ടിരിക്കുന്ന; ദിനേശനിന്ദുവെന്നു രണ്ടുകന്ദുകം - സൂര്യനെന്നും ചന്ദ്രനെന്നും പറയുന്ന രണ്ടു പന്തുകൾ; അങ്ങ് - അവിടുന്ന്; മനം കവിഞ്ഞു മാറിയാടും - മനം കുളുർക്കുമാറ് മാറ്റിമാറ്റി അമ്മാനയാടും; ഈ ജനം നിനയ്ക്കുമൊക്കെയും - ഈ ലോകരുടെ ഭൗതികങ്ങളായ എല്ലാ അഭിലാഷങ്ങളും; മണ്ണൊടെണ്ണും - അതിൻെറ ഫലമായി മണ്ണടിയും; ആദിദൈവമേ - പ്രപഞ്ചലീല തുടങ്ങിവച്ച ആദ്യത്തെ കളിക്കാരനായ അല്ലയോ ഭഗവാനേ; ജയിക്കും - ഒടുവിൽ അങ്ങുമാത്രം വിജയിച്ചരുളും.

ദിവസംതോറും സാവധാനം മാറിമാറി ഉദിച്ചുപൊങ്ങി ജനങ്ങളുടെ ആയുസ്സപഹരിച്ചുകൊണ്ടിരിക്കുന്ന സൂര്യനെന്നും ചന്ദ്രനെന്നും പറയുന്ന രണ്ടു പന്തുകൾ അവിടുന്നു മനംകുളുർക്കുമാറുമാററിമാററി അമ്മാനയാടും. ഈ ലോകരുടെ ഭൗതികങ്ങളായ എല്ലാ അഭിലാഷങ്ങളും അതിൻെറ ഫലമായി മണ്ണടിയും. പ്രപഞ്ചലീല തുടങ്ങിവച്ച ആദ്യത്തെ കളിക്കാരനായ അല്ലയോ ഭഗവാനേ, ഒടുവിൽ അങ്ങുമാത്രം വിജയിച്ചരുളും.

## മനംകവിഞ്ഞുമാറിയാടും

സർവഹരമായ കാലത്തെ ഭഗവാൻെറ അമ്മാനയാട്ടമായി മനോഹരമാംവണ്ണം ചിത്രീകരിച്ചിരിക്കുകയാണിവിടെ ഗുരുദേവൻ. ഈ കളി ആദ്യം തുടങ്ങിയയാളാണു ഭഗവാൻ. ഇതൊടുങ്ങിയാൽ കളി തുടങ്ങിയ ഭഗവാൻ

മാത്രം അവശേഷിക്കും. ഈ അമ്മാനയാട്ടത്തിലെ രണ്ടു പന്തുകളാണു സൂര്യനും ചന്ദ്രനും. ഒരു പന്തുയർന്നു പൊങ്ങുമ്പോൾ മറേറ പന്ത്കളിക്കാരൻെറ കയ്യിലേയ്ക്ക് താണുചെല്ലും. ഇതാണല്ലോ അമ്മാനയാട്ടം. പകൽ സൂര്യനും രാത്രി ചന്ദ്രനും ഉദിച്ചുയരുന്നതുകണ്ടാൽ ഇങ്ങനെ ഈ രണ്ടു പന്തുകളും കളിക്കാരനായ ഭഗവാൻെറ കയ്യിൽ പെട്ട് ഉയരുകയും താഴുകയും ചെയ്യുകയാണോ എന്നു തോന്നും. ഈ കളിയുടെ ഫലമായുണ്ടാകുന്ന തോന്നലാണു കാലം. ഒരു പ്രാവശ്യം ഈ പന്തുകൾ ഉയരുകയും താഴുകയും ചെയ്യുമ്പോൾ ലോകത്തിൻെറ ആയുസ്സ് അത്രയും കുറയുകയാണ്. അതുകൊണ്ടാണ് 'കൊന്നു തിന്നിടും' എന്നു പറഞ്ഞിരിക്കുന്നത്. എന്തിനെയും കൊന്നുതിന്നുകയാണു കാലത്തിൻെറ സ്വഭാവം. പക്ഷെ ജനങ്ങൾ ഈ കളിയുടെ രഹസ്യമറിയുന്നില്ല. ഈ ജഡപ്രപഞ്ചം സത്യമെന്നു ഭ്രമിച്ച് ഇവിടെ പലതും നേടാൻ കൊതിക്കുകയാണ്. ഈ കളി തുടങ്ങിവച്ച സത്യത്തെ അവർ അറിയാൻ യത്നിക്കുന്നതേയില്ല. ഒടുവിൽ അവരുടെ ജീവിതത്തിനു കാര്യമായ ധന്യതയൊന്നും കിട്ടാതെ നിരവധി അഭിലാഷങ്ങളുമായി മരിച്ചു മണ്ണടിയാനും ഇടവരുന്നു. ജീവിതം ഇങ്ങനെ വ്യർഥമാകാൻ ഇടയാകാതെ സത്യം തിരയാൻ അവസരമുണ്ടാകണമെന്നു ധ്വനി.

ജീവിതം ജഡങ്ങളുടെ പിന്നാലെ അലഞ്ഞുതിരിഞ്ഞ് അധന്യമാകാതിരിക്കണമെങ്കിൽ ശിവസ്വരൂപമായ പരമസത്യം തിരയുകയും കണ്ടെത്തി ആ സത്യം താൻ തന്നെയാണെന്ന് അനുഭവിച്ചറിയുകയും വേണം. ഇതല്ലാതെ രണ്ടാമതൊരു വഴിയുമില്ല. ഇക്കാര്യമാണ് അഞ്ചാം പദ്യം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്:-

5 ദൈവമേ,നിനയ്ക്കനീയുംഞാനുമൊന്നുതന്നെയെന്നു
കൈവരുന്നതിന്നിതെന്നിയടിയനില്ല കാംക്ഷിതം
ശൈവമൊന്നൊഴിഞ്ഞുമറ്റുമുള്ളതൊക്കെയങ്ങുമിങ്ങു-
മായാവലഞ്ഞുഴന്നിടുന്ന വഴിയതുംനിനയ്ക്കിൽ നീ.

ദൈവമേ - അല്ലയോ ഭഗവൻ; നിനയ്ക്കു - അവിടുന്നറിയുക; നീയും ഞാനും ഒന്നുതന്നെ - അങ്ങും ഈ ഭക്തനും ഒരേ ബ്രഹ്മവസ്തുതന്നെ; എന്നു കൈവരുന്ന തിന്നിതെന്നി - എന്നനുഭവിച്ചറിയാറാകണമെന്നതിൽ കവിഞ്ഞു; കാംക്ഷിതം-മറ്റൊരാഗ്രഹവും; അടിയനില്ല-ഈ ഭക്തനില്ല; ശൈവമൊന്നൊഴിഞ്ഞു-മംഗളസ്വരൂപമായ പരമസത്യത്തെ കണ്ടെത്തുകയല്ലാതെ; മറ്റുള്ളതൊക്കെ-സ്വർഗ്ഗപ്രാപ്തി തുടങ്ങിയ ഭൗതിക കാമങ്ങൾ കൊതിക്കുന്നതൊക്കെ; അങ്ങുമിങ്ങുമായ് വലഞ്ഞിടുന്ന വഴി- ജനിച്ചും മരിച്ചും പല ലോകങ്ങളിൽ ദുഃഖിച്ചുകഴിയാനുള്ള മാർഗ്ഗമാണ്; അതും നിനയ്ക്കിൽ നീ - ആലോചിച്ചാൽ അതുമൊക്കെ അങ്ങയുടെ കളിതന്നെയാണ്.

അല്ലയോ ഭഗവൻ, അവിടുന്നറിയുക. അങ്ങും ഈ ഭക്തനും ഒരേ ബ്രഹ്മവസ്തുതന്നെ എന്നനുഭവിച്ചറിയാറാകണമെന്നതിൽകവിഞ്ഞ് മറെറാരാഗ്രഹവും ഈ ഭക്തനില്ല. മംഗളസ്വരൂപമായപരമസത്യത്തെ കണ്ടെത്തുകയല്ലാതെ സ്വർഗ്ഗപ്രാപ്തി തുടങ്ങിയ ഭൗതികകാമങ്ങൾ കൊതിക്കുന്നതൊക്കെ

ജനിച്ചും മരിച്ചും പല ലോകങ്ങളിൽ ദുഃഖിച്ചു കഴിയാനുള്ള മാർഗ്ഗമാണ്. ആലോചിച്ചാൽ അതുമൊക്കെ അങ്ങയുടെ കളിതന്നെയാണ്.

## അതും നിനയ്ക്കിൽ നീ

ധ്യാനത്തിനായി ഇഷ്ടദേവതാരൂപം എന്തുതന്നെ അംഗീകരിച്ചാലും അതു ബ്രഹ്മപ്രതീകമാണെന്നറിയണം. ഞാൻ ബ്രഹ്മംതന്നെ എന്ന സാക്ഷാത്കാരമാണു അതുകൊണ്ട് നേടാനുള്ള പരമലക്ഷ്യമെന്നും ഉറയ്ക്കണം. യഥാർഥത്തിൽതന്നെ സത്യത്തെ അന്വേഷിക്കുന്ന ഒരുവൻെറ ഉപാസനാക്രമം ഇതാണ്. ഈ ക്രമം അംഗീകരിക്കാത്തവർ ഇഷ്ടദേവനെ പ്രത്യേകം ഈശ്വരനായി കരുതി ഉപാസനയിൽക്കൂടി ഭൗതിക കാമങ്ങൾ കൊതിക്കുന്നു. സ്വർഗ്ഗപ്രാപ്തിക്കായും മറ്റും പലതരം യജ്ഞങ്ങളനുഷ്ഠിക്കുന്നു. കർമകാണ്ഡവേദഭാഗം ഇത്തരം സകാമയജ്ഞങ്ങളുടെ വിവരണംകൊണ്ടു നിറഞ്ഞതാണ്. ഭൗതികകാമങ്ങൾക്കായി ദേവഭജനം ചെയ്യുന്നവർക്ക് ആ കാമങ്ങൾ നേടാൻ കഴിയും. സ്വർഗ്ഗം കൊതിക്കുന്നവർക്കതുകിട്ടും. പക്ഷെ ഇത്തരം ഭൗതികഫലങ്ങളെല്ലാം ക്ഷണഭംഗുരങ്ങളാണ്. ഫലാനുഭവത്തിനായി അതു കൊതിക്കുന്നവർക്കു പലലോകങ്ങളിലും ചുററിതിരിയേണ്ടിവരും. അങ്ങനെ ജനനമരണ ചക്രത്തിൽ അനവരതം ചുഴലേണ്ടതായും വരും. സകാമികളായ ഉപാസകന്മാരുടെ ഈ വിഷയഗതി ഗീതയിലും മററും വിശദമായി വിവരിച്ചിട്ടുണ്ട് അതുകൊണ്ടാണിവിടെ ഭക്തൻ മംഗളസ്വരൂപിയായ ഭഗവാനെ പ്രാപിക്കുകമാത്രമാണ് തൻെറ ലക്ഷ്യമെന്നു എടുത്തു പറഞ്ഞിരിക്കുന്നത്. ഈ പദ്യത്തിലെ 'ശൈവ' പദത്തിനു മംഗളസ്വരൂപിയായ പരമാത്മാവിനെ സംബന്ധിച്ച മാർഗമെന്നോ അഥവാ ശിവഭജനം വഴി പരമാത്മ പ്രാപ്തിക്കുള്ള മാർഗമെന്നോ അർഥം പറയാവുന്നതാണ്.

പരമാത്മപ്രതീകമായി ഒരിഷ്ടദേവനെ അംഗീകരിച്ചാൽ തനിക്കു സർവവും ആ ദേവൻ തന്നെയാണെന്നു ഭാവന ചെയ്തുവേണം ഉപാസിക്കാൻ. എങ്കിലേ ഏകാകഗ്രത സാദ്ധ്യമാവു. ആ ഉപാസനാ സമ്പ്രദായമാണ് അടുത്ത പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്:-

6 നിനയ്ക്കിലിന്ദുചൂഡനൊന്നുതന്നെ നീയൊഴിഞ്ഞു മ-
റെറനിക്കുദൈവമില്ല പൊൻവിളക്കിളയ്ക്കുമാഴിയേ
മനംതുടങ്ങിയെണ്ണുമെണ്ണമൊക്കെനെക്കിനക്കിടും
കനംകുറഞ്ഞമേനിയെ കനിഞ്ഞുവന്ന കന്നലേ.

പൊൻവിളക്കിളയ്ക്കുമാഴിയേ-സ്വർണപ്രഭ വിതറുന്ന ശുദ്ധമായ ദീപത്തിൻെറ കാന്തിയെപ്പോലും തരംതാഴ്ത്തുന്ന മട്ടിൽ അഗ്നിജ്വാലപോലെ തിളങ്ങുന്ന അല്ലയോ ഭഗവാൻ; നിനയ്ക്കിൽ-ആലോചിച്ചാൽ; ഇന്ദുചൂഡനൊന്നുതന്നെ-തലയിൽ ചന്ദ്രക്കല ചൂടിയ ഭഗവാൻ മാത്രമാണ്; നീയൊഴിഞ്ഞ് -അങ്ങല്ലാതെ; മറെറനിക്കു ദൈവമില്ല - വേറെ എനിക്കു ഈശ്വരനില്ല; മനംതുടങ്ങി - മനസ്സുമുതലായി; എണ്ണുമെണ്ണമൊക്കെ -മാറിമാറിവരുന്ന എല്ലാ ജഡസങ്കൽപങ്ങളേയും; നെക്കിനക്കിടും - കുറെശ്ശേ തന്നിൽ അലിയിച്ചു

ചേർക്കുന്ന; കനം കുറഞ്ഞമേ നിയെ-ഭാരമറ്റു ശാന്തി നിറഞ്ഞ സ്വരൂപ ത്തോടുകൂടിയവനേ; കനിഞ്ഞുവന്ന കന്നലെ-അലിഞ്ഞ കൽകണ്ടംപോലെ കാരുണ്യം ചൊരിഞ്ഞു മാധുര്യമേന്തിവരുന്ന ഭഗവാനെ, അവിടുന്നു രക്ഷിക്കണം.

സ്വർണ്ണപ്രഭ വിതറുന്ന ശുദ്ധമായ ദീപത്തിൻെറ കാന്തിയെപ്പോലും തരംതാഴ്ത്തുന്ന മട്ടിൽ അഗ്നിജ്വാലപോലെ തിളങ്ങുന്ന അല്ലയോ ഭഗവൻ, ആലോചിച്ചാൽ തലയിൽ ചന്ദ്രക്കലചൂടിയ ഭഗവാൻ മാത്രമാണ്, അങ്ങല്ലാതെ വെറെ എനിക്കു ഈശ്വരനില്ല. മനസ്സുമുതലായി മാറിമാറി വരുന്ന എല്ലാ ജഡസങ്കൽപങ്ങളെയും കുറെശ്ശേ തന്നിൽ അലിയിച്ചു ചേർക്കുന്ന ഭാരമററു ശാന്തി നിറഞ്ഞ സ്വരൂപത്തോടു കൂടിയവനെ, അലിഞ്ഞ കൽക്കണ്ടംപ്പോലെ കാരുണ്യം ചൊരിഞ്ഞു മാധുര്യമേന്തി വരുന്ന ഭഗവാനേ, അവിടുന്നു രക്ഷിക്കണം.

### കനിഞ്ഞുവന്ന കന്നലെ

'കന്നൽ' പദത്തിനു കൽകണ്ടം, ശർക്കര, കരിമ്പ് എന്നൊക്കെ അർഥമുണ്ട് ഈ മൂന്നിൽ ഏതർത്ഥം സ്വീകരിച്ചാലും ഇവിടെ വിരോധമില്ല. ഗുരുദേവൻ തൻെറ കൃതികളിൽ ഭഗവത് സ്വരൂപത്തെ മധുരപദാർഥങ്ങളുടെ പേരുചൊല്ലി സംബോധനചെയ്യുന്നത് പതിവാണ്. ആത്മാനുഭൂതിയിലു ണ്ടാകുന്ന ആനന്ദാതിശയത്തെ സൂചിപ്പിക്കാനാണങ്ങനെ ചെയ്തിരിക്കുന്നത്. 'ആഴി' എന്നതിനു അഗ്നിശിഖ എന്നാണർഥം. സവികൽപസമാധിയിൽ ആത്മാവ് നിശ്ചലമായ ദീപംപോലെ വിളങ്ങുന്നതായി കാണാറാകുമെന്നു ശാസ്ത്രനിർണ്ണയം. സഗുണദേവസ്വരൂപമാണ് തെളിയുന്നതെങ്കിൽ അതിൻെറ തേജോമയത്വം കാണിക്കാനാണീ പദം പ്രയോഗിച്ചിരിക്കുന്നത്. 'മനംതുടങ്ങി യെണ്ണുമെണ്ണമൊക്കെ' എന്നു പറഞ്ഞിരിക്കുന്നതുകൊണ്ട് മനസ്സ്, അഹങ്കാരം, ചിത്തം, ബുദ്ധി എന്നീ അന്തഃകരണഘടകങ്ങളെയാണുദ്ദേശിച്ചിരിക്കുന്നത്. സമാധ്യനുഭവത്തിൽ ഈ അന്തഃകരണഘടകങ്ങളെല്ലാം മിക്കവാറും ആത്മസ്വരൂപത്തിൽ ലയിച്ചുചേരുമെന്നു പറയേണ്ടതില്ലല്ലോ ഈ ലയിച്ചു ചേരലിനെ കുറിക്കാൻ 'നെക്കിനക്കിടും' എന്ന മലയാള പദപ്രയോഗം അനുഭൂതിയുടെ മാധുര്യം നിറഞ്ഞു തുളുമ്പുന്നതാണ്. ഈ സ്തോത്രത്തിലെ ഒന്നാം പദ്യത്തിൽ തന്നെ ഗുരുദേവൻ ഈ പദപ്രയോഗം നടത്തിയിട്ടുമുണ്ട്. അന്തഃകരണ ഘടകങ്ങളെല്ലാം ആത്മസ്വരൂപത്തിൽ അലിഞ്ഞുചേർന്നു എന്നു പറഞ്ഞാൽ മററുള്ളവയുടെ കാര്യം പിന്നെ എടുത്തുപറയേണ്ട ആവശ്യമില്ല. ഈ ആത്മാനുഭവം സംസാരഭാരം മുഴുവൻ ഒഴിച്ചുമാററി ശാന്തിയെ പ്രദാനം ചെയ്യുന്നതാണെന്ന് പ്രസിദ്ധമാണല്ലോ. അതുകൊണ്ടാണ് 'കനംകുറഞ്ഞ മേനി' എന്നു പറഞ്ഞിരിക്കുന്നത്. 'തല്ലാഘവം പറകിലില്ലാരണം' എന്നു ഗുരുദേവൻ *ജനനീനവരത്നമഞ്ജരിയിൽ* പ്രയോഗിച്ചിട്ടുള്ളത് ഈ ഘട്ടത്തിൽ ഓർക്കുന്നതു നന്ന്.

ഭഗവാൻ ദേവിയോടു കാണിക്കുന്ന വാത്സല്യം തന്നിലും കാട്ടണമെ ന്നാണു വീണ്ടും അഭ്യർഥിക്കുന്നത്:-

7 നിലംനിലിമ്പരാറുപാമ്പെല്ലുമ്പൊടമ്പിളിക്കല-
ത്തിലംവിളങ്ങിടുന്ന ചെഞ്ചിടയ്ക്കിടയ്ക്കണഞ്ഞിടും
ചിലങ്കകണ്ടു ചഞ്ചലപ്പെടും മുഖംമലർന്ന പൂ-
ങ്കുലയ്ക്കു കുമ്പിടുംപടിക്കിനിക്കനിഞ്ഞുകൂറു നീ.

നിലം–അകവശം; നിലിമ്പരാറ്–ദേവഗംഗ; പാമ്പെല്ലുമ്പൊടമ്പിളിക്കലത്തിലം–പാമ്പ്, എല്ല്, എള്ളോളം ചന്ദ്രക്കല; വിളങ്ങിടുന്ന–ഇവയെല്ലാംകൊണ്ടു ശോഭിക്കുന്ന; ചെഞ്ചടയ്ക്കിടയ്ക്ക്–ചെമ്പിച്ച ജടയുടെ മധ്യത്ത്; ചിലങ്കകണ്ട് – കാൽച്ചിലങ്കകണ്ടിട്ട്; ചഞ്ചലപ്പെടും – സംശയിച്ചുനിൽക്കെ; അണഞ്ഞിടും മുഖം – നെറ്റിത്തടത്തിൽ ഉമ്മവയ്ക്കാനെത്തുന്ന പാർവതിയുടെ മുഖം; മലർന്ന പൂങ്കുലയ്ക്ക് – മലർന്ന പൂങ്കുലപോലെ ഉയർത്തിയ മനോഹരങ്ങളായ ഭഗവാൻെറ കൈത്തലങ്ങളിലേക്ക്; കുമ്പിടും പടിയ്ക്ക്–നമിക്കാൻ ഇടയാക്കത്തവണ്ണം എത്രമാത്രം വാത്സല്യമാണോ പ്രകടമാക്കുന്നത്; ഇനിക്കനിഞ്ഞ് – അത്രമാത്രം വാത്സല്യം പ്രകടമാക്കി; നീ കൂറ് – അവിടുന്ന് അനുഗ്രഹിക്കുക.

അകവശം ദേവഗംഗ, പാമ്പ്, എല്ല്, എള്ളോളം ചന്ദ്രക്കല, ഇവയെല്ലാം കൊണ്ട് ശോഭിക്കുന്ന ചെമ്പിച്ച ജടയുടെ മധ്യത്ത് കാൽച്ചിലങ്കകണ്ടിട്ട് സംശയിച്ചുനിൽക്കെ, നെററിത്തടത്തിൽ ഉമ്മവയ്ക്കാനെത്തുന്ന പാർവതിയുടെ മുഖം മലർന്ന പൂങ്കുലപോലെ ഉയർത്തിയ മനോഹരങ്ങളായ ഭഗവാൻെറ കൈത്തലങ്ങളിലേക്ക് നമിക്കാൻ ഇടയാകത്തക്കവണ്ണം എത്രമാത്രം വാത്സല്യമാണോ പ്രകടമാക്കുന്നത് അത്രമാത്രം വാത്സല്യം പ്രകടമാക്കി അവിടുന്ന് അനുഗ്രഹിക്കുക.

## മലർന്ന പൂങ്കുലയ്ക്കു കുമ്പിടുംപടിക്ക്

ഉള്ളിൽ ദേവഗംഗ തുടങ്ങി പലതും ഒളിഞ്ഞിരിപ്പുണ്ട് ഭഗവാൻെറ ചെമ്പിച്ച ജടയിൽ. ഇതൊന്നുമറിയാതെ പാർവതിദേവി പ്രേമപാരവശ്യത്തോടെ ഭഗവാൻെറ നെറ്റിത്തടത്തിൽ ഉമ്മവയ്ക്കാനായി മുഖംകുനിച്ചടുക്കും. അപ്പോഴാണു ജടയ്ക്കിടയ്ക്ക് കാൽച്ചിലങ്ക കാണാൻ ഇടയാകുന്നത്. ഭഗവാൻെറ ജടയ്ക്കിടയ്ക്ക് ഒളിച്ചിരിക്കുന്ന ദേവഗംഗാഭഗവതിയുടെ കാൽച്ചിലങ്കയാണു കാണപ്പെടുന്നത്. ഒരു ഭാര്യയ്ക്കു മറ്റെന്തിനെക്കാളും അസഹ്യമാണു ഭർത്തൃസവിധത്തിൽ സപത്നീസാന്നിധ്യം. ഇവിടെ വിശേഷിച്ചും തലയിൽ തന്നെ താമസമാക്കിയിരിക്കുന്ന സപത്നിയുടെ സാന്നിധ്യം. ഈ കാഴ്ച ദേവിയെ സംശയഗ്രസ്തയാക്കി. ഉമ്മവയ്ക്കാനെത്തിയ മുഖം അറച്ചു നിലയായി. ഭഗവാനു കാര്യം മനസ്സിലായി. പെട്ടെന്ന് രണ്ടു കൈകളുമുയർത്തി ദേവിയുടെ മുഖം ഗ്രഹിച്ചു. മനോഹരങ്ങളായ വിരലുകൾ വിടർത്തിയ ആ കൈകൾ ഒരുമിച്ചു ചേർത്തുയർത്തിയപ്പോൾ മലർന്ന പൂങ്കുലപോലെ അതു ശോഭിച്ചു. ദേവിയുടെ മുഖം ആ പൂങ്കുലയിലേയ്ക്കു കുമ്പിടുന്നതാണ്. ഇങ്ങനെ പ്രാണപ്രിയതമയിൽ ചൊരിയുന്ന ആ വാത്സല്യത്തിൽ കുറച്ച് തന്നിലും ചൊരിഞ്ഞനുഗ്രഹിക്കണമെന്നാണ് ഭക്തൻ ആവശ്യപ്പെട്ടിരിക്കുന്നത്.

പഞ്ചഭൂതാത്മകമായ ഈ പ്രപഞ്ചത്തിൽ സർവത്ര നിറഞ്ഞു തുളുമ്പി നിൽക്കുന്ന തേജോമയമായ ഭഗവത്രൂപത്തിനു തുല്യമായി ഈ ലോകത്തു മറ്റൊന്നും തന്നെയില്ലെന്നാണിനി ഭക്തൻ വെളിപ്പെടുത്തുന്നത്:-

8 കനിഞ്ഞുമണ്ണുമപ്പുമപ്പുറം കലർന്ന കാററൊട
ങ്ങണഞ്ഞുവിണ്ണിലന്നുമിന്നുമൊന്നിരുന്നുമിന്നിടും
മണം കലർന്നമേനിയേതതിന്നു നീ മലർന്നിടും
മണിക്കു മാനമില്ല മല്ലിടുന്നൊരല്ലുമില്ലിതിൽ.

കനിഞ്ഞു-ലോകത്തെ മുഴുവൻ അനുഗ്രഹിച്ചുകൊണ്ട്; മണ്ണുമപ്പുമപ്പുറം-ഭൂമിയിലും വെള്ളത്തിലും അതിനുമുപരി അഗ്നിയിലും; കലർന്നകാററൊടങ്ങ്-തൊട്ടുനിൽക്കുന്ന കാററിലും; അണഞ്ഞുവിണ്ണിൽ-വ്യാപിച്ച് സർവത്ര ആകാശത്തും; അന്നുമിന്നും-എല്ലാ കാലത്തും; ഒന്നിരുന്നുമിന്നിടും-ഒരുമാററവുമില്ലാതെ നിറഞ്ഞുശോഭിക്കുന്ന; മണംകലർന്ന-ആനന്ദസ്വരൂപമായ; മേനിയേത്-വസ്തു ഏതാണോ; അതിന്നു നീ-അത് തന്നെയാണവിടുന്ന്; മലർന്നിട്ടും മണിക്കു-തടവില്ലാതെ പ്രഭപരത്തുന്ന രത്നത്തിനുപോലും; മാനമില്ല-അങ്ങയോടു സാമ്യമില്ല; ഇതിൽ-അങ്ങയുടെ സ്വരൂപത്തിൽ; മല്ലിടുന്ന-ലോകത്തെ സദാ ക്ളേശിപ്പിച്ചുകൊണ്ടിരിക്കുന്ന; അല്ലുമില്ല-അജ്ഞാനമാകുന്ന ഇരുട്ടും അശേഷവും കാണ്മാനില്ല.

ലോകത്തെ മുഴുവൻ അനുഗ്രഹിച്ചുകൊണ്ട് ഭൂമിയിലും വെള്ളത്തിലും അതിനുപരി അഗ്നിയിലും തൊട്ടുനിൽക്കുന്ന കാററിലും വ്യാപിച്ച് സർവ്വത്ര ആകാശത്തും എല്ലാകാലത്തും ഒരു മാററവുമില്ലാതെ നിറഞ്ഞുശോഭിക്കുന്ന ആനന്ദസ്വരൂപമായ വസ്തുഏതാണോ അതുതന്നെയാണിവിടുന്ന്. തടവില്ലാതെ പ്രഭപരത്തുന്ന രത്നത്തിനുപോലും അങ്ങയോട് സാമ്യമില്ല. അങ്ങയുടെ സ്വരൂപത്തിൽ ലോകത്തെ സദാ ക്ലേശിപ്പിച്ചുകൊണ്ടിരിക്കുന്ന അജ്ഞാനമാകുന്ന ഇരുട്ടും അശേഷവും കാൺമാനില്ല.

## മല്ലിടുന്നൊരല്ലുമില്ലിതിൽ

ബ്രഹ്മസ്വരൂപം സ്വയം പ്രകാശിക്കുന്ന ബോധാനന്ദഘനമായ സത്തയാണ്. അവിടെ അജ്ഞാനത്തിന്റെ നിഴൽപോലുമില്ല. മായയും അജ്ഞാനവുമൊക്കെ ജീവാത്മാവിനു വന്നുചേരുന്ന അപകടങ്ങളാണ്. അവ ഉണ്ടെന്നു തോന്നുന്നിടത്തോളം സത്യം അറിയാൻ യത്നിക്കേണ്ടതാണ്. സത്യസ്വരൂപം സാക്ഷാത്കരിച്ച് കഴിഞ്ഞാൽപിന്നെ അവിടെ മായയുമില്ല, അജ്ഞാനവുമില്ല. പ്രപഞ്ചവുമില്ല. ഇതാണു വേദാന്തത്തിന്റെ അന്തിമസിദ്ധാന്തം. സാക്ഷാത്കരിച്ചാൽപിന്നെ വസ്തു ഒന്നേയുള്ളൂ. ഭൂമിയും വെള്ളവും അഗ്നിയും കാററുമായി കാണപ്പെടുന്നതൊക്കെ അതുതന്നെ. അതാകാശത്തിൽ സർവത്ര നിറഞ്ഞുനിൽക്കുന്നു. ആകാശമായി കാണപ്പെടുന്നതു വെറും ശൂന്യാകാശമല്ല, ചിദാകാശമാണ്. ചിത്തല്ലാതെ പിന്നെ മററൊന്നുമില്ല. അത് സർവത്ര സൂര്യതുല്യം സ്വയം പ്രകാശിച്ചുവിളങ്ങുന്നു. അതിനോട് സാമ്യപ്പെടുത്താൻ ഇവിടെ ഒന്നുംതന്നെയില്ല. പരമമായ ഈ സാക്ഷാത്കാരരഹസ്യമാണ് ഗുരുദേവൻ വളരെ മനോഹരമായി എട്ടാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

ഇങ്ങനെ സർവത്ര നിറഞ്ഞുനിൽക്കുന്ന ഭഗവാനെയറിയാതെ വെറും പഞ്ചഭൂതജഡദർശനങ്ങളെ സത്യമെന്ന് ഭ്രമിച്ചു സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി കഷ്ടപ്പെടാൻ ഇടയാകരുതേ എന്നാണ് തുടർന്ന് പ്രാർത്ഥിക്കുന്നത്:-

9 ഇതിൽക്കിടന്നു കേണുവാണു നാൾകഴിഞ്ഞിടുന്നിനി-
ക്കിതിൽപരം നിനയ്ക്കിലെന്തു വന്നിടുന്നു സങ്കടം
മതിക്കൊഴുന്നണിഞ്ഞിടുന്നമന്നവാ, കനിഞ്ഞുമു-
ന്മതിക്കുടംകവിഞ്ഞു പായുമാറു ചൂടിയാടുനീ.

ഇതിൽക്കിടന്നു-സർവത്ര ഭഗവാനുണ്ടായിട്ടും അറിയാതെ ജഡമയമായ ഈ സംസാരബന്ധത്തിലകപ്പെട്ടു; കേണുവാണ്-സദാദുഃഖംകൊണ്ടു കരഞ്ഞു കരഞ്ഞു; നാൾ കഴിഞ്ഞിടുന്ന- ആയുസ്സു നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന; ഇനിക്ക് - ഈ ഭക്തന്; നിനക്കിൽ-ആലോചിച്ചാൽ; ഇതിൽപ്പരം-ഇതിൽക്കവിഞ്ഞ്; എന്തുസങ്കടം വന്നിടുന്നു-എന്തുസങ്കടമാണു വരാനുള്ളത്; മതിക്കൊഴുന്നണിഞ്ഞിടുന്ന-ചന്ദ്രക്കലയാകുന്ന കൊഴുന്നണിഞ്ഞു വിളങ്ങുന്ന; മന്നവ - പ്രഭോ; കനിഞ്ഞു-കാരുണ്യപൂർവ്വം; മുന്മതിക്കുടം-മുമ്പിൽ അങ്ങയെ കാത്തുനിൽക്കുന്ന എന്റെ ബുദ്ധിയാകുന്ന കലശം; കവിഞ്ഞു പായുമാറ് - നിറഞ്ഞു പുറത്തെങ്ങും പരക്കുമാറ്; നീ - അവിടുന്നു; ചൂടിയാടും - ധരിച്ചു നൃത്തം വെക്കൂ.

സർവത്ര ഭഗവാൻ ഉണ്ടായിരുന്നിട്ടും അറിയാതെ ജഡമയമായ ഈ സംസാരബന്ധത്തിലകപ്പെട്ടു സദാ ദുഃഖംകൊണ്ടു കരഞ്ഞു കരഞ്ഞു ആയുസ്സ് നഷ്ടപ്പെട്ടു കൊണ്ടിരിക്കുന്ന ഈ ഭക്തന് ആലോചിച്ചാൽ ഇതിൽ കവിഞ്ഞു എന്തു സങ്കടമാണു വരാനുള്ളത്? ചന്ദ്രക്കലയാകുന്ന കൊഴുന്നണിഞ്ഞു വിളങ്ങുന്ന പ്രഭോ! കാരുണ്യപൂർവം മുൻപിൽ അങ്ങയെ കാത്തു നിൽക്കുന്ന എന്റെ ബുദ്ധിയാകുന്ന കലശം നിറഞ്ഞു പുറത്തെങ്ങും പരക്കുമാറ് ധരിച്ചു നൃത്തംവയ്ക്കു.

## മുന്മതിക്കുടംകവിഞ്ഞുപായുമാറ്

പരബ്രഹ്മവസ്തുസർവത്ര നിറഞ്ഞു വിളങ്ങുന്നു എങ്കിലും ജഡദർശനങ്ങളിൽ മോഹിച്ചുപോരുന്ന ബുദ്ധിക്ക് ആ സത്യത്തെ അനുഭവിക്കാൻ പററുന്നില്ല. ഇതിനു ഒരു മാർഗമേയുള്ളൂ. ബുദ്ധി ആദ്യമായി ഉള്ളിലൊതുക്കി ധ്യാനനിഷ്ഠമാകണം. ഉള്ളിൽ ഒതുങ്ങി ആത്മദർശനത്തിനു കൊതിക്കുന്ന ബുദ്ധിയാണ് ഇവിടത്തെ 'മുന്മതി'; മുന്നിൽ ഭഗവാനെ കാത്തുനിൽക്കുന്ന ബുദ്ധിയെന്നു താൽപര്യം. ഏകാഗ്രത വർദ്ധിക്കുന്നതോടെ സാധകന്റെ അന്തർമുഖമായ ബുദ്ധിയിൽ ആത്മാനുഭവം നിറഞ്ഞു കവിയുന്നു. അതാണു സവികൽപസാമാധ്യനുഭവം. തനിക്കതുണ്ടാകണമെന്നാണ് 'മതിക്കുടം കവിഞ്ഞു' എന്ന ഭാഗംകൊണ്ടു ഭക്തൻ പ്രാർഥിച്ചിരിക്കുന്നത്. തുടർന്നു ശുദ്ധബോധാനുഭവമുണ്ടാകും. അതോടെ സർവത്ര ആ സത്യം നിറഞ്ഞു നിൽക്കുന്നു എന്നനുഭവിക്കു മാറാകും. ഈ അനുഭവത്തെ ഉദ്ദേശിച്ചാണ് 'പായുമാറ്ചൂടിയാടു നീ' എന്നു പറഞ്ഞിരിക്കുന്നത്.

പ്രണാപാനന്മാരുടെ വിരുദ്ധഗതി തടഞ്ഞു ഏകീഭവിച്ചാലേ ബ്രഹ്മാനുഭവം സാധ്യമാകൂ എന്നും തന്നെ അതിനായി അനുഗ്രഹിക്കണമെന്നുമാണു ഭക്തൻ അവസാനമായി പ്രാർഥിക്കുന്നത്. ബ്രഹ്മാവും വിഷ്ണുവും അരയന്നത്തിൻെറയും പന്നിയുടെയും രൂപത്തിൽ ശിവനെ അന്വേഷിച്ചു പരാജയമടഞ്ഞു എന്ന ഒരു കഥയും ഈ ശ്ളോകത്തിൽ സൂചിതമായിരിക്കുന്നു:-

10 അടിക്കുപന്നിപോയി നിന്മുടിക്കൊരന്നവുംപറ-
ന്നടുത്തുകണ്ടതില്ല നിന്നെയിന്നുമഗ്നിശൈലമേ,
എടുത്തു നീ വിഴുങ്ങിയെന്നെയിന്ദ്രിയങ്ങളോടുടൻ
നടിച്ചിടും നമശ്ശിവായ നായകാ, നമോ നമഃ

അടിക്ക് - ഹൃദയകേന്ദ്രത്തിൽ നിന്നും താഴോട്ട്; പന്നി - പോയിപോയി - അപാനനാകുന്ന പന്നി കടന്നുപോയി; നിന്മുടിക്ക് - ഹൃദയസ്ഥിതനായ ഭഗവാൻെറ മുകൾഭാഗത്തേയ്ക്ക്; ഒരന്നവും-പ്രാണനാകുന്ന അരയന്ന പക്ഷിയും; പറന്നടുത്തു - പറന്നുവരുന്നതുകണ്ടു. അഗ്നിശൈലമേ - അഗ്നി പർവതംപോലെ തേജോമയനായ അല്ലയോ ഭഗവാൻ; നിന്നെ ഇന്നും - അങ്ങയെ ഇതുവരെ; അടുത്തുകണ്ടതില്ല - അടുത്തുകാണാൻ കഴഞ്ഞില്ല; നീ - അവിടുന്ന്; ഉടൻ - അധികം താമസിയാതെ; ഇന്ദ്രിയങ്ങളോട് - ജ്ഞാനകർമേന്ദ്രിയങ്ങളോടൊപ്പം; എന്നെ - ജീവാത്മാവായ എന്നെ; എടുത്തു വിഴുങ്ങി - തൻെറ സ്വരൂപത്തോടലിയിച്ചുചേർത്ത്; നടിച്ചിടും - നൃത്തം വയ്ക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു; നായകാ-നാഥ; ശിവായനമഃ - മംഗള സ്വരൂപിയായ അങ്ങേക്കു നമസ്കാരം; നമോനമഃ - നമസ്കാരം നമസ്കാരം.

ഹൃദയകേന്ദ്രത്തിൽനിന്നും താഴോട്ട് അപാനനാകുന്ന പന്നി കടന്നു പോയി. ഹൃദയസ്ഥിതനായ ഭഗവാൻെറ മുകൾഭാഗത്തേക്ക് പ്രാണനാകുന്ന അരയന്നപ്പക്ഷിയും പറന്നുവരുന്നതു കണ്ടു. അഗ്നിപർവതംപോലെ തേജോമയനായ അല്ലയോ ഭഗവൻ അങ്ങയെ ഇതുവരെ അടുത്തുകാണാൻ കഴിഞ്ഞില്ല. അധികം താമസിയാതെ ജ്ഞാനകർമേന്ദ്രിയങ്ങളോടൊപ്പം ജീവാത്മാവായ എന്നെ അങ്ങയുടെ സ്വരൂപത്തോടലിയിച്ചുചേർത്ത് നൃത്തംവയ്ക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. മംഗളസ്വരൂപിയായ അങ്ങേക്കു നമസ്കാരം; നമസ്കാരം നമസ്കാരം.

## പന്നിയും അന്നവും

ഹൃദയമാണ് ഈശ്വരൻെറ അഥവാ ബ്രഹ്മത്തിൻെറ ഇരിപ്പിടം, എന്നുപറഞ്ഞാൽ ആദ്യമായി ഈശ്വരനെ കണ്ടെത്തേണ്ടതവിടെയാണന്നർഥം. ഹൃദയത്തിൽ കുടികൊള്ളുന്ന ബോധവസ്തുവിൽ നിന്നും അപാനനും പ്രാണനും വേർതിരിഞ്ഞു ശരീരത്തെ പ്രവർത്തിപ്പിക്കാൻ തുടങ്ങുന്നതോടെ ദേഹബുദ്ധി വന്നിട്ട് ആത്മാനുഭവം നഷ്ടപ്പെട്ടു പോകുന്നു. വേർതിരിഞ്ഞു വിരുദ്ധമാർഗങ്ങളിൽ സദാ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഈ അപാനവായുവിനെയും പ്രാണവായുവിനെയും ഹൃദയകേന്ദ്രത്തിൽ ഒരുമിപ്പിച്ചു പിടിച്ചു നിർത്താൻ കഴിഞ്ഞാൽ അതോടെ ആനന്ദഘനമായ

ആത്മാവ് തെളിയുന്നു. ഇതിനുവേണ്ടിയാണ് യോഗിമാർ പ്രാണായാമം അഭ്യസിക്കുന്നത്. അഭ്യാസബലംകൊണ്ടു കുംഭകപ്രാണായാമം നല്ലപോലെ വശപ്പെട്ടാൽ കുണ്ഡലിനീ പ്രസരത്തോടെ ആത്മാനുഭവം തെളിയുന്നു. കുണ്ഡലിനീപ്രസരത്തോടെ ഇന്ദ്രിയങ്ങളും മനസ്സും ശീതളപ്രാണധാരയിൽ അലിഞ്ഞു ചേർന്നു പ്രാണൻ നാഡികളിൽ നൃത്തംവച്ചു ദേഹമാസകലം പരക്കുന്നതായി തോന്നും. അക്കാര്യമാണ് 'വിഴുങ്ങിയെന്നെ ഇന്ദ്രിയങ്ങ ളോടുടൻ' നടിച്ചിടും എന്ന ഭാവംകൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്. കുണ്ഡലിനീ പ്രസരത്തിൻെറ ആരംഭത്തിൽ പ്രാണാഗ്നിയിൽ കർമവാസനകൾ എരിഞ്ഞു ചാമ്പലാകുന്നതുപോലെ തോന്നും. അതുകൊണ്ടാണ് ശിവനെ 'അഗ്നിശൈലമേ!' എന്ന് സംബോധനചെയ്തിരിക്കുന്നത്. അഗ്നി പർവതത്തിൽ നിന്നെന്നപോലെ മുക്കണ്ണനായ ശിവൻെറ മൂന്നാംകണ്ണിൽ നിന്നും പൊട്ടിപ്പുറപ്പെട്ട അഗ്നിജ്വാല കാമനെ എരിച്ചു ചാമ്പലാക്കിയ കഥ പ്രസിദ്ധമാണല്ലോ. ദേഹമദ്ധ്യത്തിലുള്ള ഹൃദയകേന്ദ്രത്തിൽ നിന്നും താഴോട്ടു പ്രസരിക്കുന്ന പ്രാണനാണപാനൻ. മലമൂത്രവിസർജ്ജനങ്ങൾ അപാനപ്രവർ ത്തനങ്ങളാണ്. ചെളിനിറഞ്ഞസ്ഥലങ്ങളിൽ മലിനപദാർഥ ങ്ങളുമായി ബന്ധപ്പെടുന്ന ജീവിയാണല്ലോ പന്നി. അതുകൊണ്ടാണ് അപാനനെ പന്നിയായി ചിത്രീകരിച്ചിരിക്കുന്നത്. ഹൃദയകേന്ദ്രത്തിൽ നിന്നും ദേഹത്തിൻെറ ഉപരിതലത്തിലേക്ക് പ്രസരിക്കുന്ന വായുവാണ് പ്രാണൻ. സൂര്യപ്രകാശമുൾക്കൊള്ളുന്നതാണ് പ്രാണൻ. അതുകൊണ്ടിതിനെ മുകളിലേക്കു പറക്കുന്ന അരയന്നമായി ചിത്രീകരിച്ചിരിക്കുന്നു. പ്രാണനും അപാനനും രണ്ടു എതിർ മാർഗങ്ങളിലേക്കു പാഞ്ഞുപോയതോടെ ഭഗവാനെ ഹൃദയത്തിൽ കാണാതായി. ഇക്കാര്യമാണ് 'കണ്ടതില്ല നിന്നെയിന്നും' എന്നുപറഞ്ഞിരിക്കുന്നത്. ഈ അപാനപ്രാണന്മാരെ ഹൃദയകേന്ദ്രത്തിൽ ഒരുമിപ്പിച്ചു കുണ്ഡലിനിയെ ഉണർത്തി കർമവാസനകളെ ദഹിപ്പിച്ച് ശീതളപ്രാണധാരയിൽ മനസ്സ് അലിയിച്ചുചേർത്ത് തനിക്ക് ആത്മാനുഭവം ഉണ്ടാക്കിതരണേയെന്നാണ് ഭക്തൻെറ അപേക്ഷ. അതിനായി ഭക്തൻ ഭഗവാനെ തെരുതെരെ നമിക്കുന്നു. ഈ 'സദാശിവദർശനം' പ്രദാനം ചെയ്ത ഗുരുവിനെ നമുക്കും തെരുതെരെ നമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 3

# ശിവശതകം

1888-ലാണ് ഗുരുദേവൻ അരുവിപ്പുറത്ത് ശിവപ്രതിഷ്ഠ നടത്തിയത്. ശ്രീ ശങ്കരഭഗവത്പാദരെപ്പോലെ ബ്രഹ്മപ്രതീകങ്ങളിൽ ശിവനെ കൂടുതൽ ഇഷ്ടപ്പെട്ടിരുന്ന പരമാദ്വൈതിയായിരുന്നു ഗുരുദേവനും. ഗുരുദേവപ്രതിഷ്ഠകളിൽ അധികവും ശിവപ്രതിഷ്ഠകളാണല്ലോ. സ്തോത്രരചനയിലും ശ്രീശങ്കരനെപ്പോലെ ശിവനു പ്രാധാന്യം നൽകിയിരിക്കുന്നു. അരുവിപ്പുറത്തെ പ്രതിഷ്ഠ കഴിഞ്ഞു ശിവോപാസകന്മാരായ ഭക്തൻമാർക്കുവേണ്ടി അവിടെവച്ചു തന്നെ ശിവശതകം രചിച്ചു എന്നാണ് കേട്ടിട്ടുള്ളത്.

ശിവശതകം നൂറു പദ്യങ്ങളടങ്ങുന്ന ഒരു ശിവസ്തുതിയാണ്. ഭക്തന്മാർക്ക് ഭക്തിയും ജ്ഞാനവും വൈരാഗ്യവും ജനിപ്പിക്കുകയാണിതിൻെറ ലക്ഷ്യം. യൗവനകാലത്ത് തന്നെ പരവൈരാഗിയായിത്തീർന്നു ബ്രഹ്മസാക്ഷാത്കാരം നേടിയശേഷം രചിച്ച ഈ കൃതി ഗുരുദേവൻെറ മനോവികാരങ്ങളെ പ്രതിഫലിപ്പിക്കുന്നു എന്ന് കരുതിക്കൂട. ഭക്തിരസം ഊറിനിൽക്കുന്ന ഈ സരസ്വതീവിലാസം ഏതു ഭക്തനെയും വൈരാഗ്യജ്ഞാനങ്ങളിൽ കൊണ്ടെത്തിക്കാൻ കരുത്തുള്ള ഒരു സ്തോത്രരത്നം തന്നെയാണ്. ഇതു നിരന്തരം പാരായണം ചെയ്യുന്നവർക്ക് സകല ദുരിതങ്ങളും മാറി സത്യബോധമുളവാകുന്നതാണ്.

അഴകൊടു ഭാരതയുദ്ധമദ്രിയിന്മേൽ
മുഴുചെവിയൻമുറികൊമ്പുകൊണ്ടുമുന്നം
എഴുതിനിറച്ചെളിയോർക്കിണങ്ങി നിൽക്കും
മുഴുമുതലാകിയ മൂർത്തി കാത്തുകൊൾക! 1

അരുമറനാലുമൊരിക്കലോതിമുന്നം
കരിമുകിൽവർണ്ണനു പങ്കുചെയ്തുനൽകി
പരമതുവള്ളുവർനാവിലും മൊഴിഞ്ഞ
പ്പരിമളഭാരതി കാത്തുകൊൾക നിത്യം! 2

കനകമയിൽ മുകളേറി വേലുമേന്തി-
ക്കനിവൊടു കണ്ണിണ കങ്കണം നിറഞ്ഞു
ജനിമരണച്ചുടുകാടിലാടി വെണ്ണീ-
റണിതിരുമേനി തുണയ്ക്കണം സദാമേ. 3

സനകസനന്ദസനത്കുമാരർമുൻപാം
മുനിജനമോടുപദേശമോതിമുന്നം
കനിവൊടുതെക്കുമുഖം തിരിഞ്ഞു കല്ലാൽ-
ത്തണലിലിരുന്നൊരുമൂർത്തി കാത്തുകൊൾക! 4

ശിവ!ശിവ! നിൻതിരുനാമമോർത്തുകണ്ടാ-
ലെവിടെയുമൊന്നുമിതിന്നു തുല്യമില്ല
ഇവ പലതുള്ളിലറിഞ്ഞിരുന്നുമീ ഞാ-
നിവിടെയിവണ്ണമലഞ്ഞിടുന്നു കഷ്ടം! 5

ഹരിഭഗവാനരവിന്ദസൂനുവും നിൻ-
തിരുവിളയാടലറിഞ്ഞതില്ലയൊന്നും;
ഹര!ഹര! പിന്നെയിതാരറിഞ്ഞിടുന്നൂ
കരളിലിരുന്നു കളിച്ചിടുന്ന കോലം? 6

ചെറുപിറ ചെഞ്ചിടയിങ്കലാറുമേറും
തിറമിയലും ഫണിമാലയും ത്രിപുണ്ഡ്ര-
ക്കുറികളുമമ്മദനൻ ദഹിച്ച കണ്ണും
പുരികവുമെന്നുമെനിക്കു കാണണം തേ. 7

ദിനമണിതിങ്കളണിഞ്ഞ കണ്ണു രണ്ടും
മണിമയകുണ്ഡലകർണ്ണയുഗ്മവും തേ,
കനകതിലക്കുസുമം കുനിഞ്ഞുകൂപ്പി-
ട്ടിനമനുസേവകൾ ചെയ്തിടുന്നമൂക്കും. 8

പഴവിനയൊക്കെയറുത്തിടുന്ന തൊണ്ടി-
പ്പഴമൊടുപോരിലെതിർത്തിടുന്ന ചുണ്ടും
കഴുകിയെടുത്തൊരു മുത്തൊടൊത്ത പല്ലും
മുഴുമതിപോലെ കവിൾത്തടങ്ങളും തേ. 9

അമൃതൊഴുകുംതിരമാലപോലെ തള്ളും
തിമൃതയുതത്തിരുവാക്കുമെൻ ചെവിക്ക്
കുമറിയെരിഞ്ഞുകുമിഞ്ഞെഴും മനത്തീ-
ക്കമൃതുചൊരിഞ്ഞതുപോലെയുള്ളനോക്കും. 10

കുവലയമൊക്കെ വിളങ്ങിടുന്ന പുത്തൻ
പവിഴമലയ്ക്കുമുളച്ചെഴും നിലാവും
തഴുവിനവെണ്മണിതാരകങ്ങളും നി-
ന്നൊഴിവറെ രക്ഷകൾ ചെയ്യുവാൻ തൊഴുന്നേൻ. 11

അരവവുമെല്ലുമിടയ്ക്കിടയ്ക്കണിഞ്ഞും
കരിമുകിൽ കണ്ടു കുനിഞ്ഞിടും കഴുത്തും

വരദമഭീതി കുരംഗശൂലപാണി-
ത്തിരുമലർനാലുമണിഞ്ഞു കാണണം തേ. 12

ഉരഗലസത്കൃതമാലമാല ചാർത്തി-
പ്പുരിലസിതോരസിഭൂരി ഭൂതി പൂശി,
പരിമളമുണ്ടു മുരണ്ടിടുന്ന വണ്ടിൻ-
നിരകളൊടും തിരുമേനിയെന്നു കാണാം? 13

ഒഴുകിടുമംബരഗങ്ഗതന്റെ നീരിൽ
ച്ചുഴിയൊടുതുല്യമുദിച്ചെഴുന്ന നാഭി-
ക്കുഴിയിലെഴുന്ന കളിന്ദകന്യമേലോ-
ട്ടൊഴുകിടുമെന്നകണക്കു രോമരാജി. 14

തുടയിണതന്നിലുരിച്ച വാരണത്തോൽ
പടയുടയാടയുടുത്തതിൻപുറത്ത്
പടമൊരു കയ്യിലെടുത്തു വാലുമായി-
ക്കടിയിൽ മുറുക്കിയ കാഞ്ചിയെന്നുകാണാം? 15

കരിയുരികെട്ടിയുടുത്തനന്തകച്ച-
പ്പുറമതു പൂട്ടിയലങ്കരിച്ചു പാമ്പും
പരിമളഭൂതി പൊതിഞ്ഞു പൂശിയന്തി-
ത്തിരുവിളയാടലിതെന്നു കാണുമീ ഞാൻ? 16

മലരടി രണ്ടിലുമിട്ട പൂഞ്ചിലങ്ക-
ക്കുലകൾ കൊരുത്തു കളിച്ചിടുന്നനേരം
കലകലയെന്നു കിലുങ്ങിടും ചിലമ്പി-
ന്നൊലി ചെവിരണ്ടിലുമെന്നു കേൾക്കുമീ ഞാൻ? 17

മുടിനടുവാദി മുടിഞ്ഞു മൂന്നുമൊന്നായ്
വടിവൊടുനിന്നു വിളങ്ങിടും വിളക്കിൻ
ചുടരൊളി ചുട്ടു തുടച്ചു ശോകമാകും
കടലതുകൊണ്ടു കടന്നിടുന്നു കൂലം 18

കുവലയനായകനർക്കനഗ്നിഹോതാ-
വവനിതുടങ്ങിയ ഭൂതിയഞ്ചുമിന്നീ
തവ മറിമയായമിതാർക്കറിഞ്ഞിടാവൂ
കവിജനകല്പിതകാവ്യമെന്നപോലെ! 19

മതികല ചൂടിയ പൊൻകുടം മതിക്കു-
ള്ളതിമുദൃകോമളനാടകം നടിപ്പാൻ
കൊതിപെരുകുന്നതുകൊണ്ടു കണ്ടതെല്ലാ-
മുദിതമിതൊക്കെയുമങ്ങു ചേരുമല്ലോ! 20

ഭഗവതിയമ്മ പകുത്തു പാതി വാങ്ങി-
പ്പകുതി മുകുന്ദനു നൽകി മുന്നമേ നീ,
ഭഗവതി നിൻതിരുമേനിതന്നിലിന്നോ-
രഗതിയിരിപ്പതിനാഗ്രഹിച്ചീടുന്നു. 21

പശുപതി പാശമൊഴിച്ചു പാഹിമാമോ-
രശുഭമെനിക്കണയാതെതക്കവണ്ണം
പിശിതമശിച്ചു പരുത്ത പിണ്ഡമോ ഞാ-
നശുചിയിതെന്നകതാരിലോർത്തിടാത്തൂ? 22

അതിസരണം വമി തന്നെ വന്നിതിന്നാ-
ളതിപരിദേവനചെയ്തതൊക്കെയും നിൻ-
മതിയിലറിഞ്ഞു മറന്നുപിന്നെയും ഞാൻ
ഗതിയറിയാതെ വലഞ്ഞിടുന്നു കഷ്ടം! 23

മലയതിലുണ്ടു മരുന്നു മൂന്നു പാമ്പും
പുലിയുമതിന്നിരുപാടുമുണ്ടുകാവൽ
പുലയനെടുത്തു ഭുജിച്ചു പാതിയിന്നും
വിലസതി നീയുമെടുത്തുകൊൾക നെഞ്ചേ! 24

ധരണിയിലിങ്ങനെ വാഴുവാനസഹ്യം
മരണവുമില്ല നമുക്കു പാർത്തുകണ്ടാൽ
തരുണമിതെന്നു ധരിച്ചു താപമെല്ലാം
സ്മരഹര തീർത്തെഴുന്നള്ളുകെന്റെ മുമ്പിൽ. 25

വയറുപതപ്പതിനുണ്ടു കണ്ടതെല്ലാം
കയറി മറിഞ്ഞു മരിച്ചിടുന്നതിൻമുൻ
ദയ തിരുമേനി മനസ്സിലോർത്തു ഭക്തി-
ക്കയറുകൊടുത്തുകരേററണം മനം മേ. 26

അരുൾവടിവായൊരുപോൽ നിറഞ്ഞുനിൽക്കും
പരമശിവൻ ഭഗവാനറിഞ്ഞു സർവം
സുരനദിതിങ്കളണിഞ്ഞ ദൈവമേ! നിൻ
തിരുവടി നിത്യമനുഗ്രഹിച്ചിടേണം. 27

മുഴുമതിമൂടു തുരന്നു മുത്തെടുത്ത-
ക്കുഴിയിലടച്ച കുരംഗമുണ്ടു കയ്യിൽ
തഴലെരിയും പൊഴുതൂറി മൂലമോളം
പുഴയൊഴുകുന്നതു വാഴ്ക ഭൂവിലെന്നും 28

ജനിമൃതിരോഗമറുപ്പതിന്നു സഞ്ജീ-
വനി പരമേശ്വരനാമമെന്നിയില്ല,
പുനരതുമൊക്കെമറന്നു, പൂത്തുകായ്ക്കും
പുനകൃതികൊണ്ടു നിറഞ്ഞുലോകമെല്ലാം. 29

നരഹരിമൂർത്തി നമിച്ചിടുന്ന നെററി-
ത്തിരുമിഴിതന്നിലെരിച്ച മാരനിന്നും
വരുവതിനെന്തൊരു കാരണം പൊരിച്ചീ-
ടെരിമിഴിതന്നിലിതൊന്നുകൂടെയിന്നും. 30

പറവകൾ പത്തുമറുത്തുപററിനിൽക്കും
കുറികളൊഴിച്ചു കരുത്തടക്കിയാടും
ചെറുമണിചെന്നു ചെറുത്തു കാളനാഗം
നെറുകയിലാക്കിയൊളിച്ചിടുന്നു നിത്യം 31

ശിവ! ശിവ തത്ത്വമൊഴിഞ്ഞു ശക്തിയും നി-
ന്നവധി പറഞ്ഞൊഴിയാതെ നാദവും നിൻ
സവനമതിന്നു സമിത്തതാക്കി ഹോമി-
പ്പവനിവനെന്നരുളീടുകപ്പനേ! നീ. 32

ചെറുമയിർതോലുപൊതിഞ്ഞു ചത്തുപോവാൻ
വരവുമെടുത്തു വലത്തുവായുവിന്മേൽ
ചരുകുചുഴന്നു പറന്നിടുന്നവണ്ണം
തിരിയുമതിങ്ങുവരാതെ തീയിടേണം. 33

കരുമന ചെയ്തുകളിച്ചു കള്ളമെല്ലാം
കരളിലമർത്തിയൊരല്പനെക്കുറിച്ച്
കരുണയിരുത്തിയനുഗ്രഹിച്ചിടേണം
കരപെരുകിക്കവിയും സമുദ്രമേ! നീ 34

തൊഴിലുകളഞ്ചുമൊഴിഞ്ഞുതോന്നിനിൽക്കും
മുഴുമതിയാഴികടഞ്ഞെടുത്തു മുന്നം
ഒഴുകിവരുന്നമൃതുണ്ടുമാണ്ടുപോകാ-
തൊഴുവിലൊടുക്കമുദിക്കുമർക്കബിംബം 35

ഒരുവരുമില്ല നമുക്ക് നീയൊഴിഞ്ഞി-
ങ്ങൊരുതുണ താണ്ഡവമൂർത്തി പാർത്തലത്തിൽ
സ്മരഹര! സാംബ! സദാപി നീ തെളിഞ്ഞി-
ങ്ങൊരു കൃപനൽകുകിലെന്തുവേണ്ടു പിന്നേ? 36

ഉമയൊടുകൂടിയടുത്തുവന്നുവേഗം
മമ മതിമോഹമറുത്തു മെയ്കൊടുത്ത്

യമനുടെകയ്യിലകപ്പെടാതെയെന്നും
സമനില തന്നു തളർച്ച തീർത്തിടേണം 37

ചലമിഴിമാരുടെ ചഞ്ചു കണ്ടു നിൽക്കും
നില നിടിലത്തിരുനോക്കു വച്ചറുത്ത്
പല പല ലീല തുടർന്നിടാതെ പാലി-
ച്ചലിവൊടു നിൻ പദപങ്കജം തരേണം. 38

കടിയിടയിങ്കലൊളിച്ചിരുന്നു കൂടും
പൊടിയിലുരുണ്ടു വിരണ്ടു പോക്കടിപ്പാൻ
അടിയനു സംഗതിവന്നിടാതിരുത്തി-
പ്പടിയരുളീടുക പാർവ്വതീശ! പോററീ! 39

യമനൊടുമല്ലുപിടിപ്പതിന്നു നീതാ-
നിമയളവും പിരിയാതിരുന്നുകൊൾക;
സുമശരസായകസങ്കടം സഹിപ്പാൻ
നിമിഷവുമെന്നെയയക്കൊലാ മഹേശാ! 40

സുഖവുമൊരിക്കലുമില്ല ദുഃഖമല്ലാ-
തിഹപരലോകവുമില്ല തെല്ലുപോലും;
സകലമതിങ്ങനെ ശാസ്ത്ര സമ്മതം ഞാൻ
പകലിരവൊന്നുമറിഞ്ഞതില്ല പോററീ! 41

ഒരു കുറി നിന്തിരുമേനി വന്നു മുന്നിൽ-
ത്തിരുമുഖമൊന്നു തിരിച്ചു നോക്കിയെന്നിൽ
പെരുകിന സങ്കടവൻകടൽ കടത്തി-
ത്തരുവതിനെന്നു തരം വരും ദയാലോ! 42

അവനിയിലഞ്ചുരുവപ്പിൽ നാലുമഗ്നി-
ക്കിവയൊരുമൂന്നൊരു രണ്ടു കാററിൽ വാനിൽ
തവ വടിവൊന്നു തഴച്ചെഴുന്നു കാണ്മാ-
നെവിടെയുമുണ്ടു നിറഞ്ഞു നിന്നിടുന്നു. 43

മലമകളുണ്ടൊരുപാടു മാറിടാതേ
മുലകളുലഞ്ഞമൃതൂറി മോദമാകും
മലമുകളീന്നൊഴുകും പുഴയാഴിയെൻ
തലവഴിയെന്നൊഴുകുന്നിതു ശങ്കരാ! 44

ഭസിതമണിഞ്ഞുപളുങ്കൊടൊത്തുനിന്നം-
ഭസി തലയിൽ തിരമാല മാല ചൂടി

ശ്വസിതമശിക്കുമലംകൃതീകലാപി-
ച്ഛസി തിരുമേനിയിരങ്ങവേണമെന്നിൽ. 45

അഹമൊരുദോഷമൊരുത്തരോടുചെയ്വാ-
നകമലരിങ്കലറിഞ്ഞിടാതവണ്ണം
സകലമൊഴിച്ചുതരേണമെന്നുമേ ഞാൻ
ഭഗവദനുഗ്രഹപാത്രമായ് വരേണം. 46

പുരഹര, പൂർവ്വമിതെന്തു"ഞാൻ പിഴച്ചി-
പ്പരവശഭാവമൊഴിഞ്ഞിടായ്വതിന്ന്
പുരമെരിചെയ്തതുപോലെ ജന്മജന്മാ-
ന്തരവിനയൊക്കെയെരിക്കണം ക്ഷണം മേ. 47

സുമശരവേല തുരത്തിയോട്ടി നീതാ-
നമരണമെൻമനതാരിലെന്നുമെന്നിൽ
കുമതികുലം കൊലയാനപോലെ കുത്തി-
ത്തിമിരനിരയ്ക്കു തിമിർത്തിടാതിരിപ്പാൻ. 48

ചുവയൊളിയൂറലൊഴിഞ്ഞു ശീതരശ്മി-
യ്ക്കവമതിചെയ്വതിനുള്ള നിൻകടാക്ഷം
ഭവമൃതി മൂടുപറിഞ്ഞു പോകുമാറി-
ങ്ങിവനുതരേണ, മതിന്നു വന്ദനം തേ. 49

കരണവുമങ്ങുകുഴഞ്ഞുകണ്ണുരണ്ടും
ചെരുകിയിരുണ്ടു ചമഞ്ഞു ജീവനാശം
വരുമളവെന്നുമറിഞ്ഞുകൊള്ളുവാനും
ഹര!ഹര! നിൻതിരുനാമമുള്ളിൽ വേണം. 50

ജയ ജയ ചന്ദ്രകലാധര! ദൈവമേ!
ജയ ജയ ജന്മവിനാശന! ശങ്കര!
ജയ ജയ ശൈലനിവാസ! സതാം പതേ!
ജയ ജയ പാലയ മാമഖിലേശ്വര! 51

ജയ ജിതകാമ! ജനാർദ്ദനസേവിത!
ജയ ശിവ! ശങ്കര! ശർവ! സനാതന!
ജയ ജയ മാരകളേബരകോമള!
ജയ ജയ സാംബ! സദാശിവ! പാഹി മാം 52

കഴലിണകാത്തുകിടന്നു വിളിക്കുമെ-
ന്നഴലവിടുന്നറിയാതെയിരിക്കയോ?

പിഴപലതുണ്ടിവനെന്നു നിനയ്ക്കയോ?
കുഴിയിലിരുന്നു കരേറുവതെന്നു ഞാൻ? 53

മഴമുകിൽ വർണ്ണനുമക്ഷി പറിച്ചു നിൻ-
കഴലിണതന്നിലൊരർച്ചനചെയ്തുപോൽ
കഴി വരുമോയിതിനിന്നടിയന്നു നിൻ-
മിഴിമുന നൽകിയനുഗ്രഹമേകണേ! 54

ഒഴികഴിവൊന്നു പറഞ്ഞൊഴിയാതെ നി-
ന്നഴലതിലിട്ടുരുകും മെഴുകെന്നപോൽ
കഴലിണയിങ്കലടങ്ങുവതിന്നു നീ
വഴിയരുളീടുക വാമദേവ, പോററീ! 55

മലമുകളീന്നുവരുന്നൊരു പാറപോൽ
മുലകുടിമാറിയ നാൾ മുതൽ മാനസം
അലർശരസായകമല്ലുപിടിച്ചു നിൻ-
മലരടിയും ജഗദീശ! മറന്നു ഞാൻ. 56

കുലഗിരിപോലെയുറച്ചിളകാതെയി-
ക്കലിമലമുള്ളിലിരുന്നു മറയ്ക്കയാൽ
ബലവുമെനിക്കു കുറഞ്ഞുചമഞ്ഞു നി-
ർമ്മലനിലയെന്നു തരുന്നടിയന്നു നീ? 57

കുലവുമകന്നു കുടുംബവുമങ്ങനേ
മലയിലിരുന്നു മഹേശ്വരസേവനം
കലയതു കാലമനേകഭയം ഭവാൻ
തലയിൽ വിധിച്ചതു സമ്മതമായ് വരും. 58

വകയറിയാതെ വലഞ്ഞിടുമെന്നെ നീ
ഭഗവതിയോടൊരുമിച്ചെഴുനള്ളിവ-
ന്നകമുരുകുംപടി നോക്കിടുകൊന്നു മാ-
മഘമൊരുനേരമടുത്തുവരാതിനി. 59

അരുവയർതന്നൊടു കൂടിയോടിയാടി-
ത്തിരിവതിനിത്തിരിനേരവും നിനപ്പാൻ
തരമണയാതെയുരുക്കിയെന്മനം നി-
ന്തിരുവടിയോടൊരുമിച്ചു ചേർത്തിടേണം 60

ഒരു പിടി തന്നെ നമുക്ക് നിനയ്ക്കിലി-
ത്തിരുവടിതന്നിലിതെന്നി മററതെല്ലാം
കരളിലിരുന്നു കളഞ്ഞഖിലം നിറ-
ഞ്ഞിരിയിരിയെന്നരുളുന്നറിവെപ്പൊഴും. 61

കരമതിലുണ്ടു കരുത്തുമടക്കി നി-
ന്നരികിലിരുന്നു കളിപ്പതിനെന്നുമേ
വരമരുളുന്നതു വാരിധിയെന്നപോൽ
കരുണ നിറഞ്ഞു കവിഞ്ഞൊരു ദൈവമേ! 62

പുരമൊരുമൂന്നുമെരിച്ച പുരാതനൻ
ഹരിഹരമൂർത്തി ജയിക്കണമെപ്പൊഴും
പുരിജട തന്നിലൊളിച്ചുകളിച്ചിടും
സുരനദി തൂകുമൊരീശ്വര! പാഹി മാം. 63

പരമൊരു തുൻപമെനിക്കു ഭവാനൊഴി-
ഞ്ഞൊരുവരുമില്ല ദിംഗബര! നിൻപദം
തരണമെനിക്കതുകൊണ്ടഘമൊക്കെയും
തരണമഹങ്കരവാണി ഭവാർണ്ണവം. 64

മിഴികളിൽ നിന്നൊഴുകുന്നമൃതത്തിര-
പ്പൊഴികളിൽ വീണൊഴുകും പരമാഴിയിൽ
ചുഴികളിൽ നിന്നു ചുഴന്നു ചുഴന്നു നിൻ-
കഴൽകളിൽവന്നണയുന്നതുമെന്നു ഞാൻ? 65

മഴപൊഴിയുന്നതുപോൽ മിഴിയിങ്കൽ നി-
ന്നൊഴുകിയൊലിച്ചുരുകിത്തിരുവുള്ളവും
പഴയൊരു ഭക്തജനം ഭവസാഗര-
ക്കുഴിയതിനിന്നു കടന്നു കശ്മലൻ ഞാൻ. 66

വഴിയിലിരുന്നു വരുന്ന ബാധയെല്ലാ-
മൊഴിയണമെന്നൊരു നേരമെങ്കിലും മേ
മിഴികളിൽ നിന്നമൃതൂറിയറിഞ്ഞു നിൻ-
കഴലിണകണ്ടു കളിപ്പതിനാഗ്രഹം 67

പിഴ പലതുള്ളിലിരുന്നു പലപ്പൊഴും
ചുഴൽവതുകൊണ്ടു ശിവായ നമോസ്തുതേ
പഴിവരുമെന്നു നിനച്ചുരുകുന്നു ഞാ-
നഴലതിലിട്ടലിയുന്നൊരു വെണ്ണപോൽ. 68

മിഴിമുനകൊണ്ടു മയക്കി നാഭിയാകും
കുഴിയിലുരുട്ടി മറിപ്പതിന്നൊരുങ്ങി
കിഴിയുമെടുത്തുവരുന്ന മങ്കമാർതൻ
വഴികളിലിട്ടു വലയ്ക്കൊലാ മഹേശാ! 69

തലമുടി കോതി മുടിഞ്ഞു തക്കയിട്ട-
ക്കൊലമദയാനകുലുങ്ങിവന്നു കൊമ്പും

തലയുമുയർത്തി വിയത്തിൽ നോക്കി നിൽക്കും
മുലകളുമെന്നെ വലയ്ക്കൊലാ മഹേശാ! 70

കുരുവുകൾപോലെകുരുത്തുമാർവിടത്തിൽ
കരളുപറിപ്പതിനങ്ങു കച്ചകെട്ടി
തരമതു നോക്കിവരുന്ന തീവിനക്കി-
ന്നൊരുകുറിപോലുമയയ്ക്കൊലാ മഹേശാ! 71

കടലു ചൊരിഞ്ഞുകളഞ്ഞു കുപ്പകുത്തി-
ത്തടമതിലിട്ടു നിറച്ചു കുമ്മി നാറി-
ത്തടമുലയേന്തിവരുന്ന കൈവളപ്പെൺ-
കൊടിയടിപാർത്തു നടത്തൊലാ മഹേശാ! 72

കുരുതിനിറഞ്ഞുചൊരിഞ്ഞു ചീയൊലിക്കും
നരകനടുക്കടലിൽ ഭ്രമിയാതെ, നിൻ
ചരിതരസാമൃതമെന്നുടെ മാനസേ
ചൊരിവതിനൊന്നു ചുളിച്ചു മിഴിക്കണം 73

ശരണമെനിക്കു ഭവച്ചരണാംബുജം
നിരുപമനിത്യനിരാമയമൂർത്തിയേ!
നിരയനിരയ്ക്കൊരുനേരവുമെന്നെ നീ
തിരിയുവതിന്നൊരുനാളുമയയ്ക്കൊലാ. 74

പരമപാവന! പാഹി പുരാരയേ
ദുരിതനാശന! ധൂർജ്ജടയേ നമഃ
ചരണസാരസയുഗ്മനിരീക്ഷണം
വരണമെന്നു വലാന്തകവന്ദിത! 75

സരസിജായതലോചന!സാദരം
സ്മരനിഷൂദന! മാമവ നീ പതേ!
കരുണ നിന്മനതാരിലുദിക്കണം
ഗിരിശ!മയ്യനുവാസരമെപ്പൊഴും. 76

പുതിയപൂവു പറിച്ചു ഭവാനെ ഞാൻ
മതിയിലോർത്തൊരു നേരവുമെങ്കിലും
ഗതിവരും പടി പൂജകൾചെയ്തതി-
ല്ലതിനുടേ പിഴയോയിതു ദൈവമേ! 77

പതിവതായിയൊരിക്കലുമെന്മനം
കുതിയടങ്ങിയിരിക്കയുമില്ലയേ!
മതിയുറഞ്ഞ ജടയ്ക്കണിയുന്ന നീ-
രതിരഴിഞ്ഞൊഴുകീടിന മേനിയേ! 78

വിധിവരച്ചതു മാറിവരാൻ പണി
പ്രതിവിധിക്കുമകററരുതായത്
ഇതി പറഞ്ഞുവരുന്നു മഹാജനം
മതിയിലൊന്നടിയന്നറിയാവതോ? 79

സ്തുതിപറഞ്ഞിടുമെങ്കിലനാരതം
മുദിതരാകുമശേഷജനങ്ങളും
അതുമിനിക്കരുതേണ്ടതിൽനിന്നെഴും-
പുതയലും ബത! വേണ്ട ദയാനിധേ! 80

അതിരൊഴിഞ്ഞു കവിഞ്ഞൊഴുകുന്ന നി-
ന്നതിരസക്കരുണത്തിരമാലയിൽ
ഗതിവരുംപടിമുങ്ങിയെഴുന്നു നി-
ല്പതിനു നീയരുളേണമനുഗ്രഹം. 81

കുമുദിനിതന്നിലുദിച്ചു കാലുവീശി-
സ്സുമശരസാരഥിയായ സോമനിന്നും
കിമപി കരങ്ങൾ കുറഞ്ഞു കാലുമൂന്നി-
ത്തമസി ലയിച്ചു തപസ്സു ചെയ്തിടുന്നു. 82

കലമുഴുവൻ തികയും പൊഴുതായ്വരും
വിലയമിതെന്നകതാരിൽ നിനയ്ക്കയോ ?
അലർശരമൂലവിരോധിയതായ നിൻ-
തലയിലിരുന്നു തപിക്കരുതിന്നിയും. 83

അലയൊരുകോടിയലഞ്ഞു വരുന്നതും
തലയിലണിഞ്ഞു തഴച്ചുസദായ്പൊഴും
നിലയിളകാതെ നിറഞ്ഞു ചിദംബര-
സ്ഥലമതിലെപ്പൊഴുമുള്ളവനേ! നമഃ 84

മലമുകളേറി വധിച്ചു മൃഗങ്ങൾതൻ-
തൊലികളുരിച്ചു തരുന്നതിനിന്നിവൻ
അലമലമെന്നു നിനച്ചെഴുനള്ളിയാൽ
പല ഫലിതങ്ങൾപറഞ്ഞു ചിരിക്കുമോ? 85

നിലയനമേറി ഞെളിഞ്ഞിരുന്നിവണ്ണം
തലയണപോലെ തടിച്ചു തീററി തിന്ന്
തുലയണമെന്നു പുരൈവ ഭവാനുമെൻ
തലയിൽ വരച്ചതിതെന്തൊരു സങ്കടം! 86

കലിപുരുഷൻ കടുവാപിടിപ്പതിന്നായ്
മലയിലിരുന്നുവരുന്ന വാറുപോലെ

കലിയുഗമിന്നിതിലെങ്ങുമുണ്ടുകാലും
തലയുമറുത്തു കരസ്ഥമാക്കുവാനായ്. 87

മലർമണമെന്നകണക്കുമൂന്നുലോക-
ത്തിലുമൊരുപോലെ പരന്നു തിങ്ങിവീശി
കലശജലപ്രതിബിംബനഭസ്സുപോൽ
പലതിലുമൊക്കെ നിറഞ്ഞരുളേ! ജയ 88

മലജലമുണ്ടൊരുപാടു നിറഞ്ഞു മു-
മ്മലമതിൽ മുങ്ങിമുളച്ചുളവാകുവാൻ
വിളനിലമങ്ങു വിതച്ചു പഴുത്തറു-
ത്തുലകർഭുജിച്ചലയുന്നതു സങ്കടം. 89

പലിതജരാമരണങ്ങൾ പലപ്പൊഴും
പുലിയതുപോലെ വരുന്നു പിടിക്കുവാൻ
പൊലിവിതിനെന്നുവരും ഭഗവാനുടെ
കളിയിവയൊക്കെയനാദിയതല്ലയോ? 90

ചില സമയം ശിവസേവ മുഴുക്കയാ-
ലിളകരുതാതെയിരുന്നലിയും മനം
പലപൊഴുതും ഭഗവാനുടെ മായയിൽ
പലകുറിയിങ്ങനെതന്നെയിരിക്കയോ? 91

അപജയമൊന്നുമെനിക്കണയാതിനി-
ത്തപസി നിരന്തരമെന്മലമൊക്കെയും
സപദി ദഹിച്ചു സുഖം തരുവാനുമെൻ-
ജപകുസുമത്തിരുമേനി ജയിക്കണം. 92

അവമതിചെയ്തു തഴച്ചകാടു തന്നിൽ
ഭവമൃതിവിത്തുമുളച്ചു മൂടുമൂന്നി
ഭുവനമതിങ്കലിരുന്നു മണ്ണുതിന്നും
ശവമെരി തിന്നുവതോ നരിക്കൊരൂണോ? 93

ജനകനുമമ്മയുമാത്മസഖിപ്രിയ-
ജനവുമടുത്തയൽവാസികളും വിനാ
ജനനമെടുത്തു പിരിഞ്ഞിടുമെപ്പൊഴും
തനിയെയിരിപ്പതിനേ തരമായ് വരൂ. 94

അണയിലിരുന്നരുളീടുമനുഗ്രഹം
ദിനമണി ചൂടിയ തമ്പുരാനിതൊന്നും
അണുവളവും പിരിയാതെയിരിക്കുമെൻ-
മണികൾ നമുക്കുവരും പിണിതീർത്തിടും. 95

പിണിയിനിക്കണയാതെയിനിത്തിരു-
പ്പണിവിടയ്ക്കൊരു ഭക്തിയുറയ്ക്കണം
തണലിലിരുന്നരുളുന്നതു ചെഞ്ചിട-
യ്ക്കണിയുമംബരഗംഗയുടേ തിര. 96

അണിമുടിക്കണിയും തിരമാലയിൽ
തണിയുമെൻവ്യസനങ്ങളതൊക്കെയും
പണിയറുപ്പതിനെപ്പൊഴുമത്തിരു-
ക്കണികൾ കാട്ടുക കാമവിനാശന! 97

പണിയുമപ്ഫണിമാല പിരിച്ചുചേർ-
ത്തണിയുമച്ചിടയാടിവരുന്ന നി
ന്നണിമുഖാംബുജമക്ഷികൾകൊണ്ടിനി-
ക്കണിയണം കരുണാകലശാംബുധേ! 98

അമരവാഹിനിപൊങ്ങിവരും തിര-
യ്ക്കമരമെന്നകണക്കു പടങ്ങളും
സമരസത്തിൽ വിരിച്ചരവങ്ങളോ-
ടമരുമച്ചിടയാടിയടുക്കണം. 99

കുളിർമതികൊണ്ടുകളിർത്തുലോകമെല്ലാ-
മൊളിതിരളുന്നൊരു വെണ്ണിലാവു പൊങ്ങി
തെളുതെളെവീശിവിളങ്ങി ദേവലോക-
ക്കുളമതിലാമ്പൽ വിരിഞ്ഞുകാണണം മേ! 100

## വ്യാഖ്യാനം

ഇഷ്ടദേവതാരൂപത്തിലുള്ള ശിവഭജനത്തിന് ശക്തിയും ഏകാഗ്രതയും വർദ്ധിപ്പിക്കാൻ ഭക്തജനങ്ങളെ ഉദ്ദേശിച്ച് ശ്രീനാരായണഗുരുദേവൻ നൂറുപദ്യങ്ങളിൽ രചിച്ച ശിവസ്തുതിയാണ് ശിവശതകം. അദ്വൈതികളിൽ പലരും തികഞ്ഞ ശിവഭക്തരാണ്. ശ്രീശങ്കരഭഗവത്പാദരുടെ ശിവസ്തോത്രങ്ങൾ പ്രസിദ്ധങ്ങളാണല്ലോ. ഗുരുദേവനാണെങ്കിൽ ക്ഷേത്രങ്ങളിൽ അധികവും ഇഷ്ടദേവതാമൂർത്തിയായി ശിവനെയാണ് പ്രതിഷ്ഠിച്ചിട്ടുള്ളതും. ഭക്തിയും ചിത്തശുദ്ധിയും ജ്ഞാനവും വളർത്തി ഒരു ഭക്തനെ പരമസത്യത്തോടടുപ്പിക്കാൻ അസാധാരണമായ കഴിവുള്ള ഒരുത്തമസ്തോത്രമാണ് ശിവശതകം.

സ്തോത്രരചനയ്ക്കും ഭക്തൻെറ സാധനാനുഷ്ഠാനങ്ങൾക്കും വിഘ്നമൊന്നും വരാതെ കാത്തുകൊള്ളാൻ ആദ്യമായി ഗണപതിയോട് പ്രാർത്ഥിക്കുകയാണ് ഒന്നാം പദ്യത്തിൽ:-

1 അഴകൊടു ഭാരതയുദ്ധമദ്രിയിന്മേൽ
മുഴുചെവിയൻമുറികൊമ്പുകൊണ്ടുമുന്നം
എഴുതിനിറച്ചെളിയോർക്കിണങ്ങി നിൽക്കും
മുഴുമുതലാകിയ മൂർത്തി കാത്തുകൊൾക.

മുന്നം-വ്യാസമഹർഷി ഭാരതം രചിച്ചകാലത്ത്; മുഴുചെവിയൻ-നല്ല വണ്ണം കേൾക്കാൻ കഴിവുള്ള വലിയ ചെവിയുമായി; മുറികൊമ്പുകൊണ്ട്-പണ്ടേ മുറിഞ്ഞുപോയ തൻെറ കൊമ്പിൻെറ കഷണം കൊണ്ട്; അദ്രിയിന്മേൽ-പർവ്വതത്തിൽ; ഭാരതയുദ്ധം-യുദ്ധപ്രധാനമായ മഹാഭാരതമെന്ന ഇതിഹാസം; എഴുതി-എഴുതിപൂർത്തിയാക്കി; എളിയോർക്ക്-സത്യാന്വേഷികളായ ഭക്ത ജനങ്ങൾക്ക്;ഇണങ്ങി നിൽക്കും-അനുഗ്രഹമരുളിനിൽക്കുന്ന; മുഴുമുതലാകിയ-പൂർണ്ണബ്രഹ്മത്തിൻെറ തന്നെ പ്രകടരൂപമായ; മൂർത്തി-വിഘ്നേശ്വര മൂർത്തി; കാത്തുകൊൾക-നമ്മെ രക്ഷിക്കുമാറാകട്ടെ.

വ്യാസമഹർഷി ഭാരതം രചിച്ചകാലത്ത് നല്ലവണ്ണം കേൾക്കാൻ കഴിവുള്ള വലിയ ചെവിയുമായി പണ്ടേ മുറിഞ്ഞുപോയ തൻെറ കൊമ്പിൻെറ കഷണം കൊണ്ട് യുദ്ധപ്രധാനമായ മഹാഭാരതമെന്ന ഇതിഹാസം പർവതത്തിൽവച്ച് എഴുതിപൂർത്തിയാക്കി സത്യാന്വേഷികളായ ഭക്തജനങ്ങൾക്ക് അനുഗ്രഹമരുളിനിൽക്കുന്ന പൂർണ്ണബ്രഹ്മത്തിൻെറ തന്നെ പ്രകടരൂപമായ വിഘ്നേശ്വരമൂർത്തി നമ്മെ രക്ഷിക്കുമാറാകട്ടെ.

## മുഴുമുതലാകിയ മൂർത്തി കാത്തുകൊൾക

പൂർണ്ണവസ്തുവാണ് മുഴുമുതൽ. പരബ്രഹ്മമാണു പൂർണ്ണ വസ്തു. വിഘ്നേശ്വരൻ ബ്രഹ്മത്തിൻെറ പ്രതീകമാണ്. ഏതിഷ്ടദേവതയും ബ്രഹ്മത്തിൻെറ പ്രതീകമായി അംഗീകരിക്കപ്പെടണമെന്ന ഉപാസനാരഹസ്യമാണ് മുഴുമുതലാകിയ മൂർത്തി എന്ന പ്രയോഗം കൊണ്ട് ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്. വേദവ്യാസഭഗവാൻ ഹിമവത് പ്രാന്തത്തിലുള്ള തൻെറ ആശ്രമത്തിലിരുന്ന് മഹാഭാരതരചനയ്ക്ക് ഒരുമ്പെട്ടു. താൻ പറയുന്നതെഴുതാൻ ആരാണുള്ളതെന്നദ്ദേഹം ചിന്തിച്ചു. പെട്ടെന്നു ബ്രഹ്മാവ് പ്രത്യക്ഷപ്പെട്ട് ലേഖകനായി ഗണേശനെ സ്മരിക്കാൻ നിർദ്ദേശിച്ചു. ഹേരംബൻ എത്തിച്ചേരുകയും മഹർഷി പറഞ്ഞപ്രകാരം ഭാരതം എഴുതിച്ചേർക്കുകയും ചെയ്തു. തൻെറ തന്നെ മുറിഞ്ഞകൊമ്പാണ് ലേഖനിയായി ഉപയോഗിച്ചത്. പരശുരാമനുമായുണ്ടായ ഒരു മൽപിടിത്തത്തിൽ ഗണപതിയുടെ കൊമ്പ് മുറിഞ്ഞ കഥ പ്രസിദ്ധമാണല്ലോ. മുഴുചെവിയൻ എന്ന വിശേഷണം കൊണ്ട് ശ്രദ്ധാപൂർവ്വം കേട്ടെഴുതി എന്നു സൂചിപ്പിച്ചിരിക്കുന്നു. ഭാരത രചന സത്യാന്വേഷികൾക്ക് വലിയൊരനുഗ്രഹമാണെന്ന് വ്യക്തമാക്കാനാണ് എളിയോർക്കിണങ്ങിനിൽക്കും എന്ന് പ്രസ്താവിച്ചിരിക്കുന്നത്. ലോകത്തിനുവേണ്ടി ഇത്ര മഹത്തായ ഒരു കാര്യം ചെയ്ത ഗണേശൻ അപേക്ഷിച്ചാൽ രക്ഷിക്കാതിരിക്കയില്ലെന്ന് സൂചന.

വിഘ്നേശ്വര വന്ദനം കഴിഞ്ഞ് ആചാരമനുസരിച്ച് സരസ്വതി വന്ദനം നടത്തുകയാണ് ഗുരുദേവൻ രണ്ടാം പദ്യത്തിൽ.

2 അരുമറനാലുമൊരിക്കലോതിമുന്നം
കരിമുകിൽവർണ്ണനു പങ്കുചെയ്തുനൽകി
പരമതുവള്ളുവർനാവിലും മൊഴിഞ്ഞ
പ്പരിമളഭാരതി കാത്തുകൊൾക നിത്യം

മുന്നം-സൃഷ്ടിയുടെ ആദിയിൽ; അരുമറനാലും-ദിവ്യങ്ങളായ വേദങ്ങൾ നാലും; ഒരിക്കലോതി-ആദ്യമായി വെളിപ്പെടുത്തിയിട്ട്; കരിമുകിൽ വർണ്ണനു-കൃഷ്ണനാമാവായ വേദ വ്യാസഭഗവാന്; പങ്കുചെയ്തു നൽകി-നാലായി വേർതിരിച്ചു കാട്ടികൊടുത്ത്;പരം അതു- തുടർന്ന് പരമസത്യം പ്രതിപാദിക്കുന്ന ആ വേദം;വള്ളുവർനാവിലും-തിരുക്കുറളിൻെറ കർത്താവും മഹാസിദ്ധനുമായ വള്ളുവരുടെ നാവിലൂടെയും; മൊഴിഞ്ഞ്-ജനങ്ങളെ കേൾപ്പിച്ചുവിളങ്ങുന്ന; അപ്പരിമളഭാരതി-സത്യത്തിൻെറ സൗരഭ്യം നിറഞ്ഞ ആ ദേവി സരസ്വതി; നിത്യം കാത്തുകൊൾക-സദാ നമ്മെ രക്ഷിക്കുമാറാകണം.

സൃഷ്ടിയുടെ ആദിയിൽ ദിവ്യങ്ങളായ വേദങ്ങൾ നാലും ആദ്യമായി വെളിപ്പെടുത്തിയിട്ട് കൃഷ്ണനാമാവായ വേദ വ്യാസഭഗവാന് നാലായി വേർതിരിച്ചു കാട്ടികൊടുത്തു തുടർന്ന് പരമസത്യം പ്രതിപാദിക്കുന്ന ആ വേദം തിരുക്കുറളിൻെറ കർത്താവും മഹാസിദ്ധനുമായ വള്ളുവരുടെ നാവിലൂടെയും ജനങ്ങളെ കേൾപ്പിച്ചുവിളങ്ങുന്ന സത്യത്തിൻെറ സൗരഭ്യം നിറഞ്ഞ ആ ദേവി സരസ്വതി സദാ നമ്മെ രക്ഷിക്കുമാറാകണം.

### അപ്പരിമളഭാരതി കാത്തുകൊൾക നിത്യം

വാക്കാണല്ലോ സരസ്വതിയുടെ പ്രകടരൂപം. പരമാത്മാവിൻെറ നിശ്വാസരൂപമായി പുറപ്പെട്ട ആദിവചനങ്ങളാണ് വേദങ്ങളെന്നു കരുതപ്പെടുന്നത്. അങ്ങനെ വേദങ്ങളുടെ രൂപത്തിൽ സരസ്വതി ആദ്യം പ്രകടമായി. തുടർന്ന് സരസ്വതി തൻെറ സ്വരൂപമായ വേദങ്ങളെ നാലായി പകുത്ത് വേദവ്യാസനു സംഭാവന ചെയ്തു. വേദങ്ങളെ ഋക്ക്, യജൂസ്സ്, സാമം, അഥർവ്വം എന്ന് നാലായി പകുത്തു ചിട്ടപ്പെടുത്തിയതു വ്യാസഭഗവാനാണല്ലോ. വ്യാസൻെറ നിറം കരിമുകിലിൻേറതാണ്. അതുകൊണ്ട് കൃഷ്ണൻ എന്നത് വ്യാസൻെറയും പര്യായമാണ്. വ്യാസൻെറ അമ്മ മുക്കുവത്തിയും വ്യാസൻെറ അച്ഛൻെറ അമ്മ പറച്ചിയുമായിരുന്നു. ചതുർവേദങ്ങളെയും സംഗ്രഹിച്ച് വള്ളുവർ തമിഴിൽ തിരുക്കുറൾ എന്ന പ്രസിദ്ധ കൃതി രചിച്ചു. തമിഴരുടെ വേദമായിട്ടാണ്. തിരുക്കുറൾ അറിയപ്പെടുന്നത്. സത്യസ്വരൂപവും ധർമ്മാചാരങ്ങളും സൂത്രപ്രായമായി പ്രതിപാദിക്കുന്നതുകൊണ്ടാണ് ഗ്രന്ഥത്തിന് തിരുക്കുറൾ എന്ന് പേരിട്ടത്. ശ്രീനാരായണഗുരുദേവൻ തന്നെ തിരുക്കുറളിൻെറ ഏതാനും ഭാഗം ഭാഷയിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. വള്ളുവരുടെ അമ്മ പറച്ചിയും അച്ഛൻെറ അമ്മ പുലച്ചിയും ആയിരുന്നു എന്നാണ് ഐതിഹ്യം. പുലയരുടെയും പറയരുടെയും പാരമ്പര്യമുള്ള വ്യാസഭഗവാനും തിരുവള്ളുവരും വികസിപ്പിച്ചെടുത്ത വേദങ്ങൾക്ക് പിൽക്കാലത്ത് ഒട്ടേറെപ്പേർ അനധികാരികളായെങ്കിൽ അതൊരു വൻചതിയായിരുന്നു എന്ന് സ്പഷ്ടമല്ലേ? ഏതായാലും

74-2003 14

സരസ്വതിയുടെ പ്രകടരൂപമായ വേദങ്ങൾ ഉടനീളം സത്യത്തിൻെറ പരിമളം ഉൾകൊള്ളുന്നവയാണ്. അതുകൊണ്ടാണ് ഗുരുദേവൻ സരസ്വതിയെ പരിമള ഭാരതി എന്ന് വിശേഷിപ്പിച്ചിരിക്കുന്നത്.

ഗണപതിയെയും സരസ്വതിയെയും സ്തുതിച്ചശേഷം സുബ്രഹ്മണ്യനെ സ്തുതിക്കുകയാണ് മൂന്നാംപദ്യത്തിൽ. ശിവസ്തുതി പാടാൻ തുടങ്ങുമ്പോൾ ശിവപുത്രനായ സുബ്രഹ്മണ്യനെ സ്തുതിക്കുന്നതനുചിതമല്ലല്ലോ. മാത്രമല്ല സുബ്രഹ്മണ്യൻ ഒരു കാലത്ത് ഗുരുദേവൻെറ ഉപാസനാമൂർത്തിയും ആയിരുന്നു എന്നാണ് പ്രസിദ്ധി.

3 കനകമയിൽ മുകളേറി വേലുമേന്തി-
ക്കനിവൊടുകണ്ണിണ കൺകണം നിറഞ്ഞു
ജനിമരണച്ചുടുകാടിലാടിവെണ്ണീ-
റണിതിരുമേനി തുണയ്ക്കണം സദാ മേ.

കനകമയിൽ മുകളേറി-തൻെറ വാഹനമായ സ്വർണ്ണനിറമുള്ള മയിലിൻെറ മുകളിൽ കയറി; വേലുമേന്തി-ആയുധമായ വേലും ധരിച്ച്; കനിവൊടു-അതിരററ ഭക്തവാത്സല്യം നിമിത്തം;കണ്ണിണ കൺകണം നിറഞ്ഞു-കണ്ണുകളിൽ രണ്ടിലും കണ്ണീർത്തുള്ളി തുളുമ്പി; ജനിമരണച്ചടുകാടിലാടി-ജനനമരണങ്ങൾകൊണ്ട് ചുടുകാടുപോലെ തോന്നുന്ന സംസാരരംഗത്ത് കളിയാടി; വെണ്ണീറണി തിരുമേനി-ശവങ്ങളെ എരിച്ച ഭസ്മം പൂശിയപോലെ തേജോമയമായി വിളങ്ങുന്ന സുബ്രഹ്മണ്യമൂർത്തി;മേ സദാ തുണയ്ക്കണം-എന്നെ എപ്പോഴും കാത്തുരക്ഷിക്കണം.

തൻെറ വാഹനമായ സ്വർണ്ണനിറമുള്ള മയലിൻെറ മുകളിൽ കയറി ആയുധമായ വേലും ധരിച്ച് അതിരററ ഭക്തവാത്സല്യം നിമിത്തം കണ്ണുകളിൽ രണ്ടിലും കണ്ണീർത്തുള്ളി തുളുമ്പി ജനനമരണങ്ങൾകൊണ്ട് ചുടുകാടുപോലെ തോന്നുന്ന സംസാരരംഗത്ത് കളിയാടി ശവങ്ങളെ എരിച്ച ഭസ്മം പൂശിയപോലെ തേജോമയമായി വിളങ്ങുന്ന സുബ്രഹ്മണ്യമൂർത്തി എന്നെ എപ്പോഴും കാത്തുരക്ഷിക്കണം.

### ജനിമരണച്ചുടുകാടിലാടി

ഒരു വിവേകിക്ക് ശ്മശാനം പോലെ തോന്നുന്ന ഈ ജനനമരണ പ്രവാഹരൂപമായ സംസാരത്തിൽ നിന്നും രക്ഷ പ്രാപിക്കാനാണല്ലോ ഭക്തൻ സുബ്രഹ്ണ്യമൂർത്തിയെ ഉപാസിക്കുന്നത്. ഉപാസന ദൃഢപ്പെടുന്നതോടെ ഭക്തൻെറ ഉള്ളിലും പുറത്തും പ്രത്യക്ഷപ്പെടുന്ന മൂർത്തിയുടെ മനോഹര ചിത്രമാണിവിടെ വരച്ചുകാട്ടിയിരിക്കുന്നത്. ഭക്തവാത്സല്യം നിമിത്തം കണ്ണീർ നിറഞ്ഞ കണ്ണുകളോടെ മയിൽവാഹനമേറി വേലുമേന്തി പ്രത്യക്ഷപ്പെടുകയാണ്. സുബ്രഹ്മണ്യമൂർത്തി ഇങ്ങനെ പ്രത്യക്ഷപ്പെടുന്നതോടെ ഉള്ളിലുള്ള ജഡസങ്കല്പങ്ങളും അവയെ പ്രലോഭിപ്പിക്കുന്ന ബാഹ്യ ജഡരൂപങ്ങളും എരിഞ്ഞു ചാമ്പലാകുന്നതായിട്ടാണ് ഭക്തൻെറ അനുഭവം. ഈ അനുഭവം വ്യക്തമാക്കാനാണ് ജനിമരണച്ചടുകാടിലാടി എന്നു പറഞ്ഞിരിക്കുന്നത്. മാത്രമല്ല

തേജോമയമായ സുബ്രഹ്മണ്യ രൂപം കണ്ടാൽ അങ്ങനെ എരിഞ്ഞ ജഡങ്ങളുടെ ഭസ്മം ആ ദേവൻ ദേഹമാസകലം പൂശിയിരിക്കുകയാണോ എന്നും തോന്നും. ചുരുക്കത്തിൽ ജഡ ഭ്രമമെല്ലാമകററി ആനന്ദത്തിലാറാടിക്കുന്ന ദേവമൂർത്തി എന്നെ എപ്പോഴും കാത്തുരക്ഷിക്കണമെന്നു ഭാവം.

ഇങ്ങനെ സ്തോത്രരചനയുടെ പ്രാരംഭമായി ചില ഇഷ്ടദേവത മാരെ സ്തുതിച്ചശേഷം ദക്ഷിണാമൂർത്തിയായ ശിവനെ സ്തുതിക്കുകയാണ് നാലാം പദ്യത്തിൽ:-

4 സനകസനന്ദസനത്കുമാരർമുൻപാം
മുനിജനമോടുപദേശമോതിമുന്നം
കനിവൊടുതെക്കുമുഖം തിരിഞ്ഞു കല്ലാൽ-
ത്തണലിലിരുന്നൊരുമൂർത്തി കാത്തുകൊൾക.

സനകസനന്ദസനത്കുമാരർമുൻപാം മുനിജനമോട്-ബ്രഹ്മാവിന്റെ മാനസപുത്രന്മാരായ സനകൻ, സനന്ദൻ, സനത്കുമാരൻ, സനാതനൻ എന്നീ നാലുപേർക്കും അതുപോലെയുള്ള മററ് മുനിമാർക്കും; മുന്നം-ലോകാരംഭ കാലത്ത്; ഉപദേശമോതി-ബ്രഹ്മോപദേശം ചെയ്ത്; തെക്കു മുഖം തിരിഞ്ഞു-തെക്കോട്ടു നോക്കി; കല്ലാൽ ത്തണലിലിരുന്നൊരു മൂർത്തി-കല്ലുകൊണ്ടു പടുത്തുയർത്തിയ ആൽത്തറമേൽ വിശ്രമിച്ചിരുന്ന പേരുപെററ ആ ദക്ഷിണാമൂർത്തി; കാത്തുകൊൾക- കാത്തുരക്ഷിക്കുമാറാകണം.

ബ്രഹ്മാവിന്റെ മാനസപുത്രന്മാരായ സനകൻ, സനന്ദൻ, സനത്കുമാരൻ, സനാതനൻ എന്നീ നാലുപേർക്കും അതുപോലെയുള്ള മററ് മുനിമാർക്കും ലോകാരംഭകാലത്ത് ബ്രഹ്മോപദേശം ചെയ്ത് തെക്കോട്ടു നോക്കി കല്ലുകൊണ്ടു പടുത്തുയർത്തിയ ആൽത്തറമേൽ വിശ്രമിച്ചിരുന്ന പേരുപെററ ആ ദക്ഷിണാമൂർത്തി കാത്തുരക്ഷിക്കു മാറാകണം.

### ദക്ഷിണാമൂർത്തി സങ്കല്പം

പ്രപഞ്ചാരംഭത്തിൽ ശിവൻ വടവൃക്ഷത്തിന്റെ ചുവട്ടിൽ തെക്കോട്ട് തിരിഞ്ഞിരുന്നു മഹർഷിമാർക്കു ബ്രഹ്മോപദേശം ചെയ്തതായിട്ടാണ് സങ്കല്പം. ദക്ഷിണാമൂർത്തി സങ്കല്പം ഒരു ചെറിയ ശ്ലോകത്തിൽ ഇങ്ങനെ സംഗ്രഹിക്കപ്പെട്ടിരിക്കുന്നു.

*വ്യക്തം വടതരോർമ്മൂലേ വൃദ്ധാശ്ശിഷ്യാഃഗുരുർയുവാ*
*ഗുരോസ്തുമൗനം വ്യാഖ്യാനം ശിഷ്യാസ്തുഛിന്ന സംശയാഃ*

ആൽവൃക്ഷച്ചുവട്ടിൽ അതാ ഗുരുദക്ഷിണാമൂർത്തി ഇരിക്കുന്നു. വൃദ്ധന്മാരാണ് ശിഷ്യന്മാർ, ഗുരുവാകട്ടെ യുവാവാണ്. മൗനമാണുപദേശം. ശിഷ്യന്മാർ സംശയമില്ലാത്തവരും. പ്രപഞ്ചമാണ് വടവൃക്ഷം. മനുഷ്യഹൃദയമാണ് കൽത്തറ. പ്രപഞ്ചാദി മുതൽ അവിടെയിരുന്നു മൗനമായി സത്യാന്വേഷികളെ അനുഗ്രഹിക്കുന്ന ശിവസ്വരൂപിയായ ആത്മതത്ത്വവുമാകാം ദക്ഷിണാമൂർത്തി. ദേഹത്തിൽ ദക്ഷിണഭാഗത്തിന് പ്രാധാന്യമുള്ളതുകൊണ്ട് തെക്കോട്ട് തിരിഞ്ഞിരിക്കുന്നതായി കല്പിച്ചിരിക്കുന്നു.

നിരന്തരമായ ശിവമന്ത്രജപം കർമ്മമാർഗ്ഗത്തെ പരിശുദ്ധമാക്കി ചിത്ത ശുദ്ധിവഴി ബ്രഹ്മസാക്ഷാത്കാരത്തിനു വഴി തെളിക്കുമെന്നാണടുത്ത പദ്യം വെളിപ്പെടുത്തുന്നത്.

5 ശിവ ശിവ! നിൻതിരുനാമമോർത്തുകണ്ടാ-
ലെവിടെയുമൊന്നുമിതിന്നുതുല്യമില്ല
ഇവ പലതുള്ളിലറിഞ്ഞിരുന്നുമീഞ്ഞാ-
നിവിടെയിവണ്ണമലഞ്ഞിടുന്നു കഷ്ടം!

ശിവ, ശിവ-മംഗള സ്വരൂപിയായ ഭഗവാനേ;നിൻ തിരുനാമം ഓർത്തു കണ്ടാൽ-അങ്ങയുടെ ദിവ്യനാമത്തിന്റെ മാഹാത്മ്യം ആലോചിച്ചാൽ; എവി ടെയും ഒന്നും-ലോകത്തൊരിടത്തും വേറെ ഒന്നും; ഇതിന്നു തുല്യമല്ല -ഈ നാമത്തിനു തുല്യമായി കാണ്മാനില്ല. ഇവ പലതുള്ളിലറിഞ്ഞിരുന്നു- നാമത്തിന്റെ പല മാഹാത്മ്യങ്ങളും ഉള്ളിൽ അറിയാമായിരുന്നിട്ടും; ഈ ഞാൻ-മായാമോഹിതനായ ഈ ഭക്തൻ; ഇവിടെ-ദുഃഖമയമായ ഈ ലോകത്ത്;അലഞ്ഞിടുന്നു-മമതാ ബദ്ധനായി ക്ലേശിക്കുന്നു; കഷ്ടം-ദയനീയ മെന്നേ പറയേണ്ടൂ.

മംഗളസ്വരൂപിയായ ഭഗവാനേ, അങ്ങയുടെ ദിവ്യനാമത്തിന്റെ മാഹാത്മ്യം ആലോചിച്ചാൽ ലോകത്തൊരിടത്തും വേറെ ഒന്നും ഈ നാമത്തിനു തുല്യമായി കാണ്മാനില്ല. നാമത്തിന്റെ പല മാഹാത്മ്യങ്ങളും ഉള്ളിൽ അറിയാമായിരുന്നിട്ടും മായാമോഹിതനായ ഈ ഭക്തൻ ദുഃഖമയ മായ ഈ ലോകത്ത് മമതാബദ്ധനായി ക്ലേശിക്കുന്നു. ദയനീയമെന്നേ പറയേണ്ടൂ.

## ഒന്നുമിതിന്നു തുല്യമില്ല

ഭഗവന്നാമത്തിനു തുല്യമായി ഈ ലോകത്തു മററൊന്നും തന്നെയില്ല. നാമജപം പരമസത്യത്തെ കാട്ടിത്തരുന്നു. അതിൽ കവിഞ്ഞ മാഹാത്മ്യമെ ന്താണുള്ളത്. ചിത്തശുദ്ധിയാണ് സത്യസാക്ഷാത്കാരത്തിനു വഴിതെളിക്കു ന്നത്. സാധന സാമഗ്രികളോ പണച്ചിലവോ ശരീരക്ലേശങ്ങളോ കൂടാതെ ചിത്തശുദ്ധി നേടാനുള്ള വിശിഷ്ടോപായമാണ് നാമജപം. നാവിൻതുമ്പത്തും മനസ്സിലും ശിവനാമമുണ്ടെങ്കിൽ ഈ ലോകത്തു പിന്നൊന്നും ഭയപ്പെടാനില്ല. ഈ ലളിതമായ സത്യാന്വേഷണമാർഗ്ഗം മായാമോഹം നിമിത്തം പലർക്കും അംഗീകരിക്കാൻ പററുന്നില്ലല്ലോ എന്നതു മാത്രമാണ് ദയനീയം.

പരമാത്മ പ്രതീകമായിട്ടാണല്ലോ ഒരു ഭക്തൻ ഇഷ്ടദേവതയെ അംഗീകരി ക്കുന്നത്. അതുകൊണ്ട് അവനവന്റെ ഇഷ്ടദേവതയെ പരമ സത്യസ്വരൂപമായി അംഗീകരിച്ചുകൊണ്ടായിരിക്കും സ്തുതി മുഴുവൻ. അങ്ങനെ ഹൃദയത്തി ലിരിക്കുന്ന ശിവതത്ത്വം ബ്രഹ്മാവും വിഷ്ണുവും പോലും വേണ്ടവണ്ണം അറിയുന്നില്ലെന്നാണ് അടുത്ത പദ്യം വിവരിക്കുന്നത്:-

6 ഹരിഭഗവാനരവിന്ദ സൂനുവും നിൻ
തിരുവിളയാടലറിഞ്ഞതില്ലയൊന്നും;

ഹര,ഹര പിന്നെയിതാരറിഞ്ഞിടുന്നൂ
കരളിലിരുന്നു കളിച്ചിടുന്ന കോലം ?

ഹര,ഹര-സകല പാപങ്ങളെയും ഹരിക്കുന്ന ഭഗവാനേ; നിൻ തിരുവി ളയാടൽ-അങ്ങയുടെ ഈ മായാവിനോദം; ഹരിഭഗവാനും-വിഷ്ണുഭഗവാനും; അരവിന്ദസൂനുവും-അദ്ദേഹത്തിൻെറ പൊക്കിൾ താമരയിൽ പിറന്ന ബ്രഹ്മാവും; ഒന്നും അറിഞ്ഞതില്ല-ആരും വ്യക്തമായി ധരിച്ചിട്ടില്ല; കരളിലിരുന്ന്-എല്ലാ പ്രാണികളുടെയും ഹൃദയത്തിലിരുന്നുകൊണ്ട്; കളിച്ചിടുന്ന കോലം-മായാ ലീലയാടുന്ന ബോധസ്വരൂപം; പിന്നെയിതാരറിഞ്ഞിടുന്നു-പിന്നെ വേറെയാരു കണ്ടറിയാനാണ്?

സകല പാപങ്ങളെയും ഹരിക്കുന്ന ഭഗവാനേ, അങ്ങയുടെ ഈ മായവിനോദം വിഷ്ണുഭഗവാനും അദ്ദേഹത്തിൻെറ പൊക്കിൾ താമരയിൽ പിറന്ന ബ്രഹ്മാവും ആരും വ്യക്തമായി ധരിച്ചിട്ടില്ല. എല്ലാ പ്രാണികളുടെയും ഹൃദയത്തിലിരുന്നുകൊണ്ട് മായലീലയാടുന്ന ബോധസ്വരൂപം പിന്നെ വേറെയാരു കണ്ടറിയാനാണ്.

## പിന്നെയിതാരറിഞ്ഞിടുന്നു

ഇഷ്ടദേവതയായ ശിവനിലൂടെ ഭക്തൻ കണ്ടെത്താൻ ആഗ്രഹിക്കുന്നത് ശുദ്ധബോധസ്വരൂപമായ പരബ്രഹ്മത്തെയാണ്. ആ സത്യവസ്തുവാകട്ടെ എല്ലാ പ്രാണികളുടെയും ഉള്ളിലിരുന്നുകൊണ്ട് പ്രപഞ്ചലീല നടത്തുന്നു. സത്ത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളുടെ രൂപത്തിൽ മായാശക്തിയെ ഇളക്കിവിട്ടാണ് ഈ കളി തുടരുന്നത്. അപ്പോൾ ഗുണമണ്ഡലത്തിൽ നിൽ ക്കുന്ന ആർക്കും ഈ കളിയുടെ പൂർണ്ണരഹസ്യം പിടികിട്ടുന്നതല്ല.. വിഷ്ണു സത്ത്വഗുണമണ്ഡലത്തിലും ബ്രഹ്മാവ് രജോഗുണമണ്ഡലത്തിലും വർത്തി ക്കുന്നവരാണ്. അതുകൊണ്ട് അവർക്കുപോലും മായാരഹസ്യം പൂർണ്ണമായി വെളിപ്പെടുക പ്രയാസമാണ്. ആ സ്ഥിതിക്ക് മററുള്ളവരുടെ കഥ പറയേണ്ട തില്ലല്ലോ. മായാഗുണങ്ങളെ പാടെ ഒഴിച്ചു മാററിയാലേ ശുദ്ധബോധാ നുഭവരൂപത്തിലുള്ള ബ്രഹ്മസാക്ഷാത്കാരം സാദ്ധ്യമാവൂ എന്നു താത്പര്യം.

എന്തായാലും ആ പരമസത്യത്തെ സമീപിക്കാനായി ഞാൻ ഇഷ്ടദേവ താരൂപത്തിൽ ശിവനെ ധ്യാനിക്കുകയാണ്. എൻെറ ധ്യാനമുറച്ച് ശിവരൂപം കേശാദിപാദം ഉള്ളിൽ തെളിഞ്ഞുകാണുമാറാകണം. ഏഴാം ശ്ലോകം മുതൽ പതിനേഴാം ശ്ലോകം വരെ ഭക്തൻ ഇതാണു പ്രാർത്ഥിക്കുന്നത്:-

7 ചെറുപിറചെഞ്ചിടയങ്കിലാറുമേറും"
തിറമിയലും ഫണിമാലയും ത്രിപുണ്ഡ്ര-"
ക്കുറികളുമമ്മദനൻ ദഹിച്ച കണ്ണും
പുരികവുമെന്നുമെനിക്കു കാണണം തേ.

തേ-അങ്ങയുടെ; ചെറുപിറ-ശിരസ്സിലണിഞ്ഞിരിക്കുന്ന ചന്ദ്രക്കലയും; ചെഞ്ചിടയിങ്കലാറും-ചെമ്പിച്ച ജടയ്ക്കുള്ളിലെ ഗംഗയും; ഏറും തിറമിയലും- വർദ്ധിച്ച മിടുക്കുള്ള;ഫണിമാലയും-സർപ്പങ്ങൾ കൊണ്ടണിഞ്ഞിരിക്കുന്ന മാലയും; ത്രിപുണ്ഡ്രക്കുറികളും-ഭസ്മംകൊണ്ടു നെററിയിലും മററും

അണിഞ്ഞിരിക്കുന്ന വിശേഷപ്പെട്ട കുറികളും; അമ്മദനൻ-തപസ്സു മുടക്കാനെത്തിയ കാമദേവൻ;ദഹിച്ച കണ്ണും-ദഹിക്കത്തക്ക വണ്ണം തീജ്വാല ചൊരിഞ്ഞ നെററിക്കണ്ണും;പുരികവും-പ്രപഞ്ചം സംഹരിക്കാനൊരുമ്പെട്ടു നിൽക്കുന്ന പുരികക്കൊടിയും;കാണുമാറാകണം-എനിക്കു പ്രത്യക്ഷമായി കാണാനിടവരണം.

അങ്ങയുടെ ശിരസ്സിലണിഞ്ഞിരിക്കന്ന ചന്ദ്രക്കലയും ചെമ്പിച്ച ജടയ്ക്കു ള്ളിലെ ഗംഗയും വർദ്ധിച്ച മിടുക്കുള്ള സർപ്പങ്ങൾകൊണ്ടണിഞ്ഞിരിക്കുന്ന മാലയും ഭസ്മംകൊണ്ടു നെററിയിലും മററും അണിഞ്ഞിരിക്കുന്ന വിശേഷ പ്പെട്ട കുറികളും തപസ്സമുടക്കാനെത്തിയ കാമദേവൻ ദഹിക്കത്തക്കവണ്ണം തീ ജ്വാല ചൊരിഞ്ഞ നെററിക്കണ്ണും പ്രപഞ്ചം സംഹരിക്കാനൊരുമ്പെട്ടുനിൽ ക്കുന്ന പുരികക്കൊടിയും എനിക്കു പ്രത്യക്ഷമായി കാണാനിടവരണം.

8 ദിനമണിതിങ്കളണിഞ്ഞ കണ്ണുരണ്ടും
മണിമയകുണ്ഡലകർണ്ണയുഗ്മവും തേ
കനകതിലക്കുസുമം കുനിഞ്ഞുകൂപ്പി -
ദ്ദിനമനു സേവകൾ ചെയ്തിടുന്ന മൂക്കും.

ദിനമണിത്തിങ്കളണിഞ്ഞ കണ്ണുരണ്ടും-സൂര്യനും ചന്ദ്രനും തന്നെ രണ്ടു കണ്ണുകളായി ഭവിച്ചു നിൽക്കുന്നതും;മണിമയകുണ്ഡല കർണ്ണയുഗ്മവും-രത്നനിർമ്മിത കുണ്ഡലങ്ങളിഞ്ഞ ചെവിരണ്ടും; കനകതിലക്കുസുമം-സ്വർണ്ണവർണ്ണമായ എള്ളിൻപൂവ്;കുനിഞ്ഞുകൂപ്പി-തലകുനിച്ചു വണങ്ങി; ദിനമനു-ദിവസവും; സേവകൾ ചെയ്തിടുന്ന ആദരവർപ്പിക്കുന്ന; തേ-അങ്ങയുടെ;മൂക്കും-മൂക്കും കാണാനിടയാകണം.

സൂര്യനും ചന്ദ്രനും തന്നെ രണ്ടു കണ്ണുകളായി ഭവിച്ചു നിൽക്കുന്നതും രത്നനിർമ്മിതങ്ങളായ കുണ്ഡലങ്ങളണിഞ്ഞ ചെവിരണ്ടും സ്വർണ്ണവർണ്ണമായ എള്ളിൻപൂവ് തലകുനിച്ച് വണങ്ങി ദിവസവും ആദരവർപ്പിക്കുന്ന അങ്ങയു ടെ മൂക്കും കാണാനിടയാകണം.

9 പഴവിനയൊക്കെയറുത്തിടുന്ന തൊണ്ടി-
പ്പഴമൊടു പോരിലെതിർത്തിടുന്ന ചുണ്ടും
കഴുകിയെടുത്തൊരു മുത്തൊടൊത്തപല്ലും
മുഴുമതിപോലെ കവിൾത്തടങ്ങളും തേ.

പഴവിനയൊക്കെയറുത്തിടുന്ന-കഴിഞ്ഞ ജന്മങ്ങളിലെ കർമ്മബന്ധങ്ങ ളെയെല്ലാം പാടെ നശിപ്പിക്കുന്നതും; തൊണ്ടിപ്പഴമൊടു പോരിനെതിർത്തി ടുന്ന-തൊണ്ടിപ്പഴത്തെ തോൽപ്പിക്കത്തക്ക ശോഭയോടുകൂടിയതുമായ;തേ ചുണ്ടും-അങ്ങയുടെ ചുണ്ടും;കഴുകിയെടുത്തൊരു മുത്തൊടൊത്ത-കഴുകി യെടുത്ത പോലെ കാന്തിവിതറുന്ന മുത്തിനു തുല്യമായ;പല്ലും-അങ്ങയുടെ പല്ലും; മുഴുമതിപോലെ-പൂർണ്ണചന്ദ്രനെപ്പോലെ വിളങ്ങുന്ന; കവിൾത്തട ങ്ങളും-അങ്ങയുടെ കവിൾത്തടങ്ങളും കാണാനിടയാകണം.

കഴിഞ്ഞ ജന്മങ്ങളിലെ കർമ്മബന്ധങ്ങളെയെല്ലാം പാടെ നശിപ്പിക്കു ന്നതും തൊണ്ടിപ്പഴത്തെ തോൽപ്പിക്കുന്ന ശോഭയോടു കൂടിയതുമായ

അങ്ങയുടെ ചുണ്ടും കഴുകിയെടുത്തപോലെ കാന്തി വിതറുന്ന മുത്തിനു തുല്യമായ അങ്ങയുടെ പല്ലും പൂർണ്ണ ചന്ദ്രനെപ്പോലെ വിളങ്ങുന്ന അങ്ങയുടെ കവിൾത്തടങ്ങളും കാണാനിടയാകണം.

10 അമൃതൊഴുകും തിരമാലപോലെ തള്ളും
തിമൃതയുതത്തിരുവാക്കുമെൻ ചെവിക്ക്
കുമറിയെരിഞ്ഞുകുമിഞ്ഞെഴും മനത്തീ-
ക്കമൃതുചൊരിഞ്ഞതുപോലെയുള്ള നോക്കും.

എൻചെവിക്ക്-എന്റെ ചെവിക്ക്; അമൃതൊഴുകും തിരമാലപോലെ തള്ളും-അമൃതുചൊരിയുന്ന തിരമാലപോലെ തുടർന്നു തുടർന്നു കേൾക്കാവുന്ന;തിമൃതയുതത്തിരുവാക്കും-ഇളകിമറിഞ്ഞുവരുന്ന അങ്ങയുടെ ദിവ്യവചനങ്ങളും അനുഭവിക്കാറാകണം;കുമറിയെരിഞ്ഞു കുമിഞ്ഞെഴും-മുഴക്കത്തോടെ എരിഞ്ഞുകുമിഞ്ഞു പൊങ്ങുന്ന;മനത്തീ-ഹൃദയത്തിന്റെ നീററലിന്;അമൃതുചൊരിഞ്ഞതുപോലെയുള്ള-അമൃതം വർഷിക്കുന്നതു പോലെ സുഖംതരുന്ന; നോക്കും-അങ്ങയുടെ കാരുണ്യകടാക്ഷവും എനിക്കു ലഭിക്കുമാറാകണം.

എന്റെ ചെവിക്ക് അമൃതുചൊരിയുന്ന തിരമാല പോലെ തുടർന്നു തുടർന്നു കേൾക്കാവുന്ന ഇളകിമറിഞ്ഞു വരുന്ന അങ്ങയുടെ ദിവ്യവചനങ്ങളും അനുഭവിക്കാറാകണം. മുഴക്കത്തോടെ എരിഞ്ഞുകുമിഞ്ഞു പൊങ്ങുന്ന ഹൃദയത്തിന്റെ നീററലിന് അമൃതം വർഷിക്കുന്നതുപോലെ സുഖം തരുന്ന അങ്ങയുടെ കാരുണ്യകടാക്ഷവും എനിക്കു ലഭിക്കുമാറാകണം.

11 കുവലയമൊക്കെ വിളങ്ങിടുന്ന പുത്തൻ
പവിഴമലയ്ക്കു മുളച്ചെഴും നിലാവും
തഴുവിന വെണ്മണി താരകങ്ങളും നി-
ന്നൊഴിവറെ രക്ഷകൾ ചെയ്യുവാൻ തൊഴുന്നേൻ.

കുവലയമൊക്കെ-താമരപോലെ മനോഹരമായ മുഖമാകെ; വിളങ്ങിടുന്ന-ശോഭിച്ചു വിളങ്ങുന്ന;പുത്തൻ പവിഴമലയ്ക്ക്-പുതിയ പവിഴക്കുന്നു പോലെ കാണപ്പെടുന്ന ചുണ്ടിൽ;മുളച്ചെഴും നിലാവും-കിളിർത്തുവന്ന നിലാവാണോ എന്നു തോന്നുമാറുള്ള പുഞ്ചിരിയും;തഴുവിന-അതു പരന്നു വ്യാപിച്ച്;വെണ്മണി താരകങ്ങളും-വെളുത്ത മുത്തുകൾക്കു സമാനം നക്ഷത്രങ്ങളെപ്പോലെ ശോഭിക്കുന്ന പല്ലുകളും;നിന്ന്-മുന്നിൽ കാണാറായി; ഒഴിവറെ-കർമ്മബന്ധം മുഴുവൻ ഒഴിയുംവിധം;രക്ഷകൾ ചെയ്യുവാൻ തൊഴുന്നേൻ-കാത്തുരക്ഷിക്കാനായി കുമ്പിടുന്നു.

താമരപോലെ മനോഹരമായ മുഖമാകെ ശോഭിപ്പിച്ചു വിളങ്ങുന്ന പുതിയ പവിഴക്കുന്നുപോലെ കാണപ്പെടുന്ന ചുണ്ടിൽ കിളിർത്തുവന്ന നിലാവാണോ എന്നു തോന്നുമാറുള്ള പുഞ്ചിരിയും, അതു പരന്നു വ്യാപിച്ച് വെളുത്ത മുത്തുകൾക്കു സമാനം നക്ഷത്രങ്ങളെപ്പോലെ ശോഭിക്കുന്ന പല്ലുകളും മുന്നിൽ കാണാറായി കർമ്മബന്ധം മുഴുവൻ ഒഴിയും വിധം കാത്തുരക്ഷിക്കാനായി കുമ്പിടുന്നു.

പല്ലിനെയും ചുണ്ടിനെയുംകുറിച്ച് നേരത്തേ പറഞ്ഞെങ്കിലും രൂപകാതിശയോക്തിയിലൂടെ മന്ദഹാസപ്രഭ ചിന്നുന്ന അവയെ ഒരിക്കൽകൂടി പ്രതീകാത്മകമായി വർണ്ണിച്ചിരിക്കുകയാണിവിടെ. മുഖത്തിന്റെ പ്രതീകമാണ് കുവലയം. കുവലയപദത്തിനു 'താമര' എന്നർത്ഥം. ചുണ്ടിന്റെ പ്രതീകമാണ് പവിഴമല. പുഞ്ചിരിയുടെ പ്രതീകമാണ് നിലാവ്. പുഞ്ചിരികലർന്ന പല്ലുകളുടെ പ്രതീകമാണ് മുത്തുകൾപോലെ വിളങ്ങുന്ന നക്ഷത്രങ്ങൾ. ഗുരുദേവന്റെ നിസ്തുലമായ കവിഭാവന ഈ പദ്യത്തിൽതെളിഞ്ഞു കാണാം. 'കുവലയം' എന്നതിന് 'ഭൂമി' എന്നും അർത്ഥമുണ്ട്. ഭൂമധ്യത്തിലുള്ള ഒരു പവിഴക്കുന്നിലെ പ്രകാശത്തിനിടയിലുള്ള തിളങ്ങുന്ന മുത്തുകളുടെ പ്രതീതിയും ഇവിടെ കാണാം.

12 അരവവുമെല്ലുമിടയ്ക്കിടയ്ക്കണിഞ്ഞും
കരിമുകിൽകണ്ടു കുനിഞ്ഞിടും കഴുത്തും
വരദമഭീതി കുരംഗശൂലപാണി-
ത്തിരുമലർനാലുമണിഞ്ഞു കാണണം തേ.

അരവവും-പാമ്പുകൊണ്ടുള്ള മാലയും;എല്ലും-എല്ലുകൾ കോർത്തുണ്ടാക്കിയ മാലയും; ഇടയ്ക്കിടയ്ക്കിണിഞ്ഞും-ഒന്നിടവിട്ടണിഞ്ഞിരിക്കുന്നതും; കരിമുകിൽ കണ്ടു-കാർമേഘം കാണാനിടയായൽ തന്നേക്കാൾ നീലനിറമുള്ളതാണല്ലോ എന്നു ചിന്തിച്ച്;കുനിഞ്ഞിടും തേ കഴുത്തും-കുമ്പിട്ടു വണങ്ങാനിടയുള്ളതുമായ അങ്ങയുടെ നീലകണ്ഠവും;വരദമഭീതി കുരംഗശൂലപാണി ത്തിരുമലർ-വരദാനം ചെയ്യുന്നതും, അഭയമരുളുന്നതും, മാനിനെ ധരിച്ചിരിക്കുന്നതും, ശൂലം ധരിച്ചിരിക്കുന്നതുമായ കൈകളാകുന്ന പുഷ്പങ്ങൾ; നാലും അണിഞ്ഞുകാണണം-നാലും പൂണ്ട രൂപവും എനിക്കു കാണുമാറാകണം.

പാമ്പുകൊണ്ടുള്ള മാലയും എല്ലുകൾ കോർത്തുണ്ടാക്കിയ മാലയും ഒന്നിടവിട്ടണിഞ്ഞിരിക്കുന്നതും കാർമേഘം കാണാനിടയായാൽ തന്നെക്കാൾ നീലനിറമുള്ളതാണല്ലോ എന്നു ചിന്തിച്ച് കുമ്പിട്ടുവണങ്ങാനിടയുള്ളതുമായ അങ്ങയുടെ നീലകണ്ഠവും; വരദാനം ചെയ്യുന്നതും, അഭയമരുളുന്നതും, മാനിനെ ധരിച്ചിരിക്കുന്നതും, ശൂലം ധരിച്ചിരിക്കുന്നതുമായ കൈകളാകുന്ന പുഷ്പങ്ങൾ നാലും പൂണ്ട രൂപവും എനിക്കു കാണുമാറാകണം.

ഇവിടെ ശിവനെ ചതുർബാഹുവായിട്ടാണ് ചിത്രീകരിക്കുന്നത്. ഒരു കൈ വരദാനം ചെയ്യുന്നതായും മററൊന്ന് അഭയദാനം ചെയ്യുന്നതായും പിന്നെ രണ്ടെണ്ണം മാനും ശൂലവും ധരിച്ചിരിക്കുന്നതായും ചിത്രീകരിച്ചിരിക്കുന്നു. 'അഭീതി' എന്നതിന് അഭയം എന്നർത്ഥം. ശിവൻ നീലകണ്ഠനാണെന്നു പ്രസിദ്ധം.

13 ഉരഗലസത്കൃതമാല മാലചാർത്തി-
പ്പരിലസിതോരസിഭൂരിഭൂതി പൂശി,
പരിമളമുണ്ടുമുരണ്ടിടുന്ന വണ്ടിൻ-
നിരകളൊടും തിരുമേനിയെന്നു കാണാം?

ഉരഗലസത്കൃതമാല-പാമ്പുകളെകൊണ്ടു ഭംഗിയായി മാലയണിഞ്ഞും; മാല ചാർത്തി-പൂമാലചാർത്തിയും; പരിലസിതോരസി-പരിലസിക്കുന്ന മാറിടത്തിൽ; ഭൂരിഭൂതിപൂശി-ധാരാളം ഭസ്മം പൂശി; പരിമളമുണ്ടു-പൂക്കളുടെ മണം പേറി; മുരണ്ടീടുന്ന-മൂളിയെത്തുന്ന; വണ്ടിൻ നിരകളൊടും-വണ്ടിൻ കൂട്ടത്തോടു ചേർന്ന്; തിരുമേനിയെന്നുകാണാം-ആ ദിവ്യമൂർത്തി എന്നാണ് പ്രത്യക്ഷമായി കാണാൻ കഴിയുക?

പാമ്പുകളെകൊണ്ടു ഭംഗിയായി മാലയണിഞ്ഞും പൂമാലചാർത്തിയും പരിലസിക്കുന്ന മാറിടത്തിൽ; ധാരാളം ഭസ്മം പൂശി പൂക്കളുടെ മണം പേറി മൂളിയെത്തുന്ന വണ്ടിൻ കൂട്ടത്തോടു ചേർന്ന് ആ ദിവ്യമൂർത്തി എന്നാണ് പ്രത്യക്ഷമായി കാണാൻ കഴിയുക?

14 ഒഴുകിടുമംബരഗങ്ഗതൻെറ നീരിൽ
ച്ചുഴിയൊടുതുല്യമുദിച്ചെഴുന്ന നാഭി-
ക്കുഴിയിലെഴുന്ന കളിന്ദകന്യമേലോ-
ട്ടൊഴുകിടുമെന്നകണക്കു രോമരാജി

ഒഴുകിടുമംബരഗങ്ഗതൻെറ-ഒഴുകി വീഴുന്നആകാശഗംഗയുടെ; നീരിൽ ച്ചുഴിയൊടു തുല്യം-ജലത്തിൽ ഉണ്ടായ ചുഴിയാണോ എന്നു തോന്നും വിധം; ഉദിച്ചെഴുന്ന-വ്യക്തമായി തെളിയുന്ന; നാഭിക്കുഴിയിൽ-പൊക്കിളിൽ നിന്നും; കളിന്ദകന്യ-കാളിന്ദീ നദി; മേലോട്ടൊഴുകിടുമെന്ന കണക്ക്-മേല്പോട്ടൊഴുകുകയാണോ എന്ന് തോന്നുന്നതുപോലെയുള്ള; രോമ രാജി-രോമനിര എനിക്കു കാണാറാകണം.

ഒഴുകി വീഴുന്നആകാശഗംഗയുടെ ജലത്തിൽ ഉണ്ടായ ചുഴിയാണോ എന്നു തോന്നും വിധം വ്യക്തമായി തെളിയുന്ന പൊക്കിളിൽ നിന്നും കാളിന്ദീ നദി മേല്പോട്ടൊഴുകുകയാണോ എന്ന് തോന്നുന്നതുപോലെയുള്ള രോമനിര എനിക്കു കാണാറാകണം.

വെളുത്ത ഭസ്മം പൂശിയിരിക്കുന്നതാണ് ഗംഗാപ്രവാഹം. പൊക്കിൾ അതിലെ ചുഴിപോലെ കാണപ്പെടുന്നു. മാറിൽ പരന്നിരിക്കുന്ന രോമനിര ആ പൊക്കിൾ ചുഴിയിൽ നിന്നും മേല്പോട്ടൊഴുകുന്ന കാളിന്ദീനദിപോ ലെയും കാണപ്പെട്ടു. കാളിന്ദീജലം നീലമാണ്. ഗംഗാ കാളിന്ദീ സംഗമം പ്രസിദ്ധവും.

15 തുടയിണതന്നിലുരിച്ച വാരണത്തോൽ
പടയുടയാടയുടുത്തതിൻപുറത്തു
പടമൊരുകയ്യിലെടുത്തുവാലുമായി-
ക്കടിയിൽ മുറുക്കിയ കാഞ്ചിയെന്നുകാണാം?

ഉരിച്ച വാരണത്തോൽ-പണ്ടു കിരാതനായി നടന്നപ്പോൾ ആനയെക്കൊന്നുരിച്ചെടുത്ത തോൽ; തുടയിണതന്നിൽ-തുടകൾ മറയുമാറ്; പടയുടയാടയുടുത്ത്-പടയ്ക്കു പുറപ്പെടാനെന്നപോലെ വസ്ത്രമായി ധരിച്ച്; അതിൻപുറത്ത്-ആ വസ്ത്രത്തിനു മുകളിലായ്;ഒരു കൈയ്യിൽ പടമെടുത്ത്-ഒരു കൈകൊണ്ടു പത്തി പൊക്കിപ്പിടിച്ച്; വാലുമായി-വാലുനീട്ടിയിട്ട്; കടിയിൽ-ഇളിയിൽ; മുറുക്കിയ-ദൃഢമായി ബന്ധിച്ചിരിക്കുന്ന; കാഞ്ചി-സർപ്പത്തെകൊണ്ടുള്ള അരഞ്ഞാൺ;എന്നു കാണാം-എനിക്കെന്നു കാണാൻ ഇടവരും.

പണ്ടു കിരാതനായി നടന്നപ്പോൾ ആനയെക്കൊന്നുരിച്ചെടുത്ത തോൽ തുടകൾ മറയുമാറ് പടയ്ക്കു പുറപ്പെടാനെന്നപോലെ വസ്ത്രമായി ധരിച്ചു ആ വസ്ത്രത്തിനു മുകളിലായ് ഒരു കൈകൊണ്ടു പത്തി പൊക്കിപ്പിടിച്ച് വാലുനീട്ടിയിട്ട് ഇളിയിൽ ദൃഢമായി ബന്ധിച്ചിരിക്കുന്ന സർപ്പത്തെകൊണ്ടുള്ള അരഞ്ഞാൺ അവ എനിക്കെന്നു കാണാൻ ഇടവരും.

16 കരിയുരികെട്ടിയുടുത്തനന്തകച്ച-
പ്പുറമതുപൂട്ടിയലങ്കരിച്ചു പാമ്പും
പരിമളഭൂതിപൊതിഞ്ഞുപൂശിയന്തി-
ത്തിരുവിളയാടലിതെന്നു കാണുമീ ഞാൻ

കരിയുരികെട്ടി-ആനത്തോലുടുത്ത്; അനന്ത കച്ചപ്പുറമതുപൂട്ടി-സർപ്പത്തെക്കൊണ്ട് അരക്കച്ചയും മുറുക്കി;പാമ്പും അലങ്കരിച്ച്-പാമ്പുകളെക്കൊണ്ട് ആഭരണങ്ങളുമണിഞ്ഞ്;പരിമളഭൂതി പൊതിഞ്ഞു പൂശി-വാസനയുള്ള ഭസ്മം ദേഹമാസകലം പൂശി; അന്തിത്തിരുവിളയാടൽ-സന്ധ്യാസമയത്ത് നൃത്തം ചെയ്യുന്നത്;ഈ ഞാൻ എന്നു കാണും-ഈ ഭക്തൻ എന്നാണിനി കാണുക;

ആനത്തോലുടുത്ത് സർപ്പത്തെക്കൊണ്ട് അരക്കച്ചയും മുറുക്കി പാമ്പുകളെക്കൊണ്ട് ആഭരണങ്ങളുമണിഞ്ഞ് വാസനയുള്ള ഭസ്മം ദേഹമാസകലം പൂശി സന്ധ്യാസമയത്ത് നൃത്തം ചെയ്യുന്നത് ഈ ഭക്തൻ എന്നാണിനി കാണുക;

ഇവിടെ അനന്ത പദം സർപ്പ പര്യായമായിട്ടാണ് പ്രയോഗിച്ചിരിക്കുന്നത്.

17 മലരടിരണ്ടിലുമിട്ട പൂഞ്ചിലങ്ക-
ക്കുലകൾ കൊരുത്തു കളിച്ചിടുന്നനേരം
കലകലയെന്നു കിലുങ്ങിടും ചിലമ്പി-
ന്നൊലി ചെവിരണ്ടിലുമെന്നുകേൾക്കുമീ ഞാൻ

മലരടിരണ്ടിലും-പൂപോലെ മനോഹരങ്ങളായ രണ്ടു കാലിലും; ഇട്ട പൂഞ്ചിലങ്കക്കുലകൾ-അണിഞ്ഞിരിക്കുന്ന സുന്ദരങ്ങളായ ചിലങ്കക്കൂട്ടങ്ങൾ; കളിച്ചിടുന്ന നേരം കൊരുത്ത്-നൃത്തം വയ്ക്കുമ്പോൾ പരസ്പരം പിണഞ്ഞ്; കല കലയെന്നു കിലുങ്ങിടും-കല കലയെന്നു മുഴങ്ങുന്ന; ചിലമ്പിന്നൊലി-ആ ചിലമ്പൊച്ച; ചെവിരണ്ടിലും-രണ്ടു ചെവിയും കൊണ്ട്;ഈ ഞാൻ എന്നു കേൾക്കും-ഈ ഭക്തൻ എന്നാണിനി കേൾക്കുക?

പൂപോലെ മനോഹരങ്ങളായ രണ്ടു കാലിലും അണിഞ്ഞിരിക്കുന്ന സുന്ദരങ്ങളായ ചിലങ്കക്കൂട്ടങ്ങൾ നൃത്തം വയ്ക്കുമ്പോൾ പരസ്പരം പിണഞ്ഞ് കല കലയെന്നു മുഴങ്ങുന്ന ആ ചിലമ്പൊച്ച രണ്ടു ചെവിയും കൊണ്ട് ഈ ഭക്തൻ എന്നാണിനി കേൾക്കുക?

ഇങ്ങനെ ഇഷ്ടദേവനായ ശിവന്റെ കേശാദിപാദവർണ്ണന കഴിഞ്ഞ് ആ കേശാദിപാദ ധ്യാനം വഴി അഖണ്ഡതുരീയബോധത്തിലെത്തി ശോകസാഗരം കടക്കുകയാണ് ലക്ഷ്യമെന്ന് വ്യക്തമാക്കുകയാണ് പതിനെട്ടാം പദ്യത്തിൽ:-

18 മുടിനടുവാദി മുടിഞ്ഞു മൂന്നുമൊന്നായ്
വടിവൊടു നിന്നുവിളങ്ങിടും വിളക്കിൻ
ചുടരൊളി ചുട്ടുതുടച്ചുശോകമാകും
കടലതുകൊണ്ടു കടന്നീടുന്നു കൂലം

മുടിനടുവാദി മുടിഞ്ഞു-അന്തം, മദ്ധ്യം, ആദി എന്നിവ പോയി; മൂന്നും ഒന്നായ്-മൂന്നും ഏകമയമായി; വടിവൊടു-വ്യക്തമായ അനുഭവ സ്വരൂപമായി; നിന്നു വിളങ്ങീടും-എവിടെയും സ്വയം പ്രകാശിച്ചു നിൽക്കുന്നു; വിളക്കിൻ-പ്രകാശങ്ങൾക്കൊക്കെ പ്രകാശമായ; ചുടരൊളി-പരമാത്മ സൂര്യൻെറ പ്രകാശം; ചുട്ടു തുടച്ചു-കർമ്മജലത്തെ തിളപ്പിച്ചു വററിച്ച ശേഷം; ശോകമാകും കടൽ-ദുഃഖമയമായ ഈ സംസാര സമുദ്രം; അതുകൊണ്ട്-ആ ജ്ഞാനസൂര്യൻെറ സഹായത്തോടെ; കൂലം കടന്നിടുന്നു-ജ്ഞാനി കടന്നു കരപററുന്നു.

അന്തം, മദ്ധ്യം, ആദി എന്നിവ പോയി മൂന്നും ഏകമയമായി വ്യക്തമായ അനുഭവ സ്വരൂപമായി എവിടെയും സ്വയം പ്രകാശിച്ചു നിൽക്കുന്ന പ്രകാശങ്ങൾക്കൊക്കെ പ്രകാശമായ പരമാത്മ സൂര്യൻെറ പ്രകാശം കർമ്മ ജലത്തെ തിളപ്പിച്ചു വററിച്ച ശേഷം ദുഃഖമയമായ ഈ സംസാര സമുദ്രം ആ ജ്ഞാനസൂര്യൻെറ സഹായത്തോടെ ജ്ഞാനി കടന്നു കരപററുന്നു.

## കടന്നിടുന്നു കൂലം

സംസാരസമുദ്രത്തിൻെറ മറുകരയെത്തി പരമാത്മസാക്ഷാത്കാരം നേടുകയാണ് ജീവിത ലക്ഷ്യം. എന്താണ് പരമാത്മാവ്? ആദിമദ്ധ്യാന്തരഹിതമായി അനുഭവസ്വരൂപമായി എങ്ങും പ്രകാശിച്ചു വിളങ്ങുന്ന ബോധവസ്തുവാണ് പരമാത്മാവ്. പ്രകാശങ്ങൾക്കൊക്കെ പ്രകാശമായ ജ്ഞാനസൂര്യനാണ് പരമാത്മാവ്. ചുടർ എന്ന പദത്തിന് ഇവിടെ സൂര്യൻ എന്നാണർത്ഥം. ജ്ഞാനസൂര്യൻെറ ചണ്ഡകിരണങ്ങളേററ് ദുഃഖമയമായ സംസാര സമുദ്രം തിളച്ചു വററും. അതോടെ ആ കടൽ കടന്നു മറുകരയെത്താം. കർമ്മവാസന ഒടുങ്ങിക്കിട്ടുന്നതാണ്ശോകസാഗരത്തിൻെറ ചുട്ടുതുടയ്ക്കൽ, വസ്തു ഒന്നേയുള്ളൂ എന്ന അദ്വൈതജ്ഞാനം കൊണ്ടല്ലാതെ കർമ്മവാസന മുഴുവൻ ഒടുങ്ങുകയില്ല. ആ ജ്ഞാനം ലഭിക്കാൻ ആവശ്യം വേണ്ടത് ശുദ്ധമായ ചിത്തത്തിൻെറ ഏകാഗ്രതയാണ്. അതിനുവേണ്ടിയാണ് ഇഷ്ടദേവതാരൂപത്തിൽ ബ്രഹ്മപ്രതീകമായി ശിവൻെറ കേശാദിപാദം ധ്യാനിക്കാൻ ഗുരു ആവശ്യപ്പെടുന്നത്. ഗുരുദേവൻ നടത്തിയ എല്ലാ ക്ഷേത്രപ്രതിഷ്ഠകളുടെയും പരമരഹസ്യം ക്രമമായ ഈ ലക്ഷ്യപ്രാപ്തിയാണെന്ന് ഇവിടെ സ്പഷ്ടമായി തെളിയുന്നു. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകൾക്കുപരി ആദ്യന്തരഹിതമായ ബ്രഹ്മത്തെ സാക്ഷാത്കരിക്കുന്നതാണ് തുരീയാനുഭവം. ഇതിനെക്കുറിച്ചു കൂടുതലറിയാനാഗ്രഹമുള്ളവർ *'ആത്മോപദേശശതക'*ത്തിലെ ഇരുപത്തെട്ടാം പദ്യത്തിൻെറ വ്യാഖ്യാനം നേക്കേണ്ടതാണ്.

ഒരേ പരമാത്മാവാണു സർവ്വത്ര നിറഞ്ഞുനിൽക്കുന്നതെങ്കിൽ ഇവിടെ സൂര്യചന്ദ്രാദി പലതു കാണുന്നതോ? സൂര്യചന്ദ്രാദി അഷ്ടമൂർത്തി അംഗീ

കരിച്ചു പ്രപഞ്ചമായി പ്രത്യക്ഷപ്പെട്ടിരിക്കുന്നതു ഒരേ പരമാത്മശിവൻതന്നെയാണെന്നത്രേ പത്തൊൻപതാം പദ്യം വിവരിക്കുന്നത് :-

19 കുവലയനായകനർക്കനഗ്നിഹോതാ-
വവനിതുടങ്ങിയ ഭൂതിയഞ്ചുമിന്നീ
തവമറിമായമിതാർക്കറിഞ്ഞിടാവൂ
കവിജനകൽപ്പിതകാവ്യമെന്നപോലെ.

കുവലയനായകൻ-ആമ്പലിൻെറ കാമുകനായ ചന്ദ്രൻ; അർക്കൻ-സൂര്യൻ; അഗ്നി-തീ; ഹോതാവ്-ഹോമം ചെയ്യുന്നയാൾ; അവനി തുടങ്ങിയ ഭൂതിയഞ്ചും-ഭൂമി മുതലായ ഭൂതങ്ങൾ അഞ്ചും; ഇന്നീ തവമറിമായം-ഇവയെല്ലാം പരമാത്മാവായ അങ്ങയുടെ മായാരൂപം; കവിജനകൽപിതകാവ്യമെന്നപോലെ-കവിജനങ്ങൾ ഭാവനാസമ്പൂർണ്ണമായി രചിച്ചിരിക്കുന്ന കാവ്യമെന്നോണം; ഇതാർക്കറിഞ്ഞിടാവൂ-ഇതാർക്കറിയാൻ കഴിയും?

ആമ്പലിൻെറ കാമുകനായ ചന്ദ്രൻ, സൂര്യൻ, തീ, ഹോമം ചെയ്യുന്നയാൾ, ഭൂമി മുതലായ ഭൂതങ്ങൾ അഞ്ചും ഇവയെല്ലാം പരമാത്മാവായ അങ്ങയുടെ മായാരൂപം കവിജനങ്ങൾ ഭാവനസമ്പൂർണ്ണമായി രചിച്ചിരിക്കുന്ന കാവ്യമെന്നോണം ഇതാർക്കറിയാൻ കഴിയും?

## അഷ്ടമൂർത്തിയായ ശിവൻ

പരമാത്മാവിനെ കാണാനില്ലെന്നാണല്ലോ പലർക്കും പരാതി. ആ പരാതി ശരിയല്ല. പ്രപഞ്ചരൂപത്തിൽ എട്ടു ശരീരം സ്വീകരിച്ചുനിൽക്കുന്നത് പരമാത്മാവുതന്നെയാണ്. സൂര്യൻ, ചന്ദ്രൻ, ഹോതാവ്, ഭൂമി, വെള്ളം, അഗ്നി, വായു, ആകാശം, ഇവയാണാ എട്ടു ശരീരങ്ങൾ. ഇതിലെ ഹോതാവ് കർമ്മബദ്ധനായ ജീവൻെറ പ്രതീകമാണ്. ഈ എട്ടെണ്ണത്തിൽ കവിഞ്ഞ് പ്രപഞ്ചത്തിൽ മറെറാന്നും കാണ്മാനില്ലല്ലോ. അഷ്ടമൂർത്തിയായ ഭഗവാനെ ഗുരുദേവൻ കവിയുടെ ഭാവനാസമ്പൂർണ്ണമായ കാവ്യത്തോടാണുപമിച്ചിരിക്കുന്നത്. ഉത്തമകാവ്യത്തിൻെറ പൊരുൾ കവി ഭാവനയിലേയ്ക്ക് ആഴത്തിൽ ഇറങ്ങിച്ചെല്ലാൻ കഴിവുള്ളവർക്കേ പിടികിട്ടൂ. അതുപോലെ പ്രപഞ്ചം ശിവൻെറ സങ്കൽപശരീരമാണെന്ന വസ്തുത ഈശ്വരഭാവനയുടെ ആഴം കണ്ടവർക്കേ അറിയാൻ പററൂ. മററാർക്കും ഇതറിയാൻ കഴിയുകയില്ല. ഈ ശ്ലോകത്തിൽ മൂർത്തികളെ എണ്ണുമ്പോൾ ഒൻപതെണ്ണം കാണാം. അവയിൽ പഞ്ചഭൂതങ്ങളിലെ തേജസ്സും അഗ്നിയും ഒന്നാക്കി മനസ്സിലാക്കേണ്ടതാണ്. പ്രപഞ്ചം ഈശ്വരൻെറ ശരീരമാണെന്നുള്ള ആശയമാണിതിൽ പ്രധാനം. അതുകൊണ്ട് തേജസ്സിനെ രണ്ടാക്കി പറഞ്ഞുവെന്നേയുള്ളൂ. വേദാന്തപ്രസിദ്ധമായ ശിവൻെറ അഷ്ടമൂർത്തി സങ്കൽപത്തെയാണു ഇവിടെ വിവരിച്ചിരിക്കുന്നത്.

ഇങ്ങനെ നോക്കുമ്പോൾ ഈ പ്രപഞ്ചം പരമാത്മാവായ ശിവൻെറ ഒരു കളി മാത്രമാണെന്നറിയേണ്ടതും ഭാവനചെയ്തുറപ്പിക്കേണ്ടതുമാണ്.

20 മതികലചൂടിയ പൊൻകുടം മതിക്കു-
ള്ളതിമൃദുകോമളനാടകം നടിപ്പാൻ

കൊതിപെരുകുന്നതുകൊണ്ടു കണ്ടതെല്ലാ-
മുദിതമിതൊക്കെയുമങ്ങുചേരുമല്ലോ.

മതികലചൂടിയ-ശിരസ്സിൽ ചന്ദ്രക്കലയണിഞ്ഞിരിക്കുന്ന; പൊൻകുടം-വാത്സല്യനിധിയായ ശിവൻ; മതിക്കുള്ള-തൻെറ ബുദ്ധിക്കിണങ്ങുന്ന; അതിമൃദുകോമളനാടകം നടിപ്പാൻ-അത്യന്തം ലളിതവും ആനന്ദപ്രദവുമായ ഒരു നാടകം അഭിനയിക്കാൻ; കൊതിപെരുകുന്നതുകൊണ്ട്-അതിയായി ആഗ്രഹിച്ചതുകൊണ്ട്; കണ്ടെതെല്ലാം ഉദിതം-പ്രപഞ്ചരൂപത്തിൽ കാണപ്പെടുന്ന ഈ വേഷവിധാനങ്ങളെല്ലാം രംഗത്തെത്തി; ഇതൊക്കെയുമങ്ങു ചേരുമല്ലോ-ഇതെല്ലാം സമർത്ഥനായ ആ പ്രപഞ്ച നാടകസൂത്രധാരനു യോജിച്ചതുതന്നെയാണ്.

ശിരസ്സിൽ ചന്ദ്രക്കലയണിഞ്ഞിരിക്കുന്ന വാത്സല്യനിധിയായ ശിവൻ തൻെറ ബുദ്ധിക്കിണങ്ങുന്ന അത്യന്തം ലളിതവും ആനന്ദപ്രദവുമായ ഒരു നാടകം അഭിനയിക്കാൻ അതിയായി ആഗ്രഹിച്ചതുകൊണ്ട് പ്രപഞ്ചരൂപത്തിൽ കാണപ്പെടുന്ന ഈ വേഷവിധാനങ്ങളെല്ലാം രംഗത്തെത്തി. ഇതെല്ലാം സമർത്ഥനായ ആ പ്രപഞ്ചനാടകസൂത്രധാരനു യോജിച്ചതുതന്നെയാണ്.

## ലീലാസങ്കൽപം

ഇഷ്ടദേവതോപാസന അഷ്ടമൂർത്തി സങ്കൽപത്തിലേയ്ക്കും തുടർന്ന് ഈശ്വരലീലാസങ്കൽപത്തിലേയ്ക്കും വഴി തെളിക്കണം. അഷ്ടമൂർത്തി ഭാവനയ്ക്കുശേഷമുള്ള ഈ ലീലാസങ്കൽപം രാഗദ്വേഷങ്ങളകററി സാധക ചിത്തത്തെ അതിവേഗം അദ്വൈതാനുഭവത്തിൽ കൊണ്ടെത്തിക്കും. അദ്വൈത ബോധാനുഭവം കൊതിക്കുന്നവർ ഒരു ഘട്ടത്തിൽ മനസ്സിനെ സദാ അഭ്യസിപ്പിക്കേണ്ട ഒരു വിശിഷ്ട ഭാവനയാണ് പ്രപഞ്ചം ഈശ്വരലീലയാണെന്നത്. ഗുരുദേവൻ *ജനനീ 'നവരത്നമഞ്ജരി'*യിലും 'അഹോനാടകം നിഖിലവും' എന്നു പ്രഖ്യാപിച്ചിട്ടുണ്ട്. വസ്തു ഒന്നേയുള്ളൂവെങ്കിൽ ഇക്കണ്ടതൊക്കെ ആ ഒരേ വസ്തുവിലെ വേഷവിധാനങ്ങളും അഭിനയങ്ങളുമല്ലാതെമററെന്താണ്?

ശരീരംപോലും രണ്ടുപേർക്കായി പകുത്തു കൊടുത്തയാളാണു ശിവൻ എന്നാണിനി വർണ്ണിക്കുന്നത്.

21 ഭഗവതിയമ്മപകുത്തു പാതിവാങ്ങി-
പ്പകുതിമുകുന്ദനു നൽകി മുന്നമേനീ
ഭഗവതി നിൻ തിരുമേനിതന്നിലിന്നോ-
രഗതിയിരിപ്പതിനാഗ്രഹിച്ചിടുന്നു.

ഭഗവതിയമ്മ-ദേവി പാർവ്വതി; പകുത്തു പാതിവാങ്ങി-പകുതിദേഹം വീതിച്ചുവാങ്ങി; മുന്നമേ നീ-പണ്ടേതന്നെ ശിവൻ; പകുതി മുകന്ദനു നൽകി-ദേഹത്തിൻെറ പകുതി വിഷ്ണുവിനു-ദാനംചെയ്തു; ഭഗവതി-അല്ലയോ ദേവീ; ഇന്നോരഗതി-ദേഹം മുഴുവൻ ദാനംചെയ്ത്-അഗതിയായിത്തീർന്ന ഭഗവൻ; നിൻതിരുമേനിതന്നിൽ-അവിടത്തെ ദിവ്യ ശരീരത്തിൽ; ഇരിപ്പതിനാഗ്രഹിച്ചിടുന്നു- പററിക്കൂടി കഴിയാനാണാഗ്രഹിക്കുന്നത്.

ദേവി പാർവ്വതി പകുതിദേഹം വീതിച്ചുവാങ്ങി. പണ്ടേതന്നെ ശിവൻ പകുതിദേഹം വിഷ്ണുവിനു ദാനം ചെയ്തു. അല്ലയോ ദേവീ! ദേഹം മുഴുവൻ ദാനംചെയ്ത് അഗതിയായിത്തീർന്ന ഭഗവാൻ അവിടത്തെ ദിവ്യശരീരത്തിൽ പററിക്കൂടി കഴിയാനാണാഗ്രഹിക്കുന്നത്.

## ശിവപാർവ്വതിയും ശങ്കരനാരായണനും

പ്രപഞ്ചത്തിൻെറ ആദികാരണ വസ്തുവാണ് ബ്രഹ്മം. അതിൽ പ്രപഞ്ചസൃഷ്ടിക്കായി പൊന്തുന്ന ശക്തിയാണു പ്രകൃതി. ഒരേ ബ്രഹ്മം പ്രകൃതിഗുണങ്ങളെ പലയളവിലും അംഗീകരിച്ചിട്ടാണ് വിഷ്ണുവും ശിവനും ബ്രഹ്മാവും ഒക്കെയായി ഭവിക്കുന്നത്. ചുരുക്കത്തിൽ വസ്തു ഒന്നേയുള്ളൂ. മററെല്ലാം ആ ഒരേ വസ്തുവിൻെറ രൂപഭേദങ്ങൾമാത്രം. ഇതു കാട്ടിത്തരാനുള്ള പ്രതീകകൽപനകളാണ് ശിവൻെറ അർദ്ധനാരീശ്വര രൂപവും ശങ്കരനാരായണ രൂപവും. ഈ രണ്ടുരൂപങ്ങളിലും ക്ഷേത്രപ്രതിഷ്ഠകൾ തന്നെയുണ്ട്. ശിവൻെറ യഥാർത്ഥ രൂപം പ്രകൃതിയിൽ ഒളിഞ്ഞിരിക്കുന്നു എന്നു സൂചിപ്പിക്കുന്നതാണ് പദ്യത്തിലെ ഉത്തരാർദ്ധം.

തൻെറ ജഡമോഹം നശിപ്പിച്ച് കർമ്മപാശത്തിൽ നിന്നും മോചിപ്പിക്കണമെന്നാണടുത്ത പ്രാർത്ഥന:-

22 പശുപതി പാശമൊഴിച്ചു പാഹിമാമോ-
രശുഭമെനിക്കണയാതെതക്കവണ്ണം
പിശിതമശിച്ചുപരുത്ത പിണ്ഡമോ ഞാ-
നശുചിയിതെന്നകതാരിലോർത്തിടാത്തു.

പശുപതി-ജീവന്മാരുടെ നാഥനായ ഭഗവാൻ; ഒരശുഭമെനിക്കണയാതെ തക്കവണ്ണം-ഒരു ക്ലേശവും എനിക്കുണ്ടാകാത്തവിധം; പാശമൊഴിച്ച്-കർമ്മബന്ധം തീർത്ത്; മാംപാഹി-എന്നെരക്ഷിക്കട്ടെ; പിശിതമശിച്ചുപരുത്ത-മാംസം ഭക്ഷിച്ചു തടിച്ച; പിണ്ഡമോ ഞാൻ-ജഡദേഹമാണോ ഞാൻ?; അശുചിയിത്-മലിനമായ ഈ ചിന്ത; എന്നകതാരിലോർത്തിടാത്തൂ-എൻെറ ഉള്ളിൽ പൊന്തിവരാൻ ഇടയാകാതെകാക്കണം.

ജീവന്മാരുടെ നാഥനായ ഭഗവാൻ ഒരു ക്ലേശവും എനിക്കുണ്ടാകാത്തവിധം കർമ്മബന്ധം തീർത്ത് എന്നെ രക്ഷിക്കട്ടെ. മാംസംഭക്ഷിച്ചു തടിച്ച ജഡദേഹമാണോ ഞാൻ? മലിനമായ ഈ ചിന്ത എൻെറ ഉള്ളിൽ പൊന്തിവരാൻ ഇടയാകാതെ കാക്കണം.

## പാശമൊഴിച്ചു പാഹിമാം

കർമ്മപാശമാണു ക്ലേശകാരണം. ഭഗവച്ചിന്തകൊണ്ടല്ലാതെ അതൊഴിഞ്ഞുകിട്ടുകയില്ല. സങ്കൽപവും വാസനയും ഒടുങ്ങി കർമ്മപാശം നീങ്ങുന്നതാണു മോക്ഷം. അഥവാ ആത്മസാക്ഷാത്കാരം. പുറമേ ശബ്ദസ്പർശാദി വിഷയങ്ങളെ മേഞ്ഞുനടക്കുന്നതുകൊണ്ടാണ് ജീവന്മാരെ പശുക്കളായി ഗണിച്ചിരിക്കുന്നത്. ഈ പശുക്കളെ കർമ്മപാശംകൊണ്ടു ബന്ധിച്ച് മേയ്ക്കു

ന്നയാളാണു ഭഗവാൻ. അതുകൊണ്ട് ഭഗവാൻ വിചാരിച്ചാലേ അവയെ കെട്ടഴിച്ചുവിടാൻ പററു.

23 അതിസരണം വമിതന്നെ വന്നിതിന്നാ-
ളതി പരിദേവന ചെയ്തൊക്കെയും നിൻ-
മതിയിലറിഞ്ഞു മറന്നു പിന്നെയും ഞാൻ
ഗതിയറിയാതെ വലഞ്ഞിടുന്നു കഷ്ടം!

ഇന്നാൾ-മുൻപൊരിക്കൽ; വമിതന്നെ-തീപോലെ എരിയുന്ന ഞാൻ തന്നെ; വന്ന്-ഭക്തിയോടെ അങ്ങയെ ധ്യാനിച്ച്; അതിസരണം ഇത്-അതിരു കവിഞ്ഞ വിഷയലോലുപതകൊണ്ടുണ്ടായ ഈ വേദന; അതിപരിദേവന ചെയ്ത്-കണ്ണുനീർവാർത്തു കരഞ്ഞു പറഞ്ഞത്; ഒക്കെയും-മുഴുവനും; നിൻമതിയിലറിഞ്ഞ്-അവിടുന്നു വേണ്ടപോലെ ധരിച്ച്; പിന്നെയും മറന്നു-അൽപംകഴിഞ്ഞു വീണ്ടും മറന്നുകളഞ്ഞു; ഞാൻ ഗതിയറിയാതെ-അതു നിമിത്തം ഞാൻ എങ്ങോട്ടു പോകേണ്ടു എന്നറിയാതെ; വലഞ്ഞിടുന്നു-വല്ലാതെ വേദനിക്കുന്നു; കഷ്ടം-ദയനീയമെന്നേ പറയേണ്ടൂ.

മുൻപൊരിക്കൽ തീപോലെ എരിയുന്ന ഞാൻതന്നെ ഭക്തിയോടെ അങ്ങയെ ധ്യാനിച്ച് അതിരുകവിഞ്ഞ വിഷയലോലുപതകൊണ്ടുണ്ടായ ഈ വേദന കണ്ണുനീർവാർത്തു കരഞ്ഞുപറഞ്ഞതു മുഴുവൻ അവിടുന്നു വേണ്ട പോലെ ധരിച്ചു. അൽപം കഴിഞ്ഞു വീണ്ടും മറന്നുകളഞ്ഞു. അതു നിമിത്തം ഞാൻ എങ്ങോട്ടു പോകേണ്ടു എന്നറിയാതെ വല്ലാതെ വേദനിക്കുന്നു. ദയനീയമെന്നേ പറയേണ്ടൂ.

**മറന്നു പിന്നെയും**

കണ്ണുനീർവാർത്തു ഭഗവാനോടു പ്രാർത്ഥിക്കുന്നതുകൊണ്ടു മാത്രമേ മനസ്സിൻെറ അതിരററ വിഷയാഭിനിവേശം മാറിക്കിട്ടൂ. അതിരററ വിഷയാഭിനിവേശമാണ് 'അതിസരണം' അതിഭക്ഷണംകൊണ്ട് ജഠരാഗ്നി കോപിച്ച് ദഹനം തകരാറിലാകുമ്പോഴാണ് അതിസാരരോഗം പിടിപെടുന്നത്. അതുപോലെ അതിരററ വിഷയാഭിനിവേശം ജീവനെ ഒരഗ്നിജ്വാലയാക്കി മാററുന്നു. 'വമി' എന്ന പദത്തിന് അഗ്നി എന്നാണ് അർത്ഥം. ഈ അഗ്നി ശമിക്കാൻ ഹൃദയമലിഞ്ഞുള്ള പ്രാർത്ഥന മാത്രമാണ് ഔഷധം. പക്ഷെ ഇത് ആവർത്തിച്ചു ദീർഘകാലം കഴിച്ചെങ്കിലേ രോഗം മാറിക്കിട്ടൂ. ഒരിക്കൽ കഴിക്കുമ്പോൾ അൽപം സുഖം തോന്നും. ഏതാനും ദിവസം കഴിയുമ്പോൾ ഔഷധം ആവർത്തിച്ചില്ലെങ്കിൽ രോഗം മൂർച്ഛിക്കും. ഒരു ദിവസത്തെ പ്രാർത്ഥനയിൽ സുഖം തോന്നിയെന്ന കാര്യം വ്യക്തമാക്കാനാണ് 'നിൻമതിയിലറിഞ്ഞു' എന്നു പ്രസ്താവിച്ചിരിക്കുന്നത്. വീണ്ടും വേദന തോന്നിയതു സൂചിപ്പിക്കാനാണ് 'മറന്നു പിന്നെയും' എന്നു പറഞ്ഞിരിക്കുന്നത്. ആകെക്കൂടി പ്രാർത്ഥന നിത്യവും ആവർത്തിക്കേണ്ട ഒരു പ്രക്രിയയാണെന്നു ധ്വനി.

ഈ അതിസരണരോഗം പൂർണ്ണമായി ശമിപ്പിക്കാനുള്ള മൂന്നു മരുന്നുകൾ മലയിൽ കിട്ടുമെന്നാണു തുടർന്നു വെളിവാകുന്നത്.

24 മലയതിലുണ്ടു മരുന്നുമൂന്നു പാമ്പും
പുലിയുമതിന്നിരുപാടുമുണ്ടുകാവൽ
പുലയനെടുത്തുഭുജിച്ചുപാതിയിന്നും
വിലസതി നീയുമെടുത്തുകൊൾകനെഞ്ചേ

മലയതിൽ-വിഷയസങ്കൽപങ്ങളാകുന്ന ചെടികളും മരങ്ങളും കിളിർത്ത് കാടുപോലെ പെരുകിയ ചിത്തത്തിൽ; മൂന്നുമരുന്ന് ഉണ്ട്-സത്ത്, ചിത്ത്, ആനന്ദം എന്ന മൂന്ന് ഔഷധങ്ങൾ ഇരിപ്പുണ്ട്; അതിന്നിരുപാടും-ആ ഔഷധങ്ങൾക്കു രണ്ടുവശവും; പാമ്പും, പുലിയും-രാഗമാകുന്ന പാമ്പും ദ്വേഷമാകുന്ന പുലിയും; കാവൽ ഉണ്ട്-കാവൽ നിൽക്കുന്നുണ്ട്; പാതി-ഈ മരുന്നിൽ പകുതി; പുലയൻ എടുത്തു ഭുജിച്ചു-വിഷയങ്ങളുടെ പിന്നാലെ തെണ്ടിനടക്കുന്ന ജീവൻ കൈക്കലാക്കി അനുഭവിച്ചു; ഇന്നും വിലസതി-ഇനിയും അതു ശുദ്ധമായി അവശേഷിക്കുന്നു; നെഞ്ചേ-സംസാരരോഗത്തിനു മരുന്നന്വേഷിക്കുന്ന ഹൃദയമേ; നീയും എടുത്തുകൊൾക-ശുദ്ധമായി വിലസുന്ന ആ ഔഷധത്തെ നീയും എടുത്തു ഭുജിക്കുക.

വിഷയസങ്കൽപങ്ങളാകുന്ന ചെടികളും മരങ്ങളും കിളിർത്തു കാടു പോലെ പെരുകിയ ചിത്തത്തിൽ സത്ത്, ചിത്ത്, ആനന്ദം എന്ന മൂന്ന് ഔഷധ ങ്ങൾ ഇരിപ്പുണ്ട്. ആ ഔഷധങ്ങളുടെ രണ്ടുവശവും രാഗമാകുന്ന പാമ്പും ദ്വേഷമാകുന്ന പുലിയും കാവൽ നിൽക്കുന്നുണ്ട്. ഈ മരുന്നിൽ പകുതി വിഷയങ്ങളുടെ പിന്നാലെ തെണ്ടിനടക്കുന്ന ജീവൻ കൈക്കലാക്കി അനു ഭവിച്ചു. ഇനിയും അതു ശുദ്ധമായി അവശേഷിക്കുന്നു. സംസാര രോഗത്തിനു മരുന്നന്വേഷിക്കുന്ന ഹൃദയമേ, ശുദ്ധമായി വിലസുന്ന ആ ഔഷധത്തെ നീയും എടുത്തു ഭുജിക്കുക.

### മലയും മരുന്നും

സച്ചിദാനന്ദസ്വരൂപമായ ആത്മാവിനെ തേടിയാലേ ജീവനു സംസാര രോഗം മാറിക്കിട്ടൂ എന്ന് മനോഹരമായ ഒരു പ്രതീകകൽപനയിലൂടെ ഗുരുദേവൻ ഈ പദ്യത്തിൽ വ്യക്തമാക്കിയിരിക്കുന്നു.

ശുദ്ധമായ ഉണ്മയുടെ അനുഭവമാണ് സത്ത്. ശുദ്ധമായ ബോധമാണ് ചിത്ത്. ഇവരണ്ടും ശുദ്ധമായ ആനന്ദത്തോടുകൂടിക്കലർന്നിരുന്ന അനുഭവ മാണ് ബ്രഹ്മാനുഭവം. ഇതു കണ്ടെത്തേണ്ടത് ചിത്തത്തിലാണ്. എന്നാൽ ചിത്തം വിഷയവികാരങ്ങളും സങ്കൽപങ്ങളുംകൊണ്ട് ഒരു കാടുപോലെ പെരുകി സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തെ മറച്ചുകളഞ്ഞിരി ക്കുകയാണ്. അതോടൊപ്പം രാഗദേഷങ്ങളും ഈ സത്യത്തെ മറയ്ക്കുന്നു. വിഷം വഹിച്ചുകൊണ്ട് ഇഴഞ്ഞിഴഞ്ഞു സഞ്ചരിക്കുന്ന പാമ്പാണ് രാഗത്തിൻെറ പ്രതീകം. ആരുടെമേലും ചാടിവീഴുന്ന പുലിയാണ് ദ്വേഷത്തിൻെറ പ്രതീകം. മലയിലുടനീളം തെണ്ടിനടക്കുന്ന പുലയനാണ് ജീവൻെറ പ്രതീകം. പുലയൻ കൂടെക്കൂടെ അൽപം ഭക്ഷണംവല്ലതും നൽകി പാമ്പിനെയും പുലിയെയും വശത്താക്കി ഈ മരുന്നിൽ കുറച്ചൊക്കെ എടുത്തു ഭക്ഷിക്കാറുണ്ട്. ജീവൻ ഭൗതികസാമഗ്രികൾ നേടി രാഗദ്വേഷങ്ങളെ അൽപനേരത്തേയ്ക്കൊന്നു

ശമിപ്പിച്ച് ലൗകികാനന്ദം അനുഭവിക്കുന്നതാണ് പുലയൻെറ ഈ പാതിമരുന്നു ഭക്ഷണം. ജഡപ്രകൃതി അർദ്ധനാരീശ്വരനായ ശിവൻെറ പകുതിയായിട്ടാണല്ലോ കരുതപ്പെടുന്നത്. ജഡപ്രകൃതിയിലെ ആനന്ദമാണു ജീവൻെറ ആനന്ദം. അതുകൊണ്ടാണ് പാതി പുലയൻ ഭക്ഷിച്ചുഎന്ന് പറഞ്ഞിരിക്കുന്നത്. പക്ഷെ ആരെത്ര ഭക്ഷിച്ചാലും പൂർണ്ണതയും ശുദ്ധതയും നഷ്ടപ്പെടാത്തതാണീ മരുന്ന്. 'ഇന്നും വിലസതി' എന്ന പ്രയോഗം അക്കാര്യം സൂചിപ്പിക്കുന്നു. കാടുതെളിച്ച് പാമ്പിനെയും പുലിയെയും അടിച്ചോടിച്ച് ജീവനു വേണമെങ്കിൽ ശുദ്ധവും പൂർണ്ണവുമായ ആ ഔഷധം എടുത്തു ഭുജിക്കാവുന്നതാണെന്നു ഭാവം. ഇവിടെ 'മല' എന്നതിന് സംസാരകാനനം എന്നർത്ഥം പറഞ്ഞാലും ദോഷമില്ല.

ഭഗവത്കാരുണ്യത്തിന് ഇനി ഒട്ടും താമസിച്ചുകൂട എന്നപേക്ഷിക്കുകയാണടുത്തതിൽ:-

25 ധരണിയിലിങ്ങനെ വാഴുവാനസഹ്യം
മരണവുമില്ലനമുക്കു പാർത്തുകണ്ടാൽ
തരുണമിതെന്നുധരിച്ചു താപമെല്ലാം
സ്മരഹര തീർത്തെഴുന്നള്ളുകെൻെറ മുൻപിൽ

ഇങ്ങനെ-വിഷയലോലുപനായി എരിഞ്ഞെരിഞ്ഞ്; ധരണിയിൽ-ഭൂമിയിൽ; വാഴുവാനസഹ്യം-ജീവിതം കഴിച്ചുകൂട്ടാൻ സാധിക്കില്ല; നമുക്ക് മരണവുമില്ല-ആയുസ്സും നീണ്ടുനീണ്ടു പോകുന്നു; പാർത്തുകണ്ടാൽ-ഭക്തൻെറ ഈ സ്ഥിതി ആലോചിക്കുമ്പോൾ; ഇത് തരുണം എന്ന് ധരിച്ച്-ഇതുതന്നെ തക്കം എന്നറിഞ്ഞ്; സ്മരഹര-കാമനെ ദഹിപ്പിച്ച ഭഗവാനേ; താപമെല്ലാം തീർത്ത്-വേദനയെല്ലാം പോക്കി; എൻെറ മുൻപിൽ എഴുന്നള്ളുക-എൻെറ മുൻപിൽ പ്രത്യക്ഷപ്പെട്ടരുളണേ.

വിഷയലോലുപനായി എരിഞ്ഞെരിഞ്ഞ് ഭൂമിയിൽ ജീവിതം കഴിച്ചുകൂട്ടാൻ സാധിക്കുകയില്ല. ആയുസ്സും നീണ്ടു നീണ്ടുപോകുന്നു. ഭക്തൻെറ ഈ സ്ഥിതി ആലോചിക്കുമ്പോൾ ഇതുതന്നെ തക്കമെന്നറിഞ്ഞ്, കാമനെ ദഹിപ്പിച്ച ഭഗവാനേ, വേദനയെല്ലാം പോക്കി എൻെറ മുൻപിൽ പ്രത്യക്ഷപ്പെട്ടരുളണേ 'തരുണം' എന്ന പദത്തിന് സന്ദർഭം. തക്കം എന്നാണർത്ഥം. ഇത്തരുണത്തിൽ എന്ന ദൃഷ്ടാന്തം.

മായാമോഹം കഠിനമാണെന്നും ഭക്തികൊണ്ടല്ലാതെ ഇവിടെ രക്ഷയില്ലെന്നുമാണിനി പറയുന്നത്.

26 വയറുപതപ്പതിനുണ്ടു കണ്ടതെല്ലാം
കയറിമറിഞ്ഞു മരിച്ചിടുന്നതിൻമുൻ
ദയ തിരുമേനി മനസ്സിലോർത്തു ഭക്തി-
ക്കയറുകൊടുത്തുകരേററണം മനം മേ.

വയറുപതപ്പിന്-മനസ്സിൻെറ ലൗകികപ്രലോഭനങ്ങളെ തൃപ്തിപ്പെടുത്തുന്നതിന്; കണ്ടതെല്ലാം ഉണ്ട്-ഒരു ക്രമവുമില്ലാതെ കണ്ട ലൗകികപദാർത്ഥങ്ങളെല്ലാം അനുഭവിച്ച്; കയറിമറിഞ്ഞ്-അഹങ്കരിച്ച് അന്ധകൂപത്തിൽ വീണ്;

മരിച്ചിടുന്നതിൻമുൻ-ജീവിതം അവസാനിപ്പിക്കുന്നതിന് മുൻപ്; തിരുമേനി-ഭഗവാൻ; മനസ്സിൽ ദയയോർത്ത്-ഉള്ളിൽ കാരുണ്യമുണ്ടായി; ഭക്തിക്കയറു കൊടുത്ത്-ഭക്തിയാകുന്ന കയറുനീട്ടി; മേ മനം-എൻെറ മനസ്സിനെ; കരേററണം-ഈ സംസാരക്കുണ്ടിൽനിന്നും കരയ്ക്കെത്തിക്കണം.

മനസ്സിൻെറ ലൗകികപ്രലോഭനങ്ങളെ തൃപ്തിപ്പെടുത്തുന്നതിന് ഒരു ക്രമവുമില്ലാതെ ലൗകികപദാർത്ഥങ്ങളെല്ലാം അനുഭവിച്ച് അഹങ്കരിച്ച് അന്ധകൂപത്തിൽവീണു ജീവിതം അവസാനിപ്പിക്കുന്നതിനുമുമ്പ് ഭഗവാൻ ഉള്ളിൽ കാരുണ്യമുണ്ടായി ഭക്തിയാകുന്ന കയറുനീട്ടി എൻെറ മനസ്സിനെ ഈ സംസാരക്കുണ്ടിൽനിന്നും കരയ്ക്കെത്തിക്കണം.

## ഭക്തിക്കയറു കൊടുത്ത്

ഈ ലോകത്തു വന്നുചേർന്നാൽ പരമമായ പ്രേമം ഈശ്വരങ്കലായിത്തീരുന്നതാണു ഭക്തി. ജഡപദാർത്ഥങ്ങളെ പ്രേമിച്ചാൽ ജീവിതത്തിന് ഒരു ധന്യതയും വരാനില്ല. ഉണ്ടായി നശിക്കുന്നവയാണവയെല്ലാം. അതുകൊണ്ട് ജഡപദാർത്ഥങ്ങളുമായി ബന്ധപ്പെട്ടിരിക്കുമ്പോഴും പരമപ്രേമം ചേതനനായ ഈശ്വരങ്കൽ അർപ്പിക്കുകയും പരമലക്ഷ്യം ഈശ്വര പ്രാപ്തിയാണെന്നു സദാ ഉറപ്പിക്കുകയും ചെയ്യുന്നതാണു ഭക്തി. സംസാരക്കുണ്ടിൽനിന്നും കരേറാൻ ഈ ഭക്തിക്കയറിനെ ആശ്രയിക്കുകയല്ലാതെ വേറെ ഗതിയില്ല.

ഭഗവാൻ സർവ്വജ്ഞനും കരുണാനിധിയുമായതുകൊണ്ട് തൻെറ പ്രാർത്ഥന കേൾക്കാതിരിക്കയില്ലെന്നാണു ഭക്തൻെറ ഉത്തമവിശ്വാസം:-

27 അരുൾവടിവായൊരുപോൽ നിറഞ്ഞുനിൽക്കും
പരമശിവൻ ഭഗവാനറിഞ്ഞുസർവ്വം
സുരനദിതിങ്കളണിഞ്ഞദൈവമേ! നിൻ-
തിരുവടിനിത്യമനുഗ്രഹിച്ചിടേണം.

അരുൾവടിയായ്-കാരുണ്യസ്വരൂപിയായി; ഒരുപോൽ നിറഞ്ഞു നിൽക്കും-സർവ്വത്ര സമരൂപനായി വിലസുന്ന; പരമശിവൻ ഭഗവാൻ-അങ്ങേയററം മംഗളസ്വരൂപിയായ ഈശ്വരൻ; സർവ്വം അറിഞ്ഞു-എല്ലാം അറിയുന്നവനാണ്; സുരനദിതിങ്കളണിഞ്ഞ ദൈവമേ-ശിരസ്സിൽ ദേവഗംഗയും ചന്ദ്രക്കലയും അണിഞ്ഞിട്ടുള്ള അല്ലയോ ഭഗവൻ; നിൻ തിരുവടി-അവിടന്ന്; നിത്യം അനുഗ്രഹിച്ചിടേണം-എന്നും അനുഗ്രഹം തന്നരുളേണം

കാരുണ്യ സ്വരൂപിയായ സർവ്വത്ര സമരൂപനായി വിലസുന്ന അങ്ങേയററം മംഗളസ്വരൂപിയായ ഈശ്വരൻ എല്ലാം അറിയുന്നവനാണ്. ശിരസ്സിൽ ദേവഗംഗയും ചന്ദ്രക്കലയും അണിഞ്ഞിട്ടുള്ള അല്ലയോ ഭഗവൻ, അവിടന്ന് എന്നും അനുഗ്രഹം തന്നരുളണം

## പ്രാർത്ഥന ഫലിക്കുമോ?

ഭഗവാൻ കാരുണ്യനിധിയാണ്; മംഗളസ്വരൂപിയാണ്; സർവ്വവ്യാപിയാണ്. സർവ്വജ്ഞനാണ്; അതായത് അദ്ദേഹത്തിനു തെററുകൾ ക്ഷമിക്കാൻ കഴിയും,

മംഗളങ്ങൾ നൽകാൻ കഴിയും; ഭക്തൻെറ ഹൃദയത്തിൽതന്നെ ഇരിപ്പുണ്ട്. എല്ലാം അറിയുകയും ചെയ്യാം. പിന്നെ പ്രാർത്ഥന എങ്ങനെ ഫലിക്കാതിരിക്കും? ഈ ഭഗവാന് പ്രാർത്ഥിക്കാത്തവരെയും അനുഗ്രഹിച്ചുകൂടെ? അനുഗ്രഹം തള്ളിക്കളയുമെന്നു ശങ്കിച്ചിട്ടാണു പ്രാർത്ഥിക്കാത്തവരെ അനുഗ്രഹിക്കാത്തത്. പ്രാർത്ഥിച്ചാൽപിന്നെ സംശയിപ്പാനില്ലല്ലോ.

ധ്യാനംകൊണ്ടു മനസ്സിനെ വശത്താക്കി ശീതളമായ പ്രാണധാരയെ ശിരസ്സിൽനിന്നും താഴോട്ടൊഴുക്കകിസുഖിക്കാനുള്ള ജീവൻെറ കഴിവ് എന്നും തുടരണേയെന്നാണ് അടുത്ത പദ്യത്തിൽ പ്രാർത്ഥിക്കുന്നത്:-

28 മുഴുമതിമൂടുതുരന്നു മുത്തെടുത്ത-
ക്കുഴിയിലടച്ച കുരംഗമുണ്ടുകയ്യിൽ
തഴലെരിയും പൊഴുതൂറിമൂലമോളം
പുഴയൊഴുകുന്നതു വാഴ്ക ഭൂവിലെന്നും

മുഴുമതിമൂടുതുരന്നു-മനസ്സിനെ ധ്യാനനിമഗ്നമാക്കി; മുത്തെടുത്ത്-ആത്മാനന്ദം കണ്ടെത്തി; കുഴിയിലടച്ച-ഹൃദയത്തിൽ സൂക്ഷിക്കുന്ന; കുരംഗം-ജീവൻ; കയ്യിൽ ഉണ്ട്-അങ്ങേയ്ക്കു സർവ്വഥാ അധീനനാണ്; തഴൽ-ദുഃഖജ്വാല; എരിയും പൊഴുത്-കത്തിക്കാളുമ്പോൾ; ഊറി-ശിരോഭാഗത്തുദിച്ച്; മൂലമോളം-മൂലാധാരംവരെ; പുഴയൊഴുകുന്നത്-അമൃതരൂപമായ പ്രാണധാര പ്രവഹിക്കുന്നത്; ഭൂവിൽ-ഈ ലോകത്ത്; എന്നും വാഴ്ക-ഭക്തന്മാർക്ക് എന്നും അനുഭവിക്കാൻ ഇടവരണം.

മനസ്സിനെ ധ്യാനനിമഗ്നമാക്കി ആത്മാനന്ദം കണ്ടെത്തി ഹൃദയത്തിൽ സൂക്ഷിക്കുന്ന ജീവൻ അങ്ങേയ്ക്കു സർവ്വഥാ അധീനനാണ്. ദുഃഖജ്വാല കത്തിക്കാളുമ്പോൾ ശിരോഭാഗത്തുദിച്ചു മൂലാധാരംവരെ അമൃതരൂപമായ പ്രാണധാര പ്രവഹിക്കുന്നത് ഈ ലോകത്ത് ഭക്തന്മാർക്ക് എന്നും അനുഭവിക്കാൻ ഇടവരണം.

## ധ്യാനവും പ്രാണപ്രസരവും

ധ്യാനവും അതിനെത്തുടർന്നുണ്ടാകുന്ന അമൃതമയമായ പ്രാണപ്രസരണവുമാണ് പ്രതീകാത്മകമായി ഈ ശ്ലോകത്തിൽ ഗുരുദേവൻ വിവരിച്ചിരിക്കുന്നത്. വേദാന്തശാസ്ത്രത്തിൽ മനസ്സിൻെറ പ്രതീകമാണ് പൂർണ്ണചന്ദ്രൻ. വിരാട്‌രൂപനായ ഭഗവാൻെറ മനസ്സാണ് ചന്ദ്രനെന്നും പ്രസിദ്ധിയുണ്ട്. ഉത്ഭവസ്ഥാനംവരെ കണ്ടെത്താൻ കഴിയുംവിധം മനസ്സിനെ ധ്യാനനിമഗ്നമാക്കുന്നതാണ് മുഴുമതിയുടെ മൂടുതുരക്കൽ. മനസ്സിൻെറ മൂട്ടിലാണല്ലോ ആത്മാനന്ദത്തിൻെറ ഇരിപ്പ്. ബുദ്ധിയാകുന്ന കുന്താലികൊണ്ട് മനസ്സാകുന്ന ഭൂമി കുഴിച്ചുവേണം ആത്മാനന്ദനിധി കൈക്കലാക്കേണ്ടതെന്നിങ്ങനെ ശ്രീശങ്കരഭഗവത്പാദരും മററും ധ്യാനത്തെ വിവരിച്ചിട്ടുള്ളത്. ഇത്തരുണത്തിൽ ഓർക്കുന്നത് നന്ന്. 'മുത്ത്' എന്ന പദത്തിന് ആനന്ദം എന്നർത്ഥം. ഇവിടത്തെ ആനന്ദം ആത്മാനന്ദമാണ്. ധ്യാനം കൊണ്ട് ആത്മാനന്ദം കണ്ടെത്തിയ ഭക്തൻ സദാ ഹൃദയത്തിൽ ആത്മസ്മരണ നിലനിറുത്തിക്കൊണ്ടുതന്നെ ലോക

രംഗത്തു വർത്തിക്കുന്നു. ഹൃദയത്തിൽ രഹസ്യമായി സൂക്ഷിക്കുന്ന ആത്മസ്മരണയെയാണ് 'കുഴിയിലടച്ച മുത്തായി' കൽപിച്ചിരിക്കുന്നത്. വിലപ്പെട്ട രത്നവും മണ്ണിനടിയിൽ കുഴിച്ചിട്ടുസൂക്ഷിക്കുംപോലെ എന്ന ഉപമ ഇവിടെ ധ്വനിക്കുന്നു. 'മുത്ത്' എന്ന പദത്തിന് രത്നം എന്നും അർത്ഥ മുണ്ടല്ലോ. കുരംഗം ജീവന്റെ പ്രതീകമാണ്. മാൻ എന്നാണു പദത്തിനർത്ഥം. ഭൂമിയിൽ ഓടിനടക്കുന്ന ജന്തുവായതുകൊണ്ടാണ് മാനിന് കുരംഗം എന്ന പേരുകിട്ടിയത്. ഭൂമിയിൽ ഓടിനടക്കുന്ന ചേതനാംശമാണല്ലോ ജീവൻ. ചേതനനായ ഭഗവാന്റെ അംശമായതുകൊണ്ടുതന്നെ ജീവൻ എപ്പോഴും ഭഗവാന്റെ കയ്യിലാണ്; വിശേഷിച്ചും ഭക്തന്റെ ജീവൻ. പരമശിവൻ ഒരു കയ്യിൽ കുരംഗത്തെ ധരിക്കുന്നു എന്നു പ്രസിദ്ധി. ധ്യാനമഭ്യസിച്ച് ആത്മാനന്ദം കണ്ടെത്തി സ്വയം ഈശ്വരാർപ്പിതനായിത്തീർന്ന ജീവൻ സംസാരദുഃഖമാകുന്ന അഗ്നിജ്വാല എരിയാൻ തുടങ്ങുമ്പോഴൊക്കെ ഈശ്വരധ്യാനത്തിൽ അഭയം തേടുന്നു. 'തഴൽ' എന്നതിന് അഗ്നിജ്വാല എന്നാണർത്ഥം.

ധ്യാനം ശക്തിപ്പെടുന്നതോടെ അമൃതമയമായ പ്രാണപ്രസരം ശിരസ്സിൽ നിന്നും ആരംഭിച്ച് താഴോട്ട് ദേഹമാസകലം അനുഭവപ്പെടുന്നു. അതോടെ ദുഃഖമെല്ലാം ഒടുങ്ങി ആനന്ദ നിമഗ്നനാകാനും ഇടവരുന്നു. ഇതാണ് 'ഊറി മൂലമോളം പുഴയൊഴുകുന്നത്' ഇത് ഭക്തന്മാർക്കെന്നും അനുഭവപ്പെടാൻ ഇടവരണേ എന്നാണു പ്രാർത്ഥന.

ഭഗവന്നാമോച്ചാരണമെന്ന ലളിതമായ സാധനകൊണ്ട് ഇതൊക്കെ നേടാമെന്നിരിക്കേ ലോകം അതിനു തുനിയുന്നില്ലല്ലോ എന്നാണ് അടുത്ത പദ്യത്തിൽ ഭക്തൻ കുണ്ഠിതപ്പെടുന്നത്:-

29 ജനിമൃതിരോഗമറുപ്പതിന്നു സഞ്ജീ-
വനി പരമേശ്വരനാമമെന്നിയില്ല
പുനരതുമൊക്കെമറന്നു പൂത്തുകായ്ക്കും
പുനകൃതികൊണ്ടു നിറഞ്ഞു ലോകമെല്ലാം.

ജനിമൃതിരോഗം-ജനനമരണരൂപത്തിലുള്ള സംസാരരോഗം; അറുപ്പതിന് -പാടെ ശമിപ്പിക്കാൻ; സഞ്ജീവനി-പററിയ മരുന്ന്; പരമേശ്വരനാമമെന്നിയില്ല- പരമേശ്വരന്റെ തിരുനാമമല്ലാതെ മറെറാന്നുമില്ല; ലോകമെല്ലാം-ലോക മൊക്കെ; അതുമൊക്കെ മറന്നു-ആ ലക്ഷ്യവും സാധനാമാർഗ്ഗവും മറന്ന്; പുനഃപൂത്തുകായ്ക്കും-വീണ്ടും വീണ്ടും വാസനാസങ്കൽപരൂപങ്ങളായ പൂക്കളും ജനനമരണരൂപത്തിലുള്ള കായ്കളുംകൊണ്ടു നിറയുന്ന; പുനകൃതി കൊണ്ട്-കാടുവളർത്തൽകൊണ്ട്; നിറഞ്ഞു-പെരുകുന്നതായി കാണുന്നു.

ജനനമരണരൂപത്തിലുള്ള സംസാരരോഗം പാടെ ശമിപ്പിക്കാൻ പററിയ മരുന്ന് പരമേശ്വരന്റെ തിരുനാമമല്ലാതെ മറെറാന്നുമില്ല. ലോകമൊക്കെ ആ ലക്ഷ്യവും സാധനാ മാർഗ്ഗവും മറന്ന് വീണ്ടും വീണ്ടും വാസനാസങ്കൽപരൂപങ്ങളായ പൂക്കളും ജനനമരണരൂപങ്ങളായ കായ്കളും കൊണ്ട് നിറയുന്ന കാടുവളർത്തൽകൊണ്ടു പെരുകുന്നതായി കാണാം.

## പൂത്തുകായ്ക്കും പുനകൃതി

സംസാരരോഗം ശമിപ്പിക്കുകയാണ് ജീവിതലക്ഷ്യം. വാസനകളും സങ്കൽപങ്ങളുമാണ് സംസാരമാകുന്ന കാടിന്റെ പൂക്കൾ. ജനനമരണങ്ങളാണു ഫലങ്ങൾ. കർമ്മംചെയ്ത് വാസനകൾ സഞ്ചയിക്കുന്തോറും അവ സങ്കൽപരൂപത്തിൽ വികസിക്കുകയും ഫലങ്ങളെ ഉണ്ടാക്കുകയും ചെയ്തുകൊണ്ടിരിക്കും. അപ്പോൾ കർമ്മം ചെയ്യുവേതന്നെ വാസനകൾ മൊട്ടിടാതെനോക്കണം. ഈശ്വരാരാധനയായി ഫലസംഗം വെടിഞ്ഞു കർമ്മം ചെയ്താലേ അതു പററൂ. ഭഗവന്നാമമുച്ചരിച്ച് നിരന്തരമായ ഈശ്വരബുദ്ധി പുലർത്തി കർമ്മത്തെ കർമ്മയോഗമാക്കി മാററുകയാണതിനുള്ള ഉപായം. അങ്ങനെ ചെയ്തില്ലെങ്കിൽ ഈ കാടുവളർത്തൽ പൂവും കായുമായി പെരുകിക്കൊണ്ടേയിരിക്കും.

നാമജപത്തിനും ഭഗവത്സ്മരണയ്ക്കും ഏററവും തടസ്സമായി നിൽക്കുന്നത് കാമമാണ്. അതിനെ ജയിക്കാൻ ശക്തി തരണേ എന്നാണിനി പ്രാർത്ഥിക്കുന്നത്:–

30 നരഹരിമൂർത്തി നമിച്ചിടുന്ന നെററി–
ത്തിരുമിഴിതന്നിലെരിച്ചമാരനിന്നും
വരുവതിനെന്തൊരു കാരണം പൊരിച്ചീ–
ടെരിമിഴിതന്നിലിതൊന്നുകൂടെയിന്നും.

നരഹരിമൂർത്തി നമിച്ചിടുന്ന–സാക്ഷാൽ നരസിംഹ മൂർത്തിപോലും ഭയംകൊണ്ടു കുമ്പിടുമാറുള്ള; നെററിത്തിരുമിഴിതന്നിൽ–നെററിയുടെ മദ്ധ്യത്തിലുള്ള തീ ചിതറുന്ന മൂന്നാം കണ്ണിൽ; എരിച്ച കാമൻ–എരിച്ചു ചാമ്പലാക്കിയ കാമദേവൻ; ഇന്നും–ഇപ്പോഴും; വരുവതിന്–വന്ന് മനസ്സിനെ വികാരപ്പെടുത്തി ക്ലേശിപ്പിക്കുന്നതിന്; എന്തൊരു കാരണം–കാരണം എന്താണ്; ഇന്നും–ഇനിയും; ഒന്നുകൂടെ–ഒരിക്കൽകൂടെ; എരിമിഴിതന്നിൽ–തീ ചിതറുന്ന ആ മൂന്നാം കണ്ണിൽ; പൊരിച്ചീട്–കാമനെ ചുട്ടുകരിച്ച് എന്നെ രക്ഷിക്കുമാറാകണം.

സാക്ഷാത് നരസിംഹമൂർത്തിപോലും ഭയംകൊണ്ടു കുമ്പിടുമാറുള്ള നെററിയുടെ മദ്ധ്യത്തിലുള്ള തീ ചിതറുന്ന മൂന്നാം കണ്ണിൽ എരിച്ചു ചാമ്പലാക്കിയ കാമദേവൻ ഇപ്പോഴും വന്നു മനസ്സിനെ വികാരപ്പെടുത്തി ക്ലേശിപ്പിക്കുന്നതിന് കാരണം എന്താണ്. ഇനിയും ഒരിക്കൽക്കൂടെ തീ ചിതറുന്ന മൂന്നാം കണ്ണിൽ കാമനെ ചുട്ടുകരിച്ച് എന്നെ രക്ഷിക്കുമാറാകണം.

### കാമജയം

കാമജയംപോലെ വിഷമമായ മറെറാന്നുമില്ല. പലപ്പോഴും ജയിച്ചു എന്നുതോന്നും. പക്ഷെ അപ്രതീക്ഷിതമായി അതു വീണ്ടും പിടികൂടും. കാമത്തെ ജയിക്കാൻ ആവർത്തിച്ചു പ്രതിജ്ഞചെയ്യും. പ്രതിജ്ഞകളെയൊക്കെ അതു തകർക്കും. അതുകൊണ്ട് ഓരോ സമയവും കാമന്റെ പുറപ്പാടുണ്ടാകുമ്പോൾ എരിച്ചു ചാമ്പലാക്കാൻ ഭഗവാനോടു പ്രാർത്ഥിക്കുകയല്ലാതെ വേറെ മാർഗ്ഗമില്ല. പരമശിവൻ ഹിമാലയത്തിൽ തപസ്സുചെയ്തുകൊണ്ടിരിക്കുമ്പോൾ

അദ്ദേഹത്തെ പ്രലോഭിപ്പിക്കാൻ ശ്രമിച്ച കാമദേവൻ അദ്ദേഹത്തിൻെറ നെററിക്കണ്ണിൽനിന്നും ചിതറിയ തീയിൽ ദഹിച്ചു ചാമ്പലായ കഥ പ്രസിദ്ധമാണല്ലോ. 'നരഹരിമൂർത്തി നമിച്ചിടുന്ന' എന്ന വിശേഷണം ചേർത്തിരിക്കുന്നതു നെററിക്കണ്ണിൻെറ ഭയാനകത സൂചിപ്പിക്കാനാണ്.

ഇന്ദ്രിയജയം നേടി കുണ്ഡലിനീ പ്രാണസാക്ഷാത്കാരം ഉണ്ടായാൽ പോലും അതു പൂർണ്ണ സത്യാനുഭൂതിയല്ലെന്നാണ് മുപ്പത്തൊന്നാം പദ്യത്തിൽ വിവരിക്കുന്നത്:-

31 പറവകൾ പത്തുമറുത്തു പററിനിൽക്കും
കുറികളൊഴിച്ചു കരുത്തടക്കിയാടും
ചെറുമണി ചെന്നു ചെറുത്തു കാളനാഗം
നെറുകയിലാക്കിയൊളിച്ചിടുന്നു നിത്യം

പറവകൾ പത്തും അറുത്ത്-പത്തിന്ദ്രിയങ്ങളെയും കീഴടക്കി; പററിനിൽക്കും കുറികളൊഴിച്ചു-അവയുടെ വിഷയങ്ങളെ പുറംതള്ളി; കരുത്തടക്കി-ശക്തി നശിപ്പിച്ച്; ആടും കാളനാഗം-സുഷുമ്നയിൽ കടന്നു പ്രസരിക്കുന്ന കുണ്ഡലിനീ പ്രാണൻ; ചെന്നു ചെറുത്ത്-അടുത്തെത്തി കൈക്കലാക്കി; ചെറുമണി-സ്വയം പ്രകാശിക്കുന്ന ആത്മാവിനെ; നിത്യം-ദിവസേന; നെറുകയിലാക്കി-തൻെറ പത്തിക്കുള്ളിലാക്കി; ഒളിച്ചിടുന്നു-മറച്ചുകളയുന്നു.

പത്തിന്ദ്രിയങ്ങളെയും കീഴടക്കി അവയുടെ വിഷയങ്ങളെ പുറംതള്ളി ശക്തി നശിപ്പിച്ചു സുഷുമ്നയിൽ കടന്നു പ്രസരിക്കുന്ന കുണ്ഡലിനീ പ്രാണൻ അടുത്തെത്തി കൈക്കലാക്കി സ്വയം പ്രകാശിക്കുന്ന ആത്മാവിനെ ദിവസേന തൻെറ പത്തിക്കുള്ളിലാക്കി മറച്ചുകളയുന്നു.

## പ്രാണാനുഭവ രഹസ്യം

ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ചേർന്നാണ് പത്തിന്ദ്രിയങ്ങൾ. വിഷയങ്ങളുടെ പിന്നാലേ പാഞ്ഞുനടക്കുന്നതുകൊണ്ടാണിവയെ പറവകളായി കൽപിച്ചിരിക്കുന്നത്. ഒളി മുതലായ പഴമുണ്ണുന്ന കിളികളായി ജ്ഞാനേന്ദ്രിയങ്ങളെ ഗുരുദേവൻ *'ആത്മോപദേശശതക'*ത്തിലെ എട്ടാം പദ്യത്തിൽ ചിത്രീകരിച്ചിട്ടുള്ളത് ഇവിടെ ഓർക്കുന്നത് നന്ന്. ശബ്ദം, സ്പർശം തുടങ്ങിയവ ജ്ഞാനേന്ദ്രിയവിഷയങ്ങൾ, പ്രലപനം, ആദാനം തുടങ്ങിയവ കർമ്മേന്ദ്രിയ വിഷയങ്ങൾ. ഇന്ദ്രിയ ജയം നേടി മനസ്സേകാഗ്രപ്പെടുന്നതോടെ കുണ്ഡലിനീ പ്രാണൻ പ്രസരിക്കാൻ തുടങ്ങുന്നു. കുണ്ഡലിനിക്ക് പാമ്പിൻെറ പ്രതീകം യോഗശാസ്ത്രത്തിൽ പ്രസിദ്ധമാണ്. കുണ്ഡലിനീയോഗം ആത്മസാക്ഷാത്കാരത്തിലേയ്ക്കു നീങ്ങുന്ന മനസ്സിൻെറ ഒരു പ്രത്യേകാനുഭവഘട്ടമാണ്. ഇവിടെ സത്യം പ്രാണപ്രസരവുമായി ഇടകലർന്നുമാത്രമേ അനുഭവപ്പെടുന്നുള്ളൂ. അതുകൊണ്ടാണ് ചെറുമണിയെ സർപ്പം നെറുകയിലാക്കി ഒളിക്കുന്നു എന്നു പറഞ്ഞിരിക്കുന്നത്. പാമ്പിൻെറ നെറുകയിലെ മണികാണാൻ കഴിഞ്ഞാലും കൈക്കലാക്കാൻ പാമ്പുതന്നെ തടസ്സമായിത്തീരുന്നു. ദേഹത്തെയും ദേഹിയെയും ഒന്നായ് വിഴുങ്ങുന്ന ഏകനുമായി

അലിഞ്ഞുചേരുന്നതാണ് പൂർണ്ണാനുഭവം. പ്രാണാനുഭവരഹസ്യവും പൂർണ്ണ സാക്ഷാത്കാരവും വിശദമായി അറിയാൻ ഗുരുദേവൻെറ കുണ്ഡലിനിപ്പാട്ടിനു നൽകിയിട്ടുള്ള വ്യാഖ്യാനം നോക്കുക.

പ്രാണാനുഭവം കൊണ്ടും തൃപ്തിയായില്ലെങ്കിൽ ഇതിനപ്പുറത്ത് ഇനി എന്താണ് വേണ്ടത്? ഈ ചോദ്യത്തിനു മറുപടിയാണടുത്ത പദ്യം:-

32 ശിവ! ശിവ തത്ത്വമൊഴിഞ്ഞു ശക്തിയും നി-
ന്നവധിപറഞ്ഞൊഴിയാതെ നാദവും നിൻ-
സവനമതിനു സമിത്തതാക്കി ഹോമി-
പ്പവനിവനെന്നരുളീടുകപ്പനേ! നീ

ശിവ!, ശിവ-മംഗളസ്വരൂപിയായ അല്ലയോ ഭഗവൻ; തത്ത്വമൊഴിഞ്ഞു-പ്രാണതത്ത്വം മാറി; ശക്തിയും നിന്ന്-ശക്തിസ്പന്ദനവും നിലച്ച്; നാദവും നിൻ സവനമതിനു സമിത്തതാക്കി-അനാഹതനാദവും അങ്ങയെ പ്രാപിക്കാനുള്ള യജ്ഞത്തിനു വിറകാക്കി; ഹോമിപ്പവൻ ഇവൻ-ഹോമിക്കാൻ കരുത്തുള്ളവനാണീ ഭക്തൻ; എന്ന്-എന്ന സ്ഥിതി വന്നുചേരാൻ; അപ്പനേ-സ്നേഹനിധിയായ ഭഗവാനേ; അവധി പറഞ്ഞൊഴിയാതെ-അൽപംകൂടി കഴിയട്ടെ എന്നുപറഞ്ഞ് മാറാതെ; നീ അരുളീടുക-അവിടുന്ന് അനുഗ്രഹിക്കുക.

മംഗളസ്വരൂപിയായ അല്ലയോ ഭഗവൻ, പ്രാണതത്ത്വവുംമാറി ശക്തിസ്പന്ദനവും നിലച്ച് അനാഹതനാദവും അങ്ങയെ പ്രാപിക്കാനുള്ള യജ്ഞത്തിനു വിറകാക്കി ഹോമിക്കുവാൻ കരുത്തുള്ളവനാണീ ഭക്തൻ എന്ന സ്ഥിതി വന്നുചേരാൻ, സ്നേഹനിധിയായ ഭഗവാനേ, അൽപംകൂടി കഴിയട്ടെ എന്നുപറഞ്ഞു മാറാതെ, അവിടുന്ന് അനുഗ്രഹിക്കുക.

## നിർവ്വികൽപസത്യം

നിശ്ചലവും നിർവ്വികാരവും ആനന്ദഘനവുമായ അനുഭവമാണു പൂർണ്ണസത്യം. അതിൽ ശക്തിസ്പന്ദനരൂപമായ പ്രാണൻെറ ആവിർഭാവത്തോടെയാണ് അത് മറയ്ക്കപ്പെടുന്നത്. ശക്തിസ്പന്ദനത്തിൻെറ രണ്ടു സൂക്ഷ്മരൂപങ്ങളാണ് പ്രാണനും ധ്വനിയും. ഒരു യോഗിയുടെ മനസ്സ് ഏകാഗ്രപ്പെട്ട് ആത്മസാക്ഷാത്കാരത്തോടടുക്കുമ്പോൾ മധുരമധുരങ്ങളായ പലതരം ധ്വനികളും ഉള്ളിൽ കേൾക്കാൻ ഇടവരുന്നു. ഇവയാണ് അനാഹത നാദങ്ങൾ. കുണ്ഡലിനീ പ്രാണസാക്ഷാത്കാരത്തോടെയാണ് ഈ അനാഹത നാദങ്ങളും അനുഭവപ്പെടുന്നത്. അനാഹതനാദങ്ങളെക്കുറിച്ചു കൂടുതൽ അറിയാൻ ആഗ്രഹമുള്ളവർ *ആത്മോപദേശശതക*ത്തിലെ പതിനാറാം പദ്യത്തിൻെറ വ്യാഖ്യാനം നോക്കേണ്ടതാണ്. അപ്പോൾ പ്രാണപ്രസരവും അനാഹതനാദങ്ങളും ഒഴിഞ്ഞുമാറി ശക്തിസ്പന്ദനം നിലയ്ക്കുമ്പോഴാണ് നിർവ്വികൽപമായ പൂർണ്ണസത്യം തെളിയുന്നത്. ഇതാണ് ശ്ലോകതാത്പര്യം. തൊട്ടുമുൻപുള്ള പദ്യത്തിൽ പ്രാണസാക്ഷാ ത്കാരം പ്രതിപാദിച്ചിരിക്കുന്നതുകൊണ്ട് പ്രസ്തുത പദ്യത്തിലെ തത്ത്വപദത്തിന് പ്രാണതത്ത്വം എന്നുതന്നെ അർത്ഥം ഗ്രഹിക്കേണ്ടതാണ്. പൂർണ്ണസത്യാനുഭവമായിരിക്കണം ശിവഭജനത്തിൻെറ പരമലക്ഷ്യമെന്നു താത്പര്യം.

ഈ ശരീരം പോയാൽ ഇനിയൊരു ശരീരം സ്വീകരിക്കാൻ ഇടവരാത്ത വണ്ണം സൂക്ഷ്മശരീരത്തെ ജ്ഞാനാഗ്നിയിൽ എരിച്ചുകളയാൻ കരുത്തു തരണേയെന്നാണു തുടർന്നു പ്രാർത്ഥിക്കുന്നത്:-

33 ചെറുമയിർത്തോലുപൊതിഞ്ഞു ചത്തുപോവാൻ
വരവുമെടുത്തുവലത്തുവായുവിന്മേൽ
ചരുകുചുഴന്നുപറന്നിടുന്നവണ്ണം
തിരിയുമതിങ്ങുവരാതെ തീയിടേണം.

ചെറുമയിർത്തോലുപൊതിഞ്ഞു-ചെറിയ രോമങ്ങൾ നിറഞ്ഞ തൊലി കൊണ്ടു മൂടി; ചത്തുപോവാൻ വരവുമെടുത്ത്-ജീർണ്ണിച്ചു നശിക്കുകയെന്ന നിശ്ചിത സ്വഭാവത്തോടുകൂടി; വലത്തു വായുവിന്മേൽ ചരുകുചുഴന്ന്-വലത്തുഭാഗത്തുള്ള പ്രാണനോടു ചാഞ്ഞുനിന്നു വിഷയങ്ങളിൽ ഭ്രമിച്ച്; പറന്നിടുന്നവണ്ണം തിരിയും-പക്ഷികൾ ഒരു വൃക്ഷത്തിൽനിന്നു മററൊരു വൃക്ഷത്തിലേയ്ക്കു പറക്കുന്നതുപോലെ പല ലോകങ്ങളെ പ്രാപിച്ചുചുററി ത്തിരിയുന്ന; അത്-ആ സൂക്ഷ്മശരീരം; ഇങ്ങുവരാതെ-ഇനി ഉണ്ടാകാതെ; തീയിടേണം-ജ്ഞാനാഗ്നിയിൽ എരിച്ചുകളയാൻ അനുഗ്രഹിക്കണം.

ചെറിയ രോമങ്ങൾ നിറഞ്ഞ തൊലികൊണ്ടുമൂടി ജീർണ്ണിച്ചുനശിക്കുക എന്ന നിശ്ചിതസ്വഭാവത്തോടുകൂടി വലത്തുഭാഗത്തുള്ള പ്രാണനോടു ചാഞ്ഞുനിന്നു വിഷയങ്ങളിൽ ഭ്രമിച്ച് പക്ഷികൾ ഒരു വൃക്ഷത്തിൽനിന്നു മററൊരു വൃക്ഷത്തിലേയ്ക്കു പറക്കുന്നതുപോലെ പല ലോകങ്ങളെ പ്രാപിച്ചു ചുററിത്തിരിയുന്ന ആ സൂക്ഷ്മശരീരം ഇനി ഉണ്ടാകാതെ ജ്ഞാനാഗ്നിയിൽ എരിച്ചുകളയാൻ അനുഗ്രഹിക്കണം.

## അതിങ്ങുവരാതെ തീയിടേണം

പൂർണ്ണ സത്യാനുഭവത്തിനുള്ള ഒരേ ഒരു മാർഗ്ഗം സൂക്ഷ്മശരീരത്തെ ജ്ഞാനാഗ്നിയിൽ എരിക്കുകയാണ്. വികാരസങ്കൽപമായ അന്തഃകരണമാണു സൂക്ഷ്മശരീരം. ഇവിടെ വസ്തു ഒന്നേയുള്ളൂ എന്ന ജ്ഞാനം മനസ്സിനെ പഠിപ്പിച്ച് വികാരസങ്കൽപങ്ങളെ അകററുന്നതുതന്നെയാണ് ജ്ഞാനാഗ്നിയിലെ സൂക്ഷ്മശരീരദഹനം. സൂക്ഷ്മശരീരം ബാക്കിനിൽക്കുന്നിടത്തോളം അത് ഇഹപരലോകങ്ങളിൽ മാറിമാറി സ്ഥൂലശരീരങ്ങളെ അംഗീകരിച്ച് ജനിച്ചും മരിച്ചും പക്ഷികളെപ്പോലെ പറന്നുകൊണ്ടിരിക്കും. രോമങ്ങൾനിറഞ്ഞ തോലു കൊണ്ടു പൊതിയുക എന്നു പറഞ്ഞിരിക്കുന്നത് സ്ഥൂലശരീരം സ്വീകരിക്കുന്നതിനെയാണ്. ഇവിടത്തെ തൊലി മാംസാസ്ഥിമയമായ ദേഹത്തിൻെറ പ്രതിനിധിയാണ്. ജീർണ്ണിച്ചുനശിക്കുകയാണീ ദേഹത്തിൻെറനിശ്ചിത സ്വഭാവം. ഈ ദേഹത്തിലിരിക്കുന്നിടത്തോളം ജീർണ്ണിച്ചുനശിക്കുന്നു എന്ന് സൂക്ഷ്മശരീരത്തിനും അനുഭവിക്കേണ്ടിവരും. അതു വ്യക്തമാക്കാനാണ് 'ചത്തുപോവാൻ വരവുമെടുത്ത്' എന്നു പ്രസ്താവിച്ചിരിക്കുന്നത്. സ്ഥൂലശരീരത്തിലിരുന്നുകൊണ്ട് ബാഹ്യവിഷയങ്ങളെ അനുഭവിക്കുന്ന ജാഗ്രത്പ്രജ്ഞ ദേഹത്തിൻെറ വലതുഭാഗത്തിനു പ്രാധാന്യം നൽകുന്നു എന്നാണുപനിഷത് പ്രസിദ്ധി. ജാഗ്രത് പ്രജ്ഞയായ വിശ്വൻ ദക്ഷിണാക്ഷി മുഖനാണെന്ന്

മാണ്ഡൂക്യോപനിഷത്ത് വിവരിക്കുന്നു. വായുവിനെ ആശ്രയിച്ചാണല്ലോ ദേഹത്തിൻെറ പ്രവർത്തനം. വലത്തുവായുവിന്മേൽ ചരുകുചുഴന്ന് എന്നു പറഞ്ഞിരിക്കുന്നതു ലോകവിഷയങ്ങളിൽ തെണ്ടിത്തിരിയുന്ന ജാഗ്രത്പ്രജ്ഞയുടെ ഈ പ്രത്യേകത വെളിപ്പെടുത്താ നാണ്. പരദ്രോഹം ചെയ്തു ഭൗതികജീവിതം നയിക്കാനിടയായ അൽപനായ ഈ ഭക്തനെ കാരുണ്യംചൊരിഞ്ഞ് രക്ഷിക്കണേ എന്നാണിനി പ്രാർത്ഥിക്കുന്നത്.

34 കരുമനചെയ്തു കളിച്ച കള്ളമെല്ലാം
കരളിലമർത്തിയൊരൽപനെക്കുറിച്ച്
കരുണയിരുത്തിയനുഗ്രഹിച്ചിടേണം
കരപെരുകിക്കവിയും സമുദ്രമേ! നീ

കരപെരുകിക്കവിയും സമുദ്രമേ-പ്രപഞ്ചമാകുന്ന കരയും കടന്നു തിങ്ങിവിങ്ങുന്ന ബോധസമുദ്രമായ അല്ലയോ ഭഗവാനേ; കരുമനചെയ്ത്-പല ദുഷ്ടപ്രവൃത്തികളും ചെയ്ത്; കളിച്ച്-തുച്ഛങ്ങളായ ലോകസുഖങ്ങളിൽ മുഴുകി; കള്ളമെല്ലാം കരളിലമർത്തിയ-ഇല്ലാത്ത ജഡദൃശ്യങ്ങൾ സത്യമാണെന്നു ഭ്രമിച്ച് അവയിൽ കൊതിപൂണ്ടു കഴിഞ്ഞുകൂടിയ; ഒരല്പനെക്കുറിച്ച്-നിസ്സാരനായ ഈ എന്നെക്കുറിച്ച്; കരുണയിരുത്തി-കാരുണ്യം ഉണ്ടായി; നീ അനുഗ്രഹിച്ചിടേണം-അവിടന്ന് രക്ഷിക്കുമാറാകണം.

പ്രപഞ്ചമാകുന്ന കരയും കടന്നു തിങ്ങിവിങ്ങുന്ന ബോധസമുദ്രമായ അല്ലയോ ഭഗവാനേ, പല ദുഷ്ടപ്രവൃത്തികളും ചെയ്ത് തുച്ഛങ്ങളായ ലോകസുഖങ്ങളിൽ മുഴുകി ഇല്ലാത്ത ജഡദൃശ്യങ്ങൾ സത്യമാണെന്ന് ഭ്രമിച്ച് അവയിൽ കൊതിപൂണ്ടു കഴിഞ്ഞുകൂടിയ നിസ്സാരനായ ഈ എന്നെക്കുറിച്ച് കാരുണ്യം ഉണ്ടായി അവിടന്നു രക്ഷിക്കുമാറാകണം.

## കരപെരുകിക്കവിയും സമുദ്രമേ!

ബോധസ്വരൂപനായ പരമാത്മാവിൻെറ ഒരംശത്തിൽ മാത്രമേ പ്രപഞ്ചപ്രതിഭാസമുള്ളു എന്നു ശ്രുതി ഘോഷിക്കുന്നു. അതുകൊണ്ട് 'കരപെരുകിക്കവിയും സമുദ്രമേ' എന്നു സംബോധന ചെയ്തിരിക്കുന്നത്. "ത്രിഭുവനസീമ കടന്നുതിങ്ങിവിങ്ങു"ന്നതാണ് പരബ്രഹ്മമെന്നു ഗുരുദേവൻ *ആത്മോപദേശതക*ത്തിലും വെളിപ്പെടുത്തിയിട്ടുണ്ട്. മായാദൃശ്യങ്ങളായ ജഡപ്രതിഭാസങ്ങൾ സത്യമെന്നുകരുതി അവയിൽ മോഹിച്ചുപോകുന്ന മനസ്സിന് പൂർണ്ണസത്യം അറിവില്ലെന്നുള്ളതു കൊണ്ടുതന്നെ അൽപത്വം സംഭവിക്കുന്നു. പൂർണ്ണമല്ലാത്തതൊക്കെ അൽപമാണല്ലോ. ഭഗവത്കാ രുണ്യം കൊണ്ടല്ലാതെ ഈ അൽപമനസ്സിന് പൂർണ്ണതയെ സമീപിക്കാൻ പററുന്നതല്ല.

ഭഗവത് കാരുണ്യമുണ്ടെങ്കിൽ ആത്മസൂര്യൻ തെളിഞ്ഞു പ്രകാശിക്കാനിട വരുമെന്നാണിനി പ്രസ്താവിക്കുന്നത്.

35 തൊഴിലുകളഞ്ചുമൊഴിഞ്ഞു തോന്നി നിൽക്കും
മുഴുമതിയാഴികടഞ്ഞെടുത്തുമുന്നം

ഒഴുകിവരുന്നമൃതുണ്ടുമാണ്ടുപോകാ-
തൊഴുവിലൊടുക്കമുദിക്കുമർക്കബിംബം

തൊഴിലുകളഞ്ചുമൊഴിഞ്ഞു-പ്രമാണം, വിപര്യയം, വികൽപം, നിദ്ര, സ്മൃതി എന്നീ അഞ്ചു ചിത്തവൃത്തികളും അടങ്ങി; തോന്നിനിൽക്കും-ബ്രഹ്മ ഭാവനയിലെത്തിനിൽക്കുന്ന; മുഴുമതിയാഴി-അഖണ്ഡാകാരബുദ്ധിയാകുന്ന പാലാഴി; മുന്നം കടഞ്ഞെടുത്തു-നേരത്തേയുള്ള സമാദ്ധ്യഭ്യാസംകൊണ്ടു പാകപ്പെട്ട്; ഒഴുകിവരുന്നമൃതുണ്ടും-അമൃതുപോലെ ഉള്ളിൽ പരക്കുന്ന ശീതളമായ പ്രാണധാരയിലെ ആനന്ദം അനുഭവിച്ചാലും; ആണ്ടുപോകാതെ-അതാണു പരമസത്യമെന്നു ഭ്രമിച്ചു നിന്നുപോകാതെ മുന്നോട്ടു നീങ്ങിയാൽ; ഒഴുവിൽ ഒടുക്കം-നിവൃത്തി മാർഗ്ഗത്തിൻെറ അന്ത്യത്തിൽ; അർക്കബിംബം ഉദിക്കും -പരമബ്രഹ്മമാകുന്ന ബോധസൂര്യൻ ഉദയംചെയ്യും.

പ്രമാണം, വിപര്യയം, വികൽപം, നിദ്ര, സ്മൃതി എന്നീ അഞ്ചു ചിത്തവൃത്തികളും അടങ്ങി ബ്രഹ്മഭാവനയിലെത്തിനിൽക്കുന്ന അഖണ്ഡാകാര ബുദ്ധിയാകുന്ന പാലാഴി നേരത്തേയുള്ള സമാദ്ധ്യഭ്യാസംകൊണ്ടു പാകപ്പെട്ടും അമൃതുപോലെ ഉള്ളിൽ പരക്കുന്ന ശീതളമായ പ്രാണധാരയിലെ ആനന്ദം അനുഭവിച്ചാലും അതാണു പരമസത്യമെന്നു ഭ്രമിച്ച് നിന്നുപോകാതെ മുന്നോട്ടു നീങ്ങിയാൽ നിവൃത്തിമാർഗ്ഗത്തിൻെറ അന്ത്യത്തിൽ പരബ്രഹ്മമാകുന്ന ബോധസൂര്യൻ ഉദയം ചെയ്യും.

## ഒഴുവിലൊടുക്കമുദിക്കുമർക്കബിംബം

ഇടയ്ക്കെങ്ങും നിന്നുപോകാതെ ഒരു സാധകൻ പൂർണ്ണമായ അദ്വയ ബ്രഹ്മസാക്ഷാത്കാരത്തിലെത്തിച്ചേരേണ്ടതാണ്. 'ഒഴിവ്' എന്ന പദത്തിന് ഒഴിഞ്ഞുപോകൽ അഥവാ നിവൃത്തി എന്നാണർത്ഥം. ഒഴിഞ്ഞുപോകാവുന്നതെല്ലാം ഒടുങ്ങിയാൽ ബാക്കി നിൽക്കുന്നതാണ് പൂർണ്ണബ്രഹ്മം. "ഒന്നൊന്നായെണ്ണിയെണ്ണി തൊട്ടെണ്ണും പൊരുളൊടു ങ്ങിയാൽ നിന്നിടും ദൃക്കുപോൽ" എന്നിങ്ങനെ ഈ സാക്ഷാത്കാരത്തെ ക്കുറിച്ച് ദൈവദശകത്തിൽ ഗുരുദേവൻ പ്രസ്താവിച്ചിട്ടുണ്ട്. ഒഴിയാവുന്നതൊ ക്കെയൊഴിഞ്ഞാൽ പൂർണ്ണസത്യം സൂര്യതുല്യം പ്രകാശിക്കും. ഒഴിയേണ്ടതെന്തൊക്കെയാണ്? ചിത്തവൃത്തികളാണൊഴിയേണ്ടവ. പ്രമാണം, വിപര്യയം, വികൽപം, നിദ്ര, സ്മൃതി എന്നിങ്ങനെ അഞ്ചാണു *ചിത്തവൃത്തികൾ*. തൊഴിലുകളഞ്ച് എന്നു പറഞ്ഞിരിക്കുന്നതിവയെയാണ്. ഇന്ദ്രിയങ്ങൾവഴി വിഷയങ്ങളെ അനുഭവിക്കുന്നതാണ് പ്രമാണം. ഉള്ളതിൽ ഇല്ലാത്തത് ആരോപിച്ചുകാണുന്നതാണ് വിപര്യയം. കയറിൽ സർപ്പത്തെ കാണുംപോലെ. ശൂന്യതയിൽ ഇല്ലാത്തതു സങ്കൽപിച്ചുകാണുന്നതാണു വികൽപം. ഇരുട്ടിൽ പിശാചിനെയും മററും കാണുന്നതുപോലെ. ചിത്തത്തിൻെറ ലയമാണു നിദ്ര. കഴിഞ്ഞതൊക്കെ ഓർമ്മിക്കുന്നതാണ് സ്മൃതി. ചിത്തവൃത്തി നിരോധരൂപമായ യോഗം അഭ്യസിച്ചാൽ ചിത്തത്തിൻെറ ഈ അഞ്ചു തൊഴിലുകളും മാറിക്കിട്ടും. ചിത്തവൃത്തികൾ ഒന്നടങ്ങികിട്ടിയാൽ കുണ്ഡലിനിപ്രാണപ്രസരം അനുഭവപ്പെടും. ചിത്തവൃത്തി കളടങ്ങി അഖണ്ഡാകാരബുദ്ധി തെളിയുന്ന സമാധ്യനുഭവത്തിൻെറ ആദ്യഘട്ടമാണീ പ്രാണപ്ര

സരം. അമൃതധാരകൊണ്ടു ഉള്ളുനിറയുന്നതു പോലുള്ള അനുഭവമാണിവിടെ. ഈ അനുഭവത്തോടെ സത്യാനുഭവം പൂർണ്ണമായി എന്നു ചിലർ ഭ്രമിച്ചു പോകും. വാസ്തവത്തിൽ നിശ്ചലവും ഘനീഭൂതവുമായ അദ്വയാനന്ദാനുഭൂതിയാണ് പൂർണ്ണബ്രഹ്മാനുഭൂതി. പ്രാണചലനവും പൂർണ്ണമായി ഒഴിഞ്ഞുമാറി അഹംബോധവും ഇല്ലാതാകുന്ന നിർവ്വികൽപദശയിലാണതുണ്ടാവുക. ഈ അനുഭവസ്ഥിതിയാണ് ഒഴിവിലൊടുക്കമുദിക്കുന്ന സൂര്യബിംബം. ഈ അനുഭവത്തെക്കുറിച്ചു പ്രതിപാദിക്കുന്ന ഒരു പ്രസിദ്ധ വേദാന്തകൃതി തമിഴിലുണ്ട്. *'ഒഴുവിലൊടുക്കം'* എന്നാണതിൻെറ പേർ. 'കണ്ണുടയവള്ളലാർ' എന്ന സിദ്ധനാണതു രചിച്ചത്. ആ കൃതിയെ ഓർമ്മിപ്പിക്കാൻകൂടിയാണ് ' ഒഴുവിലൊടുക്കമുദിക്കുമർക്കബിംബം' എന്നു ഗുരുദേവൻ പ്രയോഗിച്ചിരിക്കുന്നത്.

ഈ പൂർണ്ണാനുഭവത്തിലെത്താൻ ഭഗവത്കാരുണ്യത്തിനായി ഭക്തൻ വീണ്ടും പ്രാർത്ഥിക്കുന്നു.

36 ഒരുവരുമില്ല നമുക്കു നീയൊഴിഞ്ഞി-
ങ്ങൊരുതുണ താണ്ഡവമൂർത്തി പാർത്തലത്തിൽ
സ്മരഹര! സാംബ! സദാപി നീ തെളിഞ്ഞി-
ങ്ങൊരുകൃപനൽകുകിലെന്തുവേണ്ടുപിന്നെ?

സ്മരഹര-കാമദേവനെ ചുട്ടെരിച്ചിട്ട്; സാംബ-ധർമ്മപത്നിയുമായി കഴിയുന്നവനേ; പാർത്തലത്തിൽ-ഈ ലോകത്ത്; താണ്ഡവമൂർത്തി-താണ്ഡവപ്രിയനായിക്കഴിയുന്ന; നീയൊഴിഞ്ഞ്-അങ്ങല്ലാതെ; നമുക്ക്-ഈ ഭക്തന്; ഒരു തുണ-ഒരു സഹായമായി; ഒരുവരുമില്ല-ആരുംതന്നെയില്ല; നീ തെളിഞ്ഞ്-അവിടുന്നു പ്രസന്നനായി; സദാപി-എപ്പോഴും; ഒരുകൃപ നൽകുകിൽ-കാരുണ്യം കാണിക്കുകയാണെങ്കിൽ; പിന്നെ എന്തുവേണ്ടു-അതിലധികം പിന്നെ എന്താണു കിട്ടുവാനുള്ളത്?

കാമദേവനെ ചുട്ടെരിച്ചിട്ട് ധർമ്മപത്നിയുമായി കഴിയുന്നവനേ. ഈ ലോകത്ത് താണ്ഡവപ്രിയനായി കഴിയുന്ന അങ്ങല്ലാതെ ഈ ഭക്തന് ഒരു സഹായമായി ആരുംതന്നെയില്ല. അവിടുന്നു പ്രസന്നനായി എപ്പോഴും കാരുണ്യം കാണിക്കുകയാണെങ്കിൽ അതിലധികം പിന്നെ എന്താണു കിട്ടുവാനുള്ളത്.

### സ്മരഹര, സാംബ

സ്മരഹര, സാംബ എന്നീ സംബോധനകൾ വിരുദ്ധാർത്ഥമുൾകൊള്ളുന്നവയാണെന്നു തോന്നാം. ഗാർഹസ്ഥ്യാശ്രമം കാമത്തെ തൃപ്തിപ്പെടുത്താനല്ല കാമവാസനയെ ഒഴിച്ചുമാററാനുള്ള സാധനയായിരിക്കണമെന്നാണീ വിശേഷണങ്ങൾ ധ്വനിപ്പിക്കുന്നത്. തൃപ്തിപ്പെടുത്താൻ നോക്കിയാൽ കാമം വർദ്ധിക്കുന്നതല്ലാതെ ശമിക്കുകയില്ലെന്നറിയേണ്ടതാണ്.

ശിവൻ ഉമയുമായി അടുത്തെത്തി മനസ്സിനു സമനില നൽകിയനുഗ്രഹിക്കണമെന്നാണ് തുടർന്ന് പ്രാർത്ഥിക്കുന്നത്:-

37 ഉമയൊടുകൂടിയടുത്തുവന്നു വേഗം
മമ മതിമോഹമറുത്തു മെയ്കൊടുത്ത്
യമനുടെകയ്യിലകപ്പെടാതെയെന്നും
സമനിലതന്നു തളർച്ചതീർത്തിടേണം

ഉമയൊടുകൂടി-ശ്രീപാർവ്വതിയുമെരുമിച്ച്; വേഗം അടുത്തുവന്ന്-ഒട്ടും താമസിയാതെ അടുത്തെത്തി; മമ മതിമോഹമറുത്ത്-എൻെറ ബുദ്ധിയിലെ അജ്ഞാനാന്ധകാരം നശിപ്പിച്ച്; മെയ്കൊടുത്തു-സ്വരൂപം കാട്ടിത്തന്ന്; യമനുടെ കയ്യിലകപ്പെടാതെ-മരണത്തിൻെറ പിടിയിൽപ്പെട്ടു ദുഃഖിക്കാനിടയാകാതെ; എന്നും-എപ്പോഴും; സമനിലതന്ന്-സർവ്വത്ര ഈശ്വരദർശനമെന്ന സമഭാവന നൽകി; തളർച്ച തീർത്തിടേണം-ഈ സംസാരക്ലേശം അകററി രക്ഷിക്കണം.

ശ്രീപാർവ്വതിയുമൊരുമിച്ച് ഒട്ടും താമസിയാതെ അടുത്തെത്തി എൻെറ ബുദ്ധിയിലെ അജ്ഞാനാന്ധകാരം നശിപ്പിച്ച് സ്വരൂപം കാട്ടിത്തന്ന് മരണത്തിൻെറ പിടിയിൽപ്പെട്ടു ദുഃഖിക്കാനിടയാകാതെ എപ്പോഴും സർവ്വത്ര ഈശ്വരദർശനമെന്ന സമഭാവന നൽകി ഈ സംസാരക്ലേശമകററി രക്ഷിക്കണം.

## സമനിലതന്നു തളർച്ച തീർത്തിടേണം

മനസ്സിൻെറ സമനിലയാണു ബ്രഹ്മദർശനം. സമനിലയിലെത്തുന്ന മനസ്സ് ഉള്ളിലും പുറത്തും സർവ്വത്ര ഒരേ ബ്രഹ്മത്തെ ദർശിക്കാൻ കരുത്തുള്ളതായിത്തീരുന്നു.. ലാഭം, നഷ്ടം, മാനം, അപമാനം തുടങ്ങിയ ദ്വന്ദ്വാനുഭവങ്ങളിൽ ഇളകിപ്പോകാതെ ഈശ്വരഭാവനയിൽ ഉറയ്ക്കുന്നതാണ് മനസ്സിൻെറ സമനില. ഇതുതന്നെയാണ് യോഗം. ഈ യോഗം മനസ്സിനെ പഠിപ്പിക്കാനാണ് ഗീതയിൽ ഭഗവാൻ അർജ്ജുനനോടാവശ്യപ്പെടുന്നത്. ഈ പദ്യത്തിൽ 'മെയ്കൊടുത്ത്' എന്നതിന് സ്വരൂപം കാട്ടിത്തന്ന എന്നാണർത്ഥം. സഗുണോപാസകനാണെങ്കിൽ ശിവൻെറ പ്രത്യക്ഷാനുഭവം നൽകുകയാണു മെയ്കൊടുക്കൽ. നിർഗുണോപാസകനാണെങ്കിൽ ആത്മസ്വരൂപം വെളിപ്പെടുകയാണു മെയ്കൊടുക്കൽ. പരമമായ 'മെയ്കൊടുക്കൽ' ആത്മസ്വരൂപം വെളിപ്പെടുക തന്നെയാണെന്നോർക്കണം.

കാമചിന്തയകററി വേഗം ഭഗവത്പാദഭക്തിതന്നനുഗ്രഹിക്കണമെന്ന് വീണ്ടും പ്രാർത്ഥിക്കുന്നു.

38 ചലമിഴിമാരുടെ ചഞ്ചുകണ്ടുനിൽക്കും
നിലനിടിലത്തിരുനോക്കുവെച്ചറുത്തു
പലപല ലീലതുടർന്നിടാതെ പാലി-
ച്ചലിവൊടുനിൻപദപങ്കജം തരേണം

ചലമിഴിമാരുടെ-സുന്ദരിമാരുടെ;ചഞ്ചുകണ്ട്-ചുണ്ടിൽ നോക്കി; നിൽക്കും നില-കാമപരവശനായി നിൽക്കുന്ന സ്ഥിതി; നിടിലത്തിരുനോക്കുവച്ച്-കാമനെ ദഹിപ്പിച്ച നെററിക്കണ്ണു തുറന്നുനോക്കി; അറുത്ത്-നശിപ്പിച്ച്;പലപല ലീല തുടർന്നിടാതെ-പല വിധത്തിലും ഈ ലോകത്തിട്ടു കളിപ്പിക്കാതെ;

പാലിച്ച്-രക്ഷിച്ച്; അലിവൊട്-കാരുണ്യപൂർവ്വം-നിൻ പദപങ്കജം തരേണം-അങ്ങയുടെ പാദ ഭക്തിതന്നനുഗ്രഹിക്കണം.

സുന്ദരിമാരുടെ ചുണ്ടിൽ നോക്കി കാമപരവശനായി നിൽക്കുന്ന സ്ഥിതി കാമനെ ദഹിപ്പിച്ച നെററിക്കണ്ണു തുറന്നുനോക്കി നശിപ്പിച്ച് പല വിധത്തിലും ഈ ലോകത്തിട്ടു കളിപ്പിക്കാതെ രക്ഷിച്ച് കാരുണ്യപൂർവ്വം അങ്ങയുടെ പാദ ഭക്തിതന്നനുഗ്രഹിക്കണം.

കാമഭോഗങ്ങളിൽപെട്ടു ജീവിതം നശിക്കാനിടയാക്കരുതേ എന്നാണ് വീണ്ടും പ്രാർത്ഥിക്കുന്നത്:-

39 കടിയിടയിങ്കലൊളിച്ചിരുന്നു കൂടും
പൊടിയിലുരുണ്ടു വിരണ്ടു പോക്കടിപ്പാൻ
അടിയനു സംഗതിവന്നിടാതിരുത്തി-
പ്പടിയരുളീടുക പാർവ്വതീശ! പോററീ!

കടിയിടയിങ്കലൊളിച്ചിരുന്ന്-സ്ത്രീകളുമായി സദാ കാമകേളികളിലേർപ്പെട്ട്; കൂടും പൊടിയിലുരുണ്ട്-രജോഗുണപ്രധാനങ്ങളായ കാമവാസനകൾ വളർത്തി;വിരണ്ട്-പരിഭ്രാന്തനായി; പോക്കടിപ്പാൻ-ജീവിതം നശിപ്പിക്കാൻ; അടിയനു സംഗതി വന്നിടാതെ-ഈ ഭക്തനിടവരാതെ; ഇരുത്തി-ലക്ഷ്യ ബോധം വളർത്തി ഏകാഗ്രത നൽകി; പാർവ്വതീശ, പോററീ-പാർവ്വതീപതി യായ അല്ലയോ രക്ഷിതാവേ; പടിയരുളീടുക-അങ്ങയുടെ സാന്നിദ്ധ്യം തന്നനുഗ്രഹിക്കുക.

സ്ത്രീകളുമായി സദാ കാമകേളികളിലേർപ്പെട്ട് രജോഗുണപ്രധാന ങ്ങളായ കാമവാസനകൾ വളർത്തി പരിഭ്രാന്തനായി ജീവിതം നശിപ്പിക്കാൻ ഈ ഭക്തനിടവരാതെ ലക്ഷ്യബോധം വളർത്തി ഏകാഗ്രത നൽകി പാർവ്വതീപതിയായ അല്ലയോ രക്ഷിതാവേ അങ്ങയുടെ സാന്നിദ്ധ്യം തന്നനുഗ്രഹിക്കുക.

പടിയരുളീടുക എന്നതിന് ദിവസങ്ങൾ കഴിച്ചുകൂട്ടാൻ അനുവദിക്കുക എന്നും അർത്ഥം പറയാം.

കാമം മനുഷ്യനെ മരണത്തോടടുപ്പിക്കുന്നു. നിഷ്കാമം സത്യത്തോടും കാമബദ്ധനായി മരിക്കാനിടയാകരുതെന്ന് പ്രാർത്ഥന തുടരുന്നു.

40 യമനൊടുമല്ലുപിടിപ്പതിന്നു നീതാ-
നിമയളവും പിരിയാതിരുന്നുകൊൾക;
സുമശരസായകസങ്കടം സഹിപ്പാൻ
നിമിഷവുമെന്നെയയക്കൊലാ മഹേശാ!

യമനൊടു മല്ലുപിടിപ്പതിന്ന്-മരണത്തോട് പോരാടി ജയിക്കാൻ; ഇമയ ളവും പരിയാതെ-ഒരു നിമിഷം പോലും വേർപെടാതെ;നീ താൻ-അവിടുന്നു തന്നെ; ഇരുന്നുകൊൾക-എൻെറ ഉള്ളിൽ വർത്തിക്കുക; മഹേശാ; അല്ലയോ ജഗദീശ; സുമശരസായക സങ്കടം സഹിപ്പാൻ-കാമപീഡകൊണ്ടു വലയാൻ;

നിമിഷവും-ഒരു നിമിഷം പോലും;എന്നെ അയയ്ക്കൊലാ-എനിക്കിടവരാതെ രക്ഷിക്കണേ.

മരണത്തോട് പോരാടി ജയിക്കാൻ ഒരു നിമിഷം പോലും വേർപെടാതെ അവിടുന്നുതന്നെ എൻെറ ഉള്ളിൽ വർത്തിക്കുക അല്ലയോ ജഗദീശ കാമ പീഡകൊണ്ടു വലയാൻ ഒരു നിമിഷം പോലും എനിക്കിടവരാതെ രക്ഷിക്കണേ.

നിരന്തരമായ ഭഗവത്സ്മരണകൊണ്ടു മാത്രമേ മൃത്യുഭയം ഒഴിവായിക്കിട്ടൂ. ശിവൻ കാലകാലനാണെന്ന് പ്രസിദ്ധിയുണ്ടല്ലോ. അതുകൊണ്ടാണ് ഇമയളവും പിരിയാതിരുന്നു കൊൾക എന്ന് പ്രാർത്ഥിച്ചിരിക്കുന്നത്.

ഇഹലോകത്തിലും പരലോകത്തിലും ഭൗതികസുഖങ്ങളുണ്ടല്ലോ. അവയിൽ എന്തിനു മടുക്കുന്നു എന്നാണെങ്കിൽ അവയെല്ലാം വെറും മായാപ്രതിഭാസങ്ങളും അനന്തദുഃഖത്തിനു വഴിതെളിക്കുന്നവയുമാണെന്ന് ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. അതുകൊണ്ടെനിക്കു ഭഗവാൻ മാത്രം മതിയാകും എന്നാണടുത്ത പദ്യം വെളിവാക്കുന്നത്.

41 സുഖവുമൊരിക്കലുമില്ല ദുഃഖമല്ലാ-
തിഹപരലോകവുമില്ല തെല്ലുപോലും;
സകലമതിങ്ങനെ ശാസ്ത്ര സമ്മതം ഞാൻ
പകലിരവൊന്നുമറിഞ്ഞതില്ല പോററീ!

ദുഃഖമല്ലാതെ-ഈ ജീവിതത്തിൽ യഥാർത്ഥത്തിൽ ദുഃഖമല്ലാതെ; സുഖവും ഒരിക്കലുമില്ല-സുഖം അനുഭവിക്കാനേ കിട്ടുന്നില്ല; ഇഹപരലോകവും-ഈ ലോകവും പരലോകവുമൊന്നും തെല്ലുപോലും ഇല്ല-വാസ്തവത്തിൽ നിലവിലില്ല; ഇങ്ങനെ സകലവും ശാസ്ത്രസമ്മതം-ഈ കാര്യങ്ങളെല്ലാം ശാസ്ത്രം പൂർണ്ണമായി തീരുമാനിച്ചുകഴിഞ്ഞിട്ടുണ്ട്; പോററീ-രക്ഷിതാവായ ഭഗവാനേ;ഞാൻ-അജ്ഞനായ ഞാൻ;പകലിരവൊന്നും അറിഞ്ഞതില്ല-സത്യമെന്തെന്നോ അസത്യമെന്തന്നോ ഇതുവരെ അറിഞ്ഞതുമില്ല.

ഈ ജീവിതത്തിൽ യഥാർത്ഥത്തിൽ ദുഃഖമല്ലാതെ സുഖം അനുഭവിക്കാനേ കിട്ടുന്നില്ല. ഈ ലോകവും പരലോകവുമൊന്നും തെല്ലുപോലും ഇല്ല ഇക്കാര്യങ്ങളെല്ലാം ശാസ്ത്രം പൂർണ്ണമായി തീരുമാനിച്ചുകഴിഞ്ഞിട്ടുണ്ട് രക്ഷിതാവായ ഭഗവാനേ അജ്ഞനായ ഞാൻ സത്യമെന്തെന്നോ അസത്യമെന്തന്നോ ഇതുവരെ അറിഞ്ഞതുമില്ല.

## പകലിരവൊന്നുമറിഞ്ഞതില്ല

ഇവിടെ പകൽ സത്യത്തിൻെറയും രാവ് അജ്ഞതയുടെയും പ്രതീകമാണ്. സത്യാസത്യങ്ങൾ ശാസ്ത്രം തീരുമാനിച്ചിട്ടുണ്ടെങ്കിലും വ്യക്തമായി തനിക്കനുഭവിക്കാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ട് ഭഗവാൻ മാത്രമാണ് ശരണം എന്നു താത്പര്യം സത്യമെന്തിനറിയണം? ഈ ലോകത്തോ പരലോകത്തോ സുഖിച്ചു കഴിഞ്ഞാൽ പോരേ? ഈ ലോകവും പരലോകവും അല്പംപോലും ഇല്ലാത്തതാണെന്ന് ശാസ്ത്രം ഘോഷിക്കുന്നു. ശാസ്ത്രമെന്തുപറഞ്ഞാലും

നിങ്ങൾക്കനുഭവപ്പെടുന്നില്ലേ? അനുഭവമാകട്ടെ കേവലം ദുഃഖം മാത്രം. ഇങ്ങനെ ഏതുവിധം നോക്കിയാലും ഭഗവാനെ ശരണം പ്രാപിക്കുകയല്ലാതെ വേറെ ഗതിയില്ല.

ഇങ്ങനെ സർവ്വഥാ ശരണം പ്രാപിക്കുന്ന ഇവൻെറ മുൻപിൽ ഇനി എന്നാണ് പ്രത്യക്ഷമായി വന്നനുഗ്രഹിക്കുക?

42 ഒരു കുറി നിന്തിരുമേനി വന്നു മുന്നിൽ-
ത്തിരുമുഖമൊന്നു തിരിച്ചുനോക്കിയെന്നിൽ
പെരുകിന സങ്കടവൻകടൽ കടത്തി-
ത്തരുവതിനെന്നു തരം വരും ദയാലോ!

ദയാലോ-കരുണാനിധിയായി അല്ലയോ ഭഗവാനേ; ഒരു കുറി-ഒരു പ്രാവശ്യം; നിൻ തിരുമേനി മുന്നിൽ വന്ന്-നിന്തിരുവടി മുൻപിൽ പ്രത്യക്ഷമായി; തിരുമുഖമൊന്നുതിരിച്ച്-എൻെറ നേർക്കുതന്നെ വ്യക്തമായി ദിവ്യമായ മുഖംതിരിച്ച്; എന്നിൽ നോക്കി-എൻെറ മേൽ കടാക്ഷം ചൊരിഞ്ഞ്; പെരുകിന സങ്കടവൻകടൽ-ദുഃഖമയമായ ഈ സംസാരസമുദ്രം; കടത്തിത്തരുവതിന്- കടത്തി മറുകരയെത്തിക്കുന്നതിന്; എന്നു തരം വരും-എപ്പോൾ ഭാഗ്യമുണ്ടാകും?

കരുണാനിധിയായ അല്ലയോ ഭഗവാനേ ഒരു പ്രാവശ്യം നിന്തിരുവടി മുൻപിൽ പ്രത്യക്ഷമായി എൻെറ നേർക്കുതന്നെ വ്യക്തമായി ദിവ്യമായ മുഖംതിരിച്ച് എൻെറ മേൽ കടാക്ഷം ചൊരിഞ്ഞ് ദുഃഖമയമായ ഈ സംസാര സമുദ്രം കടത്തി മറുകരയെത്തിക്കുന്നതിന് എപ്പോൾ ഭാഗ്യമുണ്ടാകും?

ഭഗവാനെ പ്രത്യക്ഷമായി കാണത്തക്കവണ്ണം മനസ്സിനേകാഗ്രത വന്നാൽ അതോടെ സത്യബോധമുണ്ടായി സംസാരദുഃഖം ശമിക്കുമെന്ന് താത്പര്യം.

സൂക്ഷിച്ചുനോക്കുന്ന ഒരാൾക്ക് അരൂപനായ അങ്ങ് ശബ്ദമയനായി ആകാശം നിറഞ്ഞു നിൽക്കുന്നതുകാണാൻ കഴിയുമെന്നാണ് അടുത്ത പദ്യം വെളിവാക്കുന്നത്.

43 അവനിയിലഞ്ചുരുവപ്പിൽ നാലുമഗ്നി-
ക്കിവയൊരുമൂന്നൊരുരണ്ടുകാററിൽ വാനിൽ
തവ വടിവൊന്നു തഴച്ചെഴുന്നു കാണ്മാ-
നെവിടെയുമുണ്ടു നിറഞ്ഞു നിന്നിടുന്നു.

അവനിയിൽ-പൃഥിവിയിൽ; അഞ്ചുരു-ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന അഞ്ചു തന്മാത്രകളും അടങ്ങുന്നു; അപ്പിൽ-ജലത്തിൽ; നാലും- ശബ്ദസ്പർശരൂപരസങ്ങളെന്ന നാലു തന്മാത്രകൾ അടങ്ങുന്നു; അഗ്നിക്ക്- അഗ്നിയിലാകട്ടെ-ഇവയൊരു മൂന്ന്-ഈ തന്മാത്രകളിൽ ശബ്ദസ്പർശരൂപങ്ങളെന്ന മൂന്നെണ്ണമടങ്ങുന്നു; കാററിൽ രണ്ട്-വായുവിൽ ശബ്ദസ്പർശങ്ങളെന്ന രണ്ടെണ്ണം; വാനിൽ-ആകാശത്തിൽ; തവ വടിവ് ഒന്ന്-അങ്ങയുടെ സൂക്ഷ്മരൂപമായ ഒരേ ഒരു ശബ്ദം; തഴച്ചെഴുന്നു-ഇടതിങ്ങി വിലസുന്നു; എവിടെയും കാണ്മാൻ ഉണ്ട്-എങ്ങോട്ട് നോക്കിയാലും കാണാം;നിറഞ്ഞു നിന്നിടുന്നു-സർവ്വത്ര നിറഞ്ഞു വിളങ്ങുന്നു.

പൃഥിവിയിൽ ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന അഞ്ചു തന്മാത്രകളും അടങ്ങുന്നു. ജലത്തിൽ ശബ്ദസ്പർശരൂപരസങ്ങളെന്ന നാലു തന്മാത്രകൾ അടങ്ങുന്നു. അഗ്നിയിലാകട്ടെ ഈ തന്മാത്രകളിൽ ശബ്ദസ്പർശരൂപങ്ങളെന്ന മൂന്നെണ്ണമടങ്ങുന്നു. വായുവിൽ ശബ്ദസ്പർശങ്ങളെന്ന രണ്ടെണ്ണം. ആകാശത്തിൽ അങ്ങയുടെ സൂക്ഷ്മരൂപമായ ഒരേ ഒരു ശബ്ദം ഇടതിങ്ങി വിലസുന്നു. എങ്ങോട്ട് നോക്കിയാലും കാണാം സർവ്വത്ര നിറഞ്ഞു വിളങ്ങുന്നു.

## തന്മാത്രകളും സത്യസ്വരൂപവും

ബോധാനന്ദഘനമായ സത്യത്തിൽ ശക്തിസ്പന്ദിക്കുന്നതോടെ ഭൂത തന്മാത്രകൾ രൂപം കൊള്ളുന്നു. ഭൂതതന്മാത്രകളുടെ സ്ഥൂല രൂപങ്ങളാണ് പഞ്ചഭൂതങ്ങൾ. ശക്തി ആദ്യം സ്പന്ദിക്കുന്നത് ശബ്ദതന്മാത്രരൂപത്തിലാണ്. ശബ്ദതന്മാത്രയുടെ ആവിർഭാവത്തോടെ സത്യസ്വരൂപത്തിൽ ആകാശത്തിന്റെ തോന്നലുളവാകുന്നു. ആകാശത്തിലെവിടെയും സദാ ശബ്ദം മുഴങ്ങിനിൽക്കുന്നു. ചെവി രണ്ടും പൊത്തുന്നയാൾക്ക് ശബ്ദത്തിന്റെ ഈ മുഴക്കം അനുഭവിച്ചറിയാൻ കഴിയും. ആകാശത്തിൽ ഇടതിങ്ങിനിൽക്കുന്ന ഈ മുഴക്കം തന്നെ ആകാശം വെറും ശൂന്യമല്ലെന്നും ആകാശമായി കാണപ്പെടുന്നത് ചിദംബരമാണെന്നും വിളിച്ചറിയിക്കുന്നു. ചിത് അഥവാ ബോധം അംബരത്തിൽ നിറഞ്ഞുനിൽപ്പില്ലെങ്കിൽ പിന്നെ ആരാണ് ശബ്ദവടിവിൽ മുഴങ്ങുന്നത്. ഈ ചിദംബരം കാട്ടിത്തരാനാണു ഗുരുദേവൻ 'എവിടെയുമുണ്ടുനിറഞ്ഞു നിന്നിടുന്നു' എന്നു പ്രസ്താവിച്ചിരിക്കുന്നത്. ശക്തിസ്പന്ദനം ശബ്ദതന്മാത്രയോടൊപ്പം സ്പർശതന്മാത്രയെക്കൂടി അംഗീകരിച്ചപ്പോൾ വായു പ്രത്യക്ഷമായി. ആകാശം ശബ്ദംമാത്രമായിരിക്കുമ്പോൾ ശബ്ദവും സ്പർശവും ചേർന്നതാണു വായു. ആദ്യമാദ്യമുള്ള തന്മാത്രകൾ പിന്നീടുപിന്നീടുള്ളതിൽ കൂടിക്കലരുന്നു എന്നു കാണേണ്ടതാണ്. 'അതാണ് രണ്ടു കാററിൽ' എന്നു പറഞ്ഞിരിക്കുന്നത്. ശബ്ദസ്പർശതന്മാത്രകൾ രൂപതന്മാത്രയെക്കൂടി അംഗീകരിച്ചതോടെ അഗ്നി ആവിർഭവിച്ചു. തേജസ്സാണിവിടെ അഗ്നി. അഗ്നിയിൽ ശബ്ദം, സ്പർശം രൂപം എന്നു മൂന്നു തന്മാത്രകൾ. അഗ്നി രസത്തെ അംഗീകരിച്ചതോടെ ജലം രൂപപ്പെട്ടു. അപ്പോൾ ജലത്തിൽ രസമുൾപ്പെടെ നാലു തന്മാത്രകൾ ശക്തിസ്പന്ദനം മുന്നേറുന്നതോടെയാണ് ഇങ്ങനെ ഓരോന്നും പുതുതായി ആവിർഭവിക്കുന്നത്. ശക്തിയുടെ മുന്നേററം ഗന്ധത്തിലെത്തി അവസാനിച്ചു. ജലത്തിൽ ഗന്ധം കൂടിച്ചേർന്നതോടെ അതു ഭൂമിയായി മാറി. അതുകൊണ്ട് ഭൂമിയിൽ ഗന്ധമുൾപ്പെടെ അഞ്ചു തന്മാത്രകളും ഒരുമിച്ചു. ഇതു പഞ്ചഭൂതസൃഷ്ടിക്രമം. ഇനി ഓരോ ഭൂതവും അതാതിൻേറതായ പ്രത്യേക തന്മാത്ര കൈവെടിഞ്ഞാൽ അതുതൊട്ട് മുൻപിലത്തേതിൽ ലയിക്കും. ഭൂമി ഗന്ധം വെടിഞ്ഞാൽ ജലത്തിൽ ലയിക്കും. അതുപോലെ മററുള്ളവയും കണ്ടുകൊൾക. അപ്പോൾ ആകാശം ശബ്ദം വെടിഞ്ഞാൽ ആകാശത്തിന്റെ തോന്നലും പോയി ശബ്ദരഹിതമായ കേവലബോധം സ്വയം പ്രകാശിച്ചു നിൽക്കും. അതാണു പരബ്രഹ്മത്തിന്റെ ശുദ്ധരൂപം അഥവാ കൈവല്യഭാവം.

ഈ വസ്തുരഹസ്യമാണ് 'സ്വനവുമടങ്ങുമിടം സ്വയം പ്രകാശം' എന്നു ഗുരു ദേവൻ *ആത്മോപദേശശതക*ത്തിലെ അൻപത്തിരണ്ടാം പദ്യത്തിൽ പറഞ്ഞിട്ടുള്ളത്. സത്യം സാക്ഷാത്ക്കരിക്കാത്തയാളിനും ഈ വസ്തുസ്വരൂപം ചൂണ്ടിക്കാട്ടിക്കൊടുക്കാനാണ് ആകാശത്തിൽ തവവടിവൊന്നുതഴച്ചെഴുന്നു എന്നു പ്രസ്തുത പദ്യത്തിൽ പ്രസ്താവിച്ചിരിക്കുന്നത്.

പൂർണ്ണമായ സാക്ഷാത്കാരത്തിലെത്തുന്നതിനുമുൻപു പരമാത്മശക്തിക്കുതന്നെ ശീതളമായ പ്രാണധാരയിൽകൂടി ഭക്തന്റെ ഉള്ളിൽ ആനന്ദാമൃതം പൊഴിക്കാൻ കഴിയുമെന്നാണ് അടുത്ത പദ്യം വെളിപ്പെടുത്തുന്നത് :-

44 മലമകളുണ്ടൊരുപാടു മാറിടാതെ
മുലകളുലഞ്ഞമൃതൂറിമോദമാകും
മലമുകളീന്നൊഴുകും പുഴയാഴിയെൻ"
തലവഴിയെന്നൊഴുകുന്നിതു ശങ്കര.

ഒരുപാടു-അങ്ങയുടെ ഒരു വശത്ത്; മലമകൾ മാറിടാതെ ഉണ്ട്-ഒരിക്കലും മാറാതെ പാർവ്വതീദേവി ഇരിപ്പുണ്ട്;മുലകളുലഞ്ഞ്-ആ അമ്മയുടെ മുലകൾ തുടിച്ച്; മോദമാകും-ആനന്ദമാകുന്ന;മലമുകളീന്ന്-കുന്നിന്റെ മുകളിൽനിന്നും; അമൃതൂറി- അമൃതുണ്ടായി;ഒഴുകും പുഴയാഴി-ഒഴുകുന്ന മഹാനദി; എൻതലവഴി-എന്റെ ശിരസ്സിൽകൂടി;ശങ്കര-അല്ലയോ മംഗളസ്വരൂപ; എന്നൊഴുകുന്നിതു-എന്നാണിനി ഒഴുകാൻ ഇടവരിക ?

അങ്ങയുടെ ഒരു വശത്ത് ഒരിക്കലും മാറാതെ പാർവ്വതീ ദേവി ഇരിപ്പുണ്ട്. ആ അമ്മയുടെ മുലകൾ തുടിച്ച്ആനന്ദമാകുന്ന കുന്നിന്റെ മുകളിൽ നിന്നും അമൃതുണ്ടായി ഒഴുകുന്ന മഹാനദി എന്റെ ശിരസ്സിൽ കൂടി അല്ലയോ മംഗളസ്വരൂപാ, എന്നാണിനി ഒഴുകാൻ ഇടവരിക.

## മോദമാകും മലമുകളീന്നൊഴുകും പുഴ

ആനന്ദമാണ് ആത്മസ്വരൂപം. പ്രാണസാക്ഷാത്കാരത്തിൽ ആത്മാനന്ദമാണ് പ്രാണധാരകളിൽകൂടി ശിരസ്സിൽ നിന്നും ഊറിയിറങ്ങുന്നതായി ഒരു യോഗി അനുഭവിക്കുന്നത്. ഈ അനുഭവത്തിൽ പ്രകൃതിചലനമാണ് പ്രാണൻ. അതുകൊണ്ടാണ് അമ്മയുടെ 'മുലകളുലഞ്ഞമൃതൂറി' എന്നു പറഞ്ഞിരിക്കുന്നത്. പ്രാണധാരയിലെ ആനന്ദമാകട്ടെ ആത്മാവിന്റെ വകയാണ്. അതുകൊണ്ടാണ് 'മോദമാകും മലമുകളീന്നൊഴുകും പുഴ' എന്നു വിവരിച്ചിരിക്കുന്നത്. ആത്മശക്തിയായ പ്രകൃതി തന്നെയാണ് മാറിടാതെ ശിവന്റെ ഒരു വശത്തു കഴിയുന്ന മലമകൾ. ആനന്ദധാര ഒരു സമുദ്രംപോലെയായിത്തീർന്നിട്ട് ഒരിക്കലും ഒടുങ്ങാതെ എന്റെ തലവഴി എന്നാണൊഴുകാൻ ഇടവരുന്നത് എന്നാണ് ഭക്തന്റെ ചോദ്യം. പ്രാണസാക്ഷാത്കാരത്തിലും പ്രകൃതിയുടെ അംശം അവശേഷിക്കുന്നു എന്നോർക്കണം. ഇരുപത്തെട്ടാം പദ്യത്തിന്റെ വ്യാഖ്യാനം നോക്കുക.

ഭഗവത്സ്വരൂപം തനിക്കു പ്രത്യക്ഷമായി കാണുമാറാകണമെന്ന് വീണ്ടും അപേക്ഷിക്കുന്നു :-

74-2003 16

45 ഭസിതമണിഞ്ഞു പളുങ്കൊടൊത്തു നിന്നം-
ഭസിതലയിൽ തിരമാല മാലചൂടി
ശ്വസിതമശിക്കുമലംകൃതീകലാപി-
ച്ചസി തിരുമേനിയിരങ്ങവേണമെന്നിൽ.

ഭസിതമണിഞ്ഞ്-ദേഹമാസകലം ഭസ്മം പൂശി; പളുങ്കൊടൊത്തുനിന്നം ഭസി-പളുങ്കുപോലെ ശോഭിക്കുന്ന ഗംഗാജലത്തിലെ; തിരമാലമാലചൂടി-കല്ലോലങ്ങളാകുന്ന മാല ചാർത്തി; ശ്വസിതമശിക്കും-പ്രാണഭക്ഷകരായ; അലംകൃതി കലാപിച്ച്-സർപ്പങ്ങളെക്കൊണ്ട് ആഭരണമണിഞ്ഞു; അസി തിരുമേനി-സംസാരവൃക്ഷത്തിന് വാളായിട്ടുള്ള അങ്ങയുടെ ദിവ്യരൂപം; എന്നിൽ ഇരങ്ങവേണം- ഈ ഭക്തനിൽ അനുഗ്രഹവാക്കുകൾ അരുളണം.

ദേഹമാസകലം ഭസ്മം പൂശി പളുങ്കുപോലെ ശോഭിക്കുന്ന ഗംഗാജലത്തിലെ കല്ലോലങ്ങളാകുന്ന മാല ചാർത്തി പ്രാണഭക്ഷകരായ സർപ്പങ്ങളെക്കൊണ്ടാഭരണമണിഞ്ഞ് സംസാര വൃക്ഷത്തിന് വാളായിട്ടുള്ള അങ്ങയുടെ ദിവ്യരൂപം ഈ ഭക്തനിൽ അനുഗ്രഹവാക്കുകൾ അരുളണം.

ശിവൻ ഗംഗ തലയിൽ ധരിക്കുന്നുവെന്നും ഭസ്മം പൂശുന്നുവെന്നും സർപ്പം ആഭരണമായി ധരിക്കുന്നുവെന്നും പ്രസിദ്ധി. കലാപിക്കുക-ആഭരണമണിയുക; ഇരങ്ങുക-ശബ്ദിക്കുക.

ആരിലും ദ്രോഹചിന്തയില്ലാത്തവണ്ണം ചിത്തശുദ്ധിയുണ്ടാവുകയാണ് സത്യാനുഭൂതിക്കുള്ളമാർഗ്ഗം. ഭക്തൻ അതിനായി തുടർന്നു പ്രാർത്ഥിക്കുന്നു:-

46 അഹമൊരുദോഷമൊരുത്തരോടു ചെയ്വാ
നകമലരിങ്കലറിഞ്ഞിടാതവണ്ണം
സകലമൊഴിച്ചു തരേണമെന്നുമേ ഞാൻ
ഭഗവദനുഗ്രഹപാത്രമായ് വരേണം.

അഹം-ഈ ഭക്തനായ ഞാൻ;ഒരുത്തരോടും-ആരോടും; ഒരു ദോഷം ചെയ്വാൻ-ഒരു തെററും ചെയ്യാൻ; അകമലരിൽ-ഉള്ളിൽ; അറിഞ്ഞിടാതവണ്ണം-തോന്നാനിടയാകാത്തവണ്ണം; സകലം -മുഴുവൻ രാഗദ്വേഷവാസനയും; എന്നുമേ-എന്നേയ്ക്കുമായി ഒഴിച്ചുതരേണം-ഒഴിച്ചുമാററി ശുദ്ധീകരിക്കപ്പെടണം; ഞാൻ-ഈ ഭക്തൻ അങ്ങനെ; ഭഗവദനുഗ്രഹപാത്രമായ് വരേണം-ഭഗവാൻെറ കാരുണ്യത്തിനു പാത്രമായിത്തീരണം.

ഈ ഭക്തനായ ഞാൻ ആരോടും ഒരു തെററും ചെയ്യാൻ ഉള്ളിൽ തോന്നാനിടയാവാത്തവണ്ണം മുഴുവൻ രാഗദ്വേഷവാസനയും എന്നേയ്ക്കുമായി ഒഴിച്ചുമാററി ശുദ്ധീകരിക്കപ്പെടണം. ഈ ഭക്തൻ അങ്ങനെ ഭഗവാൻെറ കാരുണ്യത്തിനു പാത്രമായിത്തീരണം.

ഇഷ്ടദേവതോപാസന ചിത്തശുദ്ധിയിൽ കലാശിച്ചെങ്കിലേ അതു സത്യദർശനത്തിനു വഴിതെളിക്കൂ എന്നോർക്കേണ്ടതാണ്.

ജന്മജന്മാന്തരങ്ങളിലായി സഞ്ചയിക്കുന്നവയാണ് കർമ്മവാസനകൾ. അവ ഒടുങ്ങിയാലേ ആത്മസാക്ഷാത്കാരം സാദ്ധ്യമാവൂ. ത്രിപുരാന്തകനായ ഭഗവാൻ അതൊടുക്കിത്തരണമെന്നാണ് തുടർന്ന് പ്രാർത്ഥിക്കുന്നത് :-

47 പുരഹര! പൂർവ്വമിതെന്തു ഞാൻ പിഴച്ചി-
പ്പരവശഭാവമൊഴിഞ്ഞിടായ്‌വതിന്ന്
പുരമെരിചെയ്തതുപോലെ ജന്മജന്മാ-
ന്തര വിനയൊക്കെയെരിക്കണം ക്ഷണംമേ.

പുരഹര-ത്രിപുരങ്ങളെ ദഹിപ്പിച്ചു ത്രിപുരന്മാരെ നശിപ്പിച്ച അല്ലയോ ഭഗവൻ;ഇപ്പരവശഭാവം-ഈ സംസാരമോഹം; ഒഴിഞ്ഞിടായ്‌വതിന്നു-പൂർണ്ണമായി വിട്ടുപോകാതിരിപ്പാൻ; പൂർവ്വം-മുൻജന്മങ്ങളിൽ; ഞാൻ-ഭക്തനായ ഞാൻ; ഇതെന്തുപിഴച്ചു-ഇതെന്തുതെററാണു ചെയ്തതെന്നറിയുന്നില്ല; പുരമെരിചെയ്തതുപോലെ-ത്രിപുരന്മാരുടെ മൂന്നു പുരങ്ങളെയും എരിച്ചു ചാമ്പലാക്കിയതുപോലെ;മേ-ഭക്തനായ എൻെറ;ജന്മജന്മാന്തര വിനയൊക്കെ-ജന്മജന്മാന്തരങ്ങളായി സഞ്ചയിച്ചിട്ടുള്ള കർമ്മവാസനകളെയെല്ലാം;ക്ഷണം എരിക്കണം-വേഗം എരിച്ചുകളഞ്ഞ് എന്നെ മോചിപ്പിക്കണം.

ത്രിപുരങ്ങളെ ദഹിപ്പിച്ച് ത്രിപുരന്മാരെ നശിപ്പിച്ച അല്ലയോ ഭഗവൻ, ഈ സംസാരമോഹം പൂർണ്ണമായി വിട്ടു പോകാതിരിപ്പാൻ മുൻജന്മങ്ങളിൽ ഭക്തനായ ഞാൻ ഇതെന്തു തെററാണു ചെയ്തതെന്നറിയുന്നില്ല. ത്രിപുരന്മാരുടെ മൂന്നു പുരങ്ങളെയും എരിച്ചു ചാമ്പലാക്കിയതുപോലെ ഭക്തനായ എൻെറ ജന്മജന്മാന്തരങ്ങളായി സഞ്ചയിച്ചിട്ടുള്ള കർമ്മവാസനകളെയെല്ലാം വേഗം എരിച്ചുകളഞ്ഞ് എന്നെ മോചിപ്പിക്കണം.

## പുരമെരി ചെയ്തതുപോലെ

വിദ്യുന്മാലി, താരകാക്ഷൻ, കമലാക്ഷൻ എന്നിവരാണു ത്രിപുരന്മാർ. ഇവർ ബ്രഹ്മാവിൻെറ അനുഗ്രഹം നേടി മയൻ, സ്വർണ്ണം, വെള്ളി, ഇരുമ്പ് എന്നിവകൊണ്ട് തീർത്ത മൂന്നു പുരങ്ങളിൽ താമസിച്ചുകൊണ്ട് ലോകത്തെ പീഡിപ്പിക്കാൻ തുടങ്ങി. ഒടുവിൽ ശിവൻ പുരങ്ങളെ എരിച്ച് ഇവരെവധിച്ചു. അതുപോലെ ക്ഷണംകൊണ്ടു തൻെറ കർമ്മവാസനകളെയും എരിച്ചു കളയണമെന്നാണ് ഭഗവാനോട് ഭക്തൻെറ അപേക്ഷ. ജീവൻ കർമ്മവാസനകൾ സഞ്ചയിച്ചിരിക്കുന്നതു മൂന്നു ശരീരങ്ങളിലായിട്ടാണ്. കാരണം സൂക്ഷ്മം, സ്ഥൂലം എന്നിവയാണാ ശരീരങ്ങൾ. അവ തന്നെയാണ് ത്രിപുരങ്ങൾ. ആ പ്രത്യേക ദേഹങ്ങളിലെ ജീവന്മാരാണു ത്രിപുരന്മാർ. കർമ്മമയങ്ങളായ ദേഹങ്ങളാകുന്ന പുരങ്ങളെ ജ്ഞാനാഗ്നിയിലെരിച്ചു ജീവനു മോക്ഷമരുളണമെന്നു താത്പര്യം.

കാമസങ്കൽപ്പങ്ങൾ ഒഴിഞ്ഞുമാറി ഉള്ളിൽ നിരന്തരമായ ഭഗവത്സാന്നിദ്ധ്യം അനുഭവിക്കാറാകണമെന്നാണ് ഭക്തൻെറ കൊതി :-

48 സുമശരവേലതുരത്തിയോട്ടി നീതാ-
നമരണമെൻ മനതാരിലെന്നുമെന്നിൽ
കുമതികുലം കൊലയാനപോലെകുത്തി-
ത്തിമിരനിരയ്ക്കു തിമിർത്തിടാതിരിപ്പാൻ.

എന്നിൽ-ഈ ഭക്തനിൽ; കുമതികുലം-ദുഷ്ടസങ്കൽപ്പങ്ങളുടെ കൂട്ടം; കൊലയാനപോലെകുത്തി-കൊമ്പനാന മണ്ണു കുത്തിയിളക്കി കൂട്ടുന്നതു

പോലെ; തിമിരനിരയ്ക്കു തിമിർത്തിടാതിരിപ്പാൻ-അജ്ഞാനാന്ധകാരത്തെ കുത്തിയിളക്കി കൂട്ടാതിരിക്കാൻ; സുമശരവേല-കാമവികാരത്തള്ളൽ; തുരത്തിയോട്ടി-പാടെ ഒഴിച്ചുമാററി;നീതാൻ-അല്ലയോ ഭഗവൻ അവിടുന്നു തന്നെ;എൻമനതാരിൽ-എൻെറ ഉള്ളിൽ;എന്നും അമരണം-എപ്പോഴും കുടി കൊള്ളണം.

ഈ ഭക്തനിൽ ദുഷ്ടസങ്കൽപ്പങ്ങളുടെ കൂട്ടം, കൊമ്പനാന മണ്ണുകുത്തിയിളക്കി കൂട്ടുന്നതുപോലെ അജ്ഞാനാന്ധകാരത്തെ കുത്തിയിളക്കി കൂട്ടാതിരിക്കാൻ കാമവികാരത്തള്ളൽ പാടെ ഒഴിച്ചുമാററി അല്ലയോ ഭഗവൻ അവിടുന്നുതന്നെ എൻെറ ഉള്ളിൽ എപ്പോഴും കുടികൊള്ളണം.

## നീതാനമരണമെൻ മനതാരിൽ

ഭക്തഹൃദയത്തിൽ കുടിയിരിപ്പുറപ്പിച്ചാൽ ഭഗവാനു പ്രധാനമായി ഒരു ജോലിയേ ചെയ്യാനുള്ളൂ. ദുഷ്ടസങ്കൽപ്പങ്ങൾ ഒഴിച്ചുമാററി ആ ഹൃദയം ശുദ്ധീകരിക്കുക. ഹൃദയം ശുദ്ധമല്ലാത്തതുകൊണ്ട് ഭഗവാനെ അവിടെ പ്രതിഷ്ഠിച്ചുകൂടെന്നു കരുതേണ്ടതില്ല. ദൃഢമായി ഭഗവാനെ ഹൃദയത്തിൽ പ്രതിഷ്ഠിക്കുക. അവിടത്തെ അശുദ്ധിമുഴുവൻ അദ്ദേഹം മാററിക്കൊള്ളും. ഭഗവാനല്ലാതെ മററാർക്കും ഇതു കഴിയുകയുമില്ല.

രജോഗുണമാണു ദുഷ്ടസങ്കൽപ്പങ്ങളുടെ ഉറവിടം. രജോഗുണം മാറി ശുദ്ധമായ ഹൃദയത്തിൽ സത്ത്വഗുണത്തിൻെറ പ്രകാശം ഇടതിങ്ങി നിറയുന്നു. ഇതു സാധിക്കാനായി രജസ്സിൻെറ ചുവപ്പുമാറി സത്ത്വത്തിൻെറ ശീതളതനിറഞ്ഞ കടാക്ഷം തന്നിൽ പതിപ്പിക്കണമെന്നാണിനി പ്രാർത്ഥിക്കുന്നത് :-

49 ചുവയൊളിയൂറലൊഴിഞ്ഞു ശീതരശ്മി-
യ്ക്കവമതി ചെയ്‌വതിനുള്ള നിൻകടാക്ഷം
ഭവമൃതി മൂടുപറിഞ്ഞുപോകുമാറി-
ങ്ങിവനു തരേണമതിന്നുവന്ദനം തേ.

ചുവയൊളിയൂറലൊഴിഞ്ഞു-രജോഗുണത്തിൻേറതായ ചുവപ്പുനിറം പാടെ ഒഴിഞ്ഞുമാറി; ശീതരശ്മിക്കവമതി ചെയ്‌വതിനുള്ള-പൂനിലാവിനെപ്പോലും തരംതാഴ്ത്തുന്നതരത്തിലുള്ള സത്ത്വഗുണപ്രകാശം നിറഞ്ഞ; നിൻകടാക്ഷം-അങ്ങയുടെ കാരുണ്യപൂർണ്ണമായ നോട്ടം; ഭവമൃതി-ജനനമരണരൂപമായ സംസാരം; മൂടുപറിഞ്ഞുപോകുമാറ്-വേരോടെ നശിച്ചു പോകുമാറ്; ഇങ്ങ്-ഈ ജീവിതത്തിൽ; ഇവനു തരേണം-ഈ ഭക്തനിൽ പതിപ്പിക്കണം; അതിനു-അതിനായി; തേ വന്ദനം-അങ്ങേയ്ക്കു നമസ്ക്കാരം.

രജോഗുണത്തിൻേറതായ ചുവപ്പുനിറം പാടെ ഒഴിഞ്ഞുമാറി പൂനിലാവിനെപ്പോലും തരംതാഴ്ത്തുന്നവിധത്തിലുള്ള സത്ത്വഗുണപ്രകാശം നിറഞ്ഞ കാരുണ്യപൂർണ്ണമായ നോട്ടം ജനനമരണരൂപമായ സംസാരം വേരോടെ നശിച്ചുപോകുമാറ് ഈ ഭക്തനിൽ പതിപ്പിക്കണം. അതിനായി അങ്ങേയ്ക്കു നമസ്ക്കാരം.

## രജസ്സും സത്ത്വവും

രാജോഗുണത്തിൻെറ നിറം ചുവപ്പും സത്ത്വഗുണത്തിൻേറതു ശുദ്ധ വെൺമയുമാണെന്നു പ്രസിദ്ധി. ചുവന്ന രജോഗുണത്തിൻെറ ഊററലാണ് കാമലോഭ മദമാത്സര്യാദി വികാരങ്ങളിളക്കിവിട്ടു മനുഷ്യനെ ആത്മസ്വരൂപ ത്തിൽനിന്നുമകററി സംസാര മോഹത്തിലകപ്പെടുത്തുന്നത്. ഏതെങ്കിലും രൂപത്തിൽ ഉള്ളിൽ നിരന്തരമായ ഭഗവച്ചിന്ത പുലർത്തുന്നതുകൊണ്ടേ ഈ രജോഗുണം മാറി സത്ത്വഗുണം വരൂ. സത്ത്വഗുണം വളരുന്നതോടെ ചിത്തം പ്രസന്നമായി ആത്മാനുഭവത്തിനു കരുത്തുററതായിത്തീരുന്നു. ഭഗവാൻെറ ഇരിപ്പിടമാണല്ലോ ഹൃദയം. അവിടെയിരുന്ന് ഭഗവാൻ എങ്ങനെ കടാക്ഷി ക്കുമോ അങ്ങനെ ഹൃദയത്തിൻെറ സ്ഥിതിയും സംഭവിക്കും. അതുകൊണ്ടാണ് രജോഗുണത്തിൻെറ ചുവപ്പുനിറം മാററി സത്ത്വഗുണത്തിൻെറ പ്രകാശമുൾ ക്കൊണ്ട് തന്നെ കടാക്ഷിക്കണമെന്ന് ഭക്തൻ ഭഗവാനോടാവശ്യപ്പെട്ടിരിക്കു ന്നത്. ആനന്ദമയമായ ആത്മസ്വരൂപം കാട്ടിത്തരുന്ന ശീതളപ്രകാശത്തിൻെറ ഗുണമാണ് സത്ത്വം, അതുകൊണ്ടാണതിനെ ശീതരശ്മിയോട് സാമ്യപ്പെടു ത്തിയിരിക്കുന്നത്. സത്ത്വഗുണപ്രകാശം കൊണ്ട് നിറയുന്ന ചിത്തം സംസാ രവിമുക്തമായിത്തീരുന്നു. അതുകൊണ്ടാണതിനെ 'ഭവമൃതിയുടെ മുടുപറി ക്കുന്ന ഗുണമായി' വിവരിച്ചിരിക്കുന്നത്.

ജീവിതത്തിൽ ഭൗതികമായി എന്തൊക്കെ നേടിയാലും വാർദ്ധക്യം വന്നു മരണമടുക്കുമ്പോൾ ഈശ്വരനാമ സ്മരണയല്ലാതെ ആശ്വാസം തരാൻ മററൊന്നും തന്നെയുണ്ടാവുകയില്ല. അതുകൊണ്ട് മരണവേളയിൽ ഭഗവന്നാമം ഓർമ്മിക്കാൻ ഇടവരണമെന്നാണ് ഭക്തൻ ഇനി അപേക്ഷിക്കുന്നത്.

50 കരണവുമങ്ങുകുഴഞ്ഞുകണ്ണുരണ്ടും
ചെരുകിയിരുണ്ടു ചമഞ്ഞു ജീവനാശം
വരുമളവെന്നുമറിഞ്ഞുകൊള്ളുവാനും
ഹരഹര! നിൻതിരുനാമമുള്ളിൽ വേണം

കരണവുമങ്ങു കുഴഞ്ഞു-വാർദ്ധക്യം വന്നു മനസ്സു തളർന്നു; കണ്ണും രണ്ടും ചെരുകിയിരുണ്ടു ചമഞ്ഞു-കണ്ണു രണ്ടും ഉള്ളിലേയ്ക്കു വലിഞ്ഞു കാഴ്ച നഷ്ടപ്പെട്ട്; ജീവനാശം വരുമളവ്-മരണത്തിൻെറ വക്കിലെത്തി നിൽക്കുമ്പോൾ; എന്നുമറിഞ്ഞുകൊള്ളുവാനും-എപ്പോഴുമോർമ്മിക്കുവാൻ; ഹര! ഹര! സർവ്വപാപഹരനായ ഭഗവാനെ; നിൻ തിരുനാമം-അങ്ങയുടെ ദിവ്യനാമം; ഉള്ളിൽ വേണം. ഉള്ളിൽ ഉണ്ടായിരിക്കണം.

വാർദ്ധക്യം വന്നു മനസ്സു തളർന്നു കണ്ണു രണ്ടും ഉള്ളിലേയ്ക്കു വലിഞ്ഞു കാഴ്ച നഷ്ടപ്പെട്ട് മരണത്തിൻെറ വക്കിലെത്തി നിൽക്കുമ്പോൾ എപ്പോഴുമോർമ്മിക്കുവാൻ സർവ്വപാപഹരനായ ഭഗവാനേ അങ്ങയുടെ ദിവ്യനാമം ഉള്ളിൽ ഉണ്ടായിരിക്കണം.

## മരണവും നാമസ്മരണയും

മരണവേളയിലെ വ്യക്തമായ സങ്കല്പമാണ് പിന്നത്തെ ജീവിതമെന്താ യിരിക്കണമെന്നു തീരുമാനിക്കുന്ന ഘടകം.ആ സമയത്ത് ഗാഢമായ ഭഗവത്

സ്മരണയുണ്ടെന്നുവന്നാൽ പിന്നെ ജന്മമുണ്ടെങ്കിലും ഇല്ലെങ്കിലും ഭഗവത് പ്രാപ്തിക്ക് അതു വഴിതെളിക്കുമെന്ന് തീർച്ചയാണ്. എന്നാൽ നല്ല കാലത്ത് ഭഗവാനെ സദാ സ്മരിച്ചുറപ്പിച്ചിട്ടുണ്ടെങ്കിലേ മരണവേളയിൽ ഓർമ്മ വരൂ. ഒരാൾ ജീവിതകാലത്ത് കൂടുതൽ ഏതിനെക്കുറിച്ച് വിചാരം ചെയ്തിരിക്കുന്നുവോ അത് മാത്രമേ മരണവേളയിൽ ഉള്ളിൽ തെളിയൂ. സാംഖ്യ വിചാരം ചെയ്യുന്നതും യോഗമഭ്യസിക്കുന്നതും സ്വധർമ്മം കർമ്മയോഗമായി അനുഷ്ഠിക്കുന്നതും എല്ലാം ഒരേ ലക്ഷ്യത്തെ മുൻ നിറുത്തിയാണെന്നാണ് ശുകൻ പരീക്ഷിത്തിനെ അറിയിക്കുന്നത്. ആ ലക്ഷ്യമത്രെ 'അന്തേ നാരായണസ്മൃതി' അഭ്യസിച്ചുറച്ചിട്ടുണ്ടെങ്കിൽ ഇന്ദ്രിയങ്ങളും മനസ്സും ഒക്കെ കുഴഞ്ഞാലും നാമസ്മരണ ഉണ്ടാകാതിരിക്കയില്ല.

ഭഗവന്നാമത്തെ പരാമർശിച്ചതോടെ ഭക്തി പരവശനായി നാമാവലി കൊണ്ട് സ്തുതിക്കുകയാണിനി അടുത്ത രണ്ട് പദ്യങ്ങളിൽ.

51 ജയ ജയ ചന്ദ്രകലാധര! ദൈവമേ!
ജയ ജയ ജന്മവിനാശന! ശങ്കര!
ജയ ജയ ശൈലനിവാസ! സതാം പതേ!
ജയ ജയ പാലയ മാമഖിലേശ്വര!

ചന്ദ്രകലാധര-ശിരസ്സിൽ ചന്ദ്രക്കല അണിഞ്ഞിട്ടുള്ള ദൈവമേ-ഭഗവാനേ; ജയജയ-അവിടുന്ന് ജയിച്ചാലും ജയിച്ചാലും; ജന്മവിനാശന-ജനന മരണ ദുഃഖം തീർത്തു;ശങ്കര-മംഗളമരുളുന്ന ഭഗവാനേ; ജയജയ-ജയിച്ചാലും ജയിച്ചാലും-ശൈലനിവാസ-കൈലാസവാസനായ; സതാംപതേ-സജ്ജന രക്ഷക; ജയജയ-ജയിച്ചാലും; അഖിലേശ്വര-അല്ലയോ ജഗദീശ്വര; ജയജയ-ജയിച്ചാലും ജയിച്ചാലും; മാം പാലയ- എന്നെ രക്ഷിച്ചനുഗ്രഹിക്കുക.

ശിരസ്സിൽ ചന്ദ്രക്കല അണിഞ്ഞിട്ടുള്ള ഭഗവാനേ അവിടുന്ന് ജയിച്ചാലും ജയിച്ചാലും. ജനനമരണ ദുഃഖം തീർത്തുമംഗളമരുളുന്ന ഭഗവാനേ ജയിച്ചാലും ജയിച്ചാലും. കൈലാസവാസനായ സജ്ജനരക്ഷക ജയിച്ചാലും അല്ലയോ ജഗദീശ്വര ജയിച്ചാലും ജയിച്ചാലും. എന്നെ രക്ഷിച്ചനുഗ്രഹിക്കുക.

52 ജയ ജിതകാമ! ജനാർദ്ദനസേവിത!
ജയ ശിവ! ശങ്കര! ശർവ! സനാതന!
ജയ ജയ മാരകളേബരകോമള!
ജയ ജയ സാംബ! സദാശിവ! പാഹി മാം

ജിതകാമ-കാമനെ ജയിച്ചവനേ; ജനാർദ്ദനസേവിത-വിഷ്ണുവിനാൽ പോലും പൂജിക്കപ്പെടുന്നവനേ; ജയജയ-ജയിച്ചാലും ജയിച്ചാലും; ശിവ-മംഗള സ്വരൂപനായ ഭഗവാനേ; ശങ്കര-മംഗളം നൽകുന്ന ഭഗവാനേ; ശർവ്വ-സംഹാര മൂർത്തിയായ ഭഗവാനേ; സനാതന-ഒരിക്കലും അഴിവില്ലാത്തവനേ; ജയജയ-ജയിച്ചാലും ജയിച്ചാലും;മാരകളേബര കോമള-കാമദേവനുതുല്യം സുന്ദര ശരീരത്തോടു കൂടിയവനേ; ജയജയ-ജയിച്ചാലും ജയിച്ചാലും; സാംബ-ദേവി യോടൊരുമിച്ചു വാഴുന്നവനേ; സദാശിവ-സദാശിവനേ; ജയജയ-ജയിച്ചാലും ജയിച്ചാലും; മാം പാഹി-എന്നെ കാത്തുകൊള്ളുക.

കാമനെ ജയിച്ചവനേ വിഷ്ണുവിനാൽ പോലും പൂജിക്കപ്പെടുന്നവനേ ജയിച്ചാലും ജയിച്ചാലും. മംഗളസ്വരൂപനായ ഭഗവാനേ മംഗളം നൽകുന്ന ഭഗവാനേ സംഹാരമൂർത്തിയായ ഭഗവാനേ ഒരിക്കലും അഴിവില്ലാത്തവനേ ജയിച്ചാലും ജയിച്ചാലും. കാമദേവനുതുല്യം സുന്ദരശരീരത്തോടു കൂടിയ വനേ ജയിച്ചാലും ജയിച്ചാലും. ദേവിയോടൊരുമിച്ചു വാഴുന്നവനേ, സദാ ശിവനേ, ജയിച്ചാലും ജയിച്ചാലും. എന്നെ കാത്തുകൊള്ളുക.

ശിവന് പല രൂപങ്ങളുള്ളതിൽ അതിസുന്ദരമായ ഒരു രൂപമുണ്ട്. അതുകൊണ്ടാണ് മാരകളേബരകോമള എന്ന് പറഞ്ഞിരിക്കുന്നത്. ഗുരുദേവൻ കണ്ണൂർ ശിവക്ഷേത്രത്തിൽ സുന്ദരേശ്വരശിവനെയാണ് പ്രതിഷ്ഠിച്ചിട്ടുള്ളത്.

ഇത്രയൊക്കെ ഭജിച്ചിട്ടു ഭഗവാൻ കരുണകാണിക്കാൻ താമസിക്കുന്ന തെന്തെന്നാണ് ഭക്തൻ ഇനി സംശയിക്കുന്നത്:-

53 കഴലിണകാത്തുകിടന്നു വിളിക്കുമെ-
ന്നഴലവിടുന്നറിയാതെയിരിക്കയോ?
പിഴപലതുണ്ടിവനെന്നു നിനയ്ക്കയോ?
കുഴിയിലിരുന്നു കരേറുവതെന്നു ഞാൻ.

കഴലിണകാത്ത് കിടന്ന്-അവിടത്തെ പാദം കാണാൻ കൊതിച്ച് കൊതിച്ച്; വിളിക്കും എൻ-കരഞ്ഞു പ്രാർത്ഥിക്കുന്ന എന്റെ; അഴൽ-ദുഃഖം; അവിടുന്ന്-അങ്ങ്;അറിയാതെയിരിക്കയോ-അറിഞ്ഞിട്ടില്ലെന്നുണ്ടോ? ഇവന്- ഈ സാധുവായ ഭക്തന്;പിഴപലതുണ്ട്-തെററുകളനേകമുണ്ട്;എന്നു നിന ക്കയോ-എന്നു ചിന്തിച്ചമാന്തിക്കുകയാണോ? ഞാൻ-ഈ അഗതി; കുഴിയി ലിരുന്ന്-സംസാരക്കുണ്ടിൽ നിന്നും-കരേറുവത് എന്ന്-എന്നാണ് കരപററുക.

അവിടത്തെ പാദം കാണാൻ കൊതിച്ച് കൊതിച്ച് കരഞ്ഞു പ്രാർത്ഥി ക്കുന്ന എന്റെ ദുഃഖം അങ്ങ് അറിഞ്ഞിട്ടില്ലെന്നുണ്ടോ? ഈ സാധുവായ ഭ ക്തന് തെററുകളനേകമുണ്ട് എന്നു ചിന്തിച്ചമാന്തിക്കുകയാണോ? ഈ അഗ തി സംസാരക്കുണ്ടിൽ നിന്നും എന്നാണ് കരപററുക.

ഭഗവാങ്കലുള്ള തന്റെ അർപ്പണബുദ്ധി കുറവായതുകൊണ്ടാണോ ഭഗ വാൻ പ്രസന്നനാകാത്തത് എന്നാണിനി ഭക്തന്റെ സംശയം:-

54 മഴമുകിൽ വർണ്ണനുമക്ഷി പറിച്ചു നിൻ-
കഴലിണതന്നിലൊരർച്ചനചെയ്തുപോൽ
കഴിവരുമോയിതിനിന്നടിയന്നു നിൻ-
മിഴിമുന നൽകിയനുഗ്രഹമേകണേ!

മഴമുകിൽ വർണ്ണനും-കാർവർണ്ണനായ വിഷ്ണുഭഗവാനും; അക്ഷി പറിച്ച്-ഒരിക്കൽ കണ്ണുചൂഴ്ന്നെടുത്ത്;നിൻ കഴലിണ തന്നിൽ-അങ്ങയുടെ പാദങ്ങളിൽ; ഒരർച്ചന ചെയ്തുപോൽ- അർച്ചന നടത്തിയതായി കേട്ടിട്ടുണ്ട്; അടിയന്-ദേഹബന്ധത്തിൽപ്പെട്ടുഴലുന്ന ഈ ഭക്തന്; ഇതിനു കഴിവരുമോ- ഇതു സാധിക്കുമോ? നിൻമിഴിമുനനൽകി-അങ്ങയുടെ കരുണാകടാക്ഷം പതിപ്പിച്ച്; അനുഗ്രഹമേകണേ- രക്ഷിച്ചരുളണേ.

കാർവർണ്ണനായ വിഷ്ണുഭഗവാനും ഒരിക്കൽ കണ്ണുചൂഴ്ന്നെടുത്ത് അങ്ങയുടെ പാദങ്ങളിൽ അർച്ചന നടത്തിയതായി കേട്ടിട്ടുണ്ട് ദേഹബന്ധത്തിൽപ്പെട്ടുഴലുന്ന ഈ ഭക്തന് ഇതു സാധിക്കുമോ? അങ്ങയുടെ കരുണാകടാക്ഷം പതിപ്പിച്ച് രക്ഷിച്ചരുളണമേ.

ഒരിക്കൽ വിഷ്ണു താമരയിതളുകൾ കൊണ്ട് ശിവന് അർച്ചന നടത്തുകയായിരുന്നു. ഒടുവിൽ ഒരിതളു കുറഞ്ഞു പോയതായി കണ്ടു. അതിനു പകരം വിഷ്ണു തന്റെ ഒരു കണ്ണു തന്നെ ചൂഴ്ന്നെടുത്ത് ശിവനർപ്പിച്ചതായിട്ടാണ് കഥ. ഇഷ്ടദേവനെ മറ്റെല്ലാ ദേവന്മാരെക്കാളും ഉയർത്തിക്കാണിക്കാൻ ഭക്തന്മാർ ഇത്തരം കഥകൾ പ്രചരിപ്പിക്കുക സ്വാഭാവികമാണ്.

ശിവൻ സായൂജ്യം നൽകിയനുഗ്രഹിച്ചാലേ ഭക്തന്റെ ഈ ക്ലേശം അകന്നുകിട്ടൂ എന്നാണ് ഇനി പറയുന്നത്:-

55 ഒഴികഴിവൊന്നു പറഞ്ഞൊഴിയാതെ നി-
ന്നഴലതിലിട്ടുരുകും മെഴുകെന്നപോൽ
കഴലിണയിങ്കലടങ്ങുവതിന്നു നീ
വഴിയരുളീടുക വാമദേവ! പോററീ!

പോററീ വാമദേവ- രക്ഷിതാവായി ശ്രേഷ്ഠനായി വിളങ്ങുന്ന അല്ലയോ ദേവ; ഒഴികഴിവൊന്നു-തടസ്സമൊന്നും;പറഞ്ഞൊഴിയാതെ-പറഞ്ഞു മാററിവയ്ക്കാതെ; നിന്നഴലതിൽ-നിന്നെ കാണാനുള്ള ആഗ്രഹമാകുന്ന തീയിലിട്ട്; ഉരുകും മെഴുകെന്നപോൽ-ഉരുകിയുരുകി അപ്രത്യക്ഷമാകുന്ന മെഴുകുപോലെ; കഴലിണയിങ്കലടങ്ങുവതിന്ന്-അങ്ങയുടെ പാദങ്ങളിൽ അലിഞ്ഞുചേർന്നപ്രത്യക്ഷനാകുന്നതിന്; നീ വഴിയരുളീടുക-അങ്ങു വഴികാണിച്ചുതരിക.

രക്ഷിതാവായി ശ്രേഷ്ഠനായി വിളങ്ങുന്ന അല്ലയോ ദേവ തടസ്സമൊന്നും പറഞ്ഞു മാററിവയ്ക്കാതെ നിന്നെ കാണാനുള്ള ആഗ്രഹമാകുന്ന തീയിലിട്ട് ഉരുകിയുരുകി അപ്രത്യക്ഷമാകുന്ന മെഴുകുപോലെഅങ്ങയുടെ പാദങ്ങളിൽ അലിഞ്ഞുചേർന്നപ്രത്യക്ഷനാകുന്നതിന് അങ്ങു വഴികാണിച്ചുതരിക.

## ഉരുകും മെഴുകെന്നപോൽ

ജീവന്റെ അഹങ്കാരരൂപമായ വ്യക്തിഭാവമാണ് സത്യസ്വരൂപവുമായി സായൂജ്യം പ്രാപിക്കാനുള്ള തടസ്സം. ഭഗവത് ഭക്തിയിൽ ഈ അഹങ്കാരം അലിഞ്ഞു മറയുമ്പോഴുണ്ടാകുന്ന അവസ്ഥയാണ് മോക്ഷം അഥവാ സായൂജ്യം. തീയിൽ മെഴുകുരുകും പോലെ ഭക്തിയിൽ അഹങ്കാരം ഉരുകി മറയണം. ഇനി ഒട്ടും താമസിയാതെ അതിനുതക്കവണ്ണം ഭക്തി നൽകി അനുഗ്രഹിക്കണമേ എന്നാണ് ഭക്തൻ ഇവിടെ അപേക്ഷിച്ചിരിക്കുന്നത്.

ഒരു വലിയ പാറപോലെ കാമവികാരം ഇതിനു തടസ്സമായി നിൽക്കുന്നു എന്നാണ് വീണ്ടും പരാതി:-

56 മലമുകളീന്നുവരുന്നൊരു പാറപോൽ
മുലകുടിമാറിയ നാൾ മുതൽ മാനസം

അലർശരസായകമല്ലുപിടിച്ചു നിൻ-
മലരടിയും ജഗദീശ! മറന്നു ഞാൻ

മുലകുടിമാറിയ നാൾ മുതൽ-ബാല്യം കഴിഞ്ഞു യൗവ്വനം ആരംഭിച്ചതു മുതൽ; മലമുകളീന്നു വരുന്നൊരു പാറപോൽ-മലയുടെ മുകളിൽ നിന്നും കീഴ്ക്കാംതൂക്കായി താഴോട്ടു വീഴുന്ന ഒരു പാറയെന്നപോലെ; മാനസം-മനസ്സ്; മലർശരസായകമല്ലടിച്ച്-കാമൻെറ ബാണപ്രഹരമേററ്; ജഗദീശ-അല്ലയോ ഭഗവൻ; നിൻ മലരടിയും-അങ്ങയുടെ പാദവും;ഞാൻ മറന്നു-ഈ അശക്തൻ മറന്നു പോയി.

ബാല്യം കഴിഞ്ഞു യൗവ്വനം ആരംഭിച്ചതുമുതൽ മലയുടെ മുകളിൽ നിന്നും കീഴ്ക്കാംതൂക്കായി താഴോട്ടു വീഴുന്ന ഒരു പാറയെന്നപോലെ മനസ്സ് കാമൻെറ ബാണപ്രഹരമേററ് അല്ലയോ ഭഗവൻ അങ്ങയുടെ പാദവും ഞാൻ മറന്നു പോയി.

കാമബാണത്തിൻെറ തീവ്രവേഗം കാണിക്കാനാണ് മലമുകളീന്ന് വരുന്നൊരു പാറപോൽ എന്ന ഉപമ പ്രയോഗിച്ചിരിക്കുന്നത് എത്ര ശ്രമിച്ചിട്ടും കാമാവേശം തടയാൻ കഴിയാതെ വരുന്നു എന്ന് താത്പര്യം.

എന്നാണ് ഭഗവാൻ എനിക്ക് ജ്ഞാനസാധകമായി ചിത്തശുദ്ധി തന്നനുഗ്രഹിക്കുക എന്നതാണിനി ഭക്തൻെറ ചോദ്യം.

57 കുലഗിരിപോലെയുറച്ചിളകാതെയി-
ക്കലിമലമുള്ളിലിരുന്നു മറയ്ക്കയാൽ
ബലവുമെനിക്കു കുറഞ്ഞുചമഞ്ഞു നി-
ർമ്മലനിലയെന്നു തരുന്നടിയന്നു നീ.

ഇക്കലിമലം-കലികാലദോഷങ്ങളായ കാമക്രോധലോഭാദി; കുലഗിരി പോലെ-കുലപർവ്വതം പോലെ; ഇളകാതെ ഉള്ളിലുറച്ച്-ഒരു മാററവുമില്ലാതെ ഹൃദയത്തിൽ തങ്ങി; ഇരുന്ന്-അടിഞ്ഞ്; മറയ്ക്കയാൽ-ആനന്ദസ്വരൂപമായ ആത്മാവിനെ മൂടുകകൊണ്ട്; എനിക്ക്-ഈ ഭക്തന്; ബലവും കുറഞ്ഞു ചമഞ്ഞു-ശക്തിയും കുറഞ്ഞുവരുന്നു അടിയന്ന്-ഈ ദാസന്; നീ-ഭഗവാൻ; നിർമ്മല നില-ആത്മാനുഭവത്തിനാവശ്യമായ ശുദ്ധി;എന്നു തരുന്നു-എന്നാണു തന്നനുഗ്രഹിക്കുക.

കലികാലദോഷങ്ങളായ കാമക്രോധലോഭാദി കുലപർവ്വതം പോലെ ഒരു മാററവുമില്ലാതെ ഹൃദയത്തിൽ തങ്ങി അടിഞ്ഞ് ആനന്ദസ്വരൂപമായ ആത്മാവിനെ മൂടുകകൊണ്ട് ഈ ഭക്തന് ശക്തിയും കുറഞ്ഞുവരുന്നു. ഈ ദാസന് ഭഗവാൻ ആത്മാനുഭവത്തിനാവശ്യമായ ശുദ്ധി എന്നാണു തന്നനുഗ്രഹിക്കുക.

കലിമലങ്ങളായ കാമക്രോധലോഭാദിയകന്നു ചിത്തശുദ്ധി വന്നാലേ ആത്മാനുഭവം സാദ്ധ്യമാവൂ എന്ന് ഭാവം.

എന്തായാലും ഏകാന്തമായിരുന്നു ശിവനെ സേവിക്കാൻ തീരുമാനിച്ചു. എന്തുവേണമെങ്കിലും വന്നുകൊള്ളട്ടെ എന്നാണ് ഭക്തൻെറ മനോഗതി.

58 കുലവുമകന്നു കുടുംബവുമങ്ങനേ
മലയിലിരുന്നു മഹേശ്വരസേവനം
കലയതുകാലമനേകഭയം ഭവാൻ
തലയിൽ വിധിച്ചതു സമ്മതമായ് വരും

കുലവും-വംശവും; അങ്ങനെ-അതുപോലെ; കുടുംബവും അകന്ന്-കുടുംബവും പിരിഞ്ഞ്;മലയിൽ ഇരുന്ന്-കാട്ടിൽ ഏകാന്തമായ ഒരിടത്ത് പാർത്ത്; മഹേശ്വരസേവനം-ശിവഭജനം തുടരുകയാണ്; കാലം-കാലഗതി; അനേകഭയം കലയതു-എന്തെല്ലാം ഭയം വേണമെങ്കിലും ഉണ്ടാക്കിത്തീർത്തോട്ടെ; ഭഗവാൻ തലയിൽ വിധിച്ചത്-അങ്ങ് എന്തുവരുത്താനാണോ നിശ്ചയിച്ചിരിക്കുന്നത്; സമ്മതമായ് വരും-അതനുഭവിക്കാൻ ഞാൻ ഒരുക്കമാണ്.

വംശവും അതുപോലെ കുടുംബവും പിരിഞ്ഞ് കാട്ടിൽ ഏകാന്തമായ ഒരിടത്ത് പാർത്ത് ശിവഭജനം തുടരുകയാണ്. കാലഗതി എന്തെല്ലാം ഭയം വേണമെങ്കിലും ഉണ്ടാക്കിത്തീർത്തോട്ടെ അങ്ങ് എന്തുവരുത്താനാണോ നിശ്ചയിച്ചിരിക്കുന്നത് അതനുഭവിക്കാൻ ഞാൻ ഒരുക്കമാണ്.

## തലയിൽ വിധിച്ചത് സമ്മതമായ് വരും

ഒരേകാന്ത ഭക്തന്റെ മനോഭാവമാണ് ഈ പദ്യത്തിൽ വിശദമാക്കിയിരിക്കുന്നത്. ഏകാന്ത ഭക്തൻ പൂർണ്ണമായും ഭഗവാനെ ശരണം പ്രാപിക്കുന്നു. കാലഗതിയെ അശേഷം ഭയപ്പെടുന്നില്ല. പ്രാരബ്ധഫലമായി വന്നുചേരുന്ന സ്വധർമ്മമനുഷ്ഠിക്കുന്നു. ഫലമെന്തുതന്നെയായാലും ഭഗവദനുഗ്രഹമായി അംഗീകരിക്കുകയും ചെയ്യുന്നു.

ഈ അജ്ഞനെ പാപം സ്പർശിക്കാതെ ഭഗവാൻ കാരുണ്യം ചൊരിയണമെന്നാണപേക്ഷ.

59 വകയറിയാതെ വലഞ്ഞിടുമെന്നെ നീ
ഭഗവതിയോടൊരുമിച്ചെഴുനള്ളിവ-
ന്നകമുരുകുംപടി നോക്കിടുകൊന്നു മാ-
മഘമൊരുനേരമടുത്തു വരാതിനി.

വകയറിയാതെ-സത്യമേത്, അസത്യമേത് എന്നു വകതിരിച്ചറിയാൻ കഴിയാതെ; വലഞ്ഞിടുമെന്നെ-ക്ലേശിക്കുന്ന ഈ ഭക്തനെ; നീ-അവിടുന്ന്; ഭഗവതിയോടൊരുമിച്ചെഴുന്നള്ളിവന്ന്-ദേവിയോടൊരുമിച്ചടുത്തെത്തി; അകമുരുകുംപടി- ഭക്തികൊണ്ട് എന്റെ ഹൃദയം അലിയുമാറ്; ഇനി-ഇനിമേൽ; അഘമൊരുനേരമടുത്തുവരാതെ-പാപം ഒരിക്കലും തീണ്ടാത്തവണ്ണം; മാം-എന്നെ; ഒന്നു നോക്കിടുക-ഒന്നു കടാക്ഷിക്കുക.

സത്യമേത്, അസത്യമേത് എന്നു വകതിരിച്ചറിയാൻ കഴിയാതെ ക്ലേശിക്കുന്ന ഈ ഭക്തനെ അവിടുന്നു ദേവിയോടൊരുമിച്ചടുത്തെത്തി ഭക്തികൊണ്ടെന്റെ ഹൃദയം അലിയുമാറ് ഇനിമേൽ പാപം ഒരിക്കലും തീണ്ടാത്തവണ്ണം എന്നെ ഒന്നു കടാക്ഷിക്കുക. സത്യാന്വേഷണത്തിന്റെ

ആദ്യത്തെ പടിയാണ് നിത്യാനിത്യവസ്തുവിവേകം. സത്യനിഷ്ഠനായ ഒരു ഗുരുവിൽനിന്നുവേണമതു സമ്പാദിക്കാൻ. അതിനും ഭഗവത് കാരുണ്യമുണ്ടെങ്കിലേ സാദ്ധ്യമാവൂ.

മനസ്സിനെ കാമാദിദോഷരഹിതമാക്കി ഭഗവത്ഭക്തി കൊണ്ടു നിറയ്ക്കണമെന്നാണിനിയുമപേക്ഷ :-

60 അരുവയർതന്നൊടുകൂടിയോടിയാടി-
ത്തിരിവതിനിത്തിരിനേരവും നിനപ്പാൻ
തരമണയാതെയുരുക്കിയെന്മനം നിൻ-
തിരുവടിയോടൊരുമിച്ചു ചേർത്തിടേണം.

അരുവയർതന്നൊടുകൂടി-സ്ത്രീയുടെ പിന്നാലെ പററിക്കൂടി; ഓടിയാടിത്തിരിവതിനു-അലഞ്ഞു തിരിഞ്ഞ് കാമചേഷ്ടകൾ കാട്ടി ഭ്രമിക്കുന്നതിന് ; ഇത്തിരിനേരവും-ഒരു നിമിഷം പോലും; നിനപ്പാൻ തരമണയാതെ-ആഗ്രഹിക്കാനിടവരാതെ; എന്മനം-എൻെറ മനസ്സിനെ; ഉരുക്കി-ഭക്തി ഭാവത്തിൽ ലയിപ്പിച്ച്; നിൻതിരുവടിയോട് -അങ്ങയുടെ സ്വരൂപത്തോട്; ഒരുമിച്ചു ചേർത്തിടേണം-ഏകീഭവിപ്പിക്കണം.

സ്ത്രീയുടെ പിന്നാലെ പററിക്കൂടി അലഞ്ഞുതിരിഞ്ഞു കാമചേഷ്ടകൾ കാട്ടി ഭ്രമിക്കുന്നതിന് ഒരു നിമിഷം പോലും ആഗ്രഹിക്കാനിടവരാതെ എൻെറ മനസ്സിനെ ഭക്തിഭാവത്തിൽ ലയിപ്പിച്ച് അങ്ങയുടെ സ്വരൂപത്തോട് ഏകീഭവിപ്പിക്കണം.

ഭഗവാനെ മുറുകെപ്പിടിക്കുന്നതുകൊണ്ടേ ജീവിതം ധന്യമാവൂ എന്ന് ലോകവിജ്ഞാനം വ്യക്തമായി പ്രേരിപ്പിക്കുന്നു എന്നാണു ഭക്തൻെറ മതം:-

61 ഒരു പിടി തന്നെ നമുക്ക് നിനയ്ക്കിലി-
ത്തിരുവടിതന്നിലിതെന്നി മറെറതെല്ലാം
കരളിലിരുന്നു കളഞ്ഞഖിലം നിറ-
ഞ്ഞിരിയിരിയെന്നരുളുന്നറിവെപ്പൊഴും.

നിനയ്ക്കിൽ-ലോകഗതി ചിന്തിച്ചാൽ; നമുക്ക്-സംസാരദുഃഖത്തിൽപ്പെട്ടുഴലുന്ന നമുക്ക്; ഇത്തിരുവടിതന്നിൽ-ഈ ജഗദീശ്വരസ്വരൂപത്തിൽ; ഒരു പിടിതന്നെ-മുറുകെപ്പിടിക്കുന്നതുകൊണ്ടേ രക്ഷയുള്ളൂ; ഇതെന്നി-ഭഗവത് ശരണാഗതിയൊഴിച്ച്; മററതെല്ലാം-മറെറല്ലാഫലസങ്കൽപ്പങ്ങളും; അഖിലം-മുഴുവൻ; കരളിലിരുന്നു കളഞ്ഞ്-ഉള്ളിൽനിന്നും ഉപേക്ഷിച്ച്; നിറഞ്ഞിരിയിരി-ഉള്ളിലും പുറത്തും സത്യസ്വ രൂപത്തെ നിറഞ്ഞുകണ്ട് ശാന്തഗംഭീരനായി കഴിയുക; എന്ന്-എന്നിങ്ങനെ; അറിവ്-ലോകവിജ്ഞാനം;എപ്പൊഴും അരുളുന്നു-സദാ പ്രേരിപ്പിക്കുന്നു.

ലോകഗതി ചിന്തിച്ചാൽ സംസാരദുഃഖത്തിൽപ്പെട്ടുഴലുന്ന നമുക്ക് ഈ ജഗദീശ്വരസ്വരൂപത്തിൽ മുറുകെപ്പിടിക്കുന്നതുകൊണ്ടേ രക്ഷയുള്ളു. ഭഗവത്ശരണാഗതിയൊഴിച്ച് മറെറല്ലാ ഫലസങ്കൽപ്പങ്ങളും മുഴുവൻ ഉള്ളിൽ നിന്നും ഉപേക്ഷിച്ച് ഉള്ളിലും പുറത്തും സത്യസ്വരൂപത്തെ നിറഞ്ഞുകണ്ടു

ശാന്തഗംഭീരനായി കഴിയുക എന്നിങ്ങനെ ലോകവിജ്ഞാനം സദാ പ്രേരിപ്പിക്കുന്നു.

ലോകവിജ്ഞാനത്തിൻെറ പ്രേരണ ലോകത്തെ അടുത്തറിഞ്ഞിട്ടുള്ള ഒരാൾക്ക് ഇവിടെ ദുഃഖമല്ലാതെ മററൊന്നും കാണ്മാനുണ്ടാവില്ല. കർമ്മങ്ങളുടെ ഫലങ്ങളെക്കുറിച്ചുള്ള സങ്കൽപ്പങ്ങളാണ് മനസ്സിൻെറ ഈ അശാന്തിക്കു കാരണം. ദരിദ്രനും ധനികനും പണ്ഡിതനും പാമരനും ഈ അശാന്തി തുല്യമാണ്. കർമ്മം ചെയ്യാതിരുന്നാലോ ? അതൊരിക്കലും സാദ്ധ്യമല്ല. സകലരും കർമ്മംചെയ്യാൻ ബലാൽ പ്രേരിതരാണ്. ഒരു നിമിഷം പോലും അതിൽനിന്നും ഒഴിഞ്ഞു നിൽക്കാൻ ആർക്കും സാദ്ധ്യമല്ല. അപ്പോൾ കർമ്മംചെയ്യലും ഫലചിന്തയിൽ നിന്നൊഴിയലും രണ്ടുംകൂടെ എങ്ങനെ സാദ്ധ്യമാകും? ഈശ്വരഭാവനയിൽ മനസ്സേകാഗ്രപ്പെട്ടാലേ ഇതു സാദ്ധ്യമാവൂ. അന്തിമമായി ഫലദാതാവ് ഈശ്വരനാണ്. അതുകൊണ്ട് ഈശ്വരാർപ്പണമായി കർമ്മം ചെയ്യുക. ഫലം സുഖമായാലും ദുഃഖമായാലും സന്തോഷത്തോടെ അംഗീകരിക്കുക. ഇങ്ങനെയായാൽ മനസ്സ് ഫലസങ്കല്പങ്ങളെല്ലാം വിട്ടൊഴിഞ്ഞ് സർവ്വത്ര സത്യം കണ്ട് ശാന്തഗംഭീരമായി വർത്തിക്കും. ഈ ജീവിതരഹസ്യമാണ് ഗുരുദേവൻ പ്രസ്തുതപദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

ഈ ഭക്തൻെറ ജീവൻ സദാ അങ്ങയുടെ കയ്യിലുണ്ട്. അങ്ങ് കനിഞ്ഞാൽ കാരുണ്യം സമുദ്രംപോലെ ഇവനിൽ അലയടിച്ചെത്തുകയും ചെയ്യും. പിന്നെ ഭയക്കാനെന്തിരിക്കുന്നു. എന്നാണ് ഭക്തൻെറ ഭാവം.

62 കരമതിലുണ്ടു കരുത്തുമടക്കി നി-
ന്നരികിലിരുന്നു കളിപ്പതിനെന്നുമേ
വരമരുളുന്നതു വാരിധിയെന്നപോൽ
കരുണ നിറഞ്ഞുകവിഞ്ഞൊരു ദൈവമേ!

എന്നുമേ നിന്നരികിലിരുന്ന് കളിപ്പതിന്-സദാ അങ്ങയുടെ സാന്നിദ്ധ്യം അനുഭവിച്ചുകൊണ്ട് ഈ സംസാരനാടകം നടിക്കാൻ;കരുത്തുമടക്കി-അഹങ്കാരമെല്ലാം വെടിഞ്ഞ്; കരമതിലുണ്ട്-ഈ ഭക്തൻെറ ജീവൻ അങ്ങയുടെ കൈയ്യിൽ തന്നെയുണ്ട് അതായത് സദാ അങ്ങയ്ക്കധീനനായി വർത്തിക്കുന്നു. കരുണ നിറഞ്ഞു കവിഞ്ഞൊരു ദൈവമേ-കാരുണ്യം നിറഞ്ഞു കവിയുന്ന അല്ലയോ ഭഗവൻ; വരമരുളുന്നത്-അങ്ങ് ഭക്തനെ അനുഗ്രഹിക്കുന്നത്; വാരിധിയെന്നപോൽ-സമുദ്രം പോലെ അതിരിട്ടില്ലാത്തമട്ടിൽ ആണുതാനും അതുകൊണ്ട് ഭയത്തിനവകാശമില്ലെന്ന് താല്പര്യം.

സദാ അങ്ങയുടെ സാന്നിദ്ധ്യം അനുഭവിച്ചുകൊണ്ട് ഈ സംസാരനാടകം നടിക്കാൻ അഹങ്കാരമെല്ലാം വെടിഞ്ഞ് ഈ ഭക്തൻെറ ജീവൻ അങ്ങയുടെ കൈയ്യിൽ തന്നെയുണ്ട് അതായത് സദാ അങ്ങയ്ക്കധീനനായി വർത്തിക്കുന്നു. കാരുണ്യം നിറഞ്ഞു കവിയുന്ന അല്ലയോ ഭഗവാൻ, അങ്ങ് ഭക്തനെ അനുഗ്രഹിക്കുന്നത് സമുദ്രം പോലെ അതിരില്ലാത്തമട്ടിൽ ആണുതാനും. അതുകൊണ്ട് ഭയത്തിനവകാശമില്ലെന്ന് താല്പര്യം.

**വരമരുളുന്നതു വാരിധിയെന്ന പോൽ**

ഭഗവാൻ ഭക്തനെ അനുഗ്രഹിക്കാൻ തീരുമാനിച്ചാൽ അതിരില്ലാതെ അനുഗ്രഹിക്കുമെന്നാണു പ്രസിദ്ധി. അവിടെ ജാതിയോ മതമോ ഒന്നും നോക്കാറില്ല. ദരിദ്രനോ ധനികനോ എന്നൊന്നും ചിന്തിക്കാറില്ല. ഒരുച്ചനീച ഭേദവും കണക്കാക്കാറില്ല. പക്ഷെ അനുഗ്രഹിക്കുന്നതിനു മുൻപ് ഈ സംസാ രനാടകത്തിൽ അല്പമൊന്നു നടിപ്പിച്ചേ അതു ചെയ്യൂ. അതുകൊണ്ട് ഉത്തമ ഭക്തന്മാർ സർവ്വത്ര ഭഗവത്സാന്നിദ്ധ്യമനുഭവിച്ചു കൊണ്ട് സ്വധർമ്മം കൃത്യ മായി നിർവ്വഹിക്കുന്നു. ശിവൻ ജീവന്റെ പ്രതീകമായ കുരംഗത്തെ കയ്യിൽ ധരിക്കുന്നു എന്നു പ്രസിദ്ധി. ഇരുപത്തെട്ടാം പദ്യത്തിൻെറ വ്യാഖ്യാനം നോക്കുക.

പുരങ്ങളെ ഏരിച്ച് ദേവഗംഗ പ്രവഹിപ്പിക്കുന്ന ഭഗവാൻ വിജയിച്ചരു ളണമെന്നാണു ഇനിയും സ്തുതിക്കുന്നത്:-

63 പുരമൊരുമൂന്നുമെരിച്ച പുരാതനൻ
ഹരിഹരമൂർത്തി ജയിക്കണമെപ്പൊഴും
പുരിജട തന്നിലൊളിച്ചുകളിച്ചിടും
സുരനദി തൂകുമൊരീശ്വര! പാഹിമാം.

പുരമൊരുമൂന്നുമെരിച്ച-ത്രിപുരന്മാരുടെ വാസസ്ഥാനങ്ങളെ എരിച്ചു ചാമ്പലാക്കിയ അല്ലെങ്കിൽ ജീവന്റെ കാരണ സൂക്ഷ്മസ്ഥൂലശരീരങ്ങളെ എരി ച്ചുചാമ്പലാക്കിയ; പുരാതനൻ-പണ്ടേയുള്ള; ഹരിഹരമൂർത്തി-വിഷ്ണുവും ശിവനും ഒരുമിച്ചു ചേർന്ന ദേവൻ അല്ലെങ്കിൽ പരമാത്മാവ്; എപ്പോഴും ജയി ക്കണം-സദാ വിജയിച്ചരുളണം; പുരിജടതന്നിൽ-തലയിൽ ജടയുടെ മദ്ധ്യ ത്തിൽ; ഒളിച്ചുകളിച്ചിടും-ആരുമറിയാതെ വിലസുന്ന; സുരനദി-ദേവഗംഗ അഥവാ ശീതളപ്രാണധാര; തൂകുമൊരീശ്വര- ഭക്താനുഗ്രഹത്തിനായി ഒഴു ക്കുന്ന അല്ലയോ ഭഗവൻ; മാം പാഹി-എന്നെ രക്ഷിച്ചാലും.

ത്രിപുരന്മാരുടെ വാസസ്ഥാനങ്ങളെ എരിച്ചുചാമ്പലാക്കിയ അല്ലെങ്കിൽ ജീവന്റെ കാരണസൂക്ഷ്മസ്ഥൂല ശരീരങ്ങളെ എരിച്ചു ചാമ്പലാക്കിയ പണ്ടേ യുള്ള വിഷ്ണുവും ശിവനും ഒരുമിച്ചു ചേർന്ന ദേവൻ അല്ലെങ്കിൽ പരമാ ത്മാവ് സദാ വിജയിച്ചരുളണം. തലയിൽ ജടയുടെ മദ്ധ്യത്തിൽ ആരുമറിയാതെ വിലസുന്ന ദേവഗംഗ അഥവാ ശീതളപ്രാണധാര ഭക്താനുഗ്രഹത്തിനായി ഒഴു ക്കുന്ന അല്ലയോ ഭഗവൻ എന്നെ രക്ഷിച്ചാലും.

ത്രിപുരദഹനവും, സുരനദിതൂകലും വ്യക്തമായി ധരിക്കാൻ നാല്പ ത്തേഴും ഇരുപത്തെട്ടും പദ്യങ്ങളുടെ വ്യാഖ്യാനം നോക്കുക.

സംസാരസാഗരം കടക്കാൻ ഭഗവത്പാദം മാത്രമേ തോണിയായിട്ടുള്ളൂ എന്നാണിനി വിവരിക്കുന്നത്

64 പരമൊരു തുമ്പമെനിക്കു, ഭവാനൊഴി-
ഞ്ഞൊരുവരുമില്ല ദിഗംബര! നിൻപദം
തരണമെനിക്കതുകൊണ്ടഘമൊക്കെയും
തരണമഹങ്കരവാണി ഭവാർണ്ണവം

എനിക്ക്-ഈ ഭക്തന്; പരം ഒരു- അത്യധികമായ; തുൻപം-ദുഃഖം ഉണ്ട്. ദിഗംബര-ദിക്കുകൾ തന്നെ വസ്ത്രമാക്കിയിട്ടുള്ള അല്ലയോ ഭഗവൻ; ഭവാനൊഴിഞ്ഞ് അവിടുന്നല്ലാതെ; ഒരുവരുമില്ല-ആരും തുണയായില്ല; എനിക്ക് ഈ ഭക്തന്; നിൻപദം തരണം- അങ്ങയുടെ കാലടിയാണു തോണി; അതുകൊണ്ട്-ആ തോണിയിൽ കയറി; ഭവാർണ്ണവ-സംസാര സമുദ്രമാകുന്ന; അഘമൊക്കെയും-പാപസമൂഹത്തെ- അഹം-ഞാൻ; തരണം കരവാണി- കടക്കുന്നതാണ്.

ഈ ഭക്തന് അത്യധികമായ ദുഃഖം ഉണ്ട്. ദിക്കുകൾ തന്നെ വസ്ത്രമാക്കിയിട്ടുള്ള അല്ലയോ ഭഗവൻ അവിടുന്നല്ലാതെ ആരും തുണയായില്ല. ഈ ഭക്തന് അങ്ങയുടെ കാലടിയാണ് തോണി. ആ തോണിയിൽ കയറി സംസാര സമുദ്രമാകുന്ന പാപസമൂഹത്തെ ഞാൻ കടക്കുന്നതാണ്.

ഈപദ്യത്തിലെ ആദ്യത്തെ 'തരണ പദത്തിനു തോണിയെന്നും, രണ്ടാമത്തെ തരണ പദത്തിനു കടക്കൽ എന്നുമാണർത്ഥം. ഒരാവിവൻതോണി നിൻപദം എന്നു ഗുരുദേവൻ ദൈവ ദശകത്തിൽ പ്രയോഗിച്ചിട്ടുള്ളതോർമ്മിക്കുക.

ഭക്തിപരവശനായി ആനന്ദാശ്രുക്കൾ പൊഴിച്ചുകൊണ്ട് ഭഗവത്പാദങ്ങളിലെത്തിച്ചേരാൻ എന്നു കഴിവുവരുമെന്നാണിനി ഭക്തൻ ആരായുന്നത്.

65 മിഴികളിൽനിന്നൊഴുകുന്നമൃതത്തിര-
പ്പൊഴികളിൽ വീണൊഴുകും പരമാഴിയിൽ
ചുഴികളിൽ നിന്നു ചുഴന്നുചുഴന്നു നിൻ
കഴൽകളിൽ വന്നണയുന്നതുമെന്നു ഞാൻ?

മിഴികളിൽ നിന്നൊഴുകുന്നമൃതത്തിര-ഭക്തികൊണ്ടു മനസ്സലിഞ്ഞ് അശ്രുനിര തൂകിക്കിളരുന്ന ആത്മാനന്ദത്തിര; പൊഴികളിൽ വീണു- ജീവനെ പരമാത്മസമുദ്രത്തിൽ നിന്നും വേർതിരിക്കുന്ന ദേഹാഭിമാനമാകുന്ന പൊഴിയെ മുറിച്ച്; ഒഴുകും പരമാഴിയിൽ-ഒഴുകിയെത്തുന്ന പരമാത്മസമുദ്രത്തിൽചുഴികളിൽ നിന്നു ചുഴന്നുചുഴന്നു- അതിലെ ആനന്ദച്ചുഴികളിൽ കലർന്നു കലർന്നു; ഞാൻ-ഈ ഭക്തൻ; നിൻകഴൽകളിൽ-അങ്ങയുടെ പാദങ്ങളിൽ; വന്നണയുന്നതും എന്ന്-എന്നാണിനി എത്തിച്ചേരുക?

ഭക്തികൊണ്ടു മനസ്സലിഞ്ഞ് അശ്രുനിര തൂകിക്കിളരുന്ന ആത്മാനന്ദത്തിര ജീവനെ പരമാത്മസമുദ്രത്തിൽ നിന്നും വേർതിരിക്കുന്ന ദേഹാഭിമാനമാകുന്ന പൊഴിയെമുറിച്ച് ഒഴുകിയെത്തുന്ന പരമാത്മസമുദ്രത്തിൽ അതിലെ ആനന്ദച്ചുഴികളിൽ കലർന്ന് കലർന്നു ഈ ഭക്തൻ അങ്ങയുടെ പാദങ്ങളിൽ എന്നാണിനി എത്തിച്ചേരുക?'

## പരമാത്മപ്രാപ്തി

ജീവന്റെ പരമാത്മപ്രാപ്തിയെ അത്യാകർഷകമായി പ്രതീകകല്പനയിലൂടെ വിവരിച്ചിരിക്കുകയാണിവിടെ ഗുരുദേവൻ. ആനന്ദാമൃത സമുദ്രമാണു പരമാത്മാവ്. അതിനു തൊട്ടടുത്തുള്ള ഒരു ചെറിയ കായൽപോലെയാണ്

ജീവാത്മാവ്. ഇവയെ വേർതിരിക്കുന്ന പൊഴിയാണു ദേഹാഭിമാനം. സമുദ്രത്തെയും കായലിനെയും വേർതിരിക്കുന്ന മണൽത്തിട്ടയാണല്ലോ പൊഴി. വർഷകാലത്തു പൊഴി മുറിഞ്ഞാൽ കായൽ സമുദ്രത്തിൽ ഒഴുകി വീണ് അതുമായിച്ചേരുന്നു. അതുപോലെ ജീവനിൽ ഭക്തികൊണ്ടലിയുന്ന മനസ്സിൽ അശ്രുവർഷത്തോടൊപ്പം പൊന്തി വരുന്ന ആത്മാനന്ദത്തിര ദേഹാഭിമാനമാകുന്ന പൊഴിയെ മുറിച്ചുതള്ളുന്നു. തുടർന്ന് ജീവാത്മാവാകുന്ന കായൽ പരമാത്മാവാകുന്ന അമൃതസമുദ്രത്തിൽ ഒഴുകി വീണ് ആനന്ദച്ചുഴികളിൽ കറങ്ങിക്കറങ്ങി അതുമായി ഒന്നുചേരുന്നു. ഈ ജീവാത്മപരമാത്മൈക്യം കുറേക്കൂടി വ്യക്തമായി ധരിക്കാൻ *ആത്മോപദേശശതക*ത്തിലെ തൊണ്ണൂറ്റേഴാം പദ്യത്തിന്റെ വ്യാഖ്യാനം നോക്കുക. അവിടെ അണു എന്നുപറയുന്നതാണ് ജീവാത്മാവാകുന്ന കായൽ. അംഗമില്ലാതെ എന്നു പറഞ്ഞിരിക്കുന്നതാണ് പൊഴി മുറിക്കൽ. ആ കായൽ ഒഴുകി വീഴുന്ന പരമാത്മാവിനെയാണ് മൗനഘനാമൃതാബ്ധിയായി ചിത്രീകരിച്ചിരിക്കുന്നത്.

ഭക്തിപരവശനായി കണ്ണുനീർവാർക്കാൻ കഴിയുന്നകാലത്തേ ഭഗവത്ദർശനം സാദ്ധ്യമാവൂ:-

66 മഴപൊഴിയുന്നതുപോൽ മിഴിയിങ്കൽനി-
ന്നൊഴുകിയൊലിച്ചുരുകിത്തിരുവുള്ളവും
പഴയൊരു ഭക്തജനം ഭവസാഗര-
ക്കുഴിയതിൽ നിന്നു കടന്നു കശ്മലൻ ഞാൻ.

മഴപൊഴിയുന്നതുപോൽ-മഴപെയ്യുന്നതു പോലെ; മിഴിയിങ്കൽ നിന്ന്-കണ്ണിൽ നിന്ന്; ഒഴുകിയൊലിച്ച്-ഭക്തി കൊണ്ടുള്ള ആനന്ദാശ്രുക്കൾ ധാരധാരയായി പുറപ്പെട്ട്; തിരുവുള്ളവും ഉരുകി-ഭഗവാൻ കുടികൊള്ളുന്ന ഹൃദയം അലിഞ്ഞു ഭഗവാങ്കൽ ചേരുമ്പോൾ; പഴയൊരു ഭക്തജനം-ചിരകാലമായി അങ്ങയുടെ ഭക്തനായിക്കഴിയുന്ന; കശ്മലൻ ഞാൻ-പാപിയായ ഞാൻ; ഭവസാഗരക്കുഴിയതിൽ നിന്ന്-സംസാര സമുദ്രത്തിനടിയിൽ നിന്ന്;കടന്നു-കരപറ്റി എന്നു കരുതാം.

മഴപെയ്യുന്നതുപോലെ കണ്ണിൽനിന്നു ഭക്തികൊണ്ടുള്ള ആനന്ദാശ്രുക്കൾ ധാരധാരയായി പുറപ്പെട്ട് ഭഗവാൻ കുടികൊള്ളുന്ന ഹൃദയം അലിഞ്ഞു ഭഗവാങ്കൽ ചേരുമ്പോൾ ചിരകാലമായി അങ്ങയുടെ ഭക്തനായിക്കഴിയുന്ന പാപിയായ ഞാൻ സംസാരസമുദ്രത്തിനടിയിൽനിന്നു കരപറ്റി എന്നു കരുതാം.

ചിരകാലം ഭജിച്ചതുകൊണ്ടു മാത്രമായില്ല. ഭഗവച്ചിന്തയിൽ ആനന്ദാശ്രു പൊഴിച്ച് ഭക്തിയിൽ മനസ്സുരുകി ഉള്ളിലുള്ള ഭഗവാനോടു ചേരാൻ കരുത്തുണ്ടാകുമ്പോഴേ സംസാരമോക്ഷം സാദ്ധ്യമാവൂ. ഇതാണ് ശ്ലോകത്തിന്റെ ഭാവം.

പ്രാരബ്ധം നിമിത്തം സദാ ഭഗവാനെച്ചിന്തിച്ച് ആനന്ദാശ്രു പൊഴിക്കാൻ കഴിഞ്ഞില്ലെങ്കിലും ദിവസം ഒരു നേരമെങ്കിലും അതിനു സാദ്ധ്യമാകണമെന്നാണു ഭക്തൻ ഇനി കൊതിക്കുന്നത്:

67 വഴിയിലിരുന്നുവരുന്നബാധയെല്ലാ-
മൊഴിയണമെന്നൊരുനേരമെങ്കിലും മേ
മിഴികളിൽ നിന്നമൃതൂറിയറിഞ്ഞു നിൻ-
കഴലിണകണ്ടു കളിപ്പതിനാഗ്രഹം.

വഴിയിലിരുന്നുവരുന്ന ബാധയെല്ലാം-ഈ ജീവിതയാത്രയിൽ കർമ്മഗതിയനുസരിച്ചു വന്നു ചേർന്ന പ്രാരബ്ധമെല്ലാം; ഒഴിയണം-അവസാനിക്കണം; എന്ന്-എന്നു കരുതി; ഒരു നേരമെങ്കിലും-ദിവസം ഒരു പ്രാവശ്യമെങ്കിലും; മേ-ഈ ഭക്തന്റെ; മിഴികളിൽ നിന്ന്-കണ്ണുകളിൽ നിന്ന്; അമൃതൂറി-ആനന്ദാശ്രു പൊഴിഞ്ഞ്; അറിഞ്ഞ്- ചിത്തം ശുദ്ധമായി അങ്ങയെ അറിഞ്ഞ്; നിൻ കഴലിണകണ്ട്-അവിടുത്തെ പാദം നേരിട്ടുകണ്ട്; കളിപ്പതിനാഗ്രഹം-ആനന്ദനൃത്തം ചെയ്യാൻ കൊതിക്കുന്നു.

ഈ ജീവിതയാത്രയിൽ കർമ്മഗതിയനുസരിച്ചു വന്നു ചേർന്ന പ്രാരബ്ധമെല്ലാം അവസാനിക്കണം എന്നു കരുതി ദിവസം ഒരു പ്രാവശ്യമെങ്കിലും ഈ ഭക്തന്റെ കണ്ണുകളിൽ നിന്ന് ആനന്ദാശ്രു പൊഴിഞ്ഞ് ചിത്തം ശുദ്ധിയായി അങ്ങയെ അറിഞ്ഞ് അവിടുത്തെ പാദം നേരിട്ടുകണ്ട് ആനന്ദനൃത്തം ചെയ്യാൻ കൊതിക്കുന്നു.

പ്രാരബ്ധമുൾപ്പെടെയുള്ള കർമ്മവാസനകൾ ഭഗവത്സ്മരണകൊണ്ടേ ഒഴിഞ്ഞുകിട്ടൂ.

കർമ്മവാസനകൾ അവശേഷിക്കുന്നിടത്തോളം ആവർത്തിച്ചുള്ള ഭഗവത്സ്മരണവും വന്ദനവും തുടരേണ്ടതാണ്:-

68 പിഴ പലതുള്ളിലിരുന്നു പലപ്പൊഴും
ചുഴൽവതുകൊണ്ടു ശിവായ നമോസ്തുതേ
പഴി വരുമെന്നു നിനച്ചുരുകുന്നു ഞാ-
നഴലതിലിട്ടലിയുന്നൊരു വെണ്ണപോൽ.

പിഴപലത്-പല കർമ്മവാസനകളും: ഉള്ളിലിരുന്നു-മനസ്സിൽ തിങ്ങിക്കൂടി; ഉഴൽവതുകൊണ്ട്-ക്ലേശത്തിനിടവരുന്നതുകൊണ്ട്; പലപ്പൊഴും-കൂടെക്കൂടെ, ശിവായ-മംഗള സ്വരൂപിയായ; തേ അങ്ങേയ്ക്ക്; നമഃഅസ്തു-എന്റെ പ്രണാമം ഭവിക്കട്ടെ. പഴിവരുമെന്നു നിനച്ച്-വിവേകമില്ലാതെ അപകടങ്ങളിൽ ചെന്നു ചാടുമെന്നു കരുതി; അഴലിൽ ഇട്ട്-ചൂടുതട്ടി; അലിയുന്നൊരു വെണ്ണപോലെ വെണ്ണ അലിയുന്നതുപോലെ; ഞാൻ ഉരുകുന്നു-ഞാൻ എരിപൊരികൊള്ളുന്നു.

പല കർമ്മവാസനകളും മനസ്സിൽ തിങ്ങിക്കുടി ക്ലേശത്തിനിടവരുന്നതുകൊണ്ട് കൂടെക്കൂടെ മംഗളസ്വരൂപിയായ അങ്ങേയ്ക്ക് എന്റെ പ്രണാമം ഭവിക്കട്ടെ. വിവേകമില്ലാതെ അപകടങ്ങളിൽ ചെന്നു ചാടുമെന്നു കരുതി ചൂടുതട്ടി വെണ്ണ അലിയുന്നതു പോലെ ഞാൻ എരിപൊരിക്കൊള്ളുന്നു.

ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം എന്നീ ഒൻപതുവിധം *ഭക്തി സാധനകളും*

ഈ കൃതിയിൽ അതാതിടത്തു ശ്രദ്ധിച്ചു മനസ്സിലാക്കേണ്ടതാണ്. വന്ദനവും ആത്മനിവേദനവും ഉൾക്കൊള്ളുന്നതാണ് പ്രസ്തുത പദ്യം.

കാമം ഏറ്റവും വലിയ കർമ്മവാസനയായതുകൊണ്ട് അതു തീർത്തു തരണമെന്നു വീണ്ടും പ്രാർത്ഥിക്കുന്നു.

69 മിഴിമുനകൊണ്ടു മയക്കി നാഭിയാകും
കുഴിയിലുരുട്ടി മറിപ്പതിന്നൊരുങ്ങി
കിഴിയുമെടുത്തുവരുന്ന മങ്കമാർതൻ
വഴികളിലിട്ടുവലയ്ക്കൊലാ മഹേശാ!

മിഴിമുനകൊണ്ട് മയക്കി-കടാക്ഷവിക്ഷേപം കൊണ്ട് ആകർഷിച്ച്;' നാഭിയാകും കുഴിയിലുരുട്ടി-ലൈംഗിക സുഖ ചിന്തയിൽ തള്ളിവിട്ട്, മറിപ്പതിന്നൊരുങ്ങി-ജീവിതത്തെയാകെ കീഴ്മേൽ മറിക്കാൻ തയാറായി; കിഴിയുമെടുത്ത്-പണക്കിഴി പോലുള്ള മുലയുമേന്തി; വരുന്ന മങ്കമാർതൻ- എത്തുന്ന സ്ത്രീജനങ്ങളുടെ; വഴികളിലിട്ട്-കാമവിലാസങ്ങളിലകപ്പെടുത്തി; മഹേശ അല്ലയോ ഭഗവൻ വലയ്ക്കരുത്-വല്ലാതെ ദുഃഖിപ്പിക്കരുത്.

കടാക്ഷവിക്ഷേപംകൊണ്ട് ആകർഷിച്ച് ലൈംഗിക സുഖചിന്തയിൽ തള്ളിവിട്ട് ജീവിതത്തെയാകെ കീഴ്മേൽ മറിക്കാൻ തയ്യാറായി പണക്കിഴി പോലുള്ള മുലയുമേന്തി എത്തുന്ന സ്ത്രീജനങ്ങളുടെ കാമവിലാസങ്ങളിലകപ്പെടുത്തി അല്ലയോ ഭഗവൻ, വല്ലാതെ ദുഃഖിപ്പിക്കരുത്.

70 തലമുടി കോതി മുടിഞ്ഞു തക്കയിട്ട-
ക്കൊലമദയാന കുലുങ്ങിവന്നു കൊമ്പും
തലയുമുയർത്തി വിയത്തിൽ നോക്കി നിൽക്കും
മുലകളുമെന്നെ വലയ്ക്കൊലാ മഹേശാ!

മഹേശാ-എല്ലാറ്റിനും ഈശനായ ഭഗവാനേ; തലമുടി കോതി മുടിഞ്ഞു-തലമുടി കോതിമിനുക്കിപ്പിന്നിയിട്ട്; തക്കയിട്ട്-കർണ്ണാഭരണവുമണിഞ്ഞ്; കൊലമദയാന കുലുങ്ങി വന്ന്-കൊലമദയാന ഇളകിവരുന്നതു പോലെ ആടിക്കുഴഞ്ഞെത്തി; കൊമ്പും തലയുമുയർത്തി-കൊമ്പുകളും തലയും ഉയർത്തി നിൽക്കുന്ന പ്രതീതി ജനിപ്പിക്കത്തക്കവണ്ണം; വിയത്തിൽ നോക്കിനിൽക്കും മുലകളും-ആകാശത്തിൽ ദൃഷ്ടിപതിപ്പിച്ചിരിക്കുന്നതുപോലെ പൊങ്ങിനിൽക്കുന്ന മുലകളും (ഉള്ള സ്ത്രീജനങ്ങൾ): എന്നെ വലയ്ക്കൊലാ -എന്നെ ഭ്രമിപ്പിക്കാൻ ഇടവരുത്.

എല്ലാറ്റിനും ഈശനായ ഭഗവാനേ, തലമുടി കോതിമിനുക്കിപ്പിന്നിയിട്ട് കർണ്ണാഭരണവുമണിഞ്ഞ് കൊലമദയാന ഇളകിവരുന്നതുപോലെ ആടിക്കുഴഞ്ഞെത്തി കൊമ്പുകളും തലയുമുയർത്തി നിൽക്കുന്ന പ്രതീതി ജനിപ്പിക്കത്തക്കവണ്ണം ആകാശത്തിൽ ദൃഷ്ടിപതിപ്പിച്ചിരിക്കുന്നതുപോലെ പൊങ്ങിനിൽക്കുന്ന മുലകളും (ഉള്ള സ്ത്രീജനങ്ങൾ) എന്നെ ഭ്രമിപ്പിക്കാൻ ഇടവരരുത്.

ശാരീരിക സുഖഭോഗങ്ങളിൽ വിരക്തി വന്ന് ആത്മാനന്ദം തെളിയാൻ വേണ്ടിയാണ് കാമോദ്ദീപകമായ സ്ത്രീശരീരത്തെ ചിത്രീകരിച്ച് അതിൽ പ്രലോഭിതനാകാൻ ഇടയാകരുതേ എന്ന് ഭക്തൻ പ്രാർത്ഥിക്കുന്നത്:-

74-2003 17

71 കുരുവുകൾപോലെ കുരുത്തു മാർവ്വിടത്തിൽ
കരളുപറിപ്പതിനങ്ങു കച്ചകെട്ടി
തരമതു നോക്കിവരുന്ന തീവിനയ്ക്കി-
ന്നൊരുകുറിപോലുമയയ്ക്കൊലാ മഹേശാ!

മാർവിടത്തിൽ-നെഞ്ചത്ത്; കുരുവുകൾ പോലെ കുരുത്ത്-കുരുവികളെ പ്പാലെ പൊന്തിവന്ന്; അങ്ങു കരളുപറിപ്പതിന്-പക്ഷികൾ പഴം കൊത്തിപ്പ റിക്കും പോലെ പുരുഷന്മാരുടെ ഹൃദയം കൊത്തിയെടുക്കാൻ; കച്ചകെട്ടി-മുല ക്കച്ചകെട്ടി നിൽക്കുന്ന മുലകളുമായി; തരമതു നോക്കി വരുന്ന-തക്കംനോക്കി യടുക്കുന്ന; തീ വിനയ്ക്ക്-കൊടിയ ആപത്തിൻെറ പ്രതീകമായ സ്ത്രീക്കുവ ശപ്പെട്ടുഴലാൻ; മഹേശാ- അല്ലയോ ഭഗവൻ; ഇന്ന്-ഈ ജന്മത്തിൽ; ഒരു കുറി പോലും അയയ്ക്കൊലാ- ഒരു പ്രാവശ്യം പോലും ഇടയാക്കിത്തീർക്കരുതേ.

നെഞ്ചത്ത് കുരുവിപ്പക്ഷികളെപ്പോലെ പൊന്തിവന്ന് പക്ഷികൾ കൊത്തി പ്പറിക്കും പോലെ പുരുഷന്മാരുടെ ഹൃദയം കൊത്തിയെടുക്കാൻ മുലക്കച്ചകെട്ടി ഒരുമ്പെട്ടു നിൽക്കുന്ന മുലകളുമായി തക്കംനോക്കിയടുക്കുന്ന കൊടിയ ആപ ത്തിന്റെ പ്രതീകമായ സ്ത്രീക്കുവശപ്പെട്ടുഴലാൻ, അല്ലയോ ഭഗവൻ, ഈ ജന്മ ത്തിൽ ഇനി ഒരു പ്രാവശ്യം പോലും ഇടയാക്കിത്തീർക്കരുതേ.

സകല മാലിന്യങ്ങൾക്കും ഇരിപ്പിടമായ സ്ത്രീശരീരത്തിൽ കാമ്യമായി ഒന്നു തന്നെ ഇല്ലെന്നാണിനി സൂചിപ്പിക്കുന്നത്:-

72 കടലു ചൊരിഞ്ഞുകളഞ്ഞു കുപ്പകുത്തി -
ത്തടമതിലിട്ടു നിറച്ചു കുമ്മിനാറി
തടമുലയേന്തിവരുന്ന കൈവളപ്പെൺ-
കൊടിയടിപാർത്തു നടത്തൊലാ മഹേശാ!

കടലു ചൊരിഞ്ഞു കളഞ്ഞ്-മൂത്രജലം വാർന്നൊഴുകി; കുപ്പകുത്തിത്ത ടമതിലിട്ടു നിറച്ചു-ചപ്പും ചവറും കോരി കരയിൽ നിറച്ചിട്ടിരിക്കുന്നതുപോലെ ചുറ്റുപാടും പലതരം മാലിന്യങ്ങളും നിറഞ്ഞ യോനിപ്രദേശം; കുമ്മി നാറി-കുമുകുമാ ദുർഗ്ഗന്ധം വമിച്ച്; തടമുലയേന്തി വരുന്ന കൈവളപ്പെൺ- തിങ്ങിഞെരുങ്ങുന്ന മാർവ്വിടവുമായി എത്തുന്ന; കൈവളപ്പെൺകൊടിയടി പാർത്തു-സുന്ദരിമാരായ യുവതിമാരുടെ പിന്നാലെ; മഹേശാ- അല്ലയോ ഭഗ വൻ; നടത്തൊലാ-അലഞ്ഞുതിരിയാൻ വിടരുതേ.

മൂത്രജലം വാർന്നൊഴുകി ചപ്പുംചവറും കോരി കരയിൽ നിറച്ചിട്ടിരി ക്കുന്നതുപോലെ ചുറ്റുപാടും പലതരം മാലിന്യങ്ങളും നിറഞ്ഞ യോനിപ്ര ദേശം ചീഞ്ഞ ദുർഗ്ഗന്ധം വമിക്കുന്നു. തിങ്ങി ഞെരുങ്ങുന്ന മാർവ്വിടവുമായി എത്തുന്ന സുന്ദരിമാരായ യുവതിമാരുടെ പിന്നാലെ അല്ലയോ ഭഗവൻ, അലഞ്ഞു തിരിയാൻ വിടരുതേ.

മാത്രമല്ല-

73 കുരുതി നിറഞ്ഞു ചൊരിഞ്ഞു ചീയൊലിക്കും
നരകനടുക്കടലിൽ ഭ്രമിയാതെ നിൻ-

ചരിതരസാമൃതമെന്നുടെ മാനസേ
ചൊരിവതിനൊന്നു ചുളിച്ചു മിഴിക്കണം

കരുതി നിറഞ്ഞ്-രക്തം നിറഞ്ഞ്; ചൊരിഞ്ഞ്-കവിഞ്ഞൊഴുകി; ചീയൊലിക്കും-ചീഞ്ഞൊലിക്കുന്നു; നരക നടുക്കലിൽ-സ്ത്രീകളുടെ യോനിദ്വാരമാകുന്ന നരകക്കടലിന്റെ നടുവിൽ; ഭ്രമിയാതെ-വീണുഴലാൻ ഇടയാകാതെ; എന്നുടെ മാനസേ-എന്റെ ഉള്ളിൽ; നിൻ ചരിത രസാമൃതം-അങ്ങയുടെ കഥ കേട്ടുണ്ടാകുന്ന ആനന്ദാമൃതം; ചൊരിവതിന്-വർഷിക്കുന്നതിന്; ഒന്നു ചുളിച്ചു മിഴിക്കണം-കണ്ണു എന്റെ നേർക്കുതന്നെ കൂർമ്പിച്ച് ഒന്ന് കടാക്ഷിക്കണം.

രക്തം നിറഞ്ഞു കവിഞ്ഞൊഴുകി ചീഞ്ഞൊലിക്കുന്ന സ്ത്രീകളുടെ യോനിദ്വാരമാകുന്ന നരകക്കടലിന്റെ നടുവിൽ വീണുഴലാൻ ഇടയാകാതെ എന്റെ ഉള്ളിൽ അങ്ങയുടെ കഥകേട്ടുണ്ടാകുന്ന ആനന്ദാമൃതം വർഷിക്കുന്നതിന് കണ്ണ് എന്റെ നേർക്കു തന്നെ കൂർമ്പിച്ചു ഒന്ന് കടാക്ഷിക്കണം.

**ചരിതരസാമൃതപാനം**

ശ്രവണഭക്തിയെക്കുറിച്ചാണിവിടെ പ്രസ്താവിച്ചിരിക്കുന്നത്. മലഭാണ്ഡമായ ശരീരത്തെക്കുറിച്ചു മനനംചെയ്തു ആദ്യമായി ശാരീരിക സുഖങ്ങളിൽ വിരക്തനാകണം. തുടർന്നു ഭഗവത് കഥാശ്രവണത്തിൽ കൗതുകം വന്ന് ആനന്ദമഗ്നമാകുന്ന മനസ്സ് ക്രമേണ രജസ്തമോമലങ്ങളകന്നു ശുദ്ധമാകും, ശുദ്ധമായ ചിത്തത്തിൽ സത്ത്വഗുണം വളരുന്നതോടെ അത് ബ്രഹ്മാനുഭവത്തിനു യോഗ്യമായിത്തീരും. വൈരാഗ്യം, ഭക്തി, ജ്ഞാനം ഇതാണല്ലോ ക്രമം. ലോകസുഖങ്ങളിൽ വിരക്തിവരാനായിട്ടാണ് ദേഹദോഷങ്ങളെ വിചിന്തനം ചെയ്തിരിക്കുന്നത്.

ദേഹബന്ധങ്ങൾ പുലർത്തി പാപനിര സൃഷ്ടിക്കാനിടയാകാതെ ഭഗവത്പാദങ്ങളിൽ ആശ്രയം നൽകണമെന്നാണ് വീണ്ടും പ്രാർത്ഥന:-

74 ശരണമെനിക്കു ഭവച്ചരണാംബുജം
നിരുപമനിത്യനിരാമയമൂർത്തിയേ!
നിരയനിരയ്ക്കൊരുനേരവുമെന്നെ നീ
തിരിയുവതിന്നൊരുനാളുമയയ്ക്കൊലാ.

നിരുപമനിത്യനിരാമയ മൂർത്തിയേ-തുല്യതയില്ലാത്തതും അഴിവില്ലാത്തതും ദുഃഖസ്പർശമില്ലാത്തതുമായ സ്വരൂപത്തോടു കൂടിയ അല്ലയോ ഭഗവൻ; എനിക്ക്-ഈ ഭക്തന്; ഭവച്ചരണാംബുജം-അവിടുത്തെ കാൽത്താമര മാത്രമാണ്; ശരണം-ആശ്രയമായിട്ടുള്ളത്; നീ-അവിടുന്ന്; എന്നെ-മറ്റൊരു ഗതിയുമില്ലാത്ത എന്നെ; ഒരു നാളും-ഒരു കാലത്തും; ഒരു നേരവും-ഒരു നിമിഷവും; നിരയനിരയ്ക്ക്-നരകപരമ്പരയിൽ; തിരിയുവാൻ-അകപ്പെട്ടുഴലാൻ; അയയ്ക്കൊലാ- തള്ളിവിടൊല്ലേ.

തുല്യതയില്ലാത്തതും അഴിവില്ലാത്തതും ദുഃഖ സ്പർശമില്ലാത്തതുമായ സ്വരൂപത്തോടുകൂടിയ അല്ലയോ ഭഗവൻ, ഈ ഭക്തന് അവിടുത്തെ കാൽത്താമര മാത്രമാണ് ആശ്രയമായിട്ടുള്ളത്. അവിടുന്ന് മറ്റൊരു ഗതിയുമില്ലാത്ത

എന്നെ ഒരു കാലത്തും ഒരു നിമിഷവും നരകപരമ്പരയിൽ അകപ്പെട്ടുഴലാൻ തള്ളിവിടൊല്ലേ.

## നിരുപമനിത്യ നിരാമയമൂർത്തിയേ!

ബ്രഹ്മത്തിന്റെ പ്രതീകമായിട്ടാണല്ലോ ഭക്തൻ ഇഷ്ടദേവനെ അംഗീകരിക്കുന്നത്. പ്രപഞ്ചത്തിന്റെ മുഴുവൻ പരമകാരണമാണു ബ്രഹ്മം. അതിനു തുല്യമായി മറ്റൊന്നുണ്ടാവുകവയ്യ. അതു നിരുപമമാണ്. പരമകാരണം മറ്റൊന്നിൽ നിന്നുണ്ടായതോ കുറെക്കഴിഞ്ഞു നശിക്കുന്നതോ ആകാൻ പറ്റില്ല. അതുകൊണ്ട് അതു നിത്യമാണ്. ആനന്ദഘനമായ ബോധമാണ് ബ്രഹ്മം. അവിടെ ദുഃഖത്തിന്റെ നിഴൽപോലും ഉണ്ടാവുക വയ്യ. അതുകൊണ്ട് അതു നിരാമയവുമാണ്. എല്ലാ ജീവികളിലും ആത്മാവായി വർത്തിക്കുന്ന ഈ ബ്രഹ്മത്തെ മറന്ന് ജനിച്ചുജീർണ്ണിച്ചു ദുർഗ്ഗന്ധം വമിച്ചു നശിക്കുന്ന ജഡദേഹങ്ങൾ സത്യമെന്നു കരുതി അവയിലൂടെ സുഖിക്കാൻ യത്നിക്കുന്നതാണു മോഹം. ഈ മോഹം നരകപരമ്പരയിലേയ്ക്കുള്ള എടുത്തുചാട്ടമാണ്. ഇതിനിടവരാതിരിക്കണമെങ്കിൽ നിരുപമനിത്യനിരാമയമായ സ്വന്തം ആത്മാവിനെത്തന്നെ ശരണം പ്രാപിച്ചേ പറ്റൂ. അതിനുള്ള ആദ്യത്തെ പടിയാണ് ഇഷ്ടദേവനെ സദാ ധ്യാനിച്ചുറപ്പിക്കുക.

ഭഗവത്പാദദർശനതത്തനായി കൊതിച്ചുകൊണ്ട് ഭക്തൻ വീണ്ടും ഭഗവാനെ വണങ്ങുന്നു.

75 പരമപാവന! പാഹിപുരാരയേ
ദുരിതനാശന! ധൂർജ്ജടയേ നമഃ
ചരണസാരസയുഗ്മനിരീക്ഷണം
വരണതെന്നു വലാന്തകവന്ദിത!

പുരാരയേ-ത്രിപുരാന്തകനും; ധൂർജ്ജടയേ-ജടാമകുടം ചാർത്തിയവനുമായ ഭഗവാന്; നമഃ നമസ്കാരം; പരമ പാവന-ഒരു കളങ്കവും പുരളാത്ത ഭഗവാനേ; ദുരിതനാശന- എല്ലാ പാപങ്ങളും നശിപ്പിക്കുന്ന ഭഗവാനേ; പാഹി-എന്നെ രക്ഷിച്ചരുളിയാലും; വലാന്തകവന്ദിത-ഇന്ദ്രനാൽ പോലും വന്ദിക്കപ്പെടുന്ന ഭഗവാൻ, ചരണസാരസയുഗ്മനിരീക്ഷണം അങ്ങയുടെ കാൽത്താമരകൾ രണ്ടും കണ്ടുവണങ്ങാനുള്ള ഭാഗ്യം; വരണതെന്ന്-എനിക്കെന്നാണുണ്ടാവുക.

ത്രിപുരാന്തകനും ജടാമകുടം ചാർത്തിയവനുമായ ഭഗവാന് നമസ്കാരം. ഒരു കളങ്കവും പുരളാത്ത ഭഗവാനേ, എല്ലാ പാപങ്ങളും നശിപ്പിക്കുന്ന ഭഗവാനേ, എന്നെ രക്ഷിച്ചരുളിയാലും, ഇന്ദ്രനാൽ പോലും വന്ദിക്കപ്പെടുന്ന ഭഗവൻ അങ്ങയുടെ കാൽത്താമരകൾ രണ്ടും കണ്ടുവണങ്ങാനുള്ള ഭാഗ്യം എനിക്കെന്നാണുണ്ടാവുക.

ഈശ്വരപ്രാപ്തി ജീവിതത്തിന്റെ പരമലക്ഷ്യമായി അംഗീകരിച്ച് ഭക്തൻ അതെപ്പോഴാണുണ്ടാവുക എന്നു സദാ ഉത്കണ്ഠിതനായിരിക്കും. ലക്ഷ്യപ്രാപ്തിക്കായി വീണ്ടും വീണ്ടും ഭഗവാനെ പ്രാർത്ഥിക്കുകയാണല്ലോ അതിനുള്ള ഉപായം:

76 സരസിജായതലോചന! സാദരം
സ്മരനിഷൂദന! മാമവ നീ പതേ!
കരുണ നിന്മനതാരിലുദിക്കണം
ഗിരിശ! മയ്യനുവാസരമെപ്പോഴും.

സരസിജായതലോചന-താമരപോലെ വികസിച്ച കണ്ണുള്ള ഭഗവൻ; സ്മരനിഷൂദന-കാമനെ ചുട്ടെരിച്ച ഭഗവൻ; പതേ-നാഥ, സാദരം-എനിക്കു കൂടി ഭക്തന്മാരുടെ കൂട്ടത്തിൽ അംഗീകാരം നൽകി. മാം അവ-എന്നെ കാത്തു കൊൾക; ഗിരിശ-അല്ലയോ കൈലാസവാസ; അനുവാസരം-എല്ലാ ദിവസവും; എപ്പോഴും-സദാസമയം; നിന്മനതാരിൽ-അങ്ങയുടെ ഉള്ളിൽ; മയി-ഇവനെ ക്കുറിച്ച്; കരുണ-കാരുണ്യം; ഉദിക്കണം-ഉണ്ടാകണം.

താമരപോലെ വികസിച്ച കണ്ണുള്ള ഭഗവൻ, കാമനെ ചുട്ടെരിച്ച ഭഗവൻ, നാഥ എനിക്കു കൂടി ഭക്തന്മാരുടെ കൂട്ടത്തിൽ അംഗീകാരം നൽകി എന്നെ കാത്തുകൊള്ളുക. അല്ലയോ കൈലാസവാസ എല്ലാ ദിവസവും എപ്പോഴും അങ്ങയുടെ ഉള്ളിലിവനെക്കുറിച്ചു കാരുണ്യമുണ്ടാകണം.

ഇതിനുമുൻപു ഭഗവാനെ വേണ്ടപോലെ പൂപറിച്ചർച്ചിക്കാനിടയായില്ല എന്നാണു ഭക്തന്റെ ദുഃഖം.

77 പുതിയപൂവുപറിച്ചു ഭവാനെ ഞാൻ
മതിയിലോർത്തൊരു നേരവുമെങ്കിലും
ഗതിവരുംപടി പൂജകൾ ചെയ്തതി
ല്ലതിനുടേ പിഴയോയിതു ദൈവമേ!

പുതിയ പൂവുപറിച്ച്-പുതുതായി വിടരുന്ന പൂക്കൾ ശേഖരിച്ച്; ഞാൻ-ഈ ഭക്തൻ; ഭഗവാനെ-ഭഗവാനെ; മതിയിലോർത്ത് ഉള്ളിൽ ഓർമ്മിച്ചുകൊണ്ട് ഒരുനേരവുമെങ്കിലും-ഒരു പ്രാവശ്യം പോലും; ഗതിവരും പടി-ചിത്തശുദ്ധി വരുമാറ്; പൂജകൾ ചെയ്തതില്ല-പൂജിച്ചിട്ടില്ല; ദൈവമേ- അല്ലയോ ജഗദീശ്വര; ഇത്-ഈ കഷ്ടപ്പാട്; അതിനുടേ പിഴയോ-അതിനുള്ള ശിക്ഷയാണോ?

പുതിയതായി വിടരുന്ന പൂക്കൾ ശേഖരിച്ച് ഈ ഭക്തൻ ഭഗവാനെ ഉള്ളിൽ ഓർമ്മിച്ചുകൊണ്ട് ഒരുപ്രാവശ്യംപോലും ചിത്തശുദ്ധിവരുമാറ് പൂജിച്ചിട്ടില്ല. അല്ലയോ ജഗദീശ്വര, ഈ കഷ്ടപ്പാട് അതിനുള്ള ശിക്ഷ യാണോ?

കഴിഞ്ഞതിനെക്കുറിച്ച് പശ്ചാത്തപിക്കുകയും ഇനി ആ തെറ്റുവരാതെ സൂക്ഷിക്കുകയും ചെയ്യാമെന്ന മനോഗതമാണിവിടെ ഭക്തനുള്ളത്.

എത്ര ശ്രമിച്ചിട്ടും തന്റെ മനോവൃത്തികളും അടങ്ങിക്കിട്ടുന്നില്ലയെന്നാ ണിനി ഭക്തന്റെ പരാതി.

78 പതിവതായിയൊരിക്കലുമെന്മനം
കുതിയടങ്ങിയിരിക്കയുമില്ലയേ!
മതിയുറഞ്ഞ ജടയ്ക്കണിയുന്ന നീ-
രതിരഴിഞ്ഞൊഴുകീടിന മേനിയേ!

അയേ മതിയുറഞ്ഞ ജടയ്ക്കണിയുന്ന നീരതിരഴിഞ്ഞൊഴുകീടിന മേനിയേ-ചന്ദ്രൻ ഉറഞ്ഞിരിക്കുന്ന ജടയിൽ ധരിച്ചിരിക്കുന്ന ഗംഗാജലം നിറഞ്ഞുകവിഞ്ഞൊഴുകുന്ന സ്വരൂപത്തോടു കൂടിയ അല്ലയോ ഭഗവൻ. പതിവായി-ദിവസേന; ഒരിക്കലും- ഒരുസമയവും; എന്മനം-എന്റെ മനസ്സ്; കുതിയടങ്ങി-കുതിച്ചു പൊങ്ങുന്ന സങ്കല്പങ്ങളിൽ നിന്നും ഒഴിഞ്ഞു; ഇരിക്കയുമില്ല. ഭഗവദ്ധ്യാനത്തിൽ ഉറച്ചിരിക്കുന്നതായും കാണുന്നില്ല.

ചന്ദ്രൻ ഉറഞ്ഞിരിക്കുന്ന ജടയിൽ ധരിച്ചിരിക്കുന്ന ഗംഗാജലം നിറഞ്ഞുകവിഞ്ഞൊഴുകുന്ന സ്വരൂപത്തോടുകൂടിയ അല്ലയോ ഭഗവൻ, ദിവസേന ഒരു സമയവും എന്റെ മനസ്സ് കുതിച്ചുപൊങ്ങുന്ന സങ്കൽപങ്ങളിൽ നിന്നും ഒഴിഞ്ഞു ഭഗവദ്ധ്യാനത്തിൽ ഉറച്ചിരിക്കുന്നതായും കാണുന്നില്ല.

ഈ പ്രയാസങ്ങളൊക്കെ ഒരുപക്ഷെ തന്റെ കർമ്മഗതിയായിരിക്കാം എന്നു ഭക്തൻ സമാധാനിക്കുന്നു.

79 വിധിവരച്ചതു മാറിവരാൻ പണി
പ്രതിവിധിക്കുമകറ്റരുതായത്
ഇതി പറഞ്ഞുവരുന്നു മഹാജനം
മതിയിലൊന്നടിയന്നറിയാവതോ?

വിധിവരച്ചത്-കർമ്മഗതിയനുസരിച്ചനുഭവിക്കേണ്ടത്; മാറിവരാൻപണി- അനുഭവിക്കാതെ ഒഴിച്ചുമാറ്റാൻ സാദ്ധ്യമല്ല. ആയത്-പ്രാരബ്ധകർമ്മ ഫലാനുഭവം. പ്രതിവിധിക്കുമകറ്റരുത്-പ്രതിവിധികൊണ്ടൊന്നും മാറിക്കിട്ടുന്നതല്ല. മഹാജനം-സത്യദർശികളായ മഹാന്മാർ; ഇതി പറഞ്ഞുവരുന്നു-ഇങ്ങനെ പറഞ്ഞിരിക്കുന്നതായി കാണുന്നു. അടിയന്-അവിടുത്തെ ഈ ഭക്തന്; മതിയിൽ-ബുദ്ധിയിൽ; ഒന്നറിയാവതോ-ഇതൊന്നും തന്നെ പിടികിട്ടുന്നില്ല; അവിടുന്നുതന്നെ രക്ഷിക്കണം

കർമ്മഗതിയനുസരിച്ചു ഭവിക്കേണ്ടത് അനുഭവിക്കാതെ ഒഴിച്ചുമാറ്റാൻ സാദ്ധ്യമല്ല, പ്രാരബ്ധകർമ്മഫലാനുഭവം പ്രതിവിധികൊണ്ടൊന്നും മാറിക്കിട്ടുന്നതല്ല. സത്യദർശികളായ മഹാന്മാർ ഇങ്ങനെ പറഞ്ഞിരിക്കുന്നതായി കാണുന്നു.

അവിടത്തെ ഈ ഭക്തന് ബുദ്ധിയിൽ ഇതൊന്നും തന്നെ പിടികിട്ടുന്നില്ല; അവിടുന്നുതന്നെ രക്ഷിക്കണം.

## പ്രതിവിധിക്കുമകററരുതായത്

കർമ്മം പ്രാരബ്ധം, സഞ്ചിതം, ആഗാമി എന്നു മൂന്നു വിധമാണ്. ഏതേതു കർമ്മങ്ങളുടെ ഫലം അനുഭവിക്കാൻ തൽക്കാലജന്മം സ്വീകരിച്ചുവോ അതൊക്കെയാണ് പ്രാരബ്ധം. അനുഭവം ആരംഭിക്കാതെ വാസനാരൂപത്തിൽ അവശേഷിക്കുന്ന കർമ്മമാണ് സഞ്ചിതം. ഭാവിയിൽ സഞ്ചയിക്കാവുന്ന കർമ്മമാണ് ആഗാമി. ഇവയിൽ സഞ്ചിതവും ആഗാമിയും ജ്ഞാനോദയത്തോടെ ഇല്ലാതാകും. തൽക്കാലജീവിതത്തിനു രൂപംകൊടുത്ത പ്രാരബ്ധകർമ്മം ജ്ഞാനിപോലും സ്വദേഹംകൊണ്ട് അനുഭവിച്ചേ പററൂ. അതിനു വേറെ പ്രതിവിധിയൊന്നുമില്ല. ഈ പ്രാരബ്ധകർമ്മഫലാനുഭവമാണ് വിധി. പ്രാരബ്ധ

ഫലം ജ്ഞാനി അനുഭവിച്ചാലും അദ്ദേഹത്തിനു ദുഃഖമില്ല. മററുള്ളവർ ദുഃഖിക്കുന്നു. ഇതാണ് ജ്ഞാനിയും ലൗകികനും തമ്മിലുള്ള വ്യത്യാസം.

ലോകത്ത് പ്രബലരായ ആളുകളുടെ കൂട്ടുപിടിച്ചാൽ പലദുഃഖങ്ങളും ഒഴിവായിക്കിട്ടുകില്ലേ എന്നു സംശയം വരാം. അതൊന്നും കഴിയുകയില്ലെന്നും തനിക്കു കൂട്ടു ഭഗവാൻ മാത്രം മതിയെന്നുമാണ് ഭക്തൻെറ നിശ്ചയം:-

80 സ്തുതി പറഞ്ഞിടുമെങ്കിലനാരതം
മുദിതരാകുമശേഷ ജനങ്ങളും
അതുമിനിക്കരുതേണ്ടതിൽ നിന്നെഴും
പുതയലും ബത! വേണ്ട ദയാനിധേ!

അനാരതം-എപ്പോഴും; സ്തുതിപറഞ്ഞിടുമെങ്കിൽ-ഇല്ലാത്തതൊക്കെ കെട്ടിച്ചമച്ചു പുകഴ്ത്തിയാൽ; അശേഷ ജനങ്ങളും-എല്ലാവരും; മുദിതരാകും-സന്തോഷിക്കും; അതും ഇനിക്കരുതേണ്ട-അതും ഇനി കഴിയുകയില്ല; ദയാനിധേ-കരുണാനിധിയായ ഭഗവാനെ; ബത-കഷ്ടം; അതിൽ നിന്നെഴും പുതയലും-അതുകൊണ്ടു വന്നുചേരുന്നു മമതാ ബന്ധങ്ങളും; വേണ്ട-എനിക്കാവശ്യമില്ല; എനിക്കവിടത്തെ കാരുണ്യം മാത്രം മതിയാകും.

എപ്പോഴും ഇല്ലാത്തതൊക്കെ കെട്ടിച്ചമച്ചു പുകഴ്ത്തിയാൽ എല്ലാവരും സന്തോഷിക്കും. അതും ഇനി കഴിയുകയില്ല. കരുണാനിധിയായ ഭഗവാനേ, കഷ്ടം, അതുകൊണ്ടു വന്നുചേരുന്ന മമതാ ബന്ധങ്ങളും എനിക്കാവശ്യമില്ല. എനിക്കവിടത്തെ കാരുണ്യം മാത്രംമതി.

**അതുമിനിക്കരുതേണ്ട**

പരദൂഷണം പറഞ്ഞും ഇല്ലാത്തതു കെട്ടിച്ചമച്ചു പുകഴ്ത്തിയുമാണ് ആളുകൾ മററുള്ളവരെ സന്തോഷിപ്പിക്കുന്നത്. ഇത്തരം കർമ്മങ്ങൾ അവനവൻെറയും മററുള്ളവരുടേയും മനസ്സിനെ പലവിധ ദുർവ്വാസനകളും കൊണ്ടു നിറച്ചു കലുഷമാക്കിത്തീർക്കും. മമതാബന്ധങ്ങൾക്കു ശക്തി വളർത്തും. ഇതുകൊണ്ടൊക്കെ ദുഃഖമല്ലാതെ മറെറന്തു ലാഭമാണ് വരാനുള്ളത്. അതൊന്നും തനിക്കാവശ്യമില്ലെന്നും ഭഗവാൻെറ കാരുണ്യം മാത്രം മതിയാകുമെന്നുമാണ് ഭക്തൻെറ അഭിലാഷം.

മറെറല്ലാം വിട്ടു ഭഗവത്കാരുണ്യത്തിൽ മുങ്ങിപ്പൊങ്ങാൻ അനുഗ്രഹിക്കണമെന്നാണിനിയും പ്രാർത്ഥന:-

81 അതിരൊഴിഞ്ഞു കവിഞ്ഞൊഴുകുന്ന നി-
ന്നതിരസക്കരുണത്തിരമാലയിൽ
ഗതിവരും പടി മുങ്ങിയെഴുന്നു നി-
ൽപതിനു നീയരുളേണമനുഗ്രഹം.

അതിരൊഴിഞ്ഞു കവിഞ്ഞൊഴുകുന്ന-കരകവിഞ്ഞൊഴുകുന്ന; നിന്നതിരസക്കരുണത്തിരമാലയിൽ-ആനന്ദാമൃതം പകർന്നുതരുന്ന അവിടത്തെ കാരുണ്യത്തിരത്തള്ളലിൽ; ഗതിവരും പടി-അങ്ങയോടൊരുമിച്ചു ചേരാൻ കഴിയും

വിധം; മുങ്ങിയെഴുന്നു നിൽപതിനു-മുഴുകി സംതൃപ്തനായി ജീവിക്കുവാൻ; നീ-ഭഗവാൻ; അനുഗ്രഹം അരുളേണം-അനുഗ്രഹിക്കണം.

കരകവിഞ്ഞൊഴുകുന്ന ആനന്ദാമൃതം പകർന്നു തരുന്ന അവിടത്തെ കാരുണ്യത്തിരത്തള്ളലിൽ അങ്ങയോടൊരുമിച്ചു ചേരാൻ കഴിയും വിധം മുഴുകി സംതൃപ്തനായി ജീവിക്കുവാൻ ഭഗവാൻ അനുഗ്രഹിക്കണം.

ഭഗവാൻ കാരുണ്യസമുദ്രമാണെന്നും ഭഗവത് കാരുണ്യം ലഭിച്ചാൽ അതിരറ്റ ആനന്ദം അനുഭവിച്ച് ആത്മനിഷ്ഠ കൈ വരുമെന്നുമാണ് സൂചന.

ശിവന്റെ തലയിൽ തപസ്സുചെയ്തിരുന്നിട്ടും കാമാധിക്യം നിമിത്തം ചന്ദ്രന് ഇരുട്ടിൽ കഴിയേണ്ടിവരുന്നു. തന്റെ മനസ്സിനും ഏതാണ്ടാസ്ഥിതിയാണ് വന്നിരിക്കുന്നതെന്നാണടുത്ത പദ്യത്തിലെ സൂചന:

82 കുമുദിനി തന്നിലുദിച്ചു കാലുവീശി-
സ്സുമശര സാരഥിയായ സോമനിന്നും
കിമപികരങ്ങൾ കുറഞ്ഞു കാലുമൂന്നി-
ത്തമസി ലയിച്ചു തപസ്സു ചെയ്തിടുന്നു

സുമശര സാരഥിയായ-കാമദേവന്റെ സൂതനെന്നു പ്രസിദ്ധി പെറ്റ; സോമൻ-ചന്ദ്രൻ അഥവാ ചന്ദ്ര പ്രതീകമായ മനസ്സ്; ഉദിച്ച്-ഉദയം ചെയ്ത് അഥവാ പൊന്തിവന്ന്; കുമുദിനി തന്നിൽ-ആമ്പൽ പൊയ്കയിൽ അഥവാ ഭൗതിക സുഖം കൊതിക്കുന്ന സ്ത്രീയിൽ; കാലുവീശി-കിരണങ്ങളർപ്പിച്ച് അഥവാ അനുരാഗബദ്ധമായി; കിമപികരങ്ങൾ കുറഞ്ഞ്-കലകളിൽ കുറെയൊക്കെ നഷ്ടപ്പെട്ട് അഥവാ ഓജസ്സ് ക്ഷയിച്ച്; തമസികാലുമൂന്നി-ഇരുട്ടിലകപ്പെട്ട് അഥവാ അജ്ഞാനത്തിൽ മുങ്ങി; ലയിച്ചു തപസ്സു ചെയ്തിടുന്നു-ഏകാഗ്രമായി തപസ്സനുഷ്ഠിക്കുന്നു അഥവാ ദുഃഖിച്ച് ഭഗവത് സ്മരണ നില നിറുത്താൻ യത്നിക്കുന്നു.

കാമദേവന്റെ സൂതനെന്നു പ്രസിദ്ധിപെറ്റ ചന്ദ്രൻ അഥവാ ചന്ദ്രപ്രതീകമായ മനസ്സ് ഉദയം ചെയ്ത് അഥവാ പൊന്തിവന്ന് ആമ്പൽപൊയ്കയിൽ അഥവാ ഭൗതിക സുഖം കൊതിക്കുന്ന സ്ത്രീയിൽ കിരണങ്ങളർപ്പിച്ച് അഥവാ അനുരാഗബദ്ധമായി കലകളിൽ കുറെയൊക്കെ നഷ്ടപ്പെട്ടു അഥവാ ഓജസ്സ് ക്ഷയിച്ച് ഇരുട്ടിലകപ്പെട്ട് അഥവാ അജ്ഞാനത്തിൽ മുങ്ങി ഏകാഗ്രമായി തപസ്സനുഷ്ഠിക്കുന്നു അഥവാ ദുഃഖിച്ചു ഭഗവത്സ്മരണ നിലനിറുത്താൻ യത്നിക്കുന്നു.

## തമസിലയിച്ചു തപസ്സുചെയ്തിടുന്നു

ഭക്തൻ ചന്ദ്രപ്രതീകത്തിൽ കൂടി സ്വന്തം മനസ്സിന്റെ നില വിവരിച്ചിരിക്കുകയാണിവിടെ. ചന്ദ്രൻ മനസ്സിന്റെ പ്രസിദ്ധമായ പ്രതീകമാണ്. ഒരിക്കലും പൂർണ്ണനാകാതെ ശിവന്റെ തലയിലിരുന്നു ഏകാഗ്രമായി തപസ്സനുഷ്ഠിക്കുന്ന ചന്ദ്രക്കലയെയാണ് ഇവിടെ പ്രതീകമായി അംഗീകരിച്ചിരിക്കുന്നത്. ചന്ദ്രക്കല ശിവന്റെ തലയിലിരുന്നു തപസ്സുചെയ്യുന്നു. മനസ്സ് സദാ ആത്മാവിൽ സ്ഥിതി ചെയ്തുകൊണ്ടു തപസ്സു ചെയ്യുന്നു. വെള്ളത്തിൽ പതപോലെ ആനന്ദഘന

മായ ആത്മാവിൽ പൊന്തി നിൽക്കുന്ന ഒരു പ്രതിഭാസമാണു മനസ്സ്. ആത്മാവിൽത്തന്നെ വർത്തിച്ചു കൊണ്ട് ഭക്തമനസ്സ് സദാ ഈശ്വരസ്മരണയ്ക്കായി വെമ്പുന്നു. കലകൾ മിക്കതും ക്ഷയിച്ചു പോയതുകൊണ്ട് ചന്ദ്രക്കല ഇരുട്ടിൽ അകപ്പെട്ടാണ് തപസ്സു ചെയ്യുന്നത്. ആത്മബോധമില്ലാത്തതുകൊണ്ടു മനസ്സും അജ്ഞാനമാകുന്ന ഇരുട്ടിൽ മുഴുകിയാണ് ഭഗവത് സ്മരണയ്ക്കായി യത്നിക്കുന്നത്. അക്കാര്യമാണ് തമസിലയിച്ചു തപസ്സു ചെയ്തിടുന്നു എന്നു പറഞ്ഞിരിക്കുന്നത്. ചന്ദ്രൻ കാമദേവന്റെ സാരഥിയാണെന്നു പ്രസിദ്ധി. മനസ്സിനെയും നയിക്കുന്നത് പ്രധാനമായും കാമമാണ്. ചന്ദ്രന്റെ കാമതാപത്തിനു കാരണം ആമ്പൽ പൊയ്കയുമായുള്ള പ്രേമമാണ്. ചന്ദ്രൻ ആമ്പലിന്റെ കാമുകനാണെന്നു പ്രസിദ്ധി. ഭക്തമനസ്സിന്റെ കാമതാപത്തിനു കാരണം സ്ത്രീയുമായുള്ള ബന്ധമാണ്. കുമുദിനി എന്ന പദത്തിന് ഭൂമിയിലുള്ള സുഖങ്ങളിൽ മോദിക്കുന്നവൾ എന്നും അർത്ഥമുണ്ട്. അതുകൊണ്ട് ഭൗതികസുഖങ്ങൾ കൊതിക്കുന്ന സ്ത്രീയാണു കുമുദിനി. അവളിൽ അനുരാഗബദ്ധമായതാണ് ഭക്തമനസ്സിനു ഓജസ്സ് ക്ഷയിക്കാനും അജ്ഞത വളരാനും ഇടയാക്കിയ ഹേതു. ചുരുക്കത്തിൽ ചന്ദ്രൻ ആമ്പൽപൊയ്കയുമായി ബന്ധം പുലർത്തി കലകൾ ക്ഷയിച്ച് ഇരുട്ടിലകപ്പെട്ട് ശിവന്റെ തലയിലിരുന്നു തപസ്സുചെയ്യുമ്പോൾ ഭക്തമനസ്സ് സ്ത്രീയെ കാമിച്ചു ഓജസ്സു ക്ഷയിച്ച് അജ്ഞതയിലാണ്ട് ആത്മാവിനോടു പറ്റിനിന്ന് ഈശ്വരസ്മരണയ്ക്കായി കൊതിക്കുന്നു എന്നു താൽപര്യം.

ഈ തപസ്സ് എത്രകാലം തുടരേണ്ടി വരും? ഭഗവാന്റെ മനോഭാവമെന്താണ്? എന്തായാലും അധികകാലം ഇങ്ങനെ നീട്ടിക്കൊണ്ടുപോകരുതെന്നാണു ഭക്തന്റെ അപേക്ഷ:-

83 കലമുഴുവൻ തികയും പൊഴുതായ് വരും
വിലയമിതെന്നകതാരിൽ നിനയ്ക്കയോ?
അലർശരമൂല വിരോധിയതായ നിൻ
തലയിലിരുന്നു തപിക്കരുതിന്നിയും.

കല മുഴുവൻ തികയും പൊഴുത്-ചന്ദ്രനു നഷ്ടപ്പെട്ട കലകളെല്ലാം വീണ്ടും വന്നുചേർന്നു പൂർണ്ണനാകുമ്പോൾ അഥവാ മനസ്സ് കാമങ്ങളിലെല്ലാം തൃപ്തിവന്നു പൂർണ്ണത പ്രാപിക്കുമ്പോൾ; വിലയമിത്-ഭഗവാനുമായി ലയിപ്പിച്ചു മോക്ഷം നൽകാമെന്ന്; അകതാരിൽ നിനയ്ക്കയോ?-ഉള്ളിൽ കരുതിയിരിക്കയാണോ? ഇനിയും-എന്തായാലും ഇനിയും അധികനാൾ; അലർശരമൂലവിരോധിയായ-കാമസങ്കല്പങ്ങളെയെല്ലാം വേരോടെ പിഴുതെറിയാൻ കഴിവുള്ള നിൻ തലയിലിരുന്ന് ഭഗവാന്റെ ശിരസ്സിലിരുന്നു; തപിക്കരുത്-തപിക്കാൻ ഇടയാക്കരുത്.

ചന്ദ്രനു നഷ്ടപ്പെട്ട കലകളെല്ലാം വീണ്ടും വന്നുചേർന്നു പൂർണ്ണനാകുമ്പോൾ അഥവാ മനസ്സ് കാമങ്ങളിലെല്ലാം തൃപ്തി വന്ന് പൂർണ്ണത പ്രാപിക്കുമ്പോൾ ഭഗവാനുമായി ലയിപ്പിച്ചു മോക്ഷം നൽകാമെന്നു ഉള്ളിൽ കരുതിയിരിക്കയാണോ? എന്തായാലും ഇനിയും അധികനാൾ കാമസങ്കൽപങ്ങളെ

യെല്ലാം വേരോടെ പിഴുതെറിയാൻ കഴിവുള്ള ഭഗവാന്റെ ശിരസ്സിലിരുന്നു തപിക്കാൻ ഇടയാക്കരുത്.

## തപിക്കരുതിന്നിയും

ചന്ദ്രനെയും മനസ്സിനെയും ഇങ്ങനെ തപിപ്പിക്കുന്നതു കാമാവേഗമാണെങ്കിൽ അതിൽ ഭഗവാനും ഉത്തരവാദിയാണെന്നാണു ഭക്തന്റെ പരാതി. ചന്ദ്രൻ ശിവന്റെ തലയിലിരുന്നാണു തപിക്കുന്നത്. ശിവനാകട്ടെ കാമനെ ദഹിപ്പിച്ചയാളാണ്. പിന്നെന്തേ ചന്ദ്രനു മോക്ഷം നൽകാത്തത്? മനസ്സാകട്ടെ ആത്മാവിൽ പറ്റിനിന്നാണു തപം ചെയ്യുന്നത്. എല്ലാ കാമസങ്കല്പങ്ങൾക്കും അറുതിവരുത്താൻ കഴിവുള്ള ആനന്ദഘനമായ ഈശ്വരസത്തയാണ് ആത്മാവ്. പിന്നെന്തേ മനസ്സിനു മോചനം നൽകാത്തത്? എന്തായാലും ഭഗവാന്റെ കാരുണ്യമേ ഗതിയുള്ളൂ എന്നു താത്പര്യം.

സർവ്വത്ര നിറഞ്ഞുനിന്നുകൊണ്ട് ഭക്തശിരസ്സിൽ അമൃതധാര വർഷിക്കാൻ കഴിവുള്ള ഭഗവാനെ നമിച്ച് ഭക്തൻ കാരുണ്യത്തിനായി പ്രാർത്ഥിക്കുന്നു:-

84 അലയൊരുകോടിയലഞ്ഞുവരുന്നതും
തലയിലണിഞ്ഞു തഴച്ചു സദായ്പൊഴും
നിലയിളകാതെ നിറഞ്ഞു ചിദംബര-
സ്ഥലമതിലെപ്പൊഴുമുള്ളവനേ! നമഃ

അലയൊരുകോടിയലഞ്ഞു വരുന്നതും-എണ്ണമറ്റ തിരമാലകളിലൂടെ ഇരമ്പിപ്പാഞ്ഞു വരുന്ന ഗംഗാനദിയെ അഥവാ ശീതളപ്രാണധാരയെ; തലയിലണിഞ്ഞ്-ശിരസ്സിൽ ധരിച്ച് അഥവാ ഭക്തശിരസ്സിൽ വർഷിച്ച്; തഴച്ചു-വ്യക്തമായ രൂപം പൂണ്ട് അഥവാ ബുദ്ധിക്കു വിഷയമാകുമാറ്; സദായ്പൊഴും-എല്ലാ സമയവും; നിലയിളകാതെ-ഒരു മാറ്റവുമില്ലാതെ അഥവാ നിശ്ചലമായി; നിറഞ്ഞ്-ഭക്തഹൃദയം കുളിർപ്പിച്ച് അഥവാ സർവ്വവ്യാപിയായി; ചിദംബരസ്ഥലമതിൽ-തെക്കേഇൻഡ്യയിലെ ചിദംബരമെന്ന പ്രസിദ്ധ ക്ഷേത്രത്തിൽ അഥവാ ബോധം നിറഞ്ഞുതിങ്ങുന്ന ആകാശത്തിൽ; എപ്പൊഴുമുള്ളവനേ-സദാ സ്ഥിതിചെയ്യുന്ന ഭഗവാനേ; നമഃ അങ്ങേയ്ക്കു നമസ്കാരം.

എണ്ണമറ്റ തിരമാലകളിലൂടെ ഇരമ്പിപ്പാഞ്ഞുവരുന്ന ഗംഗാനദിയെ അഥവാ ശീതളപ്രാണധാരയെ ശിരസ്സിൽ ധരിച്ച് അഥവാ ഭക്തന്റെ ശിരസ്സിൽ വർഷിച്ച് വ്യക്തമായ രൂപം പൂണ്ട് അഥവാ ബുദ്ധിക്കു വിഷയമാകുമാറ് എല്ലാ സമയവും ഒരു മാറ്റവുമില്ലാതെ അഥവാ നിശ്ചലമായി ഭക്തഹൃദയം കുളിർപ്പിച്ച് അഥവാ സർവ്വവ്യാപിയായി തെക്കേ ഇൻഡ്യയിലെ ചിദംബരമെന്ന പ്രസിദ്ധമായ ക്ഷേത്രത്തിൽ അഥവാ ബോധം നിറഞ്ഞുതിങ്ങുന്ന ആകാശത്തിൽ സദാ സ്ഥിതിചെയ്യുന്ന ഭഗവാനേ! അങ്ങേയ്ക്കു നമസ്കാരം.

## ചിദംബരനാഥൻ

ചിദംബരക്ഷേത്രത്തിലെ ദേവനായ ശിവനെയും ചിദാകാശസ്ഥിതനായ പരമാത്മാവിനെയും ഈ ശ്ലോകത്തിൽ ഒരുമിച്ചു വണങ്ങിയിരിക്കുന്നു. അതു

ചിതം തന്നെ. ചിദംബരനാഥൻ ചിദാത്മാവിന്റെ പ്രതീകമാണല്ലോ. ചിദംബരനാഥൻ തലയിൽ ഗംഗയെ ധരിക്കുന്നു. ചിദാത്മാവ് തന്നിൽ ശീതളപ്രാണധാരയെ ധരിക്കുന്നു; അതു ഭക്തശിരസ്സിൽ വർഷിക്കുകയും ചെയ്യുന്നു. ചിദംബരനാഥൻ വ്യക്തമായ രൂപം പൂണ്ടു ക്ഷേത്രത്തിൽ കുടികൊള്ളുന്നു. ചിദാത്മാവ് വ്യക്തമായി ഭക്തന്റെ ബുദ്ധിക്കു തെളിഞ്ഞുപ്രകാശിക്കുന്നു. ചിദംബരനാഥന് ഒരിക്കലും ഒരു മാറ്റവുമില്ല. ചിദാത്മാവ് സദാ നിശ്ചലനാണ്. ഇങ്ങനെ ഈ സ്തുതിയിലെ വിശേഷണങ്ങൾ ചിദംബരനാഥനും ചിദാത്മാവിനും ഒരുപോലെ ചേരുന്നവയാണ് ചിത്തുകൊണ്ട്, ബോധംകൊണ്ട് നിറഞ്ഞ അംബരമാണ് ആകാശമാണു ചിദംബരം.

ഭഗവാനിഷ്ടമുള്ളതു ചെയ്തുതരാൻ ഇവൻ അശക്തനാണെന്നു കണ്ടു പരിഹസിക്കരുതേ എന്നാണിനി പ്രാർത്ഥന:-

85 മലമുകളേറി വധിച്ചു മൃഗങ്ങൾതൻ-
തൊലികളുരിച്ചുതരുന്നതിനിന്നിവൻ
അലമലമെന്നു നിനച്ചെഴുനള്ളിയാൽ
പല ഫലിതങ്ങൾ പറഞ്ഞു ചിരിക്കുമോ?

മലമുകളേറി-പർവ്വതപ്രാന്തങ്ങളിൽ കടന്ന് അഥവാ മനസ്സിന്റെ സൂക്ഷ്മതലങ്ങൾ വരെ കടന്നുചെന്ന്; വധിച്ച്-കൊന്ന് അഥവാ നിരോധിച്ച്; മൃഗങ്ങൾ തൻതൊലികൾ- കടുവ, പുലി, ആന, തുടങ്ങിയ മൃഗങ്ങളുടെ തോലുകൾ അഥവാ കാമം, ക്രോധം, തുടങ്ങിയ മനോവികാരങ്ങളുടെ പ്രാബല്യം; ഉരിച്ച്-ഉരിച്ചെടുത്ത് അഥവാ കുറച്ച്; തരുന്നതിനു-ഭഗവാനു ധരിക്കാൻ നൽകുന്നതിന് അഥവാ ഭഗവാനെ പ്രസന്നനാക്കുന്നതിന്; ഇവൻ-ഈ ഭക്തൻ; അലംഅലം-സമർത്ഥൻ തന്നെ; എന്നു നിനച്ച്-എന്നു കരുതി; എഴുനള്ളിയാൽ-ഈ ഭക്തന്റെ അടുത്തു വന്നാൽ; പല ഫലിതങ്ങൾ പറഞ്ഞു ചിരിക്കുമോ-ഇവന്റെ കഴിവില്ലായ്മകണ്ട് പല നേരമ്പോക്കുകളും പറഞ്ഞ് ഇവനെ പരിഹസിക്കാൻ ഇടവരുമോ?

പർവ്വതപ്രാന്തങ്ങളിൽ കടന്ന് അഥവാ മനസ്സിന്റെ സൂക്ഷ്മതലങ്ങൾ വരെ കടന്നു ചെന്ന് കൊന്ന് അഥവാ നിരോധിച്ച് കടുവ, പുലി, ആന തുടങ്ങിയ മൃഗങ്ങളുടെ അഥവാ കാമം, ക്രോധം തുടങ്ങിയ മനോവികാരങ്ങളുടെ തോലുരിച്ചെടുത്ത് അഥവാ പ്രാബല്യം കുറച്ച് ഭഗവാനു ധരിക്കാൻ നൽകുന്നതിന് അഥവാ ഭഗവാനെ പ്രസന്നനാക്കുന്നതിന് ഈ ഭക്തൻ സമർത്ഥൻ തന്നെ എന്നു കരുതി ഈ ഭക്തന്റെ അടുത്തു വന്നാൽ ഇവന്റെ കഴിവില്ലായ്മ കണ്ട് പല നേരമ്പോക്കുകളും പറഞ്ഞു പരിഹസിക്കാനിടവരുമോ?

## ഫലിതങ്ങൾ പറഞ്ഞു ചിരിക്കുമോ

ഭഗവാനെ പ്രസന്നനാക്കാൻ എന്താണു പണി? ശിവൻ മൃഗത്തോൽ ധരിക്കുന്നയാളാണ്. ഈ ഭക്തൻ മൃഗങ്ങളെ കൊന്നു തോലെടുത്തുതരാൻ കരുത്തനാണെന്നു കരുതി ഭഗവാനടുത്തു വന്നാൽ എന്താവും കഥ. ഭക്തന്റെ കഴിവില്ലായ്മ കണ്ട് ചിരിക്കേണ്ടിവരും. അതുകൊണ്ട് തൻെറ കഴിവിനെ

യൊന്നും പരിഗണിക്കാതെ കാരുണ്യം ചൊരിയണമെന്നു താത്പര്യം. കാമ ക്രോധാദിവികാരങ്ങളെ നിരോധിച്ച് അവയുടെ പ്രാബല്യം കുറച്ചെടുത്താലേ ആത്മാവായി വർത്തിക്കുന്ന അന്തര്യാമി പ്രസാദിക്കൂ. അതിനും ഭഗവാന്റെ കാരുണ്യമുണ്ടെങ്കിലേ കഴിയൂ എന്നു ഭാവം.

ഭഗവാനെ പ്രസാദിപ്പിക്കാൻ കഴിയാതെ വന്നാൽ ആ ദുർവ്വിധി ജീവിതത്തെ സങ്കടകരമാക്കിത്തീർക്കുമല്ലോ എന്നാണു ഭക്തന്റെ വെമ്പൽ:

86 നിലയനമേറി ഞെളിഞ്ഞിരുന്നിവണ്ണം
തലയണപോലെതടിച്ചു തീറ്റിതിന്നു
തുലയണമെന്നു പുരൈവ ഭവാനുമെൻ-
തലയിൽ വരച്ചതിതെന്തൊരു സങ്കടം

ഇവണ്ണം-ഇന്നുകഴിയുന്നതുപോലെ; നിലയനമേറി വീട്ടിലിരുന്നു; ഞെളിഞ്ഞു-ഞാൻ, എന്റേത് എന്ന ഭാവങ്ങളിൽപ്പെട്ട് അഹങ്കരിച്ച്; തീറ്റി തിന്നു-ഭക്ഷണവും കഴിച്ച്; തലയണപോലെ തടിച്ചു-വിവേകമില്ലാതെ മാംസ പിണ്ഡത്തെ വളർത്തി; തുലയണമെന്നു-ജീവിതം പാഴാക്കണമെന്ന്; പുരാ ഏവ-പണ്ടേതന്നെ; ഭവാൻ-ഭഗവാൻ; എൻതലയിൽ വരച്ചത്- വിധിച്ചത്; ഇതെന്തൊരു സങ്കടം-ഇതെത്ര കഷ്ടമായിപ്പോയി?

ഇന്നുകഴിയുന്നപോലെ വീട്ടിലിരുന്നു ഞാൻ, എന്റേത് എന്ന ഭാവങ്ങളിൽപ്പെട്ട് അഹങ്കരിച്ച് ഭക്ഷണവും കഴിച്ച് വിവേകമില്ലാതെ മാംസപിണ്ഡത്തെ വളർത്തി ജീവിതം പാഴാക്കണമെന്നു പണ്ടേതന്നെ ഭഗവാൻ വിധിച്ചത്, ഇതെത്ര കഷ്ടമായിപ്പോയി? ഭഗവാൻ തന്നെ ആ വിധി കാരുണ്യപൂർവ്വം മാറ്റി എഴുതണമെന്നു ഭാവം.

വ്യക്തിപരമായ സ്ഥിതി ഇങ്ങനെ അതീവ ദയനീയം അതോടൊപ്പം ചുറ്റുപാടുകളും തീരെ അനുകൂലമല്ലെന്നാണിനി പരാതി:-

87 കലിപുരുഷൻ കടുവാപിടിപ്പതിന്നായ്
മലയിലിരുന്നുവരുന്ന വാറുപോലെ
കലിയുഗമിന്നിതിലെങ്ങുമുണ്ടു കാലും
തലയുമറുത്തു കരസ്ഥമാക്കുവാനായ്.

കലിപുരുഷൻ-ക്രൗര്യം മൂർത്തീകരിച്ച; കടുവാപിടിപ്പതിനായ്-കടുവ പിടിച്ചു ഭക്ഷിക്കാനായി; മലയിലിരുന്നു വരുന്നവാറുപോലെ-കാട്ടിൽ നിന്നും ഇറങ്ങി നാട്ടിൽ വരുന്നതു പോലെ; ഇതിലെങ്ങും-ഈ ലോകത്തെങ്ങും; കാലും തലയുമറുത്തു കരസ്ഥമാക്കുവാനായ്-ജീവിതത്തെ കഷണംകഷണമായി നുറുക്കി നശിപ്പിക്കാൻ; ഇന്ന്-ഇപ്പോൾ; കലിയുഗം ഉണ്ട്-കലികാലം കച്ചകെട്ടി നിൽക്കുന്നതു കാണ്മാനുണ്ട്.

ക്രൗര്യം മൂർത്തീകരിച്ച കടുവ, പിടിച്ചു ഭക്ഷിക്കാനായി കാട്ടിൽ നിന്നും ഇറങ്ങി നാട്ടിൽ വരുന്നതുപോലെ ഈ ലോകത്തെങ്ങും ജീവിതത്തെ കഷണം കഷണമായി നുറുക്കി നശിപ്പിക്കാൻ ഇപ്പോൾ കലി കാലം കച്ചകെട്ടി നിൽക്കുന്നതു കാണ്മാനുണ്ട്.

### കലിയുഗമിന്നിതിലെങ്ങുമുണ്ട്

ഭേദചിന്തകളും കാമക്രോധമദമാത്സര്യങ്ങളും എവിടെയും കാണ്മാനുണ്ട്. ഭൗതികസുഖങ്ങൾക്കുവേണ്ടിയുള്ള പരക്കം പാച്ചിലാണ് സർവ്വത്ര രോഗങ്ങളും പ്രകൃതിക്ഷോഭങ്ങളും പണ്ടത്തേക്കാളേറെയുണ്ട്. പരമസത്യം തിരയുന്നവർ ചുരുക്കം. എങ്ങും അശാന്തി. ഇതൊക്കെയാണ് കലിയുഗത്തിന്റെ പ്രത്യേക തകൾ.

പലതുകണ്ടു ഭ്രമിക്കാനിടയാകാതെ പലതായി കാണുന്നതിലൊക്കെ ഭഗവാനെ കാണാനിടവരണേ എന്നാണടുത്ത പ്രാർത്ഥന:

88 മലർമണമെന്നകണക്കു മൂന്നുലോക-
ത്തിലുമൊരുപോലെ പരന്നു തിങ്ങി വീശി
കലശജല പ്രതിബിംബനഭസ്സുപോൽ
പലതിലുമൊക്കെ നിറഞ്ഞരുളേ! ജയ.

മലർമണമെന്നകണക്ക്–പൂവിന്റെ മണമെന്നപോലെ; മൂന്നുലോകത്തിലും –ഭൂമി, സ്വർഗ്ഗം, പാതാളം എന്നീ മൂന്നുലോകത്തും;ഒരുപോലെ പരന്നു തിങ്ങി വീശി–ഒരുപോലെ വ്യാപിച്ച് ഇടതിങ്ങി നിൽക്കവേ തന്നെ; കലശജലപ്രതി ബിംബ നഭസ്സുപോൽ–കുടത്തിലെ വെള്ളത്തിൽ നിഴലിക്കുന്ന ആകാശം പോലെ; പലതിലുമൊക്കെ നിറഞ്ഞരുളേ–പലതായി കാണുന്നതിലുമൊക്കെ ജീവരൂപത്തിൽ വിളങ്ങുന്ന കാരുണ്യമൂർത്തേ; ജയ–അങ്ങു വിജയിച്ചരുളി യാലും.

പൂവിൻെറ മണമെന്നപോലെ ഭൂമി, സ്വർഗ്ഗം, പാതാളം എന്നീ മൂന്നു ലോകത്തും ഒരുപോലെ വ്യാപിച്ച് ഇടതിങ്ങി നിൽക്കവേ തന്നെ കുടത്തിലെ വെള്ളത്തിൽ നിഴലിക്കുന്ന ആകാശംപോലെ പലതായി കാണുന്നതിലു മൊക്കെ ജീവരൂപത്തിൽ വിളങ്ങുന്ന കാരുണ്യമൂർത്തേ! അങ്ങു വിജയിച്ചരു ളിയാലും.

### കലശജല പ്രതിബിംബ നഭസ്സുപോൽ

ഈശ്വരൻ സർവ്വവ്യാപിയാണ്. എല്ലാറ്റിലും അകവും പുറവും നിറഞ്ഞു നിൽക്കുന്നു. അതേയവസരത്തിൽ പലതായി കാണുന്നതിലൊക്കെ പ്രത്യേകം പ്രത്യേകം ജീവരൂപത്തിലും വിളങ്ങുന്നു. ഇതെങ്ങനെ? കുടത്തിലെ വെള്ളത്തിൽ പ്രതിബിംബിക്കുന്ന ആകാശം പോലെ. ആകാശം സർവ്വവ്യാ പിയാണ്. എല്ലാറ്റിലും അകവും പുറവും നിറഞ്ഞുനിൽക്കുന്നു. എങ്കിലും കുടം മുതലായ പ്രത്യേക പാത്രങ്ങളിലെ ജലങ്ങളിൽ പ്രത്യേകം പ്രത്യേകം നിഴ ലിച്ചും കാണുന്നു. കുടത്തിലും കുടത്തിലെ വെള്ളത്തിലും അകവും പുറവും ആകാശം വ്യാപിച്ചുനിൽക്കുന്നു. അതുകൂടാതെ കുടത്തിലെ വെള്ളത്തിൽ നോക്കിയാൽ അതിൽ പ്രത്യേകമായി ഒരാകാശഭാഗം നിഴലിക്കുന്നതും കാണാം. ഇവിടെ ആകാശമെല്ലാം ഒന്നുതന്നെന്നു തീർച്ചയാണല്ലോ. അതു പോലെ എല്ലാ ലോകത്തും പരമാത്മാവ് പൂമണമെന്നപോലെ അകവും പുറവും നിറഞ്ഞുനിൽക്കുന്നു. എങ്കിലും ഓരോ ജീവിയുടെ ചിത്തത്തിലും

ജീവനായി പ്രത്യേകം പ്രത്യേകം പ്രതിബിംബിക്കയും ചെയ്യുന്നു. എല്ലാം ഒരേ ബോധം തന്നെ. അങ്ങനെ കണ്ടുനമിക്കാറാകണമെന്നാണ് ഭക്തന്റെ ആഗ്രഹം.

ആനന്ദം വിതച്ചുകൊയ്തനുഭവിക്കാവുന്ന വിളനിലമാകുന്ന ചേതനഹൃദയത്തിൽ മലജലം നിറച്ച് ദുഃഖം വിതച്ചു കൊയ്തു ജനങ്ങൾ കഷ്ടപ്പെടുന്നു എന്നാണിനി ഭക്തന്റെ പരാതി: -

89 മലജലമുണ്ടൊരുപാടു നിറഞ്ഞു മു-
മ്മലമതിൽ മുങ്ങി മുളച്ചുളവാകുവാൻ
വിളനിലമങ്ങുവിതച്ചു പഴുത്തറു-
ത്തുലകർ ഭുജിച്ചലയുന്നതു സങ്കടം.

മുമ്മലം നിറഞ്ഞ്-കാമം, ക്രോധം, ലോഭം എന്നീ മൂന്നു അഴുക്കുകൾകൊണ്ട് നിറഞ്ഞ്; ഒരുപാടു-മറുകര കാണാനില്ലാത്തവിധം; മലജലം-സംസാരക്കാട്ടിൽ നിന്നും ഒഴുകി വരുന്ന വ്യവഹാരജലം; ഉണ്ട്-ചുറ്റുപാടും ഉണ്ട്; വിളനിലം-ആനന്ദംവിളയുന്ന ഹൃദയമാകുന്ന വയൽ; അതിൽ മുങ്ങി-ആ മലവെള്ളം കൊണ്ടു നിറച്ചു; മുളച്ചുളവാകാൻ-കർമ്മഫലങ്ങൾ കിളിർത്തുണ്ടാവാൻ; വിതച്ച്-വാസനകൾ പാകി; പഴുത്തറുത്ത്-വിളയിച്ചുകൊയ്ത്; ഉലകർ-ജനങ്ങൾ;ഭുജിച്ച്-അനുഭവിച്ച്; അലയുന്നത്-ക്ലേശിക്കുന്നത്; സങ്കടം-കഷ്ടമെന്നേ പറയേണ്ടു.

കാമം, ക്രോധം, ലോഭം എന്നീ മൂന്നു അഴുക്കുകൾ കൊണ്ടു നിറഞ്ഞ് സംസാരക്കാട്ടിൽ നിന്നും ഒഴുകിവരുന്ന വ്യവഹാരജലം ചുറ്റുപാടും ഉണ്ട്; ആനന്ദം വിളയുന്ന ഹൃദയമാകുന്ന വയൽ ആ മലവെള്ളം കൊണ്ട് നിറച്ചു കർമ്മഫലങ്ങൾ കിളിർത്തുണ്ടാവാൻ വാസനകൾ പാകി വിളയിച്ചു കൊയ്തു ജനങ്ങൾ അനുഭവിച്ചു ക്ലേശിക്കുന്നത് കഷ്ടമെന്നേ പറയേണ്ടു.

## മുമ്മലമതിൽമുങ്ങി

ആനന്ദനിധിയായ ആത്മാവ് എല്ലാ ജീവികളുടേയും ഹൃദയത്തിൽ കുടികൊള്ളുന്നു. ഹൃദയം അതുകൊണ്ട് ആനന്ദത്തിന്റെ വിളനിലമാണ്. കാമക്രോധലോഭങ്ങൾകൊണ്ടു കലുഷമായ വ്യവഹാരമാണ് ഹൃദയത്തിലുള്ള ഈ ആനന്ദനിധിയെ മറച്ചുകളയുന്നത്. അതുകൊണ്ടാണ് മൂന്നു മലങ്ങൾ കൊണ്ടു നിറഞ്ഞ മലവെള്ളം വിളനിലമാകുന്ന ഹൃദയത്തിൽ നിറയുന്നു എന്നു പറഞ്ഞിരിക്കുന്നത്. ലോകവ്യവഹാരം ഹൃദയത്തിൽ കർമ്മവാസനകളെ സഞ്ചയിക്കുന്നു. അവ വിളഞ്ഞു ഫലിക്കുന്നതാണ് ജനനമരണരൂപത്തിലുള്ള സംസാരക്ലേശം. ഇക്കാര്യമാണ് അപ്രസ്തുത പ്രശംസാരൂപത്തിൽ ഗുരുദേവൻ ഇവിടെ മനോഹരമായി വിവരിച്ചിരിക്കുന്നത്. ഇതിലെ മുമ്മലം, സത്ത്വം, രജസ്സ്, തമസ്സ് എന്ന പ്രകൃതിഗുണങ്ങളാണെന്നു പറഞ്ഞാലും ദോഷമില്ല. എങ്കിലും പ്രകടമായ മലത്വം കാമക്രോധലോഭങ്ങൾക്കാണ്. കാമക്രോധലോഭങ്ങൾ നരകത്തിന്റെ മൂന്നുവാതിലുകളാണെന്നു ഗീതയിൽ ഭഗവാനും വെളിപ്പെടുത്തിയിട്ടുണ്ട്.

വാർദ്ധക്യത്തിന്റെ ലക്ഷണങ്ങൾകടന്നുവന്നു ജീവിതത്തെ തളർത്തുന്നു. അവയക്കു കീഴ്പ്പെട്ടു നശിക്കാനിടവരാതെ ഭഗവാൻതന്നെ കാത്തുരക്ഷിക്ക

ണമെന്നാണിനി, അപേക്ഷിക്കുന്നത്;

90 പലിതജരാമരണങ്ങൾ പലപ്പൊഴും
പുലിയതുപോലെ വരുന്നു പിടിക്കുവാൻ
പൊലിവിതിനെന്നുവരും ഭഗവാനുടെ
കളിയിവയൊക്കെയനാദിയതല്ലയോ?

പലപ്പൊഴും-കൂടെക്കൂടെ; പലിതജരാമരണങ്ങൾ-നര, ജര, മരണം മുതലായ വാർദ്ധക്യലക്ഷണങ്ങൾ; പുലിയതുപോലെ-പുലിയെപ്പോലെ ഭയം ജനിപ്പിച്ചുകൊണ്ട്; പിടിക്കുവാൻ വരുന്നു- പിടിച്ചു വിഴുങ്ങാനെത്തുന്നു; ഇതിന്- ഈ സംസാരക്ലേശത്തിന്; എന്നുപൊലിവിതിനുവരും-എന്ന് അവസാനമുണ്ടാകും? ഭഗവാനുടെ കളി ഇവയൊക്കെ-ഭഗവാന്റെ ഈ സംസാരലീല; അനാദിയതല്ലയോ- അനാദിയും അനന്തവുമായി തുടരുന്നു എന്നാണല്ലോ പ്രസിദ്ധി.

കൂടെക്കൂടെ നര, ജര, മരണം തുടങ്ങിയ വാർദ്ധക്യലക്ഷണങ്ങൾ; പുലിയെപ്പോലെ ഭയം ജനിപ്പിച്ചുകൊണ്ട് പിടിച്ചു വിഴുങ്ങാനെത്തുന്നു. ഈ സംസാരക്ലേശത്തിന് എന്നവസാനമുണ്ടാകും? ഭഗവാന്റെ ഈ സംസാരലീല അനാദിയും അനന്തവുമായി തുടരുന്നു എന്നാണല്ലോ പ്രസിദ്ധി.

**കളിയിവയൊക്കെയനാദിയതല്ലയോ?**

പ്രപഞ്ചരൂപേണ കാണുന്ന ജഡശരീരങ്ങളുടെ ജന്മജരാമരണങ്ങൾ ബ്രഹ്മശക്തിയായ മായയുടെ വെറും ഇന്ദ്രജാലപ്രകടനം മാത്രമാണ്. അതുകൊണ്ടുതന്നെ ഇതു വസ്തുസ്വഭാവമാണ്. കയറിൽ പാമ്പിന്റെ തോന്നലുണ്ടാകുന്നപോലെ അനാദിയും അനന്തവുമായി ഈ സ്വഭാവം തുടരും. വസ്തു ഒന്നേയുള്ളു എന്നറിഞ്ഞ് പലതിന്റെ ഭ്രമം അവസാനിക്കുന്നതാണ് മോക്ഷം. പുറമെ കാണുന്ന ഈ പലതിന്റെ തോന്നൽ അതല്ലെങ്കിൽ ഒരിക്കലും അവസാനിക്കുകയില്ല. *ആത്മോപദേശതക*ത്തിലെ അൻപത്താറാം പദ്യത്തിൽ ഇക്കാര്യം ഗുരുദേവൻ ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ട്. സംസാരഭ്രമം തീരാൻ ഭഗവാന്റെ കാരുണ്യം തന്നെ വേണമെന്നു ചുരുക്കം.

തന്റെ മനസ്സ് തൽക്കാലം ഏതു നിലയിൽ വർത്തിക്കുന്നു എന്ന കാര്യമാണ് ഇനി ഭക്തൻ ഭഗവാനെ അറിയിക്കാൻ ശ്രമിക്കുന്നത്:-

91 ചിലസമയം ശിവസേവ മുഴുക്കയാ-
ലിളകരുതാതെയിരുന്നലിയും മനം
പലപൊഴുതും ഭഗവാനുടെ മായയിൽ
പലകുറിയിങ്ങനെ തന്നെയിരിക്കയോ?

ശിവസേവ മുഴുക്കയാൽ-തുടന്നുള്ള ശിവഭജനത്തിന്റെ ഫലമായി; ചിലസമയം-ചിലപ്പോഴൊക്കെ; മനം-മനസ്സ്; ഇളകരുതാതെ-ഭഗവത് സ്വരൂപത്തിൽ തന്നെ അചഞ്ചലമായി; ഇരുന്ന്-ഉറച്ച്; അലിയും-ഭക്തിഭാവത്തിൽ അലിഞ്ഞു ചേരും; പല പൊഴുതും-അധിക സമയവും; ഭഗവാനുടെ മായയിൽ-ഭഗവാന്റെ മായയിൽ മോഹിച്ച്; പലകുറി-പലതുകണ്ടു ഭ്രമിക്കൽ; ഇങ്ങനെതന്നെയിരിക്കയോ-മരണംവരെ ഉറപ്പില്ലാതെ ഇങ്ങനെതന്നെ തുടരാൻ ഇടവരുമോ?

തുടർന്നുള്ള ശിവഭജനത്തിൻെറ ഫലമായി ചിലപ്പോഴൊക്കെ മനസ്സ് ഭഗവത്രൂപത്തിൽതന്നെ അചഞ്ചലമായി ഉറച്ച് ഭക്തിഭാവത്തിൽ അലിഞ്ഞു ചേരും. അധികസമയവും ഭഗവാൻെറ മായയിൽ മോഹിച്ച് പലതുകണ്ടു ഭ്രമിക്കും. മരണംവരെ ഉറപ്പില്ലാതെ ഇങ്ങനെതന്നെ തുടരാൻ ഇടവരുമോ?

## ഇങ്ങനെതന്നെയിരിക്കയോ?

തുടർന്നുള്ള ഭജനത്തിന്റെ ഫലമായി ചിലപ്പോഴൊക്കെ മനസ്സ് ധ്യാന നിഷ്ഠമാകാനും സമാധിസുഖം അനുഭവിക്കാനും കഴിവുള്ളതായിത്തീർന്നി ട്ടുണ്ട്. പക്ഷെ നിരന്തരമായ ആത്മാനന്ദം അനുഭവപ്പെടുന്നില്ല. അതുനിമിത്തം പലപ്പോഴും മായയിൽ മോഹിച്ചുപോകുന്നു. പലതുകണ്ട് വികാരവിക്ഷോഭ ങ്ങളിൽപ്പെട്ടുഴലാനും ഇടവരുന്നു. ഭജനം ഫലിക്കുമെന്നു തീർച്ചയായി. പക്ഷെ ഈ ജന്മത്തിൽ പൂർണ്ണമായിഫലിക്കുമോ? അതിനു ഭഗവാൻ അനുഗ്രഹിക്ക ണമെന്നു ഭാവം.

ഇടയ്ക്കു തടസ്സമൊന്നും വന്നുകയറാതെ നിരന്തരസ്മരണസാധിക്കാനും അങ്ങനെ ചിത്തം ശുദ്ധമായി സദാസമാധിസുഖം അനുഭവിക്കാനും ഈ ജന്മ ത്തിൽത്തന്നെ അനുഗ്രഹിക്കണമെന്നാണു ഭക്തന്റെ പ്രാർത്ഥന:-

92 അപജയമൊന്നുമെനിക്കണയാതിനി-
ത്തപസി നിരന്തരമെന്മലമൊക്കെയും
സപദി ദഹിച്ചു സുഖംതരുവാനുമെൻ-
ജപകുസുമത്തിരുമേനി ജയിക്കണം.

എനിക്ക്-ഭഗവാനെത്തന്നെ പൂർണ്ണമായി ശരണം പ്രാപിക്കുന്ന ഈ ഭക്തന്; ഇനി- ഇനിമേൽ; അപജയമൊന്നും-ഇടയ്ക്കുതടസ്സമൊന്നും; അണയാ തെ-ഉണ്ടാകാതെ; നിരന്തരം തപസി-സദാ മനസ്സുഭഗവാങ്കൽ ധ്യാനനിഷ്ഠ മായി; എന്മലമൊക്കെയും-എന്റെ കാമക്രോധലോഭാദിചിത്തമാലിന്യമെല്ലാം; ദഹിച്ച്-ധ്യാനാഗ്നിയിൽ ദഹിച്ച്; സുഖംതരുവാനും- സമാധി സുഖമരുളുവാനും; എൻജപകുസുമത്തിരുമേനി-ചെമ്പരത്തിപ്പൂവിന്റെ നിറംപൂണ്ടു ശോഭിക്കുന്ന സുന്ദരമൂർത്തിയായ എന്റെ ഭഗവാൻ; ജയിക്കണം-എന്നും ജയിച്ചുവിളങ്ങണം.

ഭഗവാനെത്തന്നെ പൂർണ്ണമായി ശരണം പ്രാപിച്ചിരിക്കുന്ന ഈ ഭക്തനു ഇനിമേൽ ഇടയ്ക്കു തടസ്സമൊന്നും ഉണ്ടാകാതെ സദാ മനസ്സു ഭഗവാങ്കൽ ധ്യാനനിഷ്ഠമായി. എന്റെ കാമക്രോധലോഭാദിചിത്തമാലിന്യമെല്ലാം ധ്യാനാ ഗ്നിയിൽ ദഹിച്ച് സമാധിസുഖമരുളുവാനും ചെമ്പരത്തിപ്പൂവിന്റെ നിറം പൂണ്ടുശോഭിക്കുന്ന സുന്ദരമൂർത്തിയായ എന്റെ ഭഗവാൻ എന്നും ജയിച്ചുവി ളങ്ങണം.

ഈ ദേഹം അജ്ഞാനത്തിന്റെ സന്താനമാണ്. അതിൽ എന്നെ അക പ്പെടുത്തിവലയ്ക്കരുതേ എന്നാണു പ്രാർത്ഥന:-

93 അവമതിചെയ്തു തഴച്ചകാടുതന്നിൽ
ഭവമൃതിവിത്തു മുളച്ചു മൂടുമൂന്നി

ഭുവനമതിങ്കലിരുന്നു മണ്ണുതിന്നും
ശവമെരിതിന്നുവതോനരിക്കൊരൂണോ?

അവമതിചെയ്ത്-അസത്യത്തെ സത്യമെന്നു ഭ്രമിച്ച്; തഴച്ച കാടുതന്നിൽ -വളർന്നുവന്ന അജ്ഞാനക്കൊടുങ്കാട്ടിൽ; ഭവമൃതിവിത്തു-ജനനമരണരൂപമായ സംസാരത്തിന്റെ വിത്തായ കർമ്മവാസന; മുളച്ച്-സങ്കല്പമായി കിളിർത്ത്; മൂടുമൂന്നി-ഞാൻ എന്റേത് എന്ന വേരും ഉറപ്പിച്ച്; ഭുവനമതിങ്കലിരുന്നു-ഈ ലോകരംഗത്തു കർമ്മംചെയ്തു ദിവസങ്ങൾ പോക്കി; മണ്ണുതിന്നു-ജഡസങ്കല്പങ്ങളെ വളർത്തുന്ന; ഈ ശവം-മൃത്പിണ്ഡമായ ഈ ദേഹം; എരിതിന്നുവതോ-അഗ്നിക്കു ഭക്ഷണമാകുമോ; നരിക്കൊരൂണോ- അതോ ജന്തുക്കൾ ഭക്ഷിച്ചുവിശപ്പടക്കുമോ?

അസത്യത്തെ സത്യമെന്നു ഭ്രമിച്ച് വളർന്നുവന്ന അജ്ഞാനക്കൊടുങ്കാട്ടിൽ ജനനമരണരൂപമായ സംസാരത്തിന്റെ വിത്തായ കർമ്മവാസന സങ്കല്പമായി കിളിർത്ത് ഞാൻ എന്റേത് എന്ന വേരും ഉറപ്പിച്ചു ഈ ലോകരംഗത്തു കർമ്മം ചെയ്തു ദിവസങ്ങൾ പോക്കി ജഡസങ്കല്പങ്ങളെ വളർത്തുന്ന മൃത്പിണ്ഡമായ ഈ ദേഹം അഗ്നിക്കു ഭക്ഷണമാകുമോ അതോ ജന്തുക്കൾ ഭക്ഷിച്ചു വിശപ്പടക്കുമോ?

**അജ്ഞാനം**

ഞാനാര്, ഈ ജഗത്തെന്ത് എന്നീ പ്രശ്നങ്ങളെക്കുറിച്ചുള്ള അജ്ഞതയാണ് എല്ലാ ദുഃഖങ്ങളുടേയും ഉറവിടം. അജ്ഞതനിമിത്തം ഞാൻ ജഡദേഹമാണെന്ന തോന്നലുളവാകുന്നു. തുടർന്ന് ജഡപദാർത്ഥങ്ങളോടു രാഗദ്വേഷരൂപത്തിൽ കർമ്മവാസന ഉദയംചെയ്യുന്നു. രാഗദ്വേഷങ്ങൾ വർദ്ധിക്കുംതോറും അജ്ഞാനത്തിനും ശക്തികൂടും. അങ്ങനെ സംസാരബന്ധം പ്രബലമാകും; ഒടുവിൽ ഞാനാണെന്നു ഭ്രമിച്ചിരുന്ന ജഡദേഹം തീയിലെരിഞ്ഞു ചാമ്പലാവുകയോ ജന്തുക്കൾ ഭക്ഷണമാക്കുകയോ ചെയ്യും. ഈ ദുരന്തം ഒഴിവാക്കാൻകാലേകൂട്ടിത്തന്നെ ഞാൻ ജഡദേഹമല്ല സനാതനബോധമാണ് എന്നു സാക്ഷാത്കരിക്കുകയേഗതിയുള്ളു. അതിനു ഭഗവാന്റെ കാരുണ്യമുണ്ടാകണമെന്നാണു സൂചന.

ജഡബന്ധം തീരെ നിഷ്ഫലമെന്നു പറഞ്ഞുകൂടല്ലോ. അതുകൊണ്ടല്ലേ പുത്രമിത്രാദിയും അയൽവാസികളും ഒക്കെ സഹായത്തിനെത്തുന്നത്? ഈ സംശയത്തിനുത്തരമാണ് അടുത്ത പദ്യം:-

94 ജനകനുമമ്മയുമാത്മസഖിപ്രിയ-
ജനവുമടുത്തയൽവാസികളും വിനാ
ജനനമെടുത്തു പിരിഞ്ഞിടുമെപ്പൊഴും
തനിയെയിരിപ്പതിനേ തരമായ് വരൂ.

ജനകനും അമ്മയും-അച്ഛനും അമ്മയും; ആത്മസഖിപ്രിയജനവും-ആത്മസഖികളായിക്കഴിയുന്ന കൂട്ടുകാരും; അടുത്തയൽവാസികളും-അടുത്ത സ്നേഹമുള്ള അയൽപക്കക്കാരും; വിനാ-അധികനാൾകൂടെയുണ്ടാകാതെ;

74-2003 18

എപ്പോഴും–എന്നും; ജനനമെടുത്തുപിരിഞ്ഞിടും–ജനിച്ചും മരിച്ചും പിരിഞ്ഞു പൊയ്ക്കൊണ്ടേയിരിക്കും; തനിയെയിരിപ്പതിനേ–ജീവിതത്തെ ധന്യമാക്കുന്ന കാര്യത്തിൽ അവനവൻ പ്രയത്നിച്ചെങ്കിലേ; തരമായ് വരൂ–എന്തെങ്കിലും സാദ്ധ്യമാവൂ.

അച്ഛനും അമ്മയും ആത്മസഖികളായിക്കഴിയുന്ന കൂട്ടുകാരും അടുത്ത സ്നേഹമുള്ള അയൽപക്കക്കാരും അധികനാൾ കൂടെയുണ്ടാകാതെ എന്നും ജനിച്ചും മരിച്ചും പിരിഞ്ഞുപൊയ്ക്കോണ്ടേയിരിക്കും. ജീവിതത്തെ ധന്യമാക്കുന്ന കാര്യത്തിൽ അവനവൻ പ്രയത്നിച്ചെങ്കിലേ എന്തെങ്കിലും സാദ്ധ്യമാകൂ.

## തനിയെയിരിപ്പതിനേ തരമായ് വരൂ

ജഡശരീരങ്ങളിൽ ഭ്രമിച്ച് ബന്ധുത്വവും സൗഹൃദവും പറഞ്ഞിരുന്നാൽ അതിനൊക്കെ ഒരു പരിമിതിയുണ്ടെന്നോർക്കണം. ബന്ധുക്കളുംമറ്റും ഏതുനിമിഷവും നമ്മിൽനിന്നുവേർപിരിയാം നാം അവരിൽനിന്നു വേർപിരിയാം. ഇനിയും ആരൊക്കെ അടുത്തുണ്ടെങ്കിലും ഈ ജഡദേഹം ജീർണ്ണിച്ചുനശിക്കുകതന്നെ ചെയ്യും. അക്കാര്യത്തിലും ബന്ധുമിത്രാദിക്കു ചെയ്യാവുന്ന സഹായം വളരെ പരിമിതമാണ്. ദേഹം വേർപെടുമ്പോൾ പ്രാണപ്രിയരായ ബന്ധുക്കൾപോലും നോക്കിനിൽക്കാനല്ലാതെ മറ്റൊന്നിനും കഴിവുണ്ടാകയില്ല. അതുകൊണ്ട് ബന്ധുമിത്രാദിയുമൊത്തു കഴിയവേതന്നെ പരമസത്യത്തെക്കൂടി തിരയുകയും ഭഗവത്കാരുണ്യം നേടുകയും വേണ്ടതാണ് എന്നുസൂചന.

ലോകത്തുള്ള എല്ലാം നശ്വരമായതുകൊണ്ട് താൻ സദാ തന്നോടൊപ്പമുള്ള ഭഗവാനെത്തന്നെ ശരണം പ്രാപിക്കുന്നു എന്നാണു ഭക്തന്റെ പ്രഖ്യാപനം: –

95 അണയലിരുന്നരുളീടുമനുഗ്രഹം
ദിനമണിചൂടിയ തമ്പുരാനിതെന്നും
അണുവളവും പിരിയാതെയിരിക്കുമെൻ
മണികൾ നമുക്കുവരും പിണിതീർത്തിടും.

ഇതെന്നും–ഇവിടെ എപ്പോഴും; അണുവളവും പിരിയാതെയിരിക്കും–ലേശംപോലും എന്നിൽനിന്നും വിട്ടുപോകാതെയിരിക്കുന്ന; ദിനമണിചൂടിയ–സൂര്യനെ ശിരസ്സിലണിഞ്ഞിട്ടുള്ള; എൻതമ്പുരാൻ–പരബ്രഹ്മപ്രതീകമായ ശിവൻ; അണയലിരുന്നു–കൂടെ ഉള്ളിൽത്തന്നെ ഇരുന്നുകൊണ്ട്; അനുഗ്രഹം അരുളീടും–അനുഗ്രഹം ചൊരിയും; നമുക്കു മണികൾ വരും–നമുക്കു നന്മകൾ വന്നുചേരും; പിണി തീർത്തിടും– ക്ലേശങ്ങളെല്ലാം ഇല്ലാതാക്കും.

ഇവിടെ എപ്പോഴും ലേശംപോലും എന്നിൽനിന്നും വിട്ടുപോകാതെയിരിക്കുന്ന, സൂര്യനെ ശിരസ്സിലണിഞ്ഞിട്ടുള്ള പരബ്രഹ്മപ്രതീകമായ ശിവൻകൂടെ ഉള്ളിൽത്തന്നെയിരുന്നുകൊണ്ട് അനുഗ്രഹം ചൊരിയും. നമുക്കു നന്മകൾ വന്നുചേരും; ക്ലേശങ്ങളെല്ലാം ഇല്ലാതാകും.

## ദിനമണി ചൂടിയ തമ്പുരാൻ

ശിവൻ ചന്ദ്രചൂഡൻ എന്നാണല്ലോ പ്രസിദ്ധി. പിന്നെ 'ദിനമണി ചൂടിയ തമ്പുരാൻ' എന്നെങ്ങനെ പറഞ്ഞു. യോഗിമാർക്ക് സഹസ്രാരപത്മത്തിൽ സൂര്യരൂപനായി പ്രകാശിക്കുന്ന പരമാത്മാവിന്റെ സാക്ഷാത്ക്കാരമാണ് പരമപ്രധാനം. ശിരസ്സിന്റെ ഉപരി മദ്ധ്യഭാഗത്തായിട്ടാണ് സഹസ്രാരപത്മം. ഇവിടത്തെ സാക്ഷാത്കാരത്തിനു സഹസ്രാരസൂര്യൻ എന്നാണു പറയാറുള്ളത്. അതുകൊണ്ടാണ് 'ദിനമണിചൂടിയ തമ്പുരാൻ 'എന്നു പറഞ്ഞിരിക്കുന്നത്. ഈ പ്രയോഗം മറ്റൊരു കാര്യംകൂടി സൂചിപ്പിക്കുന്നു. ആയിരം കിരണങ്ങളോടുകൂടിയ സൂര്യനെപ്പോലെ സഹസ്രാരപത്മത്തിൽ അനുഭവപ്പെടുന്ന സാക്ഷാത്കാരവും പൂർണ്ണമല്ല. സർവ്വവ്യാപിയായ ബോധാനന്ദവസ്തുവിലെ അംശംമാത്രമാണത്. ജ്ഞാന സാക്ഷാത്ക്കാരം അതിനുമപ്പുറം ഘനീഭവിച്ചുനിൽക്കുന്ന ഒരാനന്ദസത്തയുടെ സാക്ഷാത്കാരമാണ്. ആ ആനന്ദസത്ത ശിരസ്സിൽ ചൂടിയിരിക്കുന്ന ഒരു സൂര്യൻ മാത്രമാണ് സഹസ്രാരസാക്ഷാത് കാരം. ഇനിയും ആകാശത്തിൽ മറ്റൊരാധാരവുമില്ലാതെ ഉദിച്ചുയരുന്ന സാക്ഷാൽ സൂര്യനെത്തന്നെ ഭഗവാന്റെ ശിരസ്സിലെ അലങ്കാരമായി അംഗീകരിച്ചാലും ദോഷമൊന്നും വരാനില്ല. സദാഉള്ളിൽ പ്രതീകമായോ ആത്മാവായോ വർത്തിക്കുന്ന ഭഗവാനെ ശരണം പ്രാപിച്ചാൽ ആദ്ദേഹം അനുഗ്രഹിച്ച് എല്ലാ ക്ലേശങ്ങളും ഒഴിവാക്കിത്തരുമെന്ന് ഭാവം.

സത്യമാർഗ്ഗത്തിൽ ചരിക്കാനും ഗംഗാമൃതം പകർന്നനുഭവിക്കാനും തനിക്ക് കരുത്തുണ്ടാക്കിത്തരണം എന്നാണിനി പ്രാർത്ഥിക്കുന്നത് :-

96 പിണിയിനിക്കണയാതെയിനിത്തിരു-
പ്പണിവിടയ്ക്കൊരുഭക്തിയുറയ്ക്കണം
തണലിലിരുന്നരുളുന്നതു ചെഞ്ചിട-
യ്ക്കണിയുമംബരഗംഗയുടേതിര.

ഇനി-ഇനിമേൽ; പിണിയിനിക്കണയാതെ-എനിക്കു ക്ലേശമൊന്നും ഉണ്ടാകാതെ; തിരുപ്പണിവിടയ്ക്ക്-ഭഗവാന്റെ കല്പനകേട്ടു നടക്കുന്നതിന്; ഒരു ഭക്തിയുറയ്ക്കണം-തക്കഭക്തിയുണ്ടാകണം. തണലിലിരുന്നരുളുന്നത്- ഭഗവാന്റെ തലയിൽ ഒളിഞ്ഞിരിക്കുന്നത്; ചെഞ്ചിടയ്ക്ക്-ചുവന്ന ജടയിൽ; അണിയും-അണിഞ്ഞിരിക്കുന്ന; അംബരഗംഗയുടേ-ദേവഗംഗയുടെ; തിര-കല്ലോലമാണെന്നു ഞാനറിയുന്നു.

ഇനിമേൽ എനിക്കു ക്ലേശമൊന്നും ഉണ്ടാകാതെ ഭഗവാൻെറ കൽപന കേട്ടു നടക്കുന്നതിനു തക്ക ഭക്തിയുണ്ടാകണം. ഭഗവാൻെറ തലയിൽ ഒളിഞ്ഞിരിക്കുന്നത് ചുവന്ന ജടയിൽ അണിഞ്ഞിരിക്കുന്ന ദേവഗംഗയുടെ കല്ലോലമാണെന്നു ഞാൻ അറിയുന്നു

## തിരുപ്പണിവിട

ഭഗവാന്റെ കൽപനകേട്ടുനടക്കൽ. പണി എന്ന പദത്തിനു കൽപന എന്നർത്ഥം. വിട എന്നതിന് കേട്ടുനടക്കുക എന്നും. ഭക്തി നല്ലവണ്ണം ഉറച്ചാൽ

ജീവിതത്തിലെ ഏതുകാര്യം നിർവ്വഹിക്കുന്നതിലും ഭഗവാന്റെ വ്യക്തമായ നിർദ്ദേശം ഉള്ളിൽ തെളിയും. മഹാന്മാരായ ഭക്തന്മാരെല്ലാം അങ്ങനെയാണ് ജീവിതകാര്യങ്ങൾ മുന്നോട്ടു കൊണ്ടുപോയിട്ടുള്ളത്. ഭഗവാൻെറ കൽപനകേട്ടു നടന്നാൽ ദേവഗംഗയുടെ അമൃതംനുകർന്ന് ആനന്ദിക്കാനും ഇടവരും. ഈ കാര്യങ്ങളാണിവിടെ വ്യക്തമാക്കിയിരിക്കുന്നത്.

ഭഗവാന്റെ ജടയിൽ ഒളിഞ്ഞിരിക്കുന്ന അംബരഗംഗയുടെ തിരകാണാനിടയായാൽ എന്താണു ഫലം? അതാണ് അടുത്ത പദ്യത്തിൽ വിവരിക്കുന്നത്.

97 അണിമുടിക്കണയും തിരമാലയിൽ
തണിയുമെൻ വ്യസനങ്ങളതൊക്കെയും
പണിയറുപ്പതിനെപ്പൊഴുമത്തിരു-
ക്കണികൾ കാട്ടുക കാമവിനാശന!

അണിമുടിക്കണയും-ഭഗവാന്റെ മനോഹരമായ ജടയിൽ ഒളിഞ്ഞിരിക്കുന്ന; തിരമാലയിൽ-ദേവഗംഗയുടെ കല്ലോലത്തിൽ; എൻ വ്യസനങ്ങളൊക്കെയും-എന്റെ എല്ലാ സംസാരക്ലേശങ്ങളും; തണിയും-മുങ്ങിമറയും; കാമവിനാശന-കാമനെ എരിച്ചു ചാമ്പലാക്കിയവനേ അഥവാ കാമങ്ങളെയെല്ലാം നശിപ്പിക്കുന്നവനേ; പണിയറുപ്പതിന്-കർമ്മബന്ധം മുറിച്ചുകളയുന്നതിന്; അത്തിരുക്കണികൾ-അങ്ങയുടെ രൂപവുമായി ബന്ധപ്പെട്ട ഇത്തരം ദിവ്യദർശനങ്ങൾ എപ്പോഴും-സദാസമയം കാട്ടുക-കാണിച്ചുതന്നനുഗ്രഹിക്കുക.

ഭഗവാൻെറ മനോഹരമായ ജടയിൽ ഒളിഞ്ഞിരിക്കുന്ന ദേവഗംഗയുടെ കല്ലോലത്തിൽ എൻെറ എല്ലാ സംസാരക്ലേശങ്ങളും മുങ്ങിമറയും; കാമനെ എരിച്ചു ചാമ്പലാക്കിയവനേ അഥവാ കാമങ്ങളെയെല്ലാം നശിപ്പിക്കുന്നവനേ, കർമ്മബന്ധം മുറിച്ചുകളയുന്നതിന് അങ്ങയുടെ രൂപവുമായി ബന്ധപ്പെട്ട ഇത്തരം ദിവ്യദർശനങ്ങൾ സദാസമയം കാണിച്ചുതന്നനുഗ്രഹിക്കുക.

ദേവഗംഗയുടെ പ്രതീകരഹസ്യം ഇരുപത്തെട്ടാം പദ്യത്തിന്റെ വ്യാഖ്യാനം നോക്കിയറിയിക്കുക.

നൃത്തംവച്ച് ആനന്ദമൂർത്തിയായി അടുക്കുന്ന ഭഗവാന്റെ തിരുമുഖം കണ്ടു സുഖിക്കാനിടവരണമെന്നാണ് ഭക്തന്റെ ആഗ്രഹം:-

98 പണിയുമപ്ഫണിമാല പിരിച്ചുചേർ-
ത്തണിയുമച്ചിടയാടിവരുന്ന നി-
ന്നണിമുഖാംബുജമക്ഷികൾകൊണ്ടിനി-
ക്കണിയണം കരുണാകലശാംബുധേ!

കരുണാകലശാംബുധേ-കരുണ്യപ്പാൽക്കടലായി വിളങ്ങുന്ന അല്ലയോ ഭഗവാനേ; പണിയുമപ്ഫണിമാല-പത്തിതാഴ്ത്തിക്കുമ്പിടുന്ന സർപ്പമാല; പിരിച്ചുചേർത്തു-പിരിചേർത്തുമുറുക്കി; അണിയും-കെട്ടിവച്ചിരിക്കുന്ന; ചെഞ്ചിടയാടി-ചുവന്നു മനോഹരമായ ജടനൃത്തത്തിൽ ആട്ടി അഥവാ ഭക്തനോടുള്ള കാരുണ്യം കൊണ്ട് ആട്ടി;വരുന്ന- അടുക്കുന്ന; നിന്നണിമുഖാംബുജം-അങ്ങയുടെ താമരപോലെ വിളങ്ങുന്ന സുന്ദരമുഖം; അക്ഷികൾകൊണ്ട്-ഈ പുറം

കണ്ണുകൾ കൊണ്ട്; ഇനിക്കണിയണം-കണ്ട് ഹൃദയത്തിൽ പ്രതിഷ്ഠിക്കാനി ടവരണം.

കാരുണ്യപ്പാൽക്കടലായി വിളങ്ങുന്ന അല്ലയോ ഭഗവാനേ, പത്തിതാഴ്ത്തിക്കുമ്പിടുന്ന സർപ്പമാല പിരിചേർത്തു മുറുക്കിക്കെട്ടിവച്ചിരിക്കുന്ന ചുവന്ന മനോഹരമായ ജട നൃത്തത്തിൽ ആട്ടി അഥവാ ഭക്തനോടുള്ള കാരുണ്യം കൊണ്ട് ആട്ടി അടുക്കുന്ന അങ്ങയുടെ താമരപോലെ വിളങ്ങുന്ന സുന്ദരമുഖം, ഈ പുറംകണ്ണുകൾകൊണ്ടു കണ്ട് ഹൃദയത്തിൽ പ്രതിഷ്ഠിക്കാൻ ഇടവരണം.

അകവും പുറവും നിറഞ്ഞു ഭഗവാനെ കാണാറാകണം എന്നു താല്പര്യം.

ദേവഗംഗാകല്ലോലങ്ങളിൽ കളിയാടുന്ന സർപ്പങ്ങളോടുകൂടി ആ ജട കാണാറാകണമെന്നാണ് ഭക്തൻ കൊതിക്കുന്നത്. അഥവാ ഇഡ, പിംഗള, സുഷുമ്ന തുടങ്ങിയ നാഡികളിൽ ശീതളപ്രാണധാര പ്രവഹിച്ച് താൻ സഹസ്രാരപത്മത്തിലെ ആത്മദർശനത്തിനു കരുത്തനായിത്തീരണമെന്നാണ് ഭക്തൻ ഇനി പ്രാർത്ഥിക്കുന്നത്: -

99 അമരവാഹിനിപൊങ്ങിവരും തിര-
യ്ക്കമരമെന്നകണക്കു പടങ്ങളും
സമരസത്തിൽ വിരിച്ചരവങ്ങളോ-
ടമരുമച്ചിടയാടിയടുക്കണം.

അമരവാഹിനി-ദേവഗംഗ അഥവാ ശീതളപ്രാണധാര; പൊങ്ങിവരും തിരക്ക്-ഒഴുകിവരുമ്പോഴുണ്ടാകുന്ന തിരയെ അഥവാ ശരീരത്തിൽ മുഴുവൻ വ്യാപിക്കുമ്പോഴുണ്ടാകുന്ന ചലനത്തെ; അമരമെന്ന കണക്ക്-തടയാനുള്ള കപ്പലിന്റെ പുറകുഭാഗമെന്നപോലെ അഥവാ മനസ്സാകുന്ന കപ്പലിന്റെ പുറംഭാഗമെന്നപോലെ; സമരസത്തിൽ പടങ്ങളും വിരിച്ച്-ഒരേ രൂപത്തിൽ പത്തികളും വിടർത്തി അഥവാ ഒരേ രൂപത്തിൽ അഗ്രഭാഗങ്ങൾ തജോമയങ്ങളായി വികസിച്ച്; അരവങ്ങളോടമരും-കാണപ്പെടുന്ന സർപ്പങ്ങളാൽ ചുറ്റപ്പെട്ട് അഥവാ ഇഡ, പിംഗള, സുഷുമ്ന തുടങ്ങിയ നാഡീവ്യൂഹത്താൽ വലയിതമായി; അച്ചിടയാടിയടുക്കണം-ജടചൂടിയ ഭഗവദ്രൂപം നൃത്തംവച്ച് അടുത്തെത്താൻ ഇടയാകണം.

ദേവഗംഗ അഥവാ ശീതളപ്രാണധാര ഒഴുകിവരുമ്പോഴുണ്ടാകുന്ന തിരയെ അഥവാ ശരീരത്തിൽ മുഴുവൻ വ്യാപിക്കുമ്പോഴുണ്ടാകുന്ന ചലനത്തെ തടയാനുള്ള കപ്പലിന്റെ പുറംഭാഗമെന്നപോലെ അഥവാ മനസ്സാകുന്ന കപ്പലിന്റെ പുറംഭാഗമെന്നപോലെ ഒരേ രൂപത്തിൽ പത്തികളും വിടർത്തി അഥവാ ഒരേ രൂപത്തിൽ അഗ്രഭാഗങ്ങൾ തേജോമയങ്ങളായി വികസിച്ച് കാണപ്പെടുന്ന സർപ്പങ്ങളാൽ ചുറ്റപ്പെട്ട് അഥവാ ഇഡ, പിംഗള, സുഷുമ്ന തുടങ്ങിയ നാഡീവ്യൂഹത്താൽ വലയിതമായി ജടചൂടിയ ഭഗവദ്രൂപം നൃത്തംവച്ച് അടുത്തെത്താൻ ഇടയാകണം.

ശിവപ്രതീകത്തിലെ ദേവഗംഗ ശീതളപ്രാണധാരയെയും സർപ്പങ്ങൾ നാഡീവ്യൂഹത്തെയും പ്രതിനിധാനം ചെയ്യുന്നു എന്നു കാണേണ്ടതാണ്. കുണ്ഡലിനിപ്പാട്ടിലെ കുണ്ഡലിനീയോഗവിവരണം നോക്കുക.

ഭഗവാനെ ഭജിച്ചുഭജിച്ച് ഒടുവിൽ അഖണ്ഡാനുഭൂതിയിലെത്തി ഹൃദയ കുമുദം വികസിച്ച് സർവ്വത്ര ആനന്ദസ്വരൂപനായ ഭഗവാനെത്തന്നെ കാണാൻ ഇടവരണമെന്ന് പ്രാർത്ഥിച്ചുകൊണ്ട് സ്തോത്രം ഉപസംഹരിക്കുകയാണ് നൂറാം പദ്യത്തിൽ : -

100 കുളിർമതികൊണ്ടു കുളിർത്തു ലോകമെല്ലാ-
മൊളിതിരളുന്നൊരുവെണ്ണിലാവുപൊങ്ങി
തെളുതെളെ വീശിവിളങ്ങി ദേവലോക -
ക്കുളമതിലാമ്പൽവിരിഞ്ഞുകാണണം മേ.

കുളിർമതികൊണ്ട്-സത്യത്തിന്റെ അഖണ്ഡാനുഭൂതിയിൽക്കൂടി; ലോകമെല്ലാം കുളിർത്ത്-ജഗത്താകെ ബ്രഹ്മാനന്ദം കൊണ്ടു നിറഞ്ഞതായി അനുഭവിച്ച്; ഒളിതിരളുന്നൊരു വെണ്ണിലാവു പൊങ്ങി-കാന്തിതിങ്ങുന്ന ശാന്തി എങ്ങും വ്യാപിച്ച്; തെളുതെളെ വീശിവിളങ്ങി-മിന്നിമിന്നി തിരയടിച്ചുയർന്ന്, ദേവലോകക്കുളമതിൽ-ഈ ലോകത്തെ ഒരു സ്വർഗ്ഗമാക്കി മാററി അതിലെ ഒരു ചെറു പൊയ്കയായ എന്റെ ദേഹത്തിൽ; ആമ്പൽ-ഹൃദയമാകുന്ന ആമ്പൽ; വിരിഞ്ഞു കാണണം മേ-വികസിച്ച് എനിക്കുകാണാൻ ഇടയാകണം.

സത്യത്തിന്റെ അഖണ്ഡാനുഭൂതിയിൽക്കൂടി ജഗത്താകെ ബ്രഹ്മാനന്ദം കൊണ്ടുനിറഞ്ഞതായി അനുഭവിച്ച് കാന്തിതിങ്ങുന്ന ശാന്തി എങ്ങും വ്യാപിച്ച് മിന്നിമിന്നി തിരയടിച്ചുയർന്ന് ഈ ലോകത്തെ ഒരു സ്വർഗ്ഗമാക്കിമാറ്റി അതിലെ ഒരു ചെറു പൊയ്കയായ എന്റെ ദേഹത്തിൽ ഹൃദയമാകുന്ന ആമ്പൽ വികസിച്ച് എനിക്ക് കാണാൻ ഇടയാകണം.

## ആമ്പൽ വിരിഞ്ഞു കാണണം മേ

എന്റെ ഹൃദയമാകുന്ന ആമ്പൽ വികസിക്കണം. ചന്ദ്രനാണല്ലോ ആമ്പലിന്റെ കമിതാവ്. ചന്ദ്രകരസ്പർശംകൊണ്ടേ ആമ്പൽ വികസിക്കൂ. ഹൃദയമാകുന്ന ആമ്പൽ വികസിക്കാൻ ഏതു ചന്ദ്രന്റെ സ്പർശമാണ് ആവശ്യം? അഖണ്ഡാനുഭൂതി യാകുന്ന കുളിർമതിയുടെ സ്പർശം. കുളിർമതി എന്ന പദത്തിനു ചന്ദ്രൻ എന്നും അഖണ്ഡാനുഭൂതിയിലെ സത്യബുദ്ധി എന്നും അർത്ഥം പറയാം. അഖണ്ഡാനുഭൂതിയെന്നാലെന്താണ്. സർവ്വത്ര വസ്തു ഒന്നേയുള്ളൂ. ലേശംപോലും പലതില്ല എന്ന അനുഭവമാണ് അഖണ്ഡാനുഭൂതി. ബുദ്ധി ഇതനുഭവിക്കാൻ തുടങ്ങിയാൽ ലോകമെങ്ങും പ്രകാശവും ശാന്തിയും കൊണ്ട് നിറഞ്ഞതായി അനുഭവപ്പെടും. ഇങ്ങനെ പുറത്തെങ്ങും നിറഞ്ഞനുഭവിക്കുന്ന ശാന്തിയും പ്രകാശവുമാണ് അഖണ്ഡാനുഭൂതിയാകുന്ന കുളിർമതിയുടെ ഒളിതിരളുന്ന വെണ്ണിലാവ്. തുടർന്ന് ഈ ലോകം സാക്ഷാത് സ്വർഗ്ഗലോകം തന്നെയായി മാറും. ഈ സ്വർഗ്ഗത്തിലെ ഒരു ചെറുപൊയ്കയാണു സാധകന്റെ ദേഹമെന്നിരിക്കട്ടെ. ഭക്തനാവശ്യപ്പെടുന്നത് ദേഹമാകുന്ന ഈ പൊയ്കയിലെ ഹൃദയമാകുന്ന ആമ്പൽ അഖണ്ഡാനുഭൂതിയാകുന്ന കുളിർമതിയുടെ പ്രകാശം നിറഞ്ഞ ശാന്തിയാകുന്ന വെണ്ണിലാവുതട്ടി വികസിക്കാനിടയാകണമെന്നാണ്. അതിനു ഭഗവാൻ അനുഗ്രഹിക്കണം. ഈ അവ

സരത്തിൽ 'അഖണ്ഡാനുഭൂതിയിലെഴുംതണ്ടാരിൽവീണു മധുവുണ്ടാരമിക്കു മൊരുവണ്ടാണ് സൂരിസുകൃതി' എന്നു ഗുരുദേവൻ *ജനനീവരത്നമഞ്ജരി* യിൽ പ്രസ്താവിച്ചിട്ടുള്ളത് ഓർമ്മിക്കുന്നത് നന്ന്. മനസ്സ് ബ്രഹ്മാനുഭൂതി കൊണ്ടു കുളിർത്താൽ ലോകം മുഴുവൻ കുളിർത്തതായി അനുഭവപ്പെടും. കാലിൽ ചെരിപ്പുണ്ടെങ്കിൽ ഭൂമി മുഴുവൻ തോലുകൊണ്ടു പൊതിഞ്ഞ തായിത്തീരും. തത്ത്വസംപൂർണ്ണവും ഭക്തിനിർഭരവുമായ ഈ സ്തോത്രം രചിച്ചു ലോകത്തിനു സംഭാവന ചെയ്ത ഗുരുവിന്റെ പാദങ്ങളിൽ നമുക്കു സാഷ്ടാംഗം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 4

# അർദ്ധനാരീശ്വരസ്തവം

പ്രാർത്ഥനയ്ക്കംഗീകരിക്കാവുന്ന അഞ്ചുമനോഹര പദ്യങ്ങളട ങ്ങുന്നതാണ് അർദ്ധനാരീശ്വരസ്തവം. ഭക്തിരസം നിറഞ്ഞുതിളങ്ങു ന്നവയാണ് അഞ്ചുപദ്യങ്ങളും. വേനലിൽ പെട്ടുഴലുന്നവർക്ക് മഴയെ ന്നപോലെ ജഡചിന്തയിൽപ്പെട്ടുവരളുന്ന മനുഷ്യചിത്തത്തിന് ചൈത ന്യാമൃതം വർഷിച്ചാശ്വാസമരുളണമെന്ന ആദ്ധ്യാത്മിക പ്രാർത്ഥനയും ഈ പദ്യങ്ങൾ ഉൾക്കൊള്ളുന്നു. ഈ പദ്യങ്ങൾ ചൊല്ലി നിരന്തരം ശിവഭജനം നടത്തുന്നവർക്ക് പ്രകൃതിജന്യങ്ങളായ ക്ലേശങ്ങൾപോലും അചിരേണ മാറിക്കിട്ടുന്നതാണ്.

ഈ കൃതിയെക്കുറിച്ച് കേരള സാഹിത്യ അക്കാഡമി റിസർച്ച് സ്കോള റായിരുന്ന ശ്രീ. ജി. പ്രിയദർശൻ നൽകിയ വിവരങ്ങൾ താഴെചേർക്കുന്നു. 1936–ഡിസംബർ 6–ാം തീയതിയിലെ കേരള കൗമുദിയിൽ കൃപാമൃതം എന്ന തലക്കെട്ടിൽ ശ്രീ. സി. വി. കുഞ്ഞുരാമനാണ് ഈ കൃതി ആദ്യമായി പ്രസിദ്ധം ചെയ്തത്. 1069–ൽ അരുവിപ്പുറത്തു വച്ചാണ് സ്വാമികൾ ഇതു രചിച്ചതെന്ന് സി. വി. ഉറപ്പിച്ചുപറയുന്നു. ഇതിന്റെ രചനയെപ്പറ്റി സി. വി. ഇങ്ങനെ വിവരി ക്കുന്നു. അക്കാലത്ത് വർഷമില്ലായ്കയാൽ സ്ഥലത്തെ കൃഷികൾ മുഴുവൻ നശിച്ച് നെയ്യാറും വറ്റിവരണ്ട് ജനങ്ങൾക്കു കുടിക്കാൻപോലും ജലം കിട്ടാ യ്കയാൽ സ്ഥലത്തെ ചില മാന്യന്മാർ സ്വാമികളുടെ അടുക്കൽ ചെന്നു സങ്കടം പറഞ്ഞു. അതുകേട്ടു ആർദ്രതയുണ്ടായിട്ട് സ്വാമി അല്പനേരം ചിന്താ മഗ്നനായിരുന്നു. അതിന് ശേഷം ഈ പദ്യങ്ങൾ ചൊല്ലിയെന്നും മഴയുണ്ടാ കുമെന്നു പറഞ്ഞ് അവരെ ആശ്വാസപ്പെടുത്തി അയച്ചു എന്നും പറയുന്നു. ഒന്നു രണ്ടുമണിക്കൂർ നേരം കഴിഞ്ഞപ്പോൾ ഭയങ്കരമായ ഒരു വർഷമുണ്ടായി. നെയ്യാർ കരകവിഞ്ഞ് ഒഴുകുകപോലും ചെയ്തുവത്രേ.

അയ്യോയീവെയിൽകൊണ്ടു വെന്തുരുകി വാ–
　　ടീടുന്നു നീയെന്നിയേ
കയ്യേകീടുവതിനു കാൺകിലൊരുവൻ
　　കാരുണ്യവാനാരഹോ!
പയ്യാർന്നീജനമാഴിയിൽ പതിവതി–
　　ന്മുന്നേ, പരന്നൂഴിയിൽ
പെയ്യാറാകണമേ ഘനാംബു, കൃപയാ
　　ഗംഗാനദീധാമമേ! 1

നാടുംകാടുമൊരേകണക്കിനു നശി–
ച്ചീടുന്നതും നെക്കിന–
ക്കീടും നീരുമൊഴിഞ്ഞു നാവുകൾ വറ–
ണ്ടീടുന്നതും നിത്യവും.
തേടും ഞങ്ങളുമുള്ളുനൊന്തുതിരിയും
പാടും പരീക്ഷിച്ചു നി –
ന്നീടും നായകനെന്തു നന്മയരുളാ–
യ്വാനർദ്ധനാരീശ്വരാ? 2

ഊട്ടിത്തീറ്റിവളർത്തുമുമ്പർതടിനീ–
നാഥന്നുമിപ്പോളുയിർ–
ക്കൂട്ടത്തോടൊരു കൂറുമില്ല, കഥയെന്ത–
യ്യോ കുഴപ്പത്തിലായ്,
നാട്ടിൽകണ്ടതശേഷവും ബത നശി –
ച്ചീടുന്നതും കണ്ടുനീ
മൂട്ടിൽ തന്നെയിരുന്നിടുന്നു, മുറയോ?
മൂളർദ്ധനാരീശ്വരാ! 3

ദാരിദ്ര്യം കടുതായ്, ദഹിച്ചു തൃണവും
ദാരുക്കളും ദൈവമേ!
നീരില്ലാതെ നിറഞ്ഞു സങ്കടമഹോ!
നീയൊന്നുമോർത്തീലയോ?
ആരുള്ളിത്ര കൃപാമൃതം ചൊരിയുവാ–
നെന്നോർത്തിരുന്നോരിലീ–
ക്രൂരത്തീയിടുവാൻ തുനിഞ്ഞതഴകോ?
കൂറർദ്ധനാരീശ്വരാ! 4

മുപ്പാരൊക്കെയിതാ മുടിഞ്ഞു മുടിയിൽ
ചൊല്പൊങ്ങുമപ്പും ധരി–
ച്ചെപ്പോഴും പരമാത്മനിഷ്ഠയിലിരു–
ന്നീടുന്നു നീയെന്തഹോ!
ഇപ്പാരാരിനിയാളുമിപ്പരിഷയി–
ന്നാരോടുരയ്ക്കുന്നു നിൻ–
തൃപ്പാദത്തണലെന്നിയേ തുണ നമു–
ക്കാരർദ്ധനാരീശ്വരാ! 5

## വ്യാഖ്യാനം

ശിവനാണ് അർദ്ധനാരീശ്വരൻ. തന്റെ ദേഹം പകുതി ദേവിക്കു നൽകി. ദേവീരൂപത്തിലാക്കി വർത്തിക്കുന്നതുനിമിത്തമാണ് അർദ്ധനാരീശ്വരൻ എന്ന

പേരുണ്ടായത്. പുരുഷനെയും പുരുഷശക്തിയായ പ്രകൃതിയെയും പ്രതിനിധാനം ചെയ്യുന്നതാണീ ശിവസങ്കല്പം. പുരുഷൻ ബ്രഹ്മാവും പ്രകൃതി മായയുമാണ്. മഴ പെയ്യാതെ നാടുമുഴുവൻ വരൾച്ച ബാധിച്ചു വിഷമിച്ച ഒരു ഘട്ടത്തിൽ അരുവിപ്പുറത്തു വച്ച് ജനങ്ങൾക്ക് പ്രാർത്ഥിക്കാനായി ഗുരുദേവൻ എഴുതിക്കൊടുത്ത അഞ്ചു മനോഹരപദ്യങ്ങളാണ് ഇവ. പ്രകൃതിയെ വശത്താക്കിയാണല്ലോ പരമാത്മാവ് മഴ മുതലായ സൃഷ്ടി കാര്യങ്ങൾ നടത്തുന്നത്. അതുകൊണ്ടാണ് അർദ്ധനാരീശ്വരനെ സ്തുതിച്ചിരിക്കുന്നത്. ഭക്തിഭാവം നിറഞ്ഞുതിങ്ങുന്നവയാണ് അഞ്ചുശ്ലോകങ്ങളും. ജഡചിന്തയിൽപ്പെട്ടു വരളുന്ന മനുഷ്യചിത്തത്തിന് ചൈതന്യാമൃതം വർഷിച്ച് ആശ്വാസമരുളണമെന്ന ആദ്ധ്യാത്മിക പ്രാർത്ഥനയും ഈ പദ്യങ്ങൾ ഉൾക്കൊള്ളുന്നു എന്നു കരുതുന്നതിൽ തെറ്റില്ല.

1 അയ്യോയീവെയിൽകൊണ്ടു വെന്തുരുകി വാ-
ടീടുന്നു നീയെന്നിയേ,
കയ്യേകീടുവതിന്നു കാൺകിലൊരുവൻ
കാരുണ്യവാനാരഹോ!
പയ്യാർന്നീജനമാഴിയിൽപതിവതി-
ന്മുന്നേ പരന്നൂഴിയിൽ
പെയ്യാറാകണമേ ഘനാംബു കൃപയാ
ഗംഗാനദീധാമമേ!

കയ്യേകീടുക-സഹായിക്കുക, പയ്യ്-വിശപ്പ്, ആഴിയിൽ പതിയുക-മരിക്കുക; ഘനാംബു-മേഘജലം; കൃപയാ കാരുണ്യത്തോടുകൂടി ഗംഗാനദീധാമം-ഗംഗാനദിക്കിരിപ്പിടം-ശിവൻ ഗംഗയെ തലയിൽ ചുമന്നുകൊണ്ടിരിക്കുന്നു എന്നു പ്രസിദ്ധി; തലയിൽ സദാ ചുമക്കുന്ന ജലം എന്തുകൊണ്ടു ജനങ്ങൾക്കു നൽകാൻ മടിക്കുന്നു എന്നു സൂചന.

കഷ്ടം! ലോകം മുഴുവൻ വേനൽ നിമിത്തം ചുട്ടുരുകി നശിക്കുന്നു. അല്ലയോ ഭഗവൻ അങ്ങല്ലാതെ ഈ കഷ്ടസ്ഥിതിയിൽ സഹായിക്കാൻ കാരുണ്യമുള്ള ഒരാൾ വേറെയാരുണ്ട്? ആഹാരം കിട്ടാതെ വിശന്ന ആളുകൾ മരിക്കാനിടവരുന്നതിനു മുൻപ് അവിടുന്നു രക്ഷിക്കണം. ഭൂമിയിൽ സർവ്വത്ര പരന്ന മേഘജലം വർഷിക്കുമാറാകണം. ഭഗവത്കൃപകൊണ്ടേ അതു സാദ്ധ്യമാവൂ. അവിടുന്നു സദാ ഗംഗാനദിയുടെ ആവാസസ്ഥാനമാണല്ലോ.

2 നാടുംകാടുമൊരേകണക്കിനു നശി-
ച്ചീടുന്നതും നെക്കന-
ക്കീടുംനീരുമൊഴിഞ്ഞു നാവുകൾ വറ-
ണ്ടീടുന്നതും നിത്യവും
തേടും ഞങ്ങളുമുള്ളുനൊന്തു തിരിയും
പാടും പരീക്ഷിച്ചു നി-
ന്നീടും നായകനെന്തു നന്മയരുളാ-
യ്വാനർദ്ധനാരീശ്വര!

നെക്കിനക്കീടും നീർ- ജലാശയങ്ങളിൽ നിന്നും നെ ക്കിയെടുത്തു നാവു നനയ്ക്കുന്ന വെള്ളം; നിത്യവും തേടും-എന്നും ഭജിക്കുന്ന; തിരിയും പാട്-പരിഭ്രാന്തി; നായകൻ-ഈശ്വരൻ; നന്മയരുളുക-നല്ലതു വരുത്തുക.

നാടും കാടും ഒരുപോലെ വെയിലേറ്റുണങ്ങി കരിയുന്നു. വറ്റിയ ജലാശയങ്ങളിൽ നിന്നും നെക്കിയെടുത്തു നാവു നനയ്ക്കുന്ന വെള്ളവും കിട്ടാതായിരിക്കുന്നു. അതുനിമിത്തം നാവുകൾ വരണ്ടുപോയിരിക്കുന്നു. ഞങ്ങളെന്നും അങ്ങയെ ഭജിക്കുന്നവരല്ലേ? ഇന്നിതാ ഹൃദയം നൊന്തു പരിഭ്രമിക്കുന്നു. ഈ ദുരിതത്തിൽ ഞങ്ങളെ കണ്ണുതുറന്നു നോക്കിനിൽക്കുന്ന ഈശ്വരൻ നല്ലതുവരുത്താൻ താമസിക്കുന്നതെന്തിന്? പ്രകൃതിയെ പൂർണ്ണമായി വശത്താക്കിയിട്ടുള്ള അർദ്ധനാരീശ്വരനാണല്ലോ അവിടുന്ന്.

3 ഊട്ടിത്തീറ്റി വളർത്തുമുമ്പർതടിനീ-
നാഥന്നുമിപ്പോളുയിർ-
ക്കൂട്ടത്തോടൊരുകൂറുമില്ല, കഥയെന്ത-
യ്യോ! കുഴപ്പത്തിലായ്
നാട്ടിൽ കണ്ടതശേഷവും ബത! നശി-
ച്ചീടുന്നതും കണ്ടു നീ
മൂട്ടിൽ തന്നെയിരുന്നിടുന്നു, മുറയോ?
മൂളർദ്ധനാരീശ്വര!

ഉമ്പർതടിനീനാഥൻ- ഗംഗാധരൻ, ഉയിർക്കൂട്ടം-ജീവജാലം, മൂട്ടിൽതന്നെയിരുന്നിടുന്നു-എല്ലാറ്റിനും ആദികാരണമായി വിളങ്ങുന്നു; മുറയോ-ശരിയോ; മൂള്-ഒരാശ്വാസ വാക്കു പറയൂ.

എല്ലാ സുഖങ്ങളും ആഹാരവും തന്നു രക്ഷിച്ചു വളർത്തുന്ന ഗംഗാപതിയായ ഭഗവാന് ഇപ്പോൾ ജീവജാലങ്ങളോട് ഒരു കരുണയുമില്ലെന്നായോ? എന്തു പറയാൻ? കഷ്ടം! എല്ലാം കലങ്ങിമറിഞ്ഞിരിക്കുന്നു. അല്ലയോ ഭഗവൻ, അങ്ങ് നാട്ടിലുള്ള സകലതും നശിക്കുന്നതു കണ്ടു കണ്ട് ഇതിനെല്ലാം ആദികാരണമായി ഇങ്ങനെ വിളങ്ങുന്നു. കഷ്ടം! ഇതു ശരിയാണോ! ഭാര്യയ്ക്കു ദേഹം പകുതി നൽകിയ അല്ലയോ ഭഗവൻ അങ്ങെന്താണൊന്നും മിണ്ടാത്തത്? എന്തെങ്കിലും ഒരാശ്വാസവാക്കു പറയൂ.

പ്രപഞ്ചത്തിനാദികാരണമായ ബ്രഹ്മത്തെ തന്നെയാണിവിടെ ശിവരൂപത്തിൽ സ്തുതിക്കുന്നതെന്നു വെളിപ്പെടുത്താനാണ് മൂട്ടിൽതന്നെയിരുന്നു എന്നു പ്രയോഗിച്ചിരിക്കുന്നത്.

4 ദാരിദ്ര്യം കടുതായി, ദഹിച്ചു തൃണവും
ദാരുക്കളും ദൈവമേ!
നീരില്ലാതെ നിറഞ്ഞു സങ്കടമഹോ!
നീയൊന്നുമോർത്തീലയോ?
ആരുള്ളിത്ര കൃപാമൃതം ചൊരിയുവാ
നെന്നോർത്തിരുന്നോരിലീ-

ക്രൂരത്തീയിടുവാൻ തുനിഞ്ഞതഴകോ?
കൂററർദ്ധനാരീശ്വര!

തൃണം,-പുല്ല്, ദാരു-വൃക്ഷം നീയൊന്നുമോർത്തീലയോ ഇതൊന്നും അങ്ങ് കണ്ടില്ലെന്നുണ്ടോ? കൃപാമൃത കാരുണ്യാമൃതം, ക്രൂരത്തീ- വേനലാകുന്ന കൊടും തീ, അഴകേ ഉചിതമായി കൂറ്-മൊഴിയൂ.

ചോറും തൊഴിലുമില്ലാതെ എല്ലായിടത്തും ദാരിദ്ര്യം പെരുകുന്നു. എല്ലാറ്റിനും ഉടമയായ അല്ലയോ ഈശ്വര, പുല്ലുകളും കരിഞ്ഞു ചാമ്പലായി. വെള്ളം കിട്ടാത്തതുകൊണ്ട് സർവ്വത്ര സങ്കടമേ കാണാനുള്ളൂ. കഷ്ടം ഇതൊന്നും അങ്ങു കണ്ടില്ലെന്നുണ്ടോ? അങ്ങയെപ്പോലെ കാരുണ്യാമൃതം പൊഴിക്കുന്നവർ മറ്റാരുമില്ലെന്നായിരുന്നു ഞങ്ങളുടെ ധാരണ. അങ്ങനെയുള്ള ഈ ഭക്തന്മാരുടെ മേൽ വേനലാകുന്ന കൊടുംതീ കോരിയിടാൻ അങ്ങേയ്ക്കു തോന്നിയതു ഭംഗിയോ? പകുതി പെൺദേഹം പൂണ്ടവനേ ഒന്നു മൊഴിയൂ.

5 മുപ്പാരൊക്കെയിതാ മുടിഞ്ഞു മുടിയിൽ
ചൊല്പൊങ്ങുമപ്പും ധരി-
ച്ചെപ്പോഴും പരമാത്മനിഷ്ഠയിലിരു
ന്നീടുന്നു നീയെന്തഹോ!
ഇപ്പാരാരിനിയാളുമിപ്പരിഷയി-
ന്നാരോടുരയ്ക്കുന്നു നിൻ-
തൃപ്പാദത്തണലെന്നിയേ തുണ നമു-
ക്കാരർദ്ധനാരീശ്വരാ!

മുപ്പാര്-മൂന്നു ലോകവും; മുടിയിൽ-തലയിൽ; അപ്പ് പരമ പരിശുദ്ധമെന്നു പേരുകേട്ട ഗംഗാജലം പരമാത്മനിഷ്ഠയിൽ-ബ്രഹ്മാനന്ദത്തിൽ ലയിച്ച് ഇപ്പരിഷ-ദുഃഖിക്കുന്ന ഈ ലോകം ഉരയ്ക്കും ആവലാതിപറയും, തൃപ്പാദത്തണൽ-ദിവ്യങ്ങളായ കാലടികളുടെ തണൽ

മൂന്നു ലോകങ്ങളും വേനലേറ്റു ഇതാ ദഹിക്കുന്നു. അല്ലയോ ഭഗവൻ, അവിടുന്നു പ്രസിദ്ധിപെറ്റ ഗംഗാജലം തലയിൽ ചുമന്നുകൊണ്ട്, ബ്രഹ്മാനന്ദത്തിൽ ലയിച്ചിരിക്കുന്നു. എന്താണിങ്ങനെ? ഈ ലോകത്തിനി ഉടമയാര്? ദുഃഖിക്കുന്ന ഈ ലോകം ഇനി ആരോടു പരാതി പറയും! അല്ലയോ അർദ്ധനാരീശ്വര അങ്ങയുടെ കാലടികളുടെ തണലല്ലാതെ ഞങ്ങൾക്കു വേറെ രക്ഷയെന്ത്?

മനുഷ്യൻ എന്തൊക്കെ കഴിവുകൾ നേടിയാലും അവന്റെ സാമർത്ഥ്യത്തിന് ഒരു പരിമിതിയുണ്ട്. ആ പരിമിതിക്കപ്പുറം ദൈവത്തെ ആശ്രയിക്കുകയല്ലാതെ മറ്റൊരു ഗതിയുമില്ല. സർവ്വജ്ഞനും, സർവ്വശക്തനും ആദികാരണപുരുഷനുമായ പരമാത്മാവിനെ ഏതു രൂപത്തിലെങ്കിലും ഭാവനചെയ്ത് ആത്മാർത്ഥമായി അർത്ഥിച്ചാൽ പ്രാർത്ഥന ഫലിക്കുകതന്നെ ചെയ്യും. മഴ പെയ്യിക്കാനുള്ള ഗുരുദേവന്റെ പ്രർത്ഥന പലയിടങ്ങളിലും ഉടനടി ഫലിച്ചിട്ടുള്ളതായിട്ടാണ് കേഴ്‌വി.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 5

# ചിജ്ജഡ ചിന്തനം

ഈ കൃതി രചിച്ചത് 1881–ലാണെന്നു ചിലർ കരുതുന്നു. എവിടെ വച്ചാണിതെഴുതിയതെന്നു കൃത്യമായി അറിഞ്ഞുകൂടാ. സാങ്കേതിക പദജഡിലമായ വേദാന്ത ശാസ്ത്രത്തെ ലളിതവും സുന്ദരവുമായ മലയാളഭാഷയിൽ ഇവിടെ പകർത്തിയിരിക്കുന്നു. ഗുരുദേവൻെറ ബ്രഹ്മാനുഭൂതിയുടെ ഉജ്ജ്വലരൂപം ഈ കൃതിയിൽ സ്പഷ്ടമായി കാണാം. ഈ കൃതിയിൽ സത്യത്തെ സംബോധനചെയ്യുന്ന മധുരമധുരങ്ങളായ ഭാഷാപദങ്ങൾ ഗുരുദേവൻ സ്വയം അനുഭവിച്ച ആത്മാനന്ദത്തിൽ ഊറി വന്നവയാണ്. അവ സത്യാന്വേഷിയായ അനുവാചകൻെറ ഉള്ളിലും അതിരററ ആനന്ദം പകരുന്നു.

അന്വേഷണത്തിൻെറ ആരംഭദശയിൽ നിലനിൽപ്പ് ചിത്ത് ജഡം ഇങ്ങനെ രണ്ടായി വേർതിരിഞ്ഞു കാണപ്പെടും. അന്വേഷണം മുന്നോട്ടു നീങ്ങി പൂർത്തിയാകുന്നതോടെ ജഡദർശനം പാടെ അകന്നു നിലനിൽപ്പു മുഴുവൻ ചിത്തു മാത്രമാണെന്നു തെളിയും. സത്യാന്വേഷണത്തിലെ ഈ തുടക്കവും ഒടുക്കവും അനുഭവമാധുര്യത്തോടെ ചിത്രീകരിച്ചിരിക്കുകയാണ് പ്രസ്തുത കൃതിയിൽ. ഇതു വായിച്ചു മനനംചെയ്യുന്നയാൾ അചിരേണ ജഡഭ്രമമകന്നു ചിത്സ്വരൂപമായ സത്യം സാക്ഷാത്ക്കരിച്ചനുഭവിക്കാൻ പ്രാപ്തനായിത്തീരും.

ഒരുകോടി ദിവാകരരൊത്തുയരും-
പടി പാരൊടുനീരനലാദികളും
കെടുമാറു കിളർന്നുവരുന്നൊരു നിൻ-
വടിവെന്നുമിരുന്നു വിളങ്ങിടണം. 1

ഇടണേയിരുകൺമുനയെന്നിലതി-
ന്നടിയന്നഭിലാഷമുമാപതിയേ !
ജഡമിന്നിതുകൊണ്ടു ജയിക്കുമിതി-
ന്നിടയില്ലയിരിപ്പതിലൊന്നിലുമേ. 2

നിലമോടു നെരുപ്പുനിരന്നൊഴുകും
ജലമാശുഗനംബരമഞ്ചിലുമേ
അലയാതെയടിക്കടി നൽകുക നിൻ-
നിലയിന്നിതുതന്നെ നമുക്കു മതി. 3

മതിതൊട്ടു മണംമുതലഞ്ചുമുണർ-
ന്നരുളോളവുമുള്ളതു ചിന്മയമാം
ക്ഷിതിതൊട്ടിരുളോളമഹോ ! ജഡമാ-
മിതുരണ്ടിലുമായമരുന്നഖിലം. 4

അഖിലർക്കുമതിങ്ങനെതന്നെ മതം
സുഖസാദ്ധ്യമിതെന്നു ശുകാദികളും
പകരുന്നു പരമ്പരയായ് പലതും
ഭഗവാനുടെ മായയഹോ! വലുതേ. 5

വലുതും ചെറുതും നടുമദ്ധ്യവുമാ-
യലയററുയരുന്ന ചിദംബരമേ !
മലമായയിലാണു മയങ്ങി മനം
നിലവിട്ടു നിവർന്നലയാതരുളേ. 6

അരുളേ തിരുമേനിയണഞ്ഞിടുമീ-
യിരുളേ, വെളിയേ, യിടയേ, പൊതുവേ !
കരളേ, കരളിങ്കലിരിക്കുമരും-
പൊരുളേ, പുരിമൂന്നുമെരിച്ചവനേ ! 7

എരികയ്യതിലേന്തിയിറങ്ങിവരും
തിരുമേനി ചിദംബരമെന്നരുളും
പുരിതന്നിലിരുന്നു പുരംപൊരിചെ-
യ്തരുളുന്നതുതന്നെയൊരദ്ഭുതമാം. 8

പുതുമാംകനി പുത്തമൃതേ, ഗുളമേ,
മധുവേ, മധുരക്കനിയേ, രസമേ,
വിധിമാധവരാദി തിരഞ്ഞിടുമെൻ
പതിയേ, പദപങ്കജമേ ഗതിയേ. 9

ഗതി നീയടിയന്നു ഗജത്തെയുരി-
ച്ചതുകൊണ്ടുടചാർത്തിയ ചിന്മയമേ,
ചതിചെയ്യുമിരുട്ടൊരുജാതി വിടു-
ന്നതിനിന്നടിയന്നരുളേകണമേ. 10

## വ്യാഖ്യാനം

### ചിത്തും ജഡവും

നിലനിൽപ്പിൻെറ പൂർണ്ണ രഹസ്യം ഭാരതീയരായ ഋഷിമാർക്ക് സൂര്യതുല്യം തെളിഞ്ഞിട്ടുണ്ട്. അതു തെളിച്ചു കാട്ടിത്തരാൻ അത്യന്ത്യം ലളിതങ്ങ

ളായ അനേകം വിചാരമാർഗ്ഗങ്ങൾ അവർ മുന്നോട്ടു വച്ചിട്ടുണ്ട്. അത്തരം വിചാരമാർഗ്ഗങ്ങളിൽ സുതരാം ലളിതമായ ഒന്നാണ് ചിജ്ജഡചിന്തനം. ചിത്തിനെയും ജഡത്തെയും കുറിച്ചുള്ള ചിന്തനമാണ് ചിജ്ജഡചിന്തനം. വേദാന്ത കൃതികളിൽ സവിസ്തരം നീണ്ട നീണ്ട ചർച്ചകൾക്കു വിഷയമായിട്ടുള്ള ഈ ചിന്താപദ്ധതിയുടെ സമഗ്രചർച്ചയുൾക്കൊള്ളുന്നതാണ് ഗുരുദേവന്റെ ചിജ്ജഡചിന്തനം എന്ന ചെറുകൃതി. അധികവും പച്ച മലയാളവാക്കുകളുൾക്കൊള്ളുന്ന ഒരു പ്രൗഢവേദാന്തകൃതിയാണിത്. ഈണത്തിൽ താളലയങ്ങളൊപ്പിച്ച് പാടി രസിക്കാവുന്ന പത്തു കൊച്ചു പദ്യങ്ങളിൽ പൂർണ്ണസത്യം തെളിച്ചു കാട്ടിത്തരാൻ കഴിവുള്ള വേദാന്തചിന്ത ഉള്ളടക്കം ചെയ്തിരിക്കുകയാണ്. പ്രാസഭംഗിയും ശബ്ദശയ്യയും പരിഗണിക്കുമ്പോൾ വാഗ്ദേവിയെ വശപ്പെടുത്തിയിട്ടുള്ള ക്രാന്തദർശിയായ ഒരു കവിയെയും നമുക്ക് ഈ കൃതിയിൽ കാണാൻ കഴിയും. സർവ്വോപരി സിദ്ധാന്തത്തെക്കാൾ അതു സാധനചെയ്തു തെളിഞ്ഞിട്ടുള്ള അനുഭവത്തിന്റെ വിവരണവും മാധുര്യവും ഈ കൃതിക്ക് ദിവ്യമായ ഒരു പരിവേഷം ചാർത്തി സുഖിപ്പിക്കുന്നു. ഒരു സത്യാന്വേഷിക്കു സന്തതസഹചാരിയാക്കാൻ പററിയതാണ് '*ചിജ്ജഡചിന്തനം*' എന്നു നിസ്സംശയം പറയാം.

ചിത്തെന്ത്, ജഡമെന്ത്? ദൃക്ക്, ദൃശ്യം; ധർമ്മി, ധർമ്മം; വിഷയി, വിഷയം; ക്ഷേത്രജ്ഞൻ, ക്ഷേത്രം; പുരുഷൻ, പ്രകൃതി; സത്യം, മായ; ആത്മാവ്, ശരീരം; അക്ഷരം, ക്ഷരം; പരം, അപരം; സത്ത്, അസത്ത്; എന്നിവയെല്ലാം യഥാക്രമം ചിത്തിന്റെയും ജഡത്തിന്റെയും പര്യായങ്ങളായി ഗണിക്കാവുന്നവയാണ്. മനനനിദിധ്യാസനങ്ങളിൽകൂടി നിലനിൽപ്പിന്റെ ഉള്ളറകളിലേയ്ക്കിറങ്ങിച്ചെന്ന സത്യാന്വേഷകർക്ക് നിലനിൽപ്പിന്റെ ഭാഗങ്ങളായി രണ്ടേ രണ്ടു ഘടകങ്ങളേയുള്ളൂ എന്ന് വ്യക്തമായി വേർതിരിഞ്ഞു. ആ രണ്ടു ഘടകങ്ങളാണ് ചിത്തും ജഡവും. എല്ലാ തലത്തിലും നിലനിൽപ്പിനെ അനുഭവിക്കുന്ന ബോധമാണ് *ചിത്ത്*. സ്വയം അനുഭവമൊന്നുമില്ലാതെ കേവലം ചിത്തിന്റെ അനുഭവത്തിനു പാത്രമാവുകമാത്രം ചെയ്യുന്ന ഘടകമാണ് *ജഡം*. ചുരുക്കത്തിൽ നിലനിൽപ്പിന്റെ എല്ലാ ഘട്ടത്തിലും അനുഭവിക്കുന്നത് ചിത്ത്, അനുഭവിക്കപ്പെടുന്നതു ജഡം. ഭോക്താവ് ചിത്ത്, ഭോജ്യം ജഡം. ഇങ്ങനെയുള്ള ചിത്തും ജഡവും ഇടകലർന്നവയാണ് സൂക്ഷ്മങ്ങളും സ്ഥൂലങ്ങളുമായ എല്ലാ പ്രപഞ്ചാനുഭവങ്ങളും.

ചിത്തിനെയും ജഡത്തെയും വേർതിരിക്കുന്നതെങ്ങനെ ? ഉണ്ടായി നശിക്കുന്നതായി കാണപ്പെടുന്നതൊക്കെ ജഡമാണ്. ഉണ്ടാകാത്തതും നശിക്കാത്തതുമായ ശാശ്വതസത്തയാണ് ചിത്ത്. ജനനം, വളർച്ച, ക്ഷയം, നാശം ഇവയൊക്കെ ജഡത്തിന്റെ സ്വഭാവങ്ങളാണ്. ഒരു സ്വഭാവ പരിണാമവുമില്ലാതെ എന്നുമൊന്നുപോലെ വിലസുന്നതാണ് ചിത്ത്. നിരന്തരം പരിണമിക്കുന്നതും ഒരിക്കലും പരിണമിക്കാത്തതുമായ രണ്ടു ഘടകങ്ങളുടെ കൂടിക്കലർപ്പാണ് പ്രപഞ്ചമെന്നറിഞ്ഞാൽതന്നെ സത്യവും അസത്യവും വേർതിരിഞ്ഞു കിട്ടും. ഉണ്ടായി നശിക്കുന്നതു അസത്യം. ഉണ്ടാകാതെ നശിക്കാതെ കാണപ്പെടുന്നതു സത്യം. ഈ നിർവ്വചനമനുസരിച്ച് ജഡത്തിന്റെ വ്യാപ്തി ഏതുവരെ

യാകാം? അതി സൂക്ഷ്മമായ ശക്തി സ്പന്ദനം വരെ ജഡമെന്നാണു വേദാന്തം പണ്ടുപണ്ടേ സിദ്ധാന്തിച്ചിട്ടുള്ളത്. അചഞ്ചലവും അപരിണാമിയുമായ ചിത്തിൽ അഥവാ ബോധത്തിൽ ജഡാത്മികയായ ശക്തി അതിസൂക്ഷ്മമായ സ്പന്ദന മാരംഭിക്കുന്നതോടെ ഒരു ശൂന്യതയുടെ പ്രതീതി ഉളവാകുന്നു. ഇതുതന്നെ യാണ് ആകാശം അഥവാ സ്പേസ് എന്നറിയപ്പെടുന്ന പ്രപഞ്ചഘടകം. ആ കാശം അറിയപ്പെടുന്നതായതുകൊണ്ട് അതു ജഡമാണ്. അനന്തമായ ആ കാശത്തിൽ സർവ്വത്ര ഒളിഞ്ഞിരുന്നുകൊണ്ട് ചിത്ത് അതിനെ അറിഞ്ഞുകൊ ണ്ടിരിക്കുന്നു എന്നു ചിത്തിനെ സാക്ഷാത്കരിച്ചിട്ടുള്ള ശ്രീനാരായണഗുരു ദേവനെപ്പോലുള്ളവർക്ക് പ്രത്യക്ഷമായി തെളിഞ്ഞിട്ടുണ്ട്. *ആത്മോപദേശ ശ തക*ത്തിലെ രണ്ടാം പദ്യത്തിൽ 'പരവെളിയിലെ ഭാനുമാനെ'ക്കുറിച്ചു പറഞ്ഞി രിക്കുന്നത് ഈ അനുഭവത്തിൻെറ വെളിച്ചത്തിലാണ്. '*ചിജ്ജഡചിന്തന*'ത്തി ലെ ഒന്നാം പദ്യം പൂർണ്ണമായി വ്യാഖ്യാനിച്ചു കഴിയുമ്പോൾ ഈ അനുഭവ രഹസ്യം കുറേക്കൂടി തെളിയുന്നതാണ്. ഈ ആദ്യജഡത്തെ ഉപനിഷത്തു കൾ 'അവ്യക്തം' എന്ന പദം കൊണ്ടാണ് വ്യവഹരിക്കുന്നത്. നാമരൂപങ്ങൾ വേർതിരിയാത്ത ശൂന്യസ്ഥിതി എന്നാണ് 'അവ്യക്ത''ശബ്ദത്തിനർത്ഥം. അതി സൂക്ഷ്മമായ ഈ സ്പന്ദനഘട്ടത്തിൽ നിന്നും ശക്തി കുറേക്കൂടി പ്രകടരൂപ ത്തിൽ സ്പന്ദിക്കാൻ തുടങ്ങുന്നതോടെയാണ് 'പ്രാണൻ' ആവിർഭവിക്കുന്നത്. പ്രകാശമയമായ ഈ പ്രാണനെ ഉപനിഷത്തുകൾ 'മഹാനാത്മാ' എന്നും ശാസ്ത്രഗ്രന്ഥങ്ങൾ 'മഹത്തത്ത്വ'മെന്നും വിളിക്കുന്നു. ഹിരണ്യഗർഭനെന്നും പ്രജാപതിയെന്നും സത്വബുദ്ധിയെന്നും ഇങ്ങനെ വിവിധ നാമങ്ങളിൽ ഈ സ്പന്ദനഘട്ടം അറിയപ്പെടുന്നുണ്ട്. ഗുരുദേവൻ *ആത്മോപദേശ ശതക*ത്തിൽ 'കേവലത്തിൻ മഹിമ' എന്നാണിതിനു പേരിട്ടിരിക്കുന്നത്. പ്രപഞ്ചത്തെ മുഴു വൻ വിത്തു വൃക്ഷത്തെയെന്ന പോലെ ഈ സ്പന്ദനഘട്ടം തന്നിൽ ലയിപ്പി ച്ചുവച്ചിരിക്കുന്നതുകൊണ്ട് ഈ പേരുകളൊക്കെ അന്വർത്ഥങ്ങളാണ്. ജഡാ വിർഭാവത്തിൻെറ രണ്ടാം ഘട്ടമാണ് പ്രാണൻ. ഏതിൽ നിന്നോ സ്പന്ദിച്ചു ണ്ടായി പരിണമിച്ചു മറയുന്നതായതുകൊണ്ട് ജഡനിർവ്വചനം ഇതിനു യോജി ക്കുകയും ചെയ്യുന്നു. അചഞ്ചലമായ ചിത്തിനുള്ളിൽ സ്പന്ദിച്ചുയരുന്നതായ തുകൊണ്ട് പ്രാണനിലെ ഓരോ സ്പന്ദനവും ബോധാംശം ഉൾക്കൊള്ളുന്ന താണെന്നു പറയേണ്ടതില്ലല്ലോ. സ്പന്ദനം അറിയപ്പെടുന്ന വസ്തുവും അ തിലെ ബോധം അറിയുന്ന വസ്തുവുമാണ്. പ്രാണനിലെ സ്പന്ദനാംശം ജ ഡവും അതിനെ അറിയുന്ന ബോധം ചിത്തുമാണെന്നു ചുരുക്കം. നേരത്തേ ആകാശം എന്ന അനുഭവത്തിലെ ശൂന്യാംശം ജഡവും അതിനെ അറിയുന്ന ബോധം ചിത്തുമെന്ന് വേർതിരിഞ്ഞതു പോലെ. പരിണാമഘട്ടങ്ങൾ മാറു ന്നതോടെ ജഡത്തിൻെറ രൂപം മാറുന്നു. ആകാശത്തിൽ ജഡാംശം ശൂന്യമാ യിരുന്നെ ങ്കിൽ പ്രാണനിൽ ജഡാംശം സ്പന്ദനമാണ്. എന്നാൽ ഈ രണ്ടി നെയും അനുഭവിക്കുന്ന ബോധം മാററമില്ലാത്ത ബോധം തന്നെയാണ്. അറിയുന്ന ബോധം എവിടെയും ബോധം തന്നെയല്ലേ ? ജഡാവിർഭാവത്തിലെ രണ്ടാം ഘട്ടമാണ് പ്രാണൻ. പ്രാണനാണ് സ്പന്ദനത്തിനു ഗതിവേഗംകൂട്ടി

മററു ഭൂതങ്ങളായി പരിണമിച്ച് പ്രപഞ്ചഘടകങ്ങളായി പ്രത്യക്ഷപ്പെട്ടിരിക്കുന്നത്. തുടർന്നുണ്ടായ എല്ലാ ജഡപരിണാമഘട്ടങ്ങളിലും അവയെ അറിഞ്ഞനുഭവിക്കുവാൻ ബോധംകൂടി ഒരു മാററവുമില്ലാതെ കടന്നുവരുന്നുഎന്നു കാണേണ്ടതാണ്. ബോധമില്ലെങ്കിൽ പിന്നെ ജഡപരിണാമങ്ങളെ ആരറിയുവാനാണ്; ആരനുഭവിക്കുവാനാണ് ? ഈശൻ ഈ പ്രപഞ്ചം സൃഷ്ടിച്ചിട്ട് അതിൽ കടന്നുനിന്നു എന്നും ഈ പ്രപഞ്ചം ഈശനാൽ ആവസിക്കപ്പെടുന്നതാണ് എന്നും മററും ഉപനിഷത്തുകൾ പ്രഖ്യാപിക്കുന്നത് ഈ ശാസ്ത്രീയമായ സൃഷ്ടി രഹസ്യം വെളിപ്പെടുത്താൻ തന്നെയാണ്. പഞ്ചഭൂതങ്ങളും സൂര്യചന്ദ്രാദി സൗരയൂഥഘടകങ്ങളുമെല്ലാം ഇങ്ങനെ ബോധാനുപ്രവിഷ്ടങ്ങളായ ജഡപരിണാമങ്ങളാണെന്നു കാണേണ്ടതാണ്.

സമഷ്ടിപ്രപഞ്ചത്തെ വിട്ടിട്ട് വ്യഷ്ടിയുടെ നേർക്കു തിരിയുന്നതോടെ വ്യക്തങ്ങളായ ചില ജഡപരിണാമഘട്ടങ്ങൾ ഓരോ വ്യക്തിക്കും അവനവന്റെ ഉള്ളിൽ നോക്കിക്കാണാവുന്നതാണ്. പ്രാണസ്പന്ദനത്തിൽ നിന്നും ഞാൻ, ഞാൻ എന്നിങ്ങനെ സ്ഫുരിക്കുന്ന അഹങ്കാരം, അഹങ്കാരത്തിൽ നിന്ന് നിശ്ചയാത്മികയായ ബുദ്ധി, ബുദ്ധിയിൽ നിന്നും സങ്കൽപ്പാത്മകമായ മനസ്സ്, മനസ്സിൽനിന്നും ജ്ഞാനകർമ്മേന്ദ്രിയങ്ങൾ, ഒടുവിൽ ഇന്ദ്രിയസംഘാത രൂപത്തിലുള്ള സ്ഥൂലദേഹം ഇവയെല്ലാം വ്യക്തിയിൽ കാണപ്പെടുന്ന ജഡപരിണാമഘട്ടങ്ങളാണ്. ഒരു വ്യക്തിക്ക് തന്നിലുള്ള ഈ ഘട്ടങ്ങളെല്ലാം വ്യക്തമായി അറിയുവാനും അനുഭവിക്കാനും കഴിയുന്നതുകൊണ്ടു തന്നെ ഇവയിലൊക്കെ അറിയുന്നതായ ചിത്ത് അഥവാ ബോധം ഒരു മാററവും കൂടാതെ ബോധമായിത്തന്നെ കടന്നു നിൽക്കുന്നുവെന്നും സ്പഷ്ടമാണല്ലോ. ചുരുക്കത്തിൽ സമഷ്ടി പ്രപഞ്ചത്തിൽ ആകാശം, പ്രാണൻ എന്നു തുടങ്ങി ഇങ്ങോട്ട് മാററർ എന്നറിയപ്പെടുന്ന കട്ടിപിടിച്ച പദാർത്ഥങ്ങൾവരെ എല്ലാം ജഡരൂപങ്ങളാണ്. വ്യക്തിയിലാകട്ടെ പ്രാണസ്പന്ദനം, അഹങ്കാരം എന്നു തുടങ്ങി സ്ഥൂലശരീരം വരെയുള്ള എല്ലാ പരിണാമഘട്ടങ്ങളും ജഡരൂപങ്ങളാണ്. പ്രപഞ്ചത്തിലായാലും വ്യക്തിയിലായാലും മേൽപ്പറഞ്ഞ ജഡപരിണാമഘട്ടങ്ങളിൽ കടന്നുനിന്ന് അവയെ അറിയുകയും അനുഭവിക്കുകയും ചെയ്യുന്ന മാററമില്ലാത്ത ബോധമാണ് ചിത്ത്. ഇവ രണ്ടുംകൂടി കലരാതെ സൂക്ഷ്മമോ സ്ഥൂലമോ ചെറുതോ വലുതോ ആയ യാതൊരു പ്രപഞ്ചാനുഭവവും ഉണ്ടാകുന്നതല്ല. ഇക്കാര്യമാണു ഭഗവാൻ ഗീതയിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നത്

*യാവത് സംജായതേ കിഞ്ചിത്*
*സത്ത്വം സ്ഥാവരജംഗമം*
*ക്ഷേത്രക്ഷേത്രജ്ഞ സംയോഗാത്*
*തദ്വിദ്ധി ഭരതർഷഭ.* *ഭഗ. ഗീ 13–26*

അർജ്ജുന, ഈ ലോകത്ത് സ്ഥാവരമോ ജംഗമമോ ആയി ഉണ്ടാകുന്നതെന്തും ക്ഷേത്രത്തിന്റെയും അഥവാ ജഡത്തിന്റെയും ക്ഷേത്രജ്ഞന്റെയും അഥവാ ചിത്തിന്റെയും ചേർച്ച കൊണ്ടാണെന്നറിയൂ.

74-2003 19

## ചിത്ത്സത്യം ജഡംഅസത്യം

പ്രപഞ്ചാനുഭവം ചിജ്ജഡങ്ങളുടെ സംയോഗമാണെങ്കിൽ ഇവയുടെ സ്വരൂപം വേർതിരിച്ചറിയുന്നതോടെ സത്യാസത്യങ്ങൾ തെളിയുമല്ലോ. സ്വയം അറിഞ്ഞ് മററുള്ളവയേയും അറിയുന്നതു സത്യം; എന്നു വച്ചാൽ സ്വാനുഭവത്തോടെ സ്വയം പ്രകാശിക്കുകയും മററുള്ളവയെ പ്രകാശിപ്പിക്കുകയും ചെയ്യുന്നതേതോ അതു *സത്യം*. സ്വാനുഭവമില്ല; അതുകൊണ്ട് സ്വയം പ്രകാശിപ്പിക്കുന്നില്ല; ഇക്കാരണത്താൽ മറെറാന്നിനേയും അറിയാനുള്ള കഴിവില്ല; സ്വന്തം നിലനിൽപുതന്നെ വേറൊന്നിനെ ആശ്രയിച്ചുമാത്രം; ഇങ്ങനെയുള്ളത് *അസത്യം*. ഈ ലക്ഷണപ്രകാരം ചിത്ത് സത്യം, ജഡം അസത്യം. എങ്ങും മാററമില്ലാതെ വിലസുന്നത് സത്യം; സദാ ജനിച്ചും മരിച്ചും രൂപം മാറിക്കൊണ്ടിരിക്കുന്നത് അസത്യം. ഈ നിലയിലും ചിത്തു സത്യം ജഡം അസത്യം.

## ചിത്തും ജഡവും വേർതിരിയുമോ ?

ചിജ്ജഡസംയോഗമാണ് പ്രപഞ്ചം. ചിത്ത് സത്യവും ജഡം അസത്യവുമാണ്. ഇത്രയും ധരിച്ചാൽ ഇനി അന്വേഷിക്കാനുള്ളത് ചിത്തും ജഡവും വേർപിരിയുമോ എന്നാണ്. ചിത്തിൽ ഒന്നുമാറി മറെറാന്ന് അനുഭവപ്പെടുന്നതുകൊണ്ടുതന്നെ ജഡത്തിനു ചിത്തുമായുള്ള ബന്ധം അഭേദ്യമല്ലെന്നു സ്പഷ്ടമാണല്ലോ. അങ്ങനെയാണെങ്കിൽ ചിത്തിൽ നിന്നും ജഡത്തെ മാററാൻ എന്താണുപായം? യുക്തിക്ക് വെളിപ്പെട്ടുകിട്ടിയ ആശ്ചര്യകരമായ പ്രപഞ്ചസത്യം പ്രായോഗികമായി പരീക്ഷിച്ചറിയേണ്ട ഘട്ടത്തിലെത്തിയപ്പോഴാണ് ഈ ചോദ്യം ആവിർഭവിച്ചത്. ചിത്തും ജഡവും വേർപിരിയുമോ എന്ന കാര്യം അനുഭവമണ്ഡലത്തിലാണല്ലോ പരീക്ഷിച്ചുനോക്കേണ്ടത്. പ്രപഞ്ചം എത്ര മഹത്തായാലും എത്രകണ്ടു വൈവിധ്യം നിറഞ്ഞതായാലും അതിലെ അനുഭവമണ്ഡലം വ്യക്തിയുടെ അന്തഃകരണം മാത്രമാണെന്ന് എടുത്തുപറയേണ്ടതില്ലല്ലോ. അനുഭവമണ്ഡലം അന്തഃകരണമായതുകൊണ്ട് ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള ഭാരതീയ സത്യാന്വേഷികൾ ആദ്യമായി അന്തഃകരണസ്വരൂപം ഗ്രഹിക്കാൻ ശ്രമിച്ചു. അതിനുവേണ്ടി അന്തർമുഖമായി അവർ അന്തഃകരണത്തെ പരിശോധിച്ചു. തുടർന്ന് അന്തഃകരണത്തിൻെറ അഥവാ മനസ്സിൻെറ സ്വരൂപം തെളിഞ്ഞു. ബോധത്തിൽ പ്രാണസ്പന്ദനത്തെ ആശ്രയിച്ചു പൊന്തിമറയുന്ന വിചാരവികാരങ്ങളുടെ പ്രവാഹമാണ് മനസ്സ്. ഈ പ്രവാഹം തടയപ്പെട്ടാൽ പ്രാണസ്പന്ദനം തന്നെ തടയപ്പെടും. തുടർന്ന് ഇവയെ നിരോധിക്കുന്ന ബോധം ശുദ്ധരൂപത്തിൽ അചഞ്ചലമായി തെളിയുകയും ചെയ്യും. ഇക്കാര്യം ബോദ്ധ്യപ്പെട്ടതോടെ മനനധ്യാനങ്ങൾ ദൃഢമായി അഭ്യസിച്ച് ബോധപൂർവ്വം അന്തഃകരണപ്രവാഹത്തെ തടയാൻ അവർ യത്നിച്ചു. അതോടെ പ്രാണസ്പന്ദനമുൾപ്പെടെയുള്ള ജഡാനുഭവങ്ങൾ ഒഴിഞ്ഞുമാറി അചഞ്ചലമായ ശുദ്ധബോധം സ്വസ്വരൂപമായി സൂര്യതുല്യം തെളിയുന്നതു കാണാറായി. ശ്രീനാരായണഗുരുദേവൻ സ്വയം അന്തഃകരണപ്രവാഹത്തെത്തടഞ്ഞ് വിസ്മയകരമാംവണ്ണം അ

നുഭവിച്ച ചിത്സാക്ഷാത്കാരത്തിൻെറ സ്വരൂപമാണദ്ദേഹം ചിജ്ജഡചിന്തനം എന്ന കൃതിയിലെ ഒന്നാം പദ്യം കൊണ്ടു വിവരിക്കുന്നത്.:-

1 ഒരുകോടിദിവാകരരൊത്തുയരും
പടി പാരൊടുനീരനലാദികളും
കെടുമാറു കിളർന്നുവരുന്നൊരു നിൻ
വടിവെന്നുമിന്നുമിരുന്നു വിളങ്ങിടണം

ഒരുകോടി ദിവാകരരൊത്തുയരുംപടി-കോടി സൂര്യന്മാർ ഒരുമിച്ചുദിച്ചു യരുന്നതുപോലെ; പാരൊടുനീരനലാദികളും-ഭൂമി, ജലം, അഗ്നി തുടങ്ങിയ എല്ലാ പഞ്ചഭൂതജഡങ്ങളും; കെടുമാറ്- മാഞ്ഞുമറയുമാറ്; കിളർന്നുവരുന്ന-വ്യക്തമായി തെളിയുന്ന; നിൻവടിവ്-ശുദ്ധചിന്മാത്രമായ ഭഗവദ്രൂപം;എന്നും -എല്ലായ്പോഴും; ഇരുന്നു വിളങ്ങിടണം-വിട്ടുപോകാതെ അനുഭവസ്വരൂപമായി വർത്തിക്കണം.

കോടിസൂര്യന്മാർ ഒരുമിച്ചുദിച്ചുയരുന്നതുപോലെ ഭൂമി, ജലം, തേജസ്സ് തുടങ്ങിയ എല്ലാ പഞ്ചഭുതജഡങ്ങളും മാഞ്ഞുമറയുമാറ് വ്യക്തമായി തെളിയുന്ന ശുദ്ധചിന്മാത്രമായ ഭഗവദ്രൂപം എല്ലായ്പോഴും വിട്ടുപോകാതെ അനുഭവസ്വരൂപമായി വർത്തിക്കാൻ ഇടവരണം.

## കോടിദിവാകരതുല്യം കണ്ടെത്താവുന്നതാണ് ആത്മസത്യം

ചിത്തിൽനിന്നും സ്പന്ദിച്ചുയരുന്ന ശക്തി ആദ്യമായി ജഡശൂന്യതയുടെ പ്രതീതിയുളവാക്കി ചിത്തിൻെറ പൂർണ്ണരൂപം മറയ്ക്കുന്നു. അക്കാരണത്താലാണ് എങ്ങും നിറഞ്ഞുതിങ്ങുന്ന ബോധസ്വരൂപമായ വസ്തു സാധാരണക്കാർക്ക് മറഞ്ഞുപോയിരിക്കുന്നത്. ഇക്കാര്യം ഭഗവാൻ ഗീത ഏഴാമദ്ധ്യായത്തിൽ ഇങ്ങനെ വെളിപ്പെടുത്തിയിരിക്കുന്നു:-

*നാഹം പ്രകാശഃ സർവ്വസ്യ*
*യോഗമായാസമാവൃതഃ*
*മൂഢോയം നാഭിജാനാതി*
*ലോകോ മാമജമവ്യയം.* *ഭഗ.ഗീ. 7-25*

ജഡസൃഷ്ടിക്കായി മുതിരുന്ന എൻെറ ശക്തിയായ മായയാൽ മറയ്ക്കപ്പെടുന്നതുകൊണ്ട് എന്നെ എല്ലാവർക്കും നേരിട്ടു കാണാൻ പററുന്നില്ല. അതിനാൽ ഞാൻ ജനിക്കാത്തവനും നശിക്കാത്തവനുമാണെന്ന് അജ്ഞതയിൽ മുങ്ങിപ്പോയ ലോകം അറിയുന്നതേയില്ല. ജ്ഞാനസ്വരൂപമായ വസ്തുവിനെ അനുഭവമണ്ഡലത്തിൽ നിന്നും അകററിക്കളയുന്നതുകൊണ്ട് ജഡശക്തിയുടെ സ്വരൂപം അജ്ഞാനമാണെന്നു സ്പഷ്ടം. അങ്ങനെ അജ്ഞാനം കൊണ്ട് ജ്ഞാനം മറയ്ക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടാണ് ഭഗവാൻ അഞ്ചാമദ്ധ്യായത്തിൽ ഇങ്ങനെ പറയുന്നത്.

*അജ്ഞാനേനാവൃതം ജ്ഞാനം*
തേന മുഹ്യന്തി ജന്തവഃ *ഭഗ.ഗീ. 5- 15*

അജ്ഞാനംകൊണ്ട് ജ്ഞാനം മറയ്ക്കപ്പെട്ടിരിക്കുന്നു. അതുനിമിത്തമാണ് ജീവികൾ സംസാരഭ്രമത്തിൽ മോഹിച്ചു പോകുന്നത്. ഈ അജ്ഞാന മറയെ പൊളിച്ചു മാററാനുള്ള ഉപായം പ്രാണസ്പന്ദനരൂപമായ മനസ്സിനെ നിരോധിക്കുകയാണെന്നു കണ്ടുവല്ലോ. മനസ്സ് നിരോധിക്കപ്പെടുന്തോറും ജഡദൃശ്യങ്ങൾ അകന്നകന്ന് ബോധം തെളിയാൻ തുടങ്ങുന്നു. ഏതു പ്രകാരത്തിലാണ് തെളിയുക? മേഘപടലം മാറി സൂര്യൻ തെളിയുന്നതുപോലെ. സൂര്യനുദിച്ചാൽ എങ്ങനെ ഇരുട്ടുമാറി പദാർത്ഥങ്ങൾ വേർതിരിച്ചറിയാൻ കഴിയുന്നുവോ അതുപോലെ സത്യമേത്, അസത്യമേത് എന്നു വ്യക്തമായി അനുഭവിപ്പിച്ചുകൊണ്ട് ബോധം തെളിയുന്നു എന്നു സാരം. ഗീതയിൽ ഭഗവാൻ ഇക്കാര്യം തെളിച്ചു പറഞ്ഞിട്ടുണ്ട്:–

*ജ്ഞാനേനതു തദജ്ഞാനം*
*യേഷാം നാശിതമാത്മനഃ*
*തേഷാമാദിത്യവദ്ജ്ഞാനം*
*പ്രകാശയതി തത്പരം,*

*ഭഗ.ഗീ 5–16*

ബോധോദയത്തോടെ അജ്ഞാനമറ അകലുന്നു. അജ്ഞാനമകന്നവർക്ക് ബോധം ജഡദർശനങ്ങൾക്കപ്പുറമുള്ള സത്യത്തെ സൂര്യതുല്യം വെളിപ്പെടുത്തിക്കൊടുക്കുന്നു. ഈ സാക്ഷാത്കാരം സ്വയം അനുഭവിച്ചാനന്ദിച്ച ഗുരുദേവൻ തൻെറ സത്യദർശനത്തിൻെറ ദാർഢ്യം ഒന്നുകൂടി ഉറപ്പിക്കുവാനാണ് 'കോടിദിവാകര' തുല്യം അതിനെ ചിത്രീകരിച്ചിരിക്കുന്നത്. ഭാരതീയരുടെ സത്യദർശനത്തിൻെറ സംശയാതീതമായ സുവ്യക്തതയാണ് ഈ പ്രഖ്യാപനംകൊണ്ട് തെളിയുന്നത്. ഒരിടത്തല്ല ഗുരുദേവൻ പലയിടത്ത് ഇതു പ്രഖ്യാപിച്ചു കാണുന്നു. *ആത്മോപദേശശതക*ത്തിലെ പ്രഖ്യാപനം നോക്കുക :–

*ഒരു പതിനായിരമാദിതേയരൊന്നായ്*
*വരുവതുപോലെ വരും വിവേകവൃത്തി ;*
*അറിവിനെ മൂടുമനിത്യമായയാമീ–*
*യിരുളിനെയീർന്നെഴുമാദിസൂര്യനത്രേ.*

*ആത്മോ.ശ. 35*

ജഡങ്ങളെ ഒഴിച്ചുമാററി നിത്യമേത് അനിത്യമേത് എന്നു വേർതിരിക്കുന്ന ബോധം പതിനായിരം സൂര്യന്മാരൊന്നിച്ചുദിച്ചുയരുന്നതുപോലെ ആവിർഭവിക്കും. അറിവിനെ മൂടിയിരുന്ന അനിത്യജഡാത്മകമായ മായാമറയെ പൊളിച്ചു മാററിക്കൊണ്ടുയരുന്ന ഈ ബോധമത്രേ ഉദയാസ്തമനങ്ങളററ ആദിസൂര്യൻ അഥവാ പ്രപഞ്ചത്തിനാദികാരണമായ സത്യവസ്തു. ഹൃദയാകാശത്തിലെ സൂര്യനെന്ന അർത്ഥത്തിൽ 'പരവെളിതന്നിലുയർന്ന ഭാനുമാൻ'എന്നാണ് ഈ സാക്ഷാത്കാരനുഭവത്തെ '*ആത്മോപദേശശതക*'ത്തിലെ രണ്ടാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## സത്യമായ ചിത്ത് അസത്യമായ ജഡത്തെ പുറംതള്ളിക്കൊണ്ടാണു തെളിയുന്നത്

സ്വയം നിലനിൽപ്പിന്റെ അനുഭവം ഇല്ലാത്ത കാഴ്ചയാണു ജഡം. ജഡത്തിന്റെ നിലനിൽപ് ബോധത്തെ ആശ്രയിച്ചു മാത്രമാണ്. ബോധം കൈവെടിഞ്ഞാൽ ജഡം ഇല്ലാതാകുന്നു. ബോധമാകട്ടെ അന്തഃകരണമെന്ന ഉപകരണത്തിലൂടെയാണ് ബാഹ്യജഡദൃശ്യങ്ങളെ വെളിവാക്കുന്നത്. ഈ ഉപകരണത്തെ നിർമ്മിക്കുന്നതു ബോധത്തിലെ പ്രാണസ്പന്ദനവും. അപ്പോൾ ജഡപ്രപഞ്ചത്തിന്റെ നാരായവേരാണ് പ്രാണസ്പന്ദനവും അന്തഃകരണവും. ജഡരൂപമായ പ്രപഞ്ചവൃക്ഷത്തെ മുറിച്ചുതള്ളാൻ ഈ നാരായവേരു പിഴുതെറിഞ്ഞാൽ മതിയെന്നു സ്പഷ്ടമാണല്ലോ. അതുകൊണ്ടാണ് പ്രപഞ്ചമാകുന്ന പേരാൽവൃക്ഷത്തെ അസംഗശസ്ത്രംകൊണ്ടു മുറിച്ചുതള്ളാൻ ഗീത പതിനഞ്ചാമദ്ധ്യായത്തിൽ ഭഗവാൻ അർജ്ജുനനോട് ആവശ്യപ്പെടുന്നത്. അസംഗശസ്ത്രത്തിനു മൂർച്ചകൂട്ടി സങ്കൽപ്പങ്ങളെ മുറിച്ചുതള്ളുന്ന യോഗിക്ക് ഏകാന്തധ്യാനം സമാധിരൂപേണ പരിണമിക്കുന്നു. തുടർന്ന് പഞ്ചഭൂതനിർമ്മിതമായ ജഡപ്രപഞ്ചത്തിന്റെ സൂക്ഷ്മസ്ഥൂലഘട്ടങ്ങൾ ഉള്ളിൽനിന്നും അകലുന്നു. ശബ്ദസ്പർശരൂപരസഗന്ധങ്ങളാണ് പഞ്ചഭൂതങ്ങളുടെ സൂക്ഷ്മരൂപങ്ങൾ. ഇവ കൂടിച്ചേർന്നുണ്ടാകുന്ന ബാഹ്യശരീരങ്ങളാണ് സ്ഥൂലരൂപങ്ങൾ. സമാധിയിലുറയ്ക്കുന്ന ചിത്തത്തിന് ഈ എല്ലാ ഘട്ടങ്ങളും മാറിക്കിട്ടുന്നതോടെയാണ് ബോധം സൂര്യതുല്യം തെളിയുന്നത്. ഈ സാക്ഷാത്കാരരഹസ്യമാണ് പാരൊടുനീരനലാദികളും കെടുമാറ് എന്ന ഭാഗംകൊണ്ട് വ്യക്തമാക്കിയിരിക്കുന്നത്. ഇവിടെ 'ആദി'പദംകൊണ്ട് സൂക്ഷ്മസ്ഥൂലജഡപരിണാമഘട്ടങ്ങളെല്ലാം സംഗ്രഹിച്ചിരിക്കുന്നു എന്നു കാണേണ്ടതാണ്. നാമരൂപാത്മകമായ അറിവ്, അറിയപ്പെടുന്ന പദാർത്ഥം, അറിയുന്നയാൾ എന്നിങ്ങനെ മൂന്നു പുടങ്ങളായി തിരിഞ്ഞാണ് അന്തഃകരണം പ്രവർത്തിക്കുന്നത്. ജഡദർശനങ്ങൾ അകലുന്നതോടെ അന്തഃകരണത്തിന്റെ ഈ മൂന്നുതിരിവുകളും അന്തർദ്ധാനം ചെയ്യുന്നു. അതിനാലാണ് ഈ അനുഭവദശയെ '*ആത്മോപദേശശതക*'ത്തിലെ പതിന്നാലാം ശ്ലോകത്തിൽ 'ത്രിപുടിമുടിഞ്ഞു തെളിഞ്ഞിടുന്ന ദീപ'മായി ഗുരുദേവൻ വിവരിക്കുന്നത്. സമാധ്യനുഭവം പരിപക്വമാവാത്തിടത്തോളം വ്യവഹാരദശയിൽ യോഗിചിത്തം ഈ സത്യത്തെ ചിലപ്പോഴൊക്കെ വിസ്മരിച്ചുപോയി എന്നുവരാം. അങ്ങനെ സംഭവിക്കാതെ, ചിത്താണു സത്യമെന്നു സമാധിയിൽ തെളിഞ്ഞ വസ്തുസ്ഥിതി വ്യവഹാരവേളയിലും സദാസ്മരിക്കാൻ കഴിയണേ എന്നാണ് ''എന്നുമിരുന്നുവിളങ്ങിടണം' എന്ന ഭാഗംകൊണ്ടപേക്ഷിക്കുന്നത്. ചുരുക്കത്തിൽ അസത്യരൂപങ്ങളായ ജഡാനുഭവങ്ങളെയെല്ലാമകററി സൂര്യതുല്യം ചിത്തായ സത്യത്തെ സാക്ഷാത്ക്കരിക്കാൻ കഴിയുമെന്നും ആ സാക്ഷാത്കാരാനുഭവം തുടർന്നു നിലനിർത്തിക്കൊണ്ടുതന്നെ ലോകത്തു വ്യവഹരിക്കാൻ കഴിയുമെന്നുമാണ് സ്വാനുഭവാർദ്ധ്യത്തോടെ ഗുരുദേവൻ ഒന്നാം പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## ഈശ്വരകാരുണ്യംകൊണ്ടേ സത്യം വെളിപ്പെടൂ

ജഡത്തിൽ പ്രതിബിംബിക്കുന്ന ബോധാംശമാണു ജീവൻ. ഓരോ ശക്തിസ്പന്ദനത്തിലും ബോധാംശം പ്രതിബിംബിക്കുന്നതോടെയാണ് ജീവൻ ആവിർഭവിക്കുന്നത്. എല്ലാ ജീവികളുടെയും ഉള്ളിൽ 'ഞാൻ, ഞാൻ' എന്നിങ്ങനെ ഈ ജീവൻ സദാ സ്ഫുരിച്ചുകൊണ്ടിരിക്കുന്നു. ബോധാംശമായ ജീവൻ അഖണ്ഡമായ സമ്പൂർണ്ണബോധത്തെ സാക്ഷാത്കരിച്ച് അതുമായി യോജിക്കുന്നതാണല്ലോ മോക്ഷം അഥവാ സ്വരൂപസാക്ഷാത്കാരം. അഹങ്കാരരൂപത്തിലുള്ള ജീവൻ തൻെറ വേർതിരിഞ്ഞ വ്യക്തിത്വം ഉപേക്ഷിക്കുകയാണിതിനുള്ള ഏകമാർഗ്ഗം. വ്യക്തിബോധത്തിൻെറ പ്രാബല്യം കുറയ്ക്കാനുള്ള ആദ്യപടിയാണ് തൻെറ പ്രഭുവായി ഒരു സർവ്വേശ്വരനുണ്ടെന്നുള്ള അംഗീകാരം. അതംഗീകരിച്ചു കഴിഞ്ഞാൽ പിന്നെ എല്ലാം ആ ഭഗവാനിൽ അർപ്പിച്ച് തന്നെ മുക്തനാക്കാൻ പ്രാർത്ഥിക്കുകയാണു വേണ്ടത്. ഇങ്ങനെയുള്ള അർപ്പണബുദ്ധിയുടെയും പ്രാർത്ഥനയുടെയും ഫലമായി അഹങ്കാരത്തിൻെറ വേർതിരിവും പ്രാബല്യവും മങ്ങിത്തുടങ്ങും. അതോടെ ജീവന് വിപുലമായ ഒരാശയം ലഭിച്ച് വികസിക്കാനുള്ള വഴി തെളിയും. തുടർന്ന് ശാന്തിയും ആനന്ദവും നിമിഷംപ്രതി വർദ്ധിച്ചുവരുന്നതായി അനുഭവപ്പെടും. അഹന്തയുടെ മയപ്പെടലോടുകൂടി ഇങ്ങനെ പെരുകിപ്പെരുകി വരുന്ന വസ്തുബോധവും ആനന്ദവും തന്നെയാണ് ഈശ്വരകാരുണ്യം. അഹന്തയുടെ പ്രാബല്യം കുറഞ്ഞാൽ ഈ കാരുണ്യം ഏതു സത്യാന്വേഷിക്കും സ്വാഭാവികമായി അനുഭവപ്പെടും. അഹന്തയുടെ പ്രാബല്യം കുറയ്ക്കാനുള്ള സുഗമമായ മാർഗ്ഗമാണ് പ്രർത്ഥനയും അർപ്പണ ബുദ്ധിയും. അതുകൊണ്ട് ഒരു സത്യാന്വേഷിക്ക് വ്യക്തമായ മാർഗ്ഗം നിർദ്ദേശിക്കാൻവേണ്ടി ഗുരുദേവൻ രണ്ടാം പദ്യത്തിൽ ഭഗവദ്കാരുണ്യത്തിനായി പ്രാർത്ഥിക്കുകയാണ്:–

2 ഇടണേയിരുകൺമുനയെന്നിലതി–
ന്നടിയന്നഭിലാഷമുമാപതിയേ !
ജഡമിന്നിതുകൊണ്ടു ജയിക്കുമിതി –
ന്നിടയില്ലയിരിപ്പതിലൊന്നിലുമേ.

ഉമാപതിയേ–പാർവ്വതീവല്ലഭനായ ശിവനേ, അഥവാ മായാശക്തിയെ അവലംബിച്ചു മറഞ്ഞിരിക്കുന്ന പരമാത്മാവേ;ഇരുകൺമുന എന്നിൽ ഇടണേ– രണ്ടു കണ്ണുകൾ കൊണ്ടും എന്നിൽ കാരുണ്യം വർഷിക്കേണമേ, അഥവാ മായാമറ മാററി സ്വരൂപം എനിക്കു കൂടുതൽ കൂടുതൽ തെളിച്ചുതരേണമേ; അതിന്–സത്യസ്വരൂപം സദാ കണ്ടാനന്ദിക്കുവാൻ; അടിയന്ന് അഭിലാഷം–ഈ ഭക്തദാസന്ന് അതിയായ ആഗ്രഹം; ഇതുകൊണ്ട്– സത്യസ്വരൂപം സദാ വിളങ്ങുന്നതു കൊണ്ട്; ജഡം ജയിക്കും– ജഡഭ്രമം മാറിക്കിട്ടും; അതു നിമിത്തം ജഡദേഹത്തിലുള്ള യാത്ര ധന്യമാവുകയും ചെയ്യും. ചിന്മാത്രമായ സത്യത്തിന് പഞ്ചഭൂതജഡങ്ങളിലൊന്നും സ്ഥിതി സാദ്ധ്യമല്ലതന്നെ.

## ഈശ്വരകാരുണ്യം എങ്ങനെ നേടാം

സത്യാന്വേഷണത്തിനു പുരുഷപ്രയത്നം മാത്രം പോരെ ? എന്തിന് ഈശ്വരകാരുണ്യത്തെ അവലംബിക്കണം? എന്നു ചിലർ ചോദിക്കാറുണ്ട്. സ

ത്യമെന്തെന്നോ അതിനെത്തിരയുന്ന പുരുഷനാരെന്നോ വ്യക്തമായി ധരിച്ചിട്ടില്ലാത്തവരാണ് ഇത്തരം ചോദ്യങ്ങൾ ഉന്നയിക്കുന്നത്. സർവ്വജ്ഞവും സർവ്വശക്തവുമായ അഖണ്ഡബോധമാണു സത്യം. അതിനെത്തിരയുന്ന പുരുഷനാകട്ടെ ജഡബന്ധനത്തിലകപ്പെട്ടുപോയ ആ ബോധത്തിൻെറ അംശം തന്നെയാണ്. അംശത്തിൻെറ വിജയം ഏതുകാര്യത്തിലും പൂർണ്ണവസ്തുവിൻെറ കാരുണ്യത്തിലാണ് സ്ഥിതിചെയ്യുന്നതെന്നു പറയേണ്ടതില്ലല്ലോ. ഒരേ വസ്തുവിൽതന്നെ സംഭവിക്കുന്ന രണ്ടു പ്രക്രിയകളാണ് പുരുഷപ്രയത്നവും ഈശ്വരകാരുണ്യവുമെന്നോർക്കേണ്ടതാണ്. ഈശ്വര കാരുണ്യത്തെ മറക്കുന്ന പുരുഷപ്രയത്നം സമുദ്രത്തെ വിസ്മരിക്കുന്ന വെള്ളത്തുള്ളിയെപ്പോലെ നിസ്സാരവും നിർവ്വീര്യവുമായി നശിക്കുന്നതാണ്. അതുകൊണ്ട് ലൗകികമോ ആദ്ധ്യാത്മികമോ ആയ ഏതു പ്രയത്നത്തിൻെറയും ആത്യന്തികവിജയത്തിന് ഈശ്വരകാരുണ്യം കൂടിയേ കഴിയൂ. അഖണ്ഡബോധസ്വരൂപമായ വസ്തുസ്ഥിതി ഗ്രഹിക്കാൻ കഴിവില്ലാത്തവർ ഏതെങ്കിലും തരത്തിലുള്ള മൂർത്തിസങ്കൽപ്പത്തോടുകൂടി സർവ്വേശ്വരനെ ഭാവനചെയ്ത് അർപ്പണബുദ്ധിയോടെ കാരുണ്യത്തിനു വേണ്ടി പ്രാർത്ഥിക്കേണ്ടതാണ്. മൂർത്തിസങ്കൽപ്പത്തോടുകൂടിയുള്ള പ്രാർത്ഥനയാണ് സഗുണോപാസന. സർവ്വജ്ഞവും സർവ്വശക്തവുമായ ബോധത്തിന് ഭക്തൻെറ പ്രാർത്ഥന ചെവിക്കൊണ്ട് അയാൾ സങ്കൽപ്പിക്കുന്ന രൂപത്തിൽ വെളിപ്പെട്ട് സ്വന്തം അംശമായ ഭക്തനെ അനുഗ്രഹിക്കാൻ കഴിവുണ്ടെന്നോർക്കണം. അഖണ്ഡമായ വസ്തുസ്ഥിതി ധരിച്ചിട്ടുള്ളയാൾ അംശമായ തന്നെ സമ്പൂർണ്ണതയ്ക്കർപ്പിച്ച് അതിൻെറ കാരുണ്യത്തിനായി പ്രാർത്ഥിയ്ക്കേണ്ടതാണ്. സങ്കൽപ്പനിരോധം കൊണ്ട് ജഡബന്ധനം ഒഴിച്ചുമാററി വേണം ഇതു സാധിക്കാൻ. ഇതത്രേ നിർഗ്ഗുണോപാസന. ഗുരുദേവൻ തൻെറ കാരുണ്യപ്രാർത്ഥനയിൽ ഈ രണ്ടുതരം ഉപാസനകളെയും സംഗ്രഹിച്ചിരിക്കുന്നുവെന്നു കാണേണ്ടതാണ്. ഏതായാലും ഭഗവത്കാരുണ്യത്തിനു വേണ്ടി പ്രാർത്ഥിച്ച് അഹന്തയെ ഉപേക്ഷിക്കാതെ ജഡ മായ മാറി സത്യം തെളിയുകയില്ല. ഇക്കാര്യം ഭഗവാൻ ഗീതയിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നു :–

*ദൈവീഹ്യേഷാഗുണമയീ*
*മമ മായാദുരത്യയാ*
*മാമേവ യേ പ്രപദ്യന്തേ*
*മായാമേതാം തരന്തിതേ.* *ഭഗ. ഗീ. 7–14*

ജഡസ്വരൂപിണിയായ മായ ദൈവശക്തിയാണ്. ഈ മായയെ കടക്കുക അത്യന്ത ദുഷ്കരം. എന്നാൽ സർവ്വാത്മനാ ആരൊക്കെ എന്നെ ശരണം പ്രാപിക്കുന്നുവോ അവർ ഈ മായാജഡബന്ധത്തെ നിഷ്പ്രയാസം തരണംചെയ്യുന്നു. അർപ്പണബുദ്ധിയോടുകൂടിയ സാധകൻെറ നിരന്തരപരിശ്രമമാണ് ഈശ്വരകാരുണ്യത്തിനു വഴിതെളിക്കുന്നത്. സ്വജീവിതത്തിൽ ഈശ്വരകാരുണ്യം നല്ലപോലെ അനുഭവിച്ചറിഞ്ഞിട്ടുള്ള ഗുരുദേവൻ ഒരു സത്യാന്വേഷി നിരന്തരം ഭഗവത് കാരുണ്യത്തെ ഉററുനോക്കുന്നവനായിരിക്കണമെന്നു വെളിപ്പെടുത്തുകയാണ് 'ഇടണേയിരുകൺമുനയെന്നിലുമാപതിയെ' എന്ന ഭാഗം കൊണ്ട്.

## മുമുക്ഷുത്വം

ഈശ്വരകാരുണ്യത്തിനുവേണ്ടി പ്രാർത്ഥിക്കുന്നതോടൊപ്പം ഒരു സത്യാന്വേഷി ജഡബന്ധനത്തിൽ നിന്നു മോചിക്കാനുള്ള ആഗ്രഹത്തോടെ നിരന്തരം പ്രയത്നം തുടരുകയും വേണം. ബന്ധമോചനത്തിനുള്ള അഭിലാഷമാണ് മുമുക്ഷ. ശ്രീശങ്കര ഭഗവത്പാദർ *വിവേകചൂഡാമണി*യിൽ മുമുക്ഷയെ നിർവചിക്കുന്നത് നോക്കുക :–

*അഹങ്കാരാദിദേഹാന്താൻ*
*ബന്ധാനജ്ഞാനകല്പിതാൻ*
*സ്വസ്വരൂപാവബോധേന*
*മോക്തുമിച്ഛാമുമുക്ഷുതാ.* *വിവേ–27*

അഹങ്കാരം മുതൽ ദേഹപര്യന്തമുള്ള ജഡബന്ധനങ്ങൾ ചിദ്വസ്തുവിൽ അജ്ഞാനകൽപിതങ്ങളാണ്. സ്വരൂപമായ പൂർണ്ണചിത്തിനെ തെളിച്ചറിഞ്ഞ് ഈ ജഡബന്ധനങ്ങളിൽ നിന്നും മോചിക്കാനുള്ള അഭിലാഷമാണ് മുമുക്ഷ. ഒരു സാധകന് അവശ്യം ഉണ്ടായിരിക്കേണ്ട മുമുക്ഷയെ ദ്യോതിപ്പിക്കുകയാണ് ഗുരുദേവൻ 'അതിന്നടിയന്നഭിലാഷം' എന്ന ഭാഗം കൊണ്ട്.

## ജീവിതത്തിൻെറ പരമലക്ഷ്യം

ചിത്തിൻെറ പൂർണ്ണരൂപം കണ്ടെത്തി താൻ അതാണെന്നു ഭാവിക്കുകയാണ് ജീവിതത്തിൻെറ പരമലക്ഷ്യം. ജഡത്തിൻെറ തോന്നൽ അൽപ്പമെങ്കിലും ബാക്കിനിൽക്കുന്നിടത്തോളം ചിത്സ്വരൂപാനുഭവത്തിൽ അപൂർണ്ണതയുണ്ടാവും. അതിനാൽ ചിത്സ്വരൂപസ്ഥിതി പൂർണ്ണമാവുമ്പോഴേ ജഡം ജയിക്കപ്പെടൂ. അതുപോലെ ജഡമായ ശരീരത്തെ ആശ്രയിച്ചുകൊണ്ടുള്ള ഈ ജീവിതയാത്ര അവസാനിപ്പിച്ച് ധന്യതനേടാനും പൂർണ്ണമായ ഈ ചിത്സ്വരൂപസ്ഥിതികൊണ്ടേ പററൂ. ജഡത്തെ അൽപ്പമെങ്കിലും സമാശ്രയിക്കുന്നിടത്തോളം ജഡസ്വഭാവങ്ങളായ ജന്മം, മൃത്യു, ജരാ, വ്യാധി എന്നീ ദോഷങ്ങൾകൊണ്ട് ജീവിതം കലുഷവും ദുഃഖപൂർണ്ണവുമായിത്തുടരുകയേയുള്ളൂ. ജഡങ്ങളായ ഭൗതികസമ്പത്തുക്കൾ എത്രയൊക്കെ നേടിയാലും അവയൊന്നും അവസാനം ജീവിതത്തെ ധന്യമാക്കാൻ ഉപകരിക്കയില്ലെന്നും ഒരാൾക്കു ചുററുപാടും നോക്കി കണ്ടറിയാൻ കഴിയും. ഇങ്ങനെയിരിക്കെ ചിദാനന്ദസ്വരൂപമായ ആത്മസത്യത്തെ തിരയാതെ വെറും ജഡങ്ങളിൽമാത്രം ഭ്രമിച്ച് ജീവിതം കഴിച്ചുകൂട്ടുന്നവരെ ആത്മഹന്താക്കളെന്നാണ് ശ്രുതി വിളിക്കുന്നത്. ആത്മഹന്താക്കളുടെ ജീവിതഗതിയെക്കുറിച്ച് ഗുരുദേവൻ ഭാഷാന്തരം ചെയ്തിട്ടുള്ള *ഈശാവാസ്യോപനിഷത്ത്* പ്രഖ്യാപിക്കുന്നതു നോക്കുക :–

*ആസുരം ലോകമൊന്നുണ്ടു*
*കൂരിരുട്ടാലതാവൃതം*
*മോഹമാർന്നാത്മഹന്താക്കൾ*
*പോകുന്നൂ മൃതരായതിൽ.* *ഈശാവാസ്യ തർജ്ജിമ–3*

ജീവിച്ചിരിക്കുമ്പോഴും മരിച്ചാലും മനുഷ്യജീവിതത്തെ ഇരുട്ടിലേയ്ക്കാഴ്ത്താൻ മാത്രമേ കേവല ജഡാനുസന്ധാനം ഉപകരിക്കൂ. ഇതിന് ഒരേയൊരു പോംവഴി ഈശ്വരകാരുണ്യം നേടി ചിദേകരസമായ ആത്മാവിനെ സ്വപ്രയത്നംകൊണ്ട് പൂർണ്ണമായി സാക്ഷാത്കരിക്കുക തന്നെയാണ്. അതോടെ ജഡം ജയിക്കപ്പെടുകയും ജഡദേഹത്തിലെ ജീവിതയാത്ര ധന്യമാവുകയും ചെയ്യും. ഇക്കാര്യമാണ് ഗുരുദേവൻ 'ജഡമിന്നിതുകൊണ്ടു ജയിക്കും' എന്ന വരിയിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## വസ്തുസത്തയില്ലാത്ത മിഥ്യാഭ്രമമാണ് ജഡദർശനം

ചിത്തിൽ പ്രത്യക്ഷപ്പെടുന്ന ജഡം ചിത്തിന്റെ പരിണാമം തന്നെയല്ലേ എന്നു ചിലർ സംശയിച്ചേക്കാം. വസ്തുസ്ഥിതി ധരിക്കാത്തതുകൊണ്ടുണ്ടാകുന്ന സംശയമാണിത്. ചിത്തും ജഡവും ഇരുട്ടും വെളിച്ചവുംപോലെ പരസ്പര ഭിന്നങ്ങളാണെന്ന് അവയുടെ സ്വരൂപവിവരണത്തിൽ തെളിഞ്ഞിട്ടുണ്ടല്ലോ. ഇരുട്ട് വെളിച്ചമായോ വെളിച്ചം ഇരുട്ടായോ പരിണമിക്കുകയെന്ന പ്രശ്നമേയില്ല. പരമാർത്ഥത്തിൽ വെളിച്ചത്തിന്റെ അഭാവത്തിൽ വസ്തുസത്തയൊന്നുമില്ലാതെ പ്രകടമാകുന്ന ഒരു ഭ്രമാനുഭവം മാത്രമാണ് ഇരുട്ട്. ഇതുപോലെ ബോധസത്യത്തിന്റെ അപൂർണ്ണാനുഭവത്തിൽ വിശേഷിച്ചു വസ്തുസത്തയൊന്നുമില്ലാതെ ഉണ്ടെന്നു തോന്നുന്ന ഒരു ഭ്രമാനുഭവമാണ് ജഡദർശനം. അതുകൊണ്ട് സത്യദർശികൾ ജഡാനുഭവത്തെ ചിത്തിന്റെ പരിണാമമായിട്ടല്ല ചിത്തിലെ വിവർത്തമായിട്ടാണംഗീകരിക്കുന്നത്. ഒരു വസ്തുവിൽ അതിന് യാതൊരു മാററവും സംഭവിക്കാതെ മററൊരു പദാർത്ഥത്തിന്റെ തോന്നലുളവാകുന്നതാണ് വിവർത്തം. നട്ടുച്ചയ്ക്കു മരുഭൂമിയിൽ വെള്ളത്തിന്റെ തോന്നലുളവാകുന്നത് വിവർത്തമാണ്. ഇവിടെ ഉണ്ടെന്നുതോന്നുന്ന വെള്ളം മരുഭൂമിക്ക് ഒരു മാററവും വരുത്തുന്നില്ല. എന്നാൽ വെള്ളമുണ്ടെന്നു തോന്നുന്നിടത്തോളം മരുഭൂമിയെ അറിയാൻ കഴിയുന്നില്ല. മരുഭൂമിയെ അടുത്തുചെന്ന് അറിഞ്ഞുകഴിഞ്ഞാൽ വെള്ളം പിന്നെ കാണുകയുമില്ല. മരുഭൂമിയെ അടുത്തുചെന്നു കണ്ടറിഞ്ഞയാൾ പിന്നെ ദൂരെ മാറിനിന്ന് വെള്ളം കണ്ടാൽപോലും ഉള്ളതു മരുഭൂമി മാത്രമാണെന്നു ധരിക്കുകയും ചെയ്യും. ഇതുതന്നെയാണ് ചിത്തിൽ ഉണ്ടെന്നു തോന്നുന്ന ജഡപ്രപഞ്ചത്തിന്റെയും കഥ. ജഡം ഉണ്ടെന്നു തോന്നുന്നിടത്തോളം ചിത്ത് പൂർണ്ണമായി അറിയപ്പെടുകയില്ല. ചിത്തിന്റെ പൂർണ്ണ സാക്ഷാത്കാരത്തിൽ ജഡം പാടെ മാഞ്ഞുമറയുകയും ചെയ്യും. അപ്പോൾ ജഡം ചിത്തിനെ മറയ്ക്കാനല്ലാതെ മററൊന്നിനും ഉപകരിക്കുന്നില്ല. *ദർശനമാല*യിലെ അസത്യദർശനത്തിൽ ഗുരുദേവൻ തന്നെ ഇക്കാര്യം വ്യക്തമാക്കിയിരിക്കുന്നത് നോക്കുക :–

*ആത്മാനക്ഷീരവദ്യാതി*
*രൂപാന്തരമതോഽഖിലം*
*വിവർത്തമിന്ദ്രജാലേന*
*വിദ്യതേ നിർമ്മിതം യഥാ.*

*ദർശ.മാ. അസ–7*

പാല് വെണ്ണയാകുന്നതുപോലെ ആത്മാവ് പ്രപഞ്ചമായി രൂപാന്തരപ്പെടുന്നില്ല. ഇന്ദ്രജാലംകൊണ്ട് പദാർത്ഥങ്ങൾ ഉണ്ടെന്നു തോന്നുന്നതുപോലെ ജഡം ആത്മാവിലെ വിവർത്തമാണ്. വിവർത്തമായ ജഡം തന്നെ ഇല്ലാത്തതാണെങ്കിൽ പിന്നെ ജഡത്തിൽ ചിത്തിന് സ്ഥിതിയില്ല എന്നു പറയേണ്ടതില്ലല്ലോ. ജഡസമ്പർക്കം തീരെയില്ലാത്തതാണ് പൂർണ്ണസത്യസാക്ഷാത്കാരരൂപത്തിലുള്ള തുരീയാനുഭവം. അത് ഗുരുദേവൻതന്നെ *ആത്മോപദേശശതക*ത്തിൽ വിവരിക്കുന്നതു നോക്കുക:-

*അടിമുടിയററടിതൊട്ടു മൗലിയന്തം*
*സ്ഫുടമറിയുന്നതു തുര്യബോധമാകും*
*ജഡമറിവീലതു ചിന്തചെയ്തുചൊല്ലു-*
*ന്നിടയിലിരുന്നറിവല്ലറിഞ്ഞിടേണം.* *ആത്മോ.ശ. 28*

ആദിയുമന്തവുമില്ലാതെ സമ്പൂർണ്ണമായും സ്പഷ്ടമായുമുളവാകുന്ന ചിന്മാത്രസാക്ഷാത്കാരമാണ് തുരീയാനുഭവം. ഇത് ജഡസമ്പർക്കത്തോടു കൂടിയ അറിവല്ല. സങ്കൽപ്പിച്ച് പേരു ചൊല്ലുന്നതിനിടയിൽ ഉണ്ടാകുന്ന അറിവുമല്ല ഇങ്ങനെ ജഡം ചിത്പരിണാമമല്ലെന്നും ജഡസമ്പർക്കത്തോടു കൂടിയതല്ല ചിന്മാത്രസാക്ഷാത്കാരമെന്നും വെളിപ്പെടുത്തിയിരിക്കുകയാണ് ഗുരുദേവൻ "ഇതിന്നിടയില്ലയിരിപ്പതിലൊന്നിലുമേ" എന്ന ഭാഗംകൊണ്ട്. ചിത്തിനു ജഡത്തിലൊന്നും ഇരിപ്പില്ലെന്നു ഭാവം.

## ജീവന്മുക്തിക്കായുള്ള പ്രാർത്ഥന

കോടിസൂര്യപ്രഭമായ സത്യം സമാധിദശയിൽ തെളിഞ്ഞു കിട്ടണമെന്ന ആഗ്രഹം ഒന്നാം പദ്യത്തിൽ വെളിവാക്കി. അതുകൈവരാൻ ഈശ്വരകാരുണ്യത്തിനായി രണ്ടാം പദ്യത്തിൽ പ്രാർത്ഥിച്ചു. എന്നാൽ ഈശ്വരകാരുണ്യംകൊണ്ട് ലഭ്യമാകുന്ന സമാധിയിൽത്തന്നെ സദാ മുഴുകിയിരിക്കാൻ ഒരുക്കങ്ങൾ ചെയ്തുതീർക്കാനാണ് ഒരു ശരീരം രൂപംകൊള്ളുന്നത്. ആ പ്രാരബ്ധകർമ്മം ബാക്കിയുള്ളിടത്തോളം സത്യദർശിക്കും സമാധി വിട്ടുണർന്ന് ശരീരയാത്ര തുടരാതെ വയ്യ. സമാധിവിട്ട് ദേഹബോധത്തിന്റെ തലത്തേയ്ക്കു വരുന്നതോടെ ഇന്ദ്രിയങ്ങൾ അതാതിന്റെ വിഷയങ്ങൾ വേർതിരിച്ചു കാട്ടി പഞ്ചഭൂതസംഘാതമായ ജഡാനുഭവത്തെ ഉളവാക്കിത്തീർക്കുന്നു. സമാധിയിൽ വസ്തുദർശനമുണ്ടായാൽപോലും വാസനാക്ഷയം, മനോനാശം ഇവ മൂന്നും ഒരുമിച്ച് നിരന്തരമഭ്യസിച്ച് വികാരങ്ങൾക്ക് ശക്തി കുറച്ച് കുറച്ച് ക്രമേണ പൂർണ്ണമായും കാമവിമുക്തനായി ഭവിക്കുന്നു. സമാധി പാകപ്പെട്ട് ജ്ഞാനദാർഢ്യത്തിൽക്കൂടി സ്വതഃസിദ്ധമായിത്തീരുന്ന ഈ പൂർണ്ണമായ കാമവിമുക്തി തന്നെയാണ് ജീവന്മുക്തി. ജീവന്മുക്തനായ ഒരാൾ പ്രാരബ്ധപ്രേരിതമായ കർമ്മം അനുഷ്ഠിച്ചുകൊണ്ടിരുന്നാലും ഒരിക്കലും കർത്തൃഭാവം ഏറെറടുക്കുകയോ വികാരം കൊണ്ടു വിക്ഷുബ്ധനാവുകയോ ചെയ്യുകയില്ല. അവരിൽ അത്തരം വിക്രിയകൾ വല്ലപ്പോഴും പ്രത്യക്ഷപ്പെട്ടാൽതന്നെ അത് സത്യനിഷ്ഠയ്ക്കു ഭംഗംവരുത്താതെ അറിഞ്ഞുകൊണ്ട് അഭിനയിക്കുന്നതാണെന്നറി

യേണ്ടതാണ്.ഒരു ജീവന്മുക്തൻ സദാ സർവ്വത്ര ചിത്സ്വരൂപമായ സത്യത്തെ മാത്രം ദർശിച്ചുകൊണ്ട് നാടകത്തിലെ നടനെന്നപ്പോലെ ഒരു പററലും കൂടാതെ ലോകകാര്യങ്ങളിലേർപ്പെടുന്നു. ഇതാണ് ജീവന്മുക്തൻെറ ലോകസംഗ്രഹം. സാമൂഹ്യതലത്തിലും സാംസ്കാരികതലത്തിലും ശ്രീനാരായണഗുരുദേവൻ ആസൂത്രണംചെയ്ത വിപ്ലവകരങ്ങളായ കർമ്മപരിപാടികളെല്ലാം ഒരു ജീവന്മുക്തൻെറ ലോകസംഗ്രഹമായി കാണേണ്ടതാണ്. അതിനു തെളിവുതരുന്നതാണ് ഇനി അർത്ഥം ധരിക്കാൻപോകുന്ന മൂന്നാം പദ്യം. സമാധ്യനുഭവവും അതിനുള്ള ഭഗവത്കാരുണ്യവും ലഭ്യമായാൽ മാത്രം പോര,ഒരു സത്യാന്വേഷി തുടർന്ന് ജീവന്മുക്തിക്കായും യത്നിക്കേണ്ടതാണെന്നാണ് മൂന്നാം പദ്യം വ്യക്തമാക്കുന്നത് :-

3 നിലമോടു നെരുപ്പുനിരന്നൊഴുകും
ജലമാശുഗനംബരമഞ്ചിലുമേ
അലയാതെയടിക്കടി നൽകുക നിൻ-
നിലയിന്നിതുതന്നെ നമുക്കു മതി.

നിലമോട്-ഭൂമിതൊട്ട്; നെരുപ്പ്-അഗ്നി; നിരന്നൊഴുകും ജലം-ദ്രവരൂപമായി ഒഴുകുന്ന വെള്ളം;ആശുഗൻ-വായു; അംബരം-ആകാശം; അഞ്ചിലുമേ-ഈ അഞ്ചു ഭൂതങ്ങളുടെയും സമ്മിശ്രമായ ജഡദൃശ്യങ്ങളിലൊന്നിലും; അലയാതെ-മനസ്സുചെന്നുപററി മോഹിക്കാതെ; അടിക്കടി-ശരീരയാത്രയിലെ ഓരോ ചുവടുവയ്പിലും;നിൻനില-ചിന്മാത്രമായ സത്യത്തിൻെറ ഇരിപ്പ്; നൽകുക-കണ്ടനുഭവിക്കുവാൻ അനുഗ്രഹിക്കുക;നമുക്ക് ഇതുതന്നെ മതി-നമ്മുടെ ജീവിതം ഇതുകൊണ്ടു മാത്രം ധന്യമാകുന്നതാണ്.

ഭൂമി, അഗ്നി, നിരന്നൊഴുകുന്ന വെള്ളം, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളുടെ കൂടികലർപ്പായ ജഡദൃശ്യങ്ങളിലൊന്നും മനസ്സു ചെന്നുപററി മോഹിക്കാനിടവരാതെ ശരീരയാത്രയിലെ ഓരോ ചുവടുവയ്പിലും ചിന്മാത്രമായ സത്യത്തിൻെറ ഇരിപ്പു കണ്ടനുഭവിക്കുവാൻ അനുഗ്രഹിക്കേണമേ. നമ്മുടെ ജീവിതം ഇതുകൊണ്ടുമാത്രം ധന്യമാകുന്നതാണ്.

### പഞ്ചഭൂതസംഘാതമാണ് ഓരോ ജഡദൃശ്യവും

പ്രപഞ്ചം എത്രവേണമോ വലുതും അതിലെ ജഡദൃശ്യങ്ങൾ എണ്ണമററതുമായിക്കൊള്ളട്ടെ. എന്നാൽ ഏതു ജഡദൃശ്യത്തെയും വിശകലനംചെയ്തു നോക്കിയാൽ പൃഥിവ്യപ്തേജോവായുക്കളെന്ന പഞ്ചഭൂതങ്ങളായി വേർപെടുന്നതു കാണാം. അപ്പോൾ പ്രാഥമികമായ അന്വേഷണത്തിൽതന്നെ പ്രപഞ്ചരൂപത്തിൽ കാണപ്പെടുന്നത് അഞ്ചേഅഞ്ചു ജഡഭൂതങ്ങളാണെന്നു തെളിയുന്നു. അനന്തനാമരൂപങ്ങളായി ഭിന്നിച്ചു കാണപ്പെടുന്ന പ്രപഞ്ചം വാസ്തവത്തിൽ ഇന്നു കാണപ്പെടുന്ന മട്ടിൽ ഉള്ളതല്ല. ഉള്ളതോ അഞ്ചു ജഡഭൂതങ്ങൾ. ഈ പഞ്ചഭൂതങ്ങളുടെ രഹസ്യമോ ? ഇന്ദ്രിയങ്ങളെന്ന ഉപകരണങ്ങൾ വഴി ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന സൂക്ഷ്മ തന്മാത്രകളെ ബോധം ഗ്രഹിക്കുമ്പോൾ മാത്രമാണ് അവ ഉള്ളതായി തീരുന്നത്. ബോധം ഈ സൂക്ഷ്മതന്മാത്രകളെ ഗ്രഹിക്കാൻ കൂട്ടാക്കാതെ കൈവെടിയുകയാണെങ്കിൽ അ

വയും ഇല്ലാതാകും. അറിയാനാളില്ലെന്നു വന്നാൽ ജഡത്തിനു പിന്നെയെവിടെയാണു നിലനിൽപ്. സൂക്ഷ്മതന്മാത്രകളും അകലുന്നതോടെ ബോധമാകട്ടെ ആനന്ദാനുഭവരൂപത്തിൽ ശുദ്ധമായി ബാക്കിനിൽക്കുകയും ചെയ്യും. ഗുരുദേവനെപ്പോലെയുള്ളവർ ഈ സ്ഥിതി സാക്ഷാത്കരിച്ചനുഭവിച്ചിട്ടുള്ളതുകൊണ്ടുതന്നെ ബോധത്തിന്റെ ശുദ്ധമായ സുഖസ്ഥിതിയെ മറച്ചുകളയാൻ മാത്രമേ ജഡദൃശ്യങ്ങൾ പ്രയോജനപ്പെടുന്നുള്ളു എന്നു തെളിയുന്നു. എന്നാൽ പിന്നെ ഈ ജഡദൃശ്യങ്ങളുടെ അനുഭവം എന്തുകൊണ്ടുണ്ടായി എന്നൊരു ചോദ്യമുണ്ടാകാം. ബോധം കൈവെടിഞ്ഞാൽ തീരെ ഇല്ലാതായിത്തീരുന്നവയും ബോധത്തിന്റെ ആനന്ദമായ ശുദ്ധരൂപം മറയ്ക്കാൻമാത്രം ഉതകുന്നവയുമായ ജഡരൂപങ്ങൾ ബോധത്തിന്റെ സ്വാനുഭവത്തിലുണ്ടായ എന്തോ പാകപ്പിഴ മൂലമാണ് സംഭവിച്ചതെന്നു തീർച്ചയാണല്ലോ. ഈ പാകപ്പിഴയെയാണ് സത്യദർശികൾ സ്വരൂപവിസ്മൃതിയെന്നും അവിദ്യയെന്നും മററും പറയുന്നത്. ഈ വിശദീകരണം കൊണ്ട് തന്മാത്രകളും അവയുടെ വികസിതരൂപങ്ങളായ ജഡാനുഭവങ്ങളും ബോധത്തിലെ രൂപാനുഭവത്തിലുണ്ടായ പാകപ്പിഴമൂലം സംഭവിക്കുന്ന ഭ്രമങ്ങളാണെന്നും സത്യം ബോധം മാത്രമാണെന്നും വന്നു ചേരുന്നു. *അദ്വൈതദീപിക*യിൽ ഗുരുദേവൻ ഇക്കാര്യം ഇങ്ങനെ മനോഹരമായി പ്രതിപാദിക്കുന്നു.

*ഓരോന്നതായവയവം മുഴുവൻ പിരിച്ചു*
*വേറാക്കിയാലുലകമില്ല വിചിത്രമത്രേ*
*വേറാകുമീയവയവങ്ങളുമേവമങ്ങോ-*
*ട്ടോരായ്കിലില്ലഖിലവും നിജബോധമാത്രം* *അദ്വൈ. ദീ. 13*

പ്രപഞ്ചത്തെ അവയവങ്ങളായി പിരിച്ചു നോക്കിയാൽ അതില്ലാതാവും. അവയവങ്ങളായിപ്പിരിയുന്ന ശബ്ദാദി തന്മാത്രകൾ, ബോധം കൈവെടിഞ്ഞാൽ അവയും ഇല്ലാതാകും. ചുരുക്കത്തിൽ എല്ലാം ബോധം മാത്രമായി അവശേഷിക്കും. ഇങ്ങനെ ജഡദൃശ്യങ്ങൾ തികച്ചും ഭ്രമാനുഭവങ്ങളാണെങ്കിൽ അവയെ സത്യമെന്ന് ധരിച്ച് ജീവിതത്തെ അവയുടെ പിന്നാലെ അഴിച്ചു വിടുന്നത് പതനത്തിനും ദുഃഖത്തിനും കാരണമാകുമെന്നു പറയേണ്ടതില്ലല്ലോ. അതുകൊണ്ടാണ് ജഡദൃശ്യങ്ങളിലൊന്നും മനസ്സുചെന്നുപററി മോഹിക്കാനിടവരരുതെന്നു പ്രാർത്ഥിക്കാൻ ഗുരുദേവൻ ആവശ്യപ്പെട്ടിരുന്നത്.

## ജീവന്മുക്തി കൊതിക്കുന്നയാൾ സർവ്വം ബ്രഹ്മമയമായിക്കാണണം

വസ്തുതയിതാണെങ്കിൽ സമാധിയിൽ ജഡദൃശ്യങ്ങളെ പാടെയകററി ചിന്മാത്രസത്യം ഗ്രഹിക്കുന്ന ജ്ഞാനി വ്യവഹാരദശയിൽ എങ്ങനെയാണ് പ്രപഞ്ചത്തെ വീക്ഷിക്കേണ്ടത്? ജ്ഞാനിയും വ്യവഹാരദശയിൽ ഇന്ദ്രിയങ്ങൾ വഴി ശബ്ദസ്പർശാദി തന്മാത്രകളെ ഗ്രഹിച്ചു ജഡദൃശ്യങ്ങളെ അറിയേണ്ടിവരുമല്ലോ? ഇതിനു സമാധാനമുണ്ട്. ഭ്രമാനുഭവത്തിൽ അധിഷ്ഠാനം വ്യക്തമായി അറിഞ്ഞിട്ടുള്ളയാൾക്ക് ഭ്രമവും അധിഷ്ഠാനസ്വരൂപം തന്നെയാണെ

ന്നുഭവിക്കാൻ പ്രയാസമില്ലല്ലോ. കയറിനെക്കുറിച്ചു നല്ല ബോധമുള്ളയാൾ മങ്ങിയ വെളിച്ചത്തിൽ അതിൽ സർപ്പത്തെ കണ്ടാലും ആ സർപ്പം കയറു തന്നെയാണെന്ന് നിസ്സംശയം ധരിക്കുന്നതാണ്. മരുഭൂമിയുടെ സ്വരൂപം അടുത്തുചെന്ന് ഗ്രഹിച്ചിട്ടുള്ളയാൾ നട്ടുച്ചയ്ക്ക് മാറി നിന്ന് അവിടെ കാനൽജലം കണ്ടാലും ആ കാനൽജലം മരുഭൂമിതന്നെയാണെന്ന് തീർച്ചയായും ഗ്രഹിക്കും. ഇതുപോലെ സമാധിയിൽ ചിന്മാത്രവസ്തുസ്ഥിതി നല്ലപോലെ അനുഭവിക്കുന്ന ജ്ഞാനി വ്യവഹാരവേളയിലെ ഭ്രമാനുഭവങ്ങളായ ജഡദർശനങ്ങളേയും വസ്തുസ്വരൂപമായിത്തന്നെ അനുഭവിക്കാൻ തുടങ്ങുന്നു. ഭ്രമദർശനത്തിന്റെ ചിരപരിചിതത്വംകൊണ്ട് വല്ലപ്പോഴും വസ്തുസ്വരൂപം മറന്നുപോയാലും അത് വീണ്ടും സ്മരിച്ചുറപ്പിക്കുന്നു. സ്വരൂപവിസ്മരണരൂപത്തിലുള്ള അവിദ്യയുള്ളവാകുന്ന കർമ്മവാസനകൾക്കും അവയുടെ അങ്കുരരൂപത്തിലുള്ള മനസ്സിനും എത്രമാത്രം കട്ടിയുണ്ടെന്നതിനെ ആശ്രയിച്ചാണ് ഭ്രമാനുഭവത്തിന്റെ ദാർഢ്യം സ്ഥിതി ചെയ്യുന്നത്. യോഗപാടവം കൊണ്ട് നേടുന്ന സമാധിയിൽ വസ്തുസ്ഥിതി അനുഭവിക്കാൻ കഴിഞ്ഞാൽ പോലും വ്യവഹാരദശയിൽ മനസ്സിന്റെയും വാസനയുടെയും പ്രാബല്യം പാടെ കുറഞ്ഞുകിട്ടണമെന്നില്ല. പായൽ മൂടിയ ശുദ്ധജലം പോലെയാണ് മനോവാസനകൾകൊണ്ട് മൂടിയ ചിദ്വസ്തു. ബലമായി കൈകൊണ്ടു പായൽ ഇരുവശത്തേക്കും അകററിയാൽ തൽക്കാലം ശുദ്ധജലം കോരിക്കുടിക്കാൻ കിട്ടിയെന്നുവരാം. എന്നാൽ കൈമാറുന്നതോടെ പായൽ വീണ്ടും ശുദ്ധജലത്തെ മൂടിക്കളയുന്നു. ഇതുപോലെ പ്രാണായാമം. സങ്കല്പനിരോധം എന്നീ യോഗാഭ്യാസങ്ങളുടെ പാടവം കൊണ്ട് ധ്യാനവേളയിൽ മനോവാസനകൾ തല്ക്കാലം അകന്ന് ചിദ്വസ്തു തെളിയുന്നതാണ് സമാധ്യനുഭവം. എന്നാൽ സമാധിവിട്ടുണർന്ന് വ്യവഹാരരംഗത്തേയ്ക്ക് കടക്കുന്നതോടെ വെള്ളത്തെ മൂടുന്ന പായൽപോലെ അവ വീണ്ടും പ്രത്യക്ഷപ്പെടും. പായൽ നിശ്ശേഷം മാററിക്കഴിഞ്ഞാൽ ശുദ്ധജലം അനായാസമായി ദാഹശമനത്തിന് സദാ ലഭ്യമാകുമെന്ന് പറയേണ്ടതില്ലല്ലോ. അതുപോലെ ഒരു ജ്ഞാനി പൂർണ്ണമായ മനോനാശവും വാസനാക്ഷയവും നേടി സദാ സർവ്വത്ര ചിന്മാത്ര വസ്തുവിനെത്തന്നെ അനുഭവിക്കുവാൻ കഴിയുന്ന സ്ഥിതിയാണ് ജീവന്മുക്തി. ജ്ഞാനലാഭത്തിനുശേഷവും വ്യവഹാരവേളയിലുടനീളം ബോധപൂർവ്വം ഭേദചിന്തകളെ നിരോധിച്ച് ഭ്രമദൃശ്യങ്ങളിലെല്ലാം ചിദ്വസ്തുവിനെ വിചാരം ചെയ്തു കണ്ടെത്താൻ യത്നിക്കുന്നയാളിന് അചിരേണ ജീവന്മുക്തി കരഗതമാവുന്നു. അതോടെ, *സർവ്വം ഖല്വിദം ബ്രഹ്മ*–ഇക്കാണുന്നതൊക്കെ ബ്രഹ്മവസ്തുതന്നെ എന്ന ശ്രുതിസിദ്ധമായ സാക്ഷാത്കാരം അനുഭവമണ്ഡലത്തിൽ പ്രകാശിക്കാനും തുടങ്ങുന്നു. ഗുരുദേവൻ ഭാഷാന്തരം ചെയ്തിട്ടുള്ള *ഈശാവാസ്യോപനിഷത്ത്* ഈ അനുഭവസ്ഥിതി വിവരിക്കുന്നത് നോക്കുക.

*സർവ്വഭ്രതവുമാത്മാവി–*
*ലാത്മാവിനെയുമങ്ങനെ–*
*സർവ്വഭൂതത്തിലും കാണു–*
*മവനെന്തുള്ളു നിന്ദ്യമായ്.* *ഈശാ.ത.–7*

ഒരു ജീവൻമുക്തൻ എല്ലാ പ്രപഞ്ചദൃശ്യങ്ങളും ആത്മാവായ ചിദ്വസ്തുതന്നെയാണെന്ന് കാണുന്നു. അതുപോലെ ആത്മാവുതന്നെയാണ് എല്ലാ പ്രപഞ്ചദൃശ്യങ്ങളുമെന്നും കാണുന്നു. അങ്ങനെയുള്ള ആളിന് ഇവിടെ നിന്ദ്യമായി യാതൊന്നും തന്നെയില്ല. ഒരു സത്യാന്വേഷി ഈ സ്ഥിതി വന്നുചേരാൻ കൊതിക്കണമെന്നാണ് 'അടിക്കടി നല്കുക നിൻനില' എന്ന ഭാഗം കൊണ്ട് വ്യക്തമാക്കുന്നത്.

## സമ്പൂർണ്ണ സംതൃപ്തിയാണ് ജീവൻമുക്തി പ്രയോജനം

ജീവമുക്തൻ ഒരു മനുഷ്യനുണ്ടാകാവുന്ന എല്ലാ ആകാംക്ഷകൾക്കു മുപരി സംതൃപ്തി നേടി ഉയരുന്നു. സപ്തഭൂമികകളെ കടക്കുന്നതാണ് ഈ സർവ്വസംതൃപ്തി. ജിജ്ഞാസാ നിവൃത്തി, ചികീർഷാനിവൃത്തി, ജിഹാസാ നിവൃത്തി, പ്രേപ്സാനിവൃത്തി, ശോകനിവൃത്തി, ഭയനിവൃത്തി, സർവ്വസങ്കല്പ നിവൃത്തി എന്നിവയാണ് ഈ സപ്തഭൂമികകൾ, അറിയേണ്ടതൊക്കെ അറിഞ്ഞു, ഇനിയൊന്നുമറിയാനില്ല; എന്ന അനുഭവമാണ് *ജിജ്ഞാസാ നിവൃത്തി.* ചെയ്യേണ്ടതൊക്കെചെയ്തു. ഇനിയൊന്നും ചെയ്യാനില്ല എന്ന അനുഭവമാണ് *ചികീർഷാ നിവൃത്തി.* ഉപേക്ഷിക്കേണ്ടതെല്ലാം ഉപേക്ഷിച്ചു, ഇനിയൊന്നും ഉപേക്ഷിക്കാനില്ല; എന്ന ബുദ്ധിയാണ് *ജിഹാസാ നിവൃത്തി.* കിട്ടേണ്ടതെല്ലാം കിട്ടി, ഇനിയൊന്നും കിട്ടാനില്ല;എന്ന അനുഭവമാണ് *പ്രേപ്സാനിവൃത്തി.* ദുഃഖങ്ങളെല്ലാം ഒഴിഞ്ഞുപോയിരിക്കുന്നു, ഇനി ഒരു ദുഃഖവും എന്നെ ബാധിക്കുകയില്ല; എന്ന അനുഭവമാണ് *ശോകനിവൃത്തി.* സകല തരത്തിലുള്ള ഭയങ്ങളിൽനിന്നും മനസ്സ് നിവൃത്തമാകുന്നതാണ് *ഭയനിവൃത്തി.* ചിത്തത്തിനു ചലനമുണ്ടാക്കുന്ന എല്ലാ സങ്കൽപ്പങ്ങളിൽനിന്നും വിമുക്തി കിട്ടുന്നതാണ് *സർവ്വസങ്കൽപനിവൃത്തി.* ഈ സപ്തഭൂമികകൾ കടക്കുന്ന ചിത്തം സമ്പൂർണ്ണ ധന്യത നേടി ആനന്ദിക്കുമെന്നു പറയേണ്ടതില്ല. ഒരു ജീവന്മുക്തൻെറ ഈ ആനന്ദാതിരേകവും ജീവിത ധന്യതയും വ്യക്തമാക്കാൻ തന്നെയാണ് ഗുരുദേവൻ മൂന്നാം ശ്ലോകത്തിൽ "ഇതുതന്നെ നമുക്കു മതി" എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

## ജീവന്മുക്തന് സുവ്യക്തമാകുന്ന ചിജ്ജഡരഹസ്യം

ജഡദൃശ്യങ്ങളെ ഒഴിച്ചുമാററി സമാധിയിൽ സൂര്യതുല്യം ചിത്തിനെ സാക്ഷാത്കരിക്കാമെന്നും തുടർന്ന് ഈശ്വരകാരുണ്യമുണ്ടായാൽ ജീവന്മുക്തി നേടാമെന്നും വെളിപ്പെട്ടു. ജീവന്മുക്തി കൈവരുന്നതോടെ നിലനിൽപ്പിലെ ഘടകങ്ങളായ ചിജ്ജഡങ്ങളുടെ രഹസ്യം അനുഭവത്തിൽ തെളിയുന്നതെങ്ങനെയാണെന്നാണ് നാലാം പദ്യത്തിൽ വിവരിക്കുന്നത്.

4 മതിതൊട്ടു മണംമുതലഞ്ചുമുണ-
ർന്നരുളോളവുമുള്ളതു ചിന്മയമാം
ക്ഷിതിതൊട്ടിരുളോളമഹോ! ജഡമാ-
മിതുരണ്ടിലുമായമരുന്നഖിലം.

മതിതൊട്ട്-ബുദ്ധി തുടങ്ങി;മണംമുതലഞ്ചും-ഗന്ധം തുടങ്ങി രസം, രൂപം, സ്പർശം, ശബ്ദം എന്നീ അഞ്ചും; ഉണർന്ന്-അറിഞ്ഞു; അരുളോളവും- ഞാൻ, ഞാൻ എന്ന ബോധാനുഭവംവരെ; ഉള്ളത്-മാററമില്ലാതെ തുടരുന്ന സത്യം; ചിന്മയമാം-ചിത്തു മാത്രമാണ്;ക്ഷിതിതൊട്ടിരുളോളം-ഭൂമിമുതൽ ശൂന്യമായ അജ്ഞാനംവരെ; ജഡമാം-ജഡംതന്നെയാണ്;ഇതു രണ്ടിലുമായ്- ഈ ചിത്തിലും ജഡത്തിലുമായ്; അഖിലം-നിലനിൽപിലെ സർവ്വരഹസ്യവും; അമരുന്നു-അടങ്ങിയിരിക്കുന്നു; അഹോ-ആശ്ചര്യം.

ബുദ്ധി തുടങ്ങി ഗന്ധരസാദിപഞ്ചതന്മാത്രകളെ അറിഞ്ഞ് ഞാൻ, ഞാൻ എന്ന ബോധാനുഭവംവരെയുള്ള എല്ലാ അനുഭവങ്ങളിലും മാററമില്ലാതെ തുടരുന്ന സത്യം ചിത്തു മാത്രമാണ്. ഭൂമി മുതൽ അജ്ഞാനം വരെ കാണപ്പെടുന്നതൊക്കെ ജഡവും. ഈ ചിത്തിലും ജഡത്തിലുമായി നിലനിൽപ്പിലെ സർവ്വരഹസ്യവും അടങ്ങിയിരിക്കുന്നു.

## അനുഭവമണ്ഡലം ചിത്തിനെ കാട്ടിത്തരുന്നു

പ്രപഞ്ചം അനുഭവമാണ്. ആരുടെ അനുഭവം ? ചിത്തിൻെറ അഥവാ ബോധത്തിൻെറ. ബോധമുണ്ടോ പ്രപഞ്ചമുണ്ട്; ബോധമില്ലയോ പ്രപഞ്ചമില്ല. ലളിതമായ ഈ യുക്തികൊണ്ടുതന്നെ പ്രപഞ്ചത്തിൽ വസ്തുരൂപേണയു ള്ള തു ബോധമാണെന്നു തെളിയുന്നു. സ്വർണ്ണമുണ്ടോ ആഭരണങ്ങളുണ്ട് ; സ്വർണ്ണമില്ലയോ ആഭരണങ്ങളില്ല. അതുകൊണ്ട് ആഭരണങ്ങളായി കാണപ്പെടുന്ന വൈവിധ്യങ്ങളിൽ വസ്തുരൂപേണയുള്ളതു സ്വർണ്ണം മാത്രം എന്നു തെളിയുന്നതുപോലെ. അപ്പോൾ മാല, വള, മോതിരം എന്നീ മട്ടിൽ പ്രകടമാകുന്ന രൂപ വൈവിധ്യങ്ങളും അവയ്ക്കു നൽകപ്പെട്ടിരിക്കുന്ന പേരുകളുമോ? സ്വർണ്ണമെന്ന വസ്തുവിൽ വിശേഷിച്ചു വേറെ വസ്തുസത്തയൊന്നുമില്ലാതെ ഉണ്ടായി മറയുന്ന വെറും കാഴ്ചകൾ. അതുപോലെ എല്ലാ ജഡരൂപങ്ങളും നാമങ്ങളും ബോധത്തിൽ വിശേഷിച്ചു വേറെ വസ്തുസത്തയൊന്നുമില്ലാതെ പൊന്തിമറയുന്ന വെറും കാഴ്ചകൾ. നിലനിൽപ്പിൻെറ ഈ രഹസ്യം അനുഭവതലങ്ങളെ മുഴുവൻ സംഗ്രഹിച്ചുകൊണ്ട് വെളിപ്പെടുത്തിയിരിക്കുകയാണ് ഗുരുദേവൻ ആദ്യത്തെ രണ്ടു വരികളിൽ.

ആർക്കായാലും മൂന്നു തലങ്ങളിൽ മാത്രമേ പ്രപഞ്ചം അനുഭവവിഷയമാകുന്നുള്ളു. അവയാണ് ജാഗ്രത് സ്വപ്നസുഷുപ്തികൾ. ഈ അനുഭവതലങ്ങളെയാണ് ഗുരുദേവൻ മതിതൊട്ടു മണംമുതലഞ്ചു മുണർന്നരുളോളവും എന്ന ഭാഗം കൊണ്ട് സംഗ്രഹിച്ചിരിക്കുന്നത്. മതിതൊട്ടു മണംമുതലഞ്ചുമുണർന്നു വർത്തിക്കുന്ന അനുഭവതലമാണു ജാഗ്രത്ത്. ഉണർന്നിരുന്ന് പ്രപഞ്ചത്തെ പഞ്ചേന്ദ്രിയങ്ങൾവഴി അനുഭവിക്കുന്ന അവസ്ഥയാണല്ലോ ജാഗ്രത്ത്. ചിത്തവും ഇന്ദ്രിയങ്ങളും ജാഗ്രത്തിൽ ഉണർന്നു വർത്തിക്കുന്നു. മണം മുതലഞ്ചും ഉണർന്നു വർത്തിക്കുന്നതാണ് പഞ്ചേന്ദ്രിയാനുഭവം. 'അരുള്' എന്ന പദം കൊണ്ട് അനുഭവങ്ങളുടെ മുഴുവൻ കേന്ദ്രമായ ഞാൻ എന്ന ബോധാനുഭവത്തെയാണ് കുറിക്കുന്നത്. ജാഗ്രത്തിൽ തുടങ്ങി 'അരുളോളവും' എന്ന പ്രയോഗംകൊണ്ട് ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നു അനുഭവങ്ങളേയും സംഗ്രഹിച്ചിരിക്കുന്നു വെന്നു കാണേണ്ട

താണ്. ഉണർവ്വ്, സ്വപ്നം, ഉറക്കം, എന്നീ മൂന്നു അനുഭവങ്ങളും 'ഞാൻ' എന്ന ഒരേ ബോധത്തിനു ദിവസേന മാറി മാറി പ്രത്യക്ഷപ്പെടുന്നു. ഉണർവ്വിൽ സ്വപ്നമോ ഉറക്കമോ ഇല്ല. സ്വപ്നത്തിൽ ഉണർവ്വോ ഉറക്കമോ കാണ്മാനില്ല. ഇതു തന്നെയാണ് ഉറക്കത്തിലെയും കഥ. ഒരനുഭവത്തിൽ മറ്റൊരനുഭവം ഇല്ലാത്തതുകൊണ്ടുതന്നെ അനുഭവങ്ങൾ മാറിമാറി വരുന്ന വെറും കാഴ്ചകളാണെന്നു നിർണ്ണയിക്കാം. എന്നാൽ മാറ്റമില്ലാത്ത ഒരു വസ്തു ഉണ്ടെങ്കിലേ ഈ കാഴചകൾക്ക് മാറിമാറി പ്രത്യക്ഷപ്പെടാനും മറയാനും കഴിയൂ. അങ്ങനെ മാറ്റമില്ലാതെ ഈ കാഴ്ചകൾക്കാശ്രയമായി നിൽക്കുന്ന കാഴ്ചക്കാരനായ വസ്തുവാണ് ചിത്ത് അഥവാ ബോധം ഉണർന്നിരുന്ന ഞാൻ തന്നെയാണ് ഉറങ്ങിയത്; ഉറങ്ങിയ ഞാൻ തന്നെയാണ് സ്വപ്നം കണ്ടത്. സ്വപ്നം കണ്ട ഞാൻ തന്നെയാണ് ഉണർന്നത്. എന്നിങ്ങനെ ഒരേ ബോധം തന്നെയാണ് ഈ അവസ്ഥകൾ മാറിമാറി അനുവിക്കുന്നതെന്ന് എല്ലാവർക്കും അനുഭവമുള്ളതാണല്ലോ. ഇനി ഓരോ അനുഭവതലത്തിലും മാറി മാറി വരുന്ന പ്രത്യേകം പ്രത്യേകം കാഴ്ചകളെയെല്ലാം മാറാതെ നിന്നനുഭവിക്കുന്നതും ബോധമാണല്ലോ. ജാഗ്രത്തിൽ സൂര്യൻ, ചന്ദ്രൻ, മനുഷ്യൻ, മൃഗം, രാമൻ, കൃഷ്ണൻ എന്നിങ്ങനെ ഒന്നിനൊന്നു മാറി പലതും അനുഭവവിഷയമായിക്കൊണ്ടി രിക്കും. സ്വപ്നത്തിലെയും കഥ ഇതുതന്നെ. എന്നാൽ മാറിമാറി വരുന്ന എല്ലാ നാമരൂപങ്ങളെയും അറിഞ്ഞനുഭവിക്കുന്ന യാൾ ഒന്നുതന്നെയാണെന്നാണല്ലോ എല്ലാവർക്കും അനുഭവം. ജാഗ്രത്തിലും സ്വപ്നത്തിലും മാറാതെ നിന്ന് നിരവധി ദൃശ്യങ്ങളെ അനുഭവിച്ച 'ഞാൻ' തന്നെയാണ് ഉറക്കത്തിൽ ഒരിരുണ്ട ആവരണം പുതച്ച് സുഖിക്കുന്നത് എന്ന കാര്യത്തിലും ആർക്കും സംശയമില്ല. മാറാതെ നിൽക്കുന്ന 'ഞാൻ' ഇല്ലെന്നു വന്നാൽ മാറിവരുന്ന എല്ലാ കാഴ്ചകളും ആ നിമിഷം ശൂന്യമായിത്തീരുകയും ചെയ്യും. ഈ വിശകലനത്തിൽനിന്നും ജാഗ്രത്ത്സ്വപ്നസുഷുപ്ത്യനുഭവങ്ങ ളിൽ മാറ്റമില്ലാതെ ഉള്ളതായി തുടരുന്ന വസ്തുസത്ത ബോധമാണെന്നു വ്യക്തമാണല്ലോ. ഇക്കാര്യമാണ് "ഉള്ളതു ചിന്മയമാം" എന്ന ഭാഗംകൊണ്ട് ഗുരുദേവൻ വ്യക്തമാക്കിയിരിക്കുന്നത്.

## ജാഗ്രത്സ്വപ്നസുഷുപ്തികളിലെ മാറിമാറി വരുന്ന ദൃശ്യങ്ങൾ ജഡം

അനുഭവതലങ്ങളിൽ മാറിമാറി വരുന്ന കാഴ്ചകൾക്കിടയിൽ മാറാതെ ഉള്ളതായി വിളങ്ങുന്നത് ബോധമാണെന്നു സമ്മതിക്കാം. അപ്പോൾ മാറിമാറി വരുന്ന കാഴ്ചകൾ എന്താണ്? മാറിമാറി വരുന്ന കാഴ്ചകളാണു ജഡങ്ങൾ. ജാഗ്രത്തിലും സ്വപ്നത്തിലും അനുഭവിക്കപ്പെടുന്നതൊക്കെ പഞ്ചഭൂതങ്ങളോ അവയുടെ തന്മാത്രകളോ ആയി വേർതിരിയുന്നതാണ്. അന്തഃകരണം അഥവാ ചിത്തം ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന തന്മാത്രകളുടെ സംഘാതമാണ്. ഈ അന്തഃകരണത്തിൻെറ തനിച്ചുള്ള പ്രകടനമാണല്ലോ സ്വപ്നം. അതു കൊണ്ട് സ്വപ്നദൃശ്യങ്ങളെല്ലാം പഞ്ചതന്മാത്രകളിൽ ഉൾപ്പെടുന്നവയേയുള്ളു. ഉണർന്നിരിക്കുമ്പോൾ പുറമേ അനുഭവപ്പെടുന്ന ഏതു ദൃശ്യവും പഞ്ചഭൂതങ്ങ ളായി വേർതിരിയുമെന്നു നാം കണ്ടുവല്ലോ. അനുഭവതലങ്ങളിൽ പഞ്ചഭൂതങ്ങ

ളിൽപ്പെടാത്തതായി തോന്നുന്ന ഒരേയൊരു ദൃശ്യം സുഷുപ്തിയിലെ ആവരണമാണ്. ഇതിനെയാണ് ശാസ്ത്രം അജ്ഞാനാവരണമെന്നും അവിദ്യയെന്നുമൊക്കെ പറയുന്നത്. പരമാർത്ഥത്തിൽ ഈ അജ്ഞാനമറ പഞ്ചഭൂതങ്ങളുടെ മുഴുവൻ അവ്യക്തരൂപമാണെന്നാണ് ശാസ്ത്രസിദ്ധാന്തം. എങ്കിലും ഗുരുദേവൻ ഇതിനെ പഞ്ചഭൂതങ്ങളിൽ നിന്നും വേർപെടുത്തി 'ഇരുൾ' എന്ന പേരു കൊടുത്തു നിർദ്ദേശിച്ചിരിക്കുകയാണ്. ഇങ്ങനെ അനുഭവതലങ്ങളിൽ അനുഭോക്താവിനാൽ അനുഭവിക്കപ്പെടുന്ന പഞ്ചഭൂതങ്ങളെയും അജ്ഞാനമറയെയും സംഗ്രഹിച്ചുകൊണ്ടാണ് 'ക്ഷിതിതൊട്ടിരുളോളം' എന്നു പ്രസ്താവിച്ചിരിക്കുന്നത്. ഇത്രയും ജഡമാണ്.

## ജഡചിദ്രഹസ്യം

ഉള്ള വസ്തുവിൽ വിശേഷിച്ചു വേറെ വസ്തുസത്തയൊന്നുമില്ലാതെ പൊന്തിമറയുന്ന രൂപങ്ങളാണ് ജഡങ്ങൾ. വസ്തുവിൽ ഒളിഞ്ഞിരിക്കുന്ന വസ്തുശക്തിയാണ് ഇത്തരം രൂപങ്ങളെ വെളിപ്പെടുത്തുകയും മറയ്ക്കുകയും ചെയ്യുന്നത്. അഖണ്ഡസത്യമായ ചിത്തിൽ ആ ശക്തി സ്പന്ദിച്ച് ഉളവാക്കിയ ആദ്യത്തെ വികാരമാണ് ആകാശം. പദാർത്ഥങ്ങൾക്കിരിക്കാനുള്ള 'ഇട'മെന്നതാണ് ആകാശത്തിൻെറ സ്വരൂപം. ഇടത്തോടൊപ്പം ശബ്ദം എന്ന ഗുണവും ആകാശസ്വരൂപത്തിൽ അടങ്ങുന്നു. ഇടം, ശബ്ദം എന്നീ സ്വരൂപങ്ങൾ ബോധത്തിലെ ഉണ്മയിലാണ് ആവിർഭവിച്ചതെന്നോർക്കണം. അങ്ങനെ 'ആകാശം ഉണ്ട്' എന്ന അനുഭവം സിദ്ധമാകുന്നു. ഇവിടെ സ്വർണ്ണത്തിൽ വളയുടെയോ മാലയുടെയോ രൂപം ആവിർഭവിച്ചതുപോലെയാണ് ഉണ്മയിൽ അഥവാ ബോധത്തിൽ ഇടം, ശബ്ദം എന്ന ആകാശസ്വരൂപങ്ങൾ പ്രത്യക്ഷപ്പെട്ടിരിക്കുന്നത്. വളയുടെയോ മാലയുടെയോ രൂപം മാറിയാലും സ്വർണ്ണം ബാക്കിനിൽക്കും. അതുപോലെ ആകാശം ഉണ്ട് എന്ന അനുഭവത്തിൽ ആകാശത്തിൻെറ സ്വരൂപമായ ഇടവും ശബ്ദവും അപ്രത്യക്ഷമായാലും ബോധത്തിൻെറ സ്വരൂപമായ ഉണ്മ ബാക്കിനിൽക്കും. ഉണ്മയിൽ ഇങ്ങനെ ഉണ്ടായി മറയുന്ന ആകാശസ്വരൂപങ്ങളായ ഇടവും ശബ്ദവും അതിനാൽ ജഡമെന്നറിയപ്പെടുന്നു. തുടർന്നു ശക്തി സ്പന്ദിച്ചാൽ 'വായു ഉണ്ട്' എന്ന അനുഭവം സംജാതമാവുന്നു. ആകാശത്തിൻെറ സ്വരൂപമായ ശബ്ദത്തോടൊപ്പം പുതുതായി ചലനവും സ്പർശവും എന്ന രണ്ടംശങ്ങൾകൂടി കൂട്ടിച്ചേർത്താണ് ശക്തി വായുവിൻെറ അനുഭവം ഉളവാക്കുന്നത്. വായു ഉണ്ട് എന്നനുഭവിക്കുന്ന ബോധം ചലനത്തെയും സ്പർശത്തെയും ഉപേക്ഷിക്കുകയാണെങ്കിൽ അതോടെ വായു അപ്രത്യക്ഷമാവും ; ബോധം ബാക്കിനിൽക്കുകയും ചെയ്യും. അതിനാൽ 'വായു ഉണ്ട്' എന്ന അനുഭവത്തിലെ 'ചലനവും സ്പർശവും' ജഡരൂപങ്ങളാണ്. ബോധത്തിൻേറതായ ഉണ്മ മാത്രംസത്യം. തുടർന്ന് 'തേജസ്സുണ്ട്' എന്ന അനുഭവത്തിൽ ഉണ്മയിൽ തോജോരൂപങ്ങളായ ചൂടും പ്രകാശവും ആവിർഭവിക്കുന്നു. ജലത്തിൽ ജലരൂപങ്ങളായ ദ്രവത്വവും രസവും ഉണ്മയോടൊപ്പം ആവിർഭവിക്കുന്നു. ഭൂമിയിൽ അതിൻേറതായ കാഠിന്യവും ഗന്ധവും ആവിർഭവിക്കുന്നു. പിന്നീടുപിന്നീടാവിർഭവിക്കുന്ന ജഡങ്ങൾക്ക്

അതാതിൻെറ വിശേഷരൂപങ്ങളോടൊപ്പം മുൻപുമുൻപുള്ളവയുടെ ഓരോ അംശവുംകൂടി വ്യക്തമായി പകർന്നു കിട്ടുന്നു. അങ്ങനെ ഭൂമിയുടെ സ്വരൂപത്തിൽ സ്വാംശമായ ഗന്ധത്തോടൊപ്പം ആകാശം, വായു, തേജസ്സ്, ജലം എന്നിവയുടെ അംശങ്ങളായ ശബ്ദസ്പർശരൂപരസങ്ങളും പകർന്നു കിട്ടുന്നു. അപ്പോൾ 'ഭൂമിയുണ്ട്' എന്ന അനുഭവത്തിൽ ഭൂമിയുടേതായ കാഠിന്യവും ശബ്ദസ്പർശരൂപരസങ്ങളും ബോധത്തിൻേറതായ ഉണ്മയും അടങ്ങുന്നു. ഇതിൽ കാഠിന്യം, ശബ്ദസ്പർശരൂപരസഗന്ധങ്ങൾ എന്നിവയെ ബോധം ഉപേക്ഷിച്ചാൽ അവ മറയും. ബോധത്തിൻെറ സ്വരൂപമായ ഉണ്മമാത്രം ബാക്കിനിൽക്കും. ഇത്രയുംകൊണ്ട് പഞ്ചഭൂതാനുഭവങ്ങളെല്ലാം ജഡത്തിൻെറയും ചിത്തിൻെറയും സങ്കലനമാണെന്നു തെളിഞ്ഞല്ലോ. സുഷുപ്തിയിൽ അനുഭവിക്കുന്ന ഇരുട്ടിൻെറയും രഹസ്യം ഇതുതന്നെ. ഗാഢനിദ്ര ഒരനുഭവമാണെന്ന കാര്യം ആരും നിഷേധിക്കുകയില്ലല്ലോ. അനുഭവവേളയിൽ അത് വ്യക്തമായി തെളിയുന്നില്ലെന്നുള്ളതു വാസ്തവം. എങ്കിലും ഉണരുമ്പോൾ 'ഞാൻ സുഖമായുറങ്ങി; ഒന്നും അറിഞ്ഞില്ല' എന്ന് വ്യക്തമായി സ്മരിക്കാൻ കഴിയുന്നു. അനുഭവിക്കാത്തത് സ്മരിക്കുകവയ്യല്ലോ. ഈ സ്മരണയെ വിശകലനം ചെയ്താൽ ഉറക്കത്തിൽ സുഖസ്വരൂപനായ 'ഞാൻ' ഉണ്ടായിരുന്നുവെന്നും 'എന്നെ' അറിവില്ലായ്മയുടെ മറ മൂടിയിരുന്നുവെന്നും തെളിയുന്നു. ഉറക്കത്തിലെ ബോധസത്തയായ 'ഞാൻ' ഉണർവിൽ മറ കൈവെടിഞ്ഞ് ഉണർന്നുവരുന്നതുകൊണ്ടുതന്നെ ഉറക്കത്തിലെ ഇരുണ്ട മറ കൈവെടിയാവുന്ന ജഡമാണെന്നും 'ഞാൻ' എന്ന ചിത്തുമാത്രം സത്യമാണെന്നും തെളിയുന്നു. ഇങ്ങനെ ഭൂമി മുതൽ അജ്ഞാനാവരണംവരെയുള്ള പ്രപഞ്ചാനുഭവങ്ങളെ വിശകലനം ചെയ്താൽ അവ രണ്ടേ രണ്ടു ഘടകങ്ങളിൽ ഒതുങ്ങുമെന്നു കാണാൻ കഴിയും. ആ ഘടകങ്ങളാണ് ചിത്തും ജഡവും. ഇവയിൽ ജഡാനുഭവം ഭ്രമവും ചിദനുഭവം സത്യവും എന്നു കാണേണ്ടതാണ്. ഭ്രമാനുഭവവും സത്യാനുഭവവുമല്ലാതെ മൂന്നാമതൊരനുഭവം ഇല്ലതാനും. ഇക്കാര്യമാണ് ഗുരുദേവൻ "ഇതു രണ്ടിലുമായമരുന്നഖിലം" എന്ന ഭാഗംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്.

## ജഡാനുഭവം അനിർവ്വചനീയം

സ്പന്ദിച്ചുയർന്ന് അജ്ഞാനാവരണം മുതൽ ഇങ്ങോട്ടുള്ള ജഡരൂപങ്ങളെ ഉണ്ടാക്കിയഴിക്കുന്ന ശക്തിയെ നിർവ്വചിക്കാൻ കഴിയുമോ എന്നു ചോദിച്ചാൽ സാദ്ധ്യമല്ല. ഒരു വസ്തുവിൻെറയും ശക്തിയെ യുക്തിക്കു മനസ്സിലാക്കാൻ സാദ്ധ്യമല്ല. അഗ്നിക്ക് ദഹനശക്തിയുണ്ട്; വായുവിന് ചലനശക്തിയുമുണ്ട്. ജലത്തിനു ദ്രവശക്തിയും ഭൂമിക്കു കഠിനശക്തിയുമുണ്ട്. ഇവയൊക്കെ എന്ത്, എങ്ങനെ, എന്തിന് എന്നൊക്കെ ചിന്തിച്ചാൽ യുക്തിക്കൊന്നും പിടികിട്ടുന്നതല്ല. വസ്തുശക്തിയെ അതിൻെറ പ്രവർത്തനം കൊണ്ടൂഹിക്കാ മെന്നല്ലാതെ നേരിട്ടു കാണാനും പറ്റുന്നതല്ല. ബോധവസ്തുവിൽ പ്രപഞ്ചഘടകങ്ങളെ ഉണ്ടാക്കിയഴിക്കുന്ന ശക്തിയുടെയും സ്ഥിതി ഇതുതന്നെ. ഈ ശക്തിയുടെ വ്യക്തമായ സ്വരൂപമെന്ത്, എന്തിനിങ്ങനെ ഒരു സൃഷ്ടിസ്ഥിതിസംഹാരപ്രക്രിയ തുടർന്നുകൊണ്ടിരിക്കുന്നു എന്നിത്യാദി

ചോദ്യങ്ങൾക്കൊന്നും യുക്തിക്കൊരു മറുപടിയും കിട്ടുന്നതല്ല. അന്തിമ വിശകലനത്തിൽ ശക്തിയും ശക്തികാര്യങ്ങളും വസ്തുസ്വഭാവം മാത്രമാണെന്ന തീരുമാനത്തിലാണ് സത്യദർശികൾ എത്തിച്ചേർന്നിട്ടുള്ളത്. അതുകൊണ്ട് വസ്തുബോധംവന്നയാൾക്ക് നാമരൂപങ്ങളെ പുറംതള്ളി എവിടെയും വസ്തുവിനെത്തന്നെ കാണാൻ കഴിയുന്നു. ബ്രഹ്മശക്തിയായ മായയ്ക്ക് അനുഭവത്തെ മുൻനിർത്തി മൂന്നു രൂപങ്ങളുണ്ടാവാം. സത്യാ, അനിർവ്വചനീയാ, തുച്ഛാ എന്നിവയാണാരൂപങ്ങൾ. വസ്തുവെന്തെന്നു തിരയാത്ത ലൗകികനു മായയും മായാകാര്യങ്ങളായ ജഡരൂപങ്ങളുമാണു സത്യം. അതുകൊണ്ടായാൾക്ക് മായ *സത്യ*യാണ്. ഒരു യുക്തി ചിന്തകന് ഈ ശക്തിയുടെ രഹസ്യം ഒരിക്കലും പൂർണ്ണമായി വെളിപ്പെടുകയില്ല. അതുകൊണ്ട*നിർവ്വചനീയ*മാണ്. വസ്തുവിനെ തിരയുന്ന സത്യദർശിയുടെ മുമ്പിൽനിന്ന് ഈ ശക്തിയും അതിന്റെ കാര്യങ്ങളുംക്രമേണ അകന്നു മറയുന്നു. അതുകൊണ്ട് വസ്തുബോധം വന്നയാൾക്ക് മായ *തുച്ഛ*യാണ്. മായയുടെയും മായാകാര്യങ്ങളായ ജഡരൂപങ്ങളുടെയും അത്ഭുതസ്വഭാവം മനസ്സിൽ കണ്ടുകൊണ്ടാണ് ഗുരുദേവൻ 'അഹോ' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്.

### ഭാരതത്തിന്റെ സത്യദർശനം പരമ്പരാഗതമായി ഉറപ്പിക്കപ്പെട്ടിട്ടുള്ളതാണ്

നിലനിൽപ്പിന്റെ പരമസത്യം സൂര്യതുല്യം തെളിയിക്കപ്പെട്ടിട്ടുണ്ട്. അത് ഇന്നോ ഇന്നലെയോ ഉണ്ടായ കണ്ടുപിടിത്തമല്ല. ഉപനിഷത്തുകളാണ് ഈ സത്യം സംശയാതീതമായി വിവരിച്ചുതരുന്ന ഗ്രന്ഥങ്ങൾ. അവയുടെ കാലം എന്നാണെന്നു നിഷ്കൃഷ്ടമായി തെളിയിക്കാൻ ആർക്കും കഴിഞ്ഞിട്ടുമില്ല. ചുരുക്കത്തിൽ മനുഷ്യബുദ്ധിക്ക് എന്നെന്നു വ്യക്തമായി കാലനിർണ്ണയം ചെയ്യാൻ കഴിയാത്ത ഒരു കാലംമുതൽതന്നെ ഈ സത്യം തെളിഞ്ഞു പ്രചരിച്ചുവരുന്നു എന്നു സമ്മതിച്ചേ തീരു. തുടർന്ന് ആ സത്യത്തെക്കുറിച്ച് പഠിക്കുകയും അർപ്പണബുദ്ധിയോടെ കണ്ടെത്താൻ ശ്രമിക്കുകയും ചെയ്ത സകലർക്കും ഉപനിഷത്സത്യം അതുപോലെ ഇന്നുവരെ തെളിഞ്ഞിട്ടുമുണ്ട്. ആ പരമ്പരയിലെ ധീരനായ ഒരു സത്യദർശിയാണ് ശ്രീനാരായണഗുരുദേവൻ. എല്ലാ സത്യദർശികൾക്കും തെളിഞ്ഞിട്ടുള്ള വസ്തുരഹസ്യം ഒന്നുതന്നെ. നിലനിൽപ്പിന് ചിത്തും ജഡവും എന്നു രണ്ടു ഘടകങ്ങളേയുള്ളു; അവയിൽ ചിത്തു സത്യവും ജഡം ഭ്രമവും; ഇതത്രേ ആ വസ്തുരഹസ്യം. ഇത് അനേകകാലമായി പരീക്ഷിച്ചുറപ്പിക്കപ്പെടുന്നുണ്ട് എന്നവസ്തുതയാണ് ഗുരുദേവൻ അഞ്ചാംപദ്യത്തിൽ വെളിപ്പെടുത്തുന്നത്:-

5 അഖിലർക്കുമതിങ്ങനെതന്നെ മതം
സുഖസാദ്ധ്യമിതെന്നു ശുകാദികളും
പകരുന്നു പരമ്പരയായ് പലതും
ഭഗവാനുടെ മായയഹോ! വലുതേ.

അഖിലർക്കും-ഇന്നുവരെ സത്യം തിരഞ്ഞു പൂർണ്ണമായി കണ്ടിട്ടുള്ളവർക്കെല്ലാം; മതം അത്-നിലനിൽപ്പിനെക്കുറിച്ചുള്ള പ്രസിദ്ധമായ അഭിപ്രായം; ഇങ്ങനെതന്നെ- മേൽവിവരിച്ച പ്രകാരം ചിജ്ജഡരൂപത്തിൽ വേർതിരിയുന്നതു തന്നെ; ഇത്-ചിജ്ജഡങ്ങളെ വേർതിരിച്ച് ജഡഭ്രമമുപേക്ഷിച്ച് സദാ സർവ്വത്ര ചിത്തിനെ അനുഭവിക്കുക എന്നത്; സുഖസാദ്ധ്യമെന്ന്-പ്രയാസംകൂടാതെ നേടാമെന്ന്; ശുകാദികളും-ശുകൻ തുടങ്ങിയ സത്യദർശികളെല്ലാം; പരമ്പരയായ്-ഗുരുശിഷ്യ പരമ്പരയെ മുൻനിർത്തി; പലതും പകരുന്നു-പല യുക്തികളും ഉപദേശിക്കുന്നു; ഭഗവാനുടെ മായ-ജഡഭ്രമമുളവാക്കി ചിത്സ്വരൂപം മറച്ചുകളയുന്ന ഭഗവാന്റെ ശക്തിയായ മായ; വലുതേ-കടക്കാൻ വിഷമമുള്ളതുതന്നെയാണ്; അഹോ-ആശ്ചര്യം.

ഇന്നുവരെ സത്യം തിരഞ്ഞു പൂർണ്ണമായി കണ്ടിട്ടുള്ളവർക്കെല്ലാം നിലനിൽപ്പിനെക്കുറിച്ചുള്ള പ്രസിദ്ധമായ അഭിപ്രായം മേൽവിവരിച്ചപ്രകാരം ചിജ്ജഡരൂപത്തിൽ വേർതിരിഞ്ഞു എന്നതു തന്നെയാണ്. ചിജ്ജഡങ്ങളെ വേർതിരിച്ച് ജഡഭ്രമമുപേക്ഷിച്ച് സദാ സർവ്വത്ര ചിത്തിനെയനുഭവിക്കുകയെന്നത് പ്രയാസം കൂടാതെ നേടാമെന്ന് ശുകൻ തുടങ്ങിയ സത്യദർശികളെല്ലാം ഗുരുശിഷ്യപരമ്പരയെ മുൻനിറുത്തി പല യുക്തികളും നൽകി ഉപദേശിക്കുന്നു. എന്തായാലും ജഡഭ്രമമുളവാക്കി ചിത്സ്വരൂപം മറച്ചുകളയുന്ന ചിച്ഛക്തിയായ മായകടക്കാൻ വിഷമമുള്ളതുതന്നെയാണ്. ആശ്ചര്യം.

## ചിജ്ജഡവിവേകത്തിന് സത്യദർശികളുടെ അംഗീകാരം

ചിത്ത്, ജഡം; ബ്രഹ്മം, മായ; പുരുഷൻ, പ്രകൃതി; ജ്ഞാനം, അജ്ഞാനം; പരമാത്മാവ്, മൂലാവിദ്യ; ശിവൻ,ശക്തി എന്നീ പദദ്വന്ദ്വങ്ങളെല്ലാം യഥാക്രമം പര്യായപദങ്ങളായി ഗണിക്കപ്പെടാവുന്നവയാണ്. ഉപനിഷത്തുകൾ മുതൽ ആധുനിക വേദാന്തഗ്രന്ഥങ്ങളുൾപ്പെടെയുള്ള സത്യപ്രതിപാദകങ്ങളായ ശാസ്ത്രകൃതികൾ ഈ ചിജ്ജഡങ്ങളുടെ വിവരണങ്ങൾ കൊണ്ടു നിറഞ്ഞവയാണ്. 'മായാം തുപ്രകൃതിം വിദ്യാത്'; മായിനംതു മഹേശ്വരം-ജഡസ്വരൂപിണിയായ മായയെ പ്രകൃതിയെന്നും ചിത്സ്വരൂപനായ മായാവിയെ മഹേശ്വരനെന്നും അറിയേണ്ടതാണ്' എന്ന് ശ്രുതി വെളിപ്പെടുത്തുന്നു. "ഇന്ദ്രോമായാഭിഃ പുരുരൂപ ഈയതേ-പരമാത്മാവ് മായകൊണ്ട് വിവിധ ജഡരൂപങ്ങളെ പ്രകടമാക്കുന്നു" എന്നും ശ്രുതി പ്രഖ്യാപിച്ചിട്ടുണ്ട്. ഉപനിഷത്സാരസർവ്വസ്വമായ ഗീതയുടെ പ്രഖ്യാപനം നോക്കുക:-

*പ്രകൃതിം പുരുഷം ചൈവ*
*വിദ്ധ്യനാദീ ഉഭാവപി*
*വികാരാംശ്ച ഗുണാംശ്ചൈവ*
*വിദ്ധിപ്രകൃതിസംഭവാൻ.* *ഭഗ.ഗീ*

പ്രകൃതിയും പുരുഷനും ഈ രണ്ടും അനാദിയാണെന്നറിയൂ. എല്ലാ ജഡവികാരങ്ങളെയും അവയുടെ ഗുണഭേദങ്ങളെയും ഉണ്ടാക്കിക്കാണിക്കുന്നവൾ പ്രകൃതിയാണെന്നും ധരിക്കൂ. ഭാഗവതം, യോഗവാസിഷ്ഠം തുടങ്ങിയ മറ്റു പ്രമാണികഗ്രന്ഥങ്ങളെയും ഈ മതംതന്നെ പിൻതുടരുന്നു. ഗൗഡപാദാ

ചാര്യർ, ശങ്കരഭഗവത്പാദർ തുടങ്ങി പലരും യുക്തിയുക്തം ഈ തത്ത്വം തെളിയിച്ചിട്ടുണ്ട്. *'ബ്രഹ്മജ്ഞാനാവലീമാല'* എന്ന ചെറു കൃതിയിൽ ശങ്കരഭഗവത്പാദർ പ്രഖ്യാപിക്കുന്നതു നോക്കുക:-

*ദൃഗ്ദൃശ്യൗദ്വൗപദാർഥൗ സ്തഃ*
*പരസ്പരവിലക്ഷണൗ*
*ദൃഗ്ബ്രഹ്മ ദൃശ്യംമായേതി*
*സർവ്വവേദാന്തഡിണ്ഡിമഃ* *ബ്രഹ്മജ്ഞാനാ.മാ.17*

ദൃക്കെന്നും ദൃശ്യമെന്നും പദാർത്ഥങ്ങൾ രണ്ടേയുള്ളൂ. ഇവ രണ്ടും പരസ്പരവിലക്ഷണങ്ങളുമാണ്. ഇവയിൽ ദൃക്ക് ബ്രഹ്മവും ദൃശ്യം മായയു മത്രേ. ഇതു വേദാന്തശാസ്ത്രത്തിന്റെ പെരുമ്പറഘോഷമാണ്. ഇങ്ങനെ ഉപനിഷത്കാലം മുതൽ അത്യാധുനികന്മാരുടെ കാലംവരെ പരീക്ഷിച്ചുറപ്പി ക്കപ്പെട്ടിട്ടുള്ളതാണ് ഈ *'ചിജ്ജഡചിന്തനം'* എന്നു കാണിക്കാനാണ് "അഖിലർക്കുമതിങ്ങനെതന്നെ മതം" എന്നു പ്രസ്താവി ച്ചിരിക്കുന്നത്.

## ചിത്സാക്ഷാത്കാരം സാദ്ധ്യമാണോ ?

നിലനിൽപ്പ് ചിജ്ജഡരൂപത്തിൽ വേർതിരിയുമെന്ന് ബുദ്ധിക്കു തെളി ഞ്ഞുകിട്ടിയാൽ പോരല്ലോ. ഭ്രമാനുഭവങ്ങളായ ജഡദൃശ്യങ്ങളെ വേർതിരിച്ചു പുറംതള്ളി ചിത്തിനെ സ്വസ്വരൂപമായി അനുഭവിക്കാൻ പറ്റുമോ? "ഇതു സുസാദ്ധ്യമാണെന്നു വ്യാസപുത്രനായ ശുകൻ പരീക്ഷിത്തിന് അനേകം മാർഗ്ഗങ്ങൾ ചൂണ്ടിക്കാട്ടി ഉപദേശിക്കുന്നു. ഏഴാം ദിവസം സർപ്പദംശനമേറ്റു മരിക്കാനിടവരുമെന്നമുനിശാപം പരീക്ഷിത്ത് ഒരനുഗ്രഹമായിക്കരുതി. ഈ ഏഴു ദിവസവും എല്ലാ ലോകകാര്യങ്ങളും വെടിഞ്ഞു നിസ്സംഗനായി ആത്മ ദർശനം നേടാൻ പരീക്ഷിത്ത് തീരുമാനിച്ചു. ഈ നിശ്ചയത്തിനു സഹായക മായി ശുകനും വന്നു ചേർന്നു. ഒന്നും ഭയപ്പെടാനില്ലെന്നും ശേഷിച്ച സമയം കൊണ്ടിതു സാധിക്കാവുന്നതേയുള്ളു വെന്നും ശുകൻ പരീക്ഷിത്തിനെ സമാശ്വസിപ്പിച്ചു. ഭാഗവതം രണ്ടാം സ്കന്ധത്തിൽ ഇതിനുള്ള ഉപായങ്ങ ളെല്ലാം ശുകൻ പരീക്ഷിത്തിനു വിവരിച്ചു കൊടുക്കുന്നു. ആദ്യമായി ഈശ്വര പ്രാപ്തിയാണ് ജീവിതത്തിന്റെ പരമലക്ഷ്യമെന്നുറപ്പിച്ച് കൊണ്ട് ഭഗവാങ്കൽ പരമപ്രേമരൂപിണിയായ ഭക്തി നിരന്തരം വളർത്തിക്കൊണ്ടുവരിക. തുടർന്ന് പ്രണവോപാസന, വിരാഡ്രൂപോപാസന, സഗുണോപാസന, നിർഗ്ഗുണോ പാസന ഇവയിൽ ഒന്നംഗീകരിച്ച് മനസ്സിനെ ഏകാഗ്രപ്പെടുത്തേണ്ടതാണ്. അതോടൊപ്പം നിത്യജീവിതത്തിൽ ഓരോ നിമിഷവും ചിജ്ജഡങ്ങളെ വേർതിരിച്ച് വിചാരംചെയ്ത് അവയുടെ യാഥാർത്ഥ്യം കൂടുതൽ കൂടുതൽ അനുഭവിച്ചറിയേണ്ടതുമാണ്. ഈ കർമ്മപരിപാടി പിൻതുടരുകയാണെങ്കിൽ ഒരാൾക്ക് അചിരേണ പൂർണ്ണസത്യം സ്വസ്വരൂപമായി സാക്ഷാത്കരിക്കാൻ കഴിയുമെന്നാണ് ശുകന്റെ അഭിപ്രായം. സ്വധർമ്മാനുഷ്ഠാനത്തോടൊപ്പം തത്ത്വവിചാരം ചെയ്ത് പാകപ്പെട്ടിരുന്നതുകൊണ്ടാണ് പരീക്ഷിത്തിന് ഏഴു ദിവസംകൊണ്ട് പൂർണ്ണമായ ജഡവിമുക്തി സാദ്ധ്യമായതെന്നും ഓർക്കണം.

നിരന്തരമായ ആത്മാനുസന്ധാനമുണ്ടെങ്കിൽ വസ്തുലാഭം അത്യന്തം സുലഭമാണെന്നാണ് ഭഗവാൻ ഗീതയിലും പ്രഖ്യാപിക്കുന്നത് :-

*അനന്യചേതാഃ സതതം*
*യോമാം സ്മരതി നിത്യശഃ*
*തസ്യാഹം സുലഭഃ പാർത്ഥ*
*നിത്യയുക്തസ്യ യോഗിനഃ* *ഭ.ഗീ. 8-14*

ആത്മസ്വരൂപമായ പരമാത്മാവിനെ ആരൊരാൾ ഏകാഗ്രതയോടെ സദാ സ്മരിക്കാൻ യത്നിക്കുന്നുവോ അങ്ങനെയുള്ള നിത്യയുക്തനായ യോഗിക്കു ഞാൻ അത്യന്തം സുലഭനാണ്. ഇങ്ങനെ വസ്തു സുലഭമായി നേടിയെടുക്കാനുള്ള ഉപായവും ഭഗവാൻ രണ്ടാമദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ഒന്നാമതായി ജീവിതത്തിൽ ചിജ്ജഡവിവേചനം ചെയ്യുന്ന സാംഖ്യബുദ്ധി സദാ നിലനിറുത്തുക. രണ്ടാമതായി ജഡത്തിൽ നിന്നും ചിത്തിനെ വേർതിരിച്ചവനു ഭവിക്കാനായി ചിത്തത്തെ സമനിലപഠിപ്പിച്ച് യോഗം അഭ്യ സിക്കുക. ഈ രണ്ടുപായങ്ങളുമാണ് ഭഗവാൻ നിർദ്ദേശിക്കുന്നത്. മാനാപമാന ങ്ങളിലും ജയപരാജയങ്ങളിലും സുഖരൂപത്തിലോ ദുഃഖരൂപത്തിലോ ക്ഷോഭിച്ചിളകാനനുവദിക്കാതെ ഈശ്വരബുദ്ധി പുലർത്തി ചിത്തത്തെ സമനില പഠിപ്പിക്കുന്നതാണ് യോഗം. ഇങ്ങനെ പുരാതന കാലം മുതൽ തന്നെ സത്യസാക്ഷാത്കാരത്തിന്റെ സാദ്ധ്യതയും ഉപായങ്ങളും ആചാര്യന്മാർ വിവരിച്ചിട്ടുള്ളവയെ സംഗ്രഹിച്ചു കൊണ്ടാണ് ഗുരുദേവൻ "സുഖസാദ്ധ്യമി തെന്നു ശുകാദികളും പലതും പകരുന്നു" എന്നു പ്രസ്താവിച്ചിരിക്കുന്നത്.

## പരമ്പരയായി കൈമാറിയിട്ടുള്ളതാണ് വസ്തുരഹസ്യം

സത്യം ഒന്നേയുള്ളൂ; എക്കാലവും ഒന്നേ ഉണ്ടായിരിക്കുകയുമുള്ളൂ. കാലം മാറുമ്പോൾ മാറിപ്പോകുന്നുതാണെങ്കിൽ അതു സത്യമാകാൻ ഇട യില്ലല്ലോ. സത്യം എന്നും പുതുമയുള്ളതുമാണ്. അതൊരിക്കലും പഴകിപ്പോ കുന്നില്ല. ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള ഋഷീശ്വരന്മാർ എന്തോ പുതിയ സത്യം കണ്ടുപിടിച്ചു എന്നു സമർത്ഥിക്കാൻ കിണഞ്ഞു പരിശ്രമിക്കു ന്നവർ ഈ വസ്തുരഹസ്യം ധരിക്കാതെയും ഗുരുദേവന്റെ വാക്കുകളെ ത്തന്നെ ഗണിക്കാതെയും പ്രവർത്തിക്കുന്നവരാണ്. പുതിയ സത്യത്തെ കണ്ടുപിടിക്കുന്നതിലല്ല, പണ്ടേ ഉള്ള സത്യത്തെ സാക്ഷാത്കരിക്കുന്നതിലും കാലാനുസൃതമായി അതു ജനങ്ങൾക്കു വെളിപ്പെടുത്തിക്കൊടുക്കുന്നതിലു മാണ് ഒരു വ്യക്തിയുടെ മാഹാത്മ്യം സ്ഥിതി ചെയ്യുന്നത്. സകല ജീവി കളുടെയും ആത്മാവായി വർത്തിക്കുന്ന സത്യം ചിലരുടെ മാത്രം പ്രത്യേക സ്വത്താണെന്നും മറ്റാർക്കും അതറിയാനോ അറിയിക്കപ്പെടാനോ പാടില്ലെന്നും കുറേപ്പേർ ശഠിച്ചു. സത്യം മറയ്ക്കപ്പെട്ടതോടെസമൂഹത്തിൽ ജാതിമതാദിഭേദ ചിന്തകളും ഉച്ചനീചത്വ ങ്ങളും താണ്ഡവമാരംഭിച്ചു. ഈ അധർമ്മപ്രകർ ഷത്തിനെതിരായി സ്വയം സത്യം സാക്ഷാത്കരിച്ച് കാലാനുസൃതമായി അതു സമൂഹത്തിനു പകർന്നുകൊടുക്കാനാണ് ഗുരുദേവൻ അവതരിച്ചത്.

സത്യദർശികളുടെ പരമ്പരയെ അവഗണിച്ചു കൊണ്ടല്ല അദ്ദേഹം സ്വജീവിതകൃത്യം നിർവ്വഹിച്ചത്. ഗുരുവന്ദനത്തിലും മറ്റും ആ പരമ്പരയെ സ്മരിക്കാൻ നിർദ്ദേശിച്ചതും അക്കാരണത്താലാണ് :-

*നാരായണം പത്മഭുവം വസിഷ്ഠം*
*ശക്തിംച തത്പുത്രപരാശരംച*
*ഗോവിന്ദയോഗീന്ദ്രമഥാസ്യശിഷ്യം*
*ശ്രീശങ്കരാചാര്യമഥാസ്യപദ്മ*
*പാദംച ഹസ്താമലകംച ശിഷ്യം*
*തം തോടകം വാർത്തികകാരമന്യാ*
*നസ്മദ്ഗുരൂൻ സന്തതമാനതോസ്മി.*

ഇതാണ് ആ പരമ്പര. സത്യസ്വരൂപനായ ഭഗവാൻ തന്നെ സൃഷ്ടിയുടെ ആരംഭത്തിൽ ബ്രഹ്മാവിനും സ്വശക്തിയായ ദേവിക്കും തന്റെ യഥാർത്ഥ സ്ഥിതി വെളിപ്പെടുത്തിക്കൊടുത്തു. ബ്രഹ്മാവ് തന്റെ മകനായ വസിഷ്ഠന് ആ ജ്ഞാനം പകർന്നു; വസിഷ്ഠ പുത്രനായ ശക്തി സ്വപുത്രനായ പരാശ രനും. പരാശരനിൽകൂടി പുത്രനായ വേദവ്യാസനു ലഭിച്ചു. വ്യാസൻ വേദ ങ്ങൾ പകുത്ത് ബ്രഹ്മസൂത്രങ്ങളും പുരാണേതിഹാസങ്ങളും രചിച്ച് അത് സർ വ്വത്ര പ്രചരിപ്പിക്കാൻ യത്നിച്ചു. തുടർന്ന് വ്യാസപുത്രനായ ശുകൻ അത് പ രീക്ഷിത്തിനുപദേശിച്ചു. പരമ്പരാഗതമായി വന്ന ഈ ഉപനിഷദ്വിദ്യ പഠിച്ചു സ്വയം സാക്ഷാത്കരിച്ച് യുക്തിയടെ മണ്ഡലത്തിൽ അദ്വൈതസത്യം അസ ന്ദിഗ്ദ്ധമായി സ്ഥാപിച്ച ആചാര്യനാണ് ഗൗഡപാദർ. മാണ്ഡൂക്യോപ നിഷ ത്തിനു വ്യാഖ്യാനരൂപത്തിൽ 'ഗൗഡപാദകാരിക' രചിച്ചുകൊണ്ടാണ ദ്ദേഹം ഇതു സ്ഥാപിച്ചത്. ഗൗഡപാദശിഷ്യനാണു ഗോവിന്ദഗുരു. ഗോവിന്ദഗുരുവി ന്റെ ശിഷ്യനത്രേ ലോകത്തിനെമ്പാടും അദ്വൈതസത്യത്തിന്റെ പ്രഭ വിത റിക്കൊടുത്ത ശ്രീശങ്കരഭഗവത്പാദർ. അദ്ദേഹം വ്യാസന്റെ ബ്രഹ്മസൂത്ര ങ്ങൾക്കും പ്രധാനപ്പെട്ട ഉപനിഷത്തുകൾക്കും ഗീതയ്ക്കും ഭാഷ്യം രചിക്കു കയും അനേകം വേദാന്തപ്രകരണഗ്രന്ഥങ്ങൾ നിർമ്മിക്കുകയും ചെയ്തു. പദ്മ പാദൻ, ഹസ്താമലകൻ, തോടകൻ, സുരേശ്വരൻ എന്നിവർ ശ്രീശങ്കരന്റെ ശിഷ്യന്മാരാണ് പദ്മപാദൻ ശങ്കരന്റെ ബ്രഹ്മസൂത്രഭാഷ്യത്തിന് *പഞ്ചപാദിക* എന്ന പേരിൽ പ്രസിദ്ധമായിത്തീർന്നിട്ടുള്ള വൃത്തി രചിച്ചു. *ഹസ്താമലകീയം* എന്ന അനുഭൂതിപ്രധാനമായകൃതിയാണ് ഹസ്താമലകൻ രചിച്ചത്. ഉള്ളം കയ്യിലെ നെല്ലിക്കപോലെ തന്റെ ഹൃദയത്തിൽ സത്യം തെളിഞ്ഞിരിക്കുന്നു വെന്നാണതിൽ പറഞ്ഞിരിക്കുന്നത്. തോടകാചാര്യൻ തോടകവൃത്തത്തിൽ *'ശ്രുതിസാരസമുദ്ധാരണം'* എന്ന ഗ്രന്ഥമാണു രചിച്ചത്. സുരേശ്വരനാകട്ടെ ആചാര്യപാദരുടെ തൈത്തിരീയഭാഷ്യത്തിനും ബൃഹദാരണ്യകഭാഷ്യത്തിനും വാർത്തികങ്ങൾ രചിച്ചതോടൊപ്പം *നൈഷ് കർമ്മ്യസിദ്ധി* എന്നു പ്രസിദ്ധ മായ വേദാന്തഗ്രന്ഥം രചിക്കുകയും ചെയ്തു. വാർത്തികം രചിച്ചതുകൊണ്ടാണ് അദ്ദേഹത്തെ ഗുരു പരമ്പരാ സ്മരണയിൽ വാർത്തികകാരൻ എന്നു വിളിച്ചി രിക്കുന്നത്. ബ്രഹ്മാവിൽനിന്നും ജ്ഞാനോപദേശം നേടിയ വസിഷ്ഠൻ അതു

ദശരഥപുത്രനായ രാമന് ഉപദേശിച്ചു. അതാണ് സുപ്രസിദ്ധമായ *യോഗവാസിഷ്ഠം.* ശ്രീനാരായണഗുരുദേവൻ ഉപനിഷത്തുകൾ, ഗീത, ബ്രഹ്മസൂത്രം ഇവയ്ക്കെല്ലാം ശ്രീശങ്കരൻ രചിച്ച ഭാഷ്യങ്ങൾ, ഗൗഡപാദകാരിക, യോഗവാസിഷ്ഠം ശങ്കരശിഷ്യന്മാരുടെ കൃതികൾ ഇവയെല്ലാം നല്ലപോലെ പഠിച്ച് ഹൃദിസ്ഥമാക്കിയിരുന്നുവെന്ന് അദ്ദേഹത്തിൻെറ അദ്വൈതാനുഭവദാർഢ്യവും കൃതികളും വിളിച്ചറിയിക്കുന്നു. അങ്ങനെ തനിക്കു വളരെയധികം കടപ്പാടുള്ള ആ പരമ്പരയെ ഓർമിച്ചുകൊണ്ടു തന്നെയാണ് 'പരമ്പരയായ്' എന്ന പദം ശ്ലോകത്തിൽ ചേർത്തിരിക്കുന്നത്. പരമ്പരയെ വിസ്മരിച്ചവരാണ് സ്വന്തം നിഗമനങ്ങൾക്കു പ്രാധാന്യം നൽകി സത്യാന്വേഷണമാർഗ്ഗത്തിൽ അനേകം തെറ്റിദ്ധാരണകൾക്കു വഴിതെളിച്ചിട്ടുള്ളത്. അങ്ങനെയുള്ളവർ എത്ര കേമന്മാരായാലും ഉപേക്ഷ്യരാണെന്നത്രേ അഭിജ്ഞമതം.

## മായാജയം എളുപ്പമല്ല

മായയെ ജയിച്ചു സത്യം കണ്ടെത്തുക സുഖസാദ്ധ്യമാണെന്നു ശുകനും മറ്റും അഭിപ്രായപ്പെട്ടിട്ടുണ്ട്. സർവ്വാർപ്പണബുദ്ധിയോടുകൂടി ആത്മാന്വേഷണത്തിലേർപ്പെടുന്നയാളെ സംബന്ധിച്ചിടത്തോളം ഇതു ശരിയുമാണ്. ചെറുപ്പകാലത്തുതന്നെ യുവത്വത്തിൻെറ മാദകതയിൽ മുങ്ങിപ്പോകാതെ സർവ്വസംഗങ്ങളും ഉപേക്ഷിച്ച് അചിരേണ സത്യം കണ്ടെത്തിയ നാരായണഗുരുദേവൻ തന്നെ ഇതിനു ദൃഷ്ടാന്തമാണ്. ബാഹ്യബന്ധങ്ങളിലും വിഷയങ്ങളിലുമുള്ള സംഗമാണ് ആത്മാനുഭൂതിയെ തടയുന്നത്. അവയെ ധീരമായി ഉള്ളിൽനിന്നും അകറ്റാൻ കഴിവുള്ളവർക്ക് ആത്മാവ് ഏതു നിമിഷവും തെളിഞ്ഞു കിട്ടാം. എന്നാൽ ലൗകികസുഖങ്ങളിൽ മോഹിച്ച് എൻേറത്, എൻേറത് എന്ന ചിന്തയ്ക്കു ശക്തികൂട്ടി ഭേദചിന്തകളിൽപെട്ടുഴലുന്നവർക്ക് മായയെ ജയിക്കുക പ്രയാസമാണ്. ശുകൻതന്നെ ഭാഗവതത്തിൽ പ്രസ്താവിക്കുന്നതു നോക്കുക:-

*കിംപ്രമത്തസ്യബഹുഭിഃ*
*പരോക്ഷൈർഹായനൈരിഹ*
*വരം മുഹൂർത്തം വിദിതം*
*ഘടേത ശ്രേയസേ യതഃ* — *ഭാഗ. 2-1-12*

ആത്മാവിനെ മറന്നു ലോകകാര്യങ്ങളിൽ ഭ്രമിക്കുന്ന ഒരാൾക്ക് എത്ര വർഷം ആയുസ്സു നീണ്ടുകിട്ടിയാലും എന്തു പ്രയോജനമാണ്? നേരെമറിച്ച് സത്യം തെളിയുന്ന ഒരു നിമിഷം ലഭ്യമായാൽ മതി അതോടെ സകല ശ്രേയസ്സും സിദ്ധിക്കാനിടവരുന്നു. സംഗബദ്ധന് മായാജയം എളുപ്പമല്ലെന്നു ഗുരുദേവൻതന്നെ *ആത്മോപദേശ ശതക*ത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട് :-

*പ്രകൃതിപിടിച്ചു ചുഴറ്റിടുംപ്രകാരം*
*സുകൃതികൾപോലുമഹോ ചുഴന്നിടുന്നു*
*വികൃതിവിടുന്നതിനായി വേല ചെയ്വീ-*
*ലകൃതിഫലാഗ്രഹമറ്ററിഞ്ഞിടേണം.* — *ആത്മോ ശ.43*

മായയുടെ പിടിയിൽപ്പെട്ട് സുകൃതികൾപോലും സദാഭ്രമിക്കാനിടവരുന്നു. നിരന്തരപരിണാമിയായ ജഡസമ്പർക്കം വെടിയാൻ കാര്യമായി യത്നിക്കുന്നതേയില്ല. ഫലസംഗം വെടിയുന്ന നിമിഷം നിശ്ചലമായ ആത്മതത്ത്വം തെളിയുമെന്നറിയേണ്ടതാണ്. സംഗബദ്ധനായ മനുഷ്യന് മായയെ ജയിക്കുക പ്രയാസമെന്നു കാണിക്കാനാണ് "ഭഗവാനുടെ മായയഹോ! വലുതേ" എന്നു പ്രസ്താവിച്ചരിക്കുന്നത്.

## ജഡത്തെപ്പോലും ചിത്സ്വരൂപമായിക്കണ്ടാൽ മായയെ എളുപ്പം ജയിക്കാം

സത്യം സമ്പൂർണ്ണമായി സാക്ഷാത്കരിക്കുന്നതിനുമുമ്പ് ഒരന്വേഷകന് ബുദ്ധിക്കു തെളിഞ്ഞു കിട്ടുന്ന രണ്ടു ഘടകങ്ങളാണ് ചിത്തും ജഡവും. തുടർന്ന് ഈശ്വരകാരുണ്യം നേടി ചിത്തിനെ വേർതിരിച്ചനുഭവിച്ച് ജീവന്മുക്തിക്കായി യത്നിക്കുന്നു. അതോടെ ചിജ്ജഡങ്ങളുടെ വ്യാപ്തി സുവ്യക്തമായി വേർതിരിയുന്നു. മുൻപുണ്ടെന്നു തോന്നിയിരുന്ന ജഡങ്ങളിൽപ്പോലും ചിത്സ്വരൂപം തെളിയുകയും ചെയ്യുന്നു. പരമ്പരയാ പരീക്ഷിച്ചുറപ്പിച്ചിട്ടുള്ള ഈ സത്യസ്ഥിതി വിവരിച്ചശേഷം ചിത്തിൽനിന്നും ഭിന്നമല്ലെന്നനുഭവിക്കുന്നതിൻെറ വിവിധ ഘട്ടങ്ങളെയാണ് ഇനിയുള്ള പദ്യങ്ങളിൽ വിവരിക്കുന്നത്. ഏകവും അഖണ്ഡവും അദ്വയവുമായ ചിത്തു മാത്രമേയുള്ളൂ എന്നതാണ് സത്യാനുഭവത്തിൻെറ പരമകാഷ്ഠ.

6 വലുതും ചെറുതും നടുമദ്ധ്യവുമാ-
യലയറ്റുയരുന്ന ചിദംബരമേ !
മലമായയിലാണു മയങ്ങി മനം
നിലവിട്ടു നിവർന്നലയാതരുളേ.

വലുതും-സ്ഥൂലവും, ചെറുതും-സൂക്ഷ്മവും; നടുമദ്ധ്യവുമായ്-സ്ഥൂലസൂക്ഷ്മങ്ങൾക്കിടയ്ക്കുള്ളതും എന്നിങ്ങനെ; അലയറ്റുയരുന്ന-യാതൊരു ചലനവുമില്ലാതെ പെരുകുന്ന; ചിദംബരമേ-ആകാശതുല്യം പരന്നു വ്യാപിച്ചിരിക്കുന്ന ചിത്സത്യമേ; മലമായയിൽ-ജഡമയമായ സംസാരമാകുന്ന കൊടുംകാടുണ്ടെന്ന തോന്നലിൽ; ആണുമയങ്ങി-കുടുങ്ങി മോഹിച്ച്; മനം-മനസ്സ്; നിലവിട്ട്-സത്യസ്ഥിതി വിട്ട് ; നിവർന്ന്-ചലിച്ച്; അലയാതെ-തെണ്ടിത്തിരിയാൻ ഇടയാകാതെ; അരുളേ-കാരുണ്യം ചൊരിഞ്ഞനുഗ്രഹിക്കേണമേ.

സ്ഥൂലവും സൂക്ഷ്മവും സ്ഥൂലസൂക്ഷ്മങ്ങൾക്കിടയ്ക്കുള്ളതും എന്നിങ്ങനെ വിവിധരൂപത്തിൽ യാതൊരു ചലനവുമില്ലാതെ പെരുകുന്നതും ആകാശതുല്യം പരന്നു വ്യാപിച്ചതുമായ ചിത്സത്യമേ, ജഡമയമായ സംസാരക്കൊടുംകാടുണ്ടെന്ന തോന്നലിൽ കുടുങ്ങി മോഹിച്ചു മനസ്സു ചലിച്ച് തെണ്ടിത്തിരിയാനിടയാകാതെ കാരുണ്യം ചൊരിഞ്ഞനുഗ്രഹിക്കേണമേ.

## ജഡപരിണാമഘട്ടങ്ങൾ

ജഡത്തിൻെറ വ്യക്തമായ പരിണാമഘട്ടങ്ങൾ സ്ഥൂലം, സൂക്ഷ്മം, മദ്ധ്യം എന്നു മൂന്നാണ്. കട്ടിപിടിച്ച ജഡമായി കാണുന്നതാണ് സ്ഥൂലഘട്ടം. ശക്തി

സ്പന്ദനരൂപത്തിൽ അത്യന്തസൂക്ഷ്മമായിക്കാണുന്ന പ്രാണനാണ് സൂക്ഷ്മഘട്ടം. പഞ്ചഭൂതങ്ങളിൽ തേജസ്സും ജലവും സ്ഥൂലജഡത്തിനും സൂക്ഷ്മജഡത്തിനും മദ്ധ്യേ വർത്തിക്കുന്ന ഘടകങ്ങളാണ്. അതുകൊണ്ട് അവയെ നമുക്കു ജഡപരിണാമത്തിന്റെ മദ്ധ്യമായി കണക്കാക്കാം. വ്യക്താനുഭവത്തിൽ പ്രാണനും ശരീരത്തിനും മദ്ധ്യേ സ്ഥിതി ചെയ്യുന്നത് മനസ്സാണ്. അതുകൊണ്ട് വ്യക്ത്യനുഭവത്തിലെ ജഡപരിണാമത്തിന്റെ മദ്ധ്യഘട്ടമാണ് മനസ്സെന്നു കരുതാം. ജഡപരിണാമത്തിന്റെ ആദ്യഘട്ടമായി നാം വിവരിച്ചിട്ടുള്ള അവ്യക്തം ഈ സ്ഥൂലസൂക്ഷ്മമദ്ധ്യഘട്ടങ്ങളിൽ ഉൾപ്പെടുത്തിയേതീരൂ എന്നില്ല. ജഡപരിണാമഘട്ടങ്ങളെ നിഷ്കൃഷ്ടമായ സ്ഥൂലസൂക്ഷ്മമദ്ധ്യപരിണാമഘട്ടങ്ങളായി തിരിക്കുക പ്രയാസമാണ്. എങ്കിലും നാമരൂപങ്ങളിൽ വേർപെട്ട് വ്യക്തമായി അനുഭവവിഷയമാകുന്ന ജഡരൂപങ്ങൾ പ്രാണനിൽ തുടങ്ങി കട്ടിപിടിച്ച ജഡത്തിൽ അവസാനിക്കുന്നതുകൊണ്ട് മേൽ കാണിച്ച പ്രകാരമുള്ള വേർതിരിവാണ് സംഗതമായി തോന്നുന്നത്. ഏതായാലും ശക്തിസ്പന്ദനരൂപത്തിൽ ചലിച്ചു പൊന്തിവരുന്ന പ്രാണൻ മുതൽ കട്ടിപിടിച്ച ജഡംവരെയുള്ള ഘട്ടങ്ങളെ സംഗ്രഹിച്ചുകൊണ്ടാണ് ഗുരുദേവൻ 'വലുതും ചെറുതും നടുമദ്ധ്യവുമായ്' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

## അന്തിമവിശകലനത്തിൽ ചിത്തിന്റെ പ്രതിഭാസംതന്നെ ജഡം

സത്യജിജ്ഞാസുവിനാണ് നിലനിൽപ്പ് ചിത്തെന്നും ജഡമെന്നും രണ്ടു ഘടകങ്ങളായി വേർതിരിയുന്നത്. സത്യം സാക്ഷാത്കരിച്ചനുഭവിക്കുന്നയാളിന് യുക്തിയുടെയും അനുഭവത്തിന്റെയും മണ്ഡലത്തിൽ ജഡവും ചിത്പ്രതിഭാസമാണെന്നു തെളിയുന്നു. സത്യത്തെ സ്വസ്വരൂപമായി അറിയുന്നതോടെ നിശ്ചലവും അഖണ്ഡവുമായ ബോധത്തിൽ സ്പന്ദിച്ചു പ്രകടമാകുന്നതാണ് പ്രാണൻ എന്നു പ്രത്യക്ഷത്തിൽ തെളിയുന്നു. അപ്പോൾ സ്പന്ദിക്കാൻ തുടങ്ങുന്നതിനു മുൻപ് പ്രാണൻ ബോധവസ്തുവിൽ ഒളിഞ്ഞിരുന്നു എന്നു സ്പഷ്ടം. ഇങ്ങനെ ഒളിഞ്ഞിരുന്നിട്ട് ബോധത്തിൽനിന്നും സ്പന്ദിക്കുന്ന പ്രാണൻ ബോധമല്ലാതെ മറ്റൊന്നുമാകാൻ സാദ്ധ്യമല്ലല്ലോ. കാരണസ്വരൂപത്തിൽ ഒളിഞ്ഞിരുന്നിട്ട് കാര്യരൂപേണ പ്രത്യക്ഷപ്പെടുന്നത് കാരണമല്ലാതെ മറ്റെന്താകാനാണ്. നിഷ്കൃഷ്ടമായ പര്യാലോചനയിൽ കാരണകാര്യങ്ങൾ എവിടെയും അഭിന്നമെന്നു തെളിയുന്നതാണ്. അങ്ങനെയാണെങ്കിൽ ബോധത്തിൽ നിന്നു സ്പന്ദിക്കുന്ന പ്രാണൻ ബോധം തന്നെയാണ്; തുടർന്ന് പ്രാണൻ തന്നിൽ നിന്നുണ്ടാക്കിക്കാണിക്കുന്ന മററു ജഡദൃശ്യങ്ങളും ബോധം തന്നെയാണ്. ഈ കാരണകാര്യാഭേദം ഗുരുദേവൻതന്നെ *ദർശനമാല*യിലെ അപവാദ ദർശനത്തിൽ വിവരിച്ചിരിക്കുന്നതു നോക്കുക :-

*അനന്യനകാരണാത്കാര്യം*
*അസദേതദതോഖിലം*
*അസത ഃ കഥമുത്പത്തി–*
*രനുത്പന്നസ്യ കോലയ ഃ*

ദർശ. മാ.അപ. 2

കാരണത്തിൽനിന്നും ഭിന്നമായി കാര്യമുണ്ടായിരിക്കുക സാദ്ധ്യമല്ല. അതുകൊണ്ട് പ്രപഞ്ചദൃശ്യങ്ങൾ ബോധത്തിൽ നിന്നും ഭിന്നമാണെന്ന തോന്നൽ വെറുതേയാണ്. ഇല്ലാത്തതെങ്ങനെ ഉണ്ടാകാൻ; ഉണ്ടാകാത്തതെങ്ങനെ ലയിക്കാൻ ? സത്യം സ്വസ്വരൂപമായിക്കണ്ട സത്യദർശികൾക്കു മറ്റൊരു കാര്യംകൂടി തെളിഞ്ഞു. പ്രാണാദി ജഡദൃശ്യങ്ങൾ ഉണ്ടാവുകയോ പരിണമിക്കുകയോ മറയുകയോ ചെയ്യുമ്പോഴൊന്നും ബോധത്തിൻെറ നിശ്ചലതയ്ക്കും അഖണ്ഡതയ്ക്കും ഒരു മാറ്റവും സംഭവിക്കുന്നില്ല. വായുവും പ്രപഞ്ചഘടകങ്ങളും ഉണ്ടായിച്ചലിച്ചിട്ടും അവയ്ക്കാശ്രയമായ ആകാശത്തിനു യാതൊരു ചലനവും സംഭവിയ്ക്കുന്നില്ലല്ലോ. പിന്നെയാണോ ആകാശത്തിൻെറയും കാരണമായി വർത്തിക്കുന്ന അഖണ്ഡബോധത്തിൻെറ നിശ്ചലതയ്ക്കു കേടു പറ്റുക. ചുരുക്കത്തിൽ അഖണ്ഡബോധവസ്തുതന്നെ തൻെറ നിശ്ചലതയ്ക്കു ഒരു കേടും വരാതെ സ്വസ്വരൂപത്തിൽ പൊന്തിച്ചു കാട്ടുന്ന കാഴ്ചകളാണ് വലുതായും ചെറുതായും നടുമദ്ധ്യമായും നിൽക്കുന്ന എല്ലാ ജഡങ്ങളും. ഇക്കാര്യമാണ് ഗുരുദേവൻ അലയറ്റുയരുന്ന ചിദംബരമേ!എന്ന ഭാഗംകൊണ്ട് വ്യക്തമാക്കിയിരിക്കുന്നത്. ചിദംബര ശബ്ദംകൊണ്ട് നിശ്ചലമായ അഖണ്ഡബോധസത്തയെ കുറിക്കുന്നു. 'അലയറ്റ്' എന്ന വിശേഷണം കൊണ്ട് ജഡപരിണാമങ്ങൾ കൊണ്ടൊന്നും അതിനൊരു ചലനവും സംഭവിക്കുന്നില്ല എന്നു വെളിപ്പെടുത്തിയിരിക്കുന്നു.

## ദ്വൈതഭ്രമം തീർന്നുകിട്ടുന്നതാണ് മോക്ഷം

ഒരേ വസ്തുതന്നെയാണ് പലതായികാണപ്പെടുന്നതെന്ന് ഒരന്വേഷകന് യുക്തികൊണ്ടും അനുഭവംകൊണ്ടും ഉറപ്പിക്കാൻ കഴിയുമെന്നു നാം കണ്ടു. വസ്തുതയിതാണെങ്കിൽ പലതുംകണ്ട് സത്യമെന്നു ഭ്രമിക്കുന്നതാണ് സംസാരഭ്രമം. വസ്തുബോധമില്ലായ്മയാണ് അവിദ്യ. അവിദ്യയുടെ ഫലമായി പലതുകാണാൻ ഇടവരുന്നു. തുടർന്ന് രാഗദ്വേഷരൂപത്തിൽ പുറമേ കാണുന്ന കാഴ്ചകളിൽ മനസ്സ് പറ്റിക്കൂടുന്നു. രാഗദ്വേഷങ്ങൾ നിരന്തരമായ കർമ്മചലനത്തിനു പ്രേരകങ്ങളായി ഭവിക്കുന്നു. കർമ്മം സുഖദുഃഖരൂപത്തിലും ജനനമരണരൂപത്തിലുമുള്ള ഫലങ്ങളെയും ഉളവാക്കുന്നു. അവിദ്യ നിലനിൽക്കുന്നിടത്തോളം രാഗദ്വേഷങ്ങൾ, കർമ്മം, ഫലാനുഭവം ഇവ ചക്രാകാരമായി സംഭവിച്ചുകൊണ്ടേയിരിക്കും. ജീവിതം എന്തിനെന്നോ ഇതിൻെറ ലക്ഷ്യമെന്തെന്നോ ഒരിക്കലും തെളിയുകയുമില്ല. അതുകൊണ്ടാണ് ഈ സംസാരത്തെ സത്യദർശികൾ കൊടുംകാടിനോടുപമിക്കുന്നത്. കൊടും കാട്ടിലകപ്പെടുന്നവൻ രക്ഷപ്പെടാൻ വഴികാണാതെ ഉഴലുന്നു. എങ്ങോട്ടു തിരിഞ്ഞാലും വന്യമൃഗങ്ങൾ അവനെ ഭക്ഷിക്കാൻ ഓടിയെത്തുന്നു. മദമാത്സര്യാദികളാണ് സംസാരക്കൊടുംകാട്ടിലെ വന്യമൃഗങ്ങൾ. അദ്വൈതജ്ഞാനാഗ്നിക്കല്ലാതെ ദ്വൈതവനം ഭക്ഷിച്ചൊടുക്കാൻ മറ്റൊന്നിനും ശക്തിയില്ല. അന്തർമുഖമായി ആത്മദർശനം നേടി എല്ലാം ഒന്നെന്നു കാണുന്നയാൾക്കു ഈ സംസാരക്കാടുംകാട് അനായാസം തരണം ചെയ്യാൻ കഴിയുന്നു. *ആത്മോപദേശശതക*ത്തിൽ ഇക്കാര്യം ഗുരുദേവൻ മനോഹരമായി പ്രതിപാദിച്ചിരിക്കുന്നതു നോക്കുക:-

*സകലതുമുള്ളതുതന്നെ തത്വചിന്താ-*
*ഗ്രഹനിതു സർവ്വവുമേകമായ് ഗ്രഹിക്കും;*
*അകമുഖമായറിയായ്കിൽ മായയാം വൻ-*
*പക പലതും ഭ്രമമേകിടുന്നു പാരം.* *ആത്മോ.ശ-88*

ഇക്കാണുന്നതൊക്കെ ഉണ്മതന്നെ. എന്നാൽ സത്യമറിഞ്ഞ വിവേകി എവിടെയും ഒരേ വസ്തുവിനെത്തന്നെ കാണുന്നു. അവനവൻെറ ഉള്ളിലേയ്ക്കു തിരിഞ്ഞ് വസ്തുതത്ത്വം ഗ്രഹിക്കാത്തിടത്തോളം മായയുടെ വൻചതിയായ ദ്വൈതഭ്രമത്തിൽപ്പെട്ടുഴലേണ്ടിവരും. മായാജന്യമായ ദ്വൈതക്കൊടുംകാട്ടിൽപ്പെട്ടുമോഹിച്ചു ദുഃഖിക്കാനിടയാകരുതേയെന്നു പ്രാർത്ഥിക്കാൻ പ്രേരിപ്പിക്കുകയാണ് ഗുരുദേവൻ "മലമായയിലാണു മയങ്ങിമനം നിലവിട്ടു നിവർന്നലയാതരുളേ" എന്ന ഭാഗംകൊണ്ട്.

## ഒരു ജീവന്മുക്തൻെറ ഭാവാവേശം

സർവ്വത്ര സത്യം കണ്ടു ധന്യനാകുന്ന ജീവന്മുക്തൻ ചിജ്ജഡഭേദം വിട്ട് ജഗദീശ്വരനെ മാടിവിളിച്ച് ഭാവാവേശം കൊള്ളുന്നതെങ്ങനെയെന്നാണ് ഏഴാം പദ്യത്തിൽ ചിത്രീകരിക്കുന്നത്.

7 അരുളേ തിരുമേനിയണഞ്ഞിടുമീ-
യിരുളേ, വെളിയേയിടയേ, പൊതുവേ !
കരളേ, കരളിങ്കലിരിക്കുമരും-
പൊരുളേ, പുരിമൂന്നുമെരിച്ചവനേ !

അരുളേ-ഭക്തന്മാർക്കു കാരുണ്യമൂർത്തിയായി തെളിയുന്ന ഭഗവാനേ; തിരുമേനിയണഞ്ഞിടുമീയിരുളേ-അവിടുത്തെ സ്വരൂപത്തെ മറയ്ക്കാൻ വന്നെത്തുന്ന ആവരണമേ; വെളിയേ-അതിൽനിന്നു രൂപംകൊള്ളുന്ന ആകാശമേ; ഇടയേ-തുടർന്നു ജഡപരിണാമത്തിലെ മദ്ധ്യഘട്ടമായി വിളങ്ങുന്നവനേ; പൊതുവേ-എല്ലാ ജഡപരിണാമങ്ങളും ഞാൻതന്നെയാണെന്നഭിമാനിച്ച് സാമാന്യാഹങ്കാരമായി സ്ഥിതിചെയ്യുന്ന മഹത്തത്ത്വമേ; കരളേ-ജീവനിരിപ്പിടമായ ഹൃദയമായി കാണപ്പെടുന്നവനേ;കരളിങ്കലിരിക്കുമരും പൊരുളേ-ഹൃദയത്തിൽ ഞാൻ, ഞാൻ എന്നിങ്ങനെ സ്ഫുരിച്ചുകൊണ്ടു ശുദ്ധബോധമായി വിളങ്ങുന്നവനേ; പുരിമൂന്നുമെരിച്ചവനേ-ഹൃദയത്തിലിരുന്നുകൊണ്ട് കാരണസൂക്ഷ്മസ്ഥൂലദേഹ ങ്ങളെന്ന മൂന്നു പുരങ്ങളേയും ചുട്ടു ചാമ്പലാക്കിയവനേ അങ്ങയെ ഞാൻ മേൽ വിവരിച്ച രൂപത്തിലെല്ലാം എങ്ങും കണ്ടുവണങ്ങുന്നു.

## സാമാന്യാഹങ്കാരരൂപമായ മഹത്തത്ത്വം

ഭഗവാൻെറ കാരുണ്യമൂർത്തിത്വം, തിരുമേനിയെ മറയ്ക്കുന്ന ആവരണം, ആകാശാവിർഭാവം, ജഡപരിണാമത്തിലെ മദ്ധ്യഘട്ടം എന്നിവ മുൻപദ്യങ്ങളിലെ വ്യാഖ്യാനം നോക്കി വിശദമായി ധരിക്കേണ്ടതാണ്. സൃഷ്ടിക്കുമുമ്പ് ആദ്യമായി ശക്തി അജ്ഞാനാവരണംകൊണ്ട് വസ്തുസ്വരൂപത്തെ മറയ്ക്കുന്നു. ഇതിനെ ശാസ്ത്രം 'അവ്യക്തദശ' എന്നാണു നിർദ്ദേശിക്കുന്നത്.

തുടർന്നാവിർഭവിക്കുന്ന ശക്തിയുടെ ആദ്യത്തെ പ്രകടരൂപമാണ് പ്രാണൻ. ഇതിന് ശാസ്ത്രം മഹത്തത്ത്വം, മഹാനാത്മാവ്, സത്ത്വബുദ്ധി എന്നെല്ലാം പേരുകൾ നൽകിയിട്ടുണ്ട്. പ്രപഞ്ചത്തിൻെറ മുഴുവൻ ബീജമാണ് ഈ സത്ത്വബുദ്ധി. അനന്തരം ഇതിൽനിന്നും സ്ഥൂലരൂപത്തിലുള്ള പ്രപഞ്ചഘടകങ്ങൾ ഒന്നൊന്നായി രൂപംകൊള്ളുന്നു. സൂക്ഷ്മരൂപത്തിലായാലും പ്രപഞ്ചഘടകങ്ങളെല്ലാം 'ഞാൻ' തന്നെയാണെന്നത്രേ സത്ത്വബുദ്ധിയുടെ അനുഭവം.അതുകൊണ്ട് സത്ത്വബുദ്ധിയുടെ സ്വരൂപം സാമാന്യാഹന്തയാണ്. സർവ്വവും താൻ തന്നെയെന്നുള്ള അനുഭവമുള്ളതുകൊണ്ട് രാഗദ്വേഷങ്ങൾക്കോ മദമാൽസര്യങ്ങൾക്കോ ഇവിടെ പ്രസക്തിയില്ല. അതുകൊണ്ട് സദാ നിർമ്മലമായി തെളിഞ്ഞു വിളങ്ങുന്ന ഒരനുഭവദശയാണ് ഈ പ്രാണസാക്ഷാത്കാരം. ഇവിടത്തെ സാമാന്യാഹന്തയുടെ നൈർമ്മല്യംകൊണ്ടാണിതിനു സത്ത്വബുദ്ധിയെന്ന പേരും അന്വർത്ഥമായിത്തീരുന്നത്. ഈ സാമാന്യാഹന്തയിലാണ് ശരീരങ്ങൾ രൂപംകൊള്ളുന്നതോടെ തിരയിൽ കുമിളകളെന്ന പോലെ വ്യക്ത്യഹന്തകൾ രൂപംകൊള്ളുന്നത്. ചുരുക്കത്തിൽ അഹങ്കാരം രണ്ടുതരത്തിലുണ്ട്; സാമാന്യാഹങ്കാരമെന്നും വിശേഷാഹങ്കാരമെന്നും. പ്രാണസാക്ഷാത്കാരത്തിലെ സത്ത്വബുദ്ധിയാണ് സാമാന്യാഹങ്കാരം. എല്ലാ പ്രപഞ്ചഘടകങ്ങളും താൻതന്നെയാണെന്നനുഭവിക്കുന്നതുകൊണ്ട് പേരന്വർത്ഥമാണെന്നു പറയേണ്ടതില്ലല്ലോ. വ്യക്തിശരീരങ്ങളിൽ അഭിമാനം കൊള്ളുന്ന അഹങ്കാരങ്ങളാണ് വിശേഷാഹങ്കാരങ്ങൾ. വിശേഷാഹന്തയ്ക്കു വിജ്ഞാനാത്മാവെന്നും സാമാന്യാഹന്തയ്ക്കു മഹാനാത്മാവെന്നും വേറെയും പേരുകളുണ്ട്. ഈ സാമാന്യാഹങ്കാരരൂപത്തിലുള്ള മഹത്തത്ത്വയാണ് ഗുരുദേവൻ ശ്ലോകത്തിൽ പൊതുവേ എന്ന സംബോധനകൊണ്ടർത്ഥമാക്കുന്നത്. എല്ലാ പ്രപഞ്ചഘടകങ്ങളിലും വ്യാപിച്ചു നിൽക്കുന്നതായതുകൊണ്ട് പൊതുവേ എന്ന സംബോധന അത്യന്തം അന്വർത്ഥമാണെന്നു കാണാവുന്നതാണ്.

## കരളും കരളിലെ പൊരുളും

പരമാത്മസ്വരൂപിയായ ഈശ്വരൻ പ്രപഞ്ചമെങ്ങും അകവും പുറവും നിറഞ്ഞു വിളങ്ങുന്നു. എന്നാൽ ഈ വസ്തുരഹസ്യം ഓരോരുത്തരും ആദ്യമായി കണ്ടെത്തേണ്ടത് അവനവൻെറ ഹൃദയത്തിൽ തന്നെയാണ്. സ്വന്തം ഹൃദയത്തിൽ വസ്തു സാക്ഷാത്കരിക്കപ്പെടുന്നതോടെ അതിൻെറ സർവ്വവ്യാപിത്വവും തെളിഞ്ഞുകിട്ടും. അതുകൊണ്ടാണ് ഈശ്വരൻ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു എന്ന് ശാസ്ത്രഗ്രന്ഥങ്ങൾ ഘോഷിക്കുന്നത്. മാത്രമല്ല ഈശ്വരൻ സർവ്വവ്യാപിയാണെങ്കിലും ഓരോരുത്തർക്കും തൽക്കാലം ഈശ്വരൻെറ സ്ഫുരണം അനുഭവപ്പെടുന്നത് അവനവൻെറ ഉള്ളിലാണല്ലോ. ഹൃദയഗുഹയിലിരിക്കുന്ന ഈശ്വരൻെറ സ്പഷ്ടമായ സ്ഫുരണമാണ് ജീവഭാവേന 'ഞാൻ, ഞാൻ' എന്നിങ്ങനെ സകലരും സദാ അനുഭവിച്ചുകൊണ്ടിരിക്കുന്നത്.

*ഈശ്വരഃ സർവ്വഭൂതാനാം*
*ഹൃദ്ദേശേർജ്ജുന തിഷ്ഠതി*

ഈശ്വരൻ സർവ്വ ജീവികളുടെയും ഹൃദയത്തിൽ സ്ഥിതി ചെയ്യുന്നു എന്നു ഭഗവാൻ ഗീതയിൽ വെളിപ്പെടുത്തിയിരിക്കുന്നതിൻെറയും രഹസ്യ മിതുതന്നെ. ഇവിടെ ഒരു കാര്യം പ്രത്യേകം ഓർമ്മിക്കുവാനുണ്ട്. ചില യോഗി കൾ അഭിപ്രായപ്പെടുന്നതുപോലെ വേദാന്തപ്രസിദ്ധമായ ഹൃദയം ഭ്രൂമദ്ധ്യത്തി ലല്ല; ശരീരമദ്ധ്യത്തിലാണ്. ശ്രീവിദ്യാരണ്യസ്വാമികൾ *'അനുഭൂതിപ്രകാശ'* മെന്ന ഗ്രന്ഥത്തിൽ ഹൃദയത്തെ വിവരിച്ചിരിക്കുന്നതു നോക്കുക :-

*ആനാഭിതസ്തഥാകണ്ഠാത്*
*ഹൃദയം മദ്ധ്യതഃസ്ഥിതം*
*സനാളം പത്മകോശാഭം*
*പഞ്ചഛിദ്രമധോമുഖം.* *അനു-14-47*

ദേഹമദ്ധ്യത്തിൽ നാഭിക്കും കണ്ഠത്തിനുമിടയ്ക്കാണു ഹൃദയം സ്ഥിതിചെയ്യുന്നത്. തണ്ടുള്ള താമരപ്പൂവിൻെറ അകംപോലെയാണിതിൻെറ ആകൃതി. അഞ്ചു ദ്വാരങ്ങളുണ്ട്. അധോമുഖമായിട്ടാണ് സാധാരണ സ്ഥിതി. ഗുരുദേവൻ ഹൃദയം എന്ന അർത്ഥത്തിൽ 'കരൾ' എന്ന ശബ്ദം പ്രയോഗി ച്ചിരിക്കുന്നതും ഈ വിവരണത്തെ സ്ഥിരീകരിക്കുകയാണു ചെയ്യുന്നത്. എന്തായാലും ഹൃദയത്തെയും ഹൃദയസ്ഥിതനായ ഈശ്വരനേയും സംബോ ധനചെയ്യുകയാണ് 'കരളേ, കരളിങ്കലിരിക്കുമരും പൊരുളേ' എന്ന ഭാഗം കൊണ്ട് 'അരുംപൊരുളേ' എന്ന പ്രയോഗംകൊണ്ട് ഒരു കളങ്കവും പററാതെ ശുദ്ധബോധസ്വരൂപനായ പരമാത്മാവുതന്നെ ഹൃദയത്തിൽ കുടികൊള്ളുന്നു വെന്നാണ് സൂചന.

### ത്രിപുരദഹനം

വലുതും ചെറുതും നടുമദ്ധ്യവുമായി പൊന്തിവരുന്ന വിവിധ ജഡപരി ണാമഘട്ടങ്ങലെ നാം നേരത്തേ കണ്ടുകഴിഞ്ഞല്ലോ. ഈ ജഡപരിണാമങ്ങൾ ഒത്തുചേർന്ന് ബോധസ്വരൂപമായ ആത്മാവിനു മൂന്നു ദേഹങ്ങൾ നിർമ്മിച്ചു കൊടുക്കുന്നു. കാരണദേഹം, സൂക്ഷ്മദേഹം, സ്ഥൂലദേഹം എന്നിവയാണ് ആ മൂന്നു ദേഹങ്ങൾ. പ്രപഞ്ചത്തെ മുഴുവൻ സ്വദേഹമായഭിമാനിക്കുന്ന സ മഷ്ടിബോധത്തിനും വ്യക്തിബോധത്തിനും ഈ മൂന്നു ദേഹങ്ങളുമുണ്ടെന്നോർ ക്കേണ്ടതാണ്. ആത്മാവിനെ മറച്ചുകൊണ്ടാദ്യമാവിർഭവിക്കുന്ന അജ്ഞാനാ വരണമാണു *കാരണദേഹം.* കാരണദേഹത്തെ മാത്രമവലംബിച്ച് ബോധം സ്ഥിതിചെയ്യുന്ന അനുഭവദശകളാണ് പ്രളയവും ഉറക്കവും. സമഷ്ടിബോധ ത്തിന് പ്രളയം വൃഷ്ടിബോധത്തിനുറക്കം. പ്രളയാനുഭവത്തിൽ കാരണദേ ഹത്തെ ആശ്രയിച്ച് സ്ഥിതി ചെയ്യുന്ന സമഷ്ടിയുടെ അംശം മാത്രമാണ് വ്യഷ്ടി എന്ന് എപ്പോഴും ഓർത്തിരിക്കേണ്ടതാണ്. കാരണശരീരത്തിൽ നിന്നും പ്രാണൻ മനസ്സ്, സൂക്ഷ്മേന്ദ്രിയങ്ങൾ എന്നീ ജഡരൂപങ്ങൾ പൊന്തിവരുന്ന തോടെ സമഷ്ടിയുടെയും വ്യഷ്ടിയുടേയും സൂക്ഷ്മശരീരം രൂപം കൊള്ളുന്നു. അഞ്ചു പ്രാണന്മാർ, അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ ബുദ്ധി, മനസ്സ് എന്നീ പതിനേഴ് തത്ത്വങ്ങൾ കൂടിച്ചേർന്നതാണ് *സൂക്ഷ്മശ*

*രീരം.* സമഷ്ടിബോധത്തിൽ സ്ഥൂലപഞ്ചഭൂതങ്ങൾ ആവിർവിക്കുന്നതിനുമുൻപുള്ള സങ്കല്പദശയാണ് അതിൻെറ സൂക്ഷ്മശരീരം. വ്യഷ്ടിബോധത്തിൽ അന്തഃകരണം എന്ന് അറിയപ്പെടുന്നത് സൂക്ഷ്മശരീരത്തിൻെറ അനുഭവദശയാണ്. വ്യഷ്ടിയിൽ സൂക്ഷ്മശരീരം, മാത്രമായി നിന്നുകൊണ്ടുള്ള പ്രവർത്തന രംഗമാണ് സ്വപ്നം. സമഷ്ടി സൂക്ഷ്മശരീരത്തിൽ അഭിമാനം കൊള്ളുന്ന ബോധത്തിന് ഹിരണ്യഗർഭൻ എന്നാണ് പേർ. വ്യഷ്ടി സൂക്ഷ്മശരീരത്തിൽ അഭിമാനം കൊള്ളുന്ന ബോധത്തിന് തൈജസനെന്നും സ്ഥൂലപഞ്ചഭൂതങ്ങൾ കൂടിച്ചേർന്നതാണ് *സ്ഥൂല ശരീരം.* പുറമെ കാണുന്ന പ്രപഞ്ചമാണ് സമഷ്ടിബോധത്തിൻെറ സ്ഥൂല ശരീരം. മാംസാസ്ഥിമയമായി കാണപ്പെടുന്നതാണ് വ്യഷ്ടിബോധത്തിൻെറ സ്ഥൂല ശരീരം. ഉണർന്നിരുന്നുള്ള ലോകവ്യവഹാരമാണ് സ്ഥൂലദേഹത്തിൻെറ പ്രവർത്തനരംഗം. പ്രപഞ്ചത്തെ മുഴുവൻ സ്വദേഹമായി അഭിമാനിക്കുന്ന സമഷ്ടിബോധത്തിന് വൈശ്വാനരൻ അഥവാ വിരാട് പുരുഷൻ എന്നാണ് പേർ. വ്യഷ്ടിസ്ഥൂലദേഹത്തിൽ അഭിമാനം കൊള്ളുന്ന ബോധത്തിന് വിശ്വൻ എന്നും ഇത്രയും കൊണ്ട് ബോധം ജഡപരിണാമങ്ങളിൽ കൂടി മൂന്ന് ദേഹങ്ങൾ കൈക്കൊണ്ടു പ്രകടമാകുന്നതാണ് പ്രപഞ്ചം എന്നു തെളിയുന്നു. മൂന്ന് ദേഹങ്ങളും ബോധത്തിനിരിക്കാനുള്ള പുരങ്ങളാണ്. ബോധത്തിൻെറ അഖണ്ഡസ്വരൂപത്തെ അവിടവിടെ മറയ്ക്കുകയും അതിരുകെട്ടി വേർതിരിച്ചപോലെ കാണിക്കുകയും ചെയ്യുന്ന കാഴ്ചകളാണ് ദേഹങ്ങളാകുന്ന ഈ പുരങ്ങൾ. ഈ പുരങ്ങളെ എരിച്ചു നശിപ്പിച്ച് ബോധം അഖണ്ഡവും ശുദ്ധവുമായ രൂപത്തിൽ വിളങ്ങുന്നതാണ് മോക്ഷം അഥവാ സ്വരൂപസാക്ഷാത്കാരം. ദേഹങ്ങളിൽ അഭിമാനം കൊള്ളുന്ന ബോധാംശങ്ങൾക്കാണീ സ്ഥിതി നഷ്ടപ്പെട്ടുപോയിട്ടുള്ളത്. വ്യഷ്ടിദേഹത്തിലഭിമാനം കൊണ്ടുഴലുന്ന ജീവൻ ശ്രവണ മനനനിദിധ്യാസനങ്ങളിൽ കൂടി തന്നെ ബന്ധിച്ചിരിക്കുന്ന മൂന്നു പുരങ്ങളെയും എരിച്ചു മാററുവാൻ യത്നിക്കുന്നു. തുടർന്ന് അവ എരിഞ്ഞകലുകയും ചെയ്യുന്നു. അതോടെ വ്യഷ്ടിബോധത്തിന് സമഷ്ടിയുമായി യോജിച്ചു സ്വരൂപം വീണ്ടുകിട്ടുന്നു. ജ്ഞാനാഗ്നിയിൽ പുരങ്ങളെ മൂന്നും എരിച്ചകററുന്ന പ്രക്രിയ എന്താണെന്ന് നമുക്കടുത്ത ശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ വിശദമായി ചർച്ചചെയ്യാം. എന്തായാലും മേൽ വിവരിച്ച മൂന്നു പുരികളെയും എരിച്ചുമാററിത്തെളിയുന്ന അഖണ്ഡബോധസ്വരൂപിയായ ഈശ്വരനെയാണ് ഗുരുദേവൻ പുരിമൂന്നുമെരിച്ചവനേ എന്ന ഭാഗം കൊണ്ട് സംബോധന ചെയ്തിരിക്കുന്നത്.

### ത്രിപുരദഹനരഹസ്യം

ജഡനിർമ്മിതങ്ങളായ മൂന്നു പുരങ്ങളെയും എരിച്ചകററി വേണം ബോധത്തിൻെറ അഖണ്ഡനില സാക്ഷാത്കരിക്കുവാൻ. ഒരു സാധകൻ ശ്രവണമനനനിദിധ്യാസനാദി സാധനകൾ ശീലിച്ചുവേണം ഇതു നേടാൻ. ഭൗതികകാര്യങ്ങളിലുള്ള സംഗം കുറച്ച് സാധനകൾ ശീലിക്കുന്നതോടെ ആദ്യമായി മനസ്സ് പ്രകാശമേന്തി പ്രസന്നമായിത്തീരുന്നു. തുടർന്ന് ജഡസങ്കല്പങ്ങൾ ഒഴിഞ്ഞുമാറി പ്രാണസാക്ഷാത്കാരത്തിലെ ത്തിച്ചേരുന്നു.

ബോധപൂർവ്വം പ്രാണസ്പന്ദനവും നിലയ്ക്കുന്നതോടെ അഖണ്ഡവസ്തു സ്വരൂപം തെളിയുന്നു. അതോടെ മായാനിർമ്മിതങ്ങളായ മൂന്ന് പുരങ്ങളും മിഥ്യാദർശനങ്ങൾ മാത്രമാണെന്ന് തെളിയുകയും ചെയ്യുന്നു. വിദ്യയെ സമാശ്രയിക്കുന്നതോടെ അവിദ്യാനിർമിതങ്ങളായ പുരങ്ങളെ ഒഴിച്ചുമാററി ബോധം സ്വയം തെളിയുന്ന ആശ്ചര്യകരമായ സാക്ഷാത്കാര ക്രമമാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ വിവരിക്കുന്നത്.

8 എരികയ്യതിലേന്തിയിറങ്ങിവരും
തിരുമേനി ചിദംബരമെന്നരുളും
പുരിതന്നിലിരുന്നു പുരം പൊരിചെ-
യ്തരുളുന്നതുതന്നെയൊരദ്ഭൂതമാം

എരികയ്യതിലേന്തി-പ്രകാശരൂപം കൈക്കൊണ്ടു പ്രസാദമേന്തി; ഇറങ്ങി വരും തിരുമേനി-പ്രാണസാക്ഷാത്കാരത്തിൽകൂടി തെളിയുന്ന വസ്തുസ്വരൂപം; ചിദംബരമെന്നരുളും-അഖണ്ഡചിദാകാശമെന്നു പ്രസിദ്ധമായ; പുരിതന്നിലി രുന്ന്-സ്ഥിതിയിൽതന്നെ വർത്തിച്ചുകൊണ്ട്; പുരം പൊരി ചെയ്തരുളുന്ന തുതന്നെ-കാരണസൂക്ഷ്മസ്ഥൂലദേഹങ്ങളെയകററി ആനന്ദസ്വരൂപമായി തെളി യുന്നത് തീർച്ചയായും; ഒരത്ഭുതമാം-ഒരാശ്ചര്യം തന്നെയാണ്.

പ്രകാശരൂപം കൈക്കൊണ്ടു പ്രസാദമേന്തി പ്രാണസാക്ഷാത്കാരത്തിൽ കൂടി തെളിയുന്ന വസ്തുസ്വരൂപം അഖണ്ഡചിദാകാശമെന്നു പ്രസിദ്ധമാ യിതീർന്നിട്ടുള്ള സ്ഥിതിയിൽതന്നെ വർത്തിച്ചുകൊണ്ട് കാരണസൂക്ഷ്മസ്ഥൂ ലദേഹങ്ങളെയകററി ആനന്ദസ്വരൂപമായി തെളിയുന്നത് തീർച്ചയായും ഒരാ ശ്ചര്യം തന്നെയാണ്.

## *പ്രസാദാവിർഭാവം*

ആത്മസാക്ഷാത്കാരം കൊതിക്കുന്നയാൾ രാഗദ്വേഷങ്ങൾ വെടിഞ്ഞു മനസ്സിനെ നിസ്സംഗത്വം പഠിപ്പിച്ച് ലോകയാത്ര തുടരേണ്ടതാണ്. രാഗദ്വേഷ മാലിന്യം കുറയുന്നതോടെ മനസ്സ് പ്രകാശമേന്തി പ്രസന്നമായിത്തീരുന്നു. സവികല്പസമാധിയുടെ ആരംഭദശയാണ് ഈ പ്രസന്നത. ഇതോടെ ഹൃദ യത്തിൽ ആത്മസാന്നിദ്ധ്യം സംശയാതീതമായി തെളിയുകയും ചെയ്യുന്നു. ഗീതയിലും മററു പല വേദാന്ത ഗ്രന്ഥങ്ങളിലും സമാധ്യാരംഭം കുറിക്കുന്ന പ്രകാശമയമായ ഈ പ്രസന്നതയുടെ വിവരണങ്ങൾ കാണ്മാനുണ്ട്. ഗുരുദേ വൻ '*അദ്വൈത ദീപിക*'യിൽ ഈ അനുഭവരഹസ്യം ക്രമമായി ഇങ്ങനെ വെ ളിപ്പെടുത്തുന്നു :-

*മുന്നേകടന്നു വിഷയംപ്രതിവൃത്തിമുന്നിൽ-*
*നിന്നീടുമാവരണമാം തിര നീക്കിടുന്നു;*
*പിന്നീടുകാണുമറിവും പ്രഭതൻെറ പിൻപോയ്*
*കണ്ണെന്നപോലറിവു കാണുകയില്ല താനേ.* *അദ്വൈ ദീ- 18*

ആദ്യം 'വിഷയംപ്രതിവൃത്തി' കടക്കണം. അതായത് രാഗദ്വേഷരൂപേണ ബാഹ്യവിഷയങ്ങളിൽ പററിക്കൂടുന്ന മനസ്സിനെ നിസ്സംഗമാക്കി അവയിൽ

നിന്നും അകററണം. തുടർന്നു മുന്നിൽ നിൽക്കുന്ന ആവരണമാം തിര നീങ്ങുന്നു. അജ്ഞാനമറ അകലുന്നു എന്നർത്ഥം. പിന്നീട് പ്രഭ ആവിർഭവിക്കും. ഈ പ്രഭതന്നെയാണ് പ്രകാശമയമായ ചിത്തപ്രസാദം. ആ പ്രഭയെ മുന്നിട്ടു യാത്ര തുടർന്നാൽ അറിവ് സ്വരൂപം കണ്ടെത്തും. കണ്ണ് തന്നെക്കാണാതെ തന്നെ തൻെറ ഉണ്മ അനുഭവിക്കുന്നു. അതുപോലെ അറിവ് സ്വാനുഭവസ്വരൂപമായി വിളങ്ങും. മനസ്സ് നിസ്സംഗഭാവത്തിലുറയ്ക്കുന്നതോടെ ആവിർഭവിക്കുന്ന പ്രസന്നതയെയാണ് ഗുരുദേവൻ 'എരികയ്യതിലേന്തിഎന്ന ഭാഗംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. ഇരുട്ടിൽ പദാർത്ഥങ്ങളെക്കാണാൻ കൈയിൽ വിളക്കുമായിട്ടാണല്ലോ സഞ്ചരിക്കുക. അതുപോലെ സ്വരൂപദർശനത്തിനായി ആത്മാവ് പ്രകാശമയമായ പ്രസന്നതയുമേന്തി ചിത്തത്തിൽ തെളിയാൻ തുടങ്ങുന്നു എന്നു ഭാവം.

## പ്രാണസാക്ഷാത്കാരം

പ്രസന്നചിത്തം വീണ്ടും മനനധ്യാനങ്ങളിൽക്കൂടി ഏകാഗ്രത വർദ്ധിപ്പിക്കുന്നതോടെ ചിത്തം സ്വരൂപം ചുരുക്കി പ്രാണപ്രസരത്തിനു വഴിതെളിക്കുന്നു. പ്രാണപരിസ്പന്ദമാണ് ചിത്തം. അത് ചുരുങ്ങിയാൽ മഞ്ഞുകട്ടി വെള്ളമാകുന്നതു പോലെ പ്രാണരൂപം കൈക്കൊള്ളും. തുടർന്ന് യോഗി ശരീരം അത്ഭുതവും ആനന്ദപ്രദവുമായ പ്രാണപ്രസരംകൊണ്ടു നിറയും. ശിരസ്സിൽ നിന്നും ശീതളമായ ഒരു അമൃതധാര പ്രവഹിച്ച് ഹൃദയം നിറയുന്നതുപോലെ തോന്നും. അതോടെ ആനന്ദസ്വരൂപമായ ആത്മാവ് പ്രാണസ്പന്ദനങ്ങളിൽ കൂടുതൽ തെളിഞ്ഞു പ്രകാശിക്കാനും തുടങ്ങും. ഈ പ്രാണസാക്ഷാത്കാര രഹസ്യം കൂടുതൽ വിശദമായി ധരിക്കാൻ ആഗ്രഹിക്കുന്നവർ ഗുരുദേവകൃതിയായ കുണ്ഡലിനിപ്പാട്ടിന് നൽകിയിട്ടുള്ള വിശദമായ വ്യാഖ്യാനം വായിക്കേണ്ടതാണ്. പ്രാണസാക്ഷാത്കാരത്തിൽ ആനന്ദസ്വരൂപമായ ആത്മാവ് തെളിയുന്നതിങ്ങനെയാണ് :-

*ആടുപാമ്പേ, പുനംതേടുപാമ്പേ, യരു*
*ളാനന്ദക്കൂത്തുകണ്ടാടുപാമ്പേ* *കുണ്ഡ.പാ.1*

എന്നിങ്ങനെ ഗുരുദേവൻ ആ കൃതിയുടെ ആരംഭത്തിൽ തന്നെ ചിത്രീകരിച്ചിരിക്കുന്നത്. പ്രാണനെയാണ് പാമ്പായി സങ്കൽപ്പിച്ചിരിക്കുന്നത്. പ്രാണസ്പന്ദനത്തിൽ തെളിയുന്ന ആത്മാനന്ദത്തെ അരുളാനന്ദക്കൂത്തായും സങ്കൽപ്പിച്ചിരിക്കുന്നു. ശിരസ്സിൽ നിന്നും താഴെ ഹൃദയത്തിലേയ്ക്ക് അമൃതധാരപോലെ ഒഴുകി നിറയുന്ന പ്രാണപ്രസരത്തിൽ ഇങ്ങനെ തെളിയുന്ന ആത്മസ്വരൂപത്തെയാണ് 'ഇറങ്ങിവരും തിരുമേനി' എന്ന ഭാഗംകൊണ്ട് ശ്ലോകത്തിൽ ഗുരുദേവൻ വിവരിച്ചിരിക്കുന്നത്. ഈ സ്ഥിതി യോഗവാസിഷ്ഠം വിവരിക്കുന്നതു നോക്കുക :-

*സാപപാതാംബരാദ്ധാരാ*
*ശേഷേശാരീരഭസ്മനി*

74-2003 21

*രസായനീഹരശിരഃ*
*പതിതേവപുരാപഗാ.*

ഉദ്ദാലകമുനിയുടെ കുണ്ഡലിനിപ്രാണസാക്ഷാത്കാരത്തെയാണ് ഇവിടെ വിവരിച്ചിരിക്കുന്നത്. പ്രകാശമേന്തി പ്രസന്നത നിറഞ്ഞ ദേഹാന്തർഭാഗത്തെയാണ് ശാരീരഭസ്മമായി കണക്കാക്കിയിരിക്കുന്നത്. ആ ശാരീരഭസ്മത്തിൽ മുകളിൽ നിന്നും ഒരമൃതധാര വർഷിക്കാൻ തുടങ്ങി. ആനന്ദരസം നിറഞ്ഞുതിങ്ങുന്നതായിരുന്നു ആ ധാര. പണ്ട് ശിവൻെറ ശിരസ്സിൽ പതിച്ച ഗംഗാപ്രവാഹംപോലെ അത് അത്യന്ത ശീതളവും പാവനവുമായി അനുഭവപ്പെട്ടു. കുണ്ഡലനീപ്രാണനിൽ നിറഞ്ഞുനിൽക്കുന്ന സത്യസാക്ഷാത്കാരത്തിൻെറ സ്വരൂപമാണിത്.

## അഖണ്ഡവസ്തുസ്ഥിതി

ചിത്തപ്രസാദം സവികൽപസമാധ്യനുഭവത്തിൻെറ ആരംഭമാണെങ്കിൽ കുണ്ഡലനീപ്രാണസാക്ഷാത്കാരം അതിൻെറ പരിപക്വദശയാണ്. പ്രാണസാക്ഷാത്കാരത്തോടെ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളെന്ന മൂന്നു പുരങ്ങളും മിക്കവാറും എരിഞ്ഞകലുന്നു. എരിഞ്ഞകലുന്നു എന്നു പറഞ്ഞാൽ ആത്മപ്രകാശത്തിൽ തിരോഭവിക്കുന്നു എന്നു സാരം. 'പ്രപഞ്ചം മുഴുവനുമായി സ്പന്ദിക്കുന്നതു 'ഞാൻതന്നെയാണ്' എന്ന അനുഭവമാണു പ്രാണസാക്ഷാത്കാരം. ഒരു യോഗിക്ക് അണിമാദി അഷ്ടൈശ്വര്യങ്ങളൊക്കെ വന്നുചേരുന്നത് ഈ സാക്ഷാത്കാരദശയിലാണ്. പുരങ്ങളുടെ വേർതിരിവ് ഇവിടെ അവസാനിക്കുന്നു. എന്നാൽ പുരാനുഭവങ്ങൾക്കൊക്കെ കേന്ദ്രമായി വർത്തിച്ചിരുന്ന അഹന്ത പ്രപഞ്ചത്തിൻെറ സൂക്ഷ്മരൂപം മുഴുവനുൾ ക്കൊണ്ട് ഇവിടെ പ്രാണശരീരിയായി സ്പന്ദിക്കുന്നു. 'ഞാൻ പ്രാണനാണ്, പ്രപഞ്ചം എൻെറ പ്രകടനമാണ്' എന്നത്രേ അനുഭവം. പ്രാണശരീരത്തിലെ ഈ ബോധസ്ഥിതിയിൽ അവശേഷിക്കുന്ന പ്രാണസ്പന്ദനരൂപത്തിലുള്ള ജഡാംശത്തെയും അകററുമ്പോഴാണ് ത്രിപുരദഹനം പൂർത്തിയാകുന്നത്. പ്രാണസ്പന്ദനവും ബോധപൂർവ്വം നിലയ്ക്കുന്നതോടെ അഖണ്ഡവും ആനന്ദസ്വരൂപവും അചഞ്ചലവുമായ ബോധം തെളിയുന്നു. ഈ സ്ഥിതിയെയാണ് ഗുരുദേവൻ ചിദംബരമെന്നരുളും പുരിയായി ചിത്രീകരിച്ചിരിക്കുന്നത്. ഈ 'ചിദംബരമെന്നരുളും പുരി'യുടെ അനുഭവചിത്രം *ആത്മോപദേശശതക*ത്തിൽ വിവരിച്ചിരിക്കുന്നതു നോക്കുക:-

*അണുവറിവിൻ മഹിമാവിലംഗമില്ലാ-*
*തണയുമഖണ്ഡവുമന്നു പൂർണ്ണമാകും*
*അനുഭവിയാതറിവീലഖണ്ഡമാംചിദ്-*
*ഘനമിതുമൗനഘനാമൃതാബ്ധിയാകും.* ആത്മോ. ശ.-97

പ്രാണരൂപിയായി സ്പന്ദിക്കുന്ന അണുവായ അഥവാ സൂക്ഷ്മമായ അഹന്ത തൻെറ സ്പന്ദനശരീരം ഉപേക്ഷിച്ച് സമ്പൂർണ്ണബോധത്തിൽ മറയും. അഖണ്ഡവസ്തു അതോടെ പൂർണ്ണമായി പ്രകാശിക്കും. ഈ സാക്ഷാത്കാര

സ്ഥിതി അനുഭവിച്ചു മാത്രമേ അറിയാൻ പററൂ. ഘനീഭവിച്ച അഖണ്ഡബോധമാണിവിടെത്തെളിയുന്ന വസ്തു. നിശ്ശബ്ദമായി ഉറങ്ങിരിക്കുന്ന ഒരമൃത സമുദ്രത്തിൻേറതാണിവിടത്തെ അനുഭവം. ശാസ്ത്രീയമായിപ്പറഞ്ഞാൽ നിർവ്വികൽപ്പസമാധിദശയിലെ അനുഭവസ്വരൂപമാണിത്. ഈ അനുഭവമണ്ഡലത്തിലെത്തി നിൽക്കുമ്പോൾ നിലനിൽപ്പിൻെറ സമ്പൂർണ്ണ സത്യമിതുതന്നെയാണെന്ന് സംശായീതമായി അനുഭവിച്ചറിയാൻ കഴിയുന്നു. സത്യ സ്വരൂപത്തിന് ഒരിക്കലും ഒരു മാററവും സംഭവിച്ചിട്ടില്ലെന്നും ഇനിമേൽ സംഭവിക്കുകയില്ലെന്നും ബോദ്ധ്യപ്പെടുന്നു. മരുഭൂമിയിലെ കാനൽജലം പോലെ സൃഷ്ടിയും പ്രളയവുമെല്ലാം അഖണ്ഡവസ്തുസ്ഥിതിക്ക് ഒരു കേടും വരാതെതന്നെ അതിലാവിർഭവിച്ചു മറയുന്ന കാഴ്ചകളാണ്. സൃഷ്ടിയിൽ ഈ സ്ഥിതി 'അലയററുയരുന്ന ചിദംബര"മാണെങ്കിൽ സംഹാരത്തിൽ 'പുരംപൊരി ചെയ്തരുളുന്ന ചിദംബര"മാണ്. ബോധഘനമായ പരബ്രഹ്മം തൻെറ അഖണ്ഡസ്ഥിതിക്ക് ഒരു കേടും വരാതെയാണ് അനന്തകോടി ബ്രഹ്മാണ്ഡങ്ങളുൾക്കൊള്ളുന്ന ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നതെങ്കിൽ അതുതന്നെയാണ് അത്ഭുതങ്ങളിൽവച്ച് അത്ഭുതമെന്ന് പറയേണ്ടതില്ലല്ലോ. ത്രിപുരദഹനം സത്യസ്വരൂപൻെറ പ്രപഞ്ചസംഹാരപ്രക്രിയതന്നെയാണ്. സ്വസ്ഥിതിക്കു കേടുവരാതെ ഇതു സംഭവിപ്പിക്കുന്ന വസ്തുഥിതി അനുഭവിച്ചറിഞ്ഞതുകൊണ്ടാണ് ഗുരുദേവൻ 'ചിദംബരമെന്നരുളും പുരിതന്നിലിരുന്നു പുരംപൊരി ചെയ്തരുളുന്നതുതന്നെയൊരത്ഭുതമാം' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

## ജീവന്മുക്തൻെറ ആനന്ദാതിശയം

സകലരും സകല കർമ്മചലനങ്ങളിലൂടെയും തിരയുന്നതു സുഖത്തെയാണ്. പൂർണ്ണസത്യത്തിൻെറ സ്വരൂപമത്രേ ആനന്ദം. അതുകൊണ്ട് അറിഞ്ഞോ അറിയാതെയോ എല്ലാവരും അന്വേഷിക്കുന്നതു സത്യത്തെയാണെന്നോർക്കേണ്ടതാണ്. എന്നാൽ അതിൻെറ ഇരിപ്പടം വേണ്ടവണ്ണം അറിയാതെ തിരയുന്നതുകൊണ്ട് പലരും തിരഞ്ഞുതിരഞ്ഞു അതിൽ നിന്നും അകലുകയാണു ചെയ്യുന്നത്. അന്തർമ്മുഖമായി അതിനെ അവനവൻെറ ഉള്ളിൽ അന്വേഷിക്കുന്നയാളിന് ആ സത്യം പൂർണ്ണമായി തെളിയുന്നു. അങ്ങനെ ആത്മസാക്ഷാത്കാരം നേടി ജീവന്മുക്തനായിത്തീരുന്ന ബ്രഹ്മനിഷ്ഠൻെറ ആനന്ദാനുഭവമാണ് എല്ലാ ആനന്ദാനുഭവങ്ങളിലുംവച്ച് ശ്രേഷ്ഠമായിട്ടുള്ളത്. ദേഹനാശത്തിൽ പോലും നഷ്ടപ്പെടാത്തതും ഘനീഭവിച്ച് ഇടതടവില്ലാതെ അനുഭവിക്കാൻ കഴിയുന്നതുമാണാസ്വരൂപാനന്ദം. അതനുഭവിച്ച് ധന്യതനേടിയ ഗുരുദേവൻ മതിമറന്നു മധുരശബ്ദങ്ങൾകൊണ്ട് അതിനെ മാടിവിളിച്ച് അഭയം തേടുന്നതാണ് അടുത്ത പദ്യം :-

9 പുതുമാംകനി, പുത്തമൃതേ, ഗുളമേ,
മധുവേ, മധുരക്കനിയേ, രസമേ,
വിധിമാധവരാദി തിരഞ്ഞിടുമെൻ
പതിയേ, പദപങ്കജമേ ഗതിയേ.

പുതുമാംകനി-പഴുത്തു പാകംവന്ന പുതിയ മാവിൻ ഫലമേ;പുത്തമൃതേ -പുതുമയോടെ കിട്ടിയ അമൃതേ; ഗുളമേ-ശർക്കരയേ;മധുവേ-തേനേ; മധുരക്കനിയേ-മാധുര്യം നിറഞ്ഞുപാകമായ ഫലമേ;രസമേ-ആനന്ദമേ; വിധിമാധവരാദി തിരഞ്ഞിടുമെൻ പതിയേ-ബ്രഹ്മാവ്, വിഷ്ണു തുടങ്ങിയ വർപോലും കണ്ടെത്താൻ കൊതിക്കുന്ന എന്റെ പ്രഭുവേ; പദപങ്കജമേ ഗതിയേ-നിന്റെ പാദപത്മമൊന്നുമാത്രമാണ് എനിക്കഭയം.

പഴുത്തു പാകംവന്ന പുതിയ മാവിൻഫലമേ, പുതുമയോടെ കിട്ടിയ അമൃതമേ, ശർക്കരയേ, തേനേ, മാധുര്യം നിറഞ്ഞു പാകമായ ഫലമേ, ആനന്ദമേ, ബ്രഹ്മാവ് വിഷ്ണു തുടങ്ങിയവർപോലും കണ്ടെത്താൻ കൊതിക്കുന്ന എന്റെ പ്രഭുവേ, നിന്റെ പദപങ്കജമൊന്നുമാത്രമാണെനിക്കഭയം.

## ആനന്ദാനുഭവതാരതമ്യം

സാർവ്വഭൗമനായ രാജാവിന്റെ ആനന്ദത്തെക്കാൾ എത്രയോ മടങ്ങു വലുതാണ് ബ്രഹ്മനിഷ്ഠന്റെ ആനന്ദം. ഭോഗങ്ങളെല്ലാം അടുത്തുള്ളതുകൊണ്ട് ചക്രവർത്തിക്കു നിഷ്കാമത്വം വരാം. പക്ഷേ സുഖഭോഗസാമഗ്രികൾ സഞ്ച യിക്കുന്നതിന് അസാമാന്യമായ ക്ലേശം അദ്ദേഹത്തിനു വേണ്ടിവരുന്നു. ഇനി അവ നഷ്ടപ്പെടാനിടയായാൽ ദുഃഖം വന്നേയ്ക്കാമെന്നുള്ള സ്ഥിതിയും സദാ തുടർന്ന് നിലനിൽക്കുന്നു. ബ്രഹ്മനിഷ്ഠന് ഈ രണ്ടു ക്ലേശങ്ങളും ഇല്ല. ബ്രഹ്മജ്ഞാനം നേടാൻ ക്ലേശമുണ്ടായിരുന്നില്ലേയെന്നു സംശയം വരാം. സാധ നസാമഗ്രികൾ സഞ്ചയിച്ചു സൂക്ഷിക്കുന്നതുപോലുള്ള ക്ലേശമല്ല അത്. ബ്രഹ്മ ജിജ്ഞാസു സഞ്ചയിക്കലല്ല നടത്തുന്നത്. മിഥ്യാസങ്കല്പങ്ങളായ ചപ്പും ചവറും വലിച്ചെറിയുകയാണ് ചെയ്യുന്നത്. ഈ പ്രക്രിയ അൽപ്പമൊന്നു വശ മാകുന്നതോടുകൂടിതന്നെ നിരതിശയ സുഖവും ആവിർഭവിക്കുന്നു. അങ്ങനെ ആവിർഭവിക്കുന്ന സുഖം നിരന്തരം വളർന്നു വികസിക്കുന്നതല്ലാതെ പിന്നൊ രിക്കലും നഷ്ടപ്പെട്ടുപോകുമെന്നു ഭയപ്പെടാനുമില്ല. രാജാവിന് സാർവ്വഭൗമാ നന്ദത്തേക്കാൾ മികച്ച ഗന്ധർവ്വാനന്ദം ലഭിക്കണമെന്നു മോഹവും കാണും. ബ്രഹ്മാനന്ദമനുഭവിക്കുന്ന സത്യദർശിക്ക് അതിൽ കവിഞ്ഞ ഒരാനന്ദത്തിലും മോഹമുണ്ടാകുന്നില്ല; അതിൽ കവിഞ്ഞൊരാനന്ദം ഉണ്ടാകാനില്ലെന്നറിയുന്ന തുകൊണ്ടുതന്നെ. മനുഷ്യജന്മത്തിൽ അനുഷ്ഠിക്കുന്ന പുണ്യം വിശേഷരീ തിയിൽ പക്വമായിത്തീരുമ്പോഴാണ് ഗന്ധർവ്വജന്മം ലഭിക്കുന്നത്. ഇങ്ങനെ യുള്ളവനെ മർത്ത്യഗന്ധർവ്വനെന്നു വിളിക്കുന്നു. ഒരു കൽപ്പത്തിന്റെ മദ്ധ്യ ത്തിൽ മനുഷ്യത്വം മാറി ഗന്ധർവ്വത്വം ലഭിച്ചാലാണ് മർത്യഗന്ധർവ്വനായി കണക്കാക്കപ്പെടുന്നത്. പൂർവ്വകൽപ്പത്തിലനുഷ്ഠിച്ച പുണ്യത്തിന്റെ ഫലമായി ഒരു കൽപ്പത്തിന്റെ ആദിയിൽ തന്നെ ഗന്ധർവ്വന്മാരായി പിറക്കുന്നവരത്രേ ദേവഗന്ധർവ്വന്മാർ. മർത്യജന്മത്തിൽ നിരവധി പുണ്യയജ്ഞങ്ങളും മററും ചെയ്ത് വളരെക്കാലം പിതൃലോകസുഖം അനുഭവിച്ചിട്ട് ഒരു കൽപ്പത്തിന്റെ ആദിയിൽതന്നെ ദേവന്മാരായി ജനിക്കുന്നവരാണ് ആജന്മദേവന്മാർ. കൽപത്തിന്റെ ആദിയാണ് സൃഷ്ടിയുടെ തുടക്കം. കൽപ്പത്തിന്റെ അവ സാനം പ്രളയവും. ഒരേ കൽപത്തിൽ തന്നെ മാററിമറിക്കലുകൾ വരാം. എന്നാൽ കൽപാദിയിൽ കിട്ടുന്ന ദേവത്വമാണ് ആജന്മദേവത്വം. പിതൃക്കളും

മററും അൽപകാലഭോഗത്തിനായി ദേവലോകത്തിലെത്തിച്ചേരുന്നവരാണ്. ഈ ലോകത്ത് അശ്വമേധാദിയാഗങ്ങളും മററും ചെയ്ത് കൽപമദ്ധ്യത്തിൽ ദേവത്വം വരിക്കുന്നവരാണ് കർമ്മദേവന്മാർ. ഈ കൽപ്പത്തിലെ സാക്ഷാത് ദേവന്മാരായിട്ടാണ് നാം യമൻ,അഗ്നി,വരുണൻ, ഇന്ദ്രൻ ബൃഹസ്പതി, പ്രജാപതി, വിരാഡ്പുരുഷൻ, ഹിരണ്യഗർഭൻ എന്നിവരെ അറിയുന്നത്. സാർവ്വഭൗമനായ ചക്രവർത്തി മുതൽ ഹിരണ്യഗർഭൻ വരെയുള്ളവരുടെ ആനന്ദാനുഭവം ഉത്തരോത്തരം വർദ്ധമാനമായിരിക്കുമെന്നാണ് ഉപനിഷത് പ്രഖ്യാപനം. *തൈത്തിരീയോപനിഷത്ത്* വിശദമായി ഈ ആനന്ദതാരതമ്യം വിവരിക്കുന്നുണ്ട്. മനുഷ്യാനന്ദത്തിന്റെ പരമകാഷ്ഠയാണ് സാർവ്വഭൗമാനന്ദം. അങ്ങനെയുള്ള നൂറു സാർവ്വഭൗമാനന്ദങ്ങൾക്കു തുല്യമാണ് ഒരു മനുഷ്യഗന്ധർവ്വാനന്ദം. നൂറു മനുഷ്യ ഗന്ധർവ്വാനന്ദങ്ങൾക്കു തുല്യമാണ് ഒരു പിതൃദേവാനന്ദം. പിതൃദേവാനന്ദം നൂറിരട്ടിയായാൽ ഒരാജന്മദേവന്റെ ആനന്ദമാകും. നൂറ് ആജന്മദേവന്മാരുടെ ആനന്ദമാണ് ഒരു കർമ്മദേവന്റെ ആനന്ദം. കർമ്മദേവന്റെ ആനന്ദത്തിന്റെ നൂറിരട്ടിയാണ് സാക്ഷാത്ദേവന്റെ ആനന്ദം. നൂറു ദേവാനന്ദമാണ് ഒരിന്ദ്രാനന്ദം. നൂറ് ഇന്ദ്രാനന്ദങ്ങൾക്ക് തുല്യമാണ് ബൃഹസ്പതിയുടെ ആനന്ദം. ബൃഹസ്പതിയുടെ ആനന്ദം നൂറിരട്ടിച്ചാൽ പ്രജാപതിയുടെ ആനന്ദം. പ്രജാപതിയുടെ ആനന്ദത്തിന്റെ നൂറിരട്ടിയാണ് ബ്രഹ്മാവിന്റെ ആനന്ദം. ഇതിനൊക്കെ ഉപരിയാണ് നിഷ്കാമിയായ ബ്രഹ്മനിഷ്ഠന്റെ ആനന്ദം ഈ ജഗത്തിൽ അതിനപ്പുറം ഒരാനന്ദം ഉണ്ടായിരിക്കുന്നതല്ല. ഇങ്ങനെ സർവ്വാതിശയിയായ ബ്രഹ്മാനന്ദത്തിൽ സ്വയം സദാ മുഴുകിക്കഴിയുന്നയാളായതുകൊണ്ടാണ് ആനന്ദസ്വരൂപമായ സത്യവസ്തുവിനെ മാധുര്യപര്യായങ്ങളായ ശബ്ദങ്ങൾ ഒരുമിച്ചു കോർത്തിണക്കി സംബോധന ചെയ്യാൻ ഗുരുദേവൻ തീരുമാനിച്ചത്. ഒരു പ്രത്യേകപദത്തിനു മാത്രമായി ആ ആനന്ദത്തിന്റെ സ്വരൂപം വെളിപ്പെടുത്തിത്തരാൻ കഴികയില്ലെന്നു കാണിക്കാനാണ് അനേക പദങ്ങൾ കോർത്തിണക്കിയിരിക്കുന്നത്.

## ത്രിമൂർത്തികൾപോലും സത്യാന്വേഷികളാണ്

സത്യവസ്തുവിൽ വസ്തുശക്തിയായ മായയാണല്ലോ ഈ പ്രപഞ്ചത്തെ നിർമ്മിച്ചിരിക്കുന്നത്. സത്ത്വം, രജസ്സ്, തമസ്സ്, എന്നീ ത്രിഗുണങ്ങളെ പ്രകടമാക്കി വിവിധാനുപാതത്തിൽ കൂട്ടിച്ചേർത്താണ് പ്രപഞ്ചപ്രക്രിയ നിർവ്വഹിക്കുന്നത്. സത്ത്വം പ്രകാശത്തിന്റെയും രജസ്സ് കർമ്മത്തിന്റെയും തമസ്സ് മോഹത്തിന്റെയും ഗുണമാണ്. ഇതുകൊണ്ടുതന്നെ ഗുണമണ്ഡലങ്ങളെ പൂർണ്ണമായി കടന്നാലേ സത്യസ്വരൂപം പൂർണ്ണമായി തെളിയുകയുള്ളൂ എന്ന് സിദ്ധമാകുന്നുണ്ടല്ലോ. ബ്രഹ്മാവ്, വിഷ്ണു മഹേശ്വരൻ എന്നീ ത്രിമൂർത്തികൾ ഗുണമണ്ഡലങ്ങൾക്കകത്തു നിൽക്കുന്നവരാണ്. സത്വത്തിൽ തന്നെ സത്വഗുണിയായി വർത്തിച്ച് പ്രപഞ്ച രക്ഷ നിർവ്വഹിച്ചുപോരുന്നദേവനാണ് വിഷ്ണു. സത്ത്വഗുണത്തിൽ രാജോഗുണിയായി വർത്തിച്ച് പ്രപഞ്ച സൃഷ്ടി നടത്തുന്ന ദേവനാണ് ബ്രഹ്മാവ്. പ്രപഞ്ചത്തെ സംഹരിക്കാൻ സത്ത്വത്തിൽ തമോഗുണമംഗീകരിച്ച ദേവനാണ് മഹേശ്വരൻ. എന്തായാലും ത്രിമൂർത്തി

കൾ ഗുണമണ്ഡലത്തിനുള്ളിലാണ്. പൂർണ്ണസത്യമോ ഗുണാതീതമാണ്. ഇക്കാരണത്താലാണ്. പൂർണ്ണ ബ്രഹ്മനിഷ്ഠയെ നൈർഗുണ്യസിദ്ധിയെന്നു ശാസ്ത്രം വിവരിക്കുന്നത്. സത്യനിഷഠനെ ഗുണാതീതനെന്നും വിവരിച്ചിരിക്കുന്നു. ഗുണമണ്ഡലത്തിനുള്ളിൽ വർത്തിക്കുന്ന ത്രിമൂർത്തികൾ പോലും സത്യസ്വരൂപം പൂർണ്ണമായറിയുന്നവരല്ലെന്നു കാണിക്കാനാണ് ഗുണാതീതനായ ഗുരുദേവൻ വിധിമാധവരാദി തിരഞ്ഞിടുമെൻപതിയേ എന്നു പറഞ്ഞിരിക്കുന്നത്. കുണ്ഡലിനിപ്പാട്ടിൽ ഇക്കാര്യം അദ്ദേഹം ഇങ്ങനെ വെളിപ്പെടുത്തുന്നു.

*പൂമലരോനും തിരുമാലുമാരും പൊൻ–*
*പൂമേനി കണ്ടില്ലെന്നാടുപാമ്പേ* *കുണ്ഡ. പാ. 10*

ബ്രഹ്മാവും വിഷ്ണുവുംപോലും അഖണ്ഡസത്യത്തെ പൂർണ്ണമായറിയുന്നില്ല എന്നു ധരിച്ചുകൊണ്ട് അല്ലയോ കണ്ഡലിനീ പ്രസരിക്കൂ.

ബ്രഹ്മാനന്ദരസം നുകർന്ന് അതിൽ മഗ്നമാകമ്പോഴല്ലാതെ ജീവിതത്തിനു പൂർണ്ണസാഫല്യം വരുന്നതല്ലെന്നു കാണിച്ച് ആത്യന്തിക മായി ജീവിതലക്ഷ്യം ഒന്നുകൂടി ഉറപ്പിച്ചിരിക്കുകയാണ് പദപങ്കജമേ ഗതിയേ എന്ന ഭാഗം കൊണ്ട്.

മായയെ ജയിച്ചിട്ടുവേണമല്ലോ സത്യസ്വരൂപം തെളിച്ചനുഭവിക്കാൻ. മായയ്ക്ക് ആവരണമെന്നും വിക്ഷേപമെന്നും രണ്ടു രൂപങ്ങളുണ്ട്. വസ്തുവിനെ ഇരുട്ടിൽ മറയ്ക്കുന്ന*താണാവരണം*. വസ്തുസ്വരൂപം മറച്ചുകളഞ്ഞിട്ട് പുതിയ ദൃശ്യങ്ങളെ ഉളവാക്കിക്കാണിക്കുന്നതാണ് *വിക്ഷേപം* മരുഭൂമിയിൽ കാനൽ ജലം കാണുന്നിടത്ത് മരുഭൂമിയുടെ സ്വരൂപം മറയുന്നതാവരണവും വെള്ളത്തിൻെറ കാഴ്ചയുളവാകുന്നതു വിക്ഷേപവും അതുപോലെ ഈ ജീവിതത്തിൽ അഖണ്ഡാനന്ദസ്വരൂപമായ വസ്തു മറഞ്ഞു പോകുന്നത് ആവരണവും അതിൽ പ്രപഞ്ചദൃശ്യങ്ങൾ ഉളവായിക്കാണപ്പെടുന്നതു മായയുടെ വിക്ഷേപവുമാണ്. സത്യത്തെ തിരയാൻ കൊതിക്കുന്ന ഒരു സാധകന് ആദ്യം നേരിടേണ്ടിവരുന്നത് മായയുടെ വിക്ഷേപത്തെയാണ്. വിക്ഷേപത്തെ ജയിക്കാൻ കഴിഞ്ഞതുകൊണ്ടുമാത്രം പോരല്ലോ. ആവരണത്തെയുംകൂടി ഒഴിച്ചുമാററിയാലേ സത്യസ്വരൂപം പൂർണമായിത്തെളിയൂ. വിക്ഷേപങ്ങളെ കുറച്ചൊക്കെ ജയിക്കാൻ കഴിയുന്ന ചിലർക്ക് ആവരണത്തെ ജയിക്കാൻ കഴിയാതെ വരുമ്പോഴാണ് സത്യം ശൂന്യമാണെന്നും മററും ഭ്രമം വന്നു ചേരുന്നത്. അങ്ങനെയൊരു ഭ്രമം വന്നുചേരാതെ ആവരണവും ഒഴിഞ്ഞുമാറി പൂർണ്ണസത്യം തെളിയാനിടവരണേ എന്നാണ് ഗുരുദേവൻ ചിജ്ജഡതചിന്തനത്തിലെ അവസാനപദ്യത്തിൽ പ്രാർത്ഥിക്കുന്നത്.

10 ഗതി നീയടിയന്നു ഗജത്തെയുരി–
ച്ചതുകൊണ്ടുടചാർത്തിയ ചിന്മയമേ
ചതിചെയ്യുമിരുട്ടൊരുജാതി വിടു–
ന്നതിനിന്നടിയന്നരുളേകണമേ.

ഗജത്തെയുരിച്ചതുകൊണ്ടുടചാർത്തിയ–ആനയെക്കൊന്നുതോലുരിച്ചു വസ്ത്രം ധരിച്ചിരിക്കുന്ന അഥവാ വിക്ഷേപത്തെ ജയിച്ചിട്ടും ആവരണമണിഞ്ഞുവർത്തിക്കുന്ന; ചിന്മയമേ–ബോധസ്വരൂപനായ ഭഗവാനേ; അടിയന്–സംസാരദുഃഖത്തിൽ വലയുന്ന ഈ ഭക്തന്; ഗതി നീ–അഭയം അങ്ങാണ്; ചതി ചെയ്യുമിരുട്ടു–സത്യത്തെ മറച്ചു സംസാരക്ലേശത്തിനിടയാക്കുന്ന ഈ മായാവരണം; ഒരു ജാതി–വല്ലപ്രകാരവും;വിടുന്നതിന്–മാറികിട്ടുന്നതിന്; അടിയന്–ഈ ഭക്തദാസന്; അരുളേകണമേ–അനുഗ്രഹം ചൊരിയേണമേ.

ആനയെക്കൊന്നുതോലുരിച്ചു വസ്ത്രം ധരിച്ചിരിക്കുന്ന അഥവാ വിക്ഷേപത്തെ ജയിച്ചിട്ടും ആവരണമണിഞ്ഞുവർത്തിക്കുന്ന ബോധസ്വരൂപനായ ഭഗവാനേ സംസാരദുഃഖത്തിൽ വലയുന്ന ഈ ഭക്തന് അഭയം അങ്ങാണ്. സത്യസ്വരൂപത്തെ മറച്ചു സംസാരക്ലേശത്തിനിടയാക്കുന്ന ഈ മായാവരണം വല്ലപ്രകാരവും മാറികിട്ടുന്നതിന് ഈ ഭക്തദാസന് അനുഗ്രഹം ചൊരിയേണമേ.

## ആവരണം മാറിയാലേ സത്യം തെളിയൂ

ശിവൻ പണ്ടു കാട്ടാളവേഷം ധരിച്ചു നായാടി നടന്നതായി പുരാണങ്ങൾ വർണ്ണിക്കുന്നു. അക്കാലത്തദ്ദേഹം ആനയെ വധിച്ച് ആനത്തോലാട ചാർത്തിയതായും കഥയുണ്ട്. സത്യത്തെ തിരയുന്ന സാധകൻെറ മനോവികാരങ്ങളിൽപ്പെട്ടിരിക്കുന്ന ബോധം തന്നെയാണ് ആദികിരാതനായ ശിവൻ. മായയുടെ വിക്ഷേപമാകുന്ന പ്രപഞ്ചഗജത്തെ ആ കാട്ടാളൻ വേട്ടയാടുന്നു. ഗജത്തെ വേട്ടയാടിയെങ്കിലും അതിൻെറ തോല് ആടയായി ധരിക്കുന്നു. പ്രപഞ്ച പ്രതീതിക്കു കാരണമായി ബോധത്തെ മൂടിനിൽക്കുന്ന അവിദ്യാവരണം തന്നെയാണീ ആനത്തോൽ. സ്വതേ ദിഗംബരനായ ശിവൻ ആനത്തോലുടുത്തു പ്രത്യക്ഷപ്പെടുമ്പോൾ കാട്ടാളത്തം മുഴുവൻ പോയിട്ടില്ലെന്നാണല്ലോ അത് തെളിയിക്കുന്നത്. ആനത്തോലും കൂടി വലിച്ചെറിഞ്ഞ് ശിവൻ ദിഗംബരനായി മാറുമ്പോഴാണ് അദ്ദേഹം സാക്ഷാത് ചിദംബരനായി പ്രശോഭിക്കുന്നത്. ആവരണം കൂടി മാറിയാലേ സത്യസ്വരൂപം പൂർണ്ണമായി തെളിയൂ എന്നർത്ഥം. സംസാരവൃക്ഷത്തിൻെറ മുഴുവൻ ബീജരൂപമായ വാസനാമണ്ഡലമാണ് ഈ അവിദ്യാവരണം. നന്മതിന്മകളെ വിവേചനം ചെയ്യാതെ മനുഷ്യബുദ്ധി രാഗദ്വേഷരൂപേണ ഉഴലുന്നത് ഈ ആവരണത്തിൻെറ പശ്ചാത്തലത്തിലാണ്. പണിയായുധങ്ങൾകൊണ്ടു മണ്ണു കുഴിച്ചെടുക്കുന്നതുപോലെ ധ്യാനമനനങ്ങളിൽ കൂടി വാസനാമണ്ഡലത്തെ പൊന്തിച്ചുകൊണ്ടുവന്നകറേണ്ടതാണ്. സങ്കല്പം, വാസന ഇവയാണ് മനസ്സിൻെറ രണ്ടു രൂപങ്ങൾ. നിരവധി വാസനകൾ ഒളിഞ്ഞു കിടക്കുന്ന മനസ്സിൻെറ അബോധതലമാണ് ആവരണം. അതിൽ നിന്നും പരിതഃസ്ഥിതിക്കനുസരണമായി വ്യക്തമായി രൂപം കൊണ്ട് ഒന്നോ രണ്ടോ വാസനകൾ തൽക്കാലം പുറത്തു വരുന്നതാണ് മനസ്സിൻെറ ബോധതലമായ സങ്കല്പമണ്ഡലം. മനസ്സിൻെറ ഈ സങ്കല്പമണ്ഡലമാണ് പ്രപഞ്ചവിക്ഷേപത്തിൻെറ തല്ക്കാലരൂപം നിർണ്ണയിക്കുന്ന ഘടകം. തല്ക്കാലസങ്കല്പങ്ങളെ ജയിച്ചാലും വാസനാമയമായ ആവരണത്തെ പിളർന്നെറിയാത്തിടത്തോളം തരംകിട്ടുമ്പോൾ നൂതന സങ്കല്പങ്ങൾ പൊന്തി

വന്ന് ശത്രുമിത്രഭേദേന പുതിയ പ്രപഞ്ചവിക്ഷേപങ്ങളെ ഉളവാക്കിയെന്നുവരാം. അതുകൊണ്ടാണ് പൂർണ്ണസത്യം കാണാൻ കൊതിക്കുന്നവർ സങ്കല്പജയം, വാസനാക്ഷയം, തത്ത്വവിചാരം എന്നിവ ഒരുമിച്ചഭ്യസിക്കണമെന്ന് അനുഭവവേദികൾ ആവശ്യപ്പെടുന്നത്. ധ്യാനം നല്ലവണ്ണം പരിശീലിക്കുന്ന ഒരാൾക്ക് ആവരണതലത്തിൽ നിന്നും പുതിയ പുതിയ നാമരൂപങ്ങൾ പൊന്തിവന്നു മറയുന്നത് ധ്യാനദശയിൽ അനുഭവിച്ചിറിയാൻ കഴിയും. സമ്പൂർണ്ണമായ ആവരണക്ഷയം കൈവരാൻ അനുഗ്രഹിക്കണമെന്നാണ് ഗുരുദേവൻ പത്താം പദ്യത്തിൽ ഭഗവാനോടവശ്യപ്പെടുന്നത്. ചിജ്ജഡങ്ങളെ വേർതിരിച്ച് ചിത്തു മാത്രമാണ് സത്യമെന്ന് ഇങ്ങനെ സൂര്യതുല്യം കാട്ടിത്തരുന്ന ഗുരുദേവൻെറ പാദങ്ങളിൽ നമുക്ക് സാഷ്ടാംഗം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 6

# ഇന്ദ്രിയ വൈരാഗ്യം

ഈ കൃതി 1887–ൽ രചിച്ചതായി ചിലർ കരുതുന്നു. സത്യാന്വേഷണത്തിൽ ഇന്ദ്രിയജയം സുപ്രധാനമായ ഒരു സാധനാഘട്ടമാണ്. ഗുരുദേവന് താൻ യുവാവായിരുന്നപ്പോൾതന്നെ ഇതു ഒട്ടേറെ നേടാൻ കഴിഞ്ഞു. അതുകൊണ്ടാണല്ലോ ചെറുപ്പത്തിൽത്തന്നെ ധീരമായി ഗാർഹികബന്ധങ്ങൾ വച്ചൊഴിഞ്ഞുപോകാൻ കഴിഞ്ഞത്. പൂർണമായ ഇന്ദ്രിയജയവും സത്യാനുഭവവും നേടാനാണ് മരുത്വാമല തുടങ്ങിയ ഇടങ്ങളിൽ തപസ്സും തുടർന്ന് അവധൂതവൃത്തിയും അനുഷ്ഠിച്ചത്. സത്യാന്വേഷികൾക്ക് ഇന്ദ്രിയജയത്തിന്റെ പ്രാധാന്യവും സ്വരൂപവും വ്യക്തമായി വെളിപ്പെടുത്തിക്കൊടുക്കുന്ന ഒന്നാണ് പ്രസ്തുത കൃതി.

ഇന്ദ്രിയജയം, മനോജയം എന്നിവയാണു സത്യാന്വേഷണത്തിലെ രണ്ടു മുഖ്യഘടകങ്ങൾ. ഒരു സാധകൻ ഇവ രണ്ടും ഒരേ ഘട്ടത്തിൽ ശീലിച്ചു വശത്താക്കേണ്ടതാണ്. ഇന്ദ്രിയജയമാണു ദമം. മനോജയമാണു ശമം. ജ്ഞാനേന്ദ്രിയങ്ങളും കർമേന്ദ്രിയങ്ങളും ചേർന്നു പത്തിന്ദ്രിയങ്ങളാണു ജയിക്കപ്പെടേണ്ടത്. ഇവ അതാതിന്റെ വിഷയാനുഭവങ്ങൾക്കു പ്രേരിപ്പിച്ചു മനസ്സിനെ ചലിപ്പിച്ചുകൊണ്ടിരിക്കുന്നിടത്തോളം ആത്മാനന്ദം തെളിയുകയില്ല. ഒരു സാധകൻ സർവം ഈശ്വരാർപ്പണമാക്കി ഇന്ദ്രിയങ്ങളെ വശത്താക്കേണ്ടതെങ്ങനെയെന്ന് ഈ കൃതി മനോഹരമായി വെളിപ്പെടുത്തുന്നു.

നാദം കടന്നു നടുവേവിലസുന്ന നിന്മെയ്
ചേതസ്സിലായ് വരിക ജന്മമറുന്നതിന്നായ്
ബോധംകളഞ്ഞു പുറമേ ചുഴലും ചെവിക്കൊ–
രാതങ്കമില്ലടിയനുണ്ടി,തു തീർക്ക ശംഭോ! 1

കാണുന്ന കണ്ണിനൊരുദണ്ഡവുമില്ല കണ്ടെൻ–
പ്രാണൻവെടിഞ്ഞിടുകിലെന്തിനു പിന്നെയെല്ലാം
കാണും നിറം തരമിതൊക്കെയഴിഞ്ഞെഴും നിൻ–
ചേണുറ്റ ചെങ്കഴലു തന്നു ജയിക്ക ശംഭോ! 2

ത്വക്കിന്നു ദുഃഖമൊരുനേരവുമില്ലതോർക്കിൽ
ദുഃഖം നമുക്കു തുടരുന്നു ദുരന്തമയ്യോ!
വെക്കം തണപ്പുവെയിലോടു വിളങ്ങിടും നിൻ–
പോക്കൽപ്പൊലിഞ്ഞിടുവതിന്നരുളീടു ശംഭോ! 3

തണ്ണീരുമന്നവുമറിഞ്ഞുതരുന്ന നിൻമെയ്
വെണ്ണീറണിഞ്ഞുവിലസുന്നതിനെന്തു ബന്ധം?
മണ്ണിന്നു തൊട്ടു മതിയന്തമിരുന്നു മിന്നും
കണ്ണിന്നു കഷ്ടമിതു നിന്റെ വിഭൂതി ശംഭോ! 4

നാവിന്നെഴുന്നനരകക്കടലിൽക്കിടന്നു
ജീവൻതളർന്നു ശിവമേ! കരചേർത്തിടേണം
ഗോവിന്ദനും നയനപങ്കജമിട്ടുകൂപ്പി
മേവുന്നു, നിൻമഹിമയാരറിയുന്നു ശംഭോ! 5

നീരും നിരന്ന നിലവും കനലോടു കാറ്റും
ചേരും ചിദംബരമതിങ്കലിരുന്നിടും നീ
പാരിൽ കിടന്നലയുമെൻ പരിതാപമെല്ലാ-
മാരിങ്ങു നിന്നൊടറിയിപ്പതിനുണ്ടു ശംഭോ! 6

നാവിന്നു നിന്റെ തിരുനാമമെടുത്തുരച്ചു
മേവുന്നതിന്നെളുതിലൊന്നരുളീടണേ നീ
ജീവൻ വിടുമ്പൊഴതിൽനിന്നു തെളിഞ്ഞിടും പിൻ
നാവിന്നു ഭൂഷണമിതെന്നി നമുക്കു വേണ്ടാ. 7

കയ്യൊന്നു ചെയ്യുമതുപോലെ നടന്നിടും കാ-
ലയ്യോ! മലത്തൊടു ജലം വെളിയിൽ പതിക്കും
പൊയ്യേ പുണർന്നിടുമതിങ്ങനെ നിന്നു യുദ്ധം
ചെയ്യുമ്പോഴെങ്ങനെ ശിവാ തിരുമെയ് നിനപ്പൂ? 8

ചിന്തിച്ചിടുന്നു ശിവമേ! ചെറുപൈതലാമെൻ
ചിന്തയ്ക്കു ചേതമിതുകൊണ്ടൊരുതെല്ലുമില്ലേ
സന്ധിച്ചിടുന്ന ഭഗവാനൊടു തന്നെ ചൊല്ലാ-
തെന്തിങ്ങുനിന്നുഴറിയാലൊരു സാധ്യമയ്യോ! 9

അയ്യോ! കിടന്നലയുമിപ്പുലയർക്കു നീയെൻ-
മെയ്യോ കൊടുത്തു വിലയായ് വിലസുന്നു മേലിൽ
കയ്യൊന്നു തന്നു കരയേറ്റണമെന്നെയിന്നീ-
പൊയ്യിങ്കൽനിന്നു പുതുമേനി പുണർന്നിടാനായ്. 10

## വ്യാഖ്യാനം

സത്യാന്വേഷണത്തിന്റെ കാതലായ അംശം ഇന്ദ്രിയജയമാണ്. ബോധസ്വരൂപമായ സത്യം ഇന്ദ്രിയവാതിലുകൾവഴി പല കൈവഴികളായിപ്പിരിഞ്ഞു വിഷയങ്ങളിൽ അലഞ്ഞുതിരിയാനിടയാകുന്നതോടെയാണ് അതിന്റെ പൂർണാനുഭവം നഷ്ടപ്പെട്ട് സംസാരക്ലേശം അനുഭവിക്കാൻ ഇടയാകുന്നത്. ഇന്ദ്രിയങ്ങളുടെ പിന്നാലേ പോകുന്ന മനസ്സ് പ്രജ്ഞയെ ഛിന്നഭിന്നമാക്കി

ജഡബന്ധത്തിലാഴ്ത്തി ക്ലേശിപ്പിക്കുന്നു. അങ്ങനെയുള്ള പ്രജ്ഞ നടുക്കടലിൽ കാറ്റിലലയുന്ന വള്ളംപോലെ ലക്ഷ്യമറിയാതെ കുഴങ്ങാനിടവരുന്നു. മാൻ, ആന, ഈയൽ, മത്സ്യം. വണ്ട് എന്നീ അഞ്ചും ഓരോ വിഷയങ്ങളിൽ ഭ്രമിച്ചു നശിക്കുന്നു. അപ്പോൾ ഇന്ദ്രിയങ്ങൾവഴി അഞ്ചു വിഷയങ്ങളിലും ഒരുമിച്ചു ഭ്രമിക്കുന്ന മനുഷ്യമനസ്സിന്റെ കഥയെന്താണ്? കാട്ടാളന്റെ ഉപകരണത്തിൽനിന്നുള്ള മധുരശബ്ദം കേട്ട് അതിൽ മയങ്ങി മാൻ അവന്റെ കയ്യിലകപ്പെടുന്നു. പിടിയാനയുടെ സ്പർശം കൊതിച്ച് ആന കുണ്ടിൽ വീഴുന്നു. ദീപത്തിന്റെ രൂപഭംഗി കണ്ട് ഈയൽ വെന്തെരിയുന്നു. രസം കൊതിച്ച് ചൂണ്ട വിഴുങ്ങി മത്സ്യം മരിക്കുന്നു. മണം കൊതിച്ച് വണ്ട് താമരയ്ക്കുള്ളിൽ അകപ്പെട്ടുപോകുന്നു. മനുഷ്യനാകട്ടെ ഇന്ദ്രിയങ്ങൾ വഴി ഈ അഞ്ചു വിഷയങ്ങളും ഒരേ സമയത്തു കൊതിച്ച് ശാശ്വതമായ ആത്മാനന്ദം നഷ്ടപ്പെടുത്തി കൂരിരുട്ടിൽ പതിക്കാനിടയാകുന്നു. അഞ്ചു സപത്നിമാർ ഒരു പുരുഷനെ ചുറ്റുംനിന്നു പിടിച്ചുവലിക്കുന്നതുപോലെ പഞ്ചേന്ദ്രിയങ്ങൾ മനുഷ്യമനസ്സിനെ ചുറ്റുമുള്ള വിഷയങ്ങളിലേക്കു പിടിച്ചുവലിക്കുകയാണ്. ഈ പിടിയിൽനിന്നും രക്ഷപ്രാപിക്കാതെ സ്വാതന്ത്ര്യവും സത്യദർശനവും സമ്പാദിക്കുന്നതെങ്ങനെ? ഒരു സത്യാന്വേഷി അവശ്യം നേടേണ്ട ഇന്ദ്രിയജയത്തിന്റെ രഹസ്യം വെളിപ്പെടുത്തുന്ന കൃതിയാണ് 'ഇന്ദ്രിയവൈരാഗ്യം'. ഓരോ ഇന്ദ്രിയത്തിന്റെയും പ്രലോഭനം എടുത്തുകാട്ടി അതിൽനിന്നും വിരക്തനാകാനായി ഭഗവത്പാദങ്ങളിൽ അഭയംതേടാൻ ഈ കൃതിയിലൂടെ ഗുരുദേവൻ നിർദേശിച്ചിരിക്കുന്നു. പത്തു ഭാഷാപദ്യങ്ങളുൾപ്പെട്ടതാണീ കൃതി. ഇന്ദ്രിയജയം നേടാൻ കൊതിക്കുന്ന സത്യാന്വേഷിക്ക് സദാ ഉരുവിട്ടു മനനം ചെയ്യാനുള്ളതാണ് വിശിഷ്ടമായ ഈ കൃതി.

ചെവിയുടെ പ്രവർത്തനംമൂലം ശബ്ദം ഇടയ്ക്കു കയറിവന്നു സത്യത്തെ മറച്ചിരിക്കുന്നു എന്നും ആ മറ മാറ്റി ഭഗവാൻ തന്നെ രക്ഷിക്കണമെന്നുമാണ് ഒന്നാംപദ്യത്തിൽ ഭക്തൻ ആവശ്യപ്പെട്ടിരിക്കുന്നത്:-

1. നാദം കടന്നു നടുവേ വിലസുന്ന നിന്മെയ്
   ചേതസ്സിലായ് വരിക ജന്മമറുന്നതിന്നായ്
   ബോധംകളഞ്ഞു പുറമേ ചുഴലും ചെവിക്കൊ-
   രാതങ്കമില്ലടിയനുണ്ടിതു തീർക്ക ശംഭോ!

ശംഭോ-മംഗളസ്വരൂപിയായ അല്ലയോ ഭഗവാൻ; നാദം നടുവേ കടന്ന്-ശബ്ദം ഇടയ്ക്കു കയറിവന്ന്; വിലസുന്ന നിന്മെയ്-മറഞ്ഞുപോയിരിക്കുന്ന അങ്ങയുടെ സ്വരൂപം; ജന്മമറുന്നതിന്നായ്-ജനനമരണരൂപമായ സംസാരബന്ധം വേർപെട്ടു കിട്ടാനായി; ചേതസ്സിലാക-ഉള്ളിൽ തെളിഞ്ഞു പ്രകാശിക്കാൻ ഇട വരണം; ബോധം കളഞ്ഞ്-ബോധസത്യത്തെ മറച്ച്; പുറമേ ചുഴലും ചെവിക്ക് -വെളിയിൽ ജഡമായ ശബ്ദത്തെ അന്വേഷിച്ചലയുന്ന ചെവിക്ക്; ഒരാതങ്കമില്ല -ഒരു ക്ലേശവുമില്ല; അടിയനുണ്ട്-എന്നാൽ ആ ചെവിയെ പിൻതുടരുന്ന ഈ ഭക്തൻ വല്ലാതെ വിഷമിക്കുന്നു; അതു തീർക്ക-ആ വിഷമം തീർത്തുതരിക.

മംഗളസ്വരൂപിയായ അല്ലയോ ഭഗവൻ, ശബ്ദം ഇടയ്ക്കു കയറിവന്ന് മറഞ്ഞുപോയിരിക്കുന്ന അങ്ങയുടെ സ്വരൂപം ജനനമരണരൂപമായ സംസാരബന്ധം വേർപെട്ടു കിട്ടാനായി ഉള്ളിൽ തെളിഞ്ഞു പ്രകാശിക്കാൻ ഇടവര

ണം. ബോധസത്യത്തെ മറച്ച് വെളിയിൽ ജഡമായ ശബ്ദത്തെ അന്വേഷിച്ച ലയുന്ന ചെവിക്ക് ഒരു ക്ലേശവുമില്ല. എന്നാൽ ആ ചെവിയെ പിൻതുടരുന്ന ഈ ഭക്തൻ വല്ലാതെ വിഷമിക്കുന്നു. ആ വിഷമം തീർത്തുതരിക.

## ബോധത്തിലെ ശബ്ദമറ

ബോധസത്യത്തിൽ ശക്തി സ്പന്ദിക്കുന്നതോടെ ആദ്യം രൂപംകൊള്ളുന്ന മറയാണ് ശബ്ദം. ശബ്ദശരീരിയായിട്ടാണു ജീവൻ തന്റെ ജന്മമാരംഭിക്കുന്നത്. ഞാൻ, ഞാൻ എന്നിങ്ങനെ ശക്തിസ്പന്ദനമുളവാക്കുന്ന ശബ്ദാംശത്തിൽ കലരുന്ന ബോധമാണു ജീവൻ. ഈ ജീവരഹസ്യം ആർക്കും സ്വയം അനുഭവിച്ചറിയാവുന്നതേയുള്ളൂ. ശക്തിയുടെ ഓരോ സ്പന്ദനവും ധ്വന്യാത്മകമാണ്. ഇങ്ങനെ ശക്തിസ്പന്ദനരൂപത്തിൽ ആരംഭിക്കുന്ന ശബ്ദമാണ് പിന്നീട് സ്പർശരൂപരസഗന്ധങ്ങളെന്ന തന്മാത്രകളായും പഞ്ചേന്ദ്രിയങ്ങളായും പഞ്ചഭൂതങ്ങളായും പ്രപഞ്ചമായും ഒക്കെ രൂപംമാറുന്നത്. അതുകൊണ്ടാണു പ്രപഞ്ചത്തെ ശബ്ദബ്രഹ്മമെന്നു പറയുന്നത്. ശബ്ദവും ഒഴിഞ്ഞുമാറുന്ന ഇടമാണു ശുദ്ധബോധസ്വരൂപമായ സത്യം. പ്രപഞ്ചനിർമിതിയിലും സത്യസ്വരൂപം മറയ്ക്കുന്നതിലും ശബ്ദത്തിനുള്ള ഈ പ്രാധാന്യം ഗുരുദേവൻ *ആത്മോപദേശശതക*ത്തിലെ അൻപത്തിരണ്ടാം പദ്യത്തിൽ മനോഹരമായി വിവരിച്ചിട്ടുണ്ട്. എന്തായാലും പരമസത്യസ്വരൂപത്തിനും ജീവാത്മാവിനുമിടയ്ക്കു ഒരു മറ സൃഷ്ടിച്ചുകൊണ്ട് ജീവനെ ബ്രഹ്മത്തിൽനിന്നും ആദ്യമായി വേർതിരിക്കുന്നതു ശബ്ദമാണ്. ഇക്കാര്യമാണ് 'നാദം കടന്നു നടുവേ വിലസുന്ന നിന്മെയ്' എന്ന ഭാഗംകൊണ്ടു ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്. ആദ്യം ജീവനെ ബ്രഹ്മത്തിൽനിന്നും വേർതിരിക്കുന്ന ഈ ശബ്ദമറ ജീവന്റെ തുടർന്നുള്ള പ്രപഞ്ചാനുഭവങ്ങളിൽ സർവത്ര വ്യാപിച്ചു കാണപ്പെടുന്നു. ശബ്ദത്തിന്റെ അകമ്പടി കൂടാതെ യാതൊരനുഭവവും ജീവനു സാധ്യമല്ലെന്നുള്ളതുതന്നെയാണിതിനു തെളിവ്. ആദ്യമായി ശബ്ദം സൂക്ഷ്മമായ ശ്രോത്രേന്ദ്രിയമായി പരിണമിച്ച് അന്തഃകരണത്തിൽ സ്ഥലംപിടിക്കുന്നു. തുടർന്നതു സ്ഥൂലശരീരത്തിലെ ശ്രോത്രേന്ദ്രിയത്തിനു രൂപംകൊടുക്കുന്നു. എന്നിട്ട് ബോധസത്യത്തെയും കൂട്ടി ആ ഉപകരണത്തിൽകൂടി പ്രപഞ്ചത്തിലാകെ ശബ്ദത്തിന്റെ അനുഭവമുളവാക്കുന്നു. ചെവി കേൾക്കാനില്ലെങ്കിൽ ശബ്ദം അനുഭവപ്പെടുകയില്ലെന്നു തീർച്ചയാണല്ലോ. വാസ്തവത്തിൽ ശബ്ദവും ചെവിയും ഒരുമിച്ചാവിർഭവിച്ചു പല രൂപത്തിൽ പെരുകുന്നു എന്നു കാണേണ്ടതാണ്. അവയിൽ സദാ കൂട്ടുനിൽക്കുന്ന ബോധത്തെ മറച്ചുകൊണ്ടാണവ പുറമേ പെരുകുന്നത്. ഇക്കാര്യമാണ് 'ബോധം കളഞ്ഞു പുറമേ ചുഴലും' എന്ന ഭാഗംകൊണ്ടു ഗുരുദേവൻ വെളിപ്പെടുത്തിരിക്കുന്നത്. ബോധസ്വരൂപനായ ജീവൻ പുറത്തുനിന്നു പിൻതിരിഞ്ഞ് ചെവിയുടെ പ്രവർത്തനം ഉപശമിപ്പിച്ചു അകത്തൊതുങ്ങി ശബ്ദശരീരം ഉപേക്ഷിച്ചാൽ മാത്രമേ പരമസത്യം തെളിയൂ. അതിനനുഗ്രഹിക്കണമെന്നാണ് ഭക്തൻ ഭഗവാനോടു പ്രാർഥിച്ചിരിക്കുന്നത്.

ചെവി ശബ്ദത്തിലൂടെയെന്നപോലെ കണ്ണുരൂപത്തിലൂടെ പലതു കാട്ടി ഭ്രമിപ്പിക്കുന്നുവെന്നും ഭഗവാന്റെ നിറവും തരവുമില്ലാത്ത രൂപം തെളിയിച്ച് ഈ ക്ലേശവും അകറ്റിത്തരണമെന്നുമാണിനി പ്രാർഥിക്കുന്നത്:-

2 കാണുന്ന കണ്ണിനൊരുദണ്ഡവുമില്ല കണ്ടെൻ-
പ്രാണൻവെടിഞ്ഞിടുകിലെന്തിനു പിന്നെയെല്ലാം
കാണും നിറംതരമിതൊക്കെയഴിഞ്ഞെഴും നിൻ-
ചേണുറ്റ ചെങ്കഴലു തന്നു ജയിക്ക ശംഭോ!

കാണുന്ന-പലതു കാട്ടി ശത്രുമിത്രാദി ഭേദചിന്തകളിൽ ഭ്രമിപ്പിക്കുന്ന; കണ്ണിന്-ആത്മാവിന്റെ വെറും ഉപകരണമായ നയനേന്ദ്രിയത്തിന്; ഒരു ദണ്ഡ വുമില്ല-ജഡമായതുകൊണ്ട് ഒരു ദുഃഖവുമുണ്ടാകാനില്ല; കണ്ടെൻ പ്രാണൻ വെടിഞ്ഞിടുകിൽ-ഈ പലതിൽ ഭ്രമിച്ചു കൊണ്ടുതന്നെ എന്റെ ജീവൻ വേർപെ ടാനിടയായാൽ; പിന്നെ എല്ലാം എന്തിന്-പിന്നെ ഈ മനുഷ്യജന്മവും വിവേ കവുമൊക്കെ കൊണ്ടെന്തു പ്രയോജനം? കാണും നിറം തരമിതൊക്കെയഴി ഞ്ഞെഴും-ഉപകരണമായ കണ്ണു കാട്ടിത്തരുന്ന ഈ വർണവും ആകൃതിയും ഒക്കെ പാടെ ഒഴിഞ്ഞു മാറി; ശംഭോ-മംഗളസ്വരൂപിയായ ഭഗവൻ; നിൻ ചേണുറ്റ ചെങ്കഴലു-അങ്ങയുടെ അദ്വയമായി സ്വയം പ്രകാശിക്കുന്ന പാദതലം; തന്നു ജയിക്ക-കാട്ടിത്തന്നു വിജയിച്ചരുളുക.

പലതു കാട്ടി ശത്രുമിത്രാദിഭേദചിന്തകളിൽ ഭ്രമിപ്പിക്കുന്ന ആത്മാവിന്റെ വെറും ഉപകരണമായ നേത്രേന്ദ്രിയത്തിന് ജഡമായതുകൊണ്ട് ഒരു ദുഃഖവും ഉണ്ടാകാനില്ല. ഈ പലതിൽ ഭ്രമിച്ചു കൊണ്ടുതന്നെ എന്റെ ജീവൻ വേർപെ ടാനിടയായാൽ പിന്നെ ഈ മനുഷ്യജന്മവും വിവേകവും ഒക്കെ കൊണ്ടെന്തു പ്രയോജനം? ഉപകരണമായ കണ്ണുകാട്ടിത്തരുന്ന ഈ വർണവും ആകൃതിയും ഒക്കെ പാടെ ഒഴിഞ്ഞു മാറി, മംഗളസ്വരൂപിയായ ഭഗവൻ, അങ്ങയുടെ അദ്വ യമായി സ്വയം പ്രകാശിക്കുന്ന പാദതലം കാട്ടിത്തന്നു വിജയിച്ചരുളുക.

## ബോധത്തിലെ രൂപമറ

ഒരു ശാസ്ത്രജ്ഞൻ പലതരം ഉപകരണങ്ങളിൽകൂടി പുറത്തേക്കു നോക്കുകയാണെങ്കിൽ ഉപകരണഭേദമനുസരിച്ചു പ്രപഞ്ചത്തിന്റെ നിറവും തരവുമൊക്കെ മാറുന്നതായി കാണാൻ കഴിയും. ബോധത്തിന്റെ വെറും ഉപ കരണമാണ് ജഡമായ നയനേന്ദ്രിയം. ആ ഉപകരണത്തിൽകൂടി ബോധം പുറ ത്തേക്കു നോക്കുമ്പോൾ പലവിധത്തിലുള്ള നിറങ്ങളും ആകൃതികളും ഒക്കെ കാണാനിടയാകുന്നു. തുടർന്ന് അവയിൽ ഇഷ്ടാനിഷ്ടഭാവേന ശത്രുമിത്രാ ദിഭേദങ്ങൾ ഭാവനചെയ്ത് ഉഴലാനുമിടവരുന്നു. കണ്ണെന്ന ഉപകരണമില്ലെ ങ്കിൽ ബോധത്തിന് ഈ വിവിധ ദർശനങ്ങൾ ഉണ്ടാവുകയില്ലെന്നു തീർച്ചയാ ണല്ലോ. ഉപകരണം മാറ്റിയാൽ വസ്തു ശുദ്ധരൂപത്തിൽ തെളിയുമെന്നു നിശ്ച യമാണ്. അനുഭവമണ്ഡലത്തിൽ കണ്ണെന്ന ഉപകരണത്തെ മാറ്റുന്നതെങ്ങനെ? ബോധം അതിൽനിന്നു പിന്മാറിയാൽ മതിയല്ലോ. എങ്ങനെയാണു പിന്മാ റുക? കണ്ണിൽകൂടെ പുറമേ നോക്കാതെ അന്തർമ്മുഖമായി ധ്യാനനിഷ്ഠമാ യാൽ മതി. ധ്യാനം ഉറയ്ക്കുന്നതോടെ സമാധിയിൽ വർണഭേദങ്ങളും ആകൃ തിഭേദങ്ങളുമില്ലാത്ത ആനന്ദസ്വരൂപമായ ശുദ്ധബോധം തെളിയും. ബോധ ത്തിന്റെ ശുദ്ധിയും ആനന്ദവും മറയാനിടയായതുതന്നെ ഉപകരണമുണ്ടാക്കിയ പലതിന്റെ കാഴ്ചനിമിത്തമാണ്. ആ കാഴ്ചകൊണ്ട് ജഡമായ ഉപകരണത്തിനു വല്ല നഷ്ടവുമുണ്ടോ? തന്റെ തേജോമയമായ ആനന്ദരൂപം നഷ്ടപ്പെട്ടു ബോധ

മാണ് അപകടത്തിലായത്. അതുകൊണ്ട് ഉപകരണത്തെ മാറ്റി അദ്വയമായ ശുദ്ധബോധം തെളിയിച്ചു തരണമെന്നാണു ഭക്തന്റെ പ്രാർഥന. ഒരിക്കൽ ആ സത്യം തെളിഞ്ഞനുഭവിക്കാൻ ഭാഗ്യമുണ്ടായാൽ പിന്നെ ഉപകരണം എന്തൊക്കെ കാട്ടിയാലും ആ കാഴ്ചകളുടെ ചതിയറിഞ്ഞു രക്ഷപ്പെടാനും കഴിയും. അദ്വയമായ വസ്തുവിൽ ഇന്ദ്രിയോപകരണങ്ങൾ കാട്ടുന്ന തൽക്കാലദർശനങ്ങളാണു ദ്വൈതാനുഭൂതികളെന്നറിയുന്നതാണു സത്യബോധം.

ചെവിയുടേതും കണ്ണിന്റേതുമെന്നപോലെ ത്വക്കിന്റേയും ദ്വൈതാനുഭവഭ്രമം മാറ്റിത്തരണമെന്നാണിനി പ്രാർഥിക്കുന്നത്:-

3 ത്വക്കിനു ദുഃഖമൊരുനേരവുമില്ലതോർക്കിൽ
ദുഃഖം നമുക്കു തുടരുന്നു ദുരന്തമയ്യോ?
വെക്കം തണപ്പുവെയിലോടു വിളങ്ങിടും നിൻ-
പോക്കൽപ്പൊലിഞ്ഞിടുവതിന്നരുളീടു ശംഭോ!

ത്വക്കിന്ന്-സ്പർശം പകരുന്ന ത്വഗിന്ദ്രിയത്തിന്; ഓർക്കിൽ-ആലോചിച്ചാൽ; ദുഃഖം ഒരു നേരവുമില്ല-ജഡമായതുകൊണ്ട് ഒരിക്കലും ഒരു ദുഃഖവുമില്ല; അയ്യോ-കഷ്ടം; ദുരന്തം ദുഃഖം-കൂടിക്കൂടി വരുന്ന ദുഃഖം; നമുക്കു തുടരുന്നു-ത്വക്കിനെ ആശ്രയിക്കുന്ന ബോധത്തിനു സദാ സംഭവിച്ചുകൊണ്ടിരിക്കുന്നു; ശംഭോ-മംഗളസ്വരൂപിയായ ഭഗവൻ; വിളങ്ങിടും നിൻപോക്കൽ-സർവത്ര നിറഞ്ഞു വിളങ്ങുന്ന അദ്വയനായ അങ്ങയിൽ; തണുപ്പ് വെയിലോട്-ശീതം വിരുദ്ധമായ ഉഷ്ണവുമൊത്ത്; വെക്കം പൊലിഞ്ഞിടുവതിന്നരുളീട്-വേഗം ഉപശിച്ചില്ലാതാകാൻ അനുഗ്രഹിക്കുക.

സ്പർശം പകരുന്ന ത്വഗിന്ദ്രിയത്തിന് ആലോചിച്ചാൽ ജഡമായതുകൊണ്ട് ഒരിക്കലും ഒരു ദുഃഖവുമില്ല. കഷ്ടം, കൂടിക്കൂടി വരുന്ന ദുഃഖം ത്വക്കിനെ ആശ്രയിക്കുന്ന ബോധത്തിനു സദാ സംഭവിച്ചുകൊണ്ടിരിക്കുന്നു. മംഗളസ്വരൂപിയായ ഭഗവൻ, സർവത്ര നിറഞ്ഞു വിളങ്ങുന്ന അദ്വയനായ അങ്ങയിൽ ശീതം വിരുദ്ധമായ ഉഷ്ണവുമൊത്ത് വേഗം ഉപശമിച്ചില്ലാതാകാൻ അനുഗ്രഹിക്കണം.

## ബോധത്തിലെ സ്പർശമറ

മാറിമാറി ശീതം, ഉഷ്ണം എന്ന വിപരീതസ്പർശങ്ങളുണ്ടാക്കി ബോധസ്വരൂപനായ ആത്മാവിനെ വിഷമിപ്പിക്കുയാണു ത്വഗിന്ദ്രിയത്തിന്റെ ജോലി. ചൂടോ തണുപ്പോ അല്പം കൂടിയാൽ അസഹ്യമായിത്തീരുന്നു. ജഡമായ ത്വഗിന്ദ്രിയത്തിനിതുകൊണ്ട് ഒരു ദുഃഖവുമില്ലെന്നു സ്പഷ്ടമാണ്. ദുഖിക്കുന്നതു മുഴുവൻ ആ ഇന്ദ്രിയത്തെ ആശ്രയിക്കുന്ന ബോധസ്വരൂപനായ ആത്മാവാണ്. ജഡമായ ഇന്ദ്രിയമെന്ന ഉപകരണത്തെ ആശ്രയിക്കുന്നതുകൊണ്ടാണീ ദുഃഖം ആത്മാവിനു വന്നുചേരുന്നതെന്നും സ്പഷ്ടമാണ്. ഉപകരണം ഉണ്ടാക്കുന്ന ദുഃഖം ഇല്ലാതാകാൻ ഒരു വഴിയേയുള്ളൂ. ആശ്രയിക്കുന്നയാൾ ഉപകരണത്തിൽനിന്നും ഒഴിഞ്ഞുമാറുക. ബോധത്തിനു ദേഹബന്ധമുള്ളിടത്തോളം ഇന്ദ്രിയത്തിൽ നിന്നെങ്ങനെ ഒഴിഞ്ഞുമാറാൻ കഴിയും? മനസ്സിനെ അന്തർമ്മുഖമാക്കി സങ്കല്പങ്ങളെ ഒഴിച്ചുമാറ്റിയാൽ പാലിൽനിന്നു വെണ്ണയെന്നപോലെ

ദേഹത്തിൽനിന്നും ആത്മാവു വേർതിരിയും. അതോടെ ബോധസ്വരൂപമായ ആത്മാവ് എല്ലായിടത്തും നിറഞ്ഞുവിളങ്ങുന്നു എന്നും വ്യക്തമാവും. ഈ അനുഭവം വന്നാൽ ഇന്ദ്രിയങ്ങൾ വിരുദ്ധവിഷയങ്ങൾ അനുഭവിച്ചാലും ആത്മാവിനെ ദുഃഖമൊന്നും സ്പർശിക്കുന്നില്ലെന്നു തെളിയും. ഈ ആത്മാനുഭവത്തിനായി അനുഗ്രഹിക്കണേ എന്നാണു ഭക്തൻ ഭഗവാനോടു പ്രാർഥിക്കുന്നത്.

ഇന്ദ്രിയങ്ങളും ദേഹവുമെല്ലാം ഭഗവാന്റെ ജഡവിഭൂതി മാത്രമണെന്നും ഈശ്വരതത്ത്വം ഗ്രഹിച്ചവർക്ക് അതിൽ ഒരു പരിഭ്രമത്തിനും കാരണമില്ലെന്നുമാണിനി വെളിപ്പെടുത്തുന്നത്:-

4. തണ്ണീരുമന്നവുമറിഞ്ഞു തരുന്ന നിന്മെയ്
വെണ്ണീറണിഞ്ഞു വിലസുന്നതിനെന്തു ബന്ധം?
മണ്ണിന്നു തൊട്ടുമതിയന്തമിരുന്നുമിന്നും
കണ്ണിന്നു കഷ്ടമിതു നിന്റെ വിഭൂതി ശംഭോ!

തണ്ണീരും അന്നവും-വെള്ളവും ആഹാരവും; അറിഞ്ഞുതരുന്ന-കൃത്യമായി ലോകത്തിനു നൽകിക്കൊണ്ടിരിക്കുന്ന; നിന്മെയ്-ഭഗവാന്റെ ശരീരം; വെണ്ണീറണിഞ്ഞു വിലസുന്നതിന്-ഒന്നുമില്ലാത്തവനെപ്പോലെ ഭസ്മം പൂശി നടക്കുന്നതിനു; എന്തുബന്ധം-എന്താണു കാരണം; ഇന്ന്- ഇപ്പോൾ; മണ്ണു തൊട്ടുമതിയന്തം-ശുദ്ധ ജഡം മുതൽ ബുദ്ധിതത്ത്വംവരെ; ഇരുന്നുമിന്നും കണ്ണിന്ന്-സർവവ്യാപിയായി വിലസുന്ന ബ്രഹ്മതത്ത്വം സാക്ഷാത്കരിച്ച് ദൃക്കായ ആ സത്യം താൻതന്നെയാണെന്നനുഭവിക്കുന്നയാളിന് പോലും; ശംഭോ-മംഗളസ്വരൂപിയായ ഭഗവാൻ; കഷ്ടമിതു-പ്രയാസം തന്നെ; നിന്റെ വിഭൂതി-അങ്ങയുടെ ഐശ്വര്യപ്രകടനം മാത്രം.

വെള്ളവും ആഹാരവും കൃത്യമായി ലോകത്തിനു നൽകിക്കൊണ്ടിരിക്കുന്ന ഭഗവാന്റെ ശരീരം ഒന്നുമില്ലാത്തവനെപ്പോലെ ഭസ്മം പൂശി നടക്കുന്നതിന് എന്താണു കാരണം? ഇപ്പോൾ ശുദ്ധജഡം മുതൽ ബുദ്ധിതത്ത്വം വരെ സർവവ്യാപിയായി വിലസുന്ന ബ്രഹ്മതത്ത്വം സാക്ഷാത്കരിച്ച് ദൃക്കായ ആ സത്യം താൻതന്നെയാണെന്നുഭവിക്കുന്നയാളിനുപോലും, മംഗളസ്വരൂപിയായ ഭഗവൻ, അങ്ങയുടെ ഐശ്വര്യപ്രകടനം പൂർണമായി മനസിലാക്കാൻ പ്രയാസം തന്നെ.

## കഷ്ടമിതു നിന്റെ വിഭൂതി

ജഡദൃശ്യം മുഴുവൻ അതിനെ അറിഞ്ഞു പ്രവർത്തിപ്പിക്കുന്ന ദൃക്കായ ചേതനന്റെ ഐശ്വര്യപ്രകടനം മാത്രമാണ്. സ്വയം ചേതനൻ തന്നിൽ ഉണ്ടാക്കിയഴിക്കുന്ന ഈ കാഴ്ച ഉണ്ടാക്കുന്നതുകൊണ്ടോ അഴിയുന്നതുകൊണ്ടോ ചേതനന് ഒരിക്കലും ഒരു കേടും സംഭവിക്കുന്നില്ല. ഈ സത്യം സാക്ഷാത്കരിച്ച മഹാത്മാക്കൾ അതുകൊണ്ട് ഈ ജഡദൃശ്യത്തെ ഭഗവാനണിയുന്ന ഭസ്മമായിമാത്രമേ കണക്കാക്കാറുള്ളൂ. ഭിക്ഷുക്കൾ ഭസ്മം അണിയുന്നു; അതു മാഞ്ഞുപോകുന്നു; വീണ്ടും അണിയുന്നു. അതുപോലെ ഭഗവാൻ ശക്തിയായ മായയെ സ്പന്ദിപ്പിച്ച് ത്രിഗുണാത്മകമായ പ്രപഞ്ചവിഭൂതിയണിയുന്നു; അതു മാഞ്ഞുപോകുന്നു; വീണ്ടും അണിയുന്നു. ഇതാണു സൃഷ്ടി സ്ഥിതിസംഹാ

രങ്ങൾ. ഭഗവത്തത്ത്വം സാക്ഷാത്കരിച്ചവർക്ക് ഇക്കാര്യം സ്പഷ്ടമായി തെളിഞ്ഞിട്ടുണ്ട്. ഇതറിഞ്ഞാൽ പിന്നെ ജീവിതത്തിൽ ഒരു പരിഭ്രമത്തിനും കാര്യമില്ല. ഗുരുദേവൻതന്നെ *ആത്മോപദേശശതക*ത്തിലെ പതിമൂന്നാം പദ്യത്തിൽ 'ത്രിഗുണസമയം തിരുനീറണിഞ്ഞൊരീശ'നായി പരമാത്മാവിനെ ചിത്രീകരിച്ചിരിക്കുന്നതു നോക്കുക. സത്യസ്വരൂപവും പ്രപഞ്ചവുമായുള്ള ഈ ബന്ധം വെളിപ്പെടുത്താനുള്ള പ്രതീകമെന്ന നിലയിലാണു ശിവൻ സദാ ഭസ്മം പൂശി നടക്കുന്നതിനായി വിവരിച്ചിരിക്കുന്നത്.

രസനേന്ദ്രിയത്തിന്റെ കടുംപിടിയിൽ നിന്നുകൂടി തന്നെ രക്ഷിക്കണമെന്നാണു തുടർന്നു പ്രാർഥിക്കുന്നത്:-

5. നാവിന്നെഴുന്ന നരകക്കടലിൽ കിടന്നു
ജീവൻ തളർന്നു ശിവമേ! കരചേർത്തിടേണം
ഗോവിന്ദനും നയനപങ്കജമിട്ടുകൂപ്പി
മേവുന്നു നിൻമഹിമയാരറിയുന്നു ശംഭോ!

നാവിന്നെഴുന്ന-തുടരെത്തുടരെ രസനേന്ദ്രിയത്തിനു വന്നുചേരുന്ന; നരകക്കടലിൽ-മതിവരാത്ത രസാസ്വാദന തൃഷ്ണയാകുന്ന നരകസമുദ്രത്തിൽ; കിടന്നു-വീണു മുങ്ങി; ജീവൻ തളർന്നു-കരകേറാൻ വഴികാണാതെ പ്രാണൻ തളരുരുന്നു; ശിവമേ-മംഗളസ്വരൂപമായി വിളങ്ങുന്ന അല്ലയോ ഭഗവൻ; കരചേർത്തിടേണം-ആത്മാനന്ദം കാട്ടിത്തന്നു രക്ഷിക്കണം; ഗോവിന്ദനും-വിഷ്ണുഭഗവാൻ പോലും; നയനപങ്കജമിട്ടുകൂപ്പി-ഭക്തിപൂർവം ദർശിച്ച് അങ്ങയെ വണങ്ങി; മേവുന്നു-കഴിഞ്ഞുകൂടുന്നു; ശംഭോ-മംഗളരൂപിയായ ഭഗവൻ; നിൻമഹിമ ആരറിയുന്നു-അങ്ങയുടെ മാഹാത്മ്യംആർക്കറിയാൻ കഴിയും.

തുടരെത്തുടരെ രസനേന്ദ്രിയത്തിനു വന്നുചേരുന്ന മതിവരാത്ത രസാസ്വാദനതൃഷ്ണയാകുന്ന നരകസമുദ്രത്തിൽ വീണു മുങ്ങി കരകേറാൻ വഴി കാണാതെ പ്രാണൻ തളരുന്നു. മംഗളസ്വരൂപമായി വിളങ്ങുന്ന അല്ലയോ ഭഗവൻ, ആത്മാനന്ദം തന്നു രക്ഷിക്കണം. വിഷ്ണു ഭഗവാൻ പോലും ഭക്തിപൂർവം ദർശിച്ച് അങ്ങയെ വണങ്ങി കഴിഞ്ഞകൂടുന്നു. മംഗളരൂപിയായ ഭഗവാൻ, അങ്ങയുടെ മാഹാത്മ്യം ആർക്കറിയാൻ കഴിയും.

## ബോധത്തിലെ രസമറ

ബോധസ്വരൂപനായ ആത്മാവ് രസനേന്ദ്രിയവുമായി ബന്ധപ്പെടുന്നതോടെ പലതും ഭക്ഷിച്ചു രസം അനുഭവിക്കുവാനുള്ള കൊതി വന്നുചേരുന്നു. എത്ര ഭക്ഷിച്ചാലും കൊതിക്കൊട്ടവസാനവുമില്ല. ഭക്ഷിക്കുംതോറും കൊതി വർധിക്കും. കൊതിയുടെ ആധിക്യംകൊണ്ടു പലപ്പോഴും ആസ്വാദനം അമിതമാവുകയും ചെയ്യും. തുടർന്നു ജഠരാഗ്നി മന്ദിക്കുകയും പചനത്തിനുള്ള കഴിവു നഷ്ടമാവുകയുംചെയ്യും. ദേഹം പലവിധ രോഗങ്ങളെക്കൊണ്ടു നിറയും. അപ്പോഴും രസാസ്വാദനത്തിനുള്ള ഇന്ദ്രിയത്തിന്റെ ആഗ്രഹം ഒരു കുറവും കൂടാതെ തുടരും. ഇതിനെല്ലാം ഒരു പോംവഴി വിഷയങ്ങളെ ആശ്രയിക്കാതെ സ്വതന്ത്രമായനുഭവിക്കാവുന്ന ആത്മസുഖം കണ്ടെത്തുകയാണ്. ആത്മാവു മംഗളസ്വരൂപമാണ്. ത്രിമൂർത്തികൾപോലും ആത്മഭജനത്തിലൂടെയാണു

ജീവിതം ധന്യമാക്കുന്നത്. ഇന്ദ്രിയങ്ങളുടെ പിന്നാലെ മനസ്സിനെ പായിക്കുന്നവർക്കിതു സാദ്ധ്യമല്ല. അവർക്ക് ഒന്നിലും തൃപ്തിവരാതെ ജീർണിച്ചു നശിക്കേണ്ടിവരും. പരമസത്യമായ ആത്മാവിന്റെ മഹത്വം അളവറ്റതാണ്.

ബോധമൊന്നു മാത്രമാണു വസ്തു. അതിലെ വെറും കാഴ്ചകൾമാത്രമാണു വിഷയങ്ങൾ. വിഷയങ്ങളിൽ ഭ്രമിക്കുന്നവർക്ക് ഈ വസ്തുസ്ഥിതി സാക്ഷാത്കരിക്കാൻ പറ്റുന്നതല്ല. ഇക്കാര്യമണിനി വെളിപ്പെടുത്തുന്നത്:-

6. നീരും നിരന്നനിലവും കനലോടു കാറ്റും
ചേരും ചിതംബരമതിങ്കലിരുന്നിടും നീ
പാരിൽകിടന്നലയുമെൻ പരിതാപമെല്ലാ-
മാരിങ്ങു നിന്നൊടറിയപ്പതിനുണ്ടു ശംഭോ!

നീരും നിരന്നനിലവും-പരന്നുവ്യാപിച്ചുകിടക്കുന്ന വെള്ളവും ഭൂമിയും; കനലോടുകാറ്റും-അഗ്നിയും വായുവും; ചേരും ചിദംബരമതിങ്കൽ-നിലനിന്നുപോരുന്ന ബോധമായമായ ആകാശത്തിൽ; ഇരുന്നിടും നീ-ഇടതിങ്ങി അവിടുന്നു സ്ഥിതിചെയ്യുന്നു; ശംഭോ-മംഗളസ്വരൂപിയായ അല്ലയോ ഭഗവൻ; പാരിൽ കിടന്നലയുമെൻപരിതാപമെല്ലാം-സദാ വിഷയങ്ങളുമായി മല്ലിട്ടുകഴിയുന്ന ഈ ഭക്തന്റെ ദുഃഖമെല്ലാം. ആരിങ്ങുനിന്നൊടറിയിപ്പതിനുണ്ട്-അങ്ങയോടറിയിക്കാൻ ആരാണുള്ളത്?

പരന്നു വ്യാപിച്ചുകിടക്കുന്ന വെള്ളവും ഭൂമിയും അഗ്നിയും വായുവും നിലനിന്നുപോരുന്ന ബോധമയമായ ആകാശത്തിൽ ഇടതിങ്ങി അവിടുന്നു സ്ഥിതിചെയ്യുന്നു. മംഗളസ്വരൂപിയായ അല്ലയോ ഭഗവൻ. സദാ വിഷയങ്ങളുമായി മല്ലിട്ടുകഴിയുന്ന ഈ ഭക്തന്റെ ദുഃഖമെല്ലാം അങ്ങയോടറിയിക്കാൻ ആരാണുള്ളത്?

## ചിദംബരമതിങ്കലിരുന്നിടും നീ

പഞ്ചഭൂതനിർമിതമായ പ്രപഞ്ചത്തിന്റെ ആധാരമായി പുറമേ കാണപ്പെടുന്നത് ആകാശമാണ്. ആകാശസ്വരൂപത്തിൽ കണ്ണിനു തെളിയുന്ന രൂപമൊന്നുമില്ലാത്തതുകൊണ്ട് ചിലർ ആകാശം ശൂന്യമെന്നും കരുതുന്നു. അങ്ങനെ പ്രപഞ്ചം ശൂന്യതയിൽനിന്നും ഉണ്ടായതാണെന്നും അവർ വാദിക്കുന്നു. ആത്മസത്യം കണ്ടെത്തിയവർക്ക് ആകാശം ശൂന്യമല്ല. ആനന്ദഘനമായ നിശ്ചല ബോധത്തിൽ പ്രകടമാകുന്ന ഒരുകാഴ്ചയാണാകാശം. ആകാശത്തിലുടനീളവും അതിനപ്പുറവും ബോധമാണു വസ്തു. ആകാശത്തിൽ എവിടെയും ശക്തിസ്പന്ദനം അനുഭവപ്പെടുന്നതുതന്നെ ബോധത്തിന്റെ സർവവ്യാപിത്വത്തിനു സ്പഷ്ടമായ തെളിവാണ്. വെറും ശൂന്യതയിൽനിന്നും എന്തു ശക്തിയാണു സ്പന്ദിക്കുക. ഈ സത്യം മനസ്സിലാക്കിയതുകൊണ്ടാണ് ആകാശത്തെ സത്യദർശികൾ 'ചിദംബര'മെന്നു വിളിക്കുന്നത്. ബോധം നിറഞ്ഞുതിങ്ങുന്ന ആകാശം എന്നാണ്. 'ചിദംബര' പദത്തിനർഥം. അപ്പോൾ വെറും ശൂന്യതയിലല്ല ചിദംബരത്തിലാണു വെള്ളം, ഭൂമി, അഗ്നി, വായു എന്നിവയെല്ലാം നിന്നുചലിക്കുന്നതെന്നറിഞ്ഞാൽ ഒട്ടേറെ സംശയങ്ങൾക്കു പരിഹാരം കിട്ടുന്നതാണ്. പക്ഷെ സ്വന്തം ഉള്ളിൽ ബോധസത്യം കണ്ടെത്തിയവർക്കേ

74-2003 22

ഇതു തെളിയൂ. വിഷയങ്ങളുമായി സദാ മല്ലിട്ടു കഴിയുന്നവർക്ക് ഈസത്യം തെളിയുകയില്ല. വിഷയാഭിനിവേശം മാറി ഇന്ദ്രിയങ്ങൾ പാട്ടിലായി സത്യം തെളിയാൻ അനുഗ്രഹിക്കണമെന്നാണു ഭക്തൻ ഇവിടെ പ്രാർഥിച്ചിരിക്കുന്നത്.

വിഷയഭ്രമത്തിൽ കിടന്നുഴലുന്ന ഇന്ദ്രിയങ്ങളെ പാട്ടിലാക്കാൻ അവയെ ഈശ്വരബുദ്ധി അഭ്യസിപ്പിക്കുകമാത്രമാണ് മാർഗം. അതിനനുഗ്രഹിക്കണമെന്നാണ് ഏഴാം പദ്യത്തിൽ പ്രാർഥിക്കുന്നത്:–

7. നാവിന്നു നിന്റെ തിരുനാമമെടുത്തുരച്ചു
മേവുന്നതിന്നെളുതിലൊന്നരുളീടണേ നീ
ജീവൻ വിടുമ്പൊഴതിൽനിന്നു തെളിഞ്ഞിടും പിൻ
നാവിന്നു ഭൂഷണമിതെന്നി നമുക്കു വേണ്ടാ.

നാവിന്ന്–വിഷയരസമാസ്വദിക്കാൻ വെമ്പുന്ന നാക്കിന്; നിന്റെ തിരുനാമം–ഭഗവാന്റെ ദിവ്യനാമം; എടുത്തുരച്ചു മേവുന്നതിന്–ഓർമിച്ചു ജപിച്ചു കഴിഞ്ഞുകൂടാൻ; എളുതിലൊന്നരുളീടണേനീ–എളുപ്പമായ ഒരു നാമം അവിടുന്നു വശമാക്കിക്കൊടുക്കണേ; പിൻ–നാമജപം പരിശീലിച്ചു പഴകിയശേഷം; ജീവൻ വിടുമ്പൊഴതിൽ നിന്നു തെളിഞ്ഞിടും–ജീവൻ ദേഹം വിട്ടുപോകാൻ തുടങ്ങുമ്പോൾ ആ നാമോച്ചാരണം കൊണ്ടു ഭഗവദ്രൂപം തെളിഞ്ഞുകിട്ടും; നാവിന്നു ഭൂഷണം–ഭഗവന്നാമമാണു നാവിനലങ്കാരം; ഇതെന്നിനമുക്കു വേണ്ടാ –ഇതല്ലാതെ മറ്റൊന്നും ഈ ഭക്തനാവശ്യമില്ല.

വിഷയരസം ആസ്വദിക്കാൻ വെമ്പുന്ന നാക്കിന് ഭഗാവന്റെ ദിവ്യനാമം ഓർമിച്ചു ജപിച്ചു കഴിഞ്ഞുകൂടാൻ എളുപ്പമായ ഒരു നാമം അവിടുന്നു വശമാക്കിക്കൊടുക്കണേ. നാമജപം പരിശീലിച്ചു പഴകിയശേഷം ജീവൻ ദേഹം വിട്ടുപോകാൻ തുടങ്ങുമ്പോൾ ആ നാമോച്ചാരണം കൊണ്ടു ഭഗവദ്രൂപം തെളിഞ്ഞുകിട്ടും. ഭഗവന്നാമമാണു നാവിനലങ്കാരം. ഇതല്ലാതെ മറ്റൊന്നും ഈ ഭക്തനാവശ്യമില്ല.

## നാവിന്നു ഭൂഷണമത്

അന്നരസാസ്വാദനവും പരദൂഷണരസാസ്വാദനവുമാണ് നാവിന്റെ വിഷയരസാസ്വാദനം. ഒരു ലൗകികന്റെ നാവ് ഇവയ്ക്കായി സദാ വെമ്പുന്നു. ഇവ ആസ്വദിച്ചാസ്വാദിച്ച് ഇരുണ്ട വാസനകൾകൊണ്ടു നിറഞ്ഞ ചിത്തം ആത്മസത്യത്തിൽ നിന്നുമകന്ന് അതിവേഗം പതിക്കാനുമിടവരുന്നു. ഇതിനൊരു പോംവഴി നാവിൻതുമ്പത്തു ചെറിയൊരു ഭഗവന്നാമം സദാ സൂക്ഷിക്കുകയാണ്. 'ശിവ' നാമം തന്നെയാകാം. ചിത്തം വിഷയാസ്വാദനത്തിനായി പ്രേരിപ്പിക്കുമ്പോഴൊക്കെ 'ശിവ, ശിവാ' എന്നുച്ചരിച്ച് ആ പ്രേരണയെ ലഘൂകരിക്കുക. നാവു നാമമുച്ചരിക്കുന്നതോടെ ക്രമേണ മനസ്സും ശിവചന്തയിൽ ഏകാഗ്രപ്പെടും. തുടർന്ന് ഉള്ളിൽ ശീതളമായ ആത്മാനന്ദം അനുഭവപ്പെട്ടു തുടങ്ങും. അതോടെ നാവിന്റെ ആസക്തി കുറഞ്ഞും വരും. മരണവേളയിൽ ഭഗവദ്രൂപം വ്യക്തമായി തെളിയുകയും ചെയ്യും. നാവുകൊണ്ടുള്ള നാമജപംപോലെ ലളിതമായ മറ്റൊരു സാധനയില്ലതന്നെ. നിരന്തരം ഇതു ശീലിക്കുന്ന ഒരാൾ സത്യമാർഗത്തിൽ അതിവേഗം പുരോഗതി നേടും. നാവിന്റെ

നാമോച്ചരണം മറ്റിന്ദ്രിയങ്ങളുടെ ഈശ്വര ബുദ്ധി പരിശീലനത്തിന്റെ പ്രതിനിധിയാണ്. നാമോച്ചാരണത്തോടൊപ്പം കണ്ണ് എവിടെയും ഭഗവദ്രൂപം കാണാനും, ചെവി ഭഗന്നാമം കേൾക്കാനും, മൂക്ക് ഭഗവാനെ മണത്തറിയാനും, ത്വക്ക് ഭഗവാനെ സ്പർശിച്ചറിയാനും അഭ്യസിക്കണം. ഈഅഭ്യാസം അതിവേഗം അദ്വൈതാനുഭൂതിക്കു വഴി തെളിക്കും.

ജ്ഞാനേന്ദ്രിയങ്ങളെപ്പോലെ കർമേന്ദ്രിയങ്ങളും സദാചിത്തത്തെ വിഷയാനുഭവത്തിനു പ്രേരിപ്പിക്കുന്നു. സത്യം കാണാൻ കൊതിക്കുന്ന ഒരു സാധകൻ അവയെ ഭഗവദാരാധനാപരങ്ങളാക്കിത്തീർക്കേണ്ടതാണ്. പുറമേ തെണ്ടി നടക്കുന്ന ജ്ഞാനകർമേന്ദ്രിയങ്ങളെ പാട്ടിലാക്കിയാലല്ലാതെ സത്യം തെളിയിക്കുകയില്ല. ഇക്കാര്യമാണ് എട്ടാം പദ്യത്തിൽ വെളിപ്പെടുത്തുന്നത്:-

8. കയ്യൊന്നു ചെയ്യുമതുപോലെ നടന്നീടും കാ-
ലയ്യോ! മലത്തൊടും ജലം വെളിയിൽ പതിക്കും
പൊയ്യേ പുണർന്നിടുമതിങ്ങനെനിന്നു യുദ്ധം
ചെയ്യുമ്പോഴെങ്ങനെ ശിവാ തിരുമെയ്നിനപ്പൂ.

കയ്യൊന്നുചെയ്യും-കൈ എപ്പോഴും എന്തെങ്കിലും ചെയ്തുകൊണ്ടുതന്നെയിരിക്കും; അതുപോലെ കാൽ നടന്നിടും-അതുപോലെ കാലും സദാ ചലിച്ചുകൊണ്ടിരിക്കും; അയ്യോ-കഷ്ടം; മലത്തൊടും ജലം വെളിയിൽ പതിക്കും-മലദ്വാരം മലത്തെയും ജനനേന്ദ്രിയം ശുക്ത മൂത്രങ്ങളെയും പുറത്തുകളയും; പൊയ്യേ പുണർന്നിടും-ജഡദേഹങ്ങളെ കെട്ടിപ്പുണരും; അതിങ്ങനെ നിന്നു യുദ്ധം ചെയ്യുമ്പോൾ-ഇങ്ങനെ കർമേന്ദ്രിയങ്ങൾ സദാ ജഡവിഷയങ്ങളുമായി മല്ലിടുമ്പോൾ; ശിവാ-മംഗളരൂപിയായ ഭഗവാനേ; തിരുമെയ് എങ്ങനെ നിനപ്പൂ-അവിടത്തെ ദിവ്യരൂപം എങ്ങനെ ഓർമിക്കാനാണ്?

കൈ എപ്പോഴും എന്തെങ്കിലും ചെയ്തുകൊണ്ടുതന്നെയിരിക്കും. അതുപോലെ കാലും സദാ ചലിച്ചുകൊണ്ടിരിക്കും. കഷ്ടം, മലദ്വാരം മലത്തെയും ജനനേന്ദ്രിയം ശുക്ളമൂത്രങ്ങളെയും പുറത്തുകളയും. ജഡദേഹങ്ങളെ കെട്ടിപ്പുണരും. ഇങ്ങനെ കർമേന്ദ്രിയങ്ങൾ സദാ ജഡ വിഷയങ്ങളുമായി മല്ലിടുമ്പോൾ മംഗളരൂപിയായ ഭഗവാനേ, അവിടത്തെ ദിവ്യരൂപം എങ്ങനെ ഓർമിക്കാനാണ്?

## എങ്ങനെ ശിവാ തിരുമെയ് നിനപ്പൂ

വാക്ക്, കയ്യ്, കാല്, മലദ്വാരം ജനനേന്ദ്രിയം ഇവയാണു കർമേന്ദ്രിയങ്ങൾ. നാവിലാണു കർമേന്ദ്രിയമായ വാക്കിന്റെയും സ്ഥാനം. വാഗിന്ദ്രിയത്തെ നിയമനം ചെയ്യേണ്ട വിധം നേരത്തെ വിവരിച്ചു. മറ്റു നാലു കർമേന്ദ്രിയങ്ങളെക്കുറിച്ചാണിവിടെ പ്രതിപാദിക്കുന്നത്. കർമം ചെയ്യുകയാണു കർമേന്ദ്രിയങ്ങളുടെ ജോലി. ബാഹ്യകർമങ്ങളാണിവിടെ ഉദ്ദേശിക്കപ്പെടുന്നവ. കയ്യുംകാലും സദാ ഏതെങ്കിലും രുപത്തിൽ ചലിച്ചുകൊണ്ടിരിക്കാൻ കൊതിക്കുന്നു. കാര്യമായി ഒന്നും ചെയ്യാനില്ലെങ്കിൽ സാധാരണ വെറുതേ താളംപിടിക്കുകയോ ഇളകിക്കൊണ്ടിരിക്കുകയോ ചെയ്യും ഈ ഇന്ദ്രിയങ്ങൾ. എന്തായാലും അൽപ സമയം നിശ്ചലമായിരിക്കുക അവയ്ക്കു പ്രയാസമാണ്. അതുപോലെ വിസർജനേന്ദ്രിയവും ജനനേന്ദ്രിയവും അവയുടെ പ്രവർത്തനങ്ങളും തുടർന്നു കൊണ്ടി

രിക്കും. ദേഹം കൊണ്ടു മറ്റു ദേഹങ്ങളെ കെട്ടിപ്പുണരാനും ജനനേന്ദ്രിയം പ്രേരിപ്പിക്കും. ഇവയെല്ലാംകൂടി മനസ്സിനെ നാലുപാടും വിഷയങ്ങളിലേക്കു പിടിച്ചു വലിച്ച് അസ്വസ്ഥമാക്കും. ഇങ്ങനെ സദാ ഇളകിമറിയുന്നമനസ്സ് എങ്ങനെ ഭഗവദ്രൂപം സ്മരിക്കും. അഭ്യാസവും വൈരാഗ്യവും കൊണ്ട് ഇന്ദ്രിയങ്ങളെ വശത്താക്കി മനസ്സിനെ ഭഗവദ്രൂപത്തിലുറപ്പിച്ചാലല്ലാതെ സ്വസ്ഥത കിട്ടുകയില്ലെന്നു ഭാവം. നിരന്തരമായ നാമസാധനകൊണ്ടിതു നേടാൻ കഴിയും.

ഇന്ദ്രിയങ്ങളും മനസ്സും പെട്ടെന്നു വശപ്പെട്ടാലും ഇല്ലെങ്കിലും ഭഗവദ്ധ്യാനമല്ലാതെ വേറെ മാർഗമില്ലെന്നുള്ളതു കൊണ്ട് അതിനൊരുമ്പെടണമെന്നാണിനി വ്യക്തമാക്കുന്നത്:-

9. ചിന്തിച്ചിടുന്നു ശിവമേ! ചെറുപൈതലാമെൻ
ചിന്തയ്ക്കു ചേതമിതുകൊണ്ടൊരുതെല്ലുമില്ലേ
സന്ധിച്ചിടുന്ന ഭഗവാനൊടുതന്നെ ചൊല്ലാ-
തെന്തിങ്ങുനിന്നുഴറിയാലൊരു സാദ്ധ്യമയ്യോ!

ശിവമേ-മംഗളരൂപിയായ ഭഗവാൻ; ചിന്തിച്ചിടുന്നു-വിഷയഭ്രമത്തിന്റെ മദ്ധ്യത്തിൽ ഞാൻ അങ്ങയേയും ചിന്തിക്കുന്നു; ചെറുപൈതലാമെൻ-എന്നാലും സത്യമാർഗത്തിൽ കുട്ടിയെപ്പോലെ അസമർഥനായ എന്റെ; ചിന്തയ്ക്കു ചേതമിതുകൊണ്ടൊരു തെല്ലുമില്ലേ-ലൗകികമോഹങ്ങൾക്ക് ഇതുകൊണ്ട് അൽപ്പംപോലും കുറവു കാണുന്നില്ല; സന്ധിച്ചിടുന്ന-ഹൃദയത്തിൽ സ്മരിക്കുന്ന; ഭഗവാനൊടുതന്നെ ചൊല്ലാതെ-ഭഗവാനോടുതന്നെ പരാതി പറഞ്ഞപേക്ഷിക്കാതെ; ഇങ്ങു നിന്നുഴറിയാലൊരു സാദ്ധ്യമെന്ത്-ഇവിടെക്കിടന്നു പരിഭ്രമിച്ചതുകൊണ്ടെന്തു പ്രയോജനം; അയ്യോ-കഷ്ടം തന്നെ.

മംഗളരൂപിയായ ഭഗവാൻ, വിഷയഭ്രമത്തിന്റെ മദ്ധ്യത്തിൽ ഞാൻ അങ്ങയേയും ചിന്തിക്കുന്നു. എന്നാലും സത്യമാർഗത്തിൽ ഒരു കുട്ടിയെപ്പോലെ അസമർഥനായ എന്റെ ലൗകികമോഹങ്ങൾക്ക് ഇതുകൊണ്ട് അൽപ്പം പോലും കുറവു കാണുന്നില്ല. ഹൃദയത്തിൽ സ്മരിക്കുന്ന ഭഗവാനോടുതന്നെ പരാതി പറഞ്ഞപേക്ഷിക്കാതെ ഇവിടെക്കിടന്നു പരിഭ്രമിച്ചതുകൊണ്ടെന്തുപ്രയോജനം? കഷ്ടം തന്നെ.

## ഉഴറിയാലൊരു സാദ്ധ്യമെന്ത്?

ലൗകികന്മാരൊക്കെ പ്രകൃതിയുടെ അടിമകളാണ്. സ്വന്തം പ്രകൃതിക്കടിമപ്പെട്ട് അവശരായി അവർ സദാ കാമക്രോധാദിവികാരങ്ങളിൽ ഉഴന്നുകൊണ്ടേയിരിക്കുന്നു. ഇത്തരം പ്രകൃതിവികാരങ്ങളെ പൊടുന്നനെ ഉപശമിപ്പിക്കാൻ ആർക്കും സാധ്യമല്ല. ഈശ്വരബുദ്ധിക്കു ശക്തി വർധിപ്പിക്കുകയല്ലാതെ ഇവയെ നിയന്ത്രിക്കാൻ വേറെ മാർഗവുമില്ല. അഹങ്കാരത്തോടെ ഇവയെ അമർത്തിവച്ചാൽ തൽക്കാലം അടങ്ങിയതുപോലെ തോന്നിയാലും അണപൊട്ടിയാലെന്നപോലെ ഇവ ചില സന്ദർഭങ്ങളിൽ ഇളകി പ്രവർത്തിച്ചു എന്നുവരും. അപ്പോൾ ആവർത്തിച്ചാവർത്തിച്ചു ഭഗവാനെ സ്മരിച്ചു പ്രാർഥിച്ചു മനസ്സിനെ സാവധാനം പാകപ്പെടുത്തിയെടുക്കുന്നതാണു ശരിയായ ചിത്തശുദ്ധീകരണം. ഇതിന് ഉറച്ച ഈശ്വരബുദ്ധിയും അസാമാന്യമായ ക്ഷമയും ആവശ്യമാണ്. ഇക്കാര്യങ്ങളാണിവിടെ സൂചിപ്പിച്ചിരിക്കുന്നത്.

ദേഹത്തെ ഇന്ദ്രിയങ്ങൾക്കിടമയാക്കി ജീർണിപ്പിക്കാതെ അതിൽ കുടികൊള്ളുന്ന ഭഗവാൻ സ്വരൂപദർശനം നൽകി അനുഗ്രഹിക്കണമെന്നപേക്ഷിച്ചുകൊണ്ട് കൃതി ഉപസംഹരിക്കുകയാണടുത്തതിൽ:-

10. അയ്യോ! കിടന്നലയുമിപ്പുലയർക്കു നീയെൻ-
മെയ്യോകൊടുത്തു വിലയായ് വിലസുന്നു മേലിൽ
കയ്യൊന്നുതന്നു കരയേറ്റണമെന്നെയിന്നീ-
പ്പൊയ്യിങ്കൽനിന്നു പുതുമേനി പുണർന്നിടാനായ്.

അയ്യോ-കഷ്ടം; നീ-സർവശക്തനായ ഭഗവാൻ; കിടന്നലയുമിപ്പുലയർക്ക്-ഒന്നും മിതയാകാതെ തെണ്ടിത്തിരിയുന്ന ഈ ഇന്ദ്രിയങ്ങൾക്ക്; എൻമെയ്യോ വിലയായ്ക്കൊടുത്ത്-എന്റെ ഈ ദേഹത്തെ പൂർണമായി വിട്ടുകൊടുത്ത്; മേലിൽ വിലസുന്നു-ഒന്നുമറിയാത്തവനെപ്പോലെ കഴിഞ്ഞുകൂടുന്നു; പുതുമേനി പുണർന്നിടാനായ്-ആനന്ദഘനമായ ആത്മസ്വരൂപം അനുഭവിക്കാനായി; ഇന്നീപ്പൊയ്യിങ്കൽനിന്നു-ഇവിടത്തെ ഈ മായാമോഹത്തിൽനിന്ന്; എന്നെ-ഈ ഭക്തനെ; കയ്യൊന്നുതന്നു കരയേറ്റണം-കാരുണ്യപൂർവം പിടിച്ചുയർത്തി സത്യത്തോടടുപ്പിക്കണം.

കഷ്ടം, സർവശക്തനായ ഭഗവൻ, ഒന്നും മതിയാകെ തെണ്ടിത്തിരിയുന്ന ഇന്ദ്രിയങ്ങൾക്ക് എന്റെ ഈ ദേഹത്തെ പൂർണമായി വിട്ടുകൊടുത്ത് ഒന്നും അറിയാത്തവനെപ്പോലെ കഴിഞ്ഞുകൂടുന്നു. ആനന്ദഘനമായ ആത്മസ്വരൂപം അനുഭവിക്കാനായി ഇവിടത്തെ ആ മായാമോഹത്തിൽനിന്ന് ഈ ഭക്തനെ കാരുണ്യപൂർവം പിടിച്ചുയർത്തി സത്യത്തോടടുപ്പിക്കണം.

## പുതുമേനി പുണർന്നിടാനായ്

ആനന്ദഘനമായ സത്യവസ്തുവാണ് ആത്മാവ്. ആത്മാവിനോടടുക്കുംതോറും ആനന്ദം വർധിച്ചു പുതുമ കൂടിവരും. ആത്മാനുഭവത്തിനും തടസ്സമായി നിൽക്കുന്നത് ഇന്ദ്രിയങ്ങളുടെ വിഷയലാലസയാണ്. മായാനിർമിതങ്ങളായ ഇന്ദ്രിയോപകരണങ്ങൾ ഒരേ വസ്തുവിൽ പലതുണ്ടെന്നുകാട്ടി ഭ്രമിപ്പിക്കുന്നു. ഇതു പൊയ്യാണ്; കൊടിയ വഞ്ചനയാണ്. ഭ്രമിപ്പിക്കുന്നു എന്നു മാത്രമല്ല ഈ ഇന്ദ്രിയങ്ങൾ അവയുടെ പിന്നാലെ ഒന്നും മതിവരാതെ സുഖത്തിനായി തെണ്ടിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു. മതിവരാതെ തെണ്ടിത്തിരിയുന്നവനാണു പുലയൻ. ഇവയെ വശത്താക്കാൻ ശ്രമിച്ചിട്ട് എളുപ്പം സാധിക്കുന്നുമില്ല. ഇനി ഭഗവാനല്ലാതെ മറ്റാരാണ് ആശ്രയം. അതുകൊണ്ട് ഭഗവാൻ കൈതന്നു പിടിച്ചുയർത്തിയെങ്കിലേ രക്ഷയുള്ളൂ. ഈശ്വര ബുദ്ധി ഉറപ്പിച്ചുതരികയാണിവിടെ കൈപിടിച്ചുയർത്തൽ. ഒരേ ഒരു പരമാത്മാവു മാത്രമേ ഇവിടെ വസ്തുവായുള്ളൂ എന്നു നിരന്തരം ഭാവനചെയ്തുറപ്പിക്കലാണ് ഈശ്വരബുദ്ധി. ഇതുറച്ചുകിട്ടണമെന്നാണു ഭക്തൻ പ്രാർഥിച്ചിരിക്കുന്നത്. ഇന്ദ്രിയജയത്തിനു വഴിതെളിച്ചു ബുദ്ധിയെ അതിവേഗം സത്യത്തോടടുപ്പിക്കാൻ കഴിവുള്ള ഈ കൃതി രചിച്ചനുഗ്രഹിച്ച ഗുരുവിനു കൈകൂപ്പി കുമ്പിടാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 7

# പ്രപഞ്ചസൃഷ്ടി

ശിവസ്തവമായിട്ടാണിതു രചിക്കപ്പെട്ടിരിക്കുന്നത്. കൊല്ലത്തു നിന്നും ശ്രീ.ആർ. രാമനുണ്ണിത്താൻ പ്രസിദ്ധീകരിച്ചിരുന്ന സ്തുതികുസുമാഞ്ജലി എന്ന മാസികയുടെ 1086-കർക്കടത്തിലെ ഒന്നാംവാല്യം മൂന്നാം ലക്കത്തിൽ പ്രസിദ്ധീകരിച്ചിരുന്നത് എന്ന കുറിപ്പോടുകൂടി ശ്രീ. പുതുപ്പള്ളി രാഘവൻ ഗുരുകുലം മാസികയിൽ (1975 ജനുവരി, ഫെബ്റുവരി ലക്കം) ചേർത്തിരുന്ന ഒരു ഗുരുദേവകൃതിയാണ് ഈ ശിവസ്തവം. ഇതു വായിച്ചു മനനം ചെയ്യുന്നവർക്ക് ഇന്ദ്രിയജയവും സത്യബോധവും അചിരേണ സംജാതമാകും.

അന്താദിപ്രാസമുള്ള പത്തു ശ്ലോകങ്ങളുൾപ്പെട്ട ഒരു ശിവസ്തുതിയാണിത്. അതുകൊണ്ടും പ്രപഞ്ചത്തിന്റെ അന്തവും ആദിയുമായി നില്ക്കുന്ന സത്യത്തെ വിവരിക്കുന്നതുകൊണ്ടും ഈ കൃതിക്ക് അന്താദി എന്നും പേരുണ്ട്. ഗുരുദേവന്റെ വേദാന്ത തത്ത്വ പ്രതിപാദകങ്ങളായ ശിവസ്തുതികളിൽ പ്രാമുഖ്യമർഹിക്കുന്ന ഒന്നാണ് പ്രപഞ്ചസൃഷ്ടി. കൃതിയുടെ ഈ പേരുതന്നെ ഇഷ്ടദേവതാവർണ്ണനയെക്കാൾ തത്ത്വപ്രതിപാദനമാണിതിൽകുടുതലെന്നു സ്പഷ്ടമാക്കുന്നുണ്ടല്ലോ.

ചെവി മുതലഞ്ചുമിങ്ങു ചിതറാതെ മയങ്ങിമറി-
ഞ്ഞവിടെയിരുന്നു കണ്ടരിയ കണ്ണിലണഞ്ഞഴിയും
ഇവകളിലെങ്ങുമെണ്ണവുമടങ്ങി നിറഞ്ഞു പുറം
കവിയുമതേതതിന്റെ കളി കണ്ടരുളീടകമേ ! 1

അകമുടലിന്നുമിന്ദ്രിയമൊടുള്ളമഴിഞ്ഞെഴുമീ-
പ്പകലിരവിന്നുമാദിയിലിരുന്നറിയുന്നറിവാം
നകയിലിതൊക്കെയും ചുഴലവും തെളിയുന്ന നമു-
ക്കകുടിലവൈഭവങ്ങളിലടങ്ങിയിരുന്നരുളാം. 2

അരുളിലണഞ്ഞിരുൾത്തിര മുഴങ്ങിയെഴുന്ന കുളുർ-
ന്നുരുമിഴി നാവിലമ്മണമുണർന്നതൊടും പിരിയും
അരനിമിഷത്തിലിങ്ങിതിലിരുന്നു തികഞ്ഞുവരും
ദുരിതസമുദ്രമിമ്പമിതിലെങ്ങു നമുക്കു ശിവ? 3

ശിവ ! ശിവ ! മാത്രയിൽ പലതരം ചിതറുന്നു വെളി-
ക്കിവകളിലെങ്ങുമിങ്ങിതമറിഞ്ഞു നിറഞ്ഞരുളും-
ശിവ ! ഭഗവാനെയും ചിതറുമാറു തികഞ്ഞു വരു-
ന്നിവരൊടു പോരിനിന്നിയരുതേ കരുണാലയമേ ! 4

അലയുമിതൊക്കെയും കപടനാടകമെന്നറിയും-
നിലയിലിരുന്നറിഞ്ഞഴിവതിന്നു നിനയ്ക്കുക നീ;
തലയിലെഴും തരങ്ഗനിര തള്ളി നിറഞ്ഞുമറ-
ഞ്ഞലർശരവൈരി,നിന്നുടെ പദങ്ങളിലെങ്ങിനിയാം? 5

ഇനിയലയാതെ നിന്തിരുവടിക്കടിയൻ ദിനവും
മനമലരിട്ടു കുമ്പിടുമിതിങ്ങറിയുന്നതു നീ;
ജനനമെടുത്തുഞാനിതുകളിൽ പലതായി വല-
ഞ്ഞനിശമെനിക്കിവണ്ണമൊരു വേദനയില്ല പരം. 6

അപരമിതൊക്കെയും പരിചയിക്കുമതിങ്കലിരു-
ന്നപജയമായണഞ്ഞതിതു കണ്ടറി നീ മനമേ !
ജപപടമങ്ഗമാമിതിലിരുന്നു ജപിക്കുകിലി-
ങ്ങുപരതി വന്നുചേരുമകതാരിലൊരിമ്പമതാം. 7

അതുമിതുമെന്നുമുന്നുക നിമിത്തമിതിങ്കലെഴും-
പതി പശു പാശമിങ്ങിതു പരമ്പരയായഴിയും
മതി കതിരോടു മണ്ണൊളി വിയത്തനിലൻ ജലവും
പതിയുടെ രൂപമെന്നിഹ നമിച്ചുപദം പണിയാം. 8

പണിപലതായ് വരുന്ന കനകത്തിലിരുന്നതുപോ-
ലണിമിഴികൊണ്ടു നിർമ്മിതമിതൊക്കെയുമദ്ഭുതമാം
അണിയണമെന്നെ നിന്തിരുവടിക്ക,ടിയൻമലരാ-
മണിയണിയായ് നിരന്നു തിരയറ്റുയരും കടലേ! 9

കടലിലെഴും തരങ്ഗനിരപോലെ കലങ്ങിവരു-
ന്നുടനുടനുള്ളഴിഞ്ഞു പല പറ്റൊഴിയുന്നതുപോൽ
ഘടപടമെന്നെടുത്തിഹ തൊടുത്തു വഴക്കിടുമീ
കുടമുടയുന്നതിന്നകമെടുത്തരുളീടണമേ! 10

## വ്യാഖ്യാനം

ശ്രീനാരായണഗുരുദേവന്റെ വേദാന്ത തത്ത്വ പ്രതിപാദകങ്ങളായ ശിവസ്തുതികളിൽ പ്രാമുഖ്യമർഹിക്കുന്ന ഒന്നാണ്. പ്രപഞ്ചസൃഷ്ടി. പേരുകൊണ്ടുതന്നെ ഇഷ്ടദേവതാവർണ്ണനയെക്കാൾ തത്ത്വപ്രതിപാദനമാണിതിൽ കുടുതലെന്നു സ്പഷ്ടമാണല്ലൊ. മംഗളമൂർത്തിയായ പരമാത്മാവിൽ പ്രപ

ഞ്ചമുണ്ടെന്നു തോന്നുന്നതെന്തുകൊണ്ടെന്നും ആ തോന്നലിനുപരി സർവ്വം ബ്രഹ്മമയമായിക്കാണാനുള്ള ഉപായമെന്തെന്നും വ്യക്തമായി പ്രതിപാദിക്കുന്നതാണ് പ്രസ്തുത കൃതി. പ്രപഞ്ചത്തിന്റെ ആദിയും അന്തവുമായി നിൽക്കുന്ന വസ്തുവിനെ അറിയിക്കുന്ന കൃതിയായതുകൊണ്ട് ഇതിന് 'അന്താദി' എന്നും പേരുനൽകപ്പെട്ടിരിക്കുന്നു. പത്തു പദ്യങ്ങളുൾപ്പെട്ടതാണീ കൃതി.

സർവ്വവ്യാപിയായ ബോധവസ്തുവിൽ ഇന്ദ്രിയങ്ങളെന്ന ജഡോപകരണങ്ങൾ ഉണ്ടാക്കിത്തീർക്കുന്ന വെറും കാഴ്ചകളാണു പ്രപഞ്ച ദൃശ്യങ്ങളെന്നും ഇന്ദ്രിയങ്ങളെ വശത്താക്കിയാൽ ആ പൂർണ്ണസത്യം തെളിയുമെന്നുമാണ് ആദ്യമായി വിവരിക്കുന്നത്.

1 ചെവിമുതലഞ്ചുമിങ്ങു ചിതറാതെ മയങ്ങിമറി-
ഞ്ഞവിടെയിരുന്നു കണ്ടരിയ കണ്ണിലണഞ്ഞഴിയും
ഇവകളിലെങ്ങുമെണ്ണവുമടങ്ങി നിറഞ്ഞുപുറം-
കവിയുമതേതതിന്റെ കളി കണ്ടരുളീടകമേ,

ചെവി മുതലഞ്ചും - ചെവി, ത്വക്ക്, കണ്ണ്, നാക്ക്, മൂക്ക് എന്നീ അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും, ചിതറാതെ - പുറമേ വന്ന് ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ വിഷയാനുഭവങ്ങളായി വേർതിരിയാനിടയാകാതെ, മയങ്ങി - ഉപശമിച്ച്; മറിഞ്ഞ്- പിൻതിരിഞ്ഞ് അന്തർമുഖമായി, അവിടെയിരുന്നുകണ്ട്- ഹൃദയത്തിൽ ഏകാഗ്രപ്പെട്ട് ആത്മാവിനെകണ്ട്; അരിയ കണ്ണിൽ- ദിവ്യമായ ആ ജ്ഞാനദൃഷ്ടിയിൽ; അണഞ്ഞഴിയും- അലിഞ്ഞു ചേർന്നില്ലാതാകുന്ന; ഇവകളിൽ - ഈ ഇന്ദ്രിയങ്ങളിലും വിഷയങ്ങളിലും; എണ്ണവുമടങ്ങി - പലതിന്റെ തോന്നലും പോയി; എങ്ങും നിറഞ്ഞു പുറംകവിയുമതേത് - എവിടെയും പുറമേ ഇടതിങ്ങി നിറഞ്ഞു നിൽക്കുന്ന ആ വസ്തു ഏതോ; അകമേ- അല്ലയോ ഹൃദയമേ; അതിന്റെ കളികണ്ടരുളീടുക- ആ വസ്തുവിന്റെ കളികണ്ട് ആനന്ദത്തിലാറാടുക.

ചെവി, ത്വക്ക്, കണ്ണ്, നാക്ക്, മൂക്ക് എന്നീ അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും, ചിതറാതെ പുറമേ വന്ന് ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ വിഷയാനുഭവങ്ങളായി വേർതിരിയാനിടയാകാതെ ഉപശമിച്ച് പിൻതിരിഞ്ഞ് അന്തർമ്മുഖമായി ഹൃദയത്തിൽ ഏകാഗ്രപ്പെട്ട് ആത്മാവിനെ കണ്ട് ദിവ്യമായ ജ്ഞാനദൃഷ്ടിയിൽ അലിഞ്ഞു ചേർന്നില്ലാതാകുന്ന ഈ ഇന്ദ്രിയങ്ങളിലും വിഷയങ്ങളിലും പലതിന്റെ തോന്നലും പോയി എവിടെയും പുറമേ ഇടതിങ്ങി നിറഞ്ഞു നിൽക്കുന്ന ആ വസ്തു ഏതോ, അല്ലയോ ഹൃദയമേ, ആ വസ്തുവിന്റെ കളി കണ്ട് ആനന്ദത്തിലാറാടുക.

## വസ്തുദർശനം

സത്യം എങ്ങും നിറഞ്ഞുതിങ്ങുന്ന ആനന്ദഘനമായ ബോധമാണ്. ഭക്തഹൃദയം അതു കാണാനാണു വെമ്പുന്നത്. അതുകാണണമെങ്കിൽ പലതുണ്ടെന്ന തോന്നലവസാനിക്കണം. ഇന്ദ്രിയങ്ങൾ പല വിഷയങ്ങളെ അനുഭവിക്കുമ്പോൾ അതൊക്കെ ഒരേ അദ്വൈതസത്യമാണെന്നുറപ്പു വരണം. ഇക്കാ

ര്യമാണ് 'ഇവകളിലൊക്കെ എണ്ണവുമടങ്ങി' എന്ന ഭാഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. പുറമേ ഇടതിങ്ങി സത്യം അനുഭവപ്പെടണമെങ്കിൽ അതിനുമുമ്പ് അവനവന്റെ ഉള്ളിൽ ആത്മസത്യം തെളിഞ്ഞനുഭവിച്ചിരിക്കണം. ആത്മസത്യമനുഭവിച്ചാൽ സ്വന്തം മനസ്സിന്റെ ഘടകങ്ങളായ ശബ്ദാദി വിഷയങ്ങൾ ആത്മസ്വരൂപത്തിൽ അലിഞ്ഞുമറയുന്നതായി കാണാറാകും. ഈ ജ്ഞാനദൃഷ്ടിയെക്കുറിച്ചാണ് 'അവിടെയിരുന്നു കണ്ടരിയ ക്കണ്ണിലണഞ്ഞഴിയും' എന്നു പ്രസ്താവിച്ചിരിക്കുന്നത്. ഇനിയും ആത്മദർശനം സാദ്ധ്യമാകണമെങ്കിൽ ഇന്ദ്രിയങ്ങൾ അന്തർമ്മുഖങ്ങളായി മനസ്സ് ഏകാഗ്രപ്പെടണം. അക്കാര്യമാണു പദ്യത്തിലെ ഒന്നാംവരിയിൽ വെളിപ്പെടുത്തിയിരിക്കുന്നത്. അപ്പോൾ ഇന്ദ്രിയങ്ങളുടെ അന്തർമ്മുഖത, മനസ്സിന്റെ ഏകാഗ്രത, ആത്മദർശനം, പുറമേ സർവ്വത്ര അദ്വൈത വസ്തുദർശനം ഇതാണു സത്യാനുഭവത്തിന്റെ ക്രമം. ഈ ക്രമമാണ് ഒന്നാം പദ്യത്തിൽ തന്നെ മനോഹരമായി വിവരിച്ചിരിക്കുന്നത്.

സത്യം തെളിയുന്നവർ പരമമായ ശാന്തി കണ്ടെത്തുന്നു എന്നാണടുത്ത പദ്യത്തിലെ പ്രതിപാദ്യം:-

2 അകമുടലിന്നുമിന്ദ്രിയമൊടുള്ളമഴിഞ്ഞെഴുമീ-
പ്പകലിരവിന്നുമാദിയിലിരുന്നറിയുന്നറിവാം
നകയിലിതൊക്കെയും ചുഴലവും തെളിയുന്ന നമു-
ക്കകുടിലവൈഭവങ്ങളിലടങ്ങിയിരുന്നരുളാം.

അകമുടലിന്നും- അന്തഃകരണത്തിനും, ബാഹ്യശരീരത്തിനും, ഇന്ദ്രിയമൊടുള്ളമഴിഞ്ഞെഴുമീപ്പകലിരവിന്നും- ഇന്ദ്രിയങ്ങളോടൊപ്പം മനസ്സു ഭ്രമിച്ചുണ്ടാകുന്ന പകലെന്നോ രാത്രിയെന്നോ ഭേദമില്ലാത്ത വിഷയാനുഭവങ്ങൾക്കും; ആദിയിലിരുന്നറിയുന്നറിവാം – കേന്ദ്രമായി വർത്തിച്ചുകൊണ്ട് ആരംഭം മുതൽ എല്ലാമറിയുന്ന ബോധമാകുന്ന; നകയിൽ – രത്നത്തിൽ; ഇതൊക്കെയും– ഇതൊക്കെയടങ്ങുമെന്ന്; ചുഴലവും തെളിയുന്ന നമുക്ക് – ചുറ്റും നോക്കിയനുഭവിക്കുന്ന സത്യദർശികൾക്ക്; അകുടില വൈഭവങ്ങളിൽ– മായാഭ്രമം ബാധിക്കാത്തവണ്ണമുള്ള സ്വധർമ്മാനുഷ്ഠാനങ്ങളിൽ; അടങ്ങിയിരുന്നുരുളാം– ഒതുങ്ങി ജീവിതം കഴിച്ചുകൂട്ടാം.

അന്തഃകരണത്തിനും ബാഹ്യശരീരത്തിനും ഇന്ദ്രിയങ്ങളോടൊപ്പം മനസ്സു ഭ്രമിച്ചുണ്ടാകുന്ന പകലെന്നോ രാത്രിയെന്നോ ഭേദമില്ലാത്ത വിഷയാനുഭവങ്ങൾക്കും കേന്ദ്രമായി വർത്തിച്ചു കൊണ്ട് ആരംഭംമുതൽ എല്ലാമറിയുന്ന ബോധമാകുന്ന രത്നത്തിൽ ഇതൊക്കെയടങ്ങുമെന്നു ചുറ്റും നോക്കിയനുഭവിക്കുന്ന സത്യദർശികൾക്ക് മായാഭ്രമം ബാധിക്കാത്തവണ്ണമുള്ള സ്വധർമ്മാനുഷ്ഠാനങ്ങളിൽ ഒതുങ്ങി ജീവിതം കഴിച്ചുകൂട്ടാം.

## സത്യദർശനവും ശാന്തിയും

അന്തഃകരണത്തിലും ബാഹ്യശരീരത്തിലും ഇന്ദ്രിയങ്ങളിലും ഒതുങ്ങുന്നവയാണ് വിഷയാനുഭവങ്ങൾ. അതുപോലെ പകലും രാത്രിയുമായി ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളിലായി എല്ലാ വിഷയാനുഭവ

ങ്ങളും ഒതുങ്ങുന്നു. ഉണർന്നിരുന്ന് ഇന്ദ്രിയങ്ങൾ വഴി പ്രപഞ്ചവിഷയങ്ങൾ അനുഭവിക്കുന്നതാണ് ജാഗ്രത്ത്. ഉറക്കത്തിൽ മനസ്സ് സ്വയം വിഷയങ്ങളെ ഉണ്ടാക്കി അനുഭവിക്കുന്നതാണ് സ്വപ്നം. ഗാഢനിദ്രയിൽ ആണ്ടുസുഖിക്കുന്നതാണ് നിദ്ര. എല്ലാ പ്രപഞ്ചാനുഭവങ്ങളും ഈ മൂന്നവസ്ഥയിൽ ഉൾപ്പെടുന്നു. ഈ അനുഭവങ്ങളിലെല്ലാം സാരമായ വസ്തു ബോധം മാത്രമാണെന്നു ചിന്തിക്കുന്ന ആർക്കും തെളിയും. ബോധം ഇല്ലെന്നു വന്നാൽ പിന്നെ അനുഭവം യാതൊന്നും അവശേഷിക്കുകയില്ല. അനുഭവങ്ങളെ ബോധപൂർവ്വം മാറ്റി നോക്കിയാലോ ആനന്ദഘനവും തേജോരൂപവുമായ ബോധം ശുദ്ധമായി തെളിയുകയും ചെയ്യും. അങ്ങനെ തെളിയുന്ന ബോധം ജനിക്കാത്തതും മരിക്കാത്തതുമായ സത്യമാണെന്ന് അനുഭവിക്കാറാകും. ഇതനുഭവിച്ചവർക്കീജഗത്ത് ബോധസത്യത്തിന്റെ ഒരിന്ദ്രജാലം മാത്രം. ചുറ്റും നോക്കി എല്ലാം ബോധത്തിന്റെ മായാ പ്രകടനമാണെന്ന് അറിയുന്ന സത്യനിഷ്ഠന്മാർ ഒന്നിലും മോഹിച്ചുപോകാതെ ശാന്തമായി സ്വധർമ്മമനുഷ്ഠിച്ചു കാലം കഴിച്ചുകൂട്ടുന്നു. അവരുടെ ശാന്തിയെ ഭഞ്ജിക്കാൻ ലോകത്തൊരുശക്തിക്കും സാദ്ധ്യമല്ല തന്നെ.

സത്യത്തെ മറച്ചു കൊണ്ടു പൊന്തുന്ന ഈ മായാ പ്രപഞ്ചം ദുരിതപൂർണ്ണമാണ്. സത്യമറിയുന്നയാൾക്ക് ഇവിടെ സുഖത്തിന്റേയോ ശാന്തിയുടെയോ കണികപോലും കാണ്മാനില്ലെന്നാണിനി പ്രതിപാദിക്കുന്നത്:-

3 അരുളിലണഞ്ഞിരുൾത്തിരമുഴങ്ങിയെഴുന്ന കുളുർ-
ന്നുരുമിഴി നാവിലമ്മണമുണർന്നതൊടും പിരിയും
അര നിമിഷത്തിലിങ്ങിതിലിരുന്നു തികഞ്ഞു വരും
ദുരിതസമുദ്രമിമ്പമിതിലെങ്ങു നമുക്കു ശിവ?

അരുളിൽ- ആനന്ദസ്വരൂപമായ സത്യത്തിൽ; ഇരുൾത്തിര-അജ്ഞാനത്തിന്റെ തിരമാല; അണഞ്ഞ്-വന്നുകേറി; മുഴങ്ങിയെഴുന്ന-കോലാഹലമയമായി പൊന്തുന്ന; കുളുർന്നുരുമിഴി-സുഖകരമെന്നുതോന്നിക്കുന്ന കടുത്ത ജഡദർശനം; നാവിലമ്മണമുണർന്ന്-ലൗകിക സുഖത്തിനുള്ള കൊതി വർദ്ധിപ്പിച്ച്; അര നിമിഷത്തിൽ-അല്പസമയത്തിനുള്ളിൽ; അതൊടും പിരിയും- ആ കൊതിയുമായി ഇവിടെനിന്നു വേർപിരിയും; ഇതിലിരുന്നു-വാസനാ രൂപമായ ഈ കൊതിയിൽ നിന്ന്; തികഞ്ഞു വരും- പൊന്തിപ്പൊന്തി വരുന്ന; ദുരിതസമുദ്രമിതിൽ- ജനനമരണദുരിതരൂപമായ സംസാരസമുദ്രത്തിൽ; ശിവ-മംഗളരൂപിയായ ഭഗവൻ, നമുക്ക് ഇമ്പമെങ്ങ് - വിവേകികൾക്കു സുഖമെവിടെ.

ആനന്ദസ്വരൂപമായ സത്യത്തിൽ അജ്ഞാനത്തിൻെറ തിരമാല വന്നുകേറി കോലാഹലമയമായി പൊന്തുന്ന സുഖകരമെന്നു തോന്നിക്കുന്ന കടുത്ത ജഡദർശനം ലൗകിക സുഖത്തിനുള്ള കൊതി വർദ്ധിപ്പിച്ച് അൽപസമയത്തി നുള്ളിൽ ആ കൊതിയുമായി ഇവിടെനിന്ന് വേർപിരിയും. വാസനാരൂപമായ ഈ കൊതിയിൽനിന്ന് പൊന്തിപ്പൊന്തിവരുന്ന ജനനമരണദുരിതരൂപമായ സംസാരസമുദ്രത്തിൽ, മംഗളരൂപിയായ ഭഗവൻ, വിവേകികൾക്കു സുഖമെവിടെ?

### ഇമ്പമിതിലെങ്ങു ശിവ!

വിവേകികൾക്ക് ജനനമരണ രൂപമായ സംസാരത്തിൽ എല്ലാം ദുഃഖ മാണ്. ആനന്ദഘനമായ ബോധമാണിവിടെ സത്യം. അതിനെക്കുറിച്ചുള്ള അജ്ഞതയാണ് വിവിധ ജഡദർശനങ്ങൾക്കു രൂപം കൊടുക്കുന്നത്. കോലാ ഹലമയമായ ഈ ജഡദർശനത്തിൽ സുഖമുണ്ടെന്നു ഭ്രമിച്ച് മനുഷ്യർ അതിന്റെ പിന്നാലെ പായുന്നു. ഫലമോ? കാര്യമായ സുഖമൊന്നും അനുഭ വിക്കാൻ കഴിയാതെ കൊതിമാത്രം ശേഖരിച്ചു കൊണ്ട് ഇവിടെ നിന്നു പിരിഞ്ഞു പോകേണ്ടിവരുന്നു. ഈ കൊതിയാണു കർമ്മവാസന അഥവാ വിഷയവാസന. വാസന വീണ്ടും വീണ്ടും ജനനമരണ രൂപമായ സംസാരബ ന്ധത്തിനു കാരണമായി ഭവിക്കുന്നു. ഇങ്ങനെ കർമ്മവാസന ജനനം, മരണം, ഈ വലയത്തിൽ കറങ്ങിത്തിരിയേണ്ടതായും വരും. സർവ്വമംഗളരൂപിയായ ഭഗവാനെയറിയുന്ന വിവേകിക്ക് ഇവിടെ ഈ കറക്കത്തിൽ ദുരിതമല്ലാതെ മറ്റെന്തുകാണ്മാനുണ്ടാവും. അതുകൊണ്ടു വിവേകി വിഷയവാസന വർദ്ധി പ്പിക്കാതെ സദാമംഗളരൂപിയായ ഭഗവാനിൽ ചേരാൻ കൊതിക്കുന്നു.

എന്തായാലും വിഷയമോഹത്തെ ജയിക്കുക പ്രയാസം തന്നെ. ഭഗവാൻ അതിനു കരുണകാണിക്കണമെന്നാണിനി പ്രാർത്ഥിക്കുന്നത്;-

4 ശിവ! ശിവ! മാത്രയിൽ പലതരം ചിതറുന്ന വെളി-
ക്കിവകളിലെങ്ങുമിങ്ങിതമറിഞ്ഞു നിറഞ്ഞരുളും
ശിവ! ഭഗവാനെയും ചിതറുമാറു തികഞ്ഞു വരു-
ന്നിവരൊടു പോരിനിന്നിയരുതേ കരുണാലയമേ!

ശിവ, ശിവ- അല്ലയോ ഭഗവൻ; മാത്രയിൽ- ഇന്ദ്രിയ വിഷയങ്ങളിൽ; വെളിക്ക്- പുറമേ; പലതരം ചിതറുന്നു- മനസ്സ് പലതായി ഭിന്നിച്ചുഖേദിക്കുന്നു; ഇവകളിലെങ്ങും - ഈ മനസ്സിലും ഇന്ദ്രിയങ്ങളിലും വിഷയങ്ങളിലും അകവും പുറവും; ഇങ്ങിതമറിഞ്ഞു നിറഞ്ഞരുളും- ഇവിടെ അതാതിന്റെ ആഗ്രഹത്തി നൊത്ത് തിങ്ങിവിങ്ങുന്ന; ഭഗവാനെയും- സത്യസ്വരൂപത്തെയും; ശിവ- അല്ലയോ ഭഗവൻ; ചിതറുമാറ് - പലതാക്കി തോന്നിക്കുമാറ്; തികഞ്ഞു വരു ന്ന- പൊന്തിപ്പൊന്തിവരുന്ന; ഇവരോട് ഈ ഇന്ദ്രിയ മനോവിഷയങ്ങളോട്; കരുണാലയമേ- കരുണാനിധിയായ ഭഗവൻ; പോരിനിന്നിയരുതേ - മല്ലിടാൻ ഇനി ഇവനു കരുത്തില്ലെന്നറിയണേ.

അല്ലയോ ഭഗവൻ, ഇന്ദ്രിയവിഷയങ്ങളിൽ പുറമേ മനസ്സ് പലതായി ഭിന്നിച്ചു ഖേദിക്കുന്നു. ഈ മനസ്സിലും ഇന്ദ്രിയങ്ങളിലും വിഷയങ്ങളിലും അകവും പുറവും ഇവിടെ അതാതിന്റെ ആഗ്രഹത്തിനൊത്ത് തിങ്ങിവിങ്ങുന്ന സത്യസ്വരൂപത്തെയും അല്ലയോ ഭഗവൻ, പലതാക്കിത്തോന്നിക്കുമാറ് പൊന്തി പ്പൊന്തിവരുന്ന ഈ ഇന്ദ്രിയമനോവിഷയങ്ങളോട്, കരുണാനിധിയായ ഭഗ വൻ, മല്ലിടാൻ ഇനി ഇവനു കരുത്തില്ലെന്നറിയണേ.

### ഭഗവത് കാരുണ്യം

മാത്ര എന്ന പദത്തിനു ഇന്ദ്രിയങ്ങളാൽ അളന്നുകുറിക്കപ്പെടുന്ന വിഷ യങ്ങൾ എന്നാണർത്ഥം. മനസ്സ് ഇന്ദ്രിയങ്ങളിൽ കൂടി പുറത്തു വരുമ്പോഴാണ്

വിഷയാനുഭവങ്ങളുണ്ടാകുന്നത്. അതോടെ മനസ്സ് അനേകം വിഷയസങ്കല്പങ്ങളാൽ ചിന്നിച്ചിതറി ചഞ്ചലപ്പെടാൻ ഇടയാകുന്നു. ചഞ്ചലപ്പെടുന്ന മനസ്സ് ദുഃഖിക്കും. ഏകാഗ്രപ്പെടുന്ന മനസ്സ് ആത്മാനന്ദം അനുഭവിക്കും. ഇതാണ് നിയമം. മനസ്സ് വിഷയസങ്കല്പങ്ങളിൽപെട്ടു ചിന്നിച്ചിതറുന്നതോടെ എങ്ങും ഇടതിങ്ങി വിളങ്ങുന്ന ബോധാനന്ദഘനമായ സത്യസ്വരൂപവും മറയ്ക്കപ്പെട്ടു പലതായി ത്തീർന്നതുപോലെ കാണാനിടവരും. ഈ ദുഃഖത്തിൽ നിന്നൊഴിയാൻ ഒരു വഴിയേയുള്ളു. ഇന്ദ്രിയങ്ങളെ ബാഹ്യവിഷയങ്ങളിൽ നിന്നു പിൻവലിക്കണം. മനസ്സിനെ അന്തർമ്മുഖമാക്കി ആത്മാവിൽ ഉറപ്പിക്കണം. പക്ഷെ ഇതത്ര എളുപ്പമല്ല. ദീർഘകാലം ഇവയോടൊക്കെ മല്ലിട്ടാലേ ധീരനായ ഒരാൾക്കിതിനു കരുത്തുണ്ടാവൂ. അതും ഭഗവത് കാരുണ്യമുണ്ടെങ്കിലേ പറ്റൂ. അതുകൊണ്ട് മനോജയത്തിനായി യത്നിക്കുന്ന ഒരു ഭക്തൻ സദാ ഉണർന്നിരിക്കേണ്ടത് ഈ ഭഗവത് കാരുണ്യത്തിന്റെ നേരെയാണ്. അഹങ്കാരം കുറച്ചുകുറച്ച് ഭഗവാനോട് പ്രാർത്ഥിക്കുകയല്ലാതെ ഇതിനു വേറെ മാർഗ്ഗമില്ല. ആ പ്രാർത്ഥനയാണ് നാം പ്രസ്തുത പദ്യത്തിൽ കാണുന്നത്.

ഈ പ്രപഞ്ചം ഭഗവാന്റെ കപടനാടകമാണെന്നറിഞ്ഞു മനസ്സ് ഭഗവന്മയമായിത്തീരണമെന്നാണിനി പ്രാർത്ഥന:-

5 അലയുമിതൊക്കെയും കപടനാടകമെന്നറിയും-
നിലയിലിരുന്നറിഞ്ഞഴിവതിന്നു നിനയ്ക്കുക നീ;
തലയിലെഴും തരംഗനിര തള്ളി നിറഞ്ഞു മറ-
ഞ്ഞലർശരവൈരി നിന്നുടെ പദങ്ങളിലെങ്ങിനിയാം?

അലയുമിതൊക്കെയും-ചലിച്ച് ഉണ്ടായി മറയുന്ന ഈ പ്രപഞ്ചമെല്ലാം; കപടനാടകമെന്നറിയും നിലയിൽ - ഒരേ ഒരീശ്വരന്റെ മായാലീലയാണെന്നറിയാൻ കഴിയത്തക്കവണ്ണം; ഇരുന്നറിഞ്ഞഴിവതിന്നു- മനസ്സേകാഗ്രപ്പെട്ടുറച്ച് ആത്മസത്യം കണ്ട് വിഷയഭ്രമം ഒഴിഞ്ഞുപോകാൻ; നീ നിനയ്ക്കുക- അങ്ങു കാരുണ്യപൂർവ്വം അനുഗ്രഹിക്കുക; തലയിലെഴും തരംഗനുര - അങ്ങു ശിരസ്സിലണിയുന്ന ദേവഗംഗയുടെ തിരമാലകൾ അഥവാ ഭക്തശിരസ്സിൽ വന്നു നിറയുന്ന അമൃതമയമായ കുണ്ഡലിനീപ്രാണധാര; നിറഞ്ഞു മറഞ്ഞ് - ദേഹമാകെ നിറഞ്ഞ് ജഡദർശനം ഇല്ലാതായി; അലർശരവൈരി നിന്നുടെ- കാമനെ ചുട്ടെരിച്ച അങ്ങയുടെ; പദങ്ങളിലെങ്ങിനിയാം- കാലടികളിൽ എന്നിനിചേരാൻ ഭാഗ്യമുണ്ടാകും?

ചലിച്ച് ഉണ്ടായി മറയുന്ന ഈ പ്രപഞ്ചമെല്ലാം ഒരേ ഒരീശ്വരന്റെ മായാലീലയാണെന്നറിയാൻ കഴിയത്തക്കവണ്ണം മനസ്സേകാഗ്രപ്പെട്ടുറച്ച് ആത്മസത്യം കണ്ടു വിഷയഭ്രമം ഒഴിഞ്ഞുപോകാൻ അങ്ങു കാരുണ്യപൂർവ്വം അനുഗ്രഹിക്കുക. അങ്ങു ശിരസ്സിലണിയുന്ന ദേവഗംഗയുടെ തിരമാലകൾ അഥവാ ഭക്തശിരസ്സിൽ വന്നുനിറയുന്ന അമൃതമയമായ കുണ്ഡലിനീപ്രാണധാര ദേഹമാകെ നിറഞ്ഞു ജഡദർശനം ഇല്ലാതായി കാമനെ ചുട്ടെരിച്ച അങ്ങയുടെ കാലടികളിൽ എന്നിനി ചേരാൻ ഭാഗ്യമുണ്ടാകും?

## പ്രപഞ്ചമാകുന്ന മായാലീല

വസ്തുബോധം വന്നയാൾക്ക് ഈ പ്രപഞ്ചം സത്യസ്വരൂപന്റെ മായാലീല മാത്രമാണ്. പ്രപഞ്ചമായിക്കാണപ്പെടുന്ന ബോധാനന്ദഘനമായ വസ്തുവിന് ഒരിടത്തും ഒരിക്കലും ഒരു കുറവും കൂടുതലും സംഭവിക്കുന്നില്ല. ഒരു നടൻ നാടകത്തിൽ വിവിധ വേഷങ്ങൾ കൈക്കൊള്ളുകയും അഴിച്ചുമാറ്റുകയും ചെയ്യുന്നതുപോലെ ഒരേ പരമാത്മാവ് സ്വന്തം ശക്തിയെ അവലംബിച്ച് സൂര്യചന്ദ്രമനുഷ്യപക്ഷിമൃഗാദി വിവിധ വേഷങ്ങൾ അംഗീകരിക്കുന്നു; ഉപേക്ഷിക്കുന്നു; വീണ്ടും അംഗീകരിക്കുന്നു; ഉപേക്ഷിക്കുന്നു; ഇതാണു പ്രപഞ്ചമാകുന്ന കപടനാടകം. വേഷം കെട്ടുന്നതുകൊണ്ടോ അഴിച്ചുകളയുന്നതുകൊണ്ടോ കഥാപാത്രത്തിന്റെ ദുഃഖമോ സുഖമോ ഒന്നും യഥാർത്ഥത്തിൽ സംഭവിക്കുന്നില്ലല്ലോ. അതുപോലെ ബോധസ്വരൂപമായ വസ്തുവിൽ ജഡരൂപങ്ങൾ ഉണ്ടായി മറയുന്നതുകൊണ്ട് വസ്തുവിന് ഒരു കേടും സംഭവിക്കുന്നില്ലെങ്കിൽ ജനനമരണ സുഖദുഃഖങ്ങളെല്ലാം ഈ നാടകത്തിന്റെ രഹസ്യമറിയാത്തതുകൊണ്ടുണ്ടാകുന്ന ഭ്രമമാണെന്നു പറയേണ്ടതില്ലല്ലോ. അപ്പോൾ ഈ രഹസ്യം അറിയുന്നയാൾക്കു ഒരിടത്തും മനസ്സിളകിപ്പോകേണ്ട കാര്യമില്ല. അതറിയുന്ന മനസ്സ് ഉള്ളിൽ ഏകാഗ്രപ്പെട്ടുറയ്ക്കുന്നതോടെ അമൃതമയമായ കുണ്ഡലിനീപ്രാണധാര ഭക്തശിരസ്സിലും തുടർന്നു ദേഹത്തിലും ഊറി നിറയുന്നു. അതോടെ ജഡദർശനം മാറി സമാധിയിൽ ബോധസത്യം തെളിഞ്ഞനുഭവിക്കാറുമാകുന്നു. ദേവഗംഗ കുണ്ഡലിനീപ്രാണധാരയുടെ പ്രതീകമാണെന്നു നാം മറ്റു സ്ഥലങ്ങളിലും മനസ്സിലാക്കിയിട്ടുണ്ടല്ലോ. ഈ അനുഭവം ഉണ്ടാകാൻ കനിഞ്ഞരുളണമെന്നാണു ഭക്തന്റെ പ്രാർത്ഥന.

എന്തായാലും തന്റെ മനസ്സ് ഇനിമേൽ ഭഗവാങ്കൽ ഉറപ്പിച്ചുനിറുത്താൻ തീരുമാനിച്ചു എന്നാണ് ഭക്തൻ ഇനി അറിയിക്കുന്നത്:-

6 ഇനിയലയാതെ നിന്തിരുവടിക്കടിയൻ ദിനവും
മനമലരിട്ടു കുമ്പിടുമിതിങ്ങറിയുന്നതു നീ;
ജനനമെടുത്തു ഞാനിതുകളിൽ പലതായി വല-
ഞ്ഞനിശമെനിക്കിവണ്ണമൊരു വേദനയില്ല പരം.

ഇനിയലയാതെ- ഇനിമേൽ വിഷയങ്ങളിൽ മനസ്സു ചഞ്ചലമായി ഉഴലാൻ ഇടയാകാതെ; അടിയൻ-ഈ ഭക്തദാസൻ; ദിനവും-ദിവസേന; നിന്തിരുവടിക്ക് – അങ്ങയുടെ പാദങ്ങളിൽ; മനമലരിട്ടുകുമ്പിടും-മനസ്സിനെ ഏകാഗ്രപ്പെടുത്തി നമിക്കും; ഇതിങ്ങറിയുന്നതു നീ -ഇക്കാര്യം അവിടന്നറിയുന്നുണ്ട്; ജനനമെടുത്ത് - മനുഷ്യജന്മം കിട്ടിയിട്ടും ഇതുവരെ; അനിശം - എപ്പോഴും; ഞാൻ ഇതുകളിൽ- മന്ദബുദ്ധിയായ ഞാൻ ഈ ഇന്ദ്രിയങ്ങളിലും വിഷയങ്ങളിലും; പലതായി വലഞ്ഞു- പലതുകണ്ടു ദുഃഖിക്കാനിടയായി; എനിക്കിവണ്ണമൊരു വേദനയില്ല പരം- എനിക്കിതുപോലൊരു വേദന വേറെയില്ലതന്നെ.

ഇനിമേൽ വിഷയങ്ങളിൽ മനസ്സു ചഞ്ചലമായി ഉഴലാൻ ഇടയാകാതെ ഈ ഭക്തദാസൻ ദിവസേന അങ്ങയുടെ പാദങ്ങളിൽ മനസ്സിനെ ഏകാഗ്രപ്പെടുത്തി നമിക്കും. ഇക്കാര്യം അവിടുന്നറിയുന്നുണ്ട്. മനുഷ്യജന്മം കിട്ടിയിട്ടും

ഇതുവരെ എപ്പോഴും മന്ദബുദ്ധിയായ ഞാൻ ഈ ഇന്ദ്രിയങ്ങളിലും വിഷയങ്ങളിലും പലതുകണ്ടു ദുഃഖിക്കാനിടയായി. എനിക്കിതുപോലൊരു വേദന വേറെ ഇല്ലതന്നെ.

മനമലരിട്ടുകുമ്പിടും മനസ്സാകുന്ന പൂവ് പറിച്ചു ഭഗവാനർച്ചിക്കുന്നതാണു ഏററവും വലിയ ഭഗവത്പൂജ. 'മനമലർ കൊയ്തു മഹേശ്വരപൂജ ചെയ്യും മനുജനു മറെറാരുവേല ചെയ്തിടേണ്ട്.എന്നു ഗുരുദേവൻ തന്നെ *ആത്മോപദേശശതക*ത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. എന്താണീ 'മനമലരിട്ടുകുമ്പിടൽ'. ഇന്ദ്രിയങ്ങൾ മനസ്സിന് ഇവിടെ പല കാഴ്ചകൾ ഉണ്ടാക്കിത്തീർക്കുന്നു. മനസ്സിനിങ്ങനെ പല കാഴ്ചകൾ കാണാനിടവരുമ്പോൾ ആ കാഴ്ചകളെ ഭഗവാനർപ്പിക്കണം. എന്നുവച്ചാൽ? ആ ഓരോ കാഴ്ചയും ഭഗവാൻെറ തന്നെ രൂപമാണെന്നു ഭാവന ചെയ്യണം. കാണുന്നതൊക്കെ ഭഗവദ്രൂപം. കേൾക്കുന്നതൊക്കെ ഭഗവന്നാമം. ചെയ്യുന്നതൊക്കെ ഭഗവദാരാധന. ഇങ്ങനെ മനസ്സ് ഭഗവന്മയമായിത്തീരുന്നതാണ് 'മനമലരിട്ടുകുമ്പിടൽ'. ഇവിടെ സത്യമൊന്നേയുള്ളൂവെന്നു കണ്ടവർ തമ്പേറടിച്ചു ഘോഷിക്കുന്നു. അപ്പോൾ പലതു കാണുന്നതല്ലേ ഏററവും വലിയ അപരാധം. മനസ്സിൻെറ ആ പല കാഴ്ചകളെ ഭഗവന്മയമാക്കുകയാണു 'മനമലർ കൊയ്തു മഹേശ്വരപൂജ ചെയ്യൽ'. മനുഷ്യജന്മം കിട്ടിയിട്ടും തനിക്കാദ്യമേ അതു കഴിയാത്തതിൽ ഭക്തഹൃദയം വേദനിക്കുന്നു. എന്തായാലും ഇനി താനതിനു ദൃഢനിശ്ചയം ചെയ്തുകഴിഞ്ഞു എന്നാണ് ഭക്തൻ ഭഗവാനെ അറിയിക്കുന്നത്.

മനുഷ്യദേഹം ഭഗവന്നാമജപത്തിനുള്ള ഉപകരണമാണെന്നത്രേ ഭക്തൻ ഇനി വെളിപ്പെടുത്തുന്നത്:-

7 അപരമിതൊക്കെയും പരിചയിക്കുമതിങ്കലിരു-
ന്നപജയമായണഞ്ഞിതിതു കണ്ടറി നീ മനമേ!
ജപപടമംഗമാമിതിലിരുന്നു ജപിക്കുകിലി-
ങ്ങുപരതിവന്നുചേരുമകതാരിലൊരിമ്പമതാം

മനമേ - ഇപ്പോഴും വിഷയങ്ങളെ ചിന്തിച്ചു ചലിക്കാൻ കൊതിക്കുന്ന മനസ്സേ; അപരമിതൊക്കെയും പരിചയിക്കുമതിങ്കലിരുന്ന് - സത്യസ്വരൂപമല്ലെന്നു കരുതി അനുഭവിക്കുന്ന മററനുഭവങ്ങളിൽ നിന്ന്; അപജയമായ് - പരാജയപ്പെട്ടാണ്; ഇതണഞ്ഞത് - ഭഗവത്പദങ്ങളിൽ പററിച്ചേർന്ന്; നീ ഇതു കണ്ടറി - നിനക്ക് ഇതു നല്ലപോലെ ഓർമ്മവേണം; ജപപടമംഗമാം - ഭഗവന്നാമമുച്ചരിച്ചിരിക്കാനുള്ള ഇരിപ്പിടമാണ് ഈ ശരീരം; ഇതിലിരുന്നു ജപിക്കുകിൽ - ഈ മനുഷ്യശരീരത്തിലിരുന്നു നിരന്തരം ഭഗവന്നാമം ജപിക്കുകയാണെങ്കിൽ; ഇങ്ങുപരതിവന്നുചേരും - ഈ ജീവിതത്തിൽത്തന്നെ മനസ്സിൻെറ വിഷയഭ്രമം തീർന്ന് ആത്മാനന്ദം അനുഭവിക്കാറാകും; അകതാരിലൊരിമ്പമതാം - മനസ്സിനു പൂർണ്ണമായ ധന്യത വരുന്ന കാര്യമാണത്.

ഇപ്പോഴും വിഷയങ്ങളെ ചിന്തിച്ചു ചലിക്കാൻ കൊതിക്കുന്ന മനസ്സേ. സത്യസ്വരൂപമല്ലെന്നു കരുതി അനുഭവിക്കുന്ന മററനുഭവങ്ങളിൽനിന്ന് പരാജയപ്പെട്ടാണ് ഭഗവത്പാദങ്ങളിൽ പററിച്ചേർന്നത്. നിനക്കിതു നല്ലപോലെ

ഓർമ്മവേണം. ഭഗവന്നാമുമുച്ചരിച്ചിരിക്കാനുള്ള ഇരിപ്പിടമാണ് ഈ ശരീരം. ഈ മനുഷ്യശരീരത്തിലിരുന്നു നിരന്തരം ഭഗവന്നാമം ജപിക്കുകയാണെങ്കിൽ മനസ്സിൻെറ വിഷയഭ്രമം തീർന്ന് ആത്മാനന്ദം അനുഭവിക്കാറാകും. മനസ്സിനു പൂർണ്ണമായ ധന്യത വരുന്ന കാര്യമാണിത്.

**അകതാരിലൊരിമ്പമതാം**

വിഷയാനുഭവങ്ങൾ എന്തൊക്കെ നേടിയാലും മനസ്സിനൊരിക്കലും തൃപ്തിയോ കാര്യമായ സുഖമോ ലഭിക്കുന്നതല്ല. മാത്രമല്ല നൈമിഷികമായ ഏതു വിഷയസുഖവും തുടർച്ചയായ ദുഃഖത്തിനു കാരണമായും ഭവിക്കും. അങ്ങനെ കുറെയൊക്കെ അനുഭവിച്ചു മടുത്താണു മനസ്സ് വിഷയങ്ങ ളിൽ നിന്നും പിന്മാറി 'മനമലരിട്ടു ഭഗവാനെ കുമ്പിടാൻ'തീരുമാനിച്ചത്. എന്നിട്ടും വിഷയാവാസന ശമിക്കുന്നില്ല. ആത്മാനന്ദം അറിയായ്കയാണിതിനു കാരണം. മനുഷ്യശരീരം മൃഗങ്ങളെപ്പോലെ ഇന്ദ്രിയസുഖങ്ങൾക്കുവേണ്ടി വലിച്ചെറിയാനുള്ളതല്ല. തന്നിൽ കുടികൊള്ളുന്ന ഈശ്വരനെ കാണാൻ കരുത്തുള്ള ഉപകരണമാണിത്. ഈ ശരീരം ഭഗവന്നാമം ജപിക്കാനായി ഒരുക്കിയിരിക്കുന്ന ഇരിപ്പിടമാണ്.'ജപപടം'എന്നതിന് ജപിക്കാനിരിക്കാനുള്ള വസ്ത്രം എന്നാണർത്ഥം.

മനുഷ്യദേഹമാകുന്ന ആസനത്തിലിരുന്നു സദാ നാമജപം തുടരുമെ ങ്കിൽ തീർച്ചയായും ഉപരതി വന്നുചേരും. വിഷയോന്മുഖമായ മനസ്സിൻെറ ഉപശമവും ആത്മോന്മുഖമായ മനസ്സിൻെറ ആനന്ദാനുഭവവുമാണ് *ഉപരതി.* ഉപരതി വരുന്നതോടെ ഇതിൽ കവിഞ്ഞൊരു സുഖം ഇവിടെയിനി കിട്ടാനി ല്ലെന്നു മനസ്സിനു ബോദ്ധ്യമാകുന്നു. ജീവിതം ധന്യമായെന്നും അനുഭവിക്കാ റാകുന്നു. ഉപരതിക്കുവേണ്ടി യത്നിക്കാത്ത മനുഷ്യജന്മം നിഷ്ഫലമെന്നു താൽപര്യം.

അദ്വൈതസത്യം അനുഭവിക്കാത്തിടത്തോളം സംസാരശൃംഖല തുടരാനിടവരുമെന്നാണിനി പറയുന്നത്.

8 അതുമിതുമെന്നുമുന്നുക നിമിത്തമിതിങ്കലെഴും-
പതിപശുപാശമിങ്ങിതു പരമ്പരയായഴിയും
മതി കതിരൊടു മണ്ണൊളിവിയത്തനിലൻ ജലവും
പതിയുടെ രൂപമെന്നിഹ നമിച്ചു പദം പണിയാം.

അതുമിതുമെന്നുമുന്നുകനിമിത്തം – ഞാൻ, നീ ബന്ധുക്കൾ, വീട്, ധനം ഇങ്ങനെ പലതും ചിന്തിച്ചു കഴിഞ്ഞു കൂടുന്നതുകൊണ്ട്; ഇതിങ്കലെഴും പതി– ഈ ജഡപ്രപഞ്ചത്തിൽ മമതാബദ്ധനായിത്തീരുന്ന ജീവൻ; പശു– വിഷയങ്ങ ളിൽ മേയുന്ന പശുവായും; പാശം – അവയോടുള്ള മമത പാശമായും; ഇങ്ങ് ഇത് – ഇവിടെ ഈ സംസാരബന്ധം; പരമ്പരയായഴിയും – മാറിമാറി വന്നും പോയും തുടരും; മതി കതിരൊടു – ബുദ്ധിയോടും അഹങ്കാരത്തോടുമൊപ്പം; മണ്ണൊളിവിയത്തനിലൻ ജലം – ഭൂമി, ആകാശം, വായു, അഗ്നി, വെള്ളം എന്നീ പഞ്ചഭൂതങ്ങളും; പതിയുടെ രൂപമെന്നിഹ–സത്യസ്വരൂപനായ ജഗദീശ്വ രൻെറ രൂപഭേദങ്ങളാണെന്ന് ഇവിടെവച്ച്; നിനച്ചു – നല്ലവണ്ണമറിഞ്ഞ്; പദം പണിയാം – ഭഗവാൻെറ കാലടി വണങ്ങുകയാണു വേണ്ടത്.

ഞാൻ, നീ, ബന്ധുക്കൾ, വീട്, ധനം ഇങ്ങനെ പലതും ചിന്തിച്ചു കഴിഞ്ഞുകൂടുന്നതുകൊണ്ട് ഈ ജഡപ്രപഞ്ചത്തിൽ മമതാബദ്ധനായിത്തീരുന്ന ജീവൻ വിഷയങ്ങളിൽ മേയുന്ന പശുവായും അവയോടുള്ള മമത പാശമായും ഇവിടെ ഈ സംസാരബന്ധം മാറിമാറി വന്നും പോയും തുടരും. ബുദ്ധിയോടും അഹങ്കാരത്തോടുമൊപ്പം ഭൂമി, ആകാശം, വായു അഗ്നി, വെള്ളം എന്നീ പഞ്ചഭൂതങ്ങളും സത്യസ്വരൂപനായ ഭഗവാൻെറ രൂപഭേദങ്ങളാണെന്നിവിടെവച്ചുനല്ലവണ്ണമറിഞ്ഞ് ഭഗവാൻെറ കാലടി വണങ്ങുകയാണ് വേണ്ടത്.

## ഇതുപരമ്പരയായഴിയും

പശുപതി, പശു, പാശം ഇതാണു പ്രപഞ്ച വ്യവസ്ഥ. ഈശ്വരൻ, ജീവൻ, സംസാരബന്ധം ഇവയാണു പശുപതി, പശു, പാശം എന്നിവ. ഇവിടെ വിഷയങ്ങളിൽ മേഞ്ഞു നടക്കുന്നതുകൊണ്ടാണു ജീവനു പശുത്വം വന്നു ചേർന്നത്. ജീവൻ യഥാർത്ഥത്തിൽ പശുപതിയുടെതന്നെ അംശമാണ്. ഈ അംശത്തിനു വിഷയങ്ങളോടു മമതാബന്ധം വന്നുചേരുമ്പോഴാണ് അതു പശുവായി മാറുന്നത്. അതുകൊണ്ടു ശ്ലോകത്തിൽ 'ഇതിങ്കലെഴുംപതി' മമതാബദ്ധനായ ജീവനാണ്. നാലാം വരിയിലെ പതി സാക്ഷാത് പശുപതിയും. പശുവായ ജീവൻ പലതുകണ്ടു മമതാബദ്ധനായി കഴിയുന്നിടത്തോളം ജനനമരണരൂപമായ സംസാരബന്ധം തുടർന്നുകൊണ്ടേയിരിക്കും. ഇതു മാറാൻ ഒരുവഴിയേയുള്ളൂ. പഞ്ചഭൂതങ്ങളും അവയുടെ കുടിക്കലർപ്പായ പ്രപഞ്ചവും എല്ലാം ഒരേ പശുപതിയുടെ രൂപഭേദങ്ങൾതന്നെയെന്നു യുക്തിവിചാരം ചെയ്തും ധ്യാനിച്ചും അനുഭവിക്കാൻ ശ്രമിക്കണം. അങ്ങനെ അദ്വൈതസ്വരൂപനായ പശുപതിയുടെ ചരണങ്ങളിൽ പൂർണ്ണമായും അഭയം തേടിയാലല്ലാതെ ഈ സംസാരചക്രഭ്രമം തീരുന്നതല്ല.

ആഭരണങ്ങളിൽ സ്വർണ്ണമെന്നപോലെ ജഗത്‌രൂപങ്ങളിൽ സർവ്വത്ര വ്യാപിച്ചുനിൽക്കുന്ന അദ്വയവസ്തുവാണ് ജഗദീശ്വരൻ എന്നാണിനി വെളിപ്പെടുത്തുന്നത്:-

9 പണിപലതായ് വരുന്ന കനകത്തിലിരുന്നതുപോ-
ലണിമിഴികൊണ്ടു നിർമ്മിതമിതൊക്കെയുമത്ഭുതമാം
അണിയണമെന്നെ നിന്തിരുവടിക്ക,ടിയൻമലരാ-
മണിയണിയായ് നിരന്നു തിരയററുയരും കടലേ!

പണിപലതായ് വരുന്ന കനകത്തിൽ - പണിചെയ്തു പല ആഭരണരൂപത്തിൽ വേർതിരിയുന്ന സ്വർണ്ണത്തിൽ; ഇരുന്നതുപോൽ-സർവ്വത്ര സ്വർണ്ണം വസ്തുവായി വിളങ്ങുന്നതുപോലെ; അണിമിഴികൊണ്ടു നിർമ്മിതമിതൊക്കെയും-മായാമയമായ കടാക്ഷംകൊണ്ടു ഭഗവാൻ തന്നിലുണ്ടെന്നു തോന്നിച്ചിരുന്ന ഈ പ്രപഞ്ചമെല്ലാം; അത്ഭുതമാം-ആശ്ചര്യമെന്നേ പറയേണ്ടു; നിന്തിരുവടിക്ക്-അവിടത്തെ പാദങ്ങൾക്ക്; അടിയൻ - ഈ ഭക്തദാസൻ; മലരാം - സ്വയം പൂവായി അർപ്പിക്കപ്പെടുന്നു; അണിയണിയായ് നിരന്നു തിരയററുയരും കടലേ - നിരനിരയായി പ്രപഞ്ചഘടകങ്ങളെ സ്വയം ഒരു ചലനവുംകൂടാതെ പ്രകടമാക്കി ലയിപ്പിക്കുന്ന അല്ലയോ ബോധസമുദ്രമേ; എന്നെ അണിയണം - അങ്ങയുടെ പാദങ്ങളിൽ അർപ്പിതനായിരിക്കുന്ന എന്നെ അംഗീകരിക്കണം.

പണിചെയ്തു പല ആഭരണരൂപത്തിൽ വേർതിരിയുന്ന സ്വർണ്ണത്തിൽ സർവ്വത്ര സ്വർണ്ണം വസ്തുവായി വിളങ്ങുന്നതുപോലെ മായാമയമായ കടാക്ഷംകൊണ്ടു ഭഗവാൻ തന്നിൽ ഉണ്ടെന്നു തോന്നിച്ചിരിക്കുന്ന ഈ പ്രപഞ്ചമെല്ലാം ആശ്ചര്യമെന്നേ പറയേണ്ടു. അവിടത്തെ പാദങ്ങൾക്ക് ഈ ഭക്തദാസൻ സ്വയം പൂവായി അർപ്പിക്കപ്പെടുന്നു. നിരനിരയായി പ്രപഞ്ചഘടകങ്ങളെ സ്വയം ഒരു ചലനവുംകൂടാതെ പ്രകടമാക്കി ലയിപ്പിക്കുന്ന അല്ലയോ ബോധസമുദ്രമേ, അങ്ങയുടെ പാദങ്ങളിൽ അർപ്പിതനായിരിക്കുന്ന എന്നെ അംഗീകരിക്കണം.

## തിരയററുയരും കടലേ!

ബോധസമുദ്രമായ സത്യം അഖണ്ഡവും അചഞ്ചലവുമാണ്. സത്യത്തിൻെറ ഈ അഖണ്ഡതയ്ക്കോ അചഞ്ചലതയ്ക്കോ ഒരു കേടും വരാതെയാണ് അനന്തകോടി പ്രപഞ്ചഘടകങ്ങൾ അതിൽ പൊന്തുന്നതും മറയുന്നതും. ആഭരണങ്ങളിൽ സ്വർണ്ണമെന്നപോലെ ഈ പ്രപഞ്ചഘടകങ്ങളിലെല്ലാം വസ്തു ബോധസ്വരൂപമായ സത്യംമാത്രം. പക്ഷെ സ്വർണ്ണം തൻെറ അഖണ്ഡത നശിപ്പിച്ചിട്ടാണ് ആഭരണങ്ങളായി മാറുന്നത്. പരമസത്യത്തിനാകട്ടെ അഖണ്ഡതയ്ക്ക് ഒരു കേടും ഒരിക്കലും സംഭവിക്കുന്നില്ല. പിന്നെയെങ്ങനെയാണീ പ്രപഞ്ചഘടകങ്ങളെ പൊന്തിച്ചു കാട്ടുന്നത്. തൻെറ മായാശക്തികൊണ്ട് മരുഭൂമിയിൽ കാനൽജലംപോലെ പ്രപഞ്ചം തന്നിൽ ഉണ്ടെന്നു തോന്നിക്കുകയാണു ചെയ്യുന്നത്. ഈ സൃഷ്ടിയുടെ മായാസ്വരൂപം വെളിപ്പെടുത്താനാണ് “അണിമിഴികൊണ്ടു നിർമ്മിതം” എന്നു പറഞ്ഞിരിക്കുന്നത്. ഒരേ ഈശ്വരസത്തയിൽ പലതുണ്ടെന്നു തോന്നിക്കുന്ന ഈ മായയെ ജയിക്കാൻ ഒരു മാർഗ്ഗമേയുള്ളൂ. സമ്പൂർണ്ണ ഭഗവദർപ്പണം. ഒരു പൂ പറിച്ച് ഭഗവാൻെറ പാദങ്ങളിലർപ്പിക്കുമ്പോലെ ജീവിതപുഷ്പത്തെ ആ പാദങ്ങളിൽ അർപ്പിക്കുക. അപ്പോൾ അവിടുന്നംഗീകരിക്കും. അതോടെ ജീവിതക്ലേശവും മാറിക്കിട്ടും.

ഈ ദേഹം വിട്ടുപോകുന്നതിനു മുമ്പുതന്നെ ഭഗവാൻ തന്നെ അംഗീകരിച്ചു കാരുണ്യം അനുഭവപ്പെടുത്തിത്തരണമെന്നു പ്രാർത്ഥിച്ചുകൊണ്ടു ഭക്തൻ സ്തോത്രം അവസാനിപ്പിക്കുകയാണു പത്താം ശ്ലോകത്തിൽ:–

10 കടലിലെഴും തരംഗനിരപോലെ കലങ്ങിവരു–
ന്നുടനുടനുള്ളഴിഞ്ഞു പലപററൊഴിയുന്നതുപോൽ
ഘടപടമെന്നെടുത്തിഹ തൊടുത്തു വഴക്കിടുമീ
കുടമുടയുന്നതിന്നകമെടുത്തരുളീടണമേ!

കടലിലെഴും തരംഗനിരപോലെ – സമുദ്രത്തിൽ ഒന്നിനു പിൻപ് ഒന്നായി പൊന്തിവരുന്ന തിരമാലപോലെ; കലങ്ങിവരുന്നു – മനസ്സിനെ ഇളക്കിമറിച്ചുകൊണ്ടു വിഷയസങ്കൽപങ്ങൾ പാഞ്ഞുവരുന്നു; ഉടനുടൻ – അപ്പോഴൊക്കെ; ഉള്ളഴിഞ്ഞ് – മനസ്സിൻെറ ഭ്രമം തീർന്ന്; പലപററൊഴിയുന്നതുപോൽ – പല മമതാബന്ധങ്ങളും മാറിപ്പോകുന്ന മട്ടിൽ; ഘടപടമെന്നെടുത്തിഹതൊടുത്തു വഴക്കിടുമീ – ഇതു കുടം, ഇതു വസ്ത്രം എന്ന് പലതുകാട്ടി ഈ ജീവിതത്തിൽ അവയോടു ബന്ധപ്പെടുത്തിമമതയുണ്ടാക്കുന്ന; ഈ കുടമുടയുന്നതിന്നകം –

74-2003 23

ജഡമായ ഈ ദേഹം വീഴുന്നതിനു മുമ്പ്; എടുത്തരുളീടണമേ - അങ്ങയുടെ പാദങ്ങളിൽ അർപ്പിതനായ എന്നെ അംഗീകരിച്ചനുഗ്രഹിക്കേണമേ

സമുദ്രത്തിൽ ഒന്നിനുപിൻപ് ഒന്നായി പൊന്തിവരുന്ന തിരമാലപോലെ മനസ്സിനെ ഇളക്കിമറിച്ചുകൊണ്ട് വിഷയസങ്കൽപങ്ങൾ പാഞ്ഞുവരുന്നു. അപ്പോഴൊക്കെ മനസ്സിൻെറ ഭ്രമം തീർന്ന് പല മമതാബന്ധങ്ങളും മാറിപ്പോകുന്നമട്ടിൽ, ഇതു കുടം, ഇതു വസ്ത്രം എന്നു പലതുകാട്ടി ഈ ജീവിതത്തിൽ അവയോടു ബന്ധപ്പെടുത്തി മമതയുണ്ടാക്കുന്ന ജഡമായ ഈ ദേഹം വീഴുന്നതിനുമുമ്പ് അങ്ങയുടെ പാദങ്ങളിൽ അർപ്പിതനായ എന്നെ അംഗീകരിച്ചനുഗ്രഹിക്കേണമേ.

## എടുത്തരുളീടണമേ

ഒരു സത്യാന്വേഷി എത്രയൊക്കെ കിണഞ്ഞു പരിശ്രമിച്ചാലും ഭഗവത് കാരുണ്യം കൂടിയുണ്ടെങ്കിലേ മനസ്സിൻെറ വിഷയസങ്കൽപങ്ങളെ ജയിക്കാൻ പററൂ. ഭഗവത് കാരുണ്യമോ സർവ്വാർപ്പണം കൊണ്ടല്ലാതെ അനുഭവപ്പെടുകയില്ല. ഞാൻ, ഞാൻ എന്ന അഹങ്കാരവും എൻേറത് എൻേറത് എന്ന മമതാബന്ധവും കുറഞ്ഞ് ഭഗവാൻ, ഭഗവാൻ എന്നിങ്ങനെ എല്ലാററിലും ഈശ്വരനെ ദർശിക്കുന്നതാണ് സർവ്വാർപ്പണം. സ്വന്തം ദേഹത്തിലുള്ള മമതയാണ് മററു ജഡപദാർത്ഥങ്ങളോടുള്ള മമതയ്ക്കു ഹേതു. അതുകൊണ്ട് ആദ്യമായി സ്വദേഹംതന്നെ ഭഗവാനർപ്പിക്കണം. അപ്പോൾ അതുമായി ബന്ധപ്പെട്ട എല്ലാം ഈശ്വരൻേറതായി അനുഭവിക്കാൻ കഴിയും. ഈ സർവ്വാർപ്പണ ബുദ്ധിവന്നാൽ കാരുണ്യം അനുഭവപ്പെടും. എങ്ങനെയാണു കാരുണ്യം അനുഭവപ്പെടുക? ആനന്ദസ്വരൂപിയായ ഭഗവാൻ സകലരുടെയും ഉള്ളിൽ സ്ഥിതിചെയ്യുന്നു എന്നാണല്ലോ ശാസ്ത്രസിദ്ധാന്തം. സർവ്വാർപ്പണബുദ്ധിവന്നയാൾക്ക് നിരപേക്ഷമായ ചിത്തപ്രസാദരൂപത്തിലാണ് ഭഗവത്കാരുണ്യം അനുഭവപ്പെടുന്നത്. ചിത്തപ്രസാദം അനുഭവപ്പെടുന്നതോടെ ഉള്ളിലും പുറത്തും ഈശ്വരസാന്നിദ്ധ്യം അനുഭവിക്കാറാകും. തുടർന്ന് എല്ലായിടത്തും താൻ ഈശ്വരനാൽ നയിക്കപ്പെടുകയാണെന്നു ബോദ്ധ്യമാകും. എല്ലാ ഭയങ്ങളും വിട്ടുപോകും. താൻ ദിവസേന കൂടുതൽ കൂടുതൽ ഭഗവാനോടലിഞ്ഞുചേർന്നു തൻെറ ജീവിതം ധന്യധന്യമായിത്തീരുന്നു എന്നും അനുഭവിക്കാറാകും. ഈ അനുഭവം പൂർണ്ണമായി ഉൾക്കൊള്ളുന്നയാളാണു ജീവന്മുക്തൻ. ശരീരമിരിക്കവേതന്നെ പരമസത്യം പ്രാപിച്ചു മുക്തനായ മഹാത്മാവാണു ജീവന്മുക്തൻ . തനിക്ക് ഈ ജീവമുക്തിക്കുവഴി തെളിക്കണേ എന്നാണു ഭക്തൻ അവസാനമായി പ്രാർത്ഥിച്ചിരിക്കുന്നത്. ജീവന്മുക്തി അനുഭവിച്ചറിഞ്ഞയാൾക്ക് മനുഷ്യജീവിതത്തിൻെറ പരമലക്ഷ്യം അതിനപ്പുറം ഒന്നുമുണ്ടാകാനില്ലെന്നു തെളിയുന്നു. സ്വയം ജീവന്മുക്തനായിത്തീർന്ന ശേഷം ദിവ്യമായ ഈ ശിവസ്തുതിയിലൂടെ ജീവന്മുക്തിമാർഗ്ഗം നമുക്കും തെളിയിച്ചുതന്ന ആ ഋഷിവര്യൻെറ പാദങ്ങളിൽ കുമ്പിടാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 8

# കോലതീരേശസ്തവം

തിരുവനന്തപുരത്തിനടുത്തുള്ള ഒരു സ്ഥലമാണ് കുളത്തൂർ. അവിടത്തെ കോലത്തുകര ക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തി ശിവനാണ്. 1893-ലാണ് ഗുരുദേവൻ ഈ ക്ഷേത്രത്തിൽ പ്രതിഷ്ഠ നടത്തിയത്. തുടർന്ന് ആ ശിവനെ ഇഷ്ടദേവനായി അംഗീകരിച്ചുപാസിക്കുന്ന ഭക്തന്മാർക്കായി മനോഹരമായ ഈ സ്തോത്രവും രചിച്ചു നൽകി. ഈ കൃതി പ്രത്യേകമായിത്തന്നെ പ്രസിദ്ധീകരിച്ചിട്ടുണ്ട്. കൂടാതെ ശ്രീ കോട്ടുകോയിക്കൽ വേലായുധൻ എഴുതിയ 'ശ്രീനാരായണഗുരുവും ശിഷ്യന്മാരും' എന്ന ഗ്രന്ഥത്തിൻെറ 219, 220 എന്നീ പുറങ്ങളിലും ഈ കൃതി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഗുരുദേവന്റെ മറ്റു സ്തോത്രകൃതികളെപ്പോലെ കോലതീരേശസ്തവവും ഇഷ്ടദേവഭജനംവഴി വസ്തുബോധമുളവാക്കി മുക്തിക്കു വഴിതെളിക്കുന്ന ഒരുത്തമകൃതിയാണ്. സർവാർപ്പണബുദ്ധി ദൃഢപ്പെടുന്നതോടൊപ്പം വ്യക്തമായ വസ്തുബോധവും ഈ സ്തോത്രപാരായണം ഉളവാക്കും. ഇതു നിരന്തരം പാരായണം ചെയ്യുന്നവർക്കു ദാരിദ്ര്യം, രോഗം തുടങ്ങിയ ലൗകിക ക്ളേശങ്ങളും നിശ്ശേഷം അകന്നുകിട്ടുന്നതാണ്.

കാലാശ്രയമെന്നായണയുന്നോർക്കനുകൂലൻ
ഫാലാക്ഷനധർമിഷ്ഠരിലേററം പ്രതികൂലൻ
പാലിക്കണമെന്നെപ്പരിചോടിന്നു കുളത്തൂർ
കോലത്തുകരക്കോവിലിൽവാഴും പരമേശൻ 1

ഈ ലോകമശേഷം ക്ഷണമാത്രേണ സൃജിച്ചാ-
രാലോകനമാത്രേണ ഭരിക്കുന്നനുവേലം
ഈ ലീലകളാടുന്നവനാണ്ടീടണമെന്നെ
കോലത്തുകരക്കോവിലിൽവാഴും പരമേശൻ. 2

സർവ്വാശ്രയമെങ്ങും നിറയുന്നോനപി ഭക്തർ-
ക്കിവ്വാറൊരുരൂപം ഭജനത്തിന്നുധരിപ്പോൻ
ആലസ്യമൊഴിച്ചപ്പരബോധം തരണം മേ
കോലത്തുകരക്കോവിലിൽവാഴും പരമേശൻ 3

ഈ ലോചനമാദീന്ദ്രിയമേതെങ്കിലുമൊന്നി-
ങ്ങാലോചനകൂടാതപഥത്തിങ്കലണഞ്ഞാൽ

ആലാക്കിലുടൻ സൻമതിതോന്നിക്കുകെനിക്കെൻ-
കോലത്തുകരക്കോവിലിൽവാഴും പരമേശൻ. 4

കൈകാൽമുതലാമെന്നുടെയങ്ഗങ്ങളിലൊന്നും
ചെയ്യാതൊരു സത്കർമമൊഴിഞ്ഞങ്ങവിവേകാൽ
വയ്യാത്തതു ചെയ്യാൻ തുനിയാതാക്കുകവേണം
കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ! 5

രോഗാദികളെല്ലാമൊഴിവാക്കീടുകവേണം
ഹേ! കാമദ, കാമാന്തക, കാരുണ്യപയോധേ!
ഏകീടണമേ സൗഖ്യമെനിക്കൻപൊടു ശംഭോ!
കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ! 6

ദാരിദ്ര്യമഹാദുഃഖമണഞ്ഞീടരുതെന്നിൽ
ദൂരത്തകലേണം മദമെന്നും സുജനാനാം
ചാരത്തുവസിപ്പാനൊരു ഭാഗ്യം വരണം ശ്രീ-
കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ! 7

ചാപല്യവശാൽ ചെയ്തൊരു പാപങ്ങൾ പൊറുത്തെൻ-
താപങ്ങളൊഴിച്ചാളണമെന്നല്ലിനി നിത്യം
പാപാപഹമാം നിൻപദമോർക്കായ്‌വരണം മേ
കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ! 8

ധാതാവിനുമാമാധവനും കൂടിയമേയം
വീതാവധി നിൻ വൈഭവമാരാണുരചെയ്‌വാൻ?
ഏതാനുമിവന്നുള്ളഭിലാഷങ്ങൾ പറഞ്ഞേൻ
കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ! 9

മാലുണ്ടതുരയ്പ്പാൻ കഴിവില്ലാശ്ശിശുവിൻെറ
പോലിങ്ങു നിരർഥധ്വനിയാണെൻെറ പുലമ്പൽ
ആലംബനമാമെങ്കിലുമമ്പോസമമിന്നെൻ-
കോലത്തുകരക്കോവിലിൽവാഴും പരമേശൻ. 10

## വ്യാഖ്യാനം

കുളത്തൂർ തിരുവനന്തപുരത്തിനടുത്തുള്ള ഒരു സ്ഥലമാണ്. അവിടത്തെ കോലത്തുകരക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തി ശിവനാണ്. 1893-ലാണ് ശ്രീനാരായണഗുരുദേവൻ ഈ ക്ഷേത്രത്തിൽ ശിവപ്രതിഷ്ഠ നടത്തിയത്. പ്രതിഷ്ഠയെതുടർന്ന് ആ ശിവനെ ഇഷ്ടദേവനായി അംഗീകരിച്ചു ഭജിക്കുന്നവർക്കായി മനോഹരമായ ഒരു സ്തോത്രവും നിർമിച്ചു. പത്തു പദ്യങ്ങളുൾക്കൊള്ളുന്ന ആ സ്തോത്രമാണ് 'കോലതീരേശസ്തവം' ഗുരുദേവൻെറ മററു

സ്തോത്രകൃതികളെപ്പോലെ ഇതും ഇഷ്ടദേ വതാഭജനംവഴി വസ്തുബോധ മുളവാക്കി മുക്തിക്കു വഴിതെളിക്കുന്ന ഒരുത്തമകൃതിയാണ്. സത്യജിജ്ഞാസുക്കളായ ഉപാസകന്മാർക്ക് നിരന്തരം ഉരുവിട്ടു മനനം ചെയ്യാനുള്ള ഭക്തിഭാവ നിർഭരമായ ഒരു ശിവസ്തുതി.

കാലഗതി തികച്ചും ഭഗവാനെ ആശ്രയിക്കുന്നതുകൊണ്ട് ഞാൻ അങ്ങയെത്തന്നെ ശരണം പ്രാപിക്കുന്നു എന്നാണ് ഭക്തൻ ആദ്യമായി വെളിപ്പെടുത്തുന്നത്:-

1 കാലാശ്രയമെന്നായണയുന്നോർക്കനുകൂലൻ
ഫാലാക്ഷനധർമിഷ്ഠരിലേററംപ്രതികൂലൻ
പാലിക്കണമെന്നെപ്പരിചോടിന്നുകുളത്തൂർ
കോലത്തുകരക്കോവിലിൽവാഴും പരമേശൻ.

കാലാശ്രയമെന്നായ് - സുഖദുഃഖാനുഭവരൂപമായ കാലഗതിയുടെ നിയന്താവ് ഭഗവാൻ മാത്രമാണെന്നറിഞ്ഞു; അണയുന്നോർക്ക് - ശരണം പ്രാപിക്കുന്ന ഭക്തന്മാർക്ക്; അനുകൂലൻ - ക്രമേണ ശാന്തിയും ആനന്ദവും നൽകി അനുഗ്രഹിക്കുന്നവനും; അധർമിഷ്ഠരിൽ അഹങ്കരിച്ച് അന്യായങ്ങൾ പ്രവർത്തിക്കുന്നവരിൽ; ഫാലാക്ഷൻ തീ ചിതറുന്ന നെററിക്കണ്ണോടുകൂടി; ഏററം പ്രതികൂലൻ - അത്യധികം നാശം വരുത്തിവയ്ക്കുന്നവനുമായി കുളത്തൂർകോലത്തുകരക്കോവിലിൽ വാഴും പരമേശൻ - കുളത്തൂർ കോലത്തുകരക്ഷേത്രത്തിലെ പ്രതിഷ്ഠാ മൂർത്തിയായി വിളങ്ങുന്ന ശിവൻ; എന്നെ പരിചോടുപാലിക്കണം - ഈ ഭക്തനെ കരുണാപൂർവം വേഗം കാത്തരുളണം.

സുഖദുഃഖാനുഭവരൂപമായ കാലഗതിയുടെ നിയന്താവ് ഭഗവാൻ മാത്രമാണെന്നറിഞ്ഞ് ശരണം പ്രാപിക്കുന്ന ഭക്തന്മാർക്ക് ക്രമേണ ശാന്തിയും ആനന്ദവും നൽകി അനുഗ്രഹിക്കുവാനും അഹങ്കരിച്ച് അന്യായങ്ങൾ പ്രവർത്തിക്കുന്നവരിൽ തീ ചിതറുന്ന നെററിക്കണ്ണോടുകൂടി അത്യധികം നാശം വരുത്തിവയ്ക്കുന്നവനുമായി കുളത്തൂർകോലത്തു കരക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായി വിളങ്ങുന്ന ശിവൻ ഈ ഭക്തനെ കരുണാപൂർവം വേഗം കാത്തരുളണം.

**കാലശ്രയമെന്നായ്**

കർമമാണു കാലത്തിൻെറ അനുഭവമുണ്ടാക്കുന്നത്. കർമമോ ബോധാനന്ദസ്വരൂപനായ പരമാത്മാവിൻെറ ശക്തിസ്പന്ദനത്തിൻെറ വികസിതരൂപമാണ്. ചുരുക്കത്തിൽ പരമാത്മശക്തി സ്പന്ദിച്ചുരൂപം നൽകുന്ന കർമം നിശ്ചലനായ പരമാത്മാവിൽ ഉണ്ടെന്നു തോന്നിക്കുന്ന അനുഭവമാണു കാലം. അങ്ങനെ ധർമാധർമരൂപത്തിൽ വേർതിരിയുന്ന കർമം ഉണ്ടാക്കുന്ന സുഖദുഃഖാനുഭവമാണു കാലഗതി. ഇതിൽ ധർമം സുഖത്തെയുളവാക്കുന്നു. അധർമം ദുഃഖത്തെയുളവാക്കുന്നു. എന്താണു ധർമം? കാലത്തിനാശ്രയമായ ഭഗവാനോടടുപ്പിക്കുന്ന കർമമാണു ധർമം. എന്താണധർമം? അഹങ്കാരം വളർത്തി ഭഗവാനിൽ നിന്നും അകററിക്കളയുന്ന കർമം അധർമം. കാലഗതി

യുടെ ഈ രഹസ്യം ധരിച്ചിട്ടുള്ള ഭക്തൻമാർ നിരന്തരം ഞാനെന്ന ഭാവം കുറച്ച് ഈശ്വരാരാധനാപരമായി സ്വധർമമനുഷ്ഠിക്കുന്നു. അവരെ ഭഗവാൻ ക്രമേണ ശാന്തിയും ആനന്ദവും നൽകി അനുഗ്രഹിക്കുന്നു. കാലഗതിയുടെ രഹസ്യം അറിയാത്തവർ ഞാനെന്നഭാവം വളർത്തി ഭഗവാനിൽനിന്നും അകന്നുപോകത്തക്കവിധം ദുഷ്കർമങ്ങളിലേർപ്പെടുന്നു. അവർ ഭഗവാന്റെ തീചിതറുന്ന നെററിക്കണ്ണിൽ അഥവാ കാലഗതിയുടെ ചൂടിൽ എരിഞ്ഞു പതിക്കാനിടയാകുന്നു. ഇങ്ങനെ കാലഗതിയെ നിയന്ത്രിക്കുന്ന പരമാത്മാവിന്റെ പ്രതീകമായി കോലത്തുകരക്ഷേത്രത്തിൽ വിളങ്ങുന്ന പരമശിവൻ എന്നെ കാത്തുരക്ഷിക്കുമാറാകണം.

എങ്ങനെയാണു ഭഗവാൻ കാലാശ്രയനായിത്തീരുന്നത്? ഈ പ്രപഞ്ചത്തെ മുഴുവൻ വെറും കടാക്ഷലീലകൊണ്ടു സൃഷ്ടിച്ചുരക്ഷിക്കുന്നതു കൊണ്ടുതന്നെ. അങ്ങനെ സൃഷ്ടികർത്താവുംരക്ഷാകർത്താവുമായ ഭഗവാൻ തന്നെ രക്ഷിക്കണ മെന്നാണിനി പ്രാർത്ഥിക്കുന്നത്:-

2 ഈലോകമശേഷം ക്ഷണമാത്രേണ സൃജിച്ചാ-
രാലോകനമാത്രേണ ഭരിക്കുന്നനുവേലം
ഈ ലീലകളാടുന്നവനാണ്ടീടണമെന്നെ
കോലത്തുകരക്കോവിലിൽ വാഴും പരമേശൻ

ഈ ലോകമശേഷം - ഇക്കാണുന്ന പ്രപഞ്ചം മുഴുവൻ; ആര് - ഏതു ജഗദീശ്വരനാണോ; ക്ഷണമാത്രേണ - നിമിഷനേരംകൊണ്ട്; സൃജിച്ച് - സൃഷ്ടിച്ച്; അനുവേലം - സദാസമയം; ആലോകനമാത്രേണ - കടക്കൺനോട്ടം കൊണ്ട്; ഭരിക്കുന്നു - രക്ഷിച്ചുപോരുന്നത്; ഈ ലീലകളാടുന്നവൻ - ഇങ്ങനെ ഈ പ്രപഞ്ചലീലയാടുന്ന; കോലത്തുകര ക്കോവിലിൽ വാഴും പരമേശൻ - കോലത്തുകരക്ഷേത്രത്തിലെ പ്രതിഷ്ഠാ മൂർത്തിയായി വിളങ്ങുന്ന ശിവൻ; എന്നെ ആണ്ടീടണം - ഈ ഭക്തനെ രക്ഷിച്ചരുളണം.

ഇക്കാണുന്ന പ്രപഞ്ചം മുഴുവൻ ഏതു ജഗദീശ്വരനാണോ നിമിഷ നേരംകൊണ്ടു സൃഷ്ടിച്ചു സദാസമയം കടക്കൺ നോട്ടം കൊണ്ടു രക്ഷി ച്ചുപോരുന്നത്. ഇങ്ങനെ ഈ പ്രപഞ്ചലീലയാടുന്ന കോലത്തുകരക്ഷേ ത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായി വിളങ്ങുന്ന ശിവൻ ഈ ഭക്തനെ രക്ഷിച്ചരുളണം.

## സൃഷ്ടിയും രക്ഷയും

ഇവിടെ സത്യമായി പരമത്മാവ് അഥവാ ഈശ്വരൻ മാത്രമേയുള്ളൂ. ഒരൈന്ദ്രജാലികൻ ക്ഷണനേരംകൊണ്ട് അത്ഭുതദൃശ്യങ്ങൾ ഉണ്ടാക്കിക്കാണിക്കുന്നതുപോലെ തന്റെ മായാശക്തികൊണ്ട് തന്നിൽത്തന്നെ സൂര്യചന്ദ്രാദി വിവിധരൂപങ്ങൾ ജഗദീശ്വരൻ ഉണ്ടാക്കിക്കാണിക്കുന്നതാണ് സൃഷ്ടി. ഈശ്വരസങ്കൽപമല്ലാതെ മറെറാരുഹേതുവും സൃഷ്ടിക്കില്ല. സ്ഥൂലപ്രപഞ്ചത്തിന്റെ പിന്നിൽ കാണുന്ന ഘടകം സങ്കൽപവും സങ്കൽപത്തിന്റെ പിന്നിൽ കാണുന്ന ഘടകം ബോധവുമാണെന്നു വേർതിരിക്കാൻ കഴിയുന്നവർക്ക് ഈ സൃഷ്ടിവിവരണം ശാസ്ത്രീയമായിത്തന്നെ ഗ്രഹിക്കാൻ കഴിയും.

എന്തായാലും ബോധസ്വരൂപനായ ജഗദീശ്വരൻെറ സങ്കൽപസൃഷ്ടിയാണ് പ്രപഞ്ചം. ഈസൃഷ്ടിരഹസ്യമാണ് ''ക്ഷണമാത്രേണ സൃജിച്ച്'' എന്നു വെളിപ്പെടുത്തിയിരിക്കുന്നത്. ബോധ സ്വരൂപമായ സത്യത്തിന് ഒരു മാററവും വരുത്താതെയാണ് മരുഭൂമിയിൽ കാനൽജലം എന്നപോലെ പ്രപഞ്ചം അതിൽ പ്രതിഭാസിച്ചു കൊണ്ടിരിക്കുന്നത്. പരമാത്മാവിൻെറ സന്നിധി മാത്രം കൊണ്ട് മായാപ്രപഞ്ചത്തെ നിലനിറുത്തിപ്പോരുന്നു എന്നാണ് വേദാന്തസിദ്ധാന്തം. ഇതാണു ഈശ്വരൻെറ സാക്ഷിസ്വരൂപം. ഈശ്വരൻെറ ഈ സാക്ഷിസ്ഥിതി വ്യക്തമാക്കാനാണ് ''ആലോകനമാത്രേണ ഭരിക്കുന്നവൻ'' എന്നു വെളിപ്പെടുത്തിയിരിക്കുന്നത്. ഇങ്ങനെ അനായാസമായി പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിലീലകളാടുന്ന പരമാത്മാവിൻെറ പ്രതീകമായി കോലത്തുകര ക്ഷേത്രത്തിൽ വിളങ്ങുന്ന പരമശിവൻ എന്നെ കാത്തുരക്ഷിക്കുമാറാകണം.

സർവ്വവ്യാപിയാണെങ്കിലും ഭക്താനുഗ്രഹത്തിനായി ഏതിഷ്ടദേവതാരൂപവും കൈക്കൊള്ളാൻ മടിക്കാത്ത ഭഗവാൻ പരമമായ സത്യബോധം തന്നനുഗ്രഹിക്കണേ എന്നാണിനി പ്രാർത്ഥന:-

3 സർവ്വാശ്രയമെങ്ങും നിറയുന്നോനപിഭക്തർ-
ക്കിവ്വാറൊരുരൂപം ഭജനത്തിന്നു ധരിപ്പോൻ
ആലസ്യമൊഴിച്ചപ്പരബോധം തരണംമേ
കോലത്തുകരക്കോവിലിൽ വാഴും പരമേശൻ

സർവ്വാശ്രയം - സകല ജഗത്തിനും ആശ്രയമായി; എങ്ങും നിറയുന്നോനപി - സർവ്വ വ്യാപിയായി വർത്തിക്കുന്നവനാണെങ്കിലു; ഭക്തർക്കു ഭജനത്തിന് - സഗുണോ പാസകന്മാർക്ക് ഇഷ്ടദേവനായി ആരാധിക്കാൻ; ഇവ്വാറ് - കോലത്തുകര ക്ഷേത്രത്തിലി രിക്കുന്നതുപോലെ; ഒരു രൂപം ധരിപ്പോൻ - ഏതിഷ്ടദേവതാരൂപം ധരിക്കാനും മടിയില്ലാത്ത വനായ കോലത്തുകരക്കോവിലിൽവാഴും പരമേശൻ - കോലത്തുകരക്ഷേത്രത്തിലെ പ്രതിഷ്ഠാ മൂർത്തിയായി വിളങ്ങുന്ന ശിവൻ; മേ - ഈ ഭക്തന്; ആലസ്യമൊഴിച്ച് - തമോ ഗുണമററമാററി; അപ്പരബോധം തരണം - ബ്രഹ്മാനുഭവം തന്ന് അനുഗ്രഹിക്കണം.

സകല ജഗത്തിനും ആശ്രയമായി സർവവ്യാപിയായി വർത്തിക്കുന്നവനാണെങ്കിലും സഗുണോപാസകന്മാർക്ക് ഇഷ്ടദേവനായി ആരാധിക്കാൻ കോലത്തുകരക്ഷേത്രത്തി ലിരിക്കുന്നതുപോലെ ഏതിഷ്ടദേവതാരൂപം ധരിക്കാനും മടിയില്ലാത്തവനായ കോലത്തുകര ക്ഷേത്രത്തിലെ പ്രതിഷ്ഠാ മൂർത്തിയായി വിളങ്ങുന്ന ശിവൻ ഈ ഭക്തന് തമോഗുണമററമാററി ബ്രഹ്മാനുഭവം തന്നനുഗ്രഹിക്കണം.

### സഗുണോപാസനാരഹസ്യം

ബോധാനന്ദഘനമായി സർവവ്യാപിയായി വിളങ്ങുന്ന പരമാത്മതത്ത്വം സാക്ഷാത്കരിക്കുകയാണ് എല്ലാ ഉപാസനകളുടെയും പരമലക്ഷ്യം. നേരിട്ടാപരതത്ത്വം ബുദ്ധിക്കു ഗ്രഹിക്കാൻ കഴിയാത്തവർ ആരംഭത്തിൽ എതെങ്കിലും ഒരിഷ്ടദേവതാരൂപം അംഗീകരിച്ച് സഗുണോപാസന ശീലിക്കണം. മനസ്സിൻെറ ഏകാഗ്രത മാത്രമാണ് സത്യദർശനത്തിനുള്ള

ഉപായം. ഇഷ്ടദേവതാരൂപത്തിൽ മനസ്സ് നല്ലപോലെ ധ്യാനനിഷ്ഠ മാകുമെങ്കിലും ആ രൂപം ചൈതന്യപൂർണമായി ഉള്ളിലും പുറത്തും ഭക്തനു കാണാറാകും. സർവവ്യാപിയായി തന്റെ ആത്മാവായി വർത്തിക്കുന്ന പരമാത്മാവ് തന്നെയാണ് ഇങ്ങനെ ഇഷ്ടദേവതാരൂപം കൈക്കൊണ്ട് അനുഗ്രഹിക്കാനെത്തുന്നത്. സങ്കൽപത്തിന്റെ ദാർഢ്യമനുസരിച്ച് ബോധവസ്തുവിൽ ഏതു രൂപവും പ്രത്യക്ഷഭാവം കൈക്കൊള്ളും. ഇഷ്ട ദേവനെ പ്രത്യക്ഷമായി അനുഭവിക്കാൻ കഴിയുന്ന ഭക്തന് ആ ദേവന്റെ പിന്നിലുള്ള ബോധസ്വരൂപമായ സത്യത്തെ അറിയാൻ പിന്നെ വലിയ താമസമൊന്നും ഉണ്ടാകുന്നതല്ല. ഭക്തഹൃദയം നിഷ്കാമമാണെങ്കിൽ പ്രത്യക്ഷനായ ഇഷ്ടദേവൻതന്നെ അതിനു വഴിതെളിക്കുകയും ചെയ്യും. ഉപാസന നിർഗ്ഗുണമോ സഗുണമോ എന്തായാലും പരമലക്ഷ്യം പരബോധലാഭമാണ് എന്ന കാര്യം ഉപാസകൻ ഒരിക്കലും വിസ്മരിക്കാൻ പാടില്ല. ഇങ്ങനെയുള്ള സഗുണോപാസനാരഹസ്യങ്ങളാണു മൂന്നാം പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

സത്യസ്വരൂപത്തെ ജഡരൂപങ്ങളാക്കി ഭ്രമിപ്പിച്ചു വഴി തെററിക്കുന്നതു ഇന്ദ്രിയങ്ങളാണ്. ഇന്ദ്രിയങ്ങൾ ജഡരൂപങ്ങൾ കാണാൻ പ്രേരിപ്പിക്കുമ്പോൾ അതിലൊക്കെ സത്യസ്വരൂപം ഭാവനചെയ്യാൻ തനിക്കുണർവുണ്ടാക്കിത്തരണേ എന്നാണ് ഭക്തൻ ഇനി അപേ ക്ഷിക്കുന്നത്–

4 ഈ ലോചനമാദീന്ദ്രിയമേതെങ്കിലുമൊന്നി–
ങ്ങാലോചനകൂടാതപഥത്തിങ്കലണഞ്ഞാൽ
ആ ലാക്കിലുടൻ സന്മതി തോന്നിക്കുകെനിക്കെൻ
കോലത്തുകരക്കോവിലിൽ വാഴും പരമേശൻ.

ഈ ലോചനമാദീന്ദ്രിയ – ഈ കണ്ണു തുടങ്ങിയ അഞ്ചിന്ദ്രിയങ്ങളിൽ; ഏതെങ്കി ലുമൊന്ന് – ഏതെങ്കിലുമൊരെണ്ണം; ഇങ്ങാലോചനകൂടാതെ – ഇക്കാണുന്ന പ്രപഞ്ചം എന്താണെന്നു വിചാരം ചെയ്തറിയാതെ; അപഥത്തിങ്കലണഞ്ഞാൽ – താൻ കാണുന്ന ജഡദൃശ്യം തന്നെയാണു സത്യമെന്നു കരുതി മോഹിച്ചാൽ; എൻ കോലത്തുകര ക്കോവിലിൽ വാഴും പരമേശൻ – എന്റെ ഇഷ്ടദേവനായി കോലത്തുകര ക്ഷേത്രത്തി ലെ പ്രതിഷ്ഠാമൂർത്തിയായി വിളങ്ങുന്ന ശിവൻ; ഉടൻ ആ ലാക്കിൽ – ഉടനെ തന്നെ ആ ലക്ഷ്യത്തിലൊക്കെ; എനിക്ക് സന്മതിതോന്നിക്കുക – ഈ ഭക്തന് അവയെല്ലാം സത്യസ്വരൂപമാണെന്നു ഭാവനചെയ്യാനുള്ള ബുദ്ധി തന്നനുഗ്രഹിക്കുക.

ഈ കണ്ണു തുടങ്ങിയ അഞ്ചിന്ദ്രിയങ്ങളിൽ ഏതെങ്കിലും ഒരെണ്ണം ഇക്കാണുന്ന പ്രപഞ്ചം എന്താണെന്നുവിചാരം ചെയ്തറിയാതെ താൻ കാണുന്ന ജഡദൃശ്യം തന്നെയാണു സത്യമെന്നു കരുതി മോഹിച്ചാൽ എന്റെ ഇഷ്ട ദേവനായി കോലത്തുകര ക്ഷേത്രത്തിലെ പ്രതിഷഠാമൂർത്തിയായി വിളങ്ങുന്ന ശിവൻ ഉടനെതന്നെ ആ ലക്ഷ്യത്തിലൊക്കെ ഈ ഭക്തന് അവയെല്ലാം സത്യസ്വരൂപമാണെന്ന ഭാവനചെയ്യാനുള്ള ബുദ്ധി തന്നനുഗ്രഹിക്കുക.

**ഭാവാദ്വൈതം**

ഏതുപാസനയുടെയും പരമലക്ഷ്യം സർവ്വം ബ്രഹ്മമയമാണെന്ന അനുഭവ ത്തിലെത്തിച്ചേരുകയാണ്. ആ അനുഭവമാണ് സത്യാനുഭവം. ചിന്തിക്കുന്ന "ഒരാൾക്ക് ബുദ്ധിക്കുപോലും ഇക്കാര്യം തെളിഞ്ഞുകിട്ടും. പ്രപഞ്ചത്തിൻെറ പരമകാരണം ബോധമാണ്. ബോധവസ്തുവിൽ അതി ൻെറതന്നെ ശക്തിസ്പന്ദനം ഉണ്ടാക്കിക്കാണിക്കുന്ന വെറും കാഴ്ചകളാണ് ജഡരൂപങ്ങൾ. ബോധത്തിൻെറ ശക്തി ബോധഭിന്നമാവാൻ വയ്യ. ദീപ ത്തിൻെറ പ്രകാശം ദീപഭിന്നമാകാൻ വയ്യ. അതുപോലെ ശക്തിയിൽ രൂപംകൊള്ളുന്ന കാഴ്ചകൾ ശക്തിഭിന്നങ്ങളും ആവുകയില്ല. കാരണത്തിൽ നിന്നും ഭിന്നമായ കാര്യം സാദ്ധ്യമേയല്ല. അപ്പോൾ പ്രപഞ്ചത്തിൻെറ പരമകാരണം ബോധമാണെങ്കിൽ അതിലെ കാര്യരൂപമായ പ്രപഞ്ചവും ബോധം തന്നെയായിരിക്കും. തൽക്കാലം അങ്ങനെ അല്ലെന്നു തോന്നു ന്നെങ്കിൽ അത് വസ്തുവിനെ കാണാനുപയോഗിക്കുന്ന ഉപകരണത്തിൻെറ തകരാറുകൊണ്ടാണങ്ങനെ തോന്നുന്നത്. ഏകാഗ്രബുദ്ധിക്ക് സർവ്വം ബോധമയമായി അനുഭവപ്പെടും. അതേ അവസരത്തിൽ കണ്ണു മുതലായ ഇന്ദ്രിയങ്ങൾ ആ ബോധ വസ്തുവിനെ ജഡരൂപങ്ങളാക്കി കാണിച്ചു ഭ്രമി പ്പിക്കും. ഒരു സത്യാന്വേഷി ഇന്ദ്രിയങ്ങൾ ജഡരൂപങ്ങളായി" കാണിക്കാൻ ശ്രമിക്കുന്നിടത്തൊക്കെ കാര്യ കാരണവിചാരം ചെയ്തു ഒക്കെബ്രഹ്മ സ്വരൂപമാണെന്നു മനസ്സിനെ പഠിപ്പിക്കേണ്ടതാണ്. ഈ *ഭാവാദ്വൈത* പരിശീലനത്തിനു കഴിവുണ്ടാക്കിത്തരണമെന്നാണു ഭക്തൻ ഇവിടെ ഇഷ്ട ദേവനോടപേക്ഷിച്ചിരിക്കുന്നത്.

ജ്ഞാനേന്ദ്രിയങ്ങളുണ്ടാക്കുന്ന കാഴ്ചകളിൽ ഭാവാദ്വൈതം ശീലിക്കാൻ കഴിയവേതന്നെ കർമേന്ദ്രിയങ്ങളുടെ എല്ലാ ചലനങ്ങളും ഈശ്വരാരാധനയാ ക്കിത്തീർത്ത് ക്രിയാദ്വൈതം പരിശീലിക്കാനും തന്നെ പ്രാപ്തനാക്കണമെ ന്നാണ് ഭക്തൻ ഇനി ആവശ്യപ്പെടുന്നത്.

5 കൈകാൽമുതലാമെന്നുടെയംഗങ്ങളിലൊന്നും
ചെയ്യാതൊരുസത് കർമമൊഴിഞ്ഞങ്ങവിവേകാൽ
വയ്യാത്തതു ചെയ്യാൻ തുനിയാതാക്കുക വേണം
കോലത്തുകരക്കോവിലിൽ വാഴും പരമേശൻ.

കൈ, കാൽ മുതലാം–കൈ, കാൽ മുതലായ; എന്നുടെയംഗങ്ങളി ലൊന്നും – എൻെറ അഞ്ചു കർമേന്ദ്രിയങ്ങളിൽ ഒരെണ്ണംപോലും; അവി വേകാൽ – സത്യം എന്ത് അസത്യം എന്ത് എന്നറിയാൻ വയ്യാതെ; ഒരു സത് കർമമൊഴിഞ്ഞ് – അസത്യത്തിൽ മോഹിച്ച് സത്കർമമല്ലാത്തതൊന്നും; ചെയ്യാതെ – ചെയ്യാനിടയാകാതെ; കോലത്തുകരക്കോ വിലിൽ വാഴും പരമേ ശൻ – കോലത്തുകര ക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായി വിളങ്ങുന്ന ശിവൻ; വയ്യാത്തത് – അധർമം; ചെയ്യാൻ തുനിയാതാക്കുകവേണം – അവ ഒരിക്കലും അനുഷ്ഠിക്കാൻ മുതിരാതാക്കിത്തരണം.

കൈ, കാൽ മുതലായ എൻെറ അഞ്ചു കർമേന്ദ്രിയങ്ങളിൽ ഒരെണ്ണം പോലും സത്യം എന്ത് അസത്യം എന്ത് എന്നറിയാൻവയ്യാതെ അസത്യത്തിൽ

മോഹിച്ച് സത്കർമം അല്ലാത്തതൊന്നും ചെയ്യാനിടയാകാതെ കോലത്തുകര ക്ഷേത്രത്തിലെ പ്രതിഷ്ഠാ മൂർത്തിയായി വിളങ്ങുന്ന ശിവൻ അധർമം ഒരിക്കലും അനുഷ്ഠിക്കാൻ മുതിരാതാക്കിത്തരണം.

## ക്രിയാദ്വൈതം

ജ്ഞാനേന്ദ്രിയങ്ങൾ കാണുന്നതൊക്കെ സത്യസ്വരൂപമാണെന്നു ഭാവനചെയ്യുന്നതാണ് *ഭാവാദ്വൈതം.* കർമേന്ദ്രിയങ്ങൾ ചെയ്യുന്നതൊക്കെ ഈശ്വരാരാധനയാണെന്നു ഭാവന ചെയ്യുന്നതാണ് *ക്രിയാദ്വൈതം.* സർവ്വത്ര ഈശ്വരൻ മാത്രമേ ഉള്ളൂ എങ്കിൽ ഈ പ്രപഞ്ചമായി മുൻപിൽ കാണുന്നത് ഈശ്വരനെത്തന്നെയാണെന്നു തീർച്ചയാണല്ലോ. അപ്പോൾ നാം കർമേന്ദ്രിയങ്ങൾകൊണ്ട് ഈ പ്രപഞ്ചത്തിൽ ചെയ്യുന്നതൊക്കെ ഈശ്വരാരാധനയാണ്. ഇതാണ് സത്കർമം. സത്യത്തെ അറിഞ്ഞുകൊണ്ടുള്ള കർമമാണ് സത്കർമം അസത്യത്തിൽ മോഹിച്ച് സ്വാർഥലാഭത്തിനായി മാത്രം ചെയ്യുന്ന കർമമാണ് അധർമ്മം. അധർമം ചെയ്യാനിടവരാതെ സത്യബോധത്തോടുകൂടി കർമങ്ങളെല്ലാം ഈശ്വരപൂജയെന്ന ഭാവനയോടെ അനുഷ്ഠിക്കാൻ തനിക്കു കഴിവുണ്ടാകണമെന്നാണ് ഭക്തന്റെ പ്രാർഥന ഭാവാദ്വൈതം ക്രിയാദ്വൈതത്തെയും ക്രിയാദ്വൈതം ഭാവാദ്വൈതത്തെയും പരസ്പരം പോഷിപ്പിച്ചു മുന്നോട്ടു നീങ്ങാനിടവരണമെന്നു താൽപര്യം.

ദേഹസുഖമുണ്ടെങ്കിലേ മേല്പറഞ്ഞ പരിശീലനങ്ങളൊക്കെ സാദ്ധ്യമാവൂ. ബലഹീനന് ആത്മലാഭമുണ്ടാവുകയില്ലെന്നാണ് ഉപനിഷത് പ്രഖ്യാപനം. അതുകൊണ്ട് ദേഹസുഖം തന്നനുഗ്രഹിക്കണേ എന്നാണിനി ഭക്തന്റെ പ്രാർത്ഥന:-

6 രോഗാദികളെല്ലാമൊഴിവാക്കീടുകവേണം
ഹേ കാമദ! കാമാന്തക! കാരുണ്യപയോധേ!
ഏകീടണമേ സൗഖ്യമെനിക്കൻപൊടു ശംഭോ!
കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ!

ഹേ കാമദ – ഭക്തൻമാരുടെ ആഗ്രഹങ്ങളെല്ലാം സാധിച്ചു കൊടുക്കുന്ന അല്ലയോ ഭഗവാൻ; കാമാന്തക – കാമദേവനെ ചുട്ടെരിച്ച അല്ലയോ ഭഗവൻ; കാരുണ്യപയോധേ – കരുണാ സമുദ്രമായ അല്ലയോ ഭഗവാൻ; രോഗാദികളെല്ലാമൊഴിവാക്കീടുകവേണം ശരീരത്തെയും മനസ്സിനെയും ദുർബലമാക്കുന്ന രോഗാദി പീഡകളെല്ലാം അകററിത്തരുമാറാകണം; ശംഭോ – മംഗളസ്വരൂപനായ ഭഗവാൻ; കോലത്തുകരക്കോവിലിൽ വാഴും ഭഗവാനേ – കോലത്തുകര ക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായി വിളങ്ങുന്ന ശിവനേ; അൻപൊട് – കാരുണ്യപൂർവ്വം; എനിക്കു സൗഖ്യം ഏകീടണമേ – ഈ ഭക്തന് സുഖം തന്നനുഗ്രഹിക്കുമാറാകണം.

## ഏകീടണമേ സൗഖ്യം

മനസ്സും ശരീരവും ദുർബലമായാൽ സത്യാന്വേഷണം സാദ്ധ്യമല്ല. ബലഹീനന് ആത്മാവിനെ കിട്ടുകയില്ല. പ്രലോഭനങ്ങളിൽ അകപ്പെട്ട് കാമലോഭങ്ങളിൽ മുഴുകിപ്പോകാതെ മനസ്സിനെയും ശരീരത്തെയും

നിയന്ത്രിക്കുന്നതാണ് ബലം അഥവാ ധൈര്യം. ഭഗവത്കാരുണ്യമുണ്ടെങ്കിൽ അതെളുപ്പം ലഭിക്കുന്നതാണ്. ഭക്തന്മാരുടെ ന്യായമായ ആഗ്രഹങ്ങളെല്ലാം സാധിച്ചുകൊടുക്കുന്ന കാമദനാണ് ഭഗവാൻ. അന്യായമായ കാമങ്ങളെ ദഹിപ്പിച്ചുകളയുന്ന കാമാരിയുമാണ് ഭഗവാൻ. മംഗളസ്വരൂപനായ ഭഗവാൻ കനിഞ്ഞാൽ ഭക്തമനസ്സിനെ പ്രസന്നമാക്കി ദേഹത്തിനു ബലം നൽകാൻ എന്താണ് പ്രയാസം? മനഃപ്രസാദത്തോടുകൂടിയ ദേഹബലം അനായാസമായി ആത്മദർശനത്തിന് വഴിതെളിക്കുമെന്നറിയേണ്ടതാണ്.

മനസ്സിനും ദേഹത്തിനും ബലംതരുന്നതോടൊപ്പം അടിസ്ഥാനപരങ്ങളായ ചില ജീവിത ക്ളേശങ്ങളും ഒഴിവാക്കിത്തന്നാലേ സുഗമമായ ഈശ്വരഭജനം സാദ്ധ്യമാവൂ എന്നാണു ഭക്തൻ ഇനിയും അറിയുന്നത്:-

7 ദാരിദ്ര്യമഹാദുഃഖമണഞ്ഞീടരുതെന്നിൽ
ദൂരത്തകലേണം മദമെന്നും സുജനാനാം
ചാരത്തുവസിപ്പാനൊരു ഭാഗ്യംവരണംശ്രീ-
കോലത്തുകരക്കോവിലിൽ വാഴുംഭഗവാനേ!

ശ്രീകോലത്തുകരക്കോവിലിൽ വാഴും ഭഗവാനേ - കോലത്തുകര ക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായ അല്ലയോ ശിവഭഗവൻ; എന്നിൽ ദാരിദ്ര്യമഹാദുഃഖം അണഞ്ഞീടരുത് - ദാരിദ്ര്യം ബാധിച്ചു ദുഃഖിക്കാനിട വരാത്തവണ്ണം എന്നെ അനുഗ്രഹിക്കണം; എന്നും മദം ദൂരത്തകലേണം - ഒരിക്കലും അഹങ്കാരമോ ദുരഭിമാനമോ ബാധിക്കാത്ത വണ്ണം എന്നെ അനുഗ്രഹിക്കണം; സുജനാനാം - സത്യബോധം തെളിഞ്ഞ സജ്ജന ങ്ങളുടെ; ചാരത്തുവസിപ്പാനൊരു ഭാഗ്യംവരണം - നിരന്തര സംസർഗ്ഗം ലഭിക്കാനുള്ള ഭാഗ്യം തന്നനുഗ്രഹിക്കണം.

കോലത്തുകരക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായ അല്ലയോ ശിവഭഗവൻ, ദാരിദ്ര്യം ബാധിച്ചു ദുഃഖിക്കാൻ ഇടവരാത്തവണ്ണം എന്നെ അനുഗ്രഹിക്കണം; ഒരിക്കലും അഹങ്കാരമോ ദുരഭിമാനമോ ബാധിക്കാത്തവണ്ണം എന്നെ അനുഗ്രഹിക്കണം.സത്യ ബോധം തെളിഞ്ഞ സജ്ജനങ്ങളുടെ നിരന്തരസംസർഗ്ഗം ലഭിക്കാനുള്ള ഭാഗ്യം തന്നനുഗ്രഹിക്കണം.

### സത്സംഗം

എല്ലാദുഃഖങ്ങളിലുംവച്ചു വലുതാണു ദാരിദ്ര്യദുഃഖം. മനുഷ്യൻെറ ആദ്ധ്യാത്മികവും ഭൗതികവുമായ എല്ലാ കഴിവുകളെയും അതു നശിപ്പിക്കുന്നു. ലൗകികനായിരിക്കവേ ദാരിദ്ര്യദുഃഖം ബാധിച്ചവനു മനസ്സ് സത്യവിചാരത്തിൽ ഉറയ്ക്കുകയേ ഇല്ല. അതുകൊണ്ടാണ് ദാരിദ്ര്യ ദുഃഖമകററിത്തരണമെന്നപേക്ഷിച്ചിരിക്കുന്നത്. ഞാൻ ചെയ്യുന്നു, ഞാൻ അനുഭവിക്കുന്നു എന്നീ രൂപത്തിൽ കർത്തൃഭാവവും ഭോക്തൃഭാവവും ബലപ്പെടുന്നതാണഹങ്കാരം. ജാതികുലധനാദിയിലുള്ള അഭിമാനമാണു ദുരഭിമാനം. ഈ രണ്ടുമുള്ളിടത്തോളം സത്യംതെളിയുകയില്ല. അതുകൊണ്ടാണ് മദം അകററിത്തരാൻ അപേക്ഷിച്ചിരിക്കുന്നത്. ഇതൊക്കെയായാലും സത്യാനുഭവം നേടാനുള്ള രാജപാത സത്സംഗമാണ്. സത്യം കണ്ടവരാണു സത്തുക്കൾ.

അവരുമായുള്ള നിരന്തര സമ്പർക്കംകൊണ്ടു ലക്ഷ്യവും മാർഗ്ഗവും വ്യക്തമായി തെളിയുന്നു. മോക്ഷത്തിനുള്ള കവാടമാണു സത്സംഗമെന്നു ശാസ്ത്രം വിവരിക്കുന്നു. സത്സംഗം നിസ്സംഗത്തിലേയ്ക്കുംനിസ്സംഗം നിർമോഹത്തിലേക്കും നിർമോഹം നിശ്ചലമായ ആത്മതത്ത്വത്തിലേയ്ക്കും ആത്മതത്ത്വം ജീവന്മുക്തിയിലേക്കും നയിക്കുമെന്നതുണ്ടുക്രമം. അതാണു സജ്ജന സംസർഗത്തിനായി പ്രാർഥിച്ചി രിക്കുന്നത്.

കർമ്മവാസനകളകററി നിരന്തരമായ ഈശ്വരസ്മരണയ്ക്കു തന്നെ പ്രാപ്തനാക്കണമെന്നാണിനി പ്രാർത്ഥന:-

8 ചാപല്യവശാൽചെയ്തൊരുപാപങ്ങൾ പൊറുത്തെൻ
താപങ്ങളൊഴിച്ചാളണമെന്നല്ലിനി നിത്യ
പാപാപഹമാം നിൻപദമോർക്കായ് വരണംമേ
കോലത്തുകരക്കോവിലിൽ വാഴും ഭഗവാനേ.

ചാപല്യവശാൽ-മായാഭ്രമത്തിൽ പെട്ട്; ചെയ്തൊരു പാപങ്ങൾ- വിഷയ വാസനാബദ്ധനായി ചെയ്തുപോയ പ്രവൃത്തികൾ; പൊറുത്ത്-ക്ഷമിച്ച്; എൻതാപങ്ങൾ-എന്റെ കർമവാസനകൾ; ഒഴിച്ച്-ശമിപ്പിച്ച്; ആളണം- രക്ഷിക്കണം; എന്നല്ല - മാത്രമല്ല; ഇനി നിത്യം-ഇനിമേൽ സദാ; പാപാപഹമാം -കർമവാസനകളെ പാടെ ഇല്ലാതാക്കുന്നു; നിൻപദം-ഭഗവദ്രൂപം; കോലത്തു കരക്കോവിലിൽ വാഴും ഭഗവാനേ-കോലത്തുകര ക്ഷേത്രത്തിലെ പ്രതിഷ്ഠാ മൂർത്തിയായ അല്ലയോ ഭഗവാൻ; മേ ഓർക്കായ്വരണം - എനിക്ക് ഓർമിച്ചു കഴിയാൻ അനുഗ്രഹിക്കണം.

മായാഭ്രമത്തിൽപ്പെട്ട് വിഷയവാസനാബദ്ധനായി ചെയ്തുപോയ പ്രവൃത്തികൾ ക്ഷമിച്ച് എന്റെ കർമവാസനകൾ ശമിപ്പിച്ച് രക്ഷിക്കണം. മാത്രമല്ല ഇനിമേൽ സദാ കർമവാസനകളെ പാടെ ഇല്ലാതാക്കുന്ന ഭഗവദ് രൂപം, കോലത്തുകരക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായ അല്ലയോ ഭഗവാൻ, എനിക്ക് ഓർമിച്ചുകഴിയാൻ അനുഗ്രഹിക്കണം.

## നിരന്തരസ്മരണ

ഇടതടവില്ലാതെ ഭഗവത്രൂപം സദാ ഓർമിച്ചുകൊണ്ടു കഴിച്ചുകൂട്ടാൻ പററുന്നതാണു ഭക്തിയുടെ പാരമ്യം. അങ്ങനെ സ്മരണ ഉറയ്ക്കുമെങ്കിൽ ഭക്തഹൃദയം അതിരററ ആനന്ദവും ശാന്തിയും കൊണ്ടു നിറയാനിടയാകും. ഇതിനു തടസ്സമായി നിൽക്കുന്നതു കർമവാസനയാണ്. ലൗകിക ഫലങ്ങളിലുള്ള ഇഷ്ടാനിഷ്ടങ്ങളാണു വാസന. അവ സദാ കർമത്തിനു പ്രേരിപ്പിച്ചുകൊണ്ടിരിക്കും. സത്യാനുഭവത്തെ തടയുന്ന ഈ കർമ വാസന തന്നെയാണു *പാപം.* ഫലസംഗത്തോടുകൂടിചെയ്യുന്ന കർമം നിമിത്തമാണ് വാസന സഞ്ചയിക്കാനിടവരുന്നത്. കർമം വാസനയേയും വാസനകർമത്തെയും ഇങ്ങനെ പരസ്പരം പോഷിപ്പിച്ചുകൊണ്ടിരിക്കും. ഈ കർമവാസനാ ചക്രത്തിന്റെ തിരിച്ചിലവസാനിപ്പിക്കാൻ ഫലേച്ഛവെടിഞ്ഞുകൊണ്ടുള്ള നിരന്തരമായ ഭഗവത്സ്മരണകൊണ്ടുമാത്രമേ പററൂ. ആ നിരന്തരസ്മരണ നൽകി അനുഗ്രഹിക്കണമെന്നാണിവിടെ ഭക്തൻ അഭ്യർഥിച്ചിരിക്കുന്നത്.

സാക്ഷാത് ശിവസ്വരൂപം പൂർണ്ണമായി അറിയുക അത്യന്തം പ്രയാസം. എങ്കിലും ഈ ഭക്തൻെറ അപേക്ഷകൾ അവിടുന്നു ചെവിക്കൊള്ളണമെന്നാണു പ്രാർത്ഥന:-

9 ധാതാവിനുമാമാധവനുംകൂടിയമേയം
വീതാവധി നിൻവൈഭവമാരാണുരചയ്വാൻ
ഏതാനുമിവന്നുള്ളഭിലാഷങ്ങൾ പറഞ്ഞേൻ
കോലത്തുകരക്കോവിലിൽ വാഴും ഭഗവാനേ.

കോലത്തുകരക്കോവിലിൽ വാഴും ഭഗവാനേ-ബ്രഹ്മപ്രതീകമായി കോലത്തു കരക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായി വിളങ്ങുന്ന അല്ലയോ ഭഗവൻ; വീതാവധി-അതിരില്ലാത്ത; നിൻവൈഭവം-അങ്ങയുടെമഹിമ; ആരാണുചെയ്വാൻ - വിവരിക്കാൻ ആർക്കുകഴിയും? ധാതാവിനും ആ മാധവനും കൂടി - ബ്രഹ്മാവിനും ആ മഹാവിഷ്ണുവിനുംപോലും; അമേയം- പൂർണ്ണമായി തിട്ടപ്പെടുത്താൻ കഴിയാത്തതാണ് അവിടത്തെ മഹിമ; ഏതാനുമിവന്നുള്ള ഭിലാഷങ്ങൾ പറഞ്ഞേൻ - എങ്കിലും മന്ദബുദ്ധിയായ ഇവൻ സർവ്വജ്ഞനായ അങ്ങയുടെ മുൻപിൽ ചില ആഗ്രഹങ്ങൾ വെളിപ്പെടുത്തി; അത്രേയുള്ളൂ.

ബ്രഹ്മപ്രതീകമായി കോലത്തുകരക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായി വിളങ്ങുന്ന അല്ലയോ ഭഗവൻ, അതിരില്ലാത്ത അങ്ങയുടെ മഹിമ വിവരിക്കാൻ ആർക്കു കഴിയും? ബ്രഹ്മാവിനും ആ മഹാവിഷ്ണുവിനുംപോലും പൂർണ്ണമായി തിട്ടപ്പെടുത്താൻ കഴിയാത്തതാണവിടത്തെ മഹിമ, എങ്കിലും മന്ദബുദ്ധിയായ ഇവൻ സർവ്വജ്ഞനായ അങ്ങയുടെ മുൻപിൽ ചില ആഗ്രഹങ്ങൾ വെളിപ്പെടുത്തി; അത്രേയുള്ളൂ.

## സത്യസ്വരൂപമഹിമ

സർവവ്യാപിയും, സർവജ്ഞവും, സർവശക്തവുമായ ബോധവസ്തുവാണു സത്യം. ത്രിമൂർത്തികളുൾപ്പെടെ എല്ലാം അതിലെ അൽപപ്രതിഭാസങ്ങളാണ്. പൂർണതയിലെ അൽപപ്രതിഭാസങ്ങൾക്ക് അൽപപ്രതിഭാസങ്ങളായി നിന്നുകൊണ്ടുതന്നെ പൂർണതയെ അറിയാൻ സാധിക്കയില്ലെന്നു തീർച്ചയാണല്ലോ. അവയ്ക്കു പൂർണത അനുഭവിക്കാൻ ഒരു മാർഗ്ഗമേയുള്ളൂ. അൽപസ്ഥിതി ഉപേക്ഷിച്ചു പൂർണ്ണതയിൽ ലയിക്കുക. ഒരു കുമിളയ്ക്കു സമുദ്രമായിത്തീരണമെങ്കിൽ അതിൻെറ അൽപഭാവംവിട്ടു സമുദ്രത്തിൽ ഏകീഭവിച്ചാലേ പററൂ. അതുകൊണ്ടാണ് ബ്രഹ്മാവിനും വിഷ്ണുവിനുംപോലും അനന്തമായ സത്യത്തിൻെറ പൂർണ്ണമഹിമ അറിയാൻ കഴിയുകയില്ലെന്നു പറഞ്ഞിരിക്കുന്നത്. ത്രിമൂർത്തികൾക്കു മറിയാൻ കഴിയുകയില്ലെന്നു ഭാവം. പ്രസ്തുത സ്തോത്രത്തിൽ ശിവനെ ബ്രഹ്മപ്രതീകമായി അംഗീകരിച്ചിരിക്കുന്നതുകൊണ്ട് അദ്ദേഹത്തെ ഒഴിവാക്കിയെന്നേയുള്ളൂ. ഏതിഷ്ടദേവനെ സ്തുതിക്കുന്നുവോ ആ ഇഷ്ടദേവനെ പരമാത്മ പ്രതീകമായി അംഗീകരിച്ചു പരമസത്യമായി വാഴ്ത്തുകയെന്നുള്ളതാണു സമ്പ്രദായം. അതുകൊണ്ടു അനന്തമഹി മാവായ ഭഗവാന് ഭക്തൻെറ ആവശ്യമെന്തെന്നു സ്വയം അറിഞ്ഞു കൂടായ്കയില്ല. എങ്കിലും മന്ദബുദ്ധിയായ ഭക്തൻ ചില അഭിലാഷങ്ങൾ മുൻപിൽ സമർപ്പിക്കുന്നതു കാരുണ്യപൂർവ്വം അംഗീകരിച്ചു നല്ലതു വരുത്തിത്തരണമെന്നപേക്ഷ.

അമ്മ കുഞ്ഞിൻെറ നന്മയറിയുന്നതുപോലെ ഭഗവാൻ ഭക്തൻെറ നന്മ വ്യക്തമായറിയുന്നു. അതുകൊണ്ട് തൻെറ അഭ്യർത്ഥനകൾ ഒരമ്മയുടെ മുൻപിൽ കുഞ്ഞിൻെറ കരച്ചിൽപോലെ കരുതിയാൽ മതിയെന്നാണപേക്ഷ:-

10 മാലുണ്ടതുരപ്പാൻ കഴിവില്ലാശ്ശിശുവിൻെറ
പോലിങ്ങുനിരർത്ഥധ്വനിയാണെൻെറ പുലമ്പൽ
ആലംബനമാമെങ്കിലുമംബാസമമിന്നെൻ
കോലത്തുകരക്കോവിലിൽ വാഴും പരമേശൻ.

അതുരപ്പാൻ-എൻെറ അഭിലാഷങ്ങൾ പറഞ്ഞുകേൾപ്പിക്കുന്നതിൽ; മാലുണ്ട്-എനിക്കു ദുഃഖമുണ്ട്; ഇങ്ങ്-ഈ ലോകത്തിൽ; കഴിവില്ലാ ശിശുവിൻെറ - ഒരറിവും കഴിവുമില്ലാത്ത കുട്ടിയുടെ; നിരർഥധ്വനിപോൽ ആണ് - അമ്മയുടെ മുൻപിലുള്ള അർഥമില്ലാത്ത കരച്ചിൽപോലെയാണ്; എൻെറ പുലമ്പൽ - ഭഗവാൻെറ മുൻപിലുള്ള എൻെറ നിവേദനം; എങ്കിലും ഇന്ന് - എങ്കിലും എൻെറ ഈ കഷ്ടസ്ഥിതിയിൽ എൻകോലത്തുകരക്കോവിലിൽ വാഴും പരമേശൻ - കോലത്തുകരക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായി വിളങ്ങുന്ന എൻെറ ശിവഭഗവാൻ; അംബാസമം - അമ്മയോടുകൂടി; അമ്മയെപ്പോലെ; ആലംബനമാം - എനിക്കാശ്രയമായി വിളങ്ങണം.

എൻെറഅഭിലാഷങ്ങൾപറഞ്ഞുകേൾപ്പിക്കുന്നതിൽ എനിക്ക് ദുഃഖമുണ്ട്. ഈ ലോകത്തിൽ ഒരറിവും കഴിവുമില്ലാത്ത കുട്ടിയുടെ അമ്മയുടെ മുമ്പിലുള്ളഅർത്ഥമില്ലാത്ത കരച്ചിൽ പോലെയാണ് ഭഗവാൻെറ മുമ്പിലുള്ള എൻെറ നിവേദനം.എങ്കിലും എൻെറ ഈ കഷ്ടസ്ഥിതിയിൽ കോലത്തുകര ക്ഷേത്രത്തിലെപ്രതിഷ്ഠാ മൂർത്തിയായി വിളങ്ങുന്ന എൻെറ ശിവഭഗവൻ അമ്മയെപ്പോലെ എനിക്കാശ്രയമായി വിളങ്ങണം.

### ആലംബനമംബാസമം

"അംബാസമം'' എന്നതിനു അംബയായ പാർവ്വതിയോടുകുടി എന്നും അമ്മയെപ്പോലെ എന്നും അർഥം. ഭഗവാൻ സർവ്വജ്ഞനാണ്. ഭക്തൻെറ നന്മയെന്ത് തിന്മയെന്ത് എന്നദ്ദേഹത്തിനു വ്യക്തമായറിയാം. ഒരു ഭക്തൻ സർവ്വാത്മനാ ഭഗവാനെ ശരണം പ്രാപിക്കുകയേ വേണ്ടൂ. വേണ്ടതൊക്കെ ഭഗവാൻ നോക്കിക്കൊള്ളും. പിന്നെ എന്തിനാണു ഭക്തൻ ഭഗവാൻെറ മുൻപിൽ നിവേദനങ്ങൾ നടത്തുന്നത്. ഭക്തൻെറ അറിവില്ലായ്മതന്നെ യാണതിനു കാരണം. ഒരു കൊച്ചുകുട്ടി അമ്മയുടെ മുൻപിൽ കരയുന്നതെന്തിനാണ്. വാത്സല്യനിധിയായ അമ്മയ്ക്ക് കുട്ടിയുടെ നന്മതിന്മകൾ അറിഞ്ഞുകുടാത്തതു കൊണ്ടാണോ? കുട്ടിയുടെ അറിവില്ലായ്മയാണു കരച്ചിലിനു കാരണം. കരച്ചിലൊന്നും കണക്കാക്കാതെ അമ്മ കുട്ടിക്കു വേണ്ടതെല്ലാം നൽകി അനുഗ്രഹിക്കുന്നു അതുപോലെ അറിവില്ലാത്ത ഭക്തൻെറ നിവേദനങ്ങളൊന്നും കൂട്ടാക്കാതെ സദാ ഭക്തജീവിതത്തിനാശ്രയമായി നിന്നനുഗ്രഹിക്കണമെന്നാണു പ്രാർത്ഥന.

കോലത്തുകര ക്ഷേത്രത്തിൽ ശിവപ്രതിഷ്ഠ നടത്തിയും ഭക്തിഭാവം നിറഞ്ഞു തുളുമ്പുന്ന സ്തവം രചിച്ചും നാട്ടാരിൽ കാരുണ്യവർഷം ചൊരിഞ്ഞ ഗുരുവിനെ നമുക്കു നിറഞ്ഞ ഹൃദയത്തോടെ കുമ്പിടാം

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 9

# സ്വാനുഭവഗീതി

> ഈ കൃതിയുടെ രണ്ടാം പതിപ്പ് 1928-ൽ ശ്രീ. കരുവാ കൃഷ്ണനാശാൻ പ്രസിദ്ധപ്പെടുത്തി. അറുപതു പദ്യങ്ങളാണിതിലുള്ളത്. 'അനുഭൂതിദശകം, പ്രപഞ്ചശുദ്ധിദശകം, പരമശിവചിന്താദശകം' എന്ന പേരുകളിൽ പത്തു പദ്യം വീതം വേർതിരിച്ചാണ് ആദ്യത്തെ മുപ്പതു പദ്യം പ്രസിദ്ധീകരിച്ചിരിക്കുന്നത്. ശേഷിച്ച മുപ്പതു പദ്യം 'വിഭുദർശനം' എന്ന പേരിലും. വിഭുദർശനത്തിൽ പത്തു പദ്യം കഴിഞ്ഞ് 'ഇവിടെ മുതൽ മുപ്പത്തഞ്ചു പദ്യം കാൺമാനില്ല' എന്ന കുറിപ്പും കാണാനുണ്ട്. കൃതിക്കാകെക്കൂടി 'സ്വാനുഭവഗീതി' എന്ന പേരാണു നൽകപ്പെട്ടിരിക്കുന്നത്. അതിന്റെ മുഖവുരയിൽ ഇങ്ങനെ കാണുന്നു—"ഈ സ്തോത്രം ആയിരത്തി എഴുപതാമാണ്ടിടയ്ക്ക് ശ്രീനാരായണഗുരുസ്വാമി തൃപ്പാദങ്ങളാൽ രചിക്കപ്പെട്ടിട്ടുള്ളതാണ്. .....ഈ കൃതി തൃപ്പാദങ്ങൾ പറഞ്ഞുതന്നു ഞാൻ തന്നെ എഴുതിയെടുത്തു സൂക്ഷിച്ചിരുന്നതാകുന്നു...... നശിച്ചുപോയ ഭാഗം പറഞ്ഞുതരണമെന്നു തൃപ്പാദങ്ങളോടു പലകുറി ഞാൻ അപേക്ഷിച്ചതിൽ "അതിന്റെ കർത്താവ് ഇന്നില്ല, ഇനി ഇതിൽ (ഈ ശരീരത്തിൽ) വരുമെന്നു തോന്നുന്നുമില്ല, വേറൊരാൾ എഴുതിയാൽ ഇതിനോടു യോജിക്കയുമില്ല." എന്നു പറഞ്ഞ് എന്നെ സമാധാനപ്പെടുത്തുകയാണു ചെയ്തത്.

കരുവാ എം. കൃഷ്ണനാശാൻ പ്രസിദ്ധീകരിച്ച രണ്ടാം പതിപ്പിന്റെ മുഖവുരയിൽ ഇങ്ങനെ കാണുന്നു—"റാവു ബഹദൂർ സുന്ദരംപിള്ള എം.എ. ഈ കൃതി മലയാള ഭാഷയിലെ തിരുവാചകമാണെന്നഭിപ്രായപ്പെട്ടിട്ടുള്ളതും അദ്ദേഹം ഇതു മുഴുവൻ ഹൃദിസ്ഥമാക്കിവച്ചു പല ദ്രാവിഡ പണ്ഡിതന്മാരുടെ മഹാസദസ്സുകളിൽ വ്യാഖ്യാനിച്ചിട്ടുള്ളതുമാണ്. "ആത്മസാക്ഷാത്കാരം നേടിയയാൾ പ്രപഞ്ചത്തിലുടനീളം ആത്മസ്വരൂപം തന്നെ ദർശിക്കുന്നു. ഈ അദ്വൈതാനുഭൂതിയിൽ അലിഞ്ഞുചേർന്ന് ആനന്ദിച്ചു ലോകസംഗ്രഹം നടത്തിയ സ്ഥിതപ്രജ്ഞനായിരുന്നു ശ്രീനാരായണഗുരുദേവൻ. അദ്ദേഹം സ്വാനുഭവത്തെ മധുരമധുരമായി ഈ കൃതിയിൽ വിവരിച്ചിരിക്കുന്നു. ഇതു വായിച്ചു മനനം ചെയ്യുന്നവർക്ക് ആ മധുരിമയിൽ സ്വയം അലിഞ്ഞുചേർന്ന് അചിരേണ അദ്വൈതാനുഭവത്തിൽ എത്തിച്ചേരാവുന്നതാണ്.

മംഗലമെന്മേലരുളും
തങ്ങളിലൊന്നിച്ചിടുന്ന സർവജ്ഞൻ

സംഗമമൊന്നിലുമില്ലാ-
തംഗജരിപുവിൽ തെളിഞ്ഞു കൺകാണും 1

കാണും കണ്ണിലടങ്ങി-
ക്കാണുന്നില്ലീ നിരന്തരം സകലം
ക്വാണം ചെവിയിലടങ്ങു-
ന്നോണം ത്വക്കിൽ തുലഞ്ഞുമറ്റതുപോം. 2

പോമിതുപോലെ തുടങ്ങി-
പ്പോമറുരസമപ്പുറത്തു നാവതിലും
പോമിതുപോലെ തുടങ്ങി-
പ്പോമിതു വായ്മുതലെഴുന്നൊരിന്ദ്രിയമാം. 3

ഇന്ദ്രിയമായിടുമന്നാ-
ളിന്ദ്രിയവും കെടുമതന്നു കൂരിരുളാം
മന്നിലുരുണ്ടുവീഴുമ്പോൾ
തന്നിലകൈവിട്ടു തെറ്റി വടമറ്റാൽ 4

അറ്റാലിരുളിലിരിക്കു-
ന്നുറ്റോനിവനെന്നുരയ്ക്കിലല്ലലറും
ചുറ്റും കതിരിടുവോൻ തൻ-
ചുറ്റായ് മറ്റൊരിരുട്ടു വിലസിടുമോ? 5

വിലസിടുവോനിവനെന്നാഃ
ലലസത താനേ കടന്നുപിടികൂടും
നിലയിതുതന്നെ നമുക്കീ-
നിലയനമേറുമ്പോഴാണൊരാനന്ദം. 6

ആനന്ദക്കടൽ പൊങ്ങി-
ത്താനേ പായുന്നിതാ പരന്നൊരുപോൽ
ജ്ഞാനംകൊണ്ടിതിലേറി-
പ്പാനംചെയ്യുന്നു പരമഹംസജനം. 7

ജനമിതുകണ്ടു തെളിഞ്ഞാൽ
ജനിമൃതികൈവിട്ടിരിക്കുമന്നിലയിൽ
മനതളിരൊന്നു കലർന്നാ-
ലനവരതം സൗഖ്യമന്നുതന്നെ വരും. 8

വരുമിതിലൊന്നു നിനയ്ക്കിൽ
കരളിലഴിഞ്ഞൊഴുകീടുമിമ്പമറും
കരുതരുതൊന്നുമിതെന്നാ-
ലൊരുപൊരുളായീടുമന്നുതന്നെയവൻ. 9

അവനിവനെന്നു നിനയ്ക്കു-
ന്നവനൊരു പതിയെന്നിരിക്കിലും പശുവാം
അവികലമാഗ്രഹമറ്റാ-
ലവകലിതാനന്ദവെള്ളമോടിവരും. 10

ഓടിവരുന്നൊരു കൂട്ടം
പേടികളൊളികണ്ടൊഴിഞ്ഞുപോമുടനേ
മൂടുമൊരിരുൾവന്നതു പി-
ന്നീടും വെളിവായ്വരുന്നു തേൻവെള്ളം. 11

വെള്ളം, തീ മുതലായ് നി-
ന്നുള്ളും വെളിയും നിറഞ്ഞു വിലസീടും
കള്ളം കണ്ടുപിടിച്ചാ-
ലുള്ളം കൈകണ്ടനെല്ലിതൻ കനിയാം. 12

കനിയാമൊന്നിലിരുന്നി-
ക്കനകാഡംബരമതിങ്ങു കാണുന്നു
പനിമതിചൂടുമതിൻമുൻ
പനികതിരൊളികണ്ടിടുന്നപോൽ വെളിയാം. 13

വെളിയാമതുവന്നെൻമുൻ-
വെളിവായെല്ലാം വിഴുങ്ങി വെറുവെളിയായ്
വെളിമുതലഞ്ചിലുമൊന്നായ്
വിളയാടീടുന്നതാണു തിരുനടനം. 14

നടനം ദർശനമായാ-
ലുടനേതാനിങ്ങിരുന്നു നടുനിലയാം
നടുനിലതന്നിലിരിക്കും
നെടുനാളൊന്നായവന്നു സൗഖ്യം താൻ. 15

സൗഖ്യം തന്നെയിതെല്ലാ-
മോർക്കുന്തോറും നിറഞ്ഞ സൗന്ദര്യം
പാർക്കിൽ പാരടിപറ്റി-
പാർക്കുന്നോനിൻ പകർന്ന പഞ്ജരമാം. 16

പഞ്ജരമാമുടൽ മുതലാം
പഞ്ഞിയിലറിവായിടുന്ന തീയിതിലും
മഞ്ഞുകണങ്ങൾ കണക്കി-
മ്മഞ്ജുളവെയിൽകൊണ്ടപായമടയുന്നു. 17

അടയന്നിന്ദ്രിയവായീ-
ന്നടിപെടുമിതുകണ്ടൊഴിഞ്ഞു മറ്റെല്ലാം

74-2003 24

അടിയറ്റീടും തടിവ-
ന്നടിയിൽ തനിയേ മറിഞ്ഞു വീഴുമ്പോൾ. 18

വീഴുമ്പോഴിവയെല്ലാം
പാഴിൽ തനിയേ പരന്ന തൂവെളിയാം
ആഴിക്കെട്ടിലവൻതാൻ
വീഴുന്നോനല്ലിതാണു കൈവല്യം. 19

കൈവല്യക്കടലൊന്നായ്
വൈമല്യംപൂണ്ടിടുന്നതൊരുവഴിയാം
ജീവിത്വംകെടുമെന്നേ
ശൈവലമകലുന്നിതന്നു പരഗതിയാം. 20

പരഗതിയരുളീടുക നീ
പുരഹര! ഭഗവാനിതാണു കർത്തവ്യം.
ഹര! ഹര! ശിവപെരുമാനേ!
ഹര ഹര വെളിയുന്നിറഞ്ഞ കൂരിരുളും. 21

ഇരുളും വെളിയുമിതൊന്നും
പുരളാതൊളിയായ് നിറഞ്ഞ പൂമഴയേ,
അരുളീടുകകൊണ്ടറിയാ-
തരുളീടുന്നേനിതിന്നു വരമരുളേ. 22

അരുളേ! നിൻകളിയരുളാ-
ലരുളീടുന്നീയെനിക്കൊാരരുമറയേ!
ഇരുളേ! വെളിയേ നടുവാ-
മരുളേ! കരളിൽ കളിക്കുമൊരു പൊരുളേ! 23

പൊരുളേ! പരിമളമിയലും
പൊരുളേതാണോ നിറഞ്ഞ നിറപൊരുളേ!
അരുളേ! അരുളീടുക തേ-
രുരുളേറായ്‌വാനെനിക്കിതിഹ പരനേ! 24

പരനേ! പരയാം തിരയിൽ-
പ്പരനേതാവായിടുന്ന പശുപതിയേ!
ഹരനേയരികിൽ വിളിച്ചീ-
ടൊരുനേരവുമിങ്ങിരുത്തുകരുതരുതേ. 25

അരുതേ പറവാനുയിരോ-
ടൊരുപെരുവെളിയായ നിന്റെ മഹാത്മ്യം;
ചെറുതും നിൻകൃപയെന്ന്യേ
വെറുതേ ഞാനിങ്ങിരിക്കുമോ ശിവനേ! 26

ശിവനേ! നിന്നിലിരുന്നീ-
ച്ചെവിമിഴിമുതലായിറങ്ങിമേയുന്നു
ഇവനൊടുകൂടിവരുമ്മ-
റ്റവകളുമെല്ലാമിതെന്തു മറിമായം? 27

മറിമായപ്പൊടിയറുമ-
മ്മറവാൽ മൂടപ്പെടുന്ന പരവെളിയേ!
ചെറുതൊന്നൊന്നുമതൊന്നാ-
മ്മറവൊത്തിളകിപ്പുകഞ്ഞ പുകയും നീ. 28

പുകയേ! പൊടിയേ! പുറമേ-
യകമേ! വെളിയേ! നിറഞ്ഞ പുതുമഴയേ!
ഇഹമേ! പരമേ! ഇടയേ!
സുഖമേകണമേ കനിഞ്ഞു നീയകമേ. 29

അകവും പുറവുമൊഴിഞ്ഞെൻ-
ഭഗവാനേ! നീ നിറഞ്ഞുവാഴുന്നു;
പുകൾപൊങ്ങിന നിൻമിഴിയിൽ
പുകയേ, ഇക്കണ്ടതൊക്കെയും പകയേ. 30

പകയാമിതു നെയ്യുരുകും-
നികരായ് നീരാക്കിടുന്ന നരഹരിയേ!
പകചെയ്വതുമിങ്ങിനിമേൽ
പുകയായ് വാനിൽ ചുഴറ്റിവിടുമെരിയേ! 31

എരിനീരൊടു നിലമുരുകി-
പ്പെരുകിപ്പുകയായ് മുഴങ്ങിവരുമൊലിയേ!
അരുമറ തിരയുന്നൊരു നി-
ന്തിരുവടിയുടെ പൂഞ്ചിലങ്കയുടെ വിളിയേ! 32

വിളിയേ! വിലപെറുമൊരുമണി-
യൊളിയേ! വിളിയേ പറന്നുവരുമളിയേ!
ഇളകുംപരിമളമൊടുചുവ-
യൊളിയും പൊടിയായ്‌വരുത്തിയൊരുനിലയേ! 33

നിലയില്ലാതെ കൊടുങ്കാ-
റ്റലയുന്നതു പോയ്നിവർന്നു വരുമിരുളോ!
അലയും തലയിലണിഞ്ഞ-
ങ്ങലയുന്നിതു താൻ പുതയ്ക്കുമൊരു തൊലിയോ! 34

തൊലിയുമെടുത്തു പുതച്ചാ-
ക്കലിയെക്കഴലാലഴിക്കുമൊരു കലിയേ!

കലിയും കാലാൽത്തുലയും!
നിലയേയെല്ലാ നിലയ്ക്കുമൊരു തലയേ! 35

ഒരു തലയിരുളും വെളിയും
വരവുമൊരരുമക്കൊടിക്കു സുരതരുവേ!
അരുതരുതരിമകളറിവതി-
നരിവരററുമിപ്രസംഗമൊരു ശരിയേ! 36

ശരി പറവതിനും മതി നിൻ-
ചരിതമൊടിതുകൊണ്ടിതിന്നു നികരിതുവേ.
അരുളപ്പെടുമൊരു പൊരുളേ-
തറിവാലറിയപ്പെടാത്ത നിറപൊരുളേ! 37

പൊരുളും പദവുമൊഴിഞ്ഞ-
ങ്ങരുളും പരയും കടന്നു വരുമലയേ!
വരളുംനാവു നനച്ചാ-
ലരുൾപൊങ്ങും വാരിധിക്കതൊരു കുറയോ? 38

കുറയെന്നൊന്നു കുറിക്കും-
മറയോ തേടുന്നതിനു മറുകരയേ!
നിറവില്ലയ്യോ! ഭഗവാ-
നറിയുന്നില്ലീ രഹസ്യമിതു സകലം. 39

സകലം കേവലമൊടു പോ-
യകലുമ്പോഴങ്ങുദിക്കുമൊരുവഴിയേ!
സഹസനകാദികളൊടു പോയ്
ത്തികവായീടും വിളിക്കുമൊരുമൊഴിയേ! 40

(ഇവിടം മുതൽ 35 പദ്യം കാൺമാനില്ല)

ഒന്നുമറിഞ്ഞീലയ്യോ!
നിന്നുടെ ലീലാവിശേഷമിതു വലുതേ.
പൊന്നിൻകൊടിയൊരു ഭാഗം-
തന്നിൽ ചുറ്റിപ്പടർന്ന തനിമരമേ! 41

തനിമരമേ! തണലിനിയീ നിൻ-
കനി കഴലിണയെൻതലയ്ക്കു പൂവണിയേ.
കനകക്കൊടി കൊണ്ടാടും
തനിമാമലയോയിതെന്തു കൺമായ? 42

കൺമായങ്ങളിതെല്ലാം
കൺമൂന്നുണ്ടായിരുന്നു കണ്ടീലേ!

വെൺമതിചൂടി വിളങ്ങും
കൺമണിയേ! പൂംകഴല്ക്കു കൈതൊഴുതേൻ. 43

കൈതൊഴുമടിയനെ നീയീ-
കൈതവനിലയിന്നെടുത്തു നിന്നടിയിൽ
കൈതഴവിച്ചേർക്കണമേ നിൻ
പൈതലിതെന്നോർത്തു നിൻഭരമേ. 44

നിൻഭരമല്ലാതൊന്നി-
ല്ലമ്പിളിചൂടുംനിലിമ്പനായകമേ!
വൻപെഴുമിമ്മലമായ-
ക്കൊമ്പതിനൊന്നായ് വിലയ്ക്കുനല്കരുതേ! 45

നൽകണമടിയനു നിൻ പൂ-
പൈങ്കഴലിണ നീരണിഞ്ഞ വെണ്മലയേ!
കൂകും പൂങ്കുയിലേറി-
പ്പോകും പൊന്നിൻകൊടിക്കു പുതുമരമേ! 46

പുതുമരമേ പൂംകൊടി വ-
ന്നതുമിതുമൊക്കെപ്പരന്നനിൻകൃപയെ
പദമലരിണയെൻതലയിൽ
പതിയണമെന്മെയ് കലർന്നുകൊള്ളണമേ! 47

കൊള്ളണമെന്നെയടിക്കായ്-
ത്തള്ളരുതേ നിൻകൃപയ്ക്കു കുറയരുതേ
എള്ളളവും കനിവില്ലാ-
തുള്ളവനെന്നോർത്തൊഴിഞ്ഞുപോകരുതേ! 48

പോകരുതിനി നിന്നടിയിൽ
ചാകണമല്ലെന്നിരിക്കിലിവനിന്നും
വേകുമിരുൾക്കടലിൽ വീ-
ണാകുലമുണ്ടാമതിന്നു പറയണമോ? 49

പറയണമെന്നില്ലല്ലോ
അറിവാമടിയൻമുടിക്കു ചൂടണമേ!
അറിവറ്റൊന്നായ് വരുമെ-
ന്നറിയാതൊന്നായിരുന്നു വേദിയനേ! 50

വേദിയരോതും വേദം
കാതിലടങ്ങുന്നിവണ്ണമിവ പലതും
ആദിയൊടന്തവുമില്ലാ-
തേതിനോടൊന്നായ് വരുന്നതതു നീയേ! 51

അതു നീയെന്നാലിവനോ-
ടുദിയാതൊന്നായിരിക്കുമരുമുതലേ!
ഗതിയില്ലയ്യോ! നിന്മെയ്
പതിയെത്തന്നെൻ പശുത്വമറു പതിയേ! 52

പതിയെന്നറിയാതെൻ-
പതിയേ നിന്നെത്തിരഞ്ഞു പലരുമിതാ!
മതികെട്ടൊന്നിലുമില്ലാ-
തതിവാദം കൊണ്ടൊഴിഞ്ഞുപോകുന്നു. 53

പോകുംമണ്ണോടു തീ നീ-
രോഹരിപോലേ മരുത്തിനൊടുവെളിയും
നാകമൊടൊരു നരകം പോ-
യേകമതായ് ഹാ! വിഴുങ്ങിയടിയനെ നീ! 54

അടിയൊടുമുടി നടുവറ്റെൻ-
പിടിയിലടങ്ങാതിരുന്നു പല പൊരുളും
വടിവാക്കിക്കൊണ്ടന്ന-
ന്നടിയോടൊന്നിച്ചൊഴിഞ്ഞുവരുമൊന്നേ. 55

ഒന്നെന്നും രണ്ടെന്നും
നിന്നിവനെന്നും പറഞ്ഞു പതറരുതേ
ഇന്നിക്കണ്ടവയെല്ലാം
നിന്നോടൊന്നായ് വരുന്നു കളവല്ലേ. 56

അല്ലെന്നും പകലെന്നും
ചൊല്ലും പൊരുളും കടന്ന സുന്ദരമേ!
കൊല്ലേന്നോടുയിരേക്കൊ-
ണ്ടല്ലേ നീ കൈവിലയ്ക്കുതാനയ്യോ! 57

അയ്യോ! നിയെന്നുള്ളും
പൊയ്യേ! പുറവും പൊതിഞ്ഞു പോകുന്നു
മെയ്യാറാനായ് വന്നേൻ
കൈയേന്തിക്കൊണ്ടൊഴിഞ്ഞു പോകുന്നൂ. 58

കുന്നുമ്മലയുമിതെല്ലാ-
മൊന്നൊന്നായ് പൊന്നടിക്കു കൂട്ടാക്കി
നിന്നപ്പോളടിയോടെൻ-
പൊന്നിൻ കൊടികൊണ്ടമഴ്ന്നതെന്തയ്യോ! 59

എന്തയ്യോ! നീയെന്നും
ചിന്തയ്ക്കണയുന്നൊഴിഞ്ഞ ചിന്മയമേ!

വെന്തറ്റീടുമഹന്ത-
യ്ക്കന്തിപ്പിറയേയണിഞ്ഞ കോമളമേ! 60

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## വ്യാഖ്യാനം

പ്രപഞ്ചാനുഭവമാണ് ഒരു ലൗകികന്റെ അനുഭവം. അതോ സ്വന്തം ദേഹത്തെ ആസ്പദമാക്കിയുള്ളതുമാണ്. ദേഹം പോയാൽ അതോടെ പ്രപഞ്ചാനുഭവം ഇല്ലാതാകുന്നു. പിന്നെയെല്ലാം ശൂന്യമെന്നാണ് ഒരു ലൗകികന്റെ തോന്നൽ. ദേഹത്തിനപ്പുറം എല്ലാ കൂരിരുട്ട്. നേരെ മറിച്ച് ദേഹമുള്ളപ്പോൾതന്നെ താൻ ദേഹമല്ല, ബോധാനന്ദഘനമായ ആത്മാവാണ് എന്നനുഭവിക്കുന്നതാണ് സത്യദർശിയുടെ അനുഭവം. ഈ അനുഭവം വന്നയാൾ പ്രപഞ്ചത്തിലുടനീളം ആത്മസ്വരൂപംതന്നെ ദർശിക്കുന്നു. ദേഹം പോയാലും താൻ സനാതനമായി അനുഭവസ്വരൂപമായി സ്വയം പ്രകാശിച്ചു നില്ക്കുമെന്നയാൾക്കു സംശയമില്ലാതെ തെളിയുന്നു. ഈ കൃതിയിൽ ഈ രണ്ടനുഭവങ്ങളെയും താരതമ്യപ്പെടുത്തി കാണിച്ചുതരികയാണ് ശ്രീനാരായണഗുരുദേവൻ. ആദ്യമായി പ്രപഞ്ചാനുഭവത്തിന്റെ കഴമ്പില്ലായ്മയാണു വിവരിക്കുന്നത്. മറ്റു ചില കൃതികളിലെന്നപോലെ ഓർമിക്കാൻ എളുപ്പത്തിനായി ഇതിലെ പദ്യങ്ങളിലും അന്താദിപ്രാസം അംഗീകരിച്ചിരിക്കുന്നു.

സത്യദർശനത്തിനവസരമുണ്ടാക്കുന്ന ജ്ഞാനദൃഷ്ടിയെ വാഴ്ത്തുകയാണ് സത്യദർശിയായ കവി ആദ്യം ചെയ്യുന്നത്:-

1. മംഗളമെന്മേലരുളും
തങ്ങളിലൊന്നിച്ചിടുന്ന സർവജ്ഞൻ
സംഗമമൊന്നിലുമില്ലാ-
തംഗജരിപുവിൽ തെളിഞ്ഞു കൺകാണും.

തങ്ങളിൽ - ഇന്ദ്രിയാനുഭവങ്ങളിൽ; ഒന്നിച്ചിടുന്ന - എല്ലാറ്റിലും തുല്യമായി പ്രകാശിച്ചു വർത്തിക്കുന്ന; സർവജ്ഞൻ - എല്ലാമറിയുന്ന ഭഗവാൻ; എന്മേൽ - എന്റെ നേരേ; മംഗളം അരുളും - നന്മ ചൊരിയും; സംഗമമൊന്നുമില്ലാതെ - അതോടെ വിശേഷിച്ചൊന്നിലും എന്റേതെന്ന ചിന്തയില്ലാതെ; അംഗജരിപുവിൽ - കാമാരിയായ ഭവാങ്കൽ; തെളിഞ്ഞ് - സുവ്യക്തമായി; കൺകാണും - എന്റെ ജ്ഞാനദൃഷ്ടി തെളിയുകയും ചെയ്യും.

ഇന്ദ്രിയാനുഭവങ്ങളിൽ എല്ലാറ്റിലും തുല്യമായി പ്രകാശിച്ചുവർത്തിക്കുന്ന എല്ലാമറിയുന്ന ഭഗവാൻ എന്റെ നേരെ നന്മ ചൊരിയും. അതോടെ വിശേഷിച്ചൊന്നിലും എന്റേതെന്ന ചിന്തയില്ലാതെ കാമാരിയായ ഭവാങ്കൽ എന്റെ ജ്ഞാനദൃഷ്ടി തെളിയുകയും ചെയ്യും.

### തെളിഞ്ഞു കൺകാണും

ഇന്ദ്രിയങ്ങൾ ബോധസ്വരൂപമായ സത്യത്തിന്റെ ഉപകരണങ്ങൾ മാത്രമാണ്. ഏതിന്ദ്രിയത്തിലും കൂടി വിഷയത്തെ ഗ്രഹിക്കുന്നത് ഒരേ ഒരു ബോധ

മാണ്. കണ്ണിൽക്കൂടി രൂപം ഗ്രഹിക്കുന്ന അതേ ബോധം തന്നെയാണ് ചെവിയിൽക്കൂടി ശബ്ദം ഗ്രഹിക്കുന്നതും. കണ്ണെന്ന ഉപകരണം അംഗീകരിക്കുമ്പോൾ ബോധം രൂപാനുഭവത്തിനു പാത്രമായിത്തീരുന്നു. അതുപോലെ ഓരോ ഇന്ദ്രിയം അംഗീകരിക്കുമ്പോഴൊക്കെ ഓരോ ഭിന്നാനുഭവം വന്നുചേരുന്നു. ഭിന്നാനുഭവങ്ങളെല്ലാം അറിയുന്ന സർവജ്ഞനാണ് ബോധം. എന്നാൽ ഇന്ദ്രിയങ്ങളെ ഒഴിവാക്കാമെങ്കിൽ ആ സർവജ്ഞനിൽ അതോടെ ഭിന്നാനുഭവം നിലയ്ക്കും. സർവജ്ഞനായ ബോധംമാത്രം സ്വയം പ്രകാശിച്ചു വിളങ്ങുകയും ചെയ്യും. ഈ അനുഭവമാണ് ജ്ഞാനദൃഷ്ടി. ഇന്ദ്രിയസംഗം വേർപെടുത്തിയാലേ ഇതു സാധ്യമാവൂ. ഇന്ദ്രിയസംഗം വേർപെടുന്നതോടെ വിഷയങ്ങളില്ലാതാവുമ്പോൾ കാമങ്ങളകലും. ഇതുതന്നെയാണ് ശിവന്റെ കാമാരിത്വം. ഇങ്ങനെ സ്വയം പ്രകാശിക്കുന്ന ബോധാനുഭവം ഭഗവത് കാരുണ്യത്താൽ തനിക്കുണ്ടായിത്തീരുമെന്നു സ്വയം നിശ്ചയദാർഢ്യത്തോടെ ഉറപ്പുവരുത്തുകയാണു സത്യജിജ്ഞാസു ഇവിടെ.

ഇന്ദ്രിയങ്ങളൊന്നും സ്വയംപര്യാപ്തങ്ങളല്ല. ബോധത്തിന്റെ സഹായമില്ലെങ്കിൽ അവയും അവയുടെ വിഷയവും പിന്നെ വെറും ശൂന്യമാണ്. ഇനിയും ഒരിന്ദ്രിയത്തിന് അതിന്റെ അല്പവിഷയത്തെയല്ലാതെ മറ്റൊന്നിനെയും കാട്ടിത്തരാനുള്ള കഴിവുമില്ല. ഇന്ദ്രിയങ്ങളുടെ ഈ അല്പാനുഭവമുപേക്ഷിക്കാതെ പൂർണാനുഭവമെങ്ങനെയുണ്ടാകാനാണ്? ഇക്കാര്യമാണിനി പ്രതിപാദിക്കുന്നത്. കണ്ണ്, ചെവി, ത്വക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങളുടെ അല്പാനുഭവ രഹസ്യമാണ് രണ്ടാം പദ്യത്തിൽ വിവരിക്കുന്നത്:-

2. കാണും കണ്ണിലടങ്ങി-
ക്കാണുന്നില്ലീ നിരന്തരം സകലം
ക്വാണം ചെവിയിലടങ്ങു-
ന്നോണം ത്വക്കിൽ തുലഞ്ഞുമറ്റതുപോം.

കാണും കണ്ണിൽ - രൂപം മാത്രം കാണാൻ കഴിവുള്ള കണ്ണിൽ; നിരന്തരം - സദാ; സകലം - എല്ലാം; അടങ്ങിക്കാണുന്നില്ല - അനുഭവവിഷയമായി തീരുന്നില്ല; ചെവിയിൽ - ചെവിയിൽ; ക്വാണം - ശബ്ദം; അടങ്ങുന്നോണം - മാത്രമേ അനുഭവപ്പെടുന്നുള്ളൂ എന്നതുപോലെ; ത്വക്കിൽ - തൊലിയിൽ; മറ്റതു - സ്പർശം മാത്രം; തുലഞ്ഞുപോം - അനുഭവിച്ചുതീരും.

രൂപം മാത്രം കാണാൻ കഴിവുള്ള കണ്ണിൽ സദാ എല്ലാം അനുഭവവിഷയമായിത്തീരുന്നില്ല. ചെവിയിൽ ശബ്ദം മാത്രമേ അനുഭവപ്പെടുന്നുള്ളൂ എന്നതുപോലെ തൊലിയിൽ സ്പർശം മാത്രം അനുഭവിച്ചുതീരും.

ഇന്ദ്രിയങ്ങൾ ബോധത്തിന്റെ ജഡോപകരണങ്ങൾ മാത്രമാണ്. ഒരിന്ദ്രിയത്തിന് ഒരു വിഷയമല്ലാതെ ഗ്രഹിക്കാൻ പറ്റുന്നില്ല. ആ ഇന്ദ്രിയമില്ലെങ്കിൽ ആ വിഷയവും അതോടെ ഇല്ലാതാകും. കണ്ണിനു രൂപം മാത്രമേ ഗ്രഹിക്കാൻ പറ്റൂ. അതുപോലെ ചെവിക്കു ശബ്ദവും ത്വക്കിനു സ്പർശവും മാത്രമേ ഗ്രഹിക്കാൻ കഴിയുകയുള്ളൂ. ഉപകരണങ്ങൾ ഇല്ലാതായാൽ വിഷയങ്ങളും ഇല്ലാതാകുന്നതുകൊണ്ട് വിഷയങ്ങൾ ഏതോ ശുദ്ധവസ്തുവിൽ ഉപകരണങ്ങളു

ണ്ടാക്കുന്ന കാഴ്ചകൾ മാത്രമാണെന്നു തെളിയുന്നു. പച്ചനിറമുള്ള ഒരു കണ്ണാടിയിൽക്കൂടി പറുത്തേയ്ക്കു നോക്കിയാൽ പ്രപഞ്ചമാകെ പച്ചനിറമുള്ളതായി കാണപ്പെടും. പ്രപഞ്ചം വാസ്തവത്തിൽ പച്ചയായതുകൊണ്ടല്ലല്ലോ അങ്ങനെ കാണപ്പെടുന്നത്. ആ പച്ചനിറം ഉപകരണം തല്ക്കാലത്തേയ്ക്കുണ്ടാക്കുന്ന വെറും കാഴ്ചമാത്രമാണ്. ഇങ്ങനെ പരിശോധിച്ചാൽ രൂപസ്പർശാദിവിഷയാനുഭവങ്ങൾ ഏതോ ശുദ്ധവസ്തുവിൽ കണ്ണ്, തൊലി മുതലായ ഉപകരണങ്ങൾ ഉണ്ടാക്കിത്തീർക്കുന്ന താല്ക്കാലികാനുഭവങ്ങൾ മാത്രമാണെന്നു കാണാൻ കഴിയും. ഏതു ശുദ്ധവസ്തുവാണ് ഉപകരണങ്ങളിലൂടെ ഇങ്ങനെ വിഷയരൂപം കൈക്കൊണ്ടതുപോലെ കാണപ്പെടുന്നത് എന്നു കണ്ടുപിടിക്കുന്നതാണ് സത്യസാക്ഷാത്കാരം.

രസാനുഭവത്തിന്റെ കാര്യവുംകൂടി ചൂണ്ടിക്കാണിച്ചശേഷം വിഷയാനുഭവങ്ങളെല്ലാം ഉപകരണങ്ങളായ ഇന്ദ്രിയങ്ങളിൽ അടങ്ങുന്നവയാണെന്നു കാട്ടിത്തരികയാണ് മൂന്നാം പദ്യത്തിൽ:-

3. പോമിതുപോലെ തുടങ്ങി-
പ്പോമറുരസമപ്പുറത്തു നാവതിലും
പോമിതുപോലെ തുടങ്ങി-
പ്പോമിതുവായ്മുതലെഴുന്നൊരിന്ദ്രിയവും.

ഇതുപോലെ തുടങ്ങി - മേൽ രൂപം, ശബ്ദം, സ്പർശം എന്നിവയുടെ കാര്യം വിവരിച്ചതുപോലെ മറ്റിന്ദ്രിയങ്ങളും; പോം - ഉപകരണങ്ങളിൽ അടങ്ങി ഇല്ലാതാകും; അറുരസം - അനുഭവിച്ചുതീരുന്ന രസം; അപ്പുറത്തു നാവതിലും - പ്രത്യേകമായി ഒഴിഞ്ഞു നില്ക്കുന്ന നാവെന്ന ഇന്ദ്രിയത്തിലും; പോം - അടങ്ങി അവസാനിക്കും; ഇതുപോലെ തുടങ്ങി - ഇതേ രീതിയിൽത്തന്നെ; പോം - ഗന്ധം മൂക്കിലടങ്ങി അവസാനിക്കും; വായ് മുതൽ - വായിലുള്ള വാഗിന്ദ്രിയം മുതൽ ; എഴുന്നൊരിന്ദ്രിയവും - എണ്ണാവുന്ന കർമേന്ദ്രിയങ്ങളും; ഇതുപോം - ഇതേ രീതിയിൽ തന്നെ അനുഭവമുളവാക്കി അടങ്ങും.

മേൽ രൂപം, ശബ്ദം, സ്പർശം എന്നിവയുടെ കാര്യം വിവരിച്ചതുപോലെ മറ്റിന്ദ്രിയവിഷയങ്ങളും ഉപകരണങ്ങളിൽ അടങ്ങി ഇല്ലാതാകും. അനുഭവിച്ചുതീരുന്ന രസം പ്രത്യേകമായി ഒഴിഞ്ഞു നിൽക്കുന്ന നാവെന്ന ഇന്ദ്രിയത്തിലും അടങ്ങി അവസാനിക്കും. ഇതേ രീതിയിൽത്തന്നെ ഗന്ധം മൂക്കിലടങ്ങി അവസാനിക്കും. വായിലുള്ള വാഗിന്ദ്രിയം മുതൽ എണ്ണാവുന്ന കർമേന്ദ്രിയങ്ങളും ഇതേ രീതിയിൽതന്നെ അനുഭവമുളവാക്കി അടങ്ങും.

### ജ്ഞാനകർമേന്ദ്രിയ രഹസ്യം

ചെവി, തൊലി, കണ്ണ്, നാവ്, മൂക്ക് എന്നിവയാണു ജ്ഞാനേന്ദ്രിയങ്ങൾ. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവയാണ് യഥാക്രമം അവയുടെ വിഷയങ്ങൾ. കൈ, കാല്, വാക്ക്, ജനനേന്ദ്രിയം, വിസർജ്ജനേന്ദ്രിയം എന്നിവയാണ് കർമേന്ദ്രിയങ്ങൾ. എടുക്കുക, നടക്കുക, സംസാരിക്കുക, ആനന്ദിപ്പിക്കുക, വിസർജിക്കുക എന്നിവയാണു യഥാക്രമം അവയുടെ വിഷയങ്ങൾ. ശ്ലോകത്തിൽ 'വായ്' എന്നു പറഞ്ഞിരിക്കുന്നതു വാഗിന്ദ്രിയത്തെ ഉദ്ദേശിച്ചാണ്.

മറ്റു കർമേന്ദ്രിയങ്ങളും അതോടൊപ്പം ഗ്രഹിക്കപ്പെടേണ്ടവയാണ്. ജ്ഞാനേന്ദ്രിയങ്ങൾ വിഷയങ്ങളെ അംഗീകരിക്കുന്നു. കർമേന്ദ്രിയങ്ങൾ അവയിൽ പ്രവർത്തിക്കുന്നു. ഓരോ ഇന്ദ്രിയവും ഓരോ വിഷയത്തിൽ നിയമേന പ്രവർത്തിക്കുന്നവയാണ്. എന്നാൽ ഈ ഉപകരണങ്ങളിൽക്കൂടിയെല്ലാം വിഷയങ്ങളെ അനുഭവിക്കുന്ന വസ്തു ഒന്നാണെന്ന കാര്യത്തിൽ ആർക്കും സംശയം വരുമെന്നുതോന്നുന്നില്ല. കാണുന്നതും കേൾക്കുന്നതും നടക്കുന്നതും ആനന്ദിക്കുന്നതും ഒക്കെ ഞാൻ തന്നെയാണെന്നാണല്ലോ എല്ലാവരുടെയും അനുഭവം. എല്ലാ ഉപകരണങ്ങളെയും പ്രവർത്തിപ്പിക്കുന്നതു 'ഞാൻ' ആണെങ്കിൽ 'ഞാൻ' ഉപകരണങ്ങളിൽ നിന്നും ഭിന്നനാണെന്നു തീർച്ച. ഉപകരണങ്ങളില്ലെങ്കിൽ എനിക്ക് അവയുടെ അനുഭവങ്ങളും ഉണ്ടായിരിക്കില്ല. അപ്പോൾ ഉപകരണങ്ങളെ അകറ്റിയിട്ട് 'ഞാൻ' തനിയേ നിന്നാൽ അതായിരിക്കും എന്റെ യഥാർഥസ്വരൂപം. അപ്പോഴുള്ള അനുഭവം കണ്ടെത്തുകയാണു സത്യാനുഭവം.

ഇനിയും ഈ ലോകത്ത് ഇന്ദ്രിയങ്ങൾ ഒഴിഞ്ഞുമാറിയ ഒരനുഭവഘട്ടം കാണ്മാനുണ്ടോ? ഗാഢനിദ്ര അഥവാ സുഷുപ്തി അത്തരം അനുഭവമാണല്ലോ എന്നാണടുത്തതായി ചൂണ്ടിക്കാണിക്കുന്നത്:-

4. ഇന്ദ്രിയമായിടുമന്നാ-
ളിന്ദ്രിയവും കെടുമതന്നു കൂരിരുളാം
മന്നിലുരുണ്ടുവിഴുമ്പോൾ
തന്നിലകൈവിട്ടുതെറ്റിവടമറ്റാൽ

അന്നാൾ - വിഷയങ്ങളെ അനുഭവിക്കുന്ന ജാഗ്രദവസ്ഥയിൽ; ഇന്ദ്രിയമായിടും - കണ്ണ്, മൂക്ക് തുടങ്ങിയ ഇന്ദ്രിയങ്ങൾ ബോധത്തിന്റെ ഉപകരണങ്ങളായി പ്രവർത്തിക്കും; ഇന്ദ്രിയവും കെടും - എന്നാൽ ഗാഢനിദ്രയിൽ ഈ ഇന്ദ്രിയങ്ങൾ പ്രവർത്തനരഹിതങ്ങളാവും; അന്ന് അതു കൂരിരുളാം - അപ്പോൾ ഇന്ദ്രിയാനുഭവമെല്ലാം കൂരിരുട്ടായി മാറും; വടമറ്റാൽ - വടത്തിൽ സഞ്ചരിക്കുന്നയാൾ അതു മുറിഞ്ഞാൽ; തന്നിലകൈവിട്ട് - വടത്തിലെ സഞ്ചാരമെന്ന സ്ഥിതി മാറിയിട്ട്; മന്നിലുരുണ്ടുവീഴുംപോൽ - തറയിൽ വീഴാനിടവരുന്നതു പോലെയാണ് ജാഗ്രത്തിലെ വിഷയാനുഭവം വിട്ടു സുഷുപ്ത്യനുഭവത്തിലേയ്ക്കു കടക്കുന്നത്.

വിഷയങ്ങളെ അനുഭവിക്കുന്ന ജാഗ്രദവസ്ഥയിൽ കണ്ണ്, മൂക്ക് തുടങ്ങിയ ഇന്ദ്രിയങ്ങൾ ബോധത്തിന്റെ ഉപകരണങ്ങളായി പ്രവർത്തിക്കും. എന്നാൽ ഗാഢനിദ്രയിൽ ഈ ഇന്ദ്രിയങ്ങൾ പ്രവർത്തനരഹിതങ്ങളാവും. അപ്പോൾ ഇന്ദ്രിയാനുഭവമെല്ലാം കൂരിരുട്ടായി മാറും. വടത്തിൽ സഞ്ചരിക്കുന്നയാൾ അതു മുറിഞ്ഞാൽ വടത്തിലെ സഞ്ചാരമെന്ന സ്ഥിതി മാറിയിട്ട് തറയിൽ വീഴാനിടവരുന്നതുപോലെയാണ് ജാഗ്രത്തിലെ വിഷയാനുഭവംവിട്ടു സുഷുപ്ത്യനുഭവത്തിലേയ്ക്കു കടക്കുന്നത്.

## ഉണർവും ഉറക്കവും

ഇന്ദ്രിയങ്ങൾ പുറമേ പ്രസരിച്ചു വിഷയങ്ങളെ ഗ്രഹിക്കുന്ന അവസ്ഥയാണു ജാഗ്രത്ത് അഥവാ ഉണർവ്. ഓരോ ഇന്ദ്രിയവും ഓരോ വിഷയത്തെ

ഗ്രഹിക്കുന്നു. എന്നാൽ ഞാൻ, ഞാൻ എന്നിങ്ങനെ ഉള്ളിൽ സദാ സ്ഫുരിക്കുന്ന ബോധമാണ് എല്ലാ ഇന്ദ്രിയങ്ങളുംവഴി വിഷയത്തെ അനുഭവിക്കുന്നത്. 'ഞാൻ' കണ്ണിനെ ആശ്രയിച്ചാൽ രൂപം അനുഭവിക്കും. ചെവിയെ ആശ്രയിച്ചാൽ ശബ്ദം. ഇങ്ങനെ ഓരോന്നും. ഇതുകൊണ്ടുതന്നെ 'ഞാൻ' എന്ന ബോധാംശത്തിനു സ്വതേ ഈ അനുഭവങ്ങളൊന്നുമില്ലെന്നും അതു ഇന്ദ്രിയങ്ങളാകുന്ന ഉപകരണങ്ങളെ ആശ്രയിക്കുന്നതുകൊണ്ടു വന്നുചേരുന്ന അനുഭവങ്ങളാണിവയെന്നും സിദ്ധമാകുന്നു. ഇനിയും ഇന്ദ്രിയങ്ങളിൽനിന്നും മാറി വിഷയാനുഭവങ്ങളൊന്നുമില്ലാതെ നിൽക്കുന്ന ഒരു ഘട്ടം ബോധത്തിനു സംഭവിക്കാറുണ്ടോ എന്നാണന്വേഷിക്കേണ്ടത്. ബോധം വിഷയാനുഭവങ്ങൾ വെടിഞ്ഞു മാറി നിൽക്കുന്ന അവസ്ഥയാണല്ലോ സുഷുപ്തി അഥവാ ഗാഢനിദ്ര. എല്ലാ വിഷയാനുഭവങ്ങളും ഇവിടെ കൂരിരുട്ടായി മാറുന്നു. വടത്തിൽ കളിക്കുന്ന ഒരാൾ ആ കളികളൊക്കെ കാണിക്കുന്നത് വടമെന്ന ഉപകരണത്തെ ആശ്രയിച്ചാണ്. വടംപൊട്ടിയാലോ? കളിയെല്ലാം തീർന്ന് ആളും നിലത്തു വീഴും. അതുപോലെ ഇന്ദ്രിയങ്ങളെന്ന ഉപകരണങ്ങളെ ആശ്രയിച്ചാണു ജീവൻ ഉണർവിലെ കളിയൊക്കെ കളിക്കുന്നത്. അവ വിട്ടുപോയാലോ? ജീവൻ കളി മതിയാക്കി തന്റെ ഉറവിടമായ ബ്രഹ്മസ്വരൂപത്തിലേയ്ക്കു മടങ്ങും. വിഷയാനുഭവമെല്ലാം കൂരിരുട്ടായി മാറുകയും ചെയ്യും. ഗാഢനിദ്ര വാസ്തവത്തിൽ ജീവന്റെ ബ്രഹ്മപ്രാപ്തിയാണ്. പക്ഷേ വിഷയാനുഭവത്തിനു ഹേതുവായ കൂരിരുട്ട് അഥവാ അവിദ്യ പൂർണമായി വിട്ടുപോകാത്തതുകൊണ്ട് അതറിയാൻ പറ്റുന്നില്ല, അത്രേയുള്ളു. അവിദ്യ കൂടി മാറിയാൽ ജീവനു നേരിട്ടു ബ്രഹ്മാനുഭവമുണ്ടാകും. അതാണു മോക്ഷം.

ഗാഢനിദ്ര അഥവാ സുഷുപ്തി ജീവന്റെ ബ്രഹ്മപ്രാപ്തിയാണെന്നു പറഞ്ഞുവല്ലോ. ഇവിടത്തെ ഇരുട്ട് ഉള്ളതാണോ? അതു മാറിയാൽ എന്താണു സ്ഥിതി? ഈ സംശയങ്ങൾക്കുള്ള മറുപടിയാണ് അഞ്ചാം പദ്യം:-

5. അറ്റാലിരുളിലിരിക്കു-
ന്നുറ്റോനിവനെന്നുരയ്ക്കിലല്ലലറും
ചുറ്റും കതിരിടുവോൻ തൻ
ചുറ്റായ് മറ്റൊരിരുട്ട് വിലസിടുമോ?

അറ്റാൽ - ഇന്ദ്രിയങ്ങളുടെ വിഷയാനുഭവം മാറുന്നതോടെ; ഇരുളിലിരിക്കുന്നുറ്റോൻ - അവിദ്യാമയമായ ഇരുട്ടുകൊണ്ടു മൂടിയിരിക്കുന്ന ആനന്ദബോധമാണ്; ഇവനെന്നുരയ്ക്കിൽ - ഈ ജീവൻ എന്നറിയാൻ കഴിഞ്ഞാൽ; അല്ലലറും - അതോടെ ദുഃഖമെല്ലാം മാറിക്കിട്ടും; ചുറ്റും കതിരിടുവോൻ തൻ - സ്വയം പ്രകാശിച്ച് ഇക്കാണുന്ന ലോകത്തെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന ബോധത്തിന്; ചുറ്റായ് - ചുറ്റുമായി അതിനെ മറച്ച്; മറ്റൊരിരുട്ടു വിലസിടുമോ - പിന്നെയൊരിരുട്ടിനു വർത്തിക്കാൻ കഴിയുമോ?

ഇന്ദ്രിയങ്ങളുടെ വിഷയാനുഭവം മാറുന്നതോടെ അവിദ്യാമയമായ ഇരുട്ടുകൊണ്ടു മൂടിയിരിക്കുന്ന ആനന്ദബോധമാണ് ഈ ജീവൻ എന്നറിയാൻ കഴിഞ്ഞാൽ അതോടെ ദുഃഖമെല്ലാം മാറിക്കിട്ടും. സ്വയം പ്രകാശിച്ച് ഇക്കാ

ണുന്ന ലോകത്തെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന ബോധത്തിനു ചുറ്റുമായി അതിനെ മറച്ച് പിന്നെയൊരിരുട്ടിനു വർത്തിക്കാൻ കഴിയുമോ?

## ജീവന്റെ അവിദ്യാമറ

ഗാഢനിദ്ര അത്ഭുതകരമായ ഒരനുഭവമാണ്. സുഖിപ്പിക്കുന്നു എന്നു കരുതുന്ന ഇന്ദ്രിയങ്ങളോ വിഷയങ്ങളോ ഒന്നുംതന്നെ അവിടെയില്ല. ഉണർന്നു വരുമ്പോൾ 'ഞാൻ സുഖമായി ഉറങ്ങി, ഒന്നും അറിഞ്ഞില്ല' എന്നാണനുഭവം. ഉറക്കത്തിലുണ്ടായ അനുഭവത്തെയാണൊരാൾ ഉണരുമ്പോൾ ഇങ്ങനെ സ്മരിക്കുന്നത്. അനുഭവിക്കാത്തതു സ്മരിക്കാൻ പറ്റുകയില്ലല്ലോ. ഈ അനുഭവം മൂന്നു കാര്യങ്ങൾ സ്പഷ്ടമായി വെളിപ്പെടുത്തുന്നു. ഉറക്കത്തിൽ ജീവൻ സുഖസ്വരൂപമായി ബാക്കിനില്ക്കുന്നു. ഇതാണ് ഒന്നാമത്തെ കാര്യം. ഉറക്കത്തിൽ രണ്ടാമതൊന്നിന്റെ അനുഭവമില്ലാത്തതുകൊണ്ട് അനുഭവിച്ചതു മറ്റൊന്നിൽനിന്നും കിട്ടിയ സുഖമാകാൻ ഇടയില്ല. ഉറക്കത്തിൽ ഒന്നും അറിയാതിരുന്നതാണ് സുഖിപ്പിച്ചതെന്ന വസ്തുത രണ്ടാമത്തെ കാര്യം. ഒന്നും അറിഞ്ഞില്ല' എന്നാണല്ലോ അനുഭവം. മറ്റുള്ളവയെ അറിയുന്നതു ദുഃഖകാരണമാണെന്ന് ഈ അനുഭവം തന്നെ സൂചിപ്പിക്കുന്നു. ഉറക്കത്തിൽ അനുഭവിച്ച ആത്മസുഖംപോലും അനുഭവവേളയിൽ അറിയാൻ കഴിയാത്തവണ്ണം ഒരിരുണ്ട മറ അതിനെ മൂടിയിരുന്നു എന്നതാണു മൂന്നാമത്തെ കാര്യം. അപ്പോൾ ഉറക്കം രണ്ടില്ലാത്ത അദ്വൈതാനുഭവമാണ്. അവിടെ ആനന്ദസ്വരൂപമായ ആത്മാവും അതിനെ മൂടുന്ന ഒരു മറയുമാണുള്ളത്. ഇക്കാര്യമാണ് 'ഇരുളിലിരിക്കുന്നുറ്റോൻ' എന്ന ഭാഗംകൊണ്ട് ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്. ഇത്രയുമറിഞ്ഞുകഴിഞ്ഞാൽ ആനന്ദസ്വരൂപമായ ആത്മാവിനെ മൂടുന്ന ഈ മറയെക്കൂടി അകറ്റാൻ പറ്റുമോ എന്നാണാലോചിക്കേണ്ടത്. സത്യാന്വേഷികൾ സാധനാനുഷ്ഠാനങ്ങളിലൂടെ യത്നിക്കുന്നതതിനുവേണ്ടിയാണ്. ഉണർന്നിരുന്നു വിഷയങ്ങളെ അനുഭവിക്കുന്ന ജാഗ്രദവസ്ഥയിൽ തന്നെ നിസ്സംഗത്വം ശീലിച്ച് വിഷയവാസന അകറ്റാമെങ്കിൽ ഉറക്കത്തിലെ ഇരുണ്ട മറയും മാറുമെന്നവർ കണ്ടു. വാസ്തവത്തിൽ വിഷയവാസന അതിന്റെ കാരണമായ അജ്ഞാനമായി മാറി ആത്മാവിനെ മറയ്ക്കുന്നതാണ് ഉറക്കത്തിലെ ഇരുണ്ട മറ. ഉണർന്നിരിക്കുമ്പോൾ സർവത്ര ഈശ്വരബുദ്ധി അഭ്യസിച്ചു വിഷയവാസന അകറ്റുന്നവർക്ക് ഈ അജ്ഞാനമറ നീങ്ങിക്കിട്ടുന്നു. അതോടെ ബോധാനന്ദമയമായ ബ്രഹ്മസത്യം സൂര്യതുല്യം സർവത്ര ഇടതിങ്ങി വിളങ്ങുന്നതായും അനുഭവപ്പെടുന്നു. അവിടെ പിന്നെ ഒരിക്കലും ഇരുട്ടിന്റെ പ്രശ്നം ഉദിക്കുന്നതേയില്ല. ഈ സാക്ഷാത്കാരം നേടിയ ഗുരുദേവൻ സ്വാനുഭവം തന്നെയാണ് "ചുറ്റും കതിരിടുവോൻ തൻ ചുറ്റായ് മറ്റൊരിരുട്ടു വിലസിടുമോ" എന്നു ചോദ്യരൂപേണ വെളിപ്പെടുത്തിയിരിക്കുന്നത്.

സ്വയം പ്രകാശിക്കുന്ന സത്യത്തിൽ ഈ ഇരുണ്ട മറ എങ്ങനെ വന്നു? ഈ ചോദ്യം ചോദിച്ചിട്ടു കാര്യമില്ല. ഈ മറ അകറ്റാവുന്നതാണെന്നു തെളിഞ്ഞിട്ടുണ്ട്. ധൈര്യമുണ്ടെങ്കിൽ അതിനു യത്നിക്കൂ, ഇക്കാര്യമാണ് ഗുരുദേവൻ അടുത്ത പദ്യത്തിൽ വെളിപ്പെടുത്തുന്നത്:-

6. വിലസിടുവോനിവനെന്നാ-
ലലസത താനേ കടന്നുപിടികൂടും
നിലയിതുതന്നെ നമുക്കീ-
നിലയനമേറുമ്പോഴാണൊരാനന്ദം

ഇവൻ - ഈ ജീവൻ; വിലസിടുവോൻ - ഇന്ദ്രിയ വിഷയങ്ങളിൽ രസിക്കുന്നവനാണ്; എന്നാൽ - എന്നു വന്നാൽ; താനേ - അറിയാതെ; അലസത - സ്വരൂപ വിസ്മരണരൂപത്തിലുള്ള അവിദ്യ; കടന്നു പിടികൂടും - കേറിവന്നു മറയുണ്ടാക്കും; നമുക്ക് - ജീവന്മാർക്ക്; നിലയിതുതന്നെ - അപ്പോഴും സ്വരൂപം ബ്രഹ്മംതന്നെ; ഈ നിലയനമേറുമ്പോഴാണൊരാനന്ദം - വിഷയവാസനയ കറ്റി സ്വരൂപം സാക്ഷാത്കരിക്കുമ്പോഴേ ഈ ആനന്ദം അറിയാറാവൂ.

ഈ ജീവൻ ഇന്ദ്രിയവിഷയങ്ങളിൽ രസിക്കുന്നവനാണ് എന്നുവന്നാൽ അറിയാതെ സ്വരൂപവിസ്മരണരൂപത്തിലുള്ള അവിദ്യ കേറിവന്നു മറയുണ്ടാക്കും. ജീവന്മാർക്ക് അപ്പോഴും സ്വരൂപം ബ്രഹ്മം തന്നെ. വിഷയവാസനയകറ്റി സ്വരൂപം സാക്ഷാത്കരിക്കുമ്പോഴേ ഈ ആനന്ദം അറിയാറാവൂ.

## നിലയിതുതന്നെ

ആനന്ദഘനമായ ബ്രഹ്മത്തിന്റെ അംശമാണ് ജീവൻ. ജീവന്റെ ഈ ബ്രഹ്മസ്വരൂപസ്ഥിതിക്ക് ഒരിക്കലും ഒരു മാറ്റവും സംഭവിക്കുന്നുമില്ല. പിന്നെ സംസാരബന്ധം അനുഭവിക്കുന്നതോ. ബ്രഹ്മശക്തിയായ മായ ബ്രഹ്മാംശത്തിൽ തല്ക്കാലത്തേയ്ക്കുണ്ടാക്കുന്ന ഒരു ഭ്രമമാണ് സംസാരബന്ധം. ശക്തി സ്പന്ദിച്ച് അന്തഃകരണത്തെയും ഇന്ദ്രിയങ്ങളെയും ഉണ്ടാക്കുന്നതോടെ ബ്രഹ്മാംശമായ ജീവൻ അവയെ ആശ്രയിച്ച് ജഡപ്രപഞ്ചം ഉണ്ടെന്ന അനുഭവത്തിനു വിധേയനാകുന്നു. ഇങ്ങനെ വന്നുചേരുന്ന ഭ്രമമാണ് സംസാരബന്ധം. ഒരു വസ്തുവിൽ ആരോപിച്ചനുഭവിക്കുന്ന ഭ്രമമൊന്നും ആ വസ്തുവിന്റെ സ്വരൂപത്തിനു മാറ്റം വരുത്തുന്നില്ല. മരുഭൂമിയിൽ ആരോപിതമാകുന്ന കാനൽജലം അതിനെ നനയ്ക്കുന്നതേയില്ല. കയറിൽ സർപ്പം, ജലധാര, വടി എന്നിങ്ങനെ എന്തെല്ലാം കാഴ്ചകൾ ഉണ്ടെന്നുതോന്നിയാലും കയറിന്റെ സ്വരൂപത്തിനു മാറ്റമൊന്നും സംഭവിക്കുന്നില്ല. അതുപോലെ ബ്രഹ്മാംശമായ ജീവനിൽ എന്തെല്ലാം സംസാരബന്ധങ്ങൾ ആരോപിച്ചനുഭവിച്ചാലും ജീവന്റെ ബ്രഹ്മസ്വരൂപത്തിൽ മാറ്റമൊന്നും വരുത്തുന്നില്ലെന്നുള്ളതാണ് സത്യം. ഇതെപ്പോൾ അറിയാറാകും. ആരോപിച്ചിരിക്കുന്ന കാഴ്ചകൾ അകറ്റി സ്വരൂപം കണ്ടെത്തുമ്പോൾ ഇതറിയാറാകും. അക്കാര്യമാണ് 'നിലയനമേറുമ്പോഴാണൊരാനന്ദം' എന്ന ഭാഗംകൊണ്ടു ഗുരുദേവൻ വ്യക്തമാക്കിയിരിക്കുന്നത്. കയറിൽ പാമ്പിനെക്കാണുന്നയാൾക്ക് കയറിനൊരു മാറ്റവും വന്നിട്ടില്ലെന്ന് എപ്പോഴറിയാറാകും? പാമ്പിന്റെ കാഴ്ചപോയി അടുത്തുചെന്ന് കയറിനെ കാണുമ്പോൾ അറിയാറാകും. അതുപോലെ ആത്മസ്വരൂപം സാക്ഷാത്കരിച്ചാൽ ജനനമരണാദി സംസാരബന്ധം ആത്മാവിന് ഒരിക്കലും സംഭവിച്ചിട്ടില്ലെന്ന് അറിയാറാകും.

അങ്ങനെയുള്ള സ്വരൂപസാക്ഷാത്കാരത്തിലെത്തുമ്പോഴുള്ള അനുഭവം എന്തായിരിക്കുമെന്നാണിനി അടുത്ത പദ്യത്തിൽ വിവരിക്കുന്നത്:-

7. ആനന്ദക്കടൽ പൊങ്ങി-
ത്താനേ പായുന്നിതാ പരന്നൊരുപോൽ
ജ്ഞാനം കൊണ്ടിതിലേറി-
പ്പാനം ചെയ്യുന്നു പരമഹംസജനം.

ആനന്ദക്കടൽ പൊങ്ങി-സർവത്ര ഒരാനന്ദസമുദ്രം തന്നെ തെളിഞ്ഞ്; ഒരുപോൽ പരന്ന് - ഒരേമട്ടിൽ വ്യാപിച്ച്; താനേ പായുന്നു - സ്വയം നിറഞ്ഞു കവിയുന്നു; പരമഹംസജനം-പരമസത്യം കണ്ട സ്ഥിതപ്രജ്ഞന്മാർ; ജ്ഞാനം കൊണ്ട്-വസ്തു ഒന്നേയുള്ളൂ എന്ന ദൃഢമായ അനുഭവത്തിലൂടെ; ഇതിലേറി - ആ ആനന്ദക്കടലിലിറങ്ങി; പാനം ചെയ്യുന്നു - അതു കുടിച്ചു മദിക്കുന്നു.

സർവത്ര ഒരാനന്ദസമുദ്രം തന്നെ തെളിഞ്ഞ് ഒരേ മട്ടിൽ വ്യാപിച്ചു സ്വയം നിറഞ്ഞു കവിയുന്നു. സത്യം കണ്ട സ്ഥിതപ്രജ്ഞന്മാർ വസ്തു ഒന്നേയുള്ളൂ എന്ന ദൃഢമായ അനുഭവത്തിലൂടെ ഈ ആനന്ദക്കടലിലിറങ്ങി അതു കുടിച്ചു മദിക്കുന്നു.

## ജ്ഞാനിയുടെ ആനന്ദം

ഇടതിങ്ങിയ ആനന്ദാനുഭവമാണു ബ്രഹ്മസ്വരൂപം. ജീവൻ ആത്മസ്വരൂപം കണ്ടെത്തുന്നതോടെ സ്വശരീരത്തിൽ കുടികൊള്ളുന്ന ആത്മാവുതന്നെയാണ് ജഗത്തിലെങ്ങും വ്യാപിച്ചുനിൽക്കുന്ന സത്യമെന്നു തെളിയുന്നു. ആനന്ദസ്വരൂപമായ ഒരേ ഒരു വസ്തുവിലെ മായാദൃശ്യമാണു പ്രപഞ്ചമെന്നറിയാറാകുന്നു. അതോടെ എങ്ങും ഒരാനന്ദസമുദ്രം അലതല്ലുന്നതായിട്ടാണനുഭവം. ഇതിന്റെ മാഹാത്മ്യം മനസ്സിനു ചിന്തിച്ചറിയാനോ വാക്കിനു വിവരിക്കാനോ സാധ്യമല്ല. ഇതനുഭവിച്ചുതന്നെ അറിയേണ്ടതാണ്. ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ ഈ അനുഭവത്തെ ഒരു 'മൗനഘനാമൃതാബ്ദധി'യായിട്ടാണു ചിത്രീകരിച്ചിരിക്കുന്നത്. ഭേദചിന്ത ഒന്നുമാത്രമാണീ അനുഭവത്തിനു തടസ്സമുണ്ടാക്കുന്നത്. അതുകൊണ്ട് പരമഹംസന്മാർ എല്ലാ ഭേദചിന്തകളും വെടിഞ്ഞ് ഈ ആനന്ദാനുഭവത്തിൽ സദാ മുഴുകി കഴിഞ്ഞുകൂടുന്നു. ബ്രഹ്മസാക്ഷാത്കാരം നേടി ജീവന്മുക്തന്മാരായവരാണു പരമഹംസന്മാർ. അവർക്കു ബ്രഹ്മാനന്ദസമുദ്രത്തിൽ സ്വൈരസഞ്ചാരം ചെയ്യാനുള്ള കപ്പലാണു ജ്ഞാനം. ഇവിടെ വസ്തു ഒന്നേയുള്ളു എന്ന ദൃഢമായ ബോധമാണു ജ്ഞാനം. ആനന്ദമിടതിങ്ങുന്ന അദ്വയബോധമാണ് ആ വസ്തു.

ഈ ബ്രഹ്മാനന്ദസാക്ഷാത്കാരം ജീവിതത്തെ പൂർണമായും ധന്യതയിലെത്തിക്കുന്നു എന്നാണിനി വിവരിക്കുന്നത്:-

8. ജനമിതുകണ്ടു തെളിഞ്ഞാൽ
ജനിമൃതികൈവിട്ടിരിക്കുമന്നിലയിൽ
മനതളിരൊന്നു കലർന്നാ-
ലനവരതം സൗഖ്യമന്നുതന്നെ വരും.

ജനം - മനുഷ്യഹൃദയം; ഇതുകണ്ടു തെളിഞ്ഞാൽ - ഈ ബ്രഹ്മാനന്ദ സമുദ്രം കണ്ടു തെളിയുമെങ്കിൽ; അന്നിലയിൽ - ആ സമുദ്രവുമായി അലി

ഞ്ഞുചേർന്ന്; ജനിമൃതി കൈവിട്ടിരിക്കും – ജനനമരണരൂപമായ സംസാരബ ന്ധത്തിൽ നിന്നും മോചിക്കും; മനതളിർ – ശുദ്ധമായ മനസ്; ഒന്നു കലർന്നാൽ – ഒരിക്കലെങ്കിലും ബ്രഹ്മാനുഭവത്തിനു പാത്രമായാൽ; അന്നുതന്നെ – അതോടെ; അനവരതം – ഒരിക്കലും വിട്ടുപോകാത്ത; സൗഖ്യം വരും – ആന ന്ദാനുഭവം വന്നുചേരും.

മനുഷ്യഹൃദയം ഈ ബ്രഹ്മാനന്ദസമുദ്രം കണ്ടു തെളിയുമെങ്കിൽ ആ സമുദ്രവുമായി അലിഞ്ഞുചേർന്ന് ജനനമരണ രൂപമായ സംസാരബന്ധ ത്തിൽനിന്നും മോചിക്കും. ശുദ്ധമായ മനസ് ഒരിക്കലെങ്കിലും ബ്രഹ്മാനന്ദാ നുഭവത്തിനു പാത്രമായാൽ അതോടെ ഒരിക്കലും വിട്ടുപോകാത്ത ആനന്ദാ നുഭവം വന്നുചേരും.

## സൗഖ്യമന്നുതന്നെവരും

സുഖമാണല്ലോ എല്ലാവരുടെയും ലക്ഷ്യം. ലോകസുഖങ്ങൾ നൈമി ഷികങ്ങളായിരിക്കുന്നതുകൊണ്ടാണു വീണ്ടും വീണ്ടും അതു നേടാനായി മനുഷ്യൻ കർമരംഗത്തുഴലുന്നത്. ഇതരസാമഗ്രികളെ ആശ്രയിച്ചാണു ലൗകി കസുഖം സ്ഥിതിചെയ്യുന്നത്. ആ സാമഗ്രികൾ അനുകൂലമല്ലെന്നു വന്നാൽ അതോടെ സുഖവും നഷ്ടമാകും. ഈ സ്ഥിതിയിൽ മറ്റൊന്നിനെയും ആശ്ര യിക്കാതെ തന്നിൽ തന്നെ ഒടുങ്ങാത്ത ഒരു സുഖസമുദ്രം കണ്ടെത്താൻ കഴി ഞ്ഞാൽ അതോടെ ജീവിതം പൂർണമായും ധന്യമാകുമെന്നു പറയേണ്ടതില്ല ല്ലോ. അങ്ങനെയുള്ള ആനന്ദാനുഭവമാണ് അവനവന്റേതായ ബ്രഹ്മസ്വരൂപം സാക്ഷാത്കരിക്കുന്നതുകൊണ്ടു കിട്ടുന്നത്. ബ്രഹ്മമാണു വസ്തു. മറ്റുള്ള തൊക്കെ അതിലെ മായാദർശനങ്ങൾ മാത്രം. വസ്തു മാറ്റമില്ലാത്തതുകൊണ്ട് ബ്രഹ്മാനുഭവം ഒരിക്കലുണ്ടായാൽ പിന്നെ ഒരിക്കലും അതു വിട്ടുപോകുന്ന തല്ല. ഇതാണു ജ്ഞാന മഹിമ. ഒരിക്കൽ ബ്രഹ്മാനന്ദമനുഭവിച്ചാൽ പിന്നെ മരണത്തിനുപോലും അതിനെ നഷ്ടപ്പെടുത്താൻ കഴിയുകയില്ലെന്നു അപ്പോൾതന്നെ തെളിയുന്നു. വസ്തു ഒന്നേയുള്ളൂവെങ്കിൽ പിന്നെ ആരു ജനിക്കാൻ? ആരു മരിക്കാൻ. ഈ അനുഭവമാണ് ജനനമരണരൂപമായ സംസാ രബന്ധത്തിൽ നിന്നുള്ള മോക്ഷം.

പലതായിക്കാണപ്പെടുന്ന പ്രപഞ്ചദൃശ്യങ്ങളിൽ മമതാബന്ധം വെടിയു ന്നയാൾക്കു ഉടൻ ഈ ബ്രഹ്മാനുഭവം പ്രാപ്തമായിത്തീരും. ഇക്കാര്യമാണു ഗുരുദേവൻ ഇനി വെളിപ്പെടുത്തുന്നത്:–

9. വരുമിതിലൊന്നു നിനയ്ക്കിൽ
കരളിലഴിഞ്ഞൊഴുകീടുമിമ്പമറും
കരുതരുതൊന്നുമിതെന്നാ–
ലൊരുപൊരുളായീടുമന്നുതന്നെയവൻ.

വരുമിതിൽ – സാധനാനുഷ്ഠാനംകൊണ്ടു നേടാവുന്ന ഈ ബ്രഹ്മാന ന്ദത്തിൽ; ഒന്നുനിനയ്ക്കിൽ – ഭാവനചെയ്തു മനസ്സുറയ്ക്കുമെങ്കിൽ; കരളി ലഴിഞ്ഞൊഴുകീടും – ചിത്തത്തെ പ്രലോഭിപ്പിച്ചു നിറഞ്ഞുകവിയുന്ന; ഇമ്പ മറും – എന്റേതെന്റേതെന്ന മമതാ ബന്ധം അതോടെ നിലയ്ക്കും; ഇത് ഒന്നും

കരുതരുത് - ഒന്നും എന്റേതെന്നു കരുതി ഭ്രമിക്കരുത്; എന്നാൽ - അങ്ങനെ സംഗം വെടിയുമെങ്കിൽ; അന്നുതന്നെയവൻ - ആ നിമിഷം തന്നെ ഒരുവൻ ; ഒരു പൊരുളായീടും - ബ്രഹ്മസ്വരൂപമായി ഭവിക്കും.

സാധനാനുഷ്ഠാനംകൊണ്ടു നേടാവുന്ന ഈ ബ്രഹ്മാനന്ദത്തിൽ ഭാവന ചെയ്തു മനസ്സുറയ്ക്കുമെങ്കിൽ ചിത്തത്തെ പ്രലോഭിപ്പിച്ചു നിറഞ്ഞു കവിയുന്ന എന്റേതെന്റേതെന്ന മമതാബന്ധം അതോടെ നിലയ്ക്കും. ഒന്നും എന്റേതെന്നു കരുതി ഭ്രമിക്കരുത്. അങ്ങനെ സംഗം വെടിയുമെങ്കിൽ ആ നിമിഷം തന്നെ ഒരുവൻ ബ്രഹ്മസ്വരൂപമായി ഭവിക്കും.

## ഒരുപൊരുളായീടും

അദ്വയബ്രഹ്മത്തിൽ വെറുതെ മായ ഉണ്ടാക്കിക്കാണിക്കുന്നതാണു പലതിന്റെ കാഴ്ച. അതു സത്യമെന്നു കരുതി അവയിൽ എന്റേതെന്റേതെന്ന സംഗം പുലർത്തുന്നതോടെയാണു ബ്രഹ്മാനുഭവം മറഞ്ഞുപോകുന്നത്. ഒരു വസ്തുവിനെ തെറ്റിദ്ധരിച്ചു മറ്റൊന്നായി കണ്ടാൽ വസ്തുവിന്റെ യഥാർഥരൂപം മറഞ്ഞുപോകുമെന്നു തീർച്ചയാണല്ലോ. കയറിനെ പാമ്പായിക്കണ്ടാൽ കയറു കാണാനേ പറ്റില്ല. തെറ്റിദ്ധരിക്കപ്പെടുന്ന കാഴ്ച മാറിയാലേ പിന്നെ യഥാർഥ രൂപം തെളിയൂ. പാമ്പിന്റെ കാഴ്ച ഉപേക്ഷിച്ച് അടുത്തു ചെന്നു കണ്ടാലേ കയറു കാണാൻ പറ്റൂ. അതുപോലെ പലതിന്റെ കാഴ്ചയും അവയോടുള്ള സംഗവും ഉപേക്ഷിച്ചു വസ്തു ഒന്നേയുള്ളൂ എന്നു ഭാവനചെയ്തു ബ്രഹ്മത്തോടടുക്കണം. ഈ സാധനയഭ്യസിച്ചു സംഗം വെടിയുന്ന നിമിഷം ഒരുവൻ സ്വയം ആനന്ദഘനമായ ബ്രഹ്മവസ്തുവായി മാറുന്നതാണ്. നിസ്സംഗത്വം കൊണ്ടു നേടാവുന്ന പരമമായ ഈ ബ്രഹ്മാനുഭവരഹസ്യമാണു ഗുരുദേവൻ ഒൻപതാം പദ്യത്തിൽ അനുഭവമാധുര്യത്തോടെ വെളിപ്പെടുത്തിയിരിക്കുന്നത്.

എത്ര കേമനായാലും പലതുകണ്ടു സംഗബദ്ധനായി ഭ്രമിക്കുന്നവൻ മൃഗതുല്യനാണെന്നു വെളിപ്പെടുത്തിക്കൊണ്ടു ഗുരുദേവൻ അനുഭൂതിദശകം എന്ന ഭാഗം ഉപസംഹരിക്കുന്നു:-

10. അവനിവനെന്നു നിനയ്ക്കു-
ന്നവനൊരുപതിയെന്നിരിക്കിലും പശുവാം
അവികലമാഗ്രഹമറ്റാ-
ലവകലിതാനന്ദവെള്ളമോടിവരും.

അവനിവനെന്നു - അവൻ വേറെ, ഇവൻ വേറെ എന്നിങ്ങനെ നിനയ്ക്കുന്നവൻ - പലതുണ്ടെന്നു ഭ്രമിക്കുന്നവൻ; ഒരു പതിയെന്നിരിക്കിലും - ഒരു ചക്രവർത്തിയായാൽ പോലും; പശുവാം - മൃഗതുല്യനാണെന്നറിയേണ്ടതാണ്; അവികലം - ഏകഭാവനകൊണ്ടു ചിത്തം ശുദ്ധിയാക്കി; ആഗ്രഹമറ്റാൽ - സംഗം വെടിഞ്ഞു കാമങ്ങളുപേക്ഷിക്കുമെങ്കിൽ; അവകലിതാനന്ദവെള്ളം - നിറഞ്ഞു കവിയുന്ന ബ്രഹ്മാനന്ദരസം; ഓടിവരും - തത്ക്ഷണം അനുഭവിക്കാറാകും.

അവൻ വേറെ, ഇവൻ വേറെ എന്നിങ്ങനെ പലതുണ്ടെന്നു ഭ്രമിക്കുന്നവൻ ഒരു ചക്രവർത്തിയായാൽപോലും മൃഗതുല്യനാണെന്നറിയേണ്ടതാണ്.

ഏകഭാവനകൊണ്ടു ചിത്തം ശുദ്ധിയാക്കി സംഗം വെടിഞ്ഞു കാമങ്ങളുപേക്ഷിക്കുമെങ്കിൽ നിറഞ്ഞു കവിയുന്ന ബ്രഹ്മാനന്ദരസം തത്ക്ഷണം അനുഭവിക്കാറാകും.

## ആനന്ദവെള്ളമോടിവരും

അഖണ്ഡാനന്ദസ്വരൂപമായ ബ്രഹ്മമാണു വസ്തു. അതല്ലാതെ അൽപം പോലും രണ്ടാമതൊന്ന് ഇവിടെ ഇല്ലേ ഇല്ല. ഈ വസ്തുരഹസ്യം സൂര്യതുല്യം തെളിഞ്ഞിട്ടുള്ളതാണ്. ഇതു കണ്ടനുഭവിക്കാനാണ് മനുഷ്യന് ഈശ്വരൻ വിവേകവും വിചാരശക്തിയും നൽകിയിരിക്കുന്നത്. ഈശ്വരൻ നൽകിയ ഈ അനുഗ്രഹങ്ങൾ ഉപയോഗപ്പെടുത്തി അദ്വയസത്യം സാക്ഷാത്കരിക്കാതെ പലതിൽ ഭ്രമിച്ചു സംഗബന്ധനായി കാമക്രോധമോഹങ്ങളിൽപെട്ടുഴലുന്നവൻ എത്ര വലിയ ചക്രവർത്തിയായാലും മൃഗതുല്യനാണെന്നാണ് സത്യദർശികളുടെ മതം. സത്യം വിചാരം ചെയ്തറിയാൻ കഴിയാത്തവയാണു മൃഗങ്ങൾ. അവ അപ്പോഴപ്പോഴുള്ള വികാരങ്ങൾക്കടിമപ്പെട്ടു ജീവിതം നയിച്ചുപോരുന്നു. വിശേഷ ബുദ്ധിയുള്ളവനാണു മനുഷ്യൻ. ഒരുവൻ എത്ര കിണഞ്ഞു പരിശ്രമിച്ചാലും ജഡപദാർഥങ്ങളൊന്നും എക്കാലത്തും അവന്റേതാക്കിവച്ചുകൊണ്ടിരിക്കാൻ കഴിയുകയില്ലെന്നു മനുഷ്യൻ വിശേഷബുദ്ധികൊണ്ടു ധരിക്കണം. ദേഹമുൾപ്പെടെ എല്ലാം ഏതു നിമിഷവും വിട്ടുപോകേണ്ടിവരും. അതുകൊണ്ട് കാലേക്കൂട്ടിതന്നെ അവയിൽ എന്റേതെന്ന ഭാവം വെടിയണം. അവൻ, ഇവൻ എന്നു പലതുകണ്ടുഴലാതെ എല്ലാം ഈശ്വരമയമാണെന്നു ബുദ്ധിയെ പഠിപ്പിക്കണം. നൈമിഷികങ്ങളും ദുഃഖഭൂയിഷ്ഠങ്ങളുമായ ലോകകാമങ്ങള കറ്റണം. ഇത്രയുമായാൽ അവന്റെ ഉള്ളിൽ തന്നെ നിറഞ്ഞു കവിയുന്ന ബ്രഹ്മാനന്ദരസം കണ്ടെത്താൻ കഴിയും. ആനന്ദാനുഭവത്തിനു വേണ്ടിയാണല്ലോ മനുഷ്യൻ രാപകൽ പാടുപെടുന്നത്. ബ്രഹ്മാനന്ദാനുഭവമുണ്ടായാൽ ദേഹത്തിന്റെ വേർപാടുപോലും അതിനെ നഷ്ടപ്പെടുത്തുകയില്ലെന്നും തെളിയും.

അനേക ദൃശ്യങ്ങൾകൊണ്ടു നിറഞ്ഞതായിട്ടാണു പ്രപഞ്ചം കാണപ്പെടുന്നത്. തുടർന്ന് ഇഷ്ടാനിഷ്ടഭാവങ്ങൾ പൊന്തി ശത്രുമിത്രാദി രൂപത്തിൽ നിരവധി സങ്കൽപങ്ങളും വന്നുചേരുന്നു. സങ്കൽപങ്ങളുടെ ഫലമായി കാമക്രോധാദി വികാരങ്ങളിൽപ്പെട്ടുഴലാനും ഇടവരുന്നു. ഈ ഉഴൽച്ചയൊക്കെയെന്തിന്? അനേക ദൃശ്യങ്ങൾ കാണപ്പെടുന്ന പ്രപഞ്ചത്തിന്റെ പൊരുളെന്ത്? ഈ പ്രപഞ്ചത്തിൽപ്പെട്ടിങ്ങനെ ഉഴലുന്ന ഞാനാര്? ഉഴൽച്ച വിട്ടുമാറത്തക്കവണ്ണം എന്നെയും പ്രപഞ്ചത്തെയും ശുദ്ധീകരിക്കാൻ വല്ല പ്രക്രിയയും ഉണ്ടോ? ഈ ചോദ്യങ്ങളാണ് ഒരു സത്യാന്വേഷിയുടെ അന്തഃകരണത്തെ മഥിക്കുന്നവ. ശ്രീനാരായണ ഗുരുദേവനെപ്പോലെയുള്ള ഭാരതീയ സത്യാന്വേഷികൾ ഈ ചോദ്യങ്ങൾ ഗാഢമായി സ്വയം ചോദിച്ചവരാണ്. ഗാഢമായി ഈചോദ്യങ്ങളെ സമീപിച്ചതോടെ അവർക്കൊരു കാര്യം സംശയമെന്യേ തെളിഞ്ഞു. അശുദ്ധി പുറമെ കാണപ്പെടുന്ന പ്രപഞ്ചത്തിനല്ല. കാണുന്നവരുടെ ഉള്ളിലാണ ശുദ്ധി. ഉള്ളിലെ അശുദ്ധി പുറമെ പ്രതിഫലിക്കുന്നതാണ് പലതിന്റെ തോന്നലും ശത്രുമിത്രാദി സങ്കൽപങ്ങളും രാഗദ്വേഷാദി വികാരങ്ങളും. ഉള്ളു

74-2003 25

ശുദ്ധമാകുമെങ്കിൽ പുറം അത്ഭുതകരമാംവണ്ണം ശുദ്ധമാണെന്നു വെളിപ്പെടും. ഇതു തെളിഞ്ഞതോടെ അവർ ഉള്ളു ശുദ്ധമാക്കാൻ തുടങ്ങി ഇവിടെ പലതില്ല; വസ്തു ഒന്നേയുള്ളൂഎന്ന ഉപനിഷദ്വാക്യങ്ങൾയുക്തിവിചാരം ചെയ്തു ധരിച്ചു. തുടർന്നു പലതിന്റെ സങ്കൽപങ്ങളെയും രാഗദ്വേഷഭാവങ്ങളെയും പുറംതള്ളാൻ യത്നിച്ചു. അതോടെ ഉള്ളിൽ പ്രസന്നതയും പ്രകാശവും ആവിർഭവിച്ചു. ഉള്ളിലുള്ള സത്യത്തെ മറിച്ചിരുന്ന ഒരിരുണ്ട മറ പൊളിഞ്ഞു മാറുന്നതു പോലെ അനുഭവപ്പെട്ടു. തുടർന്ന് ആനന്ദഘനമായ ബോധാനുഭവമാണു തന്റെയും പ്രപഞ്ചത്തിന്റെയും ശുദ്ധ രൂപമെന്നു സൂര്യതുല്യം അനുഭവമുണ്ടായി. അങ്ങനെ പലതുകൊണ്ടു കളങ്കപ്പെട്ടതെന്നു തോന്നിയ പ്രപഞ്ചം തികച്ചും ശുദ്ധമായി അനുഭവപ്പെട്ടു. അദ്വൈതാനുഭൂതിയിൽ അലിഞ്ഞുചേർന്നാനന്ദിച്ച് ലോകസംഗ്രഹം നടത്തിയ സ്ഥിതപ്രജ്ഞനായ ശ്രീനാരായണഗുരുദേവൻ താനെങ്ങനെ പ്രപഞ്ചത്തെ ശുദ്ധീകരിച്ചനുഭവിച്ചു എന്നു മധുര മധുരമായി തുടർന്നു പ്രതിപാദിക്കുന്നു.

ഒരു സത്യാന്വേഷി വസ്തു ഒന്നേയുള്ളൂ എന്ന യാഥാർഥ്യം ഗുരുമുഖത്തുനിന്നും ധരിച്ചു ധ്യാനമനനങ്ങളിൽക്കൂടി അതനുഭവിക്കാൻ യത്നിക്കുന്നു. മനസ്സിനെ ഇവിടെ ഒന്നേയുള്ളൂ എന്ന് പഠിപ്പിച്ച് പലതിന്റെ സങ്കൽപ്പങ്ങളെയും രാഗദ്വേഷങ്ങളെയും പുറംതള്ളാൻ പ്രേരിപ്പിക്കുന്നു. ഈ പ്രേരണ കുറെയൊക്കെ സഫലമാകുന്നതോടെ ഹൃദയം പ്രസാദമധുരമായിത്തീരുന്നു. ഉള്ളിലുള്ള ശുദ്ധബോധസ്വരൂപമായ വസ്തുവിന്റെ ആനന്ദം തെളിയാനും തുടങ്ങുന്നു. പക്ഷെ ഇടവിട്ടിടവിട്ടു പലതിന്റെ തോന്നലും അതിനു കാരണമായ ഇരുണ്ട മറയും വന്നും പോയും അനുഭവപ്പെടുകയും ചെയ്യുന്നു. സത്യാനുഭവത്തിന്റെ തുടക്കമായ ഈ സവികൽപദശയിലെ ആത്മാനുഭവമാണ് ഗുരുദേവൻ പതിനൊന്നാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്:-

11. ഓടിവരുന്നൊരു കൂട്ടം
പേടികളൊളികണ്ടൊഴിഞ്ഞുപോമുടനേ
മൂടുമൊരിരുൾവന്നതു പി-
ന്നീടും വെളിവായ്വരുന്നു തേൻവെള്ളം.

ഓടിവരുന്നൊരുകൂട്ടം-കൂട്ടത്തോടെ ഉള്ളിലേക്കു പാഞ്ഞു കയറുന്ന; പേടികൾ-പലതിന്റെ കാഴ്ചകളും ക്ലേശകരങ്ങളായ ശത്രുമിത്രാദിഭാവങ്ങളും; ഉടനേ-അപ്പോൾതന്നെ; ഒളികണ്ട്-ധ്യാനമനനങ്ങളിലൂടെ നേടിയ നിരപേക്ഷമായ ചിത്തപ്രസന്നത കണ്ട്; പോം-വിട്ടു പോകും; ഒരിരുൾവന്ന്-എന്നാൽ ഒരിരുണ്ടമറ വന്ന്; അത്-ആ ചിത്തപ്രസാദം; മൂടും-മറയും; പിന്നീടും-പക്ഷെ വീണ്ടും; തേൻ വെള്ളം വെളിവായ്വരുന്നു-അമൃതധാരപോലെ മധുരമായും ചിത്ത പ്രസാദം പ്രത്യക്ഷപ്പെടും.

കൂട്ടത്തോടെ ഉള്ളിലേക്കു പാഞ്ഞുകയറുന്ന പലതിന്റെ കാഴ്ചകളും ക്ലേശകരങ്ങളായ ശത്രുമിത്രാദിഭാവങ്ങളും അപ്പോൾ തന്നെ ധ്യാനമനനങ്ങളിലൂടെ നേടിയ നിരപേക്ഷമായ ചിത്തപ്രസന്നത കണ്ട് വിട്ടുപോകും. എന്നാൽ ഒരിരുണ്ട മറ വന്ന് ആ ചിത്തപ്രസാദം മറയും. പക്ഷെ വീണ്ടും അമൃതധാരപോലെ മധുരമായ ചിത്തപ്രസാദം പ്രത്യക്ഷപ്പെടും.

## വെളിവായ്‌വരുന്നു തേൻവെള്ളം

വസ്തു ഒന്നേയുള്ളൂ എന്നതാണു യാഥാർഥ്യമെങ്കിൽ പലതും കാണുന്നതു രാഗദ്വേഷങ്ങളിൽ പെട്ടുഴലുന്നതും കൃത്രിമമാണല്ലോ. ഒരുസത്യാന്വേഷി ദേഹം കൊണ്ടു സ്വധർമമനുഷ്ഠിക്കവേ സർവത്ര ഈശ്വരഭാവ പുലർത്തി മനസ്സിനെ രാഗദ്വേഷവിമുക്തമാക്കാൻ യത്നിക്കുന്നു. ഈ യത്നം കുറെയൊക്കെ സഫലമായാൽതന്നെ മധുരമായ ഒരു പ്രസന്നത ഹൃദയതലത്തിൽ അനുഭവിക്കാറാകും. ചിത്തത്തിന്റെ മറയ്ക്കു കട്ടികുറയുന്നതോടെ പുറമേ പ്രകടമാകുന്ന ആത്മാനന്ദം തന്നെയാണീ പ്രസന്നത. ഇതിനെയാണു പദ്യത്തിൽ 'ഒളി' എന്നു പറഞ്ഞിരിക്കുന്നത്. പലതിന്റെ സങ്കൽപ്പങ്ങളും വികാരങ്ങളും ഈ പ്രസന്നതയിൽ വിട്ടു പോകും. അവ പ്രസന്നതയെ നശിപ്പിക്കുമോ എന്നതാണവയുളവാക്കുന്ന പേടി. പലതിന്റെ സങ്കൽപ്പങ്ങളും വികാരങ്ങളുമാണ് ഈ പ്രസന്നതയെ ഇല്ലാതാകുന്നതെന്നറിയാവുന്ന സാധകൻ ഒരിക്കലും അവയെ ഉപലാളിക്കയില്ല. പക്ഷെ ഇടയ്ക്കിടയ്ക്കു ഒരിരുട്ടു വ്യാപിക്കുന്നതുപോലെ ഈ പ്രസന്നതയെ എന്തോ മറച്ചുകളയുന്നതായി തോന്നും. ഇതാണു ആത്മാവിനെ മറയ്ക്കുന്ന അവിദ്യാമറ. സാധാരണ ലൗകികനിൽ ഈ അവിദ്യാമറയും അതുണ്ടാക്കുന്ന പലതിന്റെ കാഴ്ചകളും വിട്ടുപോകാതെ നിൽക്കുന്നു. സത്യാന്വേഷിയിൽ ചിത്തപ്രസന്നതയുടെ ആവിർഭാവത്തോടെ ഈ മറയും അതുണ്ടാക്കുന്ന കാഴ്ചകളും ആരംഭത്തിൽ പ്രസന്നതയോടു ചേർന്നു മാറിമാറി അനുഭവപ്പെട്ടുകൊണ്ടിരിക്കും. ചിത്ത പ്രസന്നത അത്ഭുതകരമായ ഒരനുഭവമാണ്. സവികൽപസമാധ്യനുഭവത്തിന്റെ ആരംഭം കുറിക്കുന്നതാണീ പ്രസന്നത. ഗീത രണ്ടാമധ്യായത്തിൽ ഭഗവാൻ ഈ ചിത്തപ്രസാദത്തെ വിവരിക്കുന്നുണ്ട്. എല്ലാ ദുഃഖങ്ങളും ഇവിടെ അസ്തമിക്കുന്നു എന്നാണു ഭഗവാന്റെ പ്രസ്താവം. ഈ പ്രസന്നതയിൽ സത്യബുദ്ധി നൃത്തം ചെയ്തുനിൽക്കും. അസാധാരണമായ ഒരു ശീതളത സർവത്ര വ്യാപിച്ചതായി തോന്നും ഈ ശീതളാനുഭവം അനന്തതപഃഫലമാണെന്നാണു ശാസ്ത്രം ഘോഷിക്കുന്നത്. പ്രസന്നതയുടെ ഈ അനുഭവമാധുര്യം വെളിപ്പെടുത്തിത്തരാനാണ് അതനുഭവിച്ചറിഞ്ഞ ഗുരുദേവൻ അതിനെ 'തേൻവെള്ള'മായി ചിത്രീകരിച്ചിരിക്കുന്നത്.

സവികൽപ്പസമാധിയുടെ ഈ ആരംഭംദശയിൽതന്നെ വസ്തുസ്ഥിതി ഏതാണ്ടു വ്യക്തമായി തെളിയും. അതോടെ നിലനിൽപ്പിന്റെ രഹസ്യം ഉള്ളം കയ്യിലെ നെല്ലിക്കാപോലെ അനുഭവിച്ചറിയാറാകുമെന്നാണു പന്ത്രണ്ടാം പദ്യത്തിൽ വിവരിക്കുന്നത്:-

12. വെള്ളം, തീ മുതലായ് നി-
ന്നുള്ളും വെളിയും നിറഞ്ഞു വിലസീടും
കള്ളം കണ്ടുപിടിച്ചാ-
ലുള്ളംകൈകണ്ട നെല്ലിതൻ കനിയാം

വെള്ളം, തീ മുതലായ്നിന്ന്-ജലം, അഗ്നി മുതലായ രൂപം ധരിച്ച്; ഉള്ളും വെളിയും നിറഞ്ഞു വിലസീടും-സർവത്ര അകവും പുറവും തിങ്ങിവിളങ്ങുന്ന;

കള്ളം-മായാമറകൊണ്ടു മൂടിയ സത്യത്തെ; കണ്ടുപിടിച്ചാൽ-പ്രസന്നമായ ചിത്തത്തിലെ ആത്മാനുഭവത്തിലൂടെ കണ്ടെത്തിയാൽ; ഉള്ളംകൈകണ്ട നെല്ലി തൻ കനിയാം-അതോടെ ജീവിതരഹസ്യം ഉള്ളം കയ്യിലെ നെല്ലിക്കപോലെ തെളിയുന്നതാണ്.

ജലം അഗ്നി മുതലായ രൂപം ധരിച്ച് സർവത്ര അകവും പുറവും തിങ്ങി വിളങ്ങുന്ന മായാമറകൊണ്ടുമൂടിയ സത്യത്തെ പ്രസന്നമായ ചിത്തത്തിലെ ആത്മാനുഭവത്തിലൂടെ കണ്ടെത്തിയാൽ അതോടെ ജീവിതരഹസ്യം ഉള്ളം കയ്യിലെ നെല്ലിക്കപോലെ തെളിയുന്നതാണ്.

## ഉള്ളംകൈകണ്ട നെല്ലിതൻ കനിയാം

പ്രസന്നചിത്തം സമാധ്യവസ്ഥയിൽ ആത്മതത്ത്വം കണ്ടെത്തുന്നു. അതോടെ തന്നിലുള്ള ആത്മാവുതന്നെ പ്രപഞ്ചമെങ്ങും ഇടതിങ്ങി വ്യാപിച്ചു വിളങ്ങുന്നു എന്നും അനുഭവിക്കാറാകും. വസ്തു ആത്മതത്ത്വം മാത്രമാണ്. പലതായി കാണുന്ന പ്രപഞ്ചഘടകങ്ങളെല്ലാം അതിൽ വസ്തുഭേദമില്ലാതെ കാണപ്പെടുന്ന കാഴ്ചകൾ മാത്രം. ഇത്രയും അനുഭവപ്പെടുന്നതോടെ ജീവിതരഹസ്യം ഉള്ളം കയ്യിലെ നെല്ലിക്കാപോലെ തെളിയാനിടാകും. എന്താണാ ജീവിതരഹസ്യം? വസ്തു ഒന്നേയുള്ളൂ. പുതുതായി ഒന്നും ജനിക്കുന്നില്ല; ഒന്നും മരിക്കുന്നുമില്ല. ജനനമരണങ്ങളുണ്ടെന്നുതോന്നുന്നതോ? അതൊക്കെ വെള്ളത്തിൽ കുമിളകളുണ്ടായി മറയുന്നുതപോലെ അദ്വയവസ്തുവിലെ വെറും തോന്നൽ. വസ്തു ഒരഴിവുമില്ലാത്ത സനാതനബോധസത്തയാണ്. അതുകൊണ്ട് ഇവിടെ ഒന്നിനും ഒരിക്കലും ഒരു കേടും സംഭവിക്കുന്നില്ലെന്നുള്ളതാണു വസ്തുസ്ഥിതി. ഒരിടത്തും ഒരു ഭയത്തിനും ദുഃഖത്തിനും അവകാശമില്ല. ഈ ജീവിതരഹസ്യമാണ് ആത്മ സാക്ഷാത്കാരത്തോടെ കയ്യിലെ നെല്ലിക്കാപോലെ തെളിയുന്നത്. ഈ ജീവിത രഹസ്യം ഗുരുദേവൻ *ആത്മോപദേശ ശതക*ത്തിലെ എഴുപത്തെട്ട്, എഴുപത്തൊൻപത്, എൺപത് എന്നീ പദ്യങ്ങളിൽ വിശദമായി ചർച്ചചെയ്തിട്ടുള്ളതു നോക്കുക.

ഒരേ വസ്തുവിലെ ആശ്ചര്യകരമായ രൂപപക്രടനമാണു പ്രപഞ്ചം. ചിത്തപ്രസാദം ഈ വസ്തുസ്ഥിതിയുടെ സാക്ഷാത്കാരത്തിനു മുൻപുള്ള പ്രകാശം പരക്കലാണ്. ഇക്കാര്യമാണു പതിമൂന്നാം പദ്യത്തിൽ പ്രതിപാദിച്ചിരിക്കുന്നത്:-

13. കനിയാമൊന്നിലിരുന്നി-
ക്കനകാഡംബരമതിങ്ങു കാണുന്നു
പനിമതിചൂടുമതിൻ മുൻ
പനികതിരൊളികണ്ടിടുന്നപോൽ വെളിയാം.

കനിയാമൊന്നിലിരുന്നു-ആനന്ദഘനമായ ഒരേ ഒരു വസ്തുവിനെ വേഷപ്രകടനമായിട്ടാണ്; ഇക്കനകാഡംബരമിതിങ്ങു കാണുന്നു-ആശ്ചര്യകരമായ ഈ പ്രപഞ്ച സംവിധാനം കാണപ്പെടുന്നത്; പനിമതിചൂടുമതിൻ മുൻ-പൂർണ ചന്ദ്രൻ കിഴക്കുദിക്കുന്നതിനു മുമ്പ്; പനികതിരൊളികണ്ടിടുന്നപോൽ-അവിടെ

ശീതളപ്രകാശം പരക്കുന്നതുപോലെ; വെളിയാം-പൂർണമായ വസ്തുസാക്ഷാത്കാരം ഉദയം ചെയ്യുന്നതിനു മുൻപുള്ള ശീതള പ്രകാശമാണു ചിത്തപ്രസാദം.

ആനന്ദഘനമായ ഒരേ ഒരു വസ്തുവിലെ വേഷ പ്രകടമായിട്ടാണ് ആശ്ച്രര്യകരമായ ഈ പ്രപഞ്ച സംവിധാനം കാണപ്പെടുന്നത്. പൂർണചന്ദ്രൻ കഴിക്കുദിക്കുന്നതിനു മുമ്പ് അവിടെ ശീതളപ്രകാശം പരക്കുന്നതു പോലെ പൂർണമായ വസ്തുസാക്ഷാത്കാരം ഉദയംചെയ്യുന്നതിനു മുൻപുള്ള ശീതള പ്രകാശമാണു ചിത്തപ്രസാദം.

## ചിത്തപ്രസാദവും വസ്തുസാക്ഷാത്കാരവും

ആനന്ദഘനമായ ആത്മാവു സർവവ്യാപിയാണ്. അതുകൊണ്ടുതന്നെ അതു സകല ജീവികളുടെയും ഉള്ളിലും സ്ഥിതിചെയ്യുന്നു. ചിത്തത്തിന്റെ മലിന സങ്കൽപ്പങ്ങളും വികാരങ്ങളും മാത്രമാണ് ആത്മാനുഭവത്തെ തടഞ്ഞിരിക്കുന്നത്. അപ്പോൾ ആത്മാനുഭവത്തിനുള്ള ഒരേ ഒരു വഴി ചിത്തം ശുദ്ധീകരിക്കുകയാണ്. എല്ലാ ഉപാസനകളും സാധനകളും ചിത്തശുദ്ധീകരണത്തിനാണെന്നോർക്കേണ്ടതാണ്. ഭേദചിന്തകൾ വെടിഞ്ഞ് എല്ലാം ഈശ്വരമായമാണെന്ന ഭാവന എപ്പോഴും ഒരു സത്യാന്വേഷി മനസ്സിന അഭ്യസിപ്പിക്കേണ്ടതാണ്. ഇങ്ങനെയൊക്കെച്ചെയ്താൽ ചിത്തം ശുദ്ധമാകുന്നു എന്നെങ്ങനെ അറിയാൻ പറ്റും? പരിതഃസ്ഥിതികൾക്കുപരിയായി ചിത്തത്തിനു നിരപേക്ഷമായ ഒരു പ്രസന്നത സദാ അനുഭവിക്കാൻ കഴിഞ്ഞാൽ ചിത്തം ശുദ്ധമാകുന്നു എന്നാണർത്ഥം. ഇത് വരാൻ പോകുന്ന അത്യുജ്ജ്വലമായ ആത്മോദയത്തിന്റെ മുന്നോടിയാണ്. ചന്ദ്രൻ കിഴക്കുദിക്കുന്നതിനു മുമ്പ് വെണ്ണിലാവു ശീതളകാന്തി പരന്നു കാണുന്നതുപോലെ, ചിത്ത പ്രസാദത്തെതുടർന്നു ആത്മോദയമുണ്ടായാൽ, ആശ്ചര്യകരമായ ഈ പ്രപഞ്ചസംവിധാനം ആനന്ദഘനമായ ഒരേ ഒരു സത്യത്തിന്റെ വെറും വേഷപ്രകടനമാണെന്നു സൂര്യതുല്യം തെളിയുകയും ചെയ്യും.

ചിത്തപ്രസാദം കഴിഞ്ഞുണ്ടാകുന്ന ആത്മോദയത്തിന്റെ അനുഭവസ്ഥിതി എന്താണ്? ഇതാണടുത്ത പദ്യത്തിൽ വിവരിക്കുന്നത്:-

14. വെളിയാമതുവന്നെൻമുൻ-
വെളിവായെല്ലാം വിഴുങ്ങി വെറുവെളിയായ്
വെളിമുതഞ്ചിലുമൊന്നായ്
വിളയാടീടുന്നതാണു തിരുനടനം

വെളിയാമതുവന്നെൻ-പ്രകാശമയമായ ആ ചിത്ത പ്രസാദം ഉണ്ടായി എനിക്ക്; മുൻ വെളിവായെല്ലാം-നേരത്തെ പലതായി തോന്നിയിരുന്ന ദൃശ്യങ്ങളെയെല്ലാം; വിഴുങ്ങി-അകറ്റി; വെറുവെളിയായ്-സ്വയം പ്രകാശിക്കുന്ന കേവല ബോധമാക്കിമാറ്റി; വെളിമുതലഞ്ചിലും-ആകാശം തുടങ്ങിയ അഞ്ചു മഹാഭൂതങ്ങളിലും; ഒന്നായ് വിളയാടീടുന്നതാണ്-അദ്വയമായി ഇടതിങ്ങി വിളങ്ങി അനുഭവപ്പെടുന്നതാണ്; തിരുനടനം-ഭഗവാന്റെ ലീലാ വിലാസം.

പ്രകാശമയമായ ആ ചിത്തപ്രസാദം ഉണ്ടായി എനിക്കു നേരത്തെ പല തായി തോന്നിയിരുന്ന ദൃശ്യങ്ങളെയെല്ലാം അകറ്റി സ്വയം പ്രകാശിക്കുന്ന കേവല ബോധമാക്കി മാറ്റി ആകാശം തുടങ്ങിയ അഞ്ചു മഹാഭൂതങ്ങളിലും അദ്വ യമായി ഇടതിങ്ങിവിളങ്ങി അനുഭവപ്പെടുന്നതാണു ഭഗവാന്റെ ലീലാവിലാസം.

## അതാണു തിരുനടനം

ഭഗവാന്റെ നടനമാണു പ്രപഞ്ചം എന്നൊക്കെ സത്യദർശികൾ വിവരിക്കാറുണ്ടല്ലോ. ശിവന്റെ ചുടുകാട്ടിലെ നൃത്തം പ്രസിദ്ധമാണ്. ജഡ ങ്ങൾ എരിയുന്ന ഇടമാണല്ലോ ചുടുകാട്. പുറമേ നോക്കുന്ന ഒരാൾക്ക് ഈ പ്രപഞ്ചം ജഡങ്ങൾ എരിയുന്ന ചുടുകാടുപോലെയാണനുഭവപ്പെടുക. എന്നാൽ ചിത്തപ്രസാദം വന്നു ആത്മാനുഭവമുണ്ടായ ഒരു സത്യദർശിക്ക് ഈ ചുടുകാട്ടിലുടനീളം ബോധ സ്വരൂപനായ ശിവൻ നൃത്തം ചെയ്തുനിൽക്കു ന്നതായി കാണാൻ ഇടവരുന്നു. പഞ്ചഭൂതജഡപ്രപഞ്ചത്തിലുടനീളം ഇങ്ങനെ അദ്വയബ്രഹ്മസത്യത്തിന്റെ സാന്നിദ്ധ്യം അനുഭവിക്കാനിടവരുന്നതുതന്നെ യാണു ഭഗവാന്റെ തിരുനടനം.

ജഗത്തിലുടനീളം ഭഗവാന്റെ തിരുനടനം അനുഭവിക്കാൻ കഴിയുന്ന സത്യദർശിയുടെ ആത്മാവ് എല്ലാ സംഗങ്ങളുമകന്നു സാക്ഷിരൂപനായി വിളങ്ങി അതിരറ്റ സുഖം അനുഭവിക്കാനിടവരുന്നു. ഈ അനുഭവരഹസ്യ മാണ് അടുത്ത പദ്യത്തിൽ വിവരിക്കുന്നത്:-

15. നടനം ദർശനമായാ-
ലുടനേതാനിങ്ങിരുന്നു നടുനിലയാം
നടുനിലതന്നിലിരിക്കും
നെടുനാളൊന്നായവന്നു സൗഖ്യം താൻ.

നടനം ദർശനമായാൽ-ഭൂതജഡപ്രപഞ്ചത്തിലുടനീളം അദ്വയബ്രഹ്മ സത്തയുടെ സാന്നിദ്ധ്യം അനുഭവിക്കാൻ കഴിഞ്ഞാൽ; ഉടനേ-അപ്പോൾതന്നെ; താൻ-ആ ബ്രഹ്മവുമായി അഭിന്നഭാവം കൈക്കണ്ട ആത്മാവ്; ഇങ്ങിരുന്നു -ഈ ലോകജീവിതത്തിൽ; നടുനിലയാം-സാക്ഷി രൂപനായിമാറും; ഒന്നായി -ബ്രഹ്മാവുമായി ഏകീഭവിച്ച്; നടുനിലതന്നിലിരിക്കും അവന്ന്-സാക്ഷിരൂപം അനുഭവിച്ചറിയുന്ന സത്യദർശിക്ക്; നെടുനാൾ-അവസാനമില്ലാത്തവിധം; സൗഖ്യം താൻ-ആനന്ദാനുഭവം വന്നു ചേരുന്നതാണ്.

ഭൂതജഡപ്രപഞ്ചത്തിലുടനീളം അദ്വയബ്രഹ്മസത്തയുടെ സാന്നിദ്ധ്യം അനുഭവിക്കാൻ കഴിഞ്ഞാൽ അപ്പോൾ തന്നെ ബ്രഹ്മാവുമായി അഭിന്നഭാവം കൈക്കൊണ്ട ആത്മാവ് ഈ ലോകജീവിതത്തൽ സാക്ഷിരൂപനായിമാറും. ബ്രഹ്മവുമായി ഏകീഭവിച്ച് സാക്ഷിരൂപം അനുഭവിച്ചറിയുന്ന സത്യദർശിക്കു അവസാനമില്ലാത്തവിധം ആനന്ദാനുഭവം വന്നുചേരുന്നതാണ്.

## താനിങ്ങിരുന്നു നടുനിലയാം

ജഡപ്രപഞ്ചത്തിൽ സർവത്ര ബ്രഹ്മദർശനം നേടുന്നതോടെ തന്റെ ശരീ രത്തിനു ചൈതന്യം പകരുന്ന ആത്മാവും പ്രപഞ്ചത്തിനു ചൈതന്യം പക

രുന്ന ബ്രഹ്മവും ഒന്നുതന്നെ എന്നനുഭവിക്കാറാകും. അതോടെ ജഡദൃശ്യങ്ങളെല്ലാം മായ ഉണ്ടാക്കിയഴിക്കുന്നവയാണെന്നും ചേതനനായ തനിക്ക് അവയുമായി നേരിട്ടു ബന്ധമില്ലെന്നും അറിയാറാകും. താൻ കേവലം സാന്നിദ്ധ്യംകൊണ്ടു പ്രകൃതിയെ അനുഗ്രഹിക്കുക മാത്രമേ ചെയ്യുന്നുള്ളൂ. ഒരു കാര്യത്തിലും നേരിട്ടിടപെടാതെ സാന്നിദ്ധ്യംകൊണ്ടനുഗ്രഹിക്കുന്നതാണു സാക്ഷിനില. അതുതന്നെയാണു നടുനില. ലോകരുടെ കർമങ്ങൾക്കു സൂര്യൻ സാക്ഷിയായി നിൽക്കും പോലെ. സൂര്യന്റെ വെളിച്ചവും ചൂടുമുണ്ടെങ്കിലേ ലോകർക്കു കർമം ചെയ്യാൻ പറ്റൂ. പക്ഷെ ലോകരുടെ കർമങ്ങൾ പുണ്യമായാലും പാപമായാലും സൂര്യന് അവയുമായി നേരിട്ട് ഒരു ബന്ധവുമില്ല, ബ്രഹ്മസാക്ഷാത്കാരം നേടിയ സത്യദർശിയുടെ അനുഭവവും ഇതുതന്നെ. മായ എന്തൊക്കെയോ ജഡദൃശ്യങ്ങളെ ഉണ്ടാക്കിയഴിക്കുന്നു. തന്റെ സാന്നിദ്ധ്യം കൊണ്ടാണു മായ അതൊക്കെ ചെയ്യുന്നത്. എന്നാൽ തനിക്കു മായയുടെ ജനനമരണ പ്രവർത്തനങ്ങളുമായൊന്നും യാതൊരു ബന്ധവുമില്ല. ഈ സാക്ഷി നിലയിലെത്തുന്ന സത്യദർശി അനന്തമായ ബ്രഹ്മാനന്ദമനുഭവിച്ചു ചരിതാർഥനാകുന്നു.

ഈ സത്യാനുഭവമുണ്ടാകുന്നതോടെ ജീവിതം ആനന്ദവും സൗന്ദര്യവും കൊണ്ടു നിറഞ്ഞതായിത്തീരുന്നു. ജഡം ചേതന ബ്രഹ്മത്തിന്റെ പാർപ്പിടമാണെന്നും അറിയാറാകുന്നു. ഇക്കാര്യമാണിനി വിവരിക്കുന്നത്:-

16. സൗഖ്യം തന്നെയിതെല്ലാ-
മോർക്കുന്തോറും നിറഞ്ഞ സൗന്ദര്യം
പാർക്കിൽ പാരടിപറ്റി-
പ്പാർക്കുന്നോനിൽ പകർന്ന പഞ്ജരമാം

ഇതെല്ലാം-ഭഗവാന്റെ തിരുനടനവും സാക്ഷിനിലയിലുള്ള അനുഭവവും ഒക്കെ; ഓർക്കുന്തോറും-ആലോചിക്കുന്തോറും; സൗഖ്യംതന്നെ-ആനന്ദം തന്നെ; നിറഞ്ഞ സൗന്ദര്യം-എങ്ങും സൗന്ദര്യം നിറഞ്ഞു തുളുമ്പുന്നതായി തോന്നുന്നു; പാർക്കിൽ-ആലോചിച്ചാൽ; പാര്-ജഡരൂപമെല്ലാം, അടിപറ്റിപ്പാർക്കുന്നോനിൽ-പരമകാരണമായി വിളങ്ങുന്ന ഈശ്വരസത്തയിൽ; പകർന്ന-രൂപംകൊണ്ട; പഞ്ജരമാം-അതിന്റെ വാസസ്ഥാനമാണെന്നു കാണാൻ കഴിയും.

ഭഗവാന്റെ തിരുനടനവും സാക്ഷിനിലയിലുള്ള അനുഭവവും ഒക്കെ ആലോചിക്കുന്തോറും ആനന്ദം തന്നെ. എങ്ങും സൗന്ദര്യം നിറഞ്ഞു തുളുമ്പുന്നതായി തോന്നുന്നു. ആലോചിച്ചാൽ ജഡരൂപമെല്ലാം പരമകാരണമായി വിളങ്ങുന്ന ഈശ്വരസത്തയിൽ രൂപംകൊണ്ട അതിന്റെ വാസസ്ഥാനമാണെന്നു കാണാൻ കഴിയും.

**പകർന്ന പഞ്ജരമാം**

ഇക്കാണുന്ന ജഗത്ത് വെറും ജഡമാണെന്നു വാദിക്കുന്നവർക്ക് ആനന്ദത്തിനും സൗന്ദര്യത്തിനും വകയെവിടെ? ജഡത്തിൽ ആനന്ദാനുഭവവും സൗന്ദര്യാനുഭവവും എങ്ങനെ സംഭവിക്കും? ആനന്ദവും സൗന്ദര്യവും ഒരു

ചേതനന്റെ അംശമായിട്ടല്ലാതെ അനുഭവിക്കാൻ പറ്റുമോ? എന്തായാലും ചിത്തം പ്രസന്നമായി അവനവനിലുള്ള ചേതനനായ ആത്മാവിനെ കാണാൻ കഴിഞ്ഞവർക്ക് എല്ലാ ജഡങ്ങളിലും ആ ഈശ്വരസത്തയുടെ അനുഭവം തെളിയുന്നു. പ്രപഞ്ചം അങ്ങനെ ആനന്ദപൂർണവും സൗന്ദര്യപൂർണവുമായി മാറുന്നു. ജഡദൃശ്യങ്ങളെല്ലാം ആനന്ദവും സൗന്ദര്യവും നിറഞ്ഞ ചേതനന്റെ വാസസ്ഥലം മാത്രമാണെന്നും അനുഭവപ്പെടുന്നു. ആത്മാവിനെ അറിയാത്തവർക്കു മാത്രമാണ് ഈ പ്രപഞ്ചം കേവലജഡമായും ദുഃഖഭൂയിഷ്ഠമായും അനുഭവപ്പെടുന്നത്.

ജഡമോഹമാണ് ഉള്ളിലുള്ള ബോധവസ്തുവിനെ മറച്ച് ശരീരത്തെ ജനനമരണദുഃഖങ്ങൾക്കും വിധേയമാക്കുന്നത്. ഇക്കാര്യമാണ് പതിനേഴാം പദ്യത്തിൽ പ്രതിപാദിച്ചിരിക്കുന്നത്.

17. പഞ്ജരമാമുടൽ മുതലാം
പഞ്ഞിയിലറിവായിടുന്ന തീയിതിലും
മഞ്ഞുകണങ്ങൾകണക്കി-
മ്മഞ്ജുളവെയിൽകൊണ്ടപായമടയുന്നു

പഞ്ജരമാം-ആത്മാവിനിരിക്കാനുള്ള കൂടുപോലെയുള്ള; ഉടൽ മുതലാം -ദേഹം അന്തഃകരണം തുടങ്ങിയ ജഡോപകരണങ്ങളായ; പഞ്ഞിയിൽ-പഞ്ഞിപോലെ ജ്ഞാനാഗ്നിയിൽ എരിഞ്ഞുപോകാവുന്ന പദാർഥങ്ങളിലും; അറിവായിടുന്ന തീയിതിലും-അവയിൽ ഒളിഞ്ഞിരിക്കുന്ന ബോധമാകുന്ന അഗ്നിയിലും; മഞ്ഞുകണങ്ങൾ കണക്ക്-മഞ്ഞുതുള്ളികളിലെന്നപോലെ; ഇമ്മഞ്ജുള വെയിൽകൊണ്ട്-ഇന്ദ്രിയമോഹമാകുന്ന ഇളംവെയിൽ തട്ടി; അപായമടയുന്നു -ആപത്തുണ്ടായിത്തീരുന്നു.

ആത്മാവിനിരിക്കാനുള്ള കൂടുപോലെയുള്ള ദേഹം, അന്തഃകരണം തുടങ്ങിയ ജഡോപകരണങ്ങളായ പഞ്ഞിപോലെ ജ്ഞാനാഗ്നിയിൽ എരിഞ്ഞുപോകാവുന്ന പദാർഥങ്ങളിലും അവയിൽ ഒളിഞ്ഞിരിക്കുന്ന ബോധമാകുന്ന അഗ്നിയിലും മഞ്ഞുതുള്ളികളിലെന്നപോലെ ഇന്ദ്രിയ മോഹമാകുന്ന ഇളംവെയിൽ തട്ടി ആപത്തുണ്ടായിത്തീരുന്നു.

**അപായമടയുന്നു**

സത്യം കണ്ടവർക്കു ജഡദേഹം ആത്മാവിന്റെ കൂടാണ്. ആത്മബോധമുണരുന്നതോടെ ആ കൂടിന്റെ ജഡത്വം ജ്ഞാനാഗ്നിയിലെരിഞ്ഞ് അതു ബോധഘനമായ വസ്തുവായി മാറുന്നു. ഒരു ലൗകികനെ സംബന്ധിച്ചിടത്തോളം ദേഹം, അന്തഃകരണം മുതലായവ പഞ്ഞിയും ബോധഘനമായ ആത്മാവ് അതിലൊളിഞ്ഞിരിക്കുന്ന തീപ്പൊരിയുമാണെന്നു കരുതാം. ഗുരൂപദേശവും സത്സംഗവുംകൊണ്ട് ഈ തീപ്പൊരി ജ്വലിപ്പിക്കുമെങ്കിൽ ദേഹവും അന്തഃകരണവുമെല്ലാം അതിലെരിഞ്ഞ് അതായിത്തീരും. പ്രപഞ്ചത്തിലാകെ ജഡത്വം പോയി ശുദ്ധമാകും. ജ്ഞാനാഗ്നി ജ്വലിപ്പിക്കാത്തവർക്കോ? ഇന്ദ്രിയമോഹമാണല്ലോ പിന്നെ അവരുടെ അനുഭവം. ഇളംവെയിൽ തട്ടി

മഞ്ഞുതുള്ളികൾ ഉരുകിപ്പോകുന്നതുപോലെ ഇന്ദ്രിയമോഹം അവരുടെ ആത്മാവിനെയും ശരീരത്തെയും ആപത്തിലകപ്പെടുത്തുന്നു. ജഡമോഹം കൊണ്ട് ആത്മാവു പാടെ മറഞ്ഞുപോകുന്നു. ആത്മാഗ്നി ജ്വലിപ്പിച്ച് ധന്യത നേടേണ്ട ദേഹാന്തഃകരണങ്ങൾ ജീർണിച്ചു നശിക്കാനും ഇടയാകുന്നു. ഈ ദുരന്തം ഒഴിവാക്കി പ്രപഞ്ചശുദ്ധി നേടാൻ കൊതിക്കുന്നവർ ഉള്ളിലുള്ള ആത്മാവിനെ ഗാഢമായി തിരയേണ്ടതാണ്. ഇന്ദ്രിയമോഹം വെടിയുകയാണ് ആത്മാന്വേഷണത്തിന്റെ മുഖ്യഘടകം.

ഇന്ദ്രിയമോഹം വെടിഞ്ഞാൽ എന്താണു സംഭവിക്കുക? ഈ ചോദ്യ ത്തിനുത്തരമാണടുത്ത പദ്യം:-

18. അടയുന്നിന്ദ്രിയവായീ-
ന്നടിപെടുമിതുകണ്ടൊഴിഞ്ഞു മറ്റെല്ലാം
അടിയറ്റീടും തടിവ-
ന്നടിയിൽ തനിയേ മറിഞ്ഞുവീഴുമ്പോൽ

അടയുന്നിന്ദ്രിയവായീന്ന്-വിഷയങ്ങളിൽനിന്നും പിൻതിരിഞ്ഞ് അന്തർമുഖമായി ഇന്ദ്രിയങ്ങൾ ഏകാഗ്രപ്പെട്ടാൽ; ഇതുകൊണ്ട്-ചിത്തപ്രസാദംവഴി ആത്മാവിനെ കണ്ട്; മറ്റെല്ലാം ഒഴിഞ്ഞ്-വിഷയസങ്കൽപങ്ങളെല്ലാം വിട്ടുമാറി ജഡദൃശ്യമാകെ; അടിയറ്റീടും തടി-വേരറുന്ന വൃക്ഷം; തനിയേ-സ്വയം; അടിയിൽ വന്ന്-തറയിൽ വന്ന്; മറിഞ്ഞു വീഴുംപോൽ-മറിഞ്ഞു വീഴുന്നതുപോലെ; അടി പെട്ടീടും-തോറ്റു പിൻവാങ്ങും.

വിഷയങ്ങളിൽനിന്നും പിൻതിരിഞ്ഞ് അന്തർമുഖമായി ഇന്ദ്രിയങ്ങൾ ഏകാഗ്രപ്പെട്ടാൽ ചിത്തപ്രസാദം വഴി ആത്മാവിനെ കണ്ട് വിഷയസങ്കൽപ്പങ്ങളെല്ലാം വിട്ടുമാറി ജഡദൃശ്യമാകെ വേരറുന്ന വൃക്ഷം തനിയെ തറയിൽ വന്നു മറിഞ്ഞുവീഴുന്നതുപോലെ തോറ്റു പിൻവാങ്ങും.

### അടിപെടുമിതുകണ്ട്

ഇന്ദ്രിയമോഹമാകുന്ന ഇളവെയിൽ തട്ടി മഞ്ഞുതുള്ളിപോലെ ജ്ഞാനം മറഞ്ഞുപോകുമെന്നാണല്ലോ നേരത്തെ പറഞ്ഞത്. ഇന്ദ്രിയമോഹം ഒഴിവാക്കിയാലോ? വിഷയങ്ങളിൽനിന്നു പിൻതിരിഞ്ഞ് അന്തർമുഖമാകുന്ന ഇന്ദ്രിയം മനസ്സിനോടു ചേർന്ന് ആത്മധ്യാനത്തിലുറയ്ക്കും. തുടർന്നു ചിത്ത പ്രസാദവും സമാധ്യനുഭവവും ഉണ്ടാവും. ആനന്ദത്തിന്റെയും സൗന്ദര്യത്തിന്റെയും ഘനീഭൂത സ്വരൂപമായ ആത്മാവു തെളിയും. അതോടെ മനസ്സിൽനിന്നും വിഷയസങ്കൽപ്പങ്ങൾ അകന്നുമാറും. മനസ്സിലെ വിഷയ സങ്കൽപ്പങ്ങളാണ് പുറമേ ജഡദൃശ്യങ്ങളെ കാട്ടി ഭ്രമിപ്പിക്കുന്നത്. മനസ്സ് ആത്മാനുഭവം നേടിയാൽ പുറമേയും സർവത്ര ആത്മസ്വരൂപം നിറഞ്ഞുതിങ്ങുന്നതായി അനുഭവിക്കാറാകും. മനസ്സിലെന്തുണ്ടോ അതു വെളിമേയും അനുഭവിക്കും. ഇതാണു നിയമം. അപ്പോൾ ഉള്ളിൽ നിന്നും വിഷയസങ്കൽപ്പങ്ങളകന്നാൽ വേരുപൊട്ടിയ വൃക്ഷം വീഴുന്നതുപോലെ ജഡദൃശ്യം ആശ്രയമില്ലാതെ മറയും. സർവത്ര ആത്മാനന്ദവും സൗന്ദര്യവും ഇടതിങ്ങി നിറഞ്ഞിരിക്കുന്നതായി അനുഭവിക്കുമാറുമാകും.

ഈ അനുഭവം തന്നെയാണ് കൈവല്യപ്രാപ്തിയെന്നാണിനി വിവരിക്കുന്നത്:-

19. വീഴുമ്പോഴിവയെല്ലാം
പാഴിൽ തനിയേ പരന്ന തൂവെളിയാം
ആഴിക്കെട്ടിലവൻതാൻ
വീഴുന്നോനല്ലിതാണു കൈവല്യം.

ഇവയെല്ലാം-പുറമേ കാണുന്ന ജഡദൃശ്യമെല്ലാം; പാഴിൽ-പ്രയോജന ശൂന്യമായി; വീഴുമ്പോൾ-ആശ്രയമില്ലാതെ അകലുമ്പോൾ; തനിയേ പരന്ന-സ്വയം പ്രകാശിച്ച് ഇടതിങ്ങി നിറയുന്ന; തൂവെളിയാം-ശുദ്ധ ബോധമായി അനുഭവപ്പെടും; അവൻതാൻ-ഇങ്ങനെ സ്വയം ശുദ്ധബോധാനുഭവമായി മാറിയവൻ; ആഴിക്കെട്ടിൽ വീഴുന്നോനല്ല-പിന്നെ സംസാരസാഗരച്ചുഴിയിൽ വീഴുകയില്ല; ഇതാണു കൈവല്യം-ഇതുതന്നെയാണു കൈവല്യം അഥവാ മോക്ഷം.

പുറമെ കാണുന്ന ജഡദൃശ്യമെല്ലാം പ്രയോജനശൂന്യമായി ആശ്രയമില്ലാതെ അകലുമ്പോൾ സ്വയം പ്രകാശിച്ച് ഇടതിങ്ങി നിറയുന്ന ശുദ്ധബോധമായി അനുഭവപ്പെടും. ഇങ്ങനെ സ്വയം ശുദ്ധബോധാനുഭവമായി മാറിയവൻ പിന്നെ സംസാരസാഗരച്ചുഴിയിൽ വീഴുകയില്ല. ഇതു തന്നെയാണു കൈവല്യം അഥവാ മോക്ഷം.

## ഇതാണു കൈവല്യം

'കേവലം' എന്ന പദത്തിന് 'ഒന്ന്' എന്നാണർഥം. കേവലത്തിന്റെ ഭാവമാണു കൈവല്യം. പലതിന്റെ തോന്നൽ പോയി വസ്തു ഒന്നേയുള്ളൂ എന്നനുഭവിക്കുന്ന സ്ഥിതിയാണു കൈവല്യം. അതുതുന്നെയാണു മോക്ഷം. ആനന്ദഘനമായ ഒരേ ബോധവസ്തുവിൽ അതിന്റെ ശക്തിയായ മായ ഉണ്ടാക്കിക്കാണുക്കുന്നതാണു പലതിന്റെ തോന്നൽ. രൂപങ്ങൾ ഭിന്നഭിന്നങ്ങളായി എത്ര കാണപ്പെട്ടാലും അവയിലൊക്കെ ആഭരണരൂപങ്ങളിൽ സ്വർണമെന്ന പോലെ വസ്തു ബോധം മാത്രമാണെന്നനുഭവിക്കാറാകുന്നതാണ് അദ്വൈതാനുഭവം. അവനവനിൽത്തന്നെ ആത്മാവായി വിളങ്ങുന്ന ബോധത്തെ ശുദ്ധരൂപത്തിൽ സാക്ഷാത്കരിച്ചാലേ പ്രപഞ്ചത്തിന്റെയും ശുദ്ധരൂപമായ ഈ അദ്വൈതം അനുഭവപ്പെടൂ. പ്രപഞ്ചം മുഴുവൻ ഒരേ ഒരു ശുദ്ധ ബോധവസ്തുതന്നെയാണെന്നുഭവിച്ചാൽ അതോടെ ജനന മരണരൂപമായ സംസാരഭ്രമം അകലുന്നു. വസ്തു ഒന്നേയുള്ളൂവെങ്കിൽ പിന്നെ ആരു ജനിക്കാൻ, ആരു മരിക്കാൻ? ഇങ്ങനെ ഈ ജീവിതത്തിൽ തന്നെ അദ്വൈതാനുഭവം നേടി സംസാരമോചനം നേടുന്നതാണു കൈവല്യം.

അദ്വൈതാനുഭവം നേടുന്നതോടൊപ്പം ദേഹബോധം പാടെ മറന്നു ജീവത്വം അസ്തമിക്കുന്നതാണു പരഗതി അഥവാ വിദേഹമുക്തി. ഇക്കാര്യം വ്യക്തമാക്കുകയാണ് ഗുരുദേവൻ ഇരുപതാം പദ്യത്തിൽ:-

20. കൈവല്യക്കടലൊന്നായ്
വൈമല്യം പൂണ്ടിടുന്നതൊരുവഴിയാം

ജീവിത്വം കെടുമെന്നേ
ശൈവലമകലുന്നിതന്നു പരഗതിയാം.

കൈവല്യക്കടലൊന്നായ്-ജഡപ്രപഞ്ചം മുഴുവൻ ഒരേ ഒരു ശുദ്ധബോധ്യസമുദ്രമായി മാറി; വൈമല്യം പൂണ്ടിടുന്നത്-നിർമലമായി അദ്വൈതാനുഭവം വന്നുചേരുന്നത്; ഒരു വഴിയാം-ജീവൻമുക്തിയെന്നറിയപ്പെടുന്നു; എന്നേ ജീവിത്വം കെടും-എന്നാണോ ദേഹബോധം പാടെ പോയി ജീവത്വം അസ്തമിക്കുന്നത്; ശൈവലമകലുന്നു-മായ പൂർണമായും വിട്ടുമാറി; അന്നു ഇത്-അപ്പോൾ ഈ ജീവൻമുക്തി; പരഗതിയാം-വിദേഹമുക്തിയായി അനുഭവപ്പെടും.

ജഡപ്രപഞ്ചം മുഴുവൻ ഒരേ ഒരു ശുദ്ധബോധ സമുദ്രമായി മാറി നിർമലമായി അദ്വൈതാനുഭവം വന്നു ചേരുന്നത് ജീവൻമുക്തിയെന്നറിയപ്പെടുന്നു. എന്നാണോ ദേഹബോധം പാടെ പോയി ജീവത്വം അസ്തമിക്കുന്നതായ പൂർണമായും വിട്ടുമാറി അപ്പോൾ ഈ ജീവന്മുക്തി വിദേഹമുക്തിയായി അനുഭവപ്പെടും.

### അന്നു പരഗതിയാം

ജീവൻമുക്തിയിൽ ദേഹബോധം അവശേഷിക്കുന്നുണ്ടാകും. പക്ഷെ ആ ദേഹബോധം ഒരു തരത്തിലും ദുഃഖകാരണമായിത്തീരുന്നില്ല. കാനൽജലം ഇല്ലെന്നു ബോദ്ധ്യമായ ആളിനു കണ്ടാലും അതു കുടിക്കാൻ കൗതുകം തോന്നുകയില്ലല്ലോ. ദേഹബോധവും പാടെ മാറി ജീവത്വ ഹേതു അസ്തമിക്കുന്നതാണു വിദേഹമുക്തി. ശരീരം വിട്ടു പോകതെതന്നെ ഈ വിദേഹമുക്തി അനുഭവിക്കാവുന്നതാണ്. ദേഹമുള്ളപ്പോഴും തികഞ്ഞ നിർവികൽപ്പാവസ്ഥയിൽ ദേഹബോധമേ ഉണ്ടായിരിക്കുകയില്ല. ബ്രഹ്മവിദ്വരിഷ്ഠന്മാർ അധികസമയവും ദേഹബോധം വിട്ട് വിദേഹമുക്ത്യനുഭവത്തിൽ കഴിയുന്നവരാണ്. ഇക്കാര്യം വിശദമായിറിയാൽ '*ദർശനമാല*'യിലെ നിർവാണപ്രകരണം വായിച്ചുനോക്കേണ്ടതാണ്. അദ്വൈതാനുഭവം നേടിയ ഗുരു സ്വാനുഭവരഹസ്യം തന്നെ ഈ കൃതിയിൽ ലളിതമായും മനോഹരമായും വിവരിച്ചുതന്നിരിക്കുകയാണ്.

ഈ ലോകത്തുവച്ചുതന്നെ നിലനിൽപ്പിന്റെ പൂർണ രഹസ്യം കണ്ടെത്തുകയാണു ജീവിതലക്ഷ്യം. ആദ്യം അവനവന്റെ രഹസ്യം കണ്ടുപിടിക്കുക; തുടർന്ന് തന്നിൽ ഒളിഞ്ഞിരിക്കുന്ന സത്യം തന്നെയാണ് പ്രപഞ്ചത്തിന്റെ മുഴുവൻ സത്യമെന്നനുഭവിക്കുക; ഇതാണു ക്രമം. ചഞ്ചലമായി പുറമേ ചുറ്റിത്തിരിയുന്ന മനസ്സ് അന്തർമുഖമായി ഏകാഗ്രപ്പെട്ടാലേ അവനവന്റെ രഹസ്യം തെളിയൂ. അതിനു വേണ്ടി പരമസത്യത്തിന്റെ പ്രതീകമായി ഏതെങ്കിലും ഒരിഷ്ടദേവനെ ധ്യാനിച്ചു മനസ്സിനെ ഏകാഗ്രത ശീലിപ്പിക്കാം.അല്ലെങ്കിൽ ഗുരുവിൽ നിന്നും ബ്രഹ്മസ്വരൂപം കേട്ടറിഞ്ഞ് സർവത്ര ബോധാനന്ദഘനമായ വസ്തു നിറഞ്ഞിരിക്കുന്നു എന്നു പഠിപ്പിക്കുന്ന നിർഗുണോപാസന വഴി മനസ്സിനെ ഏകാഗ്രപ്പെടുത്താം. ഈ രണ്ടുതരം ഉപാസനകളെയും സമഞ്ജസമായി മേളിപ്പിച്ചുകൊണ്ടു ഗുരു തുടരുന്നു. സഗുണോപാസകനും നിർഗുണോപാസകനും ഇതൊരുപോലെ ഇഷ്ടഫലം കൈവരുത്തും. ഈ കൃതിയിലെ

ശിവൻ ബ്രഹ്മപ്രതീകമായ കൈലാസപതിയാണ് അതേ അവസരത്തിൽ സർവത്ര നിറഞ്ഞുവിലസുന്ന ശിവ സ്വരൂപമായ ബ്രഹ്മവുമാണ്.

പരമലക്ഷ്യമായ മോക്ഷം നേടിത്തരണേ എന്നു പ്രാർഥിച്ചുകൊണ്ടാണ് സ്തോത്രം തുടരുന്നത്:-

21. പരഗതിയരുളീടുക നീ
പുരഹര! ഭഗവാനിതാണു കർത്തവ്യം
ഹര! ഹര! ശിവപെരുമാനേ!
ഹര, ഹര വെളിയും നിറഞ്ഞ കൂരിരുളും.

പുരഹര-ത്രിപുരദഹനം നടത്തിയ അല്ലയോ ദേവ; നീ പരഗതി അരുളീടുക-അവിടുന്ന് പരമാത്മപ്രാപ്തിയെന്ന മോക്ഷം തന്നനുഗ്രഹിക്കുക; ഇതാണു ഭഗവാനു കർത്തവ്യം-ഭജിക്കുന്നവരോട് ഇതു ചെയ്യാൻ ഭഗവാൻ കടപ്പെട്ടവനാണ്; ഹര! ഹര!-എല്ലാ പാപങ്ങളെയും ഹരിക്കാൻ കഴിവുള്ള; ശിവ പെരുമാനേ-മംഗളസ്വരൂപിയായ ഈശ്വര; വെളിയും-വിദ്യാരൂപമായ ശുഭ വാസനയും; നിറഞ്ഞ കൂരിരുളും-ഉള്ളിൽ വന്നു പെരുകുന്ന അവിദ്യാ രൂപ മായ ആസുരവാസനയു; ഹര, ഹര-രണ്ടും ഒഴിച്ചു മാറ്റി ശുദ്ധമാക്കുക.

ത്രിപുരദഹനം നടത്തിയ അല്ലയോ ദേവ, അവിടുന്ന് പരമാത്മ പ്രാപ്തിയെന്ന മോക്ഷം തന്നനുഗ്രഹിക്കുക. ഭജിക്കുന്നവരോടിതുചെയ്യാൻ ഭഗവാൻ കടപ്പെട്ടവനാണ്. എല്ലാ പാപങ്ങളെയും ഹരിക്കാൻ കഴിവുള്ള മംഗ ളസ്വരൂപിയായ ഈശ്വര, വിദ്യാരൂപമായ ശുഭവാസനയും ഉള്ളിൽ വന്നുപെ രുകുന്ന അവിദ്യാരൂപമായ ആസുരവാസനയും രണ്ടും ഒഴിച്ചുമാറ്റി ശുദ്ധമാ ക്കുക.

## ഹര, ഹര വെളിയും നിറഞ്ഞ കൂരിരുളും

പരമാത്മപ്രാപ്തിയെന്ന മോക്ഷമാണു ജീവിത ലക്ഷ്യം. ഇവിടെ ജീവി ച്ചിരിക്കുമ്പോൾ തന്നെ നേടേണ്ടതാണത്. അതിനെന്താണുപായം? ഉള്ളിൽ വികാരസങ്കൽപ്പരൂപത്തിൽ കാണപ്പെടുന്ന കർമവാസനകളെ മുഴുവൻ ഈശ്വ രബുദ്ധി അഭ്യസിച്ച് ഒഴിച്ചുമാറ്റുകയാണുപായം. എല്ലാ കർമവാസനകളെയും പൊടുന്നനെ ഒഴിച്ചു മാറ്റാൻ ആർക്കും സാദ്ധ്യമല്ല. അതുകൊണ്ട് ആദ്യം ദയ, ദാനം, അഭയം, ഇന്ദ്രിയനിഗ്രഹം തുടങ്ങിയ ശുഭവാസനകളെ അല്ലെങ്കിൽ ദൈവവാസനകളെ വളർത്തി കാമം, ക്രോധം, ദംഭം തുടങ്ങിയ അശുഭവാസ നകളെ അഥവാ ആസുരവാസനകളെ പുറംതള്ളണം. തുടർന്നു സർവം ഈശ്വ രമയമെന്ന് മനസ്സിനെ പഠിപ്പിച്ച് മേൽപ്പറഞ്ഞ ശുഭവാസനകളെയും പുറംത ള്ളണം. വസ്തു ഒന്നേയുള്ളൂ എന്ന സത്യം അനുഭവിക്കാൻ കൊതിക്കുന്ന യാൾക്ക് ശുഭവാസനകളും വിഘ്നങ്ങളാണ്. ആസുരവാസന ഇരുമ്പു ചങ്ങ ലയാണെങ്കിൽ ശുഭവാസന സ്വർണച്ചങ്ങല; ഇത്രേയുള്ളൂ വ്യത്യാസം. സർവം ഈശ്വരമയമെന്ന സത്യം ഭാവന ചെയ്ത് സർവത്ര ഈശ്വരബുദ്ധിയെ ശരണം പ്രാപിക്കുന്നവർക്ക് ഈ അനുഭവം നേടിത്തരാൻ കടപ്പെട്ടവനാണു ഭഗവാൻ. അതിനദ്ദേഹത്തിനുകഴിയുകയും ചെയ്യും. ത്രിപുര ദഹനത്തിലൂടെ അദ്ദേഹം

ഇതു വെളിപ്പെടുത്തിയിട്ടുണ്ട്. യഥാക്രമം ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നനുഭവങ്ങളെയുളവാക്കുന്ന സ്ഥൂല സൂക്ഷ്മ കാരണ ശരീരങ്ങളാണു മൂന്നു പുരങ്ങൾ. മംഗളങ്ങൾക്കെല്ലാം ഇരിപ്പിടമായതുകൊണ്ട് ശിവ പെരുമാനായ പരമാത്മാവ് പലപ്പോഴും ഈ മൂന്നു പുരങ്ങളെയും ദഹിപ്പിച്ചു അനേകം പേർക്ക് പരമാത്മ പ്രാപ്തിനേടിക്കൊടുത്തതായി പ്രസിദ്ധിയുണ്ട്. കൈലാസപതിയായ ശിവനാകട്ടെ കമലാക്ഷൻ,താരകാക്ഷൻ, വിദ്യുന്മാലി എന്ന് മൂന്ന് അസരുന്മാരുടെയും പുരങ്ങളെ ദഹിപ്പിച്ച് ഭക്തരക്ഷണം ചെയ്ത ആളാണ്. ത്രിപുരന്മാർക്ക് പൊന്നും വെള്ളിയും ഇരമ്പും കൊണ്ട് അസുര ശില്പിയായ മയൻ ആകാശത്തിൽ പണിചെയ്തു കൊടുത്തവയാണു ത്രിപുരം. ഈ പുരങ്ങളിൽ പാർത്തുകൊണ്ടു ത്രിപുരന്മാർ ജനങ്ങളെ അത്യധികം പീഡിപ്പിച്ചു. അപ്പോഴാണു ശിവന് ഈ പുരങ്ങളെ നശിപ്പിച്ച് ത്രിപുരന്മാരെ കൊല്ലേണ്ടിവന്നത്. ദൈവാസുര വാസനകൾക്കിരിപ്പടങ്ങളായ കാരണ സൂക്ഷ്മ സ്ഥൂല ശരീരങ്ങളുടെ പ്രതീകങ്ങളാണ് മൂന്നു പുരങ്ങൾ. കാരണശരീരം സ്വർണപുരവും, സൂക്ഷ്മ ശരീരം രജതപുരവും സ്ഥൂലശരീരം ഇരുമ്പു പുരവുമായി കൽപ്പിക്കപ്പെട്ടിരിക്കുന്നു. ഈ പുരങ്ങളിൽ അഭിമാനം കൊള്ളുന്ന അഹങ്കാരങ്ങളാണ് അസുരന്മാർ. ഈ പുരങ്ങളെ ദഹിപ്പിക്കുന്നതോടെ 'വെളിയും നിറഞ്ഞ കൂരിരുളും' ഒഴിഞ്ഞുമാറും. ഭഗവാൻ കൈലാസപതി അതു മുൻപു പലപ്പോഴും നിർവഹിച്ചിട്ടുണ്ട്. തനിക്കും അതു നേടിത്തരണമെന്നാണു ഭക്തൻ ഇവിടെ പ്രാർഥിക്കുന്നത്.

വിദ്യയ്ക്കും അവിദ്യയ്ക്കും അപ്പുറത്താണു പരമസത്യം. ഭഗവത് കാരുണ്യം സിദ്ധാന്തപരമായി അതറിയിച്ചുതന്നു. ആ കാരുണ്യം തന്നെ ആ സത്യസ്ഥിതി അനുഭവിപ്പിച്ചു തരികയും വേണമെന്നാണു അടുത്ത വരികളിൽ പ്രാർഥിക്കുന്നത്:-

22. ഇരുളുംവെളിയുമിതൊന്നും
പുരളാതൊളിയായ് നിറഞ്ഞ പൂമഴയേ,
അരുളീടുകകൊണ്ടറിയാ-
തരുളീടുന്നേനിതിന്നു വരമരുളേ.

ഇരുളും വെളിയുമിതൊന്നും പുരളാതെ-ആസുര വാസനയോ ദൈവ വാസനയോ പുരളാതെ അവിദ്യയ്ക്കും വിദ്യയ്ക്കുമപ്പുറം നിൽക്കുന്ന; ഒളിയായ്നിറഞ്ഞ-സ്വയം പ്രകാശ സ്വരൂപമായ; പൂമഴയേ-ആനന്ദാനുഭവമേ; അരുളീടുകകൊണ്ട്-അങ്ങയെക്കുറിച്ചുള്ള അറിവു നൽകി അനുഗ്രഹിച്ചതുകൊണ്ട്; അറിയാതരുളീടുന്നേൻ-അനുഭവമറിയാതെ പ്രാർഥിക്കുന്നു; ഇതിന്നു വരമരുളേ-ഇതനുഭവിച്ചറിയാൻ വരമരുളണേ.

ആസുരവാസനയോ ദൈവവാസനയോ പുരളാതെ അവിദ്യയ്ക്കും വിദ്യയ്ക്കുമപ്പുറം നിൽക്കുന്ന സ്വയംപ്രകാശസ്വരൂപമായ ആനന്ദാനുഭവമേ, അങ്ങയെക്കുറിച്ചുള്ള അറിവു നൽകി അനുഗ്രഹിച്ചതുകൊണ്ട് അനുഭവമറിയാതെ പ്രാർഥിക്കുന്നു. ഇതനുഭവിച്ചറിയാൻ വരമരുളണേ.

## അറിയാതരുളീടുന്നേനിതിന്നു വരമരുളേ

സ്വയം വിചാരം ചെയ്തും ഗുരുമുഖത്തുനിന്നും വസ്തുസ്ഥിതി വ്യക്തമായി ധരിച്ചയാളിന്റെ പ്രാർഥനയാണിത്. വസ്തു വിദ്യാവിദ്യകൾക്കപ്പുറം ഗുണാതീതമായി വിളങ്ങുന്ന സച്ചിദാനന്ദ ബ്രഹ്മമാണെന്നു നല്ല പോലെ അറിയുന്നു. ഭഗവത്കാരുണ്യമാണാ അറിവിനു സഹായിച്ചത്. 'അരുളീടുകകൊണ്ട്' എന്ന ഭാഗത്തിൽ സൂചിപ്പിച്ചിരിക്കന്നതാകാരുണ്യത്തെയാണ്. സിദ്ധാന്തപരമായി വസ്തു ഗ്രഹിച്ചെങ്കിലും ആനന്ദഘനമായ നിർഗുണസ്ഥിതി അനുഭവമായിട്ടില്ല. 'അറിയാതെ' എന്ന ഭാഗം കൊണ്ടക്കാര്യമാണു സൂചിപ്പിച്ചിരിക്കുന്നത്. 'അരുളീടുന്നേൻ' എന്നതിനു പ്രാർഥിക്കുന്നു എന്നർഥം. കൈലാസപതിയോടായാലും ശിവ ബ്രഹ്മത്തോടായാലും തനിക്കുവേണ്ടത് അദ്വയ ബ്രഹ്മാനുഭൂതിയാണെന്നും അതുനേടിത്തരണമെന്നുമാണ് സാധകൻ ഇവിടെ പ്രാർഥിച്ചിരിക്കുന്നത്.

പരമസത്യത്തെ അറിയാൻകഴിയാത്ത അജ്ഞാനമറ എവിടെനിന്നു വന്നു? അതും ഭഗവാന്റെ കളിതന്നെ. എന്തായാലും തന്റെ ഹൃദയത്തിലിരിക്കുന്ന സത്യം തന്നെയാണു സകലതും എന്നുറപ്പിക്കാനാണ് മുതിരുന്നതെന്നത്രേ ഭക്തന്റെ തുടർന്നുള്ള പ്രഖ്യാപനം:-

23. അരുളേ! നിൻകളിയിരുളാ-
ലരുളീടുന്നീയെനിക്കൊരരുമറയെ
ഇരുളേ വെളിയേ നടുവാ-
മരുളേ, കരളിൽകളിക്കുമൊരുപൊരുളേ.

അരുളേ-കരുണാമൂർത്തിയായ ഭഗവാനേ; ഈ എനിക്ക്-അവിടത്തെ ഈ ഭക്തന്; ഇരുളാൽ-അജ്ഞാനത്താൽ; ഒരരുമറയെ-സത്യം അറിയാൻ കഴിയാത്തവണ്ണം ഒരു ദിവ്യമായ മൂടുപടത്തെ; അരുളീടുന്നു-അവിടുന്നുണ്ടാക്കിത്തീർക്കുന്നു; ഇരുളേ-സത്യത്തെ ഒളിച്ചുവയ്ക്കുന്നമറയായി വർത്തിക്കുന്നവനേ; വെളിയേ-സത്യത്തെ പ്രകാശിപ്പിക്കുന്ന വെളിച്ചമായി തീരുന്നവനേ; നടുവാമരുളേ-രണ്ടിനും ആശ്രയം നൽകി കരുണാമൂർത്തിയായി വർത്തിക്കുന്നവനേ; കരളിൽ കളിക്കുമൊരുപൊരുളേ-ഹൃദയത്തിൽതന്നെ തെളിഞ്ഞു വിളങ്ങുന്ന വസ്തുസ്വരൂപമേ: നിൻകളി-എല്ലാം നിന്റെ കളിതന്നെ.

കരുണാമൂർത്തിയായ ഭഗവാനെ, അവിടത്തെ ഈ ഭക്തന് അജ്ഞാനത്താൽ സത്യത്തെ അറിയാൻ കഴിയാത്ത വണ്ണം ഒരു ദിവ്യമായ മൂടുപടത്തെ അവിടുന്നുണ്ടാക്കിത്തീർക്കുന്നു. സത്യത്തെ ഒളിച്ചു വയ്ക്കുന്ന മറയായി വർത്തിക്കുന്നവനേ, സത്യത്തെ പ്രകാശിപ്പിക്കുന്ന വെളിച്ചമായിത്തീരുന്നവനേ, രണ്ടിനും ആശ്രയം നൽകി കരുണാമൂർത്തിയായി വർത്തിക്കുന്നവനേ, ഹൃദയത്തിൽ തന്നെ തെളിഞ്ഞു വിളങ്ങുന്ന വസ്തുസ്വരൂപമേ, എല്ലാം നിന്റെ കളിതന്നെ.

## നിൻ കളി

സത്യ വസ്തുവായ ബ്രഹ്മം എല്ലാ ജീവികളുടെയും ഉള്ളിൽ തെളിവോടെ വർത്തിക്കുന്നു. എന്നാൽ ഉള്ളിലിരുന്നുകൊണ്ടു തന്നെ ജീവികൾക്കു

തന്നെയറിയാൻ കഴിയാത്തവണ്ണം ഒരജ്ഞാന മറ ഉണ്ടാക്കുന്നു. പൂർണമായി ശരണം പ്രാപിക്കുന്നവർക്ക് മറ മാറ്റി തന്നെ കാണത്തക്കവണ്ണം വെളിച്ചം നൽകുന്നു. ഭഗവാൻ കരുണാമൂർത്തിയാണെന്നു പ്രസിദ്ധവുമാണ്. അപ്പോൾ ജീവികളുടെ ഉള്ളിൽ ഇരുന്നുകൊണ്ട് എന്തിനിങ്ങനെ പല രൂപത്തിൽ പ്രവർത്തിക്കുന്നു? എല്ലാം ഭഗവാന്റെ കളിയെന്നല്ലാതെ എന്തു പറയാൻ! സത്യം തെളിഞ്ഞവർക്ക് ഒക്കെ ഭഗവാന്റെ ലീലയായി അനുഭവപ്പെടുമെന്നു താൽപ്പര്യം.

ഇരുപത്തിനാലാം പദ്യത്തിന്റെ ആദ്യത്തെ രണ്ടുവരികൾ എസ്.എൻ. ഡി.പി. യോഗം കൊല്ലം 1994-ൽ പ്രസിദ്ധീകരിച്ച ശ്രീനാരായണ ഗുരുദേവ കൃതികളിൽനിന്നും എടുത്തു ചേർത്തവയാണ്. സംസാരചക്രത്തിൽ തിരിഞ്ഞുകൊണ്ടിരിക്കാൻ തന്നെ വിട്ടുകൊടുക്കരുതെന്നുള്ള ഭക്തന്റെ പ്രാർഥനയാണപദ്യത്തിന്റെഉള്ളടക്കമെന്നു കാണാൻ പ്രയാസമില്ല.

24. പൊരുളേ! പരിമളമിയലും
പൊരുളേതാണോ നിറഞ്ഞ നിറപൊരുളേ!
അരുളേ അരുളീടുക തേ-
രുരുളേറായ് വാനെനിക്കിതിഹ പരനേ!

പരനേ അരുളേ-പരമകാരണ പുരുഷനും കരുണാനിധിയുമായ ഭഗവാനേ; ഇഹ-ഈ ലോകത്ത്; തേരുരുളേറായ്വാൻ-കാലചക്രത്തിലേറി ജനിച്ചും മരിച്ചും ജഡജീവിതം തുടരാതിരിക്കാൻ; ഇത്-അദ്വയവസ്തുബോധം; അരുളീടുക-തന്നനുഗ്രഹിക്കുക.

പരമകാരണപുരുഷനും കരുണാനിധിയുമായ ഭഗവാനേ, ഈ ലോകത്ത് കാലചക്രത്തിലേറി ജനിച്ചും മരിച്ചും ജഡജീവിതം തുടരാതിരിക്കാൻ അദ്വയവസ്തുബോധം തന്നനുഗ്രഹിക്കുക.

## ഇത് അരുളീടുക

കാലഗതിയിൽ ജനിച്ചും മരിച്ചും കഴിയാനിടയാക്കുന്ന ജഡബന്ധമാണു സംസാരബന്ധം. ഇവിടെ വസ്തു ഒന്നേയുള്ളൂ എന്ന അദ്വയജ്ഞാനാനുഭവം കൊണ്ടല്ലാതെ ഈ ജഡബന്ധത്തിൽ നിന്നും മോചിക്കാൻകഴിയുന്നതല്ല. കരുണാനിധിയായ ഭഗവാനോട് അതുതന്നനുഗ്രഹിക്കണേ എന്നാണു ഭക്തൻ പ്രാർഥിച്ചിരിക്കുന്നത്.

മായാസ്പന്ദനമാകുന്ന തിരയിൽ വിശേഷിച്ചു വസ്തുസത്തയില്ലാതെ ഉണ്ടെന്നു തോന്നുന്നതാണീ പ്രപഞ്ചം. മായയെ സ്പന്ദിപ്പിച്ചു നയിക്കുന്നതോ മായാവിയായ പരമാത്മാവ്. ആ ജഗദീശ്വരനോടു തന്നെ ആ തിരയ്ക്കപ്പുറത്തേയ്ക്കു വിളിക്കണേ എന്നാണു ഭക്തൻ അടുത്ത പദ്യത്തിൽ പ്രാർഥിക്കുന്നത്:-

25. പരനേ! പരയാം തിരയിൽ
പരനേതാവായിടുന്ന പശുപതിയേ!
ഹരനേയരികിൽ വിളിച്ചീ-
ടൊരുനേരവുമിങ്ങിരുത്തുകരുതരുതേ.

പരനേ-ജഗത്തിന്റെ പരമകാരണമായി വർത്തിക്കുന്ന ഭഗവാനേ, പരയാംതിരയിൽ-അങ്ങയുടെ ശക്തിയായമായ തിരമാലപോലെ പൊന്തിവന്നുളവാക്കുന്ന പ്രപഞ്ച ദൃശ്യങ്ങളിൽ; പരനേതാവായിടുന്ന-അവയോടുബന്ധപ്പെടാതെനിന്ന് അവയെ നിയന്ത്രിക്കുന്ന; പശുപതിയേ-ജീവനാഥ; ഹരനേ-പാപങ്ങളെയെല്ലാം നശിപ്പിക്കുന്നവനേ; അരികിൽ വിളിച്ചീട്-തിരയിൽ മുങ്ങിപ്പോകാനിടയാകാതെ സത്യബോധം തന്നനുഗ്രഹിക്കുക; ഒരുനേരവും-അൽപ്പസമയം പോലും; ഇങ്ങ്-ഈ സംസാരക്കടലിൽ; ഇരുത്തരുത്-കഴിയാൻ അനുവദിക്കരുത്; അരുതേ-തീർച്ചയായും അനുവദിക്കരുതേ.

ജഗത്തിന്റെ പരമകാരണമായി വർത്തിക്കുന്ന ഭഗവാനേ, അങ്ങയുടെ ശക്തിയായ മായ തിരമാലപോലെ പൊന്തിവന്നുളവാക്കുന്ന പ്രപഞ്ചദൃശ്യങ്ങളിൽ അവയോടു ബന്ധപ്പെടാതെനിന്ന് അവയെ നിയന്ത്രിക്കുന്ന ജീവനാഥ, പാപങ്ങളെല്ലാം നശിപ്പിക്കുന്നവനേ, തിരയിൽ മുങ്ങിപ്പോകാനിടയാകാതെ സത്യബോധം തന്നനുഗ്രഹിക്കുക. അൽപ്പ സമയംപോലും ഈ സംസാരക്കടലിൽ കഴിയാൻ അനുവദിക്കരുത്; തീർച്ചയായും അനുവദിക്കരുതേ.

## ഹരനേയരികിൽ വിളിച്ചീട്

പരമകാരണമായ ബ്രഹ്മത്തിൽ പരാശക്തിയായമായ സ്പന്ദിച്ച തിരമാലപോലെ പൊന്തിവന്നു പ്രപഞ്ച പ്രതിഭാസത്തെയുളവാക്കുന്നു. ശക്തിയുടെ അധിഷ്ഠാനമായ ബ്രഹ്മം മായ തിരമാലപോലെയുളവാക്കുന്ന ഈ പ്രപഞ്ച പ്രതിഭാസവുമായി അൽപ്പംപോലും ബന്ധിച്ചുപോകാതെ മാറിനിന്ന് അതിനെ നയിക്കുന്നു എന്നാണ് സത്യദർശികൾ കണ്ടെത്തിയിട്ടുള്ളത്. ഈ സത്യരഹസ്യം വെളിപ്പെടുത്താനാണ് 'പരനേതാവായ പശുപതിയേ' എന്നു ഗുരുദേവൻ പറഞ്ഞിരിക്കുന്നത്. ജീവന്മാരുടെ നാഥനാണു പശുപതി. 'പശു' എന്ന പദത്തിന് 'ജീവൻ' എന്നാണർഥം. പാപങ്ങൾ ഹരിച്ചാലേ സത്യബോധം തെളിയൂ.'ഹരനേ' എന്ന സംബോധന അക്കാര്യം സൂചിപ്പിക്കുന്നു. സദാ സർവത്ര നിറഞ്ഞിരിക്കുന്ന ഭഗവാന്റെ അരികിലേയ്ക്കു വിളിക്കൽ ഭഗവാനെക്കുറിച്ചുള്ള ബോധമുണ്ടാക്കിക്കൊടുക്കൽ തന്നെ. സംസാരക്കടലിന്റെ അതിരറ്റ വിഷമസ്ഥിതി വെളിപ്പെടുത്താനാണ് 'ഇങ്ങിരുത്തുകരുതരുതേ' എന്നാവർത്തിച്ചു പ്രാർഥിച്ചിരിക്കുന്നത്.

വിദ്യാമാർഗത്തെ അവലംബിച്ചുകൊണ്ടുള്ള സത്യാനുഭവത്തിന്റെ മാഹാത്മ്യം അതിരറ്റതാണെന്നും ഭഗവത്കാരുണ്യംകൊണ്ടേ അതു നേടാൻ പറ്റൂ എന്നുമാണ് അടുത്തപദ്യം വെളിവാക്കുന്നത്:-

26. അരുതേ പറവാനുയിരോ-
ടൊരു പെരുവെളിയായ നിന്റെ മാഹാത്മ്യം:
ചെറുതും നിൻകൃപയെന്യേ
വെറുതേ ഞാനിങ്ങിരിക്കുമോ ശിവനേ!

ശിവനേ-മംഗളസ്വരൂപിയായ ഭഗവാനേ; ഉയിരോട്-പ്രാണനോടുകൂടി ജീവഭാവങ്ങളെയുളവാക്കി; പെരുവെളിയായ-പരമകാരണരൂപത്തിൽ സ്വയം

പ്രകാശിച്ചുകൊണ്ടിരിക്കുന്ന; നിന്റെ മാഹാത്മ്യം-അങ്ങയുടെ മഹത്ത്വം; പറവാൻ അരുതേ-വാക്കുകൾകൊണ്ടു വിവരിക്കാൻപറ്റുന്ന തല്ല; ചെറുതും നിൻകൃപയെന്യേ-അങ്ങയുടെ കാരുണ്യം അൽപ്പവും നേടാതെ; ഞാൻ വെറുതേ ഇരിക്കുമോ?-ഞാൻ ജീവിതം പാഴാക്കി കളയുമോ?

മംഗളസ്വരൂപിയായ ഭഗവാനേ, പ്രാണനോടകൂടി ജീവഭാവങ്ങളെയുളവാക്കി പരമകാരണരൂപത്തിൽ സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്ന അങ്ങയുടെ മഹത്വം വാക്കുകൾകൊണ്ടു വിവരിക്കാൻ പറ്റുന്നതല്ല. അങ്ങയുടെ കാരുണ്യം അൽപ്പവും നേടാതെ ഞാൻ ജീവിതം പാഴാക്കി കളയുമോ?

## നിന്റെ മാഹാത്മ്യം പറവാനരുതേ

പരമാത്മാവിന്റെ ശക്തിസ്പന്ദനമാണ് പ്രാണൻ. പ്രാണനിൽ പ്രതിഫലിക്കുന്ന ബോധമാണു ജീവൻ. ഈ പ്രതിഫലിതബോധവും പ്രാണനും ചേർന്നാണ് പഞ്ചഭൂതങ്ങളെയും സൂര്യചന്ദ്രാദി സൗരയൂഥങ്ങളെയും മറ്റെല്ലാ ജീവജാലങ്ങളെയും സൃഷ്ടിക്കുന്നത്. ശക്തിസ്പന്ദനത്തിലൂടെ ഇങ്ങനെ എല്ലാ പ്രപഞ്ചഘടകങ്ങളെയും സൃഷ്ടിക്കുന്നുണ്ടെങ്കിലും പരമാത്മാവ് ഒരു വികാരവും കൂടാതെ അവയുടെ പിന്നിൽ ആനന്ദമൂർത്തിയായി സ്വയം പ്രകാശിച്ചുവിളങ്ങുന്നു. ഇതനുഭവിച്ചറിഞ്ഞിട്ടുള്ളതും ഇനിമേലാർക്കും അനുഭവിച്ചറിയാവുന്നതുമായ വസ്തു സ്ഥിതിയാണ്. എന്നാൽ ഇതു യുക്തിക്കു ഗമ്യമല്ല. അതുകൊണ്ട് വാക്കുകൾക്കു വിവരിക്കാവുന്നതുമല്ല. അനുഭവമോ? അഹങ്കാരം വെടിഞ്ഞ് അർപ്പണ ബുദ്ധിയിലൂടെ ഭഗവത്കാരുണ്യം നേടിയാലോ സാദ്ധ്യമാവൂ. ഭഗവത് കാരുണ്യത്തിലൂടെ ഈ അനുഭവം നേടാത്തവരുടെ ജീവിതം വ്യർഥവുമാണ്. താൻ അങ്ങനെ ജീവിതം വ്യർഥമാക്കുകയില്ലെന്നാണു ഭക്തൻ ഇവിടെ പ്രതിജ്ഞ ചെയ്യുന്നത്.

ശുദ്ധബോധമാണ് ആത്മസ്വരൂപം. പക്ഷെ മായാ നിർമിതങ്ങളായ ഇന്ദ്രിയങ്ങളും മനഃസങ്കൽപ്പങ്ങളും അതിലിരുന്നു കൊണ്ടുതന്നെ അതിനെ മറയ്ക്കുന്നു. ഇതെന്തൊരിന്ദ്രജാലമെന്നാണ് അടുത്ത പദ്യത്തിൽ ഭക്തൻ ആകാംക്ഷിക്കുന്നത്:-

27. ശിവനേ! നിന്നിലിരുന്നീ-
ച്ചെവി മിഴി മുതലായിറങ്ങിമേയുന്നു
ഇവനൊടുകൂടി വരുമ്മ-
റ്റവകളുമെല്ലാമിതെന്തു മറിമായം?

ശിവനേ-ശുദ്ധബോധസ്വരൂപനായ അല്ലയോ ഭഗവാനേ; നിങ്കലിരുന്നു -നിങ്കൽതന്നെ വർത്തിച്ചുകൊണ്ട്; ഈ ചെവി മിഴി മുതലായ്-ഈ കാത്; കണ്ണ് തുടങ്ങിയ ജ്ഞാനേന്ദ്രിയങ്ങളും കർമേന്ദ്രിങ്ങളും; ഇറങ്ങി മേയുന്നു-വെളിയിൽവന്ന് ശബ്ദാദിവിഷയങ്ങളെ അനുഭവിക്കുന്നു; ഇവനൊടുകൂടിവരും-ജീവസ്വരൂപമായ അഹംഭാവത്തോടു ചേർന്നുദയം ചെയ്യുന്ന; മറ്റവകളും എല്ലാം -മറ്റുസങ്കൽപ്പങ്ങളും എല്ലാം ബോധത്തിൽ ഇരുന്നുകൊണ്ടു പുറമേ വിഷയങ്ങളെ തേടുന്നു; ഇത് എന്തു മറിമായം?-ബോധത്തിലിരുന്നുകൊണ്ടു പുറമെ ജഡങ്ങളെ തേടുന്ന ഈ ഏർപ്പാട് ഒരിന്ദ്രജാലമെന്നല്ലാതെ എന്തുപറയാൻ?

74-2003 26

ശുദ്ധബോധസ്വരൂപനായ അല്ലയോ ഭഗവാനേ, നിങ്കൽതന്നെ വർത്തിച്ചുകൊണ്ട് കാത്, കണ്ണ് തുടങ്ങിയ ജ്ഞാനേന്ദ്രിയങ്ങളും കർമേന്ദ്രിയങ്ങളും വെളിയിൽ ശബ്ദാദി വിഷയങ്ങളെ അനുഭവിക്കുന്നു. ജീവസ്വരൂപമായ അഹംഭാവത്തോടു ചേർന്നുദയംചെയ്യുന്ന മറ്റു സങ്കൽപ്പങ്ങളുമെല്ലാം ബോധത്തിലിരുന്നുകൊണ്ടു പുറമേ വിഷയങ്ങളെ തേടുന്നു. ബോധത്തിലിരുന്നുകൊണ്ടു പുറമേ ജഡങ്ങളെ തേടുന്ന ഈ ഏർപ്പാട് ഒരിന്ദ്രജാലമെന്നല്ലാതെ എന്തുപറയാൻ?

## ഇതെന്തു മറിമായം?

ബോധത്തിലുണ്ടായി ബോധത്തിൽ നിലനിന്ന് ബോധത്തിൽ മറയുന്നവയാണ് ഇന്ദ്രിയങ്ങളും മനഃസങ്കൽപ്പങ്ങളും. ബോധത്തിന്റെ അകമ്പടികൂടാതെ അവയ്ക്കു നിലനിൽപ്പോ പ്രവർത്തനമോ സാദ്ധ്യമല്ല. ഇങ്ങനെ എല്ലാവിധത്തിലും അവയ്ക്കാസ്പദമായിരുന്നിട്ടും അവ ബോധത്തെയല്ല ജഡത്തെയാണു സദാ തിരയുന്നത്. ഇവയ്ക്കീ നന്ദിയില്ലായ്മ വന്നതെന്തൊരു മറിമായം? സദാ ജഡത്തെ തിരഞ്ഞു അവ സദാ ദുഃഖിക്കുകയാണ്. നേരേമറിച്ച് ശുദ്ധവും ആനന്ദഘനവുമായ ബോധത്തെ ഉള്ളിൽ തിരഞ്ഞെങ്കിൽ അതിരറ്റ ആനന്ദം അനുഭവിക്കാമായിരന്നു. അതു ചെയ്യുന്നില്ല. ഇതെന്തൊരു മറിമായം? അതെ ഇതു മറിമായമല്ലെങ്കിൽ പിന്നെയെന്താണ്? ഇന്ദ്രിയങ്ങളും സങ്കൽപ്പങ്ങളും പുറമേ ജഡവിഷയങ്ങളെ തേടാതെ അന്തർമുഖമായി ഏകാഗ്രപ്പെടുമെങ്കിൽ ബോധാനന്ദഘനമായ ചേതന സത്യത്തെകണ്ടെത്താൻ കഴിയുമെന്നു താൽപ്പര്യം.

ഈ മറിമായമകലാൻ ഒരു വഴിയേ ഉള്ളൂ. എവിടെയും ഒരേ പരമാത്മവസ്തു മാത്രമേ നിലവിലുള്ളൂ എന്നു വിചാരം ചെയ്തറിയുകയാണത്. ഇക്കാര്യമാണ് അടുത്ത പദ്യത്തിൽ വെളിപ്പെടുന്നത്:-

28. മറിമായപ്പൊടിയറുമ-
മ്മറവാൽ മൂടപ്പെടുന്ന പരവെളിയേ!
ചെറുതൊന്നൊന്നുമതൊന്നാ-
മ്മറവൊത്തിളകിപ്പുകഞ്ഞ പുകയും നീ.

അമ്മറവാൽ-അജ്ഞാനമാകുന്ന മൂടുപത്താൽ; മൂടപ്പെടുന്ന പരവെളിയേ-മറയ്ക്കപ്പെട്ടിരിക്കുന്ന ബോധസ്വരൂപനായ പരമാത്മാവേ; ചെറുതൊന്നൊന്നും-അൽപാല്പമായി വേറെ വേറെ കാണപ്പെടുന്ന ഓരോന്നും; അതൊന്നാം-അതിനെ ആകെ മൂടുന്ന; മറവൊത്തിളകിപ്പുകഞ്ഞ പുകയും-അജ്ഞാനമറയോടൊപ്പം നീറിപ്പൊന്തുന്ന വികാരസങ്കൽപരൂപമായ പുകയും; നീ-അങ്ങുതന്നെ എന്നറിയുമ്പോൾ; മറിമായപ്പൊടി-ജഡങ്ങളെ തിരഞ്ഞു പുറമേ ചുറ്റിത്തിരിയുന്ന ഇന്ദ്രിയങ്ങളുടെയും മനസ്സിന്റെയും ഈ ഇന്ദ്രജാലം; അറും-പാടെ മാഞ്ഞുപോകും.

അജ്ഞാനമാകുന്ന മൂടുപടത്താൽ മറയ്ക്കപ്പെട്ടിരിക്കുന്ന ബോധസ്വരൂപനായ പരമാത്മാവേ! അൽപ്പാൽപ്പമായി വേറെ വേറെ കാണപ്പെടുന്ന

ഓരോന്നും അതിനെ ആകെ മൂടുന്ന അജ്ഞാനമറയോടൊപ്പം നീറിപ്പൊന്തുന്ന വികാരസങ്കൽപ്പരൂപമായ പുകയും അങ്ങുതന്നെ എന്നറിയുമ്പോൾ ജഡങ്ങളെ തിരഞ്ഞു പുറമേ ചുറ്റിത്തിരിയുന്ന ഇന്ദ്രിയങ്ങളുടെയും മനസ്സിന്റെയും ഈ ഇന്ദ്രജാലം പാടെ മാഞ്ഞുപോകും.

## മറിമായപ്പൊടിയറും

അജ്ഞാനമറ പാടെ മാഞ്ഞുപോകും. എപ്പോൾ? ഈ ജഗത്തായി കാണപ്പെടുന്ന വസ്തു എന്തെന്നു വിചാരം ചെയ്തറിഞ്ഞ് സർവം ബ്രഹ്മമയം എന്നനുഭവിക്കുമ്പോൾ. അൽപ്പാൽപ്പമായി വേറെ വേറെ പദാർഥങ്ങളുണ്ടെന്നു തോന്നുന്നതാണ് അജ്ഞാനം. അതുതന്നെയാണു നീറിപ്പൊന്തുന്ന വികാരസങ്കൽപ്പരൂപത്തിലുള്ള പുകയ്ക്കു കാരണം. ഈ ഭേദബുദ്ധിയുള്ളിടത്തോളം ഇന്ദ്രിയങ്ങളും മനസ്സും പുറമേ ജഡവിഷയങ്ങളെ തിരയുകയെന്ന മറിമായം സംഭവിച്ചുകൊണ്ടേയിരിക്കും. അവ നീറിപ്പുകയുകയും ചെയ്യും. എല്ലാം ഒന്നെന്നറിയുന്നതോടെ പുറമേയുള്ള അവയുടെ തിരക്കുകൂട്ടലവസാനിക്കും. നീറിപ്പുകച്ചിലില്ലാതാകും. പരമമായ ശാന്തിയും ആനന്ദവും തെളിയുകയും ചെയ്യും.

എല്ലാം ഒന്നെന്ന ഭാവന ജഗത്തായി കാണപ്പെടുന്ന എന്തിലും അഭ്യസിക്കണമോ? വേണം. ശാസ്ത്രീയമായ വസ്തുസ്ഥിതി അതാണല്ലൊ. ഇക്കാര്യമാണ് അടുത്ത പദ്യം വെളിപ്പെടുത്തുന്നത്:-

29. പുകയേ പൊടിയേ പുറമേ-
യകമേ വെളിയേ നിറഞ്ഞ പുതുമഴയേ
ഇഹമേ പരമേയിടയേ-
സുഖമേകണമേ കനിഞ്ഞു നീയകമേ.

പുകയേ-ഉള്ളിൽ വികാരസങ്കൽപ്പ രൂപത്തിലും വെളിയിൽ ജഡരൂപത്തിലും കാണപ്പെടുന്നവനേ; പൊടിയേ-ചെറിയ ചെറിയ രൂപങ്ങളിൽ വേറു വേറായി പ്രത്യക്ഷപ്പെട്ടിരിക്കുന്നവനേ; പുറമേയകമേ-പുറവും അകവുമായി വേർതിരിയുന്നതുപോലെ കാണപ്പെടുന്ന ആകാശമായി തീർന്നിരിക്കുന്നവനേ; വെളിയേ-പ്രകാശമേന്തി തേജസ്സായി വിളങ്ങുന്നവനേ; നിറഞ്ഞ പുതുമഴയേ -ഉള്ളിൽ നിറയുന്ന ആനന്ദമായി അനുഭവപ്പെടുന്നവനേ; ഇഹമേ പരമേ-ഇഹപരലോകങ്ങളായി തീർന്നിരിക്കുന്നവനേ; ഇടയേ-ലോകാനുഭവങ്ങളുടെ മധ്യഘട്ടത്തിൽ സൂക്ഷ്മശരീരിയായി വിലസുന്നവനേ; നീ കനിഞ്ഞ്-അവിടന്ന് കാരുണ്യം ചൊരിഞ്ഞ് ഈ അദ്വൈതബോധം ഉളവാക്കി; അകമേ സുഖമേകണമേ-ഉള്ളിലുള്ള ആനന്ദത്തെ തെളിയിച്ചുതരണേ.

ഉള്ളിൽ വികാരസങ്കൽപ്പരൂപത്തിലും വെളിയിൽ ജഡരൂപത്തിലും കാണപ്പെടുന്നവനേ, ചെറിയചെറിയ രൂപങ്ങളിൽ വേറുവേറായി പ്രത്യക്ഷപ്പെട്ടിരിക്കുന്നവനേ, പുറവും അകവുമായി വേർതിരിയുന്നതുപോലെ കാണപ്പെടുന്ന ആകാശമായി തീർന്നിരിക്കുന്നവനേ, പ്രകാശമേന്തി തേജസ്സായി വിളങ്ങുന്നവനേ, ഉള്ളിൽ നിറയുന്ന ആനന്ദമായി അനുഭവപ്പെടുന്നവനേ, ഇഹപരലോകങ്ങളായി തീർന്നിരിക്കുന്നവനേ, ലോകാനുഭവങ്ങളുടെ മധ്യഘട്ടത്തിൽ സൂക്ഷ്മശരീരിയായി വിലസുന്നവനേ, അവിടുന്നു

കാരുണ്യം ചൊരിഞ്ഞ് ഈ അദ്വൈതബോധമുളവാക്കി ഉള്ളിലുള്ള ആനന്ദത്തെ തെളിയിച്ചുതരണേ.

## സുഖമേകണമേ കനിഞ്ഞു നീയകമേ

എല്ലാ ജീവികളുടെയും ഉള്ളിൽ ആനന്ദസ്വരൂപമായ ആത്മാവു സദാ കുടികൊള്ളുന്നു. അവിദ്യയെന്നറിയപ്പെടുന്ന ഭേദബുദ്ധിയാണ് ഈ അനുഭവത്തെ തടയുന്ന ഒരേ ഒരു ഘടകം. സർവത്ര അദ്വൈതഭാവനയാണീ അവിദ്യാരോഗത്തിനുള്ള മരുന്ന്. എന്താണദ്വൈതഭാവന? ഉള്ളിലും പുറത്തും വികാരസങ്കൽപ്പ ജഡരൂപത്തിൽ കാണപ്പെടുന്നതൊക്കെ ഒരേ ബ്രഹ്മം തന്നെ. ചെറിയ ചെറിയ രൂപങ്ങളിൽ വേറുവേറായി കാണപ്പെടുന്നതൊക്കെ ഒരേ ബ്രഹ്മവസ്തു തന്നെ. അകവും പുറവുമായി തോന്നുന്ന ആകാശവും പ്രകാശമമായ തേജസ്സും ബ്രഹ്മം തന്നെ. 'നിറഞ്ഞ പുതുമഴ' എന്നത് ഉള്ളിൽ നിറയുന്ന ആനന്ദത്തിന്റെ പ്രതീകമാണ്. അതും ബ്രഹ്മം തന്നെ. ഇഹലോകവും പരലോകവും ബ്രഹ്മം തന്നെ. ഇഹപരലോകങ്ങൾക്കിടയിൽ സൂക്ഷ്മശരീരിയായ ജീവന്റെ യാത്രയും ബ്രഹ്മം തന്നെ. 'ഇടയേ' എന്ന വാക്കുകൊണ്ടുദ്ദേശിക്കുന്നത് ഇഹപരലോകങ്ങളുടെ മദ്ധ്യത്തിലുള്ള ജീവന്റെ ഗതിയാണ്. ഇതാണ് അദ്വൈതഭാവന. ഈ അദ്വൈത ഭാവന ഭേദബുദ്ധിയകറ്റി ആനന്ദസ്വരൂപമായ ആത്മാവിനെ ഉള്ളിൽ തെളിയിക്കുന്നു.

അദ്വൈത ബ്രഹ്മാനുഭവം കൈവന്ന ജീവന്മുക്തന്റെ അനുഭവരഹസ്യം അടുത്ത പദ്യത്തിൽ ഗുരുദേവൻ വെളിപ്പെടുത്തുന്നു:-

30. അകവും പുറവുമൊഴിഞ്ഞെൻ
ഭഗവാനേ! നീ നിറഞ്ഞുവാഴുന്നു;
പുകൾപൊങ്ങിന നിൻമിഴിയിൽ
പുകയേ, ഇക്കണ്ടതൊക്കെയും പകയേ.

എൻ ഭഗവാനേ-പരമാത്മസ്വരൂപിയായ എന്റെ ഈശ്വര; നീ അകവും പുറവുമൊഴിഞ്ഞു-അവിടന്ന് ഉള്ളെന്നോ വെള്ളിയെന്നോ ഭേദമില്ലാതെ; നിറഞ്ഞു വാഴുന്നു-സർവത്ര വ്യാപിച്ചിരിക്കുന്നു; പുകൾപൊങ്ങിന നിൻ മിഴിയിൽ-പ്രസിദ്ധമായ അദ്വൈതാനുഭവത്തിന്റെ കണ്ണിൽ; ഇക്കണ്ടതൊക്കെയും -പല രൂപത്തിലുള്ള ഈ ദ്വൈതാനുഭവം മുഴുവൻ; പുകയേ-വെറും നിഴൽ; പകയേ-വെറും മായാപ്രകടനം മാത്രം.

പരമാത്മസ്വരൂപിയായ എന്റെ ഈശ്വര, അവിടന്ന് ഉള്ളെന്നോ വെളിയെന്നോ ഭേദമില്ലാതെ സർവത്ര വ്യാപിച്ചിരിക്കുന്നു. പ്രസിദ്ധമായ അദ്വൈതാനുഭവത്തിന്റെ കണ്ണിൽ പലരൂപത്തിലുള്ള ഈ ദ്വൈതാനുഭവം മുഴുവൻ വെറും നിഴൽ; വെറും മായാപ്രകടനം മാത്രം.

## ഇക്കണ്ടതൊക്കെയും പകയേ

ഈ പദ്യത്തിൽ 'നിൻമിഴിയിൽ' എന്നതുകൊണ്ട് 'അദ്വൈതാനുഭവം എന്ന ജീവന്മുക്തന്റെ ദൃഷ്ടിയിൽ' എന്നാണുദ്ദേശിച്ചിരിക്കുന്നത്. ജീവന്മുക്തൻ

നിർവികൽപ്പ സമാധിദശയിൽ ശുദ്ധമായ അദ്വൈതബ്രഹ്മത്തെ സാക്ഷാത്കരിച്ച അതായിത്തീരുന്നു. അവിടെ ജഗത്തിന്റെ തോന്നലേ ഇല്ല. പക്ഷെ സമാധിവിട്ടു വ്യുത്ഥാന ദശയിലെത്തുമ്പോൾ ദേഹമാകുന്ന ജഡോപകരണവുമായി ബന്ധപ്പെടുന്നു. തുടർന്നു ജഗത്തിന്റെ തോന്നലുമുണ്ടാകുന്നു. പക്ഷെ ശുദ്ധസത്യം സാക്ഷാത്കരിച്ച ജീവന് ഈ ശരീരബന്ധവും ജഗത്തിന്റെ തോന്നലും ബോധ വസ്തുവിലെ ഒരു നിഴലായി മാത്രമേ അനുഭവപ്പെടൂ. അവ മായയുടെ വെറും പ്രകടനം മാത്രമാണെന്ന് അദ്ദേഹം അനുഭവിച്ചറിയുന്നു. മരുഭൂമിയിൽ ഒരു തുള്ളി വെള്ളവും ഇല്ലെന്നറിയുന്നയാൾ അവിടെ കാനൽജലം അലയടിക്കുന്നതായി കണ്ടാലും ഒരിക്കലും അതു സത്യമെന്നു കരുതുകയില്ല. ഈ അദ്വൈതാനുഭവം ഭാരതത്തിൽ കൂടെക്കൂടെ ആവർത്തിച്ചനുഭവപ്പെട്ട് ലോകമെങ്ങും പ്രസിദ്ധമായിത്തീർന്നിട്ടുള്ളതാണ്. ഗുരുദേവൻ 'പുകൾപൊങ്ങിന' എന്ന വിശേഷണം ചേർത്തിരിക്കുന്നത് അക്കാര്യം സൂചിപ്പിക്കാനാണ്. ജീവന്മുക്തന് സർവത്ര അകവും പുറവും ഇടതിങ്ങി ഒരേ ബ്രഹ്മസത്യം തന്നെ സദാ അനുഭവപ്പെടുന്നു.

സത്യം കണ്ടു തെളിയാൻ ദൃഢനിശ്ചയം ചെയ്തു സാധനാനുഷ്ഠാനങ്ങളിലേർപ്പെടുന്ന ഒരു ജിജ്ഞാസുവിനു ക്രമാനുഗതമായി വന്നുചേർന്ന അനുഭവങ്ങളുടെ വിവരണമാണിനി. സാധാനുഷ്ഠാനം മുന്നേറുന്നതോടെ കട്ടിപിടിച്ച ജഡമോഹമകന്നു ചിത്തം പ്രസന്നമാകുന്നതും തുടർന്നു പ്രാണസാക്ഷാത്കാരത്തിനു വഴിതെളിയുന്നതുമാണ്:-

31. പകയാമിതു നെയ്യുരുകും-
നികരായ് നീരാക്കിടുന്ന നരഹരിയേ!
പകചെയ്വതുമിങ്ങിനിമേൽ
പുകയായ് വാനിൽ ചുഴറ്റിവിടുമെരിയേ!

പകയാമിതു-പ്രലോഭിപ്പിച്ചു ചതിക്കുന്ന ഈ ജഡദൃശ്യാനുഭവത്തെ; നെയ്യുരുകും നികരായ്-ചൂടുതട്ടി നെയ്യുരുകുന്നതിനു സമം; നീരാക്കിടുന്ന-ഉരുക്കി ലഘുവാക്കിത്തീർക്കുന്ന; നരഹരിയേ-മനുഷ്യന്റെ പാപമൊക്കെ അപഹരിച്ചനുഗ്രഹിക്കുന്ന നരസിംഹരൂപമെടുത്തിട്ടുള്ള അല്ലയോ ഭഗവൻ; ഇനിമേൽ-ഇനിയും ക്രമേണ; ഇങ്ങു പകചെയ്വതും-ഈ ലോകത്തു വഞ്ചിക്കുന്ന അനുഭവത്തെ; പുകയായ്-പ്രാണരൂപമാക്കി; വാനിൽ ചുഴറ്റിവിടും-അന്തരീക്ഷത്തിൽ പ്രസരിപ്പിക്കുന്ന; എരിയേ-ജ്ഞാനാഗ്നിയായി വിളങ്ങുന്ന ഭഗവൻ (അങ്ങയെ ഞാൻ ഉപാസിക്കുന്നു).

പ്രലോഭിപ്പിച്ചു ചതിക്കുന്ന ഈ ജഡദൃശ്യാനുഭവത്തെ ചൂടുതട്ടിനെയ്യുരുകുന്നതിനു സമം ഉരുക്കി ലഘുവാക്കിത്തീർക്കുന്ന മനുഷ്യന്റെ പാപമൊക്കെ അപഹരിച്ചനുഗ്രഹിക്കുന്ന നരസിംഹരൂപമെടുത്തിട്ടുള്ള അല്ലയോ ഭഗവൻ, ഇനിയും ഈ അനുഭവത്തെ പ്രാണരൂപമാക്കി അന്തരീക്ഷത്തിൽ പ്രസരിപ്പിക്കുന്ന ജ്ഞാനാഗ്നിയായി വിളങ്ങുന്ന ഭഗവൻ അങ്ങയെ ഞാൻ ഉപാസിക്കുന്നു.

## ചിത്തപ്രസാദവും പ്രാണപ്രസരവും

ഒരു സത്യാന്വേഷി ആദ്യമായി ചേതനൻ മാത്രമാണു സത്യമെന്നും ജഡദൃശ്യങ്ങൾ വഞ്ചിക്കുന്ന മായാദൃശ്യങ്ങളാണെന്നും കണ്ടെത്തുന്നു. ഈ മായയാണിവിടത്തെ 'പക'. തുടർന്നു ചേതനത്വം പൂർണമായി സാക്ഷാത്കരിച്ചനുഭവിക്കാനായി സത്യാന്വേഷി ജഡദൃശ്യങ്ങളിൽ നിസ്സംഗത്വം പരിശീലിക്കുന്നു. ദേഹമുൾപ്പെടെയുള്ള പദാർഥങ്ങളിൽ 'എന്റേത്' എന്ന ഭാവം മാറി രാഗദ്വേഷങ്ങളകലുന്നതോടെ ചിത്തം നിരപേക്ഷമായ പ്രസന്നതകൊണ്ടു നിറയും. ചിത്ത പ്രസാദമാരംഭിച്ചാൽ ജഡസങ്കൽപ്പങ്ങൾ ഉരുകി അന്തർഭാഗത്ത് ഒരു ശീതളധാര പരക്കുന്നതുപോലെ അനുഭവിക്കാൻ കഴിയും. സമാധ്യനുഭവത്തിന്റെ പ്രാരംഭമാണിത്. ഈ അനുഭവത്തെയാണ് 'നെയ്യുരുകും നികരായ് നീരാക്കിടുന്ന' എന്ന ഭാഗം കൊണ്ടു ഗുരുദേവൻ വെളിവാക്കിയിരിക്കുന്നത്. തുടർന്ന് സവികൽപ്പ സമാധി അനുഭവപ്പെടുന്നതോടെ കുണ്ഡലിനീ പ്രാണപ്രസരമാരംഭിക്കും. ശീതളപ്രാണധാര ഉള്ളിലും പുറത്തും ഇടതിങ്ങി നിറയുന്നതായി തോന്നും. അതോടൊപ്പം ആനന്ദഘനമായ ബോധത്തിന്റെ അനുഭവവും ഉണ്ടാകും. ഈ പ്രാണ സാക്ഷാത്കാരസ്ഥിതിയാണു 'ഇനിമേൽ പുകയായ് വാനിൽ ചുഴറ്റിവിടും' എന്ന ഭാഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. അഗ്നിയിൽ പുകപോലെ ബോധത്തിൽ ആവിർഭവിക്കുന്നതാണു പ്രാണൻ. പുക നിശ്ശേഷം പോയാൽ അഗ്നി ശുദ്ധമായി തെളിയുന്നതുപോലെ പ്രാണസ്പന്ദനവുമടങ്ങിയാൽ നിർവികൽപ ദശയിൽ ആനന്ദഘനമായ ശുദ്ധബോധം തെളിയുന്നതാണ്.

പ്രാണപ്രസരത്തോടൊപ്പമുണ്ടാകുന്ന മധുരമധുരമായ അനാഹതനാദാനുഭവമാണു അടുത്ത പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

32. എരിനീരൊടു നിലമുരുകി-
പ്പെരുകിപ്പുകയായ് മുഴങ്ങിവരുമൊലിയേ!
അരുമറ തിരയുന്നൊരു നി-
ന്തിരുവടിയുടെ പൂഞ്ചിലങ്കയുടെ വിളിയേ!

നിലമുരുകി-ജഡസങ്കൽപ്പമെല്ലാം ലയിച്ച്; എരിനീരൊട്-ജ്ഞാനാഗ്നിയോടൊപ്പം ഊറിവരുന്ന ശീതള ധാരയോടുകൂടിച്ചേർന്ന്; പെരുകിപ്പുകയായ് -നിറഞ്ഞു കവിയുന്ന കുണ്ഡലിനീപ്രാണനിൽ; മുഴങ്ങിവരുമൊലിയേ- മുഴങ്ങി കേൾക്കാറാകുന്ന അനാഹതധ്വനിരൂപനായ അല്ലയോ ഭഗവാൻ; അരുമറ തിരയുന്നൊരു-നാലു വേദങ്ങളും സദാ അന്വേഷിക്കുന്ന; നിന്തിരുവടിയുടെ-സച്ചിദാനന്ദസ്വരൂപിയായ ഭഗവാന്റെ; പൂഞ്ചിലങ്കയുടെ വിളിയേ-പൂഞ്ചിലങ്കയുടെ മധുരനാദത്തിൽ കൂടി തെളിയുന്ന ഭഗവാൻ അങ്ങയെ ഞാൻ ഉപാസിക്കുന്നു.

ജഡസങ്കൽപ്പമെല്ലാം ലയിച്ച് ജ്ഞാനാഗ്നിയോടൊപ്പം ഊറിവരുന്ന ശീതളധാരയോടു കൂടിച്ചേർന്ന് നിറഞ്ഞുകവിയുന്ന കുണ്ഡലിനീ പ്രാണനിൽ മുഴങ്ങി കേൾക്കാറാകുന്ന അനാഹതധ്വനിരൂപനായ അല്ലയോ ഭഗവൻ, നാലു വേദങ്ങളും സദാ അന്വേഷിക്കുന്ന സച്ചിദാനന്ദസ്വരൂപിയായ ഭഗവാന്റെ പൂഞ്ചി

ലങ്കയുടെ മധുരനാദത്തിൽ കൂടി തെളിയുന്ന ഭഗവൻ, അങ്ങയെ ഞാൻ ഉപാസിക്കുന്നു.

**അനാഹതനാദാനുഭവം**

'നിലമുരുകുന്നതു' ചിത്തപ്രസാദമാണ്. 'എരിനീരൊടു പെരുകിപ്പുകയാ'കുന്നതു പ്രാണപ്രസരവും. പ്രാണപ്രസരത്തെ തുടർന്നുണ്ടാകുന്നതാണ് അനാഹതനാദാനുഭവം. പ്രാണൻ സുഷുമ്നാനാഡിയിൽ പ്രവേശിക്കുന്നതോടെ യോഗിയുടെ ഉള്ളിൽ മധുരമധുരങ്ങളായ പലവിധ നാദങ്ങളും മുഴങ്ങിക്കേൾക്കാൻ ഇടവരുന്നു. മണിനാദം, വേണുനാദം, വീണാനാദം, ശംഖനാദം എന്നിങ്ങനെ പലതും. ആരു മുഴക്കുന്നു എന്നറിയാൻ കഴിയാതെ മുഴങ്ങുന്നവയായതുകൊണ്ട് ഇവയ്ക്ക് അനാഹതനാദം എന്നാണുപേർ. ഇതാണു 'മുഴങ്ങിവരുമൊലി'. വേദങ്ങളിൽ വിവരിക്കുന്ന ശുദ്ധബോധസ്വരൂപമായ പരബ്രഹ്മത്തെ കണ്ടെത്തുന്നതിനു മുമ്പുള്ള അനുഭവമാണ് അനാഹതനാദാനുഭവം. അതുകൊണ്ടാണ് ഭഗവാന്റെ എഴുന്നള്ളത്തിന്റെ സൂചകമായ ചിലമ്പൊലിയായി ഗുരുദേവൻ അതിനെ ചിത്രീകരിച്ചിരിക്കുന്നത്. അനാഹതനാദം കേട്ടുതുടങ്ങിയാൽ ചിത്തം മറ്റെല്ലാ വിഷയസങ്കൽപ്പങ്ങളും മറന്ന് അതിൽ ലയിക്കും. തുടർന്നു ചിത്തത്തെ അലിയിച്ചു ചേർത്തുകൊണ്ടു നാദവും ലയിക്കും. അതോടെ നിർവികൽപ്പബോധവസ്തു സ്വയം പ്രകാശിച്ചു തെളിയുകയും ചെയ്യും.

അനാഹതനാദാനുഭവത്തെത്തുടർന്നുണ്ടാകുന്ന നിർവികൽപബോധാനുഭവമാണു അടുത്ത പദ്യത്തിലെ പ്രതിപാദ്യം:-

33. വിളിയേ! വിലപെറുമൊരുമണി-
യൊളിയേ! വിളിയേ പറന്നുവരുമളിയേ!
ഇളകും പരിമളമൊടുചുവ
യൊളിയും പൊടിയായ് വരുത്തിയൊരുനിലയേ!

വിളിയേ-അനാഹതനാദരൂപനായി അനുഭവപ്പെടുന്ന അല്ലയോ ഭഗവാൻ; വിലപെറുമൊരു മണിയൊളിയേ-വിലപ്പെട്ട രത്നദീപംപോലെ തേജോമയമായി ചിത്തത്തിൽ തെളിയുന്ന ഭഗവൻ; വിളിയേ പറന്നുവരുമളിയേ-നാദത്തെത്തുടർന്നു വണ്ടുപോലെ നീലാഭനായി പറന്നെത്തുന്ന ഭഗവൻ; ഇളകും പരിമളമൊടു-അലയടിച്ചുയരുന്ന ആനന്ദത്തോടൊപ്പം; ചുവയൊളിയും-രജോമയമായ കർമവാസനയുടെ ചുവപ്പുനിറം; പൊടിയായ് വരുത്തിയൊരു നിലയേ-പാടെ നശിപ്പിച്ച് നിർവികൽപ്പാവസ്ഥയിൽ സ്വയം പ്രകാശിക്കുന്ന ഭഗവൻ, ഞാൻ അങ്ങയെ ഉപാസിക്കുന്നു.

അനാഹതനാദരൂപനായി അനുഭവപ്പെടുന്ന അല്ലയോ ഭഗവൻ, വിലപ്പെട്ട രത്നദീപം പോലെ ചിത്തത്തിൽ തെളിയുന്ന അല്ലയോ ഭഗവൻ, നാദത്തെത്തുടർന്നു വണ്ടുപോലെ നീലാഭനായി പറന്നെത്തുന്ന ഭഗവൻ, അലയടിച്ചുയരുന്ന ആനന്ദത്തോടൊപ്പം രജോമയമായകർമവാസനയുടെ ചുവപ്പുനിറം പാടെ നശിപ്പിച്ചു നിർവികൽപ്പാവസ്ഥയിൽ സ്വയം പ്രകാശിക്കുന്ന ഭഗവൻ, അങ്ങയെ ഞാൻ ഉപാസിക്കുന്നു.

**അനാഹതനാദാനുഭവത്തെത്തുടർന്ന്**

പ്രാണപ്രസരവും അനാഹതനാദാനുഭവവും വിവിധതരത്തിലുള്ള സവികൽപ്പ സമാധ്യനുഭവങ്ങൾക്കു വഴി തെളിക്കുന്നു. അനാഹതനാദങ്ങൾക്കിടയിൽ വിലപ്പെട്ട രത്നദീപം പോലെ തേജോമയമായി ബോധം പ്രകാശിച്ചു നിൽക്കുന്നതു സവികൽപ്പ സമാധിയിൽ അനുഭവപ്പെടും. ചിലപ്പോൾ കായാമ്പൂനിറത്തിലുള്ള നീലവർണത്തോടു കൂടി ബോധം തെളിയുന്നതായി അനുഭവപ്പെടും. യോഗികൾ ഈ അനുഭവത്തെ ധർമമേഘസമാധി എന്നു വിളിക്കുന്നു. 'പ്രബോധസുധാകര'മെന്ന കൃതിയിൽ ശങ്കര ഭഗവത്പാദർ ഈ സമാധ്യനുഭവത്തെ വിവരിച്ചിട്ടുണ്ട്. അന്തരീക്ഷത്തിൽ ഒരു നീലമേഘം ഉയരുന്നുതപോലെ കാണപ്പെട്ടിട്ട് അത്ഭുതകരമായ പ്രപഞ്ചവിജ്ഞാനം വാഗ്‌രൂപത്തിൽ ഇവിടെ യോഗിക്കു പകർന്നുകിട്ടുന്നു എന്നാണദ്ദേഹം വിവരിക്കുന്നത്. ഈ സമാധ്യനുഭവത്തിന്റെ പ്രതീക കൽപ്പനയാവാം കയാമ്പൂവർണവും വേണുഗാനലോലനുമായ ഉണ്ണിക്കണ്ണൻ. ഈ സമാധ്യനുഭവത്തെയാണു ഗുരുദേവൻ ഇവിടെ 'പറന്നുവരുമളിയായ്' ചിത്രീകരിച്ചിരിക്കുന്നത്. വെളുപ്പും ചുവപ്പും കറുപ്പുമെല്ലാം ഇങ്ങനെ മാറി മാറിവരുന്നത് സവികൽപ്പദശയിലെ ബോധത്തിൽ ത്രിഗുണങ്ങളുടെ അംശം ബാക്കിനിൽക്കുന്നതുകൊണ്ടാവാം. അവയെ പാടെ ഒഴിച്ചുമാറ്റിയിട്ട് ആനന്ദഘനമായ അഖണ്ഡബോധം തെളിയുന്നതാണു നിർവികൽപ്പ സ്ഥിതി. ആ സ്ഥിതിയെയാണ് 'ഇളകുംപരിമളമൊടു ചുവയൊളിയും പൊടിയായ് വരുത്തിയൊരു' നിലയായി ഗുരുദ്ദേവൻ ചിത്രീകരിച്ചിരിക്കുന്നത്. സവികൽപ്പ നിർവികൽപ്പാനുഭവങ്ങളെക്കുറിച്ച് വിശദമായി അറിയണമെന്നുള്ളവർ ദർശനമാലയിലെ യോഗദർശനം നോക്കേണ്ടതാണ്.

ഇങ്ങനെ ചിത്തപ്രസാദം, പ്രാണപ്രസരം, അനാഹതനാദാനുഭവം, സവികൽപ്പനിർവികൽപ്പാനുഭവങ്ങൾ എന്നീ അനുഭവങ്ങൾ ക്രമമനുസരിച്ചു വിവരിച്ചശേഷം ഒരു സത്യാന്വേഷിക്ക് സാധനാഘട്ടത്തിൽ വന്നുചേരാവുന്ന വിവിധതരം അനുഭവങ്ങളെയാണ് ഇനിമേൽ വർണിക്കാനൊരുമ്പെടുന്നത്. സാധനാഘട്ടത്തിൽ പലപ്പോഴും ചിത്തം ഇരുട്ടുകൊണ്ടു മൂടുന്നതായി അനുഭവപ്പെടും. തമോമയമായ ആ അനുഭവത്തിന്റെ രഹസ്യമാണു അടുത്ത പദ്യത്തിൽ വിവരിക്കുന്നത്:-

34. നിലയില്ലാതെ കൊടുങ്കാ-
റ്റലയുന്നതുപോയ് നിവർന്നുവരുമിരുളോ?
അലയും തലയിലണിഞ്ഞ-
ങ്ങലയുന്നിതുതാൻ പുതയ്ക്കുമൊരുതൊലിയോ

നിലയില്ലാതെ-അവസാനിക്കാതെ; കൊടുങ്കാറ്റ്-വിഷയസങ്കൽപ്പരൂപമായ കൊടുങ്കാറ്റ്; അലയുന്നതുപോയ്-ഇളകിമറിയുന്നത് ഒരുവിധം നിലച്ചപ്പോൾ; നിവർന്നുവരുമിരുളോ-അജ്ഞാനമറ പൊന്തിവരുന്നതാണോ ഇരുട്ടായി അനുഭവപ്പെടുന്നത്? അലയും തലയിലണിഞ്ഞ്-ഗംഗാജലം അഥവാ ശീതള പ്രാണധാര നിറഞ്ഞിരിക്കുന്ന തലയിൽ ഇങ്ങനെ അണിഞ്ഞുകൊണ്ടിവിടെ; അലയുന്നതിനു-പ്രത്യക്ഷപ്പെടുന്ന ഈ രണ്ടു കാഴ്ച; താൻ പുതയ്ക്കുമൊരു

തൊലിയോ-ശിവൻ പുതച്ചിരിക്കുന്ന ഇരുണ്ട ആനത്തോലാണോ അഥവാ പരബ്രഹ്മം പ്രപഞ്ച സൃഷ്ടിക്കായി പുതയ്ക്കുന്ന മായാമറയാണോ?

അവസാനിക്കാതെ വിഷയ സങ്കൽപ്പമായ കൊടുങ്കാറ്റ് ഇളകിമറിയുന്നത് ഒരുവിധം നിലച്ചപ്പോൾ അജ്ഞാനമറ പൊന്തിവരുന്നതാണോ ഇരുട്ടായി അനുഭവപ്പെടുന്നത്? ഗംഗാജലം അഥവാ ശീതളപ്രാണധാര നിറഞ്ഞിരിക്കുന്ന തലയിൽ ഇങ്ങനെ അണിഞ്ഞുകൊണ്ടിവിടെ പ്രത്യക്ഷപ്പെടുന്ന ഇരുണ്ട കാഴ്ച ശിവൻ പുതച്ചിരിക്കുന്ന ഇരുണ്ട ആനത്തോലാണോ അഥവാ പരബ്രഹ്മം പ്രപഞ്ചസൃഷ്ടിക്കായി പുതയ്ക്കുന്ന മായാമറയാണോ?

**മായാമറയുടെ അനുഭവം**

ധ്യാനം ശീലിച്ചു മുന്നേറുന്ന ഒരു സാധകന് ഉള്ളിൽ അത്ഭുതകരങ്ങളായ പല അനുഭവങ്ങളും വന്നുചേരുന്നു. അവയിലൊന്നാണു ചിലപ്പോൾ ഇരുളടഞ്ഞ ശൂന്യതയുടെ അനുഭവം. യോഗവാസിഷ്ഠത്തിൽ ഉദ്ദാലകന്റെ ചരിത്രം വായിച്ചു നോക്കിയാൽ ഈ അനുഭവങ്ങളുടെ വിശദവിവരം അവിടെ കാണാം. എന്താണീ ഇരുളടഞ്ഞ ശൂന്യതയുടെ അനുഭവം? സച്ചിദാനന്ദഘനമായ ബോധവസ്തുവിൽ സൃഷ്ടിക്കായി സ്പന്ദിക്കുന്ന മായ ആദ്യമായി വസ്തുവിൽ ഇരുണ്ട ഒരു മറയുണ്ടാക്കുന്നു. ഇതാണു മായയുടെ ആവരണം. ഈ ഇരുണ്ട മറയ്ക്കു മുകളിലാണു പിന്നെ വിഷയസങ്കൽപ്പങ്ങളെ പൊന്തിച്ച് പ്രപഞ്ചദൃശ്യങ്ങളുടെ കാഴ്ചയുളവാക്കുന്നത്. വിഷയസങ്കൽപ്പങ്ങളും പ്രപഞ്ചദൃശ്യങ്ങളും ചേർന്നതാണു മായയുടെ വിക്ഷേപം. ധ്യാനം പരിശീലിക്കാൻ ഒരുമ്പെടുന്നയാൾ ആദ്യമായി വിക്ഷേപങ്ങളെ പുറം തള്ളാനാണു ശ്രമിക്കുന്നത്. വിക്ഷേപം അടങ്ങുന്നതാണ് 'നിലയില്ലാതെ കൊടുങ്കാറ്റിളകുന്നതുപോയ്' എന്ന ഭാഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. വിക്ഷേപമടങ്ങിയാൽ പിന്നെ സ്വാഭാവികമായി ഇരുണ്ട ആവരണം പ്രത്യക്ഷപ്പെടും. ആവരണം പ്രത്യക്ഷപ്പെടുന്നതിനെയാണ് 'നിവർന്നുവരുമിരുളോ' എന്ന ഭാഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. ഈ ആവരണത്തെയും ഭേദിച്ചാലേ സത്യം പൂർണമായി തെളിയൂ. കർമവാസന അടിഞ്ഞുകിടക്കുന്നതാണാവരണം. ഇതാണു ജീവാത്മാവിന്റെ അവിദ്യ. പൂർണമായ നിസ്സംഗത്വം ശീലിച്ചു വാസനകളെ അകറ്റിയാൽ ധ്യാനവേളയിൽ ആവരണം അകന്നു സത്യം അനുഭവപ്പെടും. ബോധവസ്തുവിൽ മായ ഉളവാക്കുന്ന ഇരുണ്ട ആവരണത്തിനെയാണ് ശിവൻ ധരിക്കുന്ന ആനത്തോലായി സത്യദർശികൾ പ്രതീകാത്മകമായി വിവരിക്കുന്നത്. ഇക്കാര്യമാണു പദ്യത്തിലെ ഉത്തരാർദ്ധത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്. ശീതളപ്രാണധാരയുടെ പ്രതീകമാണു ശിവൻ തലയിലണിയുന്ന ഗംഗ. അതാണ് 'അലയും തല' എന്നു പറഞ്ഞിരിക്കുന്നത്. പദ്യത്തിൽ ഈ വസ്തുതകളെല്ലാം ചോദ്യരൂപത്തിൽ അവതരിപ്പിച്ചിരിക്കുന്നുവെന്നേയുള്ളൂ. അനുഭവത്തിന്റെ ആശ്ചര്യസ്വഭാവം കാണിക്കാനാണ് അങ്ങനെ ചെയ്തിരിക്കുന്നത്.

ഭഗവത്പാദത്തിൽ പൂർണമായ അർപ്പണ ബുദ്ധിയോടെ അഭയം തേടിയാൽ ഈ ആവരണവും മാറിക്കിട്ടുമെന്നാണിനി വെളിപ്പെടുത്തുന്നത്:-

35. തൊലിയുമെടുത്തു പുതച്ചാ-
ക്കലിയെക്കഴലാലഴിക്കുമൊരുകലിയേ!
കലിയും കാലാൽതുലയും
നിലയേയെല്ലാ നിലയ്ക്കുമൊരുതലയേ!

തൊലിയുമെടുത്തു പുതച്ച്-മായയുടെ ആവരണത്തിൽ മറഞ്ഞു നിന്നു കൊണ്ട്; ആ കലിയെ-കോപതാപങ്ങൾ നിറഞ്ഞ സംസാരഭ്രമത്തെ; കഴലാല ഴിക്കും-പാദത്തിലഭയം തേടുന്നവർക്കു മാറ്റിക്കൊടുക്കുന്ന; ഒരു കലിയേ-ജ്ഞാ നാഗ്നിരൂപനായ അല്ലയോ ഭഗവൻ; കലിയും-കലികാലദോഷമെല്ലാം; കാലാൽതുലയും നിലയേ-പാദസേവചെയ്യുന്നവർക്കില്ലാതാക്കിക്കൊടുക്കുന്ന സത്യസ്വരൂപനായ ഭഗവാൻ; എല്ലാ നിലയ്ക്കുമൊരുതലയേ-ജഗത്തിനു മുഴു വൻ പരമകാരണമായി വർത്തിക്കുന്ന ഭഗവൻ, അങ്ങയെ ഞാൻ ഉപാസിക്കുന്നു.

മായയുടെ ആവരണത്തിൽ മറഞ്ഞുനിന്നുകൊണ്ടു കോപതാപങ്ങൾ നിറഞ്ഞ സംസാരഭ്രമത്തെ പാദത്തിലഭയം തേടുന്നവർക്കു മാറ്റിക്കൊടുക്കുന്ന ജ്ഞാനാഗ്നിരൂപനായ അല്ലയോ ഭഗവൻ, കലികാലദോഷമെല്ലാം പാദസേവ ചെയ്യുന്നവർക്കില്ലാതാക്കിക്കൊടുക്കുന്ന സത്യസ്വരൂപനായ ഭഗവൻ, ജഗത്തിനു മുഴുവൻ പരമകാരണമായി വർത്തിക്കുന്ന ഭഗവൻ, അങ്ങയെ ഞാൻ ഉപാസി ക്കുന്നു.

## എല്ലാനിലയ്ക്കുമൊരുനിലയേ

ജഗത്തിനു മുഴുവൻ പരമകാരണമാണു ബ്രഹ്മം. ആ സത്യത്തെ പൂർണ മായി അറിയാതെ പലതായിക്കണ്ട് അൽപ്പാൽപ്പമായറിയുന്നതാണ് എല്ലാ സംസാരബന്ധങ്ങൾക്കും കാരണം. ഇതു മാറിക്കിട്ടാനെന്താണു പണി? അൽപ്പ ബുദ്ധി ഉപേക്ഷിച്ച് ഒരേ ഭഗവാനെത്തന്നെ എല്ലായിടത്തും കണ്ട് അഭയം തേടണം. സഗുണമായിട്ടായാലും നിർഗ്ഗുണമായിട്ടായാലും ഏതു ദേവനെ ഉപാ സിക്കുന്നുവോ ആ ദേവന്റെ രൂപഭേദങ്ങളാണു ജഗത്തിൽ കാണുന്ന ദൃശ്യ ങ്ങളെല്ലാമെന്നു ഭാവന ചെയ്യണം. എന്നിട്ട് താനും തന്റെ ശരീരവും എല്ലാം ആ ഭഗവാന്റെ വകയാണെന്നും ഉറയ്ക്കണം. ഇതാണു സർവ്വാർപ്പണബുദ്ധി. ഇതാണ് ഭഗവത്പദത്തിൽ അഭയം തേടൽ. ഇങ്ങനെ അഭയം തേടുന്നവരുടെ സംസാരക്ലേശവും കലികാലദോഷവും ഭഗവാൻ കാലുകൊണ്ടു ചവിട്ടി ദൂരെത്തള്ളുന്നു. മായയുടെ മറ മാറാൻ ഈ സർവാർപ്പണമല്ലാതെ വേറെ വഴിയില്ലെന്നോർക്കണം.

സർവാർപ്പണ ബുദ്ധി ഉറയ്ക്കുന്നതോടെ കുണ്ഡലിനീപ്രാണൻ തെളിഞ്ഞ് അതിൽ ആത്മാവ് പ്രത്യക്ഷപ്പെടുമെന്നാണിനി വിവരിക്കുന്നത്:-

36. ഒരുതലയിരുളുംവെളിയും
വരവുമൊരരുമക്കൊടിക്കുസുരതരുവേ!
അരുതരുതരിമകളറിവതി-
നരിവരരറുമീപ്രസംഗമൊരുശരിയേ!

ഒരുതല-ഒരുവശത്ത്; ഇരുളും വെളിയും വരവും-ഇരുട്ടും വെളിച്ചവും വന്നും പോയുമിരിക്കുന്ന; ഒരരുമക്കൊടിക്ക്-ആനന്ദസന്ദായിനിയായി പ്രാണ

ലതയ്ക്ക്; സുരതരുവേ-ചുറ്റിപ്പിണയാൻ കൽപ്പവൃക്ഷമായി വിലസുന്ന അല്ലയോ ഭഗവൻ; അരിമകൾ അറിവതിന്-അങ്ങയുടെ അത്ഭുതലീലകൾ വ്യക്തമായറിയാൻ; അരുതരുത്-ആർക്കും കഴിവില്ല; അരിവർ-കാമക്രോധാദിശത്രുക്കൾ; അറും-പാടെ ഒടുങ്ങുന്നു; ഇപ്രസംഗം-ഈ സാക്ഷാത്കാരാനുഭവം; ഒരു ശരിയേ-തന്നെയാണു സത്യം.

ഒരുവശത്ത് ഇരുട്ടും വെളിച്ചവും വന്നുംപോയുമിരിക്കുന്ന ആനന്ദസന്ദായിനിയായ പ്രാണലതയ്ക്കു ചുറ്റിപ്പിണയാൻ കൽപ്പവൃക്ഷമായി വിലസുന്ന അല്ലയോ ഭഗവൻ, അങ്ങയുടെ അത്ഭുതലീലകൾ വ്യക്തമായറിയാൻ ആർക്കും കഴിവില്ല. കാമക്രോധാദി ശത്രുക്കൾ പാടെ ഒടുങ്ങുന്ന ഈ സാക്ഷാത്കാരാനുഭവം തന്നെയാണു സത്യം.

## ഇപ്രസംഗമൊരു ശരിയേ

ഭഗവത്തത്ത്വം വ്യക്തമായി സ്വയം സാക്ഷാത്കരിച്ചറിയുകയല്ലാതെ സൂക്ഷ്മമായറിയാൻ വേറെ മാർഗമൊന്നുമില്ല. യുക്തികൊണ്ടൊന്നും അതു തെളിയുകയില്ല. ധ്യാന വേളയിൽ കുണ്ഡലിനീപ്രാണപ്രസരത്തോടെ ഇരുളും വെളിച്ചവും മാറിമാറിവരുന്ന പലതരം അനുഭവവും ഉണ്ടാകുന്നു. എന്നാൽ ഈ പ്രാണധാരയ്ക്കാശ്രയമായ ബോധസത്യവും അവിടെ അനുഭവിക്കാറാകുന്നു. കുണ്ഡലിനീ പ്രാണനു ചുറ്റിപ്പിണയാനുള്ള കൽപ്പവൃക്ഷം പോലെ ബോധം അനുഭവപ്പെടും. അവിടെത്തെളിയുന്ന ബോധത്തിന്റെ ആനന്ദപ്രദത്വവും സിദ്ധിപ്രദത്ത്വവും അനുഭവിച്ചറിയാൻ കഴിയുന്നുതുകൊണ്ടാണതിനെ കൽപ്പവൃക്ഷത്തോടു സാദൃശ്യപ്പെടുത്തിയിരിക്കുന്നത്. ഈ സ്ഥിതി സാക്ഷാത്കരിച്ചാൽത്തന്നെ കാമക്രോധാദി ശത്രുക്കൾ ഒഴിഞ്ഞുപോകും. ഇന്ദ്രിയശത്രുക്കൾ പൂർണമായും വശത്താകും. ഈ നിലയിൽ സാക്ഷാത്കരിച്ചനുഭവിക്കേണ്ട സത്യസ്വരൂപത്തിന്റെ പ്രപഞ്ചലീലകൾ യുക്തിചിന്ത ചെയ്തു ആർക്കും കണ്ടെത്താവുന്നതല്ല. അവിദ്യ എന്തിനുണ്ടായി, പ്രപഞ്ചം എന്തിനുണ്ടായി എന്നിത്യാദി ചോദ്യങ്ങൾക്കെല്ലാം സാക്ഷാത്കാരാനുഭവം നേടിയാലേ അന്തിമമായി ഉത്തരം കിട്ടൂ. സാക്ഷാതാരിച്ചനുഭവിക്കേണ്ടതാണു സത്യം.

സാക്ഷാത്കരിച്ചനുഭവിക്കുന്ന ബോധസത്യത്തെ വിവരിക്കാൻ ദൃഷ്ടാന്തമായി ഈ പ്രപഞ്ചത്തിൽ യാതൊന്നും തന്നെയില്ലെന്നു വെളിപ്പെടുത്തുകയാണിനി:-

37. ശരിപറവതിനും മതി നിൻ-
ചരിതമൊടിതുകൊണ്ടതിന്നു നികരിതുവേ
അരുളപ്പെടുമൊരുപൊരുളേ-
തറിവാലറിയപ്പെടാത്ത നിറപൊരുളേ!

നിൻചരിതമൊട്-ഭഗവാന്റെ ലീലാവിലാസങ്ങളോടൊപ്പം; ശരിപറവതിനും-സത്യം വിവരിച്ചറിയാനും; ഇതു കൊണ്ടുമതി-ഈ സാക്ഷാത്കാരാനുഭവംകൊണ്ടേ സാദ്ധ്യമാവൂ; ഇതിന്നു നികര് ഇതുവേ-സാക്ഷാത്കാരാനുഭവത്തിനു തുല്യമായി അതു മാത്രമേയുള്ളൂ. അരുളപ്പെടുമൊരു പൊരുളേത്-പറഞ്ഞു മനസ്സിലാക്കാവുന്ന വസ്തു സത്യമാകാൻ തരമില്ല; അറിവാൽ അറി

യപ്പെടാത്ത-മാറി നിന്നുകൊണ്ടുള്ള ഒരറിവുകൊണ്ടും പൂർണമായി അറിയാൻ കഴിയാത്ത; നിറപൊരുളേ-പൂർണസത്യസ്വരൂപമായി വിളങ്ങുന്ന അല്ലയോ ഭഗവൻ, ഞാൻ അങ്ങയെ ഉപാസിക്കുന്നു.

ഭഗവാന്റെ ലീലാവിലാസങ്ങളോടൊപ്പം സത്യം വിവരിച്ചറിയാനും ഈ സാക്ഷാത്കാരാനുഭവം കൊണ്ടേ സാദ്ധ്യമാവൂ. സാക്ഷാത്കാരാനുഭവത്തിനു തുല്യമായി അതുമാത്രമേയുള്ളൂ. പറഞ്ഞു മനസ്സിലാക്കാവുന്ന വസ്തു സത്യമാകാൻ തരമില്ല. മാറിനിന്നുകൊണ്ടുള്ള ഒരറിവുകൊണ്ടും പൂർണമായി അറിയാൻ കഴിയാത്ത പൂർണസത്യസ്വരൂപമായി വിളങ്ങുന്ന അല്ലയോ ഭഗവൻ, ഞാൻ അങ്ങയെ ഉപാസിക്കുന്നു.

## ഇതിന്നു നികരിതുവേ

ആത്മസാക്ഷാത്കാരത്തിനു തുല്യമായി അതു മാത്രമേയുള്ളൂ. ഈ ലോകത്തു രണ്ടാമതൊന്നില്ല. സത്യം കണ്ട മഹാത്മാക്കളുടെ ഭഗവല്ലീലാവർണനങ്ങൾ ഒരാൾക്കു പൂർണമായി മനസ്സിലാകുന്നത് അയാളും ആ സത്യം അനുകരിക്കുമ്പോൾ മാത്രമേയുള്ളൂ. പ്രപഞ്ചം മായയാണെന്നും സത്യദർശികൾ വിവരിക്കുന്നതും അവതാരലീലകൾ വർണിക്കുന്നതും വിശ്വാസപൂർവം പിൻതുടർന്നാൽ അനുഭവത്തിനുള്ള വഴിതെളിയും. എന്നാൽ അനുഭവം വന്നതിനുശേഷമേ അവയുടെ താൽപ്പര്യം പൂർണമായി ഗ്രഹിക്കാൻ പറ്റൂ. ബോധഘനമായ സത്യത്തെ മാറിനിന്നുകൊണ്ടു ആർക്കും പൂർണമായി ഗ്രഹിക്കാൻപറ്റുകയില്ല. മനസ്സു മുതലായ ഉപകരണങ്ങളെല്ലാം ആ സത്യത്തിലെ അൽപ്പ പ്രതിഭാസങ്ങളാണ്. ഈ അൽപ്പദൃശ്യങ്ങൾക്കു പൂർണ സത്യത്തെ എങ്ങനെ ഗ്രഹിക്കാൻ കഴിയും. ഒരു കുമിളയ്ക്കോ തിരയ്ക്കോ സമുദ്രത്തെ എങ്ങനെ ഉൾക്കൊള്ളാൻ കഴിയും? കുമിളയ്ക്കും തിരയ്ക്കും സമുദ്രത്തെ ഉൾക്കൊള്ളണമെങ്കിൽ സമുദ്രത്തോടു ലയിച്ചേകീഭവിച്ചാലേ പറ്റൂ. അതുപോലെ മനസ്സിനു ബോധസത്യത്തെ അറിയണമെങ്കിൽ അതിൽ ലയിച്ചേകീഭവിച്ചാലേ പറ്റൂ. അങ്ങനെയുണ്ടാകുന്ന അനുഭവം വാക്കിനു വർണിക്കാൻ പറ്റുന്നതായിരിക്കയുമില്ല. വാക്കിനു വർണിക്കാവുന്നതൊക്കെ നാമരൂപങ്ങളുള്ള അൽപ്പദൃശ്യങ്ങൾ മാത്രമാണ്. നാമരൂപരഹിതമായ ബോധാനുഭവത്തിനു ലോകത്തിൽ വേറെ ദൃഷ്ടാന്തമില്ലാത്തതുകൊണ്ടു അതിനെ വാക്കുകൾക്കു വിവരിക്കാനേ കഴികയില്ല. അതുകൊണ്ട് സത്യമറിയാൻ കൊതിയുള്ളവർ ശാസ്ത്രനിർദ്ദേശമനുസരിച്ചുള്ള അനുഭവത്തിനായി യത്നിക്കേണ്ടതാണെന്നു താൽപ്പര്യം.

ഇങ്ങനെ സാക്ഷാത്കാരാനുഭവത്തിൽ കേവലബോധ സ്വരൂപമായ ഭഗവാൻ സ്വശക്തികൊണ്ടു തന്നെ മറച്ചു കളഞ്ഞിട്ടാണ് ഈ സംസാരസമുദ്രത്തിന്റെ തോന്നലുളവാക്കിയിരിക്കുന്നത്. ആ ഭഗവാൻ ഭക്തനിൽ കനിയണമെന്നാണിനി പ്രാർഥന:-

38. പൊരുളും പദവുമൊഴിഞ്ഞ-
ങ്ങരുളും പരയും കടന്നു വരുമലയേ!

വരളും നാവു നനച്ചാ-
ലരുൾപൊങ്ങും വാരിധിക്കതൊരു കുറയോ?

പൊരുളും -രൂപവും; പദവും-നാമവും; ഒഴിഞ്ഞ്-കൈവിട്ട്; അങ്ങരുളും -അതിനപ്പുറത്തുള്ള; പരയും-മായാമറയും; കടന്ന്-അകന്ന്; വരുമലയേ-പ്രാണപ്രസരത്തിൽ വെളിപ്പെടുന്ന അല്ലയോ ബോധസ്വരൂപനായ ഭഗവാൻ; വരളും നാവ്-അങ്ങയുടെ യഥാർഥ രൂപം വിവരിക്കാൻ കഴിയാതെ ഉഴലുന്ന നാക്കിനെ; നനച്ചാൽ-ആത്മാനന്ദംകൊണ്ടു നിറച്ചാൽ; അരുൾപൊങ്ങും വാരിധിക്ക്-ബോധാനന്ദസമുദ്രമായ അവിടേക്ക്; അതൊരു കുറയേ-അതുകൊണ്ടൊരു കുറവും വരാനില്ലല്ലോ.

രൂപവും നാമവും കൈവിട്ട് അതിനപ്പുറത്തുള്ള മായാമറയും അകന്ന് പ്രാണപ്രസരത്തിൽ വെളിപ്പെടുന്ന അല്ലയോ ബോധസ്വരൂപനായ ഭഗവൻ, അങ്ങയുടെ യഥാർഥ രൂപം വിവരിക്കാൻ കഴിയാതെ ഉഴലുന്ന നാക്കിനെ ആത്മാനന്ദാനുഭവം കൊണ്ടു നിറച്ചാൽ ബോധാനന്ദ സമുദ്രമായ അവിടേയ്ക്കു അതുകൊണ്ടൊരു കുറവും വരാനില്ലല്ലോ.

**അതൊരു കുറയോ?**

ബ്രഹ്മതത്ത്വം മനസ്സിനോ ഇന്ദ്രിയങ്ങൾക്കോ മാറി നിന്നു പൂർണമായി അറിയാൻ കഴികയില്ലെന്നേയുള്ളൂ. സവികൽപ്പസമാധി ദശകളിൽ മാറിനിന്നുകൊണ്ടുതന്നെ മനസ്സ് അപൂർണമായ ആത്മാനുഭവത്തിനു തികച്ചും കരുത്തുള്ളതായിത്തീരുന്നു. കുണ്ഡലിനീപ്രാണപ്രസരത്തോടെ ഈ സവികൽപ്പാനുഭവം സാദ്ധ്യമായും തീരുന്നു. എപ്പോഴാണു കുണ്ഡലിനീപ്രാണപ്രസരമുണ്ടാവുക. മനസ്സ് പുറമേ കാണുന്ന നാമരൂപങ്ങളിൽനിന്നും പിന്മാറി അന്തർമുഖമായി ധ്യാനനിഷ്ഠയിൽ ഉറയ്ക്കുമ്പോൾ. അങ്ങനെ ഉറയ്ക്കുന്ന മനസ്സിന് ഏകാഗ്രതയിൽ മായയുടെ ഇരുണ്ടമറയും അകന്നു പോകുന്നതായി അനുഭവപ്പെടും. തുടർന്നു പ്രാണപ്രസരമാരംഭിക്കുന്നതോടെ ആനന്ദഘനമായ ബോധം തെളിഞ്ഞു ബുദ്ധിക്കനുഭവിക്കാറാകും. ഇതാണു 'പരയും കടന്നു വരുമല' എന്നു പറഞ്ഞിരിക്കുന്നത്. മാറിനിന്നുകൊണ്ടുള്ള ഈ സവികൽപ്പദശയിലെ ആനന്ദാനുഭവംപോലും ഭഗവാന്റെ അതിരറ്റ കാരുണ്യമായി അനുഭവപ്പെടുകയും ചെയ്യും. ഇവിടെ 'നാവ്' എന്നു പറഞ്ഞിരിക്കുന്നത് അന്തർമുഖമായി ഏകീഭവിക്കുന്ന ചിത്തത്തിന്റെ പ്രതിനിധിയായിട്ടാണെന്നറിയേണ്ടതാണ്.

സംസാരഭ്രമമകന്നു ജീവിതത്തിനു പൂർണ ധന്യതയും തൃപ്തിയുമുണ്ടാകണമെങ്കിൽ ആത്മസാക്ഷാത്കാരം കൊണ്ടു മാത്രമേ സാദ്ധ്യമാവൂ എന്നാണിനി വിവരിക്കുന്നത്:-

39. കുറയെന്നൊന്നുകുറിക്കും-
മറയോ തേടുന്നതിനു മറുകരയേ!
നിറവില്ലയ്യോ! ഭഗവാ-
നറിയുന്നില്ലീ രഹസ്യമിതു സകലം?

കുറയെന്നൊന്നുകുറിക്കും-ഭഗവാനു കുറവൊന്നും വരാനില്ലല്ലോ എന്നു പറയുന്നതുതന്നെ; മറയോ-മായയുണ്ടാക്കുന്ന അജ്ഞാനമറനിമിത്തം തന്നെ യല്ലേ? തേടുന്നതിനു-സത്യം അന്വേഷിച്ചു കണ്ടെത്തുന്നതിന്; മറുകരയേ-അവസാന ഘട്ടമായി സ്ഥിതിചെയ്യുന്ന അല്ലയോ ഭഗവൻ, അയ്യോ നിറവില്ല-എന്തായിട്ടും തൃപ്തിയില്ല, കഷ്ടമെന്നേ പറയേണ്ടൂ; ഈ രഹസ്യം-ജീവന്റെ ഈ അസംതൃപ്തിയുടെ രഹസ്യം; ഇതു സകലം-പൂർണമായും; ഭഗവാൻ അറിയുന്നില്ലീ-കരുണാനിധിയായ അവിടുന്ന് അറിയുന്നതു തന്നെയല്ലേ?

ഭഗവാനു കുറവൊന്നും വരാനില്ലല്ലോ എന്നു പറയുന്നതുതന്നെ മായ യുണ്ടാക്കുന്ന അജ്ഞാനമറ നിമിത്തം തന്നെയല്ലേ? സത്യം അന്വേഷിച്ചു കണ്ടെത്തുന്നതിന് അവസാനഘട്ടമായി സ്ഥിതിചെയ്യുന്ന അല്ലയോ ഭഗവൻ, എന്തായിട്ടും തൃപ്തിയില്ല, കഷ്ടമെന്നേ പറയേണ്ടൂ. ജീവന്റെ ഈ അസംതൃ പ്തിയുടെ രഹസ്യം പൂർണമായും കരുണാനിധിയായ അവിടുന്ന് അറിയുന്ന തുതന്നെയല്ലേ?

## നിറവില്ലയ്യോ!

സമ്പൂർണവസ്തുവാണു സത്യം. അതിനൊരിക്കലും ഒരു കുറവും സംഭ വിക്കുന്നില്ല. മായയുളവാക്കുന്ന അൽപ്പ ബുദ്ധി വെറും താൽക്കാലിക ഭ്രമ മാണ്. പൂർണത സാക്ഷാത്കരിച്ചാലേ ഈ അൽപ്പബുദ്ധി മാറുകയുള്ളൂ. എന്നി രിക്കേ പൂർണമായ ബ്രഹ്മത്തിൽ എന്തെങ്കിലും കുറവിനെക്കുറിച്ചുള്ള ആശ ങ്കതന്നെ അജ്ഞതയുടെ ഫലമാണ്. അജ്ഞത ഒന്നുമാത്രമാണു എല്ലാ അസം തൃപ്തിക്കും കാരണം. സർവജ്ഞനായ ഭഗവാൻ ഇതെല്ലാം അറിഞ്ഞു വർത്തി ക്കുന്നയാളായതുകൊണ്ട് അജ്ഞതയകറ്റി തൃപ്തി തരണേ എന്നാണു പ്രാർഥന.

അഹന്തപോയി അന്തഃകരണമകന്നാലേ ഈ പൂർണത കൈവരൂ എന്നാണു അടുത്ത പദ്യം വെളിപ്പെടുത്തുന്നത്:-

40. സകലം കേവലമൊടു പോ-
യകലുമ്പോഴങ്ങുദിക്കുമൊരു വഴിയേ!
സഹസനകാദികളൊടുപോയ്
ത്തികവായിടും വിളിക്കുമൊരു മൊഴിയേ!

സകലം-എല്ലാലോകസങ്കൽപ്പങ്ങളും; കേവലമൊടു-അഹങ്കാരത്തോ ടൊപ്പം; പോയകലുമ്പോൾ-മാഞ്ഞുമറയുമ്പോൾ; അങ്ങ്-ആ അനുഭവഘട്ട ത്തിൽ; ഉദിക്കും ഒരു വഴിയേ-സ്വയം പ്രകാശിച്ചു വിളങ്ങുന്ന പൂർണമായ സത്യമേ; സനകാദികളൊടു-മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നീ നാല ന്തഃകരണഘടകങ്ങളോടും; സഹപോയ്-ഒരുമിച്ചു ലയിച്ച്; തികവായീടും-സം പൂർണ വസ്തുവായി പ്രകാശിക്കുന്ന; വിളിക്കും ഒരു മൊഴിയേ-ബ്രഹ്മത്തിന്റെ അടുക്കലേയ്ക്കു വിളിച്ചുകൊണ്ടു പോകുന്ന അനാഹത നാദമായി വിളങ്ങു ന്നവനേ, അങ്ങയെ ഞങ്ങൾ ഉപാസിക്കുന്നു.

എല്ലാ ലോകസങ്കൽപ്പങ്ങളും അഹങ്കാരത്തോടൊപ്പം മാഞ്ഞുമറയു മ്പോൾ ആ അനുഭവഘട്ടത്തിൽ സ്വയം പ്രകാശിച്ചുവിളങ്ങുന്ന പൂർണമായ

സത്യമേ, മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നീ നാലന്തഃകരണഘടക ങ്ങളോടും ഒരുമിച്ചു ലയിച്ച് സമ്പൂർണ വസ്തുവായി പ്രകാശിക്കുന്ന ബ്രഹ്മ ത്തിന്റെ അടുക്കലേയ്ക്കു വിളിച്ചുകൊണ്ടു പോകുന്ന അനാഹതനാദമായി വിളങ്ങുന്നവനേ, അങ്ങയെ ഞങ്ങൾ ഉപാസിക്കുന്നു.

## പൂർണസാക്ഷാത്കാരം

അസംതൃപ്തിയകന്നു ജീവിതത്തിനു ധന്യത വരണമെങ്കിൽ സത്യ ത്തിന്റെ സമ്പൂർണത സാക്ഷാത്കരിക്കണം. എപ്പോഴാണിതു സാദ്ധ്യമാവുക? അഹങ്കാരത്തോടൊപ്പം എല്ലാ ലോകസങ്കൽപ്പങ്ങളും ബോധപൂർവം അക ലുമ്പോൾ ഉദയം ചെയ്യുന്ന ശുദ്ധബോധാനുഭവമാണു പൂർണസത്യ സാക്ഷാ ത്കാരം. ഈ സാക്ഷാത്കാരത്തിനു മുൻപുണ്ടാകുന്ന ആശ്ചര്യകരമായ ഒര നുഭവമാണു അനാഹതനാദശ്രവണം. മധുരമധുരങ്ങളായ പലതരം ശബ്ദ ങ്ങൾ യോഗിയുടെ ഉള്ളിൽ മുഴങ്ങിക്കേൾക്കാൻ ഇടവരുന്നു. അതോടെ മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നീ നാലന്തഃകരണ ഘടകങ്ങളും ആ നാദ ത്തിൽ അലിഞ്ഞുചേർന്നുലയിക്കുന്നു. തുടർന്നു നാദം കേവലബോധത്തിൽ അപ്രത്യക്ഷമാകും. അഖണ്ഡവും ആനന്ദഘനവുമായ ബോധം ബാക്കി നിൽക്കും. ഇതാണു പൂർണ സാക്ഷാത്കാരം. ശ്ലോകത്തിൽ അന്തഃകരണ ഘടകങ്ങളുടെ പ്രതീകങ്ങളായിട്ടാണു സനകാദികളെ കൽപ്പിച്ചിരിക്കുന്നത്. സൃഷ്ടിയുടെ ആരംഭത്തിൽ ബ്രഹ്മാവിന്റെ മാനസപുത്രന്മാരായി ജനിച്ചു എന്നു പുരാണം ഘോഷിക്കുന്ന നാലുമുനിമാരാണു സനകാദികൾ. സന കൻ, സനത്കുമാരൻ, സനന്ദൻ, സനാതനൻ എന്നിവരാണീ മുനിമാർ. സൃ ഷ്ടിയുടെ ആരംഭം അന്തഃകരണത്തിന്റെ ആവിർഭാവമാണല്ലോ. ധ്വനിയുമട ങ്ങുമിടമാണു സ്വയം പ്രകാശിക്കുന്ന സത്യം എന്നു ഗുരുദേവൻ *ആത്മോപ ദേശശതക*ത്തിലും വെളിപ്പെടുത്തിയിട്ടുണ്ട്.

തേജോമയമായ പ്രാണപ്രസരത്തിൽ തെളിയുന്ന ബോധസത്യത്തെയാ ണിനിയും അടുത്ത പദ്യത്തിൽ വിവരിക്കുന്നത്.

41. ഒന്നുമറിഞ്ഞീലയ്യോ!
നിന്നുടെ ലീലാവിശേഷമിതു വലുതേ;
പൊന്നിൻകൊടിയൊരു ഭാഗം-
തന്നിൽ ചുറ്റിപ്പടർന്ന തനിമരമേ!

നിന്നുടെ ലീലാവിശേഷമിതു വലുതേ-ഭഗവാന്റെ പ്രപഞ്ചലീലാവിലാ സങ്ങൾ അതിമഹത്താണ്; അയ്യോ-അത്ഭുതമത്ഭുതം; ഒന്നുമറിഞ്ഞീല-വ്യക്ത മായി ഒന്നും അറിയാൻകഴിയുന്നില്ല; തന്നിൽ ഒരു ഭാഗം തന്റെ-ഒരംശത്തിൽ; പൊന്നിൻകൊടി-തേജോമയമായ പ്രാണലത; ചുറ്റിപ്പടർന്നു-ചുറ്റിവ്യാപിച്ചനു ഭവപ്പെടുന്ന; തനിമരമേ-അതിനാശ്രയമായി മരം പോലെ ഉറച്ചു നിൽക്കുന്ന അല്ലയോ ഭഗവൻ, അങ്ങയെ ഞങ്ങൾ ഉപാസിക്കുന്നു.

ഭഗവാന്റെ പ്രപഞ്ചലീലാവിലാസങ്ങൾ അതിമഹത്താണ്; അത്ഭുതമ ത്ഭുതം; വ്യക്തമായി ഒന്നും അറിയാൻ കഴിയുന്നില്ല; തന്റെ ഒരംശത്തിൽ തേജോ

മയമായ പ്രാണലത ചുറ്റിവ്യാപിച്ചനുഭവപ്പെടുന്ന അതിനാശ്രയമായി മരം പോലെ ഉറച്ചു നിൽക്കുന്ന അല്ലയോ ഭഗവൻ, അങ്ങയെ ഞങ്ങൾ ഉപാസിക്കുന്നു.

## പ്രപഞ്ചലീലയും സാക്ഷാത്കാരവും

പുറമെ നിന്നു നോക്കുന്ന ഒരാൾക്ക് ഈ പ്രപഞ്ചം അനിർവചനീയമാണ്. വ്യക്തമായി ഒന്നും അറിയാൻ പറ്റുകയില്ല. അത്ഭുതമത്ഭുതമെന്നേ തോന്നൂ. അനന്തകോടി ബ്രഹ്മാണ്ഡങ്ങൾ നിയമബദ്ധമായി ചുറ്റിത്തിരിയുന്ന ഈ പ്രപഞ്ചം ഭഗവാന്റെ ഒരു കളിയെന്നല്ലാതെ ആർക്കെന്തു പറയാൻ കഴിയും? എന്നാൽ ഇതു കൊണ്ടു സത്യാനുഭവത്തിനു തടസ്സമൊന്നുമില്ല. സത്യമെന്തെന്ന് അവനവന്റെ ഉള്ളിലേക്കു നോക്കി വ്യക്തമായി കണ്ടെത്താവുന്നതേയുള്ളൂ. സത്യാന്വേഷണത്തിനായി മനസ്സു ധ്യാനനിഷ്ഠമാകുന്നതോടെ തേജോമയമായി ഉള്ളിൽ പ്രാണപ്രസരം അനുഭവപ്പെടും. അചഞ്ചലവും ആനന്ദഘനവുമായ ഒരു ബോധത്തിനുള്ളിലാണു ഉറപ്പുള്ള മരത്തിൽ വള്ളിചുറ്റിപ്പിണയും പോലെ ഈ പ്രാണൻ പ്രസരിക്കുന്നതെന്നും തെളിയും, അതോടെ അചഞ്ചലബോധത്തിൽ ശക്തിസ്പന്ദനം പ്രാണരൂപം കൈക്കൊണ്ട് ഉണ്ടാക്കിയഴിക്കുന്നതാണീ പ്രപഞ്ചലീലയെന്നും വ്യക്തമാകും. അങ്ങനെ തെളിയുന്ന അചഞ്ചലബോധസ്വരൂപമായ സത്യത്തെ നമുക്കുപാസിക്കാം.

സത്യമിങ്ങനെ അനുഭവപ്പെടുന്നതോടെ ആനന്ദം കൊണ്ടു ദേഹവും പ്രപഞ്ചവും നിറയുന്നതായി അനുഭവിക്കാൻ കഴിയുമെന്നാണിനി വ്യക്തമാക്കുന്നത്:-

42. തനിമരമേ! തണലിനിയീ നിൻ-
കനികഴലിണെയെൻ തലയ്ക്കു പൂവണിയേ;
കനകക്കൊടി കൊണ്ടാടും
തനിമാമലയോയിതെന്തുകൺമായ?

തനിമരമേ-മരംപോലെ ഉറച്ചുനിൽക്കുന്ന സത്യസ്വരൂപനായ ഭഗവൻ; തണലിനിയീ നിൽകനികഴലിണ-സംസാര താപമേറ്റുവലയുന്ന എനിക്കിനി ഒരാശ്വാസം അവിടത്തെ കാരുണ്യം നിറഞ്ഞ പാദങ്ങൾതന്നെ; എൻ തലയ്ക്കു പൂവണിയേ-എന്റെ തലയിൽ പൂ ചൂടി കുളിർപ്പിക്കണേ; കനകക്കൊടി-തേജോമയമായ പ്രാണലത; കൊണ്ടാടും-സർവത്രപടർന്നു പന്തലിക്കുന്ന; തനിമാമലയോയിതു-അനക്കമില്ലാത്ത പർവതം തന്നെയാണോ ഈ സത്യം; എന്തു കൺമായ-എന്തൊരു മഹാത്ഭുമാണീ കാഴ്ച.

മരംപോലെ ഉറച്ചു നിൽക്കുന്ന സത്യസ്വരൂപനായ ഭഗവൻ, സംസാര താപമേറ്റു വലയുന്ന എനിക്കിനി ഒരാശ്വാസം അവിടത്തെ കാരുണ്യം നിറഞ്ഞ പാദങ്ങൾ തന്നെ. എന്റെ തലയിൽ പൂചൂടികുളിർപ്പിക്കണേ. തേജോമയമായ പ്രാണലത സർവത്ര പടർന്നു പന്തലിക്കുന്ന അനക്കമില്ലാത്ത പർവതം തന്നെയാണോ ഈ സത്യം? എന്തൊരു മഹാത്ഭുതമാണീ കാഴ്ച.

## ഇതെന്തു കൺമായ

കുണ്ഡലിനീപ്രാണസാക്ഷാത്കാരത്തിൽ സത്യം സ്പഷ്ടമായി തെളിയുന്നു. അഖണ്ഡബോധവസ്തുവിന്റെ ഉള്ളിലാണീ പ്രാണൻ പ്രസരിക്കുന്നത്. ബോധവസ്തുവിലെ ആനന്ദം പ്രാണപ്രസരത്തിൽ സർവത്രനിറഞ്ഞനുഭവപ്പെടുകയും ചെയ്യുന്നു. അപ്പോൾ പർവതം പോലെ അചഞ്ചലമായ അഖണ്ഡബോധം; അതിനുള്ളിൽ ആനന്ദപൂർണമായി കനകക്കൊടിപോലെ സർവത്ര പ്രസരിക്കുന്ന പ്രാണൻ; ഇവയുടെ പ്രത്യക്ഷാനുഭവമാണു കുണ്ഡലിനീയോഗത്തിന്റെ സവിശേഷത. ഈ അനുഭവഘട്ടത്തിൽതന്നെ പ്രപഞ്ചം ആനന്ദമയമാണെന്നു തെളിയുകയും ചെയ്യും. അതുകൊണ്ടാണ് 'തണലിനിയീനിൻകനികഴലിണ' എന്നു പ്രസ്താവിച്ചിരിക്കുന്നത്. പ്രാണപ്രസരം കൂടി ഉപശമിക്കുന്നിടത്താണ് ധ്വനിയുമടങ്ങിവിളങ്ങുന്ന ശുദ്ധമായ അഖണ്ഡബോധാനുഭവം.

കാമനെ ചുട്ടെരിച്ച ശിവന്റെ നെറ്റിയിലെ മൂന്നാം കണ്ണെന്നു പറയുന്നതു ഈ ജ്ഞാനാനുഭവം തന്നെയാണെന്നാണ് ഇനി വിവരിക്കുന്നത്.

43. കൺമായങ്ങളിതെല്ലാം
കൺമൂന്നുണ്ടായിരുന്നു കണ്ടീലേ!
വെണ്മതിചൂടി വിളങ്ങും
കണ്മണിയേ! പൂംകഴൽക്കു കൈതൊഴുതേൻ.

കൺമായങ്ങളിതെല്ലാം-ഇതെല്ലാം ഭഗവാന്റെ കൺകെട്ടുവിദ്യകൾതന്നെ; കൺ മൂന്നുണ്ടായിരുന്നു-യഥാർഥത്തിൽ മൂന്നു കണ്ണുണ്ടായിരുന്നു; കണ്ടീലേ -എന്നകാര്യം പ്രസിദ്ധമല്ലേ? വെണ്മതിചൂടിവിളങ്ങും-ചന്ദ്രക്കല ധരിച്ചു ശോഭിക്കുന്ന; കണ്മണിയേ-ആനന്ദസ്വരൂപനായ അല്ലയോ ഭഗവൻ; പൂംകഴൽക്കു കൈതൊഴുതേൻ-അങ്ങയുടെ പൂപോലെ മനോഹരമായ കാലിൽ കൈകൂപ്പിവണങ്ങുന്നു.

ഇതെല്ലാം ഭഗവാന്റെ കൺകെട്ടു വിദ്യകൾ തന്നെ യഥാർഥത്തിൽ മൂന്നു കണ്ണുണ്ടായിരുന്നു എന്ന കാര്യം പ്രസിദ്ധമല്ലേ? ചന്ദ്രക്കല ധരിച്ചു ശോഭിക്കുന്ന ആനന്ദസ്വരൂപനായ അല്ലയോ ഭഗവൻ, അങ്ങയുടെ പൂപോലെ മനോഹരമായ കാലിൽ കൈകൂപ്പിവണങ്ങുന്നു.

## കൺമൂന്നുണ്ടായിരുന്നു

ഈ പ്രപഞ്ചലീലയെല്ലാം ഭഗവാന്റെ കൺകെട്ടു വിദ്യതന്നെ. എങ്ങനെയറിയാം? ഭഗവാന് മൂന്നു കണ്ണുണ്ടായിരുന്നു എന്നു പ്രസിദ്ധമാണല്ലോ? അങ്ങനെയാണെങ്കിൽ ഭഗവാന്റെ അംശമായ ജീവനും മൂന്നു കണ്ണുണ്ടാകണ്ടേ? അപ്പോൾ ജീവന്റെ ഒരു കണ്ണു ഭഗവാൻ മായകൊണ്ടു കെട്ടിയിരിക്കുകയാണെന്നു തീർച്ച. കണ്ണുകെട്ടിയിട്ടു കാണിക്കുന്ന അത്ഭുതവിദ്യയാണല്ലോ കൺകെട്ട്. കളിക്കാരൻ കൺകെട്ടു മാറ്റിയാൽ കാര്യമെല്ലാം നേരെകാണാറാകും. അതുപോലെ ഭഗവാൻ ജീവന്റെ മൂന്നാം കണ്ണു തുറന്നു കൊടുക്കുമെങ്കിൽ കാമങ്ങളെല്ലാമകന്നു സത്യം തെളിയും. അതിനായി ചന്ദ്രക്കല ചൂടിയ

ഭഗവാന്റെ തിരുവടിയിൽ കൈക്കൂപ്പിവണങ്ങുകയേ നിർവാഹമുള്ളു. വസ്തു ഒന്നേയുള്ളൂ എന്ന ജ്ഞാനാനുഭവമാണു മൂന്നാം കണ്ണു തുറക്കൽ. അതുണ്ടായാൽ പലതു കണ്ടുകൊണ്ടിരിക്കുന്ന പ്രപഞ്ചാനുഭവമാകുന്ന കൺകെട്ടു അതോടെ ഇല്ലാതാകും. അഖണ്ഡാനന്ദബോധം മാത്രം എങ്ങും നിറഞ്ഞു വിലസുന്നതായി അനുഭവിക്കാറാകും.

കാലിൽ കുമ്പിടുന്ന ഭക്തനായ എനിക്കു മൂന്നാം കണ്ണു തുറന്നുതന്ന് ഈ കൺകെട്ടിൽ നിന്നും മോചിപ്പിക്കണേ എന്നാണിനി പ്രാർഥിക്കുന്നത്.

44. കൈതൊഴുമടിയനെ നീയീ-
കൈതവനിലയീന്നെടുത്തു നിന്നടിയിൽ
കൈതഴവിച്ചേർക്കണമേ നിൻ
പൈതലിതെന്നോർത്തു നിർഭരമേ.

കൈതൊഴുമടിയനെ-കാലിൽ കുമ്പിടുന്ന ഈ ഭക്ത ദാസനെ; നീ-അവിടുന്ന്; ഈ കൈതവനിലയീന്നെടുത്ത്-ഈ കൺകെട്ടുമയക്കത്തിൽനിന്നു വേർപെടുത്തി; നിന്നടിയിൽ-അവിടത്തെ പാദത്തിൽ; കൈതഴവിച്ചേർക്കണമേ-കൈപിടിച്ചടുപ്പിച്ചു ലയിപ്പിക്കണേ; നിൻ പൈതലിതെന്നോർത്തു-അങ്ങയുടെ കുട്ടിയാണിവനെന്നു കരുതണം; നിൻഭരമേ-അങ്ങനെയായാൽ ഇതങ്ങയുടെ ചുമതലയാണെന്നും ഓർക്കണം.

കാലിൽ കുമ്പിടുന്ന ഈ ഭക്ത ദാസനെ അവിടുന്നു ഈ കൺകെട്ടു മയക്കത്തിൽ നിന്നു വേർപെടുത്തി അവിടത്തെ പാദത്തിൽ കൈപിടിച്ചടുപ്പിച്ചു ലയിപ്പിക്കണേ. അങ്ങയുടെ കുട്ടിയാണിവനെന്നു കരുതണം. അങ്ങനെയായാൽ ഇതങ്ങയുടെ ചുമതലയാണെന്നും ഓർക്കണം.

## നിൻഭരമേ

സംസാരമാകുന്ന ഇന്ദ്രജാലഭ്രമത്തിൽ നിന്നും അഹങ്കാരംകൊണ്ടു കര കയറാൻ പറ്റുകയില്ല. കൺകെട്ടകറ്റാൻ കൺകെട്ടുകാരൻതന്നെ തുനിഞ്ഞാലേ പറ്റൂ. അതുകൊണ്ടു കളി കാണുന്നവർക്കു കളിക്കാരനിൽ അഭയം തേടുകയേ നിർവ്വാഹമുള്ളൂ. ആത്മസാക്ഷാത്കാരം നേടാനുള്ള എളുപ്പവഴി സർവാർപ്പണമാണ്. സ്വന്തം ദേഹമുൾപ്പെടെ എല്ലാം ഭഗവത്പാദങ്ങളിലർപ്പിച്ച് ഞാനെന്ന ഭാവം ഉപേക്ഷിക്കുക. എല്ലാം ഭഗവാനും ഭഗവാന്റേതുമാണെന്നു കാണുക. ഇതാണു സർവാർപ്പണം. ഈ സർവാർപ്പണബുദ്ധി വരുന്നയാളിനെ തീർച്ചയായും ഭഗവാൻ കൈയ്ക്കു പിടിച്ച് സംസാര സാഗരത്തിന്റെ മറുകരയെത്തിക്കും. തുടർന്നു തന്റെ പാദങ്ങളിൽ ചേർത്തു ലയിപ്പിക്കുകയും ചെയ്യും. ഇതു രണ്ടും സാധിപ്പിച്ചു തരണേ എന്നാണു ഭക്തൻ ഇവിടെ പ്രാർഥിച്ചിരിക്കുന്നത്.

ഭഗവാന്റെ അറിവുകൂടാതെ ഇവിടെ ഒന്നുംതന്നെ സംഭവിക്കുന്നില്ലെന്നും അതുകൊണ്ട് ഭഗവാൻതന്നെ തനിക്കു രക്ഷനൽകണമെന്നുമാണ് തുടർന്നു പ്രാർഥിക്കുന്നത്:-

45. നിൻഭരമല്ലാതൊന്നി-
ല്ലമ്പിളി ചൂടും നിലിമ്പനായകമേ!
വൻപെഴുമിമ്മലമായ-
ക്കൊമ്പതിനൊന്നായ് വിലയ്ക്കു നൽകരുതേ.

അമ്പിളിചൂടും - ചന്ദ്രക്കലാധരനായ; നിലിമ്പനായകമേ - ദേവദേവേശ; നിൻഭരമല്ലാതെ - അങ്ങയുടെ നിയന്ത്രണത്തിലല്ലാതെ; ഒന്നില്ല - ഈ ലോകത്തു യാതൊന്നും തന്നെയില്ല; വൻപെഴും - അഹങ്കാരജടിലമായ; ഇമ്മലമായക്കൊമ്പതിന് - ഈ സംസാരക്കാട്ടിലെ ഒരു ചെറുശാഖപോലുള്ള ദേഹത്തിന്; ഒന്നായ് വിലയ്ക്കു നൽകരുതേ- പൂർണമായി എന്നെ അടിമപ്പെടുത്തി നശിപ്പിക്കരുതേ.

ചന്ദ്രക്കലാധരനായ ദേവദേവേശ, അങ്ങയുടെ നിയന്ത്രണത്തിലല്ലാതെ ഈ ലോകത്തു യാതൊന്നും തന്നെയില്ല. അഹങ്കാരജടിലമായ ഈ സംസാരക്കാട്ടിലെ ഒരു ചെറുശാഖപോലുള്ള ദേഹത്തിനു പൂർണമായി എന്നെ അടിമയാക്കി നശിപ്പിക്കരുതേ.

**ദേഹബന്ധമാണു ബന്ധം**

ജഡദൃശ്യങ്ങൾകൊണ്ടു നിറഞ്ഞ പ്രപഞ്ചം ഒരു കൊടും കാടുപോലെയാണ്. അതിലെ ഒരു ചെറുശാഖപോലെയാണു വ്യക്തി ശരീരം. ആ കൊമ്പിലിരുന്നു പുറമേ നോക്കിയാൽ സംസാരം ഒരു കൊടും കാടുപോലെ ഇരുണ്ടു കാണപ്പെടും. ഞാൻ ദേഹമാണെന്നു കരുതി ഇന്ദ്രിയങ്ങൾ വഴി പുറമേ നോക്കുന്നതുകൊണ്ടാണിങ്ങനെ തോന്നുന്നത്. നേരെ മറിച്ച് അന്തർമ്മുഖമായി ബോധാനന്ദഘനമായ ആത്മാവിനെ ഭാവനചെയ്തുറപ്പിച്ചാൽ ഞാൻ ആത്മാവാണെന്നനുഭവിക്കാറാകും. ആത്മാനുഭവും ഒരിക്കലുണ്ടായാൽ പ്രപഞ്ചമാകെ ആത്മമയമാണെന്നും ബോധ്യപ്പെടും. സർവവ്യാപിയും സർവജ്ഞനുമായ ഭഗവാന്റെ മായയാണീ പ്രപഞ്ചഭ്രമം ഉണ്ടാക്കുന്നത്. അതുകൊണ്ട് സർവശക്തനായ ഭഗവാൻ തന്നെ വിചാരിച്ചെങ്കിലേ ദേഹമാണു ഞാനെന്ന ഭ്രമം മാറിക്കിട്ടൂ. അതിനു ഭഗവാന്റെ കാരുണ്യമുണ്ടാകുമെന്നാണിവിടെ പ്രാർഥിച്ചിരിക്കുന്നത്.

ആവർത്തനമാണു പ്രാർഥനയുടെ ശക്തി. അനാഹതനാദത്തിനും പ്രാണപ്രസരത്തിനും ആശ്രയമായി വിളങ്ങുന്ന ബോധസ്വരൂപനായ ഭഗവാൻ പാദകമലം തന്നു കരയേറ്റണമെന്നു വീണ്ടും പ്രാർഥിക്കുന്നു:-

46. നൽകണമടിയനു നിൻ പൂ-
പൈങ്കഴലിണ നീരണിഞ്ഞ വെൺമലയേ!
കൂകും പൂങ്കുയിലേറി-
പ്പോകും പൊന്നിൻകൊടിക്കു പുതുമരമേ!

നീരണിഞ്ഞ വെൺമലയേ - ഗംഗയെ തലയിണഞ്ഞിരിക്കുന്ന തേജോമയനായ ഭഗവൻ; നിൻ പൂപൈങ്കഴലിണ - പൂപോലെ മനോഹരങ്ങളായ അങ്ങയുടെ പാദങ്ങൾ രണ്ടും; നൽകണമടിയന് - ഭജനത്തിനു പ്രത്യക്ഷമാക്കിത്ത

നുഗ്രഹിക്കണം; കൂകും പൂങ്കുയിലേറി - കുയിൽനാദം പോലെ മനോഹരമായ അനാഹതനാദം പുറപ്പെടുവിച്ചുകൊണ്ട്; പോകും പൊന്നിൻ കൊടിക്ക് - സുഷുമ്നാനാഡിവഴി പ്രസരിക്കുന്ന തേജോമയമായ പ്രാണലതയ്ക്കു; പുതു മരമേ - ചുറ്റിപ്പിണയുവാൻ പുതിയ മരംപോലെ ഉറച്ചു നിൽക്കുന്ന ബോധ സ്വരൂപനായ ഭഗവൻ, അങ്ങയെ ഞങ്ങൾ ഉപാസിക്കുന്നു.

ഗംഗയെ തലയിലണിഞ്ഞിരിക്കുന്ന തേജോമയനായ ഭഗവൻ, പൂപോലെ മനോഹരങ്ങളായ അങ്ങയുടെ പാദങ്ങൾ രണ്ടും ഭജനത്തിനു പ്രത്യക്ഷമാക്കിത്തന്നനുഗ്രഹിക്കണം. കുയിൽനാദംപോലെ മനോഹരങ്ങളായ അനാഹതനാദം പുറപ്പെടുവിച്ചുകൊണ്ട് സുഷുമ്നാ നാഡിവഴി പ്രസരിക്കുന്ന തേജോമയമായ പ്രാണലതയ്ക്കു ചുറ്റിപ്പിണയുവാൻ പുതിയ മരംപോലെ ഉറച്ചു നിൽക്കുന്ന ബോധസ്വരൂപനായ ഭഗവൻ, അങ്ങയെ ഞങ്ങൾ ഉപാസിക്കുന്നു.

## പൊന്നിൻകൊടിക്കു പുതുമരമേ

പ്രാണൻ സുഷുമ്നാനാഡിയിൽ കടന്നു പ്രസരിക്കാൻ തുടങ്ങുന്നതോടെ മധുരമധുരങ്ങളായ അനാഹതനാദങ്ങൾ കേൾക്കാനിടവരുന്നു. നാദം പുറപ്പെടുവിച്ചുകൊണ്ടാണു പ്രാണന്റെ പ്രസരം. 'കൂകും പൂങ്കുയിലേറിപ്പോകും' എന്നു പറഞ്ഞിരിക്കുന്നതു ഇക്കാര്യം വ്യക്തമാക്കാനാണ്. അചഞ്ചലമായ ബോധവസ്തുവിനുള്ളിലാണീ നാദവും പ്രാണപ്രസരവും സംഭവിക്കുന്നതെന്നും പ്രത്യക്ഷമായി അനുഭവിക്കാറാകുന്നു. ബോധവസ്തുവിനെയാണു പുതുമരമായി ചിത്രീകരിച്ചിരിക്കുന്നത്. പ്രാണപ്രസരത്തെയും അനാഹതനാദത്തെയും കുറിച്ച് ഗുരുദേവകൃതികളിൽ ഇങ്ങനെ ആവർത്തിച്ചു വിവരിച്ചിരിക്കുന്നതു അനുഭവത്തിലെ ആനന്ദാതിരേകവും സത്യസ്ഥിതിയും വെളിപ്പെടുത്താനാണ്.

ബോധസ്വരൂപമായ സത്യത്തെ പൂർണമായി അറിയാനും അതുമായി ചേർന്ന് ഒന്നാകാനും അനുഗ്രഹിക്കണമെന്നാണിനി പ്രാർഥിക്കുന്നത്:-

47. പുതുമരമേ പൂംകൊടിവ-
ന്നതുമിതുമൊക്കെപ്പരന്ന നിൻകൃപയേ
പദമലരിണയെൻ തലയിൽ
പതിയണമെന്മെയ് കലർന്നു കൊള്ളണമേ.

പുതുമരമേ - ഉറച്ചമരംപോലെ പ്രാണ പ്രസരത്തിനാശ്രയമായി വിളങ്ങുന്ന ബോധസത്യമേ; പൂംപൊടിവന്ന് - പൂ നിറഞ്ഞ വള്ളിപോലെ പ്രാണൻ പ്രസരിച്ച്; അതുമിതുമൊക്കെപ്പരന്ന - പലതരം അനുഭവങ്ങളും ഉണ്ടാക്കുന്നത്; നിൻകൃപയേ - അങ്ങയുടെ കാരുണ്യത്തിന്റെ പ്രകടനമാണ്. പദമലരിണ - പൂപോലെ മനോഹരങ്ങളായ അവിടത്തെ കാലടികൾ; എൻതലയിൽ പതിയണം - എന്റെ തലയിൽതന്നെ വയ്ക്കുമാറാകണം; എൻ മെയ് കലർന്നു കൊള്ളണമേ - അങ്ങനെ ഞാനുമായി അവിടന്ന് ഒന്നായിത്തീരണമേ.

ഉറച്ച മരംപോലെ പ്രാണപ്രസരത്തിനാശ്രയമായി വിളങ്ങുന്ന ബോധസത്യമേ, പൂനിറഞ്ഞ വള്ളിപോലെ പ്രാണൻ പ്രസരിച്ച് പലതരം അനുഭവങ്ങളും ഉണ്ടാക്കുന്നത് അങ്ങയുടെ കാരുണ്യത്തിന്റെ പ്രകടനമാണ്. പൂപോലെ

മനോഹരങ്ങളായ അവിടത്തെ കാലടികൾ എന്റെ തലയിൽതന്നെ വയ്ക്കുമാറാകണം. അങ്ങനെ ഞാനുമായി അവിടന്ന് ഒന്നായിത്തീരണമേ.

### എൻമെയ്കലർന്നുകൊള്ളണമേ

പ്രാണപ്രസരവും ഉപശമിക്കുന്ന നിശ്ചലമായ അഖണ്ഡബോധസാക്ഷാത്കാരമാണു പൂർണമായ സത്യാനുഭവം. പ്രാണപ്രസരം ശിരസ്സിലെ ബ്രഹ്മരന്ധ്രം കടന്നു സഹസ്രാരപത്മത്തിലെത്തി ഉപശമിക്കുമ്പോഴാണീ അനുഭവം സാധ്യമാകുന്നത്. അതിനു മുൻപുള്ള പ്രാണപ്രസരം അനേകതരം അനുഭവങ്ങളുടെ ഉറവിടമാണ്. പ്രാണൻ ഓരോ ആധാര പത്മത്തിലെത്തുമ്പോഴും അനുഭവങ്ങൾ മാറിമാറിവരും. പല വർണങ്ങളും, നാദങ്ങളും, ഗന്ധങ്ങളും ഒക്കെ അനുഭവപ്പെടും. പലവിധത്തിലുള്ള ദേവതാരൂപങ്ങളും കാണാൻ ഇടയാകും. 'അതുമിതുമൊക്കെപ്പരന്ന നിൻകൃപയേ' എന്ന ഭാഗം കൊണ്ടു ഭഗവാൻ ഇത്തരം അനുഭവങ്ങളെയാണു സൂചിപ്പിച്ചിരിക്കുന്നത്. ഈ അനുഭവവൈവിധ്യമെല്ലാം കുണ്ഡലിനിപ്പാട്ടിന്റെ വ്യാഖ്യാനം നോക്കി മനസിലാക്കേണ്ടതാണ്. എന്തായാലും ഇവയിലൊന്നും ഭ്രമിച്ചുപോകാൻ പാടില്ല. ഇതെല്ലാം മായാരൂപങ്ങളാണ്. എന്നാൽ താൻ ഭക്തന്റെകൂടെയുണ്ടെന്നുള്ളതിന് അദ്ദേഹം നൽകുന്ന തെളിവുകളായി ഇവയെ അംഗീകരിക്കാമെന്നാണു സത്യദർശികൾ പറയുന്നത്. അതാണു ഭഗവാന്റെ കൃപ. പൂർണസാക്ഷാത്കാരം, രണ്ടില്ലാതെ ഭഗവത് സ്വരൂപമായി ഏകീഭവിക്കലാണ്. അക്കാര്യമാണു ഗുരുദേവൻ 'എന്മെയ്കലർന്നുകൊള്ളണമേ' എന്ന ഭാഗംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. പ്രാണപ്രസരം സഹസ്രാരത്തിലെത്തുന്നതിനെയാണ് 'പദമലരിണയെൻ തലയിൽ പതിയണ'മെന്നു വിവരിച്ചിരിക്കുന്നത്.

മേൽ വിവരിച്ച രൂപത്തിലുള്ള ഭഗവാന്റെ കാരുണ്യപ്രകടനത്തിൽ ഒരു ലോഭവും ഉണ്ടാകരുതേയെന്നാണിനി പ്രാർഥിക്കുന്നത്:-

48. കൊള്ളണമെന്നെയടിക്കായ്
തള്ളരുതേ നിൻ കൃപയ്ക്കു കുറയരുതേ
എള്ളളവും കനിവില്ലാ-
തുള്ളവനെന്നോർത്തൊഴിഞ്ഞു പോകരുതേ.

എന്നെ - അഗതിയായ ഈ ഭക്തദാസനെ; അടിക്കായ് - ഭഗവത്പാദത്തിലേയ്ക്ക്; കൊള്ളണം - അംഗീകരിക്കണം; തള്ളരുതേ - ഉപേക്ഷിക്കരുത്; നിൻ കൃപയ്ക്കു കുറയരുതേ - ഭഗവാന്റെ കാരുണ്യത്തിന് ഒരു കുറവും വരുത്തരുതേ; എള്ളളവും കനിവില്ലാതുള്ളവൻ - അശേഷം ഭക്തിയില്ലാത്തവൻ; എന്നോർത്ത്-എന്നു കരുതി; ഒഴിഞ്ഞു പോകരുതേ - കൈവെടിയരുതേ.

അഗതിയായ ഈ ഭക്തദാസനെ ഭഗവത് പാദങ്ങളിലേയ്ക്ക് അംഗീകരിക്കണം. ഉപേക്ഷിക്കരുത്. ഭഗവാന്റെ കാരുണ്യത്തിന് ഒരു കുറവും വരുത്തരുതേ. അശേഷം ഭക്തിയില്ലാത്തവൻ എന്നു കരുതി കൈവെടിയരുതേ.

### നിൻ കൃപയ്ക്കു കുറയരുതേ

മനുഷ്യൻ അപൂർണനാണ്. അതുകൊണ്ട് പൗരുഷം കൊണ്ടുമാത്രം അവനൊന്നും സാധ്യമല്ല. വിശേഷിച്ച് മനോജയം നേടിയുള്ള സത്യാന്വേഷ

ണത്തിൽ ഒരു ഭക്തന് തന്റെ കഴിവില്ലായ്മയിൽപ്പെട്ടു നട്ടം തിരിയേണ്ട സന്ദർഭ ങ്ങൾ വളരെയുണ്ടാകും. അപ്പോഴൊക്കെ സർവാർപ്പണ ബുദ്ധിയോടെയുള്ള പ്രാർഥനയല്ലാതെ വേറെ ഗതിയില്ല. തെറ്റുകളുൾപ്പെടെ ഭഗവാനർപ്പിച്ചു പാദ ത്തിൽ അഭയം തേടുക. ഭഗവത്കാരുണ്യധാരയുടെ ഉറവിടം എല്ലാം അർപ്പി ച്ചുകൊണ്ടുള്ള പ്രാർഥനയാണ്. ഇത്തരം പ്രാർഥനയുടെ ഫലം സത്യദർശി കൾ നല്ലപോലെ അറിയുന്നു. ഭഗവത് കാരുണ്യമില്ലെങ്കിൽ സംസാരക്കടലിൽ വീണുഴലേണ്ടിവരും.

49. പോകരുതിനി നിന്നടിയിൽ
ചാകണമല്ലെന്നിരിക്കിലിവനിന്നും
വേകുമിരുൾക്കടലിൽ വീ
ണാകുലമുണ്ടാമതിന്നു പറയണമോ?

പോകരുതിനി–അങ്ങയുടെ കാരുണ്യം എന്നിൽ നിന്നും ഒരിക്കലും വിട്ടു പോകാനിടയാകരുത്; നിന്നടിയിൽ ചാകണം–അവിടത്തെ പാദത്തിൽ അലിഞ്ഞു ചേർന്ന് ഒന്നാകണം; അല്ലെന്നിരിക്കിൽ–അങ്ങനെ സംഭവിച്ചില്ലെ ങ്കിൽ; ഇവൻ ഇന്നും–ഈ ഭാഗ്യം കെട്ടവൻ ഇനിമേലും; വേകും ഇരുൾക്കട ലിൽ–വെന്തുനീറുന്ന അജ്ഞാനക്കടലിൽ; വീണ്– മുഴുകി; ആകുലമുണ്ടാം– ദുഃഖിക്കാനിടവരും; അതിന്നു പറയണമോ–അതു വിശേഷിച്ചു പറയേ ണ്ടതുണ്ടോ?

അങ്ങയുടെ കാരുണ്യം എന്നിൽനിന്നും ഒരിക്കലും വിട്ടുപോകാനിടയാ കരുത്. അവിടത്തെ പാദത്തിൽ അലിഞ്ഞു ചേർന്ന് ഒന്നാകണം. അങ്ങനെ സംഭവിച്ചില്ലെങ്കിൽ ഈ ഭാഗ്യംകെട്ടവൻ ഇനിമേലും വെന്തുനീറുന്ന അജ്ഞാ നക്കടലിൽ മുഴുകി ദുഃഖിക്കാനിടവരും. അതുവിശേഷിച്ചു പറയേണ്ടതുണ്ടോ?

## അതിന്നു പറയണമോ?

ജീവനു രണ്ടേരണ്ടു ഗതിയേ ഉള്ളൂ. ഒന്നുകിൽ അജ്ഞതനിമിത്തം ഉണ്ടെന്നു തോന്നുന്ന ഈ സംസാരസമുദ്രത്തിൽ ജനനമരണ രൂപേണ പൊങ്ങിയും താണും ദുഃഖിച്ചു ജീവിതം തുടരുക. അതല്ലെങ്കിൽ സംസാരസ ങ്കല്പങ്ങളുപേക്ഷിച്ച് സ്വസ്വരൂപം കണ്ടെത്തി പരമാത്മാവുമായി ഏകീഭവി ക്കുക. പരമാത്മാവുമായി ഏകീഭാവം സംഭവിക്കുന്നില്ലെങ്കിൽ പിന്നത്തെ ഗതി ജനിച്ചും മരിച്ചും കഴിയുകയാണെന്നുള്ളതു സത്യദർശികൾക്കു നല്ലവണ്ണം തെളിഞ്ഞിട്ടുണ്ട്. അതുകൊണ്ടാണ് 'അതിന്നു പറയണമോ' എന്നു പ്രസ്താ വിച്ചിരിക്കുന്നത്:–

അതുകൊണ്ട് അദ്വൈതജ്ഞാനം തന്നു തന്നെ സ്വരൂപത്തിൽ അലി യിച്ചു ചേർക്കണമെന്നാണു ഭക്തൻ ഭഗവാനോടു പ്രാർഥിക്കുന്നത്:–

50. പറയണമെന്നില്ലല്ലോ
അറിവാമടിയൻ മുടിക്കു ചൂടണമേ
അറിവറ്റൊന്നായ് വരുമെ–
ന്നറിയാതൊന്നായിരുന്നു വേദിയനേ!

പറയണമെന്നില്ലല്ലോ-സർവജ്ഞനായ അങ്ങയെ ഞാൻ വിശേഷിച്ചോർമിപ്പിക്കണമെന്നില്ലല്ലോ; അറിവാമടിയൻ മുടിക്ക്-അങ്ങയുടെ അഭിന്നാംശമായ ബോധമായി വിളങ്ങുന്ന ഈ ഭക്തന്റെ തലയിൽ; ചൂടണമേ-അവിടുന്നു തെളിഞ്ഞു വിളങ്ങണമേ; അറിവറ്റ്-പലതുണ്ടെന്ന അറിവുപോയി; ഒന്നായ്‌വരും - അഖണ്ഡമായ ഒരു ബോധം അനുഭവിക്കാറാകും; എന്നറിയാതെ - എന്നറിയാൻ കഴിയാതെ; വേദിയനേ-വേദപ്പൊരുളായ അല്ലയോ ഭഗവൻ; ഒന്നായിരുന്നു - ഞാൻ വേറെ എന്നിത്രയും കാലം ധരിച്ചുകഴിയാനിടയായി.

സർവജ്ഞനായ അങ്ങയെ ഞാൻ വിശേഷിച്ചോർമിപ്പിക്കണ്ടെന്നില്ലല്ലോ. അങ്ങയുടെ അഭിന്നാംശമായ ബോധമായി വിളങ്ങുന്ന ഈ ഭക്തന്റെ തലയിൽ അവിടന്നു തെളിഞ്ഞു വിളങ്ങണമേ. പലതുണ്ടെന്ന അറിവു പോയി അഖണ്ഡമായ ഒരു ബോധം അനുഭവിക്കാറാകും എന്നറിയാൻ കഴിയാതെ വേദപ്പൊരുളായ അല്ലയോ ഭഗവൻ, ഞാൻ വേറെയെന്നിത്രയും കാലം ധരിച്ചുകഴിയാനിടയായി.

## അറിയാതൊന്നായിരുന്നു

ബ്രഹ്മവും താനും ഒന്നാണെന്നറിയാത്തതുകൊണ്ടാണ് ഞാൻ, ഞാൻ എന്ന ഭാവത്തോടെ ജീവൻ വേർതിരിഞ്ഞു നിൽക്കാനിടയാകുന്നത്. അഖണ്ഡബോധസ്വരൂപമായ സത്യത്തിന്റെ അഭിന്നാശംമാണു ജീവൻ. പക്ഷേ മായ ഉണ്ടാക്കിക്കാണിക്കുന്ന ജഡദൃശ്യങ്ങളിൽ മോഹിച്ചു ഇവിടെ പലതുണ്ടെന്നു ഭ്രമിച്ചതോടെയാണ് ജീവന് താനാരാണെന്നറിയാൻ കഴിയാതെ പോയത്. പലതിന്റെ അറിവറ്റാൽ ജീവന് പരമാത്മാവും താനും ഒന്നാണെന്നറിയാറാകും. അതിനായി ഭഗവാൻ തന്നിൽ കനിഞ്ഞ് തലയിലിരിപ്പുറപ്പിക്കണ്ടെന്നാണിവിടെ പ്രാർഥിച്ചിരിക്കുന്നത്.

വേദപ്പൊരുളാണു ഭഗവാൻ. പക്ഷേ വേദവും മറ്റും കേട്ടതുകൊണ്ടുമാത്രം ഭഗവാനെ അറിയാൻ കഴിയുന്നതല്ല. ഭഗവത്സ്വരൂപത്തോടലിഞ്ഞു ചേരുന്നയാൾക്കു മാത്രമേ ഭഗവാനെ കിട്ടുകയുള്ളൂ. ഇക്കാര്യമാണിനി പറയുന്നത്:-

51. വേദിയരോതും വേദം
കാതിലടങ്ങുന്നിവണ്ണമിവ പലതും
ആദിയൊടന്തവുമില്ലാ-
തേതിനൊടൊന്നായ് വരുന്നതതു നീയേ

വേദിയരോതും - വേദം പഠിച്ചവർ വിവരിക്കുന്ന; വേദം - വേദതത്ത്വങ്ങൾ; കാതിലടങ്ങുന്നു - കേട്ടപാടെ നഷ്ടമാകുന്നു; ഇവണ്ണമിവ പലതും - ജീവിതാനുഭവങ്ങൾതന്നെ പലതും ഇങ്ങനെ വന്നുംപോയുമിരിക്കുന്നു; ആദിയുമന്തവുമില്ലാതേത് - ആദ്യന്തരഹിതമായി എങ്ങും നിറഞ്ഞുനിൽക്കുന്ന ബോധവസ്തു ഏതാണോ; അതിനോടൊന്നായ് വരുന്നത് - അതുമായി അലിഞ്ഞുചേർന്നേകീഭവിക്കുന്ന അനുഭവമാണ്; അതു നീയേ - ശരിയായ സത്യസാക്ഷാത്കാരം.

വേദം പഠിച്ചവർ വിവരിക്കുന്ന വേദതത്ത്വങ്ങൾ കേട്ടപാടെ നഷ്ടമാകുന്നു. ജീവിതാനുഭവങ്ങൾതന്നെ പലതും ഇങ്ങനെ വന്നുംപോയുമിരിക്കുന്നു. ആദ്യ

ന്തരഹിതമായി എങ്ങും നിറഞ്ഞുനിൽക്കുന്ന ബോധവസ്തു ഏതാണോ അതുമായി അലിഞ്ഞുചേർന്നേകീഭവിക്കുന്ന അനുഭവമാണ് ശരിയായ സത്യസാക്ഷാത്കാരം.

## അതുനീയേ

പ്രവചനംകൊണ്ടോ ബുദ്ധിസാമർഥ്യംകൊണ്ടോ ധാരാളം കേട്ടതുകൊണ്ടോ ഒന്നും ബ്രഹ്മസാക്ഷാത്കാരം സാധ്യമല്ല. ആരാണോ ആ സത്യത്തെ സ്വയം വരിച്ച് അതുമായി അലിഞ്ഞുചേരുന്നത് അയാൾക്കു മാത്രമേ ആ സത്യം അനുഭവവിഷയമാവൂ. പലരും പലതും കേൾക്കുന്നുണ്ട്. ക്ലേശകരമായ ജീവിതാനുഭവങ്ങൾതന്നെ പലതും വന്നുപോയുമിരിക്കുന്നുണ്ട്. ജനിക്കുന്നതും മരിക്കുന്നതും സദാ കാണുന്നുണ്ട്. എന്നിട്ടും പലരും സത്യം തിരയാൻപോലും കൂട്ടാക്കുന്നില്ല. ഈശ്വരഭജനത്തിലേർപ്പെടുന്നവർതന്നെ ഭൗതികകാമങ്ങളിൽപ്പെട്ടുഴലുന്നതായിട്ടാണു കാണുന്നത്. എല്ലാ ഭൗതികകാമങ്ങളും വലിച്ചെറിഞ്ഞു നിസ്സംഗനായി സ്വയം ഉള്ളിലുള്ള ആനന്ദഘനമായ ബോധത്തിൽ അലിഞ്ഞുചേർന്നൊന്നാകാനുള്ള അനുഭവം നേടിയാലേ സത്യത്തെ പൂർണമായി അറിയാൻ പറ്റൂ.

ജീവത്വം വിട്ടുതന്നെ ബ്രഹ്മത്വം അനുഭവിക്കണം. അതല്ലാതെ വേറെ ഗതിയില്ല. ഇക്കാര്യമാണിവിടെ വിവരിക്കുന്നത്:-

52. അതുനീയെന്നാലിവനോ-
ടുദിയാതൊന്നായിരിക്കുമരുമുതലേ!
ഗതിയില്ലയ്യോ! നിന്മെയ്
പതിയെത്തന്നെൻ പശുത്വമറു പതിയേ.

അതുനീയെന്നാൽ - അങ്ങനെ ഏകീഭവിച്ചുണ്ടാകുന്ന അനുഭവമാണെന്റെ സ്വരൂപമെന്നെനിക്കറിയാൻ കഴിഞ്ഞാൽ; അരുമുതലേ - ശുദ്ധസത്യമേ; ഇവനോടുദിയാതെ - അങ്ങ് ഇവനിൽനിന്നും വേർപെടാതെ; ഒന്നായിരിക്കും - സദാ ഒന്നായിത്തന്നെ വർത്തിക്കും; അയ്യോ - കഷ്ടം; ഗതിയില്ല - അതല്ലാതെ വേറെ ഗതിയില്ല; നിന്മെയ് പതിയെത്തന്നെൻ - അങ്ങയുടെ സ്വരൂപവുമായി ചേരത്തക്കവണ്ണം എന്റെ പതിയേ - പശുപതിയായി വിളങ്ങുന്ന അല്ലയോ ഭഗവൻ; പശുത്വമറു - ജീവത്വം നശിപ്പിച്ചു ബ്രഹ്മത്വം അരുളേണമേ.

അങ്ങനെ ഏകീഭവിച്ചുണ്ടാകുന്ന അനുഭവമാണെന്റെ സ്വരൂപമെന്നെനിക്കറിയാൻ കഴിഞ്ഞാൽ ശുദ്ധസത്യമേ, അങ്ങ് ഇവനിൽനിന്നും വേർപെടാതെ സദാ ഒന്നായിത്തന്നെ വർത്തിക്കും. കഷ്ടം, അതല്ലാതെ വേറെ ഗതിയില്ല. അങ്ങയുടെ സ്വരൂപവുമായി ചേരത്തക്കവണ്ണം പശുപതിയായി വിളങ്ങുന്ന അല്ലയോ ഭഗവൻ, എന്റെ ജീവത്വം നശിപ്പിച്ചു ബ്രഹ്മത്വം അരുളേണമേ.

## പശുപതിയും പശുക്കളും

ഭഗവാൻ പശുപതിയാണ്. ഇവിടത്തെ പശുക്കളാണ് ജീവന്മാർ. പുറമേ വിഷയങ്ങളാകുന്ന പുല്ലുമേഞ്ഞ് അവ സദാ സഞ്ചരിക്കുന്നു. ഭഗവാനാണു

പശുക്കളുടെ പതി. സങ്കല്പങ്ങളാകുന്ന കയറുകൊണ്ടു ബന്ധിച്ച് ഭഗവാൻ ഇവയെ മേച്ചു നടക്കുന്നു. പശുക്കൾക്ക് ഈ ബന്ധത്തിൽനിന്നും വേർപെടാൻ ഒരു വഴിയേ ഉള്ളൂ. എല്ലാം പതിയുടെ കാൽക്കൽ അർപ്പിച്ചിട്ട് സ്വന്തം വ്യക്തിത്വത്തെ പതിയുടെ സ്വരൂപത്തോടുചേർത്ത് ഒന്നാക്കിത്തീർക്കുക. ഒരിക്കലതു സാധിച്ചാൽ പിന്നെയെന്നും ആ ശുദ്ധസത്യമായിത്തന്നെ കഴിയാം. ജീവത്വമവസാനിപ്പിച്ച് അതു സാധിപ്പിച്ചു തരണേയെന്നാണു ഭക്തൻ അപേക്ഷിച്ചിരിക്കുന്നത്.

സർവത്ര നിറഞ്ഞ അവനവന്റെ ഉള്ളിലും സദാ പ്രകാശിക്കുന്ന പതിയാണു സത്യമെന്നറിയാതെ പലരും പലതും തിരഞ്ഞു വാദകോലാഹലങ്ങളിൽപ്പെട്ടുഴലുന്നു എന്നാണിനി പ്രതിപാദിക്കുന്നത്:-

53. പതിയെന്നറിയാതെൻ-
പതിയേ! നിന്നെത്തിരഞ്ഞു പലരുമിതാ
മതികെട്ടൊന്നിലുമില്ലാ-
തതിവാദംകൊണ്ടൊഴിഞ്ഞു പോകുന്നു.

എൻപതിയേ – എന്റെ നാഥനായ അല്ലയോ ഭഗവൻ; പതിയെന്നറിയാതെ – നാഥൻ ഉള്ളിൽതന്നെ ഉണ്ടെന്നറിയാതെ; പലരുമിതാ – പലരും ഈ ലോകത്തിൽ; നിന്നെത്തിരഞ്ഞു – അങ്ങയെ അന്വേഷിച്ച്; മതികെട്ട് – കാണാൻ കഴിയാതെ ബുദ്ധിമുട്ടി; ഒന്നിലുമില്ലാതെ – ഒന്നിലും മനസുറയ്ക്കാതെ; അതിവാദംകൊണ്ട് – കുയുക്തികളിലും വാദങ്ങളിലും ചെന്നുപെട്ട്; അഴിഞ്ഞുപോകുന്നു – ജീവിതത്തെ നശിപ്പിക്കുന്നു.

എന്റെ നാഥനായ അല്ലയോ ഭഗവൻ, നാഥൻ ഉള്ളിൽ തന്നെ ഉണ്ടെന്നറിയാതെ പലരും ഈ ലോകത്തിൽ അങ്ങയെ അന്വേഷിച്ചു കാണാൻ കഴിയാതെ ബുദ്ധിമുട്ടി ഒന്നിലും മനസുറയ്ക്കാതെ കുയുക്തികളിലും വാദങ്ങളിലും ചെന്നുപെട്ട് ജീവിതത്തെ നശിപ്പിക്കുന്നു.

### അതിവാദദോഷം

ആത്മസത്യം ശുദ്ധബോധസ്വരൂപമായി സകലരുടെയും ഉള്ളിൽ സദാ തെളിഞ്ഞുവിളങ്ങുന്നു. അവനവൻ തന്നെ കൃത്രിമമായ മറയുണ്ടാക്കി ആ സത്യത്തെ മറിച്ചിരിക്കുകയാണ്. സ്വയം മറ മാറ്റി ആ സത്യത്തെ അനുഭവിക്കുമ്പോൾ മാത്രമേ സംശയം മുഴുവൻ മാറിക്കിട്ടൂ. വെറും യുക്തികൊണ്ടുമാത്രം സത്യം സംശയാതീതമായി തെളിയുകയില്ല. പക്ഷേ ചിലർ അനുഭവത്തിനായി യത്നിക്കാനേ തയാറില്ല. അവർ യുക്തിചിന്തകൊണ്ടും വാദംകൊണ്ടും സത്യം കണ്ടെത്താൻ മുതിരുന്നു. അതിന്റെ ഫലമായി അവരുടെ മനസ്സിന് ഒന്നിലും ഉറയ്ക്കാൻ കഴിയുന്നില്ല. ഒരുവന്റെ യുക്തി കേൾക്കുമ്പോൾ അതു ശരിയെന്നു തോന്നും. കുറേക്കൂടി സമർഥനായ മറ്റൊരാൾ ആ യുക്തിയെ എതിർത്തു തോല്പിക്കുമ്പോൾ അതു ശരിയെന്നു തോന്നും. യുക്തി ബുദ്ധിക്കനുസരിച്ചു മാറുന്നതാണ്. പ്രത്യക്ഷാനുഭവം ആർക്കും നിഷേധിക്കാവുന്നതല്ലല്ലോ. അനുഭവത്തിന്റെ മാർഗം പിൻതുടരാത്തവർക്ക് ഒരിക്കലും സത്യം തെളിയുകയില്ല.

ആത്മാവു തെളിയുന്നതോടെ ജഡമെല്ലാം ഓഹരിവച്ചു പിരിഞ്ഞു പോകും. വസ്തു ഒന്നേയുള്ളൂ എന്നു തെളിയുകയും ചെയ്യും. ഇക്കാര്യമാണിനി വെളിപ്പെടുത്തുന്നത്:-

54. പോകും മണ്ണൊടുതീ നീ-
രോഹരിപോലെ മരുത്തിനൊടു വെളിയും
നാകമൊടൊരു നരകം പോ-
യേകമതായ് ഹാ! വിഴുങ്ങിയടിയനെ നീ.

മണ്ണൊടുതീ നീര് - മണ്ണ്, തീയ്, വെള്ളം എന്നിവയും; മരുത്തിനൊടു വെളിയും - കാറ്റു, ആകാശം ഇവയും; ഓഹരി പോലെ - ആത്മദർശനത്തിൽ ഭാഗംവച്ചുപിരിയുന്നതുപോലെ പിരിഞ്ഞു; പോകും - ഒഴിഞ്ഞുമാറും; നാകമൊടൊരു നരകംപോയ് - സ്വർഗവും നരകവും എല്ലാം അകലും; ഹാ - ആശ്ചര്യം; അടിയനെ നീ വിഴുങ്ങി - ജീവനായി മാറിനിന്ന ഈ ഭക്തനെ പരമാത്മാവായ അവിടുന്നു സ്വസ്വരൂപത്തിൽ അലിയിച്ചുചേർത്ത്; ഏകമതായ് - എല്ലാം സത്യസ്വരൂപമായി ഒന്നുമാത്രമായി മാറിയിരിക്കുന്നു.

മണ്ണ്, തീയ്, വെള്ളം എന്നിവയും കാറ്റ്, അകാശം ഇവയും ആത്മദർശനത്തിൽ ഭാഗംവച്ചു പിരിയുന്നതുപോലെ പിരിഞ്ഞ് ഒഴിഞ്ഞുമാറും. സ്വർഗവും നരകവും എല്ലാം അകലും. ജീവനായി മാറിനിന്ന ഈ ഭക്തനെ പരമാത്മാവായ അവിടുന്ന സ്വസ്വരൂപത്തിൽ അലിയിച്ചു ചേർത്ത് എല്ലാം സത്യസ്വരൂപമായി ഒന്നുമാത്രമായി മാറിയിരിക്കുന്നു.

**ഏകമതായ്**

ജഡം, ചേതനം എന്നിങ്ങനെ രണ്ടുണ്ടെന്ന് സത്യാന്വേഷണാരംഭത്തിൽ തോന്നുന്നുണ്ട്. ആത്മാവിനു മായകൊണ്ടു വന്നുചേർന്ന ദേഹബന്ധമാണിതിനു കാരണം. ദേഹബന്ധത്തോടെ സ്വർഗനരകാദിലോകാനുഭവങ്ങളും വന്നുചേരുന്നു. ആത്മാനുഭവരൂപമായ സമാധി അനുഭവിക്കുന്നതോടെ ശരീരഘടകങ്ങളായ പഞ്ചഭൂതങ്ങൾ പൂർണമായും ആത്മാവിലെ മായാ ദൃശ്യങ്ങളാണെന്നു വെളിപ്പെടും. തുടർന്ന് സ്വർഗനരകാദിലോകങ്ങളും കാനൽജലം പോലെ മാഞ്ഞുപോകും. എന്തിനേറെ, ഞാൻ, ഞാൻ എന്നിങ്ങനെ ഭേദബുദ്ധിയുളവാക്കിക്കൊണ്ടു സ്ഫുരിക്കുന്ന ജീവഭാവം പോലും അഖണ്ഡബോധത്തിൽ ലയിച്ച് ഇല്ലാതാകും. കേവലം അഖണ്ഡബോധം മാത്രം അവശേഷിക്കും. ഇതാണു മോക്ഷം. അനുഭവിക്കാതെ ഇതെങ്ങനെ അറിയാൻ കഴിയും. വസ്തു ഒന്നേയുള്ളൂ. അല്പംപോലും രണ്ടില്ല. ഇതാണു പരമസത്യം.

പുറമേ പലതു കാണുന്നവർക്ക് ആദിയോ മദ്ധ്യമോ അന്തമോ കാണാനില്ലാത്ത ഈ ദൃശ്യപ്രപഞ്ചത്തിൽ ഒന്നും പിടികിട്ടുകയില്ല. എന്നാൽ ദൃശ്യങ്ങളെ മാറ്റിമറിച്ചുകൊണ്ട് അഖണ്ഡബോധം തെളിയുന്നതോടെ 'എല്ലാം ഒന്ന്' എന്ന സത്യം സൂര്യനെപ്പോലെ അനുഭവപ്പെടുകയും ചെയ്യും. ഇക്കാര്യമാണിനി പറയുന്നത്:-

55. അടിയൊടുമുടിനടുവറ്റെൻ-
പിടിയിലൊതുങ്ങാതിരുന്നു പല പൊരുളും
വടിവാക്കിക്കൊണ്ടന്ന-
ന്നടിയോടൊന്നിച്ചൊഴിഞ്ഞു വരുമൊന്നേ.

പല പൊരുളും - പുറമേ കാണുന്ന പലതും; അടിയൊടുമുടിനടുവറ്റ് - ആദിയോ അന്തമോ മദ്ധ്യമോ തിരിച്ചറിയാൻ വയ്യാത്തവിധം; എൻ പിടിയില ടങ്ങാതിരുന്നു - എന്റെ അറിവിൽനിന്നും അകന്നുനിന്നിരുന്നു; വടിവാക്കി ക്കൊണ്ട് - എന്നാൽ എല്ലാ ബോധസ്വരൂപമാണെന്നു കാണിച്ചുതന്നുകൊണ്ട്; അന്നന്ന് - അപ്പോഴപ്പോൾ; അടിയോടൊന്നിച്ചൊഴിഞ്ഞ് - അവയുടെ അടി സ്ഥാനമായ അവിദ്യയോടൊപ്പം ഒഴിഞ്ഞുമാറി; വരുമൊന്നേ - അവയുടെ സ്ഥാനത്ത് തെളിഞ്ഞ് ഒരു വസ്തുതന്നെ കാണാറായി.

പുറമേ കാണുന്ന പലതും ആദിയോ അന്തമോ മദ്ധ്യമോ തിരിച്ചറിയാൻ വയ്യാത്തവിധം എന്റെ അറിവിൽ നിന്നും അകന്നുനിന്നിരുന്നു. എന്നാൽ എല്ലാം ബോധസ്വരൂപമാണെന്നു കാണിച്ചുതന്നുകൊണ്ട് അപ്പോഴപ്പോൾ അവയുടെ അടിസ്ഥാനമായ അവിദ്യയോടൊപ്പം ഒഴിഞ്ഞുമാറി അവയുടെ സ്ഥാനത്ത് തെളിഞ്ഞ് ഒരേ വസ്തുതന്നെ കാണാറായി.

**വരുമൊന്നേ**

പലതു കാണുന്നതിന്റെ രഹസ്യം പുറമേ അന്വേഷിച്ചാൽ ഒന്നും പിടി കിട്ടുകയില്ല. ദേശകാലങ്ങളെ ആധാരമാക്കിയാണല്ലോ പുറമേയുള്ള അന്വേ ഷണം. എന്നാൽ ദേശകാലങ്ങളുടെ ആദിയോ അന്തമോ മദ്ധ്യമോ ആർക്കെ ങ്കിലും പുറമേ നോക്കി കണ്ടെത്താൻ കഴിയുമോ? അതു സാധ്യമല്ലെങ്കിൽ പലതായി കാണപ്പെടുന്ന ഈ പ്രപഞ്ചം എന്ന് എവിടെ തുടങ്ങിയെന്നോ എന്ന് എവിടെ ഒടുങ്ങുമെന്നോ എങ്ങനെ നിർണയിക്കാൻ കഴിയും? എന്നാൽ ഉള്ളിലേക്കു തിരിഞ്ഞു സത്യം തിരയുന്നയാൾക്ക് ബോധസ്വരൂപമായ ആത്മാവു വ്യക്തമാകുന്നതോടെ എല്ലാം അതുതന്നെ എന്നറിയാറാകുന്നു. തുടർന്ന് അഖണ്ഡബോധസ്വരൂപമായ ഒരേ വസ്തുതന്നെയാണ് പ്രപഞ്ചമായി കാണപ്പെടുന്നതെന്ന അദ്വൈതബോധവും ദൃഢമായിത്തീരുന്നു.

ഒരിക്കവും പലതുകണ്ടു ഭ്രമിക്കരുതെന്നും ഇക്കണ്ടതെല്ലാം ഒന്നാണെ ന്നനുഭവിച്ചറിയണമെന്നും സത്യാന്വേഷികളോടാവശ്യപ്പെടുകയാണടുത്ത തിൽ:-

56. ഒന്നെന്നും രണ്ടെന്നും
നിന്നിവനെന്നും പറഞ്ഞു പതറരുതേ
ഇന്നിക്കണ്ടവയെല്ലാം
നിന്നോടൊന്നായ് വരുന്നു കളവല്ലേ.

ഒന്നെന്നും രണ്ടെന്നും - ഇതൊന്ന് അതു രണ്ട് എന്നിങ്ങനെ വേർതി രിച്ചും; നിന്നിവനെന്നും പറഞ്ഞ് - നീ, ഇവൻ എന്നിങ്ങനെ വേർതിരിച്ചുകണ്ടും; പതറരുതേ - പരിഭ്രമിക്കാനിടവരരുത് ഇന്നിക്കണ്ടവയെല്ലാം - ഒന്നും രണ്ടു

മായും നീയും ഇവനുമായും പലതായി വേർതിരിഞ്ഞു കാണുന്നതെല്ലാം; നിന്നോടൊന്നായ് വരുന്നു - സത്യാന്വേഷിയുടെ ആത്മസ്വരൂപം തന്നെയാണെന്ന് അനുഭവത്തിൽ തെളിയുന്നു; കളവല്ലേ - ഇതു പരമ്പരയായി അനുഭവിച്ചറിഞ്ഞ സത്യമാണ്.

ഇതൊന്ന് അതു രണ്ട് എന്നിങ്ങനെ വേർതിരിച്ചും നീ, ഇവൻ എന്നിങ്ങനെ വേർതിരിച്ചുകണ്ടും പരിഭ്രമിക്കാൻ ഇടവരരുത്. ഒന്നും രണ്ടുമായും നീയും ഇവനുമായും വേർതിരിഞ്ഞു കാണുന്നതെല്ലാം സത്യാന്വേഷിയുടെ ആത്മസ്വരൂപം തന്നെയാണെന്ന് അനുഭവത്തിൽ തെളിയുന്നു. ഇതു പരമ്പരയായി അനുഭവിച്ചറിഞ്ഞ സത്യമാണ്.

**കളവല്ലേ**

ബോധഘനമായ സത്യം ഉള്ളിൽ തിരഞ്ഞു കണ്ടെത്തുന്നതോടെ പലതായി കാണുന്നതെല്ലാം സത്യാന്വേഷിയുടെ ആത്മാവായ സത്യത്തിന്റെ രൂപാന്തരം തന്നെയാണെന്നു തെളിയുന്നു. ഒരേ വസ്തു അജ്ഞതനിമിത്തം പലതായി ഞാനെന്നും നീയെന്നുമുള്ള ഭേദത്തോടെ കാണാറാകുന്നു. അജ്ഞാനം മാറുന്നതോടെ എല്ലാം ഒന്നെന്നും തെളിയുന്നു. എത്ര പറഞ്ഞാലും അനുഭവിച്ചറിയാത്തിടത്തോളം ഈ സത്യസ്ഥിതി വിശ്വസിക്കാൻ പ്രയാസമാണ്. എന്നാൽ സാധാനാനുഷ്ഠാനങ്ങളിൽക്കൂടി അജ്ഞതയകറ്റിയിട്ടുള്ള ധീരന്മാർക്ക് ലോകാരംഭം മുതൽ ഇക്കാര്യം പരമ്പരയായി അനുഭവിച്ചറിയാൻ കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട് ഇതിൽ കവിഞ്ഞൊരു സത്യം ഇല്ലെന്നു തീർത്തു തന്നെ പറയാം.

അദ്വൈതസത്യം സാക്ഷാത്കരിക്കുന്നതോടെ കാലത്തിന്റെ വേർതിരിവുപോലും ഇല്ലാതാകും. ബ്രഹ്മസത്യം കാലാതീതമാണെന്നത്രേ അടുത്ത പദ്യം വിവരിക്കുന്നത്:-

57. അല്ലെന്നും പകലെന്നും
ചൊല്ലും പൊരുളും കടന്ന സുന്ദരമേ!
കൊല്ലെന്നോടുയിരേക്കൊ-
ണ്ടല്ലേ നീ കൈവിലയ്ക്കുതാനയ്യോ!

അല്ലെന്നും പകലെന്നും - രാത്രിയെന്നും പകലെന്നും; ചൊല്ലും പൊരുളും - വേർതിരിയുന്ന കാലത്തെയും; കടന്ന സുന്ദരമേ - കടന്നു നിൽക്കുന്ന ആനന്ദസ്വരൂപമായ സത്യമേ; കൊല്ല് - ജീവത്വത്തെ ഇല്ലാതാക്കൂ; നീ കൈവിലയ്ക്കു താൻ - നീ വെറുതെ അജ്ഞാനം കടം വാങ്ങിയല്ലേ; എന്നോടുയിരേക്കൊണ്ടല്ലേ - 'ഞാൻ' എന്ന ജീവഭാവത്തോടൊപ്പം പ്രാണനെ സ്പന്ദിപ്പിച്ചത്; അയ്യോ - കഷ്ടം.

രാത്രിയെന്നും പകലെന്നും വേർതിരിയുന്ന കാലത്തെയും കടന്നു നിൽക്കുന്ന ആനന്ദസ്വരൂപമായ സത്യമേ, ജീവത്വത്തെ ഇല്ലാതാക്കൂ. നീ വെറുതേ അജ്ഞാനം കടം വാങ്ങിയല്ലേ 'ഞാൻ' എന്ന ജീവഭാവത്തോടൊപ്പം പ്രാണനെ സ്പന്ദിപ്പിച്ചത്? കഷ്ടം.

## കാലാതീതമാണു സത്യം

പരമാത്മാവ് കാലാതീതമായ സത്യമാണ്. മായാസ്പന്ദനം ഉണ്ടെന്നു തോന്നിക്കുന്ന ഒരു പ്രതിഭാസം മാത്രമാണു കാലം. അന്വേഷിച്ചു ചെന്നാൽ ബോധത്തിന്റെ വെറും സങ്കൽപത്തിൽ കവിഞ്ഞ് കാലം എന്നൊരു പദാർഥം ഇല്ലെന്നു തെളിയും. ശുദ്ധമായ ബോധം അതിന്റെ കാലാതീതമായ ആനന്ദസ്വരൂപം മറന്നു സങ്കൽപങ്ങളെ പൊന്തിക്കുന്നതോടെയാണു കാലവും ജീവഭാവവും ആരംഭിക്കുന്നത്. സങ്കൽപസ്വരൂപിയാണു ജീവൻ. ഞാൻ വേറെ, ഞാൻ വേറെ എന്ന സങ്കൽപമാണതിന്റെ ആരംഭം. ഈ സങ്കൽപം മാറിയാൽ അതോടെ ജീവത്വം അസ്തമിക്കും. ബ്രഹ്മത്വം അവശേഷിക്കുകയും ചെയ്യും. ആനന്ദസ്വരൂപമായ വസ്തു അജ്ഞതയിൽനിന്നും കടംവാങ്ങി അനുഭവിക്കുന്നതാണു ജീവത്വം. പ്രാണസ്പന്ദനംതന്നെയാണു ജീവഭാവം. ഓരോ പ്രാണസ്പന്ദനവും ജീവഭാവം ഉൾക്കൊള്ളുന്നു. ഈ വന്നുകേറിയ സ്ഥിതി ഒഴിച്ചുമാറ്റി യഥാർഥരൂപം വെളിപ്പെടുത്തി അനുഗ്രഹിക്കണമെന്നാണു ഭക്തൻ അപേക്ഷിച്ചിരിക്കുന്നത്.

പരബ്രഹ്മം ഉള്ളിലും പുറത്തും നിറഞ്ഞുതിങ്ങുന്നു. എന്നിട്ടും ജീവനു പൂർണമായും അതിൽ ഏകീഭവിക്കാൻ കഴിയുന്നില്ല. ഈ ദുർഘടസ്ഥിതിയാണ് അടുത്ത പദ്യത്തിൽ വിവരിക്കുന്നത്:-

58. അയ്യോ! നീയെന്നുള്ളും
പൊയ്യേ! പുറവും പൊതിഞ്ഞുപോകുന്നു
മെയ്യാറാനായ് വന്നേൻ
കൈയേന്തിക്കൊണ്ടൊഴിഞ്ഞു പോകുന്നൂ.

അയ്യോ-ആശ്ചര്യം; നീയെന്നുള്ളും-ഭഗവാൻ എന്റെ ഉള്ളും; പുറവും പൊയ്യേ-പുറവും ഇല്ലാതാക്കി; പൊതിഞ്ഞുപോകുന്നു-ഇടതിങ്ങി നിറയുന്നു; മെയ്യാറാനായ് വന്നേൻ-എങ്കിലും ദേഹബോധം പൂർണമായി ഉപശമിക്കുന്നില്ല; കൈയേന്തിക്കൊണ്ടൊഴിഞ്ഞു പോകുന്നേൻ-ഭഗവത് സ്വരൂപത്തിൽ പറ്റിനിന്നുകൊണ്ടു 'ഞാൻ വേറെ'യെന്നു ഭാവനചെയ്തു മാറിക്കളയുന്നു.

ആശ്ചര്യം, ഭഗവാൻ എന്റെ ഉള്ളും പുറവും ഇല്ലാതാക്കി ഇടതിങ്ങി നിറയുന്നു. എങ്കിലും ദേഹബോധം പൂർണമായി ഉപശമിക്കുന്നില്ല. ഭഗവത്സ്വരൂപത്തിൽ പറ്റി നിന്നുകൊണ്ട് 'ഞാൻ വേറെ' എന്നു ഭാവനചെയ്തു മാറിക്കളയുന്നു.

## സവികൽപാനുഭവം

ബ്രഹ്മാനുഭവം സവികൽപമായും നിർവികൽപമായും സംഭവിക്കുന്നു. നിർവികൽപമാണു പൂർണാനുഭവം. നിർവികൽപത്തിലെത്തുന്നതിനു മുൻപുള്ള അനുഭവദശയാണു സവികൽപം. ജീവസങ്കൽപം പാടെ ഒഴിഞ്ഞു പോകുന്ന അനുഭവദശയാണു നിർവികൽപം. വെള്ളത്തിൽ തിരയെന്നപോലെ ജീവസങ്കൽപം അൽപമൊക്കെ അവശേഷിക്കവേ തന്നെയുണ്ടാകുന്ന ആത്മാനുഭവമാണു സവികൽപം. വികൽപത്തോടുകൂടിയതു സവികൽപം. സവി

കൽപാനുഭവത്തിൽതന്നെ ബ്രഹ്മം സർവവ്യാപിയാണെന്നു സംശയമെന്യേ തെളിയുന്നു. ജീവനായ 'ഞാൻ' അതിലെ വെറും ഒരോളം മാത്രമാണെന്നും കാണുന്നു. എങ്കിലും 'ഞാൻ' വേറെ എന്ന തോന്നൽ പൂർണമായി ഉപശമിക്കുന്നില്ല.

സവികൽപാനുഭവം ചിരകാലം അഭ്യസിച്ചാൽ ക്രമേണ നിമ്നോന്നത സങ്കൽപങ്ങളെല്ലാമകന്നു നിർവികൽപാനുഭവം വന്നുചേരുന്നു. അക്കാര്യമാണിനി വിവരിക്കുന്നത്:-

59. കുന്നും മലയുമിതെല്ലാ-
മൊന്നായ് പൊന്നടിക്കുകൂട്ടാക്കി
നിന്നപ്പോളടിയോടെൻ-
പൊന്നിൻകൊടികൊണ്ടമഴ്ന്നതെന്തയ്യോ!

കുന്നും മലയും-പൊങ്ങിയും താണും വരുന്ന സങ്കൽപങ്ങൾ; ഇതെല്ലാം-എല്ലാംതന്നെ; ഒന്നായ്-ഒരുമിച്ച്; പൊന്നടിക്കുകൂട്ടാക്കി-ഭഗവത്സ്വരൂപമാണെന്നു ഭാവന ചെയ്തുറപ്പിച്ച്; നിന്നപ്പോൾ-സമാധിയിൽ ലയിച്ചപ്പോൾ; അടിയോടെ-സമ്പൂർണമായി; എൻ പൊന്നിൻ കൊടി-എന്റെ സർവസ്വമായ ഭഗവദ്രൂപം; കൊണ്ടമഴ്ന്നു-എല്ലാ സങ്കൽപങ്ങളെയും തന്നിലമർത്തി വെളിവായി; അതെന്തയ്യോ-അതെന്തൊരാശ്ചര്യം!

പൊങ്ങിയും താണും വരുന്ന സങ്കൽപങ്ങൾ എല്ലാം തന്നെ ഒരുമിച്ച് ഭഗവത്സ്വരൂപമാണെന്നു ഭാവന ചെയ്തുറപ്പിച്ചു സമാധിയിൽ ലയിച്ചപ്പോൾ സമ്പൂർണമായി എന്റെ സർവസ്വമായ ഭഗവദ്രൂപം എല്ലാ സങ്കൽപങ്ങളും തന്നിലമർത്തി വെളിവായി. അതെന്തൊരാശ്ചര്യം!

## നിർവികൽപാനുഭവം

സവികൽപാനുഭവത്തിൽ പൊങ്ങിയും താണും ഇടയ്ക്കിടെ വെളിപ്പെടുന്ന സങ്കൽപങ്ങൾകൂടി മറഞ്ഞ് ആനന്ദസ്വരൂപമായ അഖണ്ഡബോധം മാത്രം വെളിവാകുന്നതാണ് നിർവികൽപാനുഭവം. നിർവികൽപസമാധിയിൽ 'ഞാൻ' എന്ന ജീവബോധത്തിന്റെ വേർതിരിഞ്ഞ നിലയും പാടെ അസ്തമിക്കുന്നു. അതാണ് 'അടിയോടെ' എന്ന പദം കൊണ്ടു സൂചിപ്പിച്ചിരിക്കുന്നത്. ഇവിടെ അഖണ്ഡാനന്ദബോധം മാത്രം സ്വയം പ്രകാശിച്ചു വിളങ്ങുന്നു. ഈ അനുഭവദശയെക്കുറിച്ച് ആശ്ചര്യമാശ്ചര്യമെന്നല്ലാതെ എന്തു പറയാൻ? സവികൽപനിർവികൽപസമാധികളെക്കുറിച്ചു കൂടുതൽ അറിയാൻ '*ദർശനമാല*'യിലെ യോഗദർശനം വായിച്ചുനോക്കേണ്ടതാണ്.

സവികൽപനിർവികൽപാനുഭവങ്ങൾ വശത്തായി വ്യക്തമായ വസ്തുബോധം വന്ന ജ്ഞാനിക്ക് വ്യവഹാരദശയിലും സർവത്ര ആ സത്യത്തെ ചിന്തചെയ്യാൻ കഴിയുന്നു. ഒരിക്കൽ വെളിപ്പെട്ടാൽ ആത്മസത്യം പിന്നെ ഒരു കാരണത്താലും പാടെ അകന്നുപോവുകയില്ലെന്നാണു ശാസ്ത്രനിയമം. പിന്നെ അതു നിരന്തരം അഹന്തയെ ഉപശമിപ്പിച്ചു കൊണ്ടിരിക്കും. ഇക്കാര്യം വെളിപ്പെടുത്തിക്കൊണ്ടു ഗുരുദേവൻ കൃതി ഉപസംഹരിക്കുന്നു:-

60. എന്തയ്യോ! നീയെന്നും
ചിന്തിയ്ക്കണയുന്നൊഴിഞ്ഞ ചിന്മയമേ!
വെന്തറ്റീടുമഹന്ത-
യ്ക്കന്തിപ്പിറയേയണിഞ്ഞ കോമളമേ!

എന്തയ്യോ-എന്തൊരാശ്ചര്യം; ഒഴിഞ്ഞ ചിന്മയമേ-സമാധിവിട്ടുണരുന്നതോടെ മറയുന്ന ശുദ്ധസത്യമേ; നീയെന്നും-നീ എപ്പോഴും; ചിന്തയ്ക്കണയുന്നു-വ്യവഹാരദശയിലും ഭാവനയിൽ പ്രതിബിംബിച്ചു നിൽക്കുന്നു; വെന്തറ്റീടുമഹന്തയ്ക്ക്-സംസാരക്ലേശത്തിൽ ഉരുകുന്ന ജീവന്; അന്തിപ്പിറയേയണിഞ്ഞ-പ്രകാശമയമായ ചന്ദ്രക്കലയെ അണിയിച്ച; കോമളമേ-ശുദ്ധാനന്ദസ്വരൂപമായ സത്യമേ, നിന്നെ ഞാൻ സദാ ഭജിക്കുന്നു.

എന്തൊരാശ്ചര്യം? സമാധിവിട്ടുണരുന്നതോടെ മറയുന്ന ശുദ്ധസത്യമേ, നീ എപ്പോഴും വ്യവഹാരദശയിലും ഭാവനയിൽ പ്രതിബിംബിച്ചു നിൽക്കുന്നു. സംസാരക്ലേശത്തിൽ ഉരുകുന്ന ജീവന് പ്രകാശമായമായ ചന്ദ്രക്കലയെ അണിയിച്ച ശുദ്ധാനന്ദസ്വരൂപമായ സത്യമേ, നിന്നെ ഞാൻ സദാ ഭജിക്കുന്നു.

## ജ്ഞാനിയുടെ ലോകവ്യവഹാരം

നിർവികൽപാനുഭവത്തിൽ അഖണ്ഡബോധസത്യം സാക്ഷാത്കരിക്കുന്ന യോഗിക്ക് അതല്ലാതെ വേറെ സത്യമില്ലെന്നു സൂര്യതുല്യം തെളിയുന്നു. തുടർന്നു വ്യുത്ഥാനദശയിൽ ലോകവ്യവഹാരങ്ങളിലേർപ്പെടുമ്പോൾ പഴയപടി ജീവഭാവവും ജഡപ്രപഞ്ചവും അദ്ദേഹത്തിനനുഭവപ്പെടും. പക്ഷെ അവയൊക്കെ നിർവികൽപ്പ സത്യത്തിൽ ഒരു പൊരുളുമില്ലാതെ തോന്നുന്ന കാഴ്ചകളാണെന്നനുഭവിക്കാൻ കഴിയും. മരുഭൂമിയിൽ വെള്ളമില്ലെന്നറിയുമ്പോൾ അവിടെ വെള്ളമുണ്ടെന്നു കണ്ടാലും അതു കള്ളമാണെന്നറിയുന്നതുപോലെ, അങ്ങനെയുള്ള ജ്ഞാനിയുടെ അഹന്ത പ്രകാശമയമായി ശീതളമായി വർത്തിക്കും. ദുഃഖം ആ ജീവനെ സ്പർശിക്കുകയേയില്ല. ഇരുട്ടിലും അദ്ദേഹം വെളിച്ചം കാണുമെന്നു പ്രതിപാദിക്കാനാണ് 'അഹന്തയന്തിപ്പിറയണിയുന്നതായി' ചിത്രീകരിച്ചിരിക്കുന്നത്.

ആദ്ധ്യാത്മികാനുഭൂതിയുടെ പരമരഹസ്യങ്ങൾ ഉള്ളടക്കം ചെയ്തിരിക്കുന്ന ഒരു വിശിഷ്ടകൃതിയാണു 'സ്വാനുഭവഗീതി'. ഇതു രചിച്ച് സത്യാന്വേഷികളെ അനുഗ്രഹിച്ച പരമഹംസന്റെ പാദങ്ങളിൽ നമുക്കു ഭക്തിപൂർവം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## 10

# പിണ്ഡനന്ദി

ഗർഭത്തിൽവച്ചു ഭഗവാനടിയന്റെ പിണ്ഡ-
മെപ്പേരുമൻപൊടുവളർത്ത കൃപാലുവല്ലീ?
കൽപ്പിച്ചപോലെവരുമെന്നു നിനച്ചുകണ്ടി-
ട്ടർപ്പിച്ചിടുന്നടിയനൊക്കെയുമങ്ങു ശംഭോ! 1

മണ്ണും ജലംകനലുമംബരമോടു കാറ്റു-
മെണ്ണിപ്പിടിച്ചറയിലിട്ടെരിയും കൊളുത്തി
ദണ്ഡപ്പെടുത്തുമൊരു ദേവതയിങ്കൽനിന്നെൻ-
പിണ്ഡത്തിനന്നമൃതുനൽകിവളർത്ത ശംഭോ! 2

കല്ലിന്നകത്തു കുടിവാഴുമൊരൽപ്പജന്തു-
വൊന്നല്ല നിന്റെ കൃപയിന്നറിയിച്ചിടുന്നു!
അല്ലിക്കുടത്തിലമരുന്നമരേന്ദ്രനും മ-
റ്റെല്ലാരുമിങ്ങിതിലിരുന്നു വളർന്നിടുന്നു. 3

ബന്ധുക്കളില്ല ബലവും ധനവും നിനയ്ക്കി-
ലെന്തൊന്നുകൊണ്ടിതു വളർന്നതഹോ! വിചിത്രം
എന്തമ്പുരാന്റെ കളിയൊക്കെയിതെന്നറിഞ്ഞാ-
ലന്ധത്വമില്ലതിനു നീയരുളീടു ശംഭോ! 4

നാലഞ്ചുമാസമൊരുപോൽ നയനങ്ങൾവച്ചു
കാലന്റെകയ്യിലണയാതെ വളർത്തി നീയേ
കാലം കഴിഞ്ഞു കരുവിങ്കലിരുന്നു ഞാന-
ക്കാലം നിനച്ചു കരയുന്നിതു കേൾക്ക ശംഭോ! 5

രേതസ്സുതന്നെയിതു രക്തമൊടുംകലർന്നു
നാദം തിരണ്ടുരുവതായ് നടുവിൽകിടന്നേൻ
മാതാവുമില്ലവിടെയന്നു പിതാവുമില്ലെൻ-
താതൻ വളർത്തിയവനാണിവനിന്നു ശംഭോ! 6

അന്നുള്ളവേദന മറന്നതു നന്നുണർന്നാ-
ലിന്നിങ്ങുതന്നെരിയിൽ വീണു മരിക്കുമയ്യോ!

പൊന്നപ്പനന്നു പൊറിവാതിലൊരഞ്ചുമിട്ടു
തന്നിട്ടുതന്നെയിതുമിന്നറിയുന്നു ശംഭോ! 7

എൻതള്ളയെന്നെയകമേ ചുമടായ്ക്കിടത്തി
വെന്തുള്ളഴിഞ്ഞു വെറുതേ നെടുവീർപ്പുമിട്ടു
നൊന്തിങ്ങുപെറ്റു നരിപോലെകിടന്നു കൂവൂ-
ന്നെന്താവതിങ്ങടിയനൊന്നരുളീടു ശംഭോ! 8

എല്ലാമറിഞ്ഞു ഭഗവാനിവനിന്നെടുത്തു
ചൊല്ലേണമോ ദുരിതമൊക്കെയകറ്റണേ നീ
ഇല്ലാരുമിങ്ങടിയനങ്ങൊഴിയുന്നുവെങ്കി-
ലെല്ലാം കളഞ്ഞെരുതിലേറിവരുന്ന ശംഭോ! 9

## വ്യാഖ്യാനം

ദേഹബന്ധമാണു സംസാരബന്ധം. എങ്കിലും എല്ലാ ദേഹങ്ങളിലും ജീവാത്മരൂപത്തിൽ ബ്രഹ്മം കുടികൊള്ളുന്നു. ദേഹങ്ങളെല്ലാം ബ്രഹ്മമിരിക്കുന്ന പുരങ്ങളാണ്. ഈ പുരങ്ങളിൽ ഇരിപ്പുറപ്പിച്ചിട്ടുള്ളവനായതുകൊണ്ടാണ് ബ്രഹ്മത്തിനു പുരുഷൻ എന്നു പേരുണ്ടായത്. പക്ഷെ എല്ലാ പുരങ്ങൾക്കും അവയിലിരിക്കുന്ന പുരുഷനെ വ്യക്തമായി കാട്ടിത്തരാനുള്ള കഴിവില്ല. മനുഷ്യശരീരത്തിനുമാത്രം സൃഷ്ടികർത്താവ് ആ കഴിവു പ്രത്യേക്കമായി നൽകി. ഭാഗവതം പറയുന്നത് പലതരം പുരങ്ങൾ നിർമിച്ചിട്ടും ബ്രഹ്മാവിനു തൃപ്തി വന്നില്ലെന്നാണ്. ഒടുവിൽ ബ്രഹ്മദർശനസമർഥമായ മനുഷ്യദേഹം സൃഷ്ടിച്ച് അദ്ദേഹം സ്വയം സന്തുഷ്ടനായി. ഇത്ര വിലപ്പെട്ട ഈ മനുഷ്യദേഹം അത്ഭുതകരമാംവണ്ണം സൃഷ്ടിച്ച് കാത്തുസൂക്ഷിച്ചു സംഭാവനചെയ്ത ആ ജഗദീശ്വരനോടു ജീവൻ നന്ദിപ്രകടിപ്പിക്കുന്നതാണ് 'പിണ്ഡനന്ദി' എന്ന ഗുരുദേവ കൃതിയിലെ പ്രതിപാദ്യവിഷയം. നന്ദി പ്രകടമാക്കുന്നതോടൊപ്പം ഇതിൽ മോഹിച്ചുപോകാതെ ഈ ശരീരലാഭത്തിന്റെ പരമലക്ഷ്യമായ ആത്മദർശനത്തിനു സഹായിക്കണേ എന്നു ജീവൻ പ്രാർഥിക്കുകയും ചെയ്യുന്നു. ശരീരരഹസ്യവും അതുകൊണ്ടു നേടേണ്ട അനുഭവരഹസ്യവും മനോഹരമായി വിവരിക്കുന്ന ഒൻപതു പദ്യങ്ങളുൾപ്പെട്ട ഒരു കൊച്ചു കൃതിയാണു 'പിണ്ഡനന്ദി'. ശരീരമാണു പിണ്ഡം. പിണ്ഡം കാത്തുസൂക്ഷിക്കുന്നതിൽ ഭഗവാനോടുള്ള നന്ദി വെളിപ്പെടുത്തുന്ന കൃതിയായതുകൊണ്ട് ഇതിനു 'പിണ്ഡനന്ദി' എന്നു പേർ നൽകപ്പെട്ടിരിക്കുന്നു.

ഗർഭത്തിൽവച്ചുതന്നെ ഈ ദേഹം നഷ്ടപ്പെടാവുന്നതേയുള്ളൂ. അങ്ങനെ സംഭവിക്കാതെ കാത്തുസൂക്ഷിക്കുന്നതു ഭഗവാൻമാത്രമാണ്. അതുകൊണ്ട് താൻ ഈ ദേഹത്തെ സർവാത്മനാ ഭഗവാനർപ്പിക്കുന്നു എന്നാണ് ജീവൻ ആദ്യമേതന്നെ അറിയിക്കുന്നത്:-

1. ഗർഭത്തിൽവച്ചു ഭഗവാനടിയന്റെ പിണ്ഡം-
മെപ്പേരുമൻപൊടു വളർത്ത കൃപാലുവല്ലീ?

കൽപ്പിച്ചപോലെ വരുമെന്നുനിനച്ചു കണ്ടി-
ട്ടർപ്പിച്ചിടുന്നടിയനൊക്കെയുമങ്ങു ശംഭോ!

അടിയന്റെ-ഈ ഭക്തദാസന്റെ; പിണ്ഡം-ജീവിതയാത്രയ്ക്കു നിദാനമായ ദേഹം; ഗർഭത്തിൽവച്ച്-ഗർഭത്തിലിരിക്കുമ്പോൾമുതൽ; എപ്പേരും-എല്ലാവിധത്തിലും; അൻപൊട്-കാരുണ്യത്തോടെ; വളർത്ത-നഷ്ടപ്പെട്ടു പോകാതെ കാത്തുസൂക്ഷിച്ച; കൃപാലുവല്ലീ ഭഗവാൻ-കരുണാമയനല്ലേ ഭഗവാൻ; ശംഭോ-മംഗളസ്വരൂപിയായ അല്ലയോ ഭഗവൻ; കൽപ്പിച്ചപോലെ വരുമെന്നു നിനച്ചുകണ്ടിട്ട്-അതുകൊണ്ട് അവിടുന്നു തീരുമാനിക്കുന്നതുപോലെ മാത്രമേ കാര്യങ്ങൾ നടക്കൂ എന്നു വ്യക്തമായി അറിഞ്ഞുകൊണ്ട്; അടിയൻ-ഈ ഭക്തദാസൻ; ഒക്കെയും-ദേഹമുൾപ്പെടെ സർവവും; അങ്ങ്-അങ്ങയുടെ പാദങ്ങളിൽ; അർപ്പിച്ചിടുന്നു-സമർപ്പിക്കുന്നു.

ഈ ഭക്തദാസന്റെ ജീവിതയാത്രയ്ക്കു നിദാനമായ ദേഹം ഗർഭത്തിലിരിക്കുമ്പോൾ മുതൽ എല്ലാവിധത്തിലും കാരുണ്യത്തോടെ നഷ്ടപ്പെട്ടുപോകാതെ കാത്തുസൂക്ഷിച്ച ക രുണാമയനല്ലേ ഭഗവാൻ; മംഗളസ്വരൂപിയായ അല്ലയോ ഭഗവൻ, അതുകൊണ്ട് അവിടുന്നു തീരുമാനിക്കുന്നതു പോലെ മാത്രമേ കാര്യങ്ങൾ നടക്കൂ എന്നു വ്യക്തമായി അറിഞ്ഞുകൊണ്ട് ഈ ഭക്തദാസൻ ദേഹമുൾപ്പെടെ സർവവും അങ്ങയുടെപാദങ്ങളിൽ സമർപ്പിക്കുന്നു.

## അർപ്പിച്ചിടുന്നടിയനൊക്കെയും

ഈശ്വരഭജനത്തിന്റെ കാതലായ ഭാഗം ഒന്നാംപദ്യത്തിൽതന്നെ ഭക്തൻ അറിഞ്ഞനുഷ്ഠിക്കാൻ ഒരുമ്പെടുന്നു. ഭഗവത്പാദങ്ങളിൽ സർവാർപ്പണമാണു ഭജനത്തിന്റെ അത്യുന്നത സ്ഥിതി. ഗീത പതിനെട്ടദ്ധ്യായം ഉപദേശിച്ചു കഴിഞ്ഞിട്ട് അതിന്റെ സാരസർവസ്വമായി ഭഗവാൻ അർജുനനോടാവശ്യപ്പെടുന്നത് ഈ സർവാർപ്പണബുദ്ധി അംഗീകരിച്ചുകൊണ്ടു ഭഗവാനെ ശരണം പ്രാപിക്കാനാണ്. എന്താണങ്ങനെ പറയുന്നത്? ഒരു വ്യക്തിയുടെ ശരീരമുൾപ്പെടെ ഒന്നും അവനു യഥാർഥത്തിൽ സ്വന്തമല്ലെന്നുള്ളതുകൊണ്ടുതന്നെ. ഏതു നിമിഷവും തന്നിൽനിന്നും വേർപെട്ടുപോകാവുന്ന പദാർഥങ്ങൾ എങ്ങനെ ഒരുവന്റെ സ്വന്തമായിരിക്കാൻ പറ്റും? അപ്പോൾ ദേഹമുൾപ്പെടെയുള്ള പദാർഥങ്ങൾ പിന്നെ എന്താണ്? അതിന്റെ ഉടമസ്ഥൻ കുറച്ചുകാലം സൂക്ഷിക്കാനായി ഏൽപ്പിച്ചിരിക്കുന്ന പണയ വസ്തുക്കൾ. അവ എത്രകാലം നമ്മോടൊത്തുണ്ടാകണമെന്ന് ആ ഉടമസ്ഥൻ തീരുമാനിക്കുന്നുവോ അത്ര കാലമേ അവ ഉണ്ടായിരിക്കുകയുള്ളൂ എന്നു നിശ്ചയം. ദേഹം തന്നെ അതുണ്ടാകാൻ തുടങ്ങുന്നതു മുതൽ ഏതു നിമിഷവും നഷ്ടപ്പെടാവുന്നതേയുള്ളൂ. ഗർഭത്തിൽ അതിനെ കാത്തു സൂക്ഷിച്ചതാര്? പുറമേനിന്നാരുമല്ലെന്നു തീർച്ച? അപ്പോൾ കാരുണ്യപൂർവം അവിടം മുതൽ അതിനെ കാത്തുസൂക്ഷിക്കുന്നയാൾ തന്നെയാണിതിന്റെ ഉടമസ്ഥൻ. അദ്ദേഹം വിചാരിക്കുന്നതുപോലെ മാത്രമേ എല്ലാം നടക്കൂ. ഒരുത്തമ ഭക്തൻ ഇക്കാര്യം നല്ലപോലെ അറിയണം. എന്നിട്ട് ദേഹമുൾപ്പെടെ എല്ലാം മനസാ അതിന്റെ ഉടമസ്ഥനും കരുണാമയനുമായ ഭഗവാനു സമർപ്പിക്കണം. തുടർന്ന് ഭഗവാന്റെ കയ്യിലെ വെറും ഒരുപകരണമെന്ന

ദൃഢഭാവനയോടുകൂടി ഈ ജീവിതയാത്രയിൽ സ്വധർമം വിട്ടുവീഴ്ച കൂടാതെ നിറവേറ്റണം ഒടുവിൽ ഭഗവാൻ വിളിക്കുമ്പോൾ ആ കരുണാനിധിയുമായി അലിഞ്ഞുചേരുകയും വേണം. ഇങ്ങനെ ജീവിതത്തെ ധന്യധന്യമാക്കുന്ന ഒരു ത്തമ സാധനയാണ് സമർപ്പണബുദ്ധി.

ജഡപദാർഥങ്ങളുടെ സമ്മേളനമായ ഈ ദേഹത്തിൽ ഭഗവദംശമായ അമൃതം കടന്നുകൂടിയതുമാത്രമാണ് ഇതിന്റെ മാഹാത്മ്യമെന്നത്രേ ഇനി വിവ രിക്കുന്നത്:-

2. മണ്ണും ജലംകനലുമംബരമോടു കാറ്റു-
മെണ്ണിപ്പിടിച്ചറയിലിട്ടെരിയും കൊളുത്തി
ദണ്ഡപ്പെടുത്തുമൊരുദേവതയിങ്കൽ നിന്നെൻ
പിണ്ഡത്തിനന്നമൃതു നൽകി വളർത്ത ശംഭോ!

മണ്ണും ജലം കനലുമംബരമോടുകാറ്റും-മണ്ണ് വെള്ളം, തീയ്, ആകാശം, കാറ്റ് എന്നീ പഞ്ചഭൂതങ്ങളെ; എണ്ണിപ്പിടിച്ച്-കൃത്യമായ അളവിൽ കൂട്ടിച്ചേർത്ത് ശരീരമുണ്ടാക്കി; അറയിലിട്ട്-ഗർഭപാത്രത്തിനകത്തടച്ച്; എരിയും കൊളുത്തി -സംസാര ദുഃഖമാകുന്ന തീയും കത്തിച്ച്; ദണ്ഡപ്പെടുത്തുമൊരു-കഠിമായ ശിക്ഷ നൽകി പീഡിപ്പിക്കുന്ന; ദേവതയിങ്കൽനിന്ന്-കർമദേവതയിൽനിന്ന് അഥവാ വിധിയിൽനിന്ന്; എൻ പിണ്ഡത്തിന്-ആശ്വാസം ലഭിക്കുമാറ് എന്റെ ശരീരത്തിന്; അമൃതു നൽകി-ആനന്ദസ്വരൂപമായ ആത്മാവു നൽകി; വളർത്ത ശംഭോ-കാത്തുസൂക്ഷിച്ചുവളർത്തിയ മംഗളസ്വരൂപനായ ഭഗവൻ, അവിടുന്നു മാത്രമാണെനിക്കു ശരണം.

മണ്ണ്, വെള്ളം, തീയ്, ആകാശം, കാറ്റ് എന്നീ പഞ്ചഭൂതങ്ങളെ കൃത്യ മായ അളവിൽ കൂട്ടിച്ചേർത്ത് ശരീരമുണ്ടാക്കി ഗർഭപാത്രത്തിനകത്തടച്ച് സംസാരദുഃഖമാകുന്നതീയും കത്തിച്ച് കഠിനമായ ശിക്ഷ നൽകി പീഡിപ്പിക്കുന്ന കർമദേവതയിൽനിന്ന് അഥവാ വിധിയിൽനിന്ന് ആശ്വാസം ലഭിക്കുമാറ് എന്റെ ശരീരത്തിന് ആനന്ദസ്വരൂപമായ ആത്മാവു നൽകി കാത്തു സൂക്ഷിച്ചുവളർത്തിയ മംഗളസ്വരൂപനായ ഭഗവാൻ, അവിടുന്നു മാത്രമാണെ ന്നിക്കു ശരണം.

## അമൃതു നൽകി വളർത്ത ശംഭോ!

പഞ്ചഭൂജഡങ്ങളുടെ കൂടിക്കലർപ്പാണു ജീവശരീരം. ഈ ജഡങ്ങളുടെ തന്മാത്രകളായ ശബ്ദസ്പർശരൂപരസ ഗന്ധങ്ങൾ ചേർന്നതാണ് അന്തഃകര ണം. ഈ അന്തഃകരണത്തിൽ പ്രതിബിംബിക്കുന്ന ബോധമാണു ജീവൻ. ജീവന് അന്തഃകരണവുമായി താദാത്മ്യം വരുമ്പോഴാണു സംസാര ദുഃഖം അനുഭവിക്കേണ്ടിവരുന്നത്. എന്നാൽ പ്രതിബിംബമായ ജീവൻ തനിക്കാധാ രമായ ബിംബരൂപമായ ബോധത്തെ തിരിഞ്ഞുനോക്കി അറിയുമെങ്കിൽ ആത്മാനന്ദാമൃതം അനുഭവിക്കാൻ ഇടയാകും. ദുഃഖമയമായ ജഡ ശരീരത്തിൽ ഇങ്ങനെ അമൃതം നിറച്ചുവച്ചത് സർവവ്യാപിയായ ജഗദീശ്വരനാണ്. ജഡശ രീരത്തെ നിർമിച്ചഴിക്കുന്ന കർമദേവതയിൽനിന്നുരക്ഷപ്പെടാൻ നിറഞ്ഞിരി

ക്കുന്ന ഈ അമൃതത്തിലൂടെയല്ലാതെ സാദ്ധ്യമല്ല. അതിനവസരം നൽകിയ ജഗദീശ്വരനു ശരീരമുൾപ്പെടെ എല്ലാം സമർപ്പിക്കേണ്ടതാണ്. ഓരോരുത്തരുടെയും കർമത്തിനനുസരിച്ചാണ് അവരവരുടെ ശരീരം രൂപം കൊള്ളുന്നത്. കർമത്തെയും ശരീരത്തെയും ഈശ്വരാർപ്പണമാക്കിത്തീർക്കുകയാണ് അതിനുള്ള അമൃതം അനുഭവിക്കാനുതകുന്ന സാധന.

തന്റെ പിണ്ഡത്തിൽ അമൃതം നിറച്ച ഭഗവാന്റെ കാരുണ്യം ഒന്നുമാത്രമാണു പ്രപഞ്ചത്തെയാകെ രക്ഷിച്ചു പോരുന്നതെന്നു വെളിപ്പെടുത്തുകയാണു മൂന്നാം പദ്യത്തിൽ:-

3. കല്ലിന്നകത്തുകുടിവാഴുമൊരൽപ്പജന്തു-
വൊന്നല്ല നിന്റെ കൃപയിന്നറിയിച്ചിടുന്നു
അല്ലിക്കുടത്തിലമരുന്നമരേന്ദ്രനും മ-
റ്റെല്ലാരുമിങ്ങിതിലിരുന്നു വളർന്നിടുന്നു.

കല്ലിന്നകത്തു-ആരും കാണാത്ത ഇരുണ്ട സ്ഥാനങ്ങളിൽ; കുടിവാഴും -ജീവിച്ചുപോരുന്ന; ഒരൽപ്പജന്തു ഒന്നല്ല-എണ്ണമറ്റ ചെറിയ ചെറിയ ജീവികൾ; നിന്റെ കൃപയിന്നറിയിച്ചിടുന്നു-ഭഗവാന്റെ കാരുണ്യാതിരേകം വിളിച്ചറിയിക്കുന്നു; അല്ലിക്കുടത്തിലമരുന്ന-അമൃതകുംഭത്തെ ആശ്രയിച്ചു കഴിയുന്ന; അമരേന്ദ്രനും-സ്വർഗാധിപതിയായ ദേവേന്ദ്രനും; മറ്റെല്ലാവരും-അതുപോലെയുള്ള ദിക്പാലന്മാരുൾപ്പെടെ എല്ലാവരും; ഇങ്ങ്-ഈ ലോകത്ത്; ഇതിലിരുന്നു വളർന്നിടുന്നു-ഈ ഭാഗവത്കാരുണ്യത്തെ ആശ്രയിച്ചു കഴിഞ്ഞുകൂടുന്നു.

ആരും കാണാത്ത ഇരുണ്ട സ്ഥാനങ്ങളിൽ ജീവിച്ചു പോരുന്ന എണ്ണമറ്റ ചെറിയ ചെറിയ ജീവികൾ ഭഗവാന്റെ കാരുണ്യാതിരേകം വിളിച്ചറിയിക്കുന്നു. അമൃതകുംഭത്തെ ആശ്രയിച്ചുകഴിയുന്ന സ്വർഗാധിപതിയായ ദേവേന്ദ്രനും അതുപോലുള്ള ദിക്പാലന്മാരുൾപ്പെടെ എല്ലാവരും ഈ ഭഗവത്കാരുണ്യത്തെ ആശ്രയിച്ചു കഴിഞ്ഞുകൂടുന്നു.

## ഭഗവത്കാരുണ്യമഹിമ

ലോകജീവിതത്തെ ഒന്നു കണ്ണുതുറന്നുനോക്കുമെങ്കിൽ ഏതു മന്ദബുദ്ധിക്കും ഈശ്വരകാരുണ്യമഹിമ വെളിപ്പെട്ടു കിട്ടുന്നതാണ്. മനുഷ്യൻ താൻ സ്വയം പ്രയ്തനിച്ചു ജീവിതമാർഗം കണ്ടെത്തുകയാണെന്നഹങ്കരിക്കുന്നു. ഈ അഹങ്കാരമോഹത്തിനിടയിൽ ഗർഭപാത്രത്തിനുള്ളിൽ തന്റെ ദേഹത്തിനു രൂപം കൊടുത്ത് അമൃതു നിറച്ചു സൂക്ഷിച്ച ഈശ്വരകാരുണ്യത്തെ അവൻ മറന്നുപോകുന്നു. അന്നു നിറഞ്ഞ അമൃതിന്റെ കാരുണ്യമാണവനെ കർമത്തിനും ഫലത്തിനും അധികാരിയാക്കിത്തീർക്കുന്നതെന്നുപോലും അറിയുന്നില്ല. അതിരിക്കട്ടെ; ഈ ലോകത്ത് ആരും കാണാത്ത ഇരുണ്ട സ്ഥാനങ്ങളിൽ കരയിലും കടലിലുമൊക്കെ അനന്തകോടി ജീവജാലങ്ങൾ കഴിഞ്ഞുപോരുന്നില്ലേ? അവയൊക്കെ ആരുടെ കാരുണ്യം കൊണ്ടാണു പുലരുന്നത്? എന്തിനേറെ, അമൃതിന്റെ അവകാശിയായ ഇന്ദ്രനും മൃത്യുവിന്റെ അധിപതിയായ യമനും എല്ലാം ഭഗവത്കാരുണ്യത്തിന്റെ പേരിലാണു ജീവിച്ചുപോരു

ന്നത്. ഇന്ദ്രനും യമനും ഒക്കെ കഷ്ടപ്പാടുകൾ വരുമ്പോൾ കൂടക്കൂടെ ഭഗവാനെ അഭയം പ്രാപിക്കുന്നതായും പറയുന്നുണ്ട്. അതുകൊണ്ട് സ്വന്തം ദേഹം പോലും നിൽക്കുന്നത് ഭഗവത്കാരുണ്യമഹിമയിലാണെന്നിറഞ്ഞു വേണം ഓരോ നിമിഷവും എല്ലാവരും ലോകത്തു കഴിഞ്ഞുകൂടാനെന്നു താൽപ്പര്യം.

ഗർഭസ്ഥനായ ശിശു വളരുന്നതു ഈശ്വരകാരുണ്യം കൊണ്ടാണെന്നറിഞ്ഞാൽ തന്നെ ജീവിതത്തിൽ നിരന്തരമായ ഭഗവത്സ്മരണ ഉറച്ചുകിട്ടുമെന്നാണിനി പറയുന്നത്:-

4. ബന്ധുക്കളില്ല ബലവും ധനവും നിനയ്ക്കി-
ലെന്തൊന്നുകൊണ്ടതു വളർന്നതഹോ! വിചിത്രം
എന്തമ്പുരാന്റെ കളിയൊക്കെയി തെന്നറിഞ്ഞാ-
ലന്ധത്വമില്ലതിനു നീയരുളീടു ശംഭോ!

ബന്ധുക്കളില്ല-ഗർഭത്തിലിരിക്കുന്ന പിണ്ഡത്തിനെ പോറ്റിവളർത്താൻ അവിടെ ബന്ധുക്കളാരുമില്ല; ബലവും ധനവുമില്ല-ആ ഇരുട്ടറയിൽ കിടന്നു ഞെരുങ്ങുന്ന പിണ്ഡത്തിനു ശക്തിയോ സമ്പത്തോ ഇല്ല; നിനയ്ക്കിൽ-ആലോചിച്ചാൽ; എന്തൊന്നുകൊണ്ടിതു വളർന്നത്-ഇത് ആരുടെ സഹായംകൊണ്ടാണ് വളർന്നത്; അഹോ! വിചിത്രം-അത്യാശ്ചര്യമെന്നേ പറയേണ്ടൂ; എൻ തമ്പുരാന്റെ കളിയൊക്കെയിതെന്നറിഞ്ഞാൽ-ഇതെല്ലാം ജഗദീശ്വരന്റെ കളിയാണെന്നറിയാൻ കഴിഞ്ഞാൽ; അന്ധത്വമില്ലാ-അഹങ്കരിച്ച് ഇരുട്ടിൽ പതിക്കാതെ രക്ഷപ്പെടാം; ശംഭോ-മംഗളസ്വരൂപിയായ ഭഗവാൻ; നീ അതിന് അരുളീട്-അവിടുന്ന് അതിനായി അനുഗ്രഹിക്കണം.

ഗർഭത്തിലിരിക്കുന്ന പിണ്ഡത്തിനെ പോറ്റി വളർത്താൻ അവിടെ ബന്ധുക്കളാരുമില്ല. ആ ഇരുട്ടറയിൽ കിടന്നു ഞെരുങ്ങുന്ന പിണ്ഡത്തിനു ശക്തിയോ സമ്പത്തോ ഇല്ല. ആലോചിച്ചാൽ ഇതാരുടെ സഹായം കൊണ്ടാണു വളർന്നത്. അത്യാശ്ചര്യമെന്നേ പറയേണ്ടൂ. ഇതെല്ലാം ജഗദീശ്വരന്റെ കളിയാണെന്നറിയാൻ കഴിഞ്ഞാൽ അഹങ്കരിച്ച് ഇരുട്ടിൽ പതിക്കാതെ രക്ഷപ്പെടാം. മംഗളസ്വരൂപിയായ ഭഗവാൻ, അവിടുന്ന് അതിനായി അനുഗ്രഹിക്കണം.

### അഹോ! വിചിത്രം

അതി സൂക്ഷ്മമായ ഒരു ബീജാണു ഗർഭ പാത്രത്തിലെത്തി കണ്ണും മൂക്കും തലയും തലമുടിയും നഖങ്ങളും സർവോപരി ജീവചൈതന്യവുമുള്ള ഒരു ശിശുവായി രൂപാന്തരം പ്രാപിക്കുകയാണു ചെയ്യുന്നത്. ആ ശിശു തുടർന്നു ലോകത്തു പ്രത്യക്ഷപ്പെട്ട് കാമക്രോധമദമാത്സര്യങ്ങളിലുഴന്നു കോലാഹലമയമായ ഒരു യാത്ര നടത്തി സ്വയം കെട്ടടങ്ങുകയും ചെയ്യുന്നു. ഇതിനേക്കാൾ അത്യാശ്ചര്യം ഈ ലോകത്ത് മറ്റെന്താണുള്ളത്? ശക്തിയോ സമ്പത്തോ ഒന്നുമില്ലാതെ ഇരുട്ടറയിൽ കിടന്നു ഞെരുങ്ങുന്ന പിണ്ഡത്തെ കാത്തുരക്ഷിക്കുന്ന രഹസ്യം അഹങ്കാരമില്ലാതെ ചിന്തിച്ചറിഞ്ഞാൽ തന്നെ ഭഗവാനെ സ്മരിക്കാനും കാരുണ്യം നേടാനും കഴിയും. അതു ചെയ്യാത്ത

വർ എത്ര വലിയ ബുദ്ധിമാന്മാരായാലും അവർക്കു ചുറ്റും കൂരിരുട്ടു കളിയാടുമെന്ന കാര്യത്തിൽ സംശയമേ വേണ്ട. എല്ലാറ്റിനും ഭഗവത്കാരുണ്യം തന്നെ ശരണം.

ഗർഭപാത്രത്തിലെ സ്ഥിതിയെന്താണ്? കുറേക്കാലത്തേയ്ക്കു നിർജീവ പിണ്ഡം. തുടർന്നു ജീവാവിർഭാവം. ഈ സ്ഥിതിയൊക്കെ നിയന്ത്രിക്കുന്നതു സർവശക്തനായ ഈശ്വരനല്ലാതെ മറ്റാര്? അതോർത്തു താൻ അശ്രുപൂർണനാകുന്നു എന്നാണു ഭക്തൻ അറിയിക്കുന്നത്:-

5. നാലഞ്ചുമാസമൊരുപോൽ നയനങ്ങൾവച്ചു
കാലന്റെ കയ്യിലണയാതെ വളർത്തി നീയേ
കാലം കഴിഞ്ഞു കരുവിങ്കലിരുന്നു ഞാന-
ക്കാലം നിനച്ചു കരയുന്നിതു കേൾക്ക ശംഭോ!

നാലഞ്ചുമാസം-ഗർഭസ്ഥപിണ്ഡത്തിനു ജീവ ചൈതന്യമുണ്ടാകുന്നതു വരെ; നയനങ്ങൾവച്ച്-സദാ നോക്കി സൂക്ഷിച്ച്; നീയേ-ഭഗവാൻതന്നെ; കാലന്റെ കയ്യിലണയാതെ വളർത്തി-അതു നശിച്ചുപോകാതെ വളർത്തിക്കൊണ്ടുവന്നു; കാലം കഴിഞ്ഞു-വളർന്നു പാകമായതോടെ; കരുവിങ്കൽ ഇരുന്നു -ബോധസത്യത്തിൽ അതിനിരിപ്പും നൽകി; ശംഭോ-മംഗളസ്വരൂപിയായ ഭഗവാൻ; അക്കാലം നിനച്ച്-ആ കാലമത്രയും എന്നെക്കാത്ത കാരുണ്യത്തെയോർത്തു; ഞാൻ കരയുന്നു-കൃതഞ്ജ്ജതകൊണ്ട് എന്റെ കണ്ണുകൾ നിറയുന്നു.

ഗർഭസ്ഥപിണ്ഡത്തിനു ജീവചൈതന്യമുണ്ടാകുന്നതുവരെ സദാ നോക്കി സൂക്ഷിച്ച് ഭഗവാൻതന്നെ അതു നശിച്ചുപോകാതെ വളർത്തിക്കൊണ്ടുവന്നു. വളർന്നു പാകമായതോടെ ബോധസത്യത്തിൽ അതിനിരിപ്പും നൽകി. മംഗളസ്വരൂപിയായ ഭഗവാൻ ആ കാലമത്രയും എന്നെക്കാത്ത കാരുണ്യത്തെയോർത്തു കൃതജ്ഞതകൊണ്ട് എന്റെ കണ്ണുകൾ നിറയുന്നു.

## അക്കാലം നിനച്ചു കരയുന്നു

സ്വയം ബോധം പോലുമില്ലാതിരിക്കുന്ന ഗർഭസ്ഥ പിണ്ഡത്തെ ജീവചൈതന്യമുളവാകുന്നതുവരെ കാത്തു സൂക്ഷിച്ചു വളർത്തുന്നതു ഭഗവത്കാരുണ്യമല്ലാതെ മറ്റെന്താണ്? ഒരു സത്യാന്വേഷി തനിക്കു യാതൊരു പങ്കുമില്ലാത്തവിധം തന്റെ ശരീരത്തിന്റെ ഉത്ഭവവും വളർച്ചയും നോക്കിക്കണ്ടാൽ തന്നെ അയാളുടെ ഹൃദയം ഭഗവത്ഭക്തി കൊണ്ടു നിറായതിരിക്കയില്ല. അതു പോട്ടെ; ഇങ്ങനെ വളരുന്ന പിണ്ഡം അൽപം കഴിഞ്ഞ് വ്യക്തമായ ബോധാനുഭവത്തോടുകൂടിയതായിത്തീരുന്നു. ആ പിണ്ഡത്തെ പിൽക്കാലത്തു കവിയായും ജീവനെ നിർമിക്കാൻ മുതിരുന്ന ശാസ്ത്രജ്ഞനായും ഒക്കെ രൂപാന്തരപ്പെടുത്തുന്നത് ഈ ബോധാനുഭവമാണ്. അപ്പോൾ ഒരു സത്യാന്വേഷി ആദ്യമായി തിരയേണ്ടതു തന്റെ ഉള്ളിൽതന്നെയുള്ള ഈ ബോധാനുഭവത്തിന്റെ രഹസ്യമാണ്. അതു തിര യുന്നയാൾക്ക് ആനന്ദഘനമായി ആ ബോധം വികസിച്ച് സർവവ്യാപിത്വം കൈക്കൊള്ളുന്നതായി അനുഭവിക്കാൻ

കഴിയും. ആ അനുഭവത്തിന്റെ പശ്ചാത്തലത്തിലാണു ഭക്ത ഹൃദയം ഭഗവാങ്കൽ കൃതജ്ഞതാനിർഭരമായിത്തീരുന്നത്. അങ്ങനെ ഭഗവത്ഭക്തികൊണ്ടു ഹൃദയം നിറഞ്ഞു രോമാഞ്ചകഞ്ചുകിതനായി കണ്ണുകളിൽ അശ്രുകണങ്ങൾ നിറയുമെങ്കിൽ പരമാത്മസാക്ഷാത്കാരത്തിനു പിന്നെ അധികമൊന്നും താമസിക്കേണ്ടി വരുകയില്ല. ഭക്തിയുടെ ആ പാരമ്യമാണു പ്രസ്തുത ശ്ലോകത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

ബോധാനുഭവമുണ്ടായശേഷവും പ്രസവിച്ചു പുറത്തുവരുന്നതുവരെ വീണ്ടും കാത്തുനിൽക്കാൻ ഭഗവാന്റെ കാരുണ്യംമാത്രമേയുണ്ടായിരുന്നുള്ളൂ എന്നാണിനി വെളിപ്പെടുത്തുന്നത്:-

6. രേതസ്സുതന്നെയിതു രക്തമൊടും കലർന്നു
നാദംതിരണ്ടുരുവതായ് നടുവിൽ കിടന്നേൻ
മാതാവുമില്ലവിടെയന്നു പിതാവുമില്ലെൻ
താതൻ വളർത്തിയവനാണിവനിന്നു ശംഭോ!

രേതസ്സുതന്നെ-സൂക്ഷ്മമായ പതൃബീജംതന്നെ; ഇതു രക്തമൊടും കലർന്ന്-മാതൃരക്തവുമായി ഇടകലർന്ന്; നാദംതിരണ്ട്-ചൈതന്യത്തോടൊപ്പം ശബ്ദവും അംഗീകരിച്ച്; ഉരുവതായ്-ശിശുവിന്റെ രൂപംപൂണ്ട്; നടുവിൽ-ബോധാനുഭവത്തിനും പ്രസവത്തിനും മദ്ധ്യത്തിൽ; കിടന്നേൻ-ഗർഭപാത്രത്തിൽ തങ്ങുകയുണ്ടായി; അന്ന്-ആഘട്ടത്തിൽ; അവിടെ-അവിടെ രക്ഷയ്ക്കായി; മാതാവുമില്ലപിതാവുമില്ല-അമ്മയുമില്ല അച്ഛനുമില്ല; ശംഭോ-മംഗളസ്വരൂപിയായ ഭഗവാൻ; ഇന്നു എൻ താതൻ വളർത്തിയവനാണിവൻ-ഈ നിലയിൽ എന്റെ പിതാവായ അവിടുന്നുതന്നെയാണ് എന്നെ വളർത്തിക്കൊണ്ടുവന്നത്.

സൂക്ഷ്മമായ പിതൃബീജംതന്നെ മാതൃരക്തവുമായി ഇടകലർന്ന് ചൈതന്യത്തോടൊപ്പം ശബ്ദവും അംഗീകരിച്ചു ശിശുവിന്റെ രൂപംപൂണ്ടു ബോധാനുഭവത്തിനും പ്രസവത്തിനും മദ്ധ്യത്തിൽ ഗർഭപാത്രത്തിൽ തങ്ങുകയുണ്ടായി. ആ ഘട്ടത്തിൽ അവിടെ രക്ഷയ്ക്കായി അമ്മയുമില്ല, അച്ഛനുമില്ല. മംഗളസ്വരൂപനായ ഭഗവൻ, ഈ നിലയിൽ എന്റെ പിതാവായ അവിടുന്നുതന്നെയാണെന്നെ വളർത്തിക്കൊണ്ടുവന്നത്.

## നടുവിൽകിടന്നേൻ

ജീവൻ സ്വസങ്കൽപ്പത്തിനനുസരണമായ ജന്മം അംഗീകരിക്കാനായി പ്രാണനോടു ചേർന്ന് പിതൃദേഹത്തിൽ കടക്കുന്നു. തുടർന്ന് പിതൃബീജത്തിൽ പ്രവേശിച്ചു മാതൃ ഗർഭത്തിലെത്തിച്ചേരുന്നു. മാതൃരക്തവുമായി കുടിക്കലർന്നു പിതൃബീജം പിണ്ഡമായി ഭവിക്കുന്നു. അഞ്ചാം മാസത്തോടുകൂടി പിണ്ഡത്തിനു ബോധാനുഭവം തെളിയുന്നു. ജഠരാഗ്നിയിൽ വെന്തുനീറുന്ന ആ സ്ഥിതിയിൽ തന്റെ പഴയ ജന്മങ്ങളും കർമങ്ങളുമെല്ലാം ഓർമവരുന്നു. ഭഗവാനെ വിളിച്ച് അഭയംതേടുകയും ഈ ഇരുട്ടറയിൽനിന്നും പുറത്തുവന്നാൽ ഇനി താൻ ഒരിക്കലും ഭഗവാനെ മറക്കയില്ലെന്നു പ്രതിജ്ഞചെയ്യുകയും ചെയ്യുന്നു. പക്ഷെ പുറത്തുവരുന്നതോടെ വീണ്ടും മായാമോഹ

ത്തിൽ ആണ്ടു പോവുകയാണു പതിവ്. എന്തായാലും ബോധോദയത്തിനും പ്രസവത്തിനും ഇടയ്ക്ക് അഭയം നൽകാൻ ഭഗവാനല്ലാതെ മറ്റാരും ഉണ്ടായിരുന്നില്ല. അച്ഛനും അമ്മയും ആരും അവിടെ ആശ്വാസം നൽകാൻ ഉണ്ടായിരുന്നില്ല. ഇതൊക്കെ വിവേകത്തോടെ ചിന്തിക്കുന്ന ഒരുവൻ ജീവിതം ഭഗവദർപ്പണമാക്കിത്തീർക്കാതിരിക്കുന്നതെങ്ങനെ?

ഗർഭപാത്രത്തിലെ വേദന മറപ്പിച്ച് പഞ്ചേന്ദ്രിയങ്ങൾ ഭഗവാൻതന്നെ നൽകി അനുഗ്രഹിച്ചതുകൊണ്ടാണ് പ്രപഞ്ചത്തെ തന്നെ ഇന്നറിയാൻ കഴിയുന്നത്:-

7. അന്നുള്ള വേദന മറന്നതു നന്നുണർന്നാ-
ലിന്നിങ്ങുതന്നെരിയിൽ വീണു മരിക്കുമയ്യോ!
പൊന്നപ്പനന്നു പൊറിവാതിലൊരഞ്ചുമിട്ടു
തന്നിട്ടുതന്നെയിതുമിന്നറിയുന്നു ശംഭോ!

അന്നുള്ള വേദന-ഗർഭപാത്രത്തിൽ കിടന്ന് അന്നനുഭവിച്ച ദുഃഖം; മറന്നതു നന്ന്-ഇപ്പോൾ ഓർമവരാത്തത് നല്ലത്; ഉണർന്നാൽ-ഓർമ വന്നാൽ; ഇന്നിങ്ങുതന്നെരിയിൽ വീണു മരിക്കും-ആ ഓർമയുടെ എരിതീയിൽ വീണു നശിക്കാനിയാകും; ശംഭോ-മംഗളസ്വരൂപിയായ ഭഗവാൻ; പൊന്നപ്പൻ-സ്നേഹനിധിയായ അവിടുന്നു വാത്സല്യഭാജനമായ ഈ കുഞ്ഞിന്; പൊറിവാതിലൊരഞ്ചുമിട്ടു തന്നിട്ടു തന്നെ-വെളിച്ചം കയറാനുള്ള പഞ്ചേന്ദ്രിയങ്ങളെന്ന അഞ്ചു കൊച്ചു വാതിലുകൾ ഘടിപ്പിച്ചുതന്നതു കൊണ്ടുതന്നെയാണ്; ഇതുമിന്നറിയുന്നു-ഇവൻ ഭഗവാന്റെ കരവിരുതായ ഈ പ്രപഞ്ചത്തെയും ഇന്നറിയാനിടയായത്

ഗർഭപാത്രത്തിൽ കിടന്ന് അന്നനുഭവിച്ച ദുഃഖം ഇപ്പോൾ ഓർമവരാത്തത് നല്ലത്. ഓർമവന്നാൽ ആ ഓർമയുടെ എരിതീയിൽ വീണു നശിക്കാനിടയാകും. മംഗളസ്വരൂപിയായ ഭഗവൻ, സ്നേഹനിധിയായ അവിടുന്നു വാത്സല്യഭാജനമായ ഈ കുഞ്ഞിന് വെളിച്ചം കേറാനുള്ള പഞ്ചേന്ത്രിയങ്ങളെന്ന അഞ്ചു കൊച്ചു വാതിലുകൾ ഘടിപ്പിച്ചു തന്നതുകൊണ്ടുതന്നെയാണ് ഇവൻ ഭഗവാന്റെ കരവിരുതായ ഈ പ്രപഞ്ചത്തെയും ഇന്നറിയുന്നത്.

## അഞ്ചു പൊറിവാതിലുകൾ

പഞ്ചേന്ദ്രിയാനുഭവങ്ങളെ വിശകലനം ചെയ്യുന്നയാൾക്കു സത്യം വ്യക്തമായി തെളിഞ്ഞുകിട്ടും. എങ്ങനെയാണു തെളിയുന്നത്? സത്യം ഒന്നേയുള്ളൂ എന്നു തെളിയും. പ്രപഞ്ചരൂപത്തിൽ പലതു കാണുന്നതോ? ഒരേ സത്യം പല ഉപകരണങ്ങൾ വച്ചു നോക്കുമ്പോൾ പലതുണ്ടെന്നു തോന്നുന്നു. അത്രേയുള്ളൂ. ഒരേ പദാർഥത്തെ ഒരു ശാസ്ത്രജ്ഞൻ പല ഉപകരണങ്ങളിൽക്കൂടി കാണുമ്പോൾ അതു പല രൂപത്തിൽ കാണപ്പെടുകയില്ലേ? അതുപോലെ അകത്തും പുറത്തും സത്യം ബോധഘനമായ നിലനിൽപ്പാണ്. എന്നാൽ ആ സത്യം സ്വശക്തിക്കൊണ്ടുതന്നെ നിർമിച്ച പഞ്ചേന്ദ്രിയങ്ങളെന്ന ഉപകരണങ്ങളിൽക്കൂടി പുറത്തേയ്ക്കു നോക്കുമ്പോൾ തന്നെത്തന്നെ ശബ്ദാദിവിഷ

യങ്ങളായി അനുഭവിക്കാനിടവരുന്നു. ഈ ഉപകരണങ്ങളിൽ കൂടി നോക്കാൻ ഒരാളേയുള്ളൂ. പക്ഷെ ഉപകരണം മാറിയാൽ അനുഭവം മാറും. ഇതു തന്നെ അനുഭവം കേവലം ഉപകരണജന്യമാണെന്നു തെളിയിക്കുന്നു. എന്തായാലും അത്ഭുതകരങ്ങളായ ഈ ഉപകരണങ്ങൾ ഗർഭപാത്രത്തിൽവച്ചുതന്നെ പിണ്ഡത്തോടു ഘടിപ്പിച്ചതാരാണ്? അതു പ്രകൃതിയാണെങ്കിൽ ആ പ്രകൃതിയുടെ വ്യക്തമായ സ്വരൂപം കണ്ടെത്തുക. അതുതന്നെയാണീശ്വരൻ. സർവവ്യാപിയായ ആ ഈശ്വരന്റെ സ്വരൂപമാണ് വ്യക്തമായ ആനന്ദബോധം. ആ ജഗദീശ്വരനോടാണു ജീവൻ നന്ദി പുലർത്തേണ്ടത്.

എന്തുമാത്രം വേദന സഹിച്ചാണു മാതാവു ശിശുവിനെ പ്രസവിക്കുന്നത്. എന്നിട്ടും ശിശു ഈശ്വരനെ അന്വേഷിക്കാതെ അച്ഛനമ്മമാരെ ദുഃഖിപ്പിക്കുകയാണെങ്കിൽ ആ ജീവിതത്തെ അത്യന്തം അധന്യമാണെന്നാണിനി വെളിപ്പെടുത്തുന്നത്:–

8. എൻതള്ളയെന്നെയകമേ ചുമടായ് കിടത്തി
വെന്തുള്ളഴിഞ്ഞു വെറുതേ നെടുവീർപ്പുമിട്ടു
നൊന്തിങ്ങു പെറ്റു നരിപോലെ കിടന്നു കൂവു-
ന്നെന്താവതിങ്ങടിയനൊന്നരുളീടു ശംഭോ!

എൻതള്ള–എന്റെ അമ്മ; എന്നെ അകമേ ചുമടായ് കിടത്തി–എന്നെ പത്തു മാസം ഗർഭപാത്രത്തിൽ ചുമന്ന്; വെന്തുള്ളഴിഞ്ഞ്–എരിപൊരികൊണ്ടു മനസ്സുരുകി; വെറുതേ നെടുവീർപ്പുമിട്ട്–പ്രയോജനശൂന്യങ്ങളായ നിരവധി പ്രതീക്ഷകളോടെ ദീർഘമായി നിശ്വസിച്ച്; നൊന്തിങ്ങു പെറ്റു–കഠിനമായ വേദനയോടെ എന്നെ പ്രസവിച്ച്; നരിപോലെ കിടന്നു കൂവുന്നു–പെൺകടുവയെപ്പോലെ എന്നെച്ചൊല്ലി രാപകൽ പുലമ്പിക്കഴിയുന്നു; ശംഭോ–മംഗളസ്വരൂപിയായ ഭഗവാൻ; അടിയന് എന്താവത്–ഈ ഭക്തദാസന് എന്തു ചെയ്യാൻ കഴിയും; അരുളീടു–അങ്ങു തന്നെ അനുഗ്രഹിക്കുക.

എന്റെ അമ്മ എന്നെ പത്തു മാസം ഗർഭപാത്രത്തിൽ ചുമന്ന് എരിപൊരികൊണ്ടു മനസ്സുരുകി പ്രയോജനശൂന്യങ്ങളായ നിരവധി പ്രതീക്ഷകളോടെ ദീർഘമായി നിശ്വസിച്ച് കഠിനമായ വേദനയോടെ എന്നെ പ്രസവിച്ച് പെൺകടുവയെപ്പോലെ എന്നെച്ചൊല്ലി രാപകൽ പുലമ്പിക്കഴിയുന്നു. മംഗളസ്വരൂപിയായ ഭഗവാൻ, ഈ ഭക്തദാസന് എന്തു ചെയ്യാൻ കഴിയും? അങ്ങു തന്നെ അനുഗ്രഹിക്കുക.

### അമ്മയും മകനും

ഒരു പുത്രനെ ലഭിക്കാൻ എന്തുമാത്രം ക്ലേശമാണ് അമ്മ അനുഭവിക്കേണ്ടിവരുന്നത്. നിരവധി പ്രതീക്ഷകളാണ് സന്താനങ്ങളിൽ നിന്നും അച്ഛനമ്മമാർക്കുള്ളത്. ഭൗതികങ്ങളായ ഈ പ്രതീക്ഷകളിൽ ഒട്ടൊക്കെ നിറവേറി എന്നു തന്നെയിരിക്കട്ടെ. അതുകൊണ്ട് അച്ഛനമ്മമാരുടെയോ മക്കളുടെയോ ജീവിതം സഫലമാകുമോ? അച്ഛനമ്മമാരായാലും മക്കളായാലും ജീവിതത്തിനു ധന്യത വരണമോ ഭഗവദനുഗ്രഹം കൊണ്ടല്ലാതെ സാദ്ധ്യമല്ല. യാതൊരു ലൗകിക ബന്ധവും ജീവിതത്തെ ധന്യതയിലെത്തിക്കയില്ല. ഭഗവത്കാരുണ്യം കൊണ്ട്

സത്യബോധമുൾക്കൊള്ളുന്ന ജീവിതം മാത്രം ധന്യമാവും. അതുകൊണ്ടാണ് 'അരുളീടു ശംഭോ' എന്നു പ്രാർഥിച്ചിരിക്കുന്നത്.

ആർക്കും സംസാരക്ലേശമകറ്റാൻ ഭഗവത്കാരുണ്യം മാത്രമേ തുണയായുള്ളൂ. അതില്ലെന്നുവന്നാൽ എല്ലാ ബന്ധങ്ങളും ദുഃഖപ്രദം എന്നു വെളിപ്പെടുത്തികൊണ്ട് ഒൻപതാം പദ്യത്തോടെ കൃതി ഉപസംഹരിക്കയാണു ഗുരുദേവൻ:-

9. എല്ലാമറിഞ്ഞു ഭഗവാനിവനിന്നെടുത്തു-
ചൊല്ലേണമോ ദുരിതമൊക്കെയകറ്റണേ നീ
ഇല്ലാരുമിങ്ങടിയനങ്ങൊഴിയുന്നുവെങ്കി-
ലെല്ലാം കളഞ്ഞെരുതിലേറി വരുന്ന ശംഭോ!

ഭഗവാൻ എല്ലാമറിഞ്ഞു-സർവജ്ഞനായ ഭഗവാൻ എല്ലാമറിയുന്നുണ്ട്; ഇവനിന്നെടുത്തുചെല്ലേണമോ-ഇവനിനി ഓരോന്നും എടുത്തുപറയേണ്ട കാര്യമുണ്ടോ; എല്ലാം കളഞ്ഞ്-സകല ലോകസുഖങ്ങളിലും വിരക്തനായി; എരുതിലേറിവരുന്ന ശംഭോ-മുതുകാളപ്പുറത്തുകയറി സഞ്ചരിക്കുന്ന മംഗളസ്വരൂപനായ അല്ലയോ ഭഗവൻ; നീ-അവിടുന്ന്; ദുരിതമൊക്കെയകറ്റണേ-എല്ലാ സംസാരദുഃഖങ്ങളും തീർത്തുതരണേ; അങ്ങൊഴിയുന്നുവെങ്കിൽ-അവിടുന്നു കൈവിട്ടാൽ; ഇങ്ങ്-ഈ ലോകത്ത്; ഇല്ലാരും-ആരും ബന്ധുവായില്ലതന്നെ.

സർവജ്ഞനായ ഭഗവാൻ എല്ലാം അറിയുന്നുണ്ട്. ഇവൻ ഇനി ഓരോന്നും എടുത്തുപറയേണ്ട കാര്യമുണ്ടോ? സകല ലോകസുഖങ്ങളിലും വിരക്തനായ മുതുകാളപ്പുറത്തു കയറി സഞ്ചരിക്കുന്ന മംഗളസ്വരൂപനായ അല്ലയോ ഭഗവാൻ, അവിടുന്നു എല്ലാ സംസാരദുഃഖങ്ങളും തീർത്തുരണേ. അവിടുന്നു കൈവിട്ടാൽ ഈ ലോകത്ത് ആരും ബന്ധുവായില്ലതന്നെ.

## എല്ലാമറിഞ്ഞു ഭഗവാൻ

ഭക്തിയുടെ പരമരഹസ്യം നിഷ്കാമമായ സർവാപർണമാണ്. സർവജ്ഞനായ ഭഗവാന് ആർക്കെന്താണു വേണ്ടതെന്നു വ്യക്തമായറിമാല്ലോ. ആ സ്ഥിതിക്ക് പ്രത്യേക കാര്യങ്ങൾ അദ്ദേഹത്തോടു ചോദിച്ചിട്ടു കാര്യമുണ്ടോ. ഭക്തന്റെ അറിവില്ലായ്മയാണത്തരം അപേക്ഷകൾക്കിടയാക്കുന്നത്. തന്റെ പിണ്ഡത്തെ ആരംഭം മുതൽ രക്ഷിച്ചുതന്നെ ഭഗവാൻ ആ അജ്ഞതയൊക്കെ മാറ്റി സർവാർപ്പണ ബുദ്ധിതന്നനുഗ്രഹിക്കണമെന്നാണു ഭക്തൻ ഇവിടെ അപേക്ഷിച്ചിരിക്കുന്നത്. ശിവന്റെ വാഹനം കാളയാണെന്നു പ്രസിദ്ധി. മനുഷ്യദേഹത്തിന്റെ മഹിമ ഇങ്ങനെ വ്യക്തമായി കാട്ടിത്തന്ന ഗുരുവിന്റെ പാദങ്ങളിൽ നമുക്കു ഭക്തി പൂർവം കുമ്പിടാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 11

# ചിദംബരാഷ്ടകം

ചിദംബരാഷ്ടകം, ശിവപ്രസാദപഞ്ചകം, സദാശിവദർശനം എന്നിവ എവിടെവച്ച് എപ്പോൾ രചിച്ചു എന്നറിയാൻ വ്യക്തമായ തെളിവൊന്നും ലഭിച്ചിട്ടില്ല. 1887–നും 1897–നും ഇടയ്ക്കായിരിക്കണം ഇവ രചിച്ചിട്ടുള്ളതെന്ന് ചിലർ കരുതുന്നു. 1888–ൽ അരുവിപ്പുറത്തെ ശിവപ്രതിഷ്ഠ കഴിഞ്ഞ് ഗുരുദേവൻ പിന്നെ പല സ്ഥലങ്ങളിലും പലരൂപത്തിലുള്ള ശിവപ്രതിഷ്ഠകൾ നടത്തുകയുണ്ടായി. ആ അവസരങ്ങളിൽ എപ്പോഴെങ്കിലുമൊക്കെ രചിച്ചവയായിരിക്കണം ഈ സ്തുതികൾ.

ചിദംബരാഷ്ടകം, ശിവപ്രസാദപഞ്ചകം, സദാശിവദർശനം– ഭക്തിഭാവത്തോടൊപ്പം വൈരാഗ്യജ്ഞാനങ്ങളും വളർത്തുവാൻ അത്യന്തം ഉപകരിക്കുന്നവയാണീ സ്തുതികൾ. ഭക്തഹൃദയത്തെ ഭഗവച്ചിന്തയിൽ അലിയിച്ചുചേർക്കാനുള്ള ഇവയുടെ കഴിവ് അസാധാരണമാണ്. ഗുരുദേവൻെറ കവിത്വശക്തിയും ഇവയിൽ നല്ലപോലെ പ്രതിഫലിക്കുന്നു. ഇവ അർഥഗ്രഹണത്തോടെ നിത്യവും പാരായണം ചെയ്തു ശിവഭജനം നടത്തുന്നവർക്ക് ദുരിതങ്ങളകന്ന് സത്യാനുഭവത്തിന് വഴിതെളിയുന്നതാണ്.

ബ്രഹ്മമുഖാമരവന്ദിതലിങ്ഗം
ജന്മജരാമരണാന്തകലിങ്ഗം
കർമനിവാരണകൗശലലിങ്ഗം
തൻമൃദു പാതു ചിദംബരലിഗം 1

കൽപകമൂലപ്രതിഷ്ഠിതലിങ്ഗം
ദർപ്പകനാശയുധിഷ്ഠിരലിങ്ഗം
കുപ്രകൃതി പ്രകരാന്തകലിങ്ഗം
തൻമൃദു പാതു ചിദംബരലിങ്ഗം 2

സ്കന്ദഗണേശ്വര കൽപിതലിങ്ഗം
കിന്നരചാരണഗായകലിങ്ഗം
പന്നഗഭൂഷണപാവനലിങ്ഗം
തൻമൃദു പാതു ചിദംബരലിങ്ഗം 3

സാംബസദാശിവ ശങ്കരലിങ്ഗം
കാമ്യവരപ്രദകോമളലിങ്ഗം

സാമ്യവിഹീനസുമാനസലിങ്ഗം
തൻമൃദു പാതു ചിദംബരലിങ്ഗം. 4

കലിമലകാനനപാവകലിങ്ഗം
സലിലതരംഗവിഭൂഷണലിങ്ഗം
പലിതപതംഗപ്രദീപകലിങ്ഗം
തൻമൃദു പാതു ചിദംബരലിങ്ഗം. 5

അഷ്ടതനുപ്രതിഭാസുരലിങ്ഗം
വിഷ്ടപനാഥവികസ്വരലിങ്ഗം
ശിഷ്ടജനാവനശീലിതലിങ്ഗം
തൻമൃദു പാതു ചിദംബരലിഗം. 6

അന്തകമർദ്ദനബന്ധുരലിങ്ഗം
കൃന്തിതകാമകളേബരലിങ്ഗം
ജന്തുഹൃദിസ്ഥിതജീവകലിങ്ഗം
തൻമൃദു പാതു ചിദംബരലിങ്ഗം. 7

പുഷ്ടധിയസ്സുചിദംബരലിങ്ഗം
ദൃഷ്ടമിദം മനസാനുപഠന്തി
അഷ്ടകമേതദവാങ്മനസീയം
അഷ്ടതനും പ്രതി യാന്തി നരാസ്തേ. 8

## വ്യാഖ്യാനം

ശ്രീ നാരായണഗുരുദേവൻ രചിച്ചിട്ടുള്ള എട്ടു ചെറിയ സംസ്കൃത പദ്യങ്ങളുൾപ്പെട്ട ഒരു ശിവസ്തുതിയാണ് ചിദംബാരഷ്ടകം. ശിവഭക്തന്മാർക്ക് രാഗമാധുരിയോടെ ഗാനംചെയ്താനന്ദിക്കാൻ തക്കവണ്ണം മനോഹരമായ ശബ്ദശിൽപമുൾക്കൊള്ളുന്നതാണീ കൃതി. ശബ്ദശിൽപത്തോടൊപ്പം മനസ്സിനെ പിടിച്ചുനിറുത്താൻ കഴിയുന്ന ഭക്തിഭാവസാന്ദ്രതയും. ദക്ഷിണ ദേശത്തെ ഒരു പ്രസിദ്ധ ശിവക്ഷേത്രമാണ് ചിദംബരം. അവിടത്തെ ദേവനെ സ്തുതിക്കുന്നതായിട്ടാണു സങ്കൽപം. 'ലിംഗ'ശബ്ദത്തിന് ശിവവിഗ്രഹം എന്നാണർഥം. 'ലിംഗ' പദത്തിന് സ്വരൂപം എന്നർഥമുണ്ട്. ചിദംബരൻെറ സ്വരൂപം പാടിപുകഴ്ത്തുന്ന അഷ്ടകം എന്നും അർഥം പറയാം. എട്ടു പദ്യങ്ങൾ അടങ്ങുന്നത് അഷ്ടകം. ചിദ്രൂപത്തിൽ അഥവാ ബോധരൂപത്തിൽ അംബരം മുഴുവൻ നിറഞ്ഞുനിൽക്കുന്ന പരമാത്മാവും ചിദംബരനാണ്. അംബരപദത്തിന് ആകാശമെന്നർഥം അപ്പോൾ 'ചിദംബരാഷ്ടകം' ഇഷ്ടദേവനായ ശിവനെയും ആ ദേവൻ പ്രതിനിധാനം ചെയ്യുന്ന പരമാത്മാവിനെയും ഒരുപോലെ സ്തുതിക്കുന്ന താണെന്നോർക്കണം. ഇഷ്ടദേവനെ ഉപാസിക്കുന്നയാളിൻെറ പരമലക്ഷ്യം പരമാത്മ പ്രാപ്തിയായിരിക്കണമെന്നു ഭാവം. ഈ ബോധ

ത്തോടെ നമുക്കു കൃതിയിലേക്കു കടക്കാം. എല്ലാ പദ്യങ്ങളും ചിതംബരഭഗവാൻെറ മഹിമയെ വാഴ്ത്തുന്നവയാണ്:-

1 ബ്രഹ്മമുഖാമരവന്ദിതലിംഗം
ജന്മജരാമരണാന്തകലിംഗം
കർമനിവാരണകൗശലലിംഗം
തന്മൃദുപാതുചിദംബരലിംഗം.

ബ്രഹ്മമുഖാമരവന്ദിതലിംഗം-ബ്രഹ്മാവ് തുടങ്ങിയ ദേവന്മാരാൽ ഉപാസിക്കപ്പെടുന്ന സ്വരൂപത്തോടുകൂടിയവനും; ജന്മജരാമരണാന്തകലിംഗം -ജന്മം, ജരാ, മരണം എന്നീ സംസാര ദുഃഖങ്ങൾക്ക് അറുതിവരുത്തുന്ന സ്വരൂപത്തോടുകൂടിയവനും; കർമനിവാരണ കൗശലലിംഗം - കർമവാസനകളെ പൂർണമായി ഒഴിവാക്കാൻ കരുത്തുള്ള സ്വരൂപത്തോടുകൂടിയവനുമായ; തത്മൃദു - ആ കാരുണ്യനിധി; ചിദംബരലിംഗം - ചിദംബരത്തുള്ള ശിവൻ; പാതു - നമ്മളെ രക്ഷിക്കട്ടെ.

ബ്രഹ്മാവു തുടങ്ങിയ ദേവന്മാരാൽ ഉപാസിക്കപ്പെടുന്ന സ്വരൂപത്തോടു കൂടിയവനും ജന്മം, ജര, മരണം എന്നീ സംസാരദുഃഖങ്ങൾക്ക് അറുതി വരുത്തുന്ന സ്വരൂപ ത്തോടുകൂടിയവനും കർമവാസനകളെ പൂർണമായി ഒഴിവാക്കാൻ കരുത്തുള്ള സ്വരൂപത്തോടുകൂടിയവനുമായ ആ കാരുണ്യനിധി ചിദംബരത്തുള്ള ശിവൻ നമ്മളെ രക്ഷിക്കട്ടെ.

### ശിവമഹിമ

സൃഷ്ടിയുടെ പരമാധികാരിയാണു ബ്രഹ്മാവ്. പക്ഷെ ആ ബ്രഹ്മാവ് ചിദാകാശസ്വരൂപിയായ ബ്രഹ്മത്തിൻെറ ഒരൽപപ്രതിഭാസം മാത്രമാണ്. അതുകൊണ്ട് ബ്രഹ്മാവുപോലും സർവത്ര പരിപൂർണമായ പരമസത്തയെ സദാ സ്മരിച്ചുകൊണ്ടാണ് സൃഷ്ടികർമം നിർവഹിക്കുന്നതെന്നത്രേ ശാസ്ത്രപ്രസിദ്ധി. പ്രപഞ്ചമനസ്സാണ് ബ്രഹ്മാവ്. ബ്രഹ്മാവിൻെറ കഥതന്നെ ഇതാണെങ്കിൽ മററു ദേവന്മാരുടെ കഥ പറയാനില്ലല്ലോ. വസ്തു ഒന്നേയുള്ളു. അത് ആനന്ദഘനമായ ബോധമാണുതാനും. ഈ വസ്തുവിന് അണുപോലും കേടോ ചലനമോ ഉണ്ടാകാതെയാണ് വസ്തുശക്തിയായ മായ അതിൽ ജഡ പ്രതിഭാസങ്ങളെ ഉണ്ടാക്കിയഴിക്കുന്നത്. ജഡങ്ങളുടെ ആവിർഭാവതിരോഭാവങ്ങളാണ് ജനന ജരമരണഭ്രമത്തിനു കാരണം. നിത്യമുക്തമായ വസ്തുരൂപം ധരിക്കുന്നതോടെ ഈ ഭ്രമം മാറിക്കിട്ടും. അതുകൊണ്ട് ജഗദീശ്വരൻ, ജന്മജരാമരണാന്തകലിംഗമാണ്. ആനന്ദ ത്തിനുവേണ്ടിയാണല്ലോ എല്ലാവരും കർമം ചെയ്യുന്നത്. കർമബദ്ധനാകാതെ തന്നെ നിരന്തരമായ ആനന്ദം ആത്മസ്വരൂപം തെളിയുന്നതോടെ അനുഭവിക്കാറാകുന്നു. കർമഫലം കൊതിക്കാതെ മനസ്സിനെ ഒഴിച്ചുമാറ്റി ഇങ്ങനെയൊരാനന്ദം അനുഭവിക്കാൻ കഴിയുമെന്നു കണ്ടയാൾ പിന്നെ എന്തിനു കർമവാസനാബദ്ധനാകണം? അതുകൊണ്ടാണ് കർമ നിവാരണകൗശലലിംഗമായി ഭഗവത്സ്വരൂപത്തെ ചിത്രീകരിച്ചിരിക്കുന്നത്. ചിദാകാശസ്വരൂപിയായി സർവത്ര വിളങ്ങിനിൽക്കുന്ന പരമാത്മാവിനെയോ ചിദംബരക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായ ശിവനെയോ

ഏകാന്തമായി ഭജിക്കുമെങ്കിൽ മേൽപറഞ്ഞ കാര്യങ്ങളൊക്കെ നേടാവുന്നതാണ്. അതുകൊണ്ടാണ് 'ചിദംബരലിംഗം' നമ്മെ രക്ഷിക്കട്ടെ എന്നാശംസിക്കുന്നത്.

2 കൽപകമൂലപ്രതിഷ്ഠിതലിംഗം
ദർപ്പകനാശയുധിഷ്ഠിരലിംഗം
കുപ്രകൃതിപ്രകരാന്തകലിംഗം
തൻമൃദുപാതു ചിദംബരലിംഗം.

കൽപകമൂലപ്രതിഷ്ഠിതലിംഗം-കൽപകവൃക്ഷത്തിൻെറ ചുവട്ടിൽ പ്രതിഷ്ഠ ലഭിച്ചിട്ടുള്ളവനും അഥവാ എല്ലാവരുടെ സങ്കൽപങ്ങളും സഫലമാക്കുന്ന സ്വരൂപത്തോടുകൂടിയവനും; ദർപ്പകനാശയുധിഷ്ഠിരലിംഗം-കാമനുമായുള്ള പോരാട്ടത്തിൽ കാമനെ നശിപ്പിച്ചുകൊണ്ട് യുദ്ധത്തിൽ ഉറച്ചുനിന്നവനും അഥവാ ഉപാസകന്മാരുടെ കാമഗർവ്വത്തെ ശമിപ്പിച്ചുകൊണ്ട് ജീവിതസമരത്തിൽ തെളിയുന്ന സ്വരൂപത്തോടുകൂടിയവനും; കുപ്രകൃതിപ്രകരാന്തകലിംഗം - ദുഷ്ടപ്രകൃതികളായ അസുരക്കൂട്ടത്തെ ഒടുക്കിയവനും അഥവാ ഭക്തന്മാരുടെ ഉള്ളിലുള്ള ദുർവ്വാസനകളെയെല്ലാം ഒഴിച്ചുമാററാൻ കഴിവുള്ള സ്വരൂപത്തോടുകൂടിയവനുമായ; തന്മൃദുചിദംബരലിംഗം പാതു - ആ കരുണാനിധി ചിദംബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

കൽപകവൃക്ഷത്തിൻെറ ചുവട്ടിൽ പ്രതിഷ്ഠ ലഭിച്ചിട്ടുള്ളവനും അഥവാ എല്ലാവരുടെ സങ്കൽപങ്ങളും സഫലമാക്കുന്ന സ്വരൂപത്തോടുകൂടിയവനും കാമനുമായുള്ള പോരാട്ടത്തിൽ കാമനെ നശിപ്പിച്ചുകൊണ്ട് യുദ്ധത്തിൽ ഉറച്ചുനിന്നവനും അഥവാ ഉപാസകന്മാരുടെ കാമഗർവത്തെ ശമിപ്പിച്ചുകൊണ്ട് ജീവിതസമരത്തിൽ തെളിയുന്ന സ്വരൂപത്തോടുകൂടിയവനും ദുഷ്ടപ്രകൃതികളായ അസുരക്കൂട്ടത്തെ ഒടുക്കിയവനും അഥവാ ഭക്തൻമാരുടെ ഉള്ളിലുള്ള ദുർവ്വാസനകളെയെല്ലാം ഒഴിച്ചുമാററാൻ കഴിവുള്ള സ്വരൂപത്തോടുകൂടിയവനുമായ ആ കരുണാനിധി ചിദംബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

## ശിവമഹിമ

ഇവിടെ വിശേഷണങ്ങളെല്ലാം ഇഷ്ടദേവനായ ശിവനും ചിദാകാശസ്വരൂപിയായ പരമാത്മാവിനും ഒരുപോലെ ചേരുന്നവയാണ്. ദേവന്മാർക്ക് എല്ലാം സാധിച്ചുകൊടുക്കുന്ന കൽപവൃക്ഷം ദേവലോക ത്തുണ്ട്. എന്നിട്ടും ആ കൽപവൃക്ഷത്തിൻെറ ചുവട്ടിൽ അവർ കൈലാസവാസിയായ ശിവനെ പ്രതിഷ്ഠിച്ചു പൂജിക്കുന്നു. കൽപവൃക്ഷത്തിൻെറ കൽപവൃക്ഷമാണു ശിവനെന്നു ഭാവം. ചിദാകാശ സ്വരൂപിയായ പരമാത്മാവാകട്ടെ ഗാഢമായി ധ്യാനിച്ച് ആരെന്തഭിലഷിക്കുന്നുവോ അതൊക്കെ അവർക്കു സാധിച്ചു കൊടുക്കുന്നു. സങ്കൽപത്തിനു ഗാഢത വന്നാൽ ബോധവസ്തു അതു ഫലിപ്പിക്കും. ഇതാണ് പ്രപഞ്ചപ്രവർത്തനനിയമം. ഇഷ്ടദേവതാസങ്കൽപം ഗാഢമായാൽ ആത്മാവായ ബോധവസ്തുതന്നെ ആ രൂപംപൂണ്ട് പ്രത്യക്ഷത്തിൽ ഭക്തനെ അനുഗ്രഹിക്കാനെത്തും. ഇഷ്ടദേവന്മാരെ സാക്ഷാത്കരിക്കുന്നതിൻെറ നിയമമിതാണ്. ഇങ്ങനെ ഏതുവിധം നോക്കിയാലും ചിദംബരനാഥൻ 'കൽപകമൂല

പ്രതിഷ്ഠിതനാ'ണ്. പണ്ട് പരമശിവൻ തപസ്സുചെ യ്തുകൊണ്ടിരിക്കുമ്പോൾ പാർവ്വതിയെ മുൻനിറുത്തി കാമൻ തപോവിഘ്നം ചെയ്യാൻ ഒരുമ്പെട്ടു കാമദേവനുമായുള്ള ആ മത്സരത്തിൽ ചഞ്ചലനാകാതെ ഭഗവാൻ മൂന്നാം കണ്ണിൽനിന്നും പുറപ്പെട്ട തീജ്വാലയിൽ കാമദേവനെ ചുട്ടെരിച്ചു. യുദ്ധത്തിൽ ഉറച്ചുനിൽക്കുന്നവൻ എന്നാണ് 'യുധിഷ്ഠിര' പദത്തിനർത്ഥം. ഈ ജീവിതം ഉള്ളിലും പുറത്തും ദൈവാസുരസമ്പത്തുകൾ തമ്മിലുള്ള ഒരു പോരാട്ടമാണ്. ആസുരസമ്പത്തുകളുടെ നായകപദവിയാണു കാമത്തിനുള്ളത്. ആത്മസത്യം തിരയുന്ന ഒരാൾക്ക് ജീവിതസമരത്തിൽ കാമസങ്കൽപങ്ങൾ കുറഞ്ഞ് ക്രമേണ അചഞ്ചലമായ ആത്മാവു തെളിയുന്നു. അപ്പോൾ ചിദംബരനാഥൻ എല്ലാ വിധത്തിലും ദർപ്പകനാശയുധിഷ്ഠിരനാണ്. ദർപ്പകൻ കാമദേവനാണ്. കാമിപ്പിച്ച് അഹങ്കരിപ്പിക്കുന്നവൻ എന്നാണു പദത്തിനർത്ഥം. ത്രിപുരന്മാരെ പ്പോലുള്ള മഹാസുരവർഗങ്ങളെ നശിപ്പിച്ചവനാണു കൈലാസപതി. ആത്മ പ്രസാദം ഭക്തന്റെ ഉള്ളിൽ ദുർവ്വാസനകളെ കൂട്ടത്തോടെ നശിപ്പിക്കുന്നു. അതുകൊണ്ട് ചിദംബരനാഥൻ എല്ലാവിധത്തിലും 'കുപ്രകൃതിപ്രകാ രാന്തക'നുമാണ്. ഇങ്ങനെയെല്ലാമുള്ള ചിദംബരനാഥൻ നമ്മെ രക്ഷിക്കട്ടെ എന്നു ഭാവം.

3 സ്കന്ദഗണേശ്വരകൽപിതലിംഗം
കിന്നരചാരണഗായകലിംഗം
പന്നഗഭൂഷണപാവനലിംഗം
തൻമൃദുപാതുചിദംബരലിംഗം.

സ്കന്ദഗണേശ്വരകൽപിതലിംഗം-സുബ്രഹ്മണ്യനും ഗണപതിക്കും ജന്മം നൽകിയ സ്വരൂപത്തോടുകൂടിയവനും അല്ലെങ്കിൽ സുബ്രഹ്മണ്യനും ഗണപതിയും ഉപാസിക്കുന്ന സ്വരൂപത്തോടുകൂടിയവനും അല്ലെങ്കിൽ ബുദ്ധി, അഹങ്കാരം എന്നിവയ്ക്കാശ്രയമായ സ്വരൂപത്തോടുകൂടിയവനും കിന്നര ചാരണഗായകലിംഗം – കിന്നരന്മാർ, ചാരണന്മാർ എന്നീ ഗായകവൃന്ദങ്ങളാൽ സ്തുതിക്കപ്പെടുന്ന സ്വരൂപത്തോടു കൂടിയവനും അഥവാ ഭക്തന്മാരാൽ നിര ന്തരം വാഴ്ത്തപ്പെടുന്ന സ്വരൂപത്തോടുകൂടിയവനും; പന്നഗഭൂഷണ പാവന ലിംഗം – സർപ്പങ്ങളെ ആഭരണമായണിഞ്ഞിട്ടുള്ള പരിശുദ്ധ സ്വരൂപത്തോടു കൂടിയവനും അഥവാ സുഷുമ്ന തുടങ്ങിയ നാഡികളിൽ തെളിഞ്ഞു പ്രകാശി ക്കുന്നവനുമായ; തന്മൃദുചിദംബരലിംഗം പാതു – ആ കരുണാനിധി ചിദംബര ത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

സുബ്രഹ്മണ്യനും ഗണപതിക്കും ജന്മം നൽകിയ സ്വരൂപത്തോടുകൂ ടിയവനും അല്ലെങ്കിൽ സുബ്രഹ്മണ്യനും ഗണപതിയും ഉപാസിക്കുന്ന സ്വരൂപ ത്തോടുകൂടിയവനും അല്ലെങ്കിൽ ബുദ്ധി, അഹങ്കാരം എന്നിവയ്ക്കാ ശ്രയമായ സ്വരൂപത്തോടുകൂടിയവനും കിന്നരന്മാർ ചാരണന്മാർ എന്നീ ഗായകവൃന്ദങ്ങ ളാൽ സ്തുതിക്കപ്പെടുന്ന സ്വരൂപത്തോടുകൂടിയവനും അഥവാ ഭക്തന്മാരാൽ നിരന്തരം വാഴ്ത്തപ്പെടുന്ന സ്വരൂപത്തോടുകൂടിയവനും സർപ്പങ്ങളെ ആഭരണ മായണിഞ്ഞിട്ടുള്ള പരിശുദ്ധ സ്വരൂപത്തോടു കൂടിയവനും അഥവാ സുഷുമ്ന തുടങ്ങിയ നാഡികളിൽ തെളിഞ്ഞുപ്രകാശിക്കുന്നവനുമായ ആ കരുണാനിധി ചിദംബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

### ശിവമഹിമ

സുബ്രഹ്മണ്യനും ഗണപതിയും ശിവൻെറ പുത്രന്മാരാണ്. സ്കന്ദനും ഗണേശനും കൽപിതന്മാരായത്, ജനിപ്പിക്കപ്പെട്ടത് ഏതൊരു സ്വരൂപത്താലാണോ അത് സ്കന്ദഗണേശ്വര കൽപിതലിംഗം. ഇനി ഈ പുത്രന്മാർ പിതാവിനെത്തന്നെ സർവേശ്വരനായി ഉപാസിക്കുന്നവരുമാണ്. സുബ്രഹ്മണ്യൻ ദേവസേനാപതിയാണ്. ഗണേശൻ വിഘ്നകാരികളായ ഗണങ്ങളുടെ അധിപതിയുമാണ്. അതുകൊണ്ട് അവരെ യഥാക്രമം ബുദ്ധിയുടെയും അഹങ്കാരത്തിൻെറയും പ്രതീകങ്ങളായി കരുതാം. ബുദ്ധിക്കും അഹങ്കാരത്തിനും ഉറവിടമായ സ്വരൂപമാണല്ലോ പരമാത്മസ്വരൂപം. കിന്നരന്മാരും ചാരണന്മാരും ദേവവിശേഷങ്ങളാണ്. അവർ ശിവമഹിമ ലോകമെങ്ങും പാടിനടക്കുന്നു. അവരെ സത്യദർശികളുടെ പ്രതിനിധികളായിക്കരുതാം. ജ്ഞാനികൾ പരമാത്മമഹിമ വാഴ്ത്തി നടക്കുന്നവരാണല്ലോ. ശിവൻ സർപ്പഭൂഷണനാണെന്നു പ്രസിദ്ധി. കുണ്ഡലിനീപ്രാണസാക്ഷാത്കാരത്തിൽ തെളിയുന്ന സുഷുമ്നാദി നാഡികളുടെ പ്രതീകങ്ങളാണ് സർപ്പങ്ങളെന്നു കരുതാം. ആ അനുഭവത്തിൽ തേജോമയമായി വിളങ്ങുന്ന ആത്മസ്വരൂപമാവാം പന്നഗ ഭൂഷണ പാവനലിംഗം.' ഇങ്ങനെയെല്ലാമുള്ള ചിദംബരനാഥൻ നമ്മെ രക്ഷിക്കട്ടെ.

4 സാംബസദാശിവ ശങ്കരലിംഗം
കാമ്യവരപ്രദകോമളലിംഗം
സാമ്യവിഹീനസുമാനസലിംഗം
തന്മൃദുപാതുചിദംബരലിംഗം

സാംബസദാശിവ ശങ്കരലിംഗം-ദേവിയോടൊപ്പം സദാമംഗളമൂർത്തിയായി മററുള്ളവർക്കും മംഗളം അരുളി വർത്തിക്കുന്നവനും; കാമ്യവരപ്രദകോമളലിംഗം-ഇഷ്ടമുള്ള വരങ്ങൾ നൽകി ഭക്തന്മാരെ അനുഗ്രഹിച്ചു സുന്ദരമൂർത്തിയായി നിലകൊള്ളുന്നവനും; സാമ്യവിഹീനസുമാനസലിംഗം-അളവില്ലാത്തവണ്ണം സജ്ജനഹൃദയങ്ങളിൽ തെളിയുന്ന രൂപത്തോടുകൂടിയവനുമായ; തന്മൃദുചിദംബര ലിംഗം പാതു - ആ കാരുണ്യനിധി ചിദംബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

ദേവിയോടൊപ്പം സദാ മംഗളമൂർത്തിയായി മററുള്ളവർക്കു മംഗളമരുളി വർത്തിക്കുന്നവനും ഇഷ്ടമുള്ള വരങ്ങൾ നൽകി ഭക്തന്മാരെ അനുഗ്രഹിച്ചു സുന്ദരമൂർത്തിയായി നിലകൊള്ളുന്നവനും അളവില്ലാത്തവണ്ണം സജ്ജന ഹൃദയങ്ങളിൽ തെളിയുന്ന രൂപത്തോടുകൂടിയവനുമായ ആ കാരുണ്യനിധി ചിദംബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

### ശിവമഹിമ

ശിവൻ സാംബശിവനാണ്. തൻെറ പകുതി ദേഹം ദേവിക്കു പകുത്തുകൊടുത്ത് സദാ അർധനാരീശ്വരനായി കഴിയുന്നയാളാണ്. ജഗദാശ്രയ ഭൂതനായ പരമപുരുഷനും സദാ പ്രകൃതിയെ ആശ്രയിച്ചു കഴിയുന്നവനുമാണ്. പുരുഷനും പ്രകൃതിയും ഒരുപോലെ അനാദിയാണെന്നാണല്ലോ ശാസ്ത്ര

പ്രഖ്യാപനം. അമ്മയോടൊപ്പം മംഗളസ്വരൂപിയായ ഭഗവാൻ ആശ്രയിക്കുന്നവർക്കൊക്കെ മംഗളമരുളാൻ ജഗത്തിലെവിടെയും സദാ കാത്തുനിൽക്കുന്നു. ഇഷ്ടമുള്ളവരങ്ങൾ ഭക്തിപൂർവം ചോദിച്ചാൽ സാംബശിവൻ തീർച്ചയായും നൽകാതിരിക്കുകയില്ല. തൻെറ സുന്ദരരൂപം മററുള്ളവരെ അനുഗ്രഹി ക്കാൻ വേണ്ടിമാത്രം സൂക്ഷിക്കുന്ന ആളാണു ഭഗവാൻ. സർവോപരി ശുദ്ധിവന്ന ഭക്തചിത്തത്തിൽ അളവില്ലാത്തവണ്ണം ആ സുന്ദരരൂപം തെളിയുകയും ചെയ്യും. പുരുഷാകൃതിയിൽ തെളിഞ്ഞാലും ആ പുരുഷരൂപം അനന്തമായ ആനന്ദത്തിൻെറ ആകൃതിയാണെന്നു വെളിപ്പെടുത്തിക്കൊണ്ടുതന്നെ തെളിയും. അങ്ങനെയുള്ള ചിദംബരനാഥൻ നമ്മെ രക്ഷിക്കട്ടെ.

5 കലിമലകാനനപാവകലിംഗം
സലിലതരംഗവിഭൂഷണലിംഗം
പലിതപതംഗപ്രദീപകലിംഗം
തന്മൃദുപാതുചിദംബരലിംഗം.

കലിമലകാനനപാവകലിംഗം – കലികാല ദോഷമാകുന്ന കാടിനെ എരിച്ചു ചാമ്പലാക്കുന്ന അഗ്നിയായി പ്രശോഭിക്കുന്നവനും; സലിലതരംഗ വിഭൂഷണലിംഗം – ഗംഗാതരംഗങ്ങളെ രമണീയമാംവണ്ണം ശിരസ്സിലണിഞ്ഞി ട്ടുള്ളവനും; പലിതപതംഗപ്രദീപകലിംഗം – സായന്തനസൂര്യനെപ്പോലെ അരുണിമയാർന്നു ലോകത്തെ പ്രകാശിപ്പിക്കുന്ന സ്വരൂപത്തോടുകൂടിയവനുമായ; തന്മൃദുചിദംബരലിംഗം പാതു – ആ കരുണാനിധി ചിദംബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

കലികാലദോഷമാകുന്ന കാടിനെ എരിച്ചു ചാമ്പലാക്കുന്ന അഗ്നിയായി പ്രശോഭിക്കുന്നവനും ഗംഗാതരംഗങ്ങളെ രമണീയമാംവണ്ണം ശിരസ്സിൽ അണിഞ്ഞിട്ടുള്ളവനും സായന്തനസൂര്യനെപ്പോലെ അരുണിമയാർന്നു ലോകത്തെ പ്രകാശിപ്പിക്കുന്ന സ്വരൂപത്തോടുകൂടിയവനുമായ ആ കരുണാനിധി ചിദംബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

### ശിവമഹിമ

സഗുണമായോ നിർഗുണമായോ ഉള്ള ഉപാസന കലികാലദോഷങ്ങളായ കാമക്രോധലോഭാദി ചിത്തവികാരങ്ങളെ ക്രമേണ നിശ്ശേഷം ഒഴിച്ചു മാററുന്നതാണ്. അതുകൊണ്ട് സഗുണനായാലും നിർ ഗുണനായാലും ശിവൻ 'കലിമലകാനനപാവകലിംഗം' തന്നെയാണ്. ശിവൻ ശിരസ്സിൽ ഗംഗയെ ധരിക്കുന്നു എന്നു പ്രസിദ്ധി. പരമാത്മശിവൻ കുണ്ഡലിനീ പ്രാണസാക്ഷാത്കാരവേളയിൽ ഭക്തശിരസ്സിൽ അമൃതധാരചൊരിയുന്നു എന്നും പ്രസിദ്ധി. അതുകൊണ്ട് സഗുണനായാലും നിർഗുണനായാലും ശിവൻ 'സലിലതരംഗ വിഭുഷണലിംഗ'മാണ്. ശിവൻെറ മൂർത്തി അരുണിമപൂണ്ട് സുന്ദരമാണ്. സായന്തനസൂര്യനു തുല്യം പ്രകാശംപൂണ്ട് ശീതളമായി ഭക്തഹൃദയത്തിൽ തെളിയുന്നവനാണ് പരമാത്മശിവൻ. അങ്ങനെ ശിവൻ സർവ്വധാ 'പലിത പതംഗപ്രദീപകലിംഗ'മാണ്. സായന്തനസൂര്യനാണു പലിതപതംഗൻ. ഭക്ത

74-2003 29

ഹൃദയത്തിൽ പ്രകാശിക്കുന്ന ശിവൻ ലോകത്തെയും പ്രകാശമയമാക്കിത്തീർക്കുന്നു. അതു വെളിപ്പെടുത്താനാണ്. 'പ്രദീപക' പദം പ്രയോഗിച്ചിരിക്കുന്നത്. ഇങ്ങനെയെല്ലാമുള്ള ചിദംബരനാഥൻ നമ്മെ രക്ഷിക്കട്ടെ.

6 അഷ്ടതനുപ്രതിഭാസുരലിംഗം
വിഷ്ടപനാഥവികസ്വരലിംഗം
ശിഷ്ടജനാവനശീലിതലിംഗം
തന്മൃദുപാതുചിദംബരലിംഗം

അഷ്ടതനുപ്രതിഭാസുരലിംഗം - എട്ടു മൂർത്തികളോടികൂടി ജനങ്ങൾക്കു കാണത്തക്കവണ്ണം വിളങ്ങിനിൽക്കുന്നവനും; വിഷ്ടപനാഥവികസ്വരലിംഗം - ലോകത്തിനു മുഴുവൻ നാഥനായി സർവ്യാപിയായ രൂപത്തോടുകൂടിയവനും; ശിഷ്ട ജനാവനശീലിതലിംഗം-സജ്ജനങ്ങളെ കാത്തുരക്ഷിക്കുക എന്ന സ്വഭാവത്തോടുകൂടിയവനുമായ; തന്മൃദുചിദംബരലിംഗം പാതു-ആ കാരുണ്യ നിധി ചിദംബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

എട്ടു മൂർത്തികളോടുകൂടിയ ജനങ്ങൾക്കു കാണത്തക്കവണ്ണം വിളങ്ങിനിൽക്കുന്നവനും ലോകത്തിനുമുഴുവൻ നാഥനായി സർവവ്യാപിയായ സ്വരൂപത്തോടുകൂടിയവനും സജ്ജനങ്ങളെ കാത്തുരക്ഷി ക്കുകയെന്ന സ്വഭാവത്തോടുകൂടിയവനുമായ ആ കരുണാനിധി ചിദംബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

### ശിവമഹിമ

ശിവൻെറ എട്ടു ശരീരങ്ങളാണ് ഈ പ്രപഞ്ചം എന്നു കരുതപ്പെടുന്നു. ഇതാണ് *അഷ്ടമൂർത്തി*യായ ശിവൻെറ സങ്കൽപം. പഞ്ചഭൂതങ്ങൾ, സൂര്യൻ, ചന്ദ്രൻ, ജീവാത്മാവ് ഇവയാണ് എട്ടു മൂർത്തികൾ. ശിവസ്വരുപിയായ പരമാത്മാവിൻെറ പ്രകടഭാവങ്ങളാണല്ലോ ഇവ. അതുകൊണ്ട് ഇവയെ ശിവൻെറ മൂർത്തികളായി കരുതുന്നതുചിതംതന്നെ. ഈ അഷ്ടമൂർത്തിയായ ശിവനെയാണ് 'അഷ്ടതനുപ്രതിഭാസുരലിംഗം' എന്നു പുകഴ്ത്തിയിരി ക്കുന്നത്. എട്ടു ശരീരങ്ങളിലും വ്യാപിച്ചുനിന്ന് "അവയെ പ്രവർത്തിപ്പിക്കുന്നതുകൊണ്ട് ശിവൻ വിഷ്ടപനാഥനാണ്. സർവവ്യാപിയായി നിന്നുകൊണ്ടാണദ്ദേഹം ലോകത്തെ നയിക്കുന്നത്. 'വികസ്വര'പദത്തിന് സർവവ്യാപി എന്നർഥം. സത്യം അന്വേഷിക്കുന്നവരാണു സജ്ജനങ്ങൾ. സജ്ജനങ്ങൾക്കു തൻെറ ശുദ്ധമായ സ്വരൂപം വെളിപ്പെടുത്തിക്കൊടുത്ത് അവരെ അനുഗ്രഹിക്കുക എന്നത് ഭഗവാൻെറ സ്വഭാവമാണ്. എത്രയെത്രപേരെയാണ് അങ്ങനെ അനുഗ്രഹിച്ചിട്ടുള്ളത്. ഇന്നും അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നത്. അങ്ങനെയുള്ള ചിദംബരനാഥൻ നമ്മെ രക്ഷിക്കട്ടെ.

7 അന്തകമർദ്ദനബന്ധുരലിംഗം
കൃന്തിതകാമകളേബരലിംഗം
ജന്തുഹൃദിസ്ഥിതജീവകലിംഗം
തൻമൃദുപാതുചിദംബരലിംഗം.

അന്തകമർദ്ദന ബന്ധുരലിംഗം-കാലനെ കൊന്നു ഭക്തനെ രക്ഷിച്ച ഭക്ത ഹൃദയഹാരിയായ സ്വരൂപത്തോടുകൂടിയവനും; കൃന്തിതകാമകളേബര ലിംഗം-കാമന്റെ ശരീരത്തെ ദഹിപ്പിച്ച സ്വരൂപത്തോടുകൂടിയവനും; ജന്തു ഹൃദിസ്ഥിത ജീവകലിംഗം - ജീവികളുടെ ഹൃദയത്തിൽ ഇരുന്ന് അവയെ ജീവിപ്പിക്കുന്ന സ്വരൂപത്തോടുകൂടിയ വനുമായ; തൻമൃദുചിദംബരലിംഗം പാതു - ആ കാരുണ്യനിധി ചിദംബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

കാലനെ കൊന്നു ഭക്തനെ രക്ഷിച്ച ഭക്തഹൃദയഹാരിയായ സ്വരൂപ ത്തോടു കൂടിയവനും കാമന്റെ ശരീരത്തെ ദഹിപ്പിച്ച സ്വരൂപത്തോടു കൂടിയവനും ജീവികളുടെ ഹൃദയത്തിൽ ഇരുന്ന് അവയെ ജീവിപ്പിക്കുന്ന സ്വരൂപത്തോടുകുടിയവനുമായ ആ കാരുണ്യനിധി ചിദം ബരത്തുള്ള ശിവൻ നമ്മെ രക്ഷിക്കട്ടെ.

## ശിവമഹിമ

മൃകണ്ഡുമുനിയുടെ പുത്രനായ മാർക്കണ്ഡൻ താൻ അൽപായുസ്സാ ണെന്നറിഞ്ഞ് ശിവനെ ഗാഢമായി ഭജിച്ചു. പതിനാറുവയസ്സുവരെ മാത്രമേ മാർക്കണ്ഡനിരിപ്പുള്ളൂ എന്നായിരുന്നു വിധി. പതിനാറാം വയസ്സിൽ മാർക്ക ണ്ഡനെകൊണ്ടുപോകാൻ കാലനെത്തിയപ്പോൾ ശിവൻ പ്രത്യക്ഷനായി കാലനെതടഞ്ഞു. കാലനും ശിവനുമായി പൊരുതി കാലൻ മരിച്ചു. അന്നു മുതലാണു ശിവൻ കാലകാലനായി ഭവിച്ചത്. ആത്മാവിനെ അന്വേഷിക്കുന്ന യാൾ കാലത്തിന്റെ പരിണാമദശകളെ അതിക്രമിച്ചു നിൽക്കുന്ന നിത്യസത്യ ത്തിലെത്തിച്ചേരുന്നു. ഇങ്ങനെ സഗുണശിവനും നിർഗുണശിവനും ഒരുപോലെ കാലകാലന്മാരാണ്. ഒരു സത്യാന്വേഷിക്ക് കാലവും മററും പൊട്ടി ച്ചെറിയാവുന്ന മൃദുനൂലാണെന്നു ഗുരുദേവൻതന്നെ *ജനനീനവരത്നമഞ്ജരി* യിൽ വിവരിച്ചിട്ടുള്ള തോർമിക്കുക. തപസ്സു മുടക്കാനെത്തിയ കാമനെ ശിവൻ ദഹിപ്പിച്ച കഥ "പ്രസിദ്ധമാണല്ലോ. ആത്മാന്വേഷണത്തിലേർപ്പെടുന്നവർ അവരുടെ ജ്ഞാനാഗ്നിയിൽ എല്ലാ കാമങ്ങളും എരിച്ചു ചാമ്പലാക്കുന്നു. അങ്ങനെ സഗുണശിവനും നിർഗുണശിവനും ഒരുപോലെ കാമാരികളാണ്. സഗുണഭാവത്തിലായാലും നിർഗുണഭാവത്തിലായാലും ശിവനെ ആദ്യം സാക്ഷാത്കരിക്കേണ്ടത് ഹൃദയത്തിലാണ്. പരബ്രഹ്മം വ്യക്തിശരീരങ്ങളി ലെ ഹൃദയഗുഹകളിൽ ആത്മരൂപേണ വർത്തിക്കുന്നു എന്നു ശാസ്ത്രപ്രസിദ്ധി. ആ ദേവൻ അവിടെ അങ്ങനെയുള്ളതുകൊണ്ടാണ് എല്ലാ ജന്തുശരീരങ്ങളും ബോധപൂർവ്വം ചലിക്കുന്നത്. അതുകൊണ്ട് ശിവൻ ജന്തുഹൃദിസ്ഥിതി ജീവകലിംഗനാണ്. ഇങ്ങനെയെല്ലാമുള്ള ചിദംബര നാഥനായ ശിവൻ നമ്മെ രക്ഷിക്കട്ടെ.

8 പുഷ്ടധിയസ്സുചിദംബരലിംഗം
ദൃഷ്ടമിദംമനസാനുപഠന്തി
അഷ്ടകമേതദവാങ്മനസീയം
അഷ്ടതനും പ്രതിയാന്തിനരാസ്തേ.

പുഷ്ടധിയ-വിവേകശാലികളായ ആരൊക്കെയാണോ; ഇദം സുചിദംബര ലിംഗം - ഇങ്ങനെ വിവരിക്കപ്പെട്ട ദിവ്യനും ചിദംബരസ്വരൂപനുമായ ശിവനെ; മനസാ ദൃഷ്ടം-ഹൃദയത്തിൽ ഭാവനചെയ്തു ദർശിച്ചുകൊണ്ടു; അവാങ് മനസീയം-വാക്കിനും മനസിനും അതീതമായ സത്യത്തെ വിവരിക്കുന്ന; ഏതത് അഷ്ടകം - എട്ടു പദ്യങ്ങളടങ്ങിയ ഈ ശിവസ്തുതി; അനുപഠന്തി - ദിവസേന ഉരുവിട്ടു വിചാരം ചെയ്യുന്നത്; തേ നരാ - ആ മനുഷ്യർ; അഷ്ടതനും പ്രതിയാന്തി - അഷ്ടമൂർത്തിയായ ശിവനെ പ്രാപിക്കുന്നു.

വിവേകശാലികളായ ആരൊക്കെയാണോ ഇങ്ങനെ വിവരിക്കപ്പെട്ട ദിവ്യനും ചിദംബരസ്വരൂപനുമായ ശിവനെ ഹൃദയത്തിൽ ഭാവനചെയ്തു ദർശിച്ചുകൊണ്ട് വാക്കിനും മനസ്സിനും അതീതമായ സത്യത്തെ വിവരിക്കുന്ന എട്ടു പദ്യങ്ങളടങ്ങിയ ഈ ശിവസ്തുതി ദിവസേന ഉരുവിട്ടു വിചാരം ചെയ്യുന്നത് ആ മനുഷ്യർ അഷ്ടമൂർത്തിയായ ശിവനെ പ്രാപിക്കുന്നു.

## സ്തോത്രമഹിമ

ഈ ചിദംബരാഷ്ടകം തികച്ചും പരബ്രഹ്മപ്രതിപാദകമാണെന്നു കാണിക്കാനാണ്. 'അവാങ്മനസീയം' എന്ന വിശേഷണം ചേർത്തിരിക്കുന്നത്. വാക്കും മനസ്സും ആ സത്യ ത്തിൽ ചെന്നുമുട്ടിയിട്ട് അതിനെ അറിയാൻ കഴിയാതെ മടങ്ങിപ്പോരുന്നു എന്നാണല്ലോ ഉപനിഷത് പ്രഖ്യാപനം. അപ്പോൾ ഇഷ്ടദേവനായ ശിവനോ? ആ പരബ്രഹ്മത്തിന്റെ പ്രതീകം മാത്രം. സഗുണദേവനെയായാലും നിർഗുണദേവനെയായാലും മുൻപിൽ കാണുന്നതുപോലെ ഭാവനചെയത് ഈ സ്തോത്രം ദിവസേന ഉപാസിക്കണം. മന്സ്സിന്റെ ഏകാഗ്രതയാണ് ആത്മസാക്ഷാ ത്കാരത്തിനുള്ള ഉപായം. ഏകാഗ്രമനസ്സ് അതിനുവേണ്ടെങ്കിൽപോലും ആത്മാനന്ദമനുഭവിക്കും. ഇതാണു നിയമം. ഭക്തിഭാവനയിൽ അലിഞ്ഞുചേർന്നു മനസ്സിനേകാഗ്രതവരാൻവേണ്ടിയാണ് മുൻപിൽ കാണുന്നതുപോലെ ഭാവനചെയ്യാൻ ആവശ്യപ്പെട്ടിരിക്കുന്നത്. ഏകാഗ്രത ദൃഢപ്പെട്ടാൽ സഗുണദേവൻ ചൈതന്യമുററ് ഉള്ളിൽ തെളിയും. അതോടെ നിർഗുണമായ വസ്തുബോധത്തിനു വഴിയും കാണാറാകും. നേരിട്ട് നിർ ഗുണമായ ആത്മവസ്തുവിനെത്തന്നെ ഏകാഗ്രപ്പെട്ട മനസ്സിൽ തിരയുന്നവർക്ക് അതിരറ്റ പ്രസാദരൂപത്തിൽ ആ സത്യം അനുഭവപ്പെടാൻ തുടങ്ങും. തുടർന്ന് സമാധി പാകപ്പെട്ടു പരബ്രഹ്മസാക്ഷാത്കാരം സാദ്ധ്യമാവുകയും ചെയ്യും രണ്ടായാലും വിവേകത്തോടെ ഈ സ്േതാത്രം ഉരുവിടുകയും മനനം ചെയ്യുകയും ചെയ്യുന്നവർക്ക് അഷ്ടമൂർത്തിയായി പ്രപഞ്ചരൂപേണ കാണപ്പെടുന്ന പരബ്രഹ്മശിവനെ തീർച്ചയായും പ്രാപിക്കാൻ കഴിയും. ഇത്ര വിശിഷ്ടമാംവണ്ണം അഷ്ടമൂർത്തിയുടെ അടുത്തേയ്ക്കു വഴിതെളിച്ചുതരുന്ന പരമഗുരുവിന്റെ പാദങ്ങളിൽ നമുക്കും തലകുനിച്ചു വണങ്ങാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 12

# മനനാതീതം

ഇതിന്റെ രചനാകാലം കൃത്യമായി നിർണയിക്കപ്പെട്ടിട്ടില്ല. 1884-ലാണെന്നു ചിലർ കരുതുന്നു. പരമസത്യം മനസ്സിനു വിചാരം ചെയ്തു പൂർണമായും കണ്ടെത്താവുന്നതല്ല. അതു മനനാതീതമാണ്. ആ സത്യത്തെ പ്രതിപാദിക്കുന്ന കൃതിയായതുകൊണ്ട് 'മനനാതീത'മെന്നു പേരിട്ടിരിക്കുന്നു. സത്യം കണ്ടെത്താനുള്ള ഉപായമായ വൈരാഗ്യമാണീ കൃതിയിലെ പ്രധാനപ്രതിപാദ്യം. അതുകൊണ്ട് പത്തു പദ്യങ്ങളുൾക്കൊള്ളുന്ന ഈ കൃതിക്ക് 'വൈരാഗ്യദശകം' എന്നും പേരുണ്ടായി. വൈരാഗ്യം ദൃഢമായാലുണ്ടാകുന്ന ബ്രഹ്മാനുഭവമാണ് 'മനനാതീതം'.

ആത്മസാക്ഷാത്കാരം കൊതിക്കുന്ന സാധകന്മാർക്കുവേണ്ടി രചിക്കപ്പെട്ടിട്ടുള്ളതാണീ കൃതി. ശാരീരികസുഖരൂപത്തിലുള്ള കാമത്തോടു വിരക്തി വരണേ എന്നാണിതിൽ പ്രധാനമായും പ്രാർഥിച്ചിരിക്കുന്നത്. കാമജയം മറ്റെല്ലാ ഇന്ദ്രിയങ്ങളുടെയും ജയത്തിൽ കലാശിക്കും. ഒരു സത്യാന്വേഷി നിരന്തരമായ ഭഗവച്ചിന്തയിലൂടെ കാമത്തെ ജയിക്കാൻ യത്നിക്കേണ്ടതാണ്. സ്ഥിരമായ ബ്രഹ്മചര്യം പാലിക്കാൻ കഴിയാതെ തന്റെ ശിഷ്യന്മാരിൽ ചിലർ ഭ്രംശിച്ചുപോകുന്നതു കണ്ടിട്ടായിരിക്കണം ഗുരുദേവൻ ഇതെഴുതിയത്. എന്തായാലും ഈ കൃതി വായിച്ചു മനനം ചെയ്യുന്നവർക്കു ബ്രഹ്മചര്യം ഉറച്ച് ആത്മാനുഭവത്തിനു വഴിതെളിയുമെന്നുള്ളതു നിശ്ചയം.

കരുങ്കുഴലിമാരൊടുകലർന്നുരുകിയപ്പൂ-
ങ്കുരുന്നടിപിരിഞ്ഞടിയനിങ്ങു കുഴയുന്നു
പെരുംകരുണയാറണിയുമയ്യനെ മറന്നി-
ത്തുരുമ്പനിനിയെന്തിനുയിരോടു മരുവുന്നു? 1

മരുന്നു തിരുനാമമണിനീറൊടിതു മന്നിൽ
തരുന്നു പല നന്മതടവീടുമടി രണ്ടും
വരുന്ന പല ചിന്തകളറുന്നതിനുപായാ-
ലിരന്നിതു മറന്നു കളയായ്‌വതിനടുത്തേൻ. 2

അടുത്തവരൊടൊക്കെയുമെതിർത്തുപൊരുതീടും
പടത്തലവിമാരൊടു പടയ്ക്കടിയനാളോ?
എടുത്തരികിരുത്തിയരുളേണമിനിയും പൊ-
ന്നടിത്തളിർമറന്നിവിടെയെന്തിനലയുന്നു? 3

അലഞ്ഞു മുലയുംതലയുമേന്തിയകതാരിൽ
കലങ്ങിയെഴുമാഴിയുമഴിഞ്ഞരിയകണ്ണും
വിളങ്ങിവിളയാടിനടകൊള്ളുമിവരോടി-
മ്മലങ്ങളൊഴുകും കുടിലിലാണു വലയുന്നു. 4

വളഞ്ഞു വലകെട്ടിമദനപ്പുലയനുള്ളും-
കളഞ്ഞതിലകപ്പറവ വീണു വലയുന്നു
വളഞ്ഞ കുഴലോടുമുലയുന്ന മിഴിയിന്നും
വിളഞ്ഞതതിലെന്തിനു കിടന്നു ചുഴലുന്നു? 5

ചുഴന്നുവരുമാളുകളെയൊക്കെ വിലകൊണ്ടി-
ങ്ങെഴുന്നണയുമെന്നൊരറിവുണ്ടടിയനിന്നും
ഉഴന്നവരിലുള്ളമലയാതിവിടെയൊന്നായ്-
ത്തൊഴുന്നു തുയരോടിവിടെ നിന്നടിയിണയ്ക്കായ്. 6

ഇണങ്ങിയിരുകൊങ്കയുമിളക്കിയുയിരുണ്ണും-
പിണങ്ങളൊടു പേടി പെരുതായി വിളയുന്നു
മണം മുതലൊരഞ്ചിലുമണഞ്ഞു വിളയാടും-
പിണങ്ങളൊടു ഞാനൊരു കിനാവിലുമിണങ്ങാ! 7

'ഇണ'ങ്ങണമെനിക്കരുളിലെന്തിനു കിടന്നീ
ഗുണങ്ങളൊഴിയും കുലടമാരൊടലയുന്നു
പിണഞ്ഞു പുണരും പെരിയപേയടിയൊടെ പോയ്
മണങ്ങളുമറുന്നതിനിതാ മുറയിടുന്നു. 8

മുറയ്ക്കുമുറ മിന്നിമറയും മിഴിയിളക്കി-
ത്തെറിക്കുമൊരു പെൺകൊടി ചെറുത്തടിയിലാക്കി
മറുത്തുവിളയാടി മരുവുന്നിടയിലെല്ലാം
വെറുത്തുവരുവാനെഴുതി നിന്തിരുവടിക്കായ്. 9

അയയ്ക്കരുതിനിച്ചടുലലോചനയൊടപ്പൊൻ-
ശയത്തളിരിലേന്തിയടിയോടവനിയിന്മേൽ
മയക്കവുമറുത്തു മണിമേനിയിലണച്ചീ-
ടയയ്ക്കരുതയയ്ക്കുരുതനംഗരിപുവേ! നീ. 10

## വ്യാഖ്യാനം

ബ്രഹ്മമാണ് പരമസത്യം. ശുദ്ധവും നിശ്ചലവുമായ ആനന്ദബോധമാണ് ബ്രഹ്മസ്വരൂപം. പ്രപഞ്ചമായി കാണപ്പെടുന്ന എല്ലാ കാഴ്ചകളും ഈ ഒരേ ഒരു വസ്തുവിലെ നാമരൂപങ്ങൾ മാത്രമാണ്. ശുദ്ധബോധത്തിന് ഒരു മാറ്റവും വരുത്താതെ അതിൽ പൊന്തിമറയുന്നവയാണ് നാമരൂപങ്ങൾ. ഒരാൾക്കു

സ്വന്തം ഉള്ളിൽ നാമരൂപാത്മകങ്ങളായ സങ്കല്പങ്ങളെ മാറ്റാൻ കഴിഞ്ഞാൽ ഈ സത്യം സൂര്യതുല്യം തെളിച്ചനുഭവിക്കാൻ കഴിയും. സങ്കല്പമറ മാറ്റുകയാണ് സത്യം കാണാനുള്ള മാർഗം. അതുകൊണ്ട് സത്യം മനനാതീതമാണ്. ചിന്തിച്ചറിയാൻ പറ്റുന്നതല്ലെന്ന് താൽപ്പര്യം. സങ്കല്പമറകൾ മാറാൻ എന്താണുപായം? വൈരാഗ്യമാണുപായം. ജഗത്തിനെ മുഴുവൻ ബ്രഹ്മമയമായി ഭാവനചെയ്ത് ലോകസുഖങ്ങളിൽനിന്ന് മനസ്സ് പിൻതിരിയണം. ലോകസുഖങ്ങളിൽനിന്നും പിൻതിരിയുന്ന മനസ്സ് അകത്ത് അടങ്ങിയൊതുങ്ങി ആത്മാവുമായി ഏകീഭവിക്കും. തുടർന്നു പ്രപഞ്ചം മുഴുവൻ ആത്മസ്വരൂപമാണെന്ന് അനുഭവിക്കാനും കഴിയും. സത്യം കണ്ടെത്താനുള്ള ഉപായമായ വൈരാഗ്യമാണ് ഗുരുദേവൻ 'മനനാതീതം' എന്ന പേരിൽ പത്തു പദ്യങ്ങൾകൊണ്ട് പ്രതിപാദിച്ചിരിക്കുന്നത്. അതുകൊണ്ട് അതിന് വൈരാഗ്യദശകം എന്ന് പേര് നൽകപ്പെട്ടിരിക്കുന്നു. വൈരാഗ്യം ദൃഢമായാൽ ഉണ്ടാകുന്ന ബ്രഹ്മാനുഭവമാണ് മനനാതീതം. മനനാതീതമെന്നാൽ സങ്കല്പങ്ങൾക്കും വിചാരങ്ങൾക്കും അപ്പുറം നിൽക്കുന്നതെന്നാണർഥം. വൈരാഗ്യം ആ സത്യാനുഭവം നേടിത്തരുന്നതായതുകൊണ്ട് വൈരാഗ്യപ്രതിപാദകമായ കവിതയ്ക്ക് മനനാതീതം എന്ന പേരും അന്വർഥമാണ്.

ആത്മസാക്ഷാത്കാരം കൊതിക്കുന്ന സാധകന്മാർക്കുവേണ്ടി രചിക്കപ്പെട്ടിട്ടുള്ളതാണീ കവിത. ശാരീരികസുഖരൂപത്തിലുള്ള കാമത്തോട് വിരക്തിവരണേ എന്നാണിതിൽ പ്രധാനമായും പ്രാർഥിച്ചിരിക്കുന്നത്. കാമജയം മറ്റെല്ലാ ഇന്ദ്രിയങ്ങളുടെയും ജയത്തിൽ കലാശിക്കും സ്ത്രീപുരുഷബന്ധമാണല്ലോ കാമത്തിന്റെ ഉറവിടം. ഒരു സത്യാന്വേഷി നിരന്തരമായ ഭഗവച്ചിന്തയിലൂടെ കാമത്തെ ജയിക്കാൻ യത്നിക്കേണ്ടതെങ്ങനെയെന്നാണ് ഒന്നാംപദ്യം വിവരിക്കുന്നത്. സ്ഥിരമായ ബ്രഹ്മചര്യം പാലിക്കാൻ കഴിയാതെ തന്റെ ശിഷ്യന്മാരിൽ ചിലർ ഭ്രംശിച്ചുപോകുന്നതു കണ്ടിട്ടായിരിക്കണം ഗുരുദേവൻ ഇതെഴുതിയത്.

1. കരുങ്കുഴലിമാരൊടുകലർന്നുരുകിയപ്പൂ-
ങ്കുരുന്നടിപിരിഞ്ഞടിയനിങ്ങു കുഴയുന്നു
പെരുംകരുണയാറണിയുമയ്യനെ മറന്നി-
ത്തുരുമ്പനിനിയെന്തിനുയിരോടു മരുവുന്നു?

കരുങ്കുഴലിമാരൊടു-സുന്ദരിമാരായ സ്ത്രീകളുമായി; കലർന്നുരുകി-പരിചയിച്ചു പഴകി; അപ്പൂങ്കുരുന്നടിപിരിഞ്ഞ്-പൂപോലെ മൃദുവും സുന്ദരവുമായ ഭഗവത്പാദം മറന്ന്; അടിയൻ-ഭക്തനായ ഈ ദാസൻ; ഇങ്ങു കുഴയുന്നു-ലോകത്തിൽ വല്ലാതെ ക്ലേശിക്കുന്നു; പെരുംകരുണയാറണിയുമയ്യനെ-വലിയ കാരുണ്യംതന്നെ ആറായി ഒഴുകുന്ന ഗംഗയെ തലയിൽ ധരിക്കുന്ന ശിവനെ; മറന്ന്-ഓർമിക്കാതെ; ഇത്തുരുമ്പൻ-സദാ ജീർണിക്കുന്ന ദേഹത്തിൽ അഭിമാനംകൊള്ളുന്ന ഈ ജഡമോഹി; ഉയിരോട്-പ്രാണനും വഹിച്ച്; എന്തിന് മരുവുന്നു-എന്തിനിങ്ങനെ ദുഃഖമയമായ ജീവിതം കഴിച്ചുകൂട്ടുന്നു.

സുന്ദരിമാരായ സ്ത്രീകളുമായി പരിചയിച്ചു പഴകി പൂപോലെ മൃദുവും സുന്ദരവുമായ ഭഗവത്പാദം മറന്ന് ഭക്തനായ ഈ ദാസൻ ലോകത്തിൽ

വല്ലാതെ ക്ലേശിക്കുന്നു. വലിയ കാരുണ്യംതന്നെ ആറായി ഒഴുകുന്ന ഗംഗയെ തലയിൽ ധരിക്കുന്ന ശിവനെ ഓർമിക്കാതെ സദാ ജീർണിക്കുന്ന ദേഹത്തി ലഭിമാനം കൊള്ളുന്ന ഈ ജഡമോഹി പ്രാണനും വഹിച്ച് എന്തിനിങ്ങനെ ദുഃഖമയമായ ജീവിതം കഴിച്ചുകൂട്ടുന്നു.

## ജീവിതവും ഈശ്വരധ്യാനവും

ഇവിടെ ലേശംപോലും പലതില്ല; വസ്തു ഒന്നേയുള്ളൂ എന്നറിഞ്ഞനുഭവിക്കുകയാണ് ഉപനിഷത് പ്രസിദ്ധമായ ജീവിതലക്ഷ്യം. ഇത് രണ്ടു ഘട്ടങ്ങളിലായിട്ടാണ് നേടേണ്ടത്. ഒന്ന് ആത്മസാക്ഷാത്കാരം; രണ്ട് ബ്രഹ്മസാക്ഷാത്കാരം. അവനവന്റെ ഉള്ളിൽതന്നെ ശുദ്ധബോധത്തെ സാക്ഷാത്കരിക്കുന്നതാണ് ആത്മസാക്ഷാത്കാരം. ആ ബോധം ജഗത്തിൽ അകവും പുറവും നിറഞ്ഞിരിക്കുന്നു എന്നനുഭവിക്കുന്നതാണ് ബ്രഹ്മസാക്ഷാത്കാരം. ഏതെങ്കിലും ഒരീശ്വരരൂപത്തിൽ മനസ്സ് സദാ ഏകാഗ്രത അഭ്യസിക്കുകയാണ് ആത്മസാക്ഷാത്കാരത്തിനുള്ള ഒരേയൊരു മാർഗം. വിവിധതരം ലോകചിന്തകളിലും ശാരീരികസുഖങ്ങളിലും മോഹബദ്ധമായിത്തീരുന്ന മനസ്സിന് ഈശ്വരചിന്തയിൽ ഏകാഗ്രത ലഭിക്കുകയില്ല. അത്തരം ചിന്തകളിൽ മുഴുകിപ്പോകാതെ ശിവരൂപം സദാ ധ്യാനിച്ച് മനസ്സ് ഏകാഗ്രമാകാൻ ഇടവരണമെന്നാണ് പ്രസ്തുത പദ്യത്തിൽ സാധകൻ അഭിലഷിച്ചിരിക്കുന്നത്. ജീർണിച്ചു തുരുമ്പിക്കുന്ന ദേഹത്തിൽമാത്രം ഒതുങ്ങിനിൽക്കുന്ന ഭൗതികാനുഭവങ്ങൾ ജീവിതത്തെ ഒരിക്കലും ധന്യമാക്കുകയില്ല. ഏതു കൊടുംപാപിയും ഗംഗയിൽ മുങ്ങിക്കുളിച്ചാൽ പാപമോചനം നേടുമെന്നാണല്ലോ പ്രസിദ്ധി. അതുകൊണ്ടാണ് 'പെരുംകരുണയാറ്' എന്ന് ഗംഗയെ വിളിച്ചിരിക്കുന്നത്. ശിവൻ ഗംഗയെ തലയിൽ ധരിക്കുന്നു എന്നാണല്ലോ പുരാണപ്രസിദ്ധി. മനുഷ്യന് പ്രാണൻ ലഭിച്ചിരിക്കുന്നത് തുരുമ്പിക്കുന്ന ജഡത്തിൽ മോഹിക്കാനല്ല; സത്യത്തെ കണ്ടനുഭവിക്കാനാണ്. അതു സാധിച്ചില്ലെങ്കിൽ ഉയിരോടു മരുവുന്നതു നിഷ്ഫലമായിത്തീരും.

ശിവരൂപം ധ്യാനിച്ച് എന്തിനു ശിവനോടടുക്കുന്നു? ശിവപദങ്ങൾ മറക്കാതിരിക്കാൻ എന്താണുപായം? ഈ ചോദ്യങ്ങൾക്കുള്ള ഉത്തരമാണടുത്ത പദ്യം:-

2. മരുന്നു തിരുനാമമണിനീറൊടിതു മന്നിൽ
തരുന്നു പല നന്മതടവീടുമടി രണ്ടും
വരുന്ന പല ചിന്തകളറുന്നതിനുപായാ-
ലിരന്നിതു മറന്നു കളയായ്‌വതിനടുത്തേൻ.

മരുന്ന്-സംസാരരോഗത്തിനുള്ള മരുന്ന്; തിരുനാമം-ശിവ ശിവ എന്ന തിരുനാമം തന്നെയാണ്; ഇത്-ഈ നാമം; മന്നിൽ-ഭൂമിയിലെ ജഡജീവിതത്തിൽ; പല നന്മ തടവീടും-പലവിധ നന്മകളും നേടിത്തരാൻ കഴിവുള്ള; അടിരണ്ടും-ശിവപാദങ്ങൾ രണ്ടും; അണിനീറൊട്-പൂശിയിരിക്കുന്ന വിഭൂതിയോടൊപ്പം; തരുന്നു-സദാ ഉള്ളിൽ ഉറപ്പിക്കുന്നു; വരുന്ന പല ചിന്തകൾ-എത്ര

തടഞ്ഞാലും നിലയ്ക്കാതെ വന്നുകൊണ്ടിരിക്കുന്ന പലവിധ ലൗകികചിന്ത കളും; അറുന്നതിന്-വിട്ടുപോകുന്നതിന്; ഉപായാൽ-ഉപായമായി; ഇത് ഇര ന്ന്-നാമോച്ചാരണം വഴിയുള്ള പാദസ്മരണയാചിച്ച്; മറന്നു കളയായ്‌വതിന് -അതൊരിക്കലും മറന്നുപോകാതിരിക്കാൻ; അടുത്തേൻ-ഞാൻ ശിവനോട ടുത്തു.

സംസാരരോഗത്തിനുള്ള മരുന്ന് ശിവ, ശിവ എന്ന തിരുനാമംതന്നെ യാണ്. ഈ നാമം ഭൂമിയിലെ ജഡജീവിതത്തിൽ പലവിധ നന്മകളും നേടി ത്തരാൻ കഴിവുള്ള ശിവപാദങ്ങൾ രണ്ടും പൂശിയിരിക്കുന്ന വിഭൂതിയോടൊപ്പം സദാ ഉള്ളിൽ ഉറപ്പിക്കുന്നു. എത്ര തടഞ്ഞാലും നിലയ്ക്കാതെ വന്നുകൊ ണ്ടിരിക്കുന്ന പലവിധ ലൗകികചിന്തകളും വിട്ടുപോകുന്നതിന് ഉപായമായി ഈ നാമോച്ചാരണം വഴിയുള്ള പാദസ്മരണ യാചിച്ച് അതൊരിക്കലും മറ ന്നുപോകാതിരിക്കാൻ ഞാൻ ശിവനോടടുത്തു.

## ഇതു മറന്നുകളയായ്‌വതിനടുത്തേൻ

പലതരം ലൗകികചിന്തകളും കർമങ്ങളും കൊണ്ടു നിറഞ്ഞതാണ് ലോകജീവിതം. ഏതു മനുഷ്യനും അവശനായി ഈ കർമങ്ങളിലും ചിന്തക ളിലുംപെട്ടു മുന്നോട്ടു നീങ്ങിയേ പറ്റൂ. പക്ഷെ അവസാനംവരെ ഇവ യിൽതന്നെ മോഹബദ്ധനായി ഉഴലുന്നതുകൊണ്ട് എന്തു പ്രയോജനം? ഈ സംസാരരോഗത്തിന് ഒരു മരുന്നുണ്ട്? ഏതെങ്കിലും ഒരീശ്വരനാമം സദാ നാവിലും ഉള്ളിലും സൂക്ഷിക്കുക. അദ്വൈതികൾ മിക്കവാറും ശിവനാമമാ ണ് ഇങ്ങനെ സൂക്ഷിച്ചിരുന്നതായി കാണുന്നത്. മനസ്സിന് എന്ത് കാലുഷ്യം അനുഭവപ്പെടുമ്പോഴും ആ നാമം ഉച്ചരിച്ച് ജഗദീശ്വരനെ ഓർമിക്കുക. എന്തു പ്രവൃത്തിയിലേർപ്പെട്ടിരിക്കുമ്പോഴും കൂടെക്കൂടെ നാവുകൊണ്ടോ ചിത്തം കൊണ്ടോ നാമമുച്ചരിച്ച് ഈശ്വരനെ സ്മരിക്കുക. ഇങ്ങനെയായാൽ നാമോ ച്ചാരണം നിരന്തരമായ ഈശ്വരസ്മരണയ്ക്ക് സഹായകമായി ഭവിക്കും. ഇക്കാ ര്യമാണ് 'പലനന്മതടവീടുംഅടിരണ്ടുംതരുന്നു' എന്ന ഭാഗംകൊണ്ട് ഗുരുദേ വൻ വെളിപ്പെടുത്തിയിരിക്കുന്നത്. നിരന്തരമായ ഈശ്വരസ്മരണ ഉറയ്ക്കു ന്നതോടെ ഒന്നിനുപുറകെ ഒന്നായി വരുന്ന ലോകചിന്തകൾ ക്രമേണ അടങ്ങി കിട്ടും. അങ്ങനെ ചിന്തകളറ്റ് മനസ്സ് ഈശ്വരബുദ്ധിയിലേകാഗ്രപ്പെടുന്നതോടെ ആത്മസാക്ഷാത്കാരത്തിനുള്ള വഴിയും തെളിയും. അഹോ നാമോച്ചാരണ മഹിമ!

ഒരു സത്യാന്വേഷിയെ സദാ ഉലയ്ക്കുന്നതു കാമം അഥവാ ശാരീരിക സുഖഭോഗമാണ്. അങ്ങനെ തപസ്സുലഞ്ഞുപോയിട്ടുള്ള എത്രയെത്ര മുനിമാ രുടെ കഥയാണ് പുരാണങ്ങൾ വർണിക്കുന്നത്. എന്നാൽ കാമത്തെ അഥവാ ശാരീരികസുഖവാഞ്ഛയെ എന്നെങ്കിലും ആർക്കെങ്കിലും പൂർണമായി തൃപ്തിപ്പെടുത്താൻ പറ്റുമോ? അതൊട്ടു കഴിയുകയുമില്ല. അതുകൊണ്ട് ഒരു സത്യാന്വേഷി ഭഗവാനെ സ്മരിച്ച് ഉള്ളിലും പുറത്തും ഭഗവത്സാന്നിധ്യം അനുഭവിച്ച് കാമത്തെ ജയിക്കണമെന്നാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ ആവശ്യപ്പെടുന്നത്:-

3. അടുത്തവരൊടൊക്കെയുമെതിർത്തുപൊരുതീടും
പടത്തലവിമാരൊടു പടയ്ക്കടിയനാളോ?
എടുത്തരികിരുത്തിയരുളേണമിനിയും പൊ-
ന്നടിത്തളിർമറന്നിവിടെയെന്തിനലയുന്നു?

അടുത്തവരൊടൊക്കെയും-പരിചയിച്ചു പഴകുന്നവരോടൊക്കെ; എതിർത്തു പൊരുതീടും-പലതരം ആഗ്രഹങ്ങൾ നിരത്തിവെച്ച് നേരെ ഒരു യുദ്ധത്തിനു തന്നെ മുതിരുന്ന; പടത്തലവിമാരൊടു-പടയാളികൾക്കു തുല്യരായ സ്ത്രീജനങ്ങളോട്; പടയ്ക്ക്-പൊരുതിജയിക്കാൻ; അടിയൻ ആളോ?-ഈ ഭഗവദ്ദാസൻ കരുത്തനാകുമോ; എടുത്ത്-ഇവനെക്കൂടി ഭക്തവർഗത്തിലംഗീകരിച്ച്; അരികിരുത്തിയരുളേണം-സദാ സാന്നിധ്യം കൊണ്ടനുഗ്രഹിക്കണം; ഇവിടെ-ദുഃഖമയമായ ഈ ലോകത്ത്; പൊന്നടിത്തളിർ മറന്ന്-ഭഗവാന്റെ പൊൽകാൽത്തളിർ മറന്ന്; എന്തിന് അലയുന്നു-ജഡദേഹങ്ങളുടെ പിന്നാലെ എന്തിനു പറ്റിക്കൂടുന്നു.

പരിചയിച്ചു പഴകുന്നവരോടൊക്കെ പലതരം ആഗ്രഹങ്ങൾ നിരത്തി വച്ച് നേരെ ഒരു യുദ്ധത്തിനുതന്നെ മുതിരുന്ന പടയാളികൾക്കു തുല്യരായ സ്ത്രീജനങ്ങളോട് പൊരുതിജയിക്കാൻ ഈ ഭഗവദ്ദാസൻ കരുത്തനാകുമോ? ഇവനെക്കൂടി ഭക്തവർഗ്ഗത്തിലംഗീകരിച്ച് സദാ സാന്നിധ്യം കൊണ്ടനുഗ്രഹിക്കണം. ദുഃഖമയമായ ഈ ലോകത്ത് ഭഗവാന്റെ പൊൽകാൽത്തളിർ മറന്ന് ജഡദേഹങ്ങളുടെ പിന്നാലെ എന്തിനു പറ്റിക്കൂടുന്നു?

## എടുത്തരികിരുത്തിയരുളേണം

നിരന്തര ഭജനം ശക്തിപ്പെട്ട് താൻ സദാ ഭഗവാന്റെ അരികിലാണെന്ന അനുഭവം വന്നുചേരുന്നതാണ് ഒരു ഭക്തന്റെ വിജയം. അതോടെ മനസ്സ് നിർഭയവും ശാന്തവുമായിത്തീരുന്നു. എങ്ങോട്ടു തിരിഞ്ഞാലും ഭഗവാൻ തുണയ്ക്കരികിലുണ്ടെന്നറിഞ്ഞ് ആശ്വസിക്കാറാകുന്നു. ക്രമേണ ഇന്ദ്രിയസുഖങ്ങളിൽ വിരക്തിവന്ന് ആത്മാനന്ദം തെളിയാനുമിടവരുന്നു. ഭഗവത്കാരുണ്യം പ്രകടമായാൽ പിന്നെ ആ ഹൃദയത്തിൽ യാതൊരു വിധമായ ഉച്ചനീചഭേദങ്ങളും അവശേഷിക്കുന്നില്ല. അങ്ങനെയുള്ള കാരുണ്യത്തിനുവേണ്ടിയാണിവിടെ പ്രാർഥിച്ചിരിക്കുന്നത്.

ഗാഢമായ ഭഗവത്ഭക്തിയില്ലെങ്കിൽ സ്ത്രീജനങ്ങളുടെ ശാരീരികങ്ങളായ വിലാസഭംഗികളിൽ ആരും അകപ്പെട്ടുപോകുമെന്നാണ് നാലാം പദ്യത്തിൽ വെളിപ്പെടുത്തുന്നത്:-

4. അലഞ്ഞു മുലയുംതലയുമേന്തിയകതാരിൽ
കലങ്ങിനെയെഴുമാഴിയുമഴിഞ്ഞരിയകണ്ണും
വിളങ്ങിവിളയാടിനടകൊള്ളുമിവരോടി-
മ്മലങ്ങളൊഴുകും കുടിലിലാണു വലയുന്നു.

അലഞ്ഞു മുലയുംതലയുമേന്തി-ആടിയാടി മാർവിടവും ശിരസ്സും ചലിപ്പിച്ച്; അകതാരിൽ കലങ്ങിയെഴുമാഴിയും-ഉള്ളിൽ കാമാദി വികാരങ്ങൾകൊണ്ട് കലങ്ങിയ ഹൃദയവും; അഴിഞ്ഞരിയ കണ്ണും-പുറമേ പ്രേമം പ്രകടമാക്കുന്ന

തായി തോന്നുന്ന മനോഹരമായ കടാക്ഷവും; വിളങ്ങിവിളയാടി നടകൊള്ളു മിവരോട്-അങ്ങനെ സൗന്ദര്യം കാട്ടി ലീലാവിലാസങ്ങളോടെ സമീപിക്കുന്ന ഈ സ്ത്രീജനങ്ങളോടു ചേർന്നു; മലങ്ങളൊഴുകും-പലതരം മാലിന്യ ങ്ങൾക്കും ഉറവിടമായ; കുടിലിലാണ്-ദേഹത്തെ മോഹിച്ച്; വലയുന്നു-വ ല്ലാതെ ക്ലേശിക്കുന്നു.

ആടിയാടി മാർവിടവും ശിരസ്സും ചലിപ്പിച്ച് ഉള്ളിൽ കാമാദി വികാര ങ്ങൾകൊണ്ട് കലങ്ങിയ ഹൃദയവും പുറമെ പ്രേമം പ്രകടമാക്കുന്നതായി തോന്നുന്ന മനോഹരമായ കടാക്ഷവും അങ്ങനെ സൗന്ദര്യം കാട്ടി ലീലാവി ലാസങ്ങളോടെ സമീപിക്കുന്ന ഈ സ്ത്രീജനങ്ങളോടു ചേർന്ന് പലതരം മാലിന്യങ്ങൾക്കും ഉറവിടമായ ദേഹത്തെ മോഹിച്ച് വല്ലാതെ ക്ലേശിക്കുന്നു.

## മലങ്ങളൊഴുകും കുടിൽ

ഭൗതികസുഖം കൊതിക്കുന്നവർ ആണിലായാലും പെണ്ണിലായാലും ദേഹത്തിലാണ് മോഹിക്കുന്നത്. ആനന്ദസ്വരൂപമായ ആത്മാവ് അതിലിരി ക്കവെ എല്ലാത്തരം അഴുക്കുകൾക്കും ഉറവിടവും അത്യന്ത നശ്വരവുമായ ദേഹത്തെയാണവർ കൊതിക്കുന്നത്. ദേഹം എത്ര സുന്ദരമായാലും രസം, രക്തം, മാംസം, മജ്ജ, മേദസ്സ്, അസ്ഥി, ശുക്ലം, എന്ന സപ്തധാതുക്കളെ ക്കൊണ്ട് നിർമിക്കപ്പെട്ടതാണ്. ഏഴു മലങ്ങളാണിവ. ജീർണിച്ചുനാറി നശി ക്കുന്നവ, അതുകൊണ്ടുതന്നെ ദേഹം ഒരു ചെറിയ കാറ്റിൽ ചിതറിവീഴാനിട യുള്ള കുടിൽപോലെ നശ്വരവുമാണ്. ആത്മാവിനെ അറിയാതെ ഇത്തരം ദേഹങ്ങളിൽ മോഹിക്കുന്നവർ അത്യധികം ദുഃഖിക്കാനിട വരുമെന്ന് പറയേ ണ്ടതില്ലല്ലോ. അതുകൊണ്ട് ദേഹമോഹത്തിൽ വിരക്തനായിത്തീരണമെന്ന് താൽപ്പര്യം.

ഈശ്വരന്റെ ഇരിപ്പിടമാണ് ഹൃദയം. അതു കാമത്തിനു വശപ്പെട്ടാൽ ഭഗവാനെ മറക്കുന്നതുകൊണ്ടുള്ള ദുഃഖമല്ലാതെ ബാക്കിയൊന്നും അവശേ ഷിക്കുകയില്ലെന്നാണ് അഞ്ചാം പദ്യത്തിൽ മനോഹരമായ ഒരു രൂപകകല്പ നയിൽക്കൂടി ഗുരുദേവൻ വെളിപ്പെടുത്തുന്നത്.

5. വളഞ്ഞു വലകെട്ടിമദനപ്പുലയനുള്ളും-
കളഞ്ഞതിലകപ്പറവ വീണു വലയുന്നു
വളഞ്ഞ കുഴലോടുമുലയുന്ന മിഴിയിന്നും
വിളഞ്ഞതതിലെന്തിനു കിടന്നു ചുഴലുന്നു?

മദനപ്പുലയൻ-കാമനാകുന്ന കാട്ടാളൻ; വളഞ്ഞു വലകെട്ടി-മനുഷ്യനെ അകപ്പെടുത്താൻ ചുറ്റും വലവീശി; അകപ്പറവ-ഹൃദയമാകുന്ന പക്ഷി; ഉള്ളും കളഞ്ഞ്-ഉള്ളിലെ അഭയസ്ഥാനമായ ഈശ്വരനെ മറന്ന്; അതിൽ-ആ വല യിൽ; വീണു വലയുന്നു-അകപ്പെട്ടു പിടയുന്നു; വളഞ്ഞ കുഴലോടും-ചുരുണ്ട തലമുടിയാകുന്ന വലയോടു ചേർന്ന; ഉലയുന്ന മിഴി-ചഞ്ചലമായ കണ്ണാകുന്ന ഇര; ഇന്നും വിളഞ്ഞത്-ഇപ്പോഴും ആരെയും ആകർഷിക്കുവാൻ കഴിവുള്ളത്; അതിലെന്തിനു കിടന്നു ചുഴലുന്നു-ഈ വലയിലകപ്പെട്ട് ഇങ്ങനെ പിടഞ്ഞിട്ട് എന്തു പ്രയോജനം?

കാമനാകുന്ന കാട്ടാളൻ മനുഷ്യനെ അകപ്പെടുത്താൻ ചുറ്റും വലവീശി, ഹൃദയമാകുന്ന പക്ഷി ഉള്ളിലെ അഭയസ്ഥാനമായ ഈശ്വരനെ മറന്ന് ആ വലയിൽ അകപ്പെട്ടു പിടയുന്നു. ചുരുണ്ട തലമുടിയാകുന്ന വലയോടു ചേർന്ന ചഞ്ചലമായ കണ്ണാകുന്ന ഇര ഇപ്പോഴും ആരെയും ആകർഷിക്കാൻ കഴിവുള്ളതാണ്. ഈ വലയിലകപ്പെട്ട് ഇങ്ങനെ പിടഞ്ഞിട്ട് എന്തുപ്രയോജനം?

## അകപ്പറവയും മദനപ്പുലയനും

എല്ലാവരുടെയും ഉള്ളിൽ ബോധസ്വരൂപനായ ഈശ്വരൻ ഇരിക്കുന്നു. സർവാത്മനാ ശരണംപ്രാപിക്കുന്നവരെ ആ ഈശ്വരൻ എല്ലാ ഭയങ്ങളിൽനിന്നും രക്ഷിക്കുന്നു. എന്നാൽ കാമംകൊണ്ടു കളങ്കപ്പെടുന്ന ഹൃദയത്തിനു പൂർണമായ ശരണാഗതി സാധ്യമാകാതെ പോകും. കാമത്തിനടിമപ്പെടുന്നവൻ കാട്ടാളന്റെ വലയിൽപെടുന്ന മൃഗത്തെപ്പോലെ നശിക്കേണ്ടിവരും. സൗന്ദര്യത്തിനിരിപ്പിടമായി കവികൾ വർണിക്കുന്ന കരിങ്കുഴൽ കാമനാകുന്ന കാട്ടാളൻ വീശിയിരിക്കുന്ന വലയാണ്. ചഞ്ചലമിഴി ഹൃദയപക്ഷിയെ ആകർഷിക്കാൻ വലയിൽ വച്ചിരിക്കുന്ന ഇരയാണ്. ഹൃദയപക്ഷി തനിക്കു ചേക്കേറാനുള്ള അഭയസ്ഥാനമായ ഉള്ളിലെ ഈശ്വരനെ മറന്നു ഇരയിൽ ഭ്രമിച്ച് കാമന്റെ വലയിൽ വീഴുന്നപക്ഷം സർവനാശമാണ് ഫലം. വലയും ഇരയും എന്നും പുതുമയുള്ള വിളഞ്ഞ പദാർഥങ്ങളാണ്. അതുകൊണ്ട് സത്യാന്വേഷി സദാ ഉണർന്നു വർത്തിക്കേണ്ടതാണ്.

ജ്ഞാനോപദേശവും മനുഷ്യസേവനവുംപോലും അവനവന് അദ്വയ സത്യം ഗ്രഹിക്കാനുള്ള സാധനകളായി മാത്രമേ കരുതാവൂ. അല്ലെങ്കിൽ അഹങ്കരിച്ച് പതിക്കേണ്ടിവരും. അതിനിടയാക്കരുതെന്ന് പ്രാർഥിക്കാനാണ് ഗുരുദേവൻ ആറാം പദ്യത്തിൽ ആവശ്യപ്പെടുന്നത്:-

6. ചുഴന്നുവരുമാളുകളെയൊക്കെ വിലകൊണ്ടി-
ങ്ങെഴുന്നണയുമെന്നൊരറിവുണ്ടടിയനിന്നും
ഉഴന്നവരിലുള്ളമലയാതിവിടെയൊന്നായ്-
ത്തൊഴുന്നു തുയരോടിവിടെ നിന്നടിയിണയ്ക്കായ്.

ചുഴന്നുവരുമാളുകളെയൊക്കെ-പലതരം പ്രശ്നങ്ങളുമായി തന്നെ സമീപിക്കുന്നവരെയെല്ലാം; വിലകൊണ്ട്-അവരവർക്കുചിതമായ രീതിയിൽ വിലയിരുത്തി; ഇങ്ങെഴുന്നണയും-ഇവിടെ അവരെ നേരിടാൻ കഴിയും; എന്നൊരറിവ്-എന്നൊരു ധാരണ; ഇന്നും അടിയനുണ്ട്-ഇപ്പോഴും ഈ ഭക്തനിൽ ബാക്കിയുണ്ട്; ഉഴന്നവരിൽ-പലവിധ ജീവിതപ്രശ്നങ്ങളിൽപ്പെട്ടു വിഷമിക്കുന്നവരെ കണ്ട്; ഉള്ളം അലയാതെ-മനസ്സിളകാൻ ഇടവരാതെ; തുയരോടെ - ആകാംക്ഷയോടെ; ഇവിടെ നിന്നടിയിണയ്ക്കായ് - അനിത്യവും അസുഖവുമായ ഈ ലോകത്ത് ഭഗവത്പാദം കണ്ടെത്താനായി; ഇവിടെ ഒന്നായ് തൊഴുന്നു - ഇവിടെ ഈശ്വരൻ മാത്രമേ സത്യമായുള്ളുവെന്നറിഞ്ഞു കൈകൂപ്പുന്നു.

പലതരം പ്രശ്നങ്ങളുമായി തന്നെ സമീപിക്കുന്നവരെയെല്ലാം അവരവർക്കുചിതമായ രീതിയിൽ വിലയിരുത്തി ഇവിടെ അവരെ നേരിടാൻ കഴിയും

എന്നൊരു ധാരണ ഇപ്പോഴും ഈ ഭക്തനിൽ ബാക്കിയുണ്ട്. പലവിധ ജീവിതപ്രശ്നങ്ങളിൽപ്പെട്ടു വിഷമിക്കുന്നവരെ കണ്ട് മനസിളകാൻ ഇടവരാതെ ആകാംക്ഷയോടെ അനിത്യവും അസുഖവുമായ ഈ ലോകത്ത് ഭഗവത്പാദം കണ്ടെത്താനായി ഇവിടെ ഈശ്വരൻ മാത്രമേ സത്യമായുള്ളൂ എന്നറിഞ്ഞു കൈകൂപ്പുന്നു,

## ഇവിടെ ഒന്നായ് തൊഴുന്നു

ഇവിടെ വസ്തു ഒന്നേയുള്ളൂ. ബോധാനന്ദഘനമായ ബ്രഹ്മം. അതിലെ ഉണ്ടായിമറിയുന്ന കാഴ്ചകളാണ് ജഡലോകങ്ങൾ. അനിത്യങ്ങളായതുകൊണ്ടുതന്നെ അവ അസുഖങ്ങളുമാണ്. ലോകം എക്കാലവും വിവിധ പ്രശ്നങ്ങളെ ഉണ്ടാക്കി ദുഃഖിച്ചുകൊണ്ടേയിരിക്കും. ലോകരെ തരംതരമായി തിരിച്ച് ഉപദേശിച്ചു നന്നാക്കിക്കളയാമെന്നോ സേവിച്ചുസുഖിപ്പിച്ചുകളയാമെന്നോ ആരും കരുതണ്ട. ലോകം അതിനൊന്നും വഴങ്ങിത്തരില്ല. അതുകൊണ്ട് സാമൂഹ്യസേവനംപോലും അദ്വൈതസത്യം സാക്ഷാത്കരിക്കാനുള്ള ഒരു സാധനയായി മാത്രമേ കരുതാവൂ. അല്ലെങ്കിൽ അഹങ്കാരവും മനസ്സിന്റെ ചഞ്ചലതയുമായിരിക്കും ഫലം. ഗുരുദേവന്റെ സാമൂഹ്യസേവനം എന്തായിരുന്നു എന്നതിലേക്കു ഈ പദ്യം വിരൽചൂണ്ടുന്നു.

അദ്വയസത്യം സാക്ഷാത്കരിക്കണമെങ്കിൽ കാമവികാരത്തിനടിമപ്പെട്ട് ജഡശരീരങ്ങളുമായി താൻ ബന്ധം പുലർത്തുകയില്ലെന്ന് ഒരു സത്യാന്വേഷി ദൃഢപ്രതിജ്ഞ ചെയ്യേണ്ടതാണ്. ആ പ്രതിജ്ഞയുടെ സ്വരൂപമാണ് ഏഴാം പദ്യത്തിൽ വിവരിക്കുന്നത്.

7 ഇണങ്ങിയിരുകൊങ്കയുമിളക്കിയുയിരുണ്ണും-
പിണങ്ങളൊടു പേടി പെരുതായി വിളയുന്നു
മണം മുതലൊരഞ്ചിലുമണഞ്ഞു വിളയാടും-
പിണങ്ങളൊടു ഞാനൊരു കിനാവിലുമിണങ്ങാ!

ഇണങ്ങി - സ്നേഹമുണ്ടെന്ന് ഭാവിച്ച്; ഇരുകൊങ്കയുമിളക്കി - മാറ് രണ്ടും കുലുക്കി; ഉയിരുണ്ണും - വികാരവായ്പിലൂടെ പ്രാണശക്തിയെ അപഹരിക്കുന്ന; പിണങ്ങളോട് - വെറും മാംസപിണ്ഡങ്ങളായ സ്ത്രീദേഹങ്ങളോട്; പേടി - അടുക്കാനുള്ള ഭയം; പെരുതായി വിളയുന്നു - ദിവസേന വർധിച്ചുവരുന്നു; മണം മുതലൊരഞ്ചിലും - ഗന്ധം, ശബ്ദം, രൂപം, രസം, സ്പർശം എന്നീ ഇന്ദ്രിയവിഷയങ്ങളിൽ അഞ്ചിലും മാത്രം; അണഞ്ഞു വിളയാടും - അടുത്തു രമിക്കുന്ന; പിണങ്ങളോടു - ആത്മബോധമില്ലാത്ത മാംസപിണ്ഡങ്ങളോട്; ഞാനൊരു കിനാവിലുമിണങ്ങാ - സ്വപ്നത്തിൽപ്പോലും ഞാൻ ഒട്ടിച്ചേരുകയില്ല.

## പിണങ്ങളൊടു കിനാവിലുമിണങ്ങാ

കാമപൂരണം ലക്ഷ്യമാക്കാനുള്ള സ്ത്രീപുരുഷ സ്നേഹം വെറും ഇന്ദ്രിയവിഷയങ്ങളെ മാത്രമാണല്ലോ ലക്ഷ്യമാക്കുന്നത്. ഇന്ദ്രിയവിഷയങ്ങൾ ജഡങ്ങളാണ്. ഈ ജഡങ്ങളിൽ മോഹിക്കുന്നവർ ആത്മാവിനെ അറിയുന്നില്ല.

അതുകൊണ്ട് അവർ സ്നേഹിക്കുന്നതും കൊതിക്കുന്നതും പിണങ്ങളെയാണ്. 'പിണം' എന്ന പദത്തിന് മൃതദേഹം എന്നാണർഥം. ആത്മാവിനെ അറിയാത്തവർ പിന്നെ അറിയുന്നത് ജഡത്തെയാണല്ലോ. കേവലം ജഡബുദ്ധികളായ സ്ത്രീകളോടെന്നല്ല, ഒരുത്തരോടും ബന്ധം പുലർത്തുന്നത് ഒരു സത്യാന്വേഷിക്ക് നന്നല്ല. അതുകൊണ്ട് ജഡബുദ്ധികളുമായി സംഗപ്പെടുകയില്ല എന്ന പ്രതിജ്ഞയാണ് ഒരു സത്യജിജ്ഞാസു ആദ്യമായി എടുക്കേണ്ടത്. ഇതുകൊണ്ടാണ് ദാമ്പത്യജീവിതത്തിൽ മുന്നോട്ടുപോകുന്തോറും ഭാര്യ ഭർത്താവിലും ഭർത്താവ് ഭാര്യയിലും ആത്മാവിനെ ദർശിച്ച് സ്വയം ആത്മസാക്ഷാത്കാരത്തിന് വഴിതെളിക്കണമെന്ന് ഗുരുദേവനെപ്പോലെയുള്ള ഋഷീശ്വരന്മാർ ആവശ്യപ്പെടുന്നത്.

ഭഗവദനുഗ്രഹത്തിന് പാത്രമായി പൂർണമായ ഇന്ദ്രിയജയം സാധ്യമായിത്തീരണമെന്നാണ് ഒരു സാധകൻ തുടർന്നു പ്രാർഥിക്കേണ്ടത്:-

8 'ഇണ'ങ്ങണമെനിക്കരുളിലെന്തിനു കിടന്നീ
ഗുണങ്ങളൊഴിയും കുലടമാരൊടലയുന്നു
പിണഞ്ഞു പുണരും പെരിയപേയടിയൊടെ പോയ്
മണങ്ങളുമറുന്നതിനിതാ മുറയിടുന്നു.

എനിക്ക്-ആത്മാവിനെമാത്രം കൊതിക്കുന്ന ഈ ഭക്തന്; അരുളിൽ ഇണങ്ങണം-ഭഗവദനുഗ്രഹത്തിന് പാത്രമാകാൻ ഭാഗ്യമുണ്ടാകണം; ഗുണങ്ങളൊഴിയും-ആത്മാന്വേഷണത്തിനു സഹായകമായ നന്മകളൊന്നുമില്ലാത്ത; ഈ കുലടമാരൊട്-ഇന്ദ്രിയസുഖങ്ങളെമാത്രം മാറിമാറി കൊതിക്കുന്ന ഈ സ്ത്രീവർഗത്തോട്; കിടന്ന് എന്തിനലയുന്നു-കൂടിച്ചേർന്നു വിഷമിക്കുന്നതെന്തിന്; പിണഞ്ഞുപുണരും പെരിയ പേയ്-ആലിംഗനസുഖത്തിന് പ്രേരിപ്പിക്കുന്ന കാമപ്പിശാച്; അടിയൊടെ പോയ്-പൂർണമായി ഒഴിഞ്ഞ്; മണങ്ങളുമറുന്നതിന്-ശബ്ദസ്പർശാദി ഇന്ദ്രിയപ്രലോഭനങ്ങളും നിശ്ശേഷം ഇല്ലാതാകുന്നതിന്; ഇതാ മുറയിടുന്നു-ഭഗവാനോട് കേണിരക്കുന്നു.

## മണങ്ങളുമറുന്നതിനിതാ മുറയിടുന്നു

സത്യാന്വേഷണത്തിലെ മുഖ്യഘടകം കാമജയവും ഇന്ദ്രിയജയവുമാണ്. കാമത്തിന്റെയും ഇന്ദ്രിയങ്ങളുടെയും പിന്നാലെ പറ്റിക്കൂടുന്നവന്റെ മനസ്സിന് അന്തർമ്മുഖതയോ ഏകാഗ്രതയോ ഉണ്ടാകുന്നില്ല. അതു ലക്ഷ്യമില്ലാതെ സമുദ്രമധ്യത്തിൽ കാറ്റിലലയുന്ന വഞ്ചിപോലെ അലഞ്ഞുകൊണ്ടിരിക്കും. എന്നാൽ കാമത്തെയും ഇന്ദ്രിയങ്ങളെയും പൊടുന്നനെ പൗരുഷംകൊണ്ടു മാത്രം ജയിക്കാനൊട്ടാവുകയുമില്ല. ഇതിനുള്ള ഒരേയൊരു വഴി ആത്മാർപ്പണബുദ്ധിയോടുകൂടിയ പ്രാർഥനയാണ്. അക്കാര്യമാണ് ഗുരുദേവൻ ഈ പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

ഗൃഹസ്ഥന്മാരും മറ്റും കാമത്തിനും ഇന്ദ്രിയപ്രലോഭനങ്ങൾക്കും വഴങ്ങി കഴിഞ്ഞുകൂടവേതന്നെ നിരന്തരമായ പ്രാർഥനകൊണ്ട് അവയെ ജയിക്കാൻ യത്നിക്കേണ്ടതാണെന്നാണ് ഒൻപതാം പദ്യത്തിൽ വിവരിക്കുന്നത്.

9 മുറയ്ക്കുമുറ മിന്നിമറയും മിഴിയിളക്കി-
ത്തെറിക്കുമൊരു പെൺകൊടി ചെറുത്തടിയിലാക്കി
മറുത്തുവിളയാടി മരുവുന്നിടയിലെല്ലാം
വെറുത്തുവരുവാനെഴുതി നിന്തിരുവടിക്കായ്.

മുറയ്ക്കുമുറ മിന്നിമറയും-അടിക്കടി തിളങ്ങിച്ചലിക്കുന്ന; മിഴിയിളക്കി -കണ്ണുകളെറിഞ്ഞ്; തെറിക്കും-വിലാസഭംഗികാണിക്കുന്ന; ഒരു പെൺകൊടി-ഒരു സുന്ദരി; ചെറുത്തടിയിലാക്കി-വശപ്പെടുത്തി അടിമയാക്കി; മറുത്തു വിളയാടി മരുവുന്നിടയിലെല്ലാം-നമ്മുടെ ഇഷ്ടാനിഷ്ടങ്ങൾ നോക്കാതെ രസിച്ചും രസിപ്പിച്ചും കഴിഞ്ഞുകൂടുമ്പോഴെല്ലാം; വെറുത്തുവരുവാൻ-ഇന്ദ്രിയസുഖങ്ങളോട് വൈരാഗ്യം കൂടിവരാൻ; നിന്തിരുവടിക്കായ് എഴുതി-ഞാൻ ഭഗവാനെ സ്മരിച്ചു പ്രാർഥിച്ചു.

അടിക്കടി തിളങ്ങിച്ചലിക്കുന്ന കണ്ണുകളെറിഞ്ഞ് വിലാസഭംഗി കാണിക്കുന്ന ഒരു സുന്ദരി വശപ്പെടുത്തി അടിമയാക്കി നമ്മുടെ ഇഷ്ടാനിഷ്ടങ്ങൾ നോക്കാതെ രസിച്ചും രസിപ്പിച്ചും കഴിഞ്ഞുകൂടുമ്പോഴെല്ലാം ഇന്ദ്രിയസുഖങ്ങളോടു വൈരാഗ്യം കൂടിവരാൻ ഞാൻ ഭഗവാനെ സ്മരിച്ചു പ്രാർഥിച്ചു.

## എഴുതി നിന്തിരുവടിക്കായ്

നിരന്തരമായി നടന്നുകൊണ്ടിരിക്കേണ്ട പ്രാർഥനയെ സൂചിപ്പിക്കാനാണ് 'എഴുതി' എന്ന ഭൂതകാലം പ്രയോഗിച്ചിരിക്കുന്നത്. സ്നേഹവാത്സല്യങ്ങളുള്ള ഒരാൾക്ക് ഓർമിച്ച് എഴുത്തെഴുതുന്നതുപോലെ ഭഗവാനെ സദാ സ്മരിച്ചു പ്രാർഥിക്കണമെന്ന് താൽപ്പര്യം. വിരക്തനാകാനാണ് വിഷയഭോഗം. അല്ലാതെ കൂടുതൽ കൂടുതൽ അതിൽ മുഴുകാനല്ല. ജഡവിഷയങ്ങളുടെ ജന്മമൃത്യുജരാവ്യാധിദോഷങ്ങൾ വിചാരം ചെയ്ത് സദാ നിത്യമുക്തനായ ആത്മാവിനെ സ്മരിച്ച് വൈരാഗ്യം വളർത്തേണ്ടതാണ്. പ്രാർഥനയാണ് ഇതിനുള്ള എളുപ്പമാർഗം.

കാമത്തിനടിമയാക്കി ജനനമരണച്ചുഴിയിലേക്കു തള്ളിവിടാതെ ഭഗവത്സ്വരൂപത്തോട് ചേർത്ത് മുക്തി നൽകണേ എന്ന് പ്രാർഥിക്കാനാണ് അവസാന പദ്യത്തിൽ ഗുരുദേവൻ ആവശ്യപ്പെടുന്നത്:-

10 അയയ്ക്കരുതിനിച്ചടുലലോചനയൊടപ്പൊൻ-
ശയത്തളിരിലേന്തിയടിയോടവനിയിന്മേൽ
മയക്കവുമറുത്തു മണിമേനിയിലണച്ചീ-
ടയയ്ക്കരുതയയ്ക്കുരുതനംഗരിപുവേ! നീ.

അപ്പൊൻശയത്തളിരിലേന്തി-പൊൻനിറമുള്ള തളിരിനു തുല്യമായ ഉള്ളം കൈത്തലം ഗ്രഹിച്ച്, അതായത് പാണിഗ്രഹണം നടത്തി; അടിയോട്-ജീവിതം മുഴുവൻ; ചടുലലോചനയോട്-സ്ത്രീയോടൊപ്പം കഴിയാൻ; അവനിയിന്മേൽ അയയ്ക്കരുത്-ഭൂമിയിൽ എന്നെക്കൊണ്ടെത്തിക്കരുത്; മയക്കവുമറുത്ത്-മായാമോഹം തീർത്ത്; മണിമേനിയിലണച്ചീട്-തേജോമയമായ ഭഗവത്സ്വരൂപത്തോടു ചേർക്കണം; അനംഗരിപുവേ! കാമനെ ദഹിപ്പിച്ച അല്ലയോ ഭഗവൻ;

നീ അയയ്ക്കരുത് അയയ്ക്കരുത്-ഈ സംസാരദുഃഖത്തിൽ അവിടുന്നെന്നെ തള്ളിവിടരുത്, വിടരുത്.

പൊൻനിറമുള്ള തളിരിന് തുല്യമായ ഉള്ളംകൈത്തലം ഗ്രഹിച്ച്. അതായത് പാണിഗ്രഹണം നടത്തി ജീവിതം മുഴുവൻ സ്ത്രീയോടൊപ്പം കഴിയാൻ ഭൂമിയിൽ എന്നെക്കൊണ്ടെത്തിക്കരുത്. മായാമോഹം തീർത്ത് തേജോമയമായ ഭഗവത്സ്വരൂപത്തോട് ചേർക്കണം. കാമനെ ദഹിപ്പിച്ച അല്ലയോ ഭഗവൻ! ഈ സംസാരദുഃഖത്തിൽ അവിടുന്നെന്നെ തള്ളിവിടരുത്, വിടരുത്.

## അയയ്ക്കരുതയയ്ക്കരുത്

'ശയം' എന്ന വാക്കിന് ഉള്ളംകൈ എന്നാണർഥം. ജീവിതം വിവാഹം കഴിച്ച് ശാരീരികസുഖമോഹത്തിൽ മുഴുകി വ്യർഥമാക്കാനുള്ളതല്ല. വിവാഹം കഴിച്ചാലും ഇല്ലെങ്കിലും ജീവിതം ലോകസുഖങ്ങളിൽ വിരക്തിനേടി ബ്രഹ്മസത്യം സാക്ഷാത്കരിക്കാനുള്ളതാണ്. ഗൃഹസ്ഥനായാലും സന്ന്യാസിയായാലും അതു സാധിക്കുമെങ്കിൽ അയാളുടെ ജീവിതം ധന്യമാണ്. ഗൃഹസ്ഥനായാലും സന്ന്യാസിയായാലും ക്രമേണ ലോകസുഖങ്ങളിൽ മനസ്സിനെ വിരക്തമാക്കണമെന്നേ ഈ കൃതിയിൽ ഗുരുദേവൻ അർഥമാക്കുന്നുള്ളൂ. ഇന്ദ്രിയസുഖം അനുഭവിച്ച് മായയിൽ മുഴുകിപ്പോകാൻ ഇടയാകരുത്. ചെറുപ്പത്തിലേതന്നെ തീവ്രവൈരാഗ്യത്തോടെ ലോകബന്ധങ്ങളെല്ലാം വലിച്ചെറിഞ്ഞ് പൂർണബ്രഹ്മനിഷ്ഠ നേടാൻ ഗുരുദേവനെപ്പോലെയുള്ള അവതാരപുരുഷന്മാർക്കേ സാധ്യമാവൂ. സാവധാനം മറ്റുള്ളവരും ആ വഴിത്താര കണ്ടെത്താൻ യത്നിക്കണമെന്നാണ് ആ സത്യദർശിയുടെ ആഗ്രഹം. പാർവതീവിവാഹത്തിനു മുൻപ് ശിവൻ കാമനെ ദഹിപ്പിച്ച കഥ പ്രസിദ്ധമാണല്ലോ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 13

# തേവാരപ്പതികങ്കൾ

ശ്രീനാരായണഗുരുദേവൻ മലയാളം, തമിഴ്, സംസ്കൃതം എന്നീ മൂന്നു ഭാഷകളിലും വശ്യവചസ്സായിരുന്നു. എന്ന അദ്ദേഹത്തിന്റെ കൃതികൾ വിളിച്ചറിയിക്കുന്നു. ഗുരുദേവൻ തമിഴ്ഭാഷയിൽ രചിച്ച അൻപതു പാട്ടുകൾ അടങ്ങുന്ന കൃതിയാണ് 'തേവാരപ്പതികങ്കൾ' പത്തു പാട്ടുകൾ വീതമടങ്ങുന്ന പതികങ്ങളായിട്ടാണു ഗുരുദേവൻ അൻപതു പാട്ടുകളെയും വിഭജിച്ചിരിക്കുന്നത്. ജ്ഞാനികളായ തമിഴ് സിദ്ധന്മാർ ദേവാരാധനാപരങ്ങളായി രചിച്ചിട്ടുള്ള പാട്ടുകളാണു 'തേവാരം' എന്ന പേരിൽ അറിയപ്പെടുന്നത്. നെയ്യാറ്റിൻകരയിൽ അരുമാനൂർ എന്ന സ്ഥലത്തുള്ള ഒരു നായനാർ പ്രതിഷ്ഠയെ സ്തുതിക്കുന്ന രീതിയിലാണ് പ്രസ്തുത പതികങ്ങൾ രചിച്ചിട്ടുള്ളത്. ഗുരുദേവൻ ഒരിക്കൽ ഈ ക്ഷേത്രം സന്ദർശിച്ചപ്പോൾ വിഗ്രഹത്തെ തൊഴുതുകൊണ്ട് പെട്ടെന്നുണ്ടാക്കി സ്തുതിച്ചതാണീ കൃതിയെന്നു പറയപ്പെടുന്നു. ഇതു കൃത്യമായും ഏതു വർഷത്തിലാണെന്നു നിശ്ചയമില്ല. 1914–ലാണെന്നു ചിലർ കരുതുന്നു.

തിരുജ്ഞാനസംബന്ധർ, സുന്ദർ, അപ്പർ എന്നീ മൂന്നു മഹാന്മാരായ ശൈവസിദ്ധന്മാരുടെ കീർത്തനങ്ങളാണു തമിഴിൽ 'തേവാരം' എന്നു പ്രസിദ്ധി നേടിയിട്ടുള്ളത്. ഗുരുദേവന്റെ 'തേവാരപ്പതികങ്കളും' ശിവസ്തുതിപരങ്ങളായ കീർത്തനങ്ങളാണ്. നെയ്യാറ്റിൻകരെ അരുമാനൂർദേശത്തുള്ള നായനാർ പ്രതിഷ്ഠയെ ശിവരൂപമായിക്കണ്ടു സ്തുതിക്കുന്നവയാണു തേവാരപ്പതികങ്കളിലെ പാട്ടുകൾ. ഇഷ്ടദേവതാസ്തുതിയോടൊപ്പം അദ്വൈതജ്ഞാനസാരമുൾക്കൊള്ളുന്നവയുമാണ് എല്ലാ സ്തുതികളും. പരമാദ്വൈതിയായിരുന്ന ഗുരുദേവൻ ശ്രീശങ്കരഭഗവത്പാദരെപ്പോലെ ഇഷ്ടദേവതാപ്രതിഷ്ഠയിലും സ്തുതിയിലും ശിവനു പ്രാധാന്യം കൽപിച്ചിരുന്നു. തമിഴ്നാട്ടിലെ ശൈവസിദ്ധന്മാരോടും ഗുരുദേവനൽപം പക്ഷപാതമുള്ളതായിക്കാണുന്നുണ്ട്. ഈ കൃതി പഠിതാവിന് ഇഷ്ടദേവതാപ്രീതി നേടിക്കൊടുക്കുന്നതിനോടൊപ്പം അദ്വൈതസത്യവും വ്യക്തമായി തെളിയിച്ചുകൊടുക്കുന്നതാണ്.

## പതികം – 1

ഞാനോതയമേ! ഞാതുരുവേ!
നാമാതിയിലാ നർക്കതിയേ!

74·2003 30

യാനോ നീയോ യാതിപരം,
യാതായ് വിടുമോ, പേചായേ,
തേനാർ തില്ലൈ ചീരടിയാർ
തേടും നാടാമരുമാനൂർ
കോനേ, മാനേർമിഴി പാകം-
കൊണ്ടായ് നയിനാർ നായകമേ 1

ആൾവായ് നീയെന്നാവിയൊടീ-
യാക്കൈ പൊരുൾ മുമ്മലമുതിരും-
തേൾവായിടയിറ്റിരിയാമ-
റ്റേവേ, കാവായ് പെരിയോവേ!
നാൾവാടന്തം നരുനരെന
നെരുക്കിന്റതു പാരരുമാനൂർ
നാൾവാണിന്റാടാരായോ,
നാതാ! നയിനാർ നായകമേ! 2

വാനായ്, മലൈയായ്, വാടിയിനും
വാണാൾ വീണായഴിയുമുനെൻ-
ഊനായുയിരായുടയോനാ-
യൊന്റായ് നിറൈയായ് വാരായോ
കാനായനലായ് കനൈ കടലായ്
കാരാർവെളിയായരുമാനൂർ
താനായ് നിർക്കും തർപരമുൻ
താൾ താ നയിനാർ നായകമേ. 3

ഉരുവായരുവായരുവുരുവാ-
യൊന്റായ് പലവായുയിർക്കുയിരായ്
തെരുളായരുളായ് തേരുരുണി-
ന്റിടമായ് നടുമാറ്റിരവടിവായ്
ഇരുളായ് വെളിയായികപരമാ-
യിന്റായന്റായരുമാനൂർ
മരുവായ് വരുവായെനൈയാൾവായ്
നാതാ! നയിനാർ നായകമേ! 4

പൂവായ് മണമായ് പുനരസമായ്
പൊടിയായ് മുടിയായ് നെടിയോനായ്
തീവായുരുവായ് തിരിചിയമായ്
തേനാരമുതായ് തികഴിന്റായ്

നീ വാ കാവായ് എനൈയാൾവായ്
നിത്താ! ചുത്താ! അരുമാനൂർ
തേവാ! മൂവാ മുതല്വോനേ!
തേനേ, നയിനാർ നായകമേ! 5

അരിയും വിതിയും തേടിയിനും
അറിയാ നെറിയായെരിവുരുവായ്
മരിയാ മറിമാനിടവടിവായ്
മരിയാതെയിനി വാ കാവായ്
പിരിയാതനൈയാൾവായ് തേവ-
പ്പിരിയപ്പെരിയോരരുമാനൂർ
പുരി വാണരുളീടും കോവേ,
പൂവേ! നയിനാർ നായകമേ! 6

അന്റ്റോ യിന്റ്റോ യമതൂതർ-
ക്കന്റ്റേ നിന്റ്റാടാരായോ
കുന്റ്റേ! കുടൈയേ! കോതനമേ!
കോവേ! കാവായ് കുലതേവേ,
അന്റ്റേയിന്റ്റേയാരടിയേ-
നായേ നീയേ യരുമാനൂർ
നിന്റ്റായുന്റ്റാടാരായോ
നാതാ! നയിനാർ നായകമേ! 7

നിന്റ്റാരടിചേരടിയാർ തം-
നിന്റ്റാതിയലാം നീക്കി നിതം
ചന്താനമതായ് നിന്റ്റാളും
ചന്താപമിലാ നന്മയമേ!
വൻതാപമിലാതെൻ മുന്നീ
വന്താൾവായേയരുമാനൂർ
നിന്റ്റായ്, നിന്റ്റാടാരായോ
നാതാ, നയിനാർ നായകമേ! 8

പൊന്നേ, മണിയേ, മരതകമേ,
പൂവേ, മതുവേ, പൂമ്പൊടിയേ,
മന്നേ മയിലേ കുയിലേ വൻ-
മലൈയേ, ചിലൈയേ, മാനിലമേ,
എന്നേ!യിനിയാൾവായ് നീയേ
എളിയേനായേനരുമാനൂർ

തന്നന്തനിയേ നിന്റായ് നർ-
താതാ, നയിനാർ നായകമേ! 9

കല്ലോ മരമോ കാരയമോ
കടിനം നന്നെഞ്ചറിയേൻ യാൻ
അല്ലോപകലോ നിന്നടിവി-
ട്ടല്ലോ അലമായ് നിന്റടിയേൻ
ചൊല്ലായ് നല്ലായ് ചുരുതിമുടി-
ച്ചൊല്ലായല്ലായരുമാനൂർ-
നല്ലാർമണിമാതവ! കാവായ്
നാതാ, നയിനാർ നായകമേ! 10

## പതികം - 2

എങ്കും നിറൈന്തെതിരറ്റിമയാതവ-
രിൻപുറു ചിർചുടരെ
പൊങ്കും പവക്കടലിർപടിയാതെ പടിക്കു-
ന്നരുൾ പുരിവായ്
തിങ്കൾ തിരുമുടി ചുറ്റി കഴുന്തിവ്യ-
തേചോമയാനന്തമേ,
തങ്കക്കൊടിയേ, നമൈ തടുത്താൾ
കൊൾവായ് നീ കരുണാനിതിയേ! 1

തീയേ തിരുവീറണിയും തിരുമേനിയി-
റ്റിങ്കളൊളിമിളിരും
നീയേ നിരൈയക്കടലിങ്കനിമഞ്ചനം
ചെയ്യാതരുൾ പുരിവായ്
കായും പുനലും കനിയും കനൽ വാ-
തൈവത്തൈ നിനന്തരുന്തി കണ്ണീർ
പായുംപടി പടിയിർ പരമാനന്തം
പെയ്യും പരഞ്ചുടരേ! 2

ചുടരേ, ചുടർവിട്ടൊളിരും ചുടർ
ചൂഴ്ന്തിരുക്കും ചുരവി ചുടർ ചൂഴ്
കടലേ, മതികങ്കൈയരവങ്കടങ്കു-
കവരി വിരിചടൈയ
വിടമുണ്ടമുതങ്കനിയും മിടർ
കണ്ടിലനായി നവനിമിചൈ

കുടികൊണ്ടതിനാലെൻകോൽ
കൊൻറലർകൊൻറൈയണിന്തുകൂവും കുയിലേ 3

കുയിൽവാണി കുരുമ്പൈമുലൈയുമൈ
കൂടിനിൻറാടും കരുമണിയേ!
മയിൽവാകനൻ വന്തരുളും മണി-
മന്തിരം കൊൾമലർമേനിയനേ,
കയർ കണ്ണിയർ കൺകൾ മൂൻറും
കതിർതിങ്കളുമങ്കിയുമങ്കൊളിരും
പൂയങ്കം പുനലും ചടൈയും പുലനായി
നിരംപുതിയർ പുലനേ. 4

പുലനറ്റുപ്പൊറികളറ്റു പരിപൂരണ-
പോതം പുകൻറെ പുത്തേ-
ളുലകറ്റുടലോടുയിരുള്ളമൊടുങ്കുമിട-
ങ്കൊടുരുമ്പൊഴിന്തു
നിലൈ പെറ്റു നിരഞ്ചനമാം നിരുപാതിക-
നിത്തരങ്കക്കടലേ
അലൈ പൊങ്കിയടങ്കിമടങ്കിയല-
ങ്കോലമാക്കാതരുൾ പുരിവായ്. 5

വായിർകുടമെന്ന വരമ്പിലെ
വക്കടലിർ പടിന്തങ്കുമിങ്കും
നായികടേതിനും നട്ടം തിരിയാ-
തനുക്കിരകം നൽകിടുവായ്
പായും മിരുകമും പരചും പടർ-
പൊങ്കരവിൻ പടമും ചടൈയിർ
ചായും ചിറുപിറൈയും ചരണങ്കളും
ചർവം ചരൺ പുരിവാം. 6

പുരിവായിർ പുതൈന്തു മുന്നം പൊൻ-
മലൈയൈ ചിലൈയായ് കുനിത്തു പൂട്ടി
പുരമൂൻറുമെരിത്ത പിരാൻ ഉമ്പർ തമ്പിരാൻ
എമ്പെരുമാൻ പൊതുവായ്
പുരിയുന്നടനമ്പുവിയിർ പുലൈ നായിനേൻ
അംപുതിയിറ്റിരൈപോറ്റിരിയുമ-
ചകന്മായൈ ചിക്കി തെരിന്തിലന-
ന്തോ! ചെമ്മേനിയനേ! 7

ചെമ്മേനി ചിവപെരുമാൻ ചിരമാലൈ-
യണിന്തു ചെങ്കോൽ ചെലുത്തി
ചെമ്മാന്തരം വേരറുത്തിടുവോന്റിരുമന്തിരാൽ
ചിത്തചയം പെറലാം
പെമ്മാൻ പിണക്കാടനെന്റും പെരും
പിത്തനെന്റും പെരിയോർ പെയരി-
ട്ടിമ്മാനിടവീട്ടിലണഞ്ചുമുയ്യും വകൈ-
യെങ്ങനന്തോയിയമ്പായ്. 8

ഇയമ്പും പതമും പൊരുളുമിറൈയിന്റി-
യിറൈയോനിരുക്കുമിന്ത
വിയപ്പും വെളിവാനതെങ്ങൻ വിളൈയാത
വിളൈയും വിതിയെങ്കൊലൊ
ചെയിക്കും വഴിയെങ്ങനെങ്കൾ ചെമ്പൊർ-
ചോതിയേ! ചെന്മച്ചെരുക്കറുക്കും-
തയൈക്കെന്ന കൈമാറു ചെയ്‌വേന്റ്യാ
വാരിതിയേ തരമിറ്റമിയേൻ. 9

തമിയേൻ തപം ചെയ്തതറിയേൻ ചപാ-
നായകർ ചന്നിതിക്കേ തിനമും
കവിയേൻ കഴൽ കണ്ടു കൈകൂപ്പികടൈ-
ക്കണ്ണീർ വാർത്തു കനിന്തുമിലേൻ
നവിൻമാലൈ പുനൈന്തുമിലേൻ നാൽവർ
നാവലർ ചൂടും തിരുവടിക്കം-
പൂവി മീതെനൈയേ വകുത്തായ് പുലൈനായേൻ
പിഴൈപ്പതെങ്ങൻ പുകല്‌വായ്. 10

## പതികം - 3

ഓമാതിയിൽ നിറ്കും പൊരുൾ നീതാനുലകെങ്കും
താമാകി വളർന്തോങ്കിയ ചാമാനിയതേവേ!
വിയോമാനലപൂനീരൊലിയോടാവി വിളക്കോ-
ടാമാതനു വാരായി നമുക്കായമിതാമേ. 1

ആമോതമുമാമിന്ത മകാമന്തിരമിതൊന്റും
നാമാതു നമുക്കിന്റരുളായോ നമൈയാളും
കോമാനരുളും കൊണ്ട കുഴാം കൂവിയണൈന്താ-
ലാമോതമുമാമിന്ത മകാമന്തിരമുമെല്ലാം. 2

എല്ലാ ഉയിരും നിന്നുരുമെല്ലാ ഉടലും നീ
എല്ലാ ഉലകും നിൻകളിയല്ലാതവൈയില്ലെ,
പൊല്ലാതനവെല്ലാം പൊടിചെയ്താണ്ടരുൾ പൂവിൽ
പല്ലാരുയിരാളും പരതേവേ, ചുരകോവേ. 3

കോവേറു പിരാനേ, കുറിയറ്റോങ്കി വിളങ്കും
മൂവേഴുലകും മോന്തുമെഴും മോനവിളക്കേ,
പൂവേറുപിരാനും നെടുമാലും പൊടികാണാ-
താവേചർകളാനാരുരുവാരോരറിവാരോ. 4

വാരോ വരൈയോ വാരിതിയോ വാനവർപേരും-
താരോ തരൈയോ തൺമലരോ തർ പരനേ
യാരോ നീരറി യേനടിനായേനരുൾവായേ
നീരാറണിവോനേ, നിതമാൾവായ് നിമ്മലനേ. 5

നിമലാ, നിത്തിയനേ, നിർപയനേ, നിർക്കുണനേ,
അവമേ പുവിനായേനഴിയാത നിതമാൾവായ്
നമനൈക്കഴലാൽ കായ്ന്ത നടേചാ, നമൈ നീയേ
പുവിമീതരുൾ വാരം പുരിവായേ പെരുമാനേ ! 6

മാനേ മതി ചൂടും മറൈയോനേ, ചടൈയാടീ
വാനോർകൾ വണങ്കും വടിവേ, വന്തരുൾവായേ;
തേനേ, തെളിവേ, തീഞ്ചുവയേ, തിവ്വിയരസംത-
ന്തോനേ, തുണൈയേ, തൊൻമറൈ ഓരാറുണർവോനേ. 7

ഉണർവാരാറിവാരോരറിവായെങ്കുമിലങ്കും
ഉണർവേ, പോക്കുവൈയേ, പോതവരമ്പിന്റിയപൂവേ,
പുനലേ, പുത്തമുതേ, വിത്തകമേ, വന്തരുണീ-
യനലേ, വെളിയേ, മാരുതമേ, മാനിലമേ വാ. 8

വാ വാ ചടയിർക്കൈകെ വളർക്കും മണിയേ, എൻ-
പാവായ്, മതിയേ, പങ്കയമേ, പൻമറമീറായ്
തേവാതികൾ പോറ്റും തെളിവേ തിൺകടൽ ചേരും
നാവായ് എനൈയാൾവായ്, നതിചൂടി, നരകാരേ. 9

കാരേറു കയർക്കണ്ണിയർ വീചും വലയിർപ്പ-
ട്ടാരാരഴിയാതോരവമേ നീയറിയായോ
എരുതേറു പിരാനേ എതിർവന്തെമ്മയറീരും
ചാരാമുതമൊന്റീന്റരുളായേ പെരുമാനേ. 10

## പതികം - 4

തരിചനം തിരുട്ടിരുച്ചിയങ്കളറ്റുത്തികംപരിയായ്
പ്പരിയടനം ചെയ്യും പണ്ടിതരുള്ളം പലി കൊടുത്തു
ത്തുരിചറച്ചുട്ടു തത്തുവങ്കളറ്റുത്തനിമുതലായ്
ക്കരിചനം കണ്ട കറൈക്കണ്ടരെൻ കുലതൈവമേ. 1

ആതാരചത്തിൻ പരിപൂരണത്തിലചത്പ്പിരപഞ്ച
പാതാരകിതം പവിക്കുമപ്പട്ചം പിടിവിടാതേ
നാതപരനായി നടു നിൻ്റ നാട്ടനഴുവിയാന്മാ-
പോതം കെടുത്തു പുനരുത്തിതി വിട്ടതെൻ തൈവമേ. 2

വാനറ്റു മണ്ണെരുപ്പരുപ്പറ്റു വനന്തി ചികുറ്റമറ്റു
കാനറ്റുകാലചക്കിരപ്പിരമമറ്റുക്കതിരൊളിയായ്
ജ്ഞാനക്കനൽ കരിയറ്റു ഞാതിർകുരുമൂലമറ്റു
മാനങ്കളറ്റു മകാമൗനമെൻ കൺമണിത്തൈവമേ. 3

മുപ്പത്തുമുക്കോടിയറ്റു മുമ്മൂർത്തികൾ പേതമറ്റു
കർപ്പിതത്തൊയ് തപ്പിരപഞ്ചമാം കാനർകമലറ്റു
മുപ്പൊരുളറ്റു മുപ്പാഴറ്റു മുത്തികൾ മൂൻറുമറ്റു
മുർപടും മുക്കട് കരുമണിക്കോവെൻകുലതൈവമേ. 4

വാക്കുമനമറ്റുവാൻ ചുടരായ് വടിവൊൻ്റുമറ്റു
നോക്കുമിടങ്കണെരുങ്കി നോക്കുകൊള്ളതിചയമായ
ആക്കുമത്തിർക്കുമതിചുക്കുമമായ് ചുയം ചോതിയായി
കാക്കുമെൻ കാരുണ്ണിയചാലി നമക്കുക്കുലതൈവമേ. 5

വിർത്തിയിറ്റോൻ്റി വിരികിൻ്റെ വിചുവപ്പിരമമളൈന്തും
വിർത്തിയിനുള്ളേ ലയിപ്പിത്തുവിർത്തിചത്തികലർന്തു
വിർത്തിയ വിർത്തികളറ്റു വിറകറ്റെരിചുടർപോൽ
ചത്തുചിത്താനന്തപൂരണച്ചെല് വഞ്ചെയനമക്കേ. 6

പർമച്ചൊരൂപം പിരമങ്കൊണ്ടു പേതപ്പെടുത്തിനാൽ
കർമടർ പിരാരത്തകരുമത്തിനാൽ കരികണ്ടതുപോൽ
കർമക്കുരുടർ കരംകൊണ്ടു കട്ടിപ്പിടിപ്പതിനോ
കർമിച്ചിടുന്നു കരുണാകരകതിയെന്തവർക്കോ. 7

എല്ലാവുമവൻ ചെയലെൻ്റെ മക്കുള്ളോരെളിതരുളാൽ
ചൊല്ലാമാർ ചൊല്ലിയ ചൂക്കുമച്ചകപൊരുട്ടും വെളിയിൽ
പല്ലായിരംകോടിയണ്ടം പലി കൊടുത്തപ്പുവിയിർ
ചെല്ലാതു ചെന്മനിവർത്തിവരുമോ ചിവതൈമമേ. 8

എല്ലാമകമകമെന്റേകപോതം വരുത്തിയതും
നില്ലാതുനിന്നിൽകലർത്തി നീയിനാനുമറ്റിടത്തു
തൊല്ലെയറുമെന്റു തൊന്തത്തിനിർക്കിടന്തെപ്പൊഴുതും
ചൊല്ലിത്തൊഴുമെന്റുയരമൊഴിക്ക ചുകക്കടലേ. 9

പൂരണചത്തിലചർപ്പാതമറ്റുപ്പുരാതനമാം
കാരണമറ്റുക്കരുവറ്റുക്കാര്യചങ്കർപമറ്റു
താരണയും വിട്ടു തത്തുവംപതത്തു വിതപ്പൊരുളാം
മാരണങ്കൊട്ടിയടിയറ്റ രൂപമെൻ തൈവമേ. 10

## പതികം – 5

ചിത്തെൻറുരൈക്കിർ ചടപാതകമുണ്ടതൈ പിരിത്തു
ച്ചത്തെൻറു ചൊല്ലിലചത്തുമങ്കേവന്തു ചാർന്തിടുമാൽ
ചുത്തം കുളുർത്ത ചുകമെനിൽതുക്കമെനൈത്തുമറ്റോ
രിത്തന്മയുള്ളൊരു തൈവമെൻറുമെ മക്കുള്ളതേ. 1

ചിർചടമറ്റുച്ചെറിന്തിലങ്കിച്ചതചത്തുമറ്റു
പർപല കാട് ചിത്തുകളറ്റുപ്പന്തനിർമ്മോട്ച്ചമറ്റു
ചർകരൈയിൻചുവൈപോലൻപരുള്ളം കവർന്തുനിർക്കു-
മിത്തന്മയുള്ളൊരു തൈവതമെൻറുമെമക്കുള്ളതേ. 2

ഒൻറെന്റരണ്ടെനും കുറ്റം പവിക്കുമതൻറി വെറും
കുന്റെ നിർപള്ളമും നേരേ വിരുത്തം കുതിത്തിടിലോ
കുന്റിടും കുറ്റം കുടിന്തമ്പരുള്ളം കവർന്ത പിഞ്ചു-
കൻറൻറിരുവിളൈയാടലിക്കണ്ടതുലകമെല്ലാം. 3

ഈ ലക്കണത്തിലിരിക്കുകൈകുറ്റമെതിർകണത്തിൽ
മൂലപ്പൊരുളില്ലെമൂന്റാവതിൽ പിൻമുടിവുമെങ്കേ
കാലത്തിലൊന്റി വിരിപ്പുള്ളതൊന്റിർ കടുംപകൈയാം
മാലുമയനുമതിർ പട്ടുരുത്തിരനും മായ്ന്തിടുമേ. 4

മാലുമയനും മകേചുരൻ രുത്തിരൻ ചതാചിവനും
കാലചക്കിരപിരമത്തൈ കണ്ടു കൈകുവിത്തെവ്വുലകും
ലീലൈയിൻ വൈത്തു ലയിപ്പിത്തു ലിംഗപിര തിട്ടൈചെയ്തു
മേലിളകാതെ മെഴുകിട്ടുറൈപ്പിത്തതൈന്റെവമേ. 5

വേറുവേറാം വിടയങ്കൾ വെറുഞ്ചടമേ പൊറിയിർ
ചേരുമപ്പോതു ചെകമ്പരമെങ്കുഞ്ചെറിന്തിലങ്കും
ചീരരുൾചോതി ചിവചിത്പരപാനുവെഴുന്തരുളി
കൂരിരുൾ കോരിരുടിത്തു വെളിയിർക്കുലാവുമതേ. 6

പാരൈമ്പുലങ്ങൾ പൊറിവായ്മടിന്തുപ്പകർവരിയ
കാരണകാരിയമറ്റു കരണക്കവർ കടിന്തു
പൂരണചോതിയിർ പുത്തപുരുടപ്പുരൈകടീർന്തു
ചീരണമിർച്ചെകച്ചോതിയിർച്ചിന്നൈ തിറൈകൊടുപ്പേൻ. 7

തേകമിതു തിട്ടമല്ല തിവ്വിയാനന്തത്തെള്ളമുതി-
റ്റാകമറ മൂഴ്കിച്ചാതനച്ചാത്തിയച്ചാർവൊഴിന്ത്
പോകുമ്പടിക്കുപ്പുവനേ കനാതൻ കരുണൈ പൂത്ത
പാകമ്പകർന്ത പചുങ്കൊടിയോടിങ്കണൈവതെന്റോ. 8

പഞ്ചപ്പടും പറവൈക്കോ പരമ്പിയിപ്പാഴ്മനമാം
പഞ്ചക്കളൈകൊയ്തു പുലങ്കുടിപ്പൊക്കിഴമാം
കഞ്ചിക്കുടിക്കോ കുടിയേറ്റി നീ കരുണാകരനേ
തഞ്ചന്തിരുവടിയെന്റു തമിയേൻ തളരുകിന്റേൻ. 9

എന്തക്കണത്തിലെതിരറ്റെമൻ വലൈയിൻ പിണിപ്പ-
റ്റന്തക്കണമകങ്കാരമിഞ്ഞാനപ്പിരകാചമുണ്ടായ്
എന്തക്കണങ്കളുമെട്ടാതിണൈർ പരചിവത്തിൻ
കന്തക്കമലമലർപതം രണ്ടും കതി നമക്കേ. 10

## വ്യാഖ്യാനം

ശ്രീനാരായണഗുരുദേവൻ മലയാളം, തമിഴ്, സംസ്കൃതം എന്നീ മൂന്നു ഭാഷകളിലും ഒരുപോലെ പാണ്ഡിത്യമുണ്ടായിരുന്ന വശ്യവചസ്സായിരുന്നു എന്ന് അദ്ദേഹത്തിന്റെ കൃതികൾ വിളിച്ചറിയിക്കുന്നു. ഈ ഭാഷാപാണ്ഡിത്യം അദ്ദേഹത്തിന്റെ തികഞ്ഞ ബ്രഹ്മനിഷ്ഠയുമായി കൂടി കലർന്നതോടെ അത്ഭുതം തന്നെ സൃഷ്ടിക്കാൻ കരുത്തുള്ളതായും ഭവിച്ചു. തമിഴിലും സംസ്കൃത്തിലുമുള്ള അതിഗഹനങ്ങളായ വേദാന്തകൃതികളെല്ലാം അദ്ദേഹത്തിനു സുപരിചിതങ്ങളായിരുന്നു. തെക്കും വടക്കുമുണ്ടായിരുന്ന സത്യദർശികളോടു ഗുരുദേവനുണ്ടായിരുന്ന ആദരാതിശയം 'അനുകമ്പാദശകം' എന്ന കൃതിയിൽ തെളിഞ്ഞു കാണ്മാനുമുണ്ട്. ഈ പശ്ചാത്തലത്തിലാണു ഗുരുദേവൻ സ്വയം വേദാന്തകൃതികൾ രചിക്കാൻ തുടങ്ങിയത്. മലയാളഭാഷയിൽ അദ്ദേഹം രചിച്ച വേദാന്തകൃതികളിൽ തന്നെ വേണ്ടുവോളം തമിഴ്പദങ്ങളും തമിഴ് പ്രയോഗങ്ങളുടെ മധുരിമയും കടന്നുകൂടിയിട്ടുണ്ട്. വേദതുല്യം കണക്കാക്കപ്പെടുന്ന 'തിരുക്കുറൾ' പോലെയുള്ള കൃതിൾ അദ്ദേഹം വിവർത്തനം ചെയ്തതായും കാണുന്നു. ഗുരുദേവൻ തമിഴ് ഭാഷയിൽ തന്നെ രചിച്ച അൻപതു പാട്ടുകളടങ്ങുന്ന ഒരു കൃതിയാണു 'തോവാരപ്പതികങ്കൾ'. ജ്ഞാനികളായ തമിഴു സിദ്ധന്മാർ ദേവാരാധനാപരങ്ങളായി രചിച്ചിട്ടുള്ള പാട്ടുകൾ 'തേവാരം' എന്ന പേരിൽ അറിയപ്പെടുന്നു. പത്തു പാട്ടുകൾ വീതമടങ്ങുന്ന പതികങ്ങളായിട്ടാണു ഗുരുദേവൻ അൻപതു പാട്ടുകളെയും വിഭജി

ച്ചിരിക്കുന്നത്. അതാണ് 'തേവാരപ്പതികങ്കൾ' എന്നു കൃതിക്കു പേരിടാൻ ഇടയായിട്ടുള്ളത്.

ജ്ഞാനികളും ഭക്തന്മാരുമായ അനേകം സിദ്ധന്മാരുടെ ജന്മം കൊണ്ടു ധന്യത്[1] നേടിയ നാടാണ് തമിഴ്നാട്. അതിന്റെ ഫലമായി വൻപിച്ച ഒരാദ്ധ്യാത്മിക സാഹിത്യശേഖരവും തമിഴ്നാട്ടിനു ലഭിക്കാനിടയായിട്ടുണ്ട്. പ്രധാനമായും ഇവിടത്തെ സിദ്ധന്മാർ വൈഷ്ണവന്മാർ, ശൈവന്മാർ എന്നു രണ്ടു വിഭാഗങ്ങളിൽ പെടുന്നവരാണ്. ഇതിൽ വൈഷ്ണവന്മാർ 'ആഴ്വാർ' എന്നും ശൈവന്മാർ 'നായനാർ' എന്നും അറിയപ്പെടുന്നു. ആഴ്വാർമാരെ വിഷ്ണുവിന്റെയും നായനാർമാരെ ശിവന്റെയും അവതാരങ്ങളായിട്ടാണു പൊതുവെ കരുതിപ്പോരുന്നത്. അതുകൊണ്ട് വിഷ്ണുവിന്റെയും ശിവന്റെയും പ്രതിപുരുഷന്മാരായി ഇവരെ പ്രതിഷ്ഠിച്ചിട്ടുള്ള ക്ഷേത്രങ്ങൾ തന്നെ തമിഴ്നാട്ടിൽ പലയിടങ്ങളിലും ഉണ്ടായിട്ടുണ്ട്. ഗുരുദേവൻതന്നെ നെയ്യാറ്റിൻകരയിൽ അരുമാനൂർ എന്ന സ്ഥലത്തുള്ള ഒരു നായനാർ പ്രതിഷ്ഠയെ സ്തുതിച്ചുകൊണ്ടാണു പ്രസ്തുത പതികങ്ങൾ രചിച്ചിട്ടുള്ളത്. ഗുരുദേവൻ ഈ കൃതി രചിച്ച സാഹചര്യത്തെക്കുറിച്ച് എസ്. പരമേശ്വരൻ എന്ന ഒരു സുഹൃത്ത് അവിടെ നിന്നും അയച്ചുതന്ന കത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "വളരെ മുൻപിനാലേ അരുമാനൂരിൽ നൈനാർ ക്ഷേത്രം ഉണ്ടായിരുന്നു. എന്നാൽ ജീർണാവസ്ഥയിലായിരുന്നു. പലപ്പോഴും അരുമാനൂരിൽ വരുന്ന അവസരങ്ങളിൽ ഗുരുദേവൻ ജീർണ്ണാവസ്ഥയിലായിരുന്ന ആ ക്ഷേത്രം സന്ദർശിക്കാറുമുണ്ടായിരുന്നു. അങ്ങനെ ഏതോ ഒരു സന്ദർഭത്തിൽ വിഗ്രഹത്തെ തൊഴുതുകൊണ്ട് പെട്ടെന്നുണ്ടാക്കി ചൊല്ലി സ്തുതിച്ച കീർത്തനമാണ് 'ഞാനോ തയമേ ഞാതുരുവേ' എന്നാരംഭിക്കുന്ന തമിഴ്കൃതി. ഗുരുദേവൻ ആവശ്യപ്പെട്ടതനുസരിച്ചു നാട്ടുകാർ" പുതിയ ക്ഷേത്രം പണിതു വിഗ്രഹം പുനഃപ്രതിഷ്ഠ നടത്തിയെന്നും പുനഃ പ്രതിഷ്ഠാകർമം നടത്തിയതു ഗുരുദേവസമാധിക്കുശേഷം ഗുരുദേവ ശിഷ്യനായിരുനന മാമൂരുസ്വാമിയാണെന്നും പ്രസ്തുതമായ കത്തിൽ വിശദീകരിച്ചു കാണുന്നു. എന്തായാലും അരുമാനൂരുള്ള നായനാർ പ്രതിഷ്ഠയെ ശിവരൂപമായിക്കണ്ടു സ്തുതിക്കുന്നതാണു തേവാരം കൃതി എന്ന കാര്യം സ്പഷ്ടമാണ്. പരമാദ്വൈതിയായിരുന്ന ഗുരുദേവൻ ഇഷ്ടദേവതാപ്രതിഷ്ഠയിലും സ്തുതിയിലും ശിവനു പ്രാധാന്യം കൽപിച്ചിരുന്നു. ശ്രീശങ്കര ഭഗവത്പാദരെപ്പോലുള്ള അദ്വൈതികളിലും തുല്യമായിക്കാണുന്ന ഒരു സവിശേഷതയാണിത്. ഇനി നമുക്കു പതികങ്ങളിലെ പാട്ടുകളിലേക്കു കടന്നുചെല്ലാം.

## പതികം 1 (നായിനാർ പതികം)

1. ഞാനോതയമേ! ഞാതുരുവേ!
   നാമാതിയിലാ നർക്കതിയേ!
   യാനോ നീയോ യാതിപരം,
   യാതായ് വിടുമോ, പേചായേ,

തേനാർതില്ലൈ ചീരടിയാർ
തേടും നാടാമരിമാനൂർ
കോനേ, മാനേർമിഴി പാകം-
കൊണ്ടായ നയിനാർ നായകമേ!

ഞാനോതയമേ-ജ്ഞാനോദയത്തോടെ അറിയപ്പെടുന്നവനേ; ഞാതുരുവേ-ബോധം സ്വരൂപിയായിട്ടുള്ളവനേ; നാമാതിയിലാ-നാമാദി ഇല്ലാത്ത; നർക്കതിയേ-നല്ല ഗതിയായി വിളങ്ങുന്നവനേ; യാനോ നീയോ-ഞാനാണോ നീയാണോ; ആതിപരം-ആദിയിലേ ഉള്ള പരമസത്യം; യാതായ്-എന്തായി; വിടുമോ-കലാശിക്കുമോ?; പേചായേ-പറഞ്ഞാലും; ചീരടിയാർ-മഹാന്മാരായ ഭക്തന്മാർ; തേനാർ-തേൻനിറഞ്ഞ-ആനന്ദസ്വരൂപമായ; തില്ലൈ-ചിദാകാശത്തെ; തേടും-അന്വേഷിച്ചെത്തുന്ന; നാടാം അരിമാനൂർ-നാടായ അരുമാനൂരിൽ; കോനേ-രക്ഷിതാവായി വിളങ്ങുന്നവനേ; മാനേർമിഴി-പേടമാൻ കണ്ണിയായ പാർവ്വതിയെ; പാകം-ഒരുഭാഗത്ത്; കൊണ്ടായ്-സ്വീകരിച്ചു ചേർത്തിരിക്കുന്നവനേ; നയിനാർ നായകമേ-ദേവന്മാർക്കു നാഥനായിട്ടുള്ളവനേ.

ജ്ഞാനോദയത്തോടെ അറിയപ്പെടുന്നവനേ, ബോധസ്വരൂപമായിട്ടുള്ളവനേ, നാമാദിയില്ലാത്ത നല്ല ഗതിയായി വിളങ്ങുന്നവനേ, ഞാനാണോ നീയാണോ ആദിയിലുള്ള പരമസത്യം; പറഞ്ഞാലും. മഹാന്മാരായ ഭക്തന്മാർ തേൻനിറഞ്ഞ-ആനന്ദസ്വരൂപമായ ചിദാകാശത്തെ അന്വേഷിച്ചെത്തുന്ന നാടായ അരുമാനൂരിൽ രക്ഷിതാവായി വിളങ്ങുന്നവനേ, പേടമാൻകണ്ണിയായ പാർവ്വതിയെ ഒരുഭാഗത്തു സ്വീകരിച്ചു ചേർത്തിരിക്കുന്നവനേ, ദേവന്മാർക്കു നാഥനായിട്ടുള്ളവനേ (പറഞ്ഞാലും).

## യാനോ നീയോ യാതിപരം

വസ്തുബോധരൂപമായ ജ്ഞാനംകൊണ്ടേ പരമസത്യം തെളിയുകയുള്ളൂ. യോഗം, ഭക്തി തുടങ്ങിയവയെല്ലാം ജ്ഞാനലാഭത്തിനുള്ള ഉപായങ്ങൾ മാത്രമാണ്. അതുകൊണ്ടാണ് 'ഞാനോതയമേ' എന്നു സംബോധന ചെയ്തിരിക്കുന്നത്. ജ്ഞാനോദയത്തോടെ എല്ലാം അറിഞ്ഞനുഭവിക്കുന്നവനായ ജ്ഞാതാവ് അഥാവാ ബോധം മാത്രമാണു സത്യമെന്നു തെളിയും. സ്വന്തം ഉണ്മ അനുഭവിക്കാനും മറ്റുള്ളവയുടെ ഉണ്മ അനുഭവിക്കാനും ബോധസ്വരൂപനായ ജ്ഞാതാവിനല്ലാതെ മറ്റൊന്നിനും കഴിയുന്നതല്ല. അതുകൊണ്ടാണ് 'ഞാതുരുവേ' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്. ബോധവസ്തുവിലെ നാമരൂപങ്ങളാണ് എല്ലാ പ്രപഞ്ചഘടകങ്ങളും. നാമരൂപങ്ങൾ പ്രത്യക്ഷപ്പെടുന്നതിനുമുൻപ് നാമരൂപരഹിതമായ ബോധം മാത്രമേ ഉണ്ടായിരുന്നുള്ളൂ. പ്രത്യക്ഷപ്പെടുന്ന നാമരൂപങ്ങൾക്കും നിലനിന്നു മറയാനുള്ള ഒരേ ഒരു ഗതി ശുദ്ധബോധമാണ്. ബോധത്തിന്റെ ഈ ആദികാരണത്വം വെളിപ്പെടുത്തുന്നതാണു രണ്ടാമത്തെ വരി. 'ഞാൻ, നീ' എന്ന രണ്ടിന്റെ തോന്നലാണല്ലോ സത്യാന്വേഷണത്തിനു പ്രേരിപ്പിക്കുന്നത്. ആ തോന്നലിന്റെ രഹസ്യം കണ്ടെത്തുന്നതോടെ ഞാനും നീയും ഒന്നാണെന്നു തെളിയുകയും ചെയ്യും. ഈ ചോദ്യവും ഉത്തരവുമാണു മൂന്നാം വരിയിൽ സൂചിപ്പിച്ചിരിക്കുന്നത്. അന്വേഷണം അവസാനിച്ചില്ലെങ്കിൽ ഒന്നും തെളിയാതെ പോകും. അതാണ്

'എന്തായി കലാശിക്കുമോ' എന്നു ശങ്കിച്ചിരിക്കുന്നത്. ചിദാകാശസ്വരൂപമായി എങ്ങും നിറഞ്ഞുനിൽക്കുന്ന സത്യം ആനന്ദസ്വരൂപമാണ്. അരുമാനൂർദേശം ഒരു കാലത്ത് സത്യാന്വേഷികളുടെ നാടായിരുന്നു എന്ന് അവിടത്തെ നായ നാർ പ്രതിഷ്ഠ തന്നെ തെളിയിക്കുന്നു. നായനാർ സാക്ഷാത് ശിവൻതന്നെ എന്നു കാണിക്കുന്നതാണ് പാട്ടിന്റെ അവസാനഭാഗം. നായനാർ എന്ന പേരിൽ ശിവനെയാണിഷ്ടദേവതയായി അംഗീകരിച്ചിരിക്കുന്നത്. ശിവൻ ബ്രഹ്മ പ്രതീ കമാണെന്നും ആദ്യമേതന്നെ വെളിപ്പെടുത്തിയിരിക്കുന്നു.

2. ആൾവായ് നീയെന്നാവിയൊടീ–
യാക്കൈ പൊരുൾ മുമ്മലമുതിരും–
തേൾവായിടയിറ്റിരിയാമ–
റ്റേവേ, കാവായ് പെരിയോവേ,
നാൾവാടന്തം നരുനരെന
നരുക്കിന്റതു പാരരിമാനൂർ
നാൾവാണിന്റാടാരായോ
നാതാ! നായിനാർ നായകമേ!

നീ ആൾവായ്–ഭഗവാൻ രക്ഷിക്കണം; യെന്നാവിയൊട്–എന്റെ പ്രാണ നോടൊപ്പം; ഈയാക്കൈ–ഇദ്ദേഹം; മുമ്മലം–വാതപിത്തകഫങ്ങളെന്ന മൂന്ന ഴുക്കുകൾ; ഉതിരും–സദാ വമിച്ചുകൊണ്ടിരിക്കുന്ന; പൊരുൾ–പദാർഥമാണ്; തേൾവായിടയിൽ–അങ്ങനെയുള്ള തേളിന്റ വായ്ക്കകത്ത്; തിരിയാമൽ–കിട ന്നുഴലാൻ ഇടയാകതെ; തേവേ–അല്ലയോ ദേവാ; പെരിയോവേ–എല്ലാറ്റിനും ആശ്രയമായ ഭഗവൻ; കാവായ്–കാത്തുകൊണ്ടാലും; നാൾ വാടന്തം–ദിവസ ങ്ങൾ പോയി കാലം കഴിയുന്തോറും; നരു നര എന–ഒരു ശരണവുമില്ലാതെ; നരുക്കിന്റതു–ക്ലേശങ്ങൾക്കിടയിൽപ്പെട്ടു ഞെരുങ്ങുന്നത്; പാർ–അങ്ങു കണ്ടാലും; അരിമാനൂർ–അരുമാനൂർ നാട്ടിൽ; നാൾവാഴ്–സദാ വാഴുന്ന; നിൻ താൾ താരായോ–നിന്റെ കാലടി അഭയമരുളിയാലും; നാതാ നയിനാർ നായ കമേ–നാഥനായ അല്ലയോ ദേവദേവ, (അഭയമരുളിയാലും).

ഭഗവാൻ രക്ഷിക്കണം. എന്റെ പ്രാണനോടൊപ്പം ഈ ദേഹം വാതപി ത്തകഫങ്ങളെന്ന മൂന്നഴുക്കുകൾ സദാ വമിച്ചുകൊണ്ടിരിക്കുന്ന പദാർഥമാ ണ്. അങ്ങനെയുള്ള തേളിന്റെ വായ്ക്കകത്തു കിടന്നുഴലാൻ ഇടയാകാതെ അല്ലയോ ദേവാ, എല്ലാറ്റിനും ആശ്രയമായ ഭഗവാൻ, കാത്തുകൊണ്ടാലും. ദിവസങ്ങൾ പോയി കാലം കിഴയുന്തോറും ഒരു ശരണവുമില്ലാതെ ക്ലേശ ങ്ങൾക്കിടയിൽപ്പെട്ടു ഞെരുങ്ങുന്നത് അങ്ങു കണ്ടാലും. അരുമാനൂർ നാട്ടിൽ സദാ വാഴുന്ന നിന്റെ കാലടി അഭയമരുളിയാലും . നാഥനായ അല്ലയോ ദേവ ദേവ, അഭയമരുളിയാലും.

## തേവേ കാവായ് പെരിയോവേ

എല്ലാറ്റിനും ആശ്രയമായ ദേവൻ എന്നെ രക്ഷിക്കണം. ജീവനിരിപ്പിട മായ ദേഹം സദാ പ്രാണനോടൊപ്പം മൂന്നു മലങ്ങൾ വമിച്ചുകൊണ്ടിരി ക്കുന്നു. വാതപിത്ത കഫങ്ങളാണു ദേഹം പ്രാണനോടൊപ്പം വമിക്കുന്ന

മലങ്ങൾ. ജീവനെ സദാ തേളിനെപ്പോലെ കുത്തിക്കുത്തി വേദനിപ്പിക്കുന്നത് ഈ ദേഹമാണ്. ദേഹബന്ധ മാണ് സംസാരബന്ധം. ഈ ബന്ധത്തിൽ പെട്ടുഴ ലാനിടവരാതെ ഭഗവാൻ തന്നെ രക്ഷിക്കണം. കാലം കഴിയുന്തോറും ദേഹം ഒരു ശരണവുമില്ലാതെ ജീവനെ ജരാവ്യാധിദുഃഖങ്ങലകപ്പെടുത്തി ഞെരുക്കുന്നു. അക്കാര്യമാണ് നാൾവാടന്തം 'നരുനരെനനരുക്കിന്റതു' എന്ന ഭാഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. 'നയിനാർ നായകമേ' എന്ന ഭാഗം ഒന്നാമത്തെ പാട്ടു മുതൽ എല്ലാറ്റിലും ആവർത്തിച്ചിരിക്കുന്നു.

3. വാനായ്, മലൈയായ്, വാടിയിനും
വാണാൾ വീണായഴിയുമുനെൻ
ഊനായുയിരായുടയോനാ-
യൊന്റായ് നിറൈയായ് വാരായോ
കാനായനലായ് കനൈകടലായ്
കാരാർ വെളിയായരിമാനൂർ
താനായ്നിർക്കും തർപരമുൻ
താൾ താ നയിനാർ നായകമേ!

വാനായ്-ആകാശമായി; മലൈയായ്-കാടായി; വാടി-വാടിത്തളർന്ന്; ഇനും വാണാൾ-ഇനിയും ജീവിതം; വീണായ്-നിഷ്പ്രയോജനമായി; അഴിയുമുൻ-അവസാനിക്കന്നതിനു മുൻപ്; എൻ ഊനായ്-എന്റെ ദേഹമായി; ഉയിരായ്-പ്രാണനായ്; ഉടയോനായ്-നാഥനായി; ഒന്റായ്-ഞാനും നീയും ഒന്നായി; നിറൈയായ്-സർവ്വത്ര നിറഞ്ഞുതിങ്ങുന്നവനായി; വാരായോ-എനിക്കനുഭവപ്പെടാൻ ഇടയാകണം; കാനായ്-കാനനമായി; അനലായ്-അഗ്നിയായി; കനൈകടലായ്-ഇരമ്പുന്ന സമുദ്രമായി; കാരാർ വെളിയായ്-കാർമുഴക്കമുള്ള ആകാശമായി; അരിമാനൂർ-അരുമാനൂർ ദേശത്ത്; താനായ്നിർക്കും-അദ്വൈതനായി വിളങ്ങുന്ന; തർപരം-പരമകാരണമായ ബ്രഹ്മം; ഉൻ താൾതാ-നിന്റെ കാലടി തന്നനുഗ്രഹിക്കണം; നയിനാർ നായകമേ-അല്ലയോ ദേവദേവ (തന്നനുഗ്രഹിക്കണമേ).

ആകാശമായി, കാടായി വാടിത്തളർന്ന് ഇനിയും ജീവിതം നിഷ്പ്രയോജനമായി അവസാനിക്കുന്നതിനു മുൻപ് എന്റെ ദേഹമായി പ്രാണനായി നാഥനായി ഞാനും നീയും ഒന്നായി സർവ്വത്ര നിറഞ്ഞുതിങ്ങുന്നവനായി എനിക്കനുഭവപ്പെടാൻ ഇടയാകണം. കാനനമായി, ഇരമ്പുന്ന സമുദ്രമായി, കാർമുഴക്കമുള്ള ആകാശമായി അരുമാനൂർദേശത്ത് അദ്വയനായി വിളങ്ങുന്ന പരമകാരണമായ ബ്രഹ്മം നിന്റെ കാലടിതന്നനുഗ്രഹിക്കണം. അല്ലയോ ദേവദേവ, തന്നനുഗ്രഹിക്കണം.

## താനായി നിർക്കും തർപരം

ഇഷ്ടദേവതാസ്തുതികളിൽപോലും ഗുരുദേവൻ ബ്രഹ്മസത്തയെയും അദ്വൈതാനുഭവത്തെയുമാണു വ്യക്തമായി പ്രകാശിപ്പിക്കാൻ ശ്രമിക്കുന്നത്. അദ്വൈതാനുഭവം മനോഹരമായി വിവരിച്ചിരിക്കുന്ന പാട്ടാണിത്. ആകാശത്തിൽ കാണപ്പെടുന്ന ഒരു കാടാണു പ്രപഞ്ചം. അതിൽ മുഴുകിയാൽ ജീവിതം

നിഷ്പ്രയോജനമായി തകരും. അതിനു മുൻപ് അന്തർമ്മുഖനായി ഉള്ളിൽ ആത്മസത്യം കണ്ടെത്തണം. അതോടെ തന്റെ ദേഹവും പ്രാണനും നാഥനും ഒന്നാണെന്നനുഭവിക്കാറാകും. മാത്രമല്ല താനായ സത്യം തന്നെ സർവത്ര ഇടതിങ്ങിനിൽക്കുന്നതായും കാണാറാകും. ഇത്രയുമായാൽ പിന്നെ ആകാശത്തിൽ പ്രപഞ്ചമാകുന്ന കാടോ തീയോ ഇരമ്പുന്ന കടലോ കാർമുഴങ്ങുന്ന ആകാശമോ എന്തുവേണമെങ്കിലും കണ്ടുകൊള്ളട്ടെ. എല്ലാം അരുമാനൂരിൽ കൈവല്യസ്വരൂപനായി വിളങ്ങുന്ന പരബ്രഹ്മം തന്നെയെന്നു ബോധ്യമാകും. ഇതുതന്നെയാണദ്വൈതാനുഭവം അഥവാ മോക്ഷം.

4. ഉരുവായരുവായരുവുരുവാ-
യൊന്റായ് പലവായുയിർക്കിയിരായ്
തെരുളായരുളായ് തേരുരുണി-
ന്റിടമായ് നടുമാറ്റിരവടിവായ്
ഇരുളായ് വെളിയായികപരമാ-
യിന്റായന്റായരിമാനൂർ
മരുവായ് വരുവായെനൈയാൾവായ്
നാതാ നയിനാർ നായകമേ!

ഉരുവായ്-സരൂപനായി; അരുവായ്-അരൂപനായി; അരുവുരുവായ്-അരൂപനും സരൂപനുമായി; ഒന്റായ്-ഏകമായി; പലവായ്-അനേകമായി; ഉയിർക്കുയിരായ്-പ്രാണനും പ്രാണനായി; തെരുളായ്-പ്രകാശമായി; അരുളായ്- കാരുണ്യമായി; തേർ ഉരുൾ നിന്റെ ഇടമായ്-തേരുരുൾ സഞ്ചരിക്കുന്ന സ്ഥാനമായി; നടുമാറ്റിരവടിവായ്-നടുക്കുമാത്രം വ്യക്തരൂപം കൈക്കൊണ്ടവനായി; ഇരുളായ്-ഇരുട്ടായി; വെളിയായ്-ആകാശമായി; ഇകപരമായ്-ഈലോകവും പരലോകവുമായി; ഇന്റായ്-വർത്തമാനകാലമായി; അന്റായ്-ഭൂതകാലമായി; അരിമാനൂർ മരുവായ്-അരുമാനൂരിൽ വസിച്ചാലും; വരുവായ്-അടുത്തെത്തിയാലും; എനൈ ആൾവായ്-എന്നെ കാത്തുകൊണ്ടാലും; നാതാ നയിനാർ നായകമേ-പ്രഭുവായ അല്ലയോ ദേവദേവ, (എന്നെ കാത്തു കൊണ്ടാലും).

സരൂപനായി, അരൂപനായി, സരൂപനും അരൂപനുമായി ഏകമായി അനേകമായി പ്രാണനും പ്രാണനായി പ്രകാശമായി കാരുണ്യമായി തേരുരുൾ സഞ്ചരിക്കുന്ന ഇടമായി നടുക്കുമാത്രം വ്യക്തരൂപം കൈക്കൊണ്ടവനായി ഇരുട്ടായി ആകാശമായി ഈ ലോകവും പരലോകവുമായി വർത്തമാനകാലമായി ഭൂതകാലമായി അരുമാനൂരിൽ വസിച്ചാലും, അടുത്തെത്തിയാലും, എന്നെ കാത്തുകൊണ്ടാലും. പ്രഭുവായ അല്ലയോ ദേവദേവ, എന്നെ കാത്തുകൊണ്ടാലും.

## ഉരുവായരുവായ്

ഈ വിവരണം പ്രഥമശ്രവണത്തിൽ പരസ്പരവിരുദ്ധമെന്നു തോന്നാം. എന്നാൽ ഉപനിഷത്തുകളിൽ പലയിടത്തും ബ്രഹ്മസ്വരൂപത്തെ വിവരിക്കുന്നത് ഇത്തരം വിരുദ്ധപദങ്ങളിലൂടെയാണ്. തൽക്കാലം പ്രപഞ്ചമായി കാണപ്പെടുന്ന ബ്രഹ്മത്തെയും നിർവികൽപദശയിൽ ശുദ്ധബോധസ്വരൂപമായി അനുഭവപ്പെടുന്ന ബ്രഹ്മത്തെയും കൂട്ടിയിണക്കിക്കൊണ്ടാണിത്തരം വിവരണങ്ങ

ളെന്നോർക്കണം. പ്രപഞ്ചമായി കാണപ്പെടുമ്പോൾ ബ്രഹ്മം സരൂപമാണ്. സഗുണോപാസനയിലും ബ്രഹ്മം സരൂപമാണ്. എന്നാൽ നിർവികൽപസമാധിയിലെ ശുദ്ധവസ്ത്വനുഭവത്തിൽ ബ്രഹ്മം അരൂപമാണ്. അതുകൊണ്ടുതന്നെ ബ്രഹ്മം സാകാരവുമാണ് നിരാകാരവുമാണ്. വസ്തു സാക്ഷാത്കാരത്തിൽ ബ്രഹ്മം അദ്വയമാണ്. പ്രപഞ്ചമായി കാണപ്പെടുമ്പോൾ അത് അനേകമാണ്. ശുദ്ധബോധത്തിൽ നിന്നു ശക്തിപ്രാണരൂപത്തിൽ സ്പന്ദിക്കുന്നതോടെയാണു സൃഷ്ടിയാരംഭിക്കുന്നത്. അതുകൊണ്ടു ബ്രഹ്മം പ്രാണന്റെ പ്രാണനാണ്. ദൃക്കായ ബോധമില്ലെങ്കിൽ ഒരു ജഡവും പ്രകാശിക്കുകയില്ല. അതുകൊണ്ട് ബ്രഹ്മം പ്രപഞ്ചത്തിനു പ്രകാശമാണ്. ബ്രഹ്മം ആനന്ദസ്വരൂപമായതുകൊണ്ട് ഉള്ളിൽ അതിനെ സമീപിക്കുന്നവർക്ക് അതു കാരുണ്യമാണ്. കാലമാകുന്ന തേരിന്റെ ഉരുൾ കറങ്ങുന്നതു ബോധവസ്തുവിലാണ്. അതുകൊണ്ട് തേരുരുൾ സഞ്ചരിക്കുന്ന സ്ഥാനമാണത്. ഉണ്ടായി മറയുന്ന പ്രപഞ്ചം കൈക്കൊള്ളുന്ന ബ്രഹ്മം ആദ്യവും അവസാനവും അവ്യക്തമാണ്. ഇടയ്ക്ക് അൽപകാലംമാത്രം പ്രപഞ്ചമായി പ്രത്യക്ഷപ്പെടുന്നു. അതുകൊണ്ടു മദ്ധ്യഘട്ടം മാത്രമേ വ്യക്തമാകുന്നുള്ളൂ. പ്രപഞ്ചാവിർഭാവത്തിനു മുൻപുള്ള അവ്യക്തദശയാണ് ഇരുട്ട്. അവിടെ നിന്ന് ഇഹലോകവും പരലോകവുമെല്ലാം പൊന്തിക്കാണപ്പെടുന്നു. അവ്യക്തദശയിൽ പ്രകടമാകുന്നതാണ് ആകാശവും. ആകാശം തുടങ്ങി എല്ലാം ബ്രഹ്മത്തിന്റെ അവ്യക്തദശയിൽ നിന്നാരംഭിക്കുന്നു; തിരിച്ചതേ അവ്യക്തദശയിൽ ലയിക്കുന്നു. ഇതാണു ശാസ്ത്രനിശ്ചയം. കാലത്തിന്റെ ഘടകങ്ങളായ വർത്തമാനവും ഭൂതവും ഭാവിയും ബോധത്തിലെ സങ്കൽപങ്ങൾ മാത്രമാണ്. "നീതന്നെ വർത്തമാനവും ഭൂതവും ഭാവിയും വേറല്ല" എന്ന *ദൈവദശക*ശ്ലോകം ഓർമിക്കുക. അരുമാനൂരിൽ വിളങ്ങുന്ന ഇഷ്ടദേവൻ ഈ ബ്രഹ്മത്തിന്റെ സാകാരരൂപമാണ്. ആ ദേവദേവൻ ഓടിയെത്തി തന്നെ രക്ഷിക്കണമെന്നാണു പ്രാർഥന.

5. പൂവായ് മണമായ് പുനരസമായ്
  പൊടിയായ് മുടിയായ് നെടിയോനായ്
തീവായുരുവായ് തിരിചിയമായ്
  തേനാരമുതായ് തികഴിൻറായ്
നീ വാ കാവായ് എനൈയാൾവായ്
  നിത്താ! ചുത്താ! അരിമാനൂർ
തേവാ! മൂവാ മുതല്വോനേ!
  തേനേ, നയിനാർ നായകമേ!

പൂവായ്-പൂവായും; മണമായ്-മണമായും; പുനരസമായ്-പൂവിലെ തേനായും; പൊടിയായ്-അണുവായും; മുടിയായ്-പരമകാരണമായും; നെടിയോനായ്-സർവത്ര വ്യാപിച്ചുനിൽക്കുന്നവനായും; തീവായ്-ജ്യോതിസ്സായും; ഉരുവായ്-രൂപമായും; തിരിചിയമായ്-ഇന്ദ്രിയവിഷയമായ ദൃശ്യമായും; തേനാരമുതായ്-തേനൂറുന്ന അമൃതമായും; തികഴിൻറായ്-ഭഗവാൻ പരിലസിക്കുന്നു; നീ വാ-അവിടന്നു എന്റെ സമീപത്തേയ്ക്കു വന്നാലും; കാവായ്-കാത്തുകൊണ്ടാലും; എനൈ ആൾ വായ്-എനിക്ക് ദുഃഖം തീർത്തരുളിയാലും; നിത്താ

–അല്ലയോ നിത്യ സ്വരൂപ; ചുത്താ–നിഷ്കളങ്കസ്വരൂപ; അരിമാനൂർ തേവാ– അരുമാനൂർ വസിച്ചരുളുന്ന ദേവ; മൂവാ–ഒരഴിവുമില്ലാത്ത; മുതൽവോനേ–വ സ്തുസ്വരൂപമായി വിളങ്ങുന്നവനേ; തേനേ–ആനന്ദരൂപ; നയിനാർ നായകമേ– ദേവദേവ (ദുഃഖം തീർത്തരുളിയാലും).

പൂവായും മണമായും പൂവിലെ തേനായും അണുവായും പരമകാരണ മായും സർവത്ര വ്യാപിച്ചു നിൽക്കുന്നവനായും ജ്യോതിസ്സായും രൂപമായും ഇന്ദ്രിയവിഷയമായ ദൃശ്യമായും തേനൂറുന്ന അമൃതായും ഭഗവാൻ പരില സിക്കുന്നു. അവിടുന്നു എന്റെ സമീപത്തേയ്ക്കു വന്നാലും; കാത്തുകൊ ണ്ടാലും; എനിക്കു ദുഃഖം തീർത്തരുളിയാലും. അല്ലയോ നിത്യസ്വരൂപ, നിഷ്ക ളങ്കസ്വരൂപ, അരുമാനൂർ വസിച്ചരുളുന്ന ദേവ, ഒരഴിവുമില്ലാത്ത വസ്തുസ്വരൂ പമായി വിളങ്ങുന്നവനേ, ആനന്ദരൂപ, ദേവദേവ, ദുഃഖം തീർത്തരുളിയാലും.

## സർവം ബ്രഹ്മമയം

കാണപ്പെടുന്നതെല്ലാം ഭഗവത്സ്വരൂപമായി ഭാവന ചെയ്യാൻ കഴിവുവരു ന്നതാണ് ഉപാസനയുടെ മഹത്ത്വം. കാണപ്പെടുന്ന ഏതു ദൃശ്യത്തിന്റെയും പരമകാരണമന്വേഷിക്കുമെങ്കിൽ ഇക്കാര്യം തെളിയുകയും ചെയ്യും. ഒരു പൂവിനെ എടുത്തുകാട്ടി ഇക്കാര്യം വെളിപ്പെടുത്തിയിരിക്കുന്നു. പൂവായും അതിന്റെ മണമായും തേനായും ഒക്കെ കാണപ്പെടുന്നതു ഭഗവാൻതന്നെ. ഇതെല്ലാം കാരണം തിരഞ്ഞാൽ പരമാണുവിൽ ചെന്നുനിൽക്കും പരമാണു വിന്റെയും കാരണംതിരഞ്ഞാലോ ശക്തിസ്പന്ദനത്തിലൂടെ പരമകാരണമായ ബോധം തെളിയും. ഇത്രയുമായാൽ മുടിയായ് വിലസുന്ന ബോധം നെടി യോനാണെന്നറിയാറാകും. സർവവ്യാപിയാണെന്നു തെളിയും. പലതായിക്കാ ണപ്പെടുന്ന എല്ലാ ദൃശ്യങ്ങളും ആ ബോധംതന്നെ, ഇങ്ങനെ സർവത്ര ഭഗ വാനെക്കാണുന്നയാൾക്കു ഭഗവാൻ തേനൂറുന്ന അമൃതായി ഭവിക്കും. അതി രറ്റ ആനന്ദം അനുഭവിക്കാറാകും. ഭഗവാൻ നിത്യനാണെന്നും ഭഗവത്സ്വരൂപ ത്തിൽ ഒരു കളങ്കവും ഒരിക്കലും പുരണ്ടിട്ടില്ലെന്നും കാണാറാകും.

6. അരിയും വിതിയും തേടിയിനും
അറിയാ നെറിയായെരിവുരുവായ്
മരിയാ മറിമാനിടവടിവായ്
മരിയാതെയിനി വാ കാവായ്
പിരിയാതെ നൈയാൾവായ് തേവ–
പ്പിരിയപ്പെരിയോരരിമാനൂർ
പുരി വാണരുളീടും കോവേ,
പൂവേ! നയിനാർ നായകമേ!

അരിയും–വിഷ്ണുവും; വിതിയും–ബ്രഹ്മാവും; തേടിയിനും–അന്വേഷി ച്ചിട്ടും; അറിയാ–അറിയാൻ കഴിയാത്ത; നെറിയായ്–ധർമ്മമായി; എരിവുരുവാ യ്–സ്വയം ജ്യോതിഃ സ്വരൂപനായി; മരിയാ–അനശ്വരനായ; മറിമാൻ–ജീവനെന്ന മാനിനെ; ഇടവടിവായ്–ഇടതുഭാഗത്തു സൂക്ഷിക്കുന്നവനായി; ഇനി വാ–ഇനി എന്റെ സമീപം വന്നാലും; മരിയാതെ–മരണംവരാതെ; കാവായ്–കാത്തുകൊ

ണ്ടാലും; പിരിയാത്-ഒരിക്കലും പിരിഞ്ഞുപോകാതെ; എനൈ-എന്നെ; ആൾവായ്-രക്ഷിച്ചുകൊണ്ടാലും; തേവപ്പിരിയപ്പെരിയോർ-ദേവന്മാർക്കു പ്രിയനായ ദൈവമായി; അരിമാനൂർ-അരുമാനൂർ ദേശത്തു; വാണരുളീടും-വസിച്ചരുളുന്ന; കോവേ-പ്രഭുവേ; പൂവേ-സൗന്ദര്യധാമമേ; നയിനാർ നായകമേ-ദേവദേവ (രക്ഷിച്ചുകൊണ്ടാലും)

വിഷ്ണുവും ബ്രഹ്മാവും അന്വേഷിച്ചിട്ടും അറിയാൻ കഴിയാത്ത ധർമമായി സ്വയംജ്യോതിഃസ്വരൂപനായിഅനശ്വരനായ ജീവനെന്ന മാനിനെ ഇടതുഭാഗത്തു സൂക്ഷിക്കുന്നവനായി (വിളങ്ങുന്ന ഭഗവാനേ) ഇനി എന്റെ അടുത്തു വന്നാലും. മരണം വരാതെ കാത്തുകൊണ്ടാലും. ഒരിക്കലും പിരിഞ്ഞുപോകാതെ എന്നെ രക്ഷിച്ചുകൊണ്ടാലും. ദേവന്മാർക്കു പ്രിയനായ ദൈവമായി അരുമാനൂർ ദേശത്തു വസിച്ചരുളുന്ന പ്രഭുവേ, സൗന്ദര്യധാമമേ, ദേവദേവ, രക്ഷിച്ചുകൊണ്ടാലും.

## പിരിയാതെനൈയാൾവായ്

ഇഷ്ടദേവനായ ശിവൻ ബ്രഹ്മപ്രതീകമാണല്ലോ. ബ്രഹ്മത്തെ പൂർണമായറിയാൻ മായക്കുള്ളിൽ വർത്തിക്കുന്ന ത്രിമൂർത്തികൾക്കുപോലും സാധ്യമല്ല. അതാണ് 'അരിയും വിതിയും തേടിയിനും അറിയാ' എന്നു പറഞ്ഞിരിക്കുന്നത്. ബ്രഹ്മാവും വിഷ്ണുവും പണ്ടു ശിവന്റെ യഥാർഥരൂപം തേടി ചുറ്റിത്തിരിഞ്ഞു പരാജയമടഞ്ഞു എന്നു കഥയുണ്ട്. വിഷ്ണുസ്തുതിയാണെങ്കിൽ ബ്രഹ്മാവും ശിവനും വിഷ്ണുവിന്റെ യഥാർഥരൂപം തേടി ചുറ്റിത്തിരിഞ്ഞു പരാജയമടഞ്ഞു എന്നാണു കഥ. ബ്രഹ്മം ധർമമാണ്. ജഗത്തിനെ ധരിക്കുന്നതാണല്ലോ ധർമ്മം. സ്വയം പ്രകാശിക്കുന്ന ജ്യോതിസ്സാണു ബ്രഹ്മം. തന്റെ അംശമായ ജീവാത്മാവിനെ പ്രകൃതി പക്ഷത്തു സദാ സൂ ക്ഷിച്ചു വച്ചിരിക്കുന്നു. അതിന്റെ പ്രതീകവിവരണമാണ് അനശ്വരമായ മാനിനെ ഇടതുഭാഗത്തു സൂക്ഷിക്കുന്നു എന്നു പറഞ്ഞിരിക്കുന്നത്.

7. അന്റോയിന്റോ യമതൂതർ-
        ക്കന്റേ നിന്റാടാരായോ
    കുന്റേ! കുടൈയേ! കോതനമേ!
        കോവേ! കാവായ് കുലതേവേ,
    അന്റേയിന്റേയാരടിയേ-
        നായേ നീയേയരിമാനൂർ
    നിന്റായുന്റാടാരായോ
        നാതാ, നയിനാർ നായകമേ!

അന്റോ-അന്നോ; ഇന്റോ-ഇന്നോ; യമതൂതർക്ക്-കാലഭടന്മാർക്കു (വശപ്പെടേണ്ട സമയം); അന്റേ-അതെപ്പോഴായാലും ആ സമയം; നിൻതാൾ താരായോ-നിന്റെ കാലടിതന്നനുഗ്രഹിച്ചാലും; കുന്റേ-കുന്നേ; കുടൈയേ-കുടയേ; കോതനമേ-ഗോധനമേ, കോവേ-പ്രഭുവേ; കുലതേവേ-കുലദൈവമേ; കാവായ് -കാത്തുകൊണ്ടാലും; അന്റേയിന്റേ-അന്നുമുതൽ ഇന്നുവരെ; യാരടിയേ-ഞാനുറ്റ ഭക്തൻ; നായേ-നായെപ്പോലെ ഞാൻ നിനക്കടിമ; നീയേയരിമാനൂർ

–നീതന്നെ അരുമാനൂർ; നിന്റായ്–സ്ഥിതിചെയ്യുന്നു; ഉൻതാൾ താരായോ–നിന്റെ കാലടിയരുളിയാലും; നാതാ നയിനാർ നായകമേ–നാഥനായ ദേവദേവ (കാലടിയരുളിയാലും).

അന്നോ ഇന്നോ കാലഭടന്മാർക്കു വശപ്പെടേണ്ട സമയം അതെപ്പോഴും ആ സമയം നിന്റെ കാലടിതന്നനുഗ്രഹിച്ചാലും. കുന്നേ, കുടയേ, ഗോധനമേ, പ്രഭുവേ, കുലദൈവമേ, കാത്തുകൊണ്ടാലും. അന്നു മുതൽ ഇന്നു വരെ ഞാൻ ഉറ്റ ഭക്തൻ. നായപ്പോലെ ഞാൻ നിനക്കടിമ. നീ തന്നെ അരുമാനൂർ സ്ഥിതി ചെയ്യുന്നു. നിന്റെ കാലടി അരുളിയാലും. നാഥനായ ദേവദേവ, കാലടിയരുളിയാലും.

## മരണവും ഭഗവത്സ്മരണവും

മനുഷ്യജന്മം ലഭിച്ചാൽ മരണവേളയിൽ ഭഗവാനെ സ്മരിക്കാൻ കഴിയണം. അതിൽക്കവിഞ്ഞൊരു ജീവിത ലക്ഷ്യം നേടാനില്ലെന്നാണു ഭാഗവതത്തിൽ ശുകൻ പരീക്ഷിത്തിനോടു പറയുന്നത്. മരണവേളയിലെ സ്മരണമാണു പിന്നത്തെ ജീവിതത്തിന്റെ സ്വരൂപം നിർണയിക്കുന്ന ഘടകം. കാലേ കൂട്ടി ഭഗവാനെ ചിന്തിച്ചുറച്ചാൽ മാത്രമേ ഇതു സാധ്യമാവൂ. കൃഷ്ണലീലയിലെ ഗോവർദ്ധനോദ്ധരണം സൂചിപ്പിക്കുന്നതാണ് കുന്നേ, കുടയേ, ഗോധനമേ എന്ന സംബോധനകൾ. പാവപ്പെട്ട ഭക്തരായ ഗോപന്മാരെയും പശുക്കളെയും ഭഗവാൻ തക്കസമയത്തു രക്ഷിച്ചതിനുത്തമ ദൃഷ്ടാന്തമാണാകഥ. ശിവനും വിഷ്ണുവും ഒരേ പരബ്രഹ്മമൂർത്തിതന്നെ എന്നു സൂചിപ്പിക്കാനും ഈ കഥാപ്രസ്താവം ഉപകരിക്കുന്നു.

8. നിന്റാരടിചേരടിയാർ തം–
നിന്റാതിയലാം നീക്കി നിതം
ചന്താനമതായ് നിന്റാളും
ചന്താപമിലാ നന്മയമേ!
വൻതാപമിലാതെൻ മുന്നീ
വന്താൾ വായേ യരിമാനൂർ
നിന്റായ്, നിന്റാടാരായോ
നാതാ, നയിനാർ നായകമേ!

നിൻതാരടിയാർ–ഭഗവാന്റെ പൂപോലെയുള്ള പാദങ്ങളിൽ ചേരുന്ന ഭക്തന്മാർക്ക്; തം നിന്റാത്–ഇടയിൽ നിന്നു തടസ്സമുണ്ടാക്കാതെ; ഇയലാം–മായയെ; നീക്കി–ഒഴിച്ചുമാറ്റി; നിതം–സദാ; ചന്താനമതായ്–തുടർച്ചയായി; നിന്റാളും–സംഭവിച്ചുകൊണ്ടിരിക്കുന്ന; ചന്താപം–ദുഃഖം; ഇലാ നന്മയമേ–സപ്ർശിക്കാത്ത മംഗളസ്വരൂപ; വൻതാപം ഇലാതെ–വൻ ദുഃഖം ഇല്ലാതാകത്തക്കവണ്ണം; എൻ മുന്നീ–എന്റെ മുന്നിൽ; വന്താൾ വായേ–വന്നു രക്ഷിച്ചരുളിയാലും; അരിമാനൂർ നിന്റായ്–അരുമാനൂർ ദേശത്തു നിലകൊണ്ടാലും; നിൻ താൾ താരായോ –നിന്റെ കാലടി തന്നരുളിയാലും; നാതാ നായിനാർ നായകമേ–നാഥനായ അല്ലയോ ദേവദേവ (നിന്റെ കാലടി തന്നരുളിയാലും).

ഭഗവാന്റെ പൂപോലുള്ള പാദങ്ങളിൽ ചേരുന്ന ഭക്തന്മാർക്ക് ഇടയിൽ നിന്നു തടസ്സമുണ്ടാക്കാതെ മായയെ ഒഴിച്ചു മാറ്റി സദാ തുടർച്ചയായി സംഭ

വിച്ചുകൊണ്ടിരിക്കുന്ന ദുഃഖം സ്പർശിക്കാത്ത മംഗളസ്വരൂപാ, വൻദുഃഖം ഇല്ലാതാകത്തക്കവണ്ണം എന്റെ മുന്നിൽ വന്നു രക്ഷിച്ചരുളിയാലും. അരുമാനൂർ ദേശത്തു നില കൊണ്ടാലും. നിന്റെ കാലടി തന്നരുളിയാലും. നാഥനായ അല്ലയോ ദേവദേവ, നിന്റെ കാലടി തന്നരുളിയാലും.

### തംനിൻറാതിയലാംനീക്കി

ജീവൻ പരമാത്മാവിന്റെ അഭിന്നാംശമാണ്. പരമാത്മശക്തിയായ മായയാണു ജീവനെ പൂർണസത്യത്തിൽ നിന്നും അകറ്റിയതുപോലെ നിറുത്തിയിരിക്കുന്നത്. വ്യക്തമായ വസ്തുബോധംകൊണ്ടേ ഇടയ്ക്കു നിൽക്കുന്ന മായ അകന്നു കിട്ടൂ. തുടർച്ചയായി ദുഃഖമനുഭവിക്കുകയാണു ജീവൻ. ആ ദുഃഖം ഒരിക്കലും സ്പർശിക്കാത്ത വസ്തുവാണു പരമാത്മാവ്. മായ മാറുന്നതോടെ ഭക്തന് ഈ സത്യം വെളിപ്പെട്ടുകിട്ടും.

9. പൊന്നേ, മണിയേ, മരതകമേ,
പൂവേ, മതുവേ, പൂമ്പൊടിയേ,
മന്നേ, മയിലേ, കുയിലേ, വൻ-
മലൈയേ, ചിലൈയേ, മാനിലമേ,
എന്നേ! യിനിയാൾവായ് നീയേ
എളിയേനായേനരിമാനൂർ
തന്നന്തനിയേ നിന്റായ്, നൻ-
താതാ, നയിനാർ നായകമേ.

പൊന്നേ-സ്വർണ്ണമേ; മണിയേ-രത്നമേ; മരതകമേ-മരതകമണിയേ; പൂവേ-പുഷ്പമേ; മതുവേ-തേനേ; പൂമ്പൊടിയേ-പൂവിന്റെ പൊടിയേ; മന്നേ-ഭൂമിയേ; മയിലേ-മയിലേ; കുയിലേ-കുയിലേ; വൻമലൈയേ-വലിയ പർവതമേ; ചിലൈയേ-കല്ലേ; മാനിലമേ-വലിയ ഭൂവിഭാഗമേ; എന്നേ-എല്ലാം നീതന്നെ; എന്തൊരാശ്ചര്യം; ഇനിയാൾവായ് നീയേ-നീതന്നെ ഇനി എന്നെ കാത്തുകൊള്ളുക; എളിയേനായേൻ- ഇവൻ എളിയവനിലും എളിയവനാണ്; അരിമാനൂർ -അരുമാനൂർ ദേശത്ത്; തന്നം തനിയേ-കേവലനായി; നിന്റായ്-നീ വിളങ്ങുന്നു; നൻതാതാ-നല്ല പിതാവായ; നയിനാർ നായകമേ-ദേവദേവ, (എന്നെ കാത്തുകൊള്ളുക).

സ്വർണ്ണമേ, രത്നമേ, മരതകമണിയേ, പൂവേ, തേനേ, പൂവിന്റെ പൊടിയേ, ഭൂമിയേ, മയിലേ, കുയിലേ, വലിയ പർവതമേ, കല്ലേ, വലിയ ഭൂവിഭാഗമേ, എല്ലാം നീതന്നെ. എന്തൊരാശ്ചര്യം! നീതന്നെ എന്നെ കാത്തുകൊള്ളുക. ഇവൻ എളിയവനിലും എളിയവനാണ്. അരുമാനൂർ ദേശത്തു കേവലനായി നീ വിളങ്ങുന്നു. നല്ല പിതാവായ ദേവദേവ, എന്നെ കാത്തുകൊള്ളുക

ഒരേ അദ്വൈതബ്രഹ്മംതന്നെയാണു പ്രപഞ്ചത്തിൽ രത്നവും കല്ലുമൊക്കെയായി കാണപ്പെടുന്നത് എന്നു വെളിപ്പെടുത്താനാണ് അനേകം സംബോധനകൾ പ്രയോഗിച്ചിരിക്കുന്നത്. ആ കേവലവസ്തുവിന്റെ പ്രതീകമാണു അരുമാനൂർ ദേവനെന്നും ധരിച്ചുകൊള്ളണം.

10. കല്ലോ മരമോ കാരയമോ
    കടിനം നന്നെഞ്ചറിയേൻയാൻ
അല്ലോ പകലോ നിന്നടിവി-
    ട്ടല്ലോ അലമായ് നിന്റടിയേൻ
ചൊല്ലായ് നല്ലായ് ചുരുതിമുടി-
    ച്ചൊല്ലായല്ലായരിമാനൂർ-
നല്ലാർമണിമാതവ, കാവായ്
    നാതാ നയിനാർ നായകമേ!

നംനെഞ്ച്-അങ്ങയുടെ ഹൃദയം; കല്ലോ-കല്ലാണോ; മരമോ-മരമാണോ; കാരയമോ-കാരിരുമ്പാണോ; കടിനം-എന്താണിത്ര കടുപ്പമെന്ന്; യാൻ അറിയേൻ-ഞാൻ അറിയുന്നില്ല; ചൊല്ലായ്-പറ്ഞ്ഞാലും; നല്ലായ്-മംഗളസ്വരൂപിയായി; ചുരുതിമുടിച്ചൊല്ലായ്-ഉപനിഷത്തുക്കളിലെ മഹാവാക്യതത്ത്വമായി; അല്ലായ്-എന്നാൽ മറ്റാർക്കും അറിയാൻ കഴിയാത്തവനായി; അരിമാനൂർ-അരുമാനൂർ ദേശത്തു വിളങ്ങുന്ന; നല്ലാർമണിമാതവ-ഗോപികാകാന്തനായ ലക്ഷ്മീവല്ലഭ; അല്ലോ പകലോ-രാത്രിയോപകലോ; നിന്നടിവിട്ട്-അങ്ങയുടെ പാദസ്മരണ ചെയ്യാതെ; അല്ലോഅലമായ്-കോലാഹലമായി; നിന്റടിയേൻ-കഴിയുന്ന ഈ ഭക്തനെ; കാവായ്-കാത്തുരക്ഷിച്ചാലും; നാതാ-നാഥനായ; നായകമേ-ദേവദേവ, (കാത്തുരക്ഷിച്ചാലും).

അങ്ങയുടെ ഹൃദയം കല്ലാണോ മരമാണോ കാരിരുമ്പാണോ? എന്താണിത്ര കടുപ്പമെന്നു ഞാൻ അറിയുന്നില്ല; പറഞ്ഞാലും. മംഗളസ്വരൂപിയായി ഉപനിഷത്തുകളിലെ മഹാകാവ്യതത്ത്വമായി, എന്നാൽ മറ്റാർക്കും അറിയാൻ കഴിയാത്തവനായി അരുമാനൂർ ദേശത്തു വിളങ്ങുന്ന ഗോപികാകാന്തനായ ലക്ഷ്മീവല്ലഭ, രാത്രിയോ പകലോ അങ്ങയുടെ പാദസ്മരണ ചെയ്യാതെ കോലാഹലനായി കഴിയുന്ന ഈ ഭക്തനെ കാത്തുരക്ഷിച്ചാലും. നാഥനായ ദേവദേവ, കാത്തുരക്ഷിച്ചാലും.

ഭഗവാൻ കരുണ കാണിക്കണമെന്നാണു ഭക്തന്റെ പ്രാർഥന. ശിവനും വിഷ്ണുവും ഒന്നെന്നു കാണിക്കുന്നതാണു 'മാതവ' എന്ന സംബോധന.

## പതികം - 2

1. എങ്കും നിറൈന്തെതിരറ്റുമയാതവ-
    രിൻപുറു ചിർചുടരെ!
പൊങ്കും പവക്കടലിർപടിയാതെ പടിക്കു-
    ന്നരുൾ പുരിവായ്
തിങ്കൾ തിരുമുടി ചുറ്റികഴുന്തിവ്യ-
    തേചോമയാനന്തമേ,
തങ്കക്കൊടിയേ, നമൈതടുത്താൾ
    കൊൾവായ് നീ കരുണാനിതിയേ!

എങ്കും-എവിടെയും; നിറൈന്ത്-ഇടതിങ്ങിവ്യാപിച്ച്; എതിരറ്റ്-തുല്യത യില്ലാതെ; ഇമയാതവർ ഇൻപ് ഉറ്-ദേവന്മാരിൽ കാരുണ്യമുള്ളവനായി വിള ങ്ങുന്ന; ചിർ ചുടരെ-ചിത്പ്രകാശമേ; പൊങ്കുംപവക്കടലിർ-ഇളകിമറിയുന്ന സംസാരസമുദ്രത്തിൽ; പടിയാതപടിക്ക്-പതിക്കാതിരിക്കത്തക്കവണ്ണം; ഉൻ അരുൾ-അങ്ങയുടെ കാരുണ്യം; പുരിവായ്-നൽകി അനുഗ്രഹിക്കണം; തിങ്കൾ തിരുമുടി-ചന്ദ്രക്കലയണിഞ്ഞ ജടയ്ക്കു; ചുറ്റികഴും-ചുറ്റിലുമായി; തിവ്യതേചോമയാനന്തമേ-ദിവ്യതേജസ്സു പരത്തി ആനന്ദസ്വരൂപനായി വിള ങ്ങുന്നവനേ; തങ്കക്കൊടിയേ-വാത്സല്യനിധിയായ ദൈവമേ; കരുണാനിതിയേ -കാരുണ്യത്തിനിരിപ്പിടമായിട്ടുള്ളവനേ; നമൈ-ഈ ഭക്തനെ; തടുത്ത്-മോ ഹങ്ങളിൽ നിന്നുമകറ്റി; ആൾ-രക്ഷിക്കുക; കൊൾവായ്-കാത്തുകൊള്ളുക.

എവിടെയും ഇടതിങ്ങി വ്യാപിച്ച് തുല്യതയില്ലാതെ ദേവന്മാരിൽ കാരു ണ്യമുള്ളവനായി വിളങ്ങുന്ന ചിത്പ്രകാശമേ; ഇളകിമറിയുന്ന സംസാരസമു ദ്രത്തിൽ പതിക്കാതിരിക്കത്തക്കവണ്ണം അങ്ങയുടെ കാരുണ്യം നൽകി അനു ഗ്രഹിക്കണം. ചന്ദ്രക്കലയണിഞ്ഞ ജടയ്ക്കു ചുറ്റിലുമായി തേജസ്സു പരത്തി ആനന്ദസ്വരൂപനായി വിളങ്ങുന്നവനേ, വാത്സല്യനിധിയായ ദൈവമേ, കാരു ണ്യത്തിനിരിപ്പിടമായിട്ടുള്ളവനേ, ഈ ഭക്തനെ മോഹങ്ങളിൽ നിന്നുമകറ്റി രക്ഷിക്കുക; കാത്തുകൊള്ളുക.

2. തീയേ തിരുനീറണിയും തിരുമേനിയി-
   റ്റിങ്കളൊളിമിളിരും
   നീയേ നിരൈയക്കടലിങ്കനിമഞ്ചനം
   ചെയ്യാതരുൾ പുരിവായ്
   കായും പുനലും കനിയും കനൽവാ
   തൈവത്തൈ നിനന്തിരുന്തി കണ്ണീർ
   പായുംപടി പടിയിർ പരമാനന്തം
   പെയ്യും പരഞ്ചുടരേ!

തീയേ-കർമവാസന എരിച്ചുകളയുന്ന ജ്യോതിസ്സേ; തിരുനീറണിയും- ദിവ്യഭസ്മം പൂശിയിരിക്കുന്ന; തിരുമേനിയിറ്റിങ്കളൊളി-ദിവ്യദേഹത്തിൽ ചന്ദ്ര ന്റെ പൂനിലാവും; മിളിരും-ഇടകലരും; നീയേ-അങ്ങനെയുള്ള അവിടന്ന്; നിരൈയക്കടലിങ്കനിമഞ്ചനം-നരകസമുദ്രമായ സംസാരത്തിൽ മുങ്ങാൻ; ചെയ്യാതരുൾ പുരിവായ്-ഇടയാകാതെ കരുണചെയ്യണം; കായും പുനലും കനിയും-സംസാരവൃക്ഷത്തിലെ കായും തേനും പഴവും; കനൽവാ- തേജോ രൂപനായ; തൈവത്തൈ-ദൈവത്തെ; നിനന്ത്-സദാ സ്മരിച്ചുകൊണ്ട്; അരു ന്തി-അനുഭവിച്ചു; കണ്ണീർ പായുംപടി-ഭഗവത്പ്രേമം കൊണ്ടു കണ്ണുകളിൽ അശ്രുക്കൾ നിറഞ്ഞൊഴുകുന്ന മട്ടിൽ; പടിയിർ-ഈ ലോകത്ത്; പരമാനന്തം പെയ്യും-അതിരറ്റ ആനന്ദം വർഷിക്കുന്ന; പരംചുടരേ-പരമകാരണമായ തേജസ്സേ (കരുണ ചെയ്യണം).

കർമവാസന എരിച്ചുകളയുന്ന ജ്യോതിസ്സേ, ദിവ്യഭസ്മം പൂശിയിരി ക്കുന്ന ദിവ്യദേഹത്തിൽ ചന്ദ്രന്റെ പൂനിലാവും ഇടകലരും. അങ്ങനെയുള്ള അവിടന്നു നരകസമുദ്രമായ സംസാരത്തിൽ മുങ്ങാൻ ഇടയാകാതെ കരുണ ചെയ്യണം. സംസാരവൃക്ഷത്തിലെ കായും തേനും പഴവും തേജോരൂപനായ

ദൈവത്തെ സദാസ്മരിച്ചുകൊണ്ട് അനുഭവിച്ചു ഭഗവത് പ്രേമംകൊണ്ടു കണ്ണുകളിൽ അശ്രുക്കൾ സദാ നിറഞ്ഞൊഴുകുന്ന മട്ടിൽ ഈ ലോകത്ത് അതിരറ്റ ആനന്ദം വർഷിക്കുന്ന പരമകാരണമായ തേജസ്സേ, കരുണചെയ്യണം.

## നിരന്തരസ്മരണ

ഭഗവാനെ മറക്കുന്നവർക്കാണ് ഈ സംസാരം ഒരു നരകക്കടലായി അനുഭവപ്പെടുന്നത്. ഭഗവാനെ നിരന്തരം സ്മരിച്ചുകൊണ്ട് ഇതിലെ കായും തേനും കനിയും ഭക്ഷിക്കുന്നവർക്ക് ഇവിടെ അതിരറ്റ ആനന്ദം അനുഭവപ്പെടും. അതുകൊണ്ടാണു ഗീതയിൽ 'സർവേഷു കാലേഷു മാമനുസ്മരയുദ്ധ്യ ച' എന്നു ഭഗവാൻ അർജുനനോടാവശ്യപ്പെട്ടത്.

3. ചുടരേ ചുടർവിട്ടൊളിരും ചുടർ
 ചൂഴ്ന്തിരുക്കും ചുരവി ചുടർചൂഴ്-
കടലേ, മതികങ്കൈയരവങ്കടങ്കു-
 കവരി വിരിചടൈയ
വിടമുണ്ടമുതങ്കനിയും മിടർ
 കണ്ടിലനായി നവനിമിചൈ
കുടികൊണ്ടതിനാലെൻകോൽ
 കൊന്റലർ കൊൻറൈയണിന്തുകൂവും കുയിലേ!

ചുടരേ-സ്വയം പ്രകാശസ്വരൂപനായ ഭഗവാനേ; ചുടർ വിട്ടൊളിരും-ചുറ്റുപാടും കിരണങ്ങൾ പ്രകാശിപ്പിച്ച്; ചുടർ ചൂഴ്ന്തിരുക്കും-തേജസ്സുകൊണ്ടു മൂടിയിരിക്കുന്ന; ചുരവി-സുരഭി അഥവാ കാമധേനുവായി; ചുടർചൂഴ്കടലേ-പ്രകാശസമുദ്രമായി വിളങ്ങുന്നവനേ; മതികങ്കൈ-ചന്ദ്രനും ഗംഗയും; അരവങ്കൾതങ്കും-പാമ്പുകളും അണിഞ്ഞിട്ടുള്ള; കവരി വിരിചടൈയ-മുടി വിസ്താരമുള്ള ജടയായി കെട്ടിവച്ചിരിക്കുന്നവനേ; വിടമുണ്ടമുതം കനിയും-വിഷം തിന്നു ഭക്തന്മാർക്കമൃതു പൊഴിക്കുന്ന; മിടർ-കഴുത്ത്; കണ്ടിലനായിൻ-കാണാൻ കഴിയുന്നില്ലെങ്കിൽ; അവനിമിചൈ-ഈ ഭൂമിയിൽ; കുടികൊണ്ടതിനാൽ-ജീവിച്ചിരിക്കുന്നതിന്; എൻ കോൽ-എന്തു പ്രയോജനം; കൊന്റലർ-കൊന്നപ്പൂവ്; കൊൻറൈയണിന്തു-ശിരസ്സിലണിഞ്ഞു; കൂവും കുയിലേ-ആനന്ദഗാനം പൊഴിക്കുന്ന കുയിലേ (എന്തു പ്രയോജനം).

സ്വയം പ്രകാശസ്വരൂപനായ ഭഗവാനേ, ചുറ്റുപാടും കിരണങ്ങൾ പ്രകാശിപ്പിച്ച് തേജസ്സുകൊണ്ടു മൂടിയിരിക്കുന്ന സുരഭി അഥവാ കാമധേനുവായി പ്രകാശസമുദ്രമായി വിളങ്ങുന്നവനേ, ചന്ദ്രനും ഗംഗയും പാമ്പുകളും അണിഞ്ഞിട്ടുള്ള മുടി വിസ്താരമുള്ള ജടയായി കെട്ടിവച്ചിരിക്കുന്നവനേ, വിഷം തിന്നു ഭക്തന്മാർക്കമൃതു പൊഴിക്കുന്ന കഴുത്തു കാണാൻ കഴിയുന്നില്ലെങ്കിൽ ഈ ഭൂമിയിൽ ജീവിച്ചിരിക്കുന്നതിന് എന്തു പ്രയോജനം? കൊന്നപ്പൂവു ശിരസ്സിലണിഞ്ഞ് ആനന്ദഗാനം പൊഴിക്കുന്ന കുയിലേ; എന്തു പ്രയോജനം?

**ചുടർ ചൂഴ്കടലേ**

സ്വയം പ്രകാശിക്കുന്ന പ്രകാശസമുദ്രമാണു പരമാത്മാവ്. ആ സത്യത്തിന്റെ പ്രകാശകിരണങ്ങൾ ഏറ്റുവാങ്ങിയാണ് ചുറ്റുമുള്ള എല്ലാ പ്രപഞ്ചഘടകങ്ങളും പ്രകാശിച്ചുകൊണ്ടിരിക്കുന്നത്. 'ജ്യോതിഷാമപി തദ് ജ്യോതിഃ -വെളിച്ചങ്ങളുടെയൊക്കെ വെളിച്ചമാണത്' എന്ന് ഗീതയും, 'തസ്യ ഭാസാ സർവമിദം വിഭാതി – അതിന്റെ വെളിച്ചംകൊണ്ട് ഇക്കാണുന്നതെല്ലാം പ്രകാശിക്കുന്നു' എന്ന ഉപനിഷദ്വാക്യവും ഇവിടെ ഓർമിക്കുന്നതു നന്ന്.

4. കുയിൽ വാണികുരുമ്പൈ മുലൈയുമൈ
കൂടിനിന്റാടും കരുമണിയേ!
മയിൽവാകനൻ വന്തരുളും മണി–
മന്തിരം കൊൾ മലർമേനിയനോ,
കയർകണ്ണിയർ കൺകൾ മൂൻറും
കതിർതിങ്കളുമങ്കിയുമങ്കൊളിരും
പുയങ്കം പുനലും ചടൈയും പുലനായി
നിരം പുതിയിർ പുലനേ.

കുയിൽവാണി–കുയിൽമൊഴിയായ; കുരുമ്പൈമുലൈയുമൈകൂടി–ഇളനീർപോലെ കോമളമായ മാർവിടമുള്ള പാർവതിയോടുകൂടി; നിന്റാടും–നിന്നു നൃത്തം ചെയ്യുന്ന; കരുമണിയേ–ശുദ്ധരത്നമേ, മയിൽ വാകനൻ–മകനായ സുബ്രഹ്മണ്യൻ; വന്തരുളും–വന്നു മടിയിലിരുന്നു; മണിമന്തിരം കൊൾ–രത്നക്ഷേത്രം പോലെ വിളങ്ങുന്ന; മലർമേനിയനേ–പൂമേനിയുള്ളവനേ; കയർകണ്ണിയർ–സുന്ദരിമാരുടെ; കൺകൾ മൂൻറും–കണ്ണുകൾ പോലെയുള്ള മൂന്നു കണ്ണുകളും; കതിർതിങ്കളും–ശോഭയുള്ള ചന്ദ്രനും; അങ്കിയും–അഗ്നിയും; അങ്കൊളിരും–അവിടെ കാണപ്പെടുന്ന; പുയങ്കം–പാമ്പും; പുനലും–വെള്ളവും; ചടൈയും–ജടയും; പുലനായി–പ്രത്യക്ഷമായി; പുലനേ–ഇന്ദ്രിയങ്ങൾവഴി; നിരമ്പുതിയിർ–തെളിഞ്ഞു പ്രകാശിക്കണേ.

കുയിൽമൊഴിയായ, ഇളനീർപോലെ കോമളമായ മാർവിടമുള്ള പാർവതിയോടുകൂടി നിന്നു നൃത്തം ചെയ്യുന്ന ശുദ്ധരത്നമേ, മകനായ സുബ്രഹ്മണ്യൻ വന്നു മടിയിലിരുന്നു രത്നനക്ഷത്രംപോലെ വിളങ്ങുന്ന പൂമേനിയുള്ളവനേ, സുന്ദരിമാരുടെ കണ്ണുകൾപോലെയുള്ള മൂന്നുകണ്ണുകളും ശോഭയുള്ള ചന്ദ്രനും അഗ്നിയും അവിടെ കാണപ്പെടുന്ന പാമ്പും വെള്ളവും ജടയും പ്രത്യക്ഷമായി ഇന്ദ്രിയങ്ങൾ വഴി തെളിഞ്ഞു പ്രകാശിക്കണേ.

5. പുലനറ്റുപ്പൊറികളറ്റു പരിപൂരണ–
പോതം പുകന്റ പുത്തേ–
ളുലകറ്റുടലോടുയിരുള്ളമൊടുങ്കുമിട–
ങ്കൊടുരുമ്പൊഴിന്തു
നിലൈ പെറ്റുനിരഞ്ചനമാം നിരുപാതിക–
നിത്തരങ്കക്കടലേ

അലൈപൊങ്കിയടങ്കിമടങ്കിയല-
　　　　ങ്കോലമാക്കാതരുൾ പുരിവായ്.

പുലൻ അറ്റു-അഹംകാരം ഇല്ലാതായി; പൊറികൾ അറ്റു-ജ്ഞാനേന്ദ്രിയങ്ങൾ ഇല്ലാതായി; പരിപൂരണ പോതം-പരിപൂർണ ബോധമായി; പുകൻറ-വാഴ്ത്തപ്പെടുന്ന; പുത്തേൾ-ദൈവത്തിൽ; ഉലകറ്റു-പ്രപഞ്ചം ഇല്ലാതായി; ഉടലോടുയിരുമുള്ളം-ദേഹം, പ്രാണൻ, ചിത്തം എന്നിവ ഒടുങ്കുമിടംകൊടു-വിസ്തൃതമാകുന്ന അനുഭവസ്ഥിതികൊണ്ട്; ഉരുമ്പ്-ആഗ്രഹം; ഒഴിന്തു-പൂർണമായി മാറി; നിലൈ പെറ്റു-കേവലാനുഭവ സ്ഥിതി വന്ന്; നിരഞ്ചനമാം-യാതൊരു കളങ്കവുമില്ലാത്ത; നിരുപാതിക-ഉപാധിരഹിതമായ; നിത്തരങ്കക്കടലേ-അലയില്ലാത്ത സമുദ്രമേ, അലൈപൊങ്കി-ദൃശാവിർഭാവരൂപത്തിലുള്ള തിര പൊങ്ങി; അടങ്കി-അതു ലയിച്ച്; മടങ്കി-വീണ്ടും പൊന്തി; അലങ്കോലമാക്കാത്-അഖണ്ഡാനുഭവത്തെ കോലാഹലമയമാക്കാതെ; അരുൾ പുരിവായ്-കാരുണ്യം വർഷിക്കുക.

അഹങ്കാരമില്ലാതായി, ജ്ഞാനേന്ദ്രിയങ്ങളില്ലാതായി പരിപൂർണ ബോധമായി വാഴ്ത്തപ്പെടുന്ന ദൈവത്തിൽ പ്രപഞ്ചമില്ലാതായി ദേഹം, പ്രാണൻ, ചിത്തം എന്നിവ വിസ്മൃതമാകുന്ന അനുഭവസ്ഥിതി കൊണ്ട് ആഗ്രഹം പൂർണമായി മാറി കേവലാനുഭവസ്ഥിതി വന്നു യാതൊരു കളങ്കവുമില്ലാത്ത ഉപാധിരഹിതമായ അലയില്ലാത്ത സമുദ്രമേ, ദൃശ്യാവിർഭാവരൂപത്തിലുള്ള തിര പൊങ്ങി അതു ലയിച്ചു വീണ്ടും പൊന്തി അഖണ്ഡാനുഭവത്തെ കോലാഹലമാക്കാതെ കാരുണ്യം വർഷിക്കുക.

### നിത്തരങ്കക്കടലേ

നിർവികൽപസമാധിയിലെ അഖണ്ഡബോധാനുഭവമാണ് വിവരിച്ചിരിക്കുന്നത്. അവിടെ അഹങ്കാരമോ ഇന്ദ്രിയങ്ങളോ ദേഹം, പ്രാണൻ, ചിത്തം എന്നിവയോ ഉണ്ടായിരിക്കുന്നില്ല. അതുകൊണ്ടുതന്നെ പ്രപഞ്ചാനുഭവം പാടെ മാഞ്ഞുമറയുന്നു എന്നു തീർച്ചയാണല്ലോ. അലയില്ലാത്ത സമുദ്രംപോലെ ആനന്ദഘനമായ അഖണ്ഡബോധസ്ഥിതിയാണ് അവിടത്തെ അനുഭവം. അതിൽ മായ ഉണ്ടാക്കിയഴിക്കുന്ന കാഴ്ചകളാണു സൃഷ്ടി പ്രളയങ്ങളെല്ലാം. ആവർത്തിച്ചുള്ള ഈ സൃഷ്ടിപ്രളയ പ്രക്രിയ നിമിത്തം അഖണ്ഡബോധം ഇളകിമറിയുന്നതായി വെറുതേ തോന്നാനിടവരുന്നു. ഈ മായാമോഹം ഇനി വരാൻ ഇടയാകരുതെന്നാണു പ്രാർഥിച്ചിരിക്കുന്നത്.

6.　വായിർകുടമെന്ന വരമ്പിലെ
　　　　വക്കടലിർ പടിന്തങ്കുമിങ്കും
　നായികടേതിനും നട്ടംതിരിയാ-
　　　　തനുക്കിരകം നൽകിടുവായ്
　പായും മിരുകമും പരചും പടർ-
　　　　പൊങ്കരവിൻ പടമും ചടൈയിർ
　ചായും ചിറു പിറൈയും ചരണങ്കളും
　　　　ചർവം ചരൺ പുരിവാം.

വായിർ കുടം-വായില്ലാത്ത കുടം; എന്ന വരമ്പിലെ-എന്നപോലെ; അക്കടലിർ-കരണകാണാനില്ലാത്ത സച്ചിദാനന്ദസമുദ്രത്തിൽ; പടിന്തങ്കുമിങ്കും-അകപ്പെട്ടിട്ടും അങ്ങുമിങ്ങും; നായികൾ ഏതിനും-നായ്ക്കൾ എന്ന മാതിരി; നട്ടംതിരിയാതെ-അലഞ്ഞുതിരിയാൻ ഇടയാകാതേ; അനുക്കിരകം-അനുഗ്രഹം; നൽകിടുവായ്-നൽകിയാലും; പായും-ഓടി നടക്കുന്ന; മിരുകമും-മാനും; പരചും-പരശുവും; പടർപൊങ്കരവിൻപടമും-പടർന്നു പൊങ്ങുന്ന പാമ്പിന്റ പത്തിയും; ചടൈയിർ-ജടയിൽ; ചായും ചിറുപിറൈയും-ഒളിഞ്ഞിരിക്കുന്ന ചന്ദ്രക്കലയും; ചരണങ്ങളും-കാലടികളും; ചർവം-എല്ലാം; ചരൺ പുരിവാം-ഞങ്ങൾക്കഭയമായി ഭവിക്കട്ടെ.

വായില്ലാത്ത കുടം എന്നപോലെ കരകാണാനില്ലാതത സച്ചിദാനന്ദ സമുദ്രത്തിൽ അകപ്പെട്ടിട്ടും അങ്ങുമിങ്ങും നായ്ക്കൾ എന്ന മാതിരി അലഞ്ഞുതിരിയാൻ ഇടയാകാതെ അനുഗ്രഹം നൽകിയാലും. ഓടി നടക്കുന്ന മാനും പരശുവും പടർന്നുപൊങ്ങുന്ന പാമ്പിന്റെ പത്തിയും ജടയിൽ ഒളിഞ്ഞിരിക്കുന്ന ചന്ദ്രക്കലയും കാലടികളും എല്ലാം ഞങ്ങൾക്കഭയമായി ഭവിക്കട്ടെ.

## വായിർകുടമെന്ന വരമ്പിലെ

ജീവൻസമുദ്രത്തിൽ കിടക്കുന്ന വായില്ലാക്കുടംപോലെയാണ്. വായില്ലാക്കുടം സമുദ്രത്തിൽ കിടന്നാലും സമുദ്രജലമുൾക്കൊള്ളാതെ ഉപരിതലത്തിൽ അലഞ്ഞുതിരിഞ്ഞുകൊണ്ടേയിരിക്കുന്നു. അതുപോലെ ജീവൻ സച്ചിദാനന്ദ സമുദ്രമായ ബ്രഹ്മത്തിൽ നിലകൊണ്ടിട്ടും ആ സത്യം ഉൾക്കൊള്ളാൻ കഴിയാതെ നായ്ക്കളെപ്പോലെ വിഷയങ്ങളുടെ പിന്നാലെ അലഞ്ഞുതിരിഞ്ഞുകൊണ്ടേയിരിക്കുന്നു. ഈ സ്ഥിതി മാറിക്കിട്ടാൻ അനുഗ്രഹിക്കണമെന്നാണപേക്ഷിച്ചിരിക്കുന്നത്.

7. പുരിവായിർ പുതൈന്തും മുന്നം പൊൻ-
മലൈയൈ ചിലൈയായ് കുനിത്തുപൂട്ടി
പുരമൂൻറു മെരിത്ത പിരാൻ ഉമ്പർ തമ്പിരാൻ
എമ്പെരുമാൻ പൊതുവായ്
പുരിയുന്നടനമ്പുവിയിർ പുലൈ നായിനേൻ
അംപുതിയിറ്റിരൈപോറ്റിരിയുമ-
ചകന്മായൈ ചിക്കിതെരിന്തിലന-
ന്തോ! ചെമ്മേ നിയനേ!

പുരിവായിർ-ത്രിപുരന്മാരുടെ പുരത്തിനു വെളിയിൽ; പുതൈന്തു-മറഞ്ഞുനിന്ന്; മുന്നം-മുൻപ്; പൊൻമലൈയൈ-സ്വർണപർവതമായി മേരുവിനെ; ചിലൈയായ്-വില്ലാക്കി; കുനിത്തുപൂട്ടി-കുലച്ചു ഞാൺ കെട്ടി; പുരമൂൻറു-മൂന്നു പുരങ്ങളെയും; എരിത്ത പിരാൻ-എരിച്ചു ചാമ്പലാക്കിയ ഭഗവാൻ; ഉമ്പർതമ്പിരാൻ-ദേവദേവനായ; എമ്പെരുമാൻ-എന്റെ ശിവൻ; പൊതുവായ് നടനം പുരിയും-എല്ലാർക്കും കാണത്തക്കവണ്ണം തെളിഞ്ഞു വിളങ്ങുന്ന; പുവിയിർ-അരുമാനൂർ ദേശത്ത്; പുലൈനായിനേൻ-ദാസനായ ഞാൻ; അംപു

തിയിൽ തിരൈപോൽ തിരിയും-സമുദ്രത്തിലെ തിരപോലെ വന്നും പോയു മുഴലുന്നു; അചകന്മായൈ-ആ ജഗന്മായയുടെ; ചിക്കിതെരിന്തിലൻ-തിരച്ചി ലിന്റെ രഹസ്യമറിയുന്നില്ല; അന്തോ-ആശ്ചര്യം; ചെമ്മേനിയനേ-ചുവന്ന ശരീ രത്തോടുകൂടിയ ദേവ (രക്ഷിച്ചുകൊണ്ടാലും).

ത്രിപുരന്മാരുടെ പുരത്തിനു വെളിയിൽ മറഞ്ഞു നിന്നു മുൻപ് സ്വർണ പർവതമായ മേരുവിനെ വില്ലാക്കി കുലച്ചു ഞാൺകെട്ടി മൂന്നു പുരങ്ങളെയും എരിച്ചു ചാമ്പലാക്കിയ ഭഗവാൻ ദേവദേവനായ എന്റെ ശിവൻ എല്ലാർക്കും കാണത്തക്കവണ്ണം തെളിഞ്ഞു വിളങ്ങുന്ന അരുമാനൂർദേശത്തു ദാസനായ ഞാൻ സമുദ്രത്തിലെ തിരപോലെ വന്നുപോയുമുഴലുന്നു. ആ ജഗന്മായയുടെ തിരിച്ചിലിന്റെ രഹസ്യം അറിയുന്നില്ല. ആശ്ചര്യം. ചുവന്ന് ശരീരത്തോടു കൂടിയ ദേവ, രക്ഷിച്ചുകൊണ്ടലും

8. ചെമ്മേനി ചിവപെരുമാൻ ചിരമാലൈ-
யണിന്തു ചെങ്കോൽ ചെലുത്തി
ചെമ്മാന്തരംവേരറുത്തിടുവോൻറിരുമന്തിരാൽ
ചിത്തചയം പെറലാം
പെമ്മാൻ പിണക്കാടനെൻറും പെരും
പിത്തനെന്റും പെരിയോർ പെയരി-
ട്ടിമ്മാനിടവീട്ടിലണഞ്ചുമുയ്യും വകൈ-
യെങ്ങനന്തോയിയമ്പായ്.

ചെമ്മേനി-ചുവന്നുസുന്ദരരൂപനായ; ചിവപെരുമാൻ-പരമശിവൻ; തിര മാലൈയണിന്തു-ശിരസ്സുകൾ കോർത്തു മാലയുണ്ടാക്കി ധരിച്ച്; ചെങ്കോൽ ചെലുത്തി-ജഗത്തിനെ രക്ഷിച്ച്; തിരുമന്തിരാൽ-ദിവ്യമന്ത്രമായ സ്വനാമം കൊണ്ട്; ചെമ്മാന്തരം വേരറുത്തിടുവോൻ-പുനർജന്മമില്ലാതാക്കുന്നവൻ; ചിത്തചയം പെറലാം-ചിത്തജയം അനുഗ്രഹിച്ചരുളണം; പെമ്മാൻ-ലോകനാ ഥനെന്നും; പിണക്കാടനെൻറും-ശ്മശാനവാസിയെന്നും; പെരും പിത്ത നെൻറും-വലിയ പിത്തിലാട്ടക്കാരനെന്നും; പെരിയോർ-സത്യദർശികൾ; പെയ രിട്ട-വിളിക്കുന്ന ഭഗവൻ; ഇമ്മാനിട വീട്ടിൽ-ഈ മനുഷ്യലോകത്ത്; അണഞ്ചു മുയ്യും വകൈ-എത്തി രക്ഷപ്പെടുന്ന മാർഗം; ഇയമ്പായ്-അരുളിച്ചെയ്താലും; അന്തോ-ആശ്ചര്യം.

ചുവന്നു സുന്ദരരൂപനായ പരമശിവൻ ശിരസ്സുകൾ കോർത്തു മാലയു ണ്ടാക്കി ധരിച്ച് ജഗത്തിനെ രക്ഷിച്ചു. ദിവ്യമന്ത്രമായ സ്വനാമം കൊണ്ടു പുനർജന്മം ഇല്ലാതാക്കുന്നവൻ ചിത്തജയം അനുഗ്രഹിച്ചരുളണം. ലോകനാ ഥനെന്നും ശ്മശാനവാസിയെന്നും വലിയ പിത്തലാട്ടക്കാരനെന്നും സത്യദർശി കൾ വിളിക്കുന്ന ഭഗവൻ, ഈ മനുഷ്യ ലോകത്ത് എത്തി രക്ഷപ്പെടുന്ന മാർഗം അരുളിച്ചെയ്താലും. ആശ്ചര്യം!

9. ഇയമ്പും പതമും പൊരുളുമിറൈയിൻറി-
യിറൈയോനിരുക്കുമിന്ത

വിയപ്പും വെളിവാനതെങ്ങാൻ വിളൈയാത
വിളൈയും വിതിയെങ്കൊലൊ
ചെയിക്കും വഴിയെങ്ങനെങ്കൾ ചെമ്പൊർ-
ചോതിയേ! ചെന്മച്ചെരുക്കറുക്കും-
തയൈക്കെന്ന കൈമാറു ചെയ്‌വേൻറയാ
വാരിതിയേ തരമിറ്റമിയേൻ.

ഇയമ്പും-ഉച്ചരിക്കുന്ന; പതമും-വാക്കും; പൊരുളും-അതിന്റെ താത്പര്യവും; ഇറൈയിൻറി-അൽപം പോലും സ്പർശിക്കാതെ; യിറൈയോൻ-സർവത്ര നിറയുന്നവനായി; ഇരുക്കും-സ്ഥിതിചെയ്യുന്ന ഭഗവൻ; വിയപ്പും-ആശ്ചര്യകരമായ; വെളിവാനത്-ആകാശമായി ഭവിച്ചത്; എങ്ങൻ-എങ്ങനെ; വിളൈയാത-യഥാർഥത്തിൽ അതായിത്തീരാതെ; വിളൈയും-അതുണ്ടെന്നു തോന്നിക്കുന്ന; വിതി-വിധം; എങ്കൊലോ-എന്താണ്; ചെയിക്കും വഴി-ഈ മായയെ ജയിക്കാനുള്ള ഉപായം; എങ്ങൻ-എങ്ങനെ; എങ്കൾ-ഞങ്ങളുടെ; ചൊമ്പൊർ ചോതിയേ-ചെമ്പൊൻവിളക്കെ; ചെന്മച്ചെറുക്കറുക്കും-ജന്മദുഃഖമില്ലാതാക്കുന്ന; തയൈക്കെന്ന-ദയക്കെന്താണ്; കൈമാറു ചെയ്‌വേൻ-പ്രതിഫലം തരേണ്ടത്; തയാവാരിതിയേ-കാരുണ്യക്കടലേ; തരമിറ്റമിയേൻ-ഇതാ ഞാൻ അശരണനായി വലയുന്നു.

ഉച്ചരിക്കുന്ന വാക്കും അതിന്റെ താത്പര്യവും അൽപംപോലും സ്പർശിക്കാതെ സർവത്ര നിറയുന്നവനായി സ്ഥിതി ചെയ്യുന്ന ഭഗവാൻ ആശ്ചര്യകരമായ ആകാശമായി ഭവിച്ചത് എങ്ങനെ? യഥാർഥത്തിൽ അതായിത്തീരാതെ അതുണ്ടെന്നു തോന്നിക്കുന്നവിധം എന്താണ്? ഈ മായയെ ജയിക്കാനുള്ള ഉപായം എങ്ങനെ? ഞങ്ങളുടെ ചെമ്പൊൻവിളക്കേ, ജന്മദുഃഖമില്ലാതാക്കുന്ന ദയക്കെന്താണു പ്രതിഫലം തരേണ്ടത്? കാരുണ്യക്കടലേ, ഇതാ ഞാൻ അശരണനായി വലയുന്നു.

## വിയപ്പും വെളിവാനതെങ്ങൻ?

ശുദ്ധബോധസ്വരൂപമായ ബ്രഹ്മം വാക്കിനും മനസ്സിനും അതീതമാണ്. അങ്ങനെയുള്ള വസ്തുവിൽ അതിനൊരു മാറ്റവും വരുത്താതെയാണ് ആകാശാദിക്രമത്തിൽ ഭൂതദൃശ്യങ്ങൾ കാണപ്പെടുന്നത്. അതുകൊണ്ടാണല്ലോ സൃഷ്ടി ബ്രഹ്മവിവർത്തമാണെന്നു കരുതപ്പെടുന്നത്. ആകാശമാകട്ടെ ശബ്ദഗുണത്തോടുകൂടിയതാണ്. ശബ്ദ ഗുണകമായ ആകാശം ശബ്ദരഹിതമായ വസ്തുവിൽ നിന്നെങ്ങനെയുണ്ടായി? അഹോ മായയുടെ അത്ഭുതപ്രകടനം. ഈ മായയെ ഭഗവത്കാരുണ്യംകൊണ്ടല്ലാതെ എങ്ങനെ ജയിക്കാൻ?

10. തമിയേൻ തപം ചെയ്തറിയേൻ ചപാ-
നായകർ ചന്നിതിക്കേ തിനമും
കവിയേൻ കഴൽ കണ്ടു കൈകൂപ്പി കടൈ-
ക്കണ്ണീർ വാർത്തു കനിന്തുമിലേൻ
നവിൻമാലൈ പുനൈന്തുമിലേൻ നാൽവർ
നാവലർ ചൂടും തിരുവടിക്കം-

പുവിമീതെനൈയേ വകുത്തായ് പുലൈനായേൻ
പിഴൈപ്പതെങ്ങൻ പുകല്വായ്.

തമിയേൻ-അഗതിയായ ഞാൻ; തപം ചെയ്തറിയേൻ-തപസ്സു ചെയ്തു ഭഗവാനേ അറിയാൻ യത്നിച്ചില്ല; ചപാനായകർ-ദേവസഭയുടെ നാഥനായ അങ്ങയുടെ; ചന്നിതിക്കേ-സന്നിതിയിലേക്കു; തിനവും-ദിവസേന; കവിയേൻ-എത്താൻ ചിന്തിച്ചില്ല; കഴൽകണ്ട്-കാലടിദർശിച്ച്; കൈകൂപ്പി-വണങ്ങി; കടൈക്കണ്ണീർ വാർത്ത് -കടക്കണ്ണീരു പൊഴിച്ച്; കനിന്തുമിലേൻ-മനസ്സലിഞ്ഞതുമില്ല; നാവിൻ മാലൈ-നാമാവലി കോർത്ത മാല; പുനൈന്തുമിലേൻ-രചിച്ചു ജപിച്ചുമില്ല; നാൽവർ-അപ്പർ, സംബന്ധർ, സുന്ദരമൂർത്തി, മാണിക്യവാചകർ എന്നീ നാലു; നവലർ-കവികളും; ചൂടും-മനസ്സിൽ പ്രതിഷ്ഠിച്ചിട്ടുള്ള; തിരുവടിക്ക്-ഭഗവാന്; അംപുവിമീത്-സുന്ദരമായ ഈ ഭൂലോകത്ത്; എനൈയേ-എന്നെ; വകുത്തായ്-ഇതാ അർപ്പിക്കുന്നു; പുലൈനായേൻ-അടിമയായ ഞാൻ; പിഴൈപ്പത് എങ്ങൻ-രക്ഷപ്രാപിക്കുന്ന തെങ്ങനെ; പുകല്വായ്-അരുളിച്ചെയ്താലും.

അഗതിയായ ഞാൻ തപസ്സുചെയ്തു ഭഗവാനെ അറിയാൻ യത്നിച്ചില്ല. ദേവസഭയുടെ നാഥനായ അങ്ങയുടെ സന്നിധിയിലേക്കു ദിവസേന എത്താൻ ചിന്തിച്ചില്ല. കാലടി ദർശിച്ചു വണങ്ങി കടക്കണ്ണീരുപൊഴിച്ച് മനസ്സലിഞ്ഞതുമില്ല. നാമാവലി കോർത്തു മാല രചിച്ചു ജപിച്ചുമില്ല. അപ്പർ, സംബന്ധർ, സുന്ദരമൂർത്തി, മാണിക്യവാചകർ എന്നീ നാലു കവികളും മനസ്സിൽ പ്രതിഷ്ഠിച്ചിട്ടുള്ള ഭഗവാനു സുന്ദരമായ ഈ ഭൂലോകത്ത് എന്നെ ഇതാ അർ പ്പിക്കുന്നു. അടിമയായ ഞാൻ രക്ഷപ്രാപിക്കുന്നതെങ്ങനെ; അരുളിച്ചെയ്താലും.

## പതികം – 3

1. ഓമാതിയിൽ നിർകും പൊരുൾ നീതാനുലകെങ്കും
താമാകി വളർന്തോങ്കിയ ചാമാനിയ തേവേ
വിയോമാനലപൂനീരൊലിയോടാവിവിളക്കോ-
ടാമതനു വാരായി നമുക്കായമിതാമേ.

ഓമാതിയിൽ-'ഓം' മുതലായ മന്ത്രങ്ങൾ വഴി; നിർകും പൊരുൾ-അറിയപ്പെടുന്ന സത്യമായ ബ്രഹ്മം; ഉലകെങ്കും-ഈ ലോകമെങ്ങും; താമാകി-താൻമാത്രമായി; വളർന്തോങ്കിയ-വളർന്നു പെരുകിയ; ചാമാനിയ-തുല്യമായ നിലകൈക്കൊണ്ട; തേവേ-ദേവ; വിയോമാനല പൂനീരൊലിയോട്-ആകാശം, അഗ്നി, ഭൂമി, വെള്ളം, വായു എന്നീ പഞ്ചഭൂതങ്ങളോടൊപ്പം; ആവിവിളക്കോട്-ജീവനാകുന്ന ദ്രഷ്ടാവിനെ കൂട്ടിച്ചേർത്ത്; ആ മാതനു-ആ വലിയ ദേഹം; വാരായി-ഇനി എനിക്കു വരാതിരിക്കണം; നമുക്ക്-ഈ ഭക്തന്; ആയം ഇതാമേ-നേട്ടം ഇതുമാത്രം മതി.

'ഓം' മുതലായ മന്ത്രങ്ങൾവഴി അറിയപ്പെടുന്ന ബ്രഹ്മം, ഈ ലോകമെങ്ങും താൻ മാത്രമായി വളർന്നു പെരുകിയതുമായ നില കൈക്കൊണ്ട ദേവാ! ആകാശം, അഗ്നി, ഭൂമി, വെള്ളം, വായു എന്നീ പഞ്ചഭൂതങ്ങളോടൊപ്പം ജീവനാകുന്ന ദ്രഷ്ടാവിനെകൂട്ടിച്ചേർത്ത് ആ വലിയ ദേഹം ഇനി എനിക്കുവരാതിരിക്കണം. ഈ ഭക്തനു നേട്ടം ഇതു മാത്രം മതി.

2. ആമോതമുമാമിന്ത മകാമന്തിരമിതൊന്റും
നാമാതു നമുക്കിന്റരുളായോ നമൈയാളും
കോമാനരുളും കൊണ്ട കുഴാം കൂവിയെണൈന്താ-
ലാമോതമുമാമിന്ത മകാമന്തിരമുമെല്ലാം.

ആമോതമും ആം-അത്യധികമായ സന്തോഷത്തിനു വകയുണ്ട്; ഇന്ത മകാമന്തിരം-'ഓം'കാരമെന്ന ഈ മഹാമന്ത്രം; ഇതൊന്റും-ഇതൊന്ന്; നാമാതു-സരസ്വതീദേവി; നമുക്ക്-ഈ ഭക്തന്; ഇന്റ് അരുളായോ-ഇന്നു തന്ന് അനുഗ്രഹിക്കുകില്ലേ; നമൈ-നമ്മെ; ആളും-രക്ഷിക്കുന്ന; കോമാൻ-പ്രഭുവിന്റെ; അരുളുംകൊണ്ട-കൃപയ്ക്കു പാത്രമായ; കുഴാം-ഭക്തന്മാരുടെ കൂട്ടം; കൂവിയണൈന്താൽ-ഈ മന്ത്രം ഉറക്കെ ഉച്ചരിച്ചൊരുമിച്ചാൽ; ആമോതമും ആം-അത്യധികമായ ആനന്ദത്തിനു വകയുണ്ടാകും; ഇന്തമകാമന്തിരമും എല്ലാം-ഈ മഹാമന്ത്രവും അതോടെ സഫലമാകും.

അത്യധികമായ സന്തോഷത്തിനു വകയുണ്ട്. 'ഓം'കാരമെന്ന ഈ മഹാമന്ത്രം ഇതൊന്നു സരസ്വതീദേവി ഈ ഭക്തന് ഇന്നു തന്നനുഗ്രഹിക്കുകില്ലേ? നമ്മെ രക്ഷിക്കുന്ന പ്രഭുവിന്റെ കൃപയ്ക്കു പാത്രമായ ഭക്തന്മാരുടെ കൂട്ടം ഈ മന്ത്രം ഉറക്കെ ഉച്ചരിച്ചൊരുമിച്ചാൽ അത്യധികമായ ആനന്ദത്തിനു വകയുണ്ടാകും. ഈ മഹാമന്ത്രവും അതോടെ സഫലമാകും.

3. എല്ലാ ഉയിരും നിന്നുരുവെല്ലാ ഉടലും നീ
എല്ലാ ഉലകും നിൻ കളിയല്ലാതവൈയില്ലൈ,
പൊല്ലാതനവെല്ലാം പൊടിചെയ്താണ്ടരുൾ പൂവിറ്
പല്ലാരുയിരാളും പരതേവേ, ചുരകോവേ.

എല്ലാ ഉയിരും-എല്ലാ ജീവനും; നിന്നുരു-നിന്റെ സ്വരൂപം; എല്ലാ ഉടലും നീ-എല്ലാ ദേഹങ്ങളും നീ തന്നെ; എല്ലാ ഉലകും-സമസ്ത ലോകവും; നിൻകളി-നിന്റെ ലീല; അല്ലാതവൈ-അങ്ങല്ലാത്ത യാതൊന്നും; ഇല്ലൈ-ഇല്ലതന്നെ; പൊല്ലാതനവെല്ലാം-ദോഷങ്ങളായുള്ളതെല്ലാം; പൊടിചെയ്ത്-ഇല്ലാതാക്കി; ആണ്ടരുൾ-രക്ഷിച്ചനുഗ്രഹിച്ചാലും; പൂവിറ്-ഭൂമിയിൽ; പല്ലാരുയിരാളും-എല്ലാ ജീവന്മാർക്കും ആശ്രയമായിട്ടുള്ള പരതേവേ-പരദൈവമേ; ചുരകോവേ-ദേവദേവ (രക്ഷിച്ചനുഗ്രഹിച്ചാലും).

എല്ലാ ജീവനും നിന്റെ സ്വരൂപം. എല്ലാ ദേഹങ്ങളും നീതന്നെ. സമസ്തലോകവും നിന്റെ ലീല. അങ്ങല്ലാത്ത യാതൊന്നും ഇല്ലതന്നെ. ദോഷങ്ങളായുള്ളതെല്ലാം ഇല്ലാതാക്കി രക്ഷിച്ചനുഗ്രഹിച്ചാലും. ഭൂമിയിൽ എല്ലാ ജീവന്മാർക്കും ആശ്രയമായിട്ടുള്ള പരദൈവമേ, ദേവദേവ, രക്ഷിച്ചനുഗഹിച്ചാലും.

എല്ലാം ബ്രഹ്മമയം എന്ന ഉപനിഷത്സിദ്ധമായ അദ്വൈതസത്യമാണു മനോഹരമായി ഈ പാട്ടിൽ വിവരിച്ചിരിക്കുന്നത്.

4. കോവേറു പിരാനേ, കുറിയറ്റോങ്കി വിളങ്കും
മൂവേഴുലകും മോന്തുമെഴും മോനവിളക്കേ,
പൂവേറുപിരാനു നെടുമാലും പൊടികാണാ-
തവേചർകളാനാരുരുവാരോരറിവാരോ.

കോവേറു പിരാനേ–കാളപ്പുറത്തുകയറി സഞ്ചരിക്കുന്ന ഭഗവാനേ; കുറിയറ്റ്–അരൂപനായി; ഓങ്കിവിളങ്കും–എല്ലായിടത്തും നിറഞ്ഞുവിളങ്ങുന്ന; മൂവേഴുലകും–സമസ്തപ്രപഞ്ചവും; മോന്തുമെഴും–ഒഴിഞ്ഞുമാറിത്തെളിയുന്ന; മോന വിളക്കേ–ധ്വനിയടങ്ങിയ പ്രകാശമേ; പൂവേറുപിരാനും–പത്മാസനനായ ബ്രഹ്മാവും; നെടുമാലും–മഹാവിഷ്ണുവും; പൊടികാണാത്– കണ്ടെത്താതിരിക്കെ; ആവേചർകൾ ആനാർ–ശിവഭക്തിയിൽ മുഴുകി ഭാവസമാധിയിലെത്തുന്നവർ; ആരോർ–ആരൊക്കെയാണോ; ഉരു അറിവാരോ–അവർ നിന്റെ യഥാർഥ സ്വരൂപം കണ്ടെത്തും.

കാളപ്പുറത്തുകയറി സഞ്ചരിക്കുന്ന ഭഗവാനേ, അരൂപനായി എല്ലായിടത്തും നിറഞ്ഞുവിളങ്ങുന്ന, സമസ്ത പ്രപഞ്ചവും ഒഴിഞ്ഞുമാറിത്തെളിയുന്ന ധ്വനിയടങ്ങിയ പ്രകാശമേ, പത്മാസനനായ ബ്രഹ്മാവും മഹാവിഷ്ണുവും കണ്ടെത്താതിരിക്കെ ശിവഭക്തിയിൽ മുഴുകി ഭാവസമാധിയിലെത്തുന്നവർ ആരൊക്കെയാണോ അവർ നിന്റെ യഥാർഥ സ്വരൂപം കണ്ടെത്തും.

5. വാരോ വരൈയോ വാരിതിയോ വാനവർ ചേരും–
താരോ തരൈയോ തൺമലരോ തർപരനേ
യാരോ നീരറിയേനടിനായേനരുൾവായേ
നീരാറണിവോനേ നിതമാൾവായ് നിമ്മലനേ.

വാരോ–കാർമേഘമോ; വരൈയോ–പർവതമോ; വാരിതിയോ–സമുദ്രമോ; വാനവർ ചേരും താരോ–ദേവന്മാരുടെ ആവാസസ്ഥാനമോ; തരൈയോ–ഭൂമിയോ; തൺമലരോ–ഭംഗിയുള്ള പുഷ്പമോ; തർപരനേ–കേവലസ്വരൂപിയായ ഭഗവാനേ; യാരോ നീ–നീയാരാണ്; അറിയേൻ–ഞാൻ അറിയുന്നില്ല; അടിനായേൻ–ഞാനിതാ അങ്ങയെ ആശ്രയിക്കുന്നു; അരുൾവായേ–കാത്തുകൊണ്ടാലും; നീരാറണിവോനേ–അല്ലയോ ഗംഗാധര; നിമ്മലനേ–ശുദ്ധരൂപ; നിതമാൾവായ്–എപ്പോഴും കാത്തുകൊണ്ടാലും.

കാർമേഘമോ പർവതമോ സമുദ്രമോ ദേവന്മാരുടെ ആവാസസ്ഥാനമോ ഭൂമിയോ ഭംഗിയുള്ള പുഷ്പമോ കേവലസ്വരൂപിയായ ഭഗവാനേ, നീയാരാണ്? ഞാൻ അറിയുന്നില്ല. ഞാനിതാ അങ്ങയെ ആശ്രയിക്കുന്നു. കാത്തുകൊണ്ടാലും. അല്ലയോ ഗംഗാധര, ശുദ്ധരൂപ, എപ്പോഴും കാത്തുകൊണ്ടാലും.

ഈ ലോകത്ത് എല്ലാമായിക്കാണുന്നതു ഭഗവാൻതന്നെയാണെന്നും എല്ലാറ്റിലും ഈശ്വരബുദ്ധി ശീലിക്കണമെന്നും താത്പര്യം.

6. നിമലാ, നിത്തിയനേ, നിർപയനേ, നിർക്കുണനേ
അവമേ പുവി നായേനഴിയാതേ നിതമാൾവായ്
നമനൈക്കഴലാൽ കായ്ന്ത നടേചാ നമൈ നീയേ
പുവിമീതരുൾവാരം പുരിവായേ പെരുമാനേ!

നിമലാ–നിർമലരൂപ; നിത്തിയനേ–നിത്യസ്വരൂപ; നിർപയനേ–ഭയമില്ലാത്തവനേ; നിർക്കുണനേ–നിർഗുണ രൂപ; അവമേ–പാഴിലാംവണ്ണം; പുവി–ഭൂമിയിൽ; നായേൻ–നായെപ്പോലെ വിഷയങ്ങളുടെ പിന്നാലേ ഉഴലുന്നു; അഴിയാതെ–ജീവിതം നഷ്ടമാകാതെ; നിതം ആൾവായ്–എന്നും കാത്തുകൊ

ണ്ടാലും; നമനൈ-കാലനെ; കഴലാൽ-പാദത്താൽ; കായ്ന്ത-ചവിട്ടിക്കൊന്ന; നടേചാ-അല്ലയോ ശിവനേ; നമൈ-ഈ ഭക്തനെ; നീയേ-അങ്ങുതന്നെ; പുവി മീത്-ഈ ഭൂമിയിൽ; അരുൾവാരം പുരിവായ്-കാരുണ്യം ചൊരിഞ്ഞനുഗ്രഹി ക്കുക; പെരുമാനേ-ദൈവമേ (അനുഗ്രഹിക്കുക).

നിർമലരൂപ, നിത്യസ്വരൂപ, ഭയമില്ലാത്തവനേ, നിർഗുണരൂപ, പാഴിലാം വണ്ണം ഭൂമിയിൽ നായെപ്പോലെ വിഷയങ്ങളുടെ പിന്നാലെ ഉഴലുന്നു. ജീവിതം നഷ്ടമാകാതെ എന്നും കാത്തുകൊണ്ടാലും കാലനെ പാദത്താൽ ചവിട്ടി ക്കൊന്ന അല്ലയോ ശിവനേ, ഈ ഭക്തനെ അങ്ങുതന്നെ ഭൂമിയിൽ കാരുണ്യം ചൊരിഞ്ഞനുഗ്രഹിക്കുക. ദൈവമേ അനുഗ്രഹിക്കുക.

7. മാനേ മതിചൂടും മറൈയോനേ, ചടൈയാടീ
വാനോർകൾ വണങ്കും വടിവേ വന്തരുൾവായേ;
തേനേ, തെളിവേ, തീഞ്ചുവയേ, തിവ്വിയരസംത-
ന്തോനേ, തുണൈയേ തൊൻമറൈ ഓരാറുണർവോനേ.

മാനേ മതിചൂടും-മാനും ചന്ദ്രക്കലയും ധരിക്കുന്ന; മറൈയോനേ-വേ ദപ്പൊരുളേ; ചടൈയാടി-മനോഹരമായി ഇളകുന്ന ജടയോടുകൂടിയവനേ; വാനോർകൾ-ദേവന്മാർ; വണങ്കും-അടികൂപ്പുന്ന; വടിവേ-സ്വരൂപത്തോടുകൂ ടിയവനേ; വന്തരുൾവായേ-വേഗം വന്നെന്നെ കാത്തുകൊണ്ടാലും; തേനേ- തേൻപോലെ മാധുര്യത്തിനിരിപ്പിടമേ; തെളിവേ-കളങ്കമില്ലാത്തവനേ; തീഞ്ചു വയേ-മധുപോലെ മദിപ്പിക്കുന്നവനേ; തിവ്വിയരസം തന്താനേ-ദിവ്യാനന്ദം പകർന്നുതന്നവനേ; തൊൻമറൈ-ആദിവേദങ്ങളും; ഒരാറുണർവോനേ-ആറു വേദാംഗങ്ങളും വാഴ്ത്തുന്നവനേ നീ തന്നെ ആശ്രയം.

മാനും ചന്ദ്രക്കലയും ധരിക്കുന്ന വേദപ്പൊരുളേ, മനോഹരമായി ഇള കുന്ന ജടയോടുകൂടിയവനേ, ദേവന്മാർ അടികൂപ്പുന്ന സ്വരൂപത്തോടുകൂടിയ വനേ, വേഗം വന്നെന്നെ കാത്തുകൊണ്ടാലും. തേൻപോലെ മാധുര്യത്തിനി രിപ്പിടമേ, കളങ്കമില്ലാത്തവനേ, മധുപോലെ മദിപ്പിക്കുന്നവനേ, ദിവ്യാനന്ദം പകർന്നുതന്നവനേ, ആദിവേദങ്ങളും ആറു വേദാംഗങ്ങളും വാഴ്ത്തുന്നവനേ, നീ തന്നെ ആശ്രയം.

8. ഉണർവാരറിവാരോരറിവായെങ്കുമിലങ്കും
ഉണർവേ, പോക്കുവൈയേ പോതവരമ്പിന്റിയ പൂവേ,
പുനലേ, പുത്തമുതേ, വിത്തകമേ, വന്തരുണീ-
യനലേ, വെളിയേ, മാരുതമേ, മാനിലമേ, വാ.

ഉണർവാർ-അനുഭവിച്ചുണരുന്നവർ; അറിവാർ-അറിയുന്നവരായിത്തീ രുന്നു; ഓരറിവായ്-ഒരേ ബോധവസ്തുവായി; എങ്കുമിലങ്കും-എങ്ങും വിള ങ്ങുന്ന; ഉണർവേ-അനുഭവസ്വരൂപമേ; പോക്കുവൈയേ-എല്ലാറ്റിനെയും തന്നിൽ ലയിപ്പിക്കുന്നവനേ; പോതവരമ്പിന്റിയ പൂവേ-അനന്തബോധസ്വരൂ പനായ പൂവേ, പുനലേ-ജലമേ, പുത്തമുതേ-പുതിയ അമൃതേ, വത്തകമേ- ജ്ഞാനസ്വരൂപ, നീ വന്തരുൾ-നീ വന്നനുഗ്രഹിക്കുക; അനലേ-അഗ്നിയേ; വെളിയേ-ആകാശമേ; മാരുതമേ-കാറ്റേ; മാനിലമേ-വലിയ ഭൂമിയേ; വാ-വ ന്നെന്നെ അനുഗ്രഹിക്കുക.

അനുഭവിച്ചുണരുന്നവർ അറിയുന്നവരായിത്തീരുന്നു. ഒരേ ബോധവസ്തുവായി എങ്ങും വിളങ്ങുന്ന അനുഭവ സ്വരൂപമേ, എല്ലാറ്റിനെയും തന്നിൽ ലയിപ്പിക്കുന്നവനേ, അനന്തബോധസ്വരൂപനായ പൂവേ, ജലമേ, പുതിയ അമൃതേ, ജ്ഞാനസ്വരൂപ, നീ വന്നനുഗ്രഹിക്കുക. അഗ്നിയേ, ആകാശമേ, കാറ്റേ, വലിയ ഭൂമിയേ, വന്നെന്നെ അനുഗ്രഹിക്കുക.

9. വാ വാ ചടയിർക്കങ്കൈ വളർക്കും മണിയേ, എൻ
പാവായ്, മതിയേ, പങ്കയമേ, പൻമറ മീറായ്
തേവാതികൾ പോറ്റും തെളിവേ തിൺകടൽചേരും
നാവായ് എനൈയാൾവായ്, നതിചൂടീ, നരകാരേ.

ചടയിർ-ജടയിൽ; കങ്കൈ വളർക്കും-ഗംഗ തിരയടിക്കുന്ന; മണിയേ-രത്നമേ; വാ വാ-വേഗം അടുത്തു വരിക; എൻ പാവായ്-എന്റെ കണ്മണിയായി; മതിയേ-ബുദ്ധിയായി വർത്തിക്കുന്നവനേ; പങ്കയമേ-താമരയേ; പൻമറമീറായ്-പണ്ടേ വേദങ്ങളുടെ അന്തമായി നിന്നുകൊണ്ട്; തേവാതികൾ പോറ്റും -ദേവാദികളെ രക്ഷിച്ചു പോരുന്ന; തെളിവേ-ബോധസ്വരൂപ; തിൺകടൽ ചേരും -വലിയ സംസാരസമുദ്രം കടക്കാനുള്ള; നാവായ്-കപ്പലായി; എനൈയാൾവായ്-എന്നെ കാത്തുകൊണ്ടാലും; നതിചൂടീ-നദിയെ ചൂടുന്ന; നരകാരേ-നരകാന്തക എന്നെ കാത്തുകൊണ്ടാലും.

ജടയിൽ ഗംഗ തിരയടിക്കുന്ന രത്നമേ, വേഗം അടുത്തുവരിക. എന്റെ കണ്മണിയായി ബുദ്ധിയായി വർത്തിക്കുന്നവനേ, താമരയേ, പണ്ടേ വേദങ്ങളുടെ അന്തമായി നിന്നുകൊണ്ടു ദേവാദികളെ രക്ഷിച്ചുപോരുന്ന ബോധസ്വരൂപ, വലിയ സംസാരസമുദ്രം കടക്കാനുള്ള കപ്പലായി എന്നെ കാത്തുകൊണ്ടാലും, നദിയെ ചൂടുന്ന നരകാന്തകാ എന്നെ കാത്തുകൊണ്ടാലും.

10. കാരേറു കയർക്കണ്ണിയർ വീചും വലയിർപ്പ-
ട്ടാരാരഴിയാതോരവമേ നീയറിയായോ
എരുതേറുപിരാനേ എതിർവന്തെമ്മയറീരും
ചാരാമുതമൊൻറീൻറരുളായേ പെരുമാനേ.

കാരേറുകയർക്കണ്ണിയർ-കറുത്തിരുണ്ട മീൻപോലെ കണ്ണുള്ള സുന്ദരിമാർ; വീചും വലയിർപ്പട്ട്-വീശുന്ന വലയിൽ അകപ്പെട്ട്; ആരാർ-ആരാണ്; അഴിയാതോർ അവമേ-പാഴിലായി പതിക്കാത്തത്? നീയറിയായോ-ഇതങ്ങേയ്ക്കറിഞ്ഞുകൂടെ? എരുതേറുപിരാനേ-കാളപ്പുറത്തു സഞ്ചരിക്കുന്ന ഭഗവാനേ; എതിർവന്ത്-എനിക്കു നേരിട്ടുവന്ന്; എമ്മയറീരും-എന്റെ മായാമോഹം തീരുന്ന; ചാരാമുതമൊൻറ്-സാരാമൃതമായ ഒരനുഗ്രഹം; ഈൻറരുളായേ പെരുമാനേ-പ്രഭുവായ അവിടന്ന് ഇന്നു തന്നരുളിയാലും.

കറുത്തിരണ്ട മീൻപോലെ കണ്ണുള്ള സുന്ദരിമാർ വീശുന്ന വലയിലകപ്പെട്ട് ആരാണ് പാഴിലായി പതിക്കാത്തത്? ഇതങ്ങേയ്ക്കറിഞ്ഞുകൂടെ? കാളപ്പുറത്തു സഞ്ചരിക്കുന്ന ഭഗവാനേ, എനിക്കു നേരിട്ടുവന്ന് എന്റെ മായാമോഹം തീരുന്ന സാരാമൃതമായ ഒരനുഗ്രഹം പ്രഭുവായ അവിടന്നു ഇന്നു തന്നരുളിയാലും.

74-2003 32

## പതികം - 4

1. തരിചനം തിരുട്ടിരുച്ചിയങ്കളറ്റുത്തികം പരിയായ്
 പ്പരിയടനം ചെയ്യും പണ്ടിതരുള്ളം പലികൊടുത്തു
 ത്തുരിചറച്ചുട്ടു തത്തുവ്ങ്കളറ്റുത്തനിമുതലായ്
 ക്കരിചനം കണ്ട കറൈക്കണ്ടരെൻ കുലതൈവമേ.

തരിചനം-ദർശനം അഥവാ കാണൽ; തിരുട്ട്-ദൃക്ക് അഥവാ കാണുന്നവൻ; തിരുചിയങ്കളറ്റ്-ദൃശ്യം അഥവാ കാഴ്ച എന്നീ ത്രിപുടിഭേദം മാറി; തികം പരിയായ്-ദിഗംബരനായി; പരിയടനം ചെയ്യും-ചുറ്റിത്തിരിയുന്ന; പണ്ഡിതരുള്ളം-ബ്രഹ്മജ്ഞാനിയുടെ ഹൃദയം; പലി കൊടുത്ത്-പൂർണമായർപ്പിച്ച്; തുരിചറചുട്ട്-കളങ്കം നിശേഷമകറ്റി; തത്തുവങ്കളറ്റ്-മായാതത്ത്വങ്ങളെല്ലാം മാറി; തനിമുതലായ്-കേവലാനന്ദസ്വരൂപമായി; കരിചനം കണ്ട-വ്യക്തമായും കണ്ടെത്തിയ; കറൈക്കണ്ടർ-നീലകണ്ഠനായ ശിവൻ; എൻ കുലതൈവമേ-എന്റെ കുലദൈവമാകുന്നു.

ദർശനം അഥവാ കാണൽ, ദൃക്ക് അഥവാ കാണുന്നവൻ, ദൃശ്യം അഥവാ കാഴ്ച എന്നീ ത്രിപുടിഭേദം മാറി ദിഗംബരനായി ചുറ്റിത്തിരിയുന്ന ബ്രഹ്മജ്ഞാനിയുടെ ഹൃദയം പൂർണമായർപ്പിച്ച് കളങ്കം നിശേഷമകറ്റി മായാതത്ത്വങ്ങളെല്ലാം മാറി കേവലാനന്ദസ്വരൂപമായി വ്യക്തമായും കണ്ടെത്തിയ നീലകണ്ഠനായ ശിവൻ എന്റെ കുലദൈവമാകുന്നു.

### എൻകുലതൈവമേ

ഒരേ ബോധവസ്തുതന്നെ ദർശനം, ദൃക്ക്, ദൃശ്യം എന്നിങ്ങനെ മൂന്നായി പിരിയുന്നതാണു പ്രപഞ്ചം. വസ്തുശക്തിയായ മായയാണ് അതിനെ ഇങ്ങനെ മൂന്നായി വേർതിരിഞ്ഞപോലെ പ്രകടമാക്കുന്നത്. ഈ ത്രിപുടിഭേദം മാറുന്നതാണു ശുദ്ധവും അദ്വൈതവുമായ ബോധത്തിന്റെ സാക്ഷാത്കാരം. സർവാർപ്പണ ബുദ്ധി വരുന്നതോടെ മായാതത്ത്വങ്ങൾ മാറി കേവലാനുഭവം സാധ്യമാകുന്നു. തത്ത്വങ്ങൾ മായാപ്രകടനങ്ങളായതുകൊണ്ടുതന്നെ അവയുടെ സംഖ്യയെക്കുറിച്ച് അഭിപ്രായഭേദങ്ങളുണ്ട്. അവ എത്രയുണ്ടെങ്കിലും പൂർണമായി മാറുന്നതാണു കേവലാനുഭവം. കേവലാനുഭവത്തിലെത്തിയ യോഗിയും ബ്രഹ്മവും ഒന്നുതന്നെയായി ഭവിക്കുന്നു. ഇങ്ങനെ ബ്രഹ്മസ്വരൂപിയായ നീലകണ്ഠനാണ് എന്റെ കുലദൈവം എന്നു താൽപര്യം.

2. ആതാരചത്തിൻ പരിപൂരണത്തിലചത്പ്പിരപഞ്ച
 പാതാരകിതം പവിക്കുമപ്പട്ചം പിടിവിടാതേ
 നാതപരനായി നടുനിന്റ് നാട്ടനഴുവിയാത്മാ-
 പോതം കെടുത്തു പുനരുത്തിതി വിട്ടതെൻ തൈവമേ.

ആതാരചത്തിൻ-പ്രപഞ്ചപ്രകടനത്തിനു മുഴുവൻ ആശ്രയമായ ബോധത്തിന്റെ; പരിപൂരണത്തിൽ-പരിപൂർണസാക്ഷാത്കാരത്തിൽ; അചത്പ്പിരപഞ്ചപാതാര കിതം പവിക്കും-ഇല്ലാതായിത്തീരുന്ന പ്രപഞ്ചം പിന്നെ അനുഭവത്തിനു തടസ്സമാകയില്ല; അപ്പട്ചം-ആ അനുഭവത്തിൽ; പിടിവിടാതെ-ഉറച്ചു

നിന്ന്; നാതപരനയി നടുനിന്റ–നാഥനായ പരനെ കാണാൻ തടസ്സമായി നിന്ന; നാട്ടനഴുവി–ദൃശ്യം മാറി; ആത്മാപോതം കെടുത്ത്–ഞാൻ; ഞാൻ എന്ന ജീവാത്മബോധം വിട്ട്; പുനരുത്തിതി വിട്ടത്–ജീവാത്മഭാവത്തിലുള്ള ജനനം എന്നെന്നേയ്ക്കുമായി അവസാനിച്ച അചഞ്ചല ബ്രഹ്മം; എൻ തൈവമേ–എന്റെ ദൈവമാണ്.

പ്രപഞ്ചപ്രകടനത്തിനു മുഴുവൻ ആശ്രയമായ ബോധത്തിന്റെ പരിപൂർണസാക്ഷാത്കാരത്തിൽ ഇല്ലാതായിത്തീരുന്ന പ്രപഞ്ചം പിന്നെ അനുഭവത്തിനു തടസ്സമാകയില്ല. ആ അനുഭവത്തിൽ ഉറച്ചുനിന്ന് നാഥനായ പരനെ കാണാൻ തടസ്സമായി നിന്ന ദൃശ്യം മാറി ഞാൻ, ഞാൻ എന്ന ജീവാത്മബോധം വിട്ട് ജീവാത്മഭാവത്തിലുള്ള ജനനം എന്നെന്നേക്കുമായി അവസാനിച്ച അചഞ്ചലബ്രഹ്മം എന്റെ ദൈവമാണ്.

## ബ്രഹ്മനിഷ്ഠയും പ്രപഞ്ചവും

നിർവികൽപ്പസമാധിയിലെ പൂർണ ബ്രഹ്മസാക്ഷാത്കാരത്തിൽ പ്രപഞ്ചത്തിന്റെ കണികപോലും അവിടെ കാണ്മാനുണ്ടാവില്ല. ഞാൻ, ഞാൻ എന്ന ജീവാത്മബോധവും പാടെ അസ്തമിക്കുന്നു. ഇവിടെ അചഞ്ചലമായ അഖണ്ഡബോധം സൂര്യതുല്യം സ്വയം പ്രാകാശിച്ചു വിളങ്ങുന്നു. ഈ സത്യം അനുഭവിച്ചയാൾ പിന്നെ പ്രപഞ്ചദർശനതലത്തിലേക്കു മടങ്ങിയാലും കാണപ്പെടുന്ന പ്രപഞ്ചം സത്യാനുഭവത്തിനു തടസ്സമായിത്തീരുന്നില്ല. പ്രപഞ്ചം മരുഭൂമിയിലെ കാനൽജലംപോലെ ബോധത്തിലെ വെറും പ്രതിഭാസമാണെന്ന് ആ ജ്ഞാനി നല്ലവണ്ണം അറിയുന്നു.

3. വാനറ്റു മണ്ണെരുപ്പരുപ്പറ്റു വനന്തിചികുറ്റമറ്റു
കാനറ്റു കാലചക്കിരപ്പിരമമറ്റുക്കതിരൊളിയായ്
ജ്ഞാനക്കനൽ കരിയറ്റു ഞാതിർകുരുമൂലമറ്റു
മാനങ്കളറ്റു മകാമൗനമെൻ കൺമണിത്തൈവമേ.

വാനറ്റു–ആകാശം ഇല്ലാതായി; മൺനെരുപ്പ് എരുപ്പ് അറ്റു–ഭൂമി, അഗ്നി, ശോകം എന്നിവയെല്ലാം ഇല്ലാതായി; വനന്തിചികുറ്റമറ്റു–കാട്, ദിക്ക്, പാപം ഇവയില്ലാതായി; കാനറ്റു–കർമവാസന ഇല്ലാതായി; കാലചക്കിരപ്പിരമമറ്റു–കാലചക്രഭ്രമം ഇല്ലാതായി; കതിരൊളിയായ്–തേജോരൂപമായി; ജ്ഞാനക്കനൽ കരിയറ്റു–ജ്ഞാനാഗ്നിയിലെ പുകപോയി; ഞാതിർകുരുമൂലമറ്റു–ബന്ധുക്കൾ, ഗുരു, അജ്ഞാനം ഇവ പോയി; മാനങ്കളറ്റു–കീർത്തിധനാദ്യഭിമാനങ്ങൾ മാറി; മകാമൗനം–പൂർണമൗനമായി വിളങ്ങുന്ന; എൻ കൺമണിത്തൈവമേ–എന്റെ അഖണ്ഡ ബോധരൂപമായ ദൈവമേ ദൈവം.

ആകാശം ഇല്ലാതായി; ഭൂമി, അഗ്നി, ശോകം എന്നിവയെല്ലാം ഇല്ലാതായി; കാട്, ദിക്ക്, പാപം ഇവ ഇല്ലാതായി; കർമവാസനയില്ലാതായി; കാലചക്രഭ്രമമില്ലാതായി തോജോരൂപമായി; ജ്ഞാനാഗ്നിയിലെ പുകപോയി; ബന്ധുക്കൾ, ഗുരു, അജ്ഞാനം ഇവ പോയി; കീർത്തിധനാദ്യഭിമാനങ്ങൾ മാറി പൂർണമൗനമായി വിളങ്ങുന്ന എന്റെ അഖണ്ഡബോധസ്വരൂപമായി വിളങ്ങുന്ന ദൈവമേ ദൈവം.

4. മുപ്പത്തുമുക്കോടിയറ്റു മുമ്മൂർത്തികൾപേതമറ്റു
കർപ്പിതത്തൊയ്തപ്പിരപഞ്ചമാം കാനർകമലറ്റു
മുപ്പൊരുളറ്റു മുപ്പാഴറ്റു മുത്തികൾ മൂന്റുമറ്റു
മുർപടും മുക്കട് കരുമണിക്കോവെൻ കുലതൈവമേ.

മുപ്പത്തുമുക്കോടിയറ്റു-മുപ്പത്തിമുക്കോടി ദേവന്മാരും ഇല്ലാതായി; മുമ്മൂർത്തികൾപേതമറ്റു-ബ്രഹ്മാ വിഷ്ണുമഹേശ്വരന്മാരെന്ന ത്രിമൂർത്തിഭേദം ഇല്ലാതായി; കർപ്പിതത്തൊയ്തപ്പിരപഞ്ചമാം-വെറും സങ്കൽപകൽപിതമായ ദ്വൈതപ്രപഞ്ചമെന്ന; കാനർകമലറ്റു-കാനൽ ജലം മാറി; മുപ്പൊരുളറ്റു-ജീവന്, ജഗത്ത്, ഈശ്വരൻ എന്ന വസ്തുഭേദം മാറി; മുപ്പാഴറ്റു-സത്ത്വം, രജസ്സു, തമസ്സെന്ന മായാഗുണങ്ങൾ മാറി; മുത്തികൾ മൂന്റു മറ്റു-സാലോക്യം, സാമീപ്യം, സാരൂപ്യം എന്ന മോക്ഷദശകൾ മാറി അഥവാ സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന ദേഹങ്ങൾമാറി; മുർപടും-പ്രത്യക്ഷമാകുന്ന; മുക്കട് കരുമണിക്കോവ്-മുക്കണ്ണനായ രത്നങ്ങളുടെ രത്നമാണ്; എൻ കുലതൈവമേ-എന്റെ കുല ദൈവം.

മുപ്പത്തിമുക്കോടി ദേവന്മാരും ഇല്ലാതായി; ബ്രഹ്മാവിഷ്ണുമഹേശ്വര ന്മാരെന്ന ത്രിമൂർത്തിഭേദം ഇല്ലാതായി; വെറും സങ്കൽപകൽപ്പിതമായ ദ്വൈത പ്രപഞ്ചമെന്ന കാനൽ ജലം മാറി; ജീവൻ, ജഗത്ത്, ഈശ്വരൻ എന്ന വസ്തു ഭേദം മാറി; സത്ത്വം, രജസ്സു, തമസ്സെന്ന മായാഗുണങ്ങൾ മാറി; സാലോക്യം, സാമീപ്യം, സാരൂപ്യമെന്ന മോക്ഷദശകൾ മാറി അഥവാ സ്ഥൂലം സൂക്ഷ്മം, കാരണം എന്ന ദേഹങ്ങൾ മാറി പ്രത്യക്ഷമാകുന്ന മുക്കണ്ണനായ രത്നങ്ങുടെ രത്നമാണ് എന്റെ കുലദൈവം.

5. വക്കുമനമറ്റു വാൻചുടരായ് വടിവെൻറുമറ്റു
നോക്കുമിടങ്കണെരുങ്കി നോക്കുകൊള്ളതിയചമായ്
ആക്കുമത്തിർക്കുമതിചൂക്കുമമായ് ചുയം ചോതിയായി
കാക്കുമെൻ കാരുണിയചാലി നമുക്കുക്കുലതൈവമേ.

വാക്കുമനമറ്റു-വാക്കും മനസ്സും ഒഴിഞ്ഞുമാറി; വാൻചുടരായ്-ആകാശം നിറയുന്ന പ്രകാശമായി; വടിവെൻറുമറ്റു-നിരാകാരമായി; നോക്കുമിടങ്കണെ രുങ്കി-നോക്കുന്നിടത്തെല്ലാം ഇടതിങ്ങി; നോക്കുകൊള്ളതിചയമായ്-പ്രത്യക്ഷാ നുഭവത്തിലെ അത്ഭുതവസ്തുവായി; ആക്കുമത്തിർക്കും-ജീവാത്മാവിനെ ക്കാൾ; അതിചൂക്കുമമായ്-അതിസൂക്ഷ്മമായി; ചുയം ചോതിയായി-സ്വയം പ്രകാശമായി; കാക്കുമെൻ കാരുണ്ണിയചാലി-പ്രപഞ്ചത്തെ കാത്തുസൂക്ഷി ക്കുന്ന എന്റെ കരുണാമയനാണ്; നമക്കുക്കുലതൈവമേ-നമ്മുടെ കുലദൈവം.

വാക്കും മനസ്സും ഒഴിഞ്ഞുമാറി ആകാശം നിറയുന്ന പ്രകാശമായി നിരാ കാരമായി നോക്കുന്നിടത്തെല്ലാം ഇടതിങ്ങി പ്രത്യക്ഷാനുഭവത്തിലെ അത്ഭുത വസ്തുവായി ജീവാത്മാവിനെക്കാൾ അതിസൂക്ഷ്മമായ സ്വയം പ്രകാശമായി പ്രപഞ്ചത്തെ കാത്തുസൂക്ഷിക്കുന്ന എന്റെ കരുണാമയനാണു നമ്മുടെ കുല ദൈവം.

6. വിർത്തിയിറ്റോന്റി വിരികിൻ്റവിചുവപ്പിരമമളൈന്തും
വിർത്തിയിനുള്ളേ ലയിപ്പിത്തു വിർത്തിചത്തികലർന്തു

വിർത്തിയ വിർത്തികളറ്റു വിറകറ്റെരിചുടർപോൽ
ചത്തുചിത്താനന്തപൂരണച്ചെലവ് വഞ്ചെയനമക്കേ.

വിർത്തിയിറ്റോന്റി–ചിത്തവൃത്തികളുടെ ആവിർഭാവത്തോടെ ഉണ്ടെന്നു തോന്നി; വിരികിന്റ–വൃത്തികൾ പെരുകുന്നതോടെ വളർന്നു വികസിക്കുന്ന; വിചുവപ്പിരമമളൈന്തും–പ്രപഞ്ചഭ്രമത്തിനാശ്രയമായും; വിർത്തിയിനുള്ളേ ലയിപ്പിത്തു–വൃത്തിയുൾപ്പെടെ പ്രപഞ്ചത്തെ ഉള്ളിൽ ലയിപ്പിച്ചാൽ; വിർത്തിചത്തികലർന്തു–വൃത്തിശക്തിയായ അജ്ഞാനത്തിനാശ്രയമായും; വൃത്തിയവിർത്തികളറ്റു–മോക്ഷദശയിൽ വൃത്തികളും അവൃത്തിദശയും ഒഴിഞ്ഞുമാറി; വിറകറ്റെരിചുടർപോൽ–വിറകില്ലാതെ ജ്വലിക്കുന്ന അഗ്നിപോലെ; ചത്തചിത്താനന്ദ –സത്തുചിത്താനന്ദരൂപമായും വിളങ്ങുന്ന; പൂരണച്ചെല്വം–പൂർണസത്യം; ചെയനമക്കേ–നമുക്കനുഭവപ്പെടുമാറാകട്ടെ.

ചിത്തവൃത്തികളുടെ ആവിർഭാവത്തോടെ ഉണ്ടെന്നു തോന്നി വൃത്തികൾ പെരുകുന്നതോടെ വളർന്നു വികസിക്കുന്ന പ്രപഞ്ചഭ്രമത്തിനാശ്രയമായും വൃത്തിയുൾപ്പെടെ പ്രപഞ്ചത്തെ ഉള്ളിൽ ലയിപ്പിച്ചാൽ വൃത്തിശക്തിയായ അജ്ഞാനത്തിനാശ്രയമായും മോക്ഷദശയിൽ വൃത്തികളും അവൃത്തിദശയും ഒഴിഞ്ഞുമാറി വിറകില്ലാതെ ജ്വലിക്കുന്ന അഗ്നിപോലെ സത്തുചിത്താനന്ദരൂപമായും വിളങ്ങുന്ന പൂർണസത്യം നമുക്കനുഭവപ്പെടുമാറാകട്ടെ.

### പൂരണച്ചെല്വം ചെയനമക്കേ

ഒരേസത്യം തന്നെയാണ് ജാഗ്രത്സ്വപ്നസുഷുപ്തികളിലും തുരീയത്തിലും വൃത്തിഭേദംകൊണ്ടു പലതായി കാണപ്പെടുന്നത്. അചഞ്ചലമായ ശുദ്ധബോധമാണു സത്യം. അതിൽ ചിത്തസങ്കൽപങ്ങൾ പൊന്തുന്നതോടെ പ്രപഞ്ചം അനുഭവപ്പെടുന്നു. ജാഗ്രത് സ്വപ്നാനുഭവങ്ങളുടെ രഹസ്യമിതാണ്. ഉണർവിലും സ്വപ്നത്തിലും പ്രപഞ്ചത്തെയുണ്ടാക്കുന്നത് ചിത്തവൃത്തികളാണ്. നേരെ മറിച്ച് ഉറക്കത്തിൽ ചിത്തവൃത്തികൾ ലയിക്കുന്നു. അതുകൊണ്ട് പ്രപഞ്ചം അവിടെ അസ്തമിക്കുന്നു. വൃത്തിശക്തിയായ അജ്ഞാനം ഒരു മൂടുപടമായി ബാക്കിനിൽക്കുന്നു. ധ്യാനമനനാദി സാധനാനുഷ്ഠാനങ്ങൾകൊണ്ട് ഈ അജ്ഞാനബീജത്തെയുമകറ്റുന്ന യോഗിക്കു തുരീയത്തിൽ സത്തുചിത്താനന്ദരൂപമായ ശുദ്ധബ്രഹ്മം സ്വസ്വരൂപമായി അനുഭവിക്കാൻ ഇടവരുന്നു. അപ്പോൾ സത്തുചിത്താനന്ദരൂപമായ ശുദ്ധബ്രഹ്മത്തിൽ അജ്ഞാനശക്തി വന്നതാണ് ഉറക്കം. അതിൽ ചിത്തവൃത്തികൾ വന്നുചേർന്നതാണു സ്വപ്നവും ജാഗ്രത്തും. ഈ വസ്തുതയറിയുന്ന സത്യദർശി ഉറക്കത്തിലും സ്വപ്നത്തിലും ഉണർവിലും എല്ലാം ഉള്ളത് സത്തുചിത്താനന്ദരൂപമായ ഒരേ പൂർണസത്യം തന്നെയാണെന്നു വ്യക്തമായി മനസ്സിലാക്കുന്നു.

7. പർമച്ചൊരൂപം പിരമങ്കൊണ്ടു പേതപ്പെടുത്തിനാൽ
കർമടർ പിരാരത്തകരുമത്തിനാൽ കരികണ്ടതുപോൽ
കർമക്കുരുടർ കരംകൊണ്ടു കട്ടിപ്പിടിപ്പതിനോ
കർമിച്ചിടുന്നു കരുണാകര കതിയെന്തവർക്കോ.

പർമച്ചൊരൂപം–കേവലപ്രമാരൂപമായ അഥവാ ബോധരൂപമായ വസ്തുവിനെ; പിരമംകൊണ്ടു–അജ്ഞാനഭ്രമം നിമിത്തം; പേതപ്പെടുത്തിനാൽ–പലതാക്കിക്കണ്ടാൽ; കർമടർ–കർമരംഗത്തു കഴിയുന്നവർ; പിരാരത്തകരുമത്തിനാൽ–പ്രാരബ്ധകർമം ഹേതുവായി; കരികണ്ടതുപോൽ–ആനയെക്കണ്ട കുരുടന്മാരെപ്പോലെയായിത്തീരും; കർമക്കുരുടർ–കർമത്തിൽപെട്ടു മോഹിക്കുന്ന അജ്ഞാനികൾ; കരംകൊണ്ടു കട്ടിപ്പിടിപ്പതിനോ–സത്യമെന്നു കരുതി ഈ ജഡപ്രപഞ്ചത്തെ ഗാഢമായി ആലിംഗനം ചെയ്യുന്നു; കർമിച്ചിടുന്നു–അതിനാൽ സദാ കർമത്തിലുഴലുന്നു. കരുണാകര–അല്ലയോ കരുണാനിധിയായ ഭഗവൻ; കതിയെന്തവർക്കോ–അവർക്കെന്താണൊരു ഗതി?

കേവലപ്രമാരൂപമായ അഥവാ ബോധരൂപമായ വസ്തുവിനെ അജ്ഞാനഭ്രമം നിമിത്തം പലതാക്കിക്കണ്ടാൽ കർമരംഗത്തു കഴിയുന്നവർ പ്രാരബ്ധകർമം ഹേതുവായി ആനയെക്കണ്ട കുരുടന്മാരെപ്പോലെയായിത്തീരും. കർമത്തിൽപെട്ടു മോഹിക്കുന്ന അജ്ഞാനികൾ സത്യമെന്നു കരുതി ഈ ജഡപ്രപഞ്ചത്തെ ഗാഢമായി ആലിംഗനം ചെയ്യുന്നു. അതിനാൽ സദാ കർമത്തിലുഴലുന്നു. അല്ലയോ കരുണാനിധിയായ ഭഗവൻ അവർക്കെന്താണൊരു ഗതി?

## പ്രാരബ്ധവും കർമഗതിയും

എല്ലാവരും മുൻജന്മങ്ങളിലെ കർമവാസനയുമായിട്ടാണു ജനിക്കുന്നത്. തൽക്കാലജന്മത്തിനു കാരണമായി ഭവിച്ച കർമവാസനയാണു പ്രാരബ്ധം. കർമം ചെയ്ത് ഈ പ്രാരബ്ധത്തെ ക്ഷയിപ്പിച്ചാലേ ആത്മാവു തെളിയൂ. അതിന് ആദ്യമായി ഗുരുവിൽ നിന്നും സത്യവസ്തുവെന്തെന്നു വ്യക്തമായി ധരിക്കണം. ഒരേ ഒരദ്വയബോധം മാത്രമാണു സത്യം. പ്രപഞ്ചമായിക്കാണപ്പെടുന്നതൊക്കെ അതിലെ വെറും കാഴ്ചകൾ മാത്രം. ഇക്കാര്യം ധരിച്ച് കർമം ചെയ്യവേതന്നെ ഇവിടെ വസ്തുഒന്നേയുള്ളൂ എന്ന സത്യബോധം ഉറപ്പിക്കണം. എങ്കിലേ പ്രാരബ്ധം ഒടുങ്ങൂ. അല്ലാതെ പലതുണ്ടെന്ന തോന്നലിനു ശക്തി കൂട്ടിയാൽ ആനയെക്കാണാൻപോയ കുരുടന്മാരെപ്പോലെ ഒരിക്കലും സത്യമറിയാൻ കഴിയാതെ ഉഴലേണ്ടിവരും. ഈ ജഡപ്രപഞ്ചം സത്യമാണെന്നു കരുതി പ്രാരബ്ധം വർധിച്ച് ജനിച്ചും മരിച്ചും ദുഃഖിക്കേണ്ടിവരും. അതുകൊണ്ടാണ് 'പലതു കണ്ടു കർമം ചെയ്യുന്നവർക്ക് എന്താണൊരുഗതി' എന്നു ചോദിച്ചിരിക്കുന്നത്.

8. എല്ലാവുമവൻ ചെയലെന്റെ മക്കുള്ളോരെളിതരുളാൽ
ചൊല്ലാമർ ചൊല്ലിയചൂക്കുമചുകപൊരുട്ടും വെളിയിൽ
പല്ലായിരം കോടിയണ്ടം പലികൊടുത്തപ്പുവിയിർ
ചെല്ലാതുചെന്മനിവിർത്തി വരുമോ ചിവതൈവമേ.

എല്ലാവുമവൻ ചെയൽ–ഇക്കാണുന്നതെല്ലാം ഭഗവാന്റെ കളി; എന്റെ മക്കുള്ളോരെളിതരുളാൽ–എന്നിങ്ങനെ എന്റെ എളിയ വാക്കുകേട്ട്; ചൊല്ലാമർചൊല്ലിയ–പറയാതെപറയുന്ന അതായത് അനുഭവം കൊണ്ടുമാത്രം തെളിയുന്ന; ചൂക്കുമചുകപൊരുട്ടും വെളിയിൽ–സൂക്ഷ്മസുഖസ്വരൂപിയായ സത്യത്തിന്റെ പ്രകാശം പേറി; പല്ലായിരംകോടിയണ്ടം–അനേകായിരം ബ്രഹ്മാണ്ഡങ്ങൾ; പലികൊടുത്തപ്പുവിയിർ–ലയിച്ചുമറയുന്ന ആ അഖണ്ഡാനുഭവസ്ഥാ

നത്ത്; ചെല്ലാതു–എത്തിച്ചേരാതെ; ചെന്മനിവർത്തി വരുമോ–ജനനമരണാത്മ കമായ സംസാരബന്ധം മോചിച്ചുകിട്ടുമോ; ചിവതൈവമേ–ശിവദൈവമേ.

ഇക്കാണുന്നതെല്ലാം ഭഗവാന്റെ കളി എന്നിങ്ങനെ എന്റെ എളിയ വാക്കു കേട്ട് പറയാതെ പറയുന്ന അതായത് അനുഭവിച്ചുമാത്രം അറിയാൻ കഴിയുന്ന സൂക്ഷ്മസുഖസ്വരൂപിയായ സത്യത്തിന്റെ പ്രകാശം പേറി അനേകായിരം ബ്രഹ്മാണ്ഡങ്ങൾ ലയിച്ചുമറയുന്ന അഖണ്ഡാനുഭവസ്ഥാനത്ത് എത്തിച്ചേരാതെ ജനനമരണാത്മകമായ സംസാരബന്ധം മോചിച്ചു കിട്ടുമോ ശിവദൈവമേ!

## മോക്ഷസ്വരൂപം

അദ്വൈതവസ്ത്വനുഭവമാണു മോക്ഷം. അതിൽ പ്രത്യക്ഷപ്പെട്ടു മറയുന്ന രൂപങ്ങളിൽ പലതുകണ്ടു ഭ്രമിക്കുമ്പോഴാണു ജനനമരണഭ്രമം വന്നുചേരുന്നത്. പൂർണമായ അദ്വൈതവസ്തുബോധമുണ്ടായാൽ ഞാൻ ഇനി ജനിക്കുകയില്ലെന്നു മാത്രമല്ല ഞാൻ ഇതിനുമുൻപു ജനിച്ചിട്ടുമില്ല എന്നനുഭവിക്കാറാകുന്നു. ഇതാണു മോക്ഷാനുഭവം.

9. എല്ലാമകമകമെന്റേകപോതം വരുത്തിയതും
നില്ലാതു നിന്നിൽ കലർത്തി നീയുനാനുമറ്റിടത്തു
തൊല്ലൈയറുമെന്റു തൊന്തത്തിനിർക്കിടന്തെപ്പൊഴുതും
ചൊല്ലിത്തൊഴുമെന്റുയരമൊഴിക്ക ചുകക്കടലേ.

എല്ലാമകമകമെന്റേകപോതം വരുത്തി–ഇക്കാണുന്നതൊക്കെ ഞാൻ തന്നെയാണെന്ന ആത്മസാക്ഷാത്കാരരൂപമായ ഏകബോധം തന്ന്; അതും നില്ലാത്–ആ ഞാൻ എന്ന ബോധവും മാറ്റി; നിന്നിൽ കലർത്തി–സ്വയം പ്രകാശിക്കുന്ന ബ്രഹ്മരൂപത്തിൽ ചേർത്ത്; നീയുനാനിമറ്റിടത്തു–നീ, ഞാൻ എന്ന ഭേദം പാടെ അസ്തമിച്ച അഖണ്ഡബോധസ്ഥിതിയിൽ; തൊല്ലൈയറുമെന്റു–ദുഃഖമെല്ലാം മാറിക്കിട്ടുമെന്ന്; തൊന്തത്തിനിർക്കിടന്ത്–മമതാ ബന്ധത്തിൽ കിടന്ന്; എപ്പൊഴുതും–സദാ സമയം; ചൊല്ലിത്തൊഴുമെൻ–കേണു പ്രാർഥിക്കുന്ന എന്റെ; തുയരമൊഴിക്ക–ദുഃഖം മാറ്റിത്തരിക; ചുകക്കടലേ–സുഖസമുദ്രമേ!

ഇക്കാണുന്നതെല്ലാം ഞാൻതന്നെയാണെന്ന ആത്മസാക്ഷാത്കാരരൂപമായ ഏകബോധം തന്ന് ആ ഞാൻ എന്ന ബോധവും മാറ്റി സ്വയം പ്രകാശിക്കുന്ന ബ്രഹ്മരൂപത്തിൽ ചേർത്ത് നീ, ഞാൻ എന്ന ഭേദം പാടെ അസ്തമിച്ച അഖണ്ഡബോധസ്ഥിതിയിൽ ദുഃഖമെല്ലാം മാറിക്കിട്ടുമെന്നു മമതാബന്ധത്തിൽ കിടന്നു സദാസമയം കേണു പ്രാർഥിക്കുന്ന എന്റെ ദുഃഖം മാറ്റിത്തരിക. സുഖസമുദ്രമേ, മാറ്റിത്തരിക.

## ബ്രഹ്മജ്ഞാനക്രമം

അന്തർമ്മുഖമായി സത്യം തിരയുന്ന ഒരാൾക്ക് ആദ്യം ആത്മജ്ഞാനം പിന്നെ ബ്രഹ്മജ്ഞാനം ഇതാണു ക്രമം. ചിത്തം ശുദ്ധമായി തന്റെ ഉള്ളിലുള്ള ബോധം വ്യക്തമായി തെളിയുന്നതാണ് ആത്മജ്ഞാനം. അതോടെ ഇക്കാ

ണുന്ന പ്രപഞ്ചമെല്ലാം ഞാൻ തന്നെയാണെന്നനുഭവിക്കാറാകും. സവികൽപ്പ സമാധിയുടെ പരമകാഷ്ഠയാണിത്. തുടർന്ന് ആ 'ഞാൻ' എന്ന ബോധവും പോയി അഖണ്ഡബോധം സ്വയം പ്രകാശിക്കും. അതാണു ശുദ്ധബ്രഹ്മജ്ഞാനസ്ഥിതി. നിർവികൽപ്പസമാധി ബ്രഹ്മാനുഭവമാണിത്. ഇതു രണ്ടും നേടിത്തരണേ എന്നാണു പ്രാർഥന.

10. പൂരണചത്തിലചർപ്പാതമറ്റുപ്പുരാതനമാം
കാരണമറ്റുക്കരുവറ്റുക്കാര്യചങ്കർപമറ്റു
താരണയും വിട്ടു തത്തുവം പതത്തു വിതപ്പൊരുളാം
മാരണങ്കൊട്ടിയടിയറ്റ രൂപമെൻ തൈവമേ.

പൂരണചത്തിൽ-പൂർണമായ ശുദ്ധബോധാത്മകമായ നിലനിൽപ്പിൽ; അചർപ്പാതമറ്റു-അസത്തായ ജഡത്തിന്റെ ബാധ മാറി; പുരാതനമാം കാരണമറ്റു-പണ്ടേയുള്ള കാരണമെന്ന സങ്കൽപവും മാറി; കാര്യചങ്കർപമറ്റു-ജഡബാധ മാറിയതോടെ കാര്യമുണ്ടെന്ന തോന്നലും പോയി; താരണയും വിട്ട്-ഏകാഗ്രതയ്ക്കുള്ള പ്രയത്നവും ഉപേക്ഷിച്ച്; തത്തുവം പതത്തു വിതപ്പൊരുളാം-'തത്ത്വം അസി' എന്ന മഹാവാക്യത്തിലെ 'തത് ത്വം' എന്ന പദങ്ങളുടെ താൽപര്യമായ അദ്വൈതവസ്തു; മാരണംകൊട്ടിയടിയറ്റ-അനുഭവദാർഢ്യത്തോടെ കേവലമായി വിളങ്ങുന്ന; രൂപമെൻ തൈവമേ-സ്ഥിതിയാണ് എന്റെ ദൈവം.

പൂർണമായ ശുദ്ധബോധാത്മകമായ നിലനിൽപ്പിൽ അസത്തായ ജഡത്തിന്റെ ബാധ മാറി പണ്ടേയുള്ള കാരണമെന്ന സങ്കൽപവും മാറി ജഡബാധ മാറിയതോടെ കാര്യമുണ്ടെന്ന തോന്നലും പോയി ഏകാഗ്രതയ്ക്കുള്ള പ്രയത്നവും ഉപേക്ഷിച്ചു 'തത്ത്വം അസി' എന്ന മഹാവാക്യത്തിലെ 'തത് ത്വം' പദങ്ങളുടെ താൽപര്യമായ അദ്വൈത വസ്തു അനുഭവദാർഢ്യത്തോടെ കേവലമായി വിളങ്ങുന്ന സ്ഥിതിയാണ് എന്റെ ദൈവം.

## മാരണം കൊട്ടിയടിയറ്റ രൂപം

ഉണ്ടായി മറയുന്ന കാര്യരൂപങ്ങൾ കണ്ടിട്ട് അവയുടെ കാരണമെന്തെന്നു തിരയുന്നതാണല്ലോ സത്യാന്വേഷണം. പരമകാരണമായ ബോധം ശുദ്ധമായി തെളിയുന്നതോടെ കാര്യങ്ങളായ ജഡരൂപങ്ങളെല്ലാം അവിടെ മാഞ്ഞുമറയുന്നു. കാര്യങ്ങൾ ഇല്ലാതാകുന്നതോടെ കാരണസങ്കൽപവും അവസാനിക്കുന്നു. ആ നിലയാണ് 'തത് ത്വം അസി' എന്ന മഹാവാക്യം പ്രതിപാദിക്കുന്ന അദ്വൈതാനുഭവസ്ഥിതി. ഇത് ഛാന്ദോഗ്യോപനിഷത്തിലെ മഹാവാക്യമാണ്. 'അത് നീയാകുന്നു' എന്നാണു മഹാവാക്യതാൽപര്യം. പ്രപഞ്ചത്തിനാശ്രയമായ ബ്രഹ്മവും ജീവാത്മാവും ഒന്നുതന്നെ. കാര്യജഡദൃശ്യങ്ങളും കാരണസങ്കൽപവും പോയി അനുഭവപ്പെടുന്ന ശുദ്ധമായ അഖണ്ഡബോധസ്ഥിതിയാണ് ഈ അദ്വൈതാനുഭവം.

നാലാം പതികം പൂർണമായ അദ്വൈതാനുഭവത്തിന്റെ ശുദ്ധമായ വിവരണമാണ്. ഗുരുദേവന്റെ അദ്വൈതാനുഭവസ്ഥിതി എത്ര പ്രൗഢമായിരുന്നു എന്ന് ഇതിലെ ഓരോ പാട്ടും നമുക്കു കാട്ടിത്തരുന്നു. ശിവനും, ദേവിയും,

സുബ്രഹ്മണ്യനുമെല്ലാം അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അദ്വൈത പരബ്രഹ്മത്തിന്റെ പ്രതീകങ്ങൾ മാത്രമായിരുന്നു എന്ന് ഈ പതികം വിളിച്ചറിയിക്കുന്നു.

## പതികം – 5

1. ചിത്തെന്റുരൈക്കിൽ ചടപാതകമുണ്ടതൈ പിരിത്തു
ചത്തെന്റു ചൊല്ലിലചത്തുമങ്കേവന്തു ചാർന്തിടുമാൽ
ചുത്തം കുളുർത്ത ചുകമെനിറ്റുക്കമനൈത്തു മറ്റോ
രിത്തന്മയുള്ളൊരു തൈവമെന്റുമെമക്കുള്ളതേ.

ചിത്തെന്റുരൈക്കിൽ–ചിത്ത് അഥവാ ബോധം എന്നു പറഞ്ഞാൽ; ചടപാതകമുണ്ട്–ജഡം അതിൽ ഉൾപ്പെടാതെ പോകും; അതൈ പിരിത്ത്–ബോധം അഥവാ ചിത്ത് എന്ന പേരു മാറ്റി; ചത്തെന്റും ചൊല്ലിൽ–സത്ത് അഥവാ ഉണ്മ എന്നു പറഞ്ഞാൽ; അചത്തു–അസത്തായ ജഡവും; അങ്കേ–ആ ഉണ്മയിൽ; വന്തു ചാർന്തിടുമാൽ–വന്ന് ഉൾപ്പെട്ടുകൊള്ളും; ചുത്തം കുളുർത്ത ചുകമെനിൽ–ശുദ്ധമായ ശീതളമായ സുഖമെന്നു പറഞ്ഞാൽ; തുക്കമനത്തു മറ്റോരു –ദുഃഖം പാടെ ഒഴിഞ്ഞുമാറിയ സ്ഥിതിയാണ്; ഇത്തന്മയുള്ളൊരു തൈവം–ഇങ്ങനെ ശുദ്ധസത്തായും ശുദ്ധ സുഖമായും സ്ഥിതി ചെയ്യുന്ന ദൈവം; എന്റു മെമക്കുള്ളതേ–എന്നും എന്റേതുതന്നെയാണ്.

ചിത്ത് അഥവാ ബോധം എന്നു പറഞ്ഞാൽ ജഡം അതിൽ ഉൾപ്പെടാതെപോകും. ബോധം അഥവാ ചിത്ത് എന്നു പേരു മാറ്റി സത്ത് അഥവാ ഉണ്മ എന്നു പറഞ്ഞാൽ അസത്തായ ജഡവും ആ ഉണ്മയിൽ വന്ന് ഉൾപ്പെട്ടുകൊള്ളും. ശുദ്ധമായ ശീതളമായ സുഖമെന്നു പറഞ്ഞാൽ ദുഃഖം പാടെ ഒഴിഞ്ഞുമാറിയ സ്ഥിതിയാണ്. ഇങ്ങനെ ശുദ്ധസത്തായും ശുദ്ധസുഖമായും സ്ഥിതി ചെയ്യുന്ന ദൈവം എന്നും എന്റേതുതന്നെയാണ്.

### ബ്രഹ്മരൂപം

സത്ത്, ചിത്ത്, ആനന്ദം ഇവയുടെ ഏകീഭാവമാണു ബ്രഹ്മരൂപം എന്നാണല്ലോ ഉപനിഷത്പ്രഖ്യാപനം. ശുദ്ധമായ ഉണ്മയാണ് സത്ത്. ശുദ്ധമായ ബോധമാണ് ചിത്ത്. ശുദ്ധമായ സുഖമാണ് ആനന്ദം. ഇക്കാണുന്നതെല്ലാം ബ്രഹ്മസ്വരൂപമാണെന്നാണു സിദ്ധാന്തം. അപ്പോൾ ബ്രഹ്മത്തെ ചിത്ത് അഥവാ ബോധം എന്നു പറഞ്ഞാൽ ജഡം അതിൽ ഉൾപ്പെടുകയില്ലല്ലോ എന്നു സാമാന്യബുദ്ധിക്കു സംശയം തോന്നാം. അന്തിമവിശകലനത്തിൽ ശുദ്ധമായ സത്തും ചിത്തും ആനന്ദവും ഒന്നുതന്നെയാണ്. എന്നാൽ സാമാന്യബുദ്ധിക്കു ഗ്രഹിക്കാനായി ബ്രഹ്മത്തെ സത്ത് അഥവാ ഉണ്മ എന്നു പറയാം. ഉണ്മയിൽ ജഡവും ബോധവും ശുദ്ധമായ ആനന്ദവും എല്ലാം വന്നുൾപ്പെട്ടുകൊള്ളും. അങ്ങനെ സത്തായ ആ ബ്രഹ്മംതന്നെയാണ് എന്റെ ദൈവം.

2. ചിർച്ചടമറ്റുച്ചെറിന്തിലങ്കിച്ചതചത്തുമറ്റു
പർപലകാട് ചിത്തുകളറ്റുപ്പന്തനിർമ്മോട്ച്ചമറ്റു

ചർകരൈയിൽചുവൈപോലൻപരുള്ളം കവർന്തുനിർക്കു-
മിത്തന്മയുള്ളൊരുതൈവതമെന്റുമെ മക്കുള്ളതേ.

ചിർച്ചടമറ്റു-ചിത്ത് ജഡം എന്ന സാപേക്ഷാനുഭവം മാറി; ചെറിന്ത്-ഇടതിങ്ങി; ഇലങ്കി-വിളങ്ങി; ചതചത്തുമറ്റു-ഉണ്മ, ഇല്ലായ്മ എന്ന സാപേക്ഷാനുഭവങ്ങളും പോയി; പർപലകാട് ചിത്തുകളറ്റു-പല പല ദൃശ്യങ്ങളുണ്ടെന്ന് തോന്നലും പോയി; പന്തനിർമ്മോട്ചമറ്റു-ബന്ധങ്ങളിൽ നിന്നു നിശ്ശേഷം മോചിക്കണം എന്ന ചിന്തയും പോയി; ചർകരൈയിൽചുവൈ പോൽ-മാധുര്യമാർന്ന്; അൻപരുള്ളം-ഭക്തഹൃദയം; കവർന്തുനിർക്കും-കവർന്നുനിൽക്കുന്ന; ഇത്തന്മയുള്ളൊരു-ഇത്തരം സ്വരൂപമുള്ള; തൈവതം-ദൈവം; എൻറുമെ മക്കുള്ളതേ-എന്നും എന്റേതാണ്.

ചിത്ത്, ജഡം എന്ന സാപേക്ഷാനുഭവം മാറി ഇടതിങ്ങി വിളങ്ങി ഉണ്മ, ഇല്ലായ്മ എന്ന സാപേക്ഷാനുഭവങ്ങളും പോയി പലപല ദൃശ്യങ്ങളുണ്ടെന്ന തോന്നലും പോയി ബന്ധങ്ങളിൽനിന്നു നിശ്ശേഷം മോചിക്കണം എന്ന ചിന്തയും പോയി ശർക്കരരസംപോലെ മാധുര്യമാർന്ന് ഭക്തഹൃദയം കവർന്നു നിൽക്കുന്ന ഇത്തരം സ്വരൂപമുള്ള ദൈവം എന്നും എന്റേതാണ്.

## ചിത്തും ജഡവും

ശുദ്ധചിത്ത് അഥവാ ശുദ്ധബോധം ഇതാണു ബ്രഹ്മസ്വരൂപം. പക്ഷെ അതിൽ അജ്ഞാതരൂപിണിയായ മായ പ്രവർത്തനമാരംഭിക്കുന്നതോടെ ഇല്ലാത്ത ജഡം കൂടി ഉണ്ടെന്നു തോന്നാനിടവരുന്നു. ചിത്ത്, ജഡം എന്ന സാപേക്ഷദ്വൈതഭാവന ആരംഭിക്കുന്നു. ഈ സാപേക്ഷ ദ്വൈതഭാവനയുടെ രൂപാന്തരങ്ങളാണ് ഉണ്മ, ഇല്ലായ്മ, വെളിച്ചം, ഇരുട്ട്, സുഖം, ദുഃഖം എന്നിവയെല്ലാം. ബന്ധമോക്ഷചിന്തപോലും പാടെ അസ്തമിക്കുന്ന അദ്വൈതാനുഭവത്തിൽ മുൻ വിവരിച്ച സാപേക്ഷസങ്കൽപങ്ങൾക്കൊന്നും പ്രസക്തിയില്ലെന്നു തീർച്ചയാണല്ലോ.

3. ഒന്റെന്റ രണ്ടെനും കുറ്റം പവിക്കുമതന്റിവെറും
കുന്റെനിർ പള്ളമും നേരേ വിരുത്തം കുതിത്തിടിലോ
കുന്റിടും കുറ്റം കുടിന്തമ്പരുള്ളം കവർന്ത പിഞ്ചു-
കന്റിരുവിളൈയാടലിക്കണ്ടതുലകമെല്ലാം.

ഒന്റെന്റരണ്ടെനും-ഒന്നെന്നുകേട്ടാൽ ഉടനേ രണ്ടെന്നും; കുറ്റം പവിക്കും-തെറ്റായ തോന്നലുണ്ടാകും; അതെന്റി വെറും-അതുകൂടാതെ കേവലം; കുന്റെനിർ-കുന്നെന്നു കേട്ടാൽ; പള്ളമും-കുഴിയെന്നും; വിരുത്തം കുതിത്തിടിലോ-വിപരീതബോധം കുതിച്ചെത്തുമല്ലോ; കുന്റിടും കുറ്റം അദ്വൈതാനുഭവത്തിനു കുറവുണ്ടാക്കുന്ന ഈ ദ്വന്ദ്വ ബോധം; കുടിന്ത്-അകറ്റി; അമ്പരുള്ളം കവർന്ത-ഭക്തഹൃദയം കവരുന്ന; പിഞ്ചുകൻതൻ-പരമശിവന്റെ; തിരുവിളൈയാടലിക്കണ്ടതുലകമെല്ലാം-ദിവ്യലീല മാത്രമാണീ കാണുന്ന പ്രപഞ്ചമെല്ലാം.

ഒന്നെന്നു കേട്ടാലുടനെ രണ്ടെന്നും തെറ്റായ തോന്നലുണ്ടാകും. അതു കൂടാതെ കേവലം കുന്നെന്നു കേട്ടാൽ കുഴിയെന്നും വിപരീതബോധം കുതിച്ചെത്തുമല്ലോ. അദ്വൈതാനുഭവത്തിനു കുറവുണ്ടാക്കുന്ന ഈ ദ്വന്ദ്വബോധം

അകറ്റി ഭക്തഹൃദയം കവരുന്ന പരമശിവന്റെ ദിവ്യലീല മാത്രമാണീ കാണുന്ന പ്രപഞ്ചമെല്ലാം.

## വിരുദ്ധ ദ്വന്ദ്വബോധം

വിരുദ്ധ ദ്വന്ദ്വബോധമാണു പ്രപഞ്ചജീവിതം. ഒന്നെന്നു കേട്ടാൽ രണ്ടെന്നും കുന്നെന്നു കേട്ടാൽ കുഴിയെന്നും ഉണ്ടെന്നു കേട്ടാൽ ഇല്ലെന്നും ഉടനേ തോന്നിപ്പോകും. ജീവിത ക്ലേശങ്ങൾക്കെല്ലാം കാരണം ഈ ദ്വന്ദ്വാനുഭവമാണ്. ഇവയെ അകറ്റി അദ്വൈതബോധം നേടുകയാണു ജീവിതലക്ഷ്യം. ഭാവാത്മകമായ ഒരേ ജീവിതസത്തയിൽ മായ വെറുതേ ഉണ്ടെന്നു തോന്നിക്കുന്നവ മാത്രമാണ് ഭാവാഭാവ രൂപങ്ങളായ ദ്വന്ദ്വഭാവങ്ങൾ. എല്ലാം ഒരേ ജഗദീശ്വരന്റെ ലീലയാണെന്നു ഭാവനചെയ്തു ദ്വന്ദ്വബോധം ഒഴിവാക്കുകയാണ് അദ്വൈതാനുഭവത്തിനുള്ള ഉപായം.

4. ഈ ലക്കണത്തിലിരിക്കുകൈ കുറ്റമെതിർകണത്തിൽ
മൂലപ്പൊരുളില്ലൈ മൂന്റാവതിൽ പിൻമുടിവുമെങ്കേ
കാലത്തിലൊൻറി വിരിപ്പുള്ളതൊൻറിർ കടുംപകൈയാം
മാലുമയനുമതിർപട്ടുരുത്തിരനും മായ്ന്തിടുമേ.

ഈ ലക്കണത്തിൽ-ഇങ്ങനെയുള്ള വിരുദ്ധാനുഭവങ്ങളിൽ; ഇരിക്കുകൈ കുറ്റം-പെട്ടു കഴിഞ്ഞുകൂടുന്നതു ശരിയല്ല; എതിർ കണത്തിൽ-ഈ വിരുദ്ധാനുഭവങ്ങളിൽ അഭാവാത്മകമായതിൽ; മൂലപ്പൊരുളില്ലൈ-ആദ്യത്തേതായ സത്യം അശേഷമില്ല; മൂൻറാവതിൽ-ത്രിഗുണങ്ങളിൽപെട്ടുപോയാൽ; പിൻമുടിവുമെങ്കെ-പിന്നെ അതൊഴിഞ്ഞുമാറുന്നതുമെങ്ങനെ; കാലത്തിലൊൻറി-കാലഗതിയെ പിൻതുടർന്ന; വിരിപ്പുള്ളതൊന്റിർ-എന്തെങ്കിലും കൊതിച്ചുകഴിഞ്ഞുകൂടിയാൽ; കടുംപകൈയാം-കൊടിയ ചതിയിൽപെടാനിടയാകും; മാലുമയനുമതിർപട്ട്-വിഷ്ണുവും ബ്രഹ്മാവും അതിൽപെട്ടു; രുത്തിരനും-രുദ്രനും; മായ്ന്തിടുമേ-മാഴ്കിപ്പോകാനിടയുണ്ട്.

ഇങ്ങനെയുള്ള വിരുദ്ധാനുഭവങ്ങളിൽപെട്ടു കഴിഞ്ഞു കൂടുന്നതു ശരിയല്ല. ഈ വിരുദ്ധാനുഭവങ്ങളിൽ അഭാവാത്മകമായതിൽ ആദ്യത്തേതായ സത്യം അശേഷമില്ല. ത്രിഗുണങ്ങളിൽ പെട്ടുപോയാൽ പിന്നെ അതൊഴിഞ്ഞു മാറുന്നതുമെങ്ങനെ? കാലഗതിയെത്തുടർന്ന് എന്തെങ്കിലുമൊന്നു കൊതിച്ചു കൂടിയാൽ കൊടിയ ചതിയിൽ പെടാനിടയാകും. വിഷ്ണുവും ബ്രഹ്മാവും അതിൽപെട്ടു രുദ്രനും മാഴ്കിപ്പോകാനിടയുണ്ട്.

## ദ്വന്ദ്വാനുഭവ രഹസ്യം

ഉണ്മ, ഇല്ലായ്മ, സുഖം, ദുഃഖം എന്നിങ്ങനെ തോന്നുന്ന വിരുദ്ധാനുഭവങ്ങളിൽ ഉണ്മ, സുഖം തുടങ്ങിയവ ഭാവാത്മകവും ഇല്ലായ്മ, ദുഃഖം തുടങ്ങിയവ അഭാവാത്മകവുമാണ്. ഇതിൽ ആദ്യത്തേതു സത്യാംശവും രണ്ടാമത്തേത് അസത്യാംശവുമാണ്. ആദ്യത്തേതിൽ കൃത്രിമമായി ഉണ്ടെന്നു തോന്നിക്കുന്നതാണു രണ്ടാമത്തേത്. അതുകൊണ്ട് രണ്ടാമത്തേതിൽ സത്യാംശം ലേശവു

മില്ല. 'എതിർ കണത്തിൽ മൂലപ്പൊരുളല്ലെ' എന്നു പറഞ്ഞിരിക്കുന്നത് ഇക്കാര്യം വെളിവാക്കാനാണ്. ഈ കൃത്രിമാനുഭവം ഉണ്ടാക്കിത്തീർക്കുന്നത് ത്രിഗുണാത്മികയായ മായയാണ്. ആ മായയിൽ പെട്ടാൽ പിന്നെ രക്ഷപ്പെടുക പ്രയാസം. ലൗകികമായ ആഗ്രഹം വിടാതിരിക്കുന്നതാണു മായയുടെ ലക്ഷണം. കാലഗതിയിൽ ആഗ്രഹങ്ങൾ നിലനിറുത്തിയാൽ അവ ജനനമരണരൂപമായ സംസാരബന്ധത്തെ നീട്ടിക്കൊണ്ടു പോകും. ഇതാണു മായയുടെ ചതി.

5. മാലുമയനും മകേചുരൻ രുത്തിരൻ ചതാചിവനും
കാലചക്കിരപിരമത്തൈ കണ്ടു കൈകുവിത്തെവുലകും
ലീലൈയിൻ വൈത്തുലയിപ്പിത്തുലിംഗപിരതിട്ടൈ ചെയ്തു
മേലിളകാതെ മെഴുകിട്ടുറൈപ്പിത്തതൈൻെറവമേ.

മാലുമയനും-വിഷ്ണുവും ബ്രഹ്മാവും; മകേചുരൻ-മഹേശ്വരനും; രുത്തിരൻ-രുദ്രനും; ചതാചിവനും-സദാശിവനും; കാലചക്കിരപിരമത്തൈ കണ്ടു-സൃഷ്ടി സ്ഥിതിസംഹാരരൂപമായ കാലചക്രഭ്രമം കണ്ടമ്പരന്ന്; കൈകുവിത്ത്-കൈകൂപ്പി; എവ്വുലകും-എല്ലാലോകവും; ലീലൈയിൻ വൈത്തു-വെറും കളിയായി സൃഷ്ടിച്ചു രക്ഷിച്ച്; ലയിപ്പിത്തു-ലയിപ്പിച്ച്; ലിംഗപിരതിട്ടൈ ചെയ്തു-സൂക്ഷ്മരൂപത്തിൽ തന്നിൽതന്നെ സൂക്ഷിച്ച; മേലി ളകാതെ-സ്വരൂപത്തിനൊരു മാറ്റവും വരാതെ; മെഴുകിട്ടുറൈപ്പിത്തതെൻ തൈവമേ- മെഴുകിട്ടുറപ്പിച്ചപോലെ അചഞ്ചലമായി വർത്തിക്കുന്നവനാണു എന്റെ ദൈവം.

വിഷ്ണുവും ബ്രഹ്മാവും മഹേശ്വരനും സദാശിവനും സൃഷ്ടിസ്ഥിതി സംഹാരരൂപമായ കാലചക്രഭ്രമം കണ്ടമ്പരന്ന് കൈകൂപ്പി എല്ലാ ലോകവും വെറും കളിയായി സൃഷ്ടിച്ചു രക്ഷിച്ചു ലയിപ്പിച്ചു സൂക്ഷ്മരൂപത്തിൽ തന്നിൽതന്നെ സൂക്ഷിച്ചു സ്വരൂപത്തിനൊരു മാറ്റവും വരാത മെഴുകിട്ടുറപ്പി ച്ചപോലെ അചഞ്ചലനായി വർത്തിക്കുന്നവനാണ് എന്റെ ദൈവം.

## ബ്രഹ്മവും സൃഷ്ടിയും

ബ്രഹ്മത്തിൽ മായ ഉണ്ടാക്കുന്നവയാണു സൃഷ്ടി സ്ഥിതി സംഹാരങ്ങൾ. മായ സ്പന്ദിച്ചു സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുമ്പോഴും ബ്രഹ്മത്തിന്റെ അഖണ്ഡസ്ഥിതിക്കോ അചഞ്ചലതയ്ക്കോ ഒരു കേടും സംഭവിക്കുന്നില്ല. സൂക്ഷ്മരൂപത്തിൽ അഥവാ ലിംഗരൂപത്തിൽ ലയാവസ്ഥയിൽപോലും പ്രപഞ്ചം ബ്രഹ്മത്തിൽ സ്ഥിതി ചെയ്യുന്നു. സൃഷ്ടിയിൽ പെട്ടവരായതു കൊണ്ട് ബ്രഹ്മാവു തുടങ്ങിയ ഈശ്വരന്മാർപോലും കാലചക്രഭ്രമത്തിൽ മാറി മാറി വന്നുകൊണ്ടേയിരിക്കും. വിവിധ കർമങ്ങളെ ആസ്പദമാക്കി ശിവസ്വ രൂപമായ ബ്രഹ്മം തന്നെയാണു ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ, രുദ്രൻ, സദാ ശിവൻ എന്നൊക്കെ വേർതിരിയുന്നത്. ഈ ദേവന്മാരൊക്കെ ബ്രഹ്മത്തെയ റിഞ്ഞു കൈകൂപ്പി സ്വകൃത്യം നിർവഹിക്കുന്നവരാണ്.

6. വേറുവേറാം വിടയങ്കൾ വെറുഞ്ചടമേ പൊറിയിർ
ചേരുമപ്പോതു ചെകമ്പരമെങ്കുഞ്ചെറിന്തിലങ്കും

ചീരരുൾ ചോതിചിവചിത്പരപാനുവെഴുന്തരുളി
കൂരിരുൾ കോരിരുടിത്തു വെളിയിർക്കുലാവുമതേ.

വേറുവേറാം-വേറെവേറെയായിക്കാണപ്പെടുന്ന; വിടയങ്കൾ-വിഷയങ്ങൾ; വെറുംചടമേ-വെറും ജഡമാണ്; പൊറിയിർ ചേരുമപ്പോത്-ഇന്ദ്രിയങ്ങളുമായി കൂടിച്ചേരുമ്പോൾ; ചെകമ്പരമെങ്കും-ഈ ലോകമായും പരലോകമായും എവിടെയും; ചെറിന്തിലങ്കും-ഈ വിഷയങ്ങൾ വ്യാപിച്ചു കാണപ്പെടും; ചീരരുൾചോതി-ദിവ്യതേജോമയമായ; ചിവചിത് പരപാനു-മംഗളബോധസ്വരൂപവും പരമകാരണവുമായ ബ്രഹ്മസൂര്യൻ; എഴുന്തരുളി-എഴുന്നള്ളി; കൂരിരുൾ-കൂരിരുട്ടിനെ അഥവാ അജ്ഞാനത്തെ; കോരിരുടിത്തു-ഇരുട്ടാക്കി അഥവാ ഒഴിച്ചുമാറ്റി; വെളിയർ-പുറമേയും സർവത്ര; കുലാവുമതേ-അതുതന്നെ വ്യാപിച്ചു നിൽക്കും.

വേറെവേറെയായി കാണപ്പെടുന്ന വിഷയങ്ങൾ വെറും ജഡമാണ്. ഇന്ദ്രിയങ്ങളുമായി കൂടിച്ചേരുമ്പോൾ ഈ ലോകമായും പരലോകമായും എവിടെയും ഈ വിഷയങ്ങൾ വ്യാപിച്ചു കാണപ്പെടും. ദിവ്യതേജോമയമായ, മംഗളബോധസ്വരൂപവും പരമകാരണവുമായ ബ്രഹ്മസൂര്യൻ എഴുന്നള്ളി കൂരിരുട്ടിനെ അഥവാ അജ്ഞാനത്തെ ഇരുട്ടാക്കി അഥവാ ഒഴിച്ചുമാറ്റി പുറമേയും സർവത്ര അതുതന്നെ വ്യാപിച്ചുനിൽക്കും.

## ബ്രഹ്മസൂര്യോദയം

വിരുദ്ധാനുഭവങ്ങളിലെ ജഡരൂപങ്ങൾ സത്യമല്ലെന്നു ബ്രഹ്മസാക്ഷാത്കാരത്തോടെ സ്പഷ്ടമായി തെളിയും. സൂര്യനുദിക്കുമ്പോൾ ഇരുട്ടില്ലാതാകുന്നു. എന്നാൽ അതുവരെ ഇരുട്ടുണ്ടെന്നു തോന്നിയിരുന്നു. അതുപോലെ ഇന്ദ്രിയങ്ങൾ ഉണ്ടെന്നു തോന്നിക്കുന്ന വിഷയങ്ങൾ ഇഹപരലോകങ്ങളെ ഉളവാക്കുന്നു. ബ്രഹ്മസൂര്യൻ ഉദയം ചെയ്യുന്നതോടെ വെളിയിലുണ്ടെന്നു തോന്നുന്ന ഈ ഇഹപരലോകങ്ങളും കേവലം ബ്രഹ്മമാണെന്നനുഭവിക്കാറാകും. വിഷയങ്ങളാകുന്ന ഇരുട്ടു പാടെ മാഞ്ഞുപോകും.

7. പാരൈമ്പുലങ്ങൾ പൊറിവായ്മടിന്തുപ്പകർവരിയ
കാരണകാരിയമറ്റു കരണക്കവർ കടിന്തു
പൂരണ ചോതിയിർ പുത്തപുരുടപ്പുരൈകടീർന്തു
ചീരണമിർച്ചെകച്ചോതിയിർച്ചിന്തൈതിറൈകൊടുപ്പേൻ.

പാരൈമ്പുലങ്ങൾ-ഭൂമി തുടങ്ങിയ അഞ്ചു വിഷയങ്ങളും; പൊറിവായ് മടിന്തു-മനസ്സിൽ അടങ്ങി; പകർവരിയ-പറഞ്ഞറിയിക്കാൻ കഴിയാത്ത; കാരണകാരിയമറ്റു-കാരണകാര്യപ്രവാഹം തീർന്ന്; കരണക്കവർ കടിന്തു-മനസ്സിലെ ആശാമറ മാറി; പൂരണചോതിയിർ-പൂർണമായ ബ്രഹ്മജ്യോതിസ്സിൽ; പുത്തപുരുടപ്പുരൈകടീർന്തു-ഉണർന്ന പുരുഷന്റെ ജീവഭാവം മാറി; ചീരണമിർ-വേദത്തിൽ; ചെകച്ചോതിയിർ-വെളിപ്പെടുത്തിയിട്ടുള്ള ജഗജ്ജ്യോതിസ്സിൽ; ചിന്തൈതിറൈകൊടുപ്പേൻ-എന്റെ ചിന്തയെ സദാ ഞാൻ ചേർത്തുവയ്ക്കുന്നു.

ഭൂമി തുടങ്ങിയ അഞ്ചു വിഷയങ്ങളും മനസ്സിലടങ്ങി പറഞ്ഞറിയിക്കാൻ കഴിയാത്ത കാരണകാര്യപ്രവാഹം തീർന്ന് മനസ്സിലെ ആശാമറ മാറി പൂർണമായ ബ്രഹ്മജ്യോതിസ്സിൽ ഉണർന്ന പുരുഷന്റെ ജീവഭാവം മാറി തെളിയുന്ന

വേദത്തിൽ വെളിപ്പെടുത്തിയിട്ടുള്ള ജഗജ്ജ്യോതിസിൽ എന്റെ ചിന്തയെ സദാ ഞാൻ ചേർത്തുവയ്ക്കുന്നു.

## കാരണകാര്യപ്രവാഹം

പുറമേ നോക്കുന്നവർക്കു ഒരു തീരുമാനത്തിലും എത്താൻ കഴിയാത്ത ഒരനിർവചനീയമായ പ്രതിഭാസമാണു കാരണകാര്യപ്രവാഹം. ഒരേ വസ്തു തന്നെ ഒന്നിന്റെ കാരണമായും മറ്റൊന്നിന്റെ കാര്യമായും വെളിപ്പെടുന്നു. ചില ടത്ത് ഏതു കാരണം ഏതു കാര്യം എന്നു നിശ്ചയിക്കാൻ കഴിയാത്തവിധം കാരണകാര്യഭാവം ചക്രാകാരമായി തിരിയുന്നതായി കാണുന്നു. അണ്ടി മൂത്തതോ മാവു മൂത്തതോ എന്ന ചോദ്യം പണ്ടേയുള്ളതാണല്ലോ. പരമകാരണമായ ബ്രഹ്മജ്യോതിസ്സു കണ്ടുണരുന്നതുവരെ കാരണ കാര്യപ്രവാഹത്തിന്റെ ഈ അനിർവചനീയത തുടരും. ആ സത്യം അറിയുന്നതോടെ എല്ലാം അതുതന്നെയെന്നും കാരണകാര്യപ്രവാഹവും മറ്റും വെറും മായയുടെ കളിയാണെന്നും ബോധ്യമാകും.

8. തേകമിതുതിട്ടമല്ല തിവ്വിയാനന്തത്തെള്ളമുതി-
റ്റാകമറ മൂഴ്കിച്ചാതനച്ചാത്തിയച്ചാർവൊഴിന്ത്
പോകുമ്പടിക്കുപ്പുവനേകനാതൻ കരുണൈ പൂത്ത
പാകമ്പകർന്തപ ചുങ്കൊടിയോടിങ്കണൈവതെന്റോ.

തേകമിതു തിട്ടമല്ല–ഈ ദേഹം സ്ഥിരമല്ല; തിവ്വിയാനന്തത്തെള്ളമുതിൻ -ദിവ്യമായ ബ്രഹ്മാനന്ദമാകുന്ന തെളിഞ്ഞ അമൃതിൽ; താകമറ–ദാഹം തീരത്തക്കവണ്ണം; മൂഴ്കി–മുങ്ങി; ചാതനച്ചാത്തിയച്ചാർവൊഴിന്ത്–സാധനം സാധ്യം എന്നിവയുടെ വേർതിരിവൊക്കെ മാറി; പോകുമ്പടിക്ക്–അദ്വൈതാനുഭവം വരത്തക്കവണ്ണം; പുവനേകനാതൻ–ജഗദേകനാഥൻ; കരുണൈ പൂത്ത–കാരുണ്യം നിറഞ്ഞ്; പാകം പകർന്ത–പാകമായി പകരുന്ന; പചുങ്കൊടിയോടിങ്കണൈവതെന്റോ–കാമധേനുവിനെപ്പോലെ എന്റെ അടുത്തേയ്ക്കോടിയെത്തുന്നതെന്നാണോ?

ഈ ദേഹം സ്ഥിരമല്ല. ദിവ്യമായ ബ്രഹ്മാനന്ദമാകുന്ന തെളിഞ്ഞ അമൃതിൽ ദാഹം തീരത്തക്കവണ്ണം മുങ്ങി സാധനം സാധ്യം എന്നിവയുടെ വേർതിരിവൊക്കെ മാറി അദ്വൈതാനുഭവം വരത്തക്കവണ്ണം ജഗദേകനാഥൻ കാരുണ്യം നിറഞ്ഞു പാകമായി പകരുന്ന കാമധേനുവിനെപ്പോലെ എന്റെയടുത്തേയ്ക്കോടിയെത്തുന്നതെന്നാണോ?

## ദേഹം അനിത്യം

ഈ ദേഹം ജഡമായതുകൊണ്ടുതന്നെ അതനിത്യമാണ്. എന്നാൽ നിത്യമായ ബ്രഹ്മസത്യം കണ്ടെത്താനുള്ള ഉത്തമോപകരണമാണു മനുഷ്യദേഹം. ശ്രവണം, മനനം, നിദിധ്യാസം തുടങ്ങി സാധകങ്ങൾ അഭ്യസിച്ചാൽ ജഡദേഹത്തിലിരിക്കവേതന്നെ സാധ്യമായ അദ്വൈതാനുഭവം വന്നു ചേരും. പ്രൗഢമായ ബ്രഹ്മാനുഭവത്തിലെത്തിയാൽ അതോടെ സാധനാരൂപങ്ങളായ ധ്യാന സമാധികളും പിന്നെ ആവശ്യമില്ലാതാകും. ഇതാണു സഹജബ്രഹ്മനിഷ്ഠ.

ഇത് കാമധേനുവിനെപ്പോലെ എല്ലാ അഭിലാഷങ്ങളും തൃപ്തിപ്പെടുത്തി മനുഷ്യജീവിതത്തെ ധന്യമാക്കുന്നു.

9. പഞ്ചപ്പടും പറവൈക്കോപരമ്പിയിപ്പാഴ്മനമാം
പഞ്ചക്കളൈ കൊയ്തു പുലങ്കുടിപ്പൊക്കിഴമാം
കഞ്ചിക്കുടിക്കോ കുടിയേറ്റി നീ കരുണാകരനേ
തഞ്ചന്തിരുവടിയെന്റു തമിയേൻ തളിരുകിന്റേൻ.

പഞ്ചപ്പടും-ഒന്നും മതിയാകാതെ ഉഴലുന്ന; പറവൈക്കോ-ഇന്ദ്രിയങ്ങളാകുന്ന പക്ഷികളെ പുലർത്താനോ; പരമ്പിയിപ്പാഴ്മനമാം-എല്ലാറ്റിലും ചെന്നുപറ്റി അഭയം കാണാതെ ഉഴലുന്ന ഈ ദുഷ്ടമനസ്സിനോ; പഞ്ചക്കളൈ കൊയ്തു-വിഷയങ്ങളാകുന്ന അഞ്ചു കളകൾ കൊയ്തു നൽകി; പുലങ്കുടിപൊക്കിഴമാം-തെണ്ടിത്തിരിയുന്ന വ്യർഥമായ; കഞ്ചിക്കുടിക്കോ-ഈ ലൗകികജീവിതത്തിനാണോ; കരുണാകരനേ-കരുണാനിധിയായ അല്ലയോ ഭഗവാനേ; നീ കുടിയേറ്റി-അങ്ങു ഈ മനുഷ്യദേഹം തന്നുവിട്ടത്; തഞ്ചം തിരുവടിയെന്റു-എനിക്കഭയം അങ്ങുമാത്രമാണെന്നും; തമിയേൻ-അഗതിയായ ഞാൻ; തളരുകിന്റേൻ-ചിന്തിച്ചുതളരുന്നു.

ഒന്നും മതിയാകാതെയുഴലുന്ന ഇന്ദ്രിയങ്ങളാകുന്ന പക്ഷികളെ പുലർത്താനോ, എല്ലാറ്റിലും ചെന്നുപറ്റി അഭയം കാണാതെ ഉഴലുന്ന ഈ ദുഷ്ടമനസ്സിനോ, വിഷയങ്ങളാകുന്ന അഞ്ചു കളകൾ കൊയ്തു നൽകി തെണ്ടിത്തിരിയുന്ന വ്യർഥമായ ഈ ലൗകികജീവിതത്തിനോ കരുണാനിധിയായ അല്ലയോ ഭഗവാനേ, അങ്ങു ഈ മനുഷ്യദേഹം തന്നുവിട്ടത്? എനിക്കഭയം അങ്ങു മാത്രമാണെന്ന് അഗതിയായ ഞാൻ ചിന്തിച്ചുതളരുന്നു.

**മനുഷ്യദേഹം**

മനുഷ്യദേഹം മറ്റു ജീവികളുടെ ദേഹംപോലയല്ല. വ്യക്തമായ വിവേകവും നൽകിയാണു ഭഗവാൻ ജീവനെ അതിൽ കുടിയിരുത്തിയിരിക്കുന്നത്. ബ്രഹ്മദർശനം നേടാനുള്ള വിലപ്പെട്ട ഉപകരണമാണത്. അതിനെ ഇന്ദ്രിയങ്ങളുടെ മനസ്സിന്റെയോ വിഷയാഭിലാഷങ്ങളുടെയോ പിന്നാലെ പായിക്കുന്നവൻ ജീവിതത്തെ ജഡത്തിന്റെ കൂരിരുട്ടിലേക്കു വലിച്ചെറിയുന്നവനാണ്. അങ്ങനെ സംഭവിക്കാനിടവരരുതേ എന്നാണിവിടെ പ്രാർഥിച്ചിരിക്കുന്നത്.

10. എന്തക്കണത്തിലെതിരറ്റൈമൻ വലൈയിൻ പിണിപ്പ-
റ്റന്തക്കണമകങ്കാരമിഞ്ഞാനപ്പിരകാചമുണ്ടായ്
എന്തക്കണങ്കളുമെട്ടാതിണൈർ പരചിവത്തിൻ
കന്തക്കമലമലർപതം രണ്ടും കതി നമക്കേ.

എന്തക്കണത്തിൽ-ഏതു ക്ഷണത്തിൽ; എതിരറ്റൈമൻ-തടയാൻ കഴിയാത്തവിധം മൃത്യു; വലൈയിൻ പിണിപ്പത്-വലവീശി അകപ്പെടുത്തുന്നുവോ; അന്തക്കണം-ആ ക്ഷണം; അകങ്കാരമിഞ്ഞാനിപ്പിരകാചമുണ്ടായ്-ജീവഭാവമായ അഹങ്കാരത്തിനു ബ്രഹ്മഭാവമായ ജ്ഞാനപ്രകാശം കിട്ടി; എന്തക്കണങ്കളുമെട്ടാതെ-ഏതുവിധമായ ചിന്തകളും ബാധിക്കാതെ; ഇണൈർ-ഒന്നായിച്ചേരുന്ന

തിൽ; പരചിവത്തിൻ-പരമശിവന്റെ; കന്തക്കമലമർ-സൗരഭ്യമുള്ള താമരകൾ പോലെ വിളങ്ങുന്ന; പതം രണ്ടും-കാലടികൾ രണ്ടും; കതി നമക്കേ-ഈ ഭക്തനു സഹായമായി ഭവിക്കട്ടെ.

ഏതു ക്ഷണത്തിൽ തടയാൻ കഴിയാത്തവിധം മൃത്യു വലവീശി അകപ്പെടുത്തുന്നുവോ ആ ക്ഷണം ജീവഭാവമായ അഹങ്കാരത്തിനു ബ്രഹ്മഭാവമായ ജ്ഞാനപ്രകാശം കിട്ടി ഏതു വിധമായ ചിന്തകളു ബാധിക്കാതെ ഒന്നായി ചേരുന്നതിൽ പരമശിവന്റെ സൗരഭ്യമുള്ള താമരകൾപോലെ വിളങ്ങുന്ന കാലടികൾ രണ്ടും ഈ ഭക്തനു സഹായമായി ഭവിക്കട്ടെ.

## മരണവും ബ്രഹ്മാനുഭവവും

ജീവിതത്തിലുടനീളം വസ്തുബോധത്തോടെ നിരന്തരമായ ബ്രഹ്മഭാവന അഭ്യസിക്കുന്ന ഒരാൾക്കു മരണത്തിനുമുൻപ് അതു വ്യക്തമായി അനുഭവിക്കാൻ കഴിഞ്ഞില്ലെങ്കിലും ദോഷമൊന്നും വരാനില്ല. മരണവേളയിൽ ബ്രഹ്മഭാവന ദൃഢപ്പെട്ട് അങ്ങനെയുള്ളയാൾ ക്രമമുക്തിക്ക് അർഹനായി ഭവിക്കുന്നു എന്നാണു ശ്രുതി ഘോഷിക്കുന്നത്.

ഗുരുദേവന്റെ അദ്വൈതബ്രഹ്മനിഷ്ഠയെ അതിന്റെ പൂർണരൂപത്തിൽ വെളിപ്പെടുത്തുന്ന കൃതിയാണു തേവാരപ്പതികങ്കൾ. വിശേഷിച്ചും നാലും അഞ്ചും പതികങ്ങൾ. തമിഴ്ഭാഷ നല്ല വശമില്ലാത്ത വ്യാഖ്യാതാവിനു ഇവയുടെ താൽപര്യം ഗ്രഹിക്കാൻ ഡോ. റ്റി. ഭാസ്കരന്റെ വ്യാഖ്യാനം അത്യന്തം ഉപകരിച്ചു എന്നു പ്രസ്താവിക്കൻ സന്തോഷമുണ്ട്. സുസ്പഷ്ടമായ ബ്ര്ഹ്മജ്ഞാനം പകർന്നുതരുന്ന ഈ കൃതി രചിച്ചു നമ്മെ അനുഗ്രഹിച്ച ഗുരുദേവന്റെ പാദങ്ങളിൽ സാഷ്ടാംഗം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 14

# ഒരു തമിഴ്ശ്ലോകം

## വ്യാഖ്യാനം

ഇതൊരു ഗംഗാസ്തുതിയാണ്. (ഈ ശ്ലോകം ബ്രഹ്മ ശ്രീനാരായണഗുരുസ്വാമി തൃപ്പാദങ്ങൾ 'കത്യക്ഷീണി' എന്ന സംസ്കൃത ശ്ലോകത്തിന്റെ ഭാഷയായി എഴുതിയതാകുന്നു, എന്ന കുറിപ്പോടുകൂടി ശ്രീ ശിവലിംഗസ്വാമികളുടെ നോട്ടുബുക്കിൽ ചേർത്തിരിക്കുന്നതാണ്.) ഈ കുറിപ്പോടുകൂടിയാണിതു ശിവഗിരിയിൽ നിന്നും പ്രസിദ്ധീകരിച്ചിരിക്കുന്നത്:-

കൺകളെത്തനൈ കരോടിയെത്തനൈ
　　കരിപ്പുലിത്തൊലികളെത്തനൈ
തിങ്കളിൻകലൈ വിടങ്കൾ ചീറു-
　　മരവങ്കളെത്തനൈ ചെറിന്തെഴും
കങ്കൈ നീയുമിതുപോൽ കണക്കിലൈ നിൻ
　　നീരിൽ മുഴ്കുവോരൊവ്വെന്റെയും
ചംകരിത്തുയരുമാങ്കുചമ്പുവിൻ
　　ചരൂപരാകിയിതു ചത്യമേ.

കൺകളെത്തനൈ-കണ്ണുകളെത്ര; കരോടിയെത്തനൈ-തലയോട്ടികളെത്ര; കരിപ്പുലിത്തൊലികളെത്തനൈ-ആനകളുടെയും പുലികളുടെയും തോലുകളെത്ര; തിങ്കളിൻകലൈ-ചന്ദ്രക്കലകളെത്ര; വിടങ്കൾ ചീറും-വിഷങ്ങൾ ചീറ്റുന്ന; അരവങ്കളെത്തനൈ-പാമ്പുകളെത്ര; ചെറിന്തെഴും; ഇളകി മറിയുന്ന; കങ്കൈ-അല്ലയോ ഗംഗേ; നീയുമിതുപോൽ-നീയും ഇങ്ങനെ എത്ര; കണക്കിലൈ-ഒരു കണക്കുമില്ല; നിൻ നീരിൽ-നിന്റെ വെള്ളത്തിൽ; മുഴ്കുവോരൊവ്വെന്റെയും-മുങ്ങുന്ന ഓരോന്നിനേയും; ചങ്കരിത്തുയരുമാങ്കു-മംഗളസ്വരൂപമാക്കി ഉയരുമാറാക്കുന്നു; ചമ്പുവിൻ ചരൂപരാകി-ശിവതുല്യരൂപികളാക്കിത്തീർക്കുന്നു; ഇതു ചത്യമേ-ഇതു സത്യംതന്നെ

കണ്ണുകളെത്ര, തലയോട്ടികളെത്ര, ആനകളുടെയും പുലികളുടെയും തോലുകളെത്ര, വിഷങ്ങൾ ചീറ്റുന്ന പാമ്പുകളെത്ര, ഇളകി മറിയുന്ന അല്ലയോ ഗംഗേ, നീയും ഇങ്ങനെ എത്ര, ഒരു കണക്കുമില്ല, നിന്റെ വെള്ളത്തിൽ മുങ്ങുന്ന ഓരോന്നിനെയും മംഗളസ്വരൂപമാക്കി ഉയരുമാറാക്കുന്നു, ശിവതുല്യരൂപികളാക്കിത്തീർക്കുന്നു, ഇതു സത്യം തന്നെ.

74-2003 33

കാളിദാസൻ രചിച്ച ഗംഗാഷ്ടകത്തിലെ ആദ്യശ്ലോകമെന്നു കരുതപ്പെടുന്ന ഇതിന്റെ മൂലശ്ലോകം താഴെ ചേർക്കുന്നു:-

കത്യക്ഷീണി കരോടയഃ കതി കതി
        ദ്വീപിദ്വിപാനാം ത്വചഃ
കാകോളാഃ കതി പന്നഗാഃ കതി
        സുധാധാമ്നശ്ച ഖണ്ഡാഃ കതി
കിം ച ത്വം ച കതി ത്രിലോകജനനീ
        ത്വദ്വാരിപൂരോദരേ
മജ്ജജ്ജന്തുകദംബകം സമുദയ-
        ത്യേകൈകമാദായ തത്.

അക്ഷീണീ കതി-കണ്ണുകളെത്ര; കരോടയഃ കതി-തലയോട്ടികളെത്ര; ദ്വീപിദ്വിപാനാം ത്വചഃ കതി-പുലികളുടെയും ആനകളുടെയും തോലുകളെത്ര; കാകോളാഃ കതി-വിഷങ്ങളെത്ര; പന്നഗാഃ കതി-പാമ്പുകളെത്ര; സുധാധാമ്നഃ ച ഖണ്ഡാഃ കതി-ചന്ദ്രക്കലകളെത്ര; കിം ച-മാത്രമല്ല; ത്രിലോകജനനീ-അല്ലയോ ലോകമാതാവേ; ത്വം ച കതി-നീയും എത്ര; ത്വദ്വാരിപൂരോദരേ-നിന്റെ ജലപ്രവാഹമധ്യത്തിൽ; മജ്ജത്ജന്തുകദംബം-മുങ്ങുന്ന ജീവജാലം; തത് ഏകൈകം-അതിൽ ഓരോന്നും; ആദായ-സ്വന്തമാക്കിക്കൊണ്ട്; സമുദയതി-പൊങ്ങിവരാൻ ഇടയാകുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 1

# വിഷ്ണ്വഷ്ടകം

വിഷ്ണുംവിശാലാരുണപദ്മനേത്രം
വിഭാന്തമീശാംബുജയോനിപൂജിതം
സനാതനം സന്മതിശോധിതം പരം
പുമാംസമാദ്യം സതതം പ്രപദ്യേ. 1

കല്യാണദം കാമഫലപ്രദായകം
കാരുണ്യരൂപം കലികല്മഷഘ്നം
കലാനിധിം കാമതനൂജമാദ്യം
നമാമി ലക്ഷ്മീശമഹം മഹാന്തം. 2

പീതാംബരം ഭൃങ്ഗനിഭം പിതാമഹ-
പ്രമുഖ്യവന്ദ്യം ജഗദാദിദേവം
കിരീടകേയൂരമുഖൈഃ പ്രശോഭിതം
ശ്രീകേശവം സന്തതമാനതോഽസ്മി. 3

ഭുജങ്ഗതല്പം ഭുവനൈകനാഥം
പുനഃ പുനഃ സ്വീകൃതകായമാദ്യം
പുരന്ദരാദ്യൈരപി വന്ദിതം സദാ
മുകുന്ദമത്യന്തമനോഹരം ഭജേ. 4

ക്ഷീരാംബുരാശേരഭിതഃ സ്ഫുരന്തം
ശയാനമാദ്യന്തവിഹീനമവ്യയം
സത്സേവിതം സാരസനാഭമുച്ചൈർ-
വിഘോഷിതം കേശിനിഷൂദനം ഭജേ. 5

ഭക്താർത്തിഹന്താരമഹർന്നിശന്തം
മുനീന്ദ്രപുഷ്പാഞ്ജലിപാദപങ്കജം
ഭവഘ്നമാധാരമഹാശ്രയം പരം
പരാപരം പങ്കജലോചനം ഭജേ. 6

നാരായണം ദാനവകാനനാനലം
നതപ്രിയം നാമവിഹീനമവ്യയം

ഹർത്തും ഭുവോ ഭാരമനന്തവിഗ്രഹം
സ്വസ്വീകൃതക്ഷ്മാവരമീഡിതോഽസ്മി 7

നമോഽസ്തു തേ നാഥ! വരപ്രദായിൻ!
നമോഽസ്തു തേ കേശവ ! കിങ്കരോ ഽസ്മി
നമോഽസ്തു തേ നാരദപൂജിതാങ്ഘ്രേ
നമോ നമസ്ത്വച്ചരണം പ്രപദ്യേ. 8

ഫലശ്രുതിഃ

വിഷ്ണ്വഷ്ടകമിദം പുണ്യം യഃ പഠേദ്ഭക്തിതോ നരഃ
സർവപാപവിനിർമുക്തോ വിഷ്ണുലോകം സ ഗച്ഛതി.

## വ്യാഖ്യാനം

വിഷ്ണുസ്തുതിപരങ്ങളായ എട്ടു സംസ്കൃതശ്ലോകങ്ങളടങ്ങുന്നതാണ് ഈ കൃതി. പരമാദ്വൈതിയായിരുന്ന ഗുരുദേവനു ശിവനെപ്പോലെതന്നെ വിഷ്ണുവും ഭജനീയനായിരുന്നു എന്നീ കൃതി വെളിപ്പെടുത്തുന്നു.

1. വിഷ്ണും വിശാലാരുണപദ്മനേത്രം
വിഭാന്തമീശാംബുജയോനിപൂജിതം
സനാതനം സന്മതിശോധിതം പരം
പുമാംസമാദ്യം സതതം പ്രപദ്യേ.

വിശാലാരുണപദ്മനേത്രം-വിടർന്നു ചുവന്ന താമര പോലെ മനോഹരമായ കണ്ണുകളുള്ളവനും; ഈശാംബുജ യോനി പൂജിതം-ശിവൻ, ബ്രഹ്മാവ് എന്നിവരാൽ പൂജിക്കപ്പെടുന്നവനും; സനാതനം-ഒരിക്കലും ഒരഴിവുമില്ലാത്തവനും; സന്മതിശോധിതം-സജ്ജനങ്ങളാൽ സൂക്ഷ്മ ബുദ്ധിയിൽ വ്യക്തമായി സാക്ഷാത്കരിക്കപ്പെടുന്നവനും; പരം-പ്രപഞ്ചത്തിന്റെ പരമകാരണമായിട്ടുള്ളവനും; ആദ്യം-പ്രപഞ്ചാരംഭത്തിനുമുമ്പുതന്നെ നിലവിലുണ്ടായിരുന്നവനും; വിഭാന്തം-തേജോരൂപിയും; പുമാംസം-ദേഹങ്ങളാകുന്ന പുരങ്ങളിൽ വസിക്കുന്നതുകൊണ്ട് പുരുഷനെന്നു പ്രസിദ്ധിപെറ്റവനുമായ; വിഷ്ണും-സർവത്ര വ്യാപിച്ചുനിൽക്കുന്ന വിഷ്ണുവിനെ; സതതം-ഇടവിടാതെ; പ്രപദ്യേ-ഞാൻ ശരണം പ്രാപിക്കുന്നു.

വിടർന്നു ചുവന്ന താമരപോലെ മനോഹരമായ കണ്ണുകളുള്ളവനും ശിവൻ, ബ്രഹ്മാവ് എന്നിവരാൽ പൂജിക്കപ്പെടുന്നവനും ഒരിക്കലും ഒരഴിവുമില്ലാത്തവനും സജ്ജനങ്ങളാൽ സൂക്ഷ്മബുദ്ധിയിൽ വ്യക്തമായി സാക്ഷാത്കരിക്കപ്പെടുന്നവനും പ്രപഞ്ചത്തിന്റെ പരമകാരണമായിട്ടുള്ളവനും പ്രപഞ്ചാരംഭത്തിനു മുമ്പുതന്നെ നിലവിലുണ്ടായിരുന്നവനും തേജോരൂപിയും ദേഹങ്ങളാകുന്ന പുരങ്ങളിൽ വസിക്കുന്നതുകൊണ്ട് പരുഷനെന്നു പ്രസിദ്ധിപെറ്റവനുമായ സർവത്ര വ്യാപിച്ചുനിൽക്കുന്ന വിഷ്ണുവിനെ ഇടവിടാതെ ഞാൻ ശരണം പ്രാപിക്കുന്നു.

**സതതം പ്രപദ്യേ**

നിരന്തരമായ ഈശ്വരബുദ്ധിയാണ് ആത്മസാക്ഷാത്കാരത്തിലേക്കു നയിക്കുന്ന മുഖ്യസാധന. നിർഗുണവും അഖണ്ഡവും ആനന്ദഘനവുമായ ബോധമാണ് ശാസ്ത്രീയമായി കണ്ടെത്തിയിട്ടുള്ള ഈശ്വരസ്വരൂപം. അങ്ങനെയുള്ള ഈശ്വരസ്വരൂപത്തിൽ ബുദ്ധിയുറയ്ക്കാത്തവർ അതിലെത്താനുള്ള ഉപായമെന്ന നിലയിൽ തൽക്കാലം ഏതെങ്കിലും ഒരിഷ്ടദേവതാരൂപത്തിൽ ബുദ്ധി ഉറപ്പിക്കേണ്ടതാണ്. ഇവിടെ വിഷ്ണുവിനെ അഖണ്ഡബോധസ്വരൂപനായ പരമാത്മാവിന്റെ പ്രതീകമായിട്ടാണംഗീകരിച്ചിരിക്കുന്നത്. 'വിഷ്ണു'പദത്തിനുതന്നെ സർവവ്യാപി എന്നാണർഥം. പ്രപഞ്ചത്തിന്റെ പരമകാരണവും പ്രപഞ്ചാരംഭത്തിനു മുൻപുണ്ടായിരുന്ന ദേവനുമാണു വിഷ്ണു. ശരീരങ്ങളാകുന്ന പുരങ്ങളിൽ വസിക്കുന്ന പുരുഷനാണ്. സജ്ജനങ്ങൾക്കു സൂക്ഷ്മബുദ്ധിയിൽ കണ്ടെത്താവുന്നവനുമാണ്.

സഗുണ നിർഗുണഭാവങ്ങളെ സമഞ്ജസമായി സമ്മേളിപ്പിച്ചുകൊണ്ടു തന്നെ സ്തുതി തുടരുന്നു:-

2. കല്യാണദം കാമഫലപ്രദായകം
കാരുണ്യരൂപം കലികല്മഷഘ്നം
കലാനിധിം കാമതനൂജമാദ്യം
നമാമി ലക്ഷ്മീശമഹം മഹാന്തം

കല്യാണദം-ഭക്തന്മാർക്കു മംഗളങ്ങളരുളുന്നവനും; കാമഫലപ്രദായകം-ഇഷ്ടഫലമെന്തും കൊടുക്കുന്നവനും; കാരുണ്യരൂപം-കാരുണ്യം തന്നെ ദേഹംപൂണ്ടു കാണപ്പെടുന്നവനും; കലികല്മഷഘ്നം-കലികാല പാപങ്ങളെ പാടെ ഒടുക്കുന്നവനും; കലാനിധിം-സൃഷ്ടിക്കാവശ്യമായ സൂക്ഷ്മരൂപങ്ങളെ തന്നിൽ സദാ സൂക്ഷിച്ചുവച്ചിരിക്കുന്നവനും; കാമതനൂജം-കാമദേവനാകുന്ന പുത്രനോടുകൂടിയവനും; ലക്ഷ്മീശം-സമ്പത്തിന്റെ ദേവതയായ ലക്ഷ്മിയുടെ ഭർത്താവും; മഹാന്തം-സർവത്ര അകവും പുറവും നിറഞ്ഞുനിൽക്കുന്നവനും; ആദ്യം-പ്രപഞ്ചത്തിനാദികാരണവുമായ വിഷ്ണുവിനെ; അഹം നമാമി-ഞാൻ വണങ്ങുന്നു.

ഭക്തന്മാർക്കു മംഗളമരുളുന്നവനും ഇഷ്ടഫലമെന്തും കൊടുക്കുന്നവനും കാരുണ്യംതന്നെ ദേഹംപൂണ്ടു കാണപ്പെടുന്നവനും കലികാല പാപങ്ങളെ പാടെ ഒടുക്കുന്നവനും സൃഷ്ടിക്കാവശ്യമായ സൂക്ഷ്മരൂപങ്ങളെ തന്നിൽ സദാ സൂക്ഷിച്ചിരിക്കുന്നവനും കാമദേവനാകുന്ന പുത്രനോടുകൂടിയവനും സമ്പത്തിന്റെ ദേവതയായ ലക്ഷ്മിയുടെ ഭർത്താവും സർവത്ര അകവും പുറവും നിറഞ്ഞുനിൽക്കുന്നവനും പ്രപഞ്ചത്തിനാദികാരണവുമായ വിഷ്ണുവിനെ ഞാൻ വണങ്ങുന്നു.

**മഹാന്തമാദ്യം**

വിഷ്ണുരൂപം ബോധഘനമായ വസ്തുവിന്റെ പ്രതീകം മാത്രമാണെന്നു ഭക്തനെ ഓർമിപ്പിക്കാനാണീ വിശേഷണങ്ങൾ. വിഷ്ണുവിന്റെ സുഗണരൂപം

ധ്യാനിച്ചേകാഗ്രപ്പെടുന്നതുവഴി സർവത്ര അകവും പുറവും നിറഞ്ഞു നിൽക്കുന്ന ആദികാരണമായ ബ്രഹ്മത്തെയാണു സാക്ഷാത്കരിക്കാനുള്ളത്. ഏകാഗ്രതയിലൂടെ വസ്തുബോധത്തെ സമീപിക്കുന്നതോടെ എല്ലാ കാമങ്ങൾക്കും ഉറവിടവും കാമഫലം തരുന്നതും ആ സത്യമാണെന്നു തെളിയും. പാപങ്ങളകന്നു സർവത്ര മംഗളം അനുഭവപ്പെടുകയും ചെയ്യും.

ഭക്തഹൃദയത്തിനു പറ്റിനിൽക്കാൻ കഴിയത്തക്കവണ്ണം സഗുണരൂപത്തിനു പ്രാധാന്യം നൽകിക്കൊണ്ടു സ്തുതി തുടരുന്നു:-

3. പീതാംബരം ഭൃംഗനിഭം പിതാമഹ-
പ്രമുഖ്യവന്ദ്യം ജഗദാദിദേവം
കിരീടകേയൂരമുഖൈഃ പ്രശോഭിതം
ശ്രീകേശവം സന്തതമാനതോഽസ്മി.

പീതാംബരം-മഞ്ഞപ്പട്ടുടുത്തവനും; ഭൃംഗനിഭം-വണ്ടിന്റേതുപോലെ കറുത്ത നിറമുള്ളവനും; പിതാമഹ പ്രമുഖ്യവന്ദ്യം-ബ്രഹ്മാവു തുടങ്ങിയ ദേവന്മാരാൽ വന്ദിക്കപ്പെടുന്നവനും; ജഗദാദിദേവം-ജഗത്തിനാദിയായി വിളങ്ങുന്ന ദേവനും; കിരീടകേയൂരമുഖൈഃ പ്രശോഭിതം-കിരീടം തോൾവള മുതലായവ അണിഞ്ഞു ശോഭിക്കുന്നവനുമായ; ശ്രീകേശവം-വിഷ്ണുഭഗവാനെ; സന്തതം-സദാസമയവും; ആനതോസ്മി-ഞാൻ കുമ്പിടുന്നു.

മഞ്ഞപ്പട്ടുടുത്തവനും വണ്ടിന്റേതുപോലെ കറുത്ത നിറമുള്ളവനും ബ്രഹ്മാവു തുടങ്ങിയ ദേവന്മാരാൽ വന്ദിക്കപ്പെടുന്നവനും ജഗത്തിനാദിയായി വിളങ്ങുന്നവനും കിരീടം തോൾവള മുതലായവ അണിഞ്ഞു ശോഭിക്കുന്നവനുമായ വിഷ്ണുഭഗവാനെ സദാസമയവും ഞാൻ കുമ്പിടുന്നു.

## സന്തതമാനതോസ്മി

ഈശ്വരനെ ഏതു രൂപത്തിൽ ഭജിക്കുന്നു എന്നുള്ളതല്ല ഭജനത്തിലെ പ്രധാന ഘടകം. ഏതു രൂപത്തിലായാലും സദാ ഭഗവത്സ്മരണയോടെ ജീവിതയാത്ര തുടരാൻ പറ്റുന്നുണ്ടോ എന്നതാണു പ്രശ്നം. അതു സാദ്ധ്യമായാൽ ജീവിതകർമചലനങ്ങൾ മുഴുവൻ ഭഗവദാരധനയായി മാറും. തുടർന്ന് അതിരറ്റ ശാന്തിയും നിർഭയത്വവും അനുഭവപ്പെടുകയും ചെയ്യും. ഇതു വെളിപ്പെടുത്താനാണ്. 'സന്തതമാനതോസ്മി' എന്നു പറഞ്ഞിരിക്കുന്നത്.

ഈ പ്രപഞ്ചം ഭഗവാനാവർത്തിച്ചംഗീകരിക്കുന്ന ശരീരമാണ്. അവിടെ ധർമം നിലനിറുത്താനായി ആവർത്തിച്ച് അവതാരശരീരങ്ങളും അംഗീകരിക്കുന്നു. ഇക്കാര്യം വെളിപ്പെടുത്തിക്കൊണ്ടു സ്തുതി തുടരുന്നു:-

4. ഭുജംഗതല്പം ഭുവനൈകനാഥം
പുനഃ പുനഃ സ്വീകൃതകായമാദ്യം
പുരന്ദരാദ്യൈരപി വന്ദിതം സദാ
മുകുന്ദമത്യന്തമനോഹരം ഭജേ.

ഭുജംഗതല്പം-നാഗരാജാവായ അനന്തനാകുന്ന മെത്തമേൽ ശയിക്കുന്നവനും: ഭുവനൈകനാഥം-പ്രപഞ്ചത്തിന്റെ ഒരേ ഒരു രക്ഷിതാവും; പുനഃ

പുനഃ-വീണ്ടും വീണ്ടും; സ്വീകൃതകായം-പ്രപഞ്ചമാകുന്ന ശരീരവും അവതാരശരീരങ്ങളും അംഗീകരിക്കുന്നവനും; പുരന്ദരാദ്യൈഃ അപി-ഇന്ദ്രൻ തുടങ്ങിയ എല്ലാ ദേവന്മാരാലും; വന്ദിതം-പൂജിക്കപ്പെടുന്നവനും; അത്യന്തമനോഹരം-ആരുടെ ഹൃദയത്തെയും ഹരിക്കത്തക്ക സ്വരൂപത്തോടുകൂടിയവനുമായ; ആദ്യം മുകുന്ദം-പരമകാരണമായ വിഷ്ണുവിനെ; ഭജേ-ഞാൻ ആശ്രയിക്കുന്നു.

നാഗരാജാവായ അനന്തനാകുന്ന മെത്തമേൽ ശയിക്കുന്നവനും, പ്രപഞ്ചത്തിന്റെ ഒരേയൊരു രക്ഷിതാവും പ്രപഞ്ചമാകുന്ന ശരീരവും അവതാരശരീരങ്ങളും വീണ്ടും വീണ്ടും അംഗീകരിക്കുന്നവനും ഇന്ദ്രൻ തുടങ്ങിയ എല്ലാ ദേവന്മാരാലും പൂജിക്കപ്പെടുന്നവനും ആരുടെ ഹൃദയത്തെയും ഹരിക്കത്തക്ക സ്വരൂപത്തോടുകൂടിയവനുമായ പരമകാരണമായ വിഷ്ണുവിനെ ഞാൻ ആശ്രയിക്കുന്നു.

## പുനഃ പുനഃ സ്വീകൃതകായം

ബ്രഹ്മലോകംമുതൽ പരമാണുവരെയുള്ള എല്ലാ പ്രപഞ്ചഘടകങ്ങളും പരമകാരണമായ ബ്രഹ്മത്തിൽ ആവർത്തിച്ചുണ്ടായി മറയുന്ന ബ്രഹ്മശരീരങ്ങളാണ്. അതുപോലെ തന്റെ പ്രപഞ്ചദേഹത്തിൽ ധർമം നിലനിറുത്താനായി അവതാരശരീരങ്ങൾ കൂടക്കൂടെ അംഗീകരിക്കുന്നു എന്നതും ശാസ്ത്രപ്രസിദ്ധമാണ്. ഈ രണ്ടു കാര്യങ്ങളും വെളിപ്പെടുത്താനാണ് 'പുനഃ പുനഃ സ്വീകൃതകായം' എന്നു പ്രയോഗിച്ചിരിക്കുന്നത്. സ്വയം പ്രകാശിക്കുന്നതും ആനന്ദഘനവുമാണ് ഭഗവദ്രൂപം എന്നു വെളിപ്പെടുത്തുന്നതാണ് 'അത്യന്തമനോഹരം' എന്ന പദം. മോക്ഷദായകനായ ഭഗവാൻ ഭക്തന്റെ എല്ലാ ദുഃഖങ്ങളും നശിപ്പിക്കുന്ന നിധിയാണെന്നു വെളിപ്പെടുന്നതാണു 'മുകുന്ദ'പദം. കുബേരന്റെ ഒൻപതുനിധികളിൽ ഒന്നാണു 'മുകുന്ദം'.

5. ക്ഷീരാംബുരാശേരഭിതഃ സ്ഫുരന്തം
ശയാനമാദ്യന്തവിഹീനമവ്യയം
സത്സേവിതം സാരസനാഭമുച്ചൈർ-
വിഘോഷിതം കേശിനിഷൂദനം ഭജേ.

ക്ഷീരാംബുരാശേഃ-പാലാഴിയുടെ; അഭിതഃ സ്ഫുരന്തം-ചുറ്റും പ്രകാശം പരത്തി; ശയാനം-പള്ളിക്കൊള്ളുന്നവനും; ആദ്യന്തവിഹീനം-തുടക്കമോ ഒടുക്കമോ ഇല്ലാത്തവനും; അവ്യയം-ഒരിക്കലും ഒരു കുറവും സംഭവിക്കാത്തവനും; സത്സേവിതം-സത്യം കാണാൻ കൊതിക്കുന്നവരാൽ നിരന്തരം സ്മരിക്കപ്പെടുന്നവനും; സാരസനാഭം-പത്മനാഭനും; ഉച്ചൈഃ വിഘോഷിതം-ഭക്തന്മാരാൽ ഉച്ചത്തിൽ കീർത്തിക്കപ്പെടുന്നവനുമായ; കേശിനിഷൂദനം-ഭഗവാൻ വിഷ്ണുവിനെ; ഭജേ-ഞാൻ ആശ്രയിക്കുന്നു.

പാലാഴിയുടെ ചുറ്റും പ്രകാശം പരത്തി പള്ളിക്കൊള്ളുന്നവനും തുടക്കമോ ഒടുക്കമോ ഇല്ലാത്തവനും ഒരിക്കലും ഒരു കുറവും സംഭവിക്കാത്തവനും സത്യം കാണാൻ കൊതിക്കുന്നവരാൽ നിരന്തരം സ്മരിക്കപ്പെടുന്നവനും പത്മനാഭനും ഭക്തന്മാരാൽ ഉച്ചത്തിൽ കീർത്തിക്കപ്പെടുന്നവനുമായ ഭഗവാൻ വിഷ്ണുവിനെ ഞാൻ ആശ്രയിക്കുന്നു.

**ക്ഷീരാംബുരാശേരഭിതഃ സ്ഫുരന്തം**

വിഷ്ണു പാലാഴിയിൽ പള്ളിക്കൊള്ളുന്നു എന്നാണല്ലോ പ്രസിദ്ധി. സർവത്ര വ്യാപിച്ചുനിൽക്കുന്നവൻ എന്നാണു വിഷ്ണുപദത്തിനർഥം ശുദ്ധിവന്നു പ്രകാശമയമായ സത്ത്വഗുണംകൊണ്ടു നിറഞ്ഞ ഹൃദയത്തിന്റെ പ്രതീകംകൂടിയാണു പാലാഴി. ഈ ഹൃദയത്തിലാണു സാധകനാദ്യമായി പരബ്രഹ്മത്തെ അനുഭവപ്പെടുന്നത്. അങ്ങനെ ഹൃദയത്തിൽ ശയിക്കുന്നതായി അനുഭവപ്പെടുന്ന ആ സച്ചിദാനന്ദമൂർത്തി ക്രമേണ ലോകമെങ്ങും നിറഞ്ഞു തിങ്ങുന്നതായും അനുഭവിക്കാറാകുന്നു.

6. ഭക്താർത്തിഹന്താരമഹർന്നിശന്തം
മുനീന്ദ്രപുഷ്പാഞ്ജലിപാദപങ്കജം
ഭവഘ്നമാധാരമഹാശ്രയം പരം
പരാപരം പങ്കജലോചനം ഭജേ.

ഭക്താർത്തിഹന്താരം-ഭക്തന്മാരുടെ ദുഃഖമെല്ലാം ശമിപ്പിക്കുന്നവനും; മുനീന്ദ്രപുഷ്പാഞ്ജലിപാദപങ്കജം-മുനിമാർ സദാ പുഷ്പാർച്ചന നടത്തുന്ന പാദകമലങ്ങളോടുകൂടിയവനും; ഭവഘ്നം-സംസാരഭ്രമത്തെ പാടെ ഇല്ലാതാക്കുന്നവനും; ആധാരമഹാശ്രയം-ജഗത്തിനു മുഴുവൻ ആധാരമായി വർത്തിച്ചുകൊണ്ട് സകലർക്കും ആശ്രയമരുളുന്നവനും; പരം-പരമകാരണസ്വരൂപനും; പരാപരം-ഒരേ സമയത്തുതന്നെ കാരണകാര്യരൂപങ്ങൾ കൈക്കൊണ്ടു വിളങ്ങുന്നവനും; പങ്കജലോചനം തം-താമരക്കണ്ണനുമായ ആ വിഷ്ണുവിനെ; അഹർന്നിശം-സദാ സമയവും; ഭജേ-ഞാൻ ആശ്രയിക്കുന്നു.

ഭക്തന്മാരുടെ ദുഃഖമെല്ലാം ശമിപ്പിക്കുന്നവനും മുനിമാർ സദാ പുഷ്പാർച്ചന നടത്തുന്ന പാദകമലങ്ങളോടുകൂടിയവനും സംസാരഭ്രമത്തെ പാടെ ഇല്ലാതാക്കുന്നവനും ജഗത്തിനു മുഴുവൻ ആധാരമായി വർത്തിച്ചുകൊണ്ടു സകലർക്കും ആശ്രയമരുളുന്നവനും പരമകാരണസ്വരൂപനും ഒരേ സമയത്തുതന്നെ കാരണകാര്യരൂപങ്ങൾ കൈക്കൊണ്ടു വിളങ്ങുന്നവനും താമരക്കണ്ണനുമായ ആ വിഷ്ണുവിനെ സദാ സമയവും ഞാൻ ആശ്രയിക്കുന്നു.

**പരം പരാപരം**

ജഗത്തിന്റെ പരമകാരണമായ വസ്തുസത്തയുടെ പ്രതീകമാണു വിഷ്ണുഭഗവാൻ. ആ പരമകാരണമാകട്ടെ ഒരേസമയത്തുതന്നെ കാരണമായ ബോധമായും കാര്യമായ ജഡജഗത്തായും വർത്തിക്കുന്നു. പരമകാരണമായ ബോധത്തിൽ അതിന്റെ കാരണരൂപത്തിന് ഒരു മാറ്റവും സംഭവിക്കാതെയാണ് കാര്യരൂപമായ ജഡജഗത്ത് പ്രതിഭാസിക്കുന്നതെന്നു താൽപ്പര്യം. മരുഭൂമിയിൽ കാനൽജലം കാണപ്പെടുന്നതുപോലെ. പരമകാരണം മാറുന്നതായാൽ അതിന്റെ പരമകാരണത്വം നഷ്ടപ്പെട്ടുപോകുമെന്നോർക്കേണ്ടതാണ്.

7. നാരായണം ദാനവകാനനാനലം
നതപ്രിയം നാമവിഹീനമവ്യയം

ഹർത്തും ഭുവോഭാരമനന്തവിഗ്രഹം
സ്വസ്വീകൃതക്ഷ്മാവരമീഡിതോഽസ്മി

നാരായണം-ജ്ഞാനസ്വരൂപനും; ദാനവകാനനാനലം-അസുരകാനനത്തെ ദഹിപ്പിക്കുന്ന അഗ്നിയായിട്ടുള്ളവനും; നതപ്രിയം-ഭക്തന്മാരോടു പ്രിയമുള്ളവനും; നാമവിഹീനം-നാമരൂപങ്ങളില്ലാത്തവനും; അവ്യയം-ഒരിക്കലും ഒരു കുറവും സംഭവിക്കാത്തവനും; ഭുവഃ ഭാരം ഹർത്തും-ഭൂമിഭാരം ശമിപ്പിക്കുന്നതിനായി; അനന്തവിഗ്രഹം-അനേകം അവതാരശരീരങ്ങൾ അംഗീകരിച്ചവനും; സ്വസ്വീകൃതക്ഷ്മാവരം-സ്വയം സ്വീകരിച്ച ഭൂപതിത്വത്തോടുകൂടിയവുമായ വിഷ്ണുഭഗവാനെ; ഈഡിതഃ അസ്മി-സദാ ഞാൻ സ്തുതിക്കുന്നു.

ജ്ഞാനസ്വരൂപനും അസുരകാനനത്തെ ദഹിപ്പിക്കുന്ന അഗ്നിയായിട്ടുള്ളവനും നാമരൂപങ്ങളില്ലാത്തവനും ഒരിക്കലും ഒരു കുറവും സംഭവിക്കാത്തവനും ഭൂഭാരം ശമിപ്പിക്കുന്നതിനായി അനേകം അവതാരശരീരങ്ങൾ അംഗീകരിച്ചവനും സ്വയം സ്വീകരിച്ച ഭൂപതിത്വത്തോടുകൂടിയവനുമായ വിഷ്ണു ഭഗവാനെ സദാ ഞാൻ സ്തുതിക്കുന്നു.

**സ്വസ്വീകൃതക്ഷ്മാവരം**

ഇവിടെ 'ക്ഷ്മാ' എന്ന ഭൂമിപര്യായം ലോകത്തിന്റെ മുഴുവൻ പ്രതിനിധിയാണ്. ഭഗവാൻ സ്വയം ഏറ്റെടുത്തിട്ടുള്ളതാണു ലോകരക്ഷണം. ഭഗവാൻ സൃഷ്ടിച്ച ലോകത്തെ മറ്റാരു രക്ഷിക്കാനാണ്. ലോകരക്ഷ തികച്ചും ഭഗവാന്റെ കാര്യമായതുകൊണ്ട് മറ്റാരും അതു ചൊല്ലി അഹങ്കരിച്ചിട്ടോ വ്യസനിച്ചിട്ടോ കാര്യമില്ലെന്നു ഭാവം. മറ്റെല്ലാവരും ആ ഭഗവാന്റെ കയ്യിലെ വെറും ഉപകരണങ്ങൾമാത്രം. അവതാരലീലകൾതന്നെയും ഈ ലോകസംരക്ഷണത്തിനു വേണ്ടിയാണെന്നു ഭാവം.

ജഗദാശ്രയമായ ഭഗവാനെ വീണ്ടും വീണ്ടും പ്രണമിച്ചുകൊണ്ട് സ്തുതി ഉപസംഹരിക്കുന്നു:-

8. നമോഽസ്തു തേ നാഥ! വരപ്രദായിൻ!
നമോഽസ്തു തേ കേശവ! കിങ്കരോഽസ്മി
നമോഽസ്തു തേ നാരദപൂജിതാംഘ്രേ!
നമോ നമസ്ത്വച്ചരണം പ്രപദ്യേ.

വരപ്രദായിൻ, നാഥ-ഏതിഷ്ട വരവും നൽകി ഭക്തനെ അനുഗ്രഹിക്കുന്ന പ്രഭോ; തേ നമഃ അസ്തു-അങ്ങേയ്ക്കു നമസ്ക്കാരം ഭവിക്കട്ടെ; കേശവ-അല്ലയോ വിഷ്ണോ; തേ നമഃ അസ്തു-അങ്ങേയ്ക്കു നമസ്കാരം ഭവിക്കട്ടെ; കിങ്കരഃ അസ്മി-ഞാൻ അവിടുത്തെ ദാസനാണ്; നാരദപൂജിതാംഘ്രേ-ദേവർഷിയായ നാരദനാൽ പോലും പൂജിക്കപ്പെടുന്ന പാദത്തോടുകൂടിയവനേ; തേനമഃ അസ്തു-അങ്ങേക്കു നമസ്കാരം ഭവിക്കട്ടെ; നമഃ നമഃ -നമസ്കാരം നമസ്കാരം; ത്വച്ചരണം-അങ്ങയുടെ കാലടിയെ; പ്രപദ്യേ-ഞാൻ സർവാത്മനാ ശരണം പ്രാപിക്കുന്നു.

ഏതിഷ്ട വരവും നൽകി ഭക്തനെ അനുഗ്രഹിക്കുന്ന പ്രഭോ, അങ്ങേയ്ക്കു നമസ്ക്കാരം ഭവിക്കട്ടെ. അല്ലയോ വിഷ്ണോ, അങ്ങേയ്ക്കു നമസ്കാരം ഭവിക്കട്ടെ. ഞാൻ അവിടുത്തെ ദാസനാണ്. ദേവർഷിയായ നാരദനാൽ പോലും പൂജിക്കപ്പെടുന്ന പാദത്തോടുകൂടിയവനേ, അങ്ങേയ്ക്കു നമസ്കാരം ഭവിക്കട്ടെ. നമസ്കാരം നമസ്കാരം. അങ്ങയുടെ കാലടിയെ ഞാൻ സർവാത്മനാ ശരണം പ്രാപിക്കുന്നു.

### ത്വച്ഛരണം പ്രപദ്യേ

മായാമോഹജടിലമായ സംസാരഭ്രമം അകന്നുകിട്ടാൻ ഒരേ ഒരു മാർഗമേയുള്ളൂ. ഏതെങ്കിലും രൂപത്തിൽ സർവാത്മനാ ഈശ്വരനെ ശരണം പ്രാപിക്കൽ. സർവാത്മനാ ഈശ്വരനെ ശരണം പ്രാപിക്കലാണു പ്രപത്തി. നിരന്തരമായ ഈശ്വരസ്മരണകൊണ്ട് എല്ലാ കർമങ്ങളും ഈശ്വരാരാധനമാക്കിത്തീർക്കലാണു പ്രപത്തി. ഇഷ്ടദേവതോപാസന ഈ പ്രപത്തിയിൽ കലാശിക്കേണ്ടതാണ്. ഇക്കാര്യമാണ് ഉപസംഹാരശ്ലോകത്തിൽ വ്യക്തമാക്കിയിരിക്കുന്നത്.

### ഫലശ്രുതി

വിഷ്ണ്വഷ്ടകമിദം പുണ്യം യഃ
പഠേദ് ഭക്തിതോ നരഃ
സർവപാപവിനിർമുക്തോ
വിഷ്ണുലോകം സ ഗച്ഛതി.

നരഃ-മനുഷ്യജന്മം ലഭിച്ചവൻ; പുണ്യം-ചിത്ത ശുദ്ധിയുണ്ടാക്കുന്ന; ഇദം വിഷ്ണ്വഷ്ടകം-എട്ടുപദ്യങ്ങളടങ്ങുന്ന ഈ വിഷ്ണുസ്തോത്രം; ഭക്തിതഃ-ഭഗവാങ്കൽ പരമപ്രേമത്തോടുകൂടി; പഠേത്-ഉരുവിട്ടു മനനം ചെയ്യുമെങ്കിൽ; സഃ-അയാൾ; സർവപാപവിനിർമുക്തഃ ഭേദഭാവനകൊണ്ടുള്ള ഹൃദയ കളങ്കം എല്ലാം അകന്ന; വിഷ്ണുലോകം ഗച്ഛതി-സർവത്ര ഈശ്വരനെത്തന്നെ കാണാൻ കഴിയുന്ന മോക്ഷാനുഭവത്തിലെത്തിച്ചേരും.

മനുഷ്യജന്മം ലഭിച്ചവൻ ചിത്തശുദ്ധിയുണ്ടാക്കുന്ന എട്ടു പദ്യങ്ങളടങ്ങുന്ന ഈ വിഷ്ണുസ്തോത്രം ഭഗവാങ്കൽ പരമപ്രേമത്തോടുകൂടി ഉരുവിട്ടു മനനം ചെയ്യുമെങ്കിൽ അയാൾ ഭേദഭാവനകൊണ്ടുള്ള ഹൃദയകളങ്കമെല്ലാമകന്ന് സർവത്ര ഈശ്വരനെത്തന്നെ കാണാൻ കഴിയുന്ന മോക്ഷാനുഭവത്തിലെത്തിച്ചേരും.

ഇത്ര വിശിഷ്ടമായസ്ത്രോത്രം രചിച്ചതന്നു നമ്മെ അനുഗ്രഹിച്ച ഗുരുദേവനെ കുമ്പിടാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 2

# ശ്രീവാസുദേവാഷ്ടകം

വാസുദേവാഷ്ടകം, വിഷ്ണ്വഷ്ടകം എന്ന രണ്ടു സ്തോത്രങ്ങളെ വിഷ്ണുസ്തുതികളായി ഗുരുദേവൻ രചിച്ചിട്ടുള്ളൂ. ഒരു പഴയ പതിപ്പിൽ ഈ കൃതികളുടെ അടിയിൽ 'ഇതിബാലരാമാന്തേവാസിനാ നാരായണേന വിരചിതം' എന്നു ചേർത്തു കാണുന്നു. അതുകൊണ്ട് ഇവ രണ്ടും വാരണപ്പള്ളിയിൽ പഠിച്ചുകഴിഞ്ഞ കാലത്ത് 1877-നോടടുപ്പിച്ചു രചിച്ചതാണെന്നു കരുതപ്പെടുന്നു. അക്കാലത്തു ഗുരുദേവൻ കൃഷ്ണനെ ഉപാസിച്ചിരുന്നതായും കൃഷ്ണരൂപം പ്രത്യക്ഷമായി കണ്ടിരുന്നതായും പറയപ്പെടുന്നു. എന്തായാലും പരമാദ്വൈതിയായിരുന്ന ഗുരുദേവൻ ശൈവനോ ശാക്തനോ ആയി വേർതിരിയുന്നില്ലെന്ന് ഈ കൃതികൾ ഉച്ചൈസ്തരം പ്രഖ്യാപിക്കുന്നു.

ഇഷ്ടദേവന്മാരെല്ലാം ബ്രഹ്മദർശനത്തിനുള്ള താൽക്കാലിക മാദ്ധ്യമങ്ങൾ മാത്രമാണെന്ന് ഒരദ്വൈതി നല്ലവണ്ണം അറിയുന്നു. ലോകം മുഴുവൻ ആരിൽ വസിക്കുന്നുവോ അഥവാ ലോകത്തിൽ മുഴുവൻ ആരു വസിക്കുന്നുവോ ആ ദേവനാണു വാസുദേവൻ. സർവത്ര വ്യാപിച്ചുനിൽക്കുന്ന ദേവനാണു വിഷ്ണു. ഈ അർഥവ്യാപ്തി കൊണ്ടുതന്നെ വാസുദേവപദവും വിഷ്ണുപദവും ബ്രഹ്മപര്യായമാണെന്നു വ്യക്തമാണല്ലോ. ഇനിയും വസുദേവപുത്രനും ഗീതോപദേഷ്ടാവുമായ കൃഷ്ണനാണു വാസുദേവൻ എന്നും കരുതാം. ആ നിലയിൽ കൃഷ്ണനെ ഇഷ്ടദേവനായംഗീകരിച്ചുപാസിക്കുന്നവർക്കും ഈ സ്തോത്രങ്ങൾ അതീവ ആനന്ദം പ്രദാനം ചെയ്യും.

ശ്രീവാസുദേവ, സരസീരുഹപാഞ്ചജന്യ-
കൗമോദകീഭയനിവാരണചക്രപാണേ,
ശ്രീവത്സവത്സ, സകലാമയമൂലനാശിൻ,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം, മേ. 1

ഗോവിന്ദ, ഗോപസുത, ഗോഗണപാലലോല,
ഗോപീജനാങ്ഗകമനീയനിജാങ്ഗസങ്ഗ
ഗോദേവിവല്ലഭ, മഹേശ്വരമുഖ്യവന്ദ്യ,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം, മേ. 2

നീലാളികേശപരിഭൂഷിതബർഹിബർഹ,
കാളാംബുദദ്യുതികളായകളേബരാഭ,

വീര, സ്വഭക്തജനവത്സല, നീരജാക്ഷ,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ. 3

ആനന്ദരൂപ, ജനകാനകപൂർവദുന്ദു-
ഭ്യാനന്ദസാഗരസുധാകരസൗകുമാര്യ,
മാനാപമാനസമമാനസരാജഹംസ,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ. 4

മഞ്ജീരമഞ്ജുമണിശിഞ്ജിതപാദപദ്മ,
കഞ്ജായതാക്ഷ, കരുണാകര, കഞ്ജനാഭ,
സഞ്ജീവനൗഷധസുധാമയ, സാധുരമ്യ,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ. 5

കംസാസുരദ്വിരദകേസരിവീര, ഘോര
വൈരാകരാമയവിരോധകരാജ, ശൗരേ,
ഹംസാദിരമ്യസരസീരുഹപാദമൂല,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ. 6

സംസാരസങ്കടവിശങ്കടകങ്കടായ
സർവാർഥദായ സദയായ സനാതനായ
സച്ചിന്മയായ ഭവതേ സതതം നമോഽസ്തു
ശ്രൂഭൂപതേ, ഹര ഹരേ, സകലാമയം മേ. 7

ഭക്തപ്രിയായ ഭവശോകവിനാശനായ
മുക്തിപ്രദായ മുനിവൃന്ദനിഷേവിതായ
നക്തന്ദിവം ഭഗവതേ നതിരസ്മദീയാ
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ. 8

## വ്യാഖ്യാനം

ശ്രീനാരായണഗുരുദേവൻ വൈഷ്ണവസ്തോത്രങ്ങളായി 'ശ്രീവാസുദേവാഷ്ടക'വും 'വിഷ്ണ്വഷ്ടക'വും മാത്രമേ രചിച്ചതായി കാണുന്നുള്ളൂ. എന്തായാലും പരമാദ്വൈതിയായിരുന്ന ഗുരുദേവൻ താൻ ശൈവനോ ശാക്തനോ ആയി വേർതിരിയുന്നില്ലെന്ന് ഉച്ചൈസ്തരം പ്രഖ്യാപിക്കുന്നവയാണീ വൈഷ്ണവസ്തോത്രങ്ങൾ. ഇഷ്ടദേവന്മാരെല്ലാം ബ്രഹ്മദർശനത്തിനുള്ള താൽക്കാലിക മാദ്ധ്യമങ്ങൾ മാത്രമാണെന്ന് ഒരദ്വൈതി നല്ലവണ്ണമറിയുന്നു. ലോകം മുഴുവൻ ആരിൽ വസിക്കുന്നുവോ അഥവാ ലോകത്തിൽ മുഴുവൻ ആരു വസിക്കുന്നുവോ ആ ദേവനാണു വാസുദേവൻ. ഈ അർഥവ്യാപ്തികൊണ്ടുതന്നെ 'വാസുദേവപദം' ബ്രഹ്മപര്യായമാണെന്നു വ്യക്തമാണല്ലോ. ഇനിയും വസുദേവപുത്രനും ഗീതോപദേഷ്ടാവുമായ കൃഷ്ണനനാണു വാസുദേവൻ എന്നും കരുതാം. ആ നിലയിൽ കൃഷ്ണനെ ഇഷ്ടദേവനായും

ഗീകരിച്ചുപാസിക്കുന്നവർക്കും ഈ സ്തോത്രം അതീവ ആനന്ദം നൽകുന്നതായിരിക്കും. കൃഷ്ണൻ വിഷ്ണുവിന്റെ അവതാരമാണ്. വസുദേവപുത്രൻ വെറും മനുഷ്യനാണെന്നു വല്ല തോന്നലും വന്നുപോകുന്നപക്ഷം ചതുർഭുജനും പീതാംബരധാരിയുമായ വിഷ്ണുവിനെ ഓർമിക്കാമല്ലോ. സർവത്രവ്യാപിച്ചുനിൽക്കുന്നവൻ എന്നാണു 'വിഷ്ണു' പദത്തിനർഥം. അതുകൊണ്ടുതന്നെ വിഷ്ണുപദം പരബ്രഹ്മവാചിയാണെന്നറിയാൻ പ്രയാസമില്ല. അങ്ങനെ വിഷ്ണുവിൽക്കൂടി ബ്രഹ്മത്തെ പ്രാപിക്കാനും ഈ സ്തോത്രം വഴി തെളിക്കുന്നതാണ്. വാസുദേവനെ സ്തുതിക്കുന്ന എട്ടു പദ്യങ്ങൾ അടങ്ങിയതായതുകൊണ്ടാണു 'ശ്രീവാസുദേവാഷ്ടകം' എന്നിതിനു പേർ നൽകിയിരിക്കുന്നത്. 'ശ്രീവാസുദേവ' എന്ന പദം കൊണ്ടുതന്നെ ആദ്യത്തെ ശ്ലോകം ആരംഭിക്കുകയും ചെയ്യുന്നു.

വസുദേവപത്രനായ കൃഷ്ണൻ വിഷ്ണുവിന്റെ അവതാരമാണെന്നു കാണിക്കാനായി വിഷ്ണുസ്വരൂപമാണ് ഒന്നാം ശ്ലോകത്തിൽ വിവരിക്കുന്നത്.

1. ശ്രീവാസുദേവ, സരസീരുഹപാഞ്ചജന്യ-
കൗമോദകീഭയനിവാരണചക്രപാണേ,
ശ്രീവത്സവത്സ, സകലാമയമൂലനാശിൻ,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.

ശ്രീവാസുദേവ-വസുദേവപുത്രനായി ജനിച്ച അല്ലയോ ഭഗവൻ; സരസീരുഹ പാഞ്ചജന്യകൗമോദകീ ഭയനിവാരണചക്രപാണേ-നാലു തൃക്കൈകളിലായി താമര, പാഞ്ചജന്യമെന്ന ശംഖം, കൗമോദികയെന്ന ഗദ, ഭക്തന്മാരുടെ ഭയം മുഴുവൻ ഇല്ലാതാക്കാൻ കഴിവുള്ള ചക്രം എന്നിവ ധരിച്ചിട്ടുള്ള ഭഗവാൻ; ശ്രീവത്സവത്സ-ശ്രീവത്സമെന്ന അടയാളം മാറിൽ ധരിച്ചു ശോഭിക്കുന്ന ഭഗവൻ; സകലാമയമൂലനാശിൻ-എല്ലാത്തരം സംസാരരോഗങ്ങളും വേരോടെ നശിപ്പിക്കുന്ന ഭഗവൻ; ശ്രീഭൂപതേ-ലക്ഷ്മീ ദേവിയുടെയും ഭൂദേവിയുടെയും വല്ലഭനായി വിളങ്ങുന്ന ഭഗവൻ; ഹരേ-സകല പാപങ്ങളും ഹരിക്കുന്ന ഭഗവാൻ; മേ-ഭക്തനായ എന്റെ; സകലാമയം-സംസാരരോഗം മുഴുവൻ; ഹര-അവിടുന്നു തീർത്തുതരണേ.

വസുദേവപുത്രനായി ജനിച്ച അല്ലയോ ഭഗവൻ, നാലു തൃക്കൈകളിലായി താമര, പാഞ്ചജന്യമെന്ന ശംഖം, കൗമോദകിയെന്ന ഗദ, ഭക്തന്മാരുടെ ഭയം മുഴുവൻ ഇല്ലാതാക്കാൻ കഴിവുള്ള ചക്രം എന്നിവ ധരിച്ചിട്ടുള്ള ഭഗവൻ, ശ്രീവത്സമെന്ന അടയാളം മാറിൽ ധരിച്ചു ശോഭിക്കുന്ന ഭഗവൻ, എല്ലാത്തരം സംസാരരോഗങ്ങളും വേരോടെ നശിപ്പിക്കുന്ന ഭഗവാൻ, ലക്ഷ്മീദേവിയുടെയും ഭൂദേവിയുടെയും വല്ലഭനായി വിളങ്ങുന്ന ഭഗവൻ സകലപാപങ്ങളും ഹരിക്കുന്ന ഭഗവൻ, ഭക്തനായ എന്റെ സംസാരരോഗം മുഴുവൻ അവിടുന്നു തീർത്തുതരണേ.

## ഹര ഹരേ, സകലാമയം മേ

'സകലാമയം' എന്നുള്ളതുകൊണ്ട് സംസാരകാരണമായി വർത്തിക്കുന്ന അവിദ്യയുൾപ്പെടെയുള്ള എല്ലാ രോഗങ്ങളും എന്നാണർഥമാക്കുന്നത്. ഒരു

സത്യാന്വേഷിക്ക് ശാരീരികങ്ങളും മാനസികങ്ങളുമായ സാധാരണ രോഗങ്ങളേക്കാൾ വലുത് അവിദ്യാജന്യങ്ങളായ കാമകർമവാസനകളാണ്. ഭഗവാന്റെ പ്രധാന ജോലി ഭക്തന്റെ ഈ ആമയങ്ങളെ അകറ്റുകയെന്നതാണ്. ഭക്തഹൃദയത്തിൽ പ്രതിഷ്ഠിതനാകുന്ന ഭഗവാൻ അവിടെയിരുന്നുകൊണ്ട് ആ കൃത്യം സമർഥമായി നിർവഹിക്കുന്നു. അതുകൊണ്ടാണു 'ഹരി' എന്ന പേരു ഭഗവാനു കിട്ടിയത്. ഭക്തന് ന്യായമായ ഭൗതികമേന്മകളും സമ്പത്തുകളും നൽകുന്ന കാര്യത്തിലും ഭഗവാൻ ഒട്ടും പിന്നോക്കമല്ല. 'ശ്രീഭൂപതേ' എന്ന പദം അക്കാര്യം വെളിപ്പെടുത്തുന്നു. വിഷ്ണു ലക്ഷ്മിയുടെയും ഭൂമിയുടെയും വല്ലഭനാണെന്ന കാര്യം പ്രസിദ്ധമാണല്ലോ. ഈ സ്തോത്രത്തിലെ കാതലായ പ്രാർഥന ഇതാണെന്നു കാണിക്കാനാണ് എല്ലാ ശ്ലോകത്തിലും അവസാന വരിയായി അതുതന്നെ ചേർത്തിരിക്കുന്നത്. വൃന്ദാവനത്തിലെ ലീലാലോലനായ ഉണ്ണിക്കണ്ണനാണുപാസനാമൂർത്തി. പക്ഷെ അദ്ദേഹം സാക്ഷാദ്വിഷ്ണുവിന്റെ അവതാരമാണെന്നു കാണിക്കാനാണ് ആദ്യപദ്യത്തിൽ പൂർണമായും വിഷ്ണുരൂപം തന്നെ വിവരിച്ചിരിക്കുന്നത്. ആമയങ്ങളുടെ മുഴുവൻ നാരായവേര് അജ്ഞാനം അഥവാ അവിദ്യതന്നെയാണ്. പരമസത്യമായ ബ്രഹ്മത്തെ സാക്ഷാത്കരിച്ചാലേ അതു പാടെ നീങ്ങിക്കിട്ടൂ. ഉപാസന അതിനു മാർഗം തെളിക്കുന്നു. അതുകൊണ്ടാണു 'സകലാമയമൂലനാശിൻ' എന്നു ഭഗവാനെ വാഴ്ത്തിയിരിക്കുന്നത്. ഭൃഗുമഹർഷി മാറിൽ ചവിട്ടിയ പാദത്തിന്റെ പാടാണു ശ്രീവത്സം. ത്രിമൂർത്തികളിൽ ശ്രേഷ്ഠനാരെന്നു പരിശോധിക്കാനാണു മുനി അങ്ങനെ ചെയ്തത്. ഭഗവാൻ തന്റെ ഭക്തവാത്സല്യം വെളിപ്പെടുത്താൻ അതന്നുമുതൽ മാറിലണിയുന്നു. ശംഖചക്രഗദാബ്ജധരനാണു വിഷ്ണു. ശംഖരൂപിയായ പഞ്ചജാസുരനെ വധിച്ചു ഭഗവാൻ കൈക്കലാക്കിയതു ശംഖം. അതുകൊണ്ടാണിതിനു പാഞ്ചജന്യമെന്നു പേരുണ്ടായത്. ഭഗവാന് അഗ്നി സമ്മാനിച്ച പ്രസിദ്ധമായ ഗദയാണ് കൗമോദകി. കൗമോദകനായ ഭഗവാന്റെ ഗദയായതുകൊണ്ടു കൗമോദകി എന്നറിയപ്പെടുന്നു. കുമോദകൻ-ഭൂമിയെ സന്തോഷിപ്പിക്കുന്നവൻ. ദുഷ്ടനിഗ്രഹം ചെയ്തു ഭക്തരുടെ ഭയമകറ്റുകയാണു ഇതിനു നിരവധി ദൃഷ്ടാന്തങ്ങൾ കാണ്മാനുണ്ട്. 'ശ്രീവാസുദേവ' എന്നിങ്ങനെ സ്തോത്രം 'ശ്രീ' എന്ന പദത്തിലാരംഭിച്ചതു മംഗളം സൂചിപ്പിക്കാനാണ്. അഥവാ അതിൽ കൂടി ലക്ഷ്മീസഹിതനായ വാസുദേവനെ സ്മരിക്കുന്നതിനും പ്രയോജനപ്പെടാം. ലക്ഷ്മിയുടെ അവതാരമായിട്ടാണല്ലോ രുഗ്മിണീദേവി കരുതപ്പെടുന്നത്.

വിഷ്ണുവിന്റെ അവതാരമാണു കൃഷ്ണനെന്നു വെളിപ്പെടുത്തിയ ശേഷം ഉപാസനാമൂർത്തിയായ വസുദേവപുത്രനെ സ്തുതിക്കുകയാണ് അടുത്ത അഞ്ചു പദ്യങ്ങളിൽ:-

2. ഗോവിന്ദ, ഗോപസുത, ഗോഗണപാലലോല,
ഗോപീജനാംഗകമനീയനിജാംഗസംഗ,
ഗോദേവിവല്ലഭ, മഹേശ്വരമുഖ്യവന്ദ്യ,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം, മേ.

ഗോവിന്ദ–പന്നിയായവതരിച്ചു ഭൂമിയെ സമുദ്രത്തിൽനിന്നും സമുദ്ധരിച്ചവനേ; ഗോപസുത–നന്ദഗോപന്റെ മകനായി അവതരിച്ചവനേ; ഗോഗണപാലലോല–പശുക്കളെ മേച്ചു കളിച്ചു നടന്നവനേ; ഗോപീജനാംഗകമനീയനിജാംഗസംഗ–ഗോപികമാരുടെ ദേഹങ്ങളോട് കമനീയമായ സ്വദേഹം പുൽകി രസിച്ചവനേ; ഗോദേവിവല്ലഭ–ഭൂമിദേവിയുടെ പതിയായി വിളങ്ങുന്നവനേ; മഹേശ്വര മുഖ്യവന്ദ്യ–പരമശിവൻ തുടങ്ങിയ ദേവന്മാരാൽ വന്ദിക്കപ്പെടുന്നവനേ: ശ്രീഭൂപതേ–ലക്ഷ്മീദേവിയുടെയും ഭൂമി ദേവിയുടെയും വല്ലഭനായിട്ടുള്ളവനേ; ഹരേ–പാപങ്ങളെ ഹരിക്കുന്നവനേ; മേ–ഭക്തനായ എന്റെ; സകലാമയം–എല്ലാ സംസാരരോഗങ്ങളെയും; ഹര–അവിടുന്നു തീർത്തു തരണേ.

പന്നിയായവതരിച്ചു ഭൂമിയെ സമുദ്രത്തിൽനിന്നും സമുദ്ധരിച്ചവനേ, നന്ദഗോപന്റെ മകനായി അവതരിച്ചവനേ, പശുക്കളെ മേച്ചു കളിച്ചു നടന്നവനേ, ഗോപിമാരുടെ ദേഹങ്ങളോടു കമനീയമായ സ്വദേഹം പുൽകി രസിച്ചവനേ, ഭൂമിദേവിയുടെ പതിയായി വിളങ്ങുന്നവനേ, പരമിശവൻ തുടങ്ങിയ ദേവന്മാരാൽ വന്ദിക്കപ്പെടുന്നവനേ, ലക്ഷ്മീദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനായിട്ടുള്ളവനേ, പാപങ്ങളെ ഹരിക്കുന്നവനേ, ഭക്തനായ എന്റെ എല്ലാ സംസാരരോഗങ്ങളെയും അവിടുന്നു തീർത്തുതരണേ.

**ഹരഹരേ, സകലാമയം മേ**

ഇഷ്ടദേവൻ ബ്രഹ്മപ്രതീകമായതുകൊണ്ട് ഏതിഷ്ടദേവനെയാണോ സ്തുതിക്കുന്നത് ആ ദേവൻ മറ്റെല്ലാ ദേവന്മാരെക്കാലും ദിവ്യനും അവരാലൊക്കെ വന്ദനൃനുമായി ചിത്രീകരിക്കപ്പെടുക എന്നതു നിയമമാണ്. അതുകൊണ്ടാണ് മഹേശ്വരമുഖ്യവന്ദ്യ എന്നു വിവരിച്ചിരിക്കുന്നത്. കൃഷ്ണകഥയിൽ ഇന്ദ്രൻ, ബ്രഹ്മാവ്, ശിവൻ എന്നിവരൊക്കെ കൃഷ്ണനെ വന്ദിക്കുന്ന ഘട്ടങ്ങൾ കാണ്മാനുമുണ്ടല്ലോ. ഭൂവല്ലഭൻ എന്ന ആശയം ആവർത്തിച്ചിരിക്കുന്നതു ഉപാസനയിൽ ആശയാവർത്തനം നാമാവർത്തനംപോലെ തന്നെ ഗുണകരമാണെന്നുള്ളതുകൊണ്ടാണ്. പ്രാകൃതമായ രൂപവും ഭാവവും ഉള്ളവരാണു ഗോപികമാർ. എന്നിട്ടും അവരുടെ ഭക്തിപരാവശ്യം കണ്ട് അവർക്കു മുക്തി നൽകാനായി ദിവ്യമായ തന്റെ ദേഹംകൊണ്ടു ഭഗവാൻ അവരെ ആലിംഗനം ചെയ്ത് ആനന്ദിപ്പിച്ചു. കൃഷ്ണന്റെ രാസലീല പ്രസിദ്ധമാണല്ലോ. വൃന്ദാവനത്തിൽ ഭഗവാൻ ഗോപന്മാരോടുകൂടി പശുക്കളെ മേച്ചു കളിച്ചു നടന്ന കഥകൾ ഭാഗവതപുരാണത്തിൽ വിശദമായി വിവരിച്ചിട്ടുണ്ട്. ഹിരണ്യാക്ഷനെന്ന അസുരൻ ഒരിക്കൽ ഭൂമിയെ എടുത്തുകൊണ്ട് സമുദ്രത്തിലൊളിച്ചു. ഭഗവാൻ പന്നിയായവതരിച്ച് ഹിരണ്യാക്ഷനെ വധിച്ചു ഭൂമിയെ തേറ്റമേൽ പൊന്തിച്ച് യഥാസ്ഥാനത്തുറപ്പിച്ചു. അങ്ങനെയാണു ഭഗവാനു 'ഗോവിന്ദൻ' എന്ന പേരു പ്രസിദ്ധമായിത്തീർന്നത്.

3. നീലാളികേശപരിഭൂഷിതബർഹിബർഹ,
കാളാംബുദദ്യുതികളായകളേബരാഭ,

വീര, സ്വഭക്തജനവത്സല, നീരജാക്ഷ,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.

നീലാളികേശപരിഭൂഷിതബർഹ-നീലനിറത്തോടുകൂടി വണ്ടിൻനിര പോലെ ചുരുണ്ടുനീണ്ട തലമുടിക്കെട്ടിൽ ചുറ്റുപാടും അലങ്കാരമായണിഞ്ഞിരിക്കുന്ന മയിൽപ്പീലിയോടുകൂടിയവനും; കാളാംബുദദ്യുതികളായകളേബരാഭ-കാർകൊണ്ടലിന്റെ കാന്തിയുള്ളതും കായാമ്പൂപോലെ കോമളവും ആയ ശരീരത്തോടുകൂടി വിളങ്ങുന്നവനും; വീര-പരാക്രമശാലിയും; സ്വഭക്തജനവത്സല-തന്റെ ഭക്തരിൽ അതിയായ വാത്സല്യമുള്ളവനും; നീരജാക്ഷ-താമരക്കണ്ണനും; ശ്രീഭൂപതേ-ലക്ഷ്മിദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും; ഹരേ-പാപങ്ങളെയെല്ലാം നശിപ്പിക്കുന്നവനുമായ അല്ലയോ ഭഗവാനേ; മേ-ഭക്തനായ എന്റെ; സകലാമയം-എല്ലാ സംസാരരോഗങ്ങളും; ഹര-അകറ്റിത്തരണേ.

നീലനിറത്തോടുകൂടി വണ്ടിൻനിരപോലെ ചുരുണ്ടു നീണ്ട തലമുടിക്കെട്ടിൽ ചുറ്റുപാടും അലങ്കാരമായണിഞ്ഞിരിക്കുന്ന മയിൽപ്പീലിയോടുകൂടിയവനും കാർകൊണ്ടലിന്റെ കാന്തിയുള്ളതും കായാമ്പൂപോലെ കോമളവുമായ ശരീരത്തോടുകൂടി വിളങ്ങുന്നവനും പരാക്രമശാലിയും തന്റെ ഭക്തരിൽ അതിയായ വാത്സല്യമുള്ളവനും താമരക്കണ്ണനും ലക്ഷ്മീദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും പാപങ്ങളെയെല്ലാം നശിപ്പിക്കുന്നവനുമായ അല്ലയോ ഭഗവാനേ, ഭക്തനായ എന്റെ എല്ലാ സംസാരരോഗങ്ങളും അകറ്റിത്തരണേ.

### ഹര ഹരേ, സകലാമയം മേ

ഭഗവാന്റെ സൗന്ദര്യം, വീര്യം, ഭക്തവാത്സല്യം എന്നിവയാണ് ഈ പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നവ. ഉപാസകന്റെ ഹൃദയത്തെ പ്രസന്നമാക്കി ആകർഷിക്കാൻ കഴിവുള്ളതാണു കൃഷ്ണരൂപം. കൃഷ്ണന്റെ പീലിക്കാർകൂന്തൽ പ്രസിദ്ധമാണല്ലോ. അതുപോലെ തന്നെ ഭഗവാൻ കോടക്കാർവർണ്ണനും കളായാവലീലോഭനീയനുമാണെന്ന കാര്യവും സർവവിദിതമാണ്. മുലകുടിമാറുന്നതിനു മുൻപുതന്നെ പൂതനാദി അസുരവർഗത്തെ സ്വവീര്യം കൊണ്ടു കൊന്നൊടുക്കാൻ ഭഗവാന് ഒരു പ്രയാസവും ഉണ്ടായില്ല. അക്രൂരാദിഭക്തന്മാരും ഭഗവാൻ കാണിച്ചിട്ടുള്ള വാത്സല്യവും പ്രസിദ്ധമാണല്ലോ. അങ്ങനെയുള്ള ഭഗവാനും ഭക്തന്റെ സംസാരരോഗമകറ്റാൻ ഒരു പ്രയാസവുമില്ല.

4. ആനന്ദരൂപ, ജനകാനകപൂർവദുന്ദു-
ഭ്യാനന്ദസാഗരസുധാകരസൗകുമാര്യ,
മാനാപമാനസമമാനസരാജഹംസ,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.

ആനന്ദരൂപ-സദാ ആനന്ദമൂർത്തിയായി വിളങ്ങുന്നവനും; ജനകാനകപൂർവദുന്ദുഭ്യാനന്ദസാഗരസുധാകരസൗകുമാര്യ-അച്ഛനായ വസുദേവരുടെ ആനന്ദസമുദ്രത്തിനു ചന്ദ്രനെപ്പോലെ പൂനിലാവു വിതറുന്നവനും; മാനാപ

മാനസമമാനസരാജഹംസ-മാനാപമാന രൂപത്തിലുള്ള ദ്വന്ദ്വഭാവങ്ങളിൽ സമബുദ്ധി പുലർത്തുന്ന പരമഹംസന്മാരുടെ മനസ്സാകുന്ന മാനസസരസ്സിൽ രാജഹംസമെന്നപോലെ കളിയാടുന്നവനും; ശ്രീഭൂപതേ-ലക്ഷ്മീദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും; ഹരേ-എല്ലാ പാപങ്ങളും നശിപ്പിക്കുന്നവനുമായ അല്ലയോ ഭഗവാനേ; മേ-ഭക്തനായ എന്റെ; സകലാമയം-സംസാരരോഗമെല്ലാം; ഹര-തീർത്തുതരണേ.

സദാ ആനന്ദമൂർത്തിയായി വിളങ്ങുന്നവനും അച്ഛനായ വസുദേവരുടെ ആനന്ദസമുദ്രത്തിനു ചന്ദ്രനെപ്പോലെ പൂനിലാവു വിതറുന്നവനും മാനാപമാന രൂപത്തിലുള്ള ദ്വന്ദ്വഭാവങ്ങളിൽ സമബുദ്ധി പുലർത്തുന്ന പരമഹംസന്മാരുടെ മനസ്സാകുന്ന മാനസസരസ്സിൽ രാജഹംസമെന്നപോലെ കളിയാടുന്നവനും ലക്ഷ്മീദേവിയുടെയും ഭൂമി ദേവിയുടെയും വല്ലഭനും എല്ലാ പാപങ്ങളും നശിപ്പിക്കുന്നവനുമായ അല്ലയോ ഭഗവാനേ ഭക്തനായ എന്റെ സംസാരരോഗമെല്ലാം തീർത്തുതരണേ.

### ഹര ഹരേ, സകലാമയം മേ

മാനാപമാനരൂപത്തിലുള്ള ദ്വന്ദ്വഭാവങ്ങളിൽ സമനില പുലർത്തുന്ന ജീവൻമുക്തന്മാരാണു പരമഹംസന്മാർ. അവരുടെ മനസ്സാകുന്ന മാനസരസ്സിൽ സദാ കളിയാടുന്ന രാജഹംസമാണു ഭഗവാൻ. ചിത്തത്തിന്റെ സമനിലയാണു ബ്രഹ്മാനുഭവം. അപ്പോൾ സമചിത്തന്മാരായ പരമഹംസന്മാരുടെ മനസ്സിൽ നിറഞ്ഞു വിളങ്ങുന്നതാണ് ബ്രഹ്മം. ഇവിടെ വാസുദേവൻ ബ്രഹ്മപ്രതീകമാണെന്നു വ്യക്തമാക്കിയിരിക്കുന്നു. ശ്രേഷ്ഠമായ അരയന്നമാണു രാജഹംസം. രാജഹംസങ്ങളുടെ വാസസ്ഥാനം കൈലാസത്തിലെ മാനസസരസ്സാണെന്നു പ്രസിദ്ധി. വസുദേവരുടെ മറ്റൊരു പേരാണ് ആനകദുന്ദുഭി. വസുദേവർ ജനിച്ചപ്പോൾ ദേവന്മാർ ആനകം, ദുന്ദുഭി തുടങ്ങിയ വാദ്യങ്ങൾ ഘോഷിക്കുകയുണ്ടായി. അങ്ങനെയാണ് അദ്ദേഹത്തിന് ആനകദുന്ദുഭി എന്ന പേരു കിട്ടിയത്. പദ്യത്തിൽ ഈ പേരുതന്നെ ഇടയ്ക്കു പൂർവപദം ചേർത്തു പ്രയോഗിച്ചിരിക്കുന്നു എന്നു കാണേണ്ടതാണ്. ചന്ദ്രോദയത്തിൽ സമുദ്രത്തിനു വേലിയേറ്റമുണ്ടാകുന്നു. അതുപോലെ വസുദേവരുടെ ആനന്ദസമുദ്രവും കൃഷ്ണനാകുന്ന ചന്ദ്രന്റെ ദർശനത്തിൽ വേലിയേറ്റമുള്ളതായി ഭവിക്കുന്നു. സംഭവബഹുലമായ ജീവിതമായിരുന്നു വാസുദേവന്റേത്. ആ ജീവിതത്തിൽ ഒരിക്കൽപ്പോലും കൃഷ്ണന്റെ മുഖത്ത് ശോകം നിഴലിച്ചതായി കാണുന്നില്ല. അതുതന്നെയാണു കൃഷ്ണന്റെ ആനന്ദരൂപത്വം.

5. മഞ്ജീരമഞ്ജുമണിശിഞ്ജിതപാദപത്മ,
കഞ്ജായതാക്ഷ, കരുണാകര, കഞ്ജനാഭ,
സഞ്ജീവനൗഷധസുധാമയ, സാധുരമ്യ,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.

മഞ്ജീരമഞ്ജുമണി ശിഞ്ജിതപാദപത്മ-ചിലമ്പുകളിലെ മനോഹരങ്ങളായ രത്നങ്ങളുടെ കിലുകിലെ ശബ്ദത്തോടുകൂടിയ കാലടികളാകുന്ന താമരപ്പൂക്കൾ പൂണ്ട് വിളങ്ങുന്നവനും; കഞ്ജായതാക്ഷ-താമര ഇതൾപോലെ

നീണ്ടു ശോഭിക്കുന്ന കണ്ണുകളുള്ളവനും; കരുണാകര-കാരുണ്യസമുദ്രവും; കഞ്ജനാഭ-താമരയുള്ള പൊക്കിളോടു കൂടിയവനും; സഞ്ജീവനൗഷധസുധാമയ-ജീവിതത്തെ അനശ്വരമാക്കുന്ന ഔഷധമായ അമൃതുകൊണ്ടു നിറഞ്ഞവനും; സാധുരമ്യ-സത്യദർശികളുടെ ആനന്ദത്തിനിരിപ്പിടവും; ശ്രീഭൂപതേ-ലക്ഷ്മീദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും; ഹരേ-എല്ലാ പാപങ്ങളും നശിപ്പിക്കുന്നവനുമായ അല്ലയോ ഭഗവാൻ; മേ-ഭക്തനായ എന്റെ; സകലാമയം-എല്ലാ സംസാരരോഗവും; ഹര-തീർത്തു തരണേ.

ചിലമ്പുകളിലെ മനോഹരങ്ങളായ രത്നങ്ങളുടെ കിലുകിലെ ശബ്ദത്തോടുകൂടിയ കാലടികളാകുന്ന താമരപ്പൂക്കൾ പൂണ്ടു വിളങ്ങുന്നവനും താമരപോലെ നീണ്ടു ശോഭിക്കുന്ന കണ്ണുകളുള്ളവനും കാരുണ്യസമുദ്രവും താമരയുള്ള പൊക്കിളോടുകൂടിയവനും ജീവിതത്തെ അനശ്വരമാക്കുന്ന ഔഷധമായ അമൃതുകൊണ്ടു നിറഞ്ഞവനും സത്യ ദർശികളുടെ ആനന്ദത്തിനിരിപ്പിടവും ലക്ഷ്മീദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും എല്ലാ പാപങ്ങളും നശിപ്പിക്കുന്നവനുമായ അല്ലയോ ഭഗവൻ, ഭക്തനായ എന്റെ എല്ലാ സംസാരരോഗവും മാറ്റിത്തരണേ.

### ഹര ഹരേ, സകലാമയം മേ

സത്യാന്വേഷികളുടെ ആനന്ദസ്ഥാനമാണു ഭഗവാൻ. ഭൗതികമേന്മകളിൽനിന്നെല്ലാം വിട്ടൊഴിഞ്ഞ് അകിഞ്ചനന്മാരായി വർത്തിക്കുന്നവരുടെ ധനമാണു ഭഗവാൻ. ഭഗവാനെ ലഭിക്കുന്നതോടെ സംസാരരോഗം മാറി ജീവിതം അനശ്വരസത്യമായി അനുഭവപ്പെടും. അതുകൊണ്ടാണു ഭഗവാനെ 'സഞ്ജീവനൗഷധസുധാമയ' എന്നു വിശേഷിപ്പിച്ചിരിക്കുന്നത്. വിഷ്ണുവിന്റെ പൊക്കിളിൽ കിളുർത്ത താമരയിലാണു ബ്രഹ്മാവിനിരിപ്പിടം ലഭിച്ചത്. അതുകൊണ്ടു ഭഗവാൻ കഞ്ജനാഭനാണ്. ഉണ്ണിക്കണ്ണന്റെ വൃന്ദാവന ലീലകളെ ഓർമിപ്പിക്കുന്നതാണ് ആദ്യത്തെ സംബോധന.

6. കംസാസുരദ്വിരദകേസരിവീര, ഘോര-
വൈരാകരാമയവിരോധകരാജ, ശൗരേ,
ഹംസാദിരമ്യസരസീരുഹപാദമൂല,
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ.

കംസാസുരദ്വിരദകേസരിവീര-കംസാസുരനാകുന്ന കൊമ്പനാനയ്ക്കു സിംഹവീരനായി ഭവിച്ചവനും; ഘോര വൈരാകരാമയ വിരോധകരാജ-കഠോരമായ വൈരത്തിനിരപ്പിടങ്ങളായ ശത്രുക്കളാകുന്ന രോഗങ്ങളെ ശമിപ്പിക്കുന്ന ചന്ദ്രനായിട്ടുള്ളവനും; ശൗരേ-ശൂരസേനന്റെ വംശത്തിൽ ജനിച്ചവനും; ഹംസാദിരമ്യസരസീരുഹപാദമൂല-ഹംസൻ മുതലായ ബ്രഹ്മജ്ഞാനികൾക്ക് ആനന്ദം നൽകുന്ന താമരപ്പോലെയുള്ള കാലടിയോടുകൂടിയവനും; ശ്രീഭൂപതേ-ലക്ഷ്മീദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും; ഹരേ-എല്ലാ പാപങ്ങളെയും ഹരിക്കുന്നവനുമായ അല്ലയോ ഭഗവൻ; മേ-ഭക്തനായ എന്റെ; സകലാമയം-എല്ലാ സംസാരരോഗവും; ഹര-തീർത്തുതരണേ.

കംസാസുരനാകുന്ന കൊമ്പനാനയ്ക്കു സിംഹവീരനായി ഭവിച്ചവനും കഠോരമായ വൈരത്തിനിരപ്പിടങ്ങളായ ശത്രുക്കളാകുന്ന രോഗങ്ങളെ ശമിപ്പിക്കുന്ന ചന്ദ്രനായിട്ടുള്ളവനും ശൂരസേനന്റെ വംശത്തിൽ ജനിച്ചവനും ഹംസൻ മുതലായ ബ്രഹ്മജ്ഞാനികൾക്ക് ആനന്ദം നൽകുന്ന താമരപോലെയുള്ള കാലടിയോടുകൂടിയവനും ലക്ഷ്മി ദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും എല്ലാ പാപങ്ങളെയും ഹരിക്കുന്നവനുമായ അല്ലയോ ഭഗവൻ, ഭക്തനായ എന്റെ എല്ലാ സംസാരരോഗവും തീർത്തുതരണേ.

**ഹര ഹരേ, സകലാമയം മേ**

ജ്ഞാനികൾ ഹംസന്മാരെന്നും പരമഹംസന്മാരെന്നും രണ്ടായി തിരിയുന്നു. ആത്മസാക്ഷാത്കാരമുണ്ടായി, എങ്കിലും കർമവാസന മുഴുവൻ മാറിയിട്ടില്ല; അങ്ങനെയുള്ളവരാണു ഹംസന്മാർ. കർമവാസന പൂർണമായും ഒടുങ്ങി ജീവമുക്തന്മാരായവരാണു പരമഹംസന്മാർ. ഹംസന്മാർക്കും പരമഹംസന്മാർക്കും സാധകന്മാരായ മറ്റു സന്ന്യാസിമാർക്കും ഒക്കെ അരയന്നങ്ങൾക്കു താമരയെന്ന പോലെ ഭഗവാന്റെ കാൽത്താമര ആനന്ദദായകമാണ്. ചന്ദ്രൻ ഔഷധച്ചെടികളുടെ മുഴുവൻ രക്ഷിതാവാണ്. അതുകൊണ്ടു രോഗങ്ങളെ ശമിപ്പിക്കാൻ അദ്ദേഹത്തിനു പ്രയാസമില്ല. അതുപോലെ ഭഗവാൻ ശ്രതുക്കളാകുന്നു രോഗങ്ങളെ അതിവേഗം ശമിപ്പിക്കുന്ന ഔഷധമാണ്. രാഗാദി ശത്രുക്കളാകുന്ന രോഗങ്ങളെയും ഭഗവാൻ അതിവേഗം ശമിപ്പിക്കുന്നു. അസുരാധിപതിയായിരുന്ന കാലനേമിയും കൂട്ടരുമാണു കംസനു അനുയായികളുമായി ജനിച്ചത്. അങ്ങനെയുള്ള കംസനെ സിംഹം ആനയെ കൊല്ലുന്നതു പോലെ ഭഗവാൻ കൊലപ്പെടുത്തി. അക്കാര്യമാണു 'കംസാസുരദ്വിരദകേസരിവീര' എന്ന പദം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. ദ്വിരദം-രണ്ടു കൊമ്പുള്ളത്, ആന.

ഇങ്ങനെ വിഷ്ണുവിനെയും വിഷ്ണുവിന്റെ അവതാരമായ കൃഷ്ണനെയും സ്തുതിച്ചശേഷം ഇനിയുള്ള രണ്ടു പദ്യങ്ങൾക്കൊണ്ടു വിഷ്ണുവും കൃഷ്ണനും സാക്ഷാത്ബ്രഹ്മം തന്നെയാണെന്നു വെളിപ്പെടുത്തി കൃതി ഉപസംഹരിക്കാനൊരുമ്പെടുകയാണു ഗുരുദേവൻ:-

7. സംസാരസങ്കടവിശങ്കടകങ്കടായ
സർവാർഥദായ സദയായ സനാതനായ
സച്ചിന്മയായ ഭവതേ സതതം നമോ $f$ സ്തു
ശ്രീഭൂപതേ, ഹര ഹരേ, സകലാമയം മേ,

സംസാരസങ്കടവിശങ്കടകങ്കടായ-സംസാരമാകുന്ന ദുരിതവുമായി മല്ലിടാൻ ഭക്തന്മാർക്കു ശക്തിയേറിയ പടച്ചട്ടയായി വിളങ്ങുന്നവനും; സർവാർഥദായ-സങ്കല്പാനുസരണം ഭക്താഭിലാഷമെല്ലാം സാധിച്ചുകൊടുക്കുന്നവനും; സദയായ-ഭജിക്കുന്നവരിൽ ചിത്തപ്രസാദരൂപമായ കാരുണ്യം ചൊരിയുന്നവനും; സനാതനായ-ഒരിക്കലും അഴിവില്ലാത്തവനും; സച്ചിന്മയായ-ഉണ്മയും ബോധവും സ്വരൂപമായുള്ളവനുമായ; ഭവതേ-ബ്രഹ്മരൂപിയായ അങ്ങേയ്ക്ക്;

സതതം-സദാ സമയവും; നമഃ അസ്തു-എന്റെ നമസ്കാരം ഭവിക്കട്ടെ; ശ്രീഭൂപതേ-ലക്ഷ്മീദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും; ഹരേ-എല്ലാ പാപങ്ങളും ഹരിക്കുന്നവനുമായ അല്ലയോ ഭഗവൻ; മേ-ഭക്തനായ എന്റെ; സകലാമയം-എല്ലാ സംസാരരോഗവും; ഹര-അകറ്റിത്തരണേ.

സംസാരമാകുന്ന ദുരിതവുമായി മല്ലിടാൻ ഭക്തന്മാർക്കു ശക്തിയേറിയ പടച്ചട്ടയായി വിളങ്ങുന്നവനും സങ്കല്പാനുസരണം ഭക്താഭിലാഷമെല്ലാം സാധിച്ചുകൊടുക്കുന്നവനും ഭജിക്കുന്നവരിൽ ചിത്തപ്രസാദരൂപമായ കാരുണ്യം ചൊരിയുന്നവനും ഒരിക്കലും അഴിവില്ലാത്തവനും ഉണ്മയും ബോധവും സ്വരൂപമായുള്ളവനുമായ ബ്രഹ്മസ്വരൂപിയായ അങ്ങേയ്ക്ക് സദാ സമയവും എന്റെ നമസ്കാരം ഭവിക്കട്ടെ. ലക്ഷ്മീദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും എല്ലാ പാപങ്ങളും ഹരിക്കുന്നവനുമായ അല്ലയോ ഭഗവൻ, ഭക്തനായ എന്റെ എല്ലാ സംസാര രോഗവും അകറ്റിത്തരണേ.

**ഹര ഹരേ, സകലാമയം മേ**

ഉണ്മയും ബോധവും സ്വരൂപമായിട്ടുള്ള സത്യമാണു ബ്രഹ്മം. എന്തിനാണ് ഉണ്മ, ബോധം എന്നു രണ്ടെണ്ണം പറഞ്ഞത്? ബ്രഹ്മം സ്വയം ഉണ്മയനുഭവിക്കുന്ന ബോധമാണെന്നു കാണിക്കാനാണ്. കല്ല്, കട്ട തുടങ്ങിയ ജഡപദാർഥങ്ങളിലും ഉണ്മയുണ്ടെന്നു തോന്നാം. എന്നാൽ ആ ഉണ്മ അനുഭവിക്കുന്ന ബോധം പ്രകടമായി അവയിൽ കാണുന്നില്ല. ബ്രഹ്മമാകട്ടെ താനുണ്ട് എന്നു സ്വയം ഉണ്മയനുഭവിക്കുന്ന ബോധമാണ്. അങ്ങനെയുള്ള ബ്രഹ്മത്തെ സദാ സർവത്ര കാണാറാകുന്നതാണു ബ്രഹ്മ സാക്ഷാത്കാരം. ബ്രഹ്മപ്രതീകമായ കൃഷ്ണനിൽക്കൂടി ആ സത്യത്തെ താൻ സദാ സമയവും നമസ്കരിക്കുന്നു എന്നാണു ഭക്തൻ വെളിപ്പെടുത്തിയിരിക്കുന്നത്. സനാതനസത്യമാണു ബ്രഹ്മം. അതിൽ ആവർത്തിച്ചുണ്ടായി മറയുന്നവയാണ് എല്ലാ ദൃശ്യങ്ങളും. അതഴിവില്ലാത്തതായതുകൊണ്ടാണു ദൃശ്യങ്ങൾക്കിങ്ങനെ ആവർത്തിച്ചുണ്ടായി മറയാൻ ഇടം കിട്ടുന്നത്. ആര് ദൃഢമായി സങ്കല്പിച്ച് എന്തു കാമിക്കുന്നുവോ അതൊക്കെ ആ ബോധവസ്തുവിൽ നിന്നും രൂപപ്പെട്ടുകിട്ടും. ഇതാണതിന്റെ സർവാർഥദത്വം. ഭക്തന്മാർ ഭഗവാന്റെ കാരുണ്യം കാമിക്കുന്നു. അവർക്കു ഭഗവാൻ സദയനായി അനുഭവപ്പെടുന്നു. ബ്രഹ്മം മാത്രമാണു വസ്തു എന്ന അദ്വൈതജ്ഞാനമാണ് സംസാരദുരിതവുമായി മല്ലിടാൻ ഒരു സത്യാന്വേഷിയെ സമർഥനാക്കിത്തീർക്കുന്നത്. അദ്വൈതബോധം ഏതു ജീവിതപ്രശ്നത്തെയും നേരിടുന്നതിനു ഒരു സാധകനു ശക്തിയേറിയ പടച്ചട്ട പോലെ ഉപകരിക്കുന്നു വിശങ്കടം-ശക്തിയുള്ളത്; കങ്കടം-പടച്ചട്ട. ഇങ്ങനെ വസ്തുജ്ഞാനപൂർവം വാസുദേവനെ ഉപാസിക്കുന്നവർക്ക് എല്ലാ സംസാര രോഗവും മാറിക്കിട്ടുന്നതാണ്.

ശ്രീവാസുദേവൻ പരമാത്മപ്രതീകമാണെന്നും അതോർമിച്ചുകൊണ്ട് രാപകൽ അദ്ദേഹത്തെ നമിക്കേണ്ടതാണെന്നും ഭക്തനെ അറിയിച്ചുകൊണ്ടു കൃതി ഉപസംഹരിക്കുകയാണ് എട്ടാം പദ്യത്തിൽ:-

8. ഭക്തപ്രിയായ ഭവശോകവിനാശനായ
മുക്തിപ്രദായ മുനിവൃന്ദനിഷേവിതായ
നക്തം ദിവം ഭഗവതേ നതിരസ്മദീയാ
ശ്രീഭൂപതേ! ഹര ഹരേ! സകലാമയം മേ.

ഭക്തപ്രിയായ–ഭജിക്കുന്നവരിൽ പ്രീതിയുളവാക്കി അവരെ സുഖിപ്പിക്കുന്നവനും; ഭവശോകവിനാശനായ–സംസാരദുഃഖത്തെ നിശ്ശേഷം നശിപ്പിക്കുന്നവനും; മുക്തിപ്രദായ–മോക്ഷം നൽകി അനുഗ്രഹിക്കുന്നവനും; മുനിവൃന്ദനിഷേവിതായ–സത്യദർശികളായ മുനിമാരാൽ നിരന്തരം സേവിക്കപ്പെടുന്നവനുമായ; ഭഗവതേ–ബ്രഹ്മ പ്രതീകമായ ഭഗവാന്; നക്തം ദിവം–രാപകൽ; അസ്മ ദീയാനതി–ഈ ഭക്തന്റെ പ്രണാമം; ശ്രീഭൂപതേ–ലക്ഷ്മീ ദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും; ഹരേ–എല്ലാ പാപങ്ങളും ഹരിക്കുന്നവനുമായ അല്ലയോ ഭഗവൻ, മേ–ഈ ഭക്തന്റെ; സകലാമയം–എല്ലാ സംസാരരോഗവും; ഹര–തീർത്തുതരണേ.

ഭജിക്കുന്നവരിൽ പ്രീതിയുളവാക്കി അവരെ സുഖിപ്പിക്കുന്നവനും സംസാരദുഃഖത്തെ നിശ്ശേഷം നശിപ്പിക്കുന്നവനും മോക്ഷം നൽകി അനുഗ്രഹിക്കുന്നവനും സത്യദർശികളായ മുനിമാരാൽ നിരന്തരം സേവിക്കപ്പെടുന്നവനുമായ ബ്രഹ്മപ്രതീകമായ ഭഗവാന് രാപകൽ ഈ ഭക്തന്റെ പ്രണാമം. ലക്ഷ്മീദേവിയുടെയും ഭൂമിദേവിയുടെയും വല്ലഭനും എല്ലാ പാപങ്ങളും ഹരിക്കുന്നവനുമായ അല്ലയോ ഭഗവൻ, ഈ ഭക്തന്റെ എല്ലാ സംസാരരോഗവും തീർത്തു തരണേ.

## ഹര ഹരേ, സകലാമയം മേ

ബ്രഹ്മസ്വരൂപത്തെ രാപകൽ മറക്കാത്ത അനുഭവ സ്ഥിതിയാണു മോക്ഷം. അതു കിട്ടാൻവേണ്ടിയാണു ബ്രഹ്മപ്രതീകമായ ശ്രീവാസുദേവനു ഭക്തൻ രാപകൽ പ്രണാമം അർപ്പിക്കുന്നത്. സത്യദർശികളായ മുനിമാരാകട്ടെ സദാ സർവത്ര ബ്രഹ്മസ്വരൂപം തന്നെ ദർശിച്ച് ആനന്ദമഗ്നരായി കഴിഞ്ഞുകൂടുന്നു. ഭഗവദുപാസനയുടെ പരമ ലക്ഷ്യം മുക്തിയാണ്. അദ്വൈതാനുഭവമാണു മുക്തി. രണ്ടുണ്ടെങ്കിലേ ഭയവും തുടർന്നു ബന്ധവും പ്രസക്തമാകുന്നുള്ളൂ. വസ്തു ഒന്നേയുള്ളൂ എന്നനുഭവിക്കാൻ കഴിഞ്ഞാൽ പിന്നെ ബന്ധത്തിനു പ്രസക്തിയെവിടെ? വസ്തുവിലെ അദ്വൈതാനുഭവം മറന്നു മായയുടെ വികൃതിയിൽ മോഹിച്ചു പലതുണ്ടെന്നു ഭ്രമിക്കാനിടവരുന്നതാണു *ബന്ധം.* പലതുണ്ടെന്നു തോന്നാനിടവന്നാൽ ജന്മജരാമരണങ്ങളൊക്കെ പ്രശ്നമായിത്തീരും. ഈ സംസാരരോഗത്തിനു അദ്വയബ്രഹ്മാനുഭൂതിയല്ലാതെ വേറെ മരുന്നില്ല. ശ്രീവാസുദേവനെ ഗാഢമായി ഉപാസിച്ചാൽ ഭക്തപ്രിയനായ ആ ഭഗവാൻ ചിത്തപ്രസാദം വർധിപ്പിച്ച് ഭവ ശോകം നിശ്ശേഷമകറ്റി മുക്തി തരാതിരിക്കയില്ല.

സഗുണോപാസന ഭക്തചിത്തത്തെ വികസിപ്പിച്ചു ദിവ്യമണ്ഡലങ്ങളിലേക്കുയർത്തി മുക്തിയോടടുപ്പിക്കുന്നതെങ്ങനെയെന്നു വ്യക്തമായി

പ്രതിപാദിക്കുന്ന സ്തോത്രമാണു ശ്രീവാസുദേവാഷ്ടകം. വസുദേവപുത്രനായ കൃഷ്ണനെ ഉപാസിച്ച് മനസ്സ് ശംഖചക്രാബ്ജഗദാധരനായ വിഷ്ണുവിന്റെ ദിവ്യഭാവനയിലേക്കുയരുന്നു. തുടർന്നു സച്ചിന്മയനും സർവവ്യാപിയുമായ ബ്രഹ്മത്തെ സമീപിച്ച് അദ്വൈതാനുഭവം നേടി മുക്തി കൈവരിക്കുന്നു. ഇതാണു ക്രമം. ശബ്ദമധുരവും ഭക്തിമധുരവുമായ ഈ കൃതി രചിച്ച് നമുക്കു മുക്തിമാർഗം തെളിയിച്ചുതന്ന ഗുരുവിനു നക്തംദിവം അസ്മദീയാനതിഃ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1

# ആത്മോപദേശശതകം

ഗുരുദേവൻ ആത്മാനുഭവം നേടിയിട്ട് അരുവിപ്പുറത്തു വിശ്രമിച്ചിരുന്ന കാലത്താണീ കൃതി രചിച്ചത്. അന്നുകൂടെയുണ്ടായിരുന്നവർ ഇതു പകർത്തിയെടുത്തു പ്രചരിപ്പിച്ചിരുന്നു. കുറേക്കാലംകൊണ്ടു പലരുടേയും പകർപ്പിൽനിന്നു ഭിന്നങ്ങളായ പാഠഭേദങ്ങൾ പല പദ്യങ്ങളിലും കടന്നുകൂടി. അനന്തരം മിക്കവാറും പദ്യങ്ങൾ ക്രമപ്പെടുത്തി 'വിവേകോദയ'ത്തിൽ പ്രസിദ്ധീകരിക്കുകയുണ്ടായി. പിന്നീട് 1917 മാർച്ചിൽ ആലുവാ അദ്വൈതാശ്രമത്തിൽനിന്നും ശ്രീനാരായണ ചൈതന്യ സ്വാമികൾ ഈ കൃതി പ്രസിദ്ധീകരിച്ചു. വിവേകോദയത്തിൽ വന്ന പദ്യങ്ങൾ ഗുരുദേവനെ ചൊല്ലിക്കേൾപ്പിച്ചുവെന്നും പല പദ്യങ്ങളും തിരുത്തിപ്പറഞ്ഞുകൊടുത്തു എന്നുമാണ് അദ്ദേഹത്തിന്റെ പ്രസ്താവനയിൽ കാണുന്നത്. അതു നിമിത്തമാണു പുതുതായി പുസ്തക രൂപത്തിൽ പ്രസിദ്ധീകരിക്കാനിടയായതെന്നും അദ്ദേഹം പ്രസ്താവിച്ചുകാണുന്നു. എന്തായാലും ഗുരുദേവന്റെ വേദാന്ത കൃതികളിൽ നടുനായകസ്ഥാനം ഈ കൃതിക്കാണെന്നതിൽ പക്ഷാന്തരമില്ല.

ആത്മസ്വരൂപം, സാധനാമാർഗങ്ങൾ, അനുഭൂതിദശകൾ, വേദാന്തശാസ്ത്രത്തിലെ അന്തിമ സിദ്ധാന്തങ്ങൾ ഇവയെല്ലാം സമഗ്രമായി പ്രതിപാദിക്കുന്ന ഒരുന്നത വേദാന്തഗ്രന്ഥമാണ് ആത്മോപദേശശതകം. ഇതൊരു ശതകമാണ്, അതായത് നൂറു പദ്യങ്ങളടങ്ങുന്ന കൃതിയാണ്. ശ്രുതിയുക്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ അദ്വൈതബോധമാണു ജഗത്തിന്റെ പരമസത്യമെന്നു സംശയാതീതമായി ഇതിൽ തെളിയിക്കപ്പെട്ടിരിക്കുന്നു. സ്വാനുഭവത്തിന്റെ മാധുര്യം നിറഞ്ഞുനിൽക്കുന്നതായതുകൊണ്ട് വെറും വായനയിലൂടെ തന്നെ ദിവ്യത്വം പകർന്നനുഭവിക്കാൻ ഉതകുന്ന ഒരു കൃതിയാണിത്. ആ സ്ഥിതിക്ക് ഇതു വേണ്ടപോലെ മനനം ചെയ്തു ഗ്രഹിക്കുകകൂടിച്ചെയ്താലുള്ള കഥ പറയാനില്ലല്ലോ. ശാസ്ത്രബോധവും അനുഭവഭാഗ്യവും സിദ്ധിക്കാത്തവർക്ക് ഇതിന്റെ താത്പര്യം സ്പഷ്ടമാകാൻ പ്രയാസമാണ്. ഈ കൃതി നിത്യവും വായിച്ച് മനനം ചെയ്യുന്നവർ ഉറപ്പുറ്റ അദ്വൈതികളായി ഈ ജന്മത്തിൽ തന്നെ ജീവന്മുക്തിക്കർഹരായിത്തീരുന്നതാണ്.

അറിവിലുമേറിയറിഞ്ഞിടുന്നവൻത-
ന്നുരുവിലുമൊത്തു പുറത്തുമുജ്ജ്വലിക്കും

കരുവിനു കണ്ണുകളഞ്ചുമുള്ളടക്കി-
ത്തെരുതെരെ വീണുവണങ്ങിയോതിടേണം. 1

കരണവുമിന്ദ്രിയവും കളേബരം തൊ-
ട്ടറിയുമനേകജഗത്തുമോർക്കിലെല്ലാം.
പരവെളിതന്നിലുയർന്ന ഭാനുമാൻതൻ-
തിരുവുരുവാണു തിരഞ്ഞു തേറിടേണം. 2

വെളിയിലിരുന്നു വിവർത്തമിങ്ങു കാണും
വെളിമുതലായ വിഭൂതിയഞ്ചുമോർത്താൽ
ജലനിധിതന്നിലുയർന്നിടും തരങ്ഗാ-
വലിയതു പോലെയഭേദമായ് വരേണം. 3

അറിവുമറിഞ്ഞിടുമർത്ഥവും പുമാൻത-
ന്നറിവുമൊരാദിമഹസ്സുമാത്രമാകും;
വിരളതവിട്ടു വിളങ്ങുമമ്മഹത്താ-
മറിവിലമർന്നതുമാത്രമായിടേണം. 4

ഉലകരുറങ്ങിയുണർന്നു ചിന്തചെയ്യും
പലതുമിതൊക്കെയുമുറ്റുപാർത്തു നില്ക്കും
വിലമതിയാതവിളക്കുദിക്കയും പിൻ-
പൊലികയുമില്ലിതു കണ്ടുപോയിടേണം. 5

ഉണരണമിന്നിയുറങ്ങണം ഭുജിച്ചീ-
ടണമശനം പുണരേണമെന്നിവണ്ണം
അണയുമനേകവികല്പമാകയാലാ-
രുണരുവതുള്ളൊരു നിർവികാരരൂപം. 6

ഉണരരുതിന്നിയുറങ്ങിടാതിരുന്നീ-
ടണമറിവായിതിനിന്നയോഗ്യനെന്നാൽ
പ്രണവമുണർന്നു പിറപ്പൊഴിഞ്ഞുവാഴും
മുനിജനസേവയിൽ മൂർത്തി നിർത്തിടേണം 7

ഒളിമുതലാം പഴമഞ്ചുമുണ്ടു നാറും-
നളികയിലേറി നയേന മാറിയാടും
കിളികളെയഞ്ചുമരിഞ്ഞു കീഴ്മറിക്കും
വെളിവുരുവേന്തിയകം വിളങ്ങിടേണം. 8

ഇരുപുറവും വരുമാറവസ്ഥയെപ്പൂ-
ത്തൊരു കൊടിവന്നു പടർന്നുയർന്നുമേവും-
തരുവിനടിക്കു തപസ്സുചെയ്തു വാഴും-
നരനു വരാ നരകം നിനച്ചിടേണം. 9

"ഇരുളിലിരിപ്പവനാര്? ചൊല്ക നീ"യെ-
ന്നൊരുവനുരപ്പതു കേട്ടു താനുമേവം
അറിവതിനായവനോടു "നീയുമാരെ"
ന്നരുളുമിതിൻപ്രതിവാക്യമേകമാകും. 10

'അഹമഹ'മെന്നരുളുന്നതൊക്കെയാരാ-
യുകിലകമേ പലതല്ലതേകമാകും;
അകലുമഹന്തയനേകമാകയാലീ
തുകയിലഹംപൊരുളും തുടർന്നിടുന്നു. 11

തൊലിയുമെലുമ്പുമലം ദുരന്തമന്തഃ-
കലകളുമേന്തുമഹന്തയൊന്നു കാൺക!
പൊലിയുമിതന്യപൊലിഞ്ഞു പൂർണമാകും
വലിയൊരഹന്ത വരാ വരം തരേണം. 12

ത്രിഗുണമയം തിരുനീറണിഞ്ഞൊരീശ-
ന്നകമലരിട്ടു വണങ്ങിയക്ഷമാറി
സകലമഴിഞ്ഞുതണിഞ്ഞു കേവലത്തിൻ-
മഹിമയുമറ്റു മഹസ്സിലാണിടേണം. 13

ത്രിഭുവനസീമകടന്നു തിങ്ങിവിങ്ങും
ത്രിപുടി മുടിഞ്ഞു തെളിഞ്ഞിടുന്ന ദീപം
കപടയതിക്കു കരസ്ഥമാകുവീലെ-
ന്നുപനിഷദുക്തിരഹസ്യമോർത്തിടേണം. 14

പരയുടെ പാലു നുകർന്ന ഭാഗ്യവാന്മാർ-
ക്കൊരു പതിനായിരമാണ്ടൊരലപ്നേരം;
അറിവപരപ്രകൃതിക്കധീനമായാ-
ലരനൊടിയായിരമാണ്ടുപോലെ തോന്നും. 15

അധികവിശാലമരുപ്രദേശമൊന്നായ്
നദി പെരുകുന്നതുപോലെ വന്നു നാദം
ശ്രുതികളിൽ വീണു തുറക്കുമക്ഷിയെന്നും
യതമിയലും യതിവര്യനായിടേണം. 16

അഴലെഴുമഞ്ചിതളാർന്നു രണ്ടുതട്ടായ്
ച്ചുഴലുമനാദിവിളക്കു തൂക്കിയാത്മാ
നിഴലുരുവായെരിയുന്നു നെയ്യതോ, മുൻ
പഴകിയവാസന, വർത്തി വൃത്തിയത്രേ. 17

അഹമിരുളല്ലിരുളാകിലന്ധരായ് നാ-
മഹമഹമെന്നറിയാതിരുന്നിടേണം;

അറിവതിനാലഹമന്ധകാരമല്ലെ-
ന്നറിവതിനിങ്ങനെയാർക്കുമോതിടേണം. 18

അടിമുടിയറ്റമതുണ്ടിതുണ്ടതുണ്ടെ-
ന്നടിയിടുമാദിമസത്തയുള്ളതെല്ലാം;
ജഡമിതു സർവമനിത്യമാം; ജലത്തിൻ-
വടിവിനെ വിട്ടു തരങ്ഗമന്യമാമോ? 19

ഉലകിനു വേറൊരു സത്തയില്ലതുണ്ടെ-
ന്നുലകരുരപ്പതു സർവമൂഹഹീനം;
ജളനു വിലേശയമെന്നു തോന്നിയാലും
നലമിയലും മലർമാല നാഗമാമോ? 20

പ്രിയമൊരു ജാതിയിതെൻപ്രിയം ത്വദീയ-
പ്രിയമപരപ്രിയമെന്നനേകമായി
പ്രിയവിഷയം പ്രതി വന്നിടുംഭ്രമം; തൻ-
പ്രിയമപരപ്രിയമെന്നറിഞ്ഞിടേണം. 21

പ്രിയമപരന്റെയതെൻപ്രിയം; സ്വകീയ-
പ്രിയമപരപ്രിയമിപ്രകാരമാകും
നയമതിനാലെ നരന്നു നന്മ നല്കും-
ക്രിയയപരപ്രിയഹേതുവായ്‌വരേണം. 22

അപരനുവേണ്ടിയഹർനിശം പ്രയത്നം
കൃപണതവിട്ടു കൃപാലു ചെയ്തിടുന്നു;
കൃപണനധോമുഖനായ്ക്കിടന്നുചെയ്യു-
ന്നപജയകർമ്മമവന്നുവേണ്ടിമാത്രം. 23

അവനിവനെന്നറിയുന്നതൊക്കെയോർത്താ-
ലവനിയിലാദിമമായൊരാത്മരൂപം;
അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ് വരേണം. 24

ഒരുവനു നല്ലതുമന്യനല്ലലും ചേർ
പ്പൊരു തൊഴിലാത്മവിരോധിയോർത്തിടേണം;
പരനു പരം പരിതാപമേകിടുന്നോ-
രെരിനരകാബ്ധിയിൽ വീണെരിഞ്ഞിടുന്നു. 25

അവയവമൊക്കെയമർത്തിയാണിയായ് നി-
ന്നവയവിയാവിയെയാവരിച്ചിടുന്നു;
അവനിവനെന്നതിനാലവൻ നിനയ്ക്കു-
ന്നവശതയാമവിവേകമൊന്നിനാലേ. 26

ഇരുളിലിരുന്നറിയുന്നതാകുമാത്മാ-
വറിവതുതാനഥ നാമരൂപമായും
കരണമൊടിന്ദ്രിയകർത്തൃകർമ്മമായും
വരുവതു കാൺക! മഹേന്ദ്രജാലമെല്ലാം. 27

അടിമുടിയറ്റടിതൊട്ടു മൗലിയന്തം
സ്ഫുടമറിയുന്നതു തുര്യബോധമാകും;
ജഡമറിവീലതു ചിന്തചെയ്തു ചൊല്ലു-
ന്നിടയിലിരുന്നറിവല്ലറിഞ്ഞിടേണം. 28

മനമലർകൊയ്തു മഹേശപൂജചെയ്യും
മനുജനു മറ്റൊരുവേല ചെയ്തിടേണ്ട:
വനമലർകൊയ്തുമതല്ലയായ്കിൽ മായാ-
മനുവുരുവിട്ടുമിരിക്കിൽ മായ മാറും. 29

ജഡമറിവീലറിവിന്നു ചിന്തയില്ലോ-
തിടുകയുമില്ലറിവെന്നറിഞ്ഞു സർവം
വിടുകിലവൻ വിശദാന്തരങ്ഗനായ് മേ-
ലുടലിലമർന്നുഴലുന്നതില്ല നൂനം. 30

അനുഭവമാദിയിലൊന്നിരിക്കിലല്ലാ-
തനുമിതിയില്ലിതുമുന്നമക്ഷിയാലേ
അനുഭവിയാതതുകൊണ്ടു ധർമ്മിയുണ്ടെ-
ന്നനുമിതിയാലറിവീലറിഞ്ഞിടേണം. 31

അറിവതു ധർമ്മിയെയല്ല, ധർമ്മമാമീ-
യരുളിയ ധർമ്മിയദൃശ്യമാകയാലേ
ധരമുതലായവയൊന്നുമില്ല താങ്ങു-
ന്നൊരുവടിവാമറിവുള്ളതോർത്തിടേണം. 32

അറിവു നിജസ്ഥിതിയിങ്ങറിഞ്ഞിടാനായ്
ധര മുതലായ വിഭൂതിയായി താനേ
മറിയുമവസ്ഥയിലേറിമാറി വട്ടം-
തിരിയുമലാതസമം തിരിഞ്ഞിടുന്നു. 33

അരനൊടിയാദിയരാളിയാർന്നിടും തേ-
രുരുളതിലേറിയുരുണ്ടിടുന്നു ലോകം;
അറിവിലനാദിയതായ് നടന്നീടും തൻ-
തിരുവിളയാടലിതെന്നറിഞ്ഞിടേണം. 34

ഒരു പതിനായിരമാദിതേയരൊന്നായ്
വരുവതുപോലെ വരുംവിവേകവൃത്തി

അറിവിനെ മൂടുമനിത്യമായയാമീ-
യിരുളിനെയീർന്നെഴുമാദിസൂര്യനത്രേ. 35

അറിവിനു ശക്തിയനന്തമുണ്ടിതെല്ലാ-
മറുതിയിടാം സമയന്യയെന്നിവണ്ണം
ഇരുപിരിവായിതിലന്യ സാമ്യമാർന്നു-
ള്ളുരുവിലമർന്നു തെളിഞ്ഞുണർന്നിടേണം. 36

വിഷമതയാർന്നെഴുമന്യവെന്നുകൊൾവാൻ
വിഷമമഖണ്ഡവിവേകശക്തിയെന്യേ;
വിഷമയെ വെന്നതിനാൽ വിവേകമാകും
വിഷയവിരോധിനിയോടണഞ്ഞിടേണം. 37

പലവിധമായറിയുന്നതന്യയൊന്നായ്
വിലസുവതാം സമയെന്നു മേലിലോതും-
നിലയെയറിഞ്ഞു നിവർന്നുസാമ്യമേലും
കലയിലലിഞ്ഞു കലർന്നിരുന്നിടേണം. 38

അരുളിയ ശക്തികളെത്തുടർന്നു രണ്ടാം-
പിരിവിവയിൽ സമതൻവിശേഷമേകം;
വിരതി വരാ വിഷമാവിശേഷമൊന്നി-
ത്തരമിവ രണ്ടുതരത്തിലായിടുന്നു. 39

സമയിലുമന്യയിലും സദാപി വന്നി-
ങ്ങമരുവതുണ്ടതതിൻവിശേഷശക്തി;
അമിതയതാകിലുമാകെ രണ്ടിവറ്റിൻ-
ഭ്രമകലയാലഖിലം പ്രമേയമാകും. 40

ഇതു കുടമെന്നതിലാദ്യമാമിതെന്നു-
ള്ളതുവിഷമാ; കുടമോ വിശേഷമാകും;
മതിമുതലായ മഹേന്ദ്രജാലമുണ്ടാ-
വതിനിതുതാൻ കരുവെന്നു കണ്ടിടേണം. 41

ഇദമറിവെന്നതിലാദ്യമാമിതെന്നു-
ള്ളതു സമ; തന്റെ വിശേഷമാണു ബോധം;
മതിമുതലായവയൊക്കെ മാറി മേൽ സദ്-
ഗതിവരുവാനിതിനെബ്ഭജിച്ചിടേണം. 42

പ്രകൃതിപിടിച്ചു ചുഴറ്റിടും പ്രകാരം
സുകൃതികൾപോലുമഹോ! ചുഴന്നിടുന്നു;
വികൃതിവിടുന്നതിനായി വേലചെയ്‌വീ-
ലകൃതി ഫലാഗ്രഹമറ്ററിഞ്ഞിടേണം. 43

പലമതസാരവുമേകമെന്നു പാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ
പലവിധയുക്തി പറഞ്ഞു പാമരന്മാ-
രലവതു കണ്ടലയാതമർന്നിടേണം. 44

ഒരുമതമന്യനു നിന്ദ്യമൊന്നിലോതും
കരുവപരന്റെ കണക്കിനൂനമാകും;
ധരയിലിതിന്റെ രഹസ്യമൊന്നുതാനെ-
ന്നറിവളവും ഭ്രമമെന്നറിഞ്ഞിടേണം. 45

പൊരുതു ജയിപ്പതസാദ്ധ്യമൊന്നിനോടൊ-
ന്നൊരുമതവും പൊരുതാലൊടുങ്ങുവീല;
പരമതവാദിയിതോർത്തിടാതെ പാഴേ
പൊരുതു പൊലിഞ്ഞിടുമെന്ന ബുദ്ധി വേണം. 46

ഒരു മതമാകുവതിന്നുരപ്പതെല്ലാ-
വരുമിതു വാദികളാരുമോർക്കുവീല;
പരമതവാദമൊഴിഞ്ഞ പണ്ഡിതന്മാ-
രറിയുമിതിന്റെ രഹസ്യമിങ്ങശേഷം. 47

തനുവിലമർന്ന ശരീരി, തന്റെ സത്താ-
തനുവിലതെന്റേതിതെന്റേതെന്നു സർവം
തനുതയൊഴിഞ്ഞു ധരിച്ചിടുന്നു; സാക്ഷാ-
ലനുഭവശാലികളാമിതോർക്കിലാരും. 48

അഖിലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു;
ജഗതിയിലിമ്മതമേകമെന്നു ചിന്തി-
ച്ചഘമണയാതകതാരമർത്തിടേണം. 49

നിലമൊടു നീരതുപോലെ കാറ്റു തീയും
വെളിയുമഹംകൃതി വിദ്യയും മനസ്സും
അലകളുമാഴിയുമെന്നു വേണ്ടയെല്ലാ-
വുലകുമുയർന്നറിവായി മാറിടുന്നു. 50

അറിവിലിരുന്നൊരഹന്തയാദ്യമുണ്ടായ്-
വരുമിതിനോടൊരിദന്ത വാമയായും
വരുമിവരണ്ടുലപങ്ങൾപോലെ മായാ-
മരമഖിലം മറയെപ്പടർന്നിടുന്നു. 51

ധ്വനിമയമായ്ഗ്ഗഗനം ജ്വലിക്കുമന്നാ-
ളണയുമതിങ്കലശേഷദൃശ്യജാലം;

പുനരവിടെ ത്രിപുടിക്കു പൂർത്തിനല്കും-
സ്വനവുമടങ്ങുമിടം സ്വയം പ്രകാശം. 52

ഇതിലെഴുമാദിമശക്തിയിങ്ങു കാണു-
ന്നിതു സകലം പെറുമാദിബീജമാകും;
മതിയതിലാക്കി മറന്നിടാതെ മായാ-
മതിയറുവാൻ മനനം തുടർന്നിടേണം. 53

ഉണരുമവസ്ഥയുറക്കിലില്ലുറക്കം
പുനരുണരുമ്പൊഴുതും സ്ഫുരിക്കുവീല;
അനുദിനമിങ്ങനെ രണ്ടുമാദിമായാ-
വനിതയിൽനിന്നു പുറന്നു മാറിടുന്നു. 54

നെടിയകിനാവിതു നിദ്രപോലെ നിത്യം
കെടുമിതുപോലെ കിനാവുമിപ്രകാരം
കെടുമതി കാണുകയില്ല, കേവലത്തിൽ-
പെടുവതിനാലനിശം ഭ്രമിച്ചിടുന്നു. 55

കടലിലെഴുംതിരപോലെ കായമോരോ-
ന്നുടനുടനേറിയുയർന്നമർന്നിടുന്നു;
മുടിവിതിനെങ്ങിതു ഹന്ത! മൂലസംവിത്-
കടലിലജസ്രവുമുള്ള കർമ്മമത്രേ! 56

അലയറുമാഴിയിലുണ്ടനന്തമായാ-
കലയിതു കല്യയനാദികാര്യമാകും
സലിലരസാദിശരീരമേന്തി നാനാ-
വുലകുരുവായുരുവായി നിന്നിടുന്നു. 57

നവനവമിന്നലെയിന്നു നാളെ മറ്റേ-
ദ്ദിവസമിതിങ്ങനെ ചിന്തചെയ്തിടാതെ
അവിരതമെണ്ണിയളന്നിടുന്നതെല്ലാം
ഭ്രമമൊരു ഭേദവുമില്ലറിഞ്ഞിടേണം. 58

അറിവിനെ വിട്ടഥ ഞാനുമില്ലയെന്നെ-
പ്പിരിയുകിലില്ലറിവും പ്രകാശമാത്രം
അറിവറിയുന്നവനെന്നു രണ്ടുമോർത്താ-
ലൊരു പൊരുളാമതിലില്ല വാദമേതും. 59

അറിവിനെയും മമതയ്ക്കധീനമാക്കി-
പ്പറയുമിതിൻപരമാർഥമോർത്തിടാതെ
പറകിലുമപ്പരതത്ത്വമെന്നപോലീ-
യറിവറിയുന്നവനന്യമാകുവീല. 60

വെളിവിഷയം വിലസുന്നു വേറുവേറാ-
യളവിടുമിന്ദ്രിയമാർന്നു തന്റെ ധർമ്മം
ജളതയതിങ്ങു ദിഗംബരാദിനാമാ-
വലിയൊടുയർന്നറിവായി മാറിടുന്നു. 61

പരവശനായ് പരതത്ത്വമെന്റെതെന്നോർ-
ക്കരുതരുതെന്നു കഥിപ്പതൊന്നിനാലേ
വരുമറിവേതു വരാ കഥിപ്പതാലേ
പരമപദം പരിചിന്തചെയ്തിടേണം. 62

അറിവിലിരുന്നപരത്വമാർന്നിടാതീ-
യറിവിനെയിങ്ങറിയുന്നതെന്നിയേ താൻ
പരവശനായറിവീല പണ്ഡിതൻ തൻ-
പരമരഹസ്യമിതാരു പാർത്തിടുന്നു? 63

പ്രതിവിഷയം പ്രതിബന്ധമേറി മേവു-
ന്നിതിനെ നിജസ്മൃതിയേ നിരാകരിക്കൂ
അതിവിശദസ്മൃതിയാലതീതവിദ്യാ-
നിധി തെളിയുന്നിതിനില്ല നീതിഹാനി. 64

ഒരു കുറി നാമറിയാത്തതൊന്നുമിങ്ങി-
ല്ലുരുമറവാലറിവീലുണർന്നിതെല്ലാം
അറിവവരില്ലതിരറ്റതാകയാലീ-
യരുമയെയാരറിയുന്നഹോ! വിചിത്രം. 65

ഇരമുതലായവയെന്നുമിപ്രകാരം
വരുമിനിയും; വരവറ്റുനില്പതേകം;
അറിവതു നാമതുതന്നെ മറ്റുമെല്ലാ
വരുമതുതൻവടിവാർന്നുനിന്നിടുന്നു. 66

ഗണനയിൽനിന്നു കവിഞ്ഞതൊന്നു സാധാ-
രണമിവരണ്ടുമൊഴിഞ്ഞൊരന്യരൂപം
നിനവിലുമില്ലതു നിദ്രയിങ്കലും മേ-
ലിനനഗരത്തിലുമെങ്ങുമില്ല നൂനം. 67

അരവവടാകൃതിപോലഹന്ത രണ്ടാ-
യറിവിലുമങ്ഗിയിലും കടക്കയാലേ,
ഒരു കുറിയാര്യയിതിങ്ങനാര്യയാകു-
ന്നൊരുകുറിയെന്നുണരേണമൂഹശാലി. 68

ശ്രുതിമുതലാംതുരഗം തൊടുത്തൊരാത്മ-
പ്രതിമയെഴും കരണപ്രവീണനാളും-

രതിരഥമേറിയഹന്ത രമ്യരൂപം-
പ്രതി പുറമേ പെരുമാറിടുന്നജസ്രം. 69

ഒരുരതിതന്നെയഹന്തയിന്ദ്രിയാന്തഃ-
കരണകളേബരമെന്നിതൊക്കെയായി
വിരിയുമതിന്നു വിരാമമെങ്ങു വേറാ-
മറിവവനെന്നറിവോളമോർത്തിടേണം. 70

സവനമൊഴിഞ്ഞു സമത്വമാർന്നു നില്പീ-
ലവനിയിലാരുമനാദിലീലയത്രേ;
അവിരളമാകുമിതാകവേയറിഞ്ഞാ-
ലവനതിരറ്റ സുഖം ഭവിച്ചിടുന്നു. 71

ക്രിയയൊരുകൂറിതവിദ്യ; കേവലം ചി-
ന്മയി മറുകൂറിതു വിദ്യ; മായയാലേ
നിയതമിതിങ്ങനെ നില്ക്കിലും പിരിഞ്ഞ-
ദ്വയപരഭാവന തുര്യമേകിടുന്നു. 72

ഒരു പൊരുളിങ്കലനേകുമുണ്ടനേകം
പൊരുളിലൊരർഥവുമെന്നു ബുദ്ധിയാലേ
അറിവിലടങ്ങുമഭേദമായിതെല്ലാ-
വരുമറിവീലതിഗോപനീയമാകും. 73

പൊടിയൊരു ഭൂവിലസംഖ്യമപ്പൊടിക്കുൾ-
പ്പെടുമൊരു ഭൂവിതിനില്ല ഭിന്നഭാവം
ജഡമമരുന്നതുപോലെ ചിത്തിലും ചി-
ത്തുടലിലുമിങ്ങിതിനാലിതോർക്കിലേകം. 74

പ്രകൃതി ജലം തനു ഫേനമാഴിയാത്മാ-
വഹമഹമെന്നലയുന്നതൂർമ്മിജാലം
അകമലരാർന്നറിവൊക്കെ മുത്തു താൻ താൻ
നുകരുവതാമമൃതായതിങ്ങു നൂനം. 75

മണലളവറ്റുചൊരിഞ്ഞ വാപിയിന്മേ-
ലണിയണിയായലവീശിടുന്നവണ്ണം
അനൃതപരമ്പര വീശിയന്തരാത്മാ-
വിനെയകമേ ബഹുരൂപമാക്കിടുന്നു. 76

പരമൊരുവിണ്ണു പരന്നശക്തി കാറ്റാ-
മറിവനലൻ ജലമക്ഷമിന്ദ്രിയാർഥം
ധരണിയിതിങ്ങനെയഞ്ചു തത്വമായ് നി-
ന്നെരിയുമിതിന്റെ രഹസ്യമേകമാകും. 77

മരണവുമില്ല പുറപ്പുമില്ല വാഴ്വും
നരസുരരാദിയുമില്ല നാമരൂപം
മരുവിലമർന്ന മരീചിനീരുപോൽ നി-
ല്പൊരുപൊരുളാം പൊരുളല്ലിതോർത്തിടേണം. 78

ജനിസമയം സ്ഥിതിയില്ല ജന്മിയന്യ-
ക്ഷണമതിലില്ലിതിരിപ്പതെപ്രകാരം?
ഹനനവുമിങ്ങനെതന്നെയാകയാലേ
ജനനവുമില്ലിതു ചിത്പ്രഭാവമെല്ലാം. 79

സ്ഥിതിഗതിപോലെ വിരോധിയായ സൃഷ്ടി-
സ്ഥിതിലയമെങ്ങൊരു ദിക്കിലൊത്തു വാഴും?
ഗതിയിവമൂന്നിനുമെങ്ങുമില്ലിതോർത്താൽ
ക്ഷിതിമുതലായവ ഗീരുമാത്രമാകും. 80

പ്രകൃതി പിരിഞ്ഞൊരു കൂറു ഭോക്തൃരൂപം
സകലവുമായ് വെളിയേ സമുല്ലസിക്കും
ഇഹപരമായൊരു കൂറിദന്തയാലേ
വികസിതമാമിതു ഭോഗ്യവിശ്വമാകും. 81

അരണികടഞ്ഞെഴുമഗ്നിപോലെയാരാ-
യ്‌വവരിലിരുന്നതിരറ്റെഴും വിവേകം
പരമചിദമ്ബരമാർന്ന ഭാനുവായ് നി-
ന്നെരിയുമതിന്നിരയായിടുന്നു സർവം. 82

ഉടയുമിരിക്കുമുദിക്കുമൊന്നു മാറി-
ത്തുടരുമിതിങ്ങുടലിൻസ്വഭാവമാകും
മുടിയിലിരുന്നറിയുന്നു മൂന്നുമാത്മാ-
വിടരറുമൊന്നിതു നിർവികാരമാകും. 83

അറിവതിനാലവനീവികാരമുണ്ടെ-
ന്നരുളുമിതോർക്കിലസത്യമുള്ളതുർവീ;
നിരവധിയായ് നിലയറ്റു നില്പതെല്ലാ-
മറിവിലെഴും പ്രകൃതിസ്വരൂപമാകും. 84

നിഴലൊരുബിംബമപേക്ഷിയാതെ നില്പീ-
ലെഴുമുലകെങ്ങുമബിമ്ബമാകയാലേ
നിഴലുമതില്ലിതു നേരുമല്ല വിദ്വാ-
നെഴുതിയിടുംഫണിപോലെ കാണുമെല്ലാം. 85

തനുമുതലായതു സർവമൊന്നിലൊന്നി-
ല്ലന്യതവുമായതിനാലെയന്യഭാഗം

അനുദിനമസ്തമിയാതിരിക്കയാലേ
പുനരൃതരൂപവുമായ്പ്പൊലിഞ്ഞിടുന്നു. 86

തനിയെയിതൊക്കെയുമുണ്ടു തമ്മിലോരോ-
രിനമിതരങ്ങളിലില്ലയിപ്രകാരം
തനുമുതലായതു സത്തുമല്ലയോർത്താ-
ലനൃതവുമല്ലതവാച്യമായിടുന്നു. 87

സകലവുമുള്ളതുതന്നെ തത്ത്വചിന്താ-
ഗ്രഹനിതു സർവവുമേകമായ് ഗ്രഹിക്കും;
അകമുഖമായറിയായ്കിൽ മായയാം വൻ-
പക പലതും ഭ്രമമേകിടുന്നു പാരം. 88

അറിവിലിരുന്നസദസ്തിയെന്നസംഖ്യം
പൊരിയിളകിബ്ഭുവനം സ്ഫുരിക്കയാലേ
അറിവിനെ വിട്ടൊരു വസ്തുവന്യമില്ലെ-
ന്നറിയണമീയറിവൈകരൂപ്യമേകും. 89

അനൃതമൊരസ്തിതയേ മറയ്ക്കുകില്ലെ-
ന്നനുഭവമുണ്ടു സദസ്തിയെന്നിവണ്ണം
അനുപദമസ്തിതയാലിതാവൃതം സദ്-
ഘനമതിനാലെ കളേബരാദികാര്യം. 90

പ്രിയവിഷയംപ്രതി ചെയ്തിടും പ്രയത്നം
നിയതവുമങ്ങനെതന്നെ നില്ക്കയാലേ
പ്രിയമജമവ്യയമപ്രമേയമേകാ-
ദ്വയമിതുതാൻ സുഖമാർന്നു നിന്നിടുന്നു. 91

വ്യയമണയാതെ വെളിക്കു വേലചെയ്യും-
നിയമമിരിപ്പതുകൊണ്ടു നിത്യമാകും
പ്രിയമകമേ പിരിയാതെയുണ്ടിതിന്നീ
ക്രിയയൊരു കേവലബാഹ്യലിങ്ഗമാകും. 92

ചലമുടലറ്റ തനിക്കു തന്റെയാത്മാ-
വിലുമധികം പ്രിയവസ്തുവില്ലയന്യം;
വിലസീടുമാത്മഗതപ്രിയം വിടാതീ
നിലയിലിരിപ്പതുകൊണ്ടു നിത്യമാത്മാ. 93

ഉലകവുമുള്ളതുമായ്ക്കലർന്നു നില്ക്കും-
നില വലുതായൊരു നീതികേടിതത്രേ
അറുതിയിടാനരുതാതവാങ്മനോഗോ-
ചരമിതിലെങ്ങുചരിച്ചിടും പ്രമാണം. 94

വിപുലതയാർന്ന വിനോദവിദ്യ മായാ-
വ്യവഹിതയായ് വിലസുന്ന വിശ്വവീര്യം
ഇവളിവളിങ്ങവതീർണ്ണയായിടും ത-
ന്നവയവമണ്ഡകടാഹകോടിയാകും. 95

അണുവുമഖണ്ഡവുമസ്തി നാസ്തിയെന്നി-
ങ്ങനെ വിലസുന്നിരുഭാഗമായി രണ്ടും;
അണയുമനന്തരമസ്തി നാസ്തിയെന്നീ-
യനുഭവവും നിലയറ്റു നിന്നുപോകും. 96

അണുവറിവിൻമഹിമാവിലങ്ഗമില്ലാ-
തണയുമഖണ്ഡവുമന്നു പൂർണ്ണമാകും;
അനുഭവിയാതറിവീലഖണ്ഡമാം ചിദ്-
ഘനമിതു മൗനഘനാമൃതാബ്ധിയാകും. 97

ഇതുവരെ നാമൊരു വസ്തുവിങ്ങറിഞ്ഞീ-
ലതിസുഖമെന്നനിശം കഥിക്കയാലേ
മതിമുതലായവ മാറിയാലുമാത്മ
സ്വതയഴിയാതറിവെന്നു ചൊല്ലിടേണം. 98

അറിവഹമെന്നതുരണ്ടുമേകമാമാ-
വരണമൊഴിഞ്ഞവനന്യനുണ്ടുവാദം
അറിവിനെ വിട്ടഹമന്യമാകുമെന്നാ-
ലറിവിനെയിങ്ങറിയാനുമാരുമില്ല. 99

അതുമിതുമല്ലസദർത്ഥമല്ലഹം സ-
ച്ചിദമൃതമെന്നു തെളിഞ്ഞു ധീരനായി
സദസദിതി പ്രതിപത്തിയറ്റു സത്തോ-
മിതി മൃദുവായ് മൃദുവായമർന്നിടേണം. 100

## വ്യാഖ്യാനം

പ്രപഞ്ചത്തിൽ കാണുന്ന സകല പദാർത്ഥങ്ങളും ഉണ്ടായി മറയുന്ന കാര്യ രൂപങ്ങളാണ്. അനന്തകോടി സൗരയൂഥങ്ങളും പഞ്ചഭൂതങ്ങളുമെല്ലാം ഇക്കൂട്ടത്തിൽപ്പെടുന്നു. സകല പ്രപഞ്ചഘടകങ്ങൾക്കും ഉത്പത്തിയും ലയവും കാണുന്നു. ഇക്കാര്യം ഇന്നു ഭൗതികശാസ്ത്രത്തിനുപോലും സംശയരഹിതമായി ബോധ്യപ്പെട്ടിട്ടുണ്ട്. ഇങ്ങനെ അറിയപ്പെടുന്ന പ്രപഞ്ചഘടകങ്ങളെല്ലാം ആവിർഭാവലയങ്ങളോടു കൂടിയ കാര്യരൂപങ്ങളാണെങ്കിൽ ഇവയ്ക്കു പൊന്തിവരാനും സ്ഥിതിചെയ്തു മറയാനും നിത്യമായ ഒരു പരമകാരണമുണ്ടായേ പറ്റൂ എന്നു മനസ്സിലാക്കാൻ സാമാന്യബുദ്ധിയുള്ള ആർക്കും കഴിയും. എവിടെ നിന്നിവ ഉണ്ടായിവരുന്നു? എവിടെ ഇവ സ്ഥിതിചെയ്യുന്നു? എവിടെയാണിവ

തിരിച്ചുലയിക്കുന്നത്? പ്രപഞ്ചഘടകങ്ങളുടെ ഉത്പത്തിസ്ഥിതിലയങ്ങൾക്കു പരമകാരണമായ ആ അടിത്തറയെ അന്വേഷിച്ചു കണ്ടെത്തിയ ശാസ്ത്രമാണ് വേദാന്തം. എന്താണാപരമകാരണം? അഖണ്ഡവും നിശ്ചലവുമായ ബോധമാണു പ്രപഞ്ചത്തിന്റെ പരമകാരണം. അങ്ങനെയുള്ള ബോധത്തിന്റെ ശക്തി ബോധസത്യത്തിന് അല്പംപോലും ചലനമോ വികാരമോ വരുത്താതെ അതിൽ ഉണ്ടാക്കി നിലനിറുത്തി മറയ്ക്കുന്ന നാമരൂപങ്ങൾ മാത്രമാണ് സൂര്യചന്ദ്രാദി പരമാണുവരെയുള്ള എല്ലാ പ്രപഞ്ചഘടകങ്ങളും. അതായത് നാമരൂപങ്ങളായി വേർതിരിയുന്ന എല്ലാ പ്രപഞ്ചഘടകങ്ങളിലും മൺപാത്രങ്ങളിൽ മണ്ണെന്നപോലെ വസ്തുവായുള്ളതു ബോധം മാത്രം. നാമരൂപങ്ങൾ വെറും തല്ക്കാല ദൃശ്യങ്ങൾ. അപ്പോൾ ശുദ്ധവും നിശ്ചലവുമായ ബോധം സത്യം. നാമരൂപങ്ങളിൽ ചലിക്കുന്നതുപോലെ കാണപ്പെടുന്ന ബോധം പ്രപഞ്ചം. ഇതാണു വേദാന്തശാസ്ത്രത്തിന്റെ സത്യപ്രപഞ്ചവിവേചനം. നാമരൂപസങ്കല്പങ്ങളെ ഒഴിച്ചുമാറ്റിയാൽ ശുദ്ധമായ അഖണ്ഡബോധത്തെ സ്വസ്വരൂപമായി ആർക്കുവേണോ അനുഭവിച്ചറിയാനും കഴിയും. ആ നിലയിൽ അതു ജനിക്കാത്തതും മരിക്കാത്തതുമായ നിത്യ സത്യമാണെന്നും തെളിയും. അങ്ങനെ പ്രപഞ്ചയാഥാർഥ്യം സുധീരം കണ്ടെത്തിയ സത്യാന്വേഷികളായിരുന്നു ഉപനിഷത് കാലത്തെ ഭാരതീയ ഋഷിവര്യന്മാർ. അടുത്ത കാലത്തു നമുക്കു സുപരിചിതരായിത്തീർന്നിട്ടുള്ള സത്യനിഷ്ഠന്മാരായ മറ്റു ചിലരുടെ പേരുകൾ ഇത്തരുണത്തിൽ ഒന്നോർമിക്കാം. ശ്രീശങ്കരാചാര്യസ്വാമികൾ, ശ്രീരാമകൃഷ്ണ പരമഹംസൻ, ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീരമണമഹർഷി, ശ്രീ അരവിന്ദഘോഷ് തുടങ്ങിയവരെ ഈ പട്ടികയിൽ പെടുത്താം. കേരളത്തിൽ അടുത്ത കാലത്തു നമ്മോടൊത്തു ജീവിച്ച് സത്യാനുഭൂതിയിൽ മുഴുകി സ്വയം കുളിർത്തും മറ്റുള്ളവരെ കുളിർപ്പിച്ചും ജീവിച്ച രണ്ടു യതീശ്വരന്മാരായിരുന്നു ശ്രീ ചട്ടമ്പിസ്വാമി തിരുവടികളും ശ്രീനാരായണഗുരുദേവനും.

ഈ തപസ്വികളിൽ സത്യത്തെ ദർശിച്ച് അതുകൊണ്ടുണ്ടായ അനിതരസാധാരണമായ ശക്തിയുമേന്തി മനുഷ്യരാശിയുടെ നന്മയ്ക്കുവേണ്ടി അനവരതം യത്നിച്ചു ജീവന്മുക്തനായിത്തന്നെ ദേഹമുപേക്ഷിച്ച ഒരവതാരപുരുഷനായിരുന്നു ശ്രീനാരായണഗുരുദേവൻ. നിർഭയവും ശാന്തവുമായ ലോകസേവനത്തിനാവശ്യമായ ബലവും വീര്യവും തനിക്കാർജിച്ചുതന്ന ഉജ്ജ്വലമായ സത്യാനുഭൂതിയുടെ ആസ്വാദ്യത നിറഞ്ഞ സ്വരൂപവിവരണങ്ങളാണദ്ദേഹത്തിന്റെ എല്ലാ കൃതികളും. ബോധസ്വരൂപമായ സത്യത്തെ 'അറിവ്' എന്ന പദംകൊണ്ടാണു ഗുരുദേവൻ പലയിടത്തും നിർദേശിക്കുന്നത്. അപ്പോൾ ശുദ്ധവും അഖണ്ഡവുമായ അറിവു സത്യം; നാമരൂപസങ്കല്പങ്ങളിൽപെടുന്ന അറിവു പ്രപഞ്ചം എന്നു നമുക്ക് വേർതിരിക്കാം. സാമാന്യമായി ഇക്കാര്യം ധരിച്ചുകൊണ്ടു നമുക്കു ഗുരുദേവകൃതിയായ 'ആത്മോപദേശശതക'ത്തിലേയ്ക്കു കടന്നുചെല്ലാം. ആത്മോപദേശശതകം' ആഴമുറ്റ അനുഭവത്തിൽ പരീക്ഷിച്ചു ബോധ്യപ്പെട്ട് ആവർത്തിച്ചുറപ്പിക്കപ്പെട്ട വേദാന്തസിദ്ധാന്തങ്ങളുടെ നുറുജ്ജ്വലരത്നങ്ങൾ ഭദ്രമായി സൂക്ഷിച്ചിട്ടുള്ള ഒരു ദിവ്യപേടക

മാണ്. ആ പേടകം തുറന്നൊന്നു നോക്കാനാരംഭിക്കുമ്പോൾ തന്നെ വിശ്വാതീതമായ അനന്തസത്തയുടെ അനുഭൂതി പകർന്നു തരുന്ന പ്രകാശധാരയിൽ കണ്ണുമഞ്ചി നാമല്പം നിന്നുപോകാനിടവരുന്നു.

## 1. സത്യബോധം

ആദ്യത്തെ ആറുശ്ലോകങ്ങളിൽ നിർവികല്പമായ സത്യത്തിന്റെ സ്വരൂപം വെളിപ്പെടുത്തുകയാണ് ഗുരുദേവൻ.

1 അറിവിലുമേറിയറിഞ്ഞിടുന്നവൻത-
ന്നുരുവിലുമൊത്തു പുറത്തുമുജ്ജ്വലിക്കും
കരുവിനു കണ്ണുകളഞ്ചുമുള്ളടക്കി-
ത്തെരുതെരെ വീണുവണങ്ങിയോതിടേണം.

അറിവിലും – അവനവനുണ്ടാകുന്ന നാമരൂപസങ്കല്പങ്ങളോടു കൂടിയ പദാർഥബോധത്തിലും; ഏറി – അതിനുമേൽ; അറിഞ്ഞിടുന്നവൻ തൻ – അറിയുന്നവന്റെ; ഉരുവിലും – ദേഹത്തിലും; ഒത്തു – വിട്ടുപോകാതെ അതിനോടു ചേർന്നുതന്നെ; പുറത്തും – ബാഹ്യവിഷയങ്ങളിലും; ഉജ്ജ്വലിക്കും – നിറഞ്ഞു പ്രകാശിച്ചുവിളങ്ങുന്ന; കരുവിനു – വസ്തുസ്വരൂപമായ ബോധത്തിന്; കണ്ണുകളഞ്ചും – ജ്ഞാനേന്ദ്രിയങ്ങളെ അഞ്ചിനെയും; ഉള്ളടക്കി – പ്രത്യാഹരിച്ച് ധ്യാനനിഷ്ഠമാക്കി; തെരുതെരെ – തുടരെത്തുടരെ; വീണുവണങ്ങി – പ്രണമിച്ച്; ഓതിടേണം – നാമസങ്കീർത്തനം ചെയ്യണം അഥവാ ഉപദേശിക്കണം അഥവാ ചർച്ച ചെയ്യണം.

അവനവനുണ്ടാകുന്ന നാമരൂപസങ്കല്പങ്ങളോടു കൂടിയ പദാർഥബോധത്തിലും അതിനുമേൽ അറിയുന്നവന്റെ ദേഹത്തിലും വിട്ടുപോകാതെ അതിനോടു ചേർന്നുതന്നെ ബാഹ്യവിഷയങ്ങളിലും നിറഞ്ഞു പ്രകാശിച്ചു വിളങ്ങുന്ന വസ്തുസ്വരൂപമായ ബോധത്തിന് ജ്ഞാനേന്ദ്രിയങ്ങളെ അഞ്ചിനെയും പ്രത്യാഹരിച്ചു ധ്യാനനിഷ്ഠമാക്കി തുടരെത്തുടരെ പ്രണമിച്ചു നാമസങ്കീർത്തനം ചെയ്യണം അഥവാ ഉപദേശിക്കണം അഥവാ ചർച്ച ചെയ്യണം.

### തെരുതെരെ വീണുവണങ്ങിയോതിടേണം

ഇവിടെ ഓതിടേണം എന്നു പറഞ്ഞിരിക്കുന്നതുകൊണ്ട് സത്യാനുഭവത്തെ ലാക്കാക്കിയുള്ള ഏതുതരം വാങ്മയ പ്രവൃത്തിയും അർഥമാക്കാവുന്നതാണ്. ബ്രഹ്മവിദ്യയാണു വിഷയം. അതിനധികാരി ഗുരുവോ ശിഷ്യനോ സുഹൃത്തോ ആരായാലും ഇന്ദ്രിയങ്ങളെ പ്രത്യാഹരിച്ചു മനസ്സേകാഗ്രപ്പെടുത്തി സർവവ്യാപിയായ സത്യത്തെ ഭാവനചെയ്തുകൊണ്ട് വേണം അതിൽ വ്യാപരിക്കാനെന്നു താത്പര്യം.

ഈ ഒറ്റശ്ലോകത്തിൽ തന്നെ പ്രപഞ്ചാനുഭൂതിയുടെയും അതിൽനിന്നും വെളിവാകുന്ന പരമകാരണ സത്തയുടെയും സ്വരൂപം ഗുരുദേവൻ ക്രമമനുസരിച്ചു സുന്ദരമായി പ്രതിപാദിച്ചിരിക്കുന്നു. പ്രപഞ്ചാനുഭൂതിയുടെ തുടക്കം അറിവിൽ അഥവാ ബോധത്തിൽ നിന്നാണ്. ബോധമുണ്ടോ പ്രപഞ്ചാനുഭവ

മുണ്ട്. ബോധമില്ലേ പ്രപഞ്ചാനുഭവമില്ല. ഇതാണല്ലോ നിയമം. നമ്മുടെ ഉള്ളിൽ അറിവ് അഥവാ ബോധം ഉള്ളതുകൊണ്ടാണ് നാം നമ്മുടെ ശരീരങ്ങളെ പ്പോലും ഉള്ളതായറിയുന്നത്. അറിവിന്റെ ഫലമായി ആദ്യം അവനവന്റെ ശരീരം ഉള്ളതായിത്തീരുന്നു. അവനവന്റെ ശരീരം ഉള്ളതായിത്തീരുന്നതോ ടുകൂടി മറ്റു പ്രപഞ്ച ശരീരങ്ങളും ഉള്ളതായിത്തീരുന്നു. എല്ലാ പ്രപഞ്ചശരീര ങ്ങളുടെയും പ്രവർത്തനരഹസ്യമിതാണ്. അവയൊക്കെ ഉള്ളതായി നില നിൽക്കുന്നത് അവയുടെ ഓരോന്നിന്റെയും ഉള്ളിൽ അറിവുള്ളതുകൊണ്ടാ ണ്. പ്രപഞ്ചം നിലനിൽക്കുന്നതോ അവ പരസ്പരം അറിയുന്നതുകൊണ്ടും. ചുരുക്കത്തിൽ അറിവില്ലെങ്കിൽ ഒരു പ്രപഞ്ചഘടകത്തിനും സ്വന്തമായ നില നില്പോ പ്രപഞ്ചത്തിന്റെ നിലനില്പോ അനുഭവിക്കാൻ സാധ്യമല്ല. അതു കൊണ്ട് പ്രപഞ്ചത്തിന്റെ നിയാമകഘടകം അഥവാ പരമകാരണം അറിവ് അഥവാ ബോധം ആണെന്ന് അസന്ദിഗ്ധമായും തെളിയുന്നു. ശരീരബോധ ത്തിൽക്കൂടി പ്രപഞ്ചബോധം ഉളവാക്കിക്കൊണ്ട് മനുഷ്യനിൽ സ്ഥിതിചെയ്യുന്ന അറിവ് സൂക്ഷ്മനാമരൂപങ്ങളുൾക്കൊള്ളുന്ന സങ്കല്പങ്ങളുടെ പരമ്പരയാ ണെന്നു മനസ്സിനെ പഠിച്ചിട്ടുള്ളവർക്കു നിഷ്പ്രയാസം ബോധ്യപ്പെടും. ഉണ്ടായി മറയുന്ന ഈ സങ്കല്പങ്ങളുടെ പരമ്പരതന്നെയാണ് മനസ്. ഉണ്ടായി മറയുന്ന സങ്കല്പങ്ങൾക്ക് ഉണ്ടാകാനും മറയാനും ആശ്രയമായി നിൽക്കു ന്നത് സങ്കല്പരഹിതമായ ശുദ്ധബോധമാണെന്നു യുക്തിക്കുതന്നെ തെളി യും. ഒരു സാധകനാകട്ടെ ഇന്ദ്രിയ നിഗ്രഹം ചെയ്തു സങ്കല്പങ്ങളെ നിരോ ധിക്കുന്നതോടെ ശുദ്ധബോധം സ്വസ്വരൂപമായി മറ മാറിത്തെളിയുന്നു. സങ്ക ല്പനിരോധം കൊണ്ടുള്ള ഈ അനുഭവരഹസ്യം വെളിപ്പെടുത്താനാണ് 'കണ്ണു കളഞ്ചുമുള്ളടക്കി' എന്നു പറഞ്ഞിരിക്കുന്നത്. ഈ പരമകാരണസത്തയുടെ അനുഭവമുണ്ടാകുന്നതോടുകൂടി താനും തന്റെ സങ്കല്പവും തന്റെ ശരീരവും പുറത്തുകാണപ്പെടുന്ന എല്ലാ പ്രപഞ്ചഘടകങ്ങളും ആ ബോധത്തിലെ വെറും നാമരൂപങ്ങൾ മാത്രമാണെന്നറിഞ്ഞ് അന്വേഷകന്റെ ഹൃദയം പൂർണസംതൃ പ്തിയും സുഖവും അനുഭവിക്കുന്നു. ആ പരബ്രഹ്മവസ്തുവിന്റെ മുൻപിൽ അറിയാതെ തലകുനിച്ചു പ്രണമിച്ചു പോകുന്നു. ആ സർവശക്തന്റെ നാമ ങ്ങൾ കീർത്തിക്കുകയോ ആ സത്യം ഉപദേശിക്കുകയോ ആ ഈശ്വ രനെക്കുറിച്ചു ചർച്ചചെയ്യുകയോ ചെയ്യുന്നവരൊക്കെ ഈ ദിവ്യഭാവനയോടെ വേണം അതൊക്കെച്ചെയ്യാനെന്നാണ് ഒന്നാം പദ്യത്തിന്റെ താത്പര്യം.

അനുഭവിച്ചറിയാൻ കഴിയുന്ന ജഗത്തിന്റെ പരമകാരണവും സങ്കല്പര ഹിതവുമായ ഈ ശുദ്ധബോധത്തെ വേദാന്തശാസ്ത്രം 'നിർവികല്പ ജ്ഞാന'മെന്നു വിളിക്കുന്നു. വ്യക്തികളുടെ സങ്കല്പനിഷ്ഠമായ ബോധത്തെ 'സവികല്പജ്ഞാന'മെന്നും വിളിക്കുന്നു. പ്രപഞ്ചത്തിന്റെ പരമകാരണം നിർവികല്പജ്ഞാനമാണെന്നും അതു സൂര്യനെപ്പോലെ സ്വയം പ്രകാശിച്ചു നിൽക്കുന്നതാണെന്നുമാണു അടുത്ത പദ്യത്തിൽ വിവരിക്കുന്നത്. അനുഭൂ തിയുടെ മാധുര്യം ഊറി നിൽക്കുന്നതാണീ പദ്യം:

2 കരണവുമിന്ദ്രിയവും കളേബരം തൊ–
ട്ടറിയുമനേകജഗത്തുമോർക്കിലെല്ലാം.

പരവെളിതന്നിലുയർന്ന ഭാനുമാൻതൻ–
തിരുവുരുവാണു തിരഞ്ഞു തേറിടേണം.

കരണവും – അന്തഃകരണമെന്നറിയപ്പെടുന്ന മനസും; ഇന്ദ്രിയവും – കണ്ണ്, മൂക്ക്, ചെവി, നാക്ക്, ത്വക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങളും, വാക്ക്, പാണി, പാദം, പായു (വിസർജനേന്ദ്രിയം) ഉപസ്ഥം (ജനനേന്ദ്രിയം) എന്നീ കർമേന്ദ്രിയങ്ങളും ചേർന്ന ഇന്ദ്രിയ സമൂഹവും; കളേബരം തൊട്ട് – സ്വന്തം ദേഹത്തോടു ചേർന്ന്; അറിയും – അനുഭവവിഷയമാകുന്ന; അനേകജഗത്തും – എണ്ണമറ്റ ദൃശ്യങ്ങളുൾപ്പെട്ട പ്രപഞ്ചവും; എല്ലാം – ഇവയെല്ലാം; ഓർക്കിൽ – ചിന്തിച്ചറിഞ്ഞാൽ; പരവെളി തന്നിൽ – നിർവികല്പജ്ഞാനത്തിൽ അഥവാ ദഹരാകാശത്തിൽ; ഉയർന്ന – തെളിഞ്ഞനുഭവപ്പെടുന്ന; ഭാനുമാൻതൻ – പരമാത്മസൂര്യന്റെ; തിരുവുരുവാണു – ദിവ്യരൂപം തന്നെയാണ്; തിരഞ്ഞു തേറിടേണം – അന്വേഷിച്ചു കണ്ടെത്തണം.

അന്തഃകരണമെന്നറിയപ്പെടുന്ന മനസ്സും ഇന്ദ്രിയസമൂഹവും സ്വന്തം ദേഹത്തോടു ചേർന്ന് അനുഭവവിഷയമാകുന്ന എണ്ണമറ്റ ദൃശ്യങ്ങളുൾപ്പെട്ട പ്രപഞ്ചവും ഇവയെല്ലാം ചിന്തിച്ചറിഞ്ഞാൽ നിർവികല്പജ്ഞാനത്തിൽ അഥവാ ദഹരാകാശത്തിൽ തെളിഞ്ഞനുഭവപ്പെടുന്ന പരമാത്മ സൂര്യന്റെ ദിവ്യരൂപം തന്നെയാണ്. അന്വേഷിച്ചു കണ്ടെത്തണം.

### തിരഞ്ഞുതേറിടേണം

അന്വേഷിച്ചു കണ്ടെത്തണം. എന്താണു കണ്ടെത്തേണ്ടത്? അവനവന്റെ മനസും ഇന്ദ്രിയങ്ങളും ശരീരവും ഉൾപ്പെട്ട ഈ ജഗത്തു മുഴുവൻ അഖണ്ഡബോധസ്വരൂപനായ പരമാത്മാവിന്റെ ദിവ്യരൂപമാണെന്നു കണ്ടെത്തണം. മണ്ണിൽ പാത്രരൂപങ്ങളെന്നപോലെ ഒരേ പരമാത്മ വസ്തുവിന്റെ രൂപഭേദങ്ങൾമാത്രമാണു പ്രപഞ്ചമെന്നു കണ്ടെത്തണം. എവിടെയാണു കണ്ടെത്തേണ്ടത്? പരവെളിയിൽ. പരമകാരണമായ ശുദ്ധബോധം ബുദ്ധിക്കുമപ്പുറമാണെന്നാണല്ലോ വേദാന്തനിഗമനം. ഭഗവാൻ ഗീതയിൽ ഇങ്ങനെ പറയുന്നു.

*ഇന്ദ്രിയാണി പരാണ്യാഹുരിന്ദ്രിയേഭ്യഃപരംമനഃ*
*മനസസ്തുപരാബുദ്ധിര്യോബുദ്ധേഃപരതസ്തുസഃ* *ഭഗ. ഗീ. 3–42*

ഇന്ദ്രിയങ്ങൾക്കപ്പുറമാണു മനസ്, മനസിനപ്പുറം ബുദ്ധി, ബുദ്ധിക്കുമപ്പുറമാണു പരമാത്മതത്ത്വം. സർവത്ര വ്യാപിച്ചു നിൽക്കുന്നതാണു പരമാത്മതത്ത്വം. എങ്കിലും അതിനെ ആദ്യം സാക്ഷാത്കരിക്കേണ്ടത് അന്തർമുഖമായി മനസിനെയും ബുദ്ധിയെയും കടന്നാണ്. അതുകൊണ്ടാണ് ബുദ്ധിക്കുമപ്പുറമാണെന്നു പറഞ്ഞിരിക്കുന്നത്. അജ്ഞാനത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നതുകൊണ്ടാണ് തല്ക്കാലം സർവത്ര അതനുഭൂതിവിഷയമാകാത്തത്. സ്വരൂപവിസ്മരണരൂപത്തിലുള്ള അജ്ഞാനത്തെയകറ്റാൻ ഭൗതിക സങ്കല്പങ്ങളെ ഉപേക്ഷിച്ച് ബുദ്ധിയെ അതിൽതന്നെ ധ്യാനം കൊണ്ടേകാഗ്രപ്പെടുത്തുകയാണു വേണ്ടത്. ധ്യാനംകൊണ്ട് ഏകാഗ്രപ്പെടുന്ന സൂക്ഷ്മബുദ്ധിക്ക് പരമാത്മതത്വം അജ്ഞാനാവരണം മാറി സുര്യതുല്യം പ്രകാശിക്കുന്നതാണ്. സത്യം

കണ്ടവരാരുമില്ല, എന്നൊക്കെ പറഞ്ഞു നടക്കുന്നയാളുകൾ വേദാന്തികളുടെ ഏകകണ്ഠമായ ഈ പ്രഖ്യാപനത്തെ സശ്രദ്ധം ചെവിക്കൊള്ളേണ്ടതാണ്. ഈ അനുഭൂതിരഹസ്യം തന്നെയാണ് 'പരവെളിതന്നിലുയർന്നഭാനുമാൻ' എന്ന വരിയിൽ ഗുരുദേവനും പ്രസ്താവിച്ചിരിക്കുന്നത്. ഇക്കാര്യത്തിൽ സംശയമുള്ളവരുണ്ടെങ്കിൽ 'തിരഞ്ഞുതേറിടേണം' എന്നിങ്ങനെ അന്വേഷിച്ചുകണ്ടെത്താനുള്ള പ്രചോദനവും ഇതോടൊപ്പം നൽകിയിരിക്കുന്നു. ഇവിടത്തെ 'പരവെളി' ശബ്ദത്തിനു നിർവികല്പജ്ഞാനമെന്നോ 'ദഹരാകാശ' മെന്നോ അർഥം പറയാം. സങ്കല്പരഹിതമായ ബോധാനുഭവമാണു നിർവികല്പജ്ഞാനമെന്നും നേരത്തേ വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. നിർവികല്പജ്ഞാനമായി സ്വയം പ്രകാശിക്കുന്നതാണു പരമാത്മവസ്തു. 'വെളി' ശബ്ദത്തിനു ജ്ഞാനമെന്നും ആകാശമെന്നും അർഥമുണ്ട്. ഒരു യോഗി സങ്കല്പങ്ങളെ നിശ്ശേഷമകറ്റിക്കളയുമ്പോൾ ഹൃദയം സത്ത്വഗുണം കൊണ്ടുനിറഞ്ഞ ശൂന്യാകാശമായി മാറുന്നു. നാമരൂപങ്ങൾ ഒടുങ്ങിയതുകൊണ്ടാണ് ശൂന്യാകാശമെന്നുപറയുന്നത്. ഇതിനെയാണുപനിഷത്തുകൾ 'ദഹരാകാശ'മെന്നു വിളിച്ചിരിക്കുന്നത്. 'ദഹര'മെന്നാൽ അല്പമെന്നർഥം. സങ്കല്പശൂന്യമായ ഈ ഹൃദയാകാശത്തിലാണ് പരമാത്മ വസ്തു സൂര്യതുല്യം പ്രകാശിച്ചുനിൽക്കുന്നത്. ശങ്കരഭഗവത്പാദർ വിവേകചൂഡാമണിയിൽ പറയുന്നതു നോക്കുക:–

*അത്രൈവ സത്ത്വാത്മനിധീഗുഹ യാ*
*മവ്യാകൃതാകാശഉശത് പ്രകാശഃ*
*ആകാശ ഉച്ചൈരവിവത് പ്രകാശതേ*
*സ്വതേജസാ വിശ്വമിദം പ്രകാശയൻ.*

*വിവേ. ചൂ. 13*

സത്ത്വഗുണം നിറഞ്ഞു നിൽക്കുന്ന ബുദ്ധിഗുഹയിൽ അവ്യാകൃതാകാശം തെളിയുന്നു. സങ്കല്പങ്ങളാകുന്ന സൂക്ഷ്മനാമരൂപങ്ങൾ അസ്തമിച്ചതുകൊണ്ടാണിതിനെ അവ്യാകൃതാകാശമെന്നു പറയുന്നത്. അവ്യാകൃതമെന്നാൽ വികാരശൂന്യമെന്നർഥം. മഹാകാശത്തിൽ സൂര്യനെന്നപോലെ ഇവിടെ ഉദിച്ചുയരുന്ന ആത്മസൂര്യൻ പ്രപഞ്ചത്തെ മുഴുവൻ സ്വസ്വരൂപമായി പ്രകാശിപ്പിക്കുകയും ചെയ്യുന്നു. ആത്മാവ് കേൾക്കപ്പെടേണ്ടതും മനനം ചെയ്യപ്പെടേണ്ടതും ധ്യാനത്തിൽക്കൂടി സാക്ഷാത്കരിക്കപ്പെടേണ്ടതുമായ പരമസത്യമാണ്. ബൃഹദാരണ്യകോപനിഷത്തിലുള്ള ഈ യാജ്ഞവല്ക്യ നിർദേശത്തെ അനുസ്മരിപ്പിക്കുന്നതാണ് 'തിരഞ്ഞുതേറിടേണം' എന്ന പ്രസ്താവന. ഈ പദ്യത്തിലെ 'കരണ' ശബ്ദം അന്തഃകരണത്തെയാണർഥമാക്കുന്നത്. മനസ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ അന്തഃകരണവൃത്തികളെല്ലാം അതിൽ അടങ്ങുന്നു.

എല്ലാ പ്രപഞ്ചഘടകങ്ങളും ഒരീശ്വരസത്തയുടെ രൂപാന്തരങ്ങളാണെങ്കിൽ അവയുടെ ഉത്പത്തിലയങ്ങളുടെ സ്വഭാവമെന്തെന്നാണ് അടുത്ത പദ്യത്തിൽ വിവരിക്കുന്നത്:–

3. വെളിയിലിരുന്നു വിവർത്തമിങ്ങു കാണും
വെളിമുതലായ വിഭൂതിയഞ്ചുമോർത്താൽ
ജലനിധിതന്നിലുയർന്നിടും തരങ്ഗാ-
വലിയതു പോലെയഭേദമായ് വരേണം.

വെളിയിലിരുന്നു - നിർവികല്പജ്ഞാന സ്വരൂപമായ പരബ്രഹ്മത്തിൽനിന്നും; വിവർത്തമിങ്ങുകാണും - അതിനു ചലനമോ മാറ്റമോ ഉണ്ടാക്കാതെ പൊന്തിക്കാണപ്പെടുന്ന വിവർത്തകാര്യരൂപങ്ങളായ; വെളി മുതലായ - ആകാശം തുടങ്ങിയ; വിഭൂതിയഞ്ചും - വിവിധ രൂപത്തിൽ കാണപ്പെടുന്ന ഭൂതങ്ങളഞ്ചും; ഓർത്താൽ - ചിന്തിച്ചുനോക്കിയാൽ; ജലനിധി തന്നിലുയർന്നിടും - സമുദ്രത്തിൽ പൊന്തിക്കാണപ്പെടുന്ന; തരംഗാവലിയതുപോലെ - തിരമാലകളെന്നപോലെ; അഭേദമായ്‌വരേണം - കാരണത്തിൽ നിന്നും ഒരു ഭേദവുമില്ലാത്തവയാണെന്നു കാണേണ്ടതാണ്.

നിർവികല്പജ്ഞാനസ്വരൂപമായ ബ്രഹ്മത്തിൽ നിന്നും അതിനു ചലനമോ മാറ്റമോ ഉണ്ടാക്കാതെ പൊന്തിക്കാണപ്പെടുന്ന വിവർത്ത കാര്യരൂപങ്ങളായ ആകാശം തുടങ്ങിയ വിവിധരൂപത്തിൽ കാണപ്പെടുന്ന ഭൂതങ്ങളഞ്ചും ചിന്തിച്ചുനോക്കിയാൽ സമുദ്രത്തിൽ പൊന്തിക്കാണപ്പെടുന്ന തിരമാലകളെന്നപോലെ കാരണത്തിൽനിന്നും ഒരു ഭേദവുമില്ലാത്തവയാണെന്നു കാണേണ്ടതാണ്.

### അഭേദമായ് വരേണം

ഈ പദ്യത്തിലെ പൂർവാർധംകൊണ്ട് സൃഷ്ടി സ്വരൂപവും ഉത്തരാർധംകൊണ്ടു കാരണത്തിനും കാര്യത്തിനും തമ്മിലുള്ള അഭേദവുമാണു പ്രതിപാദിക്കുന്നത്. നിർവികല്പജ്ഞാനസ്വരൂപമായ പരമാത്മവസ്തുവിലെ വിവർത്തങ്ങളാണ് ആകാശം, വായു, തേജസ്സ്, ജലം, ഭൂമി എന്നീ പഞ്ചഭൂതങ്ങൾ. കാരണത്തിൽ ചലനമോ വികാരമോ ഉണ്ടാക്കാതെ പ്രത്യക്ഷപ്പെടുന്ന കാര്യങ്ങളാണു വിവർത്തങ്ങൾ. കാരണത്തിനു വികാരമുണ്ടാക്കിക്കൊണ്ടു പ്രത്യക്ഷപ്പെടുന്ന കാര്യങ്ങൾ പരിണാമങ്ങൾ. വിത്തിൽനിന്നുവൃക്ഷമുണ്ടാകുന്നതു പരിണാമം. മങ്ങിയ വെളിച്ചത്തിൽ ദൂരെക്കിടക്കുന്ന കയറ് പാമ്പിന്റെ പ്രതീതിയുളവാക്കുന്നത് വിവർത്തം. കാണുന്നവന്റെ ഉള്ളിലുള്ള സങ്കല്പമാണു കയറിൽ സർപ്പത്തെയുളവാക്കുന്നത്. അതുപോലെ പരമാത്മസത്തയിൽ സങ്കല്പങ്ങൾ പടുത്തുയർത്തുന്നതാണു പ്രപഞ്ചം. കയറിനെ കണ്ടുകഴിയുമ്പോൾ സങ്കല്പ സൃഷ്ടമായ പാമ്പില്ലാതാകുന്നതുപോലെ സത്യവസ്തുവിനെ സാക്ഷാത്കരിച്ചുകഴിയുമ്പോൾ സങ്കല്പസൃഷ്ടമായ പ്രപഞ്ചവും മാഞ്ഞു മറയുന്നു. മായയാണു വിവർത്ത കാര്യരൂപങ്ങളെയുളവാക്കുന്ന പരമാത്മശക്തി. മായയെയും വിവർത്തത്തെയും കുറിച്ച് മായാവിവരണപരങ്ങളായ ശ്ലോകങ്ങൾ വ്യാഖ്യാനിക്കുമ്പോൾ കൂടുതൽ ചർച്ച ചെയ്യാം. കയറിൽ കാണപ്പെടുന്ന പാമ്പ് കയറിന്റെ തന്നെ പ്രതിഭാസമല്ലാതെ മറ്റൊന്നുമല്ല. ചുരുക്കത്തിൽ കയറും കാണപ്പെടുന്ന പാമ്പും രണ്ടല്ല; ഒന്നുതന്നെ. കാരണത്തിന്റെയും കാര്യത്തിന്റെയും ഏകത്വം വ്യക്തമാക്കിത്തരാനാണു ശ്ലോകത്തിന്റെ

ഉത്തരാർധത്തിൽ സമുദ്രവും തിരമാലകളും പോലെയാണു പരമാത്മാവും പ്രപഞ്ചവും എന്നുപമിച്ചിരിക്കുന്നത്. നിഷ്കൃഷ്ടമായി നോക്കുമ്പോൾ പരമാത്മതത്ത്വത്തിനും പ്രപഞ്ചത്തിനും തമ്മിലുള്ള കാരണകാര്യബന്ധം കയറിനും പാമ്പിനും തമ്മിലുള്ള കാരണകാര്യബന്ധം പോലെ വിവർത്തമാണ്. അഭേദപ്രതിപാദനത്തിൽ മാത്രമേ സമുദ്രത്തിന്റെയും തിരമാലകളുടെയും സാദൃശ്യം അംഗീകരിക്കാവൂ. ഇതെന്തുകൊണ്ടെന്നുള്ളതു മായാസിദ്ധാന്തം ചർച്ചചെയ്യുമ്പോൾ കൂടുതൽ വെളിപ്പെടുന്നതാണ്.

പ്രപഞ്ചത്തിൽ അനന്തകോടി വസ്തുപ്രതിഭാസങ്ങളുണ്ടെങ്കിലും നമുക്കവയെ മൂന്നായി തരംതിരിക്കാം. അറിവ്, അറിയപ്പെടുന്നവ, അറിയുന്നവൻ. ഇവയെ സംസ്കൃതത്തിൽ യഥാക്രമം ജ്ഞാനം, ജ്ഞേയം, ജ്ഞാതാവ് എന്നു പറയും. ഇവയാണു വേദാന്തശാസ്ത്രത്തിലെ പ്രസിദ്ധമായ ത്രിപുടി. പ്രപഞ്ചം മുഴുവൻ ഈ ത്രിപുടിയിൽ ഒതുങ്ങുന്നു. ഈ ത്രിപുടിയോ, യോഗി ഉള്ളിൽ സാക്ഷാത്കരിക്കുന്ന നിർവികല്പബോധത്തിൽ ലയിച്ച് അഭേദമായിത്തീരുന്നു. ഇക്കാര്യമാണു നാലാം പദ്യത്തിൽ വിവരിക്കുന്നത്:-

4 അറിവുമറിഞ്ഞിടുമർത്ഥവും പുമാൻത-
ന്നറിവുമൊരാദിമഹസ്സുമാത്രമാകും;
വിരളതവിട്ടു വിളങ്ങുമമ്മഹത്താ-
മറിവിലമർന്നതുമാത്രമായിടേണം.

അറിവും - പദാർഥങ്ങളുടെ ബോധമുളവാക്കുന്ന സങ്കല്പവും; അറിഞ്ഞിടുമർഥവും - അതിന്റെ ഫലമായി വെളിയിലുണ്ടെന്നു തോന്നുന്ന പദാർഥവും; പുമാൻതന്നറിവും - ഞാൻ, ഞാൻ എന്നിങ്ങനെ സകലരിലും സദാ അനുഭവപ്പെടുന്ന അറിയുന്നവനും; ഒരാദി മഹസ്സു മാത്രമാകും - എല്ലാം അവയുടെ ആദികാരണമായ ശുദ്ധബോധം തന്നെയാണ്; വിരളതവിട്ട് - ഇടതടവില്ലാതെ സർവത്ര; വിളങ്ങും - നിറഞ്ഞുവിലസുന്ന; അമ്മഹത്താം - ആ വലിയ; അറിവലമർന്ന് - ബോധവുമായി ലയിച്ചു ചേർന്ന്; അതുമാത്രമായിടേണം - അതുമാത്രമായി അവശേഷിക്കണം.

പദാർഥങ്ങളുടെ ബോധമുളവാക്കുന്ന സങ്കല്പവും അതിന്റെ ഫലമായി വെളിയിലുണ്ടെന്നു തോന്നുന്ന പദാർഥവും ഞാൻ, ഞാൻ എന്നിങ്ങനെ സകലരിലും സദാ അനുഭവപ്പെടുന്ന അറിയുന്നവനും എല്ലാം അവയുടെ ആദികാരണമായ ശുദ്ധബോധം തന്നെയാണ്. ഇടതടവില്ലാതെ സർവത്ര നിറഞ്ഞുവിലസുന്ന ആ വലിയ ബോധവുമായി ലയിച്ചു ചേർന്ന് അതുമാത്രമായി അവശേഷിക്കണം.

### അതുമാത്രമായിടേണം

ലോകത്തിൽ എവിടെ ആർക്ക് എന്തനുഭവമുണ്ടായാലും അത് അറിവ്, അറിയപ്പെടുന്ന പദാർഥം, അറിയുന്നവൻ എന്നു മൂന്നായി പിരിയുന്ന ത്രിപുടിയിൽ ഒതുങ്ങുന്നു. ശ്രദ്ധിക്കുന്ന ഒരാൾക്ക് ഈ ത്രിപുടി ബോധത്തിന്റെതന്നെ മൂന്നുപുടങ്ങൾ അഥവാ മടക്കുകൾ ആണെന്നു കാണാൻ കഴിയും. ത്രിപുടി

എന്ന പദത്തിനു തന്നെ ബോധത്തിന്റെ മൂന്നു പുടങ്ങൾ എന്നാണു താത്പര്യം. ഒരു കടലാസു മൂന്നായി മടക്കിയാൽ അതിനു മൂന്നു വിഭാഗങ്ങൾ വന്നതായിതോന്നും. പക്ഷേ വിഭാഗങ്ങൾ മൂന്നും ഒരേ വസ്തുതന്നെയെന്നറിയാൻ പ്രയാസമില്ലല്ലോ. കടലാസില്ലെങ്കിൽ വിഭാഗങ്ങളില്ല. അതുകൊണ്ട് വിഭാഗങ്ങളെല്ലാം കടലാസുതന്നെ. അതുപോലെ ബോധമില്ലെങ്കിൽ ത്രിപുടിയില്ല. അതുകൊണ്ട് ത്രിപുടി മുഴുവൻ ബോധം തന്നെയെന്നു യുക്തികൊണ്ടുതന്നെയറിയാം. ഇനിയും ഒരാൾ വിവിധ സങ്കല്പങ്ങളെയകറ്റി നിർവികല്പജ്ഞാനാനുഭവത്തെ സാക്ഷാത്കരിച്ചാൽ ആ അദ്വയാനുഭവത്തിൽ ത്രിപുടി പാടെ അസ്തമിക്കുന്നതായും കാണാം. ഈ അദ്വയജ്ഞാനാനുഭവത്തെയാണ് വിരളതവിട്ടുവിളങ്ങുമമ്മഹത്താമറിവായി ഗുരുദേവൻ വിവരിച്ചിരിക്കുന്നത്. അദ്വയമായ നിർവികല്പജ്ഞാനം അനുഭവിച്ചറിഞ്ഞാൽ ത്രിപുടിമയയായ ജഗത്തിന്റെ ആദിമഹസ്സായി സർവ്വത്ര അതു മാത്രമേ വസ്തുവായുള്ളൂ എന്നു ബോധ്യമാവും. താനും അതുതന്നെയെന്നു തെളിയും. ആ അനുഭവമാണ് അതിലമർന്നതുമാത്രമാകൽ. അതുതന്നെയാണു മോക്ഷം. ത്രിപുടിയെയും അതു മുടിഞ്ഞു തെളിയുന്ന ആദിമഹസിനെയും കുറിച്ച് കൂടുതലറിയാൻ പതിനാലാം ശ്ലോകത്തിന്റെ വ്യാഖ്യാനം നോക്കുക.

അജ്ഞത ഒന്നുമാത്രമാണു ത്രിപുടിമയമായ പ്രപഞ്ചാനുഭവത്തിനും തുടർന്നുള്ള ജനനമരണാദി ഭ്രമങ്ങൾക്കും കാരണം. പ്രപഞ്ചത്തിലുടനീളം വസ്തുവായി വിളങ്ങുന്ന അദ്വയബോധത്തെ അറിഞ്ഞാലേ ഈ അജ്ഞതയും ഭ്രമവും മാറൂ. ഇക്കാര്യമാണഞ്ചാം പദ്യത്തിൽ വിവരിക്കുന്നത്.

5 ഉലകരുറങ്ങിയുണർന്നു ചിന്തചെയ്യും
പലതുമിതൊക്കെയുമുറ്റുപാർത്തു നില്ക്കും
വിലമതിയാതവിളക്കുദിക്കയും പിൻ-
പൊലികയുമില്ലിതു കണ്ടുപോയിടേണം.

ഉലകർ – ജനങ്ങൾ; ഉറങ്ങിയുണർന്ന് – അജ്ഞാനത്തിൽപെട്ടു സ്വരൂപം മറന്നു പ്രപഞ്ചദൃശ്യങ്ങൾ സത്യമെന്നു കരുതി; പലതും ചിന്തചെയ്യും – പലതരം ചിന്തകളിലൂടെ ലോകവ്യവഹാരങ്ങളിൽ ഏർപ്പെടും; ഇതൊക്കെയുമുറ്റുപാർത്തു നിൽക്കും – എന്നാൽ അതിലൊന്നും ബന്ധപ്പെടാതെ എല്ലാം സാക്ഷിരൂപത്തിൽ പ്രകാശിപ്പിച്ചു നിൽക്കുന്ന; വിലമതിയാതവിളക്ക് – അനന്താനന്ദസ്വരൂപമായ ബ്രഹ്മം; ഉദിക്കയും – ഉണ്ടാവുകയോ; പിൻപൊലികയുമില്ല – പിന്നീടുനശിക്കുകയോ ചെയ്യുന്നില്ല; ഇതുകണ്ടുപോയിടേണം – ഈ സത്യസ്ഥിതി അനുഭവിച്ചറിഞ്ഞു ദേഹം വെടിയണം.

ജനങ്ങൾ അജ്ഞാനത്തിൽപെട്ടു സ്വരൂപം മറന്നു പ്രപഞ്ചദൃശ്യങ്ങൾ സത്യമെന്നുകരുതി പലതരം ചിന്തകളിലൂടെ ലോകവ്യവഹാരങ്ങളിൽ ഏർപ്പെടും. എന്നാൽ അതിലൊന്നും ബന്ധപ്പെടാതെ സാക്ഷിരൂപത്തിൽ പ്രകാശിച്ചു നിൽക്കുന്ന അനന്താനന്ദസ്വരുപമായ ബ്രഹ്മം ഉണ്ടാവുകയോ പിന്നീട് നശിക്കുകയോ ചെയ്യുന്നില്ല. ഈ സത്യസ്ഥിതി അനുഭവിച്ചറിഞ്ഞു ദേഹം വെടിയണം.

**ഇതുകണ്ടുപോയിടേണം**

സ്വരൂപത്തെക്കുറിച്ചുള്ള അജ്ഞതയാണു പ്രപഞ്ചപ്രതിഭാസത്തെ ഉളവാക്കുന്നത്. പരമാത്മാവ് സ്വയം പ്രകാശിക്കുന്ന അനന്താനന്ദസ്വരൂപമായ ബോധമാണ്. ഈ പരമാത്മാവിൽ അതിന്റെ ശക്തിയായ മായ ഒരാവരണം ഉണ്ടാക്കുന്നതോടെ ആ ആവരണത്തിൽ പ്രതിബിംബിക്കുന്ന ബോധം സ്വസ്വരൂപം മറന്ന് അജ്ഞതയിൽപെട്ടുപോകുന്നു. ഇങ്ങനെ സ്വരൂപവിസ്മരണത്തിൽ പെട്ടുപോകുന്ന ബോധപ്രതിബിംബമാണു ജീവൻ. സ്വരൂപവിസ്മരണമാണു ജീവന്റെ ഉറക്കം. ഗാഢനിദ്രയിൽ സ്വരൂപത്തെ മറയ്ക്കുന്ന തമോമയമായ ഈ ആവരണം സകലർക്കും അനുഭൂതിവിഷയമാകുന്നു. ഉറക്കത്തിൽ ഒരിരുട്ടും അതിൽ മറഞ്ഞിരിക്കുന്ന ബോധസ്വരൂപമായ ആത്മാവും മാത്രമേ അവശേഷിക്കുന്നുള്ളു. തമോമയമായ ഈ ആവരണം ആത്മാവിനെ എങ്ങനെ ബാധിച്ചു എന്നു യുക്തിചിന്ത ചെയ്തിട്ടു കാര്യമില്ല. വ്യക്തമായും അനുഭവിക്കുന്ന ഇക്കാര്യത്തിന്റെ പൂർണരഹസ്യം വെളിപ്പെടണമെങ്കിൽ ആവരണം മാറ്റി തന്റെ യഥാർഥ രൂപമറിഞ്ഞെങ്കിലേ പറ്റൂ. അനുഭവത്തിൽ നിന്നും ഒരു കാര്യം തെളിയുന്നു. ഉറക്കത്തിൽ അനുഭവപ്പെടുന്ന ഇരുട്ടിൽ നിന്നുമാണ് എല്ലാരിലും ഉണർന്നെണീക്കുമ്പോൾ സങ്കല്പാത്മകമായ മനസും പ്രപഞ്ചാനുഭവങ്ങളും ഉടലെടുക്കുന്നത്. അതുകൊണ്ട് എല്ലാ പ്രപഞ്ചവ്യവഹാരങ്ങളും ഉറക്കത്തിൽ നിന്നുള്ള ഉണർവാണ് അഥവാ സ്വരൂപ വിസ്മരണരൂപത്തിലുള്ള അജ്ഞതയുടെ ഫലങ്ങളാണ്. ഒരു വസ്തുവിന്റെ യഥാർഥ രൂപം മറയ്ക്കപ്പെട്ടിട്ടു അതുമായി ബന്ധപ്പെട്ടാൽ അതു മറ്റു പലതുമായി തെറ്റിദ്ധരിക്കാനിടവരുമെന്നു തീർച്ചയാണ്. മായയുടെ അജ്ഞാനാവരണംകൊണ്ടു മറയ്ക്കപ്പെട്ട അദ്വയബ്രഹ്മസത്യം അങ്ങനെ അനേകം പ്രപഞ്ച പദാർഥങ്ങളായി തെറ്റിദ്ധരിക്കപ്പെടുന്നു. മങ്ങിയ ഇരുട്ടിൽ മറയ്ക്കപ്പെട്ട മരക്കുറ്റി പുരുഷനായോ ഭൂതപ്രേതാദിയായോ തെറ്റിദ്ധരിക്കപ്പെടുന്നതുപോലെ. മരക്കുറ്റിയിൽ കാണപ്പെടുന്ന ഭൂതപ്രേതാദിയെ സത്യമെന്ന കരുതി അജ്ഞൻ ഭയന്നുനോക്കി നിൽക്കുന്നതുപോലെ പരമാത്മസത്യത്തിൽ തെറ്റിദ്ധരിക്കപ്പെട്ട പ്രപഞ്ചഘടകങ്ങളെ നോക്കിനിന്നു ലൗകികൻ ഭ്രമിക്കുന്നു. ഇക്കാര്യമാണു ഗുരുദേവൻ 'ഉലകരുറങ്ങിയുണർന്നു ചിന്തചെയ്യും പലതും' എന്ന ഭാഗംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്; മങ്ങിയ വെളിച്ചത്തിൽ മരക്കുറ്റിയിൽ ഭൂതപ്രേതാദി ഉണ്ടെന്നു തോന്നിയാലും മരക്കുറ്റിക്കൊരു ഭാവഭേദവും സംഭവിക്കുന്നില്ലെന്നുള്ളതാണല്ലോ വാസ്തവം. അതുപോലെ അജ്ഞൻ പ്രപഞ്ചനാമരൂപങ്ങൾ ഉണ്ടെന്നു കാണുന്നുണ്ടെങ്കിലും അവയ്ക്കധിഷ്ഠാനമായ നിർവികല്പബോധവസ്തു അപ്പോഴും നിത്യവും ആനന്ദസ്വരുപവുമായി വിലസുന്നു എന്നതാണു വാസ്തവം. അജ്ഞൻ സ്വസങ്കല്പത്തിനനുസരണമായി എന്തൊക്കെ അതിലുണ്ടെന്നു കാണുന്നുവോ അതിനെയൊക്കെ നിർവികാരമായി പ്രകാശിപ്പിച്ചുനിൽക്കുകയാണു ബ്രഹ്മം, നാടകരംഗത്തെ വെളിച്ചംപോലെ. നാടകരംഗത്തെ വെളിച്ചം മുൻപിൽ വരുന്ന വേഷങ്ങളെ നിർവികാരമായി നിന്നുകൊണ്ട് അതാതു രൂപത്തിൽ പ്രകാശിപ്പിക്കുന്നു. ഇതാണ് ആത്മാവിന്റെ സാക്ഷിനില. ചുരുക്കത്തിൽ പ്രപഞ്ചപ്രതിഭാസങ്ങൾ കൊണ്ടൊന്നും ശുദ്ധബോധസ്വരൂപമായ സത്യത്തിന്

ഒരിക്കലും ഒരു കളങ്കവും സംഭവിക്കുന്നില്ല. അതു ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ല. വിലമതിക്കാനാവാത്തവണ്ണമുള്ള ആത്മാവിന്റെ ഈ പൂർണമായ നിത്യസ്ഥിതി സാക്ഷാത്കരിക്കുകയായിരിക്കണം ജീവിതലക്ഷ്യം. ഇക്കാര്യമാണ് 'ഇതുകണ്ടുപോയിടേണം' എന്ന ഭാഗംകൊണ്ടു ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്.

ഈ നിത്യമായ ആത്മസ്ഥിതി അനുഭവിച്ചറിയാൻ എന്താണു തടസം? ചിത്തം പലതുകണ്ടു ചഞ്ചലപ്പെടുന്നതുതന്നെയാണു തടസം. പലതുകണ്ടനുഭവിച്ചു ചലിച്ചു കൊണ്ടിരിക്കുന്ന ചിത്തം സങ്കല്പങ്ങളടങ്ങി നിരുദ്ധമാകുമെങ്കിൽ അതുതന്നെ നിർവികാരമായ ബ്രഹ്മസ്വരൂപം കൈക്കൊള്ളുമെന്നാണ് ആറാംപദ്യം വെളിപ്പെടുത്തുന്നത്.

6 ഉണരണമിന്നിയുറങ്ങണം ഭുജിച്ചീ-
ടണമശനം പുണരേണമെന്നിവണ്ണം
അണയുമനേകവികല്പമാകയാലാ-
രുണരുവതുള്ളൊരു നിർവികാരരൂപം.

ഉണരണം - ഉറങ്ങിയിട്ട് ഉണരണം; ഇന്നി ഉറങ്ങണം - വീണ്ടും ഉറങ്ങണം; ഭുജിച്ചീടണമശനം - ആഹാരം കഴിക്കണം; പുണരേണം - ദാമ്പത്യസുഖമനുഭവിക്കണം; എന്നിവണ്ണം - എന്നിപ്രകാരം; അണയുമനേകവികല്പം - അനേകസങ്കല്പങ്ങൾ വന്നുചേരും; ആകയാൽ - ഈ സങ്കല്പവലയത്തിൽ പെട്ടുഴലുന്നതുനിമിത്തം; ആരുണരുവത് - സത്യം കണ്ടുണരാൻ ആർക്കുകഴിയും; ഉള്ള് - ചിത്തത്തിന്റെ യഥാർഥസ്ഥിതി; ഒരു നിർവികാരരൂപം - അതിശയകരമാംവണ്ണം നിർവികാരമാണ്.

ഉറങ്ങിയിട്ട് ഉണരണം, വീണ്ടും ഉറങ്ങണം, ആഹാരം കഴിക്കണം, ദാമ്പത്യസുഖമനുഭവിക്കണം എന്നിപ്രകാരം അനേകസങ്കല്പങ്ങൾ വന്നുചേരും. ഈ സങ്കല്പവലയത്തിൽപെട്ടുഴലുന്നതുനിമിത്തം സത്യം കണ്ടുണരാൻ ആർക്കു കഴിയും? ചിത്തത്തിന്റെ യഥാർഥസ്ഥിതി അതിശയകരമാംവണ്ണം നിർവികാരമാണ്.

## ഉള്ളൊരു നിർവികാരരൂപം

മനുഷ്യജീവിതം ആവർത്തിക്കപ്പെടുന്ന സങ്കല്പങ്ങളുടെ ഒരു വലയത്തിൽ നിരന്തരം കറങ്ങിക്കൊണ്ടിരിക്കയാണ്. ഉറങ്ങുക, ഉണരുക, ഉണ്ണുക, ദാമ്പത്യസുഖമനുഭവിക്കുക ഇവയാണാസങ്കല്പവലയം. ഏതാനും അടിസ്ഥാനസങ്കല്പങ്ങളുടെ തൃപ്തിക്കുവേണ്ടിയാണ് സകലകർമചലനങ്ങളുമെന്നു ചിന്താശീലന്മാർക്കു കാണാൻ പ്രയാസമില്ല. എന്നാൽ ഈ അടിസ്ഥാനസങ്കല്പങ്ങൾ ഒരിക്കലും പൂർണമായി തൃപ്തിപ്പെട്ടുപശമിക്കുന്നതു കാണ്മാനുമില്ല. വസ്തുസ്ഥിതിയെന്തെന്നറിയാത്ത അജ്ഞതയാണിതിനു കാരണം. ഒന്നിനുപുറകെ ഒന്നായി ചക്രഭ്രമണ രൂപത്തിൽ മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന അനേകസങ്കല്പങ്ങളിൽപെട്ടുഴലുന്നതുകൊണ്ടു വസ്തുതത്ത്വം ഒരിക്കലും ദൃഷ്ടിഗോചരമാകുന്നില്ല. സദാ ചഞ്ചലമായ ചിത്തത്തിന് ഒരിക്കലും വസ്തു

74-2003 36

തെളിയുകയില്ല. അതു വെളിപ്പെടുത്താനാണ് അനേകവികല്പമാകയാൽ ആരു ണരുവത്? എന്നു ഗുരുദേവൻ ചോദിച്ചിരിക്കുന്നത്; എന്നാൽ ഈ വികല്പ ങ്ങൾ അജ്ഞതനിമിത്തം കൃത്രിമമായി വന്നുചേരുന്നവയാണ്. സത്യസ്ഥിതി തെളിയുന്ന ചിത്തത്തിന്റെ യഥാർഥരൂപം ആനന്ദഘനമായ ബോധം തന്നെ യാണ്. അതു നിശ്ചലവും നിർവികാരവുമാണ്. 'ഉള്ളൊരു നിർവികാരരൂപം' എന്ന ഈ കൊച്ചുമലയാള വാക്യത്തിൽ ഗുരുദേവൻ അത്യുജ്വലമായ ഒരു പരമസത്യമാണു പ്രഖ്യാപിച്ചിരിക്കുന്നത്. ഉള്ള് അതായതു ചിത്തം ഒരു നിർവി കാര സത്യമാണു എന്നത്രേ ഈ വാക്യത്തിന്റെ അർഥം. സങ്കല്പങ്ങൾ മാറി മറയുന്ന താല്ക്കാലികങ്ങളായ നാമരൂപപ്രതിഭാസങ്ങളാണ്. സ്ക്രീനിൽ സിനി മാചിത്രങ്ങളെന്നപോലെ ചിത്തത്തിലാണല്ലോ ഈ നാമരൂപപ്രവാഹം നട ന്നുകൊണ്ടിരിക്കുന്നത്. നാമരൂപപ്രവാഹംമൂലം ചിത്തത്തിന്റെ സത്യസ്ഥിതി അറിയാനേ പറ്റുന്നില്ല. എന്നാൽ നാമരൂപപ്രവാഹത്തെ തടഞ്ഞുനോക്കിയാൽ കാണാം അത്ഭുതകരമാംവണ്ണം ചിത്തം അതിന്റെ യഥാർഥ രൂപം ആവിഷ്ക രിക്കുന്നത്. നിരോധിക്കപ്പെട്ട് നിശ്ചലവും നിർവികാരവുമായിത്തീരുന്ന ചിത്തം തന്നെയാണു ബ്രഹ്മം. നാമരൂപപ്രവാഹത്തിൽപ്പെടുന്ന ചിത്തം പ്രപഞ്ചം. നിശ്ചലവും നിർവികാരവുമായ ചിത്തം ബ്രഹ്മം. വേദാന്തസിദ്ധാന്തം മുഴുവൻ ഈ രണ്ടു കൊച്ചു വാക്യങ്ങളിൽ ഒതുങ്ങുന്നു. മാണ്ഡൂക്യകാരികയിൽ ഗൗഡ പാദാചാര്യർ പറയുന്നതുനോക്കുക:

*യദാ ന ലീയതേ ചിത്തം ന ച വിക്ഷിപ്യതേ പുനഃ*
*അനിംഗനമനാഭാസം നിഷ്പന്നം ബ്രഹ്മതത്തദാ*

*മാണ്ഡൂകാരിക. 3–46*

ചിത്തംലയിച്ചു നിദ്രയിലാണ്ടുപോകാതെയോ ചലിച്ച് പ്രപഞ്ചപ്രതിഭാ സങ്ങളുണ്ടാക്കാതെയോ അചഞ്ചലമായി നിർവികാരമായി സ്ഥിതിചെയ്യുമെ ങ്കിൽ അതു തന്നെയാണു ബ്രഹ്മസ്വരൂപം. ഇതു തന്നെയാണ് 'ഉള്ളൊരു നിർവികാരരൂപം' എന്ന ചെറുവാക്യത്തിൽ ഗുരുദേവൻ പ്രഖ്യാപിക്കുന്ന മഹാ സത്യം.

## 2. സാധനാമർഗങ്ങളും അനുഭൂതിദശകളും

ആദ്യത്തെ ആറു ശ്ലോകങ്ങളിൽ നിർവികല്പമായ സത്യത്തിന്റെ സ്വരൂപം വെളിപ്പെടുത്തി ജിജ്ഞാസുവിന്റെ മനസിൽ സത്യബോധമുറപ്പിക്കു വാനാണ് ഗുരുദേവൻ ശ്രമിച്ചത്. ഒരു സത്യാന്വേഷി സിദ്ധാന്തപരമായി പര മാത്മബോധമുൾക്കൊള്ളുകയാണാദ്യമായി വേണ്ടത്. അതുകൊണ്ടാണ് ബ്രഹ്മ സൂത്രത്തിൽ സൂത്രകാരനും ഭാഷ്യകാരനും അതുപോലെ ഗീതയിൽ ഭഗ വാനും തുടക്കത്തിൽ ഈ രീതിതന്നെ അവലംബിച്ചിരിക്കുന്നത്. ബ്രഹ്മസൂ ത്രത്തിൽ ആദ്യത്തെ പതിനൊന്നു സുത്രങ്ങളിൽ ജഗത്തിന്റെ പരമകാരണ മായ പരമാത്മതത്ത്വത്തെ പ്രതിപാദിച്ചിരിക്കുന്നതായി പതിനൊന്നാം സൂത്ര

ത്തിനു ഭാഷ്യമെഴുതുമ്പോൾ ഭാഷ്യകാരൻ തന്നെ വിശദമാക്കുന്നു. ഗീതയിൽ രണ്ടാമധ്യായത്തിന്റെ ആരംഭത്തിലുള്ള സാംഖ്യബുദ്ധി പ്രതിപാദനവും ഈ ഉദ്ദേശത്തെത്തന്നെ മുൻനിറുത്തിയാണെന്നു കാണാൻ പ്രയാസമില്ല. ഇവിടെയും ഇങ്ങനെ ആദ്യമേ തന്നെ ബ്രഹ്മസ്വരൂപവിവരണത്തിൽക്കൂടി ബ്രഹ്മബോധമുളവാക്കിക്കൊണ്ട് ഇനി ഏഴാംശ്ലോകം മുതൽ മുപ്പത്തഞ്ചുവരെയുള്ള ഇരുപത്തൊൻപതു ശ്ലോകങ്ങളിൽ സത്യാന്വേഷണത്തെ ത്വരിപ്പിക്കുന്ന സാധനാമാർഗങ്ങൾ ക്രമമനുസരിച്ച് അനുഭൂതിയുടെ വിവിധഘട്ടങ്ങളെ തരണംചെയ്തു മുന്നോട്ടു നീങ്ങുന്നവിധം ചർച്ചചെയ്യുകയാണു ഗുരുദേവൻ.

ആത്മസത്യത്തെ മറച്ചിരിക്കുന്ന അജ്ഞാനമറയെ മാറ്റുകയാണു സത്യാനുഭവത്തിനുള്ള ഒരേ ഒരു മാർഗം. ഇതത്ര എളുപ്പമുള്ള പ്രക്രിയയല്ല. അതുകൊണ്ടു സത്യാന്വേഷണം ഉപേക്ഷിക്കാവുന്നതുമല്ല. ഉപേക്ഷിച്ചാൽ ജനനമരണരൂപമായ സംസാരം തുടർന്നുകൊണ്ടേയിരിക്കും. അങ്ങനെയാണെങ്കിൽ സാധനാനുഷ്ഠാനം എവിടംമുതൽ ആരംഭിക്കണമെന്നാണ് ഏഴാം ശ്ലോകത്തിൽ പ്രതിപാദിക്കുന്നത്:

7 ഉണരരുതിന്നിയുറങ്ങിടാതിരുന്നീ–
ടണമറിവായിതിനിന്നയോഗ്യനെന്നാൽ
പ്രണവമുണർന്നു പിറപ്പൊഴിഞ്ഞുവാഴും
മുനിജനസേവയിൽ മൂർത്തി നിർത്തിടേണം

ഉണരരുതിന്നി – ഉറങ്ങിയിട്ട് അജ്ഞാനമറയിൽ നിന്നും ഉണർന്നുവരുന്ന ജീവിതം ഇനിമേൽ അംഗീകരിക്കരുത്; അറിവായ് ഉറങ്ങിടാതിരുന്നീടണം – അതു സാധിക്കണമെങ്കിൽ താനുൾപ്പെടെ എല്ലാം ബ്രഹ്മമെന്നറിഞ്ഞ് സ്വരൂപബോധം സദാ നിലനിറുത്തണം. ഇതിനിന്നയോഗ്യനെന്നാൽ – ഈ ആത്മാനുഭവത്തിനു കരുത്തില്ലെങ്കിൽ; പ്രണവമുണർന്ന് – ബ്രഹ്മസാക്ഷാത്കാരം നേടി; പിറപ്പൊഴിഞ്ഞു വാഴും – ജീവന്മുക്തന്മാരായിക്കഴിയുന്ന; മുനിജനസേവയിൽ – പരമഹംസന്മാരുടെ പരിചരണത്തിൽ; മൂർത്തിനിർത്തിടേണം – ദേഹത്തെയും മനസിനെയും വിനിയോഗിക്കണം.

ഉറങ്ങിയിട്ട് അജ്ഞാനമറയിൽനിന്നും ഉണർന്നുവരുന്ന ജീവിതം ഇനിമേൽ അംഗീകരിക്കരുത്. അതു സാധിക്കണമെങ്കിൽ താനുൾപ്പെടെ എല്ലാം ബ്രഹ്മമെന്നറിഞ്ഞ് സ്വരൂപബോധം സദാ നിലനിറുത്തണം. ഈ ആത്മാനുഭവത്തിനു കരുത്തില്ലെങ്കിൽ ബ്രഹ്മസാക്ഷാത്കാരം നേടി ജീവന്മുക്തന്മാരായിക്കഴിയുന്ന പരമഹംസന്മാരുടെ പരിചരണത്തിൽ ദേഹത്തെയും മനസിനെയും വിനിയോഗിക്കണം.

## മുനിജനസേവയിൽ മൂർത്തി നിർത്തിടേണം

അജ്ഞാനത്തിന്റെ മറവിൽനിന്നും ഉണർന്നുവരുന്ന അനുഭവമാണു സ്വപ്നവും ജാഗ്രത്തും. ഇവ രണ്ടും പലതുണ്ടെന്നുതോന്നിച്ചു ദുഃഖിപ്പിക്കുന്ന ഭ്രമാനുഭവങ്ങളാണ്. ഇവ ഒഴിഞ്ഞുകിട്ടണമെങ്കിൽ സത്യാനുഭവം നേടണം. എന്താണു സത്യാനുഭവം? താനുൾപ്പെടെ എല്ലാം ബോധസ്വരൂപമായ ബ്രഹ്മ

മാണെന്നനുഭവിക്കുന്നതാണു സത്യാനുഭവം. ഒരു സാധകൻ സർവ്വവ്യാപ്ത മായ പരമാത്മതത്ത്വത്തെ മനസിലാക്കി ഭിന്ന സങ്കല്പങ്ങളെ സാവധാനം മനനധ്യാനങ്ങളിൽക്കൂടി നിരോധിച്ചു നിർവികല്പബോധാനുഭവം അനുക്ര മമായി നേടിയെടുക്കേണ്ടതാണ്. സങ്കല്പങ്ങൾ മുഴുവൻ നിരോധിക്കാൻ കഴി ഞ്ഞാൽ അദ്വയബോധസത്യം പൂർണമായും അനുഭവപ്പെടും. എന്നാൽ ഈ മനോജയം അത്ര എളുപ്പമുള്ള കാര്യമല്ല. അപ്പോൾ പിന്നെ സത്യാന്വേഷണം ഉപേക്ഷിക്കുകയാണോ വേണ്ടത്? ഒരിക്കലുമല്ല. ഉപേക്ഷിച്ചാൽ ജനനമരണ പ്രവാഹത്തിൽ അന്തമറ്റു നീന്തേണ്ടിവരും. കൂടുതൽ ക്ലേശകരങ്ങളായ ജന്തു ജീവിതങ്ങൾ കൈക്കൊള്ളാനിടയായി എന്നും വരാം. സത്യത്തോടടുത്തില്ലെ ങ്കിൽ കൂടുതൽ അകലാതെയെങ്കിലും നോക്കേണ്ടതാണ്. ഇതിനുള്ള ആദ്യ പടിയാണു സത്സംസർഗം. സത്യാന്വേഷണത്തിൽ അത്യന്തം പ്രയോജന പ്രദമായ ഒന്നാണു സത്സംസർഗം. സത്യത്തെ സാക്ഷാത്കരിച്ചനുഭവിക്കു ന്നവരാണു സത്തുക്കൾ. അവരുമായി നിരന്തര സമ്പർക്കം പുലർത്തുക. ഇതാ ണിവിടെ ഗുരുദേവൻ നമ്മോടുപദേശിക്കുന്നത്. സത്തുക്കളെ കണ്ടെത്താൻ കഴിഞ്ഞില്ലെങ്കിൽ അവർ രചിച്ചിട്ടുള്ള 'ആത്മോപദേശശതകം' പോലുള്ള കൃതികൾ പഠിക്കുക. ഇതും സജ്ജനസംസർഗത്തിനു തുല്യമാണ്. ഈശ്വര നെകണ്ടിട്ടുള്ളവരെന്നു ലോകം സമ്മതിച്ചിട്ടുള്ള സത്തുക്കളുടെ തിരുവായ്മൊ ഴികൾ ഈശ്വരാനുഭൂതി നേരിട്ടു പകർന്നുതരാൻ കഴിവുള്ളവയാണ്.

ഈ ശ്ലോകത്തിൽ പ്രണവശബ്ദത്തിനു ബ്രഹ്മമെന്നാണർഥം. 'ഓം' കാര മാണു പ്രണവം. പ്രണവത്തെ ഉപനിഷത്തുകൾ ഏകകണ്ഠമായി ബ്രഹ്മപ്ര തീകമെന്നംഗീകരിച്ചിട്ടുണ്ട്. മാണ്ഡൂക്യോപനിഷത്ത് പ്രണവത്തിന്റെ ബ്രഹ്മ പ്രതീകത്വം വിശദമായി ചർച്ചചെയ്തിട്ടുമുണ്ട്. പിറപ്പൊഴിഞ്ഞവരാണു ജീവ ന്മുക്തന്മാർ.

സത്സംഗം സിദ്ധാന്തപരമായ വസ്തുബോധത്തിനു വഴിതെളിക്കും. ഇതാണു പരോക്ഷജ്ഞാനം. പരോക്ഷജ്ഞാനം നേടിയയാൾ തുടർന്നു വസ്തുവിന്റെ പ്രത്യക്ഷാനുഭവത്തിനായി അഥവാ അപരോക്ഷജ്ഞാനത്തി നായി യത്നിക്കേണ്ടതാണ്. അതിനുള്ള അടുത്തപടിയാണ് ഇന്ദ്രിയജയം. മല ഭാണ്ഡമായ ശരീരത്തിലിരുന്നുകൊണ്ട് മാറിമാറി ചലിച്ച് നൈമിഷികങ്ങളായ വിഷയഭോഗങ്ങൾക്കായി തെണ്ടിനടക്കുന്ന ഇന്ദ്രിയങ്ങളെ കീഴടക്കി അനശ്വ രമായ സത്യാനുഭൂതി നേടിയെടുക്കാനാണ് ഗുരുദേവൻ അടുത്ത പദ്യത്തിൽ ആഹ്വാനം ചെയ്യുന്നത്:

8 ഒളിമുതലാം പഴമഞ്ചുമുണ്ടു നാറും-
നളികയിലേറി നയേന മാറിയാടും
കിളികളെയഞ്ചുമരിഞ്ഞു കീഴ്മറിക്കും
വെളിവുരുവേന്തിയകം വിളങ്ങിടേണം.

ഒളിമുതലാം പഴമഞ്ചുമുണ്ട് - രൂപം തുടങ്ങിയ പഴങ്ങൾ അഞ്ചും ഭക്ഷിച്ച്; നാറും നളികയിലേറി - മലഭാണ്ഡമായ ദേഹമാകുന്ന കൂട്ടിൽ താമസമാക്കി; നയേനമാറിയോടും - നയമായി സദാ അതൃപ്തി പ്രകടമാക്കുന്ന; കിളികളെ

യഞ്ചും – ജ്ഞാനേന്ദ്രിയങ്ങളാകുന്ന അഞ്ചു കിളികളെയും; അരിഞ്ഞു കീഴ്മ റിക്കും – കീഴടക്കി നശിപ്പിക്കുന്ന; വെളിവുരുവേന്തി – ജ്യോതിർമയമായ ആത്മാനുഭൂതി നേടി; അകംവിളങ്ങിടേണം – ചിത്തം പ്രസന്നമാകണം.

രൂപം തുടങ്ങിയ പഴങ്ങളഞ്ചും ഭക്ഷിച്ച് മലഭാണ്ഡമായ ദേഹമാകുന്ന കൂട്ടിൽ താമസമാക്കി നയമായി സദാ അതൃപ്തി പ്രകടമാക്കുന്ന ജ്ഞാനേന്ദ്രിയങ്ങളാകുന്ന അഞ്ചുകിളികളെയും കീഴടക്കി നശിപ്പിക്കുന്ന ജ്യോതിർമയമായ ആത്മാനുഭൂതി നേടി ചിത്തം പ്രസന്നമാകണം.

## നയേനമാറിയാടും കിളികൾ

ചെവി, തൊലി, കണ്ണ്, മൂക്ക്, നാക്ക് എന്നീ പഞ്ചേന്ദ്രിയങ്ങളുടെ ആഹാരമാണല്ലോ യഥാക്രമം ശബ്ദസ്പർശ രൂപരസഗന്ധങ്ങൾ. ഇന്ദ്രിയങ്ങളെ കിളികളാക്കി കല്പിച്ചതുകൊണ്ടാണ് ശബ്ദാദികളെ പഴങ്ങളെന്നു പറഞ്ഞിരിക്കുന്നത്. നാറുംനളിക ശരീരം തന്നെയാണ്. മാംസം, അസ്ഥി, മജ്ജ, രക്തം, ശുക്ലം, മേദസ്സ്, രസം എന്നീ സപ്ത മലങ്ങൾ കൊണ്ടുണ്ടാക്കപ്പെട്ടതാണല്ലോ ശരീരം. അതുകൊണ്ടാണ് നാറുംനളിക എന്നു പറഞ്ഞിരിക്കുന്നത്. 'നളിക' എന്ന ശബ്ദത്തിനു കുഴൽ എന്നാണർഥം. ഇവിടെ പഞ്ചേന്ദ്രിയങ്ങളാകുന്ന കിളികൾക്കിരിക്കാനുള്ള കൂട് എന്ന അർഥത്തിലാണ് നളിക ശബ്ദം പ്രയോഗിച്ചിരിക്കുന്നത്. ശരീരത്തിലിരുന്നുകൊണ്ടു നയേന മാറിയാടുന്നവയാണ് ഇന്ദ്രിയങ്ങളാകുന്ന കിളികൾ. കിളികൾ എങ്ങനെയാണോ ഒരു പഴം കൊത്തിയിട്ടു അതുപേക്ഷിച്ചു മറ്റൊരുപഴം കൊത്താൻ തുടങ്ങുന്നത് അതുപോലെ ഇന്ദ്രിയങ്ങൾ ഒരിക്കലും തൃപ്തിവരാതെ മാറിമാറി പുതിയ വിഷയങ്ങളെ അന്വേഷിച്ചു തെണ്ടിത്തിരിയുന്നു. അതുകിട്ടിയാൽ തൃപ്തിപ്പെട്ടുകൊള്ളാമെന്ന മട്ടിലാണു പുതിയ വിഷയങ്ങളെ തിരയുന്നത്. കിട്ടിക്കഴിഞ്ഞാൽ അതിനെ നിസ്സാരമായിത്തള്ളുകയും വേറെ പുതിയതന്വേഷിക്കുകയും ചെയ്യുന്നു. ഈ കിളികളെ അരിഞ്ഞു കീഴ്മറിക്കുന്ന വെളിവുരുവാണു സാധകൻ ഇന്ദ്രിയ വൈരാഗ്യത്തിൽക്കൂടി നേടിയെടുക്കുന്ന ആത്മാനുഭൂതി. 'വെളിവുരു' എന്ന പദത്തിനു ജ്യോതിസ്വരൂപം എന്നർഥം. ആത്മാനുഭൂതിയോടെ ഇന്ദ്രിയങ്ങളാകുന്ന കിളികൾ പൂർണമായും അരിഞ്ഞു തള്ളപ്പെടും.

## അകം വിളങ്ങിടേണം

ഏഴാം ശ്ലോകത്തിൽ നിർദേശിച്ച സത്സംസർഗം ലഭ്യമാകുന്നതോടെ സത്യാന്വേഷി വസ്തുബോധംവന്നു നിസ്സംഗനായി ഇന്ദ്രിയജയത്തിനു കോപ്പു കൂട്ടുന്നു. എത്രബലവത്തായ ഇച്ഛാശക്തിയെയും ചലിപ്പിച്ചു ദുർബലപ്പെടുത്തിക്കളയുന്നവയാണിന്ദ്രിയങ്ങൾ. അതുകൊണ്ട് ഇന്ദ്രിയജയമാണു സത്യാന്വേഷണമാർഗത്തിലെ ഏറ്റവും പ്രയാസമേറിയതും പ്രധാനവുമായ ഘട്ടം. മനസും ഇന്ദ്രിയങ്ങളും ഒരേ കാലഘട്ടത്തിൽ തന്നെ ജയിക്കപ്പെടേണ്ടവാണ്. അതായത് ശമവും ദമവും ഒരേ കാലഘട്ടത്തിൽതന്നെ പരിശീലിക്കണമെന്നു താത്പര്യം. സർവ്വവ്യാപ്തമായ ആത്മസത്ത തന്നിൽ കുടികൊള്ളുന്നുവെന്നും അതാനന്ദ സ്വരൂപമാണെന്നുമുള്ള ഭാവന സദാ നിലനിറുത്തണം. അതേ ആത്മസത്ത തന്നെയാണു പുറമേ പ്രപഞ്ചമായി പ്രത്യക്ഷപ്പെട്ടിരിക്കുന്നത്,

എന്നിങ്ങനെ ഭാവാദ്വൈതം മനസിനെ പഠിപ്പിച്ചു രാഗദ്വേഷങ്ങൾക്കു വഴങ്ങാതെ ദൈനംദിനകൃത്യങ്ങൾ നിറവേറ്റണം. ഇതാണു മനസിനെയും ഇന്ദ്രിയങ്ങളെയും ഒരേ കാലഘട്ടത്തിൽ ജയിക്കാനുള്ള ഉപായം. ഇങ്ങനെ ശമദമങ്ങൾ ഒരേ കാലഘട്ടത്തിൽ പരിശീലിച്ചാൽ അചിരേണ ചിത്ത പ്രസാദരൂപത്തിൽ ആത്മപ്രകാശം ഉള്ളിൽ ഉദയം ചെയ്യും. ഇതുതന്നെയാണു സമാധ്യനുഭവത്തിന്റെ പ്രരംഭഘട്ടം. ഇതിനെത്തന്നെയാണു ഗുരുദേവൻ 'വെളിവുരു' എന്നു നിർദേശിച്ചിരിക്കുന്നത്. ഗീത ഇക്കാര്യം ഇങ്ങനെ വ്യക്തമാക്കുന്നു:

*രാഗദ്വേഷവിയുക്തൈസ്തു*
*വിഷയാനിന്ദ്രിയൈശ്ചരൻ*
*ആത്മവശ്യൈർവ്വിധേയാത്മാ*
*പ്രസാദമധിഗച്ഛതി* *ഭഗ. ഗീ. 2-64*

രാഗദ്വേഷങ്ങളില്ലാതെ കീഴടക്കപ്പെട്ട ഇന്ദ്രിയങ്ങളോടുകൂടി മനോവിജയം നേടി ആരൊരുവൻ കർമരംഗത്തു ചരിക്കുന്നുവോ അവന്റെ ചിത്തം പ്രസന്നമായിത്തീരുന്നു. ഈ പ്രസന്നത സത്യാനുഭവത്തിന്റെ തുടക്കമല്ലാതെ മറ്റൊന്നുമല്ല. ഇതോടെ എല്ലാ ദുഃഖവും തീരുന്നു. ബുദ്ധി പ്രകാശമയമായി ഏതു പ്രശ്നവും പരിഹരിക്കാൻ കഴിവുള്ളതായിത്തീരുന്നു. ഇതും ഗീതതന്നെ തുടർന്നു വ്യക്തമാക്കിയിട്ടുണ്ട്. ചുരുക്കത്തിൽ ഇന്ദ്രിയനിഗ്രഹം സത്യാനുഭൂതിക്ക് അത്യന്താപേക്ഷിതമാണ്. സത്യാനുഭവം ആരംഭിച്ചുകഴിഞ്ഞാൽ അതോടെ ഇന്ദ്രിയങ്ങൾ പൂർണമായി കീഴടങ്ങുകയും ചെയ്യുന്നു. ഈ സാധനാനുഭൂതികളെ സുന്ദരമായി ചിത്രീകരിക്കുന്നതാണ് എട്ടാമത്തെ പദ്യം.

വിഷയവൈരാഗ്യവും, ഇന്ദ്രിയജയവും സത്യാനുഭൂതിയുടെ ആരംഭമായ ചിത്തപ്രസാദവും നേടിക്കഴിയുന്നതോടെ സാധകന്റെ ഉള്ളിൽ പ്രാണശക്തി ഉജ്ജ്വലിച്ചു സുഷുമ്നാനാഡിയിൽ കൂടി ഭ്രൂമധ്യത്തെ ലക്ഷ്യമാക്കി പ്രവഹിക്കാൻ തുടങ്ങുന്നു. ബുദ്ധിതെളിഞ്ഞ ഏതൊരു സാധകനും ധ്യാനദശയിൽ പ്രാണശക്തിയുടെ പ്രവാഹം അനുഭവിച്ചറിയാൻ കഴിയുന്നതാണ്. ചിത്തപ്രസാദം കൊണ്ടു പ്രകാശം നിറഞ്ഞു പരന്ന ഹൃദയമദ്ധ്യത്തിലെ അതിസൂക്ഷ്മമായ സുഷുമ്നാനാഡിയിൽക്കൂടി പ്രാണശക്തി ശിരസ്സിനെ ലക്ഷ്യമാക്കി പ്രവഹിക്കുകയും ശാഖോപശാഖയായി ശരീരമെങ്ങും വ്യാപിച്ചിട്ടുള്ള മറ്റനേകം നാഡികളിലേക്കു പരക്കുകയും ചെയ്യുമ്പോൾ സാധകനായ സത്യാന്വേഷി അത്യുജ്ജ്വലമായ ഒരനുഭൂതിയിൽ മുഴുകുന്നു. ഈ അനുഭൂതിദശയെയാണു ഒൻപതാം ശ്ലോകത്തിൽ ഗുരുദേവൻ വിവരിക്കുന്നത്.

9 ഇരുപുറവും വരുമാറവസ്ഥയെപ്പൂ-
ത്തൊരു കൊടിവന്നു പടർന്നുയർന്നുമേവും-
തരുവിനടിക്കു തപസ്സുചെയ്തു വാഴും-
നരനു വരാ നരകം നിനച്ചിടേണം.

ഇരുപുറവും - ഇരുഭാഗത്തും; വരുമാറവസ്ഥയെ - പരന്നുതെളിയുമാറുള്ള അനുഭവത്തോടുകൂടി, അഥവാ തെളിഞ്ഞു ആറ് അവസ്ഥാവിശേഷ

ങ്ങളെ ഉളവാക്കിക്കൊണ്ട്; പൂത്തൊരുകൊടിവന്ന് – പൂവു നിറഞ്ഞതുപോലെ പ്രകാശമേന്തിയ കുണ്ഡലിനീലത ഉയർന്ന്; പടർന്നുയർന്നുമേവും – പരന്നു പ്രസരിച്ചനുഭവപ്പെടുന്ന: തരുവിനടിക്ക് – സുഷുമ്നാ നാഡിയാകുന്ന മരത്തി നുചുവട്ടിൽ; തപസു ചെയ്തുവാഴും – മനസിനെ ഏകാഗ്രപ്പെടുത്തിക്കഴിയുന്ന; നരന് – സത്യാന്വേഷിയായ മനുഷ്യന്; വരാ നരകം – ഒരിക്കലും ദുഃഖിക്കേ ണ്ടിവരുന്നില്ല; നിനച്ചിടേണം – ആലോചിച്ചുറയ്ക്കണം.

ഇരുഭാഗത്തും പരന്നുതെളിയുമാറുള്ള അഥവാ തെളിഞ്ഞ് ആറ് അവ സ്ഥാവിശേഷങ്ങളെ ഉളവാക്കികൊണ്ട് പൂവുനിറഞ്ഞതുപോലെ പ്രകാശമേ ന്തിയ കുണ്ഡലിനീലത ഉയർന്നുപരന്നു പ്രസരിച്ചനുഭവപ്പെടുന്ന സുഷുമ്നാ നാഡിയാകുന്ന മരത്തിനു ചുവട്ടിൽ മനസ്സിനെ ഏകാഗ്രപ്പെടുത്തി കഴിഞ്ഞു കൂടുന്ന സത്യാന്വേഷിയായ മനുഷ്യന് ഒരിക്കലും ദുഃഖിക്കേണ്ടി വരുന്നില്ല; ആലോചിച്ചുറയ്ക്കണം.

## വരാ നരകം നിനച്ചിടേണം

ഒറ്റനോട്ടത്തിൽ ഈ പദ്യത്തിനിങ്ങനെ അർത്ഥംതോന്നാം. പൂക്കളെ ക്കൊണ്ടു നിറഞ്ഞ ഒരു വള്ളിചുറ്റി ഇരുപുറവും പടർന്നുപന്തലിച്ചു നിൽക്കുന്ന ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ തപസുചെയ്തു കഴിഞ്ഞുകൂടുന്ന മനുഷ്യനു നരകാനുഭൂതിയുണ്ടാകുന്നതല്ല. സന്ന്യാസജീവിതം മനുഷ്യനെ നരകാനുഭൂ തിയിൽ നിന്നും രക്ഷിക്കുമെന്നു താത്പര്യം. എന്നാൽ കുറേക്കൂടി സൂക്ഷ്മ മായ അർത്ഥഗ്രഹണത്തിനു ശ്രമിക്കുമ്പോഴാണു ചിത്ത പ്രസാദലാഭത്തെത്തു ടർന്നുണ്ടാകുന്ന സാധകന്റെ ഉജ്ജ്വലമായ ഒരാത്മാനുഭൂതിദശയാണീ പദ്യ ത്തിലെ പ്രതിപാദ്യമെന്നു മനസിലാകുന്നത്. തരു എന്ന പദംകൊണ്ട് സുഷുമ്നാ നാഡിയെയാണിവിടെ അർത്ഥമാക്കുന്നത്. ശരീരത്തിന്റെ അധോ ഭാഗത്തിൽ സ്ഥിതിചെയ്യുന്ന മൂലാധാരം മുതൽ ഭ്രൂമധ്യത്തിലുള്ള ആജ്ഞാ ചക്രം വരെ ശരീരമധ്യത്തിൽക്കൂടി നീണ്ടുയർന്ന നിൽക്കുന്ന ഒരു നാഡി യാണു സുഷുമ്ന, ഒരു വൃക്ഷത്തിലെ ശാഖോപശാഖകൾപോലെ സുഷു മ്നയുടെ പിരിവുകളായി ഒട്ടനേകം ചെറുനാഡികൾ ദേഹത്തിന്റെ ഇരുഭാഗ ങ്ങളെയും മൂടിനിൽക്കുന്നു. 'കൊടി' എന്ന പദത്തിനു വള്ളി എന്നർത്ഥം. സുഷുമ്നാ വൃക്ഷത്തിൽ പടരുന്ന വള്ളിയാണു കുണ്ഡലിനീ പ്രാണൻ. മൂലാ ധാരത്തിൽ നിന്നും ഉണർന്നു പ്രസരിക്കാൻ തുടങ്ങുന്ന കുണ്ഡലിനീ പ്രാണൻ സുഷുമ്ന വഴി മേൽപോട്ടുയരുന്നു. സുഷുമ്നയുടെ ഇരു പുറവുമുള്ള നാഡി കളിലും വ്യാപിക്കുന്നു. അതുകൊണ്ടാണു കുണ്ഡലിനീ പ്രാണപ്രസരത്തിൽ 'ഇരുപുറവും വരുമാറവസ്ഥ' ഈ തരുവിനു വന്നുചേരുന്നത്. അതുപോലെ സുഷുമ്നാതരുവിൽ കുണ്ഡലിനിക്കു വിശ്രമിക്കുവാനുള്ള ആറു സ്ഥാനങ്ങ ളുണ്ട്. ഇവയാണ് മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നു പ്രസിദ്ധങ്ങളായിത്തീർന്നിട്ടുള്ള ഷഡാധാരങ്ങൾ. ഇവയിലോരോന്നിലും വിശ്രമിച്ചു വിശ്രമിച്ചു വിവിധാനുഭവങ്ങൾ ഉളവാക്കി ക്കൊണ്ടാണു കുണ്ഡലിനി മുകളിലേയ്ക്കു പ്രസരിക്കുന്നത്. ഇതു വെളിപ്പെ ടുത്താനാണ് 'ഇരുപുറവും വരും ആറവസ്ഥ' എന്നു പദം പിരിച്ചും അർത്ഥം പറഞ്ഞിരിക്കുന്നത്. സുഷുമ്നാ നാഡിയിൽ പ്രാണശക്തി പ്രവേശിച്ച് സർവത്ര

വ്യാപിക്കുന്നതോടെ ദേഹാന്തർഭാഗം പ്രകാശംകൊണ്ടു നിറയുന്നു. അതുകൊണ്ടാണിതിനെ പൂത്തൊരു കൊടിയെന്നു പറഞ്ഞിരിക്കുന്നത്. കുണ്ഡലിനീ പ്രാണപ്രസരത്തിന്റെ വിശദാംശങ്ങൾ ഗുരുദേവന്റെ *കുണ്ഡലിനിപ്പാട്ടു* പഠിച്ചു ധരിക്കേണ്ടതാണ്. സുഷുമ്നയിൽ തപസുചെയ്തു വാഴുകയെന്നുവച്ചാൽ പ്രാണപ്രസരത്തോടെ തെളിയുന്ന ബ്രഹ്മബോധത്തിൽ മനസിനെ ഏകാഗ്രപ്പെടുത്തി ബ്രഹ്മനിഷ്ഠനായിക്കഴിയുക എന്നാണർഥം. സുഷുമ്നയിലും അതിന്റെ അസംഖ്യം ഉപനാഡികളിലും പ്രാണശക്തി നിറഞ്ഞു പരന്നു ഉജ്ജ്വലമായ പ്രകാശം പരത്തി നിൽക്കുമ്പോൾ തെളിയുന്ന ബ്രഹ്മബോധത്തിൽ മനസ് ഉറപ്പിച്ചു കഴിഞ്ഞു കൂടുന്ന മനുഷ്യനു പാപഭയം ഒരിക്കലും ഉണ്ടാകുന്നതല്ല. തപസ് ബുദ്ധിയുടെ ഏകാഗ്രമായ ബ്രഹ്മനിഷ്ഠയാണ്. ശങ്കരഭഗവത്പാദർ പറയുന്നതു നോക്കുക:

*മനസശ്ചേന്ദ്രിയാണാംച*
*ഐകാഗ്ര്യം പരമംതപഃ*

മനസിന്റെയും ഇന്ദ്രിയങ്ങളുടെയും ഏകാഗ്രമായ ബ്രഹ്മനിഷ്ഠയാണ് ഏറ്റവും വലിയ തപസ്.

സാധനാനുഷ്ഠാനങ്ങളും അനുഭൂതിദശകളും ക്രമമായി വിവരിക്കുന്ന ഈ സന്ദർഭത്തിൽ പ്രസ്തുത പദ്യത്തിനു മേൽ നൽകിയ അർഥമാണ് അത്യന്തം സന്ദർഭോചിതമായി തോന്നുന്നത്. എന്നാൽ മറ്റു ചിലർ ഈ പദ്യത്തിലെ 'തരു' പ്രപഞ്ചമാണെന്നും വേദമാണെന്നും ഒക്കെ അർഥകല്പന ചെയ്തു കാണുന്നു. പ്രപഞ്ചവൃക്ഷത്തിൽ പടരുന്ന കൊടിയാണു മായ. ആറവസ്ഥകളാണ് ജനനം, സ്ഥിതി, വർധനം, പരിണാമം, ക്ഷയം, നാശം എന്നീ ഷഡ്വികാരങ്ങൾ. ഇങ്ങനെയുള്ള പ്രപഞ്ചത്തിൽ സത്യാന്വേഷിയായി തപസിലേർപ്പെടുന്ന മനുഷ്യനു നരകം അനുഭവിക്കേണ്ടി വരുന്നില്ല. ഇവിടെ സൃഷ്ടിയും പ്രളയവുമാണ് പ്രപഞ്ചവൃക്ഷത്തിന്റെ ഇരുപുറങ്ങൾ. വേദമാണു വൃക്ഷമെന്നർഥം പറയുന്നവർക്ക് കർമകാണ്ഡവും ജ്ഞാനകാണ്ഡവുമാണ് ഇരുപുറങ്ങൾ. ബ്രഹ്മവിദ്യയാണു വേദവൃക്ഷത്തെ ചുറ്റിപ്പടരുന്ന കൊടി. ശിക്ഷ, വ്യാകരണം, ഛന്ദസ്, നിരുക്തം, ജ്യോതിഷം, കല്പം എന്നീ ഷഡംഗങ്ങളാണ് ആറവസ്ഥകൾ, ഇങ്ങനെയുള്ള വേദവൃക്ഷത്തെ സമാശ്രയിച്ചു സത്യബുദ്ധിയോടെ തപസിലേർപ്പെടുന്നവനു ദുഃഖിക്കേണ്ടി വരുന്നില്ല. പ്രപഞ്ചവൃക്ഷത്തിൽ മായയും വേദപഠനത്തിൽ ബ്രഹ്മവിദ്യയും ഉളവാക്കുന്ന വിവിധാനുഭവങ്ങളാണ് രണ്ടിടത്തും വള്ളിയിലെ പൂക്കൾ. ഈ അർഥങ്ങളും പദ്യത്തിനു യോജിപ്പിക്കാൻ കഴിയുമെങ്കിലും പ്രസ്തുതമായ സാധനാനുഭവ ക്രമങ്ങളുമായി ഇവയെ ബന്ധിപ്പിക്കുക പ്രയാസമാണെന്നു കാണേണ്ടതാണ്.

## അനുഭവക്രമവിശകലനം

സത്യാന്വേഷിയുടെ ഉള്ളിൽ പ്രാണശക്തിയുടെ ആവിർഭാവവും വളർച്ചയും വിവിധങ്ങളായ അനുഭൂതിഘട്ടങ്ങളെ വ്യക്തമാക്കുന്നവയാണ്. ഈ അനുഭൂതിദശകളെല്ലാം ജീവാത്മാവിന്റെ വികാസദശകളായി മാത്രമേ കണ

ക്കാക്കാവൂ. കാരണം ഇവിടെയെല്ലാം ഞാൻ, ഞാൻ എന്ന ബോധം വേർതിരിഞ്ഞു നിന്നുകൊണ്ടാണ് അനുഭൂതിയെ ആസ്വദിക്കുന്നത്. ജീവാത്മാവിന്റെ വികാസദശയുടെ പാരമ്യമാണ് ഗുരുദേവൻ പതിമൂന്നാം ശ്ലോകത്തിൽ പ്രസ്താവിക്കുന്ന 'കേവലത്തിൻ മഹിമ'. ഞാൻ എന്ന അഹംബോധമാണു കേവലം. അതിന്റെ വികാസത്തിന്റെ പരമകാഷ്ഠയാണ് 'കേവലത്തിൻ മഹിമ.' പ്രാണശരീരിയായി നിന്നുകൊണ്ട് അഹംബോധം എല്ലാം താൻതന്നെയാണെന്നു ഉത്കടമായി അനുഭവിക്കുന്ന സാക്ഷാത്കാര ദശയാണിത്. സാംഖ്യതത്ത്വജ്ഞാനികൾ ഈ സാക്ഷാത്കാരദശയെ മഹത്തത്ത്വമെന്നും കഠോപനിഷത്ത് 'മഹാൻ ആത്മാ' എന്നും വിളിക്കുന്നു. സത്ത്വബുദ്ധി, പ്രജാപതി എന്നൊക്കെ മറ്റു പലയിടങ്ങളിലും ഈ സാക്ഷാത്കാരദശയ്ക്കു പേരുകൾ നൽകപ്പെട്ടിട്ടുണ്ട്. പതിമൂന്നാം ശ്ലോകത്തിലെ 'കേവലത്തിൻ മഹിമ' എന്നിടത്തെ 'മഹിമ' ശബ്ദം സാംഖ്യന്മാരുടെയും ഉപനിഷത്തിന്റെയും നാമകരണത്തെ അനുസ്മരിപ്പിക്കുന്നു. സൃഷ്ടിക്കായി പ്രകൃതിയെ അംഗീകരിക്കുന്ന പുരുഷനിലെ വ്യക്തമായ ആദ്യ വിവർത്തമാണ് 'കേവലത്തിൻ മഹിമ'. അതുകൊണ്ടുതന്നെ ഈ മഹാനാത്മാവും സൃഷ്ടിമണ്ഡലത്തിനുള്ളിൽ നിൽക്കുന്ന പ്രതിഭാസമാണെന്നു വന്നു കൂടുന്നു. ഈ അനുഭൂതിദശയിൽ സർവ പ്രപഞ്ചവും താനാണെന്നനുഭവിച്ചു നിൽക്കുന്ന പ്രാണശരീരിയായ അഹത്തിന്റെ മഹിമയെയും നിരോധിച്ചാൽ മാത്രമേ ഉപാധിരഹിതമായ സദസത് പ്രതീതിയറ്റ അദ്വയാത്മതത്ത്വം പ്രകാശിക്കുകയുള്ളൂ. അതുകൊണ്ടാണ് പതിമൂന്നാം ശ്ലോകത്തിൽ കേവലത്തിൽ മഹിമയറ്റു മഹസ്സിലാണിടേണം എന്നു ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്.

ജീവാത്മാവിന്റെ ഈ വികാസപരിണാമം പൂർണമായും മനസിലാകണമെങ്കിൽ ജീവാത്മാവിന്റെ സ്വരൂപമെന്താണെന്നും തുടക്കമെവിടെയാണെന്നും ധരിക്കേണ്ടിയിരിക്കുന്നു. വേദാന്തപഠനത്തിനത്യന്തം ഉപകരിക്കുന്ന തത്ത്വനിർണയം നമുക്കു കഠോപനിഷത്തിൽ കാണാൻ കഴിയും. അതിപ്രകാരമാണ്.

*ഇന്ദ്രിയേഭ്യഃപരാഹ്യർത്ഥാ അർത്ഥേഭ്യശ്ചപരം മനഃ*
*മനസസ്തുപരാബുദ്ധിർബുദ്ധേരാത്മാ മഹാൻ പരഃ*
*മഹതഃപരമവ്യക്തമവ്യക്താത്പുരുഷഃ പരഃ*
*പുരുഷാന്നപരംകിഞ്ചിത് സാ കാഷ്ഠാ സാ പരാഗതിഃ*

*കഠോ. 3–10, 11*

ഇന്ദ്രിയങ്ങൾക്കുപരി അർഥങ്ങൾ, അർഥങ്ങൾക്കപ്പുറം, മനസ്, മനസിനുമേൽ ബുദ്ധി, ബുദ്ധിക്കുമപ്പുറം മഹാനാത്മാ, മഹാനാത്മാവിനുപരി അവ്യക്തം, അവ്യക്തത്തിനും മേൽ പുരുഷൻ. പുരുഷനപ്പുറം ഒന്നും തന്നെയില്ല. അതാണതിര്; അതു തന്നെയാണ് പരമഗതി. അതിസൂക്ഷ്മമായ ഒരു തത്ത്വവിശകലനമാണ് ഈ മന്ത്രത്തിൽ കാണുന്നത്. അന്തർമുഖനായി തന്റെ ഉള്ളിൽ സത്യത്തെ അന്വേഷിക്കുന്ന ഒരു സാധകനു വെളിപ്പെടുന്നവയാണിവ. സകല

പ്രപഞ്ചാനുഭൂതിയുമുളവാക്കുന്ന ആദ്യഘടകങ്ങൾ ഇന്ദ്രിയങ്ങളാണെന്നു കാണാൻ ആർക്കും പ്രയാസമില്ല. ഇന്ദ്രിയങ്ങൾക്കു പിന്നിൽ ശബ്ദസ്പർശ രൂപരസഗന്ധങ്ങളെന്ന ഭൂതതന്മാത്രകൾ. ഇവയാണ് അർഥങ്ങൾ. ഈ അർഥങ്ങളെ ഉൾക്കൊണ്ടു സുഖിക്കുകയും ദുഃഖിക്കുകയും ചെയ്യുന്ന മനസ്സ് അവയുടെ പിന്നിൽ. സുഖദുഃഖങ്ങളിൽ ഒട്ടൊരുവിരക്തി വന്ന് സങ്കല്പങ്ങളെ ഈശ്വരോന്മുഖമാക്കിത്തീർത്താൽ പ്രസാദമേന്തി പ്രകാശിച്ചു തെളിയുന്ന ബുദ്ധി വെളിപ്പെടും. ആ ബുദ്ധിയെ സാധനകളിൽ കൂടി സമന്വയിപ്പിച്ചു വളർത്തിയാൽ സർവവും താൻതന്നെയെന്ന സാക്ഷാത്കാരദശയെ ഉളവാക്കുന്ന പ്രാണശരീരിയായ മഹാനാത്മാ അഥവാ കേവലത്തിൻ മഹിമ തെളിയും. ഇതും നിരോധിക്കപ്പെട്ടാൽ പ്രകാശമയമായ അവ്യക്താവസ്ഥ അഥവാ അവ്യാകൃതാകാശത്തിന്റെ സാക്ഷാത്കാരം. അതിഗംഭീരമായ ഒരു ശൂന്യതയുടെ അനുഭവമാണിതെന്നു തത്ത്വവേദികൾ പറയുന്നു. പുരുഷൻ സൃഷ്ടിക്കായി പ്രകൃതിയുടെ ആവരണമേന്തി മറഞ്ഞു നിൽക്കുന്ന അവസ്ഥയാണിത്. ഇങ്ങനെ പ്രകൃതിയിൽപ്പെട്ടു മറഞ്ഞു നിൽക്കുന്ന പുരുഷനെയാണ് നിഷ്കൃഷ്ടമായി ഈശ്വരൻ എന്നു വേദാന്തികൾ വ്യവഹരിക്കുന്നത്. ഈ ശൂന്യതയും ഭേദിക്കപ്പെടുമ്പോഴാണ് സത്യസ്വരൂപനായ പുരുഷൻ ആദിത്യതുല്യം പ്രകാശിച്ചു വിളങ്ങുന്നത്. ഇവിടെ സത്യാന്വേഷണം അവസാനിക്കുന്നു. അദ്വയനായ ഈ പുരുഷനാണു പരമമായ സത്യം.

പുരുഷൻ നിത്യനും നിർവികാരനും ആനന്ദസ്വരൂപനുമാണ്. പുരുഷനിൽനിന്നും ഉദയം ചെയ്യുന്ന മായാശക്തി അജ്ഞാനാവരണം സൃഷ്ടിക്കുന്നതോടെ പുരുഷൻ ആ മറയിൽ പ്രതിബിംബിക്കുന്നു. ഉദിച്ചു നിൽക്കുന്ന സൂര്യൻ പാത്രത്തിൽ വെള്ളം വച്ചാൽ അതിൽ പ്രതിബിംബിക്കുന്നതുപോലെ, മായയുടെ ആവരണവും പുരുഷന്റെ പ്രതിബിംബവും ചേർന്നാണു പിന്നെ സകലസൃഷ്ടി കർമങ്ങളും നടത്തുന്നത്. വെള്ളത്തിൽ സൂര്യന്റെ പ്രതിബിംബം പതിച്ചാൽ അതിൽനിന്നും ചൂടും വെളിച്ചവുമുൾക്കൊണ്ട് വെള്ളം അലകളായും പതയായും കുമിളകളായും പരിണമിക്കുന്നതു നാം കാണുന്നുണ്ട്. പ്രതിബിംബം ഉൾക്കൊണ്ടു നിൽക്കുന്ന വെള്ളത്തിനാണീ പരിണാമങ്ങൾ. ഇവ പ്രതിബിംബമുളവാക്കിയ സാക്ഷാത് സൂര്യനെ ലേശവും ബാധിക്കുന്നില്ലെന്നു കാണാൻ പ്രയാസമില്ലല്ലോ. വെള്ളം വറ്റിയാൽ പ്രതിബിംബം സാക്ഷാത് സൂര്യനിൽ ലയിച്ചു രണ്ടും ഒന്നായിത്തീരുമെന്നുള്ളതും നിർവിവാദമാണ്. പരമാത്മസൂര്യൻ മായാജലത്തിൽ പ്രതിബിംബിക്കുമ്പോൾ പ്രപഞ്ചസൃഷ്ടിയുടെ ആദിഘടകമായ ഈശ്വരൻ ആവിർഭവിക്കുന്നു. ഈ ഈശ്വരൻ തന്നെയാണ് പുരാണങ്ങളിൽ യോഗനിദ്രയിൽ ആണ്ട വിഷ്ണുവായി ചിത്രീകരിക്കപ്പെടുന്നത്. അനന്തരം എല്ലാ പ്രപഞ്ചഘടകങ്ങളുടെ ബീജരൂപത്തിലുള്ള ആദ്യത്തെ മഹാചലനമുളവാകുന്നു. പ്രാണപ്രവാഹരൂപത്തിലുള്ള ഈ മഹാചലനമാണു മഹത്തത്ത്വം അഥവാ കേവലത്തിൻ മഹിമ. അജ്ഞാനമറയിൽ പ്രതിബിംബിക്കുന്ന പുരുഷതത്ത്വമാണ് അഹന്ത അഥവാ 'ഞാൻ' എന്ന ബോധം. വ്യക്തിക്കു ഗാഢനിദ്രയിലെന്നപോലെ ഈശ്വരനിൽ ഈ അഹന്ത ആവരണത്തിനുള്ളിൽ പ്രകടമാകാതെ മറഞ്ഞിരിക്കുന്നു. അതുകൊ

ണ്ടാണ് വിഷ്ണു യോഗനിദ്രയിൽ സ്ഥിതിചെയ്യുന്നതായി കൽപ്പിച്ചിരിക്കുന്നത്. ആദ്യ ചലനമായ മഹത്തത്ത്വം ആവിർഭവിക്കുന്നതോടെ പുരുഷപ്രതി ബിംബമായ അഹങ്കാരം പ്രസ്പഷ്ടമാകുന്നു. പക്ഷെ സർവവും താൻതന്നെ യെന്ന അനുഭൂതിയോടുകൂടി മഹത്തായ അഹന്തയായതുകൊണ്ടാണിതിനെ 'മഹാനാത്മാ' എന്നുപനിഷത്തു ഘോഷിക്കുന്നത്. ഇതു വീണ്ടും ചലിച്ച് ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന ഭൂതതന്മാത്രകളെ ഉളവാക്കി സങ്കല്പ രൂപത്തിലുള്ള സൂക്ഷ്മ ശരീരങ്ങൾക്കു രൂപം കൊടുക്കുന്നു. വെള്ളത്തിനു പരി പത നിറയുന്നതുപോലെ അങ്ങനെ ഒരു പ്രാപഞ്ചികമനസ്സു രൂപം കൊള്ളുന്നു. ഇതാണു പുരാണങ്ങളിലെ ബ്രഹ്മാവ്. വിഷ്ണുവിന്റെ പൊക്കി ളിൽ നിന്നുണ്ടാകുന്ന താമരയാണ് മഹത്തത്ത്വം. അതിലാണ് ബ്രഹ്മാവ് ആവിർഭവിക്കുന്നത്. പതയുടെ മുകളിൽ കുമിളകളെന്നപോലെ വേർതിരിഞ്ഞു വേർതിരിഞ്ഞ് ഈ പ്രാപഞ്ചികമനസ്സിൽ രൂപംകൊള്ളുന്നവയാണ് പ്രപഞ്ച ത്തിൽ കാണുന്ന സകല ശരീരങ്ങളും. സൗരയൂഥഘടകങ്ങളുൾപ്പെടെ പ്രപ ഞ്ചത്തിലുള്ള എല്ലാ പ്രതിഭാസങ്ങളും ഇങ്ങനെയുണ്ടായവയാണ്. വെള്ളത്തിൽ കണ്ട സൂര്യ പ്രതിബിംബത്തിന്റെ പ്രകാശവും ചൂടും അലയിലും കുമിളയി ലുമെല്ലാം പകർന്നു കിട്ടുന്നതുപോലെ മായാജലത്തിൽ പ്രതിബിംബിച്ചു മഹ ത്തത്ത്വമായി രൂപംകൊണ്ട പുരുഷൻ ഉപര്യുപരി ആവിർഭവിക്കുന്ന എല്ലാ ഘടകങ്ങളിലും ഞാൻ, ഞാൻ എന്ന അനുഭവത്തോടുകൂടി പകർന്നു നിൽക്കുന്നു എന്നു കാണാൻ പ്രയാസമില്ലല്ലോ. ഈ 'ഞാൻ' തന്നെയാണു ജീവൻ. കുമിളയും പതയും അലയും ഒന്നൊന്നായി അപ്രത്യക്ഷമായാൽ അവ യിലൊക്കെ പകർന്നുനിന്ന സൂര്യപ്രതിബിംബം വികസിച്ചു നിശ്ചലജലത്തിൽ പൂർണവികാസം പ്രാപിച്ചു ജലവും വറ്റുന്നതോടു കൂടി സാക്ഷാത്സൂര്യനിൽ ലയിച്ച് അതുമായി അദ്വയാവസ്ഥയെ പ്രാപിക്കുമെന്നും കാണാൻ വിഷമമില്ല. അതുപോലെ മനസും ബുദ്ധിയും മഹത്തത്ത്വവുമൊക്കെ അപ്രത്യക്ഷമായാൽ അഹംബോധം വികസിച്ച് അജ്ഞാനാവരണത്തിൽ നിശ്ചലതയെ പ്രാപിക്കു മെന്നും ആവരണം നീങ്ങിയാൽ പുരുഷനുമായി ഏകീഭവിച്ച് അദ്വയമായി ത്തീരുമെന്നും കാണേണ്ടതാണ്. അഹന്തയുടെ ഈ സങ്കോചവികാസപരി ണാമങ്ങൾ സൂക്ഷ്മമായി ധരിച്ചാൽ മാത്രമേ ആത്മോപദേശശതകത്തിലെ പത്തു മുതൽ പതിമൂന്നുവരെയുള്ള ശ്ലോകങ്ങൾ വ്യക്തമായി മനസ്സിലാക്കാൻ കഴിയൂ.

സങ്കല്പരൂപത്തിലുള്ള മനസ്സിന്റെ ഉത്ഭവസ്ഥാനം ഒരിരുണ്ട ആവരണ മാണെന്ന് അനുഭവം തെളിയിക്കുന്നു. നാം ഉറങ്ങുമ്പോൾ സങ്കല്പങ്ങൾ ലയിച്ച് ഇരുട്ടായിത്തീരുന്നു. ഉണരുമ്പോൾ ആ ഇരുട്ടിൽ നിന്നും സങ്കല്പ ങ്ങൾ വീണ്ടും ഉയരുന്നു. ഉറക്കത്തിൽ വ്യക്തികൾ അനുഭവിക്കുന്ന ആവര ണം, വാസനകൾ ലയിച്ചു കിടക്കുന്ന ഇടമായതുകൊണ്ട് തമോഗുണ പ്രധാ നമാണ്. ഉറങ്ങുമ്പോൾ ഒരിരുട്ടും അതിൽ മറഞ്ഞിരിക്കുന്ന 'ഞാനും' മാത്ര മാണുള്ളത്. പ്രഭാതത്തിൽ 'ഞാൻ' ഉണർന്നു വരുന്നതുകൊണ്ടു തന്നെ 'ഞാൻ' ഉറക്കത്തിൽ ഇരുട്ടിൽ മറഞ്ഞിരുന്നുവെന്നു സ്പഷ്ടം. അപ്പോൾ അജ്ഞാനത്തിന്റെ ഇരുട്ടും കൊണ്ടാണു നാം എല്ലാവരും പ്രാപഞ്ചിക വ്യവ

ഹാരങ്ങളിലേക്കു കടക്കുന്നത്. ചുരുക്കത്തിൽ പ്രപഞ്ചവ്യവഹാരങ്ങളിൽ മുഴുകിയിരിക്കുന്നവർ സ്വയം ഇരുട്ടിലാണ്. അതുകൊണ്ട് ആർക്കും സ്വന്തം സ്ഥിതി മറ്റുള്ളവർക്കു പറഞ്ഞു കൊടുക്കാൻ കഴിയാത്ത അന്ധരാണു പ്രാപഞ്ചികർ. ഇക്കാര്യമാണു ഗുരുദേവൻ സുന്ദരമായി പത്താം ശ്ലോകത്തിൽ പ്രതിപാദിക്കുന്നത്.

10 "ഇരുളിലിരിപ്പവനാരു? ചൊല്ക നീ"യെ-
ന്നൊരുവനുരപ്പതു കേട്ടു താനുമേവം
അറിവതിനായവനോടു "നീയുമാരെ"
ന്നരുളുമിതിൻപ്രതിവാക്യമേകമാകും.

ഇരുളിൽ ഇരിപ്പവൻ - അജ്ഞാനമാകുന്ന ഇരുട്ടിൽ മറഞ്ഞിരിക്കുന്ന; നീ ആര് - നീ ആരാണ്; ചൊൽക - പറയുക; എന്നു - എന്നിങ്ങനെ; ഒരുവൻ ഉരപ്പതു കേട്ട് - ഒരാൾ ചോദിക്കുന്നതു കേട്ട്; താനും - ഉത്തരം പറയേണ്ടയാളും; ഏവം - അതുപോലെ; അവനോട് - ചോദ്യം ചോദിച്ചയാളിനോട്; അറിവതിനായി - അയാളാരെന്നറിയാനായി; നീയുമാര് - നീയാരാണ്; എന്നരുളും - എന്നിങ്ങനെ തിരിച്ചു ചോദിക്കും; ഇതിൻ - ഈ രണ്ടു ചോദ്യത്തിനുമുള്ള; പ്രതിവാക്യം - ഉത്തരം; ഏകമാകും - ഒന്നുതന്നെയാണ്.

'അജ്ഞാനമാകുന്ന ഇരുട്ടിൽ മറഞ്ഞിരിക്കുന്ന നീയാരാണ്? പറയുക' എന്നിങ്ങനെ ഒരാൾ ചോദിക്കുന്നതുകേട്ട് ഉത്തരം പറയേണ്ടയാളും അതുപോലെ ചോദ്യം ചോദിച്ചയാളിനോട് അയാളാരെന്നറിയാനായി 'നീയാര്?' എന്നിങ്ങനെ തിരിച്ചു ചോദിക്കും. ഈ രണ്ടു ചോദ്യത്തിനുമുള്ള ഉത്തരം ഒന്നുതന്നെയാണ്.

## പ്രതിവാക്യമേകമാകും

ഇരുളിൽ ഇരിക്കുന്നവരാണ് പ്രാപഞ്ചികന്മാർ. അജ്ഞതയുടെ സന്താനങ്ങൾ. അവർക്കു സ്വസ്വരൂപത്തെക്കുറിച്ചു യാതൊരറിവുമില്ല. അന്ധരായ ലോകർ 'നീയാര് ? നീയാര് ?' എന്നു പരസ്പരം ചോദിച്ചു കഴിയുന്നു. ആർക്കും വ്യക്തമായി ഈ ചോദ്യത്തിനുത്തരം പറയാനും കഴിയുന്നില്ല. മനുഷ്യർ താനല്ലാത്ത എല്ലാറ്റിനെയും അറിയാൻ ശ്രമിക്കുന്നു. തന്നെക്കുറിച്ചു മാത്രം അവൻ അന്വേഷിക്കുന്നില്ല. 'നീയാര്?' എന്ന ചോദ്യമല്ലാതെ 'ഞാനാര് ?'എന്ന ചോദ്യം സ്വയം ചോദിക്കുന്നില്ലെന്നു ചുരുക്കം. 'ഞാനാര്' എന്ന ചോദ്യത്തിനുത്തരം കിട്ടിയാൽ 'നീയാര്?' എന്ന ചോദ്യത്തിനും ഉത്തരം കിട്ടും. രണ്ടു ചോദ്യങ്ങളുടെയും ഉത്തരം ഒന്നുതന്നെ. അതാണ് 'നീയും ഞാനും ഒരേ ബോധവസ്തു തന്നെ' എന്ന ഉത്തരം. സ്വയമറിയാത്തവൻ ലോകത്തെയറിയാൻ ശ്രമിക്കുന്നതു കുരുടൻ വെളിച്ചം കാണാൻ ശ്രമിക്കുന്നതുപോലെയാണ്. ഉപനിഷത്ത് ഈ ആശയം ഇങ്ങനെ വ്യക്തമാക്കുന്നു:

*അവിദ്യായാമന്തരേ വർത്തമാനാഃ*
*സ്വയം ധീരാഃ പണ്ഡിതം മന്യമാനാഃ*
*ദംദ്രമ്യമാണാഃ പരിയന്തിമൂഢാഃ*
*അന്ധേനൈവ നീയമാനായഥാന്ധാഃ* *കഠോ.ഉ. 2-5*

അജ്ഞാനത്തിൽപ്പെട്ടുഴലുന്നവർ സ്വയം ധീരന്മാരും പണ്ഡിതന്മാരുമാണെന്നു വെറുതേ അഭിമാനിക്കുന്നു. പല വക്രഗതികളും അംഗീകരിച്ച് അത്തരം മൂഢന്മാർ ചുറ്റിത്തിരിഞ്ഞ് ക്ലേശിക്കുന്നു. കുരുടന്മാരാൽ നയിക്കപ്പെടുന്ന കുരുടന്മാർക്കു തുല്യമാണിവരുടെ സ്ഥിതി.

'നീയാര്? നീയാര്?' എന്ന ചോദ്യത്തിനുത്തരം ഒന്നേയുള്ളൂ എന്നു പ്രസ്താവിച്ചുവല്ലോ. എന്താണാ ഉത്തരം? ഇതാണടുത്ത പദ്യത്തിലെ പ്രതിപാദ്യം. ഉത്തരമൊന്നേയുള്ളൂവെങ്കിൽ ഇവിടെ പലതെന്തുകൊണ്ടു കാണുന്നു? ഇക്കാര്യവും ഇവിടെത്തന്നെ പ്രതിപാദിക്കുന്നു.

11 'അഹമഹ'മെന്നരുളുന്നതൊക്കെയാരാ-
യുകിലകമേ പലതല്ലതേകമാകും;
അകലുമഹന്തയനേകമാകയാലീ
തുകയിലഹംപൊരുളും തുടർന്നിടുന്നു.

അകമേ – അന്തർമ്മുഖമായി ഏകാഗ്രപ്പെട്ട്; ആരായുകിൽ – സത്യം അന്വേഷിച്ചറിഞ്ഞാൽ; 'അഹമഹ'മെന്നരുളുന്നതൊക്കെ – ഞാൻ, ഞാൻ എന്നിങ്ങനെ എല്ലാരിലും പ്രകടമാകുന്ന അനുഭവം; പലതല്ല – അനേകമല്ല; അതേകമാകും – അത് ഒരേ ബോധവസ്തുതന്നെയെന്നു തെളിയും; അകലും അഹന്ത – സത്യാനുഭവത്തോടെ ഇല്ലാതായി മറയുന്ന ഈ ജീവാത്മഭാവം; അനേകമാകയാൽ – ഉപാധിഭേദമനുസരിച്ചു പലതായി വേർതിരിയുന്നതുകൊണ്ട്; അഹം പൊരുളും – ഈ ജീവാത്മാവിന്റെ തത്ത്വമായി വിളങ്ങുന്ന സത്യവും; ഈ തുകയിൽ തുടർന്നിടുന്നു – ഈ വിധം അനേകമായി വേർതിരിഞ്ഞപോലെ കാണാനിടവരുന്നു.

അന്തർമ്മുഖമായി ഏകാഗ്രപ്പെട്ട് സത്യം അന്വേഷിച്ചറിഞ്ഞാൽ ഞാൻ, ഞാൻ എന്നിങ്ങനെ എല്ലാവരിലും പ്രകടമാകുന്ന അനുഭവം അനേകമല്ല; അത് ഒരേ ബോധവസ്തു തന്നെയെന്നു തെളിയും. സത്യാനുഭവത്തോടെ ഇല്ലാതായിമറയുന്ന ഈ ജീവാത്മഭാവം ഉപാധിഭേദമനുസരിച്ചു പലതായി വേർതിരിയുന്നതുകൊണ്ട് ഈ ജീവാത്മാവിന്റെ തത്ത്വമായി വിളങ്ങുന്ന സത്യവും ഈ വിധം അനേകമായി വേർതിരിഞ്ഞപോലെ കാണാനിടവരുന്നു.

**അകലുമഹന്ത**

(10–ാം പദ്യത്തിന്റെ മുഖവുര ഒന്നുകൂടി വായിച്ചു നോക്കുക.) അന്വേഷിച്ചു ചെന്നാൽ എല്ലാവരിലും അനുഭവപ്പെടുന്ന ഞാൻ, ഞാൻ എന്ന ബോധം ഒന്നുതന്നെയാണെന്നു ബോധ്യമാകും. ജലത്തിലെ സൂര്യപ്രതിബിംബം കുമിളകളിൽ പകർന്നു കിട്ടുന്നതുപോലെ അജ്ഞാനാവരണത്തിൽ ഉണ്ടായ പരമാത്മ പ്രതിബിംബം തന്നെയാണ് വ്യക്തിബുദ്ധികളിൽ ഞാൻ, ഞാൻ എന്നിങ്ങനെ ജീവാത്മസ്വരൂപമായി പ്രകടമാകുന്നത്. പ്രതിബിംബത്തിനു കാരണമായ ഉപാധികൾ പലതായതുകൊണ്ടാണ് പ്രതിബിംബങ്ങളും പലതായത്. കുമിളകൾ അനേകമുണ്ടെങ്കിൽ അതിലൊക്കെക്കൂടി സൂര്യപ്രതിബിംബങ്ങളും അനേകമുണ്ടാകാമല്ലോ. സൂര്യനൊന്നേയുള്ളെങ്കിലും അനേകം പാത്രങ്ങളിൽ

വെള്ളമുണ്ടെങ്കിൽ പ്രതിബിംബങ്ങൾ അനേകം കാണും. പക്ഷെ വെള്ളം ഇല്ലാതാകുന്നതോടു കൂടി അകന്നു സാക്ഷാത് സൂര്യനിലേക്കു പിൻവാങ്ങുന്നവയാണ് ഈ സകല പ്രതിബിംബങ്ങളും. അഹന്തകൾ പരമാത്മ സൂര്യന്റെ പ്രതിബിംബങ്ങൾ മാത്രമാണ്. മായാനിർമിതമായ ബുദ്ധിജലത്തിലാണ് ഈ പ്രതിബിംബങ്ങൾ സ്ഫുരിച്ചു നിൽക്കുന്നത്. ബുദ്ധി അകന്നു കഴിഞ്ഞാൽ പ്രതിബിംബം സ്വയം പരമാത്മ സൂര്യനുമായി ഏകീഭവിക്കും. അതുകൊണ്ടാണു ശ്ലോകത്തിൽ 'അകലുമഹന്തയനേകമാകയാൽ' എന്നു പറഞ്ഞിരിക്കുന്നത്. പക്ഷെ അനേകം ബുദ്ധികൾ ഉള്ളിടത്തോളം അഹം പൊരുളായ പരമാത്മാവ് പ്രതിബിംബങ്ങളിൽക്കൂടി അനേകമായി തോന്നാനിടവരും; അനേകപാത്രങ്ങളിൽ പ്രതിബിംബിച്ചു നിൽക്കുന്ന സൂര്യന്മാരെപ്പോലെ. 'ഈ തുകയിലഹം പൊരുളും തുടർന്നിടുന്നു' അതായത് പ്രതിബിംബങ്ങളായ അഹന്തകൾ അനേകമായതുകൊണ്ട് അഹംപൊരുളായ പരമാത്മാവും അനേക ജീവാത്മക്കളുടെ രൂപത്തിൽ പലതായി ഭവിച്ചതുപോലെ കാണപ്പെടുന്നു. 'തുക' എന്ന പദത്തിന് അനേകങ്ങളുടെ കൂട്ടം എന്നർഥം. ഉപാധികളായ ഇന്ദ്രിയങ്ങളെയും മനസിനെയും ബുദ്ധിയെയും അകറ്റി നോക്കുമ്പോൾ അഹന്തയകലും; പരമാത്മാവിൽ ലയിക്കും. ഇതാണ് 'അകമേയാരാഞ്ഞു' കണ്ടെത്തൽ. അതോടെ സർവപ്രപഞ്ചവും പരമാത്മസത്ത തന്നെയാണെന്ന ബോധവും ഉദയം ചെയ്യും. ഇങ്ങനെ നീയാര്, നീയാര് എന്ന ചോദ്യത്തിനുള്ള ഏകമായ ഉത്തരം കണ്ടെത്താവുന്നതാണ്.

ജലത്തിലെ സൂര്യപ്രതിബിംബം അലയും പതയും കുമിളയും സൃഷ്ടിച്ച് എങ്ങനെ വിരാജിക്കുന്നുവോ അതുപോലെ അജ്ഞതയിൽ പ്രതിബിംബിച്ച് അഹന്തയായി നിൽക്കുന്ന ആത്മ സത്യം തന്നെയാണ് ബുദ്ധി, മനസ്, ശരീരം ഇവയെ ഒക്കെ സൃഷ്ടിച്ചനുഭവിക്കുന്നത്. അവിദ്യ അഥവാ സ്വരൂപവിസ്മരണം ഒന്നു മാത്രമാണ് ഉപര്യുപരിനാമരൂപങ്ങളെ സൃഷ്ടിക്കുന്നത്. അവിദ്യ നശിക്കുന്നതോടു കൂടി അവിദ്യാകാര്യങ്ങളായ നാമരൂപങ്ങളും അന്തർധാനം ചെയ്യും. ജലം വറ്റുന്നതോടുകൂടി അലയും പതയും കുമിളയും അകന്ന് ജലത്തിലെ സൂര്യപ്രതിബിംബം സാക്ഷാത് സൂര്യനിൽ ഏകീഭവിക്കുന്നതുപോലെ അഹന്തയും സ്വരൂപാനുഭൂതിനേടി പരമാത്മാവുമായി ഏകീഭവിക്കും. ഇതാണടുത്ത ശ്ലോകത്തിലെ പ്രതിപാദ്യം

12 തൊലിയുമെലുമ്പുമലം ദുരന്തമന്തഃ-
കലകളുമേന്തുമഹന്തയൊന്നു കാൺക!
പൊലിയുമിതന്യപൊലിഞ്ഞു പൂർണമാകും
വലിയൊരഹന്ത വരാ വരം തരേണം.

ദുരന്തം - ജീർണിച്ചുനശിക്കുന്ന; തൊലിയും എലുമ്പുമലം - തൊലി, എല്ല്, പലതരം അഴുക്കുകൾ ഇവ ചേർന്ന ദേഹത്തെയും; അന്തഃകലകളും - സങ്കല്പത്തിന്റെ വിവിധ ഘട്ടങ്ങളായ ബുദ്ധി, മനസ്, ചിത്തം എന്നീ അന്തഃകരണഘടകങ്ങളെയും; എന്തും - ഉണ്ടാക്കിയനുഭവിക്കുന്നത്; അഹന്ത ഒന്നു - 'ഞാൻ' എന്ന അഹംബോധം ഒന്നുമാത്രമാണ്; കാൺക - ചിന്തിച്ചുനോ

ക്കുക; ഇതു പൊലിയും – സത്യാനുഭവത്തോടെ ഈ അഹന്ത ഇല്ലാതാകും; അന്യ പൊലിഞ്ഞു – അവിദ്യ നശിച്ച്; പൂർണമാകും – ഈ അഹംബോധം പൂർണ ബ്രഹ്മത്തെ പ്രാപിക്കും; വലിയൊരഹന്ത – അതുകൊണ്ട് ശക്തിമത്തായ അഹങ്കാരം; വരാവരം തരേണം – വരാതിരിക്കാൻ കാരുണ്യത്തോടെ അനുഗ്രഹിക്കണം.

ജീർണിച്ചുനശിക്കുന്ന തൊലി, എല്ല്, പലതരം അഴുക്കുകൾ ഇവ ചേർന്ന ദേഹത്തെയും സങ്കല്പത്തിന്റെ വിവിധ ഘട്ടങ്ങളായ ബുദ്ധി, മനസ്, ചിത്തം, എന്നീ അന്തഃകരണ ഘടകങ്ങളെയും ഉണ്ടാക്കിയനുഭവിക്കുന്നത് 'ഞാൻ' എന്ന അഹംബോധം ഒന്നുമാത്രമാണ്. ചിന്തിച്ചുനോക്കുക. സത്യാനുഭവത്തോടെ ഈ അഹന്ത ഇല്ലാതാകും. അവിദ്യ നശിച്ച് ഈ അഹംബോധം പൂർണബ്രഹ്മത്തെ പ്രാപിക്കും. അതുകൊണ്ട് ശക്തിമത്തായ അഹങ്കാരം വരാതിരിക്കാൻ കാരുണ്യത്തോടെ അനുഗ്രഹിക്കണം.

## അന്യപൊലിഞ്ഞു പൂർണമാകും

ആനന്ദഘനമായ ആത്മാവിൽ 'ഞാൻ' എന്ന ജീവഭാവവും തുടർന്ന് അന്തഃകരണം ശരീരം എന്നിവയും അവിദ്യ അഥവാ സ്വരൂപവിസ്മരണ രൂപത്തിലുള്ള അജ്ഞാനം കൊണ്ട് ഉണ്ടെന്നു തോന്നുന്ന കാഴ്ചകളാണ്. ഈ അന്തഃകരണവും ജീവനു ദുഃഖമുണ്ടാക്കുവാൻ മാത്രമേ ഉപകരിക്കുന്നുള്ളൂ. സ്വരൂപസ്മരണരൂപത്തിലുള്ള സത്യാനുഭവം ശക്തിപ്പെടുന്നതോടെ ദുരന്തങ്ങളായ ഇവ ഒഴിഞ്ഞുമാറി അഹംബോധരൂപത്തിലുള്ള ജീവഭാവവും ഇല്ലാതാകും. അഹംബോധത്തിന്റെ പൂർണവിലയമാണ് ജിവാത്മപരമാത്മൈക്യം. അതോടെ സർവത്ര നിറഞ്ഞുനിൽക്കുന്ന ആനന്ദഘനമായ സത്യം സ്വരൂപമായി തെളിയും. അജ്ഞാനത്തിലെ ബോധപ്രതിബിംബമാണല്ലോ അഹംബോധം അഥവാ ജീവൻ. ആദ്ധ്യാത്മിക സാധനയുടെ ക്ലേശകരമായ ഭാഗമാണ് 'അഹം' ബോധത്തിന്റെ മയപ്പെടുത്തൽ. ആ ഐന്ദ്രജാലികൻ ഒളിച്ചും പതുങ്ങിയും പല പ്രകാരത്തിൽ സാധകനെ പീഡിപ്പിച്ചുകൊണ്ടിരിക്കും. എപ്പോൾ പ്രത്യക്ഷപ്പെടുമെന്നോ എപ്പോൾ മറയുമെന്നോ കൃത്യമായി നിശ്ചയിക്കാൻ വയ്യാത്തവണ്ണം നന്മയുടെയും തിന്മയുടെയും വേഷമണിഞ്ഞു പല പ്രകാരത്തിലും ഈ 'അഹം' ബോധമാകുന്ന ഒളിപ്പോർ ഭടൻ സത്യാന്വേഷിയെ വിഷമിപ്പിച്ചുകൊണ്ടിരിക്കും. ഒരു സാധകൻ ഈ അഹന്തയെക്കുറിച്ചു സദാ ജാഗരൂകനായി വർത്തിക്കേണ്ടതാണ്. ഭഗവത്പാദങ്ങളിൽ സർവാർപ്പണം ചെയ്തു സർവം ഭഗവന്മയമായി ഭാവന ചെയ്യുക മാത്രമാണ് അഹന്തയെ ജയിക്കാനുള്ള എളുപ്പവഴി. അതുകൊണ്ടാണു ഗുരുദേവൻ ശ്ലോകത്തിന്റെ അവസാനം 'വലിയൊരഹന്ത വരാ വരം തരേണം' എന്നു പ്രാർഥിക്കാൻ ആവശ്യപ്പെട്ടിരിക്കുന്നത്.

സർവവും പരമാത്മസ്വരൂപമാണെന്നു ഭാവനചെയ്ത് ആത്മാർപ്പണബുദ്ധിയോടുകൂടി സങ്കല്പങ്ങളെയും വാസനകളെയും ഒഴിച്ചുമാറ്റിയാലേ അഹന്ത പൊലിഞ്ഞു പൂർണസത്യാനുഭവം കൈവരൂ. ഈ സാധനാരഹസ്യമാണടുത്ത പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

13 ത്രിഗുണമയം തിരുനീറണിഞ്ഞൊരീശ-
ന്നകമലരിട്ടു വണങ്ങിയക്ഷമാറി
സകലമഴിഞ്ഞുതണിഞ്ഞു കേവലത്തിൻ-
മഹിമയുമറ്റു മഹസ്സിലാണിടേണം.

ത്രിഗുണമയം - സത്ത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു മായാഗുണങ്ങൾ കൂടിച്ചേർന്നുണ്ടായിരിക്കുന്ന പ്രപഞ്ചമാകുന്ന; തിരുനീറണിഞ്ഞൊരീശന്ന് - ദിവ്യഭസ്മം പൂശിവിലസുന്ന പരമാത്മാവിന്; അകമലരിട്ടുവണങ്ങി - ഹൃദയ പുഷ്പം അർപ്പിച്ചുനമസ്കരിച്ച്; അക്ഷമാറി - മനസ്സടങ്ങി; സകലമഴിഞ്ഞു - സങ്കല്പങ്ങൾ ഒടുങ്ങി; തണിഞ്ഞു - വാസന നശിച്ച്; കേവലത്തിൽ മഹിമ യുമറ്റു - സകലവും താൻതന്നെയാണെന്നുള്ള ഉത്കടാനുഭൂതിയുളവാക്കുന്ന മഹത്തത്ത്വസാക്ഷാത്കാരവും ഈശ്വരാഹന്തയുടെ ഒളിസ്ഥലമായ അവ്യക്താ വസ്ഥയും പിന്നിട്ട്; മഹസ്സിലാണിടേണം - ജ്യോതിസ്വരൂപമായ അദ്വയപരമാ ത്മസത്തയിൽ ഏകീഭവിക്കണം.

സത്ത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു മായാഗുണങ്ങൾ കൂടിച്ചേർന്നു ണ്ടായിരിക്കുന്ന പ്രപഞ്ചമാകുന്ന ദിവ്യഭസ്മം പൂശിവിലസുന്ന പരമാത്മാവിനു ഹൃദയപുഷ്പം അർപ്പിച്ചു നമസ്കരിച്ചു മനസ്സടങ്ങി, സങ്കല്പങ്ങൾ ഒടുങ്ങി, വാസന നശിച്ച് സകലവും താൻ തന്നെയാണെന്നുള്ള ഉത്കടാനുഭൂതിയുള വാക്കുന്ന മഹത്തത്ത്വസാക്ഷാത്കാരവും ഈശ്വരാഹന്തയുടെ ഒളിസ്ഥലമായ അവ്യക്താവസ്ഥയും പിന്നിട്ടു ജ്യോതിസ്വരൂപമായ അദ്വയപരമാത്മസത്തയിൽ ഏകീഭവിക്കണം.

## മഹസ്സിലാണിടേണം

ഈ പദ്യത്തിൽ നിരന്തരമായ ആത്മാനുസന്ധാനം, ശമദമാദിസാധനാ നുഷ്ഠാനംകൊണ്ടുള്ള മനോജയം, പൂർണമായ സങ്കല്പനിരോധം, വാസ നാക്ഷയം, മഹത്തത്ത്വസാക്ഷാത്കാരം, സമ്പൂർണമായ അഹന്താനാശം എന്നീ വിദ്യാദശകളെ സുന്ദരങ്ങളായ കൊച്ചുമലയാള പദങ്ങളിൽ ആഴമേ റിയ അനുഭൂതിയുടെ ആസ്വാദ്യത പ്രകടമാകുംവിധം ചിത്രീകരിച്ചിരിക്കുന്നു. സത്ത്വം, രജസ്സ്, തമസ്സ് എന്നീ മായാഗുണങ്ങളുടെ കൂടിക്കലർപ്പാണ് പ്രപഞ്ചം. പ്രകാശത്തിന്റെ ഗുണമാണു സത്ത്വം. രജസ്സ് കർമത്തിന്റെ ഗുണമാണ്. തമസ് മോഹത്തിന്റെ ഗുണവും. ഇവിടെ ത്രിഗുണങ്ങളുടെ കൂടിക്കലർപ്പായ പ്രപ ഞ്ചത്തെ ശിവസ്വരൂപിയായ പരമാത്മാവണിഞ്ഞിരിക്കുന്ന ദിവ്യഭസ്മമായി കണ ക്കാക്കണം. ഒരുപക്ഷേ അങ്ങനെയായിരിക്കാം വിഭൂതി വിഭൂഷിതനായ ശിവന്റെ സങ്കല്പം. തന്നെയും തന്റെ സർവസ്വത്തെയും ആ ജഗദീശ്വരനായർപ്പിക്കണം. വാസ്തവത്തിൽ തന്റേതായൊന്നുമില്ല, എല്ലാം ജഗദീശ്വരന്റേതാണ് എന്നറി യുന്നതാണ് സർവാർപ്പണം. ജഗദീശ്വരമയമാണു പ്രപഞ്ചമെന്നറിഞ്ഞു സർവത്ര ആത്മഭാവനനിലനിർത്തുന്നതാണ് അകമലരിട്ടുവണങ്ങുക; ഉള്ളിൽ വിഷയസങ്കല്പങ്ങളുടെ സ്ഥാനത്ത് എല്ലാം ഈശ്വരസ്വരൂപം എന്ന ബ്രഹ്മ ഭാവന ഉറപ്പിക്കണമെന്നു താത്പര്യം. തുടർന്നു കർമമെല്ലാം ഈശ്വരാരാധ നയെന്നു ഭാവനചെയ്യണം. ഇതുതന്നെയാണ് ഹൃദയപുഷ്പാർച്ചന. ശ്ലോക

ത്തിൽ 'അക്ഷ'പദത്തിന് ഇന്ദ്രിയങ്ങളുടെയെല്ലാം ഇന്ദ്രിയമായ മനസ്സെന്നർഥം. അക്ഷം മാറി; മനസ്സടങ്ങി. സാധനാനുഷ്ഠാനംകൊണ്ടുള്ള മനോജയമാണ് ഇതുകൊണ്ടർഥമാക്കുന്നത്. മനസിനെ കീഴടക്കിയാലും സങ്കല്പങ്ങൾ നില നിൽക്കും. അവയെ വീണ്ടും പൂർണമായി നിരോധിക്കേണ്ടതാണ്. വിചാരവി കാരപ്രവാഹമാണു മനസ്. ഈ പ്രവാഹത്തെ നിയന്ത്രിച്ചാലും ഒറ്റയ്ക്കൊ റ്റയ്ക്കു സങ്കല്പങ്ങൾ പൊന്തിമറഞ്ഞുകൊണ്ടിരിക്കും. അവയും തടയപ്പെ ടണം. 'സകലമഴിഞ്ഞു' എന്നതു പൂർണ്ണമായ സങ്കല്പനിരോധത്തെ കാണി ക്കുന്നു. വാസനകളുടെ സ്ഥൂലരൂപങ്ങളാണ് സങ്കല്പങ്ങൾ. അബോധമന സിൽ ഒളിഞ്ഞുകിടക്കുന്ന ഇഷ്ടാനിഷ്ടങ്ങളാണു വാസനകൾ. വാസനകൾ വിത്തും സങ്കല്പങ്ങൾ വളർന്ന ചെടികളുമാണ്. സങ്കല്പങ്ങൾ നിരോധിക്ക പ്പെട്ടാലും വാസനകൾ അവശേഷിക്കും. ഒരു സാധകൻ നിരന്തരമായ ആത്മ ഭാവനയിൽക്കൂടി വാസനകളെയും തുടച്ചുമാറ്റണം. തത്ത്വഭാവന, മനോനാശം, വാസനാക്ഷയം ഇവ ഏകകാലത്തഭ്യസിച്ചാലേ ജീവന്മുക്തി സാധ്യമാവൂ. 'തണിഞ്ഞു' എന്ന പദംകൊണ്ട് വാസനാജയത്തെ പ്രതിപാദിച്ചിരിക്കുന്നു. 'കേവലത്തിൻ മഹിമ' മഹത്തത്ത്വസാക്ഷാത്കാരമാണെന്നു മുൻപ് വിവരി ച്ചിട്ടുണ്ടല്ലോ. മഹത്തത്ത്വദശകഴിഞ്ഞുള്ള അവ്യക്താവസ്ഥയിൽ ഈശ്വരാഹന്ത ഒളിഞ്ഞിരിക്കുന്നതുകൊണ്ട് അവ്യക്താവസ്ഥയുടെ തള്ളിമാറ്റലും 'കേവല ത്തിൻമഹിമയറുക' എന്ന പ്രക്രിയയിൽ ഉൾക്കൊള്ളുന്നുവെന്നോർക്കേണ്ട താണ്. അദ്വയബ്രഹ്മസ്വരൂപവുമായി ഏകീഭവിക്കലാണ് 'മഹസ്സിലാഴുക'. ഏഴു മുതൽ പതിമൂന്നുവരെയുള്ള ശ്ലോകങ്ങളിൽ സാധനാനുഷ്ഠാനങ്ങളിൽക്കൂടി അഹംബോധത്തെ വികസിച്ചുകൊണ്ടുള്ള വിദ്യാമാർഗത്തിലെ പുരോഗതി അദ്വൈതസത്യസാക്ഷാത്കാരംവരെ ചർച്ച ചെയ്തിരിക്കുന്നതായികാണാം.

പതിമൂന്നാം പദ്യം രചിക്കുമ്പോൾ താഴെക്കൊടുക്കുന്ന പ്രസിദ്ധമായ ഉപനിഷന്മന്ത്രവും ഗുരുദേവന്റെ സ്മൃതിപഥത്തിൽ ഉണ്ടായിരുന്നിരിക്കണം:

*ഭിദ്യതേഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവസംശയാഃ*
*ക്ഷീയന്തേ ചാസ്യ കർമാണി തസ്മിൻ ദൃഷ്ടേ പരാവരേ*

*മുണ്ഡ.ഉ. 2; 2–9*

പരമാത്മദർശനത്തോടുകൂടി ഹൃദയത്തിലെ വാസനയുടെ കെട്ടു പൊട്ടുന്നു. സകലസംശയങ്ങളും മുറിക്കപ്പെടുന്നു. കർമങ്ങൾ ക്ഷയിക്കുന്നു. ഈ മന്ത്രത്തിലും സങ്കല്പാത്മകായ സൂക്ഷ്മശരീരത്തിന്റെയും വാസനാമയ മായ കാരണശരീരത്തിന്റയും നാശംകൊണ്ടു സാധിക്കേണ്ടതാണ് പരമാത്മ ദർശനമെന്നു വ്യക്തമാക്കപ്പെട്ടിരിക്കുന്നു.

അദ്വൈതസത്യത്തിന്റെ സാക്ഷാത്കാരം ത്രിഭുവനത്തിനും പരമകാര ണമായ അനന്തസത്തയുടെ സാക്ഷാത്കാരമാണ്. ഏഴു പദ്യങ്ങൾകൊണ്ട് ഈ സാക്ഷാത്കാര പ്രക്രിയ സമഗ്രമായി പ്രതിപാദിച്ചുതീർത്തു. ഇതു കണ്ടിട്ട് ഇത്ര എളുപ്പമാണോ സത്യസാക്ഷാത്കാരമെന്നാരും ചിന്തിച്ചു പോകരുതെന്നു ഗുരുദേവൻ അടുത്ത പദ്യത്തിൽ ഒരു മുന്നറിയിപ്പു നൽകുകയാണ്:

74-2003 37

14 ത്രിഭുവനസീമകടന്നു തിങ്ങിവിങ്ങും
ത്രിപുടി മുടിഞ്ഞു തെളിഞ്ഞിടുന്ന ദീപം
കപടയതിക്കു കരസ്ഥമാകുവീലെ-
ന്നുപനിഷദുക്തിരഹസ്യമോർത്തിടേണം.

ത്രിഭുവനസീമകടന്നു തിങ്ങിവിങ്ങും - മൂന്നു ലോകങ്ങളെയും കടന്ന് ഇടതിങ്ങി നിറഞ്ഞു നിൽക്കുന്നതും; ത്രിപുടി മുറിഞ്ഞു - അറിവ്, അറിയപ്പെടുന്ന വസ്തു, അറിയുന്നവൻ എന്ന ഭേദമില്ലാത്തതും; തെളിഞ്ഞിടുന്നദീപം - അനുഭവസ്വരൂപമായി സ്വയം പ്രകാശിച്ചു വിളങ്ങുന്നതുമായ ബോധസത്യം; കപടയതിക്കു കരസ്ഥമാകുവീല - രാഗദ്വേഷങ്ങൾ പോകാത്ത കപടസന്ന്യാസിക്കനുഭവപ്പെടുകയില്ല; എന്നുപനിഷദുക്തി രഹസ്യമോർത്തിടേണം - എന്നു ഉപനിഷത്തുകൾ പ്രഖ്യാപിച്ചിട്ടുള്ളതോർത്ത് അർപ്പണ ബുദ്ധിയോടെ സാധനകൾ അനുഷ്ഠിക്കണം.

മൂന്നു ലോകങ്ങളെയും കടന്ന് ഇടതിങ്ങി നിറഞ്ഞു നിൽക്കുന്നതും അറിവ്, അറിയപ്പെടുന്നവസ്തു, അറിയുന്നവൻ എന്ന ഭേദമില്ലാത്തതും അനുഭവസ്വരൂപമായി സ്വയം പ്രകാശിച്ചു വിളങ്ങുന്നതുമായ ബോധസത്യം രാഗദ്വേഷങ്ങൾ പോകാത്ത കപടസന്ന്യാസിക്കനുഭവപ്പെടുകയില്ല എന്നുപനിഷത്തുകൾ പ്രഖ്യാപിച്ചിട്ടുള്ളതോർത്ത് അർപ്പണബുദ്ധിയോടെ സാധനകൾ അനുഷ്ഠിക്കണം.

## ഉപനിഷദുക്തിരഹസ്യമോർത്തിടേണം

അറിവും അറിയപ്പെടുന്ന വസ്തുവും അറിയുന്നയാളും ചേർന്നതാണു ത്രിപുടി. പ്രപഞ്ചാനുഭവം ആർക്കെവിടെയായാലും ഈ ത്രിപുടിയിലൊതുങ്ങുന്നു. സൂക്ഷ്മജഡമായ മനസും സുഖദുഃഖാത്മകമായ അതിന്റെ ദ്വന്ദ്വാനുഭൂതിയുമാണു ത്രിപുടിയിലെ അറിവ്. പ്രപഞ്ചത്തിലെ സ്ഥൂല ജഡപദാർഥങ്ങളാണ് അറിയപ്പെടുന്ന വസ്തുക്കൾ. സൂക്ഷ്മജഡത്തെയും സ്ഥൂലജഡത്തെയും പിന്നിൽനിന്നുകൊണ്ട് അറിഞ്ഞനുഭവിക്കുന്ന ഞാൻ, ഞാൻ എന്ന ബോധമാണ് അറിയുന്നയാൾ. ത്രിപുടിയിലെ ജ്ഞാനവും ജ്ഞേയവും ജ്ഞാതാവും തികച്ചും സാപേക്ഷങ്ങളായ താൽക്കാലിക പ്രതിഭാസങ്ങളാണ്. ഇവയിലോരോന്നിനും മറ്റു രണ്ടെണ്ണത്തെയുമാശ്രയിച്ചേ നിലനില്പുള്ളൂ. സങ്കല്പത്തെയും 'ഞാനെന്ന' ബോധത്തെയും ആശ്രയിച്ചു സ്ഥൂലപ്രപഞ്ചം സ്ഥിതിചെയ്യുന്നു. സ്ഥൂല പ്രപഞ്ചത്തെ ആശ്രയിച്ചു സങ്കല്പവും 'ഞാനെ'ന്ന ബോധവും സ്ഥിതിചെയ്യുന്നു. 'ഞാനെ'ന്ന ബോധത്തെയാശ്രയിച്ചു സങ്കല്പവും സ്ഥൂലപ്രപഞ്ചവും നിലനിൽക്കുന്നു. ഇവയിലൊന്നില്ലെങ്കിൽ മറ്റു രണ്ടുമില്ല. ഇതിനെന്താണർഥം? ഇവ മൂന്നും ഒരിന്ദ്രജാലംമാത്രമാണെന്ന് ഇവയുടെ അന്യോന്യാശ്രയത്വം വിളിച്ചറിയിക്കുന്നു. അങ്ങനെയാണെങ്കിൽ ഈ ഇന്ദ്രജാലത്തിനാശ്രയമായി നിരപേക്ഷമായ സ്വതന്ത്രമായ ഒരധിഷ്ഠാനം, ഒരൈന്ദ്രജാലികൻ ഉണ്ടായേപറ്റൂ. ലോകത്താർക്കും നിഷേധിക്കാനാവാത്ത

ഒരു വസ്തുതയാണിത്. അന്യോന്യാശ്രയബദ്ധമായ കൺകെട്ടവസാനിച്ചാൽ മാത്രമേ ഐന്ദ്രജാലികനെ കാണാനൊക്കൂ. അങ്ങനെ ത്രിപുടി മുടിഞ്ഞു കഴിയുമ്പോൾ ത്രിഭുവനപ്രതിഭാസത്തിനാധാരമായിരുന്നതും അനന്തവുമായ സത്യം സ്വയം പ്രകാശിക്കാൻ തുടങ്ങുന്നു. അതുകൊണ്ടാണ് ത്രിലോകങ്ങളുടെ അതിരുകളെയും അതിക്രമിച്ച് ആദ്യന്തരഹിതമായി ദേശകാലാതീതമായി ജ്വലിച്ചുകൊണ്ടിരിക്കുന്ന ദീപമായി ഗുരുദേവൻ ഈ ശ്ലോകത്തിൽ അഖണ്ഡബോധസത്യത്തെ ചിത്രീകരിച്ചിരിക്കുന്നത്. അങ്ങനെയുള്ള സത്യം കപടസന്ന്യാസിമാർക്ക് കൈവരികയില്ലെന്നുള്ള ഉപനിഷത് പ്രഖ്യാപനങ്ങൾ ഓർത്തുകൊള്ളേണ്ടതാണ്.

ഇവിടെ ത്രിഭുവനസീമ കടന്നുതിങ്ങിവിങ്ങുന്നതാണു പരമാത്മസ്വരൂപമെന്നു പറയുമ്പോൾ ചില വേദാന്തസിദ്ധാന്തങ്ങൾ ഓർത്തിരിക്കേണ്ടതാണ്. അഖണ്ഡബോധമാണു ബ്രഹ്മമെങ്കിലും സാധാരണക്കാരനു പ്രപഞ്ചവും ബ്രഹ്മവുമായുള്ള ബന്ധം ഒട്ടൊന്നു വെളിപ്പെടുത്തിക്കൊടുക്കാൻവേണ്ടി സത്യദർശികൾ പറഞ്ഞിട്ടുള്ളത് ബ്രഹ്മത്തിന്റെ നാലിലൊരു ഭാഗത്തു മാത്രമേ പ്രപഞ്ചപ്രതിഭാസമുള്ളൂ എന്നാണ്. പരമാത്മാവിന്റെ നാലിൽ മൂന്നുഭാഗവും പ്രപഞ്ചത്തിന്റെ നിഴൽപോലുമില്ലാതെ ദിവ്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നുവെന്നാണ്:

*പാദോസ്യ വിശ്വാഭൂതാനി*
*ത്രിപാദസ്യാമൃതം ദിവി* — *പു. സൂ. 3*

എന്നാണു പുരുഷസൂക്തം മൂന്നാം മന്ത്രം പ്രഖ്യാപിക്കുന്നത്. ഭഗവത്ഗീതയിൽ വിഭൂതിയോഗമെന്ന പത്താമദ്ധ്യായത്തിന്റെ ഒടുവിൽ ഭഗവാനും അർജുനനോടിങ്ങനെ പറഞ്ഞു കാണുന്നു:

*അഥവാ ബഹുനൈതേന*
*കിംജ്ഞാതേനതവാർജുന*
*വിഷ്ടഭ്യാഹമിദം കൃത്സ്നം*
*ഏകാംശേന സ്ഥിതോജഗത്.* — *ഭഗ. ഗീ. 10–42*

അർജുന, അല്ലെങ്കിൽ എന്തിനാണു നീയിതൊക്കെയറിയുന്നത്? ഞാൻ എന്റെ ഒരംശംകൊണ്ട് സകലപ്രപഞ്ചത്തെയും ഉളവാക്കി പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നു!

കപട യതികൾക്കു മുന്നറിയിപ്പു നൽകുന്ന ഉപനിഷദുക്തികൾ അനേകമുണ്ട്. ഗുരുദേവൻതന്നെ ഭാഷാന്തരപ്പെടുത്തിയിട്ടുള്ള ഈശാവാസ്യോപനിഷത്തിലെ ഒരു മന്ത്രം ഇവിടെ ഉദ്ധരിക്കാം:

*അവിദ്യയെയുപാസിക്കുന്നവരന്ധതമസ്സിലും*
*പോകുന്നു വിദ്യാരതരങ്ങതേക്കാൾ കൂരിരുട്ടിലും* — *ഈശാ.ഉ. 11*

ഭൗതിക സുഖഭോഗങ്ങളിൽ ഉഴന്നു നടക്കുന്നവർ കൊടിയ ഇരുട്ടിലാണ്. വിദ്യാമാർഗത്തിൽ ചരിച്ചു പരമലക്ഷ്യത്തിലെത്തുന്നതിനു മുൻപ് വഴിയിൽ രമിച്ചു നിന്നു പോകുന്നവർ അതിനെക്കാൾ കൂരിരുട്ടിലാണ്.

ഏഴുമുതൽ പതിനാലുവരെ ശ്ലോകങ്ങളിൽ ഒരു സാധകന്റെ വ്യക്തിനിഷ്ഠമായ സാധനകൾ ക്രമേണ വളർന്നു പരമാത്മസാക്ഷാത്കാരം വരെയെത്തിച്ചേരുന്ന പ്രക്രിയ സുസൂക്ഷ്മം ചിത്രീകരിച്ചിട്ടു ഈ സാധനാഘട്ടങ്ങൾ കടന്നുപോകുമ്പോഴുണ്ടാകുന്ന ചില വിശിഷ്ടാനുഭൂതികളെയും വെളിപ്പെടുന്ന പ്രപഞ്ചരഹസ്യങ്ങളെയും ചിത്രീകരിക്കുകയാണടുത്ത ഏതാനും പദ്യങ്ങളിൽ. കാലബോധം പ്രപഞ്ചചലനങ്ങളെ മുഴുവൻ നിയന്ത്രിക്കുന്നുവെന്നാണല്ലോ നാം കണക്കാക്കുന്നത്. ലോകം കാലചക്രത്തിൽ കറങ്ങുന്നു എന്ന പറച്ചിൽ തന്നെ അങ്ങനെയുണ്ടായതാണല്ലോ. പക്ഷേ അല്പം ആലോചിക്കുന്ന ഒരാൾക്കു മനസിലാകും കാലാനുഭവം മനസിന്റെ വെറും കല്പനമാത്രമാണ്. ചില പ്രാപഞ്ചിക വസ്തുക്കളുടെ ചലനങ്ങളെ അളവുകോലായി സ്വീകരിച്ചുകൊണ്ട് അഖണ്ഡവും അചഞ്ചലവുമായ ഏതോ ഒന്നിനെ ഖണ്ഡം ഖണ്ഡമാക്കി കല്പിക്കുന്നതാണ് കാലമെന്നറിയപ്പെടുന്നത്. ഒരു ഘടികാരത്തിന്റെ സൂചി ചലിക്കുമ്പോൾ ഏതോ ഒന്നിനെ നാം സെക്കന്റുകളായും മിനിട്ടുകളായും മുറിക്കുന്നു. ഏതിനെയാണിങ്ങനെ വിഭജിക്കുന്നത്? ഭൂമിയുടെ ചലനത്തെ ആസ്പദമാക്കി നാം ഏതോ ഒന്നിനെ പകലായും രാത്രിയായും മുറിക്കുന്നു. ഏതിനെയാണിങ്ങനെ മുറിക്കുന്നത്? ഈ വിഭജനം യഥാർഥത്തിൽ സംഭവിക്കുന്നുണ്ടോ? സൂര്യനിൽ ആൾക്കാർ താമസമുണ്ടെങ്കിൽ അവർ രാത്രിയും പകലും നിശ്ചയിക്കുന്നതെങ്ങനെയായിരിക്കും? ഇങ്ങനെ ചിന്തിച്ചുപോയാൽ കാലം അവരവർ ചില പ്രത്യേക പ്രപഞ്ചചലനങ്ങളെ ആസ്പദമാക്കി ഇഷ്ടംപോലെ കല്പിച്ചുണ്ടാക്കുന്ന ഒരു മിഥ്യാപ്രതിഭാസമാണെന്നാർക്കും ബോധ്യപ്പെടും. മിഥ്യാസങ്കല്പമായ കാലത്തെയാശ്രയിക്കുന്ന പ്രപഞ്ചത്തിന്റെ കഥയപ്പോഴെന്താകും? ഈ ചിന്തയിവിടെ നിൽക്കട്ടെ. നമ്മുടെ ബുദ്ധിക്കു പിടിച്ചെടുക്കാൻ കഴിയാത്ത ഏതോ അഖണ്ഡവസ്തുവിൽ ഉളവാകുന്ന ചലനങ്ങളാണു കാലസങ്കല്പത്തിനു കാരണമെന്നു കണ്ടുവല്ലോ. ആ അഖണ്ഡവസ്തുതന്നെയാണ് വേദാന്തിയുടെ കാലസ്വരൂപിയായ പരബ്രഹ്മം. അതിന്റെ അഖണ്ഡതയെ വെളിപ്പെടുത്തിത്തരുന്ന വിദ്യയാണു ബ്രഹ്മവിദ്യ. ബ്രഹ്മവിദ്യയുടെ അനുഭൂതിമണ്ഡലത്തിലേയ്ക്കു കടക്കുന്നവർ കാലസങ്കല്പത്തിനതീതരായിത്തീരുന്നുവെന്നാണ് ഗുരുദേവൻ അടുത്ത ശ്ലോകത്തിൽ വിവരിക്കുന്നത്:

15 പരയുടെ പാലു നുകർന്ന ഭാഗ്യവാന്മാർ-
ക്കൊരു പതിനായിരമാണ്ടൊരലപ്നേരം;
അറിവപരപ്രകൃതിക്കധീനമായാ-
ലരനൊടിയായിരമാണ്ടുപോലെ തോന്നും.

പരയുടെ ആത്മാവിനോടടുപ്പിക്കുന്ന പരാവിദ്യയിലൂടെ പരപ്രകൃതിനേടി; പാലുനുകർന്ന - നിരന്തരമായ ആത്മാനന്ദമനുഭവിക്കുന്ന; ഭാഗ്യവാന്മാർക്ക്

– ജ്ഞാനികൾക്ക്; ഒരുപതിനായിരമാണ്ട് – പതിനായിരം വർഷം; ഒരല്പ നേരം – നിമിഷംപോലെ കടന്നുപോകും; അറിവ് – ബോധം; അപരപ്രകൃതി ക്കധീനമായാൽ – ജഡത്വത്തിനു ശക്തികൂട്ടുന്ന അപരാവിദ്യയിലൂടെ അപര പ്രകൃതിക്കു വശപ്പെട്ടുപോയാൽ; അരനൊടി – അരനിമിഷം; ആയിരമാണ്ടു പോലെ തോന്നും – ആയിരം വർഷംപോലെ നീണ്ടുപോകുന്നതായി അനുഭ വപ്പെടും.

ആത്മാവിനോടടുപ്പിക്കുന്ന പരാവിദ്യയിലൂടെ പരപ്രകൃതി നേടി നിര ന്തരമായ ആത്മാനന്ദമനുഭവിക്കുന്ന ജ്ഞാനികൾക്ക് പതിനായിരം വർഷം നിമിഷംപോലെ കടന്നുപോകും. ബോധം ജഡത്വത്തിനു ശക്തികൂട്ടുന്ന അപ രാവിദ്യയിലൂടെ അപരപ്രകൃതിക്കു വശപ്പെട്ടു പോയാൽ അരനിമിഷം ആയിരം വർഷംപോലെ നീണ്ടു പോകുന്നതായി അനുഭവപ്പെടും.

## അരനൊടിയായിരമാണ്ടുപോലെ തോന്നും

വിദ്യ പരാവിദ്യയെന്നും അപരാവിദ്യയെന്നും രണ്ടായി തിരിയുന്നു. പരാ വിദ്യ പരപ്രകൃതിക്കും അപരാവിദ്യ അപരപ്രകൃതിക്കും വഴിതെളിക്കുന്നു. പരാപ്രകൃതി സത്യത്തോടടുപ്പിക്കുമ്പോൾ അപരാപ്രകൃതി പ്രാപഞ്ചിക സുഖ ഭോഗങ്ങൾക്കായി പ്രേരിപ്പിക്കുന്നു. പരാപ്രകൃതി സങ്കല്പങ്ങളെക്കുറിച്ച് അഖ ണ്ഡബോധാനുഭവത്തിനു ശക്തികൂട്ടുമ്പോൾ അപരാപ്രകൃതി ജഡസങ്കല്പ ങ്ങളെ വർധിപ്പിച്ച് ജഡാനുഭവത്തിനു ശക്തികൂട്ടുന്നു. പരപ്രകൃതിക്കുഹേതു വായ പരാവിദ്യയെ വിദ്യയെന്നും അപരപ്രകൃതിക്കു ഹേതുവായ അപരാവി ദ്യയെ അവിദ്യയെന്നും വ്യവഹരിക്കാറുണ്ട്. സമയെന്നും അന്യയെന്നുമുള്ള പേരുകൾ സ്വീകരിച്ചുകൊണ്ട് ഇവയെക്കുറിച്ചു ഗുരുദേവൻ തന്നെ ഇനിമേൽ വിശദമായി ചർച്ച ചെയ്യുന്നുണ്ട്. പരപ്രകൃതിയെ ആശ്രയിച്ചു സത്യബോധം വളരുന്തോറും കർമചലനങ്ങളെ അവലംബമാക്കിയുള്ള കാലസങ്കല്പത്തിനു ശക്തി കുറയുന്നു. അതുകൊണ്ടാണ് 'പരയുടെ പാലുനുകർന്ന ഭാഗ്യവാ ന്മാർക്ക്' പതിനായിരമാണ്ട് അല്പനേരമായിട്ടേ തോന്നൂ എന്നു പറഞ്ഞിരി ക്കുന്നത്. പരയുടെ പാല് ആത്മാനന്ദമല്ലാതെ മറ്റൊന്നുമല്ല. അവിദ്യാകല്പി തങ്ങളായ നിരവധി നാമരൂപങ്ങളിൽപെട്ട് അറിവു ഭിന്നിക്കാൻ ഇടയായാൽ കാലസങ്കല്പം അതിനെ ശക്തിയായി പിടികൂടുകയും ലോകജീവിതം ക്ലേശ ഭൂയിഷ്ഠമായിത്തീരുകയും ചെയ്യും. അതുകൊണ്ടാണ് അറിവ് അപരപ്രകൃ തിയെ ആശ്രയിക്കുന്നവർക്ക് അരനിമിഷം ആയിരമാണ്ടുപോലെ തോന്നു മെന്നു പറഞ്ഞിരിക്കുന്നത്. സുഖം സമയദൈർഘ്യം കുറയ്ക്കും; ദുഃഖം സമ യദൈർഘ്യം വർധിപ്പിക്കും. ഇതനുഭവസിദ്ധമാണല്ലോ.

പരയുടെ പാല് എങ്ങനെയാണു ഭുജിക്കാൻ സാധിക്കുക? മനസിനെ ധ്യാനനിഷ്ഠകൊണ്ടു സങ്കല്പരഹിതമാക്കുന്നതോടെ പ്രാണശക്തി ഉജ്ജ്വ ലിച്ചു സുഷുമ്നാ നാഡിവഴി ഭ്രൂമദ്ധ്യത്തെ ലക്ഷ്യമാക്കി ചലിക്കാൻ തുടങ്ങു മെന്ന് മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. പ്രാണശക്തി സുഷുമ്നയിൽ പ്രവേ ശിക്കുന്നതോടുകൂടി വിവിധ തരത്തിലുള്ള അനാഹതധ്വനികൾ കേട്ടു തുട ങ്ങുന്നു. സ്വയം പൊന്തുന്ന ശബ്ദങ്ങളായതുകൊണ്ടാണിവയെ അനാഹത

ധ്വനികളെന്നു വിളിക്കുന്നത്. ഈ ധ്വനികളിൽ മനസിനെ ഏകാഗ്രപ്പെടുത്തിയാൽ ആ നാദങ്ങളോടൊത്തു മനസും പരമാത്മസത്തയിൽ ലയിച്ചേകീഭവിക്കുന്നു. തുടർന്ന് ഉജ്ജ്വലമായ സത്യബോധം ആവിർഭവിക്കുകയും ചെയ്യുന്നു. ഗംഭീരമായ ഈ അനുഭൂതിയാണടുത്ത പദ്യത്തിൽ വിവരിക്കുന്നത്:

16 അധികവിശാലമരുപ്രദേശമൊന്നായ്
നദി പെരുകുന്നതുപോലെ വന്നു നാദം
ശ്രുതികളിൽ വീണു തുറക്കുമക്ഷിയെന്നും
യതമിയലും യതിവര്യനായിടേണം.

അധികവിശാലമരുപ്രദേശമൊന്നായ് – വളരെ വിസ്തൃതമായ മരുഭൂമിയിൽ നിറയെ; നദി പെരുകുന്നതുപോലെ – നദി ഒഴുകിനിറയുന്നതുപോലെ; നാദം വന്നു – ഹൃദയാകാശത്തിൽ ദിവ്യനാദം ഇരമ്പി വന്നു; ശ്രുതികളിൽ വീണു – വ്യക്തമായി കേൾക്കാനിട വന്നു; അക്ഷി തുറക്കും – ജ്ഞാനോദയമുണ്ടാകും; എന്നും – അതുകൊണ്ട് എപ്പോഴും; യതമിയലും – മനസിനെ അടക്കിനിയന്ത്രിച്ച്; യതിവര്യനായിടേണം – യോഗിയായി ജീവിതം നയിക്കേണ്ടതാണ്.

വളരെ വിസ്തൃതമായ മരുഭൂമിയിൽ നിറയെ നദി ഒഴുകി നിറയുന്നതുപോലെ ഹൃദയാകാശത്തിൽ ദിവ്യനാദം ഇരമ്പിവന്നു വ്യക്തമായി കേൾക്കാനിടവന്നു ജ്ഞാനോദയമുണ്ടാകും. അതുകൊണ്ട് എപ്പോഴും മനസിനെ അടക്കി നിയന്ത്രിച്ചു യോഗിയായി ജീവിതം നയിക്കേണ്ടതാണ്.

## ശ്രുതികളിൽ വീണുതുറക്കുമക്ഷി

സങ്കല്പങ്ങൾ പൂർണമായും നിരോധിക്കപ്പെടുമ്പോൾ ഹൃദയം ശൂന്യാകാശത്തിന്റെ പ്രതീതിയുളവാക്കുന്നു. അങ്ങനെയുള്ള ഹൃദയത്തെയാണിവിടെ മരുപ്രദേശത്തോടുപമിച്ചിരിക്കുന്നത്. മരുഭൂമിയിൽ നദീപ്രവാഹം പോലെ ശൂന്യാകാശത്തിൽ പ്രാണശക്തിയുടെ പ്രസരവും അനേകതരം അനാഹത ധ്വനികളുടെ ആവിർഭാവവും ഉണ്ടാകുന്നു. ഇതിനെ ശബ്ദകോലാഹലത്തോടെ പ്രവഹിക്കുന്ന നദിയോടുപമിച്ചതു തികച്ചും അനുഭൂതിയുടെ ആസ്വാദ്യതയോടെയാണെന്ന് ഓർക്കേണ്ടതാണ്. ശ്രീശങ്കരഭഗവത് പാദർ 'യോഗതാരാവലി' എന്ന കൃതിയിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:

*സരേചപൂരൈരനിലസ്യ കുംഭൈ-*
*സ്സർവാസുനാഡീഷു വിശോധിതാസു*
*അനാഹതാഖ്യോബഹുഭിഃ പ്രകാരൈ-*
*രന്തഃപ്രവർതേതസദാ നിനാദഃ*

പ്രാണായാമഘടകങ്ങളായ രേചകപൂരകകുംഭങ്ങൾകൊണ്ട് എല്ലാ നാഡികളും ശുദ്ധീകരിക്കപ്പെട്ടു കുണ്ഡലിനീ പ്രാണപ്രസരമാരംഭിക്കുമ്പോൾ അനേക വിധത്തിലുള്ള അനാഹതനാദങ്ങൾ ഒരു യോഗിക്ക് ഹൃദയത്തിൽ ആവിർഭവിച്ചു കേൾക്കാൻ ഇടവരുന്നു. നാദവൈവിധ്യത്തെക്കുറിച്ചു ശങ്കരഭ

ഗവത്പാദരുടെ പ്രഥമശിഷ്യനായ സുരേശ്വരാചാര്യർ ദക്ഷിണാമൂർത്തി സ്ത്രോത്രത്തിനു വ്യാഖ്യാനമെഴുതുമ്പോൾ ഒരുകാരികയിൽ ഇങ്ങനെ പറഞ്ഞു കാണുന്നു:

*പ്രാണേ സുഷുമ്നാം സംപ്രാപ്തേ നാദോഽന്തഃ ശ്രൂയതേഽഷ്ടധാ*
*ഘണ്ടാദുന്ദുഭിശംഖാബ്ധിവീണാവേണ്വാദി താളവത്.*

പ്രാണപ്രസരം സുഷുമ്നയിലേക്കു കടന്നു കഴിഞ്ഞാൽ ഉള്ളിൽ എട്ടു തരം നാദങ്ങൾ കേൾക്കാനിടവരുന്നു. മണിനാദം, ദുന്ദുഭിഘോഷം, ശംഖ ധ്വനി, വീണാരവം, വേണുഗാനം എന്നിവയൊക്കെ അതിൽ ഉൾപ്പെടുന്നു. ഈ അനാഹതധ്വനികളിൽ ഏകാഗ്രപ്പെടുത്തി മനസ്സിനെ ജയിക്കുന്ന യോഗത്തിനാണ് നാദലയയോഗമെന്നും, നാദാനുസന്ധാനയോഗമെന്നും മറ്റും യോഗികൾ പേരിട്ടിരിക്കുന്നത്. 'പ്രബോധസുധാകര'മെന്ന കൃതിയിൽ ശങ്കര ഭഗവത്പാദർ ഈ നാദാനുസന്ധാനയോഗം വിശദമായി പ്രതിപാദിക്കുന്നുണ്ട്. ഹഠയോഗവിധിപ്രകാരം പ്രാണായാമം ശീലിക്കാതെ ധ്യാനത്തിൽകൂടി മനോനിയന്ത്രണം നേടുന്നവർക്കും പ്രാണശക്തിയുടെ ഉദയത്തോടെ അനാഹത ധ്വനികൾ കേൾക്കാൻ കഴിയുമെന്ന് അതിൽ പ്രസ്താവിക്കുന്നു. ഒന്നുരണ്ടു പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കാം:

*ഭേരീമൃദംഗശംഖാദ്യാഹതനാദേമനഃക്ഷണംരമതേ*
*കിംപുനരനാഹതേഽസ്മിൻമധുരമധുരേഽഖണ്ഡിതേ സ്വച്ഛേ*

*പ്രബോ. 146*

'ഭേരീമൃദംഗശംഖാദി കൃത്രിമ വാദ്യഘോഷങ്ങളിൽ നമ്മുടെ മനസ് അല്പനേരത്തേയ്ക്കു രമിക്കുന്നു. അകൃത്രിമവും മധുരമധുരവും തുടർന്നു നിലനിൽക്കുന്നതും സ്വച്ഛവുമായ അനാഹതധ്വനിയിൽ മനസ് അലിഞ്ഞു ചേരുമെന്നു പ്രത്യേകം പറയാനുണ്ടോ?

*നാദാഭ്യന്തർവർത്തിജ്യോതിര്യദ്വർത്തതേഹിചിരം*
*തത്രമനോലീനം ചേന്നപുനഃസംസാരബന്ധായ*

*പ്രബോ. 148*

'അനാഹതനാദത്തിനുള്ളിൽ തുടർന്നു ബ്രഹ്മജ്യോതിസ്സും ഇടതിങ്ങുന്നു. മനസ് അതിൽ ലയിച്ചാൽ പിന്നെ സംസാരബന്ധമുണ്ടാകുന്നതല്ല! ഇതു തന്നെ ഗുരുദേവൻ 'ജനനീ നവരത്നമഞ്ജരി'യിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നു:

*എന്നാശയംഗതിപെറും നാദഭൂമിയിലമർന്നാവിരാഭപടരും*
*ചിന്നാഭിയിൽ ത്രിപുടിയെന്നാണറുംപടി കലർന്നാറിടുന്നു ജനനീ.*

'അമ്മേ, എന്റെ ഹൃദയം അനാഹതനാദഭൂമിയിൽ ലയിച്ചു പ്രകാശം പരത്തുന്ന ആത്മസ്വരൂപത്തിൽ ത്രിപുടി നശിച്ച് ഏകീഭവിച്ചാശ്വസിക്കുന്നതെന്നാണ്? ഈ നാദാനുസന്ധാനയോഗം മറ്റുള്ള യോഗങ്ങളെക്കാളൊക്കെ

ശ്രേഷ്ഠമാണെന്നും ശങ്കരഭഗവത്പാദർ പ്രസ്താവിച്ചു കാണുന്നു. ഇത്ര വിശിഷ്ടമായ നാദലയയോഗത്തിന്റെ അനുഭൂതി തുളുമ്പുന്ന പ്രതിപാദനമാണ് പതിനാറാം ശ്ലോകത്തിൽ ഗുരുദേവൻ നിർവഹിച്ചിരിക്കുന്നത്. 'തുറക്കുമക്ഷി' എന്നുള്ളതുകൊണ്ട് ജ്യോതിർമയമായ ബ്രഹ്മജ്ഞാനം ഉദയം ചെയ്യുമെന്നർഥം.

ആത്മാവ് മൂന്നു ശരീരങ്ങളെ ആശ്രയിച്ചാണ് പ്രപഞ്ചാനുഭവത്തിൽപെട്ടു സംസാരബന്ധത്തിൽ കുടുങ്ങുന്നത്. ഒരു സത്യാന്വേഷിക്ക് ഈ മൂന്നു ശരീരങ്ങളെയും കടന്നുപോകേണ്ടതുണ്ട്. മനോഹരമായ ഒരു രൂപകല്പനയിലൂടെ അടുത്ത പദ്യത്തിൽ ഗുരുദേവൻ ഈ മൂന്നു ശരീരങ്ങളെയും കുറിച്ചു പ്രതിപാദിച്ചിരിക്കുന്നു. സങ്കല്പജയം സ്ഥൂലസൂക്ഷ്മശരീരങ്ങളെയും നാദലയം കാരണശരീരത്തെയും തള്ളിമാറ്റാൻ സഹായിക്കുന്നു. അതുകൊണ്ടാണ് നാദലയപ്രതിപാദനത്തിനുശേഷം ഈ മൂന്നു ശരീരങ്ങളെയും കുറിച്ച് പ്രതിപാദിക്കാൻ ഇടയായത്.

17 അഴലെഴുമഞ്ചിതളാർന്നു രണ്ടുതട്ടായ്
ച്ചുഴലുമനാദിവിളക്കു തൂക്കിയാത്മാ
നിഴലുരുവായെരിയുന്നു നെയ്യതോ, മുൻ
പഴകിയവാസന, വർത്തി വൃത്തിയത്രേ.

അഴലെഴും - ചൂടുപരത്തി കത്തുന്ന; അഞ്ചിതളാർന്നു - അഞ്ചുനാളങ്ങളോടുകൂടിയ; രണ്ടു തട്ടായ് - രണ്ടു തട്ടുകളുള്ള; ചുഴലും - കറങ്ങിക്കൊണ്ടിരിക്കുന്ന; അനാദിവിളക്കുതൂക്കി - ആദിയില്ലാത്ത ഒരു വിളക്കു തൂക്കി; ആത്മാ - ബോധസ്വരൂപനായ ആത്മാവ്; നിഴലുരുവായ് - നിഴൽ ശരീരത്തിനുള്ളിൽ സ്ഥിതിചെയ്ത്; എരിയുന്നു - എരിഞ്ഞുകൊണ്ടിരിക്കുന്നു; നെയ്യതോ - ഈ വിളക്കിനെരിയാനുള്ള നെയ്യാകട്ടെ; മുൻപഴകിയ വാസന - മുൻകാലങ്ങളിൽ ആർജിച്ച കർമവാസനയാണ്; വർത്തി - എരിയാനുള്ള തിരി; വൃത്തിയത്രേ - ചിത്തസങ്കല്പങ്ങൾ തന്നെയാണ്.

ചൂടുപരത്തി കത്തുന്ന അഞ്ചു നാളങ്ങളോടു കൂടിയ രണ്ടു തട്ടുകളുള്ള കറങ്ങിക്കൊണ്ടിരിക്കുന്ന ആദിയില്ലാത്ത ഒരു വിളക്കു തൂക്കി ബോധസ്വരൂപനായ ആത്മാവ് നിഴൽ ശരീരത്തിനുള്ളിൽ സ്ഥിതിചെയ്ത് എരിഞ്ഞുകൊണ്ടിരിക്കുന്നു. ഈ വിളക്കിനെരിയാനുള്ള നെയ്യാകട്ടെ മുൻകാലങ്ങളിൽ ആർജിച്ച കർമവാസനയാണ്. എരിയാനുള്ള തിരി ചിത്തസങ്കല്പങ്ങൾ തന്നെയാണ്.

## നിഴലുരുവായെരിയുന്നു

ആത്മപ്രതിബിംബം മൂന്നു ശരീരങ്ങളേന്തി ചലിക്കുന്ന സംസാരഗതിയെ മനോഹരമായ ഒരു രൂപകല്പനയിൽ കൂടി നമ്മെ ബോധ്യപ്പെടുത്തുകയാണ് ഗുരുദേവൻ. ആത്മാവ് കാരണശരീരം, സൂക്ഷ്മശരീരം, സ്ഥൂലശരീരം എന്നീ മൂന്നുപാധികളെ ആശ്രയിച്ചാണ് പ്രപഞ്ചാനുഭവമുളവാക്കുന്നത്. ഗാഢനിദ്രയിൽ ആത്മാവിനനുഭവപ്പെടുന്ന ഇരുണ്ട മറയാണ് കാരണശരീരം. ഉറക്കത്തിൽ സ്ഥൂലശരീരവും സൂക്ഷ്മശരീരവും വിസ്മരിക്കപ്പെടുന്നു. ഒരിരുളിന്റെ രൂപത്തിലുള്ള കാരണശരീരവും അതിൽ ഒളിഞ്ഞിരിക്കുന്ന ആത്മാവും മാത്രം

അവശേഷിക്കുന്നു. ഈ കാരണശരീരമാണ് ആത്മാവിനെ മൂടുന്ന അജ്ഞാനമറ. ഉറക്കത്തിൽ ഇന്ദ്രിയങ്ങളുടെയും മനസിന്റെയും പ്രവർത്തനം നിശ്ശേഷം നിലയ്ക്കുന്നു. ഈ കാരണശരീരത്തെയാണു ശ്ലോകത്തിൽ 'നിഴലുരു'വെന്നു വെളിപ്പെടുത്തിയിരിക്കുന്നത്. വിളക്കു കത്തുമ്പോൾ ചുവട്ടിൽ നിഴൽ പതിക്കുക സാധാരണമാണല്ലോ. ഇങ്ങനെ അടിയിൽ തമോമയമായ നിഴൽ നിലനിറുത്തിക്കൊണ്ടെരിയുന്ന ഈ സംസാരവിളക്കിന് എരിയുന്ന രണ്ടു തട്ടുകളുണ്ട്. അവയാണ് സൂക്ഷ്മശരീരവും സ്ഥൂലശരീരവും. സൂക്ഷ്മങ്ങളായ ജ്ഞാനേന്ദ്രിയങ്ങളും കർമേന്ദ്രിയങ്ങളും പഞ്ചപ്രാണന്മാരും ബുദ്ധിയും മനസും ചേർന്നതാണ് സൂക്ഷ്മശരീരം. മാംസാസ്ഥിമയമായതാണ് സ്ഥൂലശരീരം. സ്ഥൂലശരീരത്തിലെന്നപോലെ സൂക്ഷ്മശരീരത്തിലും ഇന്ദ്രിയങ്ങളുള്ളതുകൊണ്ടാണ് സ്വപ്നാവസ്ഥയിൽ പ്രപഞ്ചത്തെ സൃഷ്ടിച്ചനുഭവിക്കാൻ കഴിയുന്നത്. സൂക്ഷ്മശരീരത്തിന്റെ സ്വതന്ത്രമായ പ്രവർത്തനരംഗമാണ് സ്വപ്നം. സ്ഥൂലശരീരത്തിന്റെ പ്രവർത്തനരംഗം ഉണർന്നിരുന്നു ബാഹ്യവിഷയങ്ങളെ അനുഭവിക്കുന്ന ജാഗ്രത്താണ്. സുഖദുഃഖങ്ങൾ അനുഭവിച്ചുകൊണ്ട് ഉണ്ടായി മറയുന്ന ശരീരങ്ങളാണ് സൂക്ഷ്മശരീരവും സ്ഥൂലശരീരവും. അതുകൊണ്ടാണിവയെ ചുഴലുന്ന വിളക്കിന്റെ എരിയുന്ന രണ്ടു തട്ടുകളായി കല്പിച്ചിരിക്കുന്നത്. ജീവിതം അഥവാ സംസാരം തന്നെയാണ് വിളക്ക്. അതിലെ എരിയുന്ന രണ്ടു തട്ടുകൾ സൂക്ഷ്മസ്ഥൂലശരീരങ്ങൾ. ഈ തട്ടുകളിലെ അഴലെഴുന്ന അഞ്ചിതളുകൾ പഞ്ചജ്ഞാനേന്ദ്രിയങ്ങളാണ്. കർമേന്ദ്രിയങ്ങളും പ്രാണന്മാരുമൊക്കെയുണ്ടെങ്കിലും അറിവിനെ സമാഹരിച്ചു ജ്വലിക്കുന്ന ഇതളുകൾ ജ്ഞാനേന്ദ്രിയങ്ങൾ മാത്രമാണ്. ഇന്ദ്രിയജന്യങ്ങളായ അറിവുകൾ ജ്ഞാനിയുടെ ദൃഷ്ടിയിൽ ദുഃഖദായകങ്ങളായതുകൊണ്ടാണ് 'അഴലെഴുമഞ്ചിതൾ' എന്നു പറഞ്ഞിരിക്കുന്നത്. അഗ്നിയുടെ സ്ഥാനത്താണാത്മാവ്. ആവർത്തിച്ചുറപ്പിച്ചിട്ടുള്ള വാസനയാണ് എണ്ണ. അന്തഃകരണത്തിൽ പൂർവജന്മാർജിതങ്ങളായി അടിഞ്ഞുകിടക്കുന്ന രാഗദ്വേഷങ്ങളാണ് 'മുൻപഴകിയവാസന.' സങ്കല്പങ്ങൾ തിരികളും. വാസനയിൽ നിന്നാണ് സങ്കല്പങ്ങൾ പൊന്തുന്നത്. എണ്ണയിൽ നിന്നു തിരികൾ നീങ്ങിവരുന്നതുപോലെ. ആ തിരികളിൽ അഗ്നിയുടെ സ്ഥാനത്തുള്ള അറിവാകുന്ന ആത്മാവു പ്രകാശിച്ചു ചൂടുണ്ടാക്കുന്നു. അതായതു ദുഃഖിക്കുന്നു. അതുകൊണ്ടാണ് 'എരിയുന്നു' എന്നു പറഞ്ഞിരിക്കുന്നത്. ജ്ഞാനേന്ദ്രിയങ്ങൾ വഴി അഞ്ചു നാളങ്ങളായി പിരിഞ്ഞാണ് ഈ തിരികൾ എരിയുന്നത്. എണ്ണയുടെ ഗുണമനുസരിച്ചാണു തിരിയുടെ പ്രകാശം. പലതരം എണ്ണകളിൽ കത്തുന്ന തിരികൾക്കു പലതരം പ്രകാശങ്ങളാണ് കാണപ്പെടുക. അതുപോലെ വാസനകളുടെ സ്വഭാവമനുസരിച്ചാണ് സങ്കല്പങ്ങൾ പ്രകാശിക്കുന്നത്. സദ്വാസനകളാണെങ്കിൽ സത്സങ്കല്പങ്ങൾ; ദുർവാസനകളാണെങ്കിൽ ദുസ്സങ്കല്പങ്ങൾ; ഇതാണ് നിയമം. ഈ വിളക്ക് എന്നാണെരിയാൻ തുടങ്ങിയതെന്ന് ഒരു നിശ്ചയവുമില്ല. അതുകൊണ്ടാണ് 'അനാദി വിളക്ക്' എന്നു പറഞ്ഞിരിക്കുന്നത്. അത്യന്തം സൂക്ഷ്മവും മനോഹരവുമായ ഈ രൂപകല്പനയിൽ കൂടി ജീവിതത്തിന്റെ പൂർണചിത്രമാണ് വരച്ചു കാട്ടിയിരിക്കുന്നത്. ഈ കല്പന വ്യക്തമായി മനസിലാക്കാൻ

വേണ്ടി ഉപമേയങ്ങളെ കൂട്ടിച്ചേർത്ത് ഇതിന്റെ അർഥം നമുക്കിങ്ങനെ സംഗ്രഹിക്കാം.

ആത്മാവാകുന്ന അഗ്നി ദുഃഖത്തിൽക്കൂടി അഴൽ നൽകുന്ന പഞ്ചേന്ദ്രിയങ്ങളാകുന്ന അഞ്ചിതളുകളുള്ള സൂക്ഷ്മസ്ഥൂലശരീരങ്ങളാകുന്ന രണ്ടു തട്ടുകളോടുകൂടി കാരണശരീരമാകുന്ന നിഴലും പേറി പഴകിയ വാസനയാകുന്ന എണ്ണയൊഴിച്ച് സങ്കല്പങ്ങളാകുന്ന തിരി നീട്ടി അനാദിയായി ചുഴന്നുകൊണ്ടിരിക്കുന്ന സംസാരമാകുന്ന വിളക്കു തൂക്കി എരിഞ്ഞുകൊണ്ടിരിക്കുന്നു.

ഈ സംസാരദീപത്തെ പ്രകാശമാനമാക്കി എരിഞ്ഞുകൊണ്ടിരിക്കുന്ന ആത്മാവ് സകലരിലും സദാ 'ഞാൻ ഞാൻ' എന്നിങ്ങനെ പ്രത്യക്ഷമായി സ്ഫുരിച്ചുകൊണ്ടിരിക്കുന്നു. ഈ ആത്മാവിന്റെ യഥാർഥസ്വരൂപമെന്ത്? ഈ ചോദ്യത്തിനുള്ള വ്യക്തമായ ഉത്തരമാണടുത്ത പദ്യം.

18 അഹമിരുളല്ലിരുളാകിലന്ധരായ് നാ-
മഹമഹമെന്നറിയാതിരുന്നിടേണം;
അറിവതിനാലഹമന്ധകാരമല്ലെ-
ന്നറിവതിനിങ്ങനെയാർക്കുമോതിടേണം.

അഹം - ഞാൻ, ഞാൻ എന്നു സകലരിലും സ്ഫുരിക്കുന്ന അനുഭവം; ഇരുളല്ല - ഇരുട്ടല്ല അഥവാ ജഡമല്ല; ഇരുളാകിൽ - അതു ജഡമായിരുന്നെങ്കിൽ; അന്ധരായ് - അനുഭവമില്ലാത്തവരായി; നാം - നാമെല്ലാം; അഹം അഹം എന്ന് - ഞാനുണ്ട്, ഞാനുണ്ട് എന്ന്; അറിയാതിരുന്നിടേണം -അനുഭവിക്കുമായിരുന്നില്ല; അറിവതിനാൽ - ഞാനുണ്ട്, ഞാനുണ്ട് എന്നനുഭവിക്കുന്നതുകൊണ്ട്; അഹം - ഞാൻ; അന്ധകാരമല്ലെന്ന് - ജഡമല്ലെന്ന്; അറിവതിന് - ധരിക്കുന്നതിന്; ഇങ്ങനെ - ഇപ്രകാരം യുക്തി യുക്തം; ആർക്കും ഓതിടേണം - ആർക്കും ഉപദേശിക്കണം.

ഞാൻ, ഞാൻ എന്നു സകലരിലും സ്ഫുരിക്കുന്ന അനുഭവം ഇരുട്ടല്ല അഥവാ ജഡമല്ല. അതു ജഡമായിരുന്നെങ്കിൽ അനുഭവം ഇല്ലാത്തവരായി നാമെല്ലാം ഞാനുണ്ട്, ഞാനുണ്ട് എന്ന് അനുഭവിക്കുമായിരുന്നില്ല. ഞാനുണ്ട്, ഞാനുണ്ട് എന്നനുഭവിക്കുന്നതുകൊണ്ട് 'ഞാൻ' ജഡമല്ലെന്നു ധരിക്കുന്നതിന് ഇപ്രകാരം യുക്തിയുക്തം ആർക്കും ഉപദേശിക്കണം.

## അറിവതിനിങ്ങനെയാർക്കുമോതിടേണം

അവരവരിലുള്ള 'ഞാൻ, ഞാൻ' എന്ന ബോധത്തെ ആശ്രയിച്ചാണ് മറ്റു സകല പ്രപഞ്ചഘടകങ്ങളും പ്രതിഭാസിക്കുന്നത്. ഞാനുണ്ട്, ഞാനുണ്ട് എന്നു സ്വയം ഉണ്മ അനുഭവിക്കുന്നതുകൊണ്ടു തന്നെ ഈ 'ഞാൻ' ജഡമല്ല, ബോധമാണെന്ന് ആർക്കും വേർതിരിക്കാം. ജഡത്തിനു സ്വയം ഉണ്മ അനുഭവിക്കാൻ കഴിയുകയില്ലല്ലോ. ബോധത്തിൽ മാത്രമാണ് ജഡങ്ങൾ ഉള്ളവയായിത്തീരുന്നത്. അവനവന്റേതായ ബുദ്ധി, മനസ്, ഇന്ദ്രിയങ്ങൾ, ശരീരം എന്നിവ പോലും 'ഞാൻ' എന്ന ബോധത്തെ ആശ്രയിക്കുന്നതുകൊണ്ടാണ് ഉള്ളവയായി നിലനിൽക്കുന്നത്. 'ഞാൻ' എന്ന ബോധമകന്നാൽ എല്ലാ പ്രപഞ്ചാ

നുഭവങ്ങളും അതോടെ അസ്തമിക്കും. ഇങ്ങനെ മറ്റു സകലതും ഞാനെന്ന ബോധത്തെ ആശ്രയിച്ചു പ്രകാശിക്കുന്നതുകൊണ്ട് 'ഞാൻ' മാത്രമാണ് പ്രകാശസ്വരൂപമായ സത്യമെന്ന് ബോദ്ധ്യപ്പെടാൻ പ്രയാസമില്ല. ശങ്കരഭഗവത്പാദർ ഒരു ഗുരുശിഷ്യസംവാദത്തിൽക്കൂടി ഇക്കാര്യം ഇങ്ങനെ വെളിപ്പെടുത്തുന്നു. ഗുരു ശിഷ്യനോടു ചോദിച്ചു. 'നിനക്കു പ്രകാശം തരുന്നതാരാണ്?' 'പകൽ സൂര്യനാണു പ്രകാശം തരുന്നത്.' 'സൂര്യൻ മറഞ്ഞാലോ?' രാത്രി അഗ്നിയും ചന്ദ്രനും മറ്റുമാണ്. 'ആട്ടെ, സൂര്യനെയും അഗ്നിയെയും ഒക്കെ കാണാൻ നിന്നെ സഹായിക്കുന്നതാര്? 'കണ്ണ്' 'കണ്ണടച്ചാൽ ഉള്ളിൽ നടക്കുന്ന വ്യാപാരങ്ങളെ പ്രകാശിപ്പിക്കുന്നതാര്?' 'ബുദ്ധി'. 'ബുദ്ധിയെ കാണുന്നതാര്?' 'അതു ഞാൻ തന്നെയാണ്' 'അല്ലയോ ശിഷ്യ, അങ്ങനെയാണെങ്കിൽ നിന്റെയുള്ളിലുള്ള 'ഞാൻ' തന്നെയാണ് ഏറ്റവും വലിയ പ്രകാശം! ശിഷ്യനു സമ്മതിക്കാതെ തരമില്ലെന്നായി. ഇക്കാര്യം തന്നെയാണ് എഴുത്തച്ഛൻ ഹരിനാമകീർത്തനത്തിൽ ഇങ്ങനെ പ്രസ്താവിക്കുന്നത്:

*അർക്കാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു*
*കണ്ണിന്നു കണ്ണു മനമാകുന്ന കണ്ണതിനു*
*കണ്ണായിരുന്നപൊരുൾ 'താനെ'ന്നുറയ്ക്കുമള-*
*വാനന്ദമെന്തു ഹരിനാരായണായ നമഃ*

സൂര്യൻ, അഗ്നി ഇവയെക്കാണുന്നതാണ് കണ്ണ്. കണ്ണിനെ കാണുന്ന കണ്ണാണ് മനസ്. ആ മനസിനെ കാണുന്ന കണ്ണാണ് താനെന്നറിയുമ്പോൾ ഉണ്ടാകുന്ന ആനന്ദത്തെക്കുറിച്ചെന്തു പറയാനാണ്. എല്ലാ പ്രപഞ്ചഘടകങ്ങളിലും 'ഞാൻ', 'ഞാൻ' എന്ന അനുഭവമുളവാക്കിക്കൊണ്ടു പ്രവർത്തിക്കുന്ന ബോധസത്ത പ്രപഞ്ചത്തിന്റെ മുഴുവൻ ആദികാരണവും അഖണ്ഡബോധസ്വരൂപവുമായ പരമാത്മാവാണെന്നു സകലരെയും പറഞ്ഞു ബോധ്യപ്പെടുത്തേണ്ടതാണ്. ഇതാണു വേദാന്തത്തിന്റെ പ്രധാന സന്ദേശം.

ആദികാരണമായ ഈ പരമാത്മാവു മാത്രമേ യഥാർഥത്തിൽ വസ്തുവായി ഇവിടെയുള്ളൂ. സൂര്യചന്ദ്രമനുഷ്യ പക്ഷിമൃഗാദി പ്രപഞ്ചഘടകങ്ങളോ? അതിൽ തല്ക്കാലത്തേയ്ക്കുണ്ടെന്നു തോന്നുന്ന നാമരൂപങ്ങൾമാത്രം. എല്ലാ ജഡദൃശ്യങ്ങളം വെറും നാമരൂപങ്ങൾ. ഇക്കാര്യമാണ് പത്തൊൻപതാം ശ്ലോകം വെളിപ്പെടുത്തുന്നത്.

19 അടിമുടിയറ്റമതുണ്ടിതുണ്ടതുണ്ടെ-
ന്നടിയിടുമാദിമസത്തയുള്ളതെല്ലാം;
ജഡമിതു സർവമനിത്യമാം: ജലത്തിൻ-
വടിവിനെ വിട്ടു തരങ്ഗമന്യമാമോ?

അടിമുടിയറ്റം - കാൽ, തല, അഗ്രം അഥവാ കീഴ്മേൽ, അവസാനം; അതുണ്ട് ഇതുണ്ട് അതുണ്ട് - അതുവേറെ, ഇതുവേറെ, മറ്റേതുവേറെ; എന്നടിയിടും - എന്നിങ്ങനെ അളന്നുകുറിച്ചു പലതാക്കിക്കാണും; ഉള്ളതെല്ലാം - യഥാർഥത്തിൽ ഉള്ളതായിക്കാണപ്പെടുന്നതെല്ലാം; ആദിമസത്ത - ആദികാര

ണമായ അഖണ്ഡബോധം തന്നെയാണ്; ജഡമിതുസർവം - പലതായിക്കാണപ്പെടുന്ന ജഡദൃശ്യങ്ങൾ മുഴുവൻ; അനിത്യമാം - മാഞ്ഞുമറയുന്നവയാണ്; തരംഗം - തിര; ജലത്തിൽ വടിവിനെവിട്ട് - വെള്ളത്തിലെ ഒരു വടിവെന്നതിൽ കവിഞ്ഞ്; അന്യമാമോ? - മറ്റെന്തെങ്കിലുമാവാൻ പറ്റുമോ?

കാൽ, തല, അഗ്രം അഥവാ കീഴ്മേൽ, അവസാനം, അതുവേറെ, ഇതുവേറെ, മറ്റേതുവേറെ എന്നിങ്ങനെ അളന്നു കുറിച്ചു പലതാക്കിക്കാണും. യഥാർഥത്തിൽ ഉള്ളതായിക്കാണപ്പെടുന്നതെല്ലാം ആദികാരണമായ അഖണ്ഡബോധം തന്നെയാണ്. പലതായിക്കാണപ്പെടുന്ന ജഡദൃശ്യങ്ങൾ മുഴുവൻ മാഞ്ഞുമറയുന്നവയാണ്. തിര വെള്ളത്തിലെ ഒരു വടിവിൽ കവിഞ്ഞു മറ്റെന്തെങ്കിലുമാവാൻ പറ്റുമോ?

## ആദിമസത്തയുള്ളതെല്ലാം

കാലദേശനാമഗതങ്ങളായ വിഭജനങ്ങളാണ് പലതിന്റെ തോന്നലുളവാക്കുന്നത്. ആരംഭവും അവസാനവും അഥവാ ജനനവും മരണവും നോക്കി പദാർഥങ്ങളെ വിഭജിക്കുന്നു. കാലത്തെ അടിസ്ഥാനമാക്കിയുള്ള വിഭജനമണിത്. കാലും തലയും നോക്കി അഥവാ കീഴും മേലും നോക്കി പദാർഥങ്ങളെ വിഭജിക്കാറുണ്ട്. ദേശത്തെ ആസ്പദമാക്കിയുള്ള വിഭജനമാണിത്. വെറും പേരുകളെ ആസ്പദമാക്കിയുള്ള വിഭജനമാണ് അതുണ്ട്, ഇതുണ്ട്, മറ്റേതുണ്ട് എന്നിങ്ങനെയുള്ള വിഭജനം. ഈ വിഭജനങ്ങളെല്ലാം സംഗ്രഹിച്ചുകൊണ്ടുള്ള വാക്യമാണ് 'അടിമുടിയറ്റമതുണ്ടിതുണ്ടതുണ്ടെന്നടിയിടും' എന്നുള്ളത്. അടിയിടും; അളന്നു വിഭജിക്കും. ഇപ്രകാരമുള്ള വിഭജനങ്ങളിൽ ഉണ്ടെന്നു തോന്നിക്കുന്ന കാഴ്ചകളെല്ലാം ചിന്തിച്ചുനോക്കിയാൽ ആദികാരണമായ അഖണ്ഡബോധം തന്നെയാണെന്നു തെളിയും. ഇതാണു പരമാർഥമെങ്കിൽ പിന്നെ പലതായി തോന്നിക്കുന്നതെന്തുകൊണ്ട്? മണ്ണിൽ പാത്രനാമരൂപങ്ങളെന്ന പോലെ ബോധത്തിൽ പ്രത്യക്ഷപ്പെടുന്ന വെറും നാമരൂപങ്ങൾ മാത്രമാണ് എല്ലാ ജഡദൃശ്യങ്ങളും. വെള്ളത്തിൽ തിരയുടെ വടിവെന്നപോലെ ഇവ ബോധത്തിൽ ഉണ്ടായി മറയുന്നവയായതുകൊണ്ട് അനിത്യങ്ങളാണ്. വെള്ളത്തിലെ തിര എപ്പോഴെങ്കിലും വെള്ളത്തിൽനിന്നും ഭിന്നമായിത്തീരുന്നുണ്ടോ? തിര പിന്നെയെന്താണ്? വെള്ളത്തിൽ ഉണ്ടായെന്നു തോന്നിക്കുന്ന ഒരു പ്രത്യേകരൂപം. അതിനൊരു പുതിയ പേരുകൊടുത്തു നാം പ്രത്യേകം മനസിലാക്കുന്നു. ആ പ്രത്യേക രൂപം മറഞ്ഞപ്പോൾ പേരും മറഞ്ഞു. ഉള്ളതു വെള്ളം മാത്രമാണെന്നു തീർച്ച. വെള്ളവും തിരയും എന്നപോലെയാണ് അഖണ്ഡബോധസ്വരൂപനായ പരമാത്മാവും പ്രപഞ്ചവും. ഉണ്ടെന്നുതോന്നിച്ച് അല്പം കഴിഞ്ഞു മറയുന്ന നാമരൂപങ്ങൾ മാത്രമാണ് സകല പ്രപഞ്ചഘടകങ്ങളും. ഉള്ളതു പരമാത്മാവു മാത്രം.

പ്രപഞ്ചമായിക്കാണപ്പെടുന്ന എല്ലാ നാമരൂപങ്ങളും ആദികാരണമായ അഖണ്ഡബോധത്തിൽ ഉണ്ടായി മറയുന്ന പ്രതിഭാസങ്ങൾ മാത്രമാണെന്ന വേദാന്തനിഗമനം ഒന്നു മാത്രമേ യുക്തിക്കും അനുഭവത്തിനും നിരക്കൂ എന്നാണ് അടുത്ത ശ്ലോകത്തിൽ പ്രസ്താവിക്കുന്നത്.

20 ഉലകിനു വേറൊരു സത്തയില്ലതുണ്ടെ-
ന്നുലകരുരപ്പതു സർവമൂഹഹീനം;
ജളനു വിലേശയമെന്നു തോന്നിയാലും
നലമിയലും മലർമാല നാഗമാമോ?

ഉലകിനു - പ്രപഞ്ചത്തിന്; വേറൊരു സത്തയില്ല - അഖണ്ഡബോധവസ്തുവിൽ നിന്നു ഭിന്നമായ നിലനില്പില്ല; അതുണ്ടെന്ന് - ഭിന്നമായ നിലനില്പുണ്ടെന്ന്; ഉലകരുരപ്പതു - ജനങ്ങൾ കരുതുന്നത്; സർവം ഊഹഹീനം - തികച്ചും യുക്തിഹീനമാണ്; ജളന് - ചിന്താശക്തിയില്ലാത്ത മടയന്; വിലേശയമെന്നു തോന്നിയാലും - സർപമാണെന്നു തോന്നാൻ ഇടയായാലും; നലമിയലും - മനോഹരമായ; മലർമാല - പൂമാല; നാഗമാമോ - യഥാർഥത്തിൽ പാമ്പായി മാറുമോ?

പ്രപഞ്ചത്തിന് അഖണ്ഡബോധവസ്തുവിൽ നിന്നു ഭിന്നമായ നിലനില്പില്ല. ഭിന്നമായ നിലനില്പുണ്ടെന്നു ജനങ്ങൾ കരുതുന്നതു തികച്ചും യുക്തിഹീനമാണ്. ചിന്താശക്തിയില്ലാത്ത മടയനു സർപ്പമാണെന്നു തോന്നാനിടയായാലും മനോഹരമായ പൂമാല യഥാർഥത്തിൽ പാമ്പായി മാറുമോ?

## സർവമൂഹഹീനം

ലോകത്തിനു പരമാത്മസത്തയിൽ നിന്നും ഭിന്നമായ ഒരു സത്തയില്ല. ഉണ്ടെന്നാരെങ്കിലും പറയുന്നുവെങ്കിൽ യുക്തികൊണ്ടൊരിക്കലും അതു സ്ഥാപിക്കാനൊക്കുകയില്ല. അനുഭവത്തിൽ പല പദാർഥങ്ങളുള്ളതായി തോന്നുന്നുണ്ടല്ലോ എന്നാണെങ്കിൽ അതജ്ഞാനം കൊണ്ടു തോന്നുകയാണ്. പരമസത്യം സാക്ഷാത്കരിച്ച ജ്ഞാനിക്ക് ഒരിക്കലും അങ്ങനെ തോന്നുകയില്ല. അകലെ മനോഹരമായ ഒരു പൂമാല കിടക്കുന്നതു കണ്ടിട്ട് കണ്ണിനു കാഴ്ചയില്ലാത്ത മടയൻ സർപ്പമാണെന്നു ധരിക്കുന്നതുകൊണ്ടു മാത്രം എപ്പോഴെങ്കിലും അതു സർപ്പമായിത്തീരാറുണ്ടോ? പ്രപഞ്ചത്തിന് ആദികാരണമായ അഖണ്ഡബോധത്തിൽ നിന്നും ഭിന്നമായ സത്തയില്ലെന്നുള്ളതിനു യുക്തിയെന്താണ്? പ്രപഞ്ചഘടകങ്ങളെല്ലാം കാര്യരൂപങ്ങളാണെങ്കിൽ അവയ്ക്കൊരാദികാരണം ഉണ്ടായേ പറ്റൂ. ആദികാരണമുണ്ടെന്നു വന്നാൽ അതിൽനിന്നുണ്ടായ കാര്യങ്ങൾ കാരണത്തിൽ നിന്നും ഭിന്നങ്ങളാണെന്ന് ഒരിക്കലും സ്ഥാപിക്കാൻ സാധ്യമല്ല. ബ്രഹ്മസൂത്രഭാഷ്യം രണ്ടാമധ്യായത്തിൽ ശ്രീ ശങ്കരഭഗവത്പാദർ ഇതിനുള്ള യുക്തികൾ വിശദമായി ചർച്ച ചെയ്യുന്നുണ്ട്. വെള്ളത്തിലുണ്ടാകുന്ന തിര, കുമിള തുടങ്ങിയ കാര്യങ്ങളും, മണ്ണിലോ സ്വർണത്തിലോ ഉണ്ടാകുന്ന പാത്രങ്ങൾ, ആഭരണങ്ങൾ തുടങ്ങിയ കാര്യങ്ങളും കാരണത്തിൽനിന്നും ഭിന്നങ്ങളല്ലെന്നു പ്രത്യക്ഷാനുഭവത്തിൽ തന്നെ തെളിയുന്നു. എന്നാൽ വിത്തിൽ നിന്നുണ്ടാകുന്ന വൃക്ഷവും പാലിൽനിന്നുണ്ടാകുന്ന തൈരും കാരണത്തിൽ നിന്നും ഭിന്നങ്ങളല്ലേ? ഈ ചോദ്യം ചോദിക്കുന്നയാളിനോട് നമുക്കു തിരിച്ചൊരു ചോദ്യം ചോദിക്കാം. വിത്തിൽ വൃക്ഷവും പാലിൽ തൈരും നേരത്തേതന്നെ ഉണ്ടായിരുന്നോ അതോ ഇല്ലായിരുന്നോ?

ഇല്ലായിരുന്നു എന്നു പറയാൻ സാധ്യമല്ല. ഇല്ലാതിരുന്നതൊന്നും പുതുതായി ഉണ്ടാകാൻ വയ്യ. ഇല്ലാത്തതെങ്ങനെയാണുണ്ടാവുക? വൃക്ഷം കൊതിക്കുന്ന യാൾ വിത്തിനെയും തൈരു കൊതിക്കുന്നയാൾ പാലിനെയും തന്നെ എന്തിനു തിരയുന്നു? ആ കാര്യരൂപങ്ങൾ ആ കാരണങ്ങളിൽ ഉണ്ടെന്നറിയുന്നതു കൊണ്ടല്ലേ? അല്ലെങ്കിൽ മൺതരിയിൽ നിന്നോ പച്ചവെള്ളത്തിൽനിന്നോ വൃക്ഷവും തൈരും ഉണ്ടാക്കിയാൽ പോരെ? അപ്പോൾ യഥാക്രമം വിത്തിൽ വൃക്ഷവും പാലിൽ തൈരും ഉണ്ടെന്നു സമ്മതിക്കുകയാണെങ്കിൽ വിത്തിൽ നിന്നു വൃക്ഷവും പാലിൽനിന്നു തൈരും ഭിന്നമാകുന്നതെങ്ങനെ? വിത്തിന്റെ വികസിച്ച രൂപം വൃക്ഷം; വൃക്ഷത്തിന്റെ സങ്കോചിച്ച രൂപം വിത്ത്; ഇത്രയ ല്ലേയുള്ളൂ. പാലിൽതന്നെ പ്രകടമാകാതെ ഒളിഞ്ഞുകിടന്ന ഒരു രൂപമാണ് തൈര് എന്നും സമ്മതിക്കേണ്ടിവരും. ഒരു പദാർഥത്തിനു സങ്കോചവികാസ ങ്ങളുണ്ടാകുമ്പോഴും ഒന്നിൽ ഒളിഞ്ഞുകിടക്കുന്ന രൂപം പുറത്തേയ്ക്കുവരു മ്പോഴും എങ്ങനെയാണതു വേറൊന്നായിത്തീരുന്നത്? ഇവിടെ ഭിന്ന പദാർഥ ങ്ങളുണ്ടെന്നു പറയുന്ന ആളിന് ഒരു സർപ്പം ചുരുണ്ടുകിടക്കുമ്പോഴും നീണ്ടു കിടക്കുമ്പോഴും ഭിന്ന സർപ്പങ്ങളാണെന്നു പറയേണ്ടവരും. ആധുനികശാസ്ത്ര പ്രകാരം കാണപ്പെടുന്ന രാസവികാരങ്ങളെല്ലാം ഈ നിലയിൽ പരിശോധി ക്കപ്പെടേണ്ടവയാണ്. കാരണവും കാര്യവും ഒന്നാണെന്നു സമർഥിക്കാനുള്ള ദീർഘവും വിശദവുമായ ഈ ചർച്ച ഉപസംഹരിച്ചുകൊണ്ട് ബ്രഹ്മസൂത്രഭാ ഷ്യത്തിൽ ആചാര്യപാദർ പറയുന്നത് നൂറുവർഷം കഠിനയത്നം ചെയ്താലും കാരണത്തിൽനിന്നും ഭിന്നമായ കാര്യമുണ്ടെന്നു സമർഥിക്കാനൊക്കുകയി ല്ലെന്നാണ്. ശ്രീനാരായണഗുരുദേവൻ തന്റെ പല കൃതികളിലും ഈ ആശയം മനോഹരമാംവണ്ണം പ്രതിപാദിച്ചിട്ടുണ്ട്. '*ദർശനമാല*'യിലെ അപവാദദർശന ത്തിൽ ഇങ്ങനെ കാണുന്നു.

*കാരണാവ്യതിരിക്തത്വാത്കാര്യസ്യ കഥമസ്തിതാ*
*ഭവത്യതഃകാരണസ്യ കഥമസ്തിചനാസ്തിതാ*

*അപ. ദ. 4*

കാരണത്തിൽ നിന്നും ഭിന്നമല്ലാത്തതുകൊണ്ടു കാര്യത്തിന് പ്രത്യേകം നിലനില്പെങ്ങനെയുണ്ടാകാനാണ്? അതുപോലെ കാരണത്തിന്റെ ഇല്ലായ്മ യെക്കുറിച്ചും എങ്ങനെയാണു ചിന്തിക്കാൻ കഴിയുന്നത്? അദ്വയബോധം ഒന്നു മാത്രമാണു വസ്തുസ്ഥിതിയെന്നു ചുരുക്കം. '*ജനനീ നവരത്നമഞ്ജരി*'യിലെ നാലാമത്തേതും '*അദ്വൈത ദീപിക*'യിലെ പതിനാലാമത്തേതും ശ്ലോകങ്ങൾ ഇക്കാര്യം തന്നെയാണ് മനോഹരമായി പ്രതിപാദിക്കുന്നത്.

## മലർമാലനാഗമാമോ?

ഇങ്ങനെ യുക്തിക്കുതന്നെ അനിഷേധ്യമായി തെളിയുന്ന ഈ അദ്വയ ബോധം ജ്ഞാനിക്കു നേരിട്ടനുഭവിക്കാൻ കഴിയുന്നുവെന്നാണ് ഉത്തരാർധം വെളിപ്പെടുത്തുന്നത്. ഇവിടെ ഗുരുദേവൻ രജ്ജുസർപ്പദൃഷ്ടാന്തത്തെ അനു

ഭൂതിയുടെ സഹൃദയത്വത്തോടെ ഒന്നു പരിഷ്ക്കരിച്ചിരിക്കുന്നു. വെറും കയറിനുപകരം 'നലമിയലും മലർമാല' എന്നാണു പ്രയോഗിച്ചിരിക്കുന്നത്. അനുഭൂതിദശയിൽ തികച്ചും സച്ചിദാനന്ദമായി തെളിയുന്ന ബ്രഹ്മസത്യത്തെ സുഗന്ധവും സൗന്ദര്യവുമുള്ള മലർമാലയാക്കിക്കല്പിച്ചത് അത്യന്തം ഉചിതമായിട്ടുണ്ടെന്നു പറയേണ്ടതില്ലല്ലോ.

## സുഖാനുഭവരഹസ്യം

മനുഷ്യൻ സുഖത്തിനുവേണ്ടിയാണു സദാ യത്നിക്കുന്നത്. എല്ലാ സുഖങ്ങൾക്കുമിരിപ്പിടം സച്ചിദാനന്ദഘനമായ ആത്മാവാണുതാനും. ഏകാഗ്രപ്പെട്ട മനസിൽ ആത്മസുഖം അനുഭൂതിവിഷയമാകുന്നു. സുഖത്തിനു വേണ്ടി പുറമേ അലഞ്ഞുതിരിയുന്നവർ മനസിനേകാഗ്രപ്പെടാനുള്ള കൃത്രിമങ്ങളായ ഉപായങ്ങൾ അന്വേഷിക്കുകയാണ്. ആട്ടവും പാട്ടും കൂത്തും എന്നല്ല എല്ലാ കലകളും ഇത്തരം കൃത്രിമോപായങ്ങളാണ്. ഇവയൊന്നും സുഖം കട്ടിയായോ ദ്രവമായോ നമ്മുടെ ഉള്ളിലേയ്ക്കു കടത്തി വിടുന്നതു നാം കാണുന്നില്ല. വാസ്തവത്തിൽ സംഭവിക്കുന്നതിതാണ്. കലാരൂപങ്ങൾ സഹൃദയചിത്തങ്ങളെ തല്ക്കാലത്തേയ്ക്ക് ഏകാഗ്രതയിലെത്തിക്കുന്നു. ഉള്ളിലുള്ള ആനന്ദനിധിയായ ആത്മാവ് ഏകാഗ്രപ്പെട്ട മനസിൽ പ്രിതിബിംബിക്കുന്നു. അവർ സുഖമനുഭവിക്കുകയും ചെയ്യുന്നു. മനസിനെ ഏകാഗ്രപ്പെടുത്താനുള്ള കൃത്രിമോപായം ഇല്ലാതാകുന്നതോടെ പഴയ ലോകചിന്തകളിൽപെട്ടു മനസു ചലിച്ചുപോകുന്നതുകൊണ്ട് സുഖവും നഷ്ടപ്പെടുന്നു. ആശയും സങ്കല്പങ്ങളുമാണ് ആനന്ദഖനിയായ ആത്മതത്ത്വത്തെ മൂടിക്കളയുന്ന ആവരണങ്ങൾ. ഏതെങ്കിലും ആഗ്രഹം സാധിച്ചുകിട്ടുമ്പോൾ സുഖം തോന്നുന്നതെന്തുകൊണ്ടാണ്? തല്ക്കാലത്തേയ്ക്ക് ആ ആശയും അതിനെ പറ്റിനിന്ന സങ്കല്പങ്ങളും അസ്തമിച്ച് ആത്മാവിന്റെ ആവരണം ഒട്ടൊന്നു നീങ്ങുന്നതുകൊണ്ടാണ്. പക്ഷേ സാധാരണക്കാരന് ആ അനാവൃതാവസ്ഥ സ്ഥിരമാക്കി നിറുത്താൻ കഴിയുന്നില്ല. ഏതെങ്കിലും ഒരാഗ്രഹം സാധിച്ചുകഴിയുന്നതിനുമുമ്പ് തുടർന്നു പല ആഗ്രഹങ്ങൾ രൂപംകൊള്ളുകയും ആത്മാവു മുൻപത്തേക്കാൾ ആവൃതമായിത്തീരുകയും ചെയ്യുന്നു. മനനധ്യാനങ്ങളും വിഷയവൈരാഗ്യവും അഭ്യസിച്ചു മനസിനെ ഇച്ഛപോലെ ഏകാഗ്രപ്പെടുത്താൻ കഴിവുള്ള യോഗിക്ക് ഏതു നിമിഷവും ആത്മാവാകുന്ന ആ ആനന്ദഖനിയുടെ കവാടം തുറന്നുകിട്ടുന്നു. ഈ ആത്മമനസംയോഗമാണു വേദാന്തശാസ്ത്രത്തിൽ യോഗമെന്നറിയപ്പെടുന്നത്. യോഗം നേടിക്കഴിഞ്ഞാൽ ജീവിതത്തിൽ പിന്നെ മറ്റൊന്നും നേടാനുണ്ടാവില്ല. എല്ലാവരുമന്വേഷിക്കുന്ന ആനന്ദഖനി എന്നെന്നേയ്ക്കുമായി തുറന്നുകിട്ടിയാൽ പിന്നെയെന്തന്വേഷിക്കുവാനാണ്. ചുരുക്കത്തിൽ അറിഞ്ഞോ അറിയാതെയോ എല്ലാവരും സ്നേഹപൂർവം അന്വേഷിക്കുന്ന പ്രിയവസ്തു ആനന്ദനിദാനമായ ആത്മാവുതന്നെയാണ്. അതുകൊണ്ട് സകലരുടെയും പ്രിയം ഒന്നാണ്; അതാണാത്മാവ്. വേദാന്തം കണ്ടെത്തിയിട്ടുള്ള ഈ മഹാരഹസ്യമാണ് ഗുരുദേവൻ അടുത്ത ശ്ലോകത്തിൽ പ്രതിപാദിക്കുന്നത്.

21 പ്രിയമൊരു ജാതിയിതെൻപ്രിയം ത്വദീയ-
പ്രിയമപരപ്രിയമെന്നനേകമായി
പ്രിയവിഷയം പ്രതി വന്നിടുംഭ്രമം; തൻ-
പ്രിയമപരപ്രിയമെന്നറിഞ്ഞിടേണം.

പ്രിയം ഒരു ജാതി - എല്ലാവരുടെയം പ്രിയം ഒരേ തരേത്തിലുള്ളതു തന്നെ; ഇത് എൻപ്രിയം - ഇതാണെനിക്കിഷ്ടം; ത്വദീയപ്രിയം - നിനക്കിഷ്ടം മറ്റൊന്നാണ്; അപരപ്രിയം - മറ്റൊരാൾക്കിഷ്ടം വേറൊന്നാണ്; എന്നനേക മായി - എന്നിങ്ങനെ പലതരത്തിൽ; പ്രിയവിഷയം പ്രതി - ഇഷ്ടപ്പെട്ട വിഷ യങ്ങളെക്കുറിച്ച്; വന്നിടും ഭ്രമം - ഒന്നിലധികം തോന്നലുകളുണ്ടാകുന്നതു വെറം ഭ്രമം; തൻപ്രിയം - അവനവന്റെ ഇഷ്ടംതന്നെയാണ്; അപരപ്രപിയമെ ന്നറിഞ്ഞിടേണം - അന്യന്റെയും ഇഷ്ടം എന്നു ചിന്തിച്ചറിയേണ്ടതാണ്.

എല്ലാവരുടെയും പ്രിയം ഒരേ തരത്തിലുള്ളതുതന്നെ. ഇതാണെനിക്കി ഷ്ടം, നിനക്കിഷ്ടം മറ്റൊന്നാണ്, മറ്റൊരാൾക്കിഷ്ടം വേറൊന്നാണ്; എന്നി ങ്ങനെ പലതരത്തിൽ ഇഷ്ടപ്പെട്ടവിഷയങ്ങളെക്കുറിച്ച് ഒന്നിലധികം തോന്ന ലുകളുണ്ടാകുന്നതു വെറും ഭ്രമം. അവനവന്റെ ഇഷ്ടം തന്നെയാണ് അന്യ ന്റെയും ഇഷ്ടം എന്നു ചിന്തിച്ചറിയേണ്ടതാണ്.

### പ്രിയമൊരുജാതി

സുഖം തരുന്ന വസ്തുവാണല്ലോ പ്രിയവസ്തു. അങ്ങനെയാണെങ്കിൽ സകലരുടെയും പ്രിയവസ്തു ഒന്നാണ്. അതായത് അവനവന്റെ ഉള്ളിൽതന്നെയുള്ള ആത്മതത്ത്വം. ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞ വല്ക്യൻ തന്റെ ഭാര്യയായ മൈത്രേയിയോട് ഇക്കാര്യം വിസ്തരിച്ചു പ്രതി പാദിക്കുന്നു. ഭർത്താവു ഭാര്യയെ പ്രിയപ്പെടുന്നതു ഭാര്യക്കുവേണ്ടിയല്ല; ആത്മ പ്രിയത്വം ഹേതുവായിട്ടാണ്. ഭാര്യ ഭർത്താവിനെ പ്രിയപ്പെടുന്നതു ഭർത്താ വിനു വേണ്ടിയല്ല; ആത്മപ്രിയത്വം ഹേതുവായിട്ടാണ്. അച്ഛൻ പുത്രനെയും പുത്രൻ അച്ഛനെയും പ്രിയപ്പെടുന്നത് ആത്മാവിനോടുള്ള പ്രിയംകൊണ്ടുമാ ത്രമാണ്. മനുഷ്യൻ വീടിനെയോ ധനത്തെയോ പ്രിയപ്പെടുന്നതു വീടിനോടോ ധനത്തോടോ ഉള്ള പ്രിയംകൊണ്ടല്ല; ആത്മാവിനോടുള്ള പ്രിയം കൊണ്ടാ ണ്. ആത്മാവിന് അപ്രിയമെന്നുതോന്നിയാൽ ഇവയെല്ലാം ഉപേക്ഷിക്കപ്പെ ടും. ഇക്കാര്യം വിസ്തരിച്ചു പ്രതിപാദിച്ച ശേഷം യാജ്ഞവല്ക്യൻ ചർച്ച ഉപസംഹരിക്കുന്നതിപ്രകാരമാണ്. "നവാ അരേ സർവസ്യ കാമായ സർവം പ്രിയം ഭവതി, ആത്മനസ്തുകാമായ സർവം പ്രിയം ഭവതി - മൈത്രേയീ, എല്ലാവരുടെയും ഇഷ്ടത്തിനുവേണ്ടിയല്ല എല്ലാം പ്രിയമായിരിക്കുന്നത്, അവ നവനിലുള്ള ആത്മാവിന്റെ ഇഷ്ടത്തിനുവേണ്ടിയാണു മറ്റെല്ലാം പ്രിയപ്പെട്ട തായിരിക്കുന്നത്." ആത്മപ്രിയമാണു വലുതെങ്കിൽ ആ ആത്മാവ് അന്വേഷി ക്കപ്പെടേണ്ടതും കണ്ടുപിടിക്കപ്പെടേണ്ടതുമാണെന്നാണു യാജ്ഞവല്ക്യന്റെ നിഗമനം. എന്താണാത്മപ്രിയത്വം? മനസുപശമിച്ച് ഉള്ളിൽ പ്രസന്നതയും സ്വസ്ഥതയും വന്നുചേരണമെന്നുള്ള ആഗ്രഹമാണാത്മപ്രിയത്വം. പ്രിയമായ ആത്മാവ് അനുഭവവിഷയമാകുന്നതപ്പോൾ മാത്രമാണല്ലോ. അറിഞ്ഞോ അറി

യാതെയോ ഈ രീതിയിൽ പ്രിയമായ ആത്മലാഭം നേടാനാണ് എല്ലാവരും എല്ലാറ്റിനെയും സ്നേഹിക്കുന്നത്. തല്ക്കാലം പ്രിയതമയെന്നു കരുതപ്പെടുന്ന ഭാര്യപോലും ആത്മാവിനു സ്വസ്ഥത നൽകാത്തവണ്ണം പെരുമാറിയാൽ പ്രിയതമയല്ലാത്തതായിത്തീരുമെന്നു തീർച്ചയാണല്ലോ. ബാഹ്യ വസ്തുക്കളിലൊന്നും ഇതെനിക്കെന്നും പ്രിയപ്പെട്ടതാണെന്നു പറയാവുന്നതായില്ല. സ്വന്തം രാഗദ്വേഷങ്ങൾ മാറിമാറിവരുന്നതനുസരിച്ചു പ്രിയ വസ്തുക്കളും മാറിമാറി വന്നുകൊണ്ടേയിരിക്കും. എന്നാൽ ആത്മാവിനോടുള്ള പ്രിയം ഒരിക്കലും നശിക്കുന്നില്ല. തനിക്കൊരുകേടും വരരുത്, താൻ ഒരിക്കലും ഇല്ലാതാകരുത് എന്നൊക്കെ കരുതുന്നത് ആത്മപ്രിയത്വം നിമിത്തമാണ്. ഇന്ദ്രിയങ്ങൾ ക്ഷീണിച്ചു ജരാനരബാധിച്ചു, മരണവും സമീപത്തായി; എങ്കിലും ജീവിക്കാണാനാശ. ആത്മാവു പ്രിയതമമായതാണിതിനു കാരണം. ആത്മഹത്യ ചെയ്യുന്നതുപോലും ആത്മാവിനെ ക്ലേശവിമുക്തമാക്കാനാണെന്നു തീർച്ചയല്ലേ? അതുകൊണ്ടാണു ശ്രീശങ്കരഭഗവത്പാദർ ഇങ്ങനെ പ്രസ്താവിക്കുന്നത്:

*തസ്മാദാത്മാ കേവലാനന്ദരൂപോ*
*യഃസർസ്മാദ്വസ്തുനഃ പ്രേഷ്ഠഉക്തഃ*
*യോവാസ്മാത്മന്യത്രേന്യം പ്രിയായ*
*സോയം തസ്മാത്ശോകമേവാനു ഭുങ്തേ.*

*സർവ. വേദ. സംഗ്ര. 631*

അതുകൊണ്ട് കേവലാനന്ദരൂപമായ ആത്മാവാണ് മറ്റെല്ലാറ്റിനെക്കാളും പ്രിയപ്പെട്ടവസ്തു. ആത്മാവിൽ നിന്നും അന്യമായ ഒന്നിനെ പ്രിയമായി കരുതുന്നവൻ അതു നിമിത്തം തന്നെ ദുഃഖിതനായിത്തീരുന്നു. ആത്മാവല്ലാതെയുള്ള സകലതും നിരന്തര പരിണാമികളും നശ്വരങ്ങളുമാണ്. അവയെ ആശ്രയിച്ചുകൊണ്ടുള്ള സുഖവും പരിണാമിയും നശ്വരവുമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. അതുകൊണ്ടാണു ഗീത അനുശാസിക്കുന്നത്:-

*അനിത്യമസുഖം ലോക-*
*മിമംപ്രാപ്യ ഭജസ്വമാം*

*ഭഗ. ഗീത. 9-33*

അനിത്യവും അസുഖവുമായ ഈ ലോകത്തെത്തിയാൽ ആത്മാവായി ആനന്ദനിധിയായി വർത്തിക്കുന്ന പരബ്രഹ്മത്തെ ഭജിക്കുകയാണു വേണ്ടത്. ഇതെല്ലാം മനസിൽ കരുതിക്കൊണ്ടാണു ഗുരുദേവൻ എന്റെയും നിന്റെയും അവന്റെയും പ്രിയങ്ങൾ ഭിന്നങ്ങളായിക്കാണുന്നതു ഭ്രമമാണെന്നും എല്ലാവരുടെയും പ്രിയം ഒന്നാണന്നറിയണമെന്നും നമ്മോടാവശ്യപ്പെടുന്നത്:

## സുഖാവഹമായ കർമനയം

ആത്മാവാണു സർവപ്രിയതമമായ വസ്തുവെങ്കിൽ ആത്മാവിനോടു കൂടുതൽ കൂടുതൽ അടുക്കുവാനുള്ള വഴിയെന്താണ്? എല്ലാറ്റിലും ആത്മസ

ത്തയെ ദർശിച്ചുകൊണ്ടു സകലർക്കും നന്മവരാനാഗ്രഹിച്ചു കർമം ചെയ്യുക. കാരുണ്യവും കഷ്ടസഹനവും ശീലിക്കുക. ത്യാഗവും സത്യവും അനുഷ്ഠിക്കുക. ഈ ഗുണങ്ങൾ മാത്രമേ മനസിനെ വികസിപ്പിക്കൂ. നിർഭയമായ മനുഷ്യസേവനം സാധ്യമാക്കിത്തീർക്കൂ. കാമക്രോധാദിയും മദമാൽസര്യങ്ങളും മനസിനെ സങ്കുചിതമാക്കി ആത്മാവിനെ മറയ്ക്കുന്ന അജ്ഞാനാവരണത്തിനു കട്ടി കൂട്ടുകയേയുള്ളൂ. നേരെമറിച്ച് സത്യധർമാദികൾ മനസിനെ വികസിപ്പിച്ചു ആവരണത്തെ കൂടുതൽ കൂടുതൽ നേർമയുള്ളതാക്കിത്തീർക്കുന്നു. അങ്ങനെ ആത്മസ്വരൂപമായ ആനന്ദവും ശാന്തിയും മനസിനു കൂടുതൽ കൂടുതൽ പകർന്നു കിട്ടാനിടവരുന്നു. ഈ മഹാരഹസ്യം അനുഭവിച്ചറിയുകയും അതിന്റെ പശ്ചാത്തലത്തിലുള്ള ഉജ്ജ്വലമായ മനുഷ്യ സേവനത്തിന്റെ മഹത്ത്വം ആസ്വദിക്കുകയും ചെയ്തുകൊണ്ടാണ് അത്തരം ആത്മനിഷ്ഠമായ ജീവിതത്തിനുവേണ്ടി അടുത്ത മൂന്നു പദ്യങ്ങളിൽ ഗുരുദേവൻ നമ്മെ ആഹ്വാനം ചെയ്യുന്നത്.

22 പ്രിയമപരന്റെയതെൻപ്രിയം; സ്വകീയ-
പ്രിയമപരപ്രിയമിപ്രകാരമാകും-
നയമതിനാലെ നരന്നു നന്മ നല്കും-
ക്രിയയപരപ്രിയഹേതുവായ്‌വരേണം.

അപരന്റെ പ്രിയം - അന്യന്റെ ഇഷ്ടം; അതെൻ പ്രിയം - അതുതന്നെയാണെന്റെ ഇഷ്ടം; സ്വകീയപ്രിയം - എന്റെ ഇഷ്ടം തന്നെയാണ്; അപരപ്രിയം - അന്യന്റെ ഇഷ്ടം; ഇപ്രകാരംമാകും നയം - ഇങ്ങനെ കരുതുന്നതാണു ധർമം; അതിനാലെ - അതുകൊണ്ട്; നരന്നു നന്മ നൽകും ക്രിയ - മനുഷ്യനു നല്ലതു വരാൻവേണ്ടി ചെയ്യുന്ന ഏതു കർമവും; അപരപ്രിയ ഹേതുവായ് വരേണം - തന്റെയെന്നപോലെ മറ്റുള്ളവരുടെയും ഇഷ്ടം നേടിക്കൊടുക്കുന്ന തരത്തിലുള്ളതായിരിക്കണം.

അന്യന്റെ ഇഷ്ടം, അതുതന്നെയാണെന്റെ ഇഷ്ടം; എന്റെ ഇഷ്ടം തന്നെയാണ് അന്യന്റെ ഇഷ്ടം; ഇങ്ങനെ കരുതുന്നതാണു ധർമം. അതുകൊണ്ട് മനുഷ്യനു നല്ലതുവരാൻവേണ്ടി ചെയ്യുന്ന ഏതുകർമവും തന്റെയെന്നപോലെ മറ്റുള്ളവരുടെയും ഇഷ്ടം നേടിക്കൊടുക്കുന്ന തരത്തിലുള്ളതായിരിക്കണം.

**ഇപ്രകാരമാകുംനയം**

സാക്ഷാത്കരിച്ചനുഭവിക്കേണ്ട തത്ത്വമായിട്ടാണു ഗുരുദേവൻ ഇതു പ്രഖ്യാപിക്കുന്നതെന്ന കാര്യം മറക്കാൻ പാടില്ല. സകലർക്കും പ്രിയതമമായ വസ്തു ആത്മാവാണ്. ജഗത്തിലാകെ അകവും പുറവും നിറഞ്ഞുനിൽക്കുന്ന അദ്വയസത്യമാണാത്മാവ്. ഈ ആത്മാവ് കൂടുതൽ കൂടുതൽ തെളിഞ്ഞു കിട്ടുകയെന്നതാണെല്ലാവരുടെയും ഇഷ്ടം. അപ്പോൾ ഒരു പ്രവൃത്തി ധർമമോ അധർമമോ എന്നു തീരുമാനിക്കുന്ന ഘടകമേതാണ്? ഒരു പ്രവൃത്തിയുടെ ഭൗതികഫലം എന്തുതന്നെയായാലും അതു തന്നിലും അന്യനിലും ചിത്തശുദ്ധിവഴി ആത്മപ്രസന്നത ഉളവാക്കുമെങ്കിൽ അതു ധർമമെന്നുകരുതാം.

തന്റെയോ അന്യന്റെയോ ചിത്തം രാഗദ്വേഷകലുഷമാക്കി ആത്മപ്രസന്നത നഷ്ടപ്പെടുത്തുമെന്നുവന്നാൽ ഭൗതികമായി എന്തു നേട്ടമുണ്ടാക്കിയാലും ആ പ്രവൃത്തി അധർമമാണ്. ഇതാണു ധർമാധർമ നിയമം. ഇക്കാര്യമാണു ഗുരുദേവൻ 'ഇപ്രകാരമാകും നയം' എന്ന ഭാഗംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. ഇവിടെ 'നയം' എന്ന പദത്തിനു ധർമം എന്നർഥം.

### ക്രിയയപരപ്രിയഹേതുവായ്വരേണം

തന്റെയും അന്യന്റെയും ആത്മാവൊന്നാണ്. അതുകൊണ്ട് അന്യനു ദുഃഖമുണ്ടാക്കുന്ന കാര്യം അനുഷ്ഠിച്ചാൽ അതു തനിക്കു ദുഃഖമുണ്ടാക്കുന്നതായിത്തീരുമെന്നു സ്പഷ്ടമാണല്ലോ. ഒരു സത്യാന്വേഷി ഇക്കാര്യം വ്യക്തമായി അറിയണം. തുടർന്നു സകലലോകത്തിനും മംഗളമെന്ന ലക്ഷ്യത്തിൽ മനസുറപ്പിക്കണം. 'ശുഭേച്ഛ' എന്ന ആദ്യത്തെ യോഗഭൂമിയായിട്ടാണിതിനെ ശാസ്ത്രം പരിഗണിക്കുന്നത്. ഈ ശുഭേച്ഛ സങ്കുചിതവും സ്വാർഥനിഷ്ഠവുമായ സങ്കല്പ വലയത്തിൽ നിന്നും സാധകന്റെ മനസിനെ ക്രമേണ മോചിപ്പിക്കും. അങ്ങനെ വന്നാൽ സ്വതഃസിദ്ധമായ പ്രസാദവും ശാന്തിയും മനസിനനുഭവപ്പെടും. അതുകൊണ്ടു 'ശുഭേച്ഛ' ആദ്യം അതുൾക്കൊള്ളുന്ന ആളിനെത്തന്നെ സുഖിപ്പിക്കാൻ തുടങ്ങുമെന്നോർക്കേണ്ടതാണ്. സ്വതന്ത്രമായി അനുഭവപ്പെടുന്ന സുഖവും ശാന്തിയും നിർഭയവും നിസ്വാർഥവുമായ ലോകസേവനത്തിനും സത്യാന്വേഷത്തിനും സാധകനെ ശക്തനാക്കിത്തീർക്കുന്നു. ഗുരുദേവൻ സ്വജീവിതം കൊണ്ടുതന്നെ തെളിയിച്ചിട്ടുള്ള ഈ വസ്തുതയാണ് 'നരന്നുനന്മനൽകും ക്രിയയപരപ്രിയഹേതുവായ് വരേണം' എന്ന ഭാഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്.

### പരോപകാരരഹസ്യം

സ്വതന്ത്രമായ ആത്മസുഖം അനുഭൂതിവിഷയമാകുന്നതോടുകൂടി ശരീരംകൊണ്ട് എന്തു ക്ലേശവും സഹിക്കാൻ സത്യാന്വേഷകനും ശക്തി ലഭിക്കുന്നു. അങ്ങനെയുള്ളയാൾ എന്തും ത്യജിച്ചും എന്തും സഹിച്ചും അന്യർക്കുവേണ്ടി പണിയെടുക്കുന്നു. പരനന്മയെ ലാക്കാക്കിക്കൊണ്ടുള്ള ക്ലേശവും ത്യാഗവും ആത്മസത്യം തെളിയിച്ച് അതിരറ്റ ആനന്ദം പ്രദാനം ചെയ്യുമെന്നു ബോധ്യമായാൽ ആരാണതിനു തുനിയാത്തത്? എന്തു ക്ലേശവും പരാതികൂടാതെ സഹിക്കുന്ന സാധനയ്ക്കാണു വേദാന്തി 'തിതിക്ഷ' എന്നു പറയുന്നത്. 'തിതിക്ഷ' സത്യാന്വേഷണമാർഗത്തിലെ കരുത്തുറ്റ സാധനയാണ്. തിതിക്ഷയെന്ന കവചം ധരിച്ചു ധീരനായ സത്യാന്വേഷി സംസാരസമരരംഗത്ത് സകല വിഘ്നങ്ങളെയും ജയിക്കുന്നു. വജ്റാഘാതത്തിനു പോലും തിതിക്ഷയെ പരാജയപ്പെടുത്താൻ കഴിയകയില്ലെന്നാണു സത്യദർശികളുടെ പ്രഖ്യാപനം. തിതിക്ഷ വശമാക്കിയ ഒരാത്മനിഷ്ഠന്റെ മുൻപിൽ പ്രകൃതിപോലും തലകുനിച്ചു വഴങ്ങിനിൽക്കും. സത്യാന്വേഷണത്തിൽക്കൂടി ലോകസേവനം നടത്തിയിട്ടുള്ള ഏതു മഹാന്റെ ജീവിതവും ഇതിനുദാഹരണമാണ്. തിതിക്ഷ അനന്തമായ ആത്മാനന്ദത്തിന്റെ കവാടങ്ങളെ തട്ടിത്തുറക്കുന്നു. മഹത്തുക്കളായ അത്തരം ത്യാഗികളെയും സ്വാർഥതയിൽ കുടങ്ങി ക്ലേശിച്ചു ജീവിതത്തെ

പരാജയപ്പെടുത്തുന്ന അജ്ഞരെയും താരതമ്യപ്പെടുത്തുന്നതാണടുത്ത ശ്ലോകം.

23 അപരനുവേണ്ടിയഹർനിശം പ്രയത്നം
കൃപണതവിട്ടു കൃപാലു ചെയ്തിടുന്നു;
കൃപണനധോമുഖനായ്ക്കിടന്നുചെയ്യു-
ന്നപജയകർമ്മമവന്നുവേണ്ടിമാത്രം.

അപരനുവേണ്ടി - അന്യനുവേണ്ടി; അഹർന്നിശം - പകലും രാത്രിയും സദാ; പ്രയത്നം - നല്ലകാര്യം; കൃപണതവിട്ട് - സ്വാർഥമോഹം വെടിഞ്ഞ്; കൃപാലു - സത്യദർശിയായ കാരുണ്യമൂർത്തി; ചെയ്തിടുന്നു - അനുഷ്ഠിക്കുന്നു. കൃപണൻ - അജ്ഞാനിയായ സ്വാർഥമോഹി; അധോമുഖനായ് - ഭേദചിന്തകൊണ്ടു സങ്കുചിത ഹൃദയനായി; കിടന്നു ചെയ്യുന്നു - രാപകൽ കഷ്ടപ്പെട്ടു നിർവഹിക്കുന്നു; അപജയകർമം - ജീവിതത്തെ തികച്ചും ദുഃഖിപ്പിച്ചു പതിപ്പിക്കുന്ന കർമം; അവനുവേണ്ടിമാത്രം - സ്വന്തം ഭൗതിക കാര്യങ്ങൾ സാധിക്കാൻ വേണ്ടിമാത്രം.

അന്യനുവേണ്ടി പകലും രാത്രിയും സദാ നല്ലകാര്യം സ്വാർഥമോഹം വെടിഞ്ഞു സത്യദർശിയായ കാരുണ്യമൂർത്തി അനുഷ്ഠിക്കുന്നു. അജ്ഞാനിയായ സ്വാർഥമോഹി ഭേദചിന്തകൊണ്ടു സങ്കുചിതഹൃദയനായി രാപകൽ കഷ്ടപ്പെട്ടു നിർവഹിക്കുന്നു ജീവിതത്തെ തികച്ചും ദുഃഖിപ്പിച്ചു പതിപ്പിക്കുന്ന കർമം സ്വന്തം ഭൗതിക കാര്യങ്ങൾ സാധിക്കാൻ വേണ്ടിമാത്രം.

## കൃപണതവിട്ടു കൃപാലു ചെയ്തിടുന്നു

ആത്മനിഷ്ഠമായ ആനന്ദമനുഭവിച്ച് ആത്മവത് സർവ ഭൂതങ്ങളെയും ദർശിക്കുന്ന കാരുണ്യനിധിയായ മഹാനുഭാവനാണ് ഇവിടത്തെ 'കൃപാലു'. സ്വാർഥ ചിന്ത നിശ്ശേഷമുപേക്ഷിച്ച് അങ്ങനെയുള്ള മഹാന്മാർ ലോകസംഗ്രഹത്തിനുവേണ്ടി നിരന്തരം യത്നിച്ചുകൊണ്ടിരിക്കുന്നു. ലോകസംഗ്രഹം മുന്നോട്ടു നീങ്ങുംതോറും അവരുടെ പ്രാരബ്ധവാസന ക്ഷയിച്ച് ജീവന്മുക്തി ദൃഢപ്പെടും. ഇടതടവില്ലാത്ത ആത്മാനന്ദം പെരുകി വരികയും ചെയ്യും. അങ്ങനെ ധന്യധന്യമായിത്തീരുന്നു എന്നനുഭവിച്ച് അവരുടെ ജീവിതം പൂർണ വിജയത്തിലെത്തുന്നു. ഇങ്ങനെയുള്ള കൃപാലുക്കളെക്കുറിച്ചു വിവേകചൂഡാമണിയിൽ ശങ്കരഭഗവത്പാദർ പറയുന്നതു നോക്കുക:-

*ശാന്താമഹാന്തോനിവസന്തിസന്തോ*
*വസന്തവല്ലോകഹിതം ചരന്തഃ*
*തീർണ്ണാഃ സ്വയംഭീമഭവാർണ്ണവംജനാ-*
*നഹേതുനാന്യാനപിതാരയന്തഃ*

*വിവേ. ചൂ. 37*

സത്യനിഷ്ഠരും ശാന്തരുമായ മഹാത്മാക്കൾ ലോകഹിതം ലക്ഷ്യമാക്കി വസന്തമെന്നപോലെ സദാ പെരുമാറുന്നു. പരന്റെ നന്മതിന്മകളെ വകവ

യ്ക്കാതെ അവനെ സത്യത്തോടടുപ്പിക്കാൻ യത്നിക്കുന്നുവെന്നു താത്പര്യം. അവർ സ്വയം ഭീമമായ സംസാരസമുദ്രം കടന്നവരാണ്. യാതൊരു സ്വാർഥ താത്പര്യവും കൂടാതെ മറ്റുള്ളവരെ കടത്തിവിടാനും യത്നിക്കുന്നു. ശ്രീ ഗുരുദേവൻ അങ്ങനെയുള്ളൊരു ലോകസേവകനായിരുന്നു എന്നറിയേണ്ട താണ്.

**അപജയകർമമവനുവേണ്ടിമാത്രം**

ഉത്തമസത്യത്തെ ഉയർന്നുനോക്കിക്കാണാതെ അധമങ്ങളായ ബാഹ്യ വിഷയങ്ങളെമാത്രം സുഖത്തിനായി ആശ്രയിക്കുന്നവനാണ് അധോമുഖനായ കൃപണൻ. അവനു സ്വാർഥം മാത്രമേ ലക്ഷ്യമായുള്ളൂ. അവന്റെ കർമങ്ങൾ അവനെ ജീവിതത്തിൽ പൂർണമായും പരാജയപ്പെടുത്തുന്നു. സുഖിക്കാനാ ണല്ലോ ജഡവിഷയങ്ങളെ ആശ്രയിക്കുന്നത്. അവ നിമിത്തം കാര്യമായ സുഖ മൊന്നും കിട്ടുന്നില്ലെന്നു മാത്രമല്ല ദുഃഖം പെരുകുകയും ചെയ്യുന്നു. ഇതാ ണവന്റെ ഒന്നാമത്തെ പരാജയം. ഒടുവിൽ നേടിയ സുഖസാമഗ്രികളും സമ്പ ത്തുമെല്ലാം കൈവിട്ടു ദയനീയമായി ഇവിടെനിന്നും പിരിഞ്ഞുപോകേണ്ടിവ രുന്നു. ഇതാണു രണ്ടാമത്തെ പരാജയം. ഇവിടെനിന്നുപോയാൽ ഗതിയുണ്ടോ? സ്വാർഥമോഹം നിമിത്തം മലിനസങ്കല്പങ്ങളിലൂടെ സഞ്ചയിച്ച് ദുർവാസന കൾ ആസുരമായ അനന്തരജന്മത്തിനു വഴിതെളിക്കുന്നു. ഇതാണു ദയനീയ മായ മൂന്നാമത്തെ പരാജയം. ഇങ്ങനെ സ്വാർഥമോഹിയായ കൃപണന്റെ കർമ ങ്ങൾ അവന്റെ ജീവിതത്തെ ഇഹത്തിലും പരത്തിലും പരാജയപ്പെടുത്തുന്നു. സത്യബോധമുൾക്കൊണ്ടു ജീവിതത്തെ ധന്യമാക്കാതെ ഇതിനെന്താണു വേറെ പോംവഴി?

ആദികാരണമായ പരമാത്മ സത്തയിലെ പ്രതിഭാസങ്ങളാണ് സർവജീ വജാലങ്ങളുമെങ്കിൽ ഇവിടെ ആരാരെ വെറുക്കാനാണ്? ഞാൻ മറ്റൊരാളെ ദുഃഖിപ്പിച്ചാൽ ഞാൻ എന്നെത്തന്നെ ദുഃഖിപ്പിക്കുന്നു എന്നാണർഥം. തന്നി ലുള്ള ബോധസ്വരൂപമായ ആത്മസത്ത തന്നെയാണു പ്രപഞ്ചത്തിൽ സർവത്ര ഇടതിങ്ങി നിൽക്കുന്നതെന്ന് അനുഭവിച്ചറിയുകയാണു സത്യദർശനം. ആ അനുഭവം ഒന്നുമാത്രമേ നമുക്കു സ്ഥിരമായ സുഖം തരൂ. ഇക്കാര്യമാണിനി പ്രതിപാദിക്കുന്നത്.

24 അവനിവനെന്നറിയുന്നതൊക്കെയോർത്താ-
ലവനിയിലാദിമമായൊരാത്മരൂപം;
അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ് വരേണം.

അവൻ ഇവൻ – ഞാൻ, നീ, അവൻ, ഇവൻ; എന്നറിയുന്നതൊക്കെ – എന്നിങ്ങനെ വേർതിരിച്ചറിയുന്നതൊക്കെ; ഓർത്താൽ – സത്യമെന്തെന്നു വിചാരം ചെയ്തറിഞ്ഞാൽ; അവനിയിൽ – ഈ പ്രപഞ്ചത്തിൽ; ആദിമമായ – ആദികാരണമായി വർത്തിക്കുന്ന; ആത്മരൂപം – ബോധഘനമായ പരമാത്മാ വുതന്നെയാണ്; അവരവർ – അതുകൊണ്ട് ഓരോരുത്തരും; ആത്മസുഖത്തി നാചരിക്കുന്നവ – സ്വന്തം സുഖത്തിനായി ചെയ്യുന്ന കർമമെല്ലാം; അപരന്ന്

- മറ്റുള്ളവരുടെയും; സുഖത്തിനായ്‌വരേണം - സുഖത്തെ മുന്നിൽ കണ്ടുകൊണ്ടായിരിക്കണം.

ഞാൻ, നീ, അവൻ, ഇവൻ എന്നിങ്ങനെ വേർതിരിച്ചറിയുന്നതൊക്കെ സത്യമെന്തെന്നു വിചാരം ചെയ്തറിഞ്ഞാൽ ഈ പ്രപഞ്ചത്തിൽ ആദികാരണമായി വർത്തിക്കുന്ന ബോധഘനമായ പരമാത്മാവുതന്നെയാണ്. അതുകൊണ്ട് ഓരോരുത്തരും സ്വന്തം സുഖത്തിനായ് ചെയ്യുന്ന കർമമെല്ലാം മറ്റുള്ളവരുടെയും സുഖത്തെ മുന്നിൽകണ്ടുകൊണ്ടായിരിക്കണം.

### ആദിമമായൊരാത്മരൂപം

ബോധാനന്ദഘനമായ പരമാത്മാവിൽ ഉണ്ടെന്നു തോന്നുന്ന നാമരൂപങ്ങൾ മാത്രമാണു പ്രപഞ്ചഘടകങ്ങളെന്നു നാം ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ടല്ലോ. വെള്ളത്തിൽ സൂര്യപ്രതിബിംബമെന്നപോലെ ബുദ്ധിയിൽ പ്രതിബിംബിക്കുന്ന ബോധാംശമാണു ജീവനെന്നും നാം ധരിച്ചുകഴിഞ്ഞു. പ്രതിബിംബമായ ജീവന് ആനന്ദഘനമായ സ്വരൂപം സാക്ഷാത്കരിക്കുമ്പോഴാണു ശാന്തിയും ധന്യതയും വന്നുചേരുന്നത്. കൂടുതൽ കൂടുതൽ ശുദ്ധമാകുന്ന ബുദ്ധിയിൽ മാത്രമേ സ്വരൂപം തെളിഞ്ഞുകിട്ടൂ. പലതുകണ്ടു ബുദ്ധി രാഗദ്വേഷസങ്കുലമായാൽ അശുദ്ധി വർധിച്ചുകൊണ്ടേയിരിക്കും. അങ്ങനെയായാൽ സ്വരൂപം കൂടുതൽ കൂടുതൽ മറഞ്ഞുപോവുകയേയുള്ളൂ. അപ്പോൾ ചിത്തശുദ്ധിക്ക് അവശ്യം അനുഷ്ഠിക്കേണ്ട സാധനയെന്ത്? എല്ലാം ഒരേ പരമാത്മാവുതന്നെ എന്ന ഭാവാദ്വൈതം നിരന്തരം മനസിനെ പഠിപ്പിക്കുകയാണ് ഇതിനുള്ള രാജപാത. അവൻ വേറെ, ഇവൻ വേറെ, അതുവേറെ, ഇതുവേറെ എന്നിങ്ങനെയുള്ള വിഷയവാസനയെ പുറംതള്ളി സർവം ബ്രഹ്മമയമെന്ന ചിദ്വാസന ശീലിക്കേണ്ടതാണ്. ഇക്കാര്യം ബോധിപ്പിക്കാനാണ് 'അവനിവനെന്നറിയുന്നതൊക്കെയോർത്താലവനിയിലാദിമമായൊരാത്മരൂപം' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

### അപരന്നുസുഖത്തിനായ്‌വരേണം

കർമമയമാണു ജീവിതം. കർമം എങ്ങനെ അനുഷ്ഠിച്ചാൽ ജീവിതം സത്യത്തോടടുത്തു വിജയിക്കും? വ്യക്തമായ ഉത്തരം കണ്ടെത്തേണ്ട ഒരു ചോദ്യമാണിത്. ഈ ചോദ്യത്തിനുള്ള വ്യക്തമായ ഉത്തരമാണു ഗുരുദേവൻ ഇവിടെ നൽകിയിരിക്കുന്നത്. നിരന്തരം ഭാവാദ്വൈതം മനസിനെ പഠിപ്പിച്ചുകൊണ്ട് പരമാത്മാരാധനം എന്ന മനോഭാവത്തോടെ എല്ലാ കർമങ്ങളും അനുഷ്ഠിക്കണം. അങ്ങനെ ചെയ്യാൻ കഴിഞ്ഞാൽ ആത്മസുഖത്തിനാചരിക്കുന്ന കർമം ഒരിക്കലും മറ്റുള്ളവർക്കു ദോഷത്തിനു കാരണമായിത്തീരുകയില്ല. ഇവിടെ 'ആത്മസുഖം' എന്നതിന് ആത്മസാക്ഷാത്കാരം കൊണ്ടുകിട്ടുന്ന സുഖം എന്നും അർഥം പറയാം. ഈശ്വരഭജനപരങ്ങളായ സാധനകൾ അനുഷ്ഠിക്കുമ്പോഴും മറ്റു ലൗകികകർമങ്ങളനുഷ്ഠിക്കുമ്പോഴും ഒരാൾ ഭാവാദ്വൈതപരിശീലനവും ആരാധനാമനോഭാവവും അംഗീകരിക്കേണ്ടതാണ്. ഇതാണു കർമയോഗം. ഈ കർമയോഗം അംഗീകരിക്കാത്തിട

ത്തോളം കർമമൊന്നും സത്യത്തോടടുപ്പിക്കുന്ന വിഷയത്തിൽ കാര്യമായ പ്രയോജനം ചെയ്യുന്നതല്ല.

സത്യം കണ്ടെത്തി ജീവിതം സഫലമാക്കുന്നതിനുള്ള സുപ്രധാനനിയമമെന്ന നിലയ്ക്ക് മേൽപറഞ്ഞ വസ്തുതതന്നെ ഗുരുദേവൻ ഒന്നുകൂടി ആവർത്തിച്ചു പ്രഖ്യാപിക്കുന്നു അടുത്തപദ്യത്തിൽ.

25 ഒരുവനു നല്ലതുമന്യനല്ലലും ചേ-
ർപ്പൊരു തൊഴിലാത്മവിരോധിയോർത്തിടേണം;
പരനു പരം പരിതാപമേകിടുന്നോ-
രെരിനരകാബ്ധിയിൽ വീണെരിഞ്ഞിടുന്നു.

ഒരുവനുനല്ലതും – ഒരാൾക്കു മേന്മയും; അന്യനല്ലലും – മറ്റൊരാൾക്കു ക്ലേശവും; ചേർപ്പൊരു തൊഴിൽ – ഉണ്ടാകുന്ന രീതിയിൽ കർമം ചെയ്യുന്നത്; ആത്മവിരോധി–ആത്മപ്രസാദത്തിനു തടസമുണ്ടാകും; ഓർത്തിടേണം– ഇക്കാര്യം ചിന്തിച്ചറിയണം; പരന്–അന്യന്; പരംപരിതാപം–അതിയായ ദുഃഖം; ഏകിടുന്നോർ – ഉണ്ടാക്കുന്നവർ; എരിനരകാബ്ധിയിൽ – ചുട്ടെരിക്കുന്ന നരകസമുദ്രത്തിൽ; വീണെരിഞ്ഞിടുന്നു – അകപ്പെട്ടു വേദനിക്കാനിടവരുന്നു.

ഒരാൾക്കു മേന്മയും മറ്റൊരാൾക്കു ക്ലേശവും ഉണ്ടാക്കുന്ന രീതിയിൽ കർമം ചെയ്യുന്നത് ആത്മപ്രസാദനത്തിനു തടസമുണ്ടാക്കും. ഇക്കാര്യം ചിന്തിച്ചറിയണം. അന്യന് അതിയായ ദുഃഖം ഉണ്ടാക്കുന്നവർ ചുട്ടെരിക്കുന്ന നരകസമുദ്രത്തിൽ അകപ്പെട്ടു വേദനിക്കാനിടവരുന്നു.

## ആത്മവിരോധിയോർത്തിടേണം

എല്ലാവരുടേയും സ്വരൂപമായ ആത്മാവ് ഒന്നാണല്ലോ. ഒരാൾക്കുണ്ടാകുന്ന ദുഃഖമോ സുഖമോ അതുകൊണ്ട് ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരുവിധത്തിൽ എല്ലാവരെയും ബാധിക്കുമെന്നോർക്കണം. അപ്പോൾ ഒരുവൻ തനിക്കു നന്മയും അന്യനു ദോഷവും വരുന്ന ഒരു കർമം ചെയ്തു എന്നു കരുതുക. ആ കർമത്തെക്കുറിച്ചു ചിന്തിക്കുന്ന നിമിഷം മുതൽ ആത്മാവു ചിന്താകലുഷമാകാൻ തുടങ്ങും. ഭൗതികമായ നേട്ടങ്ങൾ താല്ക്കാലികമായി ഉണ്ടായെന്നു വരാം. മനഃശാന്തി എന്നെന്നേയ്ക്കുമായി നഷ്ടപ്പെടും. ഇതാണ് ആത്മവിരോധിത്വം. അത്തരം കർമപരിപാടി തുടർന്നനുഷ്ഠിക്കുന്തോറും ആത്മാവിലെ ഇരുട്ടു കൂടിക്കൊണ്ടിരിക്കും. അതുകൊണ്ട് ആത്മരഹസ്യം ചിന്തിച്ചറിഞ്ഞ് അന്യനുദുഃഖം വരുത്തുന്ന പ്രവൃത്തികൾ വ്യക്തമായും ഒഴിവാക്കേണ്ടതാണ്.

## നരകാബ്ധിയിൽ വീണെരിഞ്ഞിടുന്നു

മറ്റുള്ളവരെ ദ്രോഹിക്കുന്നവർക്കു തീർച്ചയായും നരകം അനുഭവിക്കേണ്ടിവരും. ഇത് അലംഘനീയമായ ഒരു പ്രപഞ്ചനിയമമാണ്. മരണാനന്തരമോ ജന്മാന്തരത്തിലോ അനുഭവിക്കുന്ന നരകം മാത്രമല്ല ഇവിടെ പരാമർശവിഷയം. ദ്രോഹബുദ്ധി ആവിർഭവിക്കുന്ന നിമിഷം മുതൽ അതു സ്ഥിതിചെ

യ്യുന്ന മനസിനെ കരണ്ടുതിന്നാൻ തുടങ്ങുന്നു. പലതരം ദുഷിച്ച ഭാവനകളിൽക്കൂടി ആത്മാവിനെ നിമിഷംപ്രതി പതിപ്പിക്കുകയും ചെയ്യുന്നു. ചുരുക്കത്തിൽ ദ്രോഹബുദ്ധി ദ്രോഹത്തിനു പാത്രമാകുന്നവനെക്കാൾ ദ്രോഹകർത്താവിനെയാണധികം ക്ലേശിപ്പിക്കുകയും പതിപ്പിക്കുകയും ചെയ്യുന്നത്. സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും പ്രകാശവും സുഖവും അനുഭവിക്കുന്നവർക്കു മാത്രമേ വിദ്വേഷത്തിന്റെയും ക്രൂരതയുടെയും ഇരുട്ടും ദുഃഖവും വേണ്ടവണ്ണം അറിയുവാൻ കഴിയൂ. സ്നേഹം തുടങ്ങിയ ഗുണങ്ങൾ ആത്മതത്വത്തെ കൂടുതൽ പ്രകാശിപ്പിക്കുകയും ദ്വേഷം തുടങ്ങിയ ദോഷങ്ങൾ ആത്മതത്വത്തെ കൂടുതൽ ഇരുട്ടുകൊണ്ടുമൂടിക്കളയുകയും ചെയ്യുന്നു. അതുകൊണ്ടുകൂടെയാണ് പരദ്രോഹം ആത്മവിരോധിയാണെന്നു എടുത്തു പറഞ്ഞത്. ആത്മാവു കൂടുതൽ മറയ്ക്കപ്പെടുന്തോറും നരകാനുഭൂതിയുടെ ശക്തിയും കൂടും ഇതാണ് നിയമം.

സകല ജീവികളുടെയും ഉള്ളിലിരുന്നു പ്രവർത്തിക്കുന്ന ബോധസ്വരൂപമായ ആത്മാവ് ഒന്നുതന്നെയാണെന്നു പറഞ്ഞുവല്ലോ. അങ്ങനെയാണെങ്കിൽ ഇക്കാര്യം എല്ലാവർക്കും എന്തുകൊണ്ട് ബോധ്യപ്പെടുന്നില്ല? ഞാൻ, നീ എന്നിങ്ങനെയുള്ള ഭേദബുദ്ധി എന്തുകൊണ്ടുണ്ടാകുന്നു? സ്വാഭാവികമായി ആരിലും പൊന്തിവരാവുന്ന ചോദ്യങ്ങൾക്കുള്ള ഉത്തരമാണടുത്ത പദ്യം.

26 അവയവമൊക്കെയമർത്തിയാണിയായ് നി-
ന്നവയവിയാവിയെയാവരിച്ചിടുന്നു;
അവനിവനെന്നതിനാലവൻ നിനയ്ക്കു-
ന്നവശതയാമവിവേകമൊന്നിനാലേ.

അവയവമൊക്കെയമർത്തി – ബുദ്ധി, മനസ്, ഇന്ദ്രിയങ്ങൾ, ശരീരം എന്നീ അവയവങ്ങളെയെല്ലാം സമാഹരിച്ചു തന്നോടു ചേർത്തു ലയിപ്പിച്ചുകൊണ്ട്; ആണിയായ് നിന്നവയവി – എല്ലാ പ്രവർത്തനങ്ങളുടേയും കേന്ദ്രമായിനിന്നിരുന്ന ഞാൻ, ഞാൻ എന്ന ജീവൻ; ആവിയെ – പ്രാണനെ; ആവരിച്ചിടുന്നു – ആശ്രയിച്ചു ഗാഢനിദ്രയിൽ ഒളിഞ്ഞിരിക്കുന്നു; അതിനാൽ – വീണ്ടും ഉണരുമ്പോൾ ഈ അജ്ഞാനാവരണവും കൊണ്ടുണർന്നുവരുന്നതിനാൽ; അവൻ – ആ ജീവൻ; അവശതയാം – താനറിയാതെ തന്നെപ്പിടികൂടിയിരിക്കുന്ന; അവിവേകം ഒന്നിനാലേ – അജ്ഞത ഒന്നുകൊണ്ടുമാത്രം; അവൻ, ഇവൻ – അവൻ വേറെ, ഇവൻ വേറെ; എന്നു നിനയ്ക്കുന്നു – എന്നും പലതായി കരുതാൻ ഇടവരുന്നു.

ബുദ്ധി, മനസ്, ഇന്ദ്രിയങ്ങൾ, ശരീരം എന്നീ അവയവങ്ങളെയെല്ലാം സമാഹരിച്ചു തന്നോടു ചേർത്തുലയിപ്പിച്ചുകൊണ്ട് എല്ലാ പ്രവർത്തനങ്ങളുടെയും കേന്ദ്രമായി നിന്നിരുന്ന ‘ഞാൻ’ എന്ന ജീവൻ പ്രാണനെ ആശ്രയിച്ചു ഗാഢനിദ്രയിൽ ഒളിഞ്ഞിരിക്കുന്നു. വീണ്ടും ഉണരുമ്പോൾ ഈ അജ്ഞാനാവരണവും കൊണ്ടുണർന്നുവരുന്നതിനാൽ ആ ജീവൻ താനറിയാതെ തന്നെ പിടികൂടിയിരിക്കുന്ന അജ്ഞത ഒന്നുകൊണ്ടുമാത്രം അവൻ വേറെ, ഇവൻ വേറെ എന്നു പലതായി കരുതാൻ ഇടവരുന്നു.

## ആവിയെയാവരിച്ചിടുന്നു

'ഞാൻ, ഞാൻ' എന്നനുഭവമുളവാക്കിക്കൊണ്ട് ജീവജാലങ്ങളിൽ സ്ഥിതി ചെയ്യുന്ന ബോധപ്രതിബിംബമായ ജീവൻതന്നെയാണീശ്ലോകത്തിലെ 'ആണി യായ് നിന്നവയവി'. സകലകർമചലനങ്ങളുടെയും കേന്ദ്രം 'ഞാൻ' എന്ന ബോധമാണെന്നു പറയേണ്ടതില്ലല്ലോ. കർമചലനങ്ങളുടെയെല്ലാം കേന്ദ്രമായി നിൽക്കുന്നതുതന്നെയാണ് 'ആണിയായ് നിൽക്കൽ.' ഈ 'ഞാൻ' ബുദ്ധി, മനസ്, ഇന്ദ്രിയങ്ങൾ, ശരീരം എന്നീ അവയവങ്ങൾ കൈക്കൊണ്ടാണു കേന്ദ്ര മായിനിന്നു പ്രവർത്തിക്കുന്നതെന്നുള്ളതിലും സംശയമില്ല. അതുകൊണ്ട് ഈ 'ഞാൻ' അവയവിയുമാണ്. അവയവങ്ങളുള്ളത് 'അവയവി' എന്നാണ് ശബ്ദാർഥം. സുഷുപ്തി അഥവാ ഗാഢനിദ്രയാണ് ഈ ശ്ലോകത്തിലെ ആദ്യത്തെ രണ്ടുവരികളുടെ പ്രതിപാദ്യം. ഗാഢനിദ്രയിൽ എന്താണ് സംഭവി ക്കുന്നത്? ശരീരാദി എല്ലാ അവയവങ്ങളും 'ഞാനും' വിസ്മരിക്കപ്പെടുന്നു. പ്രാണസ്പന്ദനം മാത്രം അവശേഷിക്കുന്നു. ഇതുകൊണ്ട് 'ഞാനോ' ശരീരാ ദ്യവയവങ്ങളോ നഷ്ടപ്പെടുന്നുവെന്നു കരുതുക വയ്യ. ഉണർന്നെഴുന്നേൽക്കു മ്പോൾ ഉറങ്ങുന്നതിനുമുമ്പ് ഉണ്ടായിരുന്ന 'ഞാൻ' തന്നെ എല്ലാ അവയവ ങ്ങളോടുംകൂടി ഉണർന്നുവരുകയാണു ചെയ്യുന്നത്. അതുകൊണ്ടു മനസി ലാകുന്നത് ഉറങ്ങുമ്പോൾ 'ഞാൻ' എന്ന അവയവി ശരീരാദ്യവയവങ്ങളൊക്കെ സമാഹരിച്ചുകൊണ്ട് പ്രാണനിൽ ഒളിഞ്ഞിരിക്കുന്നുവെന്നാണ്. ശ്ലോകത്തിലെ ആദ്യത്തെ രണ്ടു വരികൾ ഗാഢനിദ്രയുടെ ഈ സ്വരൂപമാണു വിവരിച്ചിരി ക്കുന്നത്.

## അവിവേകമൊന്നിനാലേ

ഇനി നിദ്രയിൽനിന്നുണരുമ്പോഴോ? ഉണരുമ്പോൾ ഒരിരുട്ടിൽ ഒളിഞ്ഞി രുന്നു സുഖം അനുഭവിച്ചതായിട്ടാണ് ഉറങ്ങിയയാൾ സ്മരിക്കുന്നത്. അപ്പോൾ ഉറക്കത്തിൽ എല്ലാ അവയവങ്ങളും ഒരജ്ഞാനാവരണത്തിന്റെ രൂപം കൈക്കൊള്ളുന്നുവെന്നു സ്പഷ്ടം. ഈ അജ്ഞാനാവരണത്തിൽ നിന്നു തന്നെ ആ അവയവങ്ങൾ ഉണരുമ്പോൾ വീണ്ടും പൊന്തിവരുകയും ചെയ്യു ന്നു. ചുരുക്കത്തിൽ ബുദ്ധി മുതലായ എല്ലാ അവയവങ്ങളും തമോമയമായ അജ്ഞാനത്തിന്റെ സൃഷ്ടികളാണെന്നു ഉറക്കം വ്യക്തമായും തെളിയിക്കു ന്നു. അപ്പോൾ അനുഭവം കൊണ്ടുതന്നെ അജ്ഞാനസൃഷ്ടങ്ങളെന്നു തെളിഞ്ഞ ബുദ്ധ്യാദി ഉപാധികളെ ആശ്രയിച്ചാണ് 'ഞാൻ' എന്ന ജീവബോധം പ്രവർത്തിക്കുന്നത്. അങ്ങനെ അവിവേകജന്യങ്ങളായ ഉപാധികളെ ആശ്ര യിക്കുന്നതുകൊണ്ടാണ് അദ്വയമായ ആത്മസത്തയ്ക്ക് സ്വരൂപം പൂർണമായി വെളിപ്പെടാതെ അവൻ, ഇവൻ എന്നിങ്ങനെ നിരവധി ദ്വന്ദ്വഭാവങ്ങളാവിർഭ വിക്കുന്നത്. ഈ ഉപാധികളെ അകറ്റി ആത്മാവ് അജ്ഞാനവിമുക്തമാകുന്ന താണ് മോക്ഷം. ഉപാധികളുള്ളിടത്തോളം ദ്വൈതഭ്രമത്തിൽ പെട്ടുഴലേണ്ടിവ രും. പദ്യത്തിലെ ഉത്തരാർധത്തിന്റെ താല്പര്യമിതാണ്. ശ്രീശങ്കരഭഗവത്പാ ദർ ദക്ഷിണാമൂർത്തി സ്തോത്രത്തിൽ ഗാഢനിദ്രയെ വിവരിക്കുന്നതു നോക്കുക:-

*രാഹുഗ്രസ്തദിവാകരേന്ദുസദൃശോ*
*മായാസമാച്ഛാദനാത്*
*സന്മാത്രഃകരണോപസംഹരണതോ*
*യോഽഭൂത് സുഷുപ്തഃപുമാൻ*
*പ്രാഗസ്വാപ്സമിതി പ്രബോധസമയേ*
*യഃപ്രത്യഭിജ്ഞായതേ*
*തസ്മൈശ്രീഗുരുമൂർത്തയേ നമഇദം*
*ശ്രീദക്ഷിണാമൂർത്തയേ*

*ദക്ഷി. സ്തോ. 6*

ഉറക്കത്തിൽ ആത്മസത്ത രാഹുവിനാൽ ഗ്രസിക്കപ്പെട്ട സൂര്യചന്ദ്രന്മാരെപ്പോലെ മായയാൽ മൂടപ്പെടുന്നു. പ്രവർത്തനോപാധികളായ അവയവങ്ങളൊക്കെ പിൻവലിച്ചതുകൊണ്ട് സത്താമാത്രനായി സ്ഥിതിചെയ്യുന്നു. ഉണരുമ്പോൾ 'ഞാൻ' തന്നെയാണുറങ്ങിയതെന്നു തന്റെ സ്വരൂപം തിരിച്ചറിയുകയും ചെയ്യുന്നു. അങ്ങനെ ഗുരുവായി വിളങ്ങുന്ന ദക്ഷിണാമൂർത്തിക്കു നമസ്കാരം! ഉണരുമ്പോൾ 'ഞാൻ' സുഖമായുറങ്ങി; ഒന്നും അറിഞ്ഞില്ല' എന്നു സ്മരിക്കുന്നതു കൊണ്ടു തന്നെ ഉറക്കത്തിൽ സുഖസ്വരൂപനായ ഞാനും അജ്ഞാനവും മാത്രമേ അവശേഷിച്ചിരുന്നുള്ളൂ എന്നു സ്പഷ്ടം. എന്നാൽ ഉണരുമ്പോൾ 'ഞാനും' അവയവങ്ങളും അനുഭവപ്പെടുന്നതുകൊണ്ട് ഉറക്കത്തിലെ അജ്ഞാനമാണ് അവയവങ്ങളായി വേർതിരിഞ്ഞിരിക്കുന്നതെന്നു തീർച്ചയാണല്ലോ.

പ്രപഞ്ചാനുഭൂതിക്കുപകരിക്കുന്ന സകല ഘടകങ്ങളും ഉറക്കത്തിൽ പൂർണമായും ഒരിരുട്ടിന്റെ രൂപം കൈക്കൊള്ളുന്നു. ഈ ഇരുട്ടിൽനിന്നും പൊന്തുന്ന ഘടകങ്ങളാണ് വീണ്ടും പ്രപഞ്ചാനുഭൂതിയെ ഉളവാക്കുന്നത്. ഇതിന്റെ അർഥമെന്താണ്? സകല പ്രപഞ്ചാനുഭൂതികളും അജ്ഞതയുടെ അഥവാ ഒരിരുട്ടിന്റെ സൃഷ്ടികളെന്നല്ലേ? പക്ഷേ ഇരുട്ടിനുമാത്രമായി സൃഷ്ടിക്കാനോ അനുഭവിക്കാനോ സാധ്യമല്ല. അതുകൊണ്ട് അജ്ഞാനത്തെ അഥവാ ഇരുട്ടിനെ പ്രപഞ്ചമാക്കിത്തീർക്കുന്ന ജ്ഞാനസ്വരൂപമായ ഒരു വസ്തു അതിനു പിന്നിലുണ്ടായേ പറ്റൂ. ഇരുട്ടിനു പദാർഥങ്ങളായി മാറാൻ കഴിയുമോ? ബോധസ്വരൂപമായ സത്യത്തിന് ഒരജ്ഞാനാവരണം ഉണ്ടാകുമോ? അനുഭവിക്കുന്ന കാര്യത്തിൽ എന്തിനാണീ ചോദ്യം? ഉറക്കമുണർന്നു വരുമ്പോൾ ഇരുട്ടിൽ നിന്നല്ലേ ബുദ്ധിയും മനസും ഇന്ദ്രിയങ്ങളുമൊക്കെയുണ്ടായി വരുന്നത്? 'ഞാൻ' എന്ന ബോധാനുഭവം നിലനിൽക്കുകയും ചെയ്യുന്നില്ലേ? അനുഭവം ശരിതന്നെ. എങ്കിലും യുക്തിക്കുചേരുന്നില്ലല്ലോ? അതെ, അനുഭവിക്കുകയും എന്നാൽ യുക്തിക്കു പിടി കിട്ടാതിരിക്കുകയും ചെയ്യുന്ന കാര്യങ്ങളെയാണ് വേദാന്തി മായ അഥവാ ഇന്ദ്രജാലം എന്നു വിളിക്കുന്നത്. അടുത്ത പദ്യം വായിക്കുക.

27 ഇരുളിലിരുന്നറിയുന്നതാകുമാത്മാ-
വറിവതുതാനഥ നാമരൂപമായും

കരണമൊടിന്ദ്രിയകർത്തൃകർമ്മമായും
വരുവതു കാൺക! മഹേന്ദ്രജാലമെല്ലാം.

ഇരുളിലിരുന്ന് – ഉറക്കത്തിൽ അനുഭവപ്പെടുന്ന ഇരുണ്ടമറയിൽ ഒളിച്ചിരുന്ന; അറിയുന്നതാകും – സുഖം അനുഭവിക്കുന്നതായ; ആത്മാവ് – 'ഞാൻ' എന്ന ജീവൻ; അറിവ് – ബോധസ്വരൂപനാണ്; അതുതാൻ – അതുതന്നെ; അഥ – ഉണരുമ്പോൾ; നാമരൂപമായും – വിവിധ നാമങ്ങളും രൂപങ്ങളും കൈക്കൊണ്ട്; കരണമൊട് – അന്തഃകരണമായും; ഇന്ദ്രിയകർത്തൃകർമമായും – ജ്ഞാനകർമേന്ദ്രിയങ്ങൾ, ഞാൻ, ഞാൻ എന്ന കർത്താവ്, ഇന്ദ്രിയവൃത്തികൾ എന്നിവയുമൊക്കെയായി; വരുവതു കാൺക – വിവിധ രൂപം കൈക്കൊണ്ടനുഭവപ്പെടുന്നതു നോക്കുക; മഹേന്ദ്രജാലമെല്ലാം – ഇതൊക്കെ വലിയൊരിന്ദ്രജാലമെന്നല്ലാതെ എന്തു പറയാൻ?

ഉറക്കത്തിൽ അനുഭവപ്പെടുന്ന ഇരുണ്ടമറയിൽ ഒളിഞ്ഞിരുന്നു സുഖം അനുഭവിക്കുന്നതായ 'ഞാൻ' എന്ന ജീവൻ ബോധസ്വരൂപനാണ്. അതുതന്നെ ഉണരുമ്പോൾ വിവിധ നാമങ്ങളും രൂപങ്ങളും കൈക്കൊണ്ട് അന്തഃകരണമായും ജ്ഞാനകർമേന്ദ്രിയങ്ങൾ, ഞാൻ, ഞാൻ എന്ന കർത്താവ്, ഇന്ദ്രിയവൃത്തികൾ എന്നിവയുമൊക്കെയായി വിവിധരൂപം കൈക്കൊണ്ടനുഭവപ്പെടുന്നതു നോക്കുക. ഇതൊക്കെ വലിയൊരിന്ദ്രജാലമെന്നല്ലാതെ എന്തു പറയാൻ?

**മഹേന്ദ്രജാലമെല്ലാം**

ഉറക്കത്തിൽ ഒരിരുട്ടു മാത്രമാണവശേഷിക്കുന്നത്. ഈ ഇരുട്ടിനുള്ളിലിരുന്നുകൊണ്ട് ആത്മസത്ത സുഖമനുഭവിക്കുകയും ചെയ്യുന്നു. ഇങ്ങനെ സുഖിക്കുന്ന ആത്മാവുതന്നെ ഉണർന്നു കഴിയുമ്പോൾ മനസായും ഇന്ദ്രിയങ്ങളായും 'ഞാൻ' എന്ന കർത്താവായും ഇന്ദ്രിയവൃത്തികളായുമൊക്കെ വേർതിരിഞ്ഞുവരുന്നു. ആലോചിച്ചാൽ ഇതിനെ ഇന്ദ്രജാലമെന്നല്ലാതെ മറ്റെന്തു പറയാനാണ്? ഉറക്കത്തിൽ ഒരിരുളും ആത്മസത്തയും അവശേഷിക്കുന്നു എന്നാരു പറഞ്ഞു? അവശേഷിച്ചാൽ തന്നെ അപ്പോൾ ആത്മാവു സുഖമനുഭവിച്ചു എന്നതിനെന്താണു തെളിവ്? വാസ്തവത്തിൽ ഒന്നുമറിയാത്ത അവസ്ഥയല്ലേ ഉറക്കം? ഈ സംശയങ്ങൾ ശരിയല്ല. ഉറക്കത്തിൽ ഒന്നുമറിയുന്നില്ലെന്നതു വാസ്തവം തന്നെ. പക്ഷേ ഉറങ്ങി ഉണരുന്ന ഒരാളിനോടു ചോദിച്ചാൽ അയാൾ എന്തായിരിക്കും പറയുക? 'ഞാൻ സുഖമായി ഉറങ്ങി' എന്നല്ലേ? ഇതു കഴിഞ്ഞുപോയ അനുഭവത്തിന്റെ സ്മരണയാണെന്നു തീർച്ച. ഒരാൾ അനുഭവിക്കാത്തത് ഒരിക്കലും സ്മരിക്കാൻ സാധ്യമല്ല. സ്മരണയും അനുഭവവും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. ഇതു നിയമമാണ്. അതുകൊണ്ട് ഉറക്കത്തിൽ 'ഞാൻ' സുഖമനുഭവിച്ച് ഉണരുമ്പോൾ സ്മരിക്കുകയാണു ചെയ്യുന്നത്. ഉറക്കത്തിനുമുൻപ് അനേകസങ്കല്പങ്ങളോടുകൂടി പ്രവർത്തിച്ചുകൊണ്ടിരുന്ന 'ഞാൻ' തന്നെയാണ് ഉറങ്ങിയതെന്നും ആ 'ഞാൻ' തന്നെയാണു വീണ്ടും ഉണർന്നുവന്നിരിക്കുന്നതെന്നും സംശയമെന്യേ അനുഭവിക്കുന്നു. ഇങ്ങനെ ഉറക്കത്തിനു മുൻപും ഉറങ്ങിയപ്പോഴും വീണ്ടുമുണർന്നപ്പോവും ആത്മസത്തയ്ക്കു യാതൊരു ഭേദവും ഉണ്ടാകുന്നില്ല. ഉറങ്ങാൻ

പോകുന്നതിനുമുൻപുണ്ടായിരുന്ന സങ്കല്പങ്ങളും ഉണരുമ്പോൾ വീണ്ടും അതേപടി പൊന്തിവരുന്നു. ഉറക്കത്തിൽ ഈ സങ്കല്പങ്ങൾ എവിടെപ്പോയി? ഉറക്കത്തിൽ ഇവ ലയിച്ചു ഒരജ്ഞാനമറയുടെ രൂപത്തിൽ ആത്മാവിനെ മറച്ചിരുന്നു എന്നു സ്പഷ്ടം. സങ്കല്പങ്ങൾ ഉണ്ടായിരുന്നപ്പോഴും അവയുമായൊക്കെച്ചേർന്നു മാറിമാറി സ്വതന്ത്രനായി പ്രവർത്തിച്ചിരുന്ന ആത്മസത്തയാണു 'ഞാൻ.' എന്റെ വീട്, എന്റെ സ്വത്ത്, ഞാൻ കാണുന്നു, ഞാൻ പോകുന്നു എന്നിങ്ങനെയുള്ള എല്ലാ വ്യവഹാരങ്ങളിലും അസ്ഥിരഘടകങ്ങളായ സങ്കല്പങ്ങളിൽ മാറിമാറി പ്രവർത്തിക്കുന്ന സ്ഥിരമായ സ്വതന്ത്ര ഘടകമാണ് 'ഞാൻ' എന്നു കാണാൻ പ്രയാസമില്ല. സ്വതന്ത്രനായ 'ഞാൻ' ഉള്ളതുകൊണ്ടാണ് മറ്റു സകലതും ഉള്ളതായിത്തീരുന്നതുതന്നെ. ചുരുക്കത്തിൽ 'ഞാൻ' എന്ന ആത്മസത്ത സങ്കല്പങ്ങളിൽക്കൂടി പ്രകാശിക്കുമ്പോഴാണ് എല്ലാ പ്രപഞ്ചാനുഭവങ്ങളും രൂപം കൊള്ളുന്നത്. സങ്കല്പങ്ങളോ ഉറക്കത്തിൽ അനുഭവപ്പെടുന്ന ഇരുട്ടിന്റെ രൂപത്തിലുള്ള ഒരജ്ഞാനാവരണത്തിൽ നിന്നു പൊന്തുന്നവയും. ഇത്രയും കൊണ്ട് ആത്മാവു സ്വരൂപവിസ്മരണമാകുന്ന അജ്ഞാനാവരണം ധരിച്ചാണ് സകല പ്രപഞ്ചഘടകങ്ങളെയും സൃഷ്ടിക്കുന്നതെന്ന് അനുഭവം തെളിയിക്കുന്നു. ഇത് ഇന്ദ്രജാലമല്ലാതെ മറ്റെന്താണ്? ഇവിടെ യുക്തിക്കു ചെന്നെത്താൻ കഴിവില്ല. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:-

*അജ്ഞാനേനാവൃതം ജ്ഞാനം*
*തേനമുഹ്യന്തി ജന്തവഃ* — *ഭഗ. ഗീത. 5-15.*

സ്വരൂപവിസ്മൃതിയാകുന്ന അജ്ഞാനാവരണം കൊണ്ട് ജ്ഞാനം മൂടപ്പെട്ടുപോകുന്നു. അതുകൊണ്ടാണ് ജീവജാലങ്ങൾ സംസാരസമുദ്രത്തിൽ മോഹമുഗ്ധരായുഴലുന്നത്.

ബോധസ്വരൂപനായ ആത്മാവു സ്വതന്ത്രനാണെന്നും അജ്ഞാനവും അതിൽനിന്നുളവാകുന്ന സങ്കല്പങ്ങളും അകറ്റപ്പെടാവുന്നവയാണെന്നും ഇപ്പോൾ തെളിഞ്ഞുകഴിഞ്ഞുവല്ലോ. സങ്കല്പങ്ങളെ അകറ്റി ഇതും വേദാന്തികൾ സൂര്യതുല്യം അനുഭവിച്ചറിഞ്ഞതാണ്. മനനധ്യാനങ്ങളുടെ അഭ്യാസംകൊണ്ട് പ്രജ്ഞയ്ക്കു സങ്കല്പരഹിതമായ തുരീയാനുഭവത്തിലെത്തി അഖണ്ഡാനന്ദമനുഭവിക്കൻ കഴിയും. സ്വാനുഭവരസികതയോടെ ഇക്കാര്യം ഗുരുദേവൻ പ്രതിപാദിക്കുന്നതാണടുത്ത പദ്യം.

28 അടിമുടിയറ്റടിതൊട്ടു മൗലിയന്തം
സ്ഫുടമറിയുന്നതു തുര്യബോധമാകും;
ജഡമറിവീലതു ചിന്തചെയ്തു ചൊല്ലു-
ന്നിടയിലിരുന്നറിവല്ലറിഞ്ഞിടേണം.

അടിമുടിയറ്റ് - ആദിയും അന്തവുമില്ലാതെ; അടിതൊട്ടു മൗലിയന്തം - കാൽമുതൽ തലവരെ അതായത് പൂർണമായി; സ്ഫുടമറിയുന്നത് - ബോധത്തെ സാക്ഷാത്കരിച്ചറിയുന്നത്; തുര്യബോധമാകും - ജാഗ്രത്സ്വപ്ന

സുഷുപ്ത്യനുഭവങ്ങളെ കടന്നുനിൽക്കുന്ന നാലാമത്തെ സത്യാനുഭവമാണ്; ജഡമറിവീലതു – ഈ ബോധാനുഭവം ജഡവുമായി കൂടിക്കലർന്നതല്ല; ചിന്ത ചെയ്തു – സങ്കല്പങ്ങൾ വഴി; ചൊല്ലുന്നിടയിലിരുന്നറിവല്ല – ശബ്ദോച്ചാരണത്തോടുകൂടിയുള്ള അറിവല്ല; അറിഞ്ഞിടേണം – ഇതു വ്യക്തമായി ധരിക്കണം.

ആദിയും അന്തവുമില്ലാതെ കാൽ മുതൽ തലവരെ അതായത് പൂർണമായി ബോധത്തെ സാക്ഷാത്കരിച്ചറിയുന്നത് ജാഗ്രത് സ്വപ്നസുഷുപ്ത്യാനുഭവങ്ങളെ കടന്നു നിൽക്കുന്ന നാലാമത്തെ സത്യാനുഭവമാണ്. ഈ ബോധാനുഭവം ജഡവുമായി കൂടിക്കലർന്നതല്ല. സങ്കല്പങ്ങൾ വഴി ശബ്ദോച്ചാരണത്തോടുകൂടിയുള്ള അറിവല്ല. ഇതു വ്യക്തമായി ധരിക്കണം.

## തുര്യബോധം

ആദ്യന്തരഹിതമായി പാദം മുതൽ ശിരസു വരെ സ്ഫുടമായറിയുന്ന ബോധമാണു തുര്യബോധം. ബോധം ആദ്യന്തരഹിതമായതുകൊണ്ടുതന്നെ കാൽമുതൽ തലവരെ എന്നുള്ളത് പൂർണമായ അദ്വയാനുഭവത്തെ സൂചിപ്പിക്കാനാണെന്നു സ്പഷ്ടമാണല്ലോ. 'തുര്യ' പദത്തിനു നാലാമത്തേതെന്നാണർഥം. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, തുര്യം ഇവ നാലുമാണനുഭവ മണ്ഡലങ്ങൾ. ആദ്യത്തെ മൂന്നും പ്രപഞ്ചാനുഭവങ്ങളാണ്. അതുകൊണ്ടവ മൂന്നും ജഡവുമായി കൂടിക്കലരുന്ന അനുഭവങ്ങളാണ്. സങ്കല്പങ്ങൾവഴി ശബ്ദോച്ചാരണത്തോടു കൂടിയുള്ള അറിവുകളാണ്. നാലാമത്തെ തുര്യാനുഭവമാകട്ടെ ജഡങ്ങളോടു കൂടിക്കലരാത്തതും ശബ്ദോച്ചാരണത്തോടുകൂടാത്തതുമായ കേവലബോധാനുഭവമാണ്. ഉണർന്നിരുന്ന് ഇന്ദ്രിയങ്ങൾ വഴി പ്രപഞ്ചവിഷയങ്ങളെ അനുഭവിക്കുന്നതാണ് ജാഗ്രത്ത്. ഏകാന്തതയിൽ മനസ് സ്വയം വിഷയങ്ങളെ സൃഷ്ടിച്ചനുഭവിക്കുന്നതാണു സ്വപ്നം. കരണങ്ങളെയെല്ലാം പിൻവലിച്ചു പ്രജ്ഞ അജ്ഞാനാവരണമണിഞ്ഞുവിശ്രമിക്കുന്നതാണു സുഷുപ്തി. പ്രപഞ്ചശരീരം കൈക്കൊണ്ടിരിക്കുന്ന സമഷ്ടിബോധത്തിനും വ്യക്തിശരീരം കൈക്കൊണ്ടിരിക്കുന്ന വ്യഷ്ടി ബോധത്തിനും ഒരുപോലെ ഈ അവസ്ഥകൾ അനുഭവപ്പെടുന്നുവെന്നാണു ശാസ്ത്രസിദ്ധാന്തം. സമഷ്ടിബോധത്തിന്റെ സുഷുപ്തിയാണു നൈമിത്തിക പ്രളയം. സുഷുപ്തിയിൽ ഒളിഞ്ഞിരിക്കുന്ന സമഷ്ടി ബോധത്തെ ഈശ്വരനെന്നും വ്യക്തിബോധത്തെ പ്രാജ്ഞനെന്നും ശാസ്ത്രം പേരുചൊല്ലി നിർദേശിക്കുന്നു. സ്വപ്നത്തിൽ പെട്ടിരിക്കുന്ന സമഷ്ടിബോധമാണു ഹിരണ്യഗർഭൻ. വ്യക്തിബോധം തൈജസനും. ജാഗ്രത് പ്രപഞ്ചം അനുഭവിക്കുന്ന സമഷ്ടിബോധമാണു വിരാട് പുരുഷൻ. ജാഗ്രത്തിലെ വ്യക്തിബോധമാണ് വിശ്വൻ. ധ്യാനമനനാഭ്യാസംവഴി ജാഗ്രത്സ്വപ്നസുഷുപ്തികളിലെ ഈ സ്ഥൂലസൂക്ഷ്മകാരണജഡദൃശ്യാനുഭവങ്ങളെ മുഴുവനകറ്റാൻ കഴിവുള്ള യോഗിക്കു മാത്രമേ കേവലബോധസ്വരൂപാനുഭവമായ നാലാമത്തെ തുരീയാനുഭൂതിയുളവാകുന്നുള്ളൂ. ഈ നാലനുഭവമണ്ഡലങ്ങളെയും കുറിച്ച് മാണ്ഡൂക്യോപനിഷത്തും അതിന്റെ വ്യാഖ്യാനമായ ഗൗഡപാദകാരികയും വിശദമായി ചർച്ചചെയ്യുന്നുണ്ട്. എല്ലാ ജഡസങ്കല്പ

ങ്ങളും മാറി മറയുന്നതുകൊണ്ടു തന്നെ അനന്തമായ അദ്വയബോധാനുഭവമാണു തുരീയപ്രജ്ഞയെന്നു സിദ്ധം. ഗുരുദേവൻതന്നെ പതിനാലാമത്തെ ശ്ലോകത്തിൽ പറഞ്ഞിരിക്കുന്ന 'ത്രിപുടിമുടിഞ്ഞു തെളിഞ്ഞിടുന്ന ദീപം, ഈ തുരീയാനുഭവം തന്നെയാണ്. തുരീയാനുഭവത്തെക്കുറിച്ചു ഗൗഡപാദാചാര്യർ പറയുന്നതു നോക്കുക:-

*നിവൃത്തേഃസർവദുഃഖാനാം*
*ഈശാനഃപ്രഭുരവ്യയഃ*
*അദ്വൈതഃസർവഭാവാനാം*
*ദേവസ്തുര്യോവിഭുഃ സ്മൃതഃ*

*മാണ്ഡൂ. കാ. 1-10*

തുരീയപ്രജ്ഞയിൽ എല്ലാ ദുഃഖങ്ങളും അസ്തമിക്കുന്നു. സർവനിയന്താവും പ്രഭുവും നാശമില്ലാത്തവനും സർവഭാവങ്ങളും അലിഞ്ഞുചേർന്ന അദ്വയസ്വരൂപിയും ആദ്യന്തരഹിതനുമായി തുരീയാനുഭവത്തിൽ കേവലബോധം വിളങ്ങുന്നു. ഇതുതന്നെയാണ് അദ്വൈതസാക്ഷാത്കാരം.

തുരീയാനുഭവത്തിലെത്തി അദ്വൈത സാക്ഷാത്കാരം നേടി നിത്യവും അമൃതസ്വരൂപവുമായ പ്രജ്ഞയെ സ്വരൂപമായി കണ്ടെത്തുകയാണു ജീവിതലക്ഷ്യം. ഇതിന് ഒരേ ഒരു മാർഗമേയുള്ളൂ. വസ്തുവിചാരം ചെയ്തോ സങ്കല്പ നിരോധമെന്ന യോഗമഭ്യസിച്ചോ മനസിന്റെ പൂർണമായ ഉപശമം നേടുകയാണാമാർഗം. ഇതിനുകഴിവില്ലാത്തവർ വിഷയസങ്കല്പങ്ങളിൽ മോഹിച്ചു പതിക്കാനിടവരാതെ കുറഞ്ഞപക്ഷം ഈശ്വരപരങ്ങളായ ജപധ്യാനാദികർമങ്ങളെങ്കിലും ചെയ്തു കഴിഞ്ഞുകൂടേണ്ടതാണ്. ഇക്കാര്യമാണടുത്ത ശ്ലോകത്തിലെ പ്രതിപാദ്യം.

29 മനമലർകൊയ്തു മഹേശപൂജചെയ്യും
മനുജനു മറ്റൊരുവേല ചെയ്തിടേണ്ട:
വനമലർകൊയ്തുമതല്ലയായ്കിൽ മായാ-
മനുവുരുവിട്ടുമിരിക്കിൽ മായ മാറും.

മനമലർകൊയ്തു - മനസാകുന്ന പുഷ്പം അറുത്തെടുത്ത്; മഹേശപൂജചെയ്യും - അർപ്പിച്ച് ഈശ്വരനെ പൂജിക്കുന്ന; മനുജന് - സത്യാന്വേഷിക്ക്; മറ്റൊരു വേലചെയ്തിടേണ്ട - ഈശ്വരപരമായ മറ്റൊരു സാധനയും അനുഷ്ഠിച്ചേതീരൂ എന്നില്ല; അതല്ലയായ്കിൽ - അതിനു കഴിവില്ലെന്നു വന്നാൽ; വനമലർകൊയ്തും - കാട്ടുപൂക്കൾ പറിച്ചർച്ചിച്ചും; മായാംഅനു - മായാകാര്യം പിൻതുടരവേ തന്നെ; ഉരുവിട്ടും - നിരന്തരം നാമജപം അഭ്യസിച്ചും; ഇരിക്കിൽ - കഴിഞ്ഞുകൂടിയാൽ; മായ മാറും - കാലാന്തരത്തിൽ ചിത്തശുദ്ധി വഴി ജ്ഞാനോദയമുണ്ടാക്കി സംസാരദുഃഖം മാറിക്കിട്ടുന്നതാണ്.

മനസാകുന്ന പുഷ്പം അറുത്തടുത്ത് അർപ്പിച്ച് ഈശ്വരനെ പൂജിക്കുന്ന സത്യാന്വേഷിക്ക് ഈശ്വരപരമായ മറ്റൊരു സാധനയും അനുഷ്ഠിച്ചേ തീരൂ എന്നില്ല. അതിനു കഴിവില്ലെന്നുവന്നാൽ കാട്ടുപൂക്കൾ പറിച്ചർച്ചിച്ചും മായാ

കാര്യം പിൻതുടരവേതന്നെ നിരന്തരം നാമജപം അഭ്യസിച്ചും കഴിഞ്ഞുകൂടി യാൽ കാലാന്തരത്തിൽ ചിത്തശുദ്ധിവഴി ജ്ഞാനോദയമുണ്ടായി സംസാര ദുഃഖം മാറിക്കിട്ടുന്നതാണ്.

## മനമലർകൊയ്തുമഹേശപൂജ

സങ്കല്പതലം, വാസനാതലം എന്നിങ്ങനെ രണ്ടു തലങ്ങൾ ഉൾപ്പെട്ട താണു മനസ്. കഴിഞ്ഞ കാലങ്ങളിൽ സഞ്ചയിച്ചവയും മനസിന്റെ അബോ ധതലങ്ങളിൽ ഒളിഞ്ഞുകിടക്കുന്നവയുമായ രാഗദ്വേഷങ്ങളും പദാർഥാനുഭ വങ്ങളുമാണു വാസനാതലം. അവയിൽ ചിലതു ചിന്താരൂപം കൈക്കൊണ്ടു വ്യക്തമായി തല്ക്കാല ജീവിതത്തിനു രൂപം കൊടുക്കുന്ന സങ്കല്പങ്ങളും കാമക്രോധാദിവികാരങ്ങളുമായി പ്രകടമാകുന്നതാണു സങ്കല്പതലം. മന സിന്റെ ഈ രണ്ടു തലങ്ങളെയും ഉപശമിപ്പിക്കുന്നതാണു 'മനമലർ കൊയ്തു മഹേശപൂജചെയ്യൽ' വസ്തുവിചാരത്തോടുകൂടിയ ഭാവാദ്വൈത പരിശീലന മാണിതിനുള്ള രാജപാത. ചിലർ ചിത്തവൃത്തിനിരോധരൂപത്തിലുള്ള രാജ യോഗവും ഇതിനുള്ള മാർഗമായി അംഗീകരിക്കുന്നു. ബോധസ്വരൂപമായ ഒരേ ഒരു വസ്തുവാണു പ്രപഞ്ചനാമരൂപങ്ങളായി വേർപെട്ടു കാണുന്നതെന്നാ ണല്ലോ ഉപനിഷന്മതം. ആത്മോപദേശശതകത്തിലെ ആദ്യത്തെ നാലുപദ്യ ങ്ങളിൽതന്നെ ഗുരുദേവൻ ഇക്കാര്യം ആവർത്തിച്ചു പ്രഖ്യാപിച്ചിട്ടുമുണ്ട്. ശ്രുതിയുക്ത്യനുഭവങ്ങളുടെ പശ്ചാത്തലത്തിൽ ഈ വസ്തുബോധം വിചാരം ചെയ്തുറപ്പിക്കലാണ് വിചാരമാർഗം. അങ്ങനെ സർവത്ര വസ്തു ഒന്നേയു ള്ളൂവെന്നു മനസ്സിനുറപ്പു വരുന്തോറും ഭിന്നസങ്കല്പങ്ങളും അവയിൽനിന്നു ഉവാകുന്ന രാഗദ്വേഷങ്ങളും നീങ്ങി മനസു പ്രസന്നമാകാൻ തുടങ്ങും. തുടർന്ന് ആത്മാനുഭൂതിയും സർവത്ര അദ്വയബോധ വസ്തുവിന്റെ സാന്നി ധ്യവും പ്രകടമാകും. ഭിന്ന സങ്കല്പങ്ങളെല്ലാം ബ്രഹ്മസങ്കല്പത്തിൽ ലയിക്കും. ഇതുതന്നെയാണു വസ്തുവിചാരത്തിലൂടെയുള്ള 'മനമ ലർകൊയ്തു മഹേശപൂജചെയ്യൽ' ചിത്തവൃത്തികളെ അതായതു സങ്കല്പ ങ്ങളെയും വാസനകളെയും നിരോധിക്കലാണു യോഗം. ഇതിനും തത്ത്വ ബോധം ആവശ്യമാണ്. തത്ത്വബോധത്തിനു പ്രാധാന്യം നൽകുന്നിടത്തു വിചാരമാർഗം. നിരോധപ്രക്രിയയ്ക്കു പ്രാധാന്യം ലഭിക്കുന്നിടത്തു യോഗ മാർഗം. ഇത്രയേയുള്ളൂ വ്യത്യാസം. മുന്നോട്ടു നീങ്ങുന്തോറും ഈ മാർഗങ്ങ ളുടെ അന്തരം കുറഞ്ഞുവരും. ഇക്കാര്യം ഭഗവാൻ ഗീത അഞ്ചാമധ്യായത്തിൽ വ്യക്തമാക്കിയിട്ടുണ്ടല്ലോ. സങ്കല്പങ്ങളും വാസനകളും നിരോധിക്കപ്പെടുന്ന തോടെ ബ്രഹ്മസ്വരൂപം അനാവൃതമായിത്തീരുന്നു. ഈ യോഗത്തിന് സവി കല്പമെന്നും നിർവികല്പമെന്നും രണ്ടു ഘട്ടങ്ങളുണ്ട്. സങ്കല്പങ്ങൾ മുഴു വൻ ഒടുങ്ങിയില്ലെങ്കിലും കാമക്രോധാദികൾ മാറി അഹിംസാ സ്നേഹാദി കൾക്കു ശക്തികൂടി മനസ്സൊന്നു ശാന്തമായാൽതന്നെ ധ്യാനദശയിൽ സത്യ സ്വരൂപം ബുദ്ധിയിൽ പ്രതിബിംബിക്കാൻ തുടങ്ങും. ശാന്തസങ്കല്പങ്ങളുടെ ഇടയിൽകൂടി ഇങ്ങനെ പ്രകടമാകുന്ന സത്യാനുഭവമാണു സവികല്പയോഗം. സവികല്പയോഗം വളരെക്കാലം അഭ്യസിച്ചുറച്ചാൽ എല്ലാ സങ്കല്പങ്ങളും

നീങ്ങി സത്യസ്വരൂപത്തിൽ ബുദ്ധിക്ക് അലിഞ്ഞു ചേർന്നേകീഭവിക്കാൻ കഴിയും. ഞാൻ, ഞാൻ എന്ന അഹംബോധംപോലും പാടെ ഒഴിഞ്ഞു മാറുന്ന ഈ കേവലബോധാനുഭവമാണു നിർവികല്പയോഗം അഥവാ നിർവികല്പ സമാധി. ഇതുതന്നെയാണ് തുരീയാനുഭൂതി. ഈ യോഗപരിശീലനത്തെയാണ് 'മനമലർ കൊയ്തുമഹേശപൂജ ചെയ്യു'ന്നതായി ഗുരുദേവൻ ചിത്രീകരിച്ചിരിക്കുന്നത്. ജീവിതം വിരുദ്ധാനുഭവങ്ങളുടെ ഒരു പ്രവാഹമാണ്. ലാഭം നഷ്ടം, ജയം പരാജയം, മാനം അവമാനം എന്നിങ്ങനെയുള്ള വിരുദ്ധാനുഭവങ്ങൾ ഏതു വ്യക്തിയുടെ ജീവിതത്തിലും മാറിമാറി വന്നുകൊണ്ടിരിക്കും. ഈ വിരുദ്ധാനുഭവങ്ങളിൽ സത്യബുദ്ധിയെ അവലംബമാക്കിക്കൊണ്ടു മനസ്സിന്റെ സമനില അഭ്യസിക്കുന്നതാണു യോഗമെന്നു ഭഗവാൻ ഗീതയിൽ പ്രസ്താവിക്കുന്നു. ജയത്തിൽ തുള്ളിച്ചാടി അഹങ്കരിക്കാതെയും പരാജയത്തിൽ കണ്ണുനീർ വാർത്തു കരയാതെയും മനസ്സിനെ സ്ഥിരമാക്കി നിറുത്തലാണു സമനില അഭ്യസിക്കൽ. സത്യം ഒന്നേയുള്ളൂവെന്നും അതിനൊരിക്കലും ഒരു കേടും സംഭവിക്കുന്നില്ലെന്നുമുള്ള തത്ത്വബോധം സമനില പരിശീലിക്കാൻ സഹായിക്കും. മനസ്സിന്റെ സമനില ഉറപ്പുവരുന്തോറും ആത്മാനന്ദം പെരുകും. ഇങ്ങനെ ജീവിതത്തിലുടനീളം സമനില അഭ്യസിക്കലും 'മനമലർകൊയ്തു മഹേശപൂജചെയ്യൽ' തന്നെയാണ്. പക്ഷെ സങ്കല്പനിരോധരൂപത്തിലുള്ള ഈ യോഗാഭ്യാസക്രമങ്ങൾ എല്ലാർക്കും അത്ര എളുപ്പമല്ല. സാമ്രാജ്യങ്ങൾ പിടിച്ചടക്കാം; മനസ്സിനെ നിരോധിക്കുക ദുഷ്കരമാണ്. അതുകൊണ്ടാണ് അതിനു കഴിവില്ലാത്തവർക്കു ഉപായാന്തരങ്ങൾ നിർദേശിക്കുന്നത്. സഗുണോപാസനകളും നാമസങ്കീർത്തനങ്ങളുമാണ്. ഈശ്വരഭജനത്തിനുള്ള മറ്റുപായങ്ങൾ. ഇവ അനുഷ്ഠിക്കുന്നതുകൊണ്ട് കൂടുതൽ മായാബന്ധത്തിൽ കുടുങ്ങി പതിക്കാനിടവരാതെ മനഃശുദ്ധി നേടി ക്രമേണ സത്യത്തോടടുക്കാൻ കഴിയും. ഈ ശ്ലോകത്തിന്റെ പൂർവാർധത്തിൽ നിർഗുണോപാസനയും ഉത്തരാർധത്തിൽ സഗുണോപാസനയും സത്യാന്വേഷണത്തിനുള്ള രണ്ടു മാർഗങ്ങളായി അധികാരിഭേദമനുസരിച്ചു നിർദേശിച്ചിരിക്കുന്നുവെന്നു ചുരുക്കം. ശ്ലോകത്തിലെ 'മായാമനു' എന്ന പ്രയോഗം ഒറ്റപദമായി അംഗീകരിച്ച് 'മായാമന്ത്രം'എന്നർഥം പറയുന്നതുകൊണ്ടും ദോഷമില്ല. മായയ്ക്കുള്ളിൽ പെടുന്ന ഏതെങ്കിലും മന്ത്രം ഉരുക്കഴിച്ചു കാലം കഴിച്ചുകൂട്ടണമെന്നു താൽപ്പര്യം.

മനസ്സിനെ പൂർണമായി നിരോധിച്ചാൽ പിന്നെ വല്ലതും അവശേഷിക്കുമോ? അവശേഷിച്ചാൽതന്നെ അതിനെ അറിയാൻ ആരുണ്ടാകും? മനസ്സില്ലെന്നുവന്നാൽ ജീവിതം തന്നെ നഷ്ടപ്പെടുകയല്ലേ ചെയ്യുന്നത്? ഈ ചോദ്യങ്ങൾക്കുള്ള ഉത്തരമാണടുത്ത പദ്യം.

30 ജഡമറിവീലറിവിന്നു ചിന്തയില്ലോ-
തിടുകയുമില്ലറിവെന്നറിഞ്ഞു സർവം
വിടുകിലവൻ വിശദാന്തരങ്ഗനായ് മേ-
ലുടലിലമർന്നുഴലുന്നതില്ല നൂനം.

ജഡമറിവീല – ജഡത്തിന് ഒന്നും അറിയാനുള്ള കഴിവില്ല; അറിവിന് – കേവലബോധത്തിനു; ചിന്തയില്ല – ജഡസ്വഭാവമായ ചിന്ത ഉദിക്കുന്നില്ല; ഓതിടുകയുമില്ല അറിവ് – ശുദ്ധബോധം സംസാരിക്കുകയുമില്ല; എന്നറിഞ്ഞു – ഇക്കാര്യം നല്ലപോലെ ധരിച്ച്; സർവംവിടുകിൽ – ജഡസങ്കല്പങ്ങൾ മുഴുവൻ കൈവെടിയുമെങ്കിൽ; അവൻ – ആ സത്യാന്വേഷി; വിശദാന്തരംഗനായ് – ചിത്തശുദ്ധിയിലൂടെ കേവലബോധാനുഭവം നേടി; മേലുടലിലമർന്നുഴലുന്നതില്ല – തുടർന്നു ജഡദേഹത്തിന്റേതായ ജനനമരണഭ്രമങ്ങളിൽപ്പെട്ടു ദുഃഖിക്കാൻ ഇടവരുന്നില്ല; നൂനം – തീർച്ച.

ജഡത്തിന് ഒന്നും അറിയാനുള്ള കഴിവില്ല. കേവലബോധത്തിനു ജഡസ്വഭാവമായ ചിന്ത ഉദിക്കുന്നില്ല. ശുദ്ധബോധം സംസാരിക്കുകയുമില്ല. ഇക്കാര്യം നല്ലപോലെ ധരിച്ചുജഡസങ്കല്പങ്ങൾ മുഴുവൻ കൈവെടിയുമെങ്കിൽ ആ സത്യാന്വേഷി ചിത്തശുദ്ധിയിലൂടെ കേവലബോധാനുഭവം നേടി തുടർന്നു ജഡദേഹത്തിന്റേതായ ജനനമരണഭ്രമങ്ങളിൽ പെട്ടു ദുഃഖിക്കാൻ ഇടവരുന്നില്ല; തീർച്ച.

## ജഡമറിവീലറിവിനുചിന്തയില്ല

സത്യം തിരയുന്നയാൾക്ക് പ്രാഥമികദശയിൽ ജഡത്തിന്റെയും ബോധത്തിന്റെയും കൂടിക്കലർപ്പാണു പ്രപഞ്ചമെന്നുതോന്നും. ഇവയെ വിശകലനം ചെയ്തു രണ്ടിന്റെയും ശുദ്ധരൂപം ഗ്രഹിച്ചു കഴിയുമ്പോൾ ബോധം മാത്രം സത്യമാണെന്നും ജഡം മരുഭൂമിയിലെ വെള്ളംപോലെ ഇല്ലാത്തതിന്റെ തോന്നൽ മാത്രമാണെന്നം തെളിയും. ജഡവും ബോധവും, ഇരുട്ടും വെളിച്ചവും പോലെ പരസ്പരവിരുദ്ധങ്ങളാണ്. ഇരുട്ടും വെളിച്ചവും ഒന്നു മറ്റൊന്നിൽനിന്നുണ്ടാവുകയോ പരസ്പരം കൂടിക്കലരുകയോ സാധ്യമല്ല. അതുപോലെ ജഡവും ബോധവും പരസ്പരം കൂടിക്കലരുകയോ ഒന്നു മറ്റൊന്നിൽനിന്നുണ്ടാവുകയോ ചെയ്യുന്നില്ല. പിന്നെന്താണു വസ്തുത? വാസ്തവത്തിൽ വെളിച്ചം മാത്രമാണു വസ്തു. ഇരുട്ട് ഒരു വസ്തുവേയല്ല. വെളിച്ചത്തിനു മങ്ങൽ തട്ടുമ്പോൾ വെറുതെയുണ്ടെന്നുതോന്നുന്ന ഒരു കാഴ്ചമാത്രമാണ് ഇരുട്ട്. പൂർണമായ വെളിച്ചം വന്നാൽ ഇരുട്ട് അപ്പാടെ ഇല്ലാതാവുകയും ചെയ്യും. ഇതുപോലെയാണു ജഡവും ബോധവും. ബോധം മാത്രമാണു വസ്തു. ജഡം ഒരു വസ്തുവേയല്ല. ബോധാനുഭവത്തിനു മങ്ങൽ തട്ടുമ്പോൾ വെറുതേയുണ്ടെന്നു തോന്നുന്ന ഒരു കാഴ്ചമാത്രമാണു ജഡം. ബോധാനുഭവം പൂർണമായാൽ ജഡത്തിന്റെ തോന്നൽ അപ്പാടെ ഇല്ലാതാവുകയും ചെയ്യും. ഇതുകൊണ്ടാണ് ജഡപ്രതിഭാസങ്ങളെല്ലാം മരുഭൂമിയിലെ കാനൽജലംപോലെ ബ്രഹ്മവിവർത്തമാണെന്നു വേദാന്തം സിദ്ധാന്തിക്കുന്നത്. ഈ ജഡത്തിന്റെ വ്യാപ്തി ഏതുവരെയാണ്? അവ്യക്തം മുതൽ ഇന്ദ്രിയവിഷയങ്ങൾ വരെ എല്ലാം ജഡങ്ങളാണ്. പത്താം പദ്യത്തിന്റെ വ്യാഖ്യാനത്തിനു മുൻപ് ആമുഖമായി ചേർത്തിട്ടുള്ള അനുഭവക്രമവിശകലനത്തിൽ ഇതു വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടല്ലോ. അപ്പോൾ സങ്കല്പാത്മകമായ മനസും ധ്വനിമയമായ ശബ്ദവുമെല്ലാം സൂക്ഷ്മ ജഡങ്ങളാണ്. ശക്തി സ്പന്ദനം തന്നെ സൂക്ഷ്മ ജഡമാണെന്നിന്നു തെളിഞ്ഞു കഴിഞ്ഞിട്ടുണ്ടല്ലോ. ഉണ്ടായി മറയുന്ന

74-2003 39

ഈ ജഡങ്ങളെല്ലാം ബോധവിവർത്തമായതുകൊണ്ടാണു 'ജഡമറിവീലറിവിന്നു ചിന്തയില്ല' എന്നു പദ്യത്തിൽ പ്രഖ്യാപിച്ചിരിക്കുന്നത്. ജഡത്തിനറിവില്ല; അതായത് യാതൊരനുഭവവുമില്ല. അതുപോലെ 'ചിന്ത' സൂക്ഷ്മജഡമായ അന്തഃകരണഘടകമായതുകൊണ്ട് അതു ബോധത്തിൽ ഒരിക്കലും സംഭവിക്കുക വയ്യ. ബോധം ശബ്ദമെന്ന ജഡവുമായും കൂടിക്കലരുകയില്ല. ഇക്കാര്യമാണ് 'ഓതിടുകയുമില്ല' എന്ന ഭാഗംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. ഉദിച്ചസ്തമിക്കുന്ന സങ്കല്പങ്ങളിലും ബാഹ്യജഡങ്ങളിലും പെട്ടുനിൽക്കുമ്പോൾ ബോധം ചിന്തിക്കുന്നു, സംസാരിക്കുന്നു, ജനിക്കുന്നു, മരിക്കുന്നു, സുഖിക്കുന്നു, ദുഃഖിക്കുന്നു എന്നൊക്കെ തോന്നാനിടവരുന്നു. ഈ അനുഭവങ്ങളെല്ലാം വെറും ഭ്രമം. അതുകൊണ്ടു സൂക്ഷ്മസ്ഥൂല ജഡരൂപത്തിൽ ഉണ്ടെന്നുതോന്നുന്ന എല്ലാ അനുഭവങ്ങളെയും ബോധം കൈവിടുകയാണെങ്കിൽ അന്തരംഗം തെളിഞ്ഞു ബോധം നിത്യാനന്ദസ്വരൂപമായി പ്രകാശിക്കാനിടവരുന്നു. ഇവിടത്തെ ആനന്ദാനുഭവം ആത്മാവിന്റെ സ്വരൂപം തന്നെയാണ്. ഇക്കാരണത്താലാണ് ഇരുപത്തെട്ടാം ശ്ലോകത്തിലെ തുരീയാനുഭവവിവരണത്തിൽ 'ചിന്ത ചെയ്തു ചൊല്ലുന്നിടയിലിരുന്നറിവല്ല' എന്നു പ്രസ്താവിച്ചിരിക്കുന്നത്. സങ്കല്പനിരോധം അഭ്യസിച്ചു മനമലർകൊയ്തു മഹേശപൂജ ചെയ്താൽ മാത്രമേ സർവവും വിടാൻ സാധ്യമാവൂ.

പ്രപഞ്ചധർമങ്ങളായ ജഡങ്ങളെ മുഴുവൻ സ്വതന്ത്രമായിനിന്നു പ്രകാശിപ്പിക്കുന്ന ബോധം ഉണ്ടെന്നെങ്ങനെയറിയാം? പഞ്ചേന്ദ്രിയങ്ങൾക്ക് അതു വിഷയമാകുന്നില്ല. മനസുകൊണ്ട് ആ സർവേശ്വരനെ ചിന്തിച്ചറിയാനും പറ്റുന്നില്ല. പിന്നെ അനുമാനം കൊണ്ടൂഹിക്കാമോ? ഊഹിക്കാനും സാധ്യമല്ല. അനുഭവച്ചറിഞ്ഞിട്ടുള്ള കാര്യത്തിലല്ലാതെ ഊഹം നിശ്ചയത്തെയുളവാക്കുന്നില്ല. അതുകൊണ്ട് നശ്വരങ്ങളായ ജഡാനുഭവങ്ങളെ മുഴുവൻ കൈവെടിഞ്ഞു ധർമിയായ ബോധം തന്റെ ആനന്ദസ്വരൂപം സ്വയം അനുഭവിച്ചറിയുകയല്ലാതെ പൂർണാനുഭവത്തിനു വേറെ മാർഗമില്ല. ഇക്കാര്യമാണടുത്ത പദ്യത്തിൽ പ്രതിപാദിക്കുന്നത്.

31 അനുഭവമാദിയിലൊന്നിരിക്കിലല്ലാ-
തനുമിതിയില്ലിതുമുന്നമക്ഷിയാലേ
അനുഭവിയാതതുകൊണ്ടു ധർമ്മിയുണ്ടെ-
ന്നനുമിതിയാലറിവീലറിഞ്ഞിടേണം.

ആദിയിൽ - നേരത്തേ; അനുഭവം ഒന്നിരിക്കലല്ലാതെ - ഹേതുസാധ്യങ്ങളുടെ സാഹചര്യനിയമം പ്രത്യക്ഷത്തിൽ കണ്ടുറപ്പിച്ചിട്ടുണ്ടെങ്കിലല്ലാതെ; അനുമിതിയില്ല - ഒരു കാര്യം അനുമാനം കൊണ്ടു നിശ്ചയിക്കാൻ കഴിയില്ല; ഇത് - പരമകാരണമായ ബോധത്തിനും പ്രപഞ്ചത്തിനും തമ്മിലുള്ള ബന്ധം; മുന്നം അക്ഷിയാലേ - നേരത്തെ പ്രത്യക്ഷമായി; അനുഭവിയാതതുകൊണ്ട് - കണ്ടറിഞ്ഞിട്ടില്ലാത്തതുകൊണ്ട്; ധർമിയുണ്ടെന്നു - ജഡധർമങ്ങൾക്കധിഷ്ഠാനമായി ഒരു ബോധസത്യമുണ്ടെന്ന്; അനുമിതിയാലറിവീല - അനുമാനം കൊണ്ടറിയാനേ പറ്റില്ല; അറിഞ്ഞിടേണം - ഇക്കാര്യം സത്യാന്വേഷികൾ വ്യക്തമായി ധരിക്കണം.

നേരത്തേ ഹേതുസാധ്യങ്ങളുടെ സാഹചര്യനിയമം പ്രത്യക്ഷത്തിൽ കണ്ടുറപ്പിച്ചിട്ടുണ്ടെങ്കിലല്ലാതെ ഒരു കാര്യം അനുമാനംകൊണ്ടു നിശ്ചയിക്കാൻ കഴികയില്ല. പരമകാരണമായ ബോധത്തിനും പ്രപഞ്ചത്തിനും തമ്മിലുള്ള ബന്ധം നേരത്തേ പ്രത്യക്ഷമായി കണ്ടറിഞ്ഞിട്ടില്ലാത്തതുകൊണ്ട് ജഡധർമ ങ്ങൾക്കധിഷ്ഠാനമായി ഒരു ബോധസത്യമുണ്ടെന്ന് അനുമാനം കൊണ്ടറി യാനേ പറ്റില്ല. ഇക്കാര്യം സത്യാന്വേഷികൾ വ്യക്തമായി ധരിക്കണം.

## അനുമിതിയില്ല

പ്രപഞ്ചത്തിനധിഷ്ഠാനമായി നിശ്ചലവും ആനന്ദഘനവുമായ ഒരു ബോധസത്യം നിലവിലുണ്ടെന്നു അനുമാനപ്രമാണം കൊണ്ടു നിശ്ചയിച്ചു കൂടെ? ഒരു ഹേതുവും അതുകൊണ്ടു കണ്ടെത്താവുന്ന സാധ്യവും ഒരുമിച്ചു വർത്തിക്കുന്നു. നേരത്തേ പ്രത്യക്ഷത്തിൽ പലപ്പോഴും കണ്ടറിഞ്ഞിട്ടുള്ള ആളിനു മാത്രമേ ഹേതു കാണുന്നിടത്തു സാധ്യത്തെ ഊഹിച്ചറിയാൻ പറ്റൂ. പുകയ്ക്കും അഗ്നിക്കും തമ്മിലുള്ള നിരന്തര സാഹചര്യം അനേകം തവണ കണ്ടറിഞ്ഞിട്ടുള്ള ഒരാൾക്ക് എവിടെയെങ്കിലും പുക കണ്ടാൽ അവിടെ ഉട നെതന്നെ അഗ്നിയുണ്ടെന്നൂഹിക്കാൻ കഴിയുന്നു. ഇതാണനുമിതി. ഇതു പോലെ പ്രപഞ്ചമാകുന്ന ധർമത്തിനും നിശ്ചലബോധമാകുന്ന ധർമിക്കും തമ്മി ലുള്ള സാഹചര്യം പഞ്ചേന്ദ്രിയങ്ങൾക്കോ മനസ്സിനോ നേരിട്ടറിയാൻ കഴിയു ന്നതല്ല. ഉണ്ടായി മറയുന്ന കാര്യരൂപങ്ങളായ പ്രപഞ്ചധർമങ്ങളെ കണ്ടിട്ട് ഇവ യുടെ ധർമിയായി കാരണരൂപനായ ഒരീശ്വരനെ ഊഹിച്ചറിഞ്ഞുകൂടെ എന്നു ചിലർ സംശയിച്ചേയ്ക്കാം. കുടം കണ്ടിട്ടു കുലാലനെ ഊഹിക്കുന്നതുപോ ലെ. പ്രപഞ്ചകാര്യം കണ്ടിട്ട് കാരണമായ ഒരീശ്വരനെ ഊഹിക്കുന്നതിനു വിരോ ധമില്ല. എന്നാൽ പ്രപഞ്ചത്തിനധിഷ്ഠാനമായ ഈ ഈശ്വരന്റെ സ്വരൂപമെ ന്താണെന്നെങ്ങനെ ഊഹിക്കാൻ പറ്റും? ആനന്ദഘനമായ നിശ്ചലബോധമാ ണീശ്വരസ്വരൂപമെന്നൂഹിക്കാൻ പറ്റുകയില്ല. നേരേമറിച്ചു ജഡപ്രപഞ്ചം കാണു ന്നയാൾ അതിന്റെ കാരണവും എന്തോ ജഡമായിരിക്കുമെന്നാണൂഹിക്കുക. അങ്ങനെയാണു ഭൗതികവാദങ്ങൾ തലപൊക്കാൻ ഇടയായിട്ടുള്ളത്. മന സിനെ നിശ്ശേഷം ഉപശമിപ്പിക്കാൻ കരുത്തുള്ളയാൾക്കു മാത്രമേ പ്രപഞ്ചാ ധിഷ്ഠാനവും ആനന്ദബോധസ്വരൂപവുമായ ഈശ്വരനെ കണ്ടെത്താൻ കഴി യൂ. ബ്രഹ്മസത്യം ഇങ്ങനെ സാക്ഷാത്കരിച്ച ജ്ഞാനിക്കു പിന്നെ അനുമിതി യുടെ ആവശ്യമേയില്ല. സാക്ഷാത്കരിക്കാത്തയാളിന് അനുമിതി സാധ്യവുമ ല്ല. അതുകൊണ്ട് സാധാരണക്കാരന് ഈ മഹത്തായ സത്യത്തെ സംബന്ധി ച്ചിടത്തോളം അതനുഭവിച്ചിട്ടുള്ളവരെ വിശ്വസിച്ച് അവർ പറയുന്ന മാർഗം പിൻതുടർന്നറിയുക മാത്രമേ നിവൃത്തിയുള്ളൂ. സത്യത്തെ സംബന്ധിച്ചിട ത്തോളം ജ്ഞാനകാണ്ഡമെന്നറിയപ്പെടുന്ന വേദാന്തത്തെ പരമപ്രമാണമായി സ്വീകരിക്കാനുള്ള കാരണവുമിതാണ്. സത്യദർശികളായ ഋഷിമാരാണല്ലോ ഉപനിഷത്തുകൾ രചിച്ചിട്ടുള്ളത്. ബ്രഹ്മസൂത്രത്തിലെ മൂന്നും നാലും സൂത്ര ങ്ങളിൽ വേദവ്യാസഭഗവാനും അവയുടെ ഭാഷ്യത്തിൽ ശ്രീശങ്കരഭഗവത്പാ ദരും ഇക്കാര്യം വിശദമായി ചർച്ചചെയ്തിട്ടുണ്ട്.

പ്രപഞ്ചം നിശ്ചലബോധസ്വരൂപമായ ബ്രഹ്മത്തിൽ പ്രതിഭാസിക്കുന്ന ധർമമാണ്. സൂര്യനിൽ കിരണങ്ങളെന്നപോലെ. ഇവിടെ സൂര്യൻ ധർമിയും കിരണങ്ങൾ ധർമവുമാണ്. സൂര്യനെ അറിയാതെ കിരണങ്ങൾ മാത്രം കണ്ടാൽ അവ പ്രത്യേക വസ്തുക്കളാണെന്നു തോന്നിയെന്നുവരാം. സൂര്യനെ കാണുന്ന ഒരാൾക്കാകട്ടെ സൂര്യനിൽനിന്നു ഭിന്നങ്ങളായ കിരണങ്ങൾ ഉണ്ടായിരിക്കുന്നതേയില്ല. അതുപോലെ എല്ലാ പ്രപഞ്ചഘടകങ്ങളും നിശ്ചലബോധസ്വരൂപമായ ബ്രഹ്മത്തിന്റെ ധർമമാണ്. ബ്രഹ്മത്തെ കാണാതിരിക്കുന്നതുവരെഇവ ഭിന്നപദാർഥങ്ങളാണെന്ന് തോന്നാം. ഈശ്വരനെ കണ്ടുകഴിഞ്ഞാൽ ഒരാൾക്ക് ഈശ്വരനിൽനിന്നു ഭിന്നമായി ഇവിടെ ഒന്നും തന്നെയില്ലെന്നു ബോധ്യമാകുന്നു. ഇക്കാര്യമാണു മുപ്പത്തിരണ്ടാം പദ്യത്തിലെ പ്രതിപാദ്യം.

32 അറിവതു ധർമ്മിയെയല്ല, ധർമ്മമാമീ-
യരുളിയ ധർമ്മിയദൃശ്യമാകയാലേ
ധരമുതലായവയൊന്നുമില്ല താങ്ങു-
ന്നൊരുവടിവാമറിവുള്ളതോർത്തിടേണം.

അറിവതു - നാമിന്നു പുറമേയറിയുന്നതു; ധർമ്മിയെയല്ല - വസ്തുവായ ധർമ്മിയെയല്ല; ധർമ്മമാം - വസ്തു സ്വഭാവമായ ധർമത്തെയാണ്; ഈ അരുളിയ - ഇതുവരെ നാം വിവരിച്ച; ധർമ്മി - അഖണ്ഡബോധസ്വരൂപമായ ധർമ്മി; അദൃശ്യമാകയാലേ - നേരിട്ടു പ്രത്യക്ഷവിഷയമല്ല തന്നെ; ധരമുതലായവയൊന്നുമില്ല - വാസ്തവത്തിൽ ഭൂമി തുടങ്ങിയ പ്രപഞ്ചഘടകങ്ങളൊന്നും ഇല്ല തന്നെ; താങ്ങുന്നൊരുവടിവാം - അവയ്ക്കധിഷ്ഠാനമായി വിളങ്ങുന്ന; അറിവുള്ളത് - ബോധം മാത്രമാണുള്ളത്; ഓർത്തിടേണം - ഇക്കാര്യം വിചാരം ചെയ്തറിയേണ്ടതാണ്.

നാമിന്നു പുറമേയറിയുന്നതു വസ്തുവായ ധർമിയെയല്ല; വസ്തുസ്വഭാവമായ ധർമത്തെയാണ്. ഇതുവരെ നാം വിവരിച്ച അഖണ്ഡബോധസ്വരൂപമായ ധർമി നേരിട്ടു പ്രത്യക്ഷവിഷയമല്ലതന്നെ. വാസ്തവത്തിൽ ഭൂമി തുടങ്ങിയ പ്രപഞ്ചഘടകങ്ങളൊന്നും ഇല്ലതന്നെ. അവയ്ക്കധിഷ്ഠാനമായി വിളങ്ങുന്ന ബോധം മാത്രമാണുള്ളത്. ഇക്കാര്യം വിചാരം ചെയ്തറിയേണ്ടതാണ്.

## ധർമിയും ധർമവും

ധർമി, ധർമം; സ്വരൂപം, സ്വഭാവം ഇവ യഥാക്രമം പര്യായപദങ്ങളാണ്. ഒരു വസ്തുവിന്റെ മാറ്റമില്ലാത്ത വ്യക്തിത്വത്തെയാണു നാം ധർമി അഥവാ സ്വരൂപം എന്നു പറയുന്നത്. ഈ സ്വരൂപം അറിയപ്പെടാതിരിക്കുന്നിടത്തോളം അതിൽനിന്നു ഭിന്നമെന്നു തോന്നുന്നതും എന്നാൽ ഒരിക്കലും സ്വരൂപത്തിൽ നിന്നു വിട്ടുനിൽക്കാൻ കഴിയാത്തതുമായ വസ്തുസ്വഭാവമാണു ധർമം. സൂര്യനും കിരണങ്ങളും പോലെ. സൂര്യൻ വസ്തുവും കിരണങ്ങൾ അതിന്റെ ധർമവുമാണ്. സൂര്യസ്വരൂപം വ്യക്തമായി ഗ്രഹിക്കാത്തിടത്തോളം പലയിടങ്ങളിൽ എത്തിച്ചേരുന്ന കിരണങ്ങൾ ഭിന്നങ്ങളായ പ്രകാശരശ്മികളാണെന്നു ഭ്രമിക്കാനിടവരുന്നു. സൂര്യനെ അറിയുന്നയാൾക്ക് ഓരോ രശ്മിയും വ്യക്ത

മായി സൂര്യദർശനമുളവാക്കുന്ന അതിന്റെ ധർമം മാത്രം. സ്വർണാഭരണങ്ങ ളിലും മൺപാത്രങ്ങളിലും സ്വർണവും മണ്ണും യഥാക്രമം അവയുടെ സ്വരൂപ ങ്ങളും നാമരൂപങ്ങൾ ആ ധർമികളുടെ വെറും ധർമവും. വെള്ളം എന്ന ധർമി യിലെ വെറും ധർമം മാത്രമാണു തിരയും കുമിളയും. മേൽപറഞ്ഞ ധർമി ധർമങ്ങളിൽ ധർമത്തോടൊപ്പം ധർമിയും ഏതാണ്ടൊക്കെ പ്രകടമാകുന്നു ണ്ട്. പ്രപഞ്ചമാകട്ടെ അഖണ്ഡബോധസ്വരൂപനായ ധർമിയിൽ വിവർത്തമാ ണ്. കയറിൽ സർപ്പത്തെകാണുന്നതുപോലെ അഥവാ മരുഭൂമിയിൽ വെള്ളം കാണുന്നതുപോലെ. ഒരു ധർമിയിലെ വിവർത്തധർമം ധർമിയെ മിക്കവാറും മറച്ചുകൊണ്ടാണാവിർഭവിക്കുന്നത്. പാമ്പു കാണപ്പെടുന്നിടത്തോളം ധർമി യായ കയറു മിക്കവാറും മറയ്ക്കപ്പെടുന്നു. അപ്പോൾ അഖണ്ഡബോധസ്വരൂ പമായ ബ്രഹ്മം അതിലെ ധർമമായ പ്രപഞ്ചം അനുഭവപ്പെട്ടുകൊണ്ടിരിക്കു ന്നിടത്തോളം മിക്കവാറും മറയ്ക്കപ്പെട്ടുപോകുന്നു. ഇക്കാര്യമാണു ശ്ലോക ത്തിൽ "അറിവതു ധർമിയെയല്ല, ധർമമാം" എന്ന ഭാഗംകൊണ്ടു വെളിപ്പെടു ത്തിയിരിക്കുന്നത്. ലോകത്തു നാമിന്നറിയുന്ന എല്ലാ പദാർഥങ്ങളും ധർമ ങ്ങൾ മാത്രമാണ്. അഖണ്ഡബോധസത്യത്തിലെ വെറും പ്രതിഭാസങ്ങൾ. ഈ ധർമങ്ങളുടെ ധർമിയായ അഖണ്ഡബോധത്തെ നാം അറിയുന്നില്ല. ആ ധർമി യാതൊരിന്ദ്രിയംകൊണ്ടും കാണാനൊക്കുന്ന ദൃശ്യവസ്തുവല്ല. അതുകൊണ്ട് ഭൂമി, സൂര്യൻ, ചന്ദ്രൻ മുതലായി പല വസ്തുക്കളുണ്ടെന്നു കരുതുന്നതു തെറ്റാണ്. കയറിലെ ധർമമായ പാമ്പ് ഉള്ളതാണെന്നു കരുതുന്നതുപോലെ. കയറു കണ്ടവർക്ക് ആ സംശയമേയില്ല. ഈ പ്രപഞ്ചപ്രതിഭാസങ്ങളൊക്കെ വ്യക്തമായും നിർവികല്പജ്ഞാനസ്വരൂപമായ പരമാത്മ വസ്തുമാത്രമാ ണെന്നു ധരിക്കേണ്ടതാണ്. ഏകാഗ്രപ്പെടുന്ന ഏതു ബുദ്ധിക്കും ഈ സത്യം സാക്ഷാത്കരിച്ചനുഭവിക്കാൻ കഴിയും.

ഭൂമി മുതലായ വസ്തുക്കളൊന്നും ഇല്ല. ശുദ്ധമായ ബോധം മാത്രമാ ണുള്ളത്. ഇതു സത്യമാണെങ്കിൽ ഭൂമി മുതലായ ഭിന്ന പദാർഥങ്ങളുണ്ടെന്നു തോന്നുന്നതെന്തിന്? വാസ്തവത്തിൽ സത്യം കണ്ടയാൾ ഇങ്ങനെയൊരു ചോദ്യം ഒരിക്കലും ചോദിക്കയില്ല. കയറു കണ്ടയാൾ സർപ്പത്തിന്റെ തോന്ന ലെന്തിനുണ്ടായി എന്നു ചോദിക്കുകയില്ലല്ലോ. സത്യദർശിക്ക് സത്യം മാത്ര മേയുള്ളൂ. ധരമുതലായവ ഇല്ല. അതുകൊണ്ട് ഈ ചോദ്യത്തിനവകാശവുമി ല്ല. അപ്പോൾ ഈ ചോദ്യം ചോദിക്കുന്നയാൾ ഭൂമി, സൂര്യൻ തുടങ്ങിയവയെ ഭിന്ന വസ്തുക്കളായി കണ്ടുകൊണ്ട് അവിദ്യാമണ്ഡലത്തിൽ നിൽക്കുന്ന അജ്ഞനാണ്. അവിദ്യാപ്രേരിതമായ ഈ ചോദ്യത്തിനുത്തരമാണ് അടുത്ത പദ്യം.

33 അറിവു നിജസ്ഥിതിയിങ്ങറിഞ്ഞിടാനായ്
ധര മുതലായ വിഭൂതിയായി താനേ
മറിയുമവസ്ഥയിലേറിമാറി വട്ടം-
തിരിയുമലാതസമം തിരിഞ്ഞീടുന്നു.

അറിവ് - ബോധസത്യം; നിജസ്ഥിതി - തന്റെ ശുദ്ധവും അഖണ്ഡവുമായ രൂപം; ഇങ്ങറിഞ്ഞിടാനായ് - ഇവിടെ വെളിപ്പെടാൻ വേണ്ടിയാണ്; ധര മുതലായ - ഭൂമി മുതലായ; വിഭൂതിയായി - വിശേഷരൂപങ്ങൾ കൈക്കൊണ്ട്; താനേ - സ്വയം; മറിയുമവസ്ഥയിൽ - മാറിമാറിവരുന്ന രീതിയിൽ; ഏറിമാറി - ജനിച്ചും മരിച്ചും വട്ടം തിരിയും - ചുഴലുന്ന; അലാതസമം - തീക്കൊള്ളി പോലെ; തിരിഞ്ഞിടുന്നു - സദാം ചലിച്ചുകൊണ്ടിരിക്കുന്നത്.

ബോധസത്യം തന്റെ ശുദ്ധവും അഖണ്ഡവുമായ രൂപം ഇവിടെ വെളിപ്പെടാൻ വേണ്ടിയാണു ഭൂമി മുതലായ വിശേഷരൂപങ്ങൾ കൈക്കൊണ്ട് സ്വയം മാറിമാറിവരുന്ന രീതിയിൽ ജനിച്ചും മരിച്ചും ചുഴലുന്ന തീക്കൊള്ളിപോലെ സദാ ചലിച്ചുകൊണ്ടിരിക്കുന്നത്.

## അലാതസമംതിരിഞ്ഞിടുന്നു

ഈ ശ്ലോകത്തിന്റെ അർഥം ശ്രദ്ധയോടെ മനനം ചെയ്തറിയേണ്ടതാണ്. അറിവിന്റെ നിജസ്ഥിതി എന്താണ്? നിത്യവും അഖണ്ഡവും നിർവികാരവും ആനന്ദസ്വരൂപവുമായ ശുദ്ധബോധമാണ് അറിവ്. പരമസത്യം സാക്ഷാത്കരിച്ചയാളിനു വെളിപ്പെടുന്ന അറിവിന്റെ രൂപമിതാണ്. സാക്ഷാത്കരിക്കാത്തയാളിനോ? അറിവ് സൂര്യചന്ദ്ര മനുഷ്യ പക്ഷമൃഗാദി അനേകം പ്രപഞ്ചപദാർഥങ്ങളായി ജനിച്ചും മരിച്ചും നിരന്തരം ചലിച്ചുകൊണ്ടിരിക്കുന്ന വസ്തുവാണ്. ഉദിച്ചസ്തമിച്ചു മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന പ്രപഞ്ചഘടകങ്ങളുടെ ഉത്പത്തി എവിടെ നിന്നാണെന്നോ ലയം എവിടേയ്ക്കാണെന്നോ ഈ അജ്ഞൻ അറിയുന്നില്ല. ഈ അജ്ഞത അയാളെ സത്യാന്വേഷണത്തിനു പ്രേരിപ്പിക്കുന്നു. അതുകൊണ്ടു അജ്ഞതയിൽ പെട്ടുനിൽക്കുന്ന ഒരാളിന് ഭൂമി മുതലായ എല്ലാ നശ്വരപ്രപഞ്ചഘടകങ്ങളും പരമസത്യത്തിന്റെ നിജസ്ഥിതി അന്വേഷിച്ചുകണ്ടെത്താൻ പ്രേരിപ്പിക്കുന്ന ഘടകങ്ങളാണെന്നു സ്പഷ്ടം. 'അറിവ് തന്റെ യഥാർഥരൂപം വെളിപ്പെടാൻ വേണ്ടിയാണു ഭൂമി മുതലായ വിശേഷരുപങ്ങൾ കൈക്കൊണ്ടു ചലിക്കുന്നത്' എന്നതിനിതാണർഥം. യഥാർഥരൂപം അഥവാ നിജസ്ഥിതി മനസിലായാൽ നിർവികാരമായ അറിവല്ലാതെ മറ്റൊന്നും ഇല്ലെന്നു ബോധ്യപ്പെടുകയും ചെയ്യും. ഒരു തീക്കൊള്ളി ചലിച്ചുകൊണ്ടിരിക്കുമ്പോൾ നീണ്ടും വളഞ്ഞും വൃത്താകൃതിയിലും അനേകരൂപങ്ങൾ അതിൽനിന്നും ഉണ്ടാകുന്നതായി തോന്നുന്നു. ചലനം നിറുത്തി തീക്കൊള്ളി നിശ്ചലമായാൽ നീണ്ടുവളഞ്ഞ രൂപങ്ങളൊന്നും അതിന്റെ യഥാർഥ രൂപങ്ങളല്ലെന്നും ചലനത്തിന്റെ ഫലമായി വെറുതെ അതിലുണ്ടെന്നു തോന്നിച്ച പ്രതിഭാസങ്ങളാണെന്നും ബോധ്യപ്പെടും. ചലിക്കുന്നു എന്നു തോന്നുമ്പോൾപോലും തീക്കൊള്ളി രണ്ടു ബിന്ദുക്കളിൽ ഒരേ സമയത്തു ഒരിക്കലും നിൽക്കുന്നില്ലെന്നുള്ളതാണു പരമാർഥം. തീക്കൊള്ളി എപ്പോഴും നിർവികാരവും ഏകവും ആണ്. അതിലുണ്ടായതായി തോന്നിയ വികാരങ്ങളോ തോന്നൽ മാത്രം. എന്നാൽ ഈ തോന്നലുകൾ ഉണ്ടാവുകയും ലയിക്കുകയും ചെയ്യുന്നത് തീക്കൊള്ളിയിൽ തന്നെയാണെന്ന കാര്യവും വിസ്മരിച്ചുകൂടാ. ചുരുക്കത്തിൽ ഭൂമി മുതലായ വസ്തുക്കളായി അറിവു ചലി

ക്കുന്നു എന്നുള്ള അവിദ്യാ മണ്ഡലത്തിലെ തോന്നലുകൾ അറിവിന്റെ നിശ്ച ലമായ അദ്വയ രൂപത്തെ അന്വേഷിക്കുവാനുള്ള പ്രേരണകളായി കണക്കാക്കപ്പെടേണ്ടവയാണെന്നു സാരം. ഇവിടെ ചിലർ ഒരു സംശയം ഉന്നയിച്ചേയ്ക്കാം. പൂർണവും ആനന്ദഘനവുമായ അറിവ് അങ്ങനെതന്നെ വർത്തിക്കാതെ നശ്വരപ്രതിഭാസങ്ങളുളവാക്കി പിന്നെ നിജസ്ഥിതി എന്തിനു ബോദ്ധ്യപ്പെടുത്തണം. അവിദ്യയിൽ പലതും കാണുന്നയാൾക്ക് അതു സ്വന്തം അനുഭവമാണ്. അജ്ഞത ഈ അനുഭവത്തെ വ്യാപിച്ചുനിൽക്കുന്നു എന്നും തീർച്ചയാണ്. ഈ അനുഭവത്തിന്റെ യുക്തിയോ പ്രയോജനമോ ഇവിടെനിന്നു കൊണ്ടന്വേഷിച്ചാൽ തെളിയുകയുമില്ല. ഇരുട്ടിൽ നിന്നുകൊണ്ട് ഇരുട്ടിന്റെ ആഗമനത്തെക്കുറിച്ചുള്ള യുക്തി ചിന്ത നിഷ്പ്രയോജനമാണ്. വെളിച്ചം കൊണ്ടുവന്ന് ഇരുട്ടകറ്റുക മാത്രമാണ് ഒരു പോംവഴി. അതുപോലെ സൗരയൂഥ ഘടകങ്ങളുൾപ്പെടെ ജനിച്ചു മരിക്കുന്ന ഭൗതികജീവിതത്തിന് അന്തിമമായ പ്രയോജനം എന്തെന്നും യുക്തിക്കു കണ്ടെത്താൻ കഴികയില്ല. സത്യം അനുഭവിക്കുന്നവർക്കാകട്ടെ വെളിച്ചം വരുമ്പോൾ ഇരുട്ടു മായുന്നതുപോലെ ഭൗതികജീവിതം അപ്പാടെ മാഞ്ഞുപോവുകയാണ്. അവർക്കു മേൽ പറഞ്ഞ ചോദ്യങ്ങളുദിക്കുന്നേയില്ല. അപ്പോൾ പലതു കാണുന്ന ഒരജ്ഞാനി എന്തിനീ കാഴ്ച എന്നു ചോദിച്ചാൽ സത്യത്തിന്റെ നിജസ്ഥിതിയറിയാൻ എന്ന ഉത്തരം മാത്രമേ അല്പമെങ്കിലും സംഗതമാവുകയുള്ളൂ. ജീവന്മുക്തനായ ഗുരുദേവൻ ഈ ഉത്തരം വെളിപ്പെടുത്തിക്കൊണ്ടു പൂർണസത്യം തിരയാൻ നമ്മെ പ്രചോദിപ്പിച്ചിരിക്കുകയാണു പ്രസ്തുത പദ്യത്തിൽ.

അതൊക്കെ ശരിതന്നെ. പലതിന്റെ കാഴ്ച ഒരു ഭ്രമമാണെന്നുതന്നെയിരിക്കട്ടെ. അത്ഭുതകരങ്ങളായ കാലദേശദൃശ്യങ്ങളും അവയെ തുടർന്നുള്ള ദ്വൈതഭ്രമങ്ങളും വസ്തുവിലെന്തിനുണ്ടായി? അചഞ്ചലമായ അധിഷ്ഠാനത്തിൽ ചലനത്തിന്റെ തോന്നലെന്തിന്? ഈ ചോദ്യങ്ങൾക്കു വസ്തുവിന്റെ സ്വഭാവമെന്നോ ലീലയെന്നോ ഒക്കെ ഉത്തരം പറഞ്ഞ് ഒരജ്ഞാനിയെ തല്ക്കാലം സമാധാനിപ്പിക്കുക മാത്രമേ നിർവാഹമുള്ളൂ. അദ്വൈതസത്യം അനുഭവിച്ചറിയുന്നതുവരെ ഈ സംശയങ്ങൾ നിലനിൽക്കും. വെളിച്ചംവരുന്നതുവരെ ഇരുട്ട് ഒരു ചോദ്യമായി അവശേഷിക്കും. അതുകൊണ്ടു ദ്വൈതഭ്രമം സത്യസ്വരൂപന്റെ ഒരു ലീലയാണെന്നാണു ഗുരുദേവൻ മുപ്പത്തിനാലാം പദ്യത്തിൽ വിവരിക്കുന്നത്:

34 അരനൊടിയാദിയരാളിയാർന്നിടും തേ-
രുരുളതിലേറിയുരുണ്ടിടുന്നു ലോകം;
അറിവിലനാദിയതായ് നടന്നിടും തൻ-
തിരുവിളയാടലിതെന്നറിഞ്ഞിടേണം.

അരനൊടി - അരനിമിഷം; ആദിയരാളി - തുടങ്ങിയ ആരക്കാലുകൾ; ആർന്നിടും - ഘടിപ്പിച്ച; തേരുരുളതിലേറി - കാലമാകുന്ന രഥചക്രത്തിൽ കയറി; ഉരുണ്ടിടുന്നു ലോകം - ലോകം സദാ കറങ്ങിക്കൊണ്ടിരിക്കുന്നു; അറിവിൽ - ബോധസത്യത്തിൽ; അനാദിയതായ് - എന്നു തുടങ്ങിയെന്നറിയാൻ

കഴിയാത്തവിധം; നടന്നിടും - തുടർന്നുകൊണ്ടിരിക്കുന്ന; തൻതിരുവിളയാടൽ - തന്റെ ദിവ്യലീലയാണ്; ഇതെന്നറിഞ്ഞിടേണം - ഇതെന്നു വിചാരം ചെയ്തറിയണം.

അരനിമിഷം തുടങ്ങിയ ആരക്കാലുകൾ ഘടിപ്പിച്ച കാലമാകുന്ന രഥചക്രത്തിൽ കയറി ലോകം സദാ കറങ്ങിക്കൊണ്ടിരിക്കുന്നു. ബോധസത്യത്തിൽ എന്നു തുടങ്ങിയെന്നറിയാൻ കഴിയാത്തവിധം തുടർന്നുകൊണ്ടിരിക്കുന്ന തന്റെ ദിവ്യലീലയാണിതെന്നു വിചാരം ചെയ്തറിയണം.

## തിരുവിളയാടലിതെന്നറിഞ്ഞിടേണം

നിശ്ചലമായ ഒരധിഷ്ഠാനത്തിൽ ഉണ്ടായതായി തോന്നുന്ന സാപേക്ഷചലനങ്ങളാണു കാലസങ്കല്പത്തെയുളവാക്കുന്നത്. (15-ാം ശ്ലോകത്തിന്റെ മുഖവുര നോക്കുക) ചലനാത്മകമായ കാലസങ്കല്പത്തെ ആശ്രയിച്ചാണല്ലോ എല്ലാ പ്രപഞ്ചഘടകങ്ങളും ഉണ്ടായി നിലനിന്നു മറഞ്ഞു കൊണ്ടിരിക്കുന്നത്. ഈ കാലത്തെ ഒരു തേരുരുളായി കണക്കാക്കാം. കാലചക്രമെന്നു പണ്ടേ തന്നെ പ്രസിദ്ധമല്ലേ. ഈ തേരുരുളിന്റെ ആരക്കാലുകളാണു നിമിഷം, മിനിട്ട്, മണിക്കൂർ, പകൽ, രാത്രി, ദിവസം, പക്ഷം, മാസം, സംവൽസരം ഇവയെല്ലാം. ഇവയെയാണ് 'അരനൊടിയാദിയരാളി' എന്നു ഗുരുദേവൻ പദ്യത്തിൽ നിർദേശിച്ചിരിക്കുന്നത്. ഈ തേരുരുൾ കറങ്ങുന്നതോ, നിശ്ചലവും ബോധസ്വരൂപവുമായ ഒരധിഷ്ഠാനത്തിൽ. ചലനങ്ങൾ ചലിക്കാത്ത ഒരധിഷ്ഠാനത്തിന്റെ പശ്ചാത്തലത്തിലേ സംഭവിക്കൂ എന്നതാണല്ലോ ചലനനിയമം. ഉണ്ടായിമറയുന്ന പ്രപഞ്ചഘടകങ്ങളുടെ ഉണ്ടാകലും മറയലും കാലസങ്കല്പത്തിനകത്തു നടക്കുന്ന ഒരാവർത്തനമാണ്. ബ്രഹ്മാവിന്റെ ലോകം മുതൽ എല്ലാം ഉണ്ടായിമറഞ്ഞു വീണ്ടും ഉണ്ടായി മറഞ്ഞ് ആവർത്തിക്കപ്പെടുന്നു എന്നാണു ഗീത പ്രഖ്യാപിക്കുന്നത്. അനന്തകോടി സൗരയൂഥങ്ങൾ ഉണ്ടായിമറഞ്ഞ് ആവർത്തിച്ചു കൊണ്ടിരിക്കുന്നു എന്ന് ആധുനികശാസ്ത്രത്തിലും ഇന്നു തെളിഞ്ഞിട്ടുണ്ട്. കാലസങ്കല്പത്തിനകത്തു നടക്കുന്ന ഈ പ്രപഞ്ചാവർത്തനത്തെ കാണിക്കാനാണ് 'തേരുരുളതിലേറിയുരുണ്ടിടുന്നു ലോകം' എന്നു ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്. അപ്പോൾ അചഞ്ചലമായ ബോധസത്യം തന്നിലുളവാക്കിയ കാലചക്രഭ്രമത്തിൽക്കൂടി പ്രപഞ്ച ഘടകങ്ങളെ ഉണ്ടാക്കി മറച്ചു ലീലയാടുന്നതായിട്ടുവേണം കരുതുവാൻ. പരമാത്മാവിൽ ഈ ലീല എന്നു തുടങ്ങി? ഒരു നിശ്ചയവുമില്ല. പരമാത്മാവ് അനാദിയായതുകൊണ്ട് ലീലയും അനാദിതന്നെയായിരിക്കണം. വസ്തുവുള്ളിടത്തോളം വസ്തുസ്വഭാവവും ഉണ്ടായിരിക്കുമല്ലോ. അതുകൊണ്ടാണു ഈ തിരുവിളയാട്ടത്തെ അനാദിയായി ഗുരുദേവൻ ചിത്രീകരിച്ചിരിക്കുന്നത്. കാലസങ്കല്പം എന്നു തുടങ്ങി എന്ന ചോദ്യം തന്നെ അസംഗതമാണു. 'എന്നു തുടങ്ങി' എന്ന ചോദ്യം തന്നെ കാലസങ്കല്പത്തിനുകത്തുനിന്നുകൊണ്ടാണല്ലോ. കാലസങ്കല്പം തീർന്നാൽ ചോദ്യങ്ങളൊക്കെ അവസാനിക്കുന്നതാണ്. എന്തായാലും കാലസങ്കല്പത്തെയുളവാക്കി ഈ തിരുവിളയാടൽ നടത്തുന്നത് കാലാതീ

തമായ നിശ്ചലാധിഷ്ഠാനമായതുകൊണ്ടാണു അഖണ്ഡബോധസ്വരൂപനായ പരമാത്മാവിനെ കാലസ്വരൂപൻ എന്നു വേദാന്തികൾ വിളിക്കുന്നത്. ശ്രീശങ്കരഭഗവത്പാദർ പറയുന്നതു നോക്കുക:-

*കലനാത്സർവഭൂതാനാം-*
*ബ്രഹ്മാദീനാം നിമേഷതഃ*
*കാലശബ്ദേന നിർദിഷ്ടോ-*
*ഹ്യഖണ്ഡാനന്ദ അച്യുതഃ*

ബ്രഹ്മാവു തുടങ്ങിയ എല്ലാ ഭൂതവർഗങ്ങളെയും നിമിഷനേരത്തിനുള്ളിൽ സൃഷ്ടിച്ചു നിലനിറുത്താൻ കഴിവുള്ളകൊണ്ടാണു ആനന്ദസ്വരൂപനും അദ്വയനുമായ പരമാത്മാവിനെ കാലസ്വരൂപൻ എന്നു വിളിക്കുന്നത്. ഗീത പതിനൊന്നാമധ്യായത്തിൽ അർജുനനു വിശ്വരൂപം കാണിച്ചുകൊടുക്കുന്ന ഭഗവാൻ തന്നെ കാലമായി ചിത്രീകരിക്കുന്നതു ശ്രദ്ധേയമാണ്.

അചഞ്ചലവും നിത്യവുമായ അധിഷ്ഠാനബോധത്തിൽ സാങ്കല്പികമായ കാലചലനത്തെ ആശ്രയിച്ചു നിൽക്കുന്ന നശ്വരപ്രതിഭാസങ്ങളാണു പ്രപഞ്ചഘടകങ്ങൾ. ആനന്ദസ്വരൂപമായ അധിഷ്ഠാനസത്യത്തെ സാക്ഷാത്കരിക്കുകയാണു ജീവിതലക്ഷ്യം. ഈ ലക്ഷ്യവും അതിനെ സാക്ഷാത്കരിക്കാനുള്ള ഉപായവും സംശയാതീതമായി വിവിധ നിലകളിൽ ചർച്ചചെയ്യുകയായിരുന്നു ഇതുവരെ. ഈ സത്യത്തെ സാക്ഷാത്കരിച്ചാൽ അതൊരു വ്യക്തമായ അനുഭവമായിരിക്കുമോ? സാക്ഷാത്കരിച്ചവർ സ്വാനുഭവം വിവരിച്ചിട്ടുണ്ടോ? ഇപ്പോഴത്തെ ജീവിതാനുഭവംപോലെ തന്നെ അതൊരു വ്യക്തമായ അനുഭവമായിരിക്കുമോ? സ്വാനുഭൂതിയുടെ ഉത്കടതയോടുകൂടി ഈ ചോദ്യങ്ങൾക്കു വ്യക്തമായ ഉത്തരം പറഞ്ഞുകൊണ്ട് തൽക്കാലചർച്ച ഒന്നുപസംഹരിക്കുകയാണു ഗുരുദേവൻ മുപ്പത്തഞ്ചാം പദ്യത്തിൽ.

35. ഒരു പതിനായിരമാദിതേയരൊന്നായ്
വരുവതുപോലെവരും വിവേകവൃത്തി;
അറിവിനെമൂടുമനിത്യമായയാമീ-
യിരുളിനെയീർന്നെഴുമാദി സൂര്യനത്രേ.

ഒരു പതിനായിരമാദിതേയരൊന്നായ്-പതിനായിരം സൂര്യന്മാർ ഒരുമിച്ച്; വരുവതുപോലെ-ഉദിച്ചുയരുന്നതു പോലെ; വരും വിവകേവൃത്തി-സത്യാനുഭവം ഉദയം ചെയ്യും- അറിവിനെ-അഖണ്ഡബോധസ്വരൂപമായ സത്യത്തെ; മൂടും-മറച്ചിരിക്കുന്ന; അനിത്യമായയാം-മാഞ്ഞു മറയുന്നമായയാകുന്ന; ഈ ഇരുളിനെ-ഈ അജ്ഞാനാവരണത്തെ; ഈർന്നെഴും-ചീന്തി ദൂരെക്കളഞ്ഞാവിർഭവിക്കുന്ന; ആദിസൂര്യനത്രേ-ആദികാരണമായ നിർവികൽപ്പജ്ഞാനസൂര്യനാണീയനുഭവം.

പതിനായിരം സൂര്യന്മാർ ഒരുമിച്ചുദിച്ചുയരുന്നതു പോലെ സത്യാനുഭവം ഉദയംചെയ്യും. അഖണ്ഡബോധസ്വരൂപമായ സത്യത്തെ മറച്ചിരിക്കുന്ന മാഞ്ഞു മറയുന്ന മായയാകുന്ന ഈ അജ്ഞാനാവരണത്തെ ചീന്തി ദൂരെക്കളഞ്ഞാ

വിർഭവിക്കുന്ന ആദികാരണമാകുന്ന നിർവികൽപ്പജ്ഞാനസൂര്യനാണീയനുഭവം.

## പതിനായിരം ആദിതേയർ

പരമാത്മസത്യത്തെ കാട്ടിത്തരുന്ന വിവേകം അഥവാ ആത്മജ്ഞാനം പതിനായിരം സൂര്യന്മാർ ഒരുമിച്ചുദിച്ചു പൊങ്ങുംപോലെ വ്യക്തമായി ഉദയം ചെയ്യും. ശുദ്ധ ജ്ഞാനസ്വരൂപമായ സത്യത്തെ മറച്ചിരിക്കുന്ന നശ്വരമായമായയാകുന്ന ഇരുട്ടിനെ വേരോടെ പിഴുതെറിയാൻ കഴിവുള്ള ആദിസൂര്യനാണ് ഇങ്ങനെ ഉദയം ചെയ്യുന്ന നിർവികൽപ്പജ്ഞാനം. പ്രപഞ്ചാനുഭൂതിപോലെ തന്നെ വ്യക്തവും ഉത്കടവുമായിരിക്കുമോ സത്യാനുഭൂതി എന്നു ചിലർ സംശയിക്കാറുണ്ട്. സങ്കൽപ്പനിരോധത്തിലൂടെയുളവാകുന്നതായതുകൊണ്ട് ഇതു ശൂന്യമോ അഥവാ അവ്യക്തമോ ആയിരിക്കുമോ എന്നാണവരുടെ സംശയം. ഇങ്ങനെ സംശയിക്കുന്നവർ സ്വാനുഭവത്തിന്റെ സ്വരൂപം വെളിപ്പെടുത്തുന്ന ഗുരുദേവന്റെ ഈ പ്രഖ്യാപനം ശ്രദ്ധയോടെ ചെവിക്കൊള്ളേണ്ടതാണ്. "ഈശ്വരനെ അങ്ങു കാണുന്നുണ്ടോ?" എന്നു നരേന്ദ്രൻ ശ്രീരാമകൃഷ്ണദേവനോടു ചോദിച്ചപ്പോൾ കൊടുത്ത മറുപടിയെന്താണ്? "കുഞ്ഞേ നിന്നെ ഞാൻ കാണുന്നതിനെക്കാൾ പതിന്മടങ്ങു വ്യക്തമായി ഈശ്വരനെ കാണുന്നു; നിനക്കാഗ്രഹമുണ്ടെങ്കിൽ കാട്ടിത്തരികയും ചെയ്യാം." ഭാരതീയരുടെ ഈശ്വരൻ വെറും വിശ്വാസമല്ല; സൂര്യതുല്യമായ പ്രത്യക്ഷാനുഭവമാണെന്നോർക്കുന്നതുനന്ന്. ഗീതയിലെ പ്രഖ്യാപനം നോക്കുക:-

*ജ്ഞാനേനതുതദജ്ഞാനം*
*യേഷാം നാശിതമാത്മനഃ*
*തേഷാമാദിത്യവത്ജ്ഞാനം*
*പ്രകാശയതി തത്പരം.*

*ഭഗ. ഗീ. 5-16*

ആർക്കൊക്കെ ആത്മതത്ത്വത്തെ മറച്ചിരിക്കുന്ന അജ്ഞാനം ജ്ഞാനം കൊണ്ടു നഷ്ടമായിത്തീരുന്നുവോ അവർക്കൊക്കെ ആദിത്യനെപ്പോലെ ജ്ഞാനം പരബ്രഹ്മ സത്യത്തെ കാട്ടിക്കൊടുക്കുന്നു. സങ്കൽപ്പരഹിതമായ നിർവികൽപ്പബോധം ഉത്കടമായ അനുഭവമാണെന്നു താൽപ്പര്യം.

## ഇരുളിനെയീർന്നെഴുമാദിസൂര്യൻ

സാധാരണ വ്യക്തിജീവിതം അജ്ഞതയുടെ കൂരിരുട്ടു നിറഞ്ഞതാണ്. എത്ര വലിയ ചിന്തകനായാലും ചില ചോദ്യങ്ങളിലൂടെ അറിവിന്റെ ആഴം അളക്കാനൊരുമ്പെട്ടാൽ ഒരുഘട്ടത്തിൽ അറിഞ്ഞുകൂടാ എന്നു പറയേണ്ടിവരും. വ്യക്തി ജീവിതം അജ്ഞതയിലാണ് നിൽക്കുന്നത് എന്നിതു തെളിയിക്കുന്നു. ഇനിയും പലതും അറിയാനുണ്ട്, ഇനിയും പലതും നേടാനുണ്ട് എന്ന തോന്നലുകൾ അവശേഷിക്കുന്നിടത്തോളം അജ്ഞതയും അതൃപ്തിയും ബാക്കി നിൽക്കുകയാണ്. ഈ സ്ഥിതി പൂർണമായും അവസാനിപ്പിക്കുന്ന

താണു നിർവികൽപ്പജ്ഞാനസാക്ഷാത്കാരം. ഇതാണു മായയുടെ വേരോടെയുള്ള പിഴുതെറിയൽ. ഒരു ബ്രഹ്മജ്ഞാനി അജ്ഞാനത്തിന്റെ ഏഴു ഭൂമികളും കടന്നയാളാണ്. ഇവയാണ് ജിജ്ഞാസാനിവൃത്തി, ചികീർഷാനിവൃത്തി, ജിഹാസാനിവൃത്തി, പ്രേപ്സാനിവൃത്തി, ശോകനിവൃത്തി, ഭയനിവൃത്തി, സർവസങ്കൽപ്പനിവൃത്തി എന്നിവ. ഇനിയൊന്നുമറിയാനില്ല. ഇനിയൊന്നും ചെയ്യാനില്ല, ഇനിയൊന്നും ഉപേക്ഷിക്കാനില്ല. ഇനിയൊന്നും നേടാനില്ല, ശോകമില്ല, ഭയമില്ല, ഒരു സങ്കൽപ്പവുമില്ല ഈ അനുഭവങ്ങൾ വന്നുചേരുന്നതാണു പൂർണമായ അജ്ഞാനനിവൃത്തി. കയറിൽ പാമ്പെന്നപോലെ ഏതൊരു നിർവികൽപ്പ ബോധത്തിൽ ഈ പ്രപഞ്ചം പ്രതിഭാസിച്ചുകൊണ്ടിരിക്കുന്നുവോ അത് സാക്ഷാത്കാരിക്കപ്പെടുന്നതോടെ മേൽ വിവരിച്ചപ്രകാരം മായ മാറി പൂർണമായ അജ്ഞാനനിവൃത്തി സംഭവിക്കുന്നു. ഇക്കാര്യമാണു ഗുരുദേവൻ 'ഇരുളിനെയീർന്നെഴുമാദിസൂര്യനത്രേ' എന്ന പ്രയോഗംകണ്ടൊർഥമാക്കിയിരിക്കുന്നത്.

## 3. ശക്തിസ്വരൂപം

അപ്പോൾ ബ്രഹ്മശക്തിയായ മായ ബ്രഹ്മസത്യത്തെ മറയ്ക്കുന്നു. വിവേകശക്തി സൂര്യനെപ്പോലെ സത്യത്തെ കാട്ടിത്തരുന്നു. ഇങ്ങനെ മറയ്ക്കുകയും വെളിപ്പെടുത്തുകയും ചെയ്യുന്ന ശക്തികൾ ബ്രഹ്മത്തിലെങ്ങനെയുണ്ടായി? ശക്തിയുടെ സ്വരൂപമെന്ത്? ശക്തിക്ക് എന്തെല്ലാം കഴിവുകളുണ്ട്? മുപ്പത്താറുമുതൽ നാൽപ്പത്തിമൂന്നുവരെയുള്ള എട്ടു പദ്യങ്ങൾ ശക്തിരഹസ്യം വിവരിക്കുന്നുവയാണ്. മുപ്പത്തഞ്ചാം പദ്യം വരെ ബ്രഹ്മസ്വരൂപവും സാധനമാർഗങ്ങളും അനുഭൂതിദശകളുമാണു സാമാന്യമായി ചർച്ചചെയ്തത്.

### ശക്തി അനിർവചനീയയാണ്

നിശ്ചലമായ അഖണ്ഡബോധത്തിൽ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കായി ഉയർന്ന് സ്പന്ദിച്ച് അസ്തമിച്ചുകൊണ്ടിരിക്കുന്ന ശക്തിയെയാണു വേദാന്തികൾ 'മായ'എന്നു വിളിക്കുന്നത്. കാണാനില്ലാത്തവൾ എന്നാണു 'മായ' എന്ന പദത്തിനർഥം. ഈ ശക്തിയുടെ സ്വരൂപമെന്താണ്? നേരിട്ടു കാണാനില്ലാത്ത ശക്തിയുടെ സ്വരൂപം എങ്ങനെയാണു നിർണയിക്കുക? അതുകൊണ്ടു മായയെ വേദാന്തികൾ 'അനിർവചനീയാ' എന്നാണു പറയുന്നത്. അപ്പോൾ വേദാന്തികൾക്കും ശക്തിയെ പിടികിട്ടിയില്ല അല്ലെ? അങ്ങനെയല്ല. വേദാന്തികൾ ശക്തിയെയല്ല ശക്തനെയാണന്വേഷിച്ചത്. ശക്തനെ സൂര്യതുല്യം കണ്ടെത്തിയെന്നു നേരത്തെ പറഞ്ഞുവല്ലോ. ബ്രഹ്മത്തിന്റെയെന്നല്ല ഒന്നിന്റെയും ശക്തിയെ നേരിട്ടുകണ്ടു സ്വരൂപം നിർവചിക്കാൻ ആർക്കും സാദ്ധ്യമല്ല. വായുവിനു ചലനശക്തിയുണ്ട്. അഗ്നിക്കു ദഹനശക്തിയുണ്ട്. ഈ ശക്തികളെ നേരിട്ടുകണ്ടു നിർവചിക്കാനൊക്കുമോ? സാദ്ധ്യമല്ല പിന്നെ ഈ ശക്തികളുണ്ടെന്നെങ്ങനെ മനസ്സിലായി? വായുവിന്റെ ചലനവും അഗ്നിയുടെ ദഹനവും കണ്ടൂഹിച്ചു. ഒരൈന്ദ്രജാലികൻ പല

പദാർഥങ്ങളും ഉണ്ടാക്കി കാണിക്കുന്നു. അയാളിൽ അതിനുള്ള ശക്തിയുണ്ട്. അയാളുണ്ടാക്കി കാണിക്കുന്ന പദാർഥങ്ങൾ കണ്ടിട്ട് നാം അതൂഹിക്കുയാണു ചെയ്യുന്നത്. ഐന്ദ്രജാലികൻ ശക്തി പിൻവലിച്ചാൽ അതു ശക്തനുമായി ഏകീഭവിക്കും. അതോടെ കാര്യരൂപങ്ങളായ പദാർഥങ്ങളും മറയും. ഇതു പോലെ പരമാത്മാവിൽ ശക്തിയുണ്ടെന്നെങ്ങനെയറിഞ്ഞു? പ്രപഞ്ചദൃശ്യ ങ്ങളെ കണ്ടിട്ടൂഹിച്ചു. ഐന്ദ്രജാലികന്റെ ശക്തി സ്പന്ദിച്ചാവിർഭവിക്കുമ്പോൾ ഓരോ പദാർഥങ്ങളായി രൂപപ്പെടുന്നതുപോലെ ബ്രഹ്മശക്തിയായ മായ സ്പന്ദിച്ചാവിർഭവിച്ചപ്പോൾ പ്രപഞ്ചദൃശ്യങ്ങൾ ഒന്നൊന്നായി രൂപം കൊണ്ടും. ഐന്ദ്രജാലികൻ ശക്തി പിൻവലിച്ചപ്പോൾ പദാർഥങ്ങൾ മറഞ്ഞ തുപോലെ ആത്മസത്ത ശക്തി പിൻവലിച്ചാൽ എല്ലാ പ്രപഞ്ചകാര്യങ്ങളും അതോടെ മറയും. ശക്തൻമാത്രം അവശേഷിക്കും. ഇതാണ് അദ്വയ സത്യ സാക്ഷാത്കാരം. ശക്തിയെ പിൻവലിക്കാനുള്ള മാർഗമാണ് സങ്കൽപ്പനി രോധം. ശക്തൻ മാത്രമായിത്തീരുമ്പോൾ തനിക്കു യാതൊരു പ്രപഞ്ചകാ ര്യവും ഉണ്ടായിരുന്നില്ലെന്നു ബോദ്ധ്യപ്പെടുകയും ചെയ്യും. അധിഷ്ഠാന ത്തിന് ഒരു വികാരവും വരുത്താതെ മായാശക്തി ഉണ്ടാക്കിക്കാണിക്കുന്ന കാര്യരൂപങ്ങളാണു വിവർത്തകാര്യങ്ങൾ. കാര്യങ്ങൾ ഉണ്ടാകുമ്പോൾ ആദി കാരണമായ പരമാത്മാവിനു വികാരങ്ങൾ ഉണ്ടാകുന്നുവെന്നുവന്നാൽ പര മാത്മാവു ജനിക്കുകയും മരിക്കുകയും ചെയ്യുന്നുവെന്നു പറയേണ്ടിവരും. അങ്ങനെയായാൽ പരമാത്മാവു ആദികാരണമല്ലാതാകും. പ്രപഞ്ചത്തിന് ഒരാദികാരണമുണ്ടെന്നു സ്വീകരിച്ചാൽ അതു നിർവികാരമാണെന്നും സ്വീക രിക്കാതെ തരമില്ല. അപ്പോൾ പരമാത്മാവു നിർവികാരമാണെങ്കിൽ മായാവാ ദവും വിവർത്ത പ്രക്രിയയും അംഗീകരിക്കാതെ പരമാത്മാവിനും പ്രപഞ്ച ത്തിനും തമ്മിലുള്ള ബന്ധം യുക്തിക്കൊരിക്കലും വിവരിക്കാൻ സാധിക്കു ന്നതല്ല. പരമാത്മാവിന്റെ നിശ്ചലനിർവികാരത്വം വേദാന്തി നേരിട്ടനുഭവിച്ചി ട്ടുള്ള വസ്തുതയുമാണ്. ഈ ശക്തിയെ വേദാന്തികൾ മായയെന്നും പ്രകൃ തിയെന്നും അജ്ഞാനമെന്നും പല പേരുകൾ ചൊല്ലി വിളിക്കാറുണ്ട്. (ബ്രഹ്മ ശക്തിയെക്കുറിച്ചു കുറേക്കൂടി വിശദമായറിയാൻ *ദർശനമാല*യിലെ 'മായാ ദർശനം' വായിക്കുക). ശുദ്ധബോധസ്വരൂപമായ പരമാത്മാവിന്റെ ശക്തിയെ വകതിരിച്ചു കാണിക്കുന്നതാണു മുപ്പത്താറാം പദ്യം:

36. അറിവിനുശക്തിയനന്തമുണ്ടിതെല്ലാ-
മറുതിയിടാം 'സമ' 'യന്യ'യെന്നിവണ്ണം
ഇരുപിരിവായിതിലന്യ സാമ്യമാർന്നു-
ള്ളുരുവിലമർന്നു തെളിഞ്ഞുണർന്നിടേണം.

അറിവിനു-ആദികാരണമായ അഖണ്ഡബോധത്തിന്; ശക്തിയനന്ത മുണ്ട്-അളവില്ലാത്ത ശക്തിയുണ്ട്; ഇതെല്ലാം-ഈ ശക്തിയെമുഴുവൻ; സമ, അന്യ എന്നിവണ്ണം-സമയെന്നും അന്യയെന്നും; ഇരുപിരിവായ്-രണ്ടു വിധ മായി; അറുതിയിടാം-വേർതിരിക്കാം; ഇതിൽ-ഈരണ്ടിൽ; അന്യ-അന്യയെ ന്നറിയപ്പെടുന്ന ശക്തി; സാമ്യമാർന്നുള്ളുരുവിൽ-സമ കാട്ടിത്തരുന്ന വസ്തു

വിൽ; അമർന്ന്-ലയിച്ചേകീഭവിച്ചു; തെളിഞ്ഞ്-അമൃതത്വം കണ്ടെത്തി; ഉണർന്നിടേണം-സത്യബോധമുള്ളവനായി ഭവിക്കണം.

ആദികാരണമായ അഖണ്ഡബോധത്തിന് അളവില്ലാത്ത ശക്തിയുണ്ട്. ഈ ശക്തിയെ മുഴുവൻ സമയെന്നും അന്യയെന്നും രണ്ടു വിധമായി വേർതിരിക്കാം. ഈ രണ്ടിൽ അന്യയെന്നറിയപ്പെടുന്ന ശക്തി സമകാട്ടിത്തരുന്ന വസ്തുവിൽ ലയിച്ചേകീഭവിച്ച് അമൃതത്വം കണ്ടെത്തി സത്യബോധമുള്ളവനായി ഭവിക്കണം.

## അറിവിനു ശക്തിയനന്തമുണ്ട്

ആദികാരണമായ അഖണ്ഡബോധമാണിവിടുത്തെ അറിവ്. അതിൽ പ്രതിഭാസിക്കുന്നതാണല്ലോ അനന്തകോടി സൗരയൂഥങ്ങളുൾപ്പെട്ട ഈ പ്രപഞ്ചം. ആദ്യന്തരഹിതമായിക്കാണപ്പെടുന്ന ഈ പ്രപഞ്ചത്തെ പ്രതിഭാസിപ്പിക്കുന്ന വസ്തുശക്തി അളവില്ലാത്തതായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഈ ശക്തിതന്നെ പ്രത്യേകദൃശ്യങ്ങളിൽ പ്രത്യേക രൂപത്തിൽ പ്രത്യക്ഷപ്പെടുന്നതായും കാണുന്നു. ആകാശത്തിനു ശൂന്യശക്തിയും വായുവിനു ചലനശക്തിയും അഗ്നിക്കു ദഹനശക്തിയും വെള്ളത്തിനു ദ്രവശക്തിയും ഭൂമിക്കു കാഠിന്യശക്തിയും പഞ്ചഭൂതങ്ങളിൽ തന്നെ പ്രത്യേകം പ്രത്യേകം കാണപ്പെടുന്നു. തുടർന്നു സൂര്യചന്ദ്ര മനുഷ്യ പക്ഷിമൃഗാദി ഓരോ ദൃശ്യത്തിനും അതാതിന്റേതായ പ്രത്യേകശക്തി കാണ്മാനുണ്ട്. ഒരേ വർഗത്തിൽപ്പെട്ട പ്രത്യേക വ്യക്തികൾക്കു തന്നെ അതിന്റേതായ പ്രത്യേകശക്തി കാണ്മാനുണ്ട്. ഇതെല്ലാം പരമകാരണമായ ഒരേ അറിവിന്റെ ശക്തികളാണുതാനും. അപ്പോൾ അറിവിന്റെ ശക്തി അനന്തമാണെന്നു പറയേണ്ടതില്ലല്ലോ. ഈ അനന്തശക്തിയെ ആർക്കാണു നിർവചിക്കാൻ കഴിയുക?

## സമയും അന്യയും

അറിവ് അനന്തശക്തിയോടുകൂടിയതാണ്. എങ്കിലും അതിനെയെല്ലാം കൂടി നമുക്ക് 'സമ'യെന്നും 'അന്യ'യെന്നും രണ്ടായി പകുത്തുനിറുത്താം. സർവത്ര സമമായി നിൽക്കുന്ന അദ്വയവസ്തുവിനെ കാണിച്ചുതരുന്ന ശക്തിയാണു സമ. വസ്തുവിനെ പലതാക്കിക്കാണിക്കുന്ന ശക്തിയാണ് അന്യ. അതുകൊണ്ട് ഇവയിൽ 'അന്യ' സമതയാർന്ന 'സമ'യുടെ സ്വരൂപത്തിൽ ഏകീഭവിച്ചു തെളിഞ്ഞുണരേണ്ടതാണ്. സമയെയും അന്യയെയും അടുത്ത പദ്യങ്ങളിൽ ഗുരുദേവൻ തന്നെ വിശദമായി വിവരിക്കുന്നുണ്ട്. സമയക്കു 'പരാ' എന്നും അന്യയ്ക്ക് 'അപരാ' എന്നും പേരുകൾ നൽകി ഈ കൃതിയിൽ തന്നെ ഇതിനു മുമ്പു സൂചിപ്പിച്ചിട്ടുണ്ട്. വേദാന്തികൾ പൊതുവെ സമയെ 'വിദ്യ'യെന്നും അന്യയെ 'അവിദ്യ'യെന്നും വിളിക്കുന്നു. ഗീതയിൽ സമയെ 'ദൈവീസമ്പത്തെ'ന്നും അന്യയെ 'ആസുരീസമ്പത്തെ'ന്നും പേരിട്ടിരിക്കുന്നു. കഠോപനിഷത്തു സമയെ 'ശ്രേയസ്സെ'ന്നും അന്യയെ 'പ്രേയസ്സെ'ന്നും കരുതുന്നു. ചുരുക്കത്തിൽ സമ ജീവികളെ ഏകവസ്തുവിനെ കാട്ടി സത്യത്തോടടുപ്പിക്കുകയും അന്യ പലതു കാട്ടി സത്യത്തിൽനിന്നും അകറ്റിക്കള

യുകയും ചെയ്യുന്നു എന്നാണു പേരുകളൊക്കെ സൂചിപ്പിക്കുന്നത്. സമ പ്രകാശവും അന്യ ഇരുട്ടുമാണെന്നർഥം.

മനുഷ്യജീവിതം സ്വീകരിക്കുന്ന ഒരു വ്യക്തിയുടെ മുൻപിൽ ഈ രണ്ടു ശക്തികളും വന്നെത്തുന്നു. ഒരാൾക്ക് ഇവയിൽ ഒന്നിനെ അംഗീകരിക്കാവുന്നതാണ്. ജീവിത ലക്ഷ്യം ആത്മസാക്ഷാത്കാരമായി കരുതുന്നയാൾ അന്യയെ തള്ളി സമയെ അംഗീകരിക്കേണ്ടതാണ്. സംസാരകാരണമായ അന്യയെ അദ്വയവസ്തുബോധംകൊണ്ടു മാത്രമേ കീഴടക്കാൻ പറ്റൂ. സത്യം കാണാൻ കൊതിക്കുന്ന ധീരൻ അതു ചെയ്യണമെന്നാണിനി വെളിപ്പെടുത്തുന്നത്.

37. വിഷമതയാർന്നെഴുമന്യ വെന്നുകൊൾവാൻ
വിഷമമഖണ്ഡവിവേകശക്തിയെന്യേ;
വിഷമയെ വെന്നതിനാൽ വിവേകമാകും
വിഷയവിരോധിനിയോടണഞ്ഞിടേണം.

വിഷമതയാർന്നെഴും-പലതുകാട്ടി വിഷമിപ്പിക്കുന്ന; അന്യ-അവിദ്യയെ; വെന്നുകൊൾവാൻ-കീഴടക്കാൻ; അഖണ്ഡവിവേകശക്തിയെന്യേ-അഖണ്ഡബോധ വസ്തുവിനെ വിചാരം ചെയ്തറിയാതെ; വിഷമം-പ്രയാസമാണ്; അതിനാൽ-അതുകൊണ്ട്; വിഷമയെവെന്ന്-പലതിന്റെ സങ്കൽപ്പം തിരസ്ക്കരിച്ച് അവിദ്യയെ ജയിച്ച്; വിവേകമാകും-വസ്തുസ്വരൂപം വേർതിരിച്ചു കാട്ടിത്തരുന്ന; വിഷയവിരോധിനിയോട്-ഭൗതിക വിഷയങ്ങളിൽ വിരക്തി ജനിപ്പിക്കുന്ന വിദ്യയോട്; അണഞ്ഞിടേണം-സദാ സഖ്യം പുലർത്തേണ്ടതാണ്.

പലതുകാട്ടി വിഷമിപ്പിക്കുന്ന അവിദ്യയെ കീഴടക്കാൻ അഖണ്ഡബോധവസ്തുവിനെ വിചാരം ചെയ്തറിയാതെ പ്രയാസമാണ്. അതുകൊണ്ട് പലതിന്റെ സങ്കൽപ്പം തിരസ്കരിച്ച് അവിദ്യയെ ജയിച്ച് വസ്തുസ്വരൂപം വേർതിരിച്ച് കാട്ടിത്തരുന്ന ഭൗതികവിഷയങ്ങളിൽ വിരക്തി ജനിപ്പിക്കുന്ന വിദ്യയോട് സദാ സഖ്യം പുലർത്തേണ്ടതാണ്.

## വിഷമതയാർന്നെഴുമന്യ

സമബുദ്ധിക്കു ഭംഗംവരുത്തി അനേകം നാമരൂപങ്ങളിൽ മനസ്സിനെ അകപ്പെടുത്തി വിഷമിപ്പിക്കുന്ന ശക്തിയാണ് അന്യ. പലതുകണ്ട് രാഗദ്വേഷങ്ങളിൽ അകപ്പെടുന്നതാണു മനസ്സിന്റെ വിഷമാവസ്ഥ. ഇതു തന്നെയാണു സംസാരബന്ധം. അദ്വയാത്മസത്തയുടെ വ്യക്തമായ ബോധം കൂടാതെ അന്യയെ ജയിച്ചു സംസാരബന്ധ വിമുക്തനാകാൻ കഴിയുന്നതല്ല. പലതായി കാണുന്നവയിലൊക്കെ സത്യമായി വിളങ്ങുന്ന ഏക വസ്തുവിനെത്തന്നെ ദർശിച്ചു മനസ്സു രാഗദ്വേഷവിമുക്തമാകുന്നതാണു മനസ്സിന്റെ സമാവസ്ഥ. ഇതുതന്നെയാണു സംസാരമോക്ഷം. ഗീത ഒന്നാമദ്ധ്യായത്തിൽ നാം കാണുന്ന അർജുനൻ 'വിഷമേസമുപസ്ഥിത'നാണ്. സത്യബോധമില്ലാതെ എതിരാളികളെ ബന്ധുക്കളായിക്കണ്ട് എന്റേതെന്നു ഭ്രമിച്ചു സംഗബദ്ധനായിത്തീർന്നതാണു അർജുന മനസ്സിലെ വിഷമാവസ്ഥ. അഖണ്ഡമായ ആത്മതത്ത്വമുപദേശിച്ചാണല്ലോ ഭഗവാൻ അർജുനനെ ഈ വിഷമാവസ്ഥയിൽ

നിന്നും വിമുക്തനാക്കുന്നത്. പലതു കാണുന്നത് വിഷമം. സർവത്ര ഒന്നിനെത്തന്നെ കാണുന്നത് സമം.

## വിവേകമാകും വിഷയവിരോധിനി

ഏകവസ്തുബോധം വളർന്നു ചിത്തം സമാവസ്ഥയോടടുക്കുന്നതോടെ അതിരറ്റ സത്യബോധവും ആനന്ദവും അനുഭവപ്പെടും. തുടർന്നു ലൗകിക വിഷയങ്ങളോടു വിരക്തി വന്നുചേരും. സമാവസ്ഥയിലെത്തി സത്യബോധം നേടുന്നവർ ഈ ജീവിതത്തിൽ ഇവിടെ വച്ചുതന്നെ സൃഷ്ടിയെ ജയിക്കുന്നുവെന്നാണു ഭഗവാൻ ഗീതയിൽ പ്രഖ്യാപിക്കുന്നത്:-

*ഇഹൈവതൈർജിതഃസർഗോ*
*യേഷാം സാമ്യേ സ്ഥിതം മനഃ*
*നിർദോഷംഹിസമം ബ്രഹ്മ*
*തസ്മാത് ബ്രഹ്മണി തേ സ്ഥിതാഃ*

*ഭഗ. ഗീ. 5-19*

'ആരുടെയൊക്കെ മനസ്സ് സമാവസ്ഥയെ പ്രാപിച്ചിരിക്കുന്നവോ അവർ ഈ ലോകത്തുവച്ചുതന്നെ സൃഷ്ടിയെ ജയിക്കുന്നു. ബ്രഹ്മസത്യം നിർദോഷവും സമവുമാണ്. അതുകൊണ്ടു സമബുദ്ധികൾ ബ്രഹ്മത്തിൽ എത്തിനിൽക്കുന്നവരാണ്.' അദ്വയസത്യം ദർശിച്ചു സമാവസ്ഥയിലെത്തിയ മനസ്സിനെ സൃഷ്ടിയെ യാതൊരു ദൃശ്യവും രാഗദ്വേഷകലുഷമാക്കുകില്ലെന്നു താൽപ്പര്യം.

അറിവിന്റെ അനന്തശക്തിയെ സമയെന്നും അന്യയെന്നും രണ്ടായി പിരിയുന്നു എന്നു പറഞ്ഞുവല്ലോ. സമയെ ആശ്രയിച്ച് അന്യയെ കീഴ്പ്പെടുത്തണമെന്നും പറഞ്ഞു. അപ്പോൾ സമയുടെയും അന്യയുടെയും സ്വരൂപം എന്താണ്? ഇതിനുള്ള സമാധാനമാണടുത്ത പദ്യം.

38. പലവിധമായറിയുന്നതന്യയൊന്നായ്
വിലസുവതാംസമയെന്നു മേലിലോതും
നിലയെയറിഞ്ഞു നിവർന്നു സാമ്യമേലും
കലയിലലിഞ്ഞു കലർന്നിരുന്നിടേണം.

പലവിധമായ്-അഖണ്ഡബോധവസ്തുവിനെ സൂര്യ ചന്ദ്രഘടപടാദി അനേകരൂപത്തിൽ; അറിയുന്നത്-കാട്ടിത്തരുന്ന ശക്തിയാണ്; അന്യ-അന്യയെന്നറിയപ്പെടുന്നത്; ഒന്നായ്-പലതായിക്കാണുന്നതിലെല്ലാം കാരണമായ അഖണ്ഡ ബോധം; വിലസുവതാം-നിറഞ്ഞു വിളങ്ങുന്ന എന്ന ഏകത്വം കാട്ടിത്തരുന്നത്; സമ-സമയെന്നറിയപ്പെടുന്നു; എന്നുമേലിലോതും-ഇക്കാര്യം ഇനിമേൽ കുറെക്കൂടി വ്യക്തമായി വിവരിക്കും; നിലയെ-ഈ സമയെ; അറിഞ്ഞു-വിചാരം ചെയ്തുകൊണ്ട്; നിവർന്നു-ധീരനായി; സാമ്യമേലും-സർവത്ര തുല്യമായി നിറഞ്ഞു നിൽക്കുന്ന; കലയിൽ-സത്യത്തിന്റെ അനുഭൂതിയിൽ; അലിഞ്ഞു-ലയിച്ചുചേർന്ന്; കലർന്ന്-അതുമായി ഏകീഭവിച്ച്; ഇരുന്നിടേണം-ജീവന്മുക്തനായി കഴിയണം.

അഖണ്ഡബോധവസ്തുവിനെ സൂര്യചന്ദ്രഘടപടാദി അനേക രൂപത്തിൽ കാട്ടിത്തിരുന്ന ശക്തിയാണ് അന്യയെന്നറിയപ്പെടുന്നത്. പലതായിക്കാണുന്നതിലെല്ലാം കാരണമായ അഖണ്ഡബോധം നിറഞ്ഞു വിളങ്ങുന്നു എന്ന ഏകത്വം കാട്ടിത്തരുന്നത് സമയെന്നറിയപ്പെടുന്നു. ഇക്കാര്യം ഇനി മേൽ കുറേക്കൂടി വ്യക്തമായി വിവരിക്കും. ഈ സമയെ വിചാരം ചെയ്തുകണ്ടു സർവത്ര തുല്യമായി നിറഞ്ഞു നിൽക്കുന്ന സത്യത്തിന്റെ അനുഭൂതിയിൽ ലയിച്ചുചേർന്ന് അതുമായി ഏകീഭവിച്ചു ജീവന്മുക്തനായി കഴിയണം.

## കലയിലലിഞ്ഞു കലർന്നിരുന്നിടേണം

വസ്തുഅദ്വൈതമാണെന്നുള്ള സമദർശനം ഇനിയുള്ള പദ്യങ്ങളിൽ കുറെക്കൂടി വിശദമായി ചർച്ച ചെയ്യുന്നുണ്ട്. യുക്തിയുടെയും അനുഭവത്തിന്റെയും വെളിച്ചത്തിൽ ഇക്കാര്യം സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. അപ്പോൾ സത്യം കാണാൻ കൊതിക്കുന്നയാൾ ഈ അദ്വൈതാനുഭവം ജീവിതലക്ഷ്യമായി അംഗീകരിക്കണം. തുടർന്ന് ഏതെല്ലാം ഘട്ടങ്ങൾ കടന്നു പോകണമെന്ന് ഈ പദ്യത്തിൽ വ്യക്തമാക്കിയിരിക്കുന്നു. ആദ്യമായി പലതിന്റെ തോന്നലുളവാക്കുന്ന അന്യയെ കീഴ്പ്പെടുത്തണം. മോഹംവെടിഞ്ഞു ധീരമായി ലക്ഷ്യനിശ്ചയം ചെയ്തു. വസ്തുവിചാരത്തിലേർപ്പെടണം. 'നിവർന്നു' എന്ന പദം കൊണ്ടിക്കാര്യമാണർഥമാക്കുന്നത്. തുടർന്നു സർവം ബ്രഹ്മമയം എന്ന ഭാവാദ്വൈതം സദാ ശീലിക്കണം. ചിദ്വാസനാഭ്യാസംകൊണ്ടു വിഷയവാസന കുറയുന്നതോടെ സവികൽപ്പസമാധി അനുഭവപ്പെടും. ബുദ്ധി മാറിനിന്നുകൊണ്ട് ആത്മാനന്ദം അനുഭവിച്ചു താനും ക്രമേണ ആനന്ദത്തിൽ അലിഞ്ഞുചേരും. ഈ അനുഭവമാണ് 'സാമ്യമേലും കലയിലലിഞ്ഞു' ചേരൽ. ക്രമേണ ബുദ്ധിയും മാഞ്ഞു നിർവികൽപ്പനില സംജാതമാകും. വ്യവഹാരദശയിൽപ്പോലും സർവം ബ്രഹ്മമയം എന്ന അനുഭവം ഉറച്ചു ജീവന്മുക്തിയും കൈവരും. ഇതാണ് 'കലർന്നിരിക്കൽ' മനുഷ്യനായി ജനിച്ചാൽ അവിദ്യയെ ജയിച്ച് ഈ സാക്ഷാത്കാരസ്ഥിതി ലക്ഷ്യമാക്കേണ്ടതാണെന്നു താൽപ്പര്യം.

## അനുഭവഭേദരഹസ്യം

ആദികാരണമായ ബ്രഹ്മസത്തയിൽ പ്രതിഭാസിക്കുന്ന നാമരൂപങ്ങളാണ് സകല പ്രപഞ്ചഘടകങ്ങളും. മണ്ണിൽ നിന്നും പാത്രങ്ങൾ രൂപം കൊള്ളുന്നതുപോലെ കണക്കാക്കാം ബ്രഹ്മത്തിന്റെയും പ്രപഞ്ചത്തിന്റെയും കാരണകാര്യഭാവം. ഇവിടെ അനേകം പാത്രങ്ങളെ ഒരുമിച്ചു കാണുന്ന ഒരാൾക്കു ഭിന്നഭിന്ന നാമരൂപങ്ങളോടുകൂടി അവയെ പലതായിട്ടോ അല്ലെങ്കിൽ കേവലം മണ്ണെന്നനിലയിൽ എല്ലാറ്റിനെയും ഒന്നായിട്ടോ കണക്കാക്കാം. കാണുന്നവൻ ഏതു വീക്ഷണത്തിനു പ്രാധാന്യം നൽകുന്നുവെന്നുള്ളതനുസരിച്ചാണ് കാഴ്ച. അതുപോലെ തന്റെ ഉള്ളിൽ ശമദമാദി ഉറപ്പുവരുത്തി ബ്രഹ്മവസ്തു സാക്ഷാത്കരിച്ചനുഭവിക്കുന്ന സത്യനിഷ്ഠൻ ആ ആദികാരണ സത്തയ്ക്കു പ്രാധാന്യം നൽകിക്കൊണ്ട് പ്രപഞ്ച പദാർഥങ്ങളെ നോക്കുമ്പോൾ അതിലൊക്കെ അഖണ്ഡമായ സത്യം തന്നെ ദർശിക്കും. നാമരൂപങ്ങൾക്കു

പ്രാധാന്യം നൽകി വിഷയ സുഖങ്ങളിൽ അലയുന്നവർ ലോകത്തു പലതു കാണുന്നു. ഏകത്വം ദർശിച്ച് അഖണ്ഡാനന്ദത്തിൽ മുഴുകുകയാണ് ജീവിത ലക്ഷ്യം. സമയെ സമാശ്രയിക്കുന്നവൻ ഏതു പദാർഥത്തെ സമീപിച്ചാലും അതിലൊക്കെ ഏകമായ സത്യത്തെ ദർശിക്കും. വിഷമയെ സമാശ്രയിക്കു ന്നവന് വസ്തുക്കളുടെ എണ്ണം ഒരിക്കലും അവസാനിക്കുന്നില്ല. ഇക്കാര്യമാണ് മുപ്പത്തൊൻപതാം പദ്യത്തിലെ പ്രതിപാദ്യം.

39. അരുളിയ ശക്തികളെത്തുടർന്നു രണ്ടാം
പിരിവിവയിൽ സമതൻ വിശേഷമേകം
വിരതിവരാവിഷമാവിശേഷമൊന്നി-
ത്തരമിവരണ്ടുതരത്തിലായിടുന്നു.

അരുളിയ-മേൽ വിവരിച്ച; ശക്തികളെ-സമ, അന്യ എന്നീശക്തികളെ; തുടർന്ന്-ആശ്രയിക്കുന്നതനുസരിച്ച്; രണ്ടാം പിരിവ്-അനുഭവം സാമാന്യ മെന്നും വിശേഷമെന്നും രണ്ടായി പിരിയുന്നു; സമതൻ-സമതയുടെ അനുഭ ഭവത്തിൽ; വിശേഷം ഏകം-വിശേഷം എല്ലായിടത്തും ഒന്നു തന്നെ; വിഷ മാവിശേഷമൊന്ന്-വിഷമയുടെ വിശേഷമാകട്ടെ; വിരതിവരാ-ഒടുങ്ങാത്തമട്ടിൽ അനേകമായിരിക്കും; ഇത്തരം-ഇങ്ങനെ; ഇവ-ഈ സമയും അന്യയും; രണ്ടു തരത്തിലായിടുന്നു-രണ്ടുതരം അനുഭവങ്ങളെയുളവാക്കുന്നു.

മേൽ വിവരിച്ച സമ, അന്യ എന്നീ ശക്തികളെ ആശ്രയിക്കുന്നതനുസ രിച്ച് അനുഭവം സാമാന്യമെന്നും വിശേഷമെന്നും രണ്ടായി പിരിയുന്നു. സമ യുടെ അനുഭവത്തിൽ വിശേഷം എല്ലായിടത്തും ഒന്നുതന്നെ. വിഷമയുടെ വിശേഷമാകട്ടെ ഒടുങ്ങാത്ത മട്ടിൽ അനേകമായിരിക്കും. ഇങ്ങനെ ഈ സമയും അന്യയും രണ്ടുതരം അനുഭവങ്ങളെയുളവാക്കുന്നു.

## ഇവ രണ്ടു തരത്തിലായിടുന്നു

ഒരാഭരണക്കടയിൽ രണ്ടാളുകൾ പ്രവേശിക്കുന്നുവെന്നു കരുതുക. ഒരാൾ ആഭരണങ്ങൾക്കും മറ്റൊരാൾ സ്വർണത്തിനുമായിട്ടാണ് അവിടെ കട ന്നത്. കടക്കാരൻ ആഭരണം അന്വേഷിച്ചു ചെന്നയാളിനെ ഓരോന്നായി എടുത്തു കാട്ടുന്നു. ഓരോ ആഭരണം കയ്യിലെടുക്കുമ്പോഴും അയാൾ രണ്ടു വാക്കുച്ചരിക്കുന്നു. 'ഇതു മാല, ഇതു വള, ഇതു മോതിരം' ഇങ്ങനെ പോകുന്നു ആ വിവരണം. ഇവിടെ എല്ലാ ആഭരണങ്ങൾക്കും പൊതുവായി ഉപയോഗി ക്കുന്ന പദമാണ് 'ഇത്' എന്നത്. അതുകൊണ്ട് ഇവിടെ 'ഇത്' എന്നതു സാമാ ന്യത്തെ കുറിക്കുന്നു. മാല, വള എന്നിത്യാദി പദങ്ങൾ ആഭരണനാമരൂപ ങ്ങളെ വെളിപ്പെടുത്തുന്നു. അതുകൊണ്ട് ഇവിടെ 'ഇത്' എന്നത് ആഭരണ ങ്ങളിൽ സാമാന്യമായി സ്ഥിതിചെയ്യുന്ന സ്വർണത്തെയും മാല, വള എന്നി ത്യാദി ആ സ്വർണത്തിൽ പ്രകടമാകുന്ന വിശേഷങ്ങളായ നാമരൂപങ്ങളെയും കുറിക്കുന്നുവെന്നും സ്പഷ്ടം. ഇവിടെ കാണുന്നയാൾ സ്വർണത്തെ നാമരൂ പങ്ങളായിട്ടാണ് അറിയുന്നത്. സ്വർണംകൊണ്ട് എണ്ണമറ്റ ആഭരണങ്ങൾ ഉണ്ടാ ക്കാമെന്നുള്ളതുകൊണ്ട് ഈ അറിവും ഒരിക്കലും ഒടുങ്ങുന്നില്ല. നേരെമറിച്ച്

74-2003 40

സ്വർണം ആവശ്യപ്പെട്ടുകൊണ്ടു കടയിൽ ചെന്നയാളിനെയും കടക്കാരൻ സാധനങ്ങൾ എടുത്തുകാട്ടുകയുണ്ടായി. അവിടെ ഓരോന്നെടെത്തു കാണിക്കുമ്പോഴും 'ഇതു സ്വർണം, ഇതു സ്വർണം' എന്നുമാത്രമേ പറയാനുള്ളൂ. ഇവിടെയും 'ഇത്' സാമാന്യവും 'സ്വർണം' വിശേഷവുമാണ്. പക്ഷെ സാമാന്യത്തെപോലെ തന്നെ വിശേഷവും സർവത്ര ഒന്നു മാത്രമേയുള്ളൂ. വാസ്തവത്തിൽ ഇവിടെ സാമാന്യവും വിശേഷവും ഒന്നായിത്തീരുന്നു. ഇതുപോലെ ഒരു ലൗകികൻ പ്രപഞ്ചവസ്തുക്കളെ സമീപിക്കുമ്പോൾ 'ഇതു മനുഷ്യൻ, ഇതു മൃഗം, ഇത് വൃക്ഷം, ഇതു സൂര്യൻ എന്നിങ്ങനെ വേർതിരിച്ചു കാണുന്നു. ഇവയിലെ സാമാന്യമായ 'ഇത്' എല്ലാറ്റിന്റെയും കാരണമായ ബ്രഹ്മത്തെ കുറിക്കുന്നു. മനുഷ്യൻ, മൃഗം തുടങ്ങിയവ അതിൽ തൽക്കാലം ആവിർഭവിച്ചിരിക്കുന്ന നാമരൂപങ്ങളെയും. ഈ തരത്തിലുള്ള അറിവിന് ഒരിക്കലും അവസാനമില്ല. കാരണം അനന്തനാമരൂപങ്ങളാണ് പ്രപഞ്ചത്തിൽ പ്രതിഭാസിക്കുന്നത്. അതുകൊണ്ട് നാമരൂപങ്ങളെ ആസ്പദമാക്കിയുള്ള അറിവിൽ വിശേഷങ്ങൾ അവസാനിക്കുന്നില്ല. ഇത് 'അന്യ'യുടെ അഥവാ അവിദ്യയുടെ വിലാസമാണ്. നേരേമറിച്ച് ഏതു പദാർഥം കണ്ടാലും ഒരു സത്യദർശി ഇതു ബ്രഹ്മം, ഇതു ബ്രഹ്മം എന്നാണു മനസ്സിലാക്കുന്നത്. ഇവിടെ സാമാന്യവും വിശേഷവും ഏകീഭവിക്കുന്നു. ഇതു സമയുടെ അഥവാ വിദ്യയുടെ വിലാസമാകുന്നു. ഇവിടെ അറിവു ഭിന്നതയവസാനിപ്പിച്ച് അഖണ്ഡാനുഭൂതിയിലേക്കു നയിക്കുന്നു. ഈ വിധമാണ് സമയുടെയും അന്യയുടെയും രണ്ടു തരത്തിലുള്ള അനുഭവം.

ഈ ലോകത്ത് ഏതു വസ്തുവിനെക്കുറിച്ചും രണ്ടറിവേ സാദ്ധ്യമാവൂ. ഒന്ന് യഥാർഥജ്ഞാനം മറ്റൊന്ന് ഭ്രമജ്ഞാനം. വസ്തുവിന്റെ ശുദ്ധവും പൂർണവുമായ സ്വരൂപത്തെക്കുറിച്ചുള്ള അറിവാണ് യഥാർഥജ്ഞാനം. വസ്തുവിനെക്കുറിച്ച് തെറ്റിദ്ധരിക്കപ്പെട്ടതും, അപൂർണവുമായ എല്ലാ അറിവുകളും ഭ്രമജ്ഞാനങ്ങളാണ്. യഥാർഥജ്ഞാനത്തോടെ ഭ്രമജ്ഞാനം മാഞ്ഞുമറഞ്ഞു പോകും. സമ യഥാർഥജ്ഞാനത്തെയും അന്യ ഭ്രമജ്ഞാനത്തെയും ലക്ഷ്യമാക്കുന്നു. യഥാർഥജ്ഞാനം കൈവരുന്നതുവരെ രണ്ടും ഭ്രമം തന്നെയാണ്. എന്തായായലും ഈ രണ്ടു ശക്തികളിൽ എല്ലാ അറിവുകളും ഒതുങ്ങുന്നുവെന്നാണടുത്ത പദ്യം വിവരിക്കുന്നത്.

40. സമയിലുമന്യയിലും സദാപിവന്നി-
ങ്ങമരുവതുണ്ടതതിൻ വിശേഷശക്തി
അമിതയതാകിലുമാകെരണ്ടിവറ്റിൻ
ഭ്രമകലയാലഖിലം പ്രമേയമാകും.

സമയിലും-ശക്തിയുടെ 'സമ'യെന്ന വിഭാഗത്തിലും; അന്യയിലും-'അന്യ'യെന്ന വിഭാഗത്തിലും; സദാപി-സദാ സമയം; അതതിൻ-അതാതിന്റേതായ; വിശേഷ ശക്തി-വിശേഷത്തെ കാട്ടിത്തരാനുള്ള കഴിവ്; വന്നിങ്ങ്-ഈ പ്രപഞ്ചാനുഭവത്തിൽ വന്നു; അമരുവതുണ്ടു-പ്രകടമാകുന്നുണ്ട്; അമിതയതാകിലും-ശക്തി അളവില്ലാത്തതാണെങ്കിലു; ആകെ രണ്ട്- ഇങ്ങനെ

ആകെ രണ്ടായിതിരിയുന്നു; ഇവറ്റിൻ–ഈ രണ്ടിന്റെയും; ഭ്രമകലയാൽ–ഭ്രമാനുഭവത്തിൽക്കൂടി; അഖിലം–സത്യവും അസത്യവും എല്ലാം; പ്രമേയമാകും–അറിയപ്പെട്ടതായിത്തീരും.

ശക്തിയുടെ സമയെന്ന വിഭാഗത്തിലും അന്യയെന്ന വിഭാഗത്തിലും സദാ സമയം അതാതിന്റേതായ വിശേഷത്തെ കാട്ടിത്തരാനുള്ള കഴിവ് ഈ പ്രപഞ്ചാനുഭവത്തിൽ വന്നു പ്രകടമാകുന്നുണ്ട്. ശക്തി അളവില്ലാത്താതാണെങ്കിലും ഇങ്ങനെ ആകെ രണ്ടായി തിരിയുന്നു. ഈ രണ്ടിന്റെയും ഭ്രമാനുഭവത്തിൽ കൂടി സത്യവും അസത്യവും എല്ലാം അറിയപ്പെട്ടതായിത്തീരും.

**അഖിലം പ്രമേയമാകും**

വിദ്യയിലും അവിദ്യയിലും കൂടി അറിവു പ്രകാശിക്കുമ്പോൾ രണ്ടിന്റെയും വിശേഷ ശക്തി അതാതിൽ പ്രകടമാവുകതന്നെ ചെയ്യുന്നു. രണ്ടും നൽകുന്ന അറിവ് അതിരില്ലാത്തതാകുന്നു. എങ്കിലും ഇവ ഇങ്ങനെ രണ്ടായിപ്പിരിയുന്നു. ഈരണ്ടിന്റെയും മിഥ്യാസൃഷ്ടിയിൽ കൂടി സർവവും ബുദ്ധിവിഷയമായിത്തീരുന്നു. വിദ്യ തന്റെ വിശേഷശക്തിയിൽ കൂടി സർവത്ര ബ്രഹ്മസ്വരൂപത്തെ കാണിച്ചുതരുന്നു. അവിദ്യ തന്റെ വിശേഷശക്തിയിൽ കൂടി സർവത്ര അനന്തനാമരൂപങ്ങളെ വെളിപ്പെടുത്തുന്നു. വിദ്യ കാണിച്ചുതരുന്ന ബ്രഹ്മവും അവിദ്യ കാണിച്ചുതരുന്ന നാമരൂപങ്ങളും രണ്ടും അളവില്ലാത്തവയാണ്. എങ്കിലും പ്രവർത്തനരീതിയെ ആസ്പദമാക്കി ശക്തിയെ നാം വിദ്യയെന്നും അവിദ്യയെന്നും അഥവാ സമയെന്നും അന്യയെന്നും രണ്ടായി വേർതിരിക്കുന്നു. ഈ രണ്ട് ശക്തികളുടെയും മിഥ്യാസൃഷ്ടിയിൽ കൂടി സർവവും നമ്മുടെ ബുദ്ധിക്കു വിഷയമായിത്തീരുന്നു. ഈ ശ്ലോകത്തിലെ 'ഭ്രമകല' എന്ന പദത്തിന് ഭ്രമാനുഭവം അഥവാ മിഥ്യാസൃഷ്ടി എന്നാണർഥം. ഇവിടെ ഒരു സംശയം വരാം. വിദ്യാരൂപിണിയായ ശക്തി ബ്രഹ്മത്തെ കാട്ടിത്തരുന്നതും മിഥ്യാപ്രതിഭാസമാണോ? 'അതേ' എന്നാണു വേദാന്തിയുടെ ഉത്തരം. വിദ്യയും അവിദ്യയും ദ്വൈത മണ്ഡലത്തിലാണ് പ്രവർത്തിക്കുന്നത്. ബുദ്ധി ബുദ്ധിയായി നിന്നുകൊണ്ട് ബ്രഹ്മത്തെ ദർശിക്കുന്നിടത്തോളം അതു ഭ്രമമാണ്. പക്ഷെ ഈ ഭ്രമം സത്യത്തോടടുപ്പിക്കാൻ കഴിവുള്ള ഭ്രമമാണെന്നുള്ളത് വിസ്മരിച്ചുകൂടാ. അവിദ്യാശക്തിയുളവാക്കുന്ന ഭ്രമം സത്യത്തിൽ നിന്നും അകറ്റുന്ന ഭ്രമമാണ്. വിദ്യാനുഭവവും ഭ്രമമാണെങ്കിലും സത്യത്തോടടുപ്പിക്കുന്ന ഭ്രമമാണ്. രാമകൃഷ്ണദേവൻ പറഞ്ഞിട്ടുള്ളതുപോലെ അവിദ്യ കാലിൽ കൊണ്ടിരിക്കുന്ന മുള്ളും വിദ്യ അതിനെ എടുക്കാനുള്ള മുള്ളുമാണ്. രണ്ടും മുള്ളാണ്. വേദന പോയിക്കഴിഞ്ഞാൽ രണ്ടു മുള്ളും വലിച്ചെറിയപ്പെടേണ്ടവയാണ്. അതുപോലെ അദ്വയമായ പൂർണ സാക്ഷാത്കാരത്തിൽ അവിദ്യയെപ്പോലെ തന്നെ വിദ്യയും ഇല്ലാതായിത്തീരുന്നു. ഒന്നേ ഉള്ളൂവെങ്കിൽ മറ്റൊന്നിനു സ്ഥാനമെവിടെ? ഈ പൂർണ സാക്ഷാത്കാരദശയെയാണ് ഗുരുദേവാൻ 'ത്രിപുടി മുടിഞ്ഞ ദീപ'മായി നേരത്തേ വിവരിച്ചത്. വിദ്യാമാർഗത്തിലെ വിവിധ സാക്ഷാത്കാര ഘട്ടങ്ങളിൽ ത്രിപുടി നിലനിൽക്കുന്നതുകൊണ്ടു തന്നെ അവ ഭ്രമപ്രതിഭാസങ്ങളാണ്. ഇക്കാരണത്താലാണു വിദ്യാ

ഘട്ടങ്ങളിലൊന്നും നിന്നു രമിച്ചു പോകരുതെന്നു ഈശാവാസ്യം തുടങ്ങിയ ഉപനിഷത്തുകൾ നമ്മെ അനുശാസിക്കുന്നുത്.

അദ്വയമായ ആത്മസത്തയിൽ നിന്നും പദാർഥങ്ങളെ ഓരോന്നോരോന്നായി ഉണ്ടാക്കിപ്രതിഭാസിപ്പിക്കുന്ന ശക്തിയാണ് വിഷമ അഥവാ അന്യ. അന്യ പ്രവൃത്തി മാർഗത്തിനു കാരണക്കാരിയായിത്തീരുന്നു. അന്യയുടെ അത്ഭുതകരങ്ങളായ ചെയ്തികളെ വിശദമാക്കുകയാണ് നാൽപ്പത്തൊന്നാം പദ്യത്തിൽ.

41. 'ഇതുകുട' മെന്നതിലാദ്യമാമിതെന്നു-
ള്ളതു വിഷമം; കുടമോ വിശേഷമാകും;
മതിമുതലായ മഹേന്ദ്രജാലമുണ്ടാ-
വതിനിതുതാൻ കരുവെന്നുകണ്ടിടേണം.

ഇതുകുടമെന്നതിൽ-'ഇതു കുടം' എന്നു പറയുന്നിടത്ത്; ആദ്യമാം-ആദ്യമായിക്കാണപ്പെടുന്ന; ഇതെന്നുള്ളത്-'ഇത്' എന്ന പദം; വിഷമം-വിഷമയിലെ അഥവാ അന്യയിലെ സാമാന്യത്തെ വെളിവാക്കുന്നു; കൂടമോ-'കുടം' എന്ന പദമോ; വിശേഷമാകും-ആ വിഷമയിലെ വിശേഷത്തെ വെളിവാക്കുന്നു; മതിമുതലായ-ബുദ്ധി തുടങ്ങിയ; മഹേന്ദ്രജാലം-ഇന്ദ്രജാലതുല്യങ്ങളായ ദൃശ്യങ്ങൾ; ഉണ്ടാവതിന്-അഖണ്ഡബോധത്തിൽ ഉണ്ടെന്നു തോന്നാനിടവരുന്നതിന്; ഇതുതാൻ-ഈ അന്യതന്നെയാണ്; കരുവെന്നു-കാരണക്കാരിയെന്നു; കണ്ടിടേണം-വിചാരം ചെയ്തറിയണം.

'ഇതുകുടം' എന്നു പറയുന്നിടത്തു ആദ്യമായിക്കാണപ്പെടുന്ന 'ഇത്' എന്ന പദം വിഷമയിലെ അഥവാ അന്യയിലെ സാമാന്യത്തെ വെളിവാക്കുന്നു. 'കുടം' എന്ന പദമോ ആ വിഷമയിലെ വിശേഷത്തെ വെളിവാക്കുന്നു. ബുദ്ധി തുടങ്ങിയ ഇന്ദ്രജാല തുല്യങ്ങളായ ദൃശ്യങ്ങൾ അഖണ്ഡബോധത്തിൽ ഉണ്ടെന്നു തോന്നാനിടവരുന്നതിന് ഈ അന്യതന്നെയാണ് കാരണക്കാരിയെന്നു വിചാരം ചെയ്തറിയണം.

## മതിമുതലായമഹേന്ദ്രജാലം

പ്രാണൻ, അഹങ്കാരം, ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ, ദേഹം, പ്രപഞ്ചം ഇതാണല്ലോ അനുഭവക്രമം. ഈ അനുഭവത്തെക്കുറിച്ച് വിചാരം ചെയ്യാതെ അപ്പടി അംഗീകരിക്കുകയാണെങ്കിൽ എല്ലാം ഉള്ളതുതന്നെയെന്നു തോന്നാനിടവരുന്നു. കാരണാന്വേഷണം ചെയ്യുന്നയാൾക്ക് ഈ അനുഭവത്തിൽ തന്നെ വ്യക്തമായ ഒരു കാരണകാര്യ ശൃംഖല കോർക്കപ്പെട്ടിരിക്കുന്നുവെന്നു കാണാൻ കഴിയും. മുമ്പു മുമ്പുള്ള കാരണങ്ങളില്ലെന്നു വന്നാൽ പിൻപു പിൻപുള്ള കാര്യങ്ങൾ അതോടെ അസ്തമിക്കുന്നതാണ്. പ്രാണനില്ലെന്നുവന്നാൽ അഹങ്കാരം മുതലിങ്ങോട്ടുള്ളതെല്ലാം അപ്പാടെ അനുഭവത്തിൽനിന്നു മറയും. അനുഭവത്തിലില്ലെന്നു വച്ചു പ്രപഞ്ചം നഷ്ടപ്പെടുമോ എന്നാണു മന്ദബുദ്ധികളായ ചിലരുടെ ചോദ്യം. അനുഭവത്തിലല്ലാതെ മറ്റെവിടെയാണ് പ്രപഞ്ചത്തിനുണ്ടായിരിക്കാൻ സാദ്ധ്യത എന്നവർ ചിന്തിച്ചുനോക്കേണ്ടതാണ്.

മേൽക്കാണിച്ചിരിക്കുന്ന കാര്യകാരണശൃംഖലയിലെ ആദ്യത്തെ ഘടകമായ പ്രാണൻപോലും അനുഭവത്തിലാണുള്ളതായിത്തീരുന്നത്. അങ്ങനെയാണെങ്കിൽ അനുഭവം ആരുടെ സ്വരൂപമാണെന്നു കണ്ടുപിടിച്ചാൽ പ്രപഞ്ചരഹസ്യം അതോടെ തെളിയുന്നതാണ്. അനുഭവം ബോധത്തിന്റെ മാത്രം സ്വരൂപമാണെന്ന് അൽപ്പം ചിന്തിക്കുന്ന ആർക്കും വെളിപ്പെടും. അപ്പോൾ പ്രാണൻ തുടങ്ങി എല്ലാം സ്വർണത്തിൽ ആഭരണനാമരൂപങ്ങളെന്നപോലെ അനുഭവസ്വരൂപമായ ബോധത്തിൽ ഉണ്ടെന്നുതോന്നുന്ന കൊച്ചു കൊച്ചു കാഴ്ചകളാണ്. ആഭരണങ്ങൾ നാമരൂപങ്ങൾ കൈവിട്ടൊന്നായാൽ സ്വർണക്കട്ടയായി മാറും. അതുപോലെ കൊച്ചു കൊച്ചു കാഴ്ചകൾ അസ്തമിക്കുമെങ്കിൽ ബോധം അഖണ്ഡമായി വിലസും. അപ്പോൾ അഖണ്ഡബോധത്തിൽ ഈ കൊച്ചു കൊച്ചു കാഴ്ചകളുളവാക്കിയതാര്? ബോധത്തിന്റെ ശക്തി തന്നെ. ആ ശക്തിയുടെ പേരാണ് അന്യ അഥവാ അവിദ്യ. കർമ്മമയമായ പ്രപഞ്ചത്തെ തോന്നിപ്പിച്ച് പ്രവൃത്തി മാർഗത്തെ അനുസ്യൂതം നിലനിറുത്തിപ്പോരുന്നത് ഈ അന്യതന്നെയാണ്.

അങ്ങനെയാണെങ്കിൽ കൊച്ചു കൊച്ചു കാഴ്ചകളെയകറ്റി അഖണ്ഡരൂപം വെളിപ്പെടുത്താനും ബോധത്തിനു കഴിയുമോ? തീർച്ചയായും. അതു വേണമെന്നുണ്ടെങ്കിൽ. ബോധത്തിനു രണ്ടു ശക്തിയുമുണ്ട്. ആർക്കേതാണ് വേണ്ടതെന്നുവച്ചാൽ അതംഗീകരിക്കാം. അഖണ്ഡരൂപം വെളിപ്പെടുത്തുന്ന ബോധശക്തിയാണ് സമ. സമയെ സമാശ്രയിച്ച് ആരാണോ നിവൃത്തി മാർഗത്തിൽ ചരിക്കുന്നത് അവർക്ക് അചിരേണ ബോധത്തിന്റെ അഖണ്ഡാനുഭവമുണ്ടാകുന്നതാണ്. ഇക്കാര്യമാണടുത്ത പദ്യം വിവരിക്കുന്നത്.

42. 'ഇദമറി' വെന്നതിലാദ്യമാ 'മിതെ'ന്നു-
ള്ളതുസമ; തന്റെ വിശേഷമാണു ബോധം;
മതിമുതലായവയൊക്കെ മാറി മേൽ സദ്-
ഗതിവരുവാനിതിനെബ്ഭജിച്ചിടേണം.

ഇദം അറിവ്-ഇതു ബോധമാണ്; എന്നതിൽ-എന്നു പറയുന്നിടത്ത്; ആദ്യമാം-ആദ്യമായി കാണപ്പെടുന്ന; ഇത് എന്നുള്ളത്-'ഇത്' എന്ന പദം; സമ-സമയിലെ അഥവാ വിദ്യയിലെ സാമാന്യത്തെ വെളിവാക്കുന്നു; തന്റെ-ആ സമയിലെ; വിശേഷമാണ്-വിശേഷത്തെ വെളിപ്പെടുത്തുന്ന പദമാണ്; ബോധം-ബ്രഹ്മപര്യായമായ 'ബോധം'; മതിമുതലായവയൊക്കെ-ബുദ്ധി തുടങ്ങിയ വിവിധ ദൃശ്യങ്ങളെല്ലാം; മാറി-മറഞ്ഞ്; സദ്ഗതി-ബ്രഹ്മപ്രാപ്തി; വരുവാൻ-സദാധ്യമായിത്തീരാൻ; ഇതിനെ ഈ സമയെ; ഭജിച്ചിടേണം- സദാ സമാശ്രയിക്കണം.

'ഇതു ബോധമാണ്' എന്നു പറയുന്നിടത്തു ആദ്യമായി കാണപ്പെടുന്ന 'ഇത്' എന്ന പദം സമയിലെ അഥവാ വിദ്യയിലെ സാമാന്യത്തെ വെളിവാക്കുന്നു. ഈ സമയിലെ വിശേഷത്തെ വെളിപ്പെടുത്തുന്ന പദമാണ് ബ്രഹ്മപര്യായമായ 'ബോധം'. ബുദ്ധി മുതലായ വിവിധ ദൃശ്യങ്ങളെല്ലാം മറഞ്ഞ് ബ്രഹ്മപ്രാപ്തി സാദ്ധ്യമായിത്തീരാൻ ഇതിനെ സദാ സമാശ്രയിക്കണം.

## ഇതിനെ ഭജിച്ചിടേണം

(മുപ്പത്തൊൻപതാം പദ്യത്തിന്റെ വ്യാഖ്യാനം ഒന്നു കൂടി വായിക്കുക) സമയും അന്യയും അഥവാ വിദ്യയും അവിദ്യയും മാർഗങ്ങളാണ്. ആദ്യത്തേതു സത്യമാർഗവും മറ്റേതു സംസാരമാർഗവും. ഈ പദ്യത്തിലെ 'അറിവ്' എന്നതിന് ബോധസ്വരൂപമായ ബ്രഹ്മം എന്നാണർഥം. ബ്രഹ്മസാക്ഷാത്കാരമാണല്ലോ ജീവിതലക്ഷ്യം. ഇതെങ്ങനെ നേടാനാണ്? ഇതു നേടാനെന്താണു പ്രയാസം? അവനവന്റെ സ്വരൂപവും ജഗത്തായിക്കാണപ്പെടുന്ന എല്ലാ ദൃശ്യങ്ങളുടെയും സ്വരൂപവും ബ്രഹ്മമാണെന്നു നേരത്തെ ഈ കൃതിയുടെ ആരംഭത്തിൽതന്നെ വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. സ്വരൂപത്തെ നേടേണ്ടയാവശ്യം തന്നെയില്ല. അന്യ ഉളവാക്കിക്കാണിക്കുന്ന നാമരൂപങ്ങൾ സ്വരൂപത്തെ തൽക്കാലം മറച്ചു വിസ്മരിപ്പിച്ചിരിക്കുന്നു; അത്രയല്ലേയുള്ളൂ. ഈ മറവി മാറാൻ എന്താണു വഴി? തന്നിലും പ്രപഞ്ച ദൃശ്യങ്ങളിലും സ്വരൂപമായി വിളങ്ങുന്ന സത്യം ബ്രഹ്മമാണ് അഥവാ ബോധമാണ് എന്നാവർത്തിച്ചു പറഞ്ഞുറപ്പിക്കണം. ഇതു മനുഷ്യൻ, ഇതുമൃഗം, ഇതുകുടം, ഇതു വസ്ത്രം എന്നിങ്ങനെ നാമരൂപങ്ങൾക്കു പ്രാധാന്യം നൽകിക്കൊണ്ടുള്ള അറിവിനെ പുറംതള്ളി എന്തുകണ്ടാലും 'ഇതു ബ്രഹ്മം, ഇതു ബ്രഹ്മം' എന്നുറപ്പിക്കണം. കാരണകാര്യങ്ങളെ ഒന്നാക്കിക്കാട്ടിത്തരുന്ന സമയെ അഥവാ വിദ്യയെ സമാശ്രയിച്ചാൽ ഇതനായാസം സാദ്ധ്യമായിത്തീരുന്നതാണ്. ഇതാണു വേദാന്തശാസ്ത്ര പ്രസിദ്ധമായ ഏകതത്ത്വദൃഢാഭ്യാസം. അഥവാ ഭാവാദ്വൈതപരിശീലനം അഥവാ ബ്രഹ്മാഭ്യാസം. ഈ അഭ്യാസം ദൃഢപ്പെടുന്നതോടെ രാഗദ്വേഷവാസനകൾ ക്ഷയിച്ച് അഖണ്ഡബോധാനുഭവം ഉദയം ചെയ്യും. ഇതു തന്നെയാണ് സത്യാനുഭവം അഥവാ മോക്ഷം അഥവാ സദ്ഗതി. 'ഇതു ബോധം' എന്ന അറിവിൽ 'ഇത്' സാമാന്യവും 'ബോധം' വിശേഷവുമാണല്ലോ. ഇവിടെ നാമരൂപഭേദം വെടിഞ്ഞു സാമാന്യവും വിശേഷവും ഒന്നായിത്തീരുന്നു എന്നു സ്പഷ്ടമാണല്ലോ.

ബ്രഹ്മാഭ്യാസവും ബ്രഹ്മസാക്ഷാത്കാരവും ഇത്ര എളുപ്പമാണെങ്കിൽ എല്ലാവരും എന്തുകൊണ്ടിതു പരിശീലിക്കുന്നില്ല? മായാമോഹം എന്നേ പറയേണ്ടൂ. നിഷ്കാമ കർമാനുഷ്ഠാനത്തിലൂടെ മനസ്സിനെ സമനില അഭ്യസിപ്പിച്ചു ഭാവാദ്വൈതം ഉറപ്പിക്കാത്തിടത്തോളം ശാസ്ത്ര പാണ്ഡിത്യം കൊണ്ടോ പുണ്യകർമങ്ങൾകൊണ്ടോ ബ്രഹ്മ നിഷ്ഠ അഥവാ നൈഷ്കർമ്യസിദ്ധി കൈവരുന്നതല്ല. ഇക്കാര്യമാണടുത്ത പദ്യം വെളിപ്പെടുത്തുന്നത്.

43. പ്രകൃതിപിടിച്ചുചുഴറ്റിടും പ്രകാരം
സുകൃതികൾപോലുമഹോ ചുഴന്നിടുന്നു;
വികൃതി വിടുന്നതിനായി വേലചെയ്വീ-
ലകൃതി ഫലാഗ്രഹമറ്ററിഞ്ഞിടേണം.

പ്രകൃതിപിടിച്ചു-മായ ലോകമോഹങ്ങളിലകപ്പെടുത്തി; ചുഴറ്റിടും പ്രകാരം-എങ്ങനെ ഭ്രമിപ്പിക്കുന്നുവോ അങ്ങനെ; സുകൃതികൾപോലും-ശാസ്ത്രപാണ്ഡിത്യമുള്ളവരും പുണ്യം ചെയ്തവരും പോലും; ചുഴന്നിടുന്നു-

ഭ്രമിക്കാനിടവരുന്നു; വികൃതി–മനസ്സിന്റെ രാഗദ്വേഷങ്ങൾ; വിടുന്നതിനായി–മാറി ക്കിട്ടാനായി; വേല ചെയ്വീല–സമയെ ആശ്രയിച്ചു യത്നിക്കുന്നില്ല; അകൃതി–കർമലേശമില്ലാത്ത ബ്രഹ്മപ്രാപ്തി അഥവാ നൈഷ്കർമ്യസിദ്ധി; ഫലാഗ്രഹ മറ്ററിഞ്ഞിടേണം–ഫലസംഗം വെടിഞ്ഞു സാക്ഷാത്കരിക്കേണ്ടതാണ്.

മായ ലോകമോഹങ്ങളിലകപ്പെടുത്തി എങ്ങനെ ഭ്രമിപ്പിക്കുന്നുവോ അങ്ങനെ ശാസ്ത്രപാണ്ഡിത്യമുള്ളവരും പുണ്യം ചെയ്തവരും പോലും ഭ്രമി ക്കാനിടവരുന്നു. മനസ്സിന്റെ രാഗദ്വേഷങ്ങൾ മാറിക്കിട്ടാനായി സമയെ ആശ്ര യിച്ചു യത്നിക്കുന്നില്ല. കർമലേശമില്ലാത്ത ബ്രഹ്മ പ്രാപ്തി അഥവാ നൈഷ്കർമ്യസിദ്ധി ഫലസംഗം വെടിഞ്ഞു സാക്ഷാത്കരിക്കേണ്ടതാണ്.

## സുകൃതികൾപോലുമഹോ ചുഴന്നിടുന്നു

ഈശ്വരഭജനത്തിൽ ഏർപ്പെട്ടുകഴിയുന്നവരിൽപോലും പലരും ശരിയായ സത്യാന്വേഷണമാർഗമോ സത്യാനുഭവ രഹസ്യമോ എന്തെന്നറിയുന്നില്ല. അദ്വൈതബോധമുറച്ചു രാഗദ്വേഷങ്ങളകന്നു മനസ്സിന്റെ സമനില കൂടിക്കൂടി വരുന്നതാണ് സത്യാനുഭവരഹസ്യം. ഈ പദ്യത്തിലെ 'വികൃതി' എന്ന പദ ത്തിന് ജനനമരണാദി സകല ജഡവികാരങ്ങളും എന്നാണു താൽപ്പര്യം. എന്നാൽ വാസനാ പ്രേരിതങ്ങളായ രാഗദ്വേഷസങ്കൽപ്പങ്ങളാണ് മറ്റെല്ലാ ജഡ വികാരങ്ങൾക്കും അടിസ്ഥാനപരമായി നിൽക്കുന്ന വികൃതി. ഈ വികൃതി ശാസ്ത്രപാണ്ഡിത്യംകൊണ്ടോ പുണ്യകർമങ്ങൾകൊണ്ടോ മാത്രം വിട്ടുകി ട്ടുന്നതല്ല. നാലു വേദങ്ങളും കാണാതെ ഹൃദിസ്ഥമാണെന്നുവന്നാൽ പോലും ഒരുവൻ മനസ്സിന്റെ സമനില നേടി ബ്രഹ്മമാനുഭവത്തിനു പാത്രമാകുന്നില്ലെ ന്നുവന്നാൽ അവനെ വേദം ചുമക്കുന്ന കഴുതയായി മാത്രമേ കണക്കാക്കേ ണ്ടതുള്ളൂ എന്നാണ് മഹാന്മാരുടെ അഭിപ്രായം. വാസിഷ്ഠത്തിൽ വസിഷ്ഠൻ രാമനോടു പറയുന്നു നോക്കുക:–

*യേപ്രജ്ഞാഗർവമാപന്നാഃ*
*വിദഗ്ദ്ധാഃ ശാസ്ത്രശാലിനഃ*
*രാഗദ്വേഷമയാഃ മാന്യ–*
*ഗർദഭാസ്തേധിഗസ്തുതാൻ.*

'ശാസ്ത്രപാണ്ഡിത്യഗർവുള്ളവർ, ശാസ്ത്രം നന്നായി വിശദീകരിക്കാൻ സമർഥന്മാർ, പക്ഷേ രാഗദ്വേഷ കലുഷന്മാർ. അത്തരക്കാരെ മാനിക്കപ്പെടാ വുന്ന കഴുതകളായി മാത്രമേ കണക്കാക്കാവൂ'. അവരെ അശേഷം കൂട്ടാക്കി യിട്ടു കാര്യമില്ല. അതിരുകവിഞ്ഞ ശാസ്ത്ര വാസന ആത്മാനുഭവത്തിനു പ്രതി ബന്ധമാണെന്നുതന്നെ ശാസ്ത്രം ഘോഷിക്കുന്നു. ശാസ്ത്രവാസന പല പ്പോഴും അഹങ്കാരത്തെ ശക്തിപ്പെടുത്തുകയാണു ചെയ്യുന്നത്. ഛാന്ദോഗ്യോ പനിഷത്തിലെ ശ്വേതകേതുവിന്റെ ചരിത്രം ഇതിനു തെളിവാണ്. ബൃഹദാര ണ്യകോപനിഷത്തിലും ഇത്തരം അഹങ്കാരികളെക്കുറിച്ചുള്ള പ്രസ്താവനക ളുണ്ട്. ബാലാകിയെന്നയാൾ ഏതാനും ഉപാസനകളഭ്യസിച്ചു ചില സിദ്ധി കളും നേടി അഹങ്കരിച്ചുനടന്ന കഥ അവിടെ കാണാം. ഇതുപോലെതന്നെ

പുണ്യകർമങ്ങളും. പുണ്യകർമങ്ങൾ ചിത്തശുദ്ധി വരുത്തി അദ്വൈതാനുഭവത്തിനു വഴിതെളിച്ചില്ലെങ്കിൽ പലപ്പോഴും ദുരഭിമാനത്തെ വളർത്താൻ മാത്രമേ പ്രയോജനപ്പെടൂ. അവിടെ ചിത്തപ്രസാദവും സത്യാനുഭൂതിയും തടയപ്പെടും. വസിഷ്ഠൻ തന്നെ രാമനോട് ഇക്കാര്യം വിശദമാക്കുന്നതു നോക്കുക:–

*കാലം യജ്ഞതപോദാന–*
*തീർഥദേവാർചനാഭ്രമൈഃ*
*ചിരമാധിശതോപേതാഃ*
*ക്ഷപയന്തി മൃഗാഃ ഇവ.*

യജ്ഞം, തപസ്സ്, ദാനം, തീർഥസേവ, ദേവാർച്ചനം ഇവയൊക്കെയാണല്ലോ പുണ്യകർമങ്ങൾ. രാഗദ്വേഷ വികൃതികളകന്ന് അദ്വൈതഭാവമുറയ്ക്കാത്തവർ മൃഗങ്ങളെപ്പോലെ നൂറു നൂറു ദുഃഖങ്ങളിൽകൂടി ഇത്തരം പുണ്യകർമങ്ങൾ ചെയ്തു കാലം വല്ലവിധവും കടത്തിവിടുന്നു വെന്നേ കണക്കാക്കാനുള്ളൂ! കാലാന്തരത്തിൽ ഇത്തരം പുണ്യ കർമങ്ങൾ ചില ചില്ലറ ഫലങ്ങൾ ഉളവാക്കിയെന്നുവരാം. എന്തായാലും 'സമ'യെ സമാശ്രയിക്കാതെ ഇതുകൊണ്ടു മാത്രം ആത്മാനുഭവം നേടാൻ കഴിയുന്നതല്ല. പണ്ഡിതന്മാരും പുണ്യവാന്മാരും പോലും മായയുടെ പിടിയിൽപ്പെട്ടു മനസ്സിനെ നിയന്ത്രിക്കാൻ കഴിയാതെ ഉഴലുന്നതായി ശ്രീശങ്കരഭഗവത്പാദർ മായാപഞ്ചകത്തിൽ ചിത്രീകരിച്ചിരിക്കുന്നത് നോക്കുക:–

*ശ്രുതിശതനിഗമാന്തശോധകാ–*
*നപ്യഹഹ ധനാദി നിദർശനേന നിത്യം*
*കലുഷയതി ചതുഷ്പദാദ്യഭിന്നാ–*
*നഘടിതഘടനാപടീയസീ മായാ.* *മായാ. പാ. 2*

നിരവധി വേദവേദാന്തവാക്യങ്ങൾ യുക്തിയുക്തം വിശകലനം ചെയ്തുകഴിഞ്ഞുകൂടുന്ന മഹാരഥന്മാരെപ്പോലും കീർത്തിധനാദിയിൽ മോഹിപ്പിച്ച് ഇന്ദ്രജാലതുല്യയായ ഈ മായ മൃഗസമന്മാരാക്കിത്തീർക്കുന്നത് ആശ്ചര്യമെന്നേ പറയേണ്ടൂ! ഇതെല്ലാം മനസ്സിൽകണ്ടുകൊണ്ടാണ് ഗുരുദേവൻ 'സുകൃതികൾപോലുമഹോ ചുഴന്നിടുന്നു' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

## അകൃതി ഫലാഗ്രഹമറ്ററിഞ്ഞിടേണം

കൃതി അഥവാ ക്രിയ ഇല്ലാത്ത അവസ്ഥയാണ് അകൃതി. ബ്രഹ്മം മാത്രമാണ്കർമഹരിതമായ വസ്തു. അചഞ്ചലവും അഖണ്ഡവുമായ ബോധമാണ് ബ്രഹ്മം. ഈ ബോധത്തിൽ വെറുതെ ഉണ്ടെന്നു തോന്നുന്ന അധ്യാരോപമാണ് കർമം. കർമമയമായ പ്രപഞ്ചത്തിന്റെ അകർമമായ അധിഷ്ഠാനമാണു ബ്രഹ്മം. 'കർമപ്യസത്–കർമം ഇല്ലാത്തതാണ്'എന്നു ഗുരുദേവൻതന്നെ ബ്രഹ്മവിദ്യാ പഞ്ചകത്തിൽ വെളിപ്പെടുത്തിയിട്ടുമുണ്ട്. അപ്പോൾ ബ്രഹ്മസാക്ഷാത്കാ

രമാണ് 'അകൃതി'. ഇതുതന്നെയാണ് വേദാന്തപ്രസിദ്ധമായ 'നൈഷ്കർമ്യ സിദ്ധി'. കർമഫലത്തിൽ സംഗം ഉപേക്ഷിക്കുന്നയാൾക്ക് ആത്മാവു തെളിഞ്ഞു നൈഷ്കർമ്യസിദ്ധി കൈവരുന്നു. സ്വന്തം ശരീരമുൾപ്പെടെയുള്ള കർമഫല ങ്ങൾ നിലനിറുത്തിക്കൊണ്ടുപോകാനുള്ള ആഗ്രഹമാണ് 'ഫലാഗ്രഹം'. ഈ ഫലാഗ്രഹമാണ് ആത്മാനുഭവത്തിനു തടസ്സം. ഫലസംഗം വെടിയുന്നതാണു ത്യാഗം. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:

*സർവകർമഫലത്യാഗം*
*പ്രാഹുസ്ത്യാഗം വിചക്ഷണാഃ*

*ഭഗ. ഗീത. 18-2*

എല്ലാ കർമഫലങ്ങളും മനസാ ത്യജിക്കുന്നതിനെ സത്യദർശികൾ ത്യാഗ മെന്നു പറയുന്നു. ഇതുതന്നെയാണു സന്ന്യാസം. സന്ന്യാസിയുടെ മനസ്സു പ്രപഞ്ച വിഷയങ്ങളിൽ നിസ്സംഗമായിത്തീരുന്നു. ഈ സന്ന്യാസം 'അകൃതി' അഥവാ 'നൈഷ്കർമ്യസിദ്ധി'യെന്ന അദ്വയബ്രഹ്മ സാക്ഷാത്കാരദശയി ലേക്കു നയിക്കുന്നു. ഗീത ഇക്കാര്യം ഇങ്ങനെ പ്രഖ്യാപിക്കുന്നു.

*അസക്തബുദ്ധിഃസർവത്ര*
*ജിതാത്മാ വിഗതസ്പൃഹഃ*
*നൈഷ്കർമ്യസിദ്ധിം പരമാം*
*സന്ന്യാസേനാധിഗച്ഛതി.*

*ഭഗ. ഗീത. 18-49*

ബുദ്ധി സർവത്ര നിസ്സംഗതയെ പ്രാപിച്ചയാൾ പൂർണമായും ആഗ്രഹമ റ്റവനായിത്തീരുന്നു. അങ്ങനെയുള്ളയാൾ സകലകാമ്യകർമങ്ങളും ത്യജിച്ചു നൈഷ്കർമ്യസിദ്ധി കൈവരിക്കുന്നു. ഇതുതന്നെ മോക്ഷം അഥവാ ബ്രഹ്മ നിഷ്ഠ. നൈഷ്കർമ്യസിദ്ധിയിലെത്തിയയാൾ ശരീരം കൊണ്ടു കർമം ചെയ്താലും താൻ ഒന്നുംചെയ്യുന്നില്ലെന്നു സദാ അനുഭവിക്കുന്നു. ഈ കാര്യ ങ്ങളൊക്കെയാണു ഗുരുദേവൻ 'അകൃതി ഫലാഗ്രഹമറ്ററിഞ്ഞിടേണം' എന്ന വരിയിൽ സംഗ്രഹിച്ചിരിക്കുന്നത്. ഗീതയിലെ കർമയോഗരഹസ്യവും ഇതു തന്നെയാണല്ലോ.

## 4. ഏകമതപ്രഖ്യാപനം

ഇങ്ങനെ പ്രപഞ്ചസത്യവും അതിന്റെ സാക്ഷാത്കാരവും ശ്രുതിയുക്ത്യ നുഭവങ്ങളെ അവലംബമാക്കി സംശയാതീതമായി ചർച്ചചെയ്തശേഷം നൽപ്പ ത്തിനാലു മുതൽ നാൽപ്പത്തിയൊൻപതുവരെയുള്ള ആറു പദ്യങ്ങളിൽ സകല മതസാരവും ഒന്നാണെന്നു പ്രഖ്യാപിക്കുകയാണു ഗുരുദേവൻ. ശാസ്ത്രീയ മായ പരമസത്യം സാക്ഷാത്കരിച്ചനുഭവിക്കുന്നയാൾക്കു മതമൊന്നും പ്രത്യേ കിച്ചില്ല. ഈ സത്യത്തെ സാക്ഷാത്കരിക്കാനുള്ള മാർഗങ്ങളാണ് എല്ലാ മത

ങ്ങളും. മാർഗങ്ങളെന്ന നിലയിൽ അവയെല്ലാം സത്യത്തിന്റെ അൽപ്പബോധം മാത്രമേയുൾക്കൊള്ളുന്നുള്ളൂ. ഈ അൽപ്പബോധമാണു കലഹങ്ങൾക്കും വാദങ്ങൾക്കും വഴി നൽകുന്നത്. ഇക്കാര്യമാണു നാൽപ്പത്തിനാലാം പദ്യത്തിലെ പ്രതിപാദ്യം.

44. പലമതസാരവുമേകമെന്നു പാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ
പലവിധയുക്തിപറഞ്ഞു പാമരന്മാ-
രലവതുകണ്ടലയാതമർന്നിടേണം.

പലമതസാരവും-എല്ലാ മതങ്ങളുടെയും പരമലക്ഷ്യമായ സത്യം; ഏകമെന്നു-ഒന്നാണെന്നു; പാരാതെ-വിചാരം ചെയ്തറിയാതെ; ഉലകിൽ-ഈ ലോകത്ത്; ആനയിലന്ധരെന്നപോലെ-ആനയെക്കണ്ടു തിരിച്ചെത്തിയ കുരുടന്മാരെപ്പോലെ; പലവിധയുക്തിപറഞ്ഞ്-പലതരം വാദങ്ങളുന്നയിച്ച്; പാമരന്മാർ-ശാസ്ത്രീയസത്യം വിചാരം ചെയ്തറിയാൻ കഴിയാത്ത മന്ദബുദ്ധികൾ; അലവതുകണ്ട്-സംശയാലുക്കളായി ഉഴലുന്നതുകണ്ട്; അലയാതമർന്നിടേണം-ഉഴലാതെ ശാന്തമായി സത്യം തിരയണം.

എല്ലാ മതങ്ങളുടെയും പരമലക്ഷ്യമായ സത്യം ഒന്നാണെന്നു വിചാരം ചെയ്തറിയാതെ ഈലോകത്ത് ആനയെ കണ്ടുതിരിച്ചെത്തിയ കുരുടന്മാരെപ്പോലെ പലതരം വാദങ്ങളുന്നയിച്ചു ശാസ്ത്രീയസത്യം വിചാരം ചെയ്തറിയാൻ കഴിയാത്ത മന്ദബുദ്ധികൾ സംശയാലുക്കളായി ഉഴലുന്നതുകണ്ട് ഉഴലാതെ ശാന്തമായി സത്യം തിരയണം.

### പലമതസാരവുമേകം

സത്യം ശാസ്ത്രീയമായി കണ്ടെത്തിയിട്ടുണ്ട്. ശാസ്ത്രീയമായി സത്യം ചർച്ച ചെയ്തുറപ്പിക്കുന്ന ശാസ്ത്രമാണു വേദാന്തം. ഇവിടെ അന്ധമായ വിശ്വാസത്തിന്റെ പ്രശ്നമേ ഉദിക്കുന്നില്ല. ബോദ്ധ്യപ്പെട്ടവർ ചിരകാലമായി ഈ സത്യം പരീക്ഷിച്ചുറപ്പിച്ചിട്ടുമുണ്ട്. അവനവനിൽ സദാ ഞാനുണ്ട്, ഞാനുണ്ട്, എന്നിങ്ങനെ ഉണ്മ അനുഭവിച്ചുകൊണ്ടിരിക്കുന്ന ബോധാംശത്തെ പിൻതുടർന്നന്വേഷിച്ചാൽ തെളിയുന്ന അഖണ്ഡബോധം തന്നെയാണു ജഗത്സത്യം. ഇവിടെയെത്തിയാലേ സത്യാന്വേഷണം അവസാനിക്കൂ. ഈ അദ്വൈതസത്യത്തെയാണ് എല്ലാ മതങ്ങളും തിരയുന്നത്. ഇഷ്ടദേവന്മാരും ഉപാസനകളും വിവിധ മതങ്ങളിലെ അനുഷ്ഠാനഭേദങ്ങളും ഈ ആത്മസത്യം കണ്ടെത്താനുള്ള ഉപായങ്ങൾ മാത്രമാണ്. അറിഞ്ഞോ അറിയാതെയോ എല്ലാവരും പരമമായി സ്നേഹിക്കുന്നതും ഈ ആത്മസത്യത്തെയാണ്. 'പലമതസാരവുമേക'മെന്ന പ്രസ്താവനയിലൂടെ ഇക്കാര്യമാണു ഗുരുദേവൻ അർഥമാക്കിയിരിക്കുന്നത്.

### ആനയിലന്ധരെന്നപോലെ

യുക്തിക്കു തെളിയുന്ന ശാസ്ത്രസത്യം പോലും സ്വയം പരിക്ഷിച്ചുറപ്പിക്കുമ്പോൾ മാത്രമേ അനുഭവം പൂർണമാവൂ. ഈ പൂർണാനുഭവത്തിലെ

ത്താതെ അൽപ്പദർശനങ്ങളെ ആസ്പദമാക്കി കലഹിക്കുന്നവരാണ് അന്ധ രായ മതാനുയായികൾ. അവർ ആനയെക്കണ്ടു തിരിച്ചെത്തിയ കരുടുന്മാരെ പ്പോലെയാണ്. ആനയുടെ കാലും ചെവിയും ഒക്കെ തപ്പിനോക്കി ആന തൂണു പോലെയാണ്; ആന മുറം പോലെയാണ് എന്ന തീരുമാനങ്ങളുമായി കുരുട ന്മാർ തിരിച്ചെത്തുകയാണ്. ഇവർ ഒരു മിച്ചുചേർന്ന് ആനയെക്കുറിച്ചൊരു ചർച്ച നടത്തി ആനയുടെ സ്വരൂപം തീരുമാനിക്കാൻ പുറപ്പെട്ടാൽ ഒരിക്കലും യാഥാർഥ്യം തെളിയുകയില്ലെന്നു തീർച്ചയാണല്ലോ. അതുകൊണ്ടാണു സത്യാ നുഭവത്തെ സംബന്ധിച്ചിടത്തോളം പൂർണാനുഭവം നേടിയ ഗുരുവിന്റെ ഉപ ദേശം അത്യന്താപേക്ഷിതമാണെന്നു വേദാന്തം ശഠിക്കുന്നത്. അതുകൊണ്ട് ധീരനായ ഒരു സത്യാന്വേഷി തനിക്കാത്മതത്ത്വം വ്യക്തമായി തെളിയുന്ന തുവരെ ശാസ്ത്രത്തെയും ഗുരുവിനെയും അവലംബമാക്കി മുന്നോട്ടു പോകേ ണ്ടതാണ്. സ്വാർഥതൽപ്പരരായ അൽപ്പബുദ്ധികളുടെ കയ്യിൽ ചെന്നുപെട്ടു പോകാതെ സൂക്ഷിക്കേണ്ടതുമാണ്.

അവനവന്റെ പൂർണരഹസ്യം വ്യക്തമായി കണ്ടെത്തുന്നതാണു സത്യ സാക്ഷാത്കാരം. അതറിഞ്ഞാൽ നിലനിൽപ്പിന്റെ ആകെ രഹസ്യം അതോടെ മറ മാറിത്തെളിയും. ഇതു ധരിക്കാതെ പരസ്പരം അന്ത്യതീരുമാനം കാണാതെ വാദിച്ചുകൊണ്ടിരിക്കുന്നതു കണ്ടാൽ അവർ സത്യത്തെ അറിയുന്നവരല്ലെന്ന് അപ്പോൾതന്നെ തീരുമാനിക്കാം. സംശയാലുക്കളെല്ലാം മായയുടെ പിടിയിൽ പെട്ടുഴലുന്നവരാണെന്നറിയുന്നതു നന്ന്. ഇക്കാര്യമാണു ഗുരുദേവൻ നാൽപ്പ ത്തഞ്ചാം പദ്യത്തിൽ വെളിപ്പെടുത്തുന്നത്.

45. ഒരുമതമന്യനുനിന്ദ്യമൊന്നിലോതും
കരുവപരന്റെ കണക്കിനൂനമാകും;
ധരയിലിതിന്റെ രഹസ്യമൊന്നുതാനെ-
ന്നറിവളവും ഭ്രമമെന്നറിഞ്ഞിടേണം.

ഒരുമതം-ഒരു സത്യാന്വേഷണമാർഗം; അന്യനു-അതംഗീകരിക്കാത്ത യാളിനു; നിന്ദ്യം-ദോഷയുക്തമായി തോന്നുന്നു; ഒന്നിലോതും കരു-ഒന്നിൽ വിവരിക്കുന്ന സത്യം; അപരന്റെ കണക്കിന്-അന്യ മതാനുയായിയുടെ ദൃഷ്ടിക്ക്; ഊനമാകും-അപൂർണമായി തോന്നും; ധരയിൽ-ഈ ലോകത്ത്; ഇതിന്റെ രഹസ്യം-ഈ അഭിപ്രായഭേദങ്ങളുടെയൊക്കെ രഹസ്യം; ഒന്നു താൻ-സ്വസ്വരൂപമായ അദ്വൈതാത്മസത്യം അറിയായ്കയാണെന്ന്; അറിവളവും-ധരിക്കുന്നതുവരെ; ഭ്രമമെന്നറിഞ്ഞിടേണം-മറ്റെല്ലാം അൽപ്പദർശ നങ്ങളായ ഭ്രമാണെന്നോർക്കേണ്ടതാണ്.

ഒരു സത്യാന്വേഷണമാർഗം അതംഗീകരിക്കാത്തയാളിനുദോഷയുക്ത മായിതോന്നുന്നു. ഒന്നിൽ വിവരിക്കുന്ന സത്യം അന്യമതാനുയായിയുടെ ദൃഷ്ടിക്കു അപൂർണമായി തോന്നും. ഈ ലോകത്ത് ഈ അഭിപ്രായഭേദങ്ങ ളുടെയൊക്കെ രഹസ്യം സ്വസ്വരൂപമായ അദ്വൈതാത്മസത്യം അറിയായ്ക യാണെന്നു ധരിക്കുന്നതുവരെ മറ്റെല്ലാം അൽപ്പദർശനങ്ങളായ ഭ്രമമാണെ ന്നോർക്കേണ്ടതാണ്.

## ഇതിന്റെ രഹസ്യമൊന്നുതാൻ

പരമസത്യം പുറമേ അന്വേഷിക്കുന്നതുകൊണ്ട് ഒരിക്കലും തെളിയുകയില്ല. അവനവന്റെ ഉള്ളിലാണു സത്യം ആദ്യം കണ്ടെത്തേണ്ടത്. മതാനുയായികളിൽ തന്നെ മിക്കവാറും പേർക്കീ സത്യാന്വേഷണരഹസ്യമറിഞ്ഞുകൂടാ. അതുകൊണ്ടു പുറമേ ഉണ്ടെന്നുകരുതുന്ന ഏതെങ്കിലും അൽപ്പദർശനങ്ങളെ സത്യമെന്നു ഭ്രമിച്ചാണവർ വാദകോലാഹലങ്ങൾ നടത്തുന്നത്. സത്യം പലതുണ്ടാകാൻ പറ്റുകില്ലല്ലോ. വാസ്തവമിതാണെങ്കിൽ വാദങ്ങളും സംശയങ്ങളും എന്താണു വ്യക്തമാക്കുന്നത്? വാദിക്കുന്നവരും സംശയിക്കുന്നവരും ഇനിയും പൂർണസത്യം കണ്ടെത്തിയിട്ടില്ലെന്നു തന്നെയാണ്. പൂർണമായ സത്യം അനുഭവിച്ചറിഞ്ഞവർക്കു ഒന്നിലും സംശയമോ ആരോടും നിന്ദയോ ഇല്ല. ഉണ്ടായി മറയുന്ന പ്രപഞ്ചനാമരൂപങ്ങൾക്ക് ഉണ്ടാകാനും തിരിച്ച് മറയാനും ഇടമരുളുന്ന വസ്തുവാണു സത്യം. അതുണ്ടായതോ മറയുന്നതോ ആകാൻ പറ്റില്ല. അതുകൊണ്ടാണതു സത്യമെന്നു വ്യവഹരിക്കപ്പെടുന്നത്. അങ്ങനെയുള്ള സത്യം ഒന്നിലധികമുണ്ടാകാൻ വയ്യ. ഒന്നിലധികമുണ്ടെന്നു വന്നാൽ അവയ്ക്കു വേർപെട്ടു നിൽക്കാനിടമരുളുന്ന മൂന്നാമതൊരു സത്യത്തെ വീണ്ടും തിരയേണ്ടിവരും. രണ്ടു സത്യത്തിന് ഒന്നിച്ചൊരിടത്തു നിൽക്കാൻ പറ്റുകയില്ലല്ലോ. ഇത്തരം യുക്തിചിന്തയുടെ പശ്ചാത്തലത്തിലാണു ഭാരതീയ സത്യാന്വേഷികൾ അന്തർമുഖമായി സത്യം തിരഞ്ഞത്. ക്രമേണ പ്രപഞ്ചനാമരൂപസങ്കൽപ്പങ്ങളെല്ലാമൊടുങ്ങി അഖണ്ഡാദ്വയബോധസത്യം സൂര്യതുല്യം അവർക്കു തെളിയുകയും ചെയ്തു. ആ സത്യാനുഭവത്തിൽ രണ്ടിന്റെ കാഴ്ച പൂർണമായും അവസാനിക്കുന്നതുകൊണ്ട് പിന്നെ അന്വേഷണത്തിനോ സംശയത്തിനോ ലേശംപോലും ഇടമില്ലെന്നു കണ്ടു ദുഃഖം അവിടെ പൂർണമായി അവസാനിക്കുന്നതായും ബോദ്ധ്യപ്പെട്ടു. രണ്ടുണ്ടെങ്കിലല്ലേ ഭയത്തിനും ദുഃഖത്തിനും പ്രസക്തിയുള്ളൂ. ഈ അദ്വയസത്യം തെളിഞ്ഞതോടെ പലതായിക്കാണപ്പെടുന്നതെല്ലാം അതിന്റെ അപൂർണദർശനത്തിൽ ഉണ്ടെന്നുതോന്നുന്ന വെറും കാഴ്ചകളാണെന്നു തെളിഞ്ഞു. മതങ്ങളെല്ലാം ഈ സത്യത്തിലെത്താനുള്ള വിഭിന്നമാർഗങ്ങളാണ്. അറിഞ്ഞോ അറിയാതെയോ എല്ലാവരും തിരയുന്നതീ സത്യത്തെയാണ്. പൂർണസത്യം കണ്ടവർക്കാരോടും കലഹമില്ല; വാദമില്ല. ഈ സത്യം ധരിക്കാൻ കഴിഞ്ഞാൽ പിന്നെ മതങ്ങളൊന്നും പരസ്പരം കലഹിക്കേണ്ടിവരില്ല. അദ്വൈതസത്യം സാക്ഷാത്കരിച്ചറിഞ്ഞ ഗൗഡപാദാചാര്യർ മാണ്ഡൂക്യകാരികയിൽ പ്രഖ്യാപിക്കുന്നതു നോക്കുക:-

*അദ്വൈതംപരമാർഥോഹി*
*ദ്വൈതംതത്ഭേദഇഷ്യതേ*
*തേഷാമുഭയഥാദ്വൈതം*
*തൈരയംന വിരുദ്ധ്യതേ.* *മാണ്ഡൂ. കാ. 3-18*

'അദ്വൈതബോധമാണു സത്യം. സകല ദ്വൈതമതങ്ങളും ആ സത്യത്തിലെ അപൂർണങ്ങളായ ഭിന്നഭാവങ്ങൾ മാത്രമാണ്. അതുകൊണ്ടുതന്നെ

മതങ്ങളെല്ലാം മാർഗങ്ങൾ മാത്രമാണെന്നു സിദ്ധം. അദ്വൈതസത്യം കണ്ടെത്താവർക്കു സത്യവും അസത്യവും മാർഗവും ലക്ഷ്യവും എല്ലാം ദ്വൈതം തന്നെ. അവർ നിൽക്കുന്ന ഇടങ്ങളെല്ലാം കടന്നു പോന്നയാളാണ് അദ്വൈതി. അതുകൊണ്ട് അദ്വൈത സത്യദർശിക്ക് അവരോടു മാത്സര്യഭാവമശേഷമില്ല; ഭ്രമത്തിൽ പെട്ടുഴലുന്ന അവർക്കു ശാന്തമായി സത്യം തെളിച്ചു കൊടുക്കാൻ മാത്രമേ ഒരു സത്യദർശി ആഗ്രഹിക്കുന്നുള്ളൂ. അദ്വൈതസത്യം പൂർണമായി അനുഭവിച്ചറിഞ്ഞു ജീവന്മുക്തനായി ദേഹയാത്ര നിർവഹിച്ച ഗുരുദേവന്റെ ലക്ഷ്യവും അതൊന്നുമാത്രമായിരുന്നു എന്നു കാണേണ്ടതാണ്.

പരമസത്യം യുദ്ധങ്ങൾ കൊണ്ടോ വാദകോലാഹലങ്ങൾ കൊണ്ടോ തെളിച്ചെടുക്കേണ്ടതല്ല. അതു ശ്രവണമനനധ്യാനാദി സാധനാമാർഗങ്ങളിലൂടെ ചിത്തശുദ്ധി നേടി സാക്ഷാത്കരിച്ചനുഭവിക്കാനുള്ളതാണ്. വാദകോലാഹലങ്ങളും യുദ്ധങ്ങളും ഒരിക്കലും അവസാനിക്കുകയില്ല. ഇക്കാര്യം ഗുരുദേവൻ ഇങ്ങനെ പ്രഖ്യാപിക്കുന്നു.

46. പൊരുതുജയിപ്പതസാദ്ധ്യമൊന്നിനോടൊ–
ന്നൊരുമതവും പൊരുതാലൊടുങ്ങുവീല;
പരമതവാദിയിതോർത്തിടാതെ പാഴേ
പൊരുതുപൊലിഞ്ഞിടുമെന്നബുദ്ധിവേണം.

ഒന്നിനോടൊന്ന്–ഒരുമതം മറ്റൊരുമതത്തോട്; പൊരുതുജയിപ്പത്–യുദ്ധം ചെയ്തു വിജയം നേടാമെന്നു കരുതുന്നത്; അസാദ്ധ്യം–ഒരിക്കലും പ്രായോഗികമല്ല. ഒരുമതവും–ഒരുമതത്തെയും; പൊരുതാലൊടുങ്ങുവീല–യുദ്ധം ചെയ്തു നശിപ്പിക്കാമെന്നു കരുതേണ്ട; പരമതവാദി–അന്യമതത്തെ നിന്ദിക്കുന്നയാൾ; ഇതോർത്തിടാതെ–ഈ നിയമം ധരിക്കാതെ; പൊരുതുപൊലിഞ്ഞിടും–യുദ്ധത്തിനിറങ്ങിയാൽ സ്വയം പതിച്ചുനശിക്കും; എന്ന ബുദ്ധി വേണം–എന്ന വിവേകം ഉണ്ടാകേണ്ടതാണ്

ഒരു മതം മറ്റൊരു മതത്തോടു യുദ്ധംചെയ്തു വിജയം നേടാമെന്നു കരുതുന്നത് ഒരിക്കലും പ്രായോഗികമല്ല. ഒരു മതത്തെയും യുദ്ധം ചെയ്തു നശിപ്പിക്കാമെന്നു കരുതേണ്ട. അന്യമതത്തെ നിന്ദിക്കുന്നയാൾ ഈ നിയമം ധരിക്കാതെ യുദ്ധത്തിനിറങ്ങിയാൽ സ്വയം പതിച്ചു നശിക്കുമെന്ന വിവേകം ഉണ്ടാകേണ്ടതാണ്.

## പൊരുതുപൊലിഞ്ഞിടുമെന്ന ബുദ്ധി വേണം

ഒന്നിനോടു മറ്റൊന്നു പൊരുതി വിജയം നേടുക ഒരിക്കലും സാദ്ധ്യമല്ല. വാദകോലാഹലം കൊണ്ടോ യുദ്ധം കൊണ്ടോ ഒരുമതത്തെയും നശിപ്പിക്കാൻ പറ്റുകില്ല. ഈ സത്യം ധരിക്കാതെ പരമതങ്ങളോടു വഴക്കും വാദവുമായി പുറപ്പെടുന്നവർ വിദ്വേഷമാത്സര്യങ്ങളിൽ പെട്ടു സ്വയം പതിച്ചു നശിക്കുകയായിരിക്കും ഫലമെന്നു നല്ല പോലെ ഓർക്കേണ്ടതാണ്. മനുഷ്യചരിത്രത്തിൽ ആരംഭം മുതൽ തന്നെ മതത്തിനുവേണ്ടിയുള്ള കുരിശുയുദ്ധങ്ങൾ നടന്നിട്ടുള്ളതായി കാണുന്നു. മതത്തിനുവേണ്ടി അനേകം പേരെ കൊന്നിട്ടു

ണ്ട്. രക്തപ്പുഴകൾ ഒഴുക്കിയിട്ടുണ്ട്. എന്നാൽ ഏതെങ്കിലും മതം ഇതുകൊണ്ടു പരമമായി വിജയിക്കുകയോ മറ്റേതെങ്കിലും മതം ഇതുകൊണ്ട് പൂർണമായി പരാജയപ്പെടുകയോ ചെയ്തതായി കാണുന്നില്ല. നേരേമറിച്ച് പരമസത്യമെന്തെന്നറിയാതെ നടത്തുന്ന ഇത്തരം മനുഷ്യക്കുരുതികൾ ചിന്താശീലന്മാരുടെയുള്ളിൽ ഈശ്വരനോടും സത്യത്തോടും വെറുപ്പുണ്ടാക്കാൻ മാത്രമേ ഉപകരിച്ചിട്ടുള്ളൂ. അതുകൊണ്ടാണ് ആധുനികകാലത്ത് 'മതം ഒരു മയക്കുമരുന്നാ'ണെന്നു കുറേപ്പേർ ചിന്തിക്കാനിടയായത്. മതത്തിന്റെ പേരിൽ നടക്കുന്ന വൈകൃതങ്ങൾ കണ്ടാൽ പെട്ടെന്നാരും അങ്ങനെ ചിന്തിച്ചുപോകുന്നതിൽ അസാംഗത്യമില്ല. എല്ലാ മതങ്ങളും മാർഗങ്ങൾ മാത്രമാണ്. മതത്തിന്റെ ചടങ്ങുകളായി ഉപരിതലത്തിൽ കാണപ്പെടുന്ന ആചാരങ്ങളും ഇഷ്ടദേവന്മാരുമാണു പലപ്പോഴും മതകലഹങ്ങൾക്കു രൂപം നൽകുന്നത്. ഇവയെല്ലാം ചിത്ത ശുദ്ധിക്കും ഏകാഗ്രതയ്ക്കുമുള്ള ഉപായങ്ങൾ മാത്രമാണ്. ശുദ്ധമായി ഏകാഗ്രപ്പെടുന്ന ഹൃദയത്തിൽ ബോധ സ്വരൂപനായ ആത്മാവു തെളിയും. ഈ ആത്മാവാണു സത്യം. ഇതറിയുന്നയാൾക്ക് എല്ലാ മതങ്ങളും ആദരണീയങ്ങളാണ്. വിദ്വേഷവും മാത്സര്യവും ശത്രുത്വവും സത്യത്തിന്റെ മാർഗമല്ല. അവ ചിത്തത്തെ അശുദ്ധമാക്കി സത്യത്തെ കൂടുതൽ മറച്ചുകളയുകയേയുള്ളൂ. ഏതെങ്കിലും മതത്തിൽ എത്ര ദൃഢമായ വിശ്വാസമുണ്ടായാലും മദമാത്സര്യാദി ആസുരസമ്പത്തു വളർത്തുന്നവർ ഈശ്വരനിൽനിന്നും അകന്നു പതിച്ചു പോവുകയേയുള്ളൂ. മതകലഹങ്ങൾ ഇളക്കിവിടുന്നവർ ഇക്കാര്യം നല്ലവണ്ണം ഓർക്കണം. ആദ്യം അവർതന്നെ സ്വയംപതിക്കും. തുടർന്ന് അനുയായികളെ പതിപ്പിക്കുകയും ചെയ്യും. സഹജീവികളെ കുരുതികൊടുക്കാനും രക്തപ്പുഴയൊഴുക്കാനുമാണ് ഈശ്വരാന്വേഷണമെങ്കിൽ ആ മതവും ഈശ്വരനും ചിന്താശക്തിയുള്ളവർക്ക് അംഗീകാര്യമാവുകയില്ല. സ്നേഹവും കാരുണ്യവും സമഭാവനയുമാണു സത്യമാർഗം. ഈ ഗുണങ്ങൾ അംഗീകരിക്കുന്ന വ്യക്തി സ്വയം അതിവേഗം സത്യത്തോടടുക്കും. അയാൾക്കു മാത്രമേ അനുയായികളെയും ഈശ്വരനോടടുപ്പിക്കാൻ കഴിയൂ. ഈ ഗുണങ്ങൾ സ്വയം ജീവിതത്തിൽ പരീക്ഷിച്ചു പൂർണസത്യം അനുഭവച്ചിറിഞ്ഞയാളാണു ഗുരുദേവൻ. അതുകൊണ്ടാണു പരമതവാദം ഉപേക്ഷിക്കാൻ അദ്ദേഹം ആവശ്യപ്പെടുന്നത്. 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' എന്ന സുപ്രസിദ്ധമായ ഗുരുദേവവാക്യം ഈ പശ്ചാത്തലത്തിൽ ചിന്തിച്ചറിയേണ്ടതാണ്.

ഏകമതം സാധിക്കുകയാണ് എല്ലാവരുടെയും ലക്ഷ്യം. സത്യം ഒന്നേയുള്ളൂ. പലതുണ്ടാവാൻ ഒക്കുകയില്ല. ആ സത്യം അറിഞ്ഞയാളിന് ഒരിക്കലും മതഭേദമില്ല. അദ്ദേഹത്തിന് ആരോടും വാദവുമില്ല. ഇക്കാര്യമാണടുത്ത പദ്യത്തിലെ പ്രതിപാദ്യം.

47. ഒരുമതമാകുവതിന്നുരപ്പതെല്ലാ-
വരുമിതുവാദികളാരുമോർക്കുവീല;
പരമതവാദമൊഴിഞ്ഞ പണ്ഡിതന്മാ-
രറിയുമിതിന്റെ രഹസ്യമിങ്ങശേഷം.

ഒരുമതമാകുവതിന്ന്- മറ്റെല്ലാവരും തന്റെ മതത്തിൽ ചേർന്നു ലോകത്തെമ്പാടും സ്വമതം അംഗീകരിക്കപ്പെടാനാണ്; ഉരപ്പതെല്ലാവരും-എല്ലാവരും വാദങ്ങളിലേർപ്പെടുന്നത്; ഇതു-ഈ ലക്ഷ്യം; വാദികളാരും-വാദത്തിലേർപ്പെടുന്നവരാരും; ഓർക്കുവീല- ചിന്തിച്ചറിയുന്നില്ല; പരമതവാദമൊഴിഞ്ഞ-അന്യരുമായി അഭിപ്രായ വ്യത്യാസം തീരെയില്ലാത്ത; പണ്ഡിതന്മാർ-ബ്രഹ്മനിഷ്ഠന്മാർ; ഇങ്ങ്-ഈ ലോകത്ത്; ഇതിന്റെ രഹസ്യം-ഈ നിരർഥവാദത്തിന്റെ രഹസ്യം; അശേഷം അറിയും-പൂർണമായി ഗ്രഹിക്കുന്നു.

മറ്റെല്ലാവരും തന്റെ മതത്തിൽ ചേർന്ന് ലോകമെമ്പാടും സ്വമതം അംഗീകരിക്കപ്പെടാനാണ് എല്ലാവരും വാദങ്ങളിലേർപ്പെടുന്നത്. ഈ ലക്ഷ്യം വാദത്തിലേർപ്പെടുന്നവരാരും ചിന്തിച്ചറിയുന്നില്ല. അന്യരുമായി അഭിപ്രായവ്യത്യാസം തീരെയില്ലാത്ത ബ്രഹ്മനിഷ്ഠന്മാർ ഈ ലോകത്ത് ഈ നിരർഥവാദത്തിന്റെ രഹസ്യം പൂർണമായി ഗ്രഹിക്കുന്നു.

## ഒരുമതമാകുവതിന്നുരപ്പതെല്ലാവരും

നിലനിൽപ്പിന്റെ സത്യം ശാസ്ത്രീയമായി കണ്ടെത്തിയിട്ടുള്ള ഒരേ ഒരു മതം ഉപനിഷന്മതമാണ്. അതിനുതെളിവ് അത് അന്ധമായ വിശ്വാസത്തിൽ അധിഷ്ഠിതമല്ലെന്നുള്ളതുതന്നെ. ശാസ്ത്രീയമായ ചിന്തയുടെയും തുടർന്നുള്ള പരീക്ഷണത്തിൽ തെളിയുന്ന അനുഭവത്തിന്റെയും അടിത്തറയിലാണ് ഉപനിഷന്മതം രൂപംകൊണ്ടിട്ടുള്ളത്. മറ്റു മതങ്ങളെല്ലാം വേണ്ടവണ്ണം അറിഞ്ഞനുഷ്ഠിച്ചാൽ ഉപനിഷത്ത് സത്യമായ ബ്രഹ്മത്തെ സാക്ഷാത്കിരക്കാനുള്ള മാർഗങ്ങളായി അംഗീകരിക്കപ്പെടാവുന്നതാണ്. പരമാർഥത്തിൽ എല്ലാ മതങ്ങൾക്കും അംഗീകരിക്കാവുന്ന ശാസ്ത്രീയമായ അടിത്തറ ഉപനിഷത്തുക്കളിൽ കണ്ടെത്താൻ കഴിയും. അതുകൊണ്ടാണ് അവ പഠിക്കാൻ ഭാഗ്യം ലഭിച്ചിട്ടുള്ള പാശ്ചാത്യ പണ്ഡിതന്മാർപോലും ഇതിനപ്പുറം സത്യമില്ലെന്നു പ്രഖ്യാപിച്ചിട്ടുള്ളത്. അവനവന്റെമതം ലോകം മുഴുവൻ അംഗീകരിക്കണമെന്നാണ് എല്ലാവരുടെയും താൽപ്പര്യം. പക്ഷെ അന്ധമായ വിശ്വാസത്തിൽ മാത്രം അധിഷ്ഠിതമായ ഒരു മതം ലോകത്തിനുമുഴുവൻ എങ്ങനെ അംഗീകാര്യമാകും? അപ്പോൾ സത്യമറിയാൻ കൊതിക്കുന്നയാൾ തുറന്ന മനസ്സോടെ ഏതു മതത്തെയും സമീപിക്കേണ്ടതാണ്. മുൻകൂട്ടിയുള്ള അന്ധമായ തീരുമാനമാണ് സത്യാനുഭവത്തിനുള്ള ഏറ്റവും വലിയ തടസ്സം. അവനവന്റെ മതം അന്ധമായി വിശ്വസിക്കുന്ന മതാനുയായികൾ ഒരുമിച്ചു കൂടി വാദിച്ചതുകൊണ്ട് ഒരു തീരുമാനത്തിലും എത്താൻ കഴികയില്ലല്ലോ. അപ്പോൾ ശാസ്ത്രീയമായി തെളിഞ്ഞാൽ എവിടെ നിന്നായാലും സത്യം അംഗീകരിക്കാമെന്ന സന്മനസോടെ വേണം ചർച്ചയ്ക്കൊരുമ്പെടാൻ. പൂർണമായും ഈ സ്വാതന്ത്ര്യമനുവദിക്കുന്ന സത്യദർശനമാണുപനിഷത്ത് പ്രസിദ്ധമായ ബ്രഹ്മവിദ്യ. ബോധ്യപ്പെട്ടില്ലെങ്കിൽ അംഗീകരിക്കരുതെന്നുകൂടി വേദാന്തശാസ്ത്രത്തിനഭിപ്രായമുണ്ട്. അർജുനനു വേദാന്തശാസ്ത്രം മുഴുവനുപദേശിച്ചശേഷം ഗീതയിൽ ഭഗവാൻ പറയുന്നതു നോക്കുക:

*ഇതിതേ ജ്ഞാനമാഖ്യാതം*
*ഗുഹ്യാത്ഗുഹ്യതരം മയാ*
*വിമൃശ്യൈതദശേഷേണ*
*യഥേച്ഛസി തഥാ കുരു.* *ഭഗ. ഗീത. 18–63*

'ഇങ്ങനെ അത്യന്തം രഹസ്യമായ സത്യം ഞാൻ നിനക്കു പറഞ്ഞുതന്നിരിക്കുന്നു. ഇതിനെ പൂർണമായി നിരൂപണം ചെയ്തറിയൂ. എന്നിട്ട് എന്താണോ നിന്റെ ഇഷ്ടം അതുപോലെ ചെയ്തുകൊള്ളൂ'. ലോകമെമ്പാടും സത്യം തെളിയണമെങ്കിൽ ഈ വിചാരസ്വാതന്ത്ര്യം ആരും ആർക്കും അനുവദിച്ചു കൊടുക്കേണ്ടതാണ്. പക്ഷെ വാദിക്കുന്നവരാരും ഇക്കാര്യം കണക്കിലെടുക്കുന്നില്ല ഇതറിഞ്ഞുകൊണ്ടാണു ഗുരുദേവൻ മതസമന്വയം സാധിക്കാനായി ആയിരത്തിത്തൊള്ളായിരത്തി ഇരുപത്തിനാലിൽ ആലുവയിൽ ഒരു സർവമതസമ്മേളനം സംഘടിപ്പിച്ചത്. 'വാദിക്കാനും ജയിക്കാനുമല്ല; അറിയാനും അറിയിക്കാനുമാണ്' എന്നു സമ്മേളനപ്പന്തലിന്റെ മുഖപ്പിൽ എഴുതിവയ്ക്കുകയും ചെയ്തു. തുറന്ന മനസ്സോടെ മതാനുയായികൾ ഒരിടത്തിരുന്നു ചർച്ച ചെയ്യുമെങ്കിൽ വേദാന്തശാസ്ത്രം കണ്ടെത്തിയിട്ടുള്ള അഖണ്ഡബോധസത്യം സത്യമായംഗീകരിക്കപ്പെടുകയുംമതങ്ങളെല്ലാം ആ സത്യ സാക്ഷാത്കരിക്കാനുള്ള മാർഗങ്ങളാണെന്നറിഞ്ഞു സമന്വയപ്പെടുകയും ചെയ്യും. ഈ വസ്തുതയാണു ശ്ലോകത്തിലെ ആദ്യത്തെ രണ്ടു വരികളിൽ പ്രഖ്യാപിച്ചിരിക്കുന്നത്.

## പരമതവാദമൊഴിഞ്ഞ പണ്ഡിതന്മാർ

അഖണ്ഡബോധസത്യം സാക്ഷാത്കരിച്ച ബ്രഹ്മനിഷ്ഠന്മാർക്ക് എല്ലാ മതങ്ങളും അറിഞ്ഞനുഷ്ഠിച്ചാൽ ആ സാക്ഷാത്കാരത്തിലേയ്ക്കു നയിക്കുന്ന ഉപായങ്ങളാണ്. ഇഷ്ടദേവസങ്കൽപ്പങ്ങളെല്ലാം മനസ്സിനേകാഗ്രപ്പെടാനുള്ള പ്രതീകങ്ങളാണ്. അപ്പോൾ രാമനും കൃഷ്ണനും ശിവനും പോലെ തന്നെ ക്രിസ്തുവും നബിയും ബുദ്ധനുമെല്ലാം സത്യസാക്ഷാൽക്കാരത്തിനുള്ള മാധ്യമങ്ങളാകുന്നത് അത്യന്തം ശാസ്ത്രീയം തന്നെയാണ്. ആധുനിക ഗുരുക്കന്മാരുടെ രൂപമോ പുതിയ ദേവസങ്കൽപ്പമോ അംഗീകരിക്കപ്പെട്ടാലും ഒരു വിരോധവുമില്ല. പരമസത്യം ബോധസ്വരൂപമായ അവനവന്റെ ആത്മാവാണ്. ഇക്കാര്യം അറിഞ്ഞു കൊണ്ട് അവിടെ മനസ്സിനേകാഗ്രപ്പെടാൻ ദിവ്യമായ ഏതു പ്രതീകം അംഗീകരിച്ചാലും എന്താണു ദോഷം? ഇതു പോലെ മതപരങ്ങളായ ചടങ്ങുകളെല്ലാം ചിത്തം ശുദ്ധീകരിക്കാനാണ്. ഇതറിഞ്ഞുകൊണ്ട് പുതിയ പുതിയ ചടങ്ങുകൾ തന്നെ അംഗീകരിച്ചാലും എന്തുദോഷമാണുവരാനുള്ളത്? ഇവിടെ പരസ്പരം കലഹത്തിനു പ്രസക്തിയെവിടെ? ഈ രഹസ്യങ്ങൾ സത്യസാക്ഷാത്കാരം നേടി അറിഞ്ഞതുകൊണ്ടാണ് ഗുരുദേവൻ ഇങ്ങനെ ഒരു മതസമന്വയ പ്രഖ്യാപനം നടത്തിയിരിക്കുന്നത്. അതുകൊണ്ടു തന്നെയാണ് 'അനുകമ്പാദശകം' എന്ന തന്റെ കൃതിയിൽ എല്ലാ മതങ്ങളിലുമുള്ള കുരുണാനിധികളായ അവതാര പുരുഷന്മാരെയും ജ്ഞാന ഗുരുക്കന്മാരെയും ഒരുമിച്ചണി നിരത്തി ഈ മതസമന്വയാശയം ഒന്നുകൂടി

ഉറപ്പിച്ചിരിക്കുന്നത്. ഭാരതത്തിൽ ഉദം പ്രഥമമായിട്ടെന്നുതന്നെ പറയണം ഗുരുദേവനാണ് ഒരു സർവമതസമ്മേളനം ആലുവായിൽ വിളിച്ചുകൂട്ടിയത്. സത്യാനുഭവത്തിന്റെ വെളിച്ചത്തിലുള്ള ഈ മതസമന്വയം ഉറപ്പിക്കാനും അത്യന്തം ക്ഷുദ്രമായ ജാതിചിന്ത നിഷേധിക്കാനുമാണു ഗുരുദേവൻ തന്റെ ആദ്യ പ്രതിഷ്ഠാസ്ഥാനമായ അരുവിപ്പുറത്ത് ദിവ്യമായ ഒരു വിളംബരം ആലേഖനം ചെയ്തുറപ്പിച്ചത്:-

*ജാതിഭേദം മതദ്വേഷം*
*ഏതുമില്ലാതെ സർവരും*
*സോദരത്വേന വാഴുന്ന*
*മാതൃകാസ്ഥാനമാണിത്.*

പരമസത്യം സൂര്യതുല്യം കണ്ടെത്തിയ ഒരു മഹാപുരുഷന്റെ ദിവ്യവചനമാണിത്. ഇതുതന്നെയാണ് 'പരമതവാദമൊഴിഞ്ഞ പണ്ഡിതൻതൻ പരമരഹസ്യം'.

അവനവന്റെ ആത്മാവായിവർത്തിക്കുന്ന അഖണ്ഡബോധമാണു വസ്തുസ്ഥിതിയെങ്കിൽ മതകാര്യങ്ങളിൽ മാത്രമല്ല, സർവത്ര മനുഷ്യൻ ഞാൻ, നീ എന്റേതു, നിന്റേതു എന്നിങ്ങനെ ഭേദബുദ്ധിയിൽപ്പെട്ടുഴലാൻഎന്താണു കാരണം? ഈ സംശയത്തിനുത്തരമാണടുത്ത പദ്യം.

48. തനുവിലമർന്ന ശരീരി തന്റെ സത്താ
തനുവിലതെന്റേതിതെന്റേതെന്നു സർവം
തനുതയൊഴിഞ്ഞുധരിച്ചിടുന്നു സാക്ഷാ-
ലനുഭവശാലികളാമിതോർക്കിലാരും.

തനുവിലമർന്ന ശരീരി-ദേഹം അംഗീകരിച്ചതിലകപ്പെട്ട ബോധം; തന്റെ സത്താ-തന്റെ യാഥാർഥ്യം; തനുവിൽ-ദേഹത്തിലാണെന്നു തെറ്റിദ്ധരിക്കുന്നു; അതെന്റെത്-തുടർന്ന് മറ്റുജഡദൃശ്യങ്ങളിൽ അതെന്റേത്; ഇതെന്റെത്-ഇതെന്റെ വക; എന്നു സർവം-എന്നിങ്ങനെ എല്ലാം; തനുതയൊഴിഞ്ഞ്-കടുത്ത മമതയിൽ ബന്ധപ്പെടുത്തി; ധരിച്ചിടുന്നു-ധരിക്കാനിടവരുന്നു; ഇതോർക്കിൽ-ഈ മമതാരഹസ്യം വിചാരം ചെയ്തറിയുമെങ്കിൽ; ആരും-ഏതൊരാളും; സാക്ഷാലനുഭവശാലികളാം-നേരിട്ട് ആത്മാനുഭവത്തിനു പാത്രമായി ഭവിക്കും.

ദേഹം അംഗീകരിച്ചതിലകപ്പെട്ട ബോധം തന്റെ യാഥാർഥ്യം ദേഹത്തിലാണെന്നു തെറ്റിദ്ധരിക്കുന്നു. തുടർന്നു മറ്റു ജഡദൃശ്യങ്ങളിൽ അതെന്റേത്, ഇതെന്റെ വക എന്നിങ്ങനെ എല്ലാം കടുത്ത മമതയിൽ ബന്ധപ്പെടുത്തി ധരിക്കാനിടവരുന്നു. ഈ മമതാരഹസ്യം വിചാരം ചെയ്തറിയുമെങ്കിൽ ഏതൊരാളും നേരിട്ട് ആത്മാനുഭവത്തിനു പാത്രമായി ഭവിക്കും.

## സാക്ഷാലനുഭവശാലികളാം

ശരീരവുമായി ബന്ധപ്പെടുന്ന ജീവൻ താൻ ശരീരം തന്നെയാണെന്നു ഭാവന ചെയ്യാനിടയാകുന്നു. അങ്ങനെ വേർപെട്ടു നിന്നുകൊണ്ട് മറ്റ് ജഡപ

74-2003 41

ദാർഥങ്ങളെ അതെന്റേത്, ഇതെന്റേത് എന്നിങ്ങനെ ബലമായി ഭാവന ചെയ്യുന്നു. മമതാബന്ധത്തിന്റെ ഈ രഹസ്യം നല്ലവണ്ണം മനനം ചെയ്തറിയുന്നയാൾ സ്വയം സത്യാനുഭവത്തിനർഹനായിത്തീരുന്നു. സൂക്ഷ്മസ്ഥൂലശരീരങ്ങളിൽ കൂടിയാണല്ലോ ജീവൻ പ്രവർത്തിക്കുന്നത്. (പതിനേഴാം പദ്യത്തിന്റെ വ്യാഖ്യാനം നോക്കുക) ബോധസ്വരൂപനായ പരമാത്മാവ് ഈ ശരീരങ്ങളിൽ പ്രതിബിംബിക്കുന്നതാണ് ജീവാത്മാവ്. 'ഞാനുണ്ട്, ഞാനുണ്ട്' എന്ന അനുഭവം ജീവാത്മസ്വരൂപം സകലരിലും വിളിച്ചറിയിക്കുന്നു. ഉണ്മ സ്വയം അനുഭവിക്കാൻ കഴിവുള്ള ബോധമാണ് ജീവനെന്നത്രേ ആ അനുഭവത്തിന്റെ പ്രഖ്യാപനം. ജഡത്തിനു സ്വയം ഉണ്മ അനുഭവപ്പെടുന്നില്ലല്ലോ. എന്നാൽ ഇവിടെ ബോധം സ്വാനുഭവം വിസ്മരിച്ചിട്ട് അനുഭവമില്ലാത്ത ജഡത്തെ തന്റെ സ്വരൂപമായി തെറ്റിദ്ധരിക്കുന്നു. ഈ സ്വരൂപവിസ്മൃതിയും ജഡവുമായിട്ടുള്ള താദാത്മ്യഭാവവുമാണ് അവിദ്യ. ആദ്യ കാമക്രോധസങ്കൽപ്പമയമായ സൂക്ഷ്മ ശരീരവുമായും പിന്നീട് മാംസാസ്ഥിമയമായ സ്ഥൂലശരീരവുമായും താദാത്മ്യഭാവം വന്നുചേരുന്നു. വെള്ളത്തിൽ പ്രതിബിംബിക്കുന്ന സൂര്യനിൽ വെള്ളത്തിന്റെ ചലനവും കലക്കവും എല്ലാം ഉണ്ടെന്നു തോന്നും. അതുപോലെ താദാത്മ്യഭാവം നിമിത്തം ശരീരങ്ങളിൽ പ്രതിബിംബിക്കുന്ന ബോധസ്വരൂപനായ ആത്മാവിലും ശരീരത്തിന്റേതായ ജന്മജരാവ്യാധിമരണ ദുഖങ്ങളെല്ലാം ഉണ്ടെന്നു തോന്നാനിടവരുന്നു. അതോടെ സൂക്ഷ്മശരീരത്തിന്റേതായ സങ്കൽപ്പങ്ങളും കാമക്രോധങ്ങളുമൊക്കെ തന്റേതാണെന്നു ഭ്രമം വരുന്നു. സങ്കൽപ്പങ്ങളിലൂടെ ഇഷ്ടമെന്നു തോന്നുന്ന ബാഹ്യപദാർഥങ്ങളിൽ 'അതെന്റേത് ഇതെന്റേത്' എന്നിങ്ങനെ മമതാബദ്ധനായിത്തീരുന്നു. തുടർന്നു കാമക്രോധങ്ങൾ പെരുകി സ്വരൂപം പാടെമറഞ്ഞു ദുഃഖിക്കാനിടവരുന്നു. ഇന്ദ്രിയങ്ങളുടെയും മനസ്സിന്റെയും ബുദ്ധിയുടെയും തലത്തിൽ ഇങ്ങനെ കട്ടിപിടിച്ചു കൂടുന്ന കാമക്രോധങ്ങളാണ് ബോധത്തിന്റെ സ്വരൂപാനുഭവത്തെ തടയുന്നവ. രജോഗുണനിബദ്ധങ്ങളായ ഈ കാമക്രോധങ്ങളെക്കുറിച്ചു ഭഗവാൻ ഗീതയിൽ പ്രഖ്യാപിച്ചിരിക്കുന്നതു നോക്കുക:–

*ഇന്ദ്രിയാണിമനോബുദ്ധി–*
*രസ്യാധിഷ്ഠാനമുച്യതേ*
*എതൈർവ്വിമോഹയത്യേഷ*
*ജ്ഞാനമാവൃത്യദേഹിനം.*

*ഭഗ. ഗീ. 3–40*

ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവയെ ആശ്രയിച്ചുകൊണ്ടാണു കാമക്രോധങ്ങൾ പ്രവർത്തിക്കുന്നത്. ഈ കാമക്രോധങ്ങൾ ഇന്ദ്രിയമനോബുദ്ധികളെ ആശ്രയിച്ച് ആത്മാവിന്റെ സ്വരൂപാനുഭവത്തെ സദാ തടഞ്ഞുകൊണ്ടിരിക്കുന്നു. മമതാബദ്ധനാക്കി മോഹിപ്പിക്കുകയും ചെയ്യുന്നു. വാസ്തവത്തിൽ ലോകത്തിലെ സകല മമതാബന്ധങ്ങൾക്കും കാരണം ജഡദേഹനിബദ്ധങ്ങളായ സങ്കൽപ്പങ്ങളാണ്. ഞാനുണ്ട്, ഞാനുണ്ട് എന്നിങ്ങനെ വ്യക്തമായ ഉണ്മ

യുടെ അനുഭവത്തിൽക്കൂടി തന്റെ സ്വരൂപം ബോധമാണെന്നു പ്രഖ്യാപിക്കുന്ന ജീവനൊരിക്കലും ജഡമാകാൻ സാദ്ധ്യമല്ല. ഇങ്ങനെ ജീവൻ നിത്യനിർമലനും സച്ചിദാനന്ദസ്വരൂപിയുമാണെന്നു വേർതിരിച്ചറിയുന്ന ഒരാൾക്ക് ജഡപ്രതിഭാസങ്ങളിൽ നിന്നും ഇന്ദ്രിയങ്ങളെയും സങ്കൽപ്പങ്ങളെയും പിൻവലിച്ചു മമതാബന്ധത്തിൽ നിന്നു വേർപെടാൻ കഴിയും. മമതാബന്ധമകന്നാൽ ബുദ്ധി ആത്മാവിൽ ഏകാഗ്രപ്പെടും. തുടർന്ന് അതിരറ്റ ആനന്ദം സ്വരൂപാനുഭവമായി തെളിഞ്ഞു സത്യബോധം കൈവരികയും ചെയ്യും. ബോധജഡങ്ങളെ അനുഭവതലത്തിൽ വേർതിരിക്കാനുള്ള അല്പമൊരു ചിന്താശക്തിയുണ്ടെങ്കിൽ ആർക്കുമിതു നേടാവുന്നതേയുള്ളൂ. ഇക്കാര്യമാണു ഗുരുദേവൻ 'സാക്ഷാലനുഭവശാലികളാമിതോർക്കിലാരും' എന്ന ഭാഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്.

ഇങ്ങനെ ജഡതാദാത്മ്യഭാവം കൊണ്ടുണ്ടാകുന്ന അജ്ഞത ഒന്നുമാത്രമാണു മതഭേദങ്ങളെച്ചൊല്ലിയുള്ള സകല കോലാഹലങ്ങൾക്കും ഹേതുവെന്നു യുക്തിയുക്തമായും അനുഭവസാക്ഷികമായും വിവരിച്ചശേഷം സകലരുമന്വേഷിക്കുന്നത് അറിഞ്ഞോ അറിയാതെയോ ആത്മസ്വരൂപമായ സുഖത്തെയാണെന്നും, സകലർക്കും അംഗീകാര്യമാകാവുന്ന ഏകമതം അതാണെന്നും അടുത്ത പദ്യത്തിൽ ഒന്നുകൂടി ആവർത്തിച്ചു പ്രഖ്യാപിക്കുന്നു.

49. അഖിലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു;
ജഗതിയിലിമ്മതമേകമെന്നു ചിന്തി-
ച്ചഘമണയാതകതാരമർത്തിടേണം.

അഖിലരും-എല്ലാവരും; ആത്മസുഖത്തിനായ്-ആത്മാവിൽ സുഖം കണ്ടെത്താനാണ്; പ്രയത്നം സകലവും-രാപകൽ എല്ലാ യത്നവും; ഇങ്ങു-ഈ ലോകത്ത്; സദാപി-എല്ലായ്പ്പോഴും; ചെയ്തിടുന്നു-ചെയ്തുകൊണ്ടിരിക്കുന്നത്; ജഗതിയിൽ-ലോകത്തു; ഇമ്മതമേകം-ഈ ഒരേ ഒരു മതമേ നിലവിലുള്ളൂ; എന്നു ചിന്തിച്ച്-ഇക്കാര്യം വിചാരം ചെയ്തറിഞ്ഞു; അഘമണയാതെ-ആത്മസുഖം നഷ്ടപ്പെടുത്തുന്ന പാപസങ്കൽപ്പങ്ങളിൽ ചെന്നുപെടാതെ; അകതാരമർത്തിടേണം-മനസ്സിനെ ഏകാഗ്രപ്പെടുത്തി ആത്മനിഷ്ഠമാക്കി ഉറപ്പിക്കണം.

എല്ലാവരും ആത്മാവിൽ സുഖം കണ്ടെത്താനാണ് രാപകൽ എല്ലാ യത്നവും ഈ ലോകത്ത് എല്ലായ്പ്പോഴും ചെയ്തുകൊണ്ടിരിക്കുന്നത്. ലോകത്ത് ഈ ഒരേ ഒരു മതമേ നിലവിലുള്ളൂ. ഇക്കാര്യം വിചാരം ചെയ്തറിഞ്ഞ് ആത്മസുഖം നഷ്ടപ്പെടുത്തുന്ന പാപസങ്കൽപ്പങ്ങളിൽ ചെന്നുപെടാതെ മനസ്സിനെ ഏകാഗ്രപ്പെടുത്തി ആത്മനിഷ്ഠമാക്കി ഉറപ്പിക്കണം.

### ജഗതിയിലിമ്മതമേകം

ശാസ്ത്രീയമായി നോക്കുമ്പോൾ ലോകത്ത് ഒരൊറ്റ മതമേ നിലവിലുള്ളൂ. സകലരും ആത്മസുഖത്തിനായി സദാ യത്നിക്കുന്നു എന്നതാണാ

മതം. (ഇരുപത്തൊന്നാം പദ്യത്തിന്റെ വ്യാഖ്യാനം ഒന്നുകൂടി വായിക്കുക) എന്താണീ ആത്മസുഖത്തിനുവേണ്ടിയുള്ള പ്രയത്നം. ചിത്തത്തെ ശാന്തമായ സത്ത്വഗുണമണ്ഡലത്തിലെത്തിച്ച് സദാ സുഖാനുവർത്തിയാക്കി നിറുത്താനുള്ള വെമ്പലാണ് ആത്മസുഖപ്രയത്നം. എല്ലാവരുടെയും എപ്പോഴുമുള്ള പ്രയത്നം ചിത്തത്തെ ഈ മണ്ഡലത്തിൽ നിറുത്താനാണ്. ഈ പ്രയത്നം വെറും ഒരിച്ഛ സഫലമാക്കലല്ല. കിട്ടാത്ത ഒരു വസ്തു കിട്ടണമെന്നാഗ്രഹിക്കുന്നതാണിച്ഛ. വസ്തുകിട്ടിയാൽ ഇച്ഛ നശിക്കുന്നു.വസ്തു നഷ്ടപ്പെട്ടാൽ ഇച്ഛ വീണ്ടുമുണ്ടാകുന്നു. സുഖാനുവർത്തിനിയായ സാത്ത്വിക വൃത്തി ചിത്തത്തിൽ സദാ നിലനിൽക്കുന്നതാണ്. ഒരു പ്രത്യേക വസ്തുവിനെയോ പരിതഃസ്ഥിതിയെയോ മാത്രം ആശ്രയിച്ചുണ്ടാകുന്നതോ നഷ്ടപ്പെടുന്നതോ അല്ല ഈ ആത്മപ്രീതി. ഭോക്താവിന്റെ സ്വരൂപംതന്നെയായ ആത്മാവ് കിട്ടുകയോ നഷ്ടപ്പെടുകയോ ചെയ്യാവുന്ന പദാർഥമല്ലല്ലോ. ഇങ്ങനെ നിത്യമായ ആത്മാവിന്റെ ആനന്ദാത്മകമായ സ്വരൂപം പ്രകാശിപ്പിക്കുന്നതാണു ചിത്തത്തിന്റെ സത്ത്വവൃത്തി. ഇതുതന്നെയാണ് ആത്മപ്രീതിയെന്നും ആത്മസുഖപ്രയ്തനമെന്നുമൊക്കെ പറയപ്പെടുന്നത്. സകലജീവജാലങ്ങളും സകലതരത്തിലും സദാ ചലിച്ചു കൊണ്ടിരിക്കുന്നത് ഈ ആത്മപ്രീതിയെ ലാക്കാക്കിയാണ്. ഇവിടെ ചലർക്ക് ഒരു സംശയം വരാം. ആത്മാവിനെ കിട്ടിയാൽ സുഖം കിട്ടുമെന്നല്ലേ ഈ പറഞ്ഞതിനർഥം? അപ്പോൾ സുഖം നേടിത്തരുന്ന സാധനമായതുകൊണ്ട് ആത്മാവിൽ ഇച്ഛാരൂപത്തിലുള്ള പ്രീതിയുണ്ടാകുന്നുവെന്നു പറഞ്ഞുകൂടെ? സുഖം നേടിത്തരുന്ന സാധനോപാധികളാണല്ലോ അന്നപാനാദികൾ. അതുകൊണ്ട് അവയിൽ നാം പ്രീതി നിലനിറുത്തുന്നില്ലേ? അതുപോലെ ആത്മാവിലും പ്രീതി നിലനിറുത്തുന്നുവെന്നു പറയരുതേ? ഇതൊരു വലിയ തെറ്റിദ്ധാരണയുടെ ഫലമായുണ്ടായ ചോദ്യമാണ്. അന്നപാനാദി ആത്മാവിനു സുഖസാധനമാണ്. ആത്മാവിനെയും അങ്ങനെ സുഖസാധനമാക്കിയാൽ ആർക്കായിരിക്കും അതു സുഖത്തെ ഉണ്ടാക്കിക്കൊടുക്കുന്നത്? സുഖാന്വേഷണത്തിൽ ആത്മാവിന്റെ വെറും ഒരുപകരണവും ജഡസ്വരൂപവുമായ ബുദ്ധിക്ക് ആത്മാവു സുഖമുണ്ടാക്കിക്കൊടുക്കുന്നു എന്നു പറയാൻ പറ്റുകയില്ലല്ലോ. എന്നാൽ ആത്മാവ് ആത്മാവിനെത്തന്നെ സുഖിപ്പിക്കുന്നു എന്നു പറയരുതോ? ഇതെങ്ങനെ സാധിക്കും? ഒരേ വസ്തുവിനു തന്നെ ഒരേ സമയത്തു കർത്താവും കർമവുമായി പ്രവർത്തിക്കാൻ പറ്റുന്നതല്ല. അപ്പോൾ ചിത്തത്തിന്റെ സത്ത്വവൃത്തിയിലുളവാകുന്ന ആത്മസുഖം ഉണ്ടാക്കിയെടുക്കുന്ന ഒന്നല്ല. സ്വരൂപം അനാവൃതമാകുന്നതുകൊണ്ടു സംഭവിക്കുന്നതാണെന്നറിയേണ്ടതാണ്. അല്ലാതെ അന്നപാനാദികളെപ്പോലെ ആത്മാവ് ആത്മാവിനനുകൂലമായിത്തീരുകയെന്നും മറ്റുള്ള കാര്യങ്ങൾ ഇവിടെ സംഭവിക്കാവുന്നവയല്ല. ഇതുകൊണ്ടു തന്നെ എല്ല ലോകബന്ധങ്ങളും പ്രയത്നങ്ങളും ആത്മസ്വരൂപത്തെ അനാവൃതമാക്കാനുള്ള കൃത്രിമോപായങ്ങളാണെന്നറിയേണ്ടതാണ്. ആത്മാവ് ഏതെങ്കിലും വിധം അനാവൃതമാകുന്നതാണു സുഖാനുഭവം. ഈ ആത്മമതമാണു ലോകത്തിലെ അനിഷേധ്യമായ ഏകമതം. ചിത്തത്തെ പാപസ

ങ്കൽപ്പങ്ങൾക്കൊണ്ടുമൂടാതിരുന്നാൽ ആർക്കും ആത്മാവ് എളുപ്പം അനാവൃതമായിക്കിട്ടും. പാപസങ്കൽപ്പങ്ങളും കാമക്രോധങ്ങളും വന്നു നിറഞ്ഞു പോയാൽ എന്തെല്ലാം കൃത്രിമോപായങ്ങൾ പ്രയോഗിച്ചാലും ആവരണം എളുപ്പം നീങ്ങിക്കിട്ടുകയില്ല. അങ്ങനെ വന്നാൽ സുഖം കുറയുകയും ദുഃഖം നിരന്തരം വർദ്ധിക്കുകയും ചെയ്യും. അതുകൊണ്ടാണു ഗുരുദേവൻ 'അഘമണയാതകതാരമർത്തിടേണം' എന്നാവശ്യപ്പെട്ടിരിക്കുന്നത്.

ബ്രഹ്മസ്വരൂപം, സാധനാമാർഗങ്ങളും അനുഭൂതിദശകളും, മായാസ്വരൂപം, ഏകമതപ്രഖ്യാപനം എന്നിങ്ങനെ പടിപ്പടിയായുള്ള വേദാന്തതത്ത്വ വിവരണം കഴിഞ്ഞിട്ട് ഗുരുദേവൻ പരമാത്മസാക്ഷാത്കാരദശയിൽ വെളിപ്പെടുന്ന സത്യസ്വരൂപം രണ്ടു വീക്ഷണഗതികളിൽ നിന്നുകൊണ്ടു ചർച്ചചെയ്യുകയാണ് ഇനിയുള്ള പദ്യങ്ങളിൽ. എന്താണീ രണ്ടുവീക്ഷണഗതികൾ? അദ്വയസത്യത്തെ പൂർണമായി സാക്ഷാത്കരിച്ചനുഭവിക്കുന്ന ഒരു ബ്രഹ്മനിഷ്ഠനെ സംബന്ധിച്ചിടത്തോളം സർവത്ര ആ സത്യം മാത്രമേ നിലനിൽക്കുന്നുള്ളൂ. പ്രപഞ്ചഘടകങ്ങളെക്കുറിച്ചോ സൃഷ്ടിയെക്കുറിച്ചോ അദ്ദേഹത്തിനു ചിന്തിക്കേണ്ട കാര്യമേയില്ല. രണ്ടില്ലാത്തിടത്തു എന്തു സൃഷ്ടിയെക്കുറിച്ചാണു ചിന്തിക്കുക? അവരെ സംബന്ധിച്ചു പ്രപഞ്ചം ഉണ്ടായിട്ടുതന്നെയില്ല. ഇതാണു മാണ്ഡൂക്യകാരികരചിച്ചിട്ടുള്ള ശ്രീഗൗഡപാദാചാര്യരുടെയും മറ്റും 'അജാതവാദം'. ബ്രഹ്മ സൂത്രഭാഷ്യത്തിൽ ശങ്കരഭഗവത്പാദരും ഈ വീക്ഷണഗതി പല സ്ഥലത്തും വ്യക്തമാക്കുന്നുണ്ട്. ഇതാണ് സത്യനിഷ്ഠന്റേതായ ഒന്നാമത്തെ വീക്ഷണഗതി. പക്ഷെ പ്രപഞ്ചത്തെ ദർശിച്ചനുഭവിച്ചുകൊണ്ടിരിക്കുന്ന ജിജ്ഞാസുവിന്റെ മുൻപിൽ ഈ വീക്ഷണഗതി അതേപടി പ്രകടമാക്കിയിട്ടുകാര്യമില്ല. അയാൾ പ്രപഞ്ചത്തെ കാണുന്നു; അനുഭവിക്കുന്നു. അപ്പോൾ അയാളുടെ പ്രപഞ്ചാനുഭൂതിക്കു കൂടി സാംഗത്യം നൽകിക്കൊണ്ടേ സത്യസ്വരൂപം പ്രസ്പഷ്ടമാക്കാനൊക്കൂ. ജിജ്ഞാസുവിനു വേണ്ടിയാണുപനിഷത്തുകളെല്ലാം സൃഷ്ടിപ്രക്രിയ വിവരിക്കുന്നത്. സച്ചിദാനന്ദമായ അദ്വയബ്രഹ്മത്തിൽ മായാശക്തികൊണ്ട് ഉണ്ടെന്നു തോന്നിക്കുന്ന മിഥ്യാപ്രതിഭാസങ്ങളാണു സൃഷ്ടി ദൃശ്യങ്ങൾ. ഇങ്ങനെ വിവരിക്കുന്നത് സൃഷ്ടിയുടെ മിഥ്യാത്വം കാണിക്കാനെന്നതിനേക്കാൾ കൂടുതൽ സത്യത്തിന്റെ സച്ചിദാനന്ദത്വവും അഖണ്ഡത്വവും കാണിക്കാനാണെന്നുള്ളതു പ്രത്യേകം ഓർക്കേണ്ടതാണ്. വേദാന്തി പ്രപഞ്ചം മിഥ്യയെന്നു പറയുന്നത് അഖണ്ഡസത്യം വെളിപ്പെടുത്തിത്തരാനുള്ള ഒരുപായം മാത്രമാണ്. ഇങ്ങനെ ജിജ്ഞാസുവിനെക്കൂടി തൃപ്തിപ്പെടുത്തിക്കൊണ്ടുള്ള സൃഷ്ടി വിവരണത്തോടുകൂടിയ സാക്ഷാത്കാരസ്വരൂപവിവരണമാണു രണ്ടാമത്തെ വീക്ഷണഗതി. ഓരോ പദ്യങ്ങളും മനസ്സിലാക്കിപ്പോകുന്നതോടുകൂടി ഈ രണ്ടു വീക്ഷണഗതികളും വേർതിരിഞ്ഞു കാണാൻ കഴിയും. ജിജ്ഞാസുവിന്റെ സംശയനിവൃത്തിയെ പ്രധാനമായി മുൻനിറുത്തുന്ന പ്രതിപാദനങ്ങളാണ് എഴുപത്തേഴാം പദ്യംവരെ. അതിനു ശേഷം പൂർണസാക്ഷാത്കാരനിലയുടെ പ്രതിപാദനവും.

## 5. ജിജ്ഞാസാനിവൃത്തി

അദ്വയസത്യത്തെ സാക്ഷാത്കരിച്ചനുഭവിച്ചു സ്ഥിത പ്രജ്ഞനായി വർത്തിക്കുന്ന ഒരു ബ്രഹ്മനിഷ്ഠന്റെ അനുഭവ സ്വരൂപമാണ് അൻപതാം പദ്യത്തിലെ പ്രതിപാദ്യം.

50. നിലമൊടുനീരതുപോലെ കാറ്റു തീയും
വെളിയുമഹംകൃതി വിദ്യയും മനസ്സും
അലകളുമാഴിയുമെന്നു വേണ്ടയെല്ലാ–
വുലകുമുയർന്നറിവായി മാറിടുന്നു.

നിലമൊടു–ഭൂമിയോടൊപ്പം; നീർ–ജലം; അതുപോലെ കാറ്റ്–അപ്രകാരംതന്നെ കാറ്റ്; തീയും–അഗ്നിയും; വെളിയും–ആകാശവും; അഹംകൃതി–അഹം ബോധവും; വിദ്യയും–വിദ്യാശക്തിയും; മനസ്സും–അന്തഃ കരണവും; അലകളും ആഴിയും–തിരകളും സമുദ്രവും; എന്നുവേണ്ട–എന്നല്ല; എല്ലാവുലകും–എല്ലാ പ്രപഞ്ച പ്രതിഭാസവും; ഉയർന്ന്–നാമരൂപങ്ങൾ വെടിഞ്ഞ്; അറിവായി മാറിടുന്നു–കേവലബോധമായി ഭവിക്കുന്നു.

ഭൂമിയോടൊപ്പം ജലം അപ്രകാരം തന്നെ കാറ്റ് അഗ്നിയും ആകാശവും അഹംബോധവും വിദ്യാശക്തിയും അന്തഃകരണവും തിരകളും സമുദ്രവും എന്നല്ല എല്ലാ പ്രപഞ്ചപ്രതിഭാസവും നാമരൂപങ്ങൾ വെടിഞ്ഞ് കേവല ബോധമായി ഭവിക്കുന്നു.

### ഉയർന്നറിവായി മാറിടുന്നു

സ്ഥിതപ്രജ്ഞനായ ബ്രഹ്മനിഷ്ഠനു അദ്വയ ബോധം മാത്രമേ അവശേഷിക്കുന്നുള്ളൂ. പഞ്ചഭൂതങ്ങളോ അവയുടെ സൂക്ഷ്മരൂപങ്ങളായ അഹങ്കാരാദി അന്തഃകരണ ഘടകങ്ങളോ പഞ്ചഭൂതങ്ങൾ കൂടിക്കലർന്നു കാണപ്പെടുന്ന മറ്റു പ്രപഞ്ചദൃശ്യങ്ങളോ ഒന്നും അവശേഷിക്കുന്നില്ല. പ്രപഞ്ചനാമരൂപങ്ങളെല്ലാം മാഞ്ഞുമറയുന്നു. നാമരൂപരഹിതവും കേവല ബോധസ്വരൂപവും ബ്രഹ്മൈക്യം നേടിയതുമായ അനുഭവമാണു പ്രജ്ഞ. നിർവികൽപ്പ സമാധിയിലെ അനുഭവമാണത്. ഈ പ്രജ്ഞ ആരിലാണോ മാറ്റമില്ലാതെ അനുസ്യൂതം തുടരുന്നത് ആ സത്യദർശിയാണു സ്ഥിതപ്രജ്ഞൻ. ശ്രീശങ്കരഭഗവത്പാദർ വിവേകചൂഡാമണിയിൽ സ്ഥിതപ്രജ്ഞനെ നിർവചിക്കുന്നതു നോക്കുക:–

*യസ്യ സ്ഥിതാഭവേത് പ്രജ്ഞാ*
*യസ്യാനന്ദോനിരന്തരഃ*
*പ്രപഞ്ചോവിസ്മൃതപ്രായഃ*
*സ ജീവന്മുക്തഇഷ്യതേ.*

*വിവേ. ചൂ. 42–8*

ജീവബ്രഹ്മൈക്യാനുഭവരൂപമായ പ്രജ്ഞ ആരിൽ വിട്ടുപോകാതെ തുടരുന്നുവോ ആരുടെ ആനന്ദം ഇടതടവില്ലാത്തതാണോ ആർക്കു പ്രപഞ്ചം മിക്ക

വാറും വിസ്മൃതപ്രായമാണോ അദ്ദേഹമാണു ജീവന്മുക്തൻ അഥവാ സ്ഥിത പ്രജ്ഞൻ. ബോധപൂർവം പൂർണമായ സങ്കൽപ്പനിരോധം സാധിക്കുമ്പോഴാണീ നില കൈവരുന്നത്. ഒരു ജീവന്മുക്തൻ സദാ ഈ അനുഭവത്തിൽ തന്നെ വർത്തിക്കുന്നു. നാമരൂപങ്ങൾ ഉണ്ടെന്നു തോന്നിയാലും മരുഭൂമിയിലെ കാനൽജലം പോലെ ഇല്ലെന്നാണദ്ദേഹത്തിന്റെ അനുഭവം. ഇവിടെ ബ്രഹ്മാനന്ദ സമുദ്രത്തിൽ അലിഞ്ഞുചേരുന്ന മനസ്സ് സകല നാമരൂപങ്ങൾക്കും അപ്പുറമായി നിൽക്കുന്ന സത്യത്തെ സ്വസ്വരൂപമായി അനുഭവിക്കുന്നു. പ്രപഞ്ചത്തെ സംബന്ധിച്ചുള്ള ഒരു ജീവന്മുക്തന്റെ അനുഭവം ശങ്കരഭഗവത്പാദർ ഇങ്ങനെ വിവരിക്കുന്നു:–

*ക്വഗതം കേനവാനീതം*
*കുത്ര ലീനമിദംജഗത്*
*അധുനൈവ മയാദൃഷ്ടം*
*അത്ഭുതംമഹദത്ഭുതം.*

*വിവേ. ചൂ. 483*

എവിടെപ്പോയി? ആരുകൊണ്ടുപോയി? ഈലോകം മുഴുവൻ എങ്ങോട്ടുമറഞ്ഞു. അത്ഭുതം അത്ഭുതമെന്നല്ലാതെ എന്തു പറയാൻ? ഗുരുദേവന്റെ 'ദർശനമാല'യിലെ രണ്ടാം ദർശനമായ 'അപവാദ' ദർശനത്തിലെ ഒന്നാം പദ്യത്തിലെ അവസാനവരി ഈ അനുഭൂതിയെ ഇങ്ങനെ കുറിക്കുന്നു.

*'നാസ്തിചേദസ്തിചിത്ഘനം'*

പ്രപഞ്ചമൊന്നുമില്ലെന്നു വന്നാൽ അദ്വയജ്ഞാന സ്വരൂപമായ സത്യം അവശേഷിക്കുന്നുവെന്നാണീവരിയുടെ താൽപ്പര്യം. സ്ഥിതപ്രജ്ഞൻ, ജീവന്മുക്തൻ, ഗുണാതീതൻ, അതിവർണാശ്രമി, പരമഹംസൻ എന്ന പേരുകളെല്ലാം പര്യായങ്ങളാണെന്നു ധരിക്കേണ്ടതാണ്. ഗുരുദേവൻ ജീവന്മുക്താവസ്ഥ ഉറപ്പിച്ചശേഷമാണു ലോകസംഗ്രഹത്തിനിറങ്ങിയതെന്ന അദ്ദേഹത്തിന്റെ ജീവിതരഹസ്യവും ഇതോടൊപ്പം മനസ്സിലാക്കേണ്ടതാണ്. *ആത്മോപദേശശതക*മെന്ന പ്രസ്തുതകൃതി തന്നെ അക്കാര്യം വ്യക്തമായി പ്രഖ്യാപിക്കുന്നു. പ്രസ്തുത പദ്യത്തിൽ ഗുരുദേവൻ സ്വാനുഭവം തന്നെയാണു വെളിപ്പെടുത്തിയിരിക്കുന്നത്.

ഇങ്ങനെ സ്ഥിതപ്രജ്ഞനായി വർത്തിക്കുന്ന ഒരു ഗുരുവിനെ സമീപിച്ച് ജിജ്ഞാസു തന്റെയും പ്രപഞ്ചത്തിന്റെയും സത്യമെന്തെന്നാരായുകയാണ്. ജിജ്ഞാസു പ്രപഞ്ചവിഷയങ്ങളോരോന്നും അനുഭവിക്കുന്നു. ആ അനുഭവത്തിന്റെ മുഴുവൻ കേന്ദ്രമായി 'ഞാൻ, ഞാൻ' എന്ന അനുഭവവും പ്രത്യക്ഷമായി നിലനിൽക്കുന്നു. അങ്ങനെയുള്ള ജിജ്ഞാസുവിന്റെ ചോദ്യത്തിനു ജീവന്മുക്തൻ ഉത്തരം പറയുന്നുതാണടുത്തപദ്യം.

51. അറിവിലിരുന്നൊരഹന്തയാദ്യമുണ്ടായ്–
വരുമിതിനോടൊരിദന്തവാമയായും

വരുമിവരണ്ടുലപങ്ങൾ പോലെ മായാ-
മരമഖിലംമറയെപ്പടർന്നിടുന്നു.

അറിവിലിരുന്ന്-അഖണ്ഡബോധത്തിൽനിന്നും; ഒരഹന്ത-ഞാൻ, ഞാൻ എന്ന അഹംബോധം അഥവാ ജീവബോധം; ആദ്യമായുണ്ടായ്‌വരും-ആദ്യമായി രൂപംകൊള്ളും; അതിനോട്-അതോടൊപ്പം; ഒരിദന്ത-ഇതു ബുദ്ധി, ഇതു മനസ്സ്, ഇതു ശരീരം, ഇതു വസ്ത്രം എന്നിങ്ങനെ ഇത്, ഇത് എന്ന പദാർഥബോധം; വാമയായും-'അഹം' ബോധത്തെ ബന്ധിക്കുന്നതായും രൂപംകൊള്ളും. ഇവ-ഈ രണ്ടും ചേർന്നുള്ള ദ്വൈതബോധം; രണ്ടുലപങ്ങൾപോലെ-രണ്ടു വള്ളികൾപോലെ; മായാമരം അഖിലം-ശക്തിസ്വരൂപമാകുന്ന വൃക്ഷത്തെ മുഴുവൻ; മറയെ-മറച്ചു കളയുമാറ്; പടർന്നിടുന്നു-പടർന്നു വ്യാപിക്കുന്നു.

അഖണ്ഡ ബോധത്തിൽനിന്നു 'ഞാൻ, ഞാൻ' എന്ന അഹംബോധം അഥവാ ജീവബോധം ആദ്യമായി രൂപം കൊള്ളും. അതോടൊപ്പം ഇതു ബുദ്ധി, ഇതു മനസ്സ്, ഇതു ശരീരം, ഇതു വസ്ത്രം എന്നിങ്ങനെ 'ഇത്', 'ഇത്' എന്ന പദാർഥബോധം അഹംബോധത്തെ ബന്ധിക്കുന്നതായും രൂപം കൊള്ളും. ഈ രണ്ടും ചേർന്നുള്ള ദ്വൈതബോധം രണ്ടു വള്ളികൾപോലെ ശക്തി സ്വരൂപമാകുന്ന വൃക്ഷത്തെ മുഴുവൻ മറച്ചുകളയുമാറ് പടർന്നു വ്യാപിക്കുന്നു.

## മായാമരത്തിലെ രണ്ടു വള്ളികൾ

'ഇദന്ത' എന്നതിന് ഇത്, ഇത് എന്ന ബോധം എന്നാണർഥം. പ്രപഞ്ചാനുഭവത്തെ മുഴുവൻ നമുക്ക് അഹംബോധമെന്നും ഇദംബോധമെന്നും രണ്ടായിത്തിരിക്കാം. ശ്രീശങ്കരഭഗവത്പാദർ ബ്രഹ്മസൂത്രഭാഷ്യത്തിൽ 'ഞാൻ, നീ' എന്നിങ്ങനെ രണ്ടായി തിരിക്കുന്നു. 'ഞാനല്ലാത്തതൊക്കെ 'നീ' എന്നു താൽപ്പര്യം. 'ജീവബോധം, പദാർഥബോധം' ഈ രണ്ടും ചേർന്നതാണല്ലോ പ്രപഞ്ചാനുഭവം. 'ഞാൻ, ഞാൻ' എന്ന അഹംബോധമാണു ജീവ ബോധം. ഞാനല്ലാത്ത സകലതിനെയുമാണു ഗുരുദേവൻ ഈ ശ്ലോകത്തിൽ 'ഇദന്ത' എന്ന പദം കൊണ്ടർഥമാക്കുന്നത്. ഈ രണ്ടനുഭവങ്ങളെയും ഒന്നു വിശകലനം ചെയ്തു നോക്കിയാൽ തന്നെ സത്യം വെളിപ്പെടും. പ്രപഞ്ചാനുഭവത്തിലെ പദാർഥബോധം മുഴുവൻ എവിടെയായാലും ജീവബോധത്തെയാശ്രയിച്ചാണു നിൽക്കുന്നത്. പ്രപഞ്ചാനുഭൂതിയുടെ കേന്ദ്രഘടകം 'ഞാൻ' ആണെന്നു മുൻപു വിവരിച്ചിട്ടുണ്ടല്ലോ. 'ഞാൻ' ഇല്ലെങ്കിൽ ഒരനുഭൂതിയുമില്ല. 'ഞാൻ' ഉണ്ടെങ്കിൽ അതിനോടുചേർന്നു ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ, ദേഹം, ബാഹ്യപദാർഥങ്ങൾ ഇവയൊക്കെ അനുഭവപ്പെടുന്നു. അപ്പോൾ പ്രപഞ്ചം ഉള്ളതായിത്തീരണമെങ്കിൽ ആദ്യം 'അഹം' ഉണ്ടാകണം. ഈ 'അഹം' എവിടെനിന്നുണ്ടായി? 'ഞാനുണ്ട്' എന്നിങ്ങനെ വ്യക്തമായും സ്വയം ഉണ്മയനുഭവിക്കുന്ന 'അഹം' ബോധത്തിന്റെ സ്ഫുരണമാണെന്നു പറയേണ്ടതില്ലല്ലോ. ജഡത്തിനു സ്വയം ഉണ്മയനുഭവിക്കാനുള്ള കഴിവില്ല. 'ഞാൻ' എന്നത് ബോധത്തിന്റെ അൽപ്പസ്ഫുരണമാണെങ്കിൽ തീർച്ചയായും അതൊരഖണ്ഡബോധത്തിൽ

നിന്നു സ്ഫുരിക്കുന്നതായിരിക്കണം. ബോധസ്ഫുരണം ബോധത്തിൽ നിന്നേ സാദ്ധ്യമാവൂ. 'അഹം' ബോധത്തിന്റെ ഉദയത്തിനുശേഷം മാത്രം ഉള്ളതായി ഭവിക്കുന്ന ജഡത്തിൽ നിന്നും 'അഹം' ഉദയംചെയ്തു എന്നുപറയാൻ കഴികയില്ലല്ലോ. ബോധവും ജഡവും വെളിച്ചവും ഇരുട്ടുംപോലെ പരസ്പരവിരുദ്ധങ്ങളാണ്. അതുകൊണ്ടും ജഡത്തിൽ നിന്നും ബോധം ഉദയം ചെയ്തു എന്നുപറക വയ്യ. ഇങ്ങനെ 'അഹം' ഒരഖണ്ഡബോധത്തിൽ സ്ഫുരിക്കുന്ന അൽപ്പബോധമാണെന്നു യുക്തിക്കുതന്നെ തെളിയുന്നു. ഗുരുദേവനെപ്പോലെയുള്ള ജീവന്മുക്തന്മാർ അഹംബോധത്തെ ഉപശമിപ്പിച്ച് അഖണ്ഡബോധത്തെ സൂര്യതുല്യം അനുഭവപ്പെടുത്തിയിട്ടുമുണ്ട്. ആ അനുഭവമാണല്ലോ അൻപതാം പദ്യത്തിൽവിവരിച്ചത്. ഇങ്ങനെ യുക്തിയുടെയും അനുഭവത്തിന്റെയും വെളിച്ചത്തിലാണ് 'അറിവിലിരുന്നൊരഹന്തയാദ്യമുണ്ടായ്‌വരും' എന്നു പ്രസ്താവിച്ചിരിക്കുന്നത്. ഈ പ്രസ്താവം കൊണ്ടുതന്നെ തന്റെ അഹന്തയെ ഉപശമിപ്പിക്കാൻ കഴിയുമെങ്കിൽ നേരിട്ട് അഖണ്ഡബോധം സാക്ഷാത്കരിക്കാൻ കഴിയുമെന്നും ജിജ്ഞാസുവിനു തെളിയുന്നു. 'അഹം' ബോധത്തോടുചേർന്നനുഭവപ്പെടുന്ന ബുദ്ധി, മനസ്സ് തുടങ്ങിയ മറ്റെല്ലാം 'ഇദന്ത'യിൽപെടുന്നു. അവ അഹന്തയോടു ചേർന്നുനിന്നുകൊണ്ട് അതിനെ സംസാരബന്ധത്തിൽ കുടുക്കുന്നു. എന്റെ ബുദ്ധി, എന്റെ മനസ്സ് എന്നിങ്ങനെ ബുദ്ധിയും മനസ്സും ഒക്കെ 'ഞാനി'നെ സ്വാധീനിക്കുന്നത് അനുഭവസിദ്ധമാണല്ലോ. പരമാത്മശക്തിയായ മായാമരത്തിൽ പടർന്നു ശക്തിയെ ആകെ മൂടിനിൽക്കുന്നു ഇവ രണ്ടും. ഈ ജീവബോധവും പദാർഥബോധവും രണ്ടും മായാകാര്യങ്ങളാണെന്നു താൽപ്പര്യം. അതുകൊണ്ടാണവയെ മായാമരത്തിലെ വള്ളികളായി കൽപ്പിച്ചിരിക്കുന്നത്. ശക്തിയാകുന്ന മരവും ഈ വള്ളികളും ചേർന്നു സത്യത്തെ പൂർണമായി മറയ്ക്കുന്നു. അഖണ്ഡബോധം അഥവാ അദ്വൈതബോധമാണു സത്യം. മായകൊണ്ട് അതിൽ തൽക്കാലമുണ്ടെന്നു തോന്നുന്ന ദ്വൈതാനുഭവമാണു ജീവജഗദ്ബോധം. അദ്വൈതം സത്യം. അതിലെ വെറും തോന്നൽ ദ്വൈതം. ഇതാണു വസ്തു സ്ഥിതി. 'അഹന്ത'യെ 'ഇദന്ത'യിൽ നിന്നും വേർതിരിച്ചുപശമിപ്പിക്കാമെങ്കിൽ മരവും വള്ളികളും വെട്ടി വീഴ്ത്തപ്പെടും. അഖണ്ഡസത്യം വെളിവാകുകയും ചെയ്യും. അഹന്തയെ സംസാരചക്രത്തിൽ കുടിക്കിക്കളയുന്നതായതുകൊണ്ടാണ് 'ഇദന്ത'യെ ഗുരുദേവൻ 'വാമ'യെന്ന് അതായത് അഹന്തയ്ക്കെതിരാണെന്നു പ്രസ്താവിച്ചിരിക്കുന്നത്. ഇതേ കാര്യം തന്നെയാണു തുഞ്ചത്തു ഗുരു:

*ഒന്നായ നിന്നെയിഹ രണ്ടെന്നുകണ്ടളവി-*
*ലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ*

എന്നു ഹരിനാമകീർത്തനത്തിൽ പ്രസ്താവിക്കുന്നത്.

സംസാരഭ്രമത്തിന്റെ രഹസ്യം ഇങ്ങനെ വെളിപ്പെടുത്തിയിട്ട് സൃഷ്ടിയുടെയും സാക്ഷാത്കാരത്തിന്റെയും ഉജ്ജ്വല ചിത്രങ്ങൾ ഒരുമിച്ചൊരേപദ്യത്തിൽ അനിതര സാധാരണമായ കലാകൗശലത്തോടുകൂടി വരച്ചുകാട്ടുകയാണടുത്തപദ്യത്തിൽ.

52. ധ്വനിമയമായ് ഗഗനം ജ്വലിക്കുമന്നാ-
ളണയുമതിങ്കലശേഷദൃശ്യജാലം:-
പുനരവിടെ ത്രിപുടിക്കു പൂർത്തിനൽകും
സ്വനവുമടങ്ങുമിടം സ്വയംപ്രകാശം.

ധ്വനിമയമായ്-ശബ്ദമയമായി; ഗഗനം-ആകാശം; ജ്വലിക്കും-പ്രത്യക്ഷപ്പെടും; അന്നാൾ-തുടർന്ന്; അതിങ്കൽ-ആ ആകാശത്തിൽ; അശേഷദൃശ്യജാലം-എല്ലാപ്രപഞ്ചഘടകങ്ങളും; അണയും-ഒത്തുചേരും; പുനരവിടെ-വീണ്ടും അവിടെ; ത്രിപുടിക്കു-അറിവ്; അറിയുന്നൻ, അറിയപ്പെടുന്ന പദാർഥം എന്ന അറിവിന്റെ മൂന്നുപുടങ്ങൾക്കും; പൂർത്തിനൽകും-വേർതിരിഞ്ഞ അവസ്അഥ വന്നുചേരും; സ്വനവുമടങ്ങുമിടം-പ്രപഞ്ചഘടകങ്ങളും ശബ്ദവും മാഞ്ഞുമറയുന്ന അഖണ്ഡബോധമാണ്; സ്വയം പ്രകാശം-സ്വയം പ്രകാശിച്ചുവിളങ്ങുന്ന സത്യം.

ശബ്ദമയമായി ആകാശം പ്രത്യക്ഷപ്പെടും. തുടർന്ന് ആ ആകാശത്തിൽ എല്ലാ പ്രപഞ്ചഘടകങ്ങളും ഒത്തുചേരും. വീണ്ടും അവിടെ അറിവ്, അറിയുന്നവൻ, അറിയപ്പെടുന്ന പദാർഥം എന്ന അറിവിന്റ മൂന്നു പുടങ്ങൾക്കും വേർതിരിഞ്ഞ അവസ്ഥ വന്നുചേരും. പ്രപഞ്ചഘടകങ്ങളും ശബ്ദവും മാഞ്ഞുമറയുന്ന അഖണ്ഡബോധമാണു സ്വയം പ്രകാശിച്ചുവിളങ്ങുന്ന സത്യം.

സൃഷ്ടിവിവരണപരമായ വ്യാഖ്യാനമാണിത്. ഇനി സാക്ഷാത്കാരപരമായ വ്യാഖ്യാനമെന്തെന്നു നോക്കാം.

ധ്വനിമയമായ്-അനാഹതധ്വനിമയമായ; ഗഗനം-ഹൃദയഗുഹയിലെ ദഹരാകാശം; ജ്വലിക്കും-വ്യക്തമായി തെളിയും; അന്നാൾ-തുടർന്ന്; അതിങ്കൽ-ആ ദഹരാകാശത്തിൽ; അശേഷദൃശ്യജാലം-പ്രപഞ്ചദൃശ്യങ്ങളുടെ മുഴുവൻ അനുഭവം; അണയും-അസ്തമിക്കും; പുനരിവിടെ-വീണ്ടും അവിടെ; ത്രിപുടിക്കു പൂർത്തിനൽകും- അറിവ്, അറിയുന്നവൻ, അറിയപ്പെടുന്നത് എന്ന ത്രിപുടി ബോധത്തിൽ ഒന്നായി ലയിക്കും; സ്വനവും അടങ്ങുമിടം- അങ്ങനെ അനാഹതധ്വനിയും ലയിച്ചുചേരുന്ന അഖണ്ഡ ബോധമാണ്; സ്വയം പ്രകാശം-സ്വയം അനുഭവസ്വരൂപമായി വിളങ്ങുന്ന സത്യം.

അനാഹത ധ്വനിമയമായ ഹൃദയഗുഹയിലെ ദഹരാകാശം വ്യക്തമായി തെളിയും. തുടർന്ന് ആ ദഹരാകാശത്തിൽ പ്രപഞ്ചദൃശ്യങ്ങളുടെ മുഴുവൻ അനുഭവം അസ്തമിക്കും. വീണ്ടും അവിടെ അറിവ്, അറിയുന്നവൻ, അറിയപ്പെടുന്നത് എന്ന ത്രിപുടി ബോധത്തിൽ ഒന്നായി ലയിക്കും. അങ്ങനെ അനാഹത്വധനിയും ലയിച്ചുചേരുന്ന അഖണ്ഡബോധമാണ് സ്വയം അനുഭസ്വരൂപമായി വിളങ്ങുന്ന സത്യം.

## ധ്വനിയുമടങ്ങുമിടം സ്വയം പ്രകാശം

ശബ്ദമയമായ ആകാശമാണു സൃഷ്ടിയുടെ പ്രാരംഭം. അൻപത്തൊന്നാംപദ്യത്തിൽ വിവരിച്ച അഹന്തയും ഇദന്തയും ആരംഭത്തിൽ ശബ്ദാത്മകങ്ങളാണെന്നു പറയേണ്ടതില്ലല്ലോ. ഞാൻ, ഞാൻ എന്നും ഇത്, ഇത് എന്നുമുള്ള ശബ്ദങ്ങൾ ഉച്ചരിക്കപ്പെടാതെ അഹന്തയോ ഇദന്തയോ രൂപംകൊള്ളു

ന്നതല്ല. അന്തഃകരണഘടകങ്ങളായ സങ്കൽപ്പങ്ങളെല്ലാം ശബ്ദാത്മകങ്ങളാണ്. ശബ്ദത്തിന്റെ അകമ്പടി കൂടാതെ അഹംബോധമോ പദാർഥബോധമോ സാദ്ധ്യമല്ലതന്നെ. ആകാശത്തിലാണു ശബ്ദവും ശബ്ദത്തെ പിൻതുടർന്ന നുഭവപ്പെടുന്ന മറ്റു സകല പ്രപഞ്ച ദൃശ്യങ്ങളും ചേർന്നു പ്രകാശിക്കുന്ന തെന്നു സ്പഷ്ടം. ദൃശ്യാവിർഭാവത്തോടെ അറിവ്, അറിയുന്നവൻ, അറിയ പ്പെടുന്നത് എന്നിങ്ങനെ അറിവിനു മൂന്നു പുടങ്ങൾ വേർതിരിയുന്നു. ദ്വൈതാ നുഭവം ഇവിടെ പൂർണതപ്രാപിക്കുന്നു. (ത്രിപുടിയെക്കുറിച്ചറിയാൻ നാലാം പദ്യത്തിന്റെ വ്യാഖ്യാനം ഒന്നു കൂടി വായിക്കുക.) സൃഷ്ടിയുടെ പ്രാരംഭ മായി ശബ്ദമയമായ ആകാശമാണുണ്ടായതെങ്കിൽ ശബ്ദമൊടുങ്ങി ആകാ ശപ്രതിഭാസവും മറയുന്ന അനുഭവതലം തന്നെയാണു സത്യമെന്നു തീർച്ച. അതുതന്നെയാണ് അദ്വയാഖണ്ഡ ബോധാനുഭവതലം. അവിടെ ദേശകാല പ്രതീതിപോലും അസ്തമിക്കുന്നു. ഇനി നമുക്കു പദ്യത്തിലെ സാക്ഷാത്കാ രപരമായ അർഥം അൽപ്പം വിശദമായി ധരിക്കാം. (ദഹരാകാശത്തെയും അനാ ഹതധ്വനിയെയും കുറിച്ചറിയാൻ രണ്ടാമത്തെയും പതിനാറാമത്തെയും ശ്ലോക ങ്ങളുടെ വ്യാഖ്യാനം ഒന്നുകൂടി വായിക്കുക). സങ്കൽപ്പനിരോധം ശീലിക്കുന്ന യോഗിക്ക് ഹൃദയഗുഹയിലെ ദഹരാകാശം അനാഹതധ്വനിമയമായി പ്രകാ ശിക്കും. അനാഹതധ്വനിയിലും നിസ്സംഗനായി യോഗി ചിത്തത്തെനിരുദ്ധാവ സ്ഥയിലെത്തിക്കുന്നതോടെ ധ്വനിയുമടങ്ങി സ്വയം പ്രകാശിക്കുന്ന അഖണ്ഡ ബോധം അനാവൃതമാകും. ഇതാണു പൂർണമായ അദ്വൈത സാക്ഷാത്കാരം. നിർവികൽപ്പദശയിൽ ഈ നുഭവതലത്തിലെത്തുന്ന യോഗി വ്യുത്ഥാനദശ യിൽ വീണ്ടും ദേഹബോധവും പ്രപഞ്ചബോധവുമുള്ളവനായി ഭവിച്ചാലും ധ്വനിമുതലിങ്ങോട്ടുള്ളതെല്ലാം മരുമരൂചികപോലെ ഇല്ലാത്തവയാണെന്നാണ നുഭവം. പിന്നെ സൃഷ്ടി വിവരണങ്ങളെല്ലാം പ്രപഞ്ചം ഉണ്ടെന്നുഭവിക്കുന്ന ജിജ്ഞാസുവിന് അദ്വൈതസത്യം വെളിപ്പെടുത്തിക്കൊടുക്കാനുള്ള ഉപായ ങ്ങൾമാത്രം. ത്രിപുടിമുടിഞ്ഞു തെളിയുന്ന കേവല ബോധമാണു സത്യം. ഇതു 'കപടയതിക്കു കരസ്ഥമാകുവീലെ'ന്നു പതിനാലാം പദ്യത്തിൽ പറഞ്ഞിട്ടു ള്ളതുകൂടി ഇവിടെ ഓർമ്മിക്കേണ്ടതാണ്.

ആകാശാദി ഭൂതങ്ങളെ സൃഷ്ടിച്ചുകാണിക്കുന്നതും അവയെയകറ്റി പര മസത്യം വെളിപ്പെടുത്തിത്തരുന്നതും പരമാത്മസത്തയുടെ ശക്തിതന്നെ യെന്നുള്ള കാര്യം ആവർത്തിച്ചുറപ്പിക്കുകയാണടുത്തതിൽ.

53. ഇതിലെഴുമാദിമശക്തിയിങ്ങുകാണു-
ന്നിതു സകലം പെറുമാദിബീജമാകും;
മതിയതിലാക്കി മറന്നിടാതെ മായാ-
മതിയറുവാൻ മനനംതുടർന്നിടേണം.

ഇതിലെഴും-അഖണ്ഡബോധസ്വരൂപമായ സത്യത്തിലുള്ള; ആദിമ ശക്തി-കാരണശക്തി; ഇങ്ങുകാണുന്നിതുസകലം-ഈ ലോകത്തു കാണപ്പെ ടുന്ന എല്ലാകാഴ്ചകൾക്കും; പെറുമാദി ബീജമാകും-ജന്മമരുളുന്ന ആദ്യത്തെ വിത്താകുന്നു; മതിയതിലാക്കി-ഇക്കാര്യം ബുദ്ധിക്കൊണ്ടറിഞ്ഞു; മറന്നി ടാതെ-ഒരുനിമിഷംപോലും മറന്നുപോകാതെ; മായാമതിയറുവാൻ-മായാ

മോഹം അകലാനായി; മനനം തുടർന്നിടേണം-സത്യസ്ഥിതി വിചാരം ചെയ്തു റപ്പിക്കേണ്ടതാണ്.

അഖണ്ഡബോധസ്വരൂപമായ സത്യത്തിലുള്ള കാരണശക്തി ഈ ലോകത്തു കാണപ്പെടുന്ന എല്ലാ കാഴ്ചകൾക്കും ജന്മമരുളുന്ന ആദ്യവി ത്താകുന്നു. ഇക്കാര്യം ബുദ്ധിക്കൊണ്ടറിഞ്ഞ് ഒരുനിമിഷംപോലും മറന്നുപോ കാതെ മായാമോഹമകലാനായി സത്യസ്ഥിതി വിചാരം ചെയ്തുറപ്പിക്കേണ്ട താണ്.

**മനനം തുടർന്നിടേണം**

വസ്തുവിചാരമാണു മനനം. അനേകമായിക്കാണപ്പെടുന്ന പ്രപഞ്ചദൃ ശ്യങ്ങളിൽ ഏകമായ വസ്തു സ്ഥിതി ചെയ്യുന്നു എന്നു ബോധ്യപ്പെട്ടാൽ എവിടെയും ആ ഏക വസ്തുവിനെ വിചാരം ചെയ്തുറപ്പിക്കണം. അഖണ്ഡ ബോധസ്വരൂപമായ ബ്രഹ്മമാണു പ്രപഞ്ചത്തിന്റെ ആദികാരണമായ വസ്തു സ്വരൂപമെന്നു തെളിഞ്ഞിട്ടുണ്ടല്ലോ. അപ്പോൾ ഇവിടെ പലതും കാണുന്നതോ? വസ്തുശക്തി സങ്കൽപ്പങ്ങളിലൂടെ ആ വസ്തുവിനെത്തന്നെ പല താക്കിക്കാണിക്കുന്നു. ശക്തിയോ അതുണ്ടാക്കിക്കാണിക്കുന്ന സങ്കൽപ്പദൃശ്യ ങ്ങളോ ഒരിക്കലും ശക്തനിൽനിന്നും ഭിന്നങ്ങളാവാൻ പറ്റില്ല. ഇക്കാര്യമാണു മനനം ചെയ്തുറപ്പിക്കേണ്ടത്. അഖണ്ഡബോധം സാക്ഷാത്കരിക്കുന്ന യോഗിക്ക് ഇക്കാര്യം പ്രത്യക്ഷമായിത്തന്നെ തെളിയുന്നു. യോഗി സമാധി യിൽനിന്നുണരുമ്പോൾ എങ്ങോ പോയി മറഞ്ഞിരുന്ന സങ്കൽപ്പങ്ങൾ ശക്തി സ്പന്ദനത്തിലൂടെ പുതുതായി ആവിർഭവിക്കുന്നതു നേരിട്ടു കണ്ടറിയുന്നു. സവികൽപ്പ സമാധിദശകളിലും ശക്തിയുടെ പ്രവർത്തനം യോഗിക്കു നേരിട്ടു തെളിയുന്നു. യോഗിക്ക് അത്ഭുതകരങ്ങളായ സിദ്ധികൾ സ്വായത്തമാ ക്കാൻപോലും ഈ ശക്തി പ്രയോജകീഭവിക്കുന്നു. വ്യക്തിശരീരത്തിൽ 'കുണ്ഡലിനി' എന്നു യോഗശാസ്ത്രം പേരിട്ടിട്ടുള്ള ഈ പ്രാണശക്തിയുടെ ആവിർഭാവതിരോഭാവങ്ങളെ അനുഭവിച്ചറിഞ്ഞുകൊണ്ടാണു ഗുരുദേവൻ 'കുണ്ഡലിനിപ്പാട്ട് എന്ന രഹസ്യപൂർമമായ കൃതി രചിച്ചിട്ടുള്ളത്. ഈ ശക്തി യുക്തിചിന്തകന് അനിർവചനീയയാണ്. ലൗകികനു മായയാണ് സത്യം. ഒരു യോഗിക്കാകട്ടെ തുച്ഛയാണ്. തന്റെ ചൊൽപ്പടിക്കു നിറുത്തി പ്രവർത്തിപ്പി ക്കാവുന്നവളാണെന്നു താൽപ്പര്യം. പലതുകാട്ടി ഭ്രമിപ്പിക്കുന്നതും ഒന്നു കാട്ടി സുഖിപ്പിക്കുന്നതും ഈ ശക്തിതന്നെ. അതുകൊണ്ടാണല്ലോ ശക്തിയെഅ ന്യയെന്നും സമയെന്നും രണ്ടായിത്തിരിച്ചത്. അന്തിമ വിശകലനത്തിൽ ശക്തിയും ശക്തികാര്യങ്ങളും ശക്തനും ഒന്നുംതന്നെ. അതുകൊണ്ടാണു ഗുരു ദേവൻ ദൈവശകതത്തിൽ മനോഹരമായി ഇങ്ങനെ പ്രഖ്യാപിക്കുന്നത്:

*നീയല്ലോ മായയും മായാ-*
*വിയും മായാവിനോദനും*
*നീയല്ലോ മായയെ നീക്കി*
*സ്സായൂജ്യം നൽകുമാര്യനും*

ഈ മായയുടെ രഹസ്യം മായയ്ക്കുള്ളിൽ നിന്നുകൊണ്ടന്വേഷിച്ചാൽ ഒരിക്കലും പിടികിട്ടുകയില്ല. അതുകൊണ്ട് ധീരനായ സത്യാന്വേഷി ഏകത്വ ബോധം വളർത്തി മായയെ ഒഴിച്ചുമാറ്റാനാണു യത്നിക്കേണ്ടത്. ഇരുട്ടിൽനിന്നു കൊണ്ട് ഇരുട്ടിന്റെ രഹസ്യം അന്വേഷിച്ചിട്ടുകാര്യമില്ലല്ലോ. വെളിച്ചം കൊണ്ടുവന്നു ഇരുട്ടിനെയകറ്റാനാണു യത്നിക്കേണ്ടതു. വെളിച്ചമെത്തിക്കഴിഞ്ഞാൽ എങ്ങോട്ടുപോയെന്നറിയാതെ ഇരുട്ടു മാഞ്ഞു മറഞ്ഞുകൊള്ളും. അതുപോലെ ഏകത്വബോധം വളർത്തുന്ന ധീരനായ സത്യാന്വേഷിയുടെ മുൻപിൽ നിന്നും മായ കൺമിഴിച്ചു നിൽക്കവേ മാഞ്ഞു മറഞ്ഞു കൊള്ളും. (മുപ്പത്താറാം പദ്യത്തിന്റെ മുഖവുര ഒന്നുകൂടി വായിക്കുക.)

ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഇവയാണല്ലോ പ്രപഞ്ചാനുഭവസ്ഥാനങ്ങൾ. ഈ മൂന്നനുഭവസ്ഥാനങ്ങളെയും വിശകലനംചെയ്തു പഠിക്കാൻ യത്നിക്കുന്നയാളിന് പ്രപഞ്ചം മായാമയമാണെന്നെളുപ്പം വെളിപ്പെടുന്നതാണ്. ഇവയുടെ രഹസ്യം വെളിപ്പെടുത്തുകയാണ് അടുത്ത രണ്ടു പദ്യങ്ങളിൽ.

54. ഉണരുമവസ്ഥയുറക്കിലില്ലുറക്കം
പുനരുണരുമ്പൊഴുതും സ്ഫുരിക്കുവീല;
അനുദിനമിങ്ങനെ രണ്ടുമാദിമായാ-
വനിതയിൽനിന്നു പുറന്നുമാറിടുന്നു.

ഉണരുമവസ്ഥ-ഉണർന്നിരുന്നു പ്രപഞ്ചദൃശ്യങ്ങളെ അനുഭവിക്കുന്ന ജാഗ്രത്ത്; ഉറക്കിൽ-ദൃശ്യാനുഭവമെല്ലാം മാഞ്ഞുമറയുന്ന സുഷുപ്തിയിൽ; ഇല്ല-കാണ്മാനില്ല; ഉറക്കം-സുഷുപ്തി; പുനരുണരുംപൊഴുതും-വീണ്ടും ഉണർന്നു ജാഗ്രത്തിലെത്തുമ്പോഴും; സ്ഫുരിക്കുവീല-കാണ്മാനില്ല; അനുദിനം-ദിവസംതോറും; ഇങ്ങനെ രണ്ടും-ഈ വിധം ജാഗ്രത്തും സുഷുപ്തിയും; ആദിമായാവനിതയിൽനിന്ന്-കാരണശക്തിയായ മായാമാതാവിൽനിന്ന്; പുറന്നുമാറിടുന്നു-മാറി മാറിവന്നും പോയുമിരിക്കുന്നു.

ഉണർന്നിരുന്നു പ്രപഞ്ചദൃശ്യങ്ങളെ അനുഭവിക്കുന്ന ജാഗ്രത്ത് ദൃശ്യാനുഭവമെല്ലാം മാഞ്ഞുമറയുന്ന സുഷുപ്തിയിൽ കാണ്മാനില്ല. സുഷുപ്തി വീണ്ടും ഉണർന്നു ജാഗ്രത്തിലെത്തുമ്പോൾ കാണ്മാനില്ല. ദിവസം തോറും ഈ വിധം ജാഗ്രത്തും സുഷുപ്തിയും കാരണശക്തിയായ മായാമാതാവിൽ നിന്നും മാറി മാറി വന്നും പോയുമിരിക്കുന്നു.

## പുറന്നുമാറിടുന്നു

ഇവിടെ സ്വപ്നാവസ്ഥയെക്കൂടെ ജാഗ്രത്തിൽ ഉൾപ്പെടുത്തിക്കൊണ്ടാണു രണ്ടവസ്ഥകളെക്കുറിച്ചു ചർച്ച ചെയ്യുന്നതെന്നോർക്കേണ്ടതാണ്. അടുത്ത പദ്യത്തിൽ ഗുരുദേവൻ തന്നെ ജാഗ്രത്തിനെ 'നെടിയകിനാവാ'യി ചിത്രീകരിച്ചിരിക്കുന്നത് ഇക്കാര്യം കൂടുതൽ വ്യക്തമാക്കുന്നു. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഇവ പ്രജ്ഞയുടെ മാറി മാറിവരുന്ന അനുഭൂതിമണ്ഡലങ്ങളാണ്. ഒന്നനുഭവിക്കുമ്പോൾ മറ്റൊന്നനുഭവിക്കാൻ സാദ്ധ്യമല്ല. പക്ഷെ മൂന്നവസ്ഥകളും അനുഭവിക്കുന്ന പ്രജ്ഞ ഒന്നാണെന്നു തീർച്ച. സ്വപ്നവും

ഗാഢനിദ്രയുമെല്ലാം താൻ തന്നെയാണനുഭവിച്ചതെന്ന് ഉണരുമ്പോൾ നല്ല വണ്ണം എല്ലാവർക്കും ബോധ്യമാകുന്നു. സ്ക്രീനിൽ ചിത്രങ്ങളെന്നപോലെ വിട്ടുവിട്ട് അനുഭവിക്കാൻ കഴിയുന്ന ദശകളായതുകൊണ്ട് വേണമെങ്കിൽ പ്രജ്ഞയ്ക്ക് ഇവയെ മൂന്നിനെയും ഉപേക്ഷിച്ചു സ്വതന്ത്രമായി നിൽക്കാൻ കഴിയുമെന്നു സ്പഷ്ടം. മാറി മാറി വരുന്ന ചിത്രങ്ങൾ എല്ലാം ഉപേക്ഷിക്ക പ്പെട്ടാൽ സ്ക്രീൻ ശുദ്ധമായി നിൽക്കുമല്ലോ; അതുപോലെ. തുരീയാവസ്ഥ യിൽ പ്രജ്ഞ സ്വതന്ത്രമായി നിൽക്കുന്നു എന്ന് ഇരുപത്തെട്ടാം ശ്ലോകത്തിൽ വിവരിച്ചിട്ടുമുണ്ടല്ലോ. ഒരാളിനു മൂന്നു വീടുകളുണ്ടെന്നു കരുതുക. അയാള വയിൽ മാറി മാറിത്താമസിക്കുന്നു. മാറി മാറിത്താമസിക്കാനൊക്കുന്ന വീടു കൾ വേർപെടുത്താൻ വയ്യാത്തവിധം അയാളോടു ബന്ധപ്പെട്ടവയല്ലെന്ന് സ്പഷ്ടമല്ലേ? എപ്പോൾ വേണമെങ്കിലും മൂന്നുവീടുകളെയും അയാൾക്കു പേക്ഷിച്ച് സ്വതന്ത്രനാകാം. അതുപോലെ പ്രജ്ഞയ്ക്ക് ജാഗ്രത് സ്വപ്നസു ഷുപ്തിദശകളെ ഉപേക്ഷിച്ചു സ്വതന്ത്രമാകാവുന്നതാണ്. പ്രജ്ഞ സ്വതന്ത്ര മായാൽ ഈ അനുഭൂതി ദശകൾ പാടെ നിൽക്കും. സ്വതന്ത്ര പ്രജ്ഞ നിത്യ മായി നിൽക്കുകയും ചെയ്യും. ഇങ്ങനെ ശുദ്ധമായ അറിവിൽ മാറിമാറി അൽപ്പ കാലത്തേയ്ക്കുമാത്രം പ്രതിഭാസിക്കുകയും പ്രജ്ഞ പാടെ കൈവിട്ടാൽ എവി ടെപ്പോയി എന്നറിയാൻ കഴിയാതെ മറഞ്ഞുപോകുന്നവയുമായ അനുഭൂതി കളെ മായാ പ്രതിഭാസങ്ങളെന്നല്ലാതെ എന്തു പറയാൻ. ഇവയെല്ലാം വസ്തു ശക്തിയിൽ മരുഭൂമിയിൽ കാനൽജലം പോലെ വെറുതേ തോന്നുന്ന കാഴ്ചകൾ മാത്രം. അതുകൊണ്ടു ബുദ്ധിമാനായ സത്യാന്വേഷി ഭ്രമങ്ങളായ ജാഗ്രത് സ്വപ്നസുഷുപ്ത്യനുഭവങ്ങളെയകറ്റി ഭ്രമാധിഷ്ഠാനമായ കേവലപ്ര ജ്ഞയെ സ്വരൂപമായി തെളിച്ചനുഭവിക്കേണ്ടതാണ്. ശ്രീശങ്കരഭഗവത്പാദർ തന്റെ പ്രസിദ്ധ കൃതിയായ ഉപദേശസാഹസ്രിയിൽ പ്രഖ്യാപിക്കുന്നുതു നോക്കുക:-

*ജാഗ്രത് സ്വപ്നം തയോർബീജം*
*സുഷുപ്താഖ്യാം തമോമയം*
*അന്യോന്യസ്മിന്നസത്വാച്ച*
*നാസ്തീത്യേതത് ത്രയം ത്യജേത്*

'ജാഗ്രത്തും സ്വപ്നവും അവയുടെ ബീജാവസ്ഥയായ ഇരുളടഞ്ഞ സുഷുപ്തിയും ഒന്നുള്ളപ്പോൾ മറ്റൊന്നില്ലാത്തതുകൊണ്ട് വെറും മായാപ്ര തിഭാസങ്ങളാണെന്നറിഞ്ഞ് ഉപേക്ഷിക്കപ്പെടേണ്ടവയാണ്'.

സൂക്ഷ്മമാലോചിച്ചാൽ ഉറക്കവും സ്വപ്നവുമെന്ന പോലെ നിത്യവും ഉണ്ടായി നശിച്ചുകൊണ്ടിരിക്കുന്നതാണു ജാഗ്രത്തുമെന്നു കാണാൻ കഴിയും. മൂന്നും മാറി മാറി അനുഭവിക്കുന്ന പ്രജ്ഞ ഈ അനുഭവങ്ങളെ താരതമ്യം ചെയ്തു പഠിച്ചാലേ ഇക്കാര്യം ബോദ്ധ്യപ്പെടു. പക്ഷെ എല്ലാവരും എന്തു കൊണ്ടങ്ങനെ ചെയ്തു സത്യം കണ്ടെത്തുന്നില്ല? ഈസംശയത്തിനുത്തര മാണടുത്ത പദ്യം:

55. നെടിയ കിനാവിതു നിദ്രപോലെ നിത്യം
കെടുമിതുപോലെ കിനാവുമിപ്രകാരം
കെടുമതി കാണുകയില്ല കേവലത്തിൽ
പെടുവതിനാലനിശം ഭ്രമിച്ചിടുന്നു

നെടിയ കിനാവിതു-ഈ ജാഗ്രത്ത് ഒരു നീണ്ട സ്വപ്നമാണ്; നിദ്ര പോലെ; നിത്യംകെടും-ഇതും ദിവസേന ഇല്ലാതാകും; ഇതുപോലെ കിനാവും ഇപ്രകാരം-ഇപ്രകാരം സ്വപ്നവും ദിവസേന ഉണ്ടായിമറയുന്നതാണല്ലോ; കെടുമതി-മായാമോഹത്തിൽ പെട്ടു ബുദ്ധി നശിച്ചയാൾ; കാണുക യില്ല-ജാഗ്രത് സ്വപ്നസുഷുപ്തികളുടെ ഈ മാറി മാറി വരവ് ചിന്തിച്ചറിയു ന്നില്ല; കേവലത്തിൽ-ഇവയിലൊന്നു മാത്രമായ ജാഗ്രത്തിൽ; പെടുവതി നാൽ-കാണപ്പെടുന്നവ സത്യമാണെന്നു ഭ്രമിച്ചുപോകുന്നതിനാൽ; അനിശം-സദാ സമയം; ഭ്രമിച്ചിടുന്നു-അവയുടെ പിന്നാലേകൂടി ദുഃഖിക്കുന്നു.

ഈ ജാഗ്രത്ത് ഒരു നീണ്ട സ്വപ്നമാണ്. ഉറക്കം പോലെ ഇതും ദിവ സേന ഇല്ലാതാകും. ഇപ്രകാരം സ്വപ്നവും ദിവസേന ഉണ്ടായി മറയുന്നതാ ണല്ലോ. മായാമോഹത്തിൽ പെട്ടു ബുദ്ധി നശിച്ചയാൾ ജാഗ്രത് സ്വപ്നസു ഷുപ്തികളുടെ ഈ മാറി മാറി വരവ് ചിന്തിച്ചറിയുന്നില്ല. ഇവയിലൊന്നു മാത്ര മായ ജാഗ്രത്തിൽ കാണപ്പെടുന്നവ സത്യമാണെന്നു ഭ്രമിച്ചുപോകുന്നതിനാൽ സദാ സമയം അവയുടെ പിന്നാലെ കൂടി ദുഃഖിക്കുന്നു.

## അനിശം ഭ്രമിച്ചിടുന്നു

ജാഗ്രദനുഭവങ്ങളെ സത്യമെന്നു കരുതി അവയുടെ പിന്നാലെ സുഖം തേടി അകപ്പെടുന്നതുകൊണ്ടാണല്ലോ എല്ലാ ദുഃഖങ്ങളും വന്നുചേരുന്നത്. സ്വപ്നത്തോടും സുഷുപ്തിയോടും താരതമ്യപ്പെടുത്തി ജാഗ്രദനുഭവങ്ങളും മിഥ്യയാണെന്നെന്തുകൊണ്ടു ബോധിക്കുന്നില്ല. സ്വപ്നാനുഭവങ്ങളെക്കാൾ ജാഗ്രദനുഭവങ്ങൾക്ക് എന്തു മെച്ചമാണുള്ളത്? ജാഗ്രദനുഭവങ്ങൾ ഒരു നീണ്ട സ്വപ്നമാണ്. ജാഗ്രത്തിലെ ദേശകാലങ്ങൾ നീണ്ടതാണ്. സ്വപ്നത്തിലെ ദേശ കാലങ്ങൾ ചുരുങ്ങിയവയും. ഈ അനുഭൂതികൾക്കു തമ്മിൽ ഇത്രയേ വ്യത്യാ സമുള്ളൂ. മറ്റെല്ലാ കാര്യങ്ങളിലും ജാഗ്രത്തും സ്വപ്നവും തുല്യമാണ്. ജാഗ്ര ത്തിൽ സങ്കൽപ്പങ്ങളും ദൃശ്യപദാർഥങ്ങളും ഉണ്ട്. സ്വപ്നത്തിലുമുണ്ട് സങ്കൽപ്പങ്ങളും ദൃശ്യപദാർഥങ്ങളും. സങ്കൽപ്പങ്ങൾ നിലച്ചാൽ ജാഗ്രത്തിൽ വസ്തുപ്രതിഭാസങ്ങൾ മറയും. സ്വപ്നദൃശ്യങ്ങളും സങ്കൽപ്പം തീർന്നാൽ തീരും. ജാഗ്രത്തിൽ ജാഗ്രത് ദൃശ്യങ്ങൾ സത്യമാണ്. സ്വപ്നത്തിൽ സ്വപ്ന ദൃശ്യങ്ങളും സത്യമാണ്. സ്വപ്നം ജാഗ്രത്തിൽ ഇല്ലാതാകുന്നു. ജാഗ്രത് സ്വപ്ന ത്തിലും ഇല്ലാതാകുന്നു. ജാഗ്രത്കാലത്തിൽ ജാഗ്രത്വസ്തുക്കളെക്കൊണ്ടു പ്രയോജനമുണ്ട്. സ്വപ്നകാലത്തിൽ സ്വപ്നവസ്ത്ക്കുൾ കൊണ്ടും പ്രയോ ജനമുണ്ട്. ആദിയിൽ ഇല്ലാതിരുന്നവയും ഇടക്കാലത്തുമാത്രം ഉണ്ടെന്നും തോന്നുന്നവയും അന്തത്തിൽ വീണ്ടും ഇല്ലാതാകുന്നവയുമായ ദൃശ്യങ്ങളെ യാണു മിഥ്യാ പ്രതിഭാസങ്ങൾ എന്നു പറയുന്നത്. ജാഗ്രത്പദാർഥങ്ങൾക്കും സ്വപ്നപദാർഥങ്ങൾക്കും ഈ ലക്ഷണം യോജിക്കുന്നുണ്ട്. ജാഗ്രത്തിലനുഭ

വിക്കുന്ന സൂര്യചന്ദ്രാദി സൗരയൂഥഘടകങ്ങൾപോലും ആദിയിൽ ഇല്ലാതിരുന്നവയും അൽപ്പകാലം ഉണ്ടെന്നു തോന്നിയിട്ട് ഒടുവിൽ ഇല്ലാതാകുന്നവയുമാണെന്നു ഇന്നെല്ലാവർക്കും തെളിഞ്ഞിട്ടുണ്ട്. സ്വപ്നദൃശ്യങ്ങളുടെ മിഥ്യാത്വം എല്ലാവർക്കും അനുഭവമുള്ളതാണല്ലോ. ഇങ്ങനെ എല്ലാ കാര്യത്തിലും സ്വപ്നവും ജാഗ്രത്തും തുല്യമാണ്. അതുകൊണ്ടാണ് ഗുരുദേവനെപ്പോലെയുള്ള സത്യദർശികൾ ജാഗ്രത്ത് ഒരു നെടിയകിനാവാണെന്നു പ്രസ്താവിക്കുന്നത്. ദിവസേന ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നിങ്ങനെ മാറി മാറി മൂന്നനുഭൂതികൾ ഉണ്ടാകാറുള്ളപ്പോൾ ഒന്നിനെമാത്രം എന്തിനു സത്യമെന്നു കരുതണം. ജാഗ്രത്തിൽ ഉണ്ടായിരുന്ന ബന്ധങ്ങൾ നശിച്ചിട്ട് സ്വപ്നത്തിൽ പുതിയ ബന്ധങ്ങൾ ഉണ്ടാകുന്നു. സ്വപ്നബന്ധങ്ങൾ നശിച്ചിട്ടു ജാഗ്രത്തിൽ വേറെ ബന്ധങ്ങൾ ഉണ്ടാകുന്നു. ഇവിടെ ഒരു സംശയം തോന്നാം. ജാഗ്രദ്ബന്ധങ്ങൾ തലേന്നാളത്തെ ജാഗ്രത്തിലുണ്ടായിരുന്നവ തന്നെ പിറ്റേന്നും തുടരുന്നല്ലോ. സ്വപ്നത്തിൽ അങ്ങനെ കാണുന്നുമില്ല. ഈ സംശയം സാരമില്ല. അതുകൊണ്ടാണല്ലോ ജാഗ്രത്തിനെ 'നെടിയകിനാവ്' എന്നു ചിത്രീകരിച്ചത്. ഈ നെടിയകിനാവിന്റെ അവസാനമായ മരണത്തോടെ എല്ലാ ബന്ധങ്ങളും തകരുന്നുണ്ടല്ലോ. വീണ്ടും ജനനത്തോടെ അടുത്ത 'നെടിയകിനാവ്' ആരംഭിക്കും. മുൻപുണ്ടായിരുന്ന ബന്ധങ്ങൾ തുടരുന്നതായി കാണുന്നുമില്ലല്ലോ. ഇങ്ങനെ മാറി മാറി വരുന്നവയിൽ സന്തോഷിക്കാനും ദുഃഖിക്കാനും എന്താണുള്ളത്? സ്വപ്നാനുഭവങ്ങൾക്കു കാരണമല്ലേ ജാഗ്രത്ത് എന്നു ചിലർ ചോദിച്ചേയ്ക്കാം. വാസ്തവത്തിൽ ജാഗ്രത്സ്വപ്നസുഷുപ്തികൾ മൂന്നും മാറി മാറി ദിവസേനയുണ്ടാകുന്ന അനുഭൂതികളായതുകൊണ്ട് മറ്റൊന്നിനും കാരണമെന്നു പറയുന്നതിനർഥമില്ല. അങ്ങനെ കാരണകാര്യഭാവം പറയുകയാണെങ്കിൽ സുഷുപ്തി, സ്വപ്ന ജാഗ്രത്തുകൾക്കു കാരണമെന്നുപറയുന്നതല്ലേ ഉചിതം? എന്തെങ്കിലും കാര്യകാരണബന്ധം പറയുന്നെങ്കിൽ ഇവ മൂന്നും വിത്തും വൃക്ഷവുംപോലെ പരസ്പരസാപേക്ഷങ്ങളെന്നേ പറയാൻ പറ്റൂ. ഇവയിലൊന്നിനും മറ്റു രണ്ടിനെയും ആശ്രയിക്കാതെ നിലവിൽവരാനേ സാദ്ധ്യമല്ല. സുഷുപ്തി സ്വതന്ത്രമല്ലേ? അല്ല. ജാഗ്രത്സ്വപ്നസങ്കൽപ്പങ്ങൾ ലയിച്ചുണ്ടാകുന്ന മറയാണു സുഷുപ്തി. അപ്പോൾ സുഷുപ്തി തന്നെ ജാഗ്രത് സ്വപ്നങ്ങളെ ആശ്രയിച്ചാണു നിലവിൽ വരുന്നത്. പരസ്പരസാപേക്ഷങ്ങളെന്നു പറഞ്ഞാൽ ഒരദ്വയാധിഷ്ഠാനത്തിൽ പ്രതിഭാസിക്കുന്ന മിഥ്യാദൃശ്യങ്ങളെന്നാണർഥം. വിത്തും വൃക്ഷവും അവയ്ക്കു അദ്വയമായി വിളങ്ങുന്ന ഭൂമിയിൽ പ്രതിഭാസിക്കുന്ന മിഥ്യാദൃശ്യങ്ങളാണ്. ഭൂമിയും അതിലടങ്ങുന്ന പഞ്ചഭൂതാംശങ്ങളുമല്ലാതെ വിത്തിലും വൃക്ഷത്തിലും പുതുതായി വസ്തുയാതൊന്നുമില്ല. അതുകൊണ്ടാണ് ഉണ്ടായിമറയുന്ന അവയെ ഭൂമിയെന്ന അധിഷ്ഠാനത്തിലെ മിഥ്യാപ്രതിഭാസങ്ങളെന്നു പറയുന്നത്. സ്വതന്ത്രമായ അധിഷ്ഠാനംമാത്രം സത്യം. വിത്തിനും വൃക്ഷത്തിനും ഭൂമിയാണു സ്വതന്ത്രമായ അധിഷ്ഠാനം. ഇവിടെ ജാഗ്രത്സ്വപ്നസുഷുപ്തികളെന്ന മിഥ്യാപ്രതിഭാസങ്ങളുടെ സ്വതന്ത്രാധിഷ്ഠാനമാണു ബോധം. അതുകൊണ്ടതുമാത്രമാണു സത്യം. അതിൽ മാറി മാറി ഉണ്ടായി മറയുന്ന അവസ്ഥാത്രയം അസ

ത്യം. അവസ്ഥാത്രയത്തെ താരതമ്യം ചെയ്ത് ഇക്കാര്യം വേർതിരിച്ചറിയുന്ന യാളാണു ബുദ്ധിമാൻ. അയാൾക്കു കേവലബോധസ്വരൂപമായ തുരീയാനു ഭൂതി കൈവരുന്നു. ഇവയെ താരതമ്യം ചെയ്തറിയാതെ ജാഗ്രത്തിനെമാത്രം സത്യമെന്നു കരുതി മോഹിച്ചു പോകുന്നയാളാണ് 'കെടുമതി'. അയാൾ മിഥ്യാ പ്രതിഭാസങ്ങളായ ജാഗ്രദ് ദൃശ്യങ്ങളുടെ പിന്നാലെകൂടി മരുമരീചികയുടെ പിന്നാലേ കൂടുന്ന മാൻപേടയെപ്പോലെ സദാ സംസാരഭ്രമത്തിൽപ്പെട്ടുഴലാൻ ഇടവരുന്നു.

തുരീയാനുഭൂതിയിൽ തെളിഞ്ഞു വിളങ്ങുന്ന അഖണ്ഡബോ ധസത്തയിൽ അഥവാ നിർവികൽപ്പജ്ഞാനസ്വരൂപമായ ബ്രഹ്മസത്യത്തിൽ മിഥ്യാപ്രതിഭാസങ്ങളായ പ്രപഞ്ചശരീരങ്ങളെ ഉണ്ടാക്കുകയും അഴിക്കുകയും ചെയ്യുന്ന പ്രകൃതിയുടെ ഈ വിളയാട്ടം അനാദികാലം മുതൽ തുടർന്നു വരുന്ന അവസാനിക്കാത്ത ഒരു പ്രക്രിയയാണ്. സത്യമറിയാതെ ഈ വിളയാട്ടത്തിൽ ഭ്രമിക്കുന്നവർക്ക് അനാദിയായും അനന്തമായും ഭ്രമിക്കേണ്ടതായി വരും. ഇക്കാ ര്യമാണടുത്ത പദ്യം വ്യക്തമാക്കുന്നത്.

56. കടലിലെഴുംതിരപോലെ കായമോരോ-
ന്നുടനുടനേറിയുയർന്നമർന്നിടുന്നു;
മുടിവിതിനെങ്ങിതു ഹന്ത മൂലസംവിത്-
കടലിലജസ്രവുമുള്ള കർമ്മമത്രേ.

കടലിലെഴും-സമുദ്രത്തിൽ പൊന്തിവരുന്ന; തിരപോലെ-അലയെന്ന പോലെ; കായമോരോന്ന്-സൂര്യചന്ദ്ര മനുഷ്യപക്ഷിമൃഗാദി ഓരോ ശരീരങ്ങൾ; ഉടനുടൻ-അപ്പോഴപ്പോൾ; ഏറിയുയർന്ന്-പൊന്തിവന്ന്; അമർന്നിടുന്നു-മറ യുന്നു; മുടിവിതിനെങ്ങ്-ഇതിനവസാനമെവിടെ? ഹന്ത-ആശ്ചര്യം; ഇത്-പൊന്തിവന്നുമറയുന്ന ഈ പ്രകിയ; മൂലസംവിത്കടലിൽ-അഖണ്ഡ ബോധ സമുദ്രത്തിൽ; അജസ്രവുമുള്ള-എല്ലായ്പ്പോഴും നടന്നുകൊണ്ടിരി ക്കുന്ന; കർമ്മമത്രേ-പ്രവൃത്തിയാണ്.

സമുദ്രത്തിൽ പൊന്തിവരുന്ന അലയെന്നപോലെ സൂര്യ ചന്ദ്രമനുഷ്യ പക്ഷിമൃഗാദി ഓരോ ശരീരങ്ങൾ അപ്പോഴപ്പോൾ പൊന്തിവന്നു മറയുന്നു. ഇ തിനവസാനമെവിടെ? ആശ്ചര്യം. പൊന്തിവന്നുമറയുന്ന ഈ പ്രക്രിയ അഖ ണ്ഡബോധസമുദ്രത്തിൽ എല്ലായ്പ്പോഴും നടന്നുകൊണ്ടിരിക്കുന്ന പ്രവൃത്തി യാണ്.

## അജസ്രവുമുള്ള കർമ്മമത്രേ

ബ്രഹ്മാവു മുതൽ എല്ലാ പ്രപഞ്ചവസ്തുക്കളും അഖണ്ഡബോധവസ്തു വിൽ ആവർത്തിച്ചുണ്ടായി മറഞ്ഞു കൊണ്ടിരിക്കുകയാണ്. കടലിൽ തിരയും കുമിളയുമൊക്കെ ആവർത്തിച്ചുണ്ടായി മറയുന്നതുപോലെ. ജലമെന്ന വസ്തുവിലെ സ്വഭാവമാണു തിരയും കുമിളയും. അതുപോലെ അഖണ്ഡ ബോധവസ്തുവിലെ സ്വഭാവമാണു പ്രപഞ്ചം. വസ്തുവുള്ളിടത്തോളം വസ്തു സ്വഭാവവും ഉണ്ടായിരിക്കുമെന്നോർക്കണം. സൂര്യനിൽ കിരണങ്ങളെന്ന

പോലെയാണു പരമാത്മാവിൽ പ്രപഞ്ചഘടകങ്ങൾ. സൂര്യനെ കാണാതെ കിരണങ്ങളെമാത്രം കാണുന്നയാൾ കിരണങ്ങൾ ഭിന്ന പദാർഥങ്ങളാണെന്നു തെറ്റിദ്ധരിക്കുന്നു. സൂര്യനെ നേരിട്ടു കാണുന്നയാൾ സൂര്യനും കിരണങ്ങളും ഒന്നു തന്നെയെന്നുനുഭവിച്ചറിയുന്നു. അതുപോലെ പരമാത്മ സാക്ഷാത്കാരം ലഭിച്ചയാളിന് പ്രപഞ്ചഘടകങ്ങളെല്ലാം അഖണ്ഡബോധസ്വരൂപം തന്നെയാണ്. സമാധിയിൽ ആത്മാനുഭവം വന്നയാൾ വ്യുത്ഥാനദശയിലും സർവത്ര പരമാത്മാവിനെത്തന്നെ കാണുന്നു. അദ്ദേഹം ലോകവ്യവഹാരങ്ങളിലേർപ്പെട്ടു കഴിയുമ്പോൾ പോലും മാനസികമായ ഈ അനുഭവം നിമിത്തം ഏതാണ്ടു നിർവികൽപ്പാവസ്ഥയിൽതന്നെ വർത്തിക്കുന്നു. വാസിഷ്ഠത്തിൽ വാസിഷ്ഠൻ രാമനോടു പറയുന്നതു നോക്കുക:

*ആദിത്യാവ്യതിരേകേണ*
*രശ്മയോയേനഭാവിതാഃ*
*ആദിത്യാഏവതേതസ്യ*
*നിർവികൽപഃസഉച്യതേ.*

'ആദിത്യനിൽനിന്നും വേർപ്പെടുത്തി രശ്മികളെ ആരു കാണുന്നില്ലയോ അയാൾക്ക് രശ്മികളിലെല്ലാം ആദിത്യനെത്തന്നെ ദർശിക്കാൻ കഴിയുന്നു'. അതുപോലെ ബ്രഹ്മത്തിൽനിന്നു വേർപെടുത്തി ആരു പ്രപഞ്ചത്തെ കാണുന്നില്ലയോ അയാൾ എല്ലാ പ്രപഞ്ചഘടകങ്ങളിലും ബ്രഹ്മത്തെത്തന്നെ കാണുന്നു. ഇതാണു നിർവികൽപ്പാനുഭവം. ബ്രഹ്മത്തെയറിയാത്തയാൾ പ്രപഞ്ചഘടകങ്ങളെ ഭിന്നങ്ങളെന്നു തെറ്റിദ്ധരിക്കുന്നു. സൂര്യനുള്ളിടത്തോളം കിരണങ്ങൾ ഉണ്ടായിരിക്കുന്നതുപോലെ അധിഷ്ഠാനസത്യം ഉണ്ടായിരിക്കുന്നിടത്തോളം പ്രപഞ്ചപ്രതിഭാസങ്ങളും ഉണ്ടായിരിക്കും. അധിഷ്ഠാനസത്തയും പ്രതിഭാസങ്ങളും ഒന്നാണെന്നറിഞ്ഞ് അനുഭവിക്കുന്നതാണു സാക്ഷാത്കാരം. പ്രകൃതിയും പുരുഷനും അനാദിയാണെന്നുള്ള ഗീതയിലെ പ്രഖ്യാപനം നോക്കുക:-

*പുരുഷം പ്രകൃതിം ചൈവ*
*വിദ്ധ്യനാദീ ഉഭാവപി*
*വികാരാംശ്ചഗുണാംശ്ചൈവ*
*വിദ്ധി പ്രകൃതിസംഭവാൻ*

*ഭഗ. ഗീത. 13-19*

'പുരുഷനും പ്രകൃതിയും അനാദിയാണ്. പുരുഷ ശക്തിയായ പ്രകൃതിയിൽനിന്നും രൂപം കൊള്ളുന്നവയാണു പ്രപഞ്ചരൂപങ്ങളായ വികാരങ്ങളും ഗുണങ്ങളും. ശക്തിയായ പ്രകൃതി അനാദിയായതുകൊണ്ട് വികാരങ്ങളും ഗുണങ്ങളും അനാദിയും അനന്തവുമായി തുടരും'.

പ്രപഞ്ചപ്രതിഭാസങ്ങൾ ഇങ്ങനെ അനാദികാലം മുതൽ ഉള്ളവയാണെങ്കിൽ ഇവയ്ക്കു പിന്നിൽ നിശ്ചലവും നിർവികാരവുമായ ഒരു സത്യവസ്തു

വുണ്ടെന്നു പറയുന്നതിനെന്തർഥമാണ്? ഈ നിശ്ചലസത്യത്തെ ആ നിലയിൽ തെളിച്ചനുഭവിക്കാൻ പറ്റുമോ? ഈ ചോദ്യങ്ങൾക്കു സമുദ്രത്തിന്റെയും തിരമാലകളുടെയും ഉപമാനത്തെ മുൻ നിറുത്തിക്കൊണ്ടുതന്നെ ഗുരുദേവൻ പദ്യത്തിൽ ഉത്തരം പറയുന്നു:-

57. അലയറുമാഴിയിലുണ്ടനന്തമായാ-
കലയിതുകല്യയനാദികാര്യമാകും
സലിലരസാദിശരീരമേന്തി നാനാ-
വുലകുരുവായുരുവായി നിന്നിടുന്നു.

അലയറുമാഴിയിൽ-സങ്കൽപ്പതരംഗങ്ങൾ ഒടുങ്ങിയ അഖണ്ഡബോധസമുദ്രത്തിൽ; ഉണ്ടനന്തമായാകല-അളവില്ലാത്ത ശക്തിസ്വരൂപം ലയിച്ചിരിപ്പുണ്ട്; ഇതു കല്യ-ഇതിനെപ്പോൾ വേണമെങ്കിലും നാമരൂപസൃഷ്ടിയിലൂടെ പൊന്തിവരാൻ കഴിയും; അനാദികാര്യമാകും-അനാദിയായി പ്രപഞ്ചകാര്യരൂപങ്ങളെ വഹിക്കുന്നത് ഈ ശക്തിയാണ്; സലിലരസാദി-ജലം, ഭൂമി തുടങ്ങിയ; ശരീരമേന്തി-ദേഹങ്ങൾ കൈക്കൊണ്ട്; നാനാവുലകുരുവായ്-അനന്തകോടി ബ്രഹ്മാണ്ഡരൂപങ്ങളായും; ഉരുവായി-അവയിലെ ജീവജാലങ്ങളുടെ രൂപമായും; നിന്നിടുന്നു-നിലനിന്നുപോരുന്നത് ഈ ശക്തിതന്നെ.

സങ്കൽപ്പതരംഗങ്ങൾ ഒടുങ്ങിയ അഖണ്ഡബോധ സമുദ്രത്തിൽ അളവില്ലാത്ത ശക്തിസ്വരൂപം ലയിച്ചിരിപ്പുണ്ട്. ഇതിനെപ്പോൾ വേണമെങ്കിലും നാമരൂപസൃഷ്ടിയിലൂടെ പൊന്തിവരാൻ കഴിയും. അനാദിയായി പ്രപഞ്ച കാര്യരൂപങ്ങളെ വഹിക്കുന്നത് ഈ ശക്തിയാണ്. ജലം, ഭൂമി തുടങ്ങിയ ദേഹങ്ങൾ കൈക്കൊണ്ട് അനന്തകോടി ബ്രഹ്മാണ്ഡ രൂപങ്ങളായും അവയിലെ ജീവജാലങ്ങളുടെ രൂപമായും നിലനിന്നുപോരുന്നത് ഈ ശക്തിതന്നെ.

## ഉരുവായി നിന്നിടുന്നു

സമുദ്രത്തെ ദൃഷ്ടാന്തമാക്കികൊണ്ട് അഖണ്ഡബോധത്തെയും അതിലെ സൃഷ്ടിപ്രക്രിയയെയും ഇവിടെ സൂക്ഷ്മമായി വിവരിച്ചിരിക്കുന്നു. തിരയും കുമിളയും ഒടുങ്ങി സമുദ്രം നിശ്ചലമായി സ്ഥിതിചെയ്യുന്നു എന്നു കരുതുക. നേരത്തേയുണ്ടായിരുന്ന തിരയും കുമിളയുമൊക്കെ എങ്ങോട്ടുപോയി? സമുദ്രജലത്തിൽ ശക്തിരൂപം കൈക്കൊണ്ട് അവ ഒളിഞ്ഞുകിടക്കുകയാണ്. ഇവിടെ ജലവും അതിന്റെ ശക്തിയും ഒന്നായിഭവിച്ചിരിക്കുന്നു. ഇതിനർഥം തിരയും കുമിളയും എന്നെന്നേയ്ക്കുമായി അവസാനിച്ചിരിക്കുന്നു എന്നാണോ? ഒരിക്കലുമില്ല. ജലപ്പരപ്പിന്റെ സ്വഭാവമായ കുമിളയെയും തിരയെയും എപ്പോൾ വേണമെങ്കിലും പൊന്തിച്ചു പ്രകടമാക്കാൻ കഴിവുള്ള ശക്തി അതിൽ ഏകീഭവിച്ചിരിക്കുകയാണ്. അനാദിയായി ജലത്തിൽ തിരയും കുമിളയും പ്രകടമാക്കിക്കൊണ്ടിരിക്കുന്നത് ഈ ശക്തിയാണ്. അനന്തമായി ഈശക്തി അതു പ്രകടമമാക്കിക്കൊണ്ടിരിക്കുകയും ചെയ്യും. പക്ഷെ എത്രതവണ ആവർത്തിച്ചു ജലശക്തി അതിൽ തിരയും കുമിളയും പ്രകടമാക്കിയാലും ജലമല്ലാതെ മറ്റൊരു പുതിയ വസ്തു ഒരിക്കലും ഉണ്ടാകുന്നില്ല. ഈ വസ്തുവിവേകമാണു ജ്ഞാനം. ഇതുപോലെയാണ് അഖണ്ഡബോധസ്വരൂപനായപരമാത്മാവി

ന്റെയും സ്ഥിതി. സങ്കൽപ്പതരംഗങ്ങളെല്ലാം ഒടുങ്ങിയാൽ നിർവികൽപ്പദശയിൽ ബോധം അഖണ്ഡവും നിശ്ചലവുമായി സ്ഥിതിചെയ്യുന്നു. അപ്പോൾ നേരത്തേയുണ്ടായിരുന്ന സങ്കൽപ്പങ്ങളും പ്രപഞ്ചദൃശ്യങ്ങളും എങ്ങോട്ടു പോയി? നിശ്ചലബോധസത്യത്തിൽ ശക്തി രൂപം കൈക്കൊണ്ട് അവ ഒളിഞ്ഞുകിടക്കുകയാണ്. ഇവിടെ ബോധവും അതിന്റെ ശക്തിയും ഒന്നായിഭവിച്ചിരിക്കുന്നു. ഇതിനർഥം സങ്കൽപ്പങ്ങളും ബാഹ്യദൃശ്യങ്ങളും എന്നെന്നേയ്ക്കുമായി അവസാനിച്ചിരിക്കുന്നു എന്നാണോ? ഒരിക്കലുമില്ല. അഖണ്ഡബോധത്തിലെ സ്വഭാവമായ സങ്കൽപ്പങ്ങളെയും പ്രപഞ്ചദൃശ്യങ്ങളെയും എപ്പോൾ വേണമെങ്കിലും പൊന്തിച്ചുപ്രകടമാക്കാൻ കഴിവുള്ള അനന്ത ശക്തി അതിൽ ഏകീഭവിച്ചിരിക്കുകയാണ്. 'അറിവിനു ശക്തിയനന്തമുണ്ട്' എന്നു നേരത്തേ പ്രസ്താവിച്ചിട്ടുള്ളതോർക്കുമല്ലോ. അനാദിയായി ബോധത്തിൽ സങ്കൽപ്പങ്ങളും ബാഹ്യദൃശ്യങ്ങളും പ്രകടമാക്കിക്കൊണ്ടിരിക്കുന്നത് ഈ ശക്തിയാണ്. അനന്തമായി ഈ ശക്തി അതു പ്രകടമാക്കിക്കൊണ്ടിരിക്കുകയും ചെയ്യും. പക്ഷെ എത്ര തവണ ആവർത്തിച്ചു ബോധശക്തി സങ്കൽപ്പങ്ങളും ബാഹ്യദൃശ്യങ്ങളും പ്രകടമാക്കിയാലും ബോധമല്ലാതെ മറ്റൊരുപുതിയ വസ്തു ഒരിക്കലും ഉണ്ടാകുന്നില്ല. ഈ വസ്തുവിവേകമാണു ജ്ഞാനം. അന്തിമ വിശകലനത്തിൽ അഖണ്ഡ ബോധത്തിലെ പ്രപഞ്ചപ്രതിഭാസം വെള്ളത്തിലെ തിരയും കുമിളയും പോലെയല്ല; മരുഭൂമിയിലെ കാനൽജലംപോലെ വിവർത്തമാണെന്നു മുൻപു ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ടല്ലോ. അവിടെയും മരുഭൂമിയിലുള്ള പ്രത്യേകശക്തിയാണു കാനൽജലം ഉണ്ടെന്നു തോന്നിക്കുന്നത്. അടുത്തു ചെന്നു മരുഭൂമിയെ പരിശോധിക്കുന്നയാൾക്കു കാനൽജലം കാണുകില്ല. എന്നാൽ കാനൽജലത്തെ പ്രകടമാക്കാനുള്ള ശക്തി അപ്പോഴും മരുഭൂമിക്കുണ്ടെന്നുള്ളതു സിദ്ധമാണല്ലോ. ഇങ്ങനെ മരുഭൂമി എത്രതവണ ആവർത്തിച്ചു കാനൽജലം പ്രകടമാക്കി മറച്ചാലും വസ്തു മരുഭൂമിയല്ലാതെ മറ്റൊന്നില്ലെന്നുള്ളതും സ്പഷ്ടമാണ്. ഈ വസ്തുത മനനം ചെയ്തു ശക്തിയെയും ശക്തനെയും ഒന്നായിക്കണ്ടു തെളിയേണ്ടതാണ്.

തിരയും കുമിളയുമൊക്കെ ഇങ്ങനെ അനാദികാലം മുതൽ ഉണ്ടായി മറഞ്ഞുകൊണ്ടിരിക്കുന്ന പ്രതിഭാസങ്ങളാണ് ഓരോപ്രാവശ്യം അവ പൊന്തിവരുമ്പോഴും 'ഇതു പുതിയതാണ്, പുതിയതാണ്' എന്നു കരുതുന്നതാണ ജ്ഞാനം. അതുപോലെ സങ്കൽപ്പങ്ങളും പ്രപഞ്ചദൃശ്യങ്ങളും ഒക്കെ പഴയതുതന്നെ. പുതിയതെന്നു കാണുന്നതാണു മോഹം. പൊന്തിമറയുന്ന പ്രപഞ്ചഘടകങ്ങളിൽ പുതുമ കാണാതെ ഇവയെ പൊന്തിച്ചു ലയിപ്പിക്കുന്ന അധിഷ്ഠാനത്തെ കണ്ടെത്തി ഭേദചിന്ത വെടിയാനാണ് ഇനി നിർദേശിക്കുന്നത്.

58. നവനവമിന്നലെയിന്നുനാളെമറ്റേ-
ദ്ദിവസമിതിങ്ങനെ ചിന്തചെയ്തിടാതെ
അവിരതമെണ്ണിയളന്നിടുന്നതെല്ലാം
ഭ്രമമൊരുഭേദവുമില്ലറിഞ്ഞിടേണം.

നവനവം-പുതുതായി പുതിതായി മാറിമാറിവന്നു ചേരുന്നവയാണ്; ഇന്നലെയിന്നു നാളെ മറ്റേദിവസം-ഇന്നലെയും ഇന്നും നാളെയും അടുത്തദിവസങ്ങളും എല്ലാം; ഇതിങ്ങനെ-എന്നിങ്ങനെ; ചിന്തചെയ്തിടാതെ-കരുതി മോഹിച്ച്; അവിരതം-തുടർച്ചയായി; എണ്ണിയളന്നിടുന്നതെല്ലാം-വേറെവേറെയായി കണക്കാക്കി എണ്ണിത്തിട്ടപ്പെടുത്തുന്നതെല്ലാം; ഭ്രമം-മനസ്സിന്റെ വെറും ഭ്രമംമാത്രം; ഒരു ഭേദവുമില്ല-ഇതിലൊന്നും വസ്തുഭേദം ലേശം പോലുമില്ല; അറിഞ്ഞിടേണം-ഇക്കാര്യം വിചാരം ചെയ്തുറപ്പിക്കണം.

പുതുതായി പുതുതായി മാറിമാറി വന്നുചേരുന്നവയാണ് ഇന്നലെയും ഇന്നും നാളെയും അടുത്ത ദിവസങ്ങളും എല്ലാം എന്നിങ്ങനെ കരുതി മോഹിച്ച് തുടർച്ചയായി വേറെ വേറേയായിക്കണക്കാക്കി എണ്ണിത്തിട്ടപ്പെടുത്തുന്നതെല്ലാം മനസ്സിന്റെ വെറും ഭ്രമംമാത്രം. ഇതിലൊന്നും വസ്തു ഭേദം ലേശംപോലുമില്ല. ഇക്കാര്യം വിചാരം ചെയ്തുറപ്പിക്കണം.

## ഒരു ഭേദവുമില്ലറിഞ്ഞിടേണം

മാറിമാറിവരുന്ന ദൃശ്യങ്ങളോരോന്നും പുതിയതാണ്. ദിവസം, മാസം, വർഷം എന്നിങ്ങനെ വേർപെട്ടുകാണുന്ന കാലയളവുകൾ സത്യങ്ങളാണ്. ഇങ്ങനെ കരുതാൻ പാടില്ല. (പതിനഞ്ചാം പദ്യത്തിന്റെ വ്യാഖ്യാനം വായിക്കുക) പലതായിക്കാണപ്പെടുന്നതു മുഴുവൻ ഭ്രമം. അദ്വൈതബോധ സത്തമാത്രമാണു സത്യം. ഉണ്ടായി മറയുന്ന കാഴ്ചകൾ ഏതിൽനിന്നു പൊന്തിവരുന്നുവോ ഏതിൽ തിരിച്ചു ലയിക്കുന്നുവോ അതുമാത്രമാണു സത്യം. എല്ലാ അനുഭവങ്ങളും പൊന്തിവന്നു മറയുന്നതു ബോധത്തിലാണ്. അനുഭവം ബോധത്തിനല്ലാതെ സാദ്ധ്യമല്ലല്ലോ. പൊന്തിവരുന്നതിനു മുൻപ് കാഴ്ചകൾ അനുഭവത്തിലില്ല. മറഞ്ഞു കഴിഞ്ഞാലും അവ ഇല്ലാതാകുന്നു. ഇടക്കാലത്തുമാത്രം ഉണ്ടെന്നു തോന്നിക്കുന്നു. ഇവ ഭ്രമമല്ലാതെ പിന്നെന്താണ്? ഭ്രമങ്ങൾ സ്ഥിരമായ ഒരധിഷ്ഠാനത്തിൽ മാത്രമേ പൊന്തിമറയൂ. ആ അധിഷ്ഠാനമാണു ബോധം. ചുരുക്കത്തിൽ നശ്വരങ്ങളായ ഭ്രമാനുഭവങ്ങളിൽ പെട്ടുഴലാതെ സത്യം കാണാൻ ആഗ്രഹിക്കുന്നയാൾ അവയുടെ അധിഷ്ഠാനമായ അദ്വയ ബോധസത്തയെ അന്വേഷിക്കേണ്ടതാണ്.

ചിന്തിക്കുന്ന ഒരാൾ പൊന്തിമറയുന്ന ഭ്രമദൃശ്യങ്ങൾ അറിവിൽ അഥവാ ബോധത്തിലാണു പൊന്തിമറയുന്നതെന്നു നിഷ്പ്രയാസം കണ്ടെത്തും. ഇക്കാര്യമാണു ഗുരുദേവൻ അടുത്ത പദ്യത്തിൽ വിവരിക്കുന്നത്.

59. അറിവിനെവിട്ടഥ ഞാനുമില്ല; യെന്നെ-
പ്പിരിയുകിലില്ലറിവും പ്രകാശമാത്രം;
അറിവറിയുന്നവനെന്നു രണ്ടുമോർത്താ-
ലൊരുപൊരുളാമതിനില്ല വാദമേതും.

അറിവിനെ-സങ്കൽപ്പാത്മകമായ പ്രപഞ്ചബോധത്തെ; വിട്ട്-വെടിഞ്ഞാൽ; അഥ-അതോടെ; ഞാനുമില്ല-'ഞാൻ'എന്ന ജീവബോധം ഇല്ലാതാകും; എന്നെ-'ഞാൻ' എന്ന ജീവബോധത്തെ; പിരിയുകിൽ-വേർപെട്ടാൽ

അറിവും ഇല്ല-സങ്കൽപാത്മകമായ പ്രപഞ്ചബോധവും ഇല്ലാതാകും; പ്രകാശമാത്രം-രണ്ടും സ്വയം പ്രകാശിക്കുന്ന ശുദ്ധബോധത്തിൽ ഏകീഭവിക്കും; അറിവ്-പ്രപഞ്ച ബോധം; അറിയുന്നവൻ-ജീവബോധം; എന്നു രണ്ടും-എന്നീ രണ്ടും; ഓർത്താൽ-വിചാരം ചെയ്തു നോക്കിയാൽ; ഒരു പൊരുളാം-ഒരേ ബോധവസ്തുതന്നെന്നു തെളിയും; അതിനില്ലവാദമേതും-അക്കാര്യത്തിൽ യാതൊരു സംശയത്തിനും ഇടമില്ല.

സങ്കൽപ്പാത്മകമായ പ്രപഞ്ചബോധത്തെ വെടിഞ്ഞാൽ അതോടെ 'ഞാൻ' എന്ന ജീവബോധം ഇല്ലാതാകും. 'ഞാൻ' എന്ന ജീവബോധത്തെ വേർപെട്ടാൽ സങ്കൽപ്പാത്മകമായ പ്രപഞ്ചബോധവും ഇല്ലാതാകും. രണ്ടും സ്വയം പ്രകാശിക്കുന്ന ശുദ്ധബോധത്തിൽ ഏകീഭവിക്കും. പ്രപഞ്ചബോധം ജീവബോധം എന്നീ രണ്ടും വിചാരം ചെയ്തു നോക്കിയാൽ ഒരേ ബോധ വസ്തു തന്നെന്നു തെളിയും. അക്കാര്യത്തിൽ യാതൊരു സംശയത്തിനും ഇടമില്ല.

## അതിലില്ലവാദമേതും

ജീവബോധവും പ്രപഞ്ചബോധവും സാപേക്ഷാനുഭവങ്ങളാണ്. ജീവ ബോധമില്ലാതെ പ്രപഞ്ചബോധമോ പ്രപഞ്ചബോധമില്ലാതെ ജീവബോധമോ സാദ്ധ്യമല്ല. എല്ലാ പ്രപഞ്ചഘടകങ്ങളും പ്രതിഭാസിക്കുന്നതു ആർക്ക് എവി ടെയായാലും 'ഞാൻ' എന്ന ജീവബോധത്തെ ആശ്രയിച്ചാണ്. 'ഞാൻ' എന്ന ജീവബോധം അതുപോലെ ശബ്ദം, മനസ്സ്, ശരീരം, ബാഹ്യവിഷയങ്ങൾ എന്നീ പ്രപഞ്ചദൃശ്യങ്ങളെ ആശ്രയിച്ചാണു നിലനിൽക്കുന്നത്. 'ഞാൻ' എന്നി ത്യാദി ഏതെങ്കിലും ശബ്ദം ഉച്ചരിക്കാതെ ജീവബോധം ആർക്കും സാദ്ധ്യമ ല്ലല്ലോ. ഇങ്ങനെ ആരംഭത്തിൽ ശബ്ദോച്ചാരണത്തിലൂടെ അനുഭവത്തിലെ ത്തുന്ന ജീവൻ, മനസ്സ്, ശരീരം ബാഹ്യദൃശ്യങ്ങൾ ഇവയെ ആശ്രയിച്ചാണു തുടർന്നു നിലനിൽക്കാൻ ഇടവരുന്നത്. ഇവിടെ അൽപ്പമൊന്നാലോചിച്ചാൽ ഒരു കാര്യം സ്പഷ്ടമായി തെളിയും. സാപേക്ഷങ്ങളായ ജീവപ്രപഞ്ചബോ ധങ്ങളിൽ തുല്യമായി സ്ഥിതി ചെയ്യുന്ന ഘടകം ബോധം മാത്രമാണ്. ജീവ ബോധവും പ്രപഞ്ചബോധവും അനുഭവമാണല്ലോ. അനുഭവം ബോധത്തിന്റെ സ്വരൂപമാണ്. ബോധത്തിനല്ലാതെ മറ്റൊന്നിനും അനുഭവം സാദ്ധ്യമല്ല. അങ്ങ നെയാണെങ്കിൽസ്വയം അനുഭവസ്വരൂപമായ ബോധത്തിൽ പൊന്തിമറയുന്ന അൽപ്പ രൂപങ്ങളാണു ജീവനും പ്രപഞ്ചവും. ബോധത്തിലെ അൽപ്പ രൂപ ങ്ങൾ ബോധം തന്നെയല്ലാതെ മറ്റൊന്നുമാകാൻ സാദ്ധ്യമല്ല. അനുഭവം ബോധ ത്തന്റെ സ്വരൂപമായതു കൊണ്ട് അതൽപ്പരൂപങ്ങൾ കൈവെടിഞ്ഞാൽ പൂർണ രൂപത്തിൽ അനുഭവസ്വരൂപമായി ബാക്കി നിൽക്കുമെന്നുള്ളതും തീർച്ചയാ ണ്. ബോധത്തിന്റെ ഈ പൂർണമായ അനുഭവ സ്വരൂപം, ജീവാനുഭവം പ്രപ ഞ്ചാനുഭവം എന്നീ അൽപ്പ രൂപങ്ങളുപേക്ഷിച്ചു സാക്ഷാത്കരിച്ചവരാണ് ഗുരു ദേവനെപ്പോലെയുള്ള സത്യദർശികൾ. സാക്ഷാത്കരിച്ചതോടെ ബോധ ത്തിന്റെ അൽപ്പരൂപങ്ങളായ ജീവപ്രപഞ്ചബോധങ്ങൾക്ക് പരസ്പരം യാതൊരു ഭേദവുമില്ലെന്നും അവർക്കു നിസ്സംശയം തെളിഞ്ഞു. അറി

യുന്നവനും സങ്കൽപ്പാത്മകമായ അറിവും ഒരേ ബോധത്തിന്റെ രൂപഭേദങ്ങൾമാത്രം. അക്കാര്യത്തിൽ ഒരു വാദത്തിനും ഇടമില്ലതന്നെ.

ഇതാണു പരമാർഥമെങ്കിൽ ചിലർ 'എന്റെ അറിവ്' എന്നു പറയുന്നതു തെറ്റല്ലേ? എന്റെ വീട്, എന്റെനാട് എന്നൊക്കെ പറയുന്നിടത്ത് ഞാനും വീടും മറ്റു ഭിന്നങ്ങളാണല്ലോ. അതുപോലെ 'എന്റെ അറിവ്' എന്നു പറയുന്നിടത്തും ഞാനും അറിവും ഭിന്നമാകണ്ടേ? ഈ സംശയത്തിനുത്തരമാണടുത്ത പദ്യം.

60. അറിവിനെയും മമതയ്ക്കധീനമാക്കി
പ്പറയുമിതിൻ പരമാർഥമോർത്തിടാതെ;
പറകിലുമപ്പരതത്ത്വമെന്നപോലീ-
യറിവറിയുന്നവനന്യമാകുവീല.

അറിവിനെയും-ബോധത്തെയും; ഇതിൻ പരമാർഥ മോർത്തിടാതെ-ബോധവും താനും ഒന്നുതന്നെ എന്ന വാസ്തവം ധരിക്കാതെ; മമതയ്ക്കധീനമാക്കി-'എന്റെ ബോധം' എന്നിങ്ങനെ മമതയ്ക്കു വിഷയമാക്കി; പറയും-അറിവില്ലാത്തവർ സംസാരിക്കും; പറകിലും-അജ്ഞാനം നിമിത്തം ഇങ്ങനെ പറഞ്ഞാലും; അപ്പരതത്ത്വമെന്നപോൽ-ആ പരമാത്മസാക്ഷാത്കാരത്തിലെന്നപോലെ; അറിവ്-ബോധം; അറിയുന്നവന്-ബോധസ്വരൂപനായ ജീവനിൽ നിന്നും; അന്യമാകുവീല-ഒരിക്കലും വേറായി നിലനിൽക്കുന്നില്ല.

ബോധത്തെയും ബോധവും താനും ഒന്നുതന്നെ എന്ന വാസ്തവം ധരിക്കാതെ 'എന്റെ ബോധം' എന്നിങ്ങനെ മമതയ്ക്കു വിഷയമാക്കി അറിവില്ലാത്തവർ സംസാരിക്കും. അജ്ഞത നിമിത്തം ഇങ്ങനെ പറഞ്ഞാലും ആ പരമാത്മ സാക്ഷാത്കാരത്തിലെന്നപോലെ ബോധം ബോധസ്വരൂപനായ ജീവനിൽനിന്നും ഒരിക്കലും വേറായി നിലനിൽക്കുന്നില്ല.

## അറിവറിയുന്നവനന്യമാകുവീല

'എന്റെ അറിവ്' എന്ന മട്ടിൽ പലരും അറിവിനെയും തന്റേതാക്കി സംസാരിക്കാറുണ്ട്. ഇവിടെ അവർക്കു പറ്റുന്ന തെറ്റ് അവരറിയുന്നില്ല. പരമാത്മസാക്ഷാത്കാരത്തിൽ അറിവും അറിയുന്നവനും ഒന്നായിത്തീരുന്നു. അതുപോലെ വ്യവഹാരദശയിലും ഇവ രണ്ടും ഒന്നുതന്നെയെന്നകാര്യം 'എന്റെ അറിവ്' എന്നു പറഞ്ഞു നടക്കുന്ന അജ്ഞൻ മനസ്സിലാക്കുന്നില്ല. 'ഞാൻ, ഞാൻ'എന്നിങ്ങനെ സകലരിലും സദാ സ്ഫുരിക്കുന്ന ജീവനാണല്ലോ എവിടെയും അറിയുന്നവൻ. 'ഞാൻ ഉണ്ട്' എന്നിങ്ങനെ സ്വയം ഉണ്മ അനുഭവിക്കുന്ന ഈ ജീവൻ ബോധമാണെന്നു തീർച്ച. ബോധത്തിനല്ലാതെ സ്വയം ഉണ്മയനുഭവിക്കാൻ മറ്റൊന്നിനും കഴിയുകയില്ല. ഈ 'ഞാനി'നെ കേന്ദ്രമാക്കിയാണു മറ്റു സകല അറിവുകളും ആവിർഭവിക്കുന്നത്. ബോധസ്വരൂപനായ 'ഞാനി'ല്ലയോ പിന്നെ അറിവൊന്നും തന്നെയില്ല. അതുകൊണ്ട് അറിവുകളെല്ലാം ബോധം തന്നെയാണ്. നാമരൂപാത്മകമായ അറിവുപോലും ഈ നിലയിൽ ബോധമാണ്. ഇതറിയാതെയാണ് അജ്ഞൻ ബോധത്തെത്തന്നെ 'എന്റെ ബോധം' എന്നിങ്ങനെ മമതാവിഷയമാക്കി സംസാരിക്കുന്നത്. ബോധമില്ലാത്തിടത്ത്

അറിവെന്തെങ്കിലും അനുഭവപ്പെടുന്നതായി ആർക്കെങ്കിലും തെളിയിക്കാൻ പറ്റുമോ? അതു സാദ്ധ്യമല്ലെങ്കിൽ അറിവും അറിയുന്ന 'ഞാനും' ഒന്നുതന്നെ യെന്നല്ലേ അർഥം? സൂര്യനില്ലാതെ വെളിച്ചമോ വെളിച്ചമില്ലാതെ സൂര്യനോ നിലനിൽക്കുന്നില്ല. അതുപോലെ ബോധമില്ലാതെ അനുഭവമോ അനുഭവമി ല്ലാതെ ബോധമോ നിലനിൽക്കുന്നില്ല. ഇതിന്റെയർഥം സൂര്യനും വെളിച്ച വുംപോലെ ബോധവും അനുഭവവും ഒന്നാണെന്നല്ലേ? എങ്കിലും ഇക്കാര്യം വേണ്ടപോലെ ധരിക്കാതെ ചിലർ 'സൂര്യ'ന്റെ വെളിച്ചം എന്നു പറയാറുണ്ട്. ഈ പറച്ചിൽ അജ്ഞതയുടെ ഫലമാണ്. അതുപോലെ 'ഞാനും അറിവും' ഒന്നായിരിക്കേ 'എന്റെ അറിവ്' എന്നിങ്ങനെ ഭേദബുദ്ധിയെ ഉളവാക്കുന്ന വ്യവ ഹാരം അജ്ഞതയുടെ ഫലമാണ്.

ഒരു ബോധസത്തയെ കേന്ദ്രമാക്കിയല്ലാതെ യാതൊരു പ്രഞ്ചഘടക ത്തിനും നിലനിൽപ്പില്ല. ബോധസത്തയില്ലാത്ത കല്ലും കട്ടയുമൊക്കെ നില നിൽക്കുന്നില്ലേയെന്നു ചിലർ ചോദിച്ചേക്കാം. കല്ലും കട്ടയും അവ സ്വയം നില നിൽക്കുന്നതായി ഒരിക്കലും അറിയുന്നില്ല. അങ്ങനെ അവയ്ക്കു സ്വന്തം നിലനിൽപ്പില്ലെങ്കിൽ സ്വയം നിലനിൽക്കാത്തതിനു ലോകത്തിന്റെ നിലനിൽപ്പു പ്രശ്നവുമല്ല. പിന്നെ അവയൊക്കെ ആർക്കാണുള്ളതായി തോന്നുന്നത്? ആരിൽ ബോധം വർത്തിക്കുന്നുവോ അയാൾക്ക്. ചുരുക്കത്തിൽ ബോധസ ത്തയോടുകൂടിയല്ലാതെ ഉണ്മ ഒരിടത്തും അനുഭൂതിവിഷയമാകുന്നില്ല. അതു കൊണ്ടുതന്നെ സകല പദാർഥസത്തകളും ബോധത്തിലുളവാകുന്ന ദൃശ്യ ങ്ങളാണെന്നു കാണേണ്ടതാണ്. ഇക്കാര്യമാണു ഗുരുദേവൻ അടുത്ത പദ്യ ത്തിൽ പ്രതിപാദിക്കുന്നത്.

61. വെളിവിഷയം വിലസുന്നു വേറുവേറാ-
യളവിടുമിന്ദ്രിയമാർന്നു തന്റെ ധർമം
ജളതയതിങ്ങു ദിഗംബരാദി നാമാ-
വലിയൊടുയർന്നറിവായി മാറിടുന്നു.

വെളിവിഷയം-പുറമേ കാണുന്ന പദാർഥങ്ങൾ; വേറുവേറായ്-ഭിന്നഭി ന്നമായി; അളവിടുമിന്ദ്രിയമാർന്നു-അവയെ വേർതിരിച്ചു കാണിക്കുന്ന ഇന്ദ്രി യങ്ങളോടുചേർന്ന്; വിലസുന്നു-അനുഭവപ്പെടുന്നു; തന്റെ ധർമം- ഇന്ദ്രിയ ത്തിന്റെ ധർമമോ; ജളത-ജഡത്വം അഥവാ അജ്ഞതയാണ്; അത്-ആ അജ്ഞ ത; ഇങ്ങ്-ഈ ലോകത്ത്; ദിഗംബരാദി-ദിക്ക്, ആകാശം എന്നു തുടങ്ങി; നാമാ വലിയൊടുയർന്ന്-നാമങ്ങളംഗീകരിച്ചുകൊണ്ട്; അറിവായി മാറിടുന്നു-പദാർഥ ബോധമായി പ്രകാശിക്കുന്നു.

പുറമേകാണുന്ന പദാർഥങ്ങൾ ഭിന്നഭിന്നമായി അവയെ വേർതിരിച്ചു കാണിക്കുന്ന ഇന്ദ്രിയങ്ങളോടുചേർന്ന് അനുഭവപ്പെടുന്നു. ഇന്ദ്രിയത്തിന്റെ ധർമമോ ജഡത്വം അഥവാ അജ്ഞതയാണു. ആ അജ്ഞത ഈലോകത്ത് ദിക്ക്, ആകാശം എന്നു തുടങ്ങി നാമങ്ങളംഗീകരിച്ചു കൊണ്ട് പദാർഥബോ ധമായി പ്രകാശിക്കുന്നു.

**തന്റെ ധർമം ജളത**

ഓരോരുത്തരുടെയും ഉള്ളിൽ പ്രവർത്തിക്കുന്ന ബോധം പഞ്ചേന്ദ്രിയങ്ങൾ വഴി പുറത്തേയ്ക്കു വരുമ്പോഴാണല്ലോ വിവിധ ദൃശ്യാനുഭവങ്ങളുളവാകുന്നത്. പഞ്ചേന്ദ്രിയങ്ങൾ ശബ്ദസ്പർശരൂപരസഗന്ധങ്ങളെ അനുഭവിക്കുന്നതുകൊണ്ടാണ് സകല ദൃശ്യാനുഭവങ്ങളും ഉളവാകുന്നതെന്നകാര്യം ആർക്കും നിഷേധിക്കാനൊക്കുകില്ല. അങ്ങനെയാണെങ്കിൽ ഒരേ ബോധത്തെ ശബ്ദസ്പർശാദികളുടെ ബോധങ്ങളാക്കി വിഭജിക്കുന്നത് ഇന്ദ്രിയങ്ങളാണെന്നു വ്യക്തം. ഇങ്ങനെ ഇന്ദ്രിയങ്ങൾ ഏകവും അഖണ്ഡവുമായ ബോധസത്തയെ അൽപ്പങ്ങളാക്കി വേർപെടുത്തി പൂർണത നഷ്ടപ്പെടുത്തുന്നതുകൊണ്ടുതന്നെ ഈ ഇന്ദ്രിയങ്ങൾ അജ്ഞാന ധർമത്തോടു കൂടിയവയാണെന്നു ബോധ്യപ്പെടുന്നു. ഒരാൾ ദൂരദർശിനിയോ സൂക്ഷ്മദർശിനിയോ ഉപയോഗിച്ചു പ്രപഞ്ചത്തെ നോക്കിയാൽ പ്രപഞ്ചസ്വരൂപം ആകെ മാറിക്കാണും. ഈ കാഴ്ച സത്യമാണെന്നു പറയാൻ പറ്റുമോ? ഉപകരണങ്ങളിൽക്കൂടി കാണുന്നതൊക്കെ ഉപകരണങ്ങൾ കാട്ടിത്തരുന്ന കാഴ്ചകളാണ്. അതുപോലെ ബോധസത്ത ഇന്ദ്രിയങ്ങളാകുന്ന ഉപകരണങ്ങളെ സ്വീകരിക്കുമ്പോൾ തൽക്കാലത്തേക്കാവിർഭവിക്കുന്നതാണു പ്രപഞ്ചാനുഭൂതി. ഉപകരണങ്ങളെ അകറ്റിയാൽ അനുഭവത്തിന്റെ സ്വരൂപംമാറും. അപ്പോൾ അത് അഖണ്ഡാദ്വയബോധമായി അവശേഷിക്കും. ഉപകരണങ്ങൾ വന്നാൽ ആ ബോധംതന്നെ ദിഗംബരാദിനാമങ്ങളോടെ പ്രപഞ്ചപ്രതിഭാസങ്ങളായി അനുഭവപ്പെടും. ഗുരുദേവനെപ്പോലെയുള്ള കരുത്തുറ്റ വേദാന്തികൾ ആവർത്തിച്ചു പരീക്ഷിച്ചു സത്യമെന്നു ബോദ്ധ്യപ്പെട്ടിട്ടുള്ള പ്രപഞ്ചരഹസ്യമാണിതെന്നോർക്കേണ്ടതാണ്.

ഇങ്ങനെ ഇന്ദ്രിയങ്ങൾ ബോധസത്തയുടെ അഖണ്ഡ സ്വഭാവത്തെ മറച്ചുകളഞ്ഞിട്ട് അൽപ്പാൽപ്പങ്ങളായ അറിവുകളെ ഉളവാക്കുന്നു. ഓരോ ഇന്ദ്രിയവും നീ നിന്നെ അറിയരുത്; നേരമറിച്ച് ശബ്ദത്തെ അറിയൂ; രൂപത്തെയറിയൂ എന്നു ബോധസ്വരൂപനായ ആത്മാവിനെ പ്രേരിപ്പിക്കുന്നു. ഈ അൽപ്പജ്ഞാനങ്ങളോ നശ്വരങ്ങളും അതു കൊണ്ടുതന്നെ ദുഃഖപ്രദങ്ങളും. അൽപ്പങ്ങളെ ത്യജിച്ചിട്ടുളവാകുന്ന പൂർണജ്ഞാനമാകട്ടെ സച്ചിദാനന്ദസ്വരൂപമാണ്. മനനധ്യാനങ്ങൾ കൊണ്ടു മാത്രമേ ആ പരമപദത്തിലെത്താൻ പറ്റൂ. അടുത്തപദ്യം നോക്കുക.

62. പരവശനായ് പരതത്ത്വമെന്റെതെന്നോർ–
ക്കരുതരുതെന്നു കഥിപ്പതൊന്നിനാലേ
വരുമറിവേതു, വരാ കഥിപ്പതാലേ
പരമപദം പരിചിന്തചെയ്തിടേണം.

പരവശനായ്–ഇന്ദ്രിയോപകരണങ്ങൾക്ക് അടിമപ്പെട്ട്; പരതത്ത്വം–പരമാത്മതത്ത്വം; എന്റെതെന്ന്–എന്റെ സ്വരൂപമാണെന്ന്; ഓർക്കരുത് അരുത്–സ്മരിക്കുകപോലും അരുത്; എന്നു കഥിപ്പതൊന്നിനാലേ–എന്നു പറയുന്നതരത്തിൽ; വരുമറിവേത്–പ്രകടമാകുന്ന അൽപ്പജ്ഞാനം എത്ര നിസ്സാരം; വരാ കഥിപ്പ

താലേ-പറഞ്ഞു നടക്കുന്നതുകൊണ്ടു വരുന്നതല്ല പരമാത്മജ്ഞാനം; പരമ പദം-പരമസത്യസ്ഥിതി; പരിചിന്ത ചെയ്തിടേണം-സദാ വിചാരം ചെയ്തുറ പ്പിക്കണം.

ഇന്ദ്രിയോപകരണങ്ങൾക്ക് അടിമപ്പെട്ട് പരമാത്മതത്ത്വം എന്റെ സ്വരൂപമാണെന്ന് സ്മരിക്കുകപോലും അരുത് എന്നു പറയുന്ന തരത്തിൽ പ്രകടമാകുന്ന അൽപ്പജ്ഞാനം എത്ര നിസ്സാരം? പറഞ്ഞു നടക്കുന്നതു കൊണ്ടു വരുന്നതല്ല പരമാത്മജ്ഞാനം. പരമസത്യസ്ഥിതി സദാ വിചാരം ചെയ്തുറപ്പിക്കണം.

## പരമപദം പരിചിന്തചെയ്തിടേണം

ആത്മാവ് ഇന്ദ്രിയങ്ങൾക്കുവഴങ്ങി പരവശമായിത്തീരുന്നു. അപ്പോഴുണ്ടാകുന്നവയാണു ബാഹ്യവിഷയങ്ങളെക്കുറിച്ചുള്ള അറിവുകൾ. ഈ അറിവുകൾ ഇടയ്ക്കുനിന്നുകൊണ്ട് പ്രഞ്ചസത്യമായ പരമാത്മതത്ത്വമാണു താൻ എന്ന വസ്തു ഓർമിക്കരുതേയെന്ന് ആത്മാവിനെ നിരന്തരം പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു. ഈ പ്രേരണയിൽപെട്ടുണ്ടാകുന്ന അറിവുകൾ നശ്വരങ്ങളും ദുഃഖപ്രദങ്ങളുമാണ്. പരതത്ത്വസാക്ഷാത്കാരം വെറും പറച്ചിൽകൊണ്ടു മാത്രം ലഭ്യമാകുന്നതല്ല. ആത്മസ്വരൂപം നിരന്തരം മനനംചെയ്തുറപ്പിക്കുന്നതുകൊണ്ടു മാത്രമേ അതിനെ സാക്ഷാത്കരിക്കാൻ പറ്റൂ. ആത്മശക്തി സ്പന്ദിച്ചു രൂപം നൽകിയവയാണ് ഇന്ദ്രിയങ്ങൾ. പഞ്ചഭൂതങ്ങളുടെ സാത്ത്വികാംശങ്ങളിൽ നിന്നാണു ജ്ഞാനേന്ദ്രിയങ്ങൾ രൂപം കൊണ്ടിട്ടുള്ളത്. എന്നാൽ ഈ ഇന്ദ്രിയങ്ങൾ രൂപം കൊണ്ടിട്ടുള്ളത്. എന്നാൽ ഇന്ദ്രിയങ്ങൾ ആത്മാവിനെ മറന്നിട്ട് പുറമെയുള്ള വിഷയങ്ങളിൽ തെണ്ടിത്തിരിയാൻ തുടങ്ങി. ഈ നന്ദികേടു കണ്ടിട്ട് ആത്മാവ് അവയെ എന്നെന്നേയ്ക്കുമായി തന്റെ സാന്നിദ്ധ്യത്തിൽനിന്നും ഒഴിവാക്കിയെന്നാണു കഠോപനിഷത്തു ഭാവനാസമ്പന്നമായി പ്രസ്താവിക്കുന്നത്:

*പരാഞ്ചിഖാനിവ്യതൃണത്സ്വയംഭൂഃ*
*തസ്മാത്പരാങ്പശ്യതിനാന്തരാത്മൻ*
*കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ-*
*ദാവൃത്തചക്ഷുരമൃതത്വമിച്ഛൻ.*

*കഠോ. 4-1-1*

'അന്യവിഷയങ്ങളെ തെണ്ടിനടന്ന ഇന്ദ്രിയങ്ങളെ ആത്മാവു ശിക്ഷിച്ചു. ഇനിമേൽ തന്റെ മുൻപിലേയ്ക്കു കടക്കരുതെന്നായിരുന്നു ശിക്ഷ. അന്നുമുതൽ ഇന്ദ്രിയങ്ങൾ പുറത്തുള്ള നശ്വരപദാർഥങ്ങളെത്തന്നെ ആശ്രയിച്ചു കഴിയുകയാണ്; അതുകൊണ്ട് ഇന്ദ്രിയങ്ങളെ ജയിച്ചു കീഴടക്കിയാൽ മാത്രമേ ആത്മസ്വരൂപം വെളിപ്പെടൂ. അവയുടെ പിടിയിൽപ്പെട്ടുഴലുന്നയാൾ നശ്വരങ്ങളായ പ്രപഞ്ചദൃശ്യങ്ങളെ മാത്രമേ അറിയൂ. അല്ലാതെ ആത്മതത്ത്വത്തെയറിയുന്നില്ല. ധീരന്മാർ അമൃതത്വം വരിക്കാനായി ഇന്ദ്രിയങ്ങളെ വിഷയങ്ങ

ളിൽനിന്നും പിൻതിരിപ്പിച്ച് അന്തർമുഖരായി ആത്മതത്വം വിചാരംചെയ്തു കണ്ടെത്തുന്നു. അദ്വൈതതത്ത്വ വിചാരമാണ് ആത്മതത്ത്വം കണ്ടെത്താനുള്ള രാജപാത. അതുകൊണ്ടാണ് 'പരമപദം പരിചിന്ത ചെയ്തിടേണം' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

ഇങ്ങനെയാണെങ്കിൽ പരമതത്ത്വം സാക്ഷാത്കരിച്ചനുഭവിക്കുന്നവരുടെ അറിവിന്റെ സ്ഥിതിയെന്താണ്? ഈ ചോദ്യത്തിനുത്തരമാണടുത്ത പദ്യം.

63. അറിവിലിരുന്നപരമത്വമാർന്നിടാതീ–
യറിവിനെയിങ്ങറിയുന്നതെന്നിയേതാൻ
പരവശനായറിവീല പണ്ഡിതൻ തൻ
പരമരഹസ്യമിതാരു പാർത്തിടുന്നു.

അറിവിലിരുന്ന്–സദാ അഖണ്ഡബോധാനുഭവത്തിൽ വർത്തിച്ചുകൊണ്ട്; അപരത്വമാർന്നിടാതെ–അന്യഭാവം കൈക്കൊള്ളാതെ; ഈ അറിവിനെ–താനുഭവിക്കുന്ന അഖണ്ഡബോധത്തെത്തന്നെ; ഇങ്ങറിയുന്നതെന്നിയേ–ഈ ലോകത്തെന്തിലും കണ്ടനുഭവിക്കുകയെന്നുള്ളതല്ലാതെ; പരവശനായി–ഇന്ദ്രിയങ്ങൾക്കു വശപ്പെട്ട്; അറിവീല–അൽപ്പവിഷയങ്ങളെ അറിയുന്നതേയില്ല; പണ്ഡിതൻതൻ–ഒരു ബ്രഹ്മനിഷ്ഠന്റെ; പരമരഹസ്യം–ആന്തരമായ ഈ അനുഭവരഹസ്യം; ഇതാരു പാർത്തിടുന്നു–ഒരു സാധാരണ ലൗകികനു വെളിപ്പെട്ടുകിട്ടുന്നതേയല്ല.

സദാ അഖണ്ഡബോധാനുഭവത്തിൽ വർത്തിച്ചു കൊണ്ട് അന്യഭാവം കൈക്കൊള്ളാതെ താനനുഭവിക്കുന്ന അഖണ്ഡബോധത്തെത്തന്നെ ഈ ലോകത്തെന്തിലും കണ്ടനുഭവിക്കുകയെന്നുള്ളതല്ലാതെ ഇന്ദ്രിയങ്ങൾക്കു വശപ്പെട്ട് അൽപ്പവിഷയങ്ങളെ അറിയുന്നതേയില്ല. ഒരു ബ്രഹ്മനിഷ്ഠന്റെ ആന്തരമായ ഈ അനുഭവരഹസ്യം ഒരു സാധാരണ ലൗകികന് വെളിപ്പെട്ടു കിട്ടുന്നതേയല്ല.

## പരമരഹസ്യമിതാരു പാർത്തിടുന്നു

അഖണ്ഡബോധസ്വരൂപമായ പരമാത്മാവിനെ സാക്ഷാത്കരിച്ചയാൾ ആ അഖണ്ഡബോധവുമായി ഏകീഭവിക്കുന്നു. അപ്പോൾ അറിവും അറിയുന്ന താനും രണ്ടാണെന്നതോന്നലേ ഉണ്ടാകുന്നില്ല. അവിടെ സർവത്ര ബോധം ബോധത്തെമാത്രമേ അറിയുന്നുള്ളൂ. അവിടെ ബോധം അന്യങ്ങളായ ഇന്ദ്രിയങ്ങൾക്കു വശപ്പെട്ട് ഒന്നും തന്നെയറിയുന്നില്ല. സത്യനിഷ്ഠന്മാരുടെ ഈ അനുഭൂതിരഹസ്യം സാധാരണക്കാർക്കൊരിക്കലും പിടികിട്ടുകയില്ല. ജീവബ്രഹ്മൈക്യമനുഭവിച്ച് അഖണ്ഡബോധസ്വരൂപമായി അവശേഷിക്കുന്ന അവസ്ഥയാണു പൂർണസാക്ഷാത്കാരം. സമാധി ദശയിൽ ഈ അനുഭവം നേടിയ ബ്രഹ്മനിഷ്ഠൻ വ്യുത്ഥാന ദശയിൽ വ്യവഹാരരംഗത്തുപോലും സർവം ബ്രഹ്മസ്വരൂപം എന്നനുഭവിക്കുന്നു. 'പണ്ഡാ' എന്നതിനു ബ്രഹ്മജ്ഞാനം എന്നാണർഥം. പണ്ഡയുള്ളയാളാണു പണ്ഡിതൻ. പണ്ഡിതലക്ഷണം ഗീതയിൽ വിവരിക്കുന്നതു നോക്കുക:–

*വിദ്യാവിനയസമ്പന്നേ*
*ബ്രാഹ്മണേ ഗവി ഹസ്തിനി*
*ശുനിചൈവ ശ്വപാകേ ച*
*പണ്ഡിതാഃ സമദർശിനഃ*

*ഭഗ. ഗീത. 5-18*

'വിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനിലും പശുവിലും ആനയിലും പട്ടിയിലും ചണ്ഡാലനിലും ഒരേ ബ്രഹ്മസത്യത്തെ ദർശിക്കുന്നയാളാണ് പണ്ഡിതൻ'. പരമകാരണത്തെ നേരിട്ടു കണ്ടിട്ട് ആ കാരണം തന്നെയാണു പ്രപഞ്ചനാമരൂപങ്ങളായി കാണപ്പെടുന്നതെന്നുറപ്പുവന്ന ഒരു സത്യനിഷ്ഠനു ഈ അനുഭവം വ്യവഹാരവേളയിൽ പോലും അനായാസമാണ്. ഗുരുദേവനെപ്പോലെയുള്ള ജീവന്മുക്തന്മാരുടെ ലോകസംഗ്രഹപ്രവർത്തനങ്ങളെ ഈ അനുഭവത്തിന്റെ പശ്ചാത്തലത്തിൽ വിലയിരുത്തിക്കാണേണ്ടതാണ്. സാക്ഷാത്കാരം നേടിയശേഷം തന്റെ ജീവിതത്തിൽ ഉടനീളം നിന്ന സ്വാനുഭവം തന്നെയാണു ഗുരുദേവൻ ഈ ശ്ലോകത്തിൽ വിവരിച്ചിരിക്കുന്നത്. പക്ഷെ ഗുരുദേവനുമായി അടുത്തു കഴിഞ്ഞിരുന്നവരിൽ അപൂർവം പേർക്കു മാത്രമേ ആ സ്ഥിതപ്രജ്ഞന്റെ ഈ അനുഭവരഹസ്യം പിടികിട്ടിയിരുന്നുള്ളൂ.

ഈ അനുഭൂതി നേടാനുള്ള രാജപാത വ്യക്തമാക്കുകയാണടുത്തതിൽ. അതോടൊപ്പം വേദാന്ത നിയമങ്ങൾ അലംഘനീയമായ ഫലദായകങ്ങളാണെന്നും പ്രഖ്യാപിക്കുന്നു.

64. പ്രതിവിഷയം പ്രതിബന്ധമേറിമേവു-
ന്നിതിനെ നിജസ്മൃതിയേ നിരാകരിക്കൂ
അതിവിശദസ്മൃതിയാലതീതവിദ്യാ-
നിധി തെളിയുന്നിതിനില്ല നീതിഹാനി.

പ്രതിവിഷയം-ഓരോ ബാഹ്യദൃശ്യവും; പ്രതിബന്ധമേറിമേവുന്നു-ആത്മാനുഭവത്തിനു തടസ്സമായി വർത്തിക്കുന്നു; ഇതിനെ-ബാഹ്യവിഷയമുണ്ടാക്കുന്ന ഈ പ്രതിബന്ധത്തെ; നിജസ്മൃതിയേ-ആത്മസ്വരൂപസ്മരണ ഒന്നുമാത്രമേ; നിരാകരിക്കൂ-പുറംതള്ളാൻ ശക്തമാവൂ; അതിവിശദസ്മൃതിയാൽ-മനനധ്യാനപൂർവകം വ്യക്തമായ സ്വരൂപസ്മൃതി ശീലിച്ചാൽ; അതീതവിദ്യാനിധി-എല്ലാറ്റിനും പരമകാരണമായി വർത്തിക്കുന്ന അഖണ്ഡബോധസ്വരൂപമായ ജ്ഞാനനിധി; തെളിയുന്നു-വ്യക്തമായി പ്രകാശിക്കാൻ ഇടവരുന്നു; ഇതിനില്ല നീതിഹാനി-ഈ നിയമത്തിന് ഒരിക്കലും മാറ്റമില്ല.

ഓരോ ബാഹ്യദൃശ്യവും ആത്മാനുഭവത്തിനു തടസ്സമായി വർത്തിക്കുന്നു. ബാഹ്യവിഷയമുണ്ടാക്കുന്ന ഈ പ്രതി ബന്ധത്തെ ആത്മരൂപസ്മരണ ഒന്നുമാത്രമേ പുറം തള്ളാൻ ശക്തമാവൂ. മനനധ്യാനപൂർവകം വ്യക്തമായ സ്വരൂപസ്മൃതി ശീലിച്ചാൽ എല്ലാറ്റിനും പരമകാരണമായി വർത്തിക്കുന്ന അഖണ്ഡബോധസ്വരൂപമായ ജ്ഞാനനിധി വ്യക്തമായി പ്രകാശിക്കാൻ ഇടവരുന്നു. ഈ നിയമത്തിന് ഒരിക്കലും മാറ്റമില്ല.

## തെളിയുന്നിതിനില്ല നീതിഹാനി

ബാഹ്യവിഷയങ്ങൾ ജഡങ്ങളാണ്. ബോധമാണു സത്യസ്വരൂപം. 'ഞാനുണ്ട്' എന്നിങ്ങനെ ഉണ്മ അനുഭവിക്കുന്ന ബോധാംശം സകലർക്കും ഉള്ളിൽ സദാ പ്രകാശിച്ചു കൊണ്ടിരിക്കുകയുംചെയ്യുന്നു. പിന്നെയെന്തു കൊണ്ടാണ് 'ഞാൻ ബോധമാണ്' എന്ന സത്യം സകലരും സ്മരിക്കാത്തത്? ബാഹ്യവിഷയങ്ങളായ ജഡങ്ങളെക്കണ്ട് അവ സത്യമാണെന്നു ഭ്രമിച്ചുപോകുന്നതാണിതിനു കാരണം. ജഡം സത്യമാണെന്നുള്ള തോന്നൽ ബോധസ്വരൂപമായ ആത്മാവിന്റെ വിസ്മരണത്തിൽ കലാശിക്കുന്നു. ഈ ആത്മവിസ്മൃതി തന്നെയാണ് അവിദ്യ. വിസ്മരണദശയിലും ആത്മാവു ബോധമായിത്തന്നെ നിലകൊള്ളുന്നു എന്നതാണു വസ്തുത. ഒരു സാധനം ഒരിടത്തു സൂക്ഷിച്ചു വച്ചിട്ടു മറന്നുപോയാലും ആ സാധനം അവിടെത്തന്നെ ഉണ്ടായിരിക്കുമെന്നുള്ളതു തീർച്ചയാണല്ലോ വിസ്മരണം ഒരിടത്തും വസ്തുസ്ഥിതിയെ മാറ്റിമറിക്കുന്നില്ലെന്നു താൽപ്പര്യം. ജഡബന്ധംകൊണ്ടുണ്ടാകുന്ന ബോധവിസ്മരണം ഒഴിവാക്കാൻ എന്താണുപായം? മറവി ഒഴിവാക്കാനെന്താണുപായം? ശാന്തചിത്തനായിരുന്നു മറന്നുപോയകാര്യം ഓർമിക്കുകയല്ലാതെ മറ്റെന്താണുപായം? ഇക്കാര്യത്തിൽ പറ്റുമെങ്കിൽ അറിയാവുന്നവരുടെ സഹായം കൂടി തേടിക്കൊള്ളുക. അപ്പോൾ ജഡപ്രതിബന്ധംകൊണ്ടുണ്ടായ ആത്മവിസ്മൃതി പരിഹരിക്കാൻ ശാന്തമായ ആത്മസ്മൃതിതന്നെയാണുപായം. ഇക്കാര്യമാണു ഗുരുദേവൻ 'പ്രതിബന്ധമേറിമേവുന്നിതിനെ നിജസ്മൃതിയേ നിരാകരിക്കൂ' എന്ന ഭാഗംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. ഇവിടെ 'നിജസ്മൃതി' എന്നതിന് ആത്മസ്മൃതി എന്നർഥം. 'ഞാൻ ജഡമല്ല, ബോധമാണ്' എന്നിങ്ങനെ ജഡത്വം നിഷേധിച്ച് ബോധസ്വരൂപം സ്മരിക്കുന്നതാണു നിജസ്മൃതി. ഈ സ്മൃതി ഉറപ്പിക്കാൻ സഹായകമായി ഗുരുവിനെയും ശാസ്ത്രത്തെയും ഒക്കെ അംഗീകരിക്കാവുന്നതാണ്. ഗുരുശാസ്ത്രസഹായത്തോടുകൂടി നിജസ്മൃതി അതിവിശദമായിത്തീരുന്നതോടെ പ്രപഞ്ചകാര്യങ്ങൾക്കു മുഴുവൻ ആശ്രയമായി വർത്തിക്കുന്ന ആനന്ദഘനമായ അഖണ്ഡബോധം വ്യക്തമായി തെളിഞ്ഞുകിട്ടും. ഈ അഖണ്ഡബോധംതന്നെയാണ് 'അതീതവിദ്യാനിധി'. ഗുരു ശാസ്ത്രസഹായത്തോടുകൂടിയുള്ള അതിവിശദസ്മൃതി അതീതവിദ്യാനിധിയെ തെളിയിക്കുമെന്നുള്ള നിയമം ഭാരതത്തിൽ സഹസ്രാബ്ദങ്ങളായി പരീക്ഷിച്ചുറപ്പിക്കപ്പെട്ടു പോന്നിട്ടുള്ളതാണ്. സ്വയം പരീക്ഷിച്ചു തെളിഞ്ഞതു കൊണ്ടാണു ഗുരുദേവൻ 'ഇതിനില്ല നീതിഹാനി' എന്നുറപ്പായി പ്രഖ്യാപിച്ചിരിക്കുന്നത്.

പ്രപഞ്ചഘടകങ്ങൾ മുഴുവൻ ഒരേ കാരണസത്തയിൽ രൂപംകൊള്ളുന്നതാണെങ്കിൽ അതിൽപ്പെട്ട മനുഷ്യന് സകല പ്രപഞ്ചരഹസ്യവും തീർച്ചയായും അറിയാൻ കഴിയും. ആ കാരണസത്തയെമാത്രം അതിൽനിന്നും മാറിനിന്നു കൊണ്ടു പൂർണമായറിയാൻ സാദ്ധ്യമല്ല. ഇക്കാര്യം ഗുരുദേവൻ ഇങ്ങനെ പ്രതിപാദിക്കുന്നു.

65. ഒരു കുറിനാമറിയാത്തതൊന്നുമിങ്ങി-
ല്ലുരുമറവാലറിവീലുണർന്നിതെല്ലാം
അറിവവരില്ലതിരറ്റതാകയാലീ-
യരുമയെയാരറിയുന്നഹോ! വിചിത്രം.

ഒരുകുറി-ഒന്നാലോചിച്ചാൽ; നാമറിയത്തതൊന്നു-നമുക്കറിയാൻ കഴിയാത്തതായി യാതൊന്നും; ഇങ്ങില്ല-ഈ പ്രപഞ്ചത്തിലില്ല; ഉരുമറവാലറിവീല-മായയുടെ മറയുള്ളതുകൊണ്ട് എല്ലാവർക്കും എപ്പോഴും അതു സാധിക്കുന്നില്ല; ഉണർന്നു-വ്യക്തമായ സത്യാനുഭവം വന്നു കഴിഞ്ഞാൽ പിന്നെ; ഇതെല്ലാം അറിവവരില്ല-ഈ ദ്വൈത പ്രപഞ്ചത്തെ അവർ ഇങ്ങനെ അനേകമായി അറിയുന്നവരായിരിക്കുകയില്ല; അതിരറ്റതാകയാൽ-പരമസത്യം ആദ്യന്തരഹിതമായതുകൊണ്ട്; ഈ അരുമയെ-ആനന്ദനിധിയായ ഈ സത്യത്തെ; ആരറിയുന്നു-മാറിനിന്നുകൊണ്ടു പൂർണമായി ആർക്കറിയാൻ കഴിയും? അഹോ! വിചിത്രം-ആശ്ചര്യമെന്നേ പറയേണ്ടൂ.

ഒന്നാലോചിച്ചാൽ നമുക്കറിയാൻ കഴിയാത്തതായി യാതൊന്നും ഈ പ്രപഞ്ചത്തിലില്ല. മായയുടെ മറയുള്ളതുകൊണ്ട് എല്ലാവർക്കും എപ്പോഴും അതു സാധിക്കുന്നില്ല. വ്യക്തമായ സത്യാനുഭവം വന്നുകഴിഞ്ഞാൽ പിന്നെ ഈ ദ്വൈതപ്രപഞ്ചത്തെ അവർ ഇങ്ങനെ അനേകമായി അറിയുന്നവരായിരിക്കുകയില്ല. പരമസത്യം ആദ്യന്തരഹിതമായതുകൊണ്ട് ആനന്ദനിധിയായ ഈ സത്യത്തെ മാറിനിന്നുകൊണ്ടു പൂർണമായി ആർക്കറിയാൻ കഴിയും? ആശ്ചര്യമെന്നേ പറയേണ്ടൂ.

## നാമറിയാത്തതൊന്നുമിങ്ങില്ല

സത്യാനുഭവത്തിലെ അനേകം രഹസ്യങ്ങൾ ഗുരുദേവൻ ശ്ലോകത്തിൽ ഉള്ളടക്കം ചെയ്തിരിക്കുന്നു. ഇവിടെ 'നാമറിയാത്തത്' എന്നതിന് 'നമുക്കറിയാൻ കഴിയാത്തത്' എന്നാണർഥം. പ്രപഞ്ചത്തിന്റെ പരമകാരണമായ സത്യത്തെ അന്വേഷിച്ചു മുന്നോട്ടു നീങ്ങുന്ന ഒരാൾക്ക് അറിയാൻ കഴിയാത്തതായി ഈ ലോകത്തു യാതൊന്നും തന്നെ ഉണ്ടായിരിക്കുന്നില്ല. ഒരു സത്യാന്വേഷിക്ക് കാരണരൂപത്തിലും കാര്യരൂപത്തിലും പ്രപഞ്ചത്തെ പൂർണമായി അറിയാൻ കഴിയും. പരമകാരണമായ സത്യം തെളിയുന്നതോടെ അനേകമായിക്കാണപ്പെടുന്ന പ്രപഞ്ചകാര്യരൂപം മുഴുവൻ ആ പരമകാരണമല്ലാതെ മറ്റൊന്നുമല്ലെന്നറിയുന്നതാണു കാരണരൂപത്തിലുള്ള പൂർണമായ പ്രപഞ്ചവിജ്ഞാനം. പാത്രങ്ങളെയെല്ലാം മണ്ണുതന്നെയെന്നറിയുന്നതുപോലെ. ഇനിയും സമാധ്യനുഭവത്തിന്റെ വിവിധ ഘട്ടങ്ങളിൽ അനേകമായിക്കാണപ്പെടുന്ന കാര്യപ്രപഞ്ചത്തെ പ്രത്യേകം പ്രത്യേകമായറിയാനും വേണമെങ്കിൽ ഒരു യോഗിക്കു പ്രയാസമില്ല. മനസ്സിനെ സൂര്യനിൽ സംയമനം ചെയ്തു സമാധിനിഷ്ഠമാക്കിയാൽ ഭുവനജ്ഞാനമുണ്ടാകുമെന്നു പതഞ്ജലി തന്റെ യോഗസൂത്രത്തിലെ സിദ്ധിപാദത്തിൽ വെളിപ്പെടുത്തിയിരിക്കുന്നു. 'ധർമ്മമേഘ' സമാധി എന്ന ഒരു പ്രത്യേക സമാധ്യനുഭവത്തിൽ ഒരു യോഗിക്ക് പ്രപഞ്ചവിജ്ഞാനം മുഴുവൻ പകർന്നുകിട്ടുന്നു എന്ന് ശ്രീശങ്കരഭഗവത്പാദർ 'പ്രബോധ സുധാകരം' എന്ന കൃതിയിൽ വെളിപ്പെടുത്തിയിരിക്കുന്നു:-

*നിത്യാനന്ദസുധാനിധേരധിഗതഃ*
*സന്നീലമേഘഃ സതാം*
*ഔത്കണ്ഠ്യപ്രബലപ്രഭഞ്ജനഭരൈ-*
*രാകർഷിതോവർഷതി*
*വിജ്ഞാനാമൃതമത്ഭുതം നിജവചോ-*
*ധാരാഭിരാരാദിദം*
*ചേതശ്ചാതകചേന്നവാഞ്ഛസിമൃഷാ-*
*ക്രാന്തോസി സുപ്തോസി കിം?*

'സവികൽപ്പസമാധിയിൽ ഒരു പ്രത്യേക ഘട്ടത്തിൽ നിത്യാനന്ദാമൃത സമുദ്രമായ പരമാത്മാവിൽനിന്നും ഒരു നീലമേഘം പൊന്തിവരുന്നു. സമാധിസ്ഥനായ യോഗിയുടെ ഉത്കണ്ഠയാകുന്ന കാറ്റുതട്ടി ഉയരുന്ന ആ മേഘം വർഷമാരംഭിക്കുന്നു. അത്ഭുതകരമായ പ്രപഞ്ചവിജ്ഞാനമാണതു വർഷിക്കുന്നത്. വിജ്ഞാനം നിറഞ്ഞുതുളുമ്പുന്ന ശബ്ദപ്രവാഹമാണാവർഷം. യോഗിയുടെ സമാധി പ്രജ്ഞയിൽ തന്നെയാണതു സംഭവിക്കുന്നത്. ഹൃദയമാകുന്ന ചാതകമേ, ഈ വർഷധാര നീ പാനം ചെയ്യുന്നില്ലെങ്കിൽ നീ അജ്ഞതയിൽ ആണ്ടുകിടന്നുറങ്ങുകയായരിക്കും.' ശ്രീവിവേകാനന്ദസ്വാമികൾക്ക് സമാധിദശയിൽ ഇങ്ങനെ പ്രപഞ്ചവിജ്ഞാനം പകർന്നു കിട്ടിയിട്ടുള്ളതായി അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്. ഗുരുദേവനും താൻ അനുഭവിച്ചിട്ടുള്ള ഈ മഹാരഹസ്യം തന്നെയാണ്. 'ഒരു കുറിനാമറിയാത്തതൊന്നുമില്ല' എന്നു വെളിപ്പെടുത്തിയിരിക്കുന്നത്.

## ഉരുമറവാലറിവീല

അവനവൻതന്നെ പരമസത്യസ്വരൂപമായിരിക്കേ കാരണരൂപത്തിലായാലും കാര്യരൂപത്തിലായാലും പൂർണമായ വസ്തുബോധം എന്താണെല്ലാവർക്കും ഉണ്ടാകാത്തത്? സ്വരൂപത്തിനു മറവു സംഭവിച്ചുപോയതുകൊണ്ടാണ്. പൂർണ സ്വരൂപത്തെക്കുറിച്ചുള്ള മറവിതന്നെയാണീ മറവ്. ഇതു തന്നെയാണവിദ്യ. 'വിശദസ്മൃതി' കൊണ്ട് അവിദ്യ മാറിയാൽ സമ്പൂർണവസ്തുസ്ഥിതി ആർക്കും അനുഭവച്ചറിയാവുന്നതേയുള്ളൂ.

## ഉണർന്നിതെല്ലാമറിവവരില്ല

പൂർണവസ്തുജ്ഞാനം അദ്വൈതാനുഭവമാണ്. അതുകൊണ്ട് പൂർണ സാക്ഷാത്കാരം നേടിയയാളിനു ദ്വൈതാനുഭവം പാടെ മാഞ്ഞുപോകുന്നു. അവിടെ വസ്തുവിനെ കാരണരൂപത്തിലോ കാര്യരൂപത്തിലോ വേറായി അറിയുന്ന പ്രശ്നമേയില്ല. ഉണർന്നുകഴിഞ്ഞയാൾ എവിടെ നോക്കിയാലും ഒരേ ബ്രഹ്മത്തെ മാത്രമേ കാണുകയുള്ളൂ. അവിടെ എല്ലാമറിയുന്നില്ല. ഒന്നിനെ മാത്രമേ അറിയുന്നുള്ളൂ.

## അരുമയെയാരറിയുന്നഹോ! വിചിത്രം

പൂർണമായ ബ്രഹ്മാനുഭവം സ്വയം ബ്രഹ്മമായിത്തീരലാണ്. അവിടെ മാറിനിന്നുകൊണ്ടു ബ്രഹ്മത്തെയറിയുകയല്ല. മാറിനിന്നുകൊണ്ടുള്ള ഏതറിവും

ദ്വൈതത്തിലല്ലേ സാദ്ധ്യമാവൂ. അപ്പോൾ ബ്രഹ്മത്തെക്കുറിച്ചുള്ള ചർച്ചകളും വിവരണങ്ങളുമെല്ലാം പൂർണബ്രഹ്മഭാവത്തിൽ നിന്നൽപ്പം വിട്ടുനിന്നു കൊണ്ടേ സാദ്ധ്യമാവൂ. ഈ അനുഭവരഹസ്യമാണു കേനോപനിഷത്തിങ്ങനെ പ്രഖ്യാപിക്കുന്നത്:-

*യസ്യാമതം തസ്യമതം*
*മതംയസ്യ ന വേദസഃ*
*അവിജ്ഞാതം വിജാനതാം*
*വിജ്ഞാതമവിജാനതാം.* കേ. ഉ.

'ബ്രഹ്മം മനനം ചെയ്യപ്പെടാവുന്നതല്ലെന്നാരറിയുന്നുവോ അവൻ ബ്രഹ്മത്തെ മനനം ചെയ്തിട്ടുള്ളവനാണ്. മനനം ചെയ്യപ്പെടാവുന്നതാണു ബ്രഹ്മമെന്നു കരുതുന്നവൻ ആ സത്യത്തെ അറിയുന്നില്ല. അറിഞ്ഞവരെന്നു കരുതുന്നവർക്കറിയപ്പെടാത്തതാണാസത്യം. അറിയാത്തവരെന്നു കരുതുന്ന വർക്കറിയപ്പെട്ടതാണസത്യം'. ആദ്യന്തരഹിതമായ അഖണ്ഡബോധസത്യത്തെ അതായിത്തീർന്നു തന്നെ അനുഭവിക്കേണ്ടതാണെന്നു താൽപ്പര്യം.

പരമസത്യം ഇങ്ങനെ അദ്വയബോധമാണെങ്കിൽ ഇവിടെ ഭോക്താവ് ഭോഗ്യം എന്നു തുടങ്ങിയ വിഭാഗങ്ങളെങ്ങനെ? ഈ വിഭാഗങ്ങൾ അഖണ്ഡ ബോധത്തിൽ മായകൊണ്ടുണ്ടാകുന്ന ഭ്രമംമാത്രമാണ്. അവ അദ്വയസത്യ ബോധം ഉളവാക്കാത്തിടത്തോളം എന്നും ഇങ്ങനെ തുടരുകയും ചെയ്യും. ഇക്കാര്യം വെളിപ്പെടുത്തുകയാണടുത്ത പദ്യത്തിൽ.

66. ഇരമുതലായവയെന്നുമിപ്രകാരം
വരുമിനിയും വരവറ്റുനിൽപ്പതേകം;
അറിവതു നാമതുതന്നെ മറ്റുമെല്ലാ-
വരുമതുതൻ വടിവാർന്നു നിന്നിടുന്നു.

ഇരമുതലായവ-ഭോജ്യം ഭോക്താവ് എന്നിങ്ങനെ വേർപെട്ടു കാണപ്പെടുന്ന പ്രപഞ്ചം മുഴുവനും; എന്നും-എല്ലാകാലത്തും; ഇപ്രകാരം-ഇന്നു കാണുന്നതുപോലെ തന്നെ; വരുമിനിയും-മേലിലും വന്നും പോയുമിരിക്കും; വരവറ്റുനിൽപ്പതേകം-വരവും പോക്കുമില്ലാതെ സ്ഥിരമായി നിൽക്കുന്ന സത്യം ഒന്നുമാത്രം; അറിവതു-അതഖണ്ഡബോധമാണ്; നാം അതുതന്നെ-നമ്മളോരോരുത്തരും ആ അഖണ്ഡബോധംതന്നെ; മറ്റുമെല്ലാവരും-വേറെ ഇവിടെക്കാണപ്പെടുന്ന പ്രപഞ്ചഘടകങ്ങളുമെല്ലാം; അതുതൻ-ആസത്യം തന്നെ; വടിവാർന്നു നിന്നിടുന്നു-രൂപം ധരിച്ചു നിൽക്കുന്നതാണ്.

ഭോജ്യം ഭോക്താവ് എന്നിങ്ങനെ വേർപെട്ടുകാണപ്പെടുന്ന പ്രപഞ്ചം മുഴുവനും എല്ലാകാലത്തും ഇന്നുകാണുന്നതുപോലെതന്നെ മേലിലും വന്നും പോയുമിരിക്കും. വരവും പോക്കുമില്ലാതെ സ്ഥിരമായി നിൽക്കുന്ന സത്യം ഒന്നുമാത്രം. അതഖണ്ഡബോധമാണ്. നമ്മളോരോരുത്തരും ആ അഖണ്ഡ ബോധം തന്നെ. വേറെ ഇവിടെ കാണപ്പെടുന്ന പ്രപഞ്ചഘടകങ്ങളുമെല്ലാം ആ സത്യം തന്നെ രൂപം ധരിച്ചു നിൽക്കുന്നതാണ്.

## വരവറ്റു നിൽപ്പതേകം

പ്രപഞ്ചത്തെ വിശകലനം ചെയ്താൽ അത് ഭോക്താവെന്നും ഭോജ്യമെന്നും രണ്ടായി തിരിയുന്നു. ഭുജിക്കുന്നവനാണു ഭോക്താവ്. ഭുജിക്കപ്പെടുന്ന പദാർഥമാണു ഭോജ്യം അഥവാ ഇര. ഈ പ്രപഞ്ചത്തിൽ ജീവനാണു ഭോക്താവ്. ജീവന് അനുഭവപ്പെടുന്ന വിഷയങ്ങളെല്ലാം ഭോജ്യവും. കഠോപനിഷത്തു ഭോക്താവിനെ നിർവചിക്കുന്നതി പ്രകാരമാണ്:

*ആത്മേന്ദ്രിയമനോയുക്തം*
*ഭോക്തേത്യാഹുർമനീഷിണഃ* *കഠോ. 3-4*

ഇന്ദ്രിയങ്ങൾ, മനസ്സ് എന്ന ഭോഗാപകരണങ്ങളോടു കൂടിയ ആത്മാവാണു ഭോക്താവ്. ഇതുതന്നെയാണ് ജീവാത്മാവ്. ഇവിടെ ബാഹ്യവിഷയങ്ങളെ ഭുജിക്കുമ്പോൾ ഇന്ദ്രിയങ്ങളും മനസ്സും ജീവന്റെ ഉപകരണങ്ങൾ. ജീവൻ വിഷയാനുഭവത്തിനായി ഉപയോഗപ്പെടുത്തുന്നവയായതു കൊണ്ട് ഒരർഥത്തിൽ ഇന്ദ്രിയങ്ങളും മനസ്സും പോലും ജീവന്റെ ഭോജ്യങ്ങളായി കരുതാം. അന്തിമവിശകലനത്തിൽ എവിടെയും ജീവാത്മാവാണു ഭോക്താവ്. പ്രാണൻ മുതൽ സ്ഥൂലജഡങ്ങൾവരെയുള്ള സൂക്ഷ്മസ്ഥൂലജഡ ദൃശ്യങ്ങളെല്ലാം ഭോജ്യം. എന്നാൽ സാപേക്ഷമായ ഭോജ്യ ഭോക്തൃചിന്തയിൽ പടിപടിയായി ഓരോ ഘട്ടത്തിലും സ്ഥൂലജഡം ഭോജ്യമെന്നും തൊട്ടടുത്തു നിൽക്കുന്ന സൂക്ഷ്മജഡം ഭോക്താവെന്നും കരുതപ്പെടുന്നു. സ്ഥൂലം സൂക്ഷ്മത്തിൽ ലയിക്കുന്നതുകൊണ്ടാണിങ്ങനെ കരുതുന്നത്. ഈ നിലയിൽ പ്രപഞ്ചഘടകങ്ങളുടെ സ്ഥൂലശരീരം ഭോജ്യമായെടുത്താൽ അതിന്റെ ഭോക്താവാണു മനസ്സ്. മനസ്സിനെ ഭോജ്യമായി കണക്കാക്കിയാൽ ബുദ്ധിയാണു ഭോക്താവ്. ബുദ്ധിയുടെ ഭോക്താവാണു പ്രാണൻ. പ്രാണനെയും ഭുജിക്കാനുള്ള കഴിവ് ആത്മാവിനുമാത്രമേയുള്ളൂ. ഇങ്ങനെ പദ്യത്തിലെ 'ഇര' എന്ന പദത്തിനു അന്നപാനാദിമുതൽ പ്രാണൻവരെയുള്ള ഭോജ്യ പദാർഥങ്ങൾ എന്നർഥം പറയാം. ഭോജ്യം ഭോക്താവിനെക്കൂടി സൂചിപ്പിക്കുന്നു എന്നു പറയേണ്ടതില്ലല്ലോ. ഇതെല്ലാം കണക്കിലെടുത്തുകൊണ്ടാണു ഗുരുദേവൻ 'ഇര മുതലായവ' എന്ന പദ്യത്തിൽ പറഞ്ഞിരിക്കുന്നത്. ഇപ്രകാരം ഭോക്തൃഭോജ്യരൂപത്തിൽ വേർപിരിഞ്ഞു കാണുന്ന പ്രപഞ്ച ഘടകങ്ങൾ ഇന്നും എന്നും വന്നും പോയുമിരിക്കുന്ന നശ്വരപ്രതിഭാസങ്ങളാണ്. എന്നാൽ ഈ നശ്വര പ്രതിഭാസങ്ങൾക്കു വരാനും പോകാനും ആശ്രയമായി വരാതെയും പോകാതെയും സ്ഥിരമായി നിൽക്കുന്ന ഒരു സത്യമുണ്ട്. അതാണു അഖണ്ഡബോധം. ബോധത്തെ ആശ്രയിക്കുന്നില്ലയെന്നുവന്നാൽ ഭോക്താവോ ഭോജ്യമോ പിന്നെ പ്രതിഭാസിക്കയില്ല. അതുകൊണ്ടു ബോധം സത്യം; മറ്റെല്ലാം അസത്യം. അതുകൊണ്ട് എല്ലാ പ്രപഞ്ചഘടകങ്ങളും സത്യമായ ബോധത്തിലെ നാമരൂപങ്ങൾമാത്രം. ഒരു സത്യാന്വേഷി വന്നും പോയുമിരിക്കുന്ന നാമരൂപങ്ങളെ തള്ളി അവയ്ക്കാശ്രയമായ അഖണ്ഡബോധത്തെ സർവത്ര ദർശിക്കേണ്ടതാണ്. നാമരൂപരഹിതമായ അഖണ്ഡബോധമാണു പരമസത്യം.

74-2003 43

ഭോക്തൃഭോജ്യരൂപത്തിൽ വന്നും പോയുമിരിക്കുന്ന പ്രപഞ്ചഘടകങ്ങളെ വിശകലനം ചെയ്യുന്ന ഒരാൾക്ക് ഒരുകാര്യം വ്യക്തമാകും. ജനിച്ചും മരിച്ചും ഭിന്നഭിന്നങ്ങളായി കാണപ്പെടുന്ന സാധാരണ ദൃശ്യങ്ങൾ ഒരു വശത്ത്. പിടികിട്ടാത്ത അജ്ഞാതമായ ഒരു പരമകാരണം മറുവശത്ത്. ഇവ രണ്ടുമല്ലാതെ ചിന്തിക്കുന്നവന് ഈ പ്രപഞ്ചത്തിൽ മൂന്നാമതൊരു വസ്തു കാണാനേ സാദ്ധ്യമല്ല. ഇതാണടുത്ത പദ്യത്തിലെ പ്രതിപാദ്യം.

67. ഗണനയിൽനിന്നു കവിഞ്ഞതൊന്നു സാധാ-
രണമിവരണ്ടുമൊഴിഞ്ഞൊരന്യരൂപം
നിനവിലുമില്ലതു നിദ്രയിങ്കലും മേ-
ലിനനഗരത്തിലുമെങ്ങുമില്ല നൂനം.

ഗണനയിൽനിന്നു കവിഞ്ഞതൊന്നു-യുക്തിചിന്തകൊണ്ടു ഗ്രഹിക്കാൻ കഴിയാത്ത പ്രപഞ്ചത്തിന്റെ പരമകാരണം ഒരു വശത്ത്; സാധാരണം-ചിന്തിച്ചറിയാവുന്ന പ്രപഞ്ചകാര്യരൂപങ്ങൾ മറുവശത്ത്; ഇവരണ്ടുമൊഴിഞ്ഞ്-ഈ രണ്ടെണ്ണമല്ലാതെ; ഒരന്യരൂപം-മൂന്നാമതൊരെണ്ണം; നിനവിലുമില്ല-ഉണർന്നിരിക്കുമ്പോഴുമില്ല; അതു നിദ്രയിങ്കലും-അങ്ങനെയൊന്ന് ഉറക്കത്തിലും അറിയാനില്ല; മേൽ ഇനനഗരത്തിലും-മരണാനന്തരം സൂര്യലോകത്തും അതായതു പരലോകത്തും; എങ്ങുമില്ല-ഒരിടത്തും ഉണ്ടായിരിക്കയില്ല. നൂനം-നിശ്ചയം.

യുക്തിചിന്തകൊണ്ടു ഗ്രഹിക്കാൻ കഴിയാത്ത പ്രപഞ്ചത്തിന്റെ പരമകാരണം ഒരുവശത്ത്; ചിന്തിച്ചറിയാവുന്ന പ്രപഞ്ചകാര്യരൂപങ്ങൾ മറുവശത്ത്. ഈ രണ്ടെണ്ണമല്ലാതെ മൂന്നാമതൊരെണ്ണം ഉണർന്നിരിക്കുമ്പോഴുമില്ല; അങ്ങനെയൊന്നുറക്കത്തിലും അറിയാനില്ല; മരണാനന്തരം സൂര്യ ലോകത്തും അതായതു പരലോകത്തും ഒരിടത്തും ഉണ്ടായിരിക്കയില്ല; നിശ്ചയം.

## എങ്ങുമില്ല നൂനം

ഇഹലോകത്തും പരലോകത്തും ഉള്ളതായി അറിയപ്പെടുന്ന പ്രപഞ്ചകാര്യരൂപങ്ങൾ എല്ലാം ഉണ്ടായി മറയുന്നവയാണ്. സൂര്യചന്ദ്രാദി സൗരയൂഥഘടകങ്ങൾ പോലും ഉണ്ടായി മറയുന്നവയാണെന്ന് ഇന്നെല്ലാവർക്കും തെളിഞ്ഞു കഴിഞ്ഞിട്ടുണ്ടല്ലോ. ഉണ്ടായി മറയുന്ന ഏതു കാര്യരൂപത്തെയും ദേശകാലനിമിത്തങ്ങളെന്ന അതിരുകൾക്കുള്ളിൽ നിറുത്തി യുക്തി ചിന്തചെയ്തു ഗ്രഹിക്കാവുന്നതേയുള്ളൂ. എന്നാൽ ഉണ്ടായി മറയുന്ന ഈ പ്രപഞ്ചകാര്യങ്ങളാകെ ഏതിൽ പൊന്തിവരുന്നു; ഏതിൽ സ്ഥിതിചെയ്യുന്നു; ഏതിൽ തിരിച്ചു ലയിക്കുന്നു? പരമകാരണത്തെക്കുറിച്ചുള്ള ചോദ്യങ്ങളാണിവ. ദേശകാലനിമിത്തങ്ങൾപോലും ഈ പരമകാരണത്തിൽ പ്രതിഭാസിക്കുന്നവയാണ്. അതുകൊണ്ടു പരമകാരണം ദേശകാലനിമിത്താതീതമാണ്. അതുകൊണ്ടാണത് 'ഗണനയിൽനിന്നു കവിഞ്ഞതെ'ന്നു പറയപ്പെട്ടിരിക്കുന്നത്. പരമകാരണം കണ്ടെത്തുന്നതുവരെ കാര്യരൂപങ്ങളുടെയും പരമരഹസ്യം തെളിയുകയില്ലതന്നെ. പുറമേ സത്യം തിരയുന്ന ശാസ്ത്രജ്ഞന്മാർക്ക് ഇന്നുവരെ പ്രപഞ്ചരഹസ്യം തെളിയാത്തതിന്റെ കാര്യവും ഇതുതന്നെ. എന്തായാലും നാമരൂപങ്ങളിലൂടെ ചിന്തിച്ചറിയാവുന്ന കാര്യ രൂപങ്ങളും നാമരൂപരഹിതമായി

ചിന്താതീതമായി വിളങ്ങുന്ന ഏതോ പരമകാരണവും ഇങ്ങനെ രണ്ടെണ്ണമല്ലാതെ ഒരിക്കലും ഒരിടത്തും മൂന്നാമതൊന്നുണ്ടാവുക വയ്യ. സത്യജിജ്ഞാസുവിന് ഇത്രയും തെളിഞ്ഞാൽതന്നെ ഇനി ചിന്താതീതമായ പരമകാരണത്തോടടുക്കാൻ വല്ല വഴിയുമുണ്ടോ എന്നാരായാവുന്നതാണ്. അടുത്ത പദ്യത്തിൽ ആ വഴി തെളിച്ചുകാട്ടിയിരിക്കുന്നു.

ചിന്താതീതമായ സത്യത്തെ വെളിയിൽ തിരഞ്ഞിട്ടൊരു കാര്യമില്ല. വിവേകിക്കു ഒരു കാര്യം വ്യക്തമായി വെളിപ്പെടും. ഉണ്ടായി മറയുന്ന കാര്യരൂപങ്ങൾ എണ്ണമറ്റവയായിക്കൊള്ളട്ടെ. എന്നാലും അവയുടെ ഉണ്മ എവിടെയും അനുഭവിക്കുന്നയാളിന്റെയുള്ളിൽ സ്ഫുരിക്കുന്ന ഞാൻ, ഞാൻ എന്ന ബോധാംശത്തെ കേന്ദ്രമാക്കിയാണു വെളിപ്പെടുത്തുന്നത്. ഞാൻ എന്ന ബോധകേന്ദ്രമില്ലയോ കാര്യരൂപങ്ങളൊന്നും അനുഭവപ്പെടുകയില്ല. ഈ ബോധാംശം തന്നെയാണു കാര്യരൂപങ്ങളിൽപ്പെട്ടു ജനിക്കുകയും മരിക്കുകയും ചെയ്യുന്നതുപോലെ കാണപ്പടുന്നത്. അങ്ങനെയാണെങ്കിൽ ഈ ബോധാംശം കാര്യരൂപങ്ങളെ കൈവെടിഞ്ഞാൽ എന്തായിത്തീരും? ഇവിടെയാണു ബുദ്ധിശാലി പരീക്ഷിച്ചു നോക്കേണ്ടത്. അറുപത്തെട്ടാം പദ്യം വായിക്കു.

68. അരവവടാകൃതിപോലഹന്ത രണ്ടാ-
യറിവിലുമംഗിയിലും കടക്കയാലേ
ഒരുകുറിയാര്യയിതിങ്ങനാര്യയാകു-
ന്നൊരുകുറിയെന്നുണരേണമൂഹശാലി.

അരവവടാകൃതിപോൽ–ഒരേ കയറുതന്നെ പാമ്പിന്റെ രൂപത്തിലും കയറിന്റെ രൂപത്തിലും പ്രത്യക്ഷപ്പെടുന്നതു പോലെ; അഹന്ത–ഞാൻ, ഞാൻ എന്ന ഒരേ ബോധം തന്നെ; രണ്ടായി–രണ്ടായി പിരിഞ്ഞ്; അറിവിലും–പുറമെ വിഷയബോധത്തിലും; അംഗിയിലും–അകമേ ആത്മബോധത്തിലും; കടക്കയാലേ–പ്രകടമാകുന്നതുകൊണ്ട്; ഒരുകുറി–ആത്മബോധവേളയിൽ; ആര്യ–ശ്രേഷ്ഠമായും; ഇത്–ഈ അഹംബോധംതന്നെ; ഇങ്ങ്–ഈ പ്രപഞ്ചത്തിൽ; ഒരുകുറി–വിഷയബോധവേളയിൽ; അനാര്യയാകുന്നു–നീചമായും ഭവിക്കുന്നു; ഊഹശാലി–ചിന്താശീലൻ; എന്നുണരേണം–ഇതറിഞ്ഞ് ആത്മബോധമുള്ളവനായി ഭവിക്കണം.

ഒരേ കയറുതന്നെ പാമ്പിന്റെ രൂപത്തിലും കയറിന്റെ രൂപത്തിലും പ്രത്യക്ഷപ്പെടുന്നതുപോലെ ഞാൻ, ഞാൻ എന്ന ഒരേ ബോധം തന്നെ രണ്ടായി പിരിഞ്ഞ് പുറമെ വിഷയബോധത്തിലും അകമേ ആത്മബോധത്തിലും പ്രകടമാകുന്നതുകൊണ്ട് ആത്മബോധവേളയിൽ ശ്രേഷ്ഠമായും ഈ അഹംബോധംതന്നെ പ്രപഞ്ചത്തിൽ വിഷയബോധവേളയിൽ നീചമായും ഭവിക്കുന്നു. ചിന്താശീലൻ ഇതറിഞ്ഞ് ആത്മബോധമുള്ളവനായി ഭവിക്കണം.

## എന്നുണരേണമൂഹശാലി

ഒരേ കയറു ചിലപ്പോൾ പാമ്പായും ചിലപ്പോൾ കയറായും പ്രകടമാകുന്നു. പാമ്പിന്റെ ഭ്രമം ഉളവാക്കുമ്പോൾ ഭയാദിദോഷങ്ങളുളവാക്കി അതു

നീചഭാവം കൈക്കൊള്ളുന്നു. കയറായി കാണപ്പെടുമ്പോൾ ദോഷരഹിതമായി ശ്രേഷ്ഠഭാവം കൈക്കൊള്ളുന്നു. അതുപോലെ പ്രപഞ്ചവിഷയങ്ങളായും സത്യസ്വരൂപമായും പ്രത്യക്ഷപ്പെടാൻ തൽക്കാലം ഇവിടെയുള്ളത് ഒരു 'ഞാൻ'മാത്രമാണ്. ഈ 'ഞാൻ' എന്ന ബോധം ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ, ബാഹ്യപദാർഥങ്ങൾ എന്നിങ്ങനെയുള്ള കാര്യരൂപങ്ങളിൽ പ്രകടമാകുമ്പോൾ കയറിൽ പാമ്പെന്നപോലെ ദുഃഖപ്രദങ്ങളായ നീചാനുഭവങ്ങൾ ഉണ്ടാകുന്നു. കയറിൽ പാമ്പെന്നപോലെയെന്ന ഉപമകൊണ്ടുതന്നെ അഹംബോധത്തിലെ കാര്യരൂപങ്ങൾ സങ്കൽപ്പഭ്രമങ്ങളാണെന്നോർക്കേണ്ടതാണ്. അഹംബോധത്തിലെ ഈ ഭ്രമാനുഭവങ്ങൾ അതിനെ ഒരു കുറിയിങ്ങനാര്യമാക്കിത്തീർക്കുന്നു. കാര്യരുപേണയുള്ള പരിമിതാകാരങ്ങളെ വെടിഞ്ഞു സ്വസ്വരൂപം കൈക്കൊള്ളുമ്പോൾ സർപ്പ പ്രതീതി വെടിഞ്ഞു കാണപ്പെടുന്ന കയറെന്നപോലെ അതു സത്യമായ കാരണരൂപം കൈക്കൊണ്ട് ശ്രേഷ്ഠതയെ പുൽകുന്നു. ഇങ്ങനെ അതൊരുകുറി ആര്യമായും ഭവിക്കുന്നു. മനനധ്യാനങ്ങളിലൂടെ ഹൃദയത്തിന്റെ അടിത്തട്ടിലേക്കിറങ്ങിച്ചെന്നു 'ഞാനി'നെ അന്വേഷിക്കുന്ന ബുദ്ധിമാന് ഇതു ബോധ്യപ്പെടുന്നതാണ്. ശ്രീരമണമഹർഷി പറയുന്നതു നോക്കുക:

*ഹൃദയകുഹരമദ്ധ്യേ കേവലം ബ്രഹ്മമാത്രം*
*ഹ്യഹമഹമിതിസാക്ഷാദാത്മരുപേണ ഭാതി*
*ഹൃദിവിശമനസാ സ്വം ചിന്വതാമജ്ജതാ വാ*
*പവനചലനരോധാദാത്മനിഷ്ഠോ ഭവ ത്വം.*

'ഹൃദയഗുഹയുടെയുള്ളിലുള്ള ബ്രഹ്മംതന്നെയാണു 'ഞാൻ', 'ഞാൻ' എന്നിങ്ങനെ സദാ ആത്മാവായി പ്രത്യക്ഷത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നത്. 'ഞാനി'ന്റെ പൂർണരൂപമെന്തെന്നന്വേഷിച്ചുകൊണ്ട് ഹൃദയത്തിന്റെ അടിത്തട്ടിലേക്കു കടക്കുക; അവിടെ മുങ്ങിനോക്കുക. പ്രാണസ്പന്ദനത്തെ നിയന്ത്രിച്ചന്വേഷിക്കുക. സ്വസ്വരൂപമായ ബ്രഹ്മം വെളിപ്പെടുന്നതാണ്; വിവേകശാലി ഈ നിലയിൽ ഒരേ അഹംബോധം തന്നെയാണു പ്രപഞ്ചഭ്രമത്തിൽപെട്ടു നീചഭാവവും ആത്മനിഷ്ഠക്കൊണ്ടു ശ്രേഷ്ഠഭാവവും കൈക്കൊള്ളുന്നതെന്നു കാണേണ്ടതാണ്.

ഇനിയും 'ഞാൻ' എന്ന ഈ ആത്മാവ് എങ്ങനെയാണു പ്രപഞ്ചഭ്രമത്തിൽപെടാൻ ഇടയായത് എന്ന കാര്യം മനോഹരമായ ഒരു രഥരൂപകം കൊണ്ടു വെളിപ്പെടുത്തുകയാണടുത്ത പദ്യത്തിൽ.

69. ശ്രുതിമുതലാം തുരഗം തൊടുത്തൊരാത്മ–
പ്രതിമയെഴും കരണപ്രവീണനാളും
രതിരഥമേറിയഹന്ത രമ്യരൂപം–
പ്രതി പുറമേ പെരുമാറിടുന്നജസ്രം.

ശ്രുതിമുതലാം–ചെവി മുതലായ; തുരഗം തൊടുത്ത്–കുതിരകളെപൂട്ടി; ആത്മപ്രതിമയെഴും–ബോധപ്രതിബിംബമുൾക്കൊള്ളുന്ന; കരണപ്രവീണ

നാളും-അന്തഃകരണമാകുന്ന തേരാളിയോടുകൂടി; രതിരഥമേറി-വിഷയരാഗ മാകുന്ന തേരിൽ കയറി; അഹന്ത-അഹങ്കാരമാകുന്ന സഞ്ചാരി; രമ്യരൂപംപ്രതി -തനിക്കു രമ്യങ്ങളെന്നു തോന്നുന്ന ബാഹ്യവിഷയങ്ങളിൽ; അജസ്രം പെരു മാറിടുന്നു-സദാ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

ചെവി മുതലായ കുതിരകളെ പൂട്ടി ബോധപ്രതിബിംബമുൾക്കൊള്ളുന്ന അന്തഃകരണമാകുന്ന തേരാളിയോടു കൂടി വിഷയരാഗമാകുന്ന തേരിൽ കയറി അഹങ്കാരമാകുന്ന സഞ്ചാരി തനിക്കു രമ്യങ്ങളെന്നു തോന്നുന്ന ബാഹ്യവി ഷയങ്ങളിൽ സദാ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

**രഥരൂപകം**

കഠോപനിഷത്തിൽ ഇത്തരം ഒരു രഥരൂപകകൽപ്പന കാണ്മാനുണ്ട്. മൂന്നാം വല്ലിയിൽ മൂന്നുമുതൽ ഒൻപതുവരെയുള്ള എഴു മന്ത്രങ്ങളിൽ വളരെ വിശദമായി പ്രതിപാദിച്ചിട്ടുള്ളതാണാരഥരൂപകകൽപ്പന. അതിലും ചെവി തുട ങ്ങിയ പഞ്ചേന്ദ്രിയങ്ങൾ തന്നെയാണു കുതിരകൾ. ഉപനിഷത്തിൽ ബുദ്ധിയെ തേരാളിയായും മനസ്സിനെ കാടിഞ്ഞാണായുമാണു രൂപണം ചെയ്തിരിക്കു ന്നത്. ഇവിടെ ബുദ്ധിയെയും മനസ്സിനെയും ചേർത്തു അന്തഃകരണമാക്കി തേരാളിയുടെ സ്ഥാനത്തു കൽപ്പിച്ചിരിക്കുന്നു. കടിഞ്ഞാണിന്റെ കാര്യം എടുത്തു പറഞ്ഞിട്ടില്ലെന്നേയുള്ളൂ. ശരീരം രഥമെന്നാണുപനിഷത്തിലെ കൽപ്പ ന. വിഷയരാഗത്തെയാണിവിടെ രഥമായി കൽപ്പിച്ചിരിക്കുന്നത്. അതു കുറ ച്ചുകൂടി ആകർഷകമായിട്ടുണ്ട് ദേഹമുണ്ടെങ്കിലും രാഗമില്ലെങ്കിൽ വിഷയാ നുഭവം നടക്കുകയില്ലല്ലോ. അപ്പോൾ രാഗമാണ് അഹംബോധത്തെ വിഷയ ങ്ങളിലേക്കു നയിക്കുന്ന രഥം. രണ്ടിടത്തും വിഷയങ്ങൾതന്നെയാണു സഞ്ചാ രപഥം. ഈ രഥരൂപകം ഒരു കാര്യം വ്യക്തമാക്കുന്നു. തേരാളിയും കുതിരക ളുമൊക്കെ സഞ്ചാരിയുടെ പൂർണനിയന്ത്രണത്തിലാണെങ്കിൽ യാത്ര ആപ ത്തുകൂടാതെ ലക്ഷ്യത്തിലെത്തിച്ചേരും. അതിനവശ്യംവേണ്ടത് സഞ്ചാരിയു ടെയും തേരാളിയുടെയും ഉറപ്പുറ്റ ലക്ഷ്യബോധവും മാർഗനിശ്ചയവുമാണ്. നേരെമറിച്ച് ലക്ഷ്യബോധമോ മാർഗനിശ്ചയമോ ഇല്ലാതെ തേരാളി അയാൾക്കിഷ്ടമുള്ള സ്ഥലത്തേയ്ക്കു രഥം കൊണ്ടുപോകുന്നു. കുതിരകൾ തേരാളിയുടെ നിയന്ത്രണത്തിൽ നിൽക്കുന്നുമില്ല, എന്നൊക്കെവന്നാൽ യാത്ര ലക്ഷ്യത്തിലെത്തിച്ചേരുകയില്ലെന്നുമാത്രമല്ല, രഥം കുണ്ടിലും കുഴിയിലും വീണു സഞ്ചാരിക്കു പതനം സംഭവിച്ചു എന്നുംവരാം. ഉപനിഷത്ത് രഥ രൂപകം ഉപസംഹരിക്കുന്നതിങ്ങനെയാണ്:

*വിജ്ഞാന സാരഥിര്യസ്തു*
*മനഃ പ്രഗ്രഹവാന്നരഃ*
*സോഽധ്വനഃ പാരമാപ്നോതി*
*തദ്വിഷ്ണോഃ പരമംപദം.* *കഠോ.ഉ. 3-9*

'ബുദ്ധിസാരഥി വസ്തുബോധത്തോടെ മനസ്സാകുന്ന കടിഞ്ഞാൺ നിയ ന്ത്രിച്ചു യാത്രതുടരുമെങ്കിൽ സഞ്ചാരി സംസാരമാർഗത്തെ തരണംചെയ്തു

ലക്ഷ്യത്തിലെത്തും. ആ ലക്ഷ്യം തന്നെയാണു സർവത്ര നിറഞ്ഞുനിൽക്കുന്ന സത്യസ്ഥാനം'.

എന്താണീ സഞ്ചാരത്തിനു ഹേതു? സഞ്ചാരത്തിനുള്ള സാമഗ്രികളൊക്കെ നിർമിക്കുന്നതാര്? വാസ്തവമാലോചിച്ചാൽ ഇതൊരിന്ദ്രജാലമാണ്. ആത്മവിസ്മരണം കൊണ്ടുണ്ടാകുന്ന വിഷയരതി തന്നെയാണ് അഹന്തയായും അന്തഃകരണമായും ഇന്ദ്രിയങ്ങളായും ശരീരമായും ഒക്കെ രൂപംകൊള്ളുന്നത്. ദ്രഷ്ടാവായാ ബോധം സ്വതന്ത്രനാണെന്നറിയുന്നതുവരെ ഈ പ്രക്രിയയ്ക്കു മാറ്റമില്ല. എഴുപതാം പദ്യം നോക്കുക:-

70. ഒരുരതി തന്നെയഹന്തയിന്ദ്രിയാന്തഃ
കരണകളേബരമെന്നിതൊക്കെയായി
വിരിയുമതിന്നുവിരാമമെങ്ങു വേറാ-
മറിവവനെന്നറിവോളമോർത്തിടേണം.

ഒരു രതിതന്നെ-വിഷയരാഗം തന്നെയാണ്; അഹന്ത-ആത്മാവിൽ അഹങ്കാരം; ഇന്ദ്രിയാന്തഃകരണകളേബരം-ഇന്ദ്രിയങ്ങൾ, മനസ്സ്, ശരീരം; എന്നിതൊക്കെയായി-എന്നീ സംസാരയാത്രാസാമഗ്രികളൊക്കെയായി; വിരിയും-വികസിക്കുന്നത്; അതിന്നുവിരാമമെങ്ങ്-വിഷയരാഗം ഉള്ളിടത്തോളം ഇതിനവസാനമില്ല; അറിവവൻ-അഹങ്കാരം തുടങ്ങിയ ദൃശ്യങ്ങളിൽ നിന്നെല്ലാം ദ്രഷ്ടാവായ 'ഞാൻ'; വേറാം-വേറിട്ടു നിൽക്കുന്നവനാണ്; എന്നറിവോളം-എന്നറിയുന്നതുവരെ അഹങ്കാരാദി തുടരും; ഓർത്തിടേണം-ഇക്കാര്യം വിചാരം ചെയ്തുറപ്പിക്കണം.

വിഷയരാഗംതന്നെയാണ് ആത്മാവിൽ അഹങ്കാരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ശരീരം എന്നിതൊക്കെയായി വികസിക്കുന്നത്. വിഷയരാഗം ഉള്ളിടത്തോളം ഇതിനവസാനമില്ല. അഹങ്കാരം തുടങ്ങിയ ദൃശ്യങ്ങളിൽ നിന്നെല്ലാം ദ്രഷ്ടാവായ ഞാൻ വേറിട്ടുനിൽക്കുന്നവനാണ് എന്നറിയുന്നതുവരെ അഹങ്കാരാദി തുടരും. ഇക്കാര്യം വിചാരം ചെയ്തുറപ്പിക്കണം.

## എന്നിതൊക്കെയായി വിരിയും

ആനന്ദഘനമായ ശുദ്ധബോധത്തിൽ സംസാരഭ്രമം എങ്ങനെയാണാവിർഭവിക്കുന്നത്? 'അവിദ്യനിമിത്തം' എന്നാണല്ലോ ചോദ്യത്തിനു വേദാന്തിയുടെ മറുപടി. എന്താണവിദ്യ? ആത്മവിസ്മൃതിയാണവിദ്യ. സ്വരൂപവിസ്മരണത്തോടുകൂടി കാമം അഥവാ വിഷയരാഗം വന്നുചേരുന്നു. വിഷയരാഗത്തോടുകൂടിയ ബോധമാണ് അഹങ്കാരം. തുടർന്ന് അഹങ്കാരം വിഷയസമ്പാദനത്തിനായി കർമമാരംഭിക്കുന്നു. കർമ്മത്തിനുപകരണങ്ങളാവശ്യമാണല്ലോ. അതുകൊണ്ട് അഹങ്കാരം സ്വസങ്കൽപത്തിലൂടെ ഇന്ദ്രിയങ്ങൾക്കും മനസ്സിനും ശരീരത്തിനും രൂപം കൊടുക്കുന്നു. അവിദ്യ, കാമം, കർമം ഇതാണു ക്രമം. ഇതെങ്ങനെയറിയാം? മനനധ്യാനങ്ങൾകൊണ്ട് കാമസങ്കൽപ്പങ്ങളെ നിരോധിച്ചാൽ 'ഞാൻ' എന്ന ബോധസത്ത അഹങ്കാരാദി രൂപങ്ങൾ വെടിഞ്ഞ് ആനന്ദാത്മകമായ സ്വസ്വരൂപം കൈക്കൊള്ളുന്നതായി സത്യദർശികൾക്കു

വ്യക്തമായും ബോധ്യപ്പെട്ടിട്ടുണ്ട്. അപ്പോൾ 'ഞാൻ' എന്ന ബോധം ക്രമേണ സങ്കൽപ്പിച്ച് അഹങ്കാരം, മനസ്സ്, ഇന്ദ്രിയങ്ങൾ, ശരീരം മുതലായവയെ ഒരു നടൻ വേഷം കെട്ടുന്നതുപോലെ തന്നിൽ ആരോപിക്കുമ്പോഴാണു പ്രപഞ്ച ഭ്രമം ആരംഭിക്കുന്നത്. നടൻ ചായം തേച്ച് സൂക്ഷ്മ സ്ഥൂലരൂപങ്ങളായ വേഷങ്ങൾ അണിഞ്ഞുകഴിയുമ്പോൾ കഥാപാത്രമായി മാറിയ പോലെ തോന്നുന്നു. ഇതിനെ വേദാന്തികൾ 'അധ്യാരോപം' എന്നു പറയുന്നു. അധ്യാരോപം കഴിഞ്ഞു കഥാപാത്രത്തെപ്പോലെ കാണപ്പെടുമ്പോഴും നടൻ കഥാപാത്രമായിട്ടില്ല; നടനായിത്തന്നെ നിൽക്കുന്നു എന്നതാണു വസ്തുത. അതുപോലെ ശുദ്ധബോധം അഹങ്കാരാദി വേഷങ്ങളണിഞ്ഞു പ്രപഞ്ച നാടകത്തിൽ സൂര്യനോ ചന്ദ്രനോ മനുഷ്യനോ മൃഗമോ ഒക്കെയായിത്തീർന്നതുപോലെ പ്രത്യക്ഷപ്പെടുമ്പോഴും ബോധനടൻ അശുദ്ധിയൊന്നും വരാതെതന്നെ നിൽക്കുന്നു എന്നുള്ളതാണു സത്യം. ഇതെങ്ങനെയറിയാം? കഥാപാത്രത്തിന്റെ തോന്നലുളവാക്കിയ വേഷഭൂഷകൾ, ഒന്നൊന്നായി അഴിച്ചുമാറ്റുമ്പോൾ നടൻ ശുദ്ധരൂപത്തിൽ പ്രത്യക്ഷപ്പെടുമല്ലോ. അതുപോലെ ആത്മനടൻ സങ്കൽപ്പ നിരോധത്തിലൂടെ അഹങ്കാരാദിദേഹപര്യന്തമുള്ള വേഷ ഭൂഷകളെ നിഷേധിച്ചുതള്ളുമെങ്കിൽ ആനന്ദഘനമായ സ്വസ്വരൂപം തെളിയുന്നതാണ്. ഇതിനെ വേദാന്തികൾ 'അപവാദം' എന്നു പറയുന്നു; താനല്ലാത്ത വെറും വേഷങ്ങളെ 'ഇതു ഞാനല്ല' എന്നു പറഞ്ഞപവദിച്ചു തള്ളുന്നതാണപവാദം. 'അറിവവൻ വേറാണെന്നറിയാൻ'ഈ അപവാദ പ്രക്രിയയാണുപായം. ദ്രഷ്ടാവായ നടൻ ദൃശ്യങ്ങളെ അപവദിച്ചുമാറ്റി അവയിൽനിന്നും മാറി നിൽക്കാൻ പഠിക്കുമ്പോൾ മാത്രമേ കാമസങ്കൽപജന്യങ്ങളായ അഹങ്കാരാദി ഭ്രമങ്ങൾക്കു വിരാമം വന്ന് ആത്മാവു തെളിയൂ. അധ്യാരോപത്തെയും അപവാദത്തെയും കുറിച്ചു കൂടുതൽ അറിയാൻ ഗുരുദേവന്റെ '*ദർശനമാല*'യിലെ ആദ്യത്തെ രണ്ടു ദർശനങ്ങൾ വായിച്ചുനോക്കേണ്ടതാണ്.

അപവാദപ്രക്രിയകൊണ്ട് ആത്മാവ് അഹങ്കാരാദി ദൃശ്യങ്ങളിൽനിന്നും വേർപെട്ടനുഭവപ്പെടുമെങ്കിൽ എന്തുകൊണ്ടെല്ലാവർക്കും അതു സാദ്ധ്യമാകുന്നില്ല? ഈ സംശയത്തിനുള്ള മറുപടിയാണടുത്ത പദ്യം.

71. സവനമൊഴിഞ്ഞു സമത്വമാർന്നു നിൽപ്പീ-
ലവനിയിലാരുമനാദിലീലയത്രെ;
അവിരളമാകുമിതാകവേയറിഞ്ഞാ-
ലവനതിരറ്റ സുഖം ഭവിച്ചിടുന്നു.

സവനം ഒഴിഞ്ഞു–ജഡബന്ധം കൊണ്ടുണ്ടാകുന്ന കർമചലനം വിട്ടുമാറി; സമത്വമാർന്നു–സമബുദ്ധികൈക്കൊണ്ട്; നിൽപ്പീലവനിയിലാരും–ഈ ലോകത്ത് ആരും ഒരു നിമിഷവും വർത്തിക്കുന്നില്ല; അനാദിലീലയത്രെ–അനാദിയായി വസ്തുവിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ഒരു കളിയാണിത്; അവിരളമാകുമിത്–എങ്ങും പ്രകടമായി കാണുന്ന ഈ ലീലയെ; ആകവേയറിഞ്ഞാൽ–കളിക്കാരനോടൊപ്പം അറിയാൻ കഴിഞ്ഞാൽ; അവന്–ആ സത്യദർശിക്ക്; അതിരറ്റ സുഖം ഭവിച്ചിടുന്നു–അളവില്ലാത്ത ആനന്ദം ലഭ്യമായിത്തീരുന്നു.

ജഡബന്ധംകൊണ്ടുണ്ടാകുന്ന കർമചലനം വിട്ടുമാറി സമബുദ്ധികൈക്കൊണ്ടു ഈ ലോകത്ത് ആരും ഒരു നിമിഷവും വർത്തിക്കുന്നില്ല. അനാദിയായി വസ്തുവിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ഒരു കളിയാണിത്. എങ്ങും പ്രകടമായിക്കാണുന്ന ഈ ലീലയെ കളിക്കാരനോടൊപ്പം അറിയാൻ കഴിഞ്ഞാൽ ആ സത്യദർശിക്ക് അളവില്ലാത്ത ആനന്ദം ലഭ്യമായിത്തീരുന്നു.

## അവനതിരറ്റ സുഖം ഭവിച്ചീടുന്നു

'സവനം' എന്ന ശബ്ദത്തിനു യാഗം എന്നാണർഥം. ഭൗതികഫലേച്ഛയോടുകൂടു ചെയ്യുന്ന കർമമാണു യാഗം. ഇവിടെ ഭൗതികഫലേച്ഛയോടുകൂടിയ എല്ലാ കർമചലനങ്ങളെയും 'സവന'പദംകൊണ്ടു സംഗ്രഹിച്ചിരിക്കുന്നു. ഭൗതികഫലേച്ഛയോടെ കർമം ചെയ്യുന്നതിൽ സദാ വ്യാപൃതരായിരിക്കയാണു സകല മനുഷ്യവർഗവും. ഈശ്വരബുദ്ധിയെ ശരണം പ്രാപിക്കാതെ കർമത്തിൽ ഫലേച്ഛ പുലർത്തുന്നതു നിമിത്തം മനസ്സിനൊരിക്കലും സമനില കിട്ടുന്നില്ല. അല്പലാഭങ്ങളിൽ പോലും അഹങ്കരിച്ചു തുള്ളിച്ചാടുകയും അല്പനഷ്ടങ്ങളിൽപോലും കണ്ണുനീർ വാർത്തു കരയുകയും ചെയ്യുന്നതുനിമിത്തം മനസ്സു സദാ ചഞ്ചലമാണ്. ചഞ്ചലമായ മനസ്സിനു സത്യാനുഭവം സാധ്യമല്ല. ചഞ്ചലമായ മനസ്സ് കളിയിൽ മോഹിക്കുന്നു. കളിക്കാരനെ അന്വേഷിക്കുന്നതേയില്ല. അതുനിമിത്തമാണു ഭഗവാൻ ഗീതയിൽ കർമരംഗത്തു വർത്തിക്കുന്ന ഒരാൾ സദാ മനസ്സിന്റെ സമനില പരിശീലിച്ചുറപ്പിക്കണമെന്നാവശ്യപ്പെട്ടിരിക്കുന്നത്. മനസ്സിന്റെ സമനിലയാണു യോഗം. യോഗം ഉറപ്പുവന്നയാൾക്കു പ്രപഞ്ചനാടകം നടിക്കുന്ന നടനെ വ്യക്തമായി ഉള്ളിൽ കാണാൻ കഴിയും. മനസ്സു സമനിലയിലെത്തിയയാൾ ബ്രഹ്മനിഷ്ഠനായിത്തീരുന്നു. അദ്ദേഹത്തിന് ഈ പ്രപഞ്ചം 'അഹോ നാടകം നിഖിലവും' എന്നുറപ്പു വരികയും ചെയ്യുന്നു. അതോടെ കർമചലനങ്ങളെല്ലാം സർവവ്യാപ്തമായ പരബ്രഹ്മത്തിന്റെ ലീല മാത്രമാണെന്നു ബോധ്യമാകുന്നു. ഇതറിയുന്നയാൾ അനന്തമായ ബ്രഹ്മാനന്ദത്തിനു പാത്രമായിത്തീരുന്നു. സ്വയം ഇതനുഭവിച്ചതുകൊണ്ടാണ് ഇക്കാര്യം ഗുരുദേവൻ അസന്ദിഗ്ദ്ധമായി ഇവിടെ പ്രഖ്യാപിച്ചിരിക്കുന്നത്. ശ്രീശങ്കരഭഗവത്പാദർ പറയുന്നതു നോക്കുക:-

*യത്സൗഖ്യാംബുധിലേശലേശത ഇമേ*
*ബ്രഹ്മാദയോനിർവൃതാഃ*
*യച്ചിത്തേ നിതരാം പ്രശാന്തകലനേ*
*ലബ്ധ്വാ മുനിർന്നിർവൃതഃ*
*യസ്മിൻ നിത്യസുഖാംബുധൗ ഗളിതധീർ-*
*ബ്രഹ്മൈവന ബ്രഹ്മവിത്*
*യഃകശ്ചിത് സ സുരേന്ദ്രവന്ദിതപദോ*
*നൂനം മനീഷാ മമ* മനീഷാപ. 5

'പരമാത്മസുഖസമുദ്രത്തിലെ ലേശലേശം കൊണ്ടാണു ബ്രഹ്മാവു തുടങ്ങിയ ദേവന്മാർ പോലും സുഖിക്കുന്നത്.മുനി ഈ ബ്രഹ്മസത്തയെ സങ്കല്പ

നിരോധം കൊണ്ട് അത്യന്തം പ്രശാന്തമായ ചിത്തത്തിൽ ദർശിച്ചു നിർവൃതിയടയുന്നു. ഈ നിത്യാനന്ദസമുദ്രത്തിൽ ബുദ്ധി ലയിച്ചവൻ സാക്ഷാത് ബ്രഹ്മം തന്നെയാണ്. അല്ലാതെ അദ്ദേഹത്തെ ബ്രഹ്മത്തെയറിയുന്നാളെന്നു മാത്രം പറഞ്ഞാൽ പോര. അങ്ങനെയുള്ളയാളിന്റെ പാദങ്ങളെ ഇന്ദ്രൻ പോലും കുമ്പിട്ടുകുപ്പുന്നു. ഇതെന്റെ ഉറപ്പായ തീരുമാനമാണ്. ഈ അനുഭവരഹസ്യമാണു ഗുരുദേവൻ പദ്യത്തിലെ ഉത്തരാർധത്തിൽ പ്രഖ്യാപിച്ചിരിക്കുന്നത്.

മനുഷ്യമനസ്സ് ചഞ്ചലമാണെങ്കിലും വസ്തുബോധത്തോടെ വിദ്യാമാർഗത്തിൽ ചരിക്കുന്നയാൾക്ക് അഖണ്ഡബോധാനുഭവമായ തുര്യാനുഭവത്തിലെത്താൻ കഴിയുന്നതാണ്. ഇക്കാര്യമാണടുത്ത പദ്യത്തിൽ പ്രതിപാദിക്കുന്നത്.

72. ക്രിയയൊരു കൂറിതവിദ്യ; കേവലം ചി–
ന്മയി മറുകൂറിതു വിദ്യ; മായയാലേ
നിയതമിതിങ്ങനെ നില്ക്കിലും പിരിഞ്ഞ–
ദ്വയപരഭാവന തുര്യമേകിടുന്നു.

ക്രിയയൊരുകൂറ് – കേവലകർമമാർഗം ഒരു വശത്ത്; ഇതവിദ്യ – ഇതാണവിദ്യ; കേവലം ചിന്മയി – ഒരേ ബോധസത്യത്തെ വെളിപ്പെടുത്തുന്ന മാർഗം; മറുകൂറ് – മറുവശത്ത്; ഇതു വിദ്യ – ഇതാണു വിദ്യ; മായയാലേ – മായാമോഹം നിമിത്തം; പിരിഞ്ഞ് – രണ്ടായി വേർതിരിഞ്ഞു; നിയതം ഇതിങ്ങനെ നിൽക്കിലും – മാർഗങ്ങൾ സ്പഷ്ടമായി ഇങ്ങനെ കാണപ്പെടുന്നുണ്ടെങ്കിലും; അദ്വയപരഭാവന – രണ്ടിനെയും തിരസ്കരിച്ചുകൊണ്ടുള്ള പരബ്രഹ്മഭാവന; തുര്യമേകിടുന്നു – മാർഗഭേദത്തെയും കടന്നുള്ള തുരീയമെന്ന അഖണ്ഡാനുഭൂതി കൈവരുത്തുന്നു.

കേവലകർമമാർഗം ഒരു വശത്ത്; ഇതാണ് അവിദ്യ. ഒരേ ബോധസത്യത്തെ വെളിപ്പെടുത്തുന്ന മാർഗം മറുവശത്ത്; ഇതാണു വിദ്യ. മായാമോഹം നിമിത്തം രണ്ടായി വേർതിരിഞ്ഞു മാർഗങ്ങൾ സ്പഷ്ടമായി ഇങ്ങനെ കാണപ്പെടുന്നുണ്ടെങ്കിലും രണ്ടിനെയും തിരസ്കരിച്ചുകൊണ്ടുള്ള പരബ്രഹ്മഭാവന മാർഗഭേദത്തെയും കടന്നുള്ള തുര്യമെന്ന അഖണ്ഡാനുഭൂതി കൈവരുത്തുന്നു.

## അദ്വയപരഭാവന തുര്യമേകിടുന്നു

(ഇരുപത്തെട്ടാം പദ്യവും നാല്പതാം പദ്യവും ഒന്നുകൂടി വായിക്കുക.) വിദ്യയും അവിദ്യയും ശക്തിയുടെ രണ്ടു പിരിവുകളാണ്. അതുകൊണ്ടുതന്നെ അവ രണ്ടും മായയ്ക്കുള്ളിലാണ്. രണ്ടും മാർഗങ്ങളാണു; ലക്ഷ്യമല്ല. എല്ലാ മതങ്ങളും മാർഗങ്ങളാണ് ലക്ഷ്യമൊന്നേയുള്ളൂ ആത്മാസാക്ഷാത്കാരം. കേവലകർമമയമായ അവിദ്യയിൽ നിൽക്കുന്നവർപോലും കൊതിക്കുന്നതാത്മസുഖമാണെന്നു നാം നാല്പത്തൊൻപതാം പദ്യത്തിൽനിന്നു മനസ്സിലാക്കിയിട്ടുണ്ടല്ലോ. ലക്ഷ്യമെല്ലാർക്കും ഒന്നാണെങ്കിലും അവിദ്യാമാർഗത്തിൽ സഞ്ചരിക്കുന്നവർ ലക്ഷ്യത്തിൽനിന്നും സദാ അകന്നുപോകുന്നു. വിദ്യാമാർഗിയുടെയും നില ലക്ഷ്യത്തിലെത്തുന്നതുവരെ മായയിലാണെങ്കിലും അയാൾ സദാ

ലക്ഷ്യത്തോടടുത്തുകൊണ്ടിരിക്കുന്നു. അദ്വൈതാധിഷ്ഠാനത്തിൽ ഉളവാകുന്ന ഭ്രമമാണു ദ്വൈതം. അപ്പോൾ ദ്വൈതാനുഭവം അല്പമെങ്കിലും അവശേഷിക്കുന്നിടത്തോളം പൂർണസത്യം തെളിയുന്നില്ലെന്നു തീർച്ചയാണ്. സർവത്ര അദ്വയബ്രഹ്മഭാവന അഭ്യസിക്കുന്നതാണു വിദ്യാമാർഗത്തിന്റെ സവിശേഷത. 'ഭാവന' എന്നു പറയുമ്പോൾ തന്നെ അനുഭവമായിട്ടില്ല എന്നു വ്യക്തം. അനുഭവിക്കുന്ന വസ്തു ഭാവനചെയ്യേണ്ട കാര്യമില്ലല്ലോ. അതുകൊണ്ട് ഭാവനാകാലവും ദ്വൈതത്തിനുള്ളിൽ അതായതു മായയ്ക്കുള്ളിൽ തന്നെയാണ്. എങ്കിലും ഈ അദ്വയഭാവന അദ്വയാനുഭൂതിയിലെത്തിക്കുന്ന മാർഗമാണ്. അദ്വയാനുഭവം ഓരോരുത്തരുടേയും സ്വരൂപമാണ്. പക്ഷെ ദ്വൈതഭ്രമമാണതിനെ മറച്ചിരിക്കുന്നത്. ഈ ദ്വൈതഭ്രമം ഒഴിവാക്കാനാണ് അദ്വയപരഭാവന അഭ്യസിക്കുന്നത്. അങ്ങനെ ദ്വൈതഭ്രമം മാറുന്നതോടെ അദ്വയസ്വരൂപമായ തുരീയാനുഭവം സ്വയം തെളിയുന്നതാണ്.

വസ്തു അദ്വൈതമാണെങ്കിൽ ദ്വൈതഭ്രമം എന്തുകൊണ്ടുണ്ടായി? ഈ ചോദ്യം സാരമില്ല. ഒരു കാരണത്തിൽ അനേകം കാര്യങ്ങളും അനേകം കാര്യങ്ങൾ ഒരു കാരണത്തിലും ഒതുങ്ങാവുന്നതേയുള്ളൂ. ഈ രഹസ്യം അറിഞ്ഞുകൊണ്ട് പ്രപഞ്ചകാര്യരൂപങ്ങളുടെ മുഴുവൻ കാരണം ബോധമാണെന്നറിയണം. അങ്ങനെ ബോധത്തിൽ പ്രപഞ്ചവും പ്രപഞ്ചത്തിൽ ബോധവും നിറഞ്ഞു നിൽക്കുന്നു എന്നു കണ്ട് അദ്വയപരഭാവന ശീലിക്കണം. എഴുപത്തിമൂന്നാം പദ്യം നോക്കുക.

73. ഒരു പൊരുളിങ്കലനേകുമുണ്ടനേകം
പൊരുളിലൊരർഥവുമെന്ന ബുദ്ധിയാലേ
അറിവിലടങ്ങുമഭേദമായിതെല്ലാ-
വരുമറിവീലതിഗോപനീയമാകും.

ഒരു പൊരുളിങ്കൽ–ഒരേ കാരണവസ്തുവിൽ; അനേകുമുണ്ട്–അനേകം കാര്യരൂപങ്ങൾ ഉണ്ടാകാം; അനേകം പൊരുളിൽ–അനേകം കാര്യരൂപങ്ങൾക്ക്; ഒരർഥവും – ഒരേ കാരണവസ്തുവും ഉണ്ടാകാം; എന്ന ബുദ്ധിയാലേ–ഈ ബുദ്ധി ഉണ്ടായാൽ ഇക്കാണുന്ന പ്രപഞ്ചനാമരൂപങ്ങളെല്ലാം; അഭേദമായ് – യാതൊരു ഭിന്നതയുമില്ലാതെ; അറിവിലടങ്ങും – ബോധത്തിൽ ഏകീഭവിക്കും; ഇത്–ഈ വസ്തുസ്ഥിതി; എല്ലാവരുമറിവീല – എല്ലാവർക്കും അറിയാൻ കഴിയുന്നില്ല; അതിഗോപനീയമാകും – അതീവരഹസ്യമായി നിലകൊള്ളുന്നു.

ഒരേ കാരണവസ്തുവിൽ അനേകം കാര്യരൂപങ്ങൾ ഉണ്ടാകാം. അനേകം കാര്യരൂപങ്ങൾക്ക് ഒരേ കാരണവസ്തുവും ഉണ്ടാകാം. ഈ ബുദ്ധിയുണ്ടായാൽ ഇക്കാണുന്ന പ്രപഞ്ചനാമരൂപങ്ങളെല്ലാം യാതൊരു ഭിന്നതയുമില്ലാതെ ബോധത്തിൽ ഏകീഭവിക്കും. ഈ വസ്തുസ്ഥിതി എല്ലാവർക്കും അറിയാൻ കഴിയുന്നില്ല. അതീവരഹസ്യമായി നിലകൊള്ളുന്നു.

## അതിഗോപനീയമാകും

ഛാന്ദോഗ്യോപനിഷത്തിൽ ഒരു ഭാഗമുണ്ട്. ഉദ്ദാലക മഹർഷി തന്റെ പുത്രനായ ശ്വേതകേതുവിനെ പന്ത്രണ്ടാമത്തെ വയസ്സിൽ ഗുരുകുലത്തിൽ

പഠിക്കാനയച്ചു. പന്ത്രണ്ടുകൊല്ലത്തെ പഠിത്തംകഴിഞ്ഞ് ഇരുപത്തിനാലാമത്തെ വയസ്സിൽ അയാൾ അച്ഛന്റെ ആശ്രമത്തിലേക്കു മടങ്ങി. ശ്വേതകേതു ദൂരെ നിന്നു വരുന്നത് അച്ഛൻ നോക്കിനിൽക്കുകയാണ്. തനിക്കു തുല്യനായി മറ്റാരുമില്ലെന്നും തന്നെയിനിയാരും ഒന്നും പഠിപ്പിക്കാനില്ലെന്നും തന്റെ മുമ്പിൽ മറ്റുള്ളവർ തലകുനിച്ചു നിൽക്കണമെന്നുമുള്ള ഭാവങ്ങൾ അച്ഛൻ മകന്റെ മുഖത്തു നിഴലിച്ചു കണ്ടു. വിദ്യാഭ്യാസം കൊണ്ടു വിനയമാണുണ്ടാകേണ്ടത്. എന്നാൽ അഹങ്കാരം വർധിപ്പിക്കുന്ന പഠിത്തമേ ശ്വേതകേതുവിനു ലഭിച്ചുള്ളൂ എന്നച്ഛൻ മനസ്സിലാക്കി. എന്നിട്ടു മകനെ അടുത്തു വിളിച്ച് ഇങ്ങനെ ചോദിച്ചു. 'കുഞ്ഞേ, എന്താണ്' നീയൊരഹങ്കാരിയെപ്പോലെ കാണപ്പെടുന്നത്? ഏതൊന്നിനെക്കുറിച്ചു കേട്ടാൽ പിന്നെ മറ്റൊന്നും കേൾക്കാനുണ്ടാവില്ലയോ, ഏതൊന്നിനെക്കുറിച്ചു ചിന്തിച്ചാൽ പിന്നെ മറ്റൊന്നും ചിന്തിക്കാനുണ്ടാവില്ലയോ, ഏതൊന്നിനെക്കുറിച്ചറിഞ്ഞാൽ പിന്നെ മറ്റൊന്നും അറിയാനുണ്ടാവില്ലയോ അതു നീ പഠിച്ചോ? മകൻ ചോദ്യതാൽപ്പര്യം മനസ്സിലാകാതെ കുഴങ്ങി. അച്ഛൻ മൂന്നു ദൃഷ്ടാന്തങ്ങൾ ചൂണ്ടിക്കാട്ടി ചോദ്യമാവർത്തിച്ചു. മണ്ണിന്റെയും പാത്രങ്ങളുടെയും ദൃഷ്ടാന്തമായിരുന്നു ആദ്യത്തേത്. മണ്ണിനെ അതിന്റെ ശക്തി വിശേഷത്തോടുകൂടി അറിയുന്ന ഒരാൾക്ക് മണ്ണുകൊണ്ടുള്ള എല്ലാ പാത്രങ്ങളും അറിയപ്പെട്ടവയായി ഭവിക്കും. പാത്രങ്ങളിൽ തൽക്കാലമുളവാകുന്ന നാമങ്ങളും രൂപങ്ങളും മിഥ്യയാണെന്നും മണ്ണു മാത്രമാണു സത്യമെന്നും അയാൾക്കു ബോധ്യപ്പെടുന്നു. ഇവിടെ മണ്ണാകുന്ന ഒരു കാരണത്തിൽ പാത്രങ്ങളാകുന്ന അനേകം കാര്യരൂപങ്ങളടങ്ങുന്നുവെന്നും പാത്രങ്ങളാകുന്ന അനേകം കാര്യരൂപങ്ങളിൽ മണ്ണാകുന്ന ഒരു കാരണം നിലനിൽക്കുന്നുവെന്നും വ്യക്തമയി അറിയാൻ കഴിയുന്നു. മണ്ണും പാത്രങ്ങളുമെന്നപോലെ തന്നെ സ്വർണവും ആഭരണങ്ങളും, ഇരുമ്പും ഇരുമ്പായുധങ്ങളും ഉദ്ദാലകൻ ദൃഷ്ടാന്തമായി ചൂണ്ടിക്കാണിക്കുന്നു. മണ്ണിനെക്കുറിച്ചറിഞ്ഞാൽ പാത്രങ്ങളെയെല്ലാം മണ്ണിന്റെ വികാരങ്ങളിൽ, കുറെ പേരുകൾ മാത്രമാണെന്നറിയാൻ കഴിയും. മണ്ണുമാത്രമാണു വസ്തു. അതുപോലെ ഏതൊരു കാരണവസ്തുവിനെക്കുറിച്ചറിഞ്ഞാൽ കാര്യരൂപങ്ങളായ പ്രപഞ്ച വസ്തുക്കളെ മുഴുവൻ അതായി അറിയാൻ കഴിയുമോ അതിനെക്കുറിച്ചറിഞ്ഞോയെന്ന് അച്ഛൻ വീണ്ടും ചോദിച്ചു. അതുമാത്രം പഠിച്ചില്ല എന്നായിരുന്നു മകന്റെ മറുപടി. ഉടനെ അച്ഛൻ തന്നെ ആ സത്യത്തെ മകനുപദേശിച്ചു: 'കുഞ്ഞേ ഈ പ്രപഞ്ചം നാമരൂപങ്ങൾ വേർതിരിയുന്നതിനുമുൻപ് രണ്ടില്ലാത്ത ഒരേ ബോധം മാത്രമായിരുന്നു; അതു സങ്കൽപ്പിച്ചു; ഞാൻ പലതായിത്തീരട്ടെ; ആ ബോധം അതിസൂക്ഷ്മമാണ്; ഇക്കാണുന്നതൊക്കെയതുതന്നെയാണ്; അതു സത്യം; അതു തന്നെ ആത്മാവ്; അതു നീ തന്നെ. അല്ലയോ ശ്വേതകേതോ'. ഈ ഉപനിഷത്ഭാഗം ബോധമാണു സത്യമെന്നു സ്പഷ്ടമാക്കുന്നു. മണ്ണിൽ പാത്രങ്ങളെന്നപോലെ ബോധത്തിൽ താൽക്കാലികമായി പ്രകാശിക്കുന്ന നാമരൂപങ്ങളാണു പ്രപഞ്ചകാര്യങ്ങൾ. അപ്പോൾ ബോധമെന്ന ഒരേ കാരണത്തിൽ അനേകം പ്രപഞ്ചകാര്യങ്ങൾ ഉണ്ടാകാമെന്നും അനേകപ്രപഞ്ചകാര്യങ്ങളിൽ ഒരേ ബോധകാരണമുണ്ടാകാമെന്നും അറിയുന്നയാൾക്ക് എല്ലാം ബോധത്തിൽ

ഏകീഭവിക്കുന്നു. ഇക്കാര്യമാണ് 'അറിവിലടങ്ങുമഭേദമായ്' എന്നു പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്. എല്ലാ പദാർഥങ്ങളും നിലനിൽപ്പിനായി ബോധത്തെയാശ്രയിക്കുന്നു. എവിടെ ബോധമുണ്ടോ അവിടെ പദാർഥമുണ്ട്. എവിടെ ബോധമില്ലയോ അവിടെ പദാർഥമില്ല. അപ്പോൾ ബോധത്തിന്റെ രൂപഭേദങ്ങളാണ് എല്ലാ പദാർഥങ്ങളും. ഈ ബോധത്തെ നാമരൂപങ്ങളകറ്റി ശുദ്ധമായി സാക്ഷാത്കരിക്കുന്നതു തന്നെയാണ് അഖണ്ഡബോധാനുഭവം, ഇതുതന്നെയാണ് ജീവിതത്തിന്റെ പൂർണത. ഇതു സാധിച്ചവരാണു ശ്രീനാരായണഗുരുദേവനെപ്പോലുള്ള ഭാരതത്തിലെ ഋഷിവര്യന്മാർ. ഈ സത്യാനുഭവരഹസ്യം അധികമാർക്കും അറിയാൻ കഴിയുന്നില്ല. അതുനിമിത്തമാണ് എല്ലാവിധ സംസാരക്ലേശങ്ങളും അനുഭവിക്കേണ്ടിവരുന്നത്.

എഴുപത്തിമൂന്നാം പദ്യത്തിൽ പ്രതിപാദിച്ച കാരണ കാര്യബന്ധരഹസ്യം ദൃഷ്ടാന്തംകൊണ്ടു വിശദീകരിച്ചു സത്യം കാട്ടിത്തരുകയാണടുത്ത പദ്യത്തിൽ.

74. പൊടിയൊരുഭൂവിലസംഖ്യമപ്പൊടിക്കുൾ-
പ്പെടുമൊരുഭൂവിതിനില്ല ഭിന്നഭാവം;
ജഡമമരുന്നതുപോലെ ചിത്തിലും ചി-
ത്തുടലിലുമിങ്ങിതിനാലിതോർക്കിലേകം.

ഒരു ഭൂവിൽ - ഒന്നായി പ്രകാശിക്കുന്ന ഭൂമിയിൽ; അസംഖ്യം പൊടി - എണ്ണമറ്റ മൺതരികൾ കാണപ്പെടുന്നു; അപ്പൊടിക്കുൾപ്പെടും - ആ മൺതരികളിൽ ഒതുങ്ങുന്നതാണ്; ഭൂ - ഭൂമി; ഇതിനില്ല ഭിന്നഭാവം - ഇവിടെ ഭൂമിയും പൊടിയും ഒരിക്കലും രണ്ടല്ല; അതുപോലെ - പൊടിയും ഭൂമിയുംപോലെ; ജഡമമരുന്നു ചിത്തിലും - ജഡം ബോധത്തിലന്തർഭവിക്കുന്നു; ചിത്തുടലിലും - ബോധം ജഡത്തിലും അന്തർഭവിക്കുന്നു; ഇങ്ങിതിനാൽ - ഇവിടെ ഈ ദൃഷ്ടാന്തം വച്ചുകൊണ്ട്; ഇതോർക്കിൽ - അനേകം ഒന്നിലും ഒന്നനേകത്തിലും ഉൾപ്പെടാമെന്നു വിചാരം ചെയ്തറിഞ്ഞാൽ; ഏകം - പ്രപഞ്ചത്തിലും സത്യം ഒന്നേയുള്ളൂവെന്നു സ്പഷ്ടമായി തെളിയും.

ഒന്നായി പ്രകാശിക്കുന്ന ഭൂമിയിൽ എണ്ണമറ്റ മൺതരികൾ കാണപ്പെടുന്നു. ആ മൺതരികളിൽ ഒതുങ്ങുന്നതാണു ഭൂമി. ഇവിടെ ഭൂമിയും പൊടിയും ഒരിക്കലും രണ്ടല്ല. പൊടിയും ഭൂമിയും പോലെ ജഡം ബോധത്തിലന്തർഭവിക്കുന്നു; ബോധം ജഡത്തിലും അന്തർഭവിക്കുന്നു. ഇവിടെ ഈ ദൃഷ്ടാന്തം വച്ചുകൊണ്ട് അനേകം ഒന്നിലും ഒന്നനേകത്തിലും ഉൾപ്പെടാമെന്നു വിചാരംചെയ്തറിഞ്ഞാൽ പ്രപഞ്ചത്തിലും സത്യം ഒന്നേയുള്ളൂവെന്നു സ്പഷ്ടമായി തെളിയും.

## ഇതോർക്കിലേകം

വസ്തുവിന്റെ ഏകത്വം വെളിപ്പെടുത്തിത്തരാനാണീ ദൃഷ്ടാന്തമെന്ന കാര്യം 'ഇതോർക്കിലേകം' എന്ന ഉപസംഹാരഭാഗം കൊണ്ടു സ്പഷ്ടമാണല്ലോ. അതുകൊണ്ട് ജഡവും ചിത്തും ചിത്തുതന്നെ. പൊടിയും ഭൂമിയും ഭൂമിയായിരിക്കുന്നതുപോലെ, മറിച്ചൊരു നിഗമനമായിക്കൂടെ എന്നു ചിന്തിക്കാൻ

പാടില്ല. ഏതുപോലെ, ഭൂമിപൊടികളായിരിക്കുന്നതുപോലെ ചിത്തു ജഡമാണ് എന്ന മട്ടിൽ. വസ്തുനിർണയം ചെയ്യുമ്പോൾ ഒരിടത്തും പൂർണത്തെ അംശങ്ങളായി കാണുകയല്ല വേണ്ടത്. നേരേമറിച്ച് അംശങ്ങളെ പൂർണമായി കാണുകയാണു വേണ്ടത്. എന്തിനാണത്? ബുദ്ധി പൂർണവസ്തുബോധമുണ്ടായി സുഖിക്കാൻ.

അങ്ങനെ പൂർണവസ്തുബോധമില്ലാതെ അംശങ്ങളിൽ വ്യാപരിക്കുന്ന ബുദ്ധി ഒരന്തംകാണാതെ അനേകമായി ചിതറി അസ്വസ്ഥമാകാൻ ഇടവരും. അതുപോലെ ഇവിടെ ദൃഷ്ടാന്തമായ പൊടികളും ഭൂമിയും ജഡത്തെയും ചിത്തിനെയുമാണല്ലോ പ്രതിനിധാനം ചെയ്യുന്നത്. ഏകത്വാംശത്തിൽ മാത്രമേ ഇവയ്ക്കു സാമ്യം കല്പിക്കാവൂ. വേദാന്തത്തിലെന്നല്ല സാഹിത്യത്തിൽപോലും ഉപമാനോപമേയങ്ങൾക്ക് ഏകദേശസാമ്യമേ ഉണ്ടായിരിക്കുകയുള്ളൂ. പൊടിയോടും ഭൂമിയോടും എല്ലാ അംശത്തിലും ജഡവും ചിത്തും സാമ്യം വഹിക്കുന്നു എന്നു വന്നാൽ വേദാന്തസിദ്ധാന്തങ്ങൾ പലതും തകിടം മറിഞ്ഞുപോകും. പൊടികൾ ഭൂമിയുടെ അവയവങ്ങളാണ്. ഭൂമിയിൽനിന്നു പൊടിക്കു വേർപ്പെട്ടു നിൽക്കാനും കഴിയും. ജഡമാകട്ടെ ചിത്തിലെ വിവർത്തമാണ്. ഇക്കാര്യം ഈ കൃതിയിലെ മൂന്നാം പദ്യത്തിൽ ഗുരുദേവൻ തന്നെ പ്രഖ്യാപിച്ചിട്ടുണ്ട്. വിവർത്തകാര്യം ഒരിക്കലും കാരണത്തിന്റെ അവയവമല്ല. കയറിൽ കാണപ്പെടുന്ന സർപ്പം എപ്പോഴെങ്കിലും കയറിന്റെ അവയവമാകാൻ പറ്റുമോ? ആ സർപ്പത്തിനു കയറിൽനിന്നും വേർപ്പെട്ടു നിൽക്കാനും സാധ്യമല്ല. കയറിൽ കാണപ്പെടുന്ന സർപ്പം കയറുതന്നെയാണ്. ഒരു ഭേദവുമില്ല. ജഡം അതുപോലെ ഒരിക്കലും ചിത്തിന്റെ അവയവമല്ല. ജഡത്തിനു ചിത്തിൽനിന്നും വേർപെട്ടു നിൽക്കാനും കഴികയില്ല. എന്തിനേറെ? ചിത്തിൽ ഉണ്ടെന്നു തോന്നുന്ന ജഡം ചിത്തുതന്നെയാണ്. ഈ ഏകത്വപ്രഖ്യാപനം മാത്രമാണ് എല്ലാ ദൃഷ്ടാന്തങ്ങളും ലക്ഷ്യമാക്കുന്നത്. ഇക്കാര്യം സ്പഷ്ടമാക്കാനാണ് ഗുരുദേവൻ 'ഇതോർക്കിലേകം' എന്നു പദ്യം ഉപസംഹരിച്ചിരിക്കുന്നത്. താൽപ്പര്യമിതാണ്. ഭൂമിയിൽ കാണപ്പെടുന്ന പൊടികളെ ആരും അതിൽനിന്നും ഭിന്നമായിക്കാണാറില്ല. പൊടിയെല്ലാം ഭൂമി തന്നെ. പൊടിയും ഭൂമിയും രണ്ടെന്നു കാണുന്നതജ്ഞത. അതുപോലെ ബോധത്തിൽനിന്നും പൊന്തുന്ന ജഡരൂപങ്ങൾ ബോധംതന്നെയാണ്. അവയെ ബോധത്തിൽനിന്നും ഭിന്നമായി കണ്ടാൽ അതജ്ഞത.

അഖണ്ഡബോധസ്വരൂപനായ പരമാത്മാവും അതിൽ ഉണ്ടെന്നു തോന്നുന്ന പ്രപഞ്ചവും ഒന്നുതന്നെയെന്ന കാര്യം ഒരു സമുദ്രരൂപകല്പനയിൽക്കൂടി വീണ്ടും വിശദമായി പ്രതിപാദിക്കുകയാണടുത്ത പദ്യത്തിൽ.

75. പ്രകൃതി ജലം തനു ഫേനമാഴിയാത്മാ–
വഹമഹമെന്നലയുന്നതൂർമ്മിജാലം
അകമലരാർന്നറിവൊക്കെ മുത്തു താൻ താൻ
നുകരുവതാമമൃതായതിങ്ങു നൂനം.

പ്രകൃതിജലം - പ്രപഞ്ചപ്രതിഭാസമുൾപ്പെടെയുള്ള പരമാത്മസമുദ്ര ത്തിൽ പ്രകൃതിയാണു ജലം; തനു ഫേനം - ശരീരങ്ങളാണു പത; ആത്മാ ആഴി - ആത്മാവാണു കര; അഹംഅഹം എന്നലയുന്നത് - ഞാൻ, ഞാൻ എന്നിങ്ങനെ വിഷയങ്ങളെത്തേടിയലയുന്ന ജീവന്മാരാണ്; ഊർമിജാലം - തിരമാല; അകമലരാർന്നറിവൊക്കെ - ബുദ്ധിക്കു വന്നുചേരുന്ന വിലപ്പെട്ട അറിവുകളൊക്കെ; മുത്തു - ഈ രത്നാകരത്തിലെ രത്നങ്ങളാണ്; താൻ താൻ നുകരുവതാം - അവരവർ ആസ്വദിക്കുന്ന ആനന്ദമെല്ലാം; അമൃതായ തിങ്ങു - ഈ സമുദ്രത്തിൽനിന്നു കിട്ടുന്ന അമൃതമാണ്; നൂനം - നിശ്ചയം.

പ്രപഞ്ചപ്രതിഭാസമുൾപ്പെടെയുള്ള പരമാത്മ സമുദ്രത്തിൽ പ്രകൃതി യാണു ജലം; ശരീരങ്ങളാണു പത; ആത്മാവാണു കര; ഞാൻ, ഞാൻ എന്നി ങ്ങനെ വിഷയങ്ങളെത്തേടിയലയുന്ന ജീവന്മാരാണു തിരമാല; ബുദ്ധിക്കു വന്നു ചേരുന്ന വിലപ്പെട്ട അറിവുകളൊക്കെ ഈ രത്നാകരത്തിലെ രത്നങ്ങ ളാണ്; അവരവർ ആസ്വദിക്കുന്ന ആനന്ദമെല്ലാം ഈ സമുദ്രത്തിൽനിന്നു കിട്ടുന്ന അമൃതമാണ്; നിശ്ചയം.

## സംസാരക്കടൽ

സംസാരസമുദ്രകല്പന പണ്ടേയുള്ളതാണ്. ഇവിടെ പരമാത്മ സത്യ മുൾപ്പെടെയുള്ള ഈ സംസാരക്കടലിന്റെ വേർതിരിച്ചുള്ള സമ്പൂർണചിത്രം നമുക്കു നൽകപ്പെട്ടിരിക്കുന്നു. ഈ സമുദ്രരൂപകം വിശകലനം ചെയ്യുമ്പോൾ പ്രപഞ്ചപ്രതിഭാസങ്ങളും പരമാത്മാവും നമുക്കു വേർതിരിഞ്ഞു കിട്ടേണ്ട തുണ്ട്. പ്രപഞ്ചപ്രതിഭാസത്തിലെ നിശ്ചലാധിഷ്ഠാനമാണു പരമാത്മാവെ ന്നോർക്കണം. സമുദ്രത്തിലെ വെള്ളവും തിരകളും പതയും രത്നങ്ങളും സുഖാനുഭവങ്ങളുമെല്ലാം പ്രപഞ്ചപ്രതിഭാസങ്ങളുടെ അംശങ്ങളായി രൂപണം ചെയ്യപ്പെട്ടിരിക്കുന്നു. അപ്പോൾ നിശ്ചലാധിഷ്ഠാനമായ ആത്മാവിനീരൂപക ത്തിൽ ഏതാണുപമാനം. തീർച്ചയായും സമുദ്രത്തെ ഇളക്കമില്ലാതെ താങ്ങി നിൽക്കുന്ന കരതന്നെയാണാത്മാവ്. സംസാരസമുദ്രത്തിന്റെ കരയാണാത്മാ വെന്നു പണ്ടേ പ്രസിദ്ധിയുമുണ്ട്. സമുദ്രത്തിൽ വീണുകിടക്കുന്ന ഒരാൾക്കു കരപറ്റുമ്പോഴാണല്ലോ ആശ്വാസം. സംസാരദുഃഖവും ആത്മലാഭം കൊണ്ടല്ലേ ശമിക്കൂ? അതുകൊണ്ടാണു 'ആത്മാ ആഴി' എന്നതിന് 'കരയാണാത്മാവ്' എന്നർഥം പറഞ്ഞിരിക്കുന്നത്. ഗുരുദേവ കൃതിയായ 'ദൈവദശക'ത്തിലെ 'ആഴിയും തിരയും കാറ്റും' എന്നു തുടങ്ങുന്ന നാലാം പദ്യത്തിന്റെ താൽപ്പര്യം ഈ *ആത്മോപദേശശതക*പദ്യവുമായി താരതമ്യപ്പെടുത്തി വിചാരം ചെയ്തു നോക്കുക. ഈ വിശകലനത്തിന്റെ വെളിച്ചത്തിൽ ഇനി നമുക്കു പദ്യത്തിലെ ഓരോ രൂപകകല്പനയും വെവ്വേറെ പരിശോധിക്കാം. ഈ രൂപകത്തിൽ ഓരോ കല്പനയും പ്രപഞ്ചരഹസ്യത്തെ സൂക്ഷ്മമായി വെളിപ്പെടുത്തുന്നതാണെന്നു കാണാം. അധിഷ്ഠാനമായ കരയെ അടിയിലും മുകളിലും മിക്കവാറും മറച്ചു കൊണ്ടു നിൽക്കുകയാണു ജലം. അങ്ങനെയുള്ള ജലത്തെ പരമാത്മശക്തി യായ പ്രകൃതിയോടു രൂപണം ചെയ്തിരിക്കുന്നത് അത്യന്തം ഉചിതം തന്നെ. പ്രകൃതി മിക്കവാറും പരമാത്മാവിനെ മറച്ചുകൊണ്ടാണല്ലോ ഉദയം ചെയ്യു ന്നത്. സമുദ്രമധ്യത്തിൽ അകപ്പെട്ടു പോയവർക്കു കര അല്പം പോലും

കാണാനേ ഉണ്ടാവില്ല. അതുപോലെ ഗാഢസുഷുപ്തിയിൽ അകപ്പെടുന്ന വർക്കാത്മരൂപം പാടെ മറഞ്ഞു പോകുന്നു.

സമുദ്രത്തിന്റെ കരയോടു പറ്റി നിൽക്കുന്നവർക്കു കരയുടെ ഏതാനും ഭാഗമൊക്കെ അനുഭവവിഷയമാകുന്നു. അതുപോലെ ജാഗ്രത്തിലും സ്വപ്ന ത്തിലും പരമാത്മാവിന്റെ ചിദംശവും സദംശവും കുറെയൊക്കെ അനുഭവി ക്കാൻ കഴിയുന്നു. 'ഞാൻ ഉണ്ട്' എന്നിങ്ങനെ ചിദംശവും സദംശവും ഏതാ ണ്ടൊക്കെ എല്ലാവർക്കും അനുഭവപ്പെടുന്നുണ്ടല്ലോ. സമുദ്രത്തിൽ സകല ജീവികൾക്കും ആശ്രയമാണു ജലം. പരമാത്മാവിൽ എല്ലാ പ്രപഞ്ചഘടക ങ്ങൾക്കും ആശ്രയം പ്രകൃതിയാണ്. ജലം ചലിച്ചാണു തിരകളും കുമിളകളും ഉണ്ടായി ഇളകിമറിയുന്നത്. പ്രകൃതി ചലിച്ചു ത്രിഗുണങ്ങളെയുളവാക്കുമ്പോ ഴാണല്ലോ സൗരയൂഥഘടകങ്ങളുൾപ്പെടെയുള്ള തിരകളും കുമിളകളും ഉണ്ടാ യി ഇളകിമറിയുന്നത്. സമുദ്രജലത്തിൽ ചെറുതും വലുതുമായ പതയും കുമി ളയും സദാ ഉണ്ടായി മറഞ്ഞുകൊണ്ടിരിക്കും. അതുപോലെ പ്രകൃതിയിൽ ചെറുതും വലുതുമായ ശരീരങ്ങൾ സദാ ഉണ്ടായി മറഞ്ഞുകൊണ്ടിരിക്കുന്നു. അപ്പോൾ ദേഹങ്ങളെ സംസാരസമുദ്രത്തിലെ പതയായി കല്പിച്ചതും അർഥ വത്താണെന്നു കാണാം. ചലിക്കുന്ന തിരകളാണു പതയുണ്ടാക്കുന്നത്. എല്ലാ ശരീരങ്ങളും സദാ പ്രകടമായി ചലിക്കുന്ന ഞാൻ, ഞാൻ എന്ന അഹന്ത യിൽ രൂപംകൊള്ളുന്നവയാണല്ലോ. അതുകൊണ്ടാണ് 'അഹം' ബോധസ്വരൂ പന്മാരായ ജീവന്മാരെ തിരമാലയായി കണക്കാക്കിയിരിക്കുന്നത്. സമുദ്രം രത്നാകരമാണ്. അതിനടിയിൽ വില തീരാത്ത രത്നങ്ങൾ വിളയുന്നു. അതു പോലെ സംസാരമാകുന്ന ജ്ഞാനസമുദ്രത്തിലും വിലതീരാത്ത എന്തെ ന്തൊക്കെ അറിവുകളാണ് ഏകാഗ്രബുദ്ധിക്കു തെളിഞ്ഞുകിട്ടുന്നത്. ഇന്ന് ആധുനികശാസ്ത്രലോകത്തിനു തെളിഞ്ഞു കിട്ടിയിട്ടുള്ള അറിവുകളെല്ലാം ഈ ജ്ഞാനാകരത്തിൽ വിളഞ്ഞവതന്നെയാണ്. ഇത്തരം അറിവുകളെയുദ്ദേ ശിച്ചാണ് 'അകമലരാർന്നറിവൊക്കെ മുത്ത്' എന്നു ഗുരുദേവൻ പ്രസ്താവി ച്ചിരിക്കുന്നത്. സമുദ്രാന്തർഭാഗത്തുനിന്നുമാണമൃതുണ്ടായതെന്നാണല്ലോ പ്രസിദ്ധി. ഈ സമുദ്രത്തിൽനിന്നും അമൃതു വിളയുന്നുണ്ട്. ഏതു ജീവിയും എങ്ങനെ അനുഭവിക്കുന്ന ആനന്ദവും ഈ സമുദ്രത്തിൽനിന്നു പൊന്തി വരുന്ന അമൃതാണ്. ആനന്ദമാണ് ബ്രഹ്മരൂപം. ആരെവിടെ എങ്ങനെ ആനന്ദിച്ചാലും ബ്രഹ്മസ്വരൂപലേശം അനാവൃതമാകുന്നതാണ്. യോഗി അഭ്യാസസാമർഥ്യം കൊണ്ട് അതിനെ ഇടതടവില്ലാതെ അനാവൃതമാക്കി സദാ അനുഭവിക്കുന്നു. ഒരു ലൗകികൻ കൃത്രിമോപായങ്ങൾകൊണ്ടു വല്ലപ്പോഴുമൊക്കെ ലേശം അനാ വൃതമാക്കി അനുഭവിക്കുന്നു. ഇത്രേയുള്ളൂ വ്യത്യാസം. ആനന്ദം എവിടെ പ്രകടമായാലും അതു ബ്രഹ്മസ്വരൂപമാണ്. ഇത്രയുംകൊണ്ടു സംസാരസ മുദ്രത്തിലെ പ്രപഞ്ചപ്രതിഭാസങ്ങൾ രൂപണം ചെയ്യപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ഈ പ്രപഞ്ചപ്രതിഭാസങ്ങൾക്കാശ്രയമായ ആഴിയാണാത്മാവ്. അപ്പോൾ ആത്മാവിന്റെ സ്ഥാനമേതാണ്? സമുദ്രജലത്തിനാശ്രയമായി നിൽക്കുന്ന നിശ്ച ലതീരമാണാത്മാവ് എന്നു പറയേണ്ടതില്ലല്ലോ. പ്രകൃതി എങ്ങനെയൊക്കെ ഇളകിമറിഞ്ഞു എന്തൊക്കെക്കാട്ടിയാലും ഒരു കുലുക്കവും കൂടാതെ അതി

നോടൊട്ടിപ്പിടിക്കാതെ ആത്മാവ് അസംഗനായി സ്ഥിതിചെയ്യുന്നുവെന്നല്ലേ ശാസ്ത്രം ഘോഷിക്കുന്നത്. സമുദ്രജലത്തിനാശ്രയമായ കരയുടെയും സ്ഥിതി യിതാണല്ലോ. ഗുരുദേവന്റെ അഗാധമായ വേദാന്തശാസ്ത്രജ്ഞാനത്തിന്റെയും കവിത്വത്തിന്റെയും തിളങ്ങുന്ന ദൃഷ്ടാന്തങ്ങളാണ് ഇത്തരം രൂപകകല്പന കൾ.

ആത്മസത്ത സ്വതേ നിശ്ചലവും നിർവികാരവുമാണ്. പക്ഷെ മായാ ശക്തി ഉണ്ടാക്കിക്കാണിക്കുന്ന അനന്തങ്ങളായ ദൃശ്യജാലങ്ങൾ അതിനെ അനേകരൂപമാക്കി പ്രതിഭാസിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇക്കാര്യം മറ്റൊരു മനോ ഹരമായ ഉപമകൊണ്ടു വിവരിക്കുന്നതാണടുത്ത പദ്യം.

76. മണലളവറ്റുചൊരിഞ്ഞ വാപിയിന്മേ-
ലണിയണിയായലവീശിടുന്നവണ്ണം
അനൃതപരമ്പര വീശിയന്തരാത്മാ-
വിനെയകമേ ബഹുരൂപമാക്കിടുന്നു.

മണലളവറ്റുചൊരിഞ്ഞവാപിയിന്മേൽ - നിശ്ചലമായിക്കിടക്കുന്ന ഒരു കുളത്തിൽ ധാരാളം മണൽ വാരിച്ചൊരിഞ്ഞാൽ; അണിയണിയായ് - ഒന്നി നുപുറകെയൊന്നായി; അലവീശിടുന്നവണ്ണം - ചെറുതിരകളുയർന്നുപരക്കാൻ തുടങ്ങുന്നതുപോലെ; അനൃതപരമ്പരവീശി - അസത്യസങ്കല്പങ്ങളുടെ പര മ്പര പരന്ന്; അന്തരാത്മാവിനെ - ശാന്തമായ ആത്മതത്ത്വത്തെ; അകമേ - ഉള്ളിൽ; ബഹുരൂപമാക്കിടുന്നു - അനേകരൂപത്തിലാക്കി പ്രദർശിപ്പിക്കുന്നു.

നിശ്ചലമായിക്കിടക്കുന്ന ഒരു കുളത്തിൽ ധാരാളം മണൽ വാരിച്ചൊരി ഞ്ഞാൽ ഒന്നിനു പുറകെയൊന്നായി ചെറുതിരകളുയർന്നു പരക്കാൻ തുട ങ്ങുന്നതുപോലെ അസത്യ സങ്കല്പങ്ങളുടെ പരമ്പര പരന്ന് ശാന്തമായ ആത്മ തത്ത്വത്തെ അനേകരൂപത്തിലാക്കി പ്രദർശിപ്പിക്കുന്നു.

### അകമേ ബഹുരൂപമാക്കിടുന്നു

അന്തരാത്മാവു നിശ്ചലവും ശാന്തവുമാണ്. നിശ്ചലമായ ജലപ്പരപ്പുള്ള ഒരു കുളം പോലെയാണത്. അങ്ങനെയുള്ള ഒരു കുളത്തിൽ അളവറ്റു മണൽ വാരിച്ചൊരിഞ്ഞുവെന്നു കരുതുക. ആ ജലപ്പരപ്പിൽ ഒന്നിനു പുറകെയൊ ന്നായി അലകളുയരാൻ തുടങ്ങും. ജലപ്പരപ്പാകെ ഇളകി ബഹുരൂപമായി ഭവി ക്കുന്നതായും കാണാം. ഇതുപോലെ ശാന്തമായ അന്തരാത്മാവിൽ അസത്യ സങ്കല്പങ്ങളാകുന്ന മണൽ വാരിവിതറുമ്പോഴാണ് അതു ചലിച്ചു ബഹുരൂ പമായതുപോലെ അനുഭവപ്പെടുന്നത്. മണൽ വാരിച്ചൊരിയാതിരിക്കാമെങ്കിൽ തീർച്ചയായും കുളത്തിലെ ജലപ്പരപ്പു ശാന്തമാകും. ചിത്തത്തിലെ അസത്യ സങ്കല്പങ്ങളുപേക്ഷിക്കാമെങ്കിൽ തീർച്ചയായും ചിത്തമുപശമിച്ച് അലകളട ങ്ങിയ ജലപ്പരപ്പുപോലെ ബോധസ്വരൂപമായ ആത്മാവു ശാന്തവും സുഖപ്ര ദവുമായി തെളിയും. മണൽ തുടർന്നു ചൊരിഞ്ഞുകൊണ്ടിരിക്കുകയാണെ ങ്കിൽ ജലപ്പരപ്പിന്റെ നിശ്ചലത ഒരിക്കലും കണ്ടറിയാൻ പറ്റുകില്ലല്ലോ. അതു പോലെ അസത്യ ജഡസങ്കല്പങ്ങളുടെ പരമ്പരയെ തടയാൻ കഴിയാത്ത

ഒരാൾക്ക് ആത്മാവിന്റെ സുഖസ്വരൂപമായ ശാന്തത അനുഭവിക്കാനേ കഴികയില്ല. പ്രപഞ്ചാനുഭവത്തെയും ബ്രഹ്മാനുഭവത്തെയും ഗൗഡപാദാചാര്യർ വേർതിരിച്ചു കാണിക്കുന്നതിങ്ങനെയാണ്. 'ചലിക്കുന്ന ചിത്തം പ്രപഞ്ചം, ചലിക്കാത്ത ചിത്തം ബ്രഹ്മം' പ്രപഞ്ചാനുഭവത്തിന്റെയും ബ്രഹ്മാനുഭവത്തിന്റെയും ഈ രഹസ്യമാണ് പ്രസ്തുത പദ്യത്തിൽ മനോഹരമായി ഗുരുദേവൻ വിവരിച്ചിരിക്കുന്നത്.

ജീവാത്മാവ്, പ്രാണൻ, ബുദ്ധി, മനസ്, ശരീരം ഇവയുൾപ്പെട്ടതാണല്ലോ ഒരു മനുഷ്യജീവിതം. ഇതുപോലെ പ്രപഞ്ചത്തെയാകെ ഒരൊറ്റ ജീവിതമായി കാണുവാനാണു ഗുരുദേവൻ നമ്മോടവശ്യപ്പെടുന്നത്.

77 പരമൊരുവിണ്ണു പരന്നശക്തി കാറ്റാ-
മറിവനലൻ ജലമക്ഷമിന്ദ്രിയാർഥം
ധരണിയിതിങ്ങനെയഞ്ചു തത്വമായ് നി-
ന്നെരിയുമിതിന്റെ രഹസ്യമേകമാകും.

പരമൊരുവിണ്ണു – എല്ലാ ദൃശ്യങ്ങൾക്കും ആശ്രയമായ ചിദംബരം; പരന്നശക്തികാറ്റാം – അതിൽ വ്യാപിച്ചു നിൽക്കുന്ന കാറ്റാകുന്ന പ്രാണശക്തി; അറിവനലൻ – അതിനോടുചേർന്നു പ്രവർത്തിക്കുന്ന അഗ്നിയാകുന്ന ബുദ്ധി; ജലമക്ഷം – അതിൽ പൊന്തുന്ന ജലമാകുന്ന മനസ്സ്; ഇന്ദ്രിയാർഥം ധരണി – സർവോപരി സ്ഥൂലഭാവമേന്തി നിൽക്കുന്ന ഭൂമിയാകുന്ന ശരീരം; ഇതിങ്ങനെ – എന്നിങ്ങനെ; അഞ്ചുതത്ത്വമായ് നിന്നെരിയും – അഞ്ചു തത്ത്വങ്ങളായി പ്രകാശിച്ചു നിൽക്കുന്നു; ഇതിന്റെ രഹസ്യം – ഇതിന്റെ സത്യം അന്വേഷിച്ചാൽ; ഏകമാകും – ഒന്നുതന്നെ.

എല്ലാ ദൃശ്യങ്ങൾക്കും ആശ്രയമായ ചിദംബരം, അതിൽ വ്യാപിച്ചു നിൽക്കുന്ന കാറ്റാകുന്ന പ്രാണശക്തി, അതിനോടു ചേർന്നു പ്രവർത്തിക്കുന്ന അഗ്നിയാകുന്ന ബുദ്ധി, അതിൽ പൊന്തുന്ന ജലമാകുന്ന മനസ്സ്, സർവോപരി സ്ഥൂലഭാവമേന്തി നിൽക്കുന്ന ഭൂമിയാകുന്ന ശരീരം എന്നിങ്ങനെ അഞ്ചു തത്ത്വങ്ങളായി പ്രകാശിച്ചു നിൽക്കുന്നു. ഇതിന്റെ സത്യം അന്വേഷിച്ചാൽ ഒന്നുതന്നെ.

## ഇതിന്റെ രഹസ്യമേകമാകും

പ്രപഞ്ചം ഉജ്വലമായ ഒരു ജീവിതമാണ്. ഒരു മനുഷ്യജീവിതത്തിനു വ്യക്തമായ എന്തെല്ലാം ഘടകങ്ങൾ കാണ്മാനുണ്ടോ അവയെല്ലാം പ്രപഞ്ചജീവിതത്തിനും കാണ്മാനുണ്ട്. ബോധാനുഭവം സദാ സ്ഫുരിച്ചു നിൽക്കുന്ന ഹൃദയാകാശം അഥവാ ദഹരാകാശമാണു മനുഷ്യജീവിതത്തിലെ ഒന്നാമത്തെ ഘടകം. ഇതിന്റെ സ്ഥാനത്ത് ബോധം ഇടതിങ്ങി നിൽക്കുന്ന മഹാകാശത്തെ അഥവാ ചിദംബരത്തെ പ്രപഞ്ചജീവിതത്തിന്റെ ഹൃദയമായി കണക്കാക്കാം. മനുഷ്യജീവിതത്തിലെ ഹൃദയാകാശത്തിലാണല്ലോ ഞാൻ, ഞാൻ എന്നിങ്ങനെ പ്രകടരൂപം കൈകൊണ്ട് പ്രാണശക്തി രൂപംകൊണ്ടു പ്രാണവായുവായി വികസിച്ചു ദേഹത്തെ പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നത്. അതുപോലെ

പ്രപഞ്ചജീവിതത്തിലെ മഹാകാശത്തിൽ നിന്നും എല്ലാം ഉൾക്കൊള്ളാൻ കഴിയുന്ന ഒരു 'ഞാൻ' ഉദയം ചെയ്തു പ്രാണശക്തിയായി വികസിച്ചതാണു സർവത്ര പരന്നുവീശുന്ന കാറ്റ്. മനുഷ്യജീവിതത്തെ ആകമാനം പ്രകാശമയമാക്കുന്നതാണു പ്രാണശക്തിയിൽ രൂപംകൊള്ളുന്ന ബുദ്ധിതത്ത്വം. പ്രപഞ്ചജീവിതത്തെ പ്രകാശിപ്പിച്ചുകൊണ്ടു വായുവിനെ ആശ്രയിച്ചു ജ്വലിക്കുന്ന അഗ്നിയാണതിലെ ബുദ്ധിതത്ത്വം. ബുദ്ധിതത്ത്വം ചഞ്ചലമായിത്തീരുന്നതാണല്ലോ മനസ്സ്. തേജസ്സു ദ്രവരൂപം കൈക്കൊണ്ട് ചലിച്ചു നിൽക്കുന്ന ജലം തന്നെയാണു പ്രപഞ്ചജീവിതത്തിലെ മനസ്സ്. ഇന്ദ്രിയങ്ങളെല്ലാം മനസിൽ അന്തർഭവിക്കുന്നു. മനസിന്റെ സൃഷ്ടിയാണു സ്ഥൂലദേഹം, ജലത്തിൽ രൂപംകൊണ്ടു നിൽക്കുന്ന കട്ടിപിടിച്ച ഭൂമി പ്രപഞ്ചജീവിതത്തിലെ ശരീരമാണ്. പഞ്ചഭൂത നിർമിതമാണല്ലോ ജീവാത്മാവിന്റെ ശരീരം. അതുപോലെ പഞ്ചഭൂതാത്മകമായ പ്രപഞ്ചത്തെ ആകെച്ചേർത്ത് ഈശ്വരശരീരമായി കാണേണ്ടതാണ്. ഈശ്വരനെ കാണ്മാനില്ല എന്നു വിലപിക്കുന്നവർക്കൊരു മറുപടി കൂടിയാണിത്. ഒരു വ്യക്തിയുടെ പ്രത്യക്ഷഭാവം ശരീരത്തിലൂടെയാണല്ലോ സാധ്യമാകുന്നത്. ബോധസ്വരൂപനായ ഈശ്വരന്റെ ശരീരമാണു പ്രപഞ്ചം. പ്രപഞ്ചത്തെക്കാണുന്നത് ഈശ്വരനെ കാണുന്നതുതന്നെയാണ്. ശിവനെക്കുറിച്ചുള്ള വേദാന്തപ്രസിദ്ധമായ അഷ്ടമൂർത്തി സങ്കല്പവും ഇക്കാര്യം തന്നെയാണു വെളിപ്പെടുത്തുന്നത്. ദക്ഷിണാമൂർത്തി സ്തോത്രത്തിൽ ശ്രീശങ്കരഭഗവത്പാദർ പ്രഖ്യാപിക്കുന്നതു നോക്കുക:

*ഭൂരംഭാംസ്യനലോഽനിലോഽംബരമഹ-*
*ർന്നാഥോഹിമാംശുഃപുമാ-*
*നിത്യാഭാതി ചരാചരാത്മകമിദം*
*യസ്യൈവമൂർത്യഷ്ടകം*
*നാന്യത്കിഞ്ചന വിദ്യതേ വിമൃശതാം*
*യസ്മാത്പരസ്മാദ്വിഭോ-*
*സ്തസ്മൈ ശ്രീഗുരുമൂർത്തയേ നമ*
*ഇദം ശ്രീദക്ഷിണാമൂർത്തയേ.*

*ദക്ഷി. സ്തോ. 9*

'ഭൂമി, ജലം, അഗ്നി, വായു, ആകാശം, സൂര്യൻ, ചന്ദ്രൻ, 'ഞാൻ' എന്ന പുരുഷൻ എന്നീ ചരാചരരൂപത്തിൽ കാണുന്ന ഈ ജഗത്ത് ശിവൻ തന്നെ എട്ടുദേഹം കൈക്കൊണ്ടു നിൽക്കുന്നതാണ്. ചിന്തിക്കുന്ന ഒരാൾക്കിവിടെ ഈ എട്ടിനപ്പുറം ഒന്നും തന്നെ കാണ്മാനുമില്ല. അങ്ങനെയുള്ള ഗുരുമൂർത്തിയായ ദക്ഷിണാമൂർത്തിക്ക് എന്റെ പ്രണാമം.' ഗുരുദേവൻ സൂര്യചന്ദ്രന്മാരെയും പുമാനെയുംകൂടി അഞ്ചിൽ ഉൾപ്പെടുത്തിക്കൊണ്ടു അഖണ്ഡബോധശരീരമായി അഞ്ചു തത്ത്വമടങ്ങുന്ന പ്രപഞ്ചത്തെ അംഗീകരിച്ചിരിക്കുന്നു. ഈ അഞ്ചു തത്ത്വങ്ങൾ തന്നെയും ആലോചിച്ചാൽ ഒരേ ബോധത്തിന്റെ പ്രകടരൂപങ്ങളാണെന്നു തെളിയും. മനുഷ്യശരീരത്തിലായാലും പ്രപഞ്ചശരീരത്തിലായാലും ബോധത്തെ മാറ്റി നിറുത്തിയാൽ തത്ത്വങ്ങളൊന്നും പിന്നെ

അവശേഷിക്കുകയില്ല. അതുകൊണ്ട് എല്ലാ തത്ത്വങ്ങളുടെയും രഹസ്യം ബോധസത്യമാണെന്നറിയേണ്ടതാണ്.

ജിജ്ഞാസുവായ സത്യാന്വേഷിയുടെ സംശയങ്ങൾക്ക് ഓരോന്നിനും പ്രത്യേകം പ്രത്യേകമുള്ള സമാധാനങ്ങളെന്ന നിലയിൽ ഇതുവരെ സൃഷ്ടിപ്രക്രിയയും പരമാത്മസ്വരൂപവും ചർച്ചചെയ്തു. പൂർണസത്യം സാക്ഷാത്കരിച്ചനുഭവിക്കുന്ന സാക്ഷാത്കാരനിലയുടെ വിവരണമാണ് ഇനിയുള്ള പദ്യങ്ങളിൽ.

## 6. അജാതവാദം

പ്രപഞ്ചത്തിന്റെ പരമകാരണമാണല്ലോ അന്വേഷണവിഷയം. പരമകാരണം എന്ന ചിന്തതന്നെ വ്യക്തമായ ചില നിയമങ്ങളിൽ അധിഷ്ഠിതമാണ്. അതു മറ്റൊന്നിൽനിന്നും ജനിച്ചതാകാൻ പറ്റുകയില്ല. അതിനു കാരണമായി മറ്റൊന്നുണ്ടെന്നു വന്നാൽ അതു പരമകാരണമാവുകില്ലല്ലോ. അതുകൊണ്ട് പരമകാരണം അജമായിരുന്നേ പറ്റൂ. അതുതന്നെയാണതിന്റെ നിത്യത്വം. അജമായ വസ്തു അമരവുമായിരിക്കുമെന്നു തീർച്ചയാണല്ലോ. ഇങ്ങനെ അമൃതസ്വരൂപമായ പരമകാരണമാണ് അഖണ്ഡബോധസ്വരൂപമായ ബ്രഹ്മം. ഈ ബ്രഹ്മത്തിൽനിന്നും പ്രപഞ്ചം ഉണ്ടായതായിട്ടാണല്ലോ നാം കരുതുന്നത്. അമൃതസ്വരൂപമായ ഒരു കാരണത്തിൽനിന്നും ജനിച്ചു മരിക്കുന്ന മൃതസ്വരൂപമായ പ്രപഞ്ചം എങ്ങനെയുണ്ടാവും? ഉണ്ടാകുന്നു എന്നു പറഞ്ഞാൽ കാരണത്തിന്റെ അമൃതത്വം നഷ്ടമായിപ്പോവുകില്ലേ? അമൃതമായ വസ്തു മർത്ത്യമായോ മർത്ത്യമായ വസ്തു അമൃതമായോ മാറുക ഒരിക്കലും സാധ്യമല്ലല്ലോ. അതുകൊണ്ടാണു മായയെ അംഗീകരിക്കേണ്ടി വരുന്നത്. മായകൊണ്ടുള്ള വിവർത്തകാരണകാര്യഭാവത്തിൽ കൂടി മാത്രമേ പരമകാരണമായ പരമാത്മാവിനും പ്രപഞ്ചത്തിനും തമ്മിലുള്ള ബന്ധം നിർണയിക്കാൻ പറ്റൂ. മായകൊണ്ട് അഖണ്ഡബോധസ്വരൂപനായ പരമാത്മാവ് പ്രപഞ്ചകാര്യരൂപങ്ങളായി വേർതിരിഞ്ഞതുപോലെ തോന്നുന്നു; അത്രേയുള്ളൂ. യഥാർഥമായിത്തന്നെ പരമാത്മാവു പ്രപഞ്ചകാര്യരൂപങ്ങളായി ഭിന്നിക്കുന്നു എന്നു വന്നാൽ പരമാത്മാവിന്റെ അമൃതത്ത്വം അതോടെ അസ്തമിച്ചു പോകുന്നതാണ്. അതുകൊണ്ട് കയറിൽ പാമ്പിനെക്കാണുന്നതുപോലെ മാത്രമേ പരമാത്മാവിലെ പ്രപഞ്ചദൃശ്യത്തെ കണക്കാക്കാവൂ. കയറിൽ പാമ്പു വസ്തുബോധമില്ലാത്തതുകൊണ്ടനുഭവപ്പെടുന്ന ഭ്രമദൃശ്യമാണ്. അതൊരിക്കലും ഉണ്ടായിട്ടില്ല; ഇനിയുണ്ടാവുകയുമില്ല. അതുപോലെ പരമാത്മാവിൽ പ്രപഞ്ചവും മായകൊണ്ടുള്ള ഭ്രമദൃശ്യമാണ്. അതൊരിക്കലും ഉണ്ടായിട്ടില്ല; ഇനിയുണ്ടാവുകയുമില്ല. ഇതാണു വേദാന്തത്തിലെ അന്തിമസിദ്ധാന്തം. ഗൗഡപാദാചാര്യർ മാണ്ഡുക്യോപനിഷത്തിനു രചിച്ചിട്ടുള്ള കാരികയിൽ ഈ അജാതവാദം യുക്തിയുക്തം സമർഥിച്ചിരിക്കുന്നു. വസ്തുതയിതാണെങ്കിൽ വെള്ളത്തിൽ അലകൾ പൊന്തുന്നതുപോലെയും മണ്ണിൽ പാത്രങ്ങൾ വേർതിരിയുന്നതു പോലെയുമാണു ബ്രഹ്മത്തിൽ പ്രപഞ്ചസൃഷ്ടിയെന്നുപനിഷത്തുകൾ ചിത്രീകരി

ച്ചിട്ടുണ്ടല്ലോ. അതെങ്ങനെ ശരിയാകും? വെള്ളംതന്നെ ചലിച്ചിളകിയല്ലേ തിരകളായി മാറുന്നത്? അതുപോലെ മണ്ണു ഖണ്ഡംഖണ്ഡമായി വേർതിരിഞ്ഞല്ലേ പാത്രരൂപങ്ങൾ ആവിർഭവിക്കുന്നത്? ശരിയാണ്. ഉപനിഷത്തുകൾ ഈ ദൃഷ്ടാന്തങ്ങൾ പ്രയോഗിച്ചിരിക്കുന്നത് മനുഷ്യമനസിനെ അദ്വൈതബോധത്തോടടുപ്പിക്കാൻ മാത്രമാണ്. സൃഷ്ടിയുടെ യഥാർഥചിത്രം നൽകാനല്ല. ഗൗഡപാദാചാര്യരുടെ പ്രഖ്യാപനം നോക്കുക:

*മൃല്ലോഹവിസ്ഫുലിംഗാദ്യൈഃ*
*സൃഷ്ടിര്യാചോദിതാന്യഥാ*
*ഉപായഃസോഽവതാരായ*
*നാസ്തി ഭേദഃകഥഞ്ചന.*

*മാണ്ഡൂ. കാ. 3-15*

മണ്ണ്, ഇരുമ്പ്, അഗ്നിസ്ഫുലിംഗങ്ങൾ ഇവയെ ദൃഷ്ടാന്തമായെടുത്തു ഉപനിഷത്തു സൃഷ്ടി പ്രക്രിയ ബോധ്യപ്പെടുത്താൻ യത്നിക്കുന്നുണ്ട്. ഇത് അദ്വൈതം അവതരിപ്പിക്കാനുള്ള ഉപായം മാത്രമാണ്. ഒരു തരത്തിലും വസ്തുഭേദം ഉപനിഷത്തംഗീകരിക്കുന്നില്ല. ഇങ്ങനെ വെള്ളം, മണ്ണു തുടങ്ങിയ ദൃഷ്ടാന്തങ്ങൾ പരമാത്മസ്ഥാനീയങ്ങളായി അംഗീകരിക്കപ്പെടുന്നില്ലെങ്കിലും അവയിലും 'അജാതവാദം' ഉറപ്പിക്കാൻ പ്രയാസമില്ലെന്നു കാണേണ്ടതാണ്. വെള്ളത്തിൽ അലകൾ പൊന്തുകയും മറയുകയും ചെയ്യുന്നു. ഇതു കണ്ടിട്ടു വെള്ളം ജനിക്കുന്നുവെന്നോ മരിക്കുന്നുവെന്നോ പറയാൻ പറ്റുമോ? മണ്ണിൽ കുടം, കലം എന്നിങ്ങനെ അനേകം പാത്രനാമരൂപങ്ങൾ ആവിർഭവിക്കുന്നു. ഇവിടെ മണ്ണു ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നുണ്ടോ? തിരകൾ വെള്ളത്തിൽ ജനിക്കുന്നു മരിക്കുന്നു എന്നു പറഞ്ഞുകൂടെയെന്നു സംശയം വരാം. തിരയെന്നതെന്താണ്? വെള്ളത്തിൽ പൊന്തിയ ഒരു താൽക്കാലിക രൂപവും അതിനു നാം നൽകുന്ന പേരും. ഇതല്ലാതെ വെള്ളത്തിൽനിന്നും ഭിന്നമായ ഒരു വസ്തുവും ഉണ്ടാകുന്നുമില്ല; നശിക്കുന്നുമില്ല. ഇതുതന്നെയാണ് കഥാപാത്രങ്ങളുടെയും കഥ. മണ്ണിൽനിന്നും ഭിന്നമായി ഒന്നും ഉണ്ടാകുന്നില്ല; നശിക്കുന്നുമില്ല. ഇതുപോലെ പരമാത്മസത്തയിൽ താൽക്കാലികങ്ങളായ നാമരൂപങ്ങൾ പൊന്തുമ്പോൾ ഒന്നും തന്നെ ജനിച്ചതായോ മരിച്ചതായോ പറയാൻ വയ്യ. ഇങ്ങനെ ജനനമരണചിന്ത ഭ്രമമാണെന്നു യുക്തിക്കു തന്നെയും തെളിയുന്നു. പൂർണസത്യം ദർശിച്ച് സർവത്ര അദ്വയമായ പരമാത്മ സ്വരൂപം അനുഭവിക്കുന്നതോടെ ജനനമരണ ചിന്ത അനുഭൂതിയിൽ തന്നെ പാടെ അസ്തമിക്കുന്നു. ഈ പരമമായ വേദാന്തസിദ്ധാന്തത്തിന്റെ സമഗ്രമായ പ്രതിപാദനമാണ് ഇനിയുള്ള പദ്യങ്ങളിൽ. എഴുപത്തെട്ടാം പദ്യം നോക്കുക:

78. മരണവുമില്ല പുറപ്പുമില്ല വാഴ്വും
നരസുരരാദിയുമില്ല നാമരൂപം
മരുവിലമർന്ന മരീചിനീരുപോൽ നി-
ല്പൊരുപൊരുളാം പൊരുളല്ലിതോർത്തിടേണം.

മരണവുമില്ല - മരണമില്ല; പുറപ്പുമില്ല - ജനനമില്ല; വാഴ്വും - വാഴ്ച യില്ല; നരസുരരാദിയുമില്ല - മനുഷ്യൻ, ദേവൻ തുടങ്ങിയ ജീവജാലങ്ങളും ഒന്നും ഇല്ല; മരുവിലമർന്ന മരീചിനീരുപോൽ - മരുഭൂവിൽ കാണപ്പെടുന്ന കാനൽജലംപോലെ; നില്പൊരുപൊരുളാം - ഇല്ലാതെ ഉണ്ടെന്നു തോന്നുന്ന വെറും കാഴ്ചകളാണിവയെല്ലാം; പൊരുളല്ല - ഇവയൊന്നും സത്യമല്ല; ഇതോർത്തിടേണം - ഇക്കാര്യം നല്ലപോലെ വിചാരം ചെയ്തറിയണം.

മരണമില്ല; ജനനമില്ല; വാഴ്ചയില്ല. മനുഷ്യൻ, ദേവൻ തുടങ്ങിയ ജീവ ജാലങ്ങളും ഒന്നും ഇല്ല. മരുഭൂമിയിൽ കാണപ്പെടുന്ന കാനൽജലം പോലെ ഇല്ലാതെ ഉണ്ടെന്നു തോന്നുന്ന വെറുംകാഴ്ചകളാണിവയെല്ലാം. ഇവയൊന്നും സത്യമല്ല. ഇക്കാര്യം നല്ലപോലെ വിചാരം ചെയ്തറിയണം.

## പൊരുളല്ലിതോർത്തിടേണം

ജനനം, മരണം, വാഴ്ച ഇതൊക്കെ ഭ്രമാനുഭവങ്ങളാണ്. പ്രപഞ്ചാനു ഭവം മുഴുവൻ തന്നെ ഭ്രമമാണ്. ജനനമരണങ്ങളെത്തന്നെ പരിശോധിക്കാം. ഈ ലോകത്തു ഒന്നിനും ആത്യന്തികമായ നാശം സംഭവിക്കുന്നില്ലെന്ന് ഇന്നു ഭൗതികശാസ്ത്രത്തിനുപോലും ബോധ്യപ്പെട്ടിട്ടുണ്ട്. ഒരു വസ്തു നശിച്ചു എന്നു പറഞ്ഞാൽ അതിന്റെ ഇപ്പോഴത്തെ രൂപവും നാമവും മാറിയെന്നേ അർഥമുള്ളൂ. അപ്പോൾ പുതിയ നാമരൂപങ്ങൾ കൈക്കൊള്ളുന്നതിനെ നാം ജനനമെന്നു പറയുന്നു. ഇപ്പോഴുള്ള നാമരൂപങ്ങൾ നഷ്ടമാകുന്നതിനെ മര ണമെന്നും. ഒരു സ്വർണപ്പണിക്കാരൻ ഒരു മാലയെ വളയാക്കി മാറ്റിയാൽ മാല മരിച്ചു എന്നും വള ജനിച്ചു എന്നും വേണമെങ്കിൽ പറയാം. എല്ലാ രാസ പരിണാമങ്ങളുടെയും സ്ഥിതിയിതു തന്നെ. ഓക്സിജനും ഹൈഡ്രജനും ചേർന്നു വെള്ളമുണ്ടായാൽ വേണമെങ്കിൽ ഓക്സിജനും ഹൈഡ്രജനും മരി ച്ചുവെന്നും വെള്ളം ജനിച്ചുവെന്നും പറയാം. ഇവയൊക്കെ വസ്തുവിൽ മാറി മാറി വരുന്ന നാമരൂപങ്ങളാണ്. വസ്തു വാസ്തവത്തിൽ ജനിക്കുകയോ മരി ക്കുകയോ ചെയ്യുന്നില്ല. നാമരൂപങ്ങളോ താൽക്കാലിക പ്രതിഭാസങ്ങൾമാത്രം. അപ്പോൾ പ്രപഞ്ചനാമരൂപങ്ങളെയാകെയെടുക്കുമ്പോൾ അവയെല്ലാം ഏതോ നിത്യമായ ഒരു വസ്തുവിൽ മാറിമാറി പ്രകടമായി മറഞ്ഞുകൊണ്ടിരിക്കുന്ന വെറും കാഴ്ചകളാണെന്നു തെളിയും. എന്തെല്ലാം കാഴ്ചകൾ എത്രയൊക്കെ മാറി മറിഞ്ഞാലും വസ്തുവിനൊരിക്കലും ഒരു കേടുമില്ലെന്നുള്ളതാണു വാസ്തവം. ഇതു തന്നെയാണു വസ്തുവിന്റെ ജനനമരണരഹിതമായ സ്ഥിതി. ഇതു വിചാരം ചെയ്തറിയണം. ഇതറിയുന്നയാൾ നാമരൂപങ്ങളുടെ പിന്നാലേ സുഖം തേടി ഉഴലുകില്ല; കാനൽജലത്തെക്കുറിച്ചറിയുന്നയാൾ അതിന്റെ പിന്നാലെ ദാഹം തീർക്കാൻ ഓടിയടുക്കുകയില്ലല്ലോ. അയാൾ വസ്തുബോധം നേടി അതാണു താനെന്നു സാക്ഷാത്കരിക്കുന്നു. അതോടെ ജനനമരണ ഭ്രമം ഒടുങ്ങുകയും ചെയ്യുന്നു. ഈ നിലയിൽ വിചാരം ചെയ്ത് പ്രപഞ്ച നാമ രൂപങ്ങൾക്കു പ്രകടമായി മറയാൻ ഇടമരുളുന്ന വസ്തുവിനെ ശ്രീനാരായ ണഗുരുദേവനെപ്പോലെയുള്ള ഋഷിമാർ കണ്ടെത്തി. അതാണഖണ്ഡബോധം. അതിനെ സ്വസ്വരൂപമായി സാക്ഷാത്കരിക്കുന്നയാൾ അതോടെ ജീവന്മുക്ത നായി ഭവിക്കുന്നു.

പ്രപഞ്ചദൃശ്യങ്ങളെ അവയുടെ ബാഹ്യരൂപത്തിൽതന്നെ അടുത്തൊന്നു പരിശോധിക്കുകയാണെങ്കിൽ അതോടെ ജനനമരണ പ്രക്രിയകൾ ഭ്രമമാണെന്നു തെളിയും. എന്തായാലും ഒന്നിന്റെയും ജനനവും മരണവും പൊടുന്നനെ സംഭവിക്കുന്നവയല്ല. ജനനമരണങ്ങൾ നിരന്തര പരിണാമത്തിന്റെ വ്യക്തമായ ഘട്ടങ്ങളെന്നേ കണക്കാക്കാൻ പറ്റൂ. പ്രപഞ്ചത്തിലെ സകല പദാർഥങ്ങളും സദാ പരിണമിച്ചുകൊണ്ടിരിക്കുകയാണ്. ഒരു പദാർഥം ജനിച്ചുകഴിയുന്ന നിമിഷം തന്നെ അതു മാറിക്കഴിയുന്നു. അപ്പോൾ ജനിച്ച നിമിഷത്തിൽതന്നെ അതു മാറി പുതിയ വസ്തുവുണ്ടാകുന്നു. ഒരു നിമിഷം പോലും ഒരു വസ്തു അതായി നിൽക്കുന്നില്ല. ഇതാണു വസ്തുതയെങ്കിൽ ജനനം, സ്ഥിതി, മരണം എന്നൊക്കെപ്പറയുന്നത് പരിണാമപ്രവാഹത്തിലെ ഭ്രമമല്ലാതെ മറ്റെന്താണ്? ദൃശ്യപദാർഥങ്ങൾക്ക് ഇങ്ങനെ പരിണാമപ്രവാഹം സംഭവിക്കണമെങ്കിൽ അവയുടെ പിന്നിൽ അചഞ്ചലമായ ഒരടിത്തറ ഉണ്ടായേ പറ്റൂ. ഇതു ചലനനിയമമാണ്. ആ അടിത്തറയാണു ശുദ്ധബോധസ്വരൂപനായ പരമാത്മാവ്. എഴുപത്തൊൻപതാം പദ്യം നോക്കുക.

79. ജനിസമയം സ്ഥിതിയില്ല ജന്മിയന്യ-
ക്ഷണമതിലില്ലിതിരിപ്പതെപ്രകാരം?
ഹനനവുമിങ്ങനെതന്നെയാകയാലേ
ജനനവുമില്ലിതു ചിത്പ്രഭാവമെല്ലാം.

ജനിസമയം - ഒരു വസ്തു ജനിച്ചു കൊണ്ടിരിക്കുമ്പോൾ; സ്ഥിതിയില്ല - അതു നിലനിൽക്കുന്നില്ല; ജന്മി - ജനിച്ചുകഴിഞ്ഞത്; അന്യക്ഷണമതിലില്ല - അതേനിമിഷം തന്നെ പരിണാമവിധേയമാകുന്നതുകൊണ്ട് അടുത്ത ക്ഷണത്തിൽ ഉണ്ടെന്നു പറഞ്ഞുകൂട; ഇതിരിപ്പതെപ്രകാരം - അപ്പോൾ അത് അതായിരിക്കുന്നു എന്ന് എങ്ങനെ പറയാൻ കഴിയും? ഹനനവും - വസ്തുവിന്റെ നാശവും; ഇങ്ങനെതന്നെ - ഈ നിലയിൽ സംഭവിക്കുന്നുവെന്നു പറക വയ്യ; ആകയാലേ - അതുകൊണ്ട്; ജനനവുമില്ല - വസ്തു ജനിക്കുന്നുവെന്നു പറഞ്ഞുകൂട; ഇത് - പിന്നെയിക്കാണുന്നതൊക്കെ? ചിത്പ്രഭാവമെല്ലാം - അചഞ്ചലമായ അഖണ്ഡബോധത്തിൽ ഉണ്ടെന്നു തോന്നുന്ന വെറും കാഴ്ചകൾ മാത്രം.

ഒരു വസ്തു ജനിച്ചുകൊണ്ടിരിക്കുമ്പോൾ അതു നിലനിൽക്കുന്നില്ല. ജനിച്ചു കഴിഞ്ഞത് അതേ നിമിഷം തന്നെ പരിണാമവിധേയമാകുന്നതുകൊണ്ട് അടുത്ത ക്ഷണത്തിൽ ഉണ്ടെന്നു പറഞ്ഞുകൂട. അപ്പോൾ അത് അതായിരിക്കുന്നു എന്ന് എങ്ങനെ പറയാൻ കഴിയും? വസ്തുവിന്റെ നാശവും ഈ നിലയിൽ സംഭവിക്കുന്നുവെന്നു പറക വയ്യ. അതുകൊണ്ട് വസ്തു ജനിക്കുന്നുവെന്നും പറഞ്ഞുകൂട. പിന്നെയിക്കാണുന്നതൊക്കെ? അചഞ്ചലമായി അഖണ്ഡബോധത്തിൽ ഉണ്ടെന്നു തോന്നുന്ന വെറും കാഴ്ചകൾ മാത്രം.

## ചിത്പ്രഭാവമെല്ലാം

ജനനമരണങ്ങളും സ്ഥിതിയുമെല്ലാം സത്യസ്വരൂപത്തിൽ തോന്നുന്ന വെറും ഭ്രമങ്ങൾ. നിരന്തര പരിണാമവും സൃഷ്ടിസ്ഥിതിലയവും ഒരേ സമയ

ത്തംഗീകരിക്കാൻ കഴികയില്ലല്ലോ. നിരന്തരപരിണാമ പ്രവാഹത്തിൽ സൃഷ്ടി സ്ഥിതിലയങ്ങൾ വേർതിരിയുകയേയില്ല. നിരന്തര പരിണാമമോ? എവിടെ ത്തുടങ്ങി; എവിടെ ഒടുങ്ങുന്നു എന്നറിവാനും വയ്യ. ആദ്യന്തങ്ങൾ വെളിവാ കാത്ത ഒരു പരിണാമപ്രവാഹം ഭ്രമമല്ലാതെ പിന്നെന്താണ്? അഖണ്ഡബോ ധത്തിൽ തുടങ്ങി, അഖണ്ഡബോധത്തിൽ ഒടുങ്ങുന്നു എന്നു പറഞ്ഞുകൂടെ? ഒരു ജിജ്ഞാസുവിനോടു വേണമെങ്കിൽ സത്യബോധമുളവാക്കാനായി അങ്ങനെ പറയാം. പക്ഷെ കയറിൽ കാണുന്ന പാമ്പ് കയറിലുണ്ടായി. കയ റിൽ ലയിക്കുന്നു എന്നു പറയും പോലെ മാത്രമേ അതു കണക്കാക്കാവൂ. അഖണ്ഡബോധസാക്ഷാത്കാരത്തിൽ ദൃശ്യം അപ്പാടെ ഇല്ലാതാവുകയാണ്. ഇല്ലാത്ത ദൃശ്യങ്ങളുടെ സൃഷ്ടിസ്ഥിതിലയങ്ങൾ അവിടെ പ്രശ്നമേയല്ല. ഭൗതി കമായി നോക്കിയാൽ പോലും സൃഷ്ടിസ്ഥിതിലയകല്പനകൾ യുക്തിയു ക്തമല്ലെന്നു കാണാം. ഒരു കുഞ്ഞു ജനിച്ചാൽ അതു കുഞ്ഞായിത്തന്നെ നില നിൽക്കുന്നില്ലേ എന്നു ചിലർ ചോദിച്ചേക്കാം. പക്ഷെ കുറെക്കഴിയുമ്പോൾ കുഞ്ഞു യുവാവായി മാറുന്നതു നാം കാണുന്നുണ്ട്. ഇതിന്റെ അർഥമെന്ത്? ജനിച്ച നിമിഷം മുതൽ തന്നെ കുഞ്ഞിന്റെ ശരീരം സദാ പരിണമിച്ചു ചലിച്ചു കൊണ്ടിരുന്നു എന്നാണ്. ഈ നിമിഷത്തിലെ ശരീരം മാറി അടുത്ത നിമിഷം പുതിയ ശരീരം രൂപംകൊള്ളുന്നുവെങ്കിൽ ഏതു നിമിഷത്തെ പരിണാമത്തെ യാണ് ജനനമെന്നോ മരണമെന്നോ വേർതിരിക്കാൻ പറ്റുന്നത്? ഒന്നുകിൽ ജനനമോ മരണമോ സ്ഥിതിയോ പ്രത്യേകം പ്രത്യേകം ഇല്ലെന്നു പറയണം. അല്ലെങ്കിൽ മൂന്നും ഒരുമിച്ചു സംഭവിക്കുന്നുവെന്നു പറയണം. ഇപ്പോൾ നമ്മുടെ കണ്ണുകൾക്കു കാണാവുന്ന വ്യക്തമായ രൂപപരിണാമഘട്ടങ്ങളെ യാണു ജനനമരണങ്ങളായി കണക്കാക്കുന്നത്. വ്യക്തമായ ആ മാറ്റങ്ങൾ അവ്യക്തങ്ങളായ നിരന്തര പരിണാമങ്ങളുടെ ചില പ്രത്യേക ഘട്ടങ്ങൾ മാത്ര മാണെന്നോർക്കേണ്ടതാണ്. ചലനത്തിന്റെ ഈ നിരന്തരസ്വഭാവം മനസ്സി ലായാൽ ഇതിന്റെ അചഞ്ചലമായ അധിഷ്ഠാനം മാത്രമാണു സത്യവസ്തു വെന്നു മനസ്സിലാക്കാൻ പ്രയാസം വരുന്നതല്ല. ഭഗവാൻ ഗീതയിൽ പറയു ന്നതു നോക്കുക:

*യതഃപ്രവൃത്തിർഭൂതാനാം*
*യേന സർവമിദംതതം*
*സ്വകർമണാ തമഭ്യർച്യ*
*സിദ്ധിം വിന്ദതി മാനവഃ* *ഭഗ. ഗീ. 18-46*

'സകല കർമചലനങ്ങളുടെയും നിശ്ചലമായ അധിഷ്ഠാനം ഏതാണോ, യാതൊന്നു സർവത്ര അകവും പുറവും നിറഞ്ഞു നിൽക്കുന്നുവോ അതിനെ ശരണം പ്രാപിക്കുന്നവൻ മുക്തനായിത്തീരുന്നു.' ഇക്കാര്യം വെളിപ്പെടുത്താ നാണു ഗുരുദേവൻ 'ചിത്പ്രഭാവമെല്ലാം' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

നിരന്തരം ചലിച്ചു പരിണമിച്ചുകൊണ്ടിരിക്കുന്ന പ്രപഞ്ചദൃശ്യങ്ങളിൽ സൃഷ്ടിയോ സ്ഥിതിയോ നാശമോ വേർതിരിയാനൊക്കുകയില്ലെന്നു സ്പഷ്ട മായല്ലോ. എന്നാൽ സൃഷ്ടിസ്ഥിതിലയങ്ങൾ ഒരേ സമയത്ത് ഒരിടത്തു സംഭ

വിക്കുന്നു എന്നു കരുതരുതോ? അതും സാധ്യമല്ല. നിൽക്കുകയും നടക്കുകയും ഒരേ സമയത്തു സാധ്യമാകുമോ? സ്ഥിതിഗതികളെപ്പോലെ വിരുദ്ധങ്ങളല്ലേ സൃഷ്ടിസ്ഥിതിലയങ്ങൾ. ഒന്നു സംഭവിക്കുമ്പോൾ മറ്റൊന്നു സംഭവിക്കുക വയ്യ. അതുകൊണ്ടു ഇവ ഒരുമിച്ചു സംഭവിക്കുന്നുവെന്നു പറയാനേ സാധ്യമല്ല. എൺപതാം പദ്യം നോക്കുക:

80. സ്ഥിതിഗതിപോലെ വിരോധിയായ സൃഷ്ടി-
സ്ഥിതിലയമെങ്ങൊരു ദിക്കിലൊത്തു വാഴും?
ഗതിയിവമൂന്നിനുമെങ്ങുമില്ലിതോർത്താൽ
ക്ഷിതിമുതലായവ ഗീരുമാത്രമാകും.

സ്ഥിതിഗതിപോലെ - നിൽക്കുകയും നടക്കുകയുംപോലെ; വിരോധിയായ - പരസ്പരവിരുദ്ധങ്ങളായ; സൃഷ്ടി-സ്ഥിതിലയം - സൃഷ്ടിസ്ഥിതിസംഹാരങ്ങൾ; എങ്ങ് - എവിടെ; ഒരു ദിക്കിൽ - ഒരിടത്ത്; ഒത്തു വാഴും - ഒരുമിച്ചു സംഭവിക്കും; ഇവ മൂന്നിനും - ഇതാലോചിച്ചാൽ ഈ സൃഷ്ടിസ്ഥിതിലയങ്ങളെന്ന മൂന്നിനും; ഗതി എങ്ങുമില്ല - ഇരിപ്പൊരിടത്തുമില്ല; ഇ തോർത്താൽ - ഇതു വിചാരം ചെയ്തു നോക്കിയാൽ; ക്ഷിതി മുതലായവ - ഭൂമി തുടങ്ങിയ പ്രപഞ്ചദൃശ്യങ്ങളെല്ലാം; ഗീരുമാത്രമാകും - വസ്തുസത്തയില്ലാത്ത പേരുകൾ മാത്രമാണെന്നു കാണാൻ കഴിയും.

നിൽക്കുകയും നടക്കുകയും പോലെ പരസ്പരവിരുദ്ധങ്ങളായ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ എവിടെ ഒരിടത്ത് ഒരുമിച്ചു സംഭവിക്കും? ഇതാലോചിച്ചാൽ ഈ സൃഷ്ടിസ്ഥിതിലയങ്ങളെന്ന മൂന്നിനും ഇരിപ്പൊരിടത്തുമില്ല. ഇതു വിചാരം ചെയ്തു നോക്കിയാൽ ഭൂമി തുടങ്ങിയ പ്രപഞ്ചദൃശ്യങ്ങളെല്ലാം വസ്തുസത്തയില്ലാത്ത പേരുകൾ മാത്രമാണെന്നു കാണാൻ കഴിയും.

### ഗീരുമാത്രമാകും

നിശ്ചലത, ചലനം ഇവ രണ്ടും പരസ്പര വിരുദ്ധമാണല്ലോ. ചലനമാണു കർമത്തിന്റെ സൂക്ഷ്മരൂപം. പുറമെ കാണപ്പെടുന്ന ദൃശ്യപ്രപഞ്ചം മുഴുവൻ ചലനാത്മകമാണ്. പ്രാണൻ മുതൽ കട്ടിപിടിച്ച് ജഡം വരെയുള്ള എല്ലാം സദാ ചലിച്ചുകൊണ്ടിരിക്കുന്നു. കട്ടിപിടിച്ച ജഡമായിക്കാണപ്പെടുന്ന കാഴ്ചകൾ പരമാണുക്കളായി വേർതിരിഞ്ഞു നിന്നു ഭാവനാതീതമാംവണ്ണം ചലിച്ചുകൊണ്ടിരിക്കുന്നവയാണെന്ന് ഇന്നാധുനികശാസ്ത്രം സമ്മതിച്ചു കഴിഞ്ഞിട്ടുണ്ട്. വേദാന്തശാസ്ത്രവും അനുഭവവും ചലനാത്മകമായ ഈ പ്രപഞ്ചത്തിന്റെ നിശ്ചലാധിഷ്ഠാനമായി അഖണ്ഡബോധത്തെ കാട്ടിത്തരുന്നു. ഇവിടെ ഒരു വശത്ത് നിശ്ചലമായ അഥവാ അകർമങ്ങളായ സത്യം; മറുവശത്ത് സദാ ചലിക്കുന്ന പ്രപഞ്ചം. പരസ്പരവിരുദ്ധങ്ങളായ ഇവയ്ക്ക് എങ്ങനെ ഒരുമിച്ചു സത്യമാകാൻ പറ്റും. അപ്പോൾ അകർമമായ സത്യത്തിലെ വെറും ഭ്രമാനുഭവമാണു കർമം എന്നു വന്നുചേരുന്നു. ഇനിയും സദാ ചലിച്ചു മാറിക്കൊണ്ടിരിക്കുന്ന പ്രപഞ്ചത്തെ തനിയെ വിശകലനം ചെയ്തുനോക്കിയാലും സൃഷ്ടിസ്ഥിതിലയരൂപമായ പ്രപഞ്ചാനുഭവം ഭ്രമമാണെന്നു തെളിയും. സദാ ചലിക്കുന്ന ഒന്നിൽ എപ്പോഴാണു സൃഷ്ടി. എപ്പോഴാണു സ്ഥിതി, എപ്പോഴാണു

പ്രളയം? പരസ്പരവിരുദ്ധങ്ങളായ ഇവ ഒരുമിച്ച് ഒന്നിൽ സംഭവിക്കുകയില്ല. ചുരുക്കത്തിൽ ഇവ മൂന്നും ഇല്ലേ ഇല്ലെന്നതാണു വാസ്തവം. സൃഷ്ടിസ്ഥിതിലയങ്ങളില്ലെന്നു വന്നാൽ കാണപ്പെടുന്ന പ്രപഞ്ചം കയറിലെ പാമ്പുപോലെ അഖണ്ഡബോധത്തിലെ ഭ്രമാനുഭവത്തിനു നൽകിയിരിക്കുന്ന പേരുമാത്രം. ഭൂമി തുടങ്ങിയെല്ലാം വെറും പേര്. കർമമോ? കർമരഹിതമായ സത്യത്തിൽ ആരോപിച്ചിരിക്കുന്ന ഭ്രമം. 'കർമാപ്യസത്, ത്വയ്യധ്യസ്തം' എന്നു ഗുരുദേവൻ തന്നെ 'ബ്രഹ്മവിദ്യാപഞ്ചക'ത്തിലെ അവസാനപദ്യത്തിൽ പ്രഖ്യാപിച്ചിട്ടുണ്ട്. 'കർമവും ഇല്ലാത്തതാണ്, നിന്നിൽ വെറുതേ ആരോപിക്കപ്പെട്ടിരിക്കുന്നു' എന്നാണാവാക്യത്തിനു താൽപ്പര്യം. ഇങ്ങനെ ഏതു യുക്തിയനുസരിച്ചുനോക്കിയാലും ഇല്ലാത്തതെന്നു തെളിയുന്ന ദൃശ്യപരമ്പരയിലും കർമത്തിലും മോഹിച്ചുപോകുന്ന ഒരാൾക്കു സത്യാനുഭവമോ സുഖമോ ലഭിക്കുകയില്ലെന്നു തീർച്ചയാണല്ലോ. അപ്പോൾ സത്യാനുഭവം വേണ്ടുന്നയാൾ എന്തു ചെയ്യണം? സത്യദർശികളുടെ വാക്കു വിചിന്തനം ചെയ്തറിഞ്ഞു ആരംഭത്തിൽ ഭ്രമാനുഭവങ്ങളിൽപോലും ആ സത്യത്തെ ഭാവന ചെയ്തുറപ്പിക്കണം. ഭാവനാബലം കൊണ്ടു ക്രമേണ ഭ്രമം മാറി സത്യം അനുഭവമണ്ഡലത്തിൽ പ്രകടമാവുകയും ചെയ്യും. ഭഗവാൻ ഗീത നാലാമധ്യായത്തിൽ പ്രഖ്യാപിക്കുന്നതു നോക്കുക:

*കർമണ്യകർമ യഃ പശ്യേത്*
*അകർമണിച കർമ യഃ*
*സ ബുദ്ധിമാൻ മനുഷ്യേഷു*
*സ യുക്തഃ കൃത്സ്നകർമകൃത്* *ഭഗ. ഗീ. 4-18*

'കർമരൂപമായ പ്രപഞ്ചത്തിൽ കർമരഹിതമായ ബ്രഹ്മത്തെ ആരു കാണുന്നുവോ അതുപോലെ കർമരഹിതമായ ബ്രഹ്മത്തിൽ കർമരൂപമായ പ്രപഞ്ചത്തെയും ആരു കാണുന്നുവോ അവനാണു ബുദ്ധിമാൻ. അവൻ സർവകർമവും ചെയ്യുന്നവനായി ഭവിക്കുന്നു.' ഭ്രമാനുഭവത്തിനാധാരമായ സത്യത്തെയും ആ സത്യത്തിൽ സംഭവിക്കുന്ന ഭ്രമാനുഭവത്തെയും വേർതിരിച്ചാരു കാണുന്നുവോ അവൻ സത്യനിഷ്ഠനായി ഭവിക്കുന്നു എന്നു താൽപ്പര്യം. അവന് ഭ്രമം അനുഭവപ്പെട്ടാലും ഇല്ലെങ്കിലും ഒന്നുപോലെ തന്നെ. മരുഭൂമിയിൽ വെള്ളമില്ലെന്നറിയുന്നയാൾക്ക് അവിടെ വെള്ളമുണ്ടെന്നു തോന്നിയാലും ഒരു ബുദ്ധിമുട്ടിനും കാര്യമില്ലല്ലോ. ഈ സത്യാനുഭവരഹസ്യം വെളിപ്പെടുത്തിത്തരാനാണ്. 'ക്ഷിതിമുതലായവ ഗീരുമാത്രമാകും' എന്നു ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്.

നിരന്തരമായ കർമചലനത്തിന്റെ നിശ്ചലാധിഷ്ഠാനത്തെ അറിയുന്നതുവരെ ഭ്രമാനുഭവം സത്യമെന്നു തോന്നും. പരിണാമപ്രവാഹത്തിലെ പ്രത്യേകഘട്ടങ്ങളെ ജനനമരണങ്ങളായി ഭ്രമിച്ചുഴലേണ്ടിവരും. മരുഭൂമിയുടെ സ്വഭാവമറിയാത്തിടത്തോളം കാനൽജലം കുടിക്കാൻ ഓടിയണഞ്ഞുകൊണ്ടേയിരിക്കും. ഇങ്ങനെ ആത്മസ്വരൂപത്തിന്റെ അജ്ഞതയിൽ നിന്നുമാവിർഭവിക്കുന്ന അവിദ്യ അഥവാ പ്രകൃതിതന്നെ സ്വയം ഭോക്താവ്, ഭോഗ്യം എന്നി

ങ്ങനെ രണ്ടായി വേർതിരിഞ്ഞ് സകല സംസാരബന്ധങ്ങൾക്കും കാരണമായിത്തീരുന്നു. അടുത്തപദ്യം നോക്കുക:

81. പ്രകൃതി പിരിഞ്ഞൊരു കൂറു ഭോക്തൃരൂപം
സകലവുമായ് വെളിയേ സമുല്ലസിക്കും
ഇഹപരമാമൊരു കൂറിദന്തയാലേ
വികസിതമാമിതു ഭോഗ്യവിശ്വമാകും.

പ്രകൃതി പിരിഞ്ഞ് - ബ്രഹ്മശക്തിയായ പ്രകൃതി രണ്ടായി വേർതിരിഞ്ഞ്; ഒരു കൂറ് - ഒരു ഭാഗം; ഭോക്തൃരൂപം - ഭോക്താവായ ജീവനായി രൂപംകൊണ്ട്; സകലവുമായ് - സർവപ്രാണിവർഗവുമായി; വെളിയേ - ഈ ലോകത്തിൽ; സമുല്ലസിക്കും - പ്രകാശിക്കുന്നു; ഒരു കൂറ് - മറ്റൊരു ഭാഗം; ഇദന്തയാലേ - ഇത്, ഇത് എന്ന അനുഭവമുളവാക്കിക്കൊണ്ട്; വികസിതമാം - വികാസം പ്രാപിക്കും; ഇത് - ഇങ്ങനെ വികസിക്കുന്നത്; ഇഹപരമാം - ഇഹലോക പരലോകരൂപത്തിൽ; ഭോഗ്യവിശ്വമാകും - ഭോക്താവായ ജീവനനുഭവിക്കാനുള്ള ലോകമായി പ്രകടമാകുന്നു.

ബ്രഹ്മശക്തിയായ പ്രകൃതി രണ്ടായി വേർതിരിഞ്ഞ് ഒരു ഭാഗം ഭോക്താവായ ജീവനായി രൂപംകൊണ്ട് സർവപ്രാണിവർഗവുമായി ലോകത്തിൽ പ്രകാശിക്കുന്നു. മറ്റൊരു ഭാഗം ഇത്, ഇത് എന്ന അനുഭവമുളവാക്കിക്കൊണ്ട് വികാസം പ്രാപിക്കും. ഇങ്ങനെ വികസിക്കുന്നത് ഇഹലോകപരലോകരൂപത്തിൽ ഭോക്താവായ ജീവനനുഭവിക്കാനുള്ള ലോകമായി പ്രകടമാകുന്നു.

## ഭോക്താവും ഭോഗ്യവും

'പ്രകർഷേണ ചെയ്യുന്നതു പ്രകൃതി' എന്നാണു പ്രകൃതിശബ്ദത്തിനർഥം. കർമമില്ലാത്ത ബ്രഹ്മത്തിൽ കർമരൂപമായി ആരോപിക്കപ്പെടുന്നതാണു പ്രകൃതി. പ്രകൃതിയുടെ ആദ്യസ്പന്ദനത്തോടുകൂടിയാണു കർമം ആരംഭിക്കുന്നത്. പ്രകൃതിയുടെ ഈ കർമം പ്രകർഷേണ എന്താണു ചെയ്യുന്നത്? ഈ കർമം രണ്ടായിപ്പിരിഞ്ഞ് ഒരു ഭാഗം ഭോക്താവായ ജീവനായും മറുഭാഗം ഭോഗ്യവിശ്വമായും ഭവിക്കുന്നു. കർമചലനത്തിന്റെ സൂക്ഷ്മരൂപമായ സങ്കല്പമാണ് ഇങ്ങനെ വേർതിരിഞ്ഞു പ്രകടമാകുന്നതിന്റെ നിയാമകഘടകം. സങ്കല്പാത്മികയായ പ്രകൃതി അഥവാ മായാശക്തി സൂക്ഷ്മസ്ഥൂലങ്ങളായ ജഡദൃശ്യങ്ങളെയുണ്ടാക്കുന്നു. ബോധപ്രതിബിംബമുൾക്കൊള്ളുന്ന സൂക്ഷ്മദൃശ്യങ്ങൾ ഭോക്തൃരൂപം കൈക്കൊള്ളുന്നു. വെള്ളത്തിൽ സൂര്യപ്രതിബിംബമെന്നപോലെ ശബ്ദത്തിൽ പ്രതിബിംബിക്കുന്ന ബോധമാണു ജീവനെന്നു നാം നേരത്തേ മനസ്സിലാക്കിയിട്ടുണ്ടല്ലോ. ശബ്ദം സ്പർശരൂപരസഗന്ധങ്ങളായൊക്കെ വികസിക്കുന്നതോടെ പ്രതിബിംബം അവയിലേക്കും കടന്നുചെല്ലുന്നു. ദൃശ്യത്തിന്റെ സൂക്ഷ്മത കുറയുംതോറും അഥവാ ദൃശ്യത്തിനു കട്ടി കൂടുംതോറും ബോധത്തിന്റെ പ്രകടഭാവം കുറഞ്ഞുവരും. ആശ്രയത്തിനു നേർമകുറഞ്ഞാൽ പ്രതിബിംബത്തിനു മങ്ങലേൽക്കുമെന്നുള്ളതു തീർച്ചയാണല്ലോ. ശബ്ദസ്പർശരൂപരസഗന്ധങ്ങൾ ഒരുമിച്ചു സൂക്ഷ്മരൂപത്തിൽ സ്ഥിതി ചെയ്യുന്നതുതന്നെയാണു ജീവന്റെ സൂക്ഷ്മശരീരം. ശരീരം സൂക്ഷ്മ

മായിരിക്കുന്നിടത്തോളം ബോധ പ്രതിബിംബവും പ്രകടമായിരിക്കും. ലോകത്തിന്നറിയപ്പെടുന്ന ജീവഭാവങ്ങളെല്ലാം ഇങ്ങനെ പ്രകൃതിയുടെ സൂക്ഷ്മദൃശ്യങ്ങളെ അവലംബമാക്കി രൂപം കൊണ്ടിട്ടുള്ളവയാണ്. ദേവമനുഷ്യപക്ഷിമൃഗവൃക്ഷലതാദിയായി ലോകത്തറിയപ്പെടുന്ന എല്ലാ ജീവഭാവങ്ങളുടെയും രഹസ്യം ഇതുതന്നെ. ഇക്കാര്യമാണ് 'ഭോക്തൃരൂപം സകലവുമായ് വെളിയേ സമുല്ലസിക്കും' എന്നു ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്. 'ഒരു കൂറ്' എന്നതിന് പ്രകൃതിയുടെ സൂക്ഷ്മഭാഗം എന്നു താൽപ്പര്യം. ഭോക്താവായ ജീവന് അനുഭവിക്കാനുള്ള ഭോഗ്യങ്ങളാണ് ഇഹപരലോകങ്ങൾ. ഭോക്താവിനുള്ള ശരീരത്തിന്റെ പ്രത്യേകതയനുസരിച്ചാണു ലോകങ്ങൾ. സൂക്ഷ്മശരീരത്തിലെ സങ്കല്പങ്ങളാണ് ദേഹത്തിന്റെ പ്രത്യേകത തീരുമാനിക്കുന്ന ഘടകം. ഈ നിലയിൽ ശരീരഭേദമനുസരിച്ച് ഒരേയിടത്തു തന്നെ പല ലോകങ്ങളുണ്ടാവാം. ഇങ്ങനെ അനുഭവപ്പെടുന്നവയാണു ദേവലോകങ്ങൾ, മനുഷ്യലോകങ്ങൾ, ജന്തുലോകങ്ങൾ, സസ്യലോകങ്ങൾ ഇവയെല്ലാം. ഭൂമിയിൽത്തന്നെ ശരീരഭേദമനുസരിച്ച് ഈ ലോകങ്ങളെല്ലാം അനുഭവപ്പെടാമെന്നു സ്പഷ്ടമാണല്ലോ. ഇങ്ങനെ എവിടെയും ഭോക്താവും ഭോഗ്യവിശ്വവും പരസ്പരസാപേക്ഷമാണ്. ഭോക്താവില്ലെങ്കിൽ ഭോഗ്യവിശ്വമോ ഭോഗ്യവിശ്വമില്ലെങ്കിൽ ഭോക്താവോ ഉണ്ടായിരിക്കുന്നതല്ല. നിരപേക്ഷമായ അഖണ്ഡബോധത്തിൽ അതിന്റെ ശക്തിയായ പ്രകൃതി രണ്ടായിപ്പിരിഞ്ഞുണ്ടാക്കിക്കാണിക്കുന്ന താൽക്കാലികങ്ങളായ സാപേക്ഷപ്രതിഭാസങ്ങളാണു ഭോക്താവും ഭോഗ്യവും. സങ്കല്പമാണു രണ്ടിനും അടിസ്ഥാനം. സങ്കല്പങ്ങളടങ്ങി ഭോക്തൃഭോഗ്യഭാവം തിരോഭവിച്ചാൽ തെളിയുന്നതാണ് അഖണ്ഡബോധ സാക്ഷാത്കാരം. പ്രകൃതിയുടെ സൂക്ഷ്മസ്ഥൂലങ്ങളായ ജഡദൃശ്യങ്ങൾ ഒന്നുമില്ലെന്നു വന്നാൽ പുരുഷൻ നിത്യനും ആനന്ദസ്വരൂപനുമായി അവശേഷിക്കുന്നു. ജഡദൃശ്യങ്ങളുടെ നിലനിൽപ്പുതന്നെ അസ്തമിക്കുകയും ചെയ്യുന്നു.

വസ്തുതയിതാണെങ്കിൽ പ്രകൃതിദൃശ്യങ്ങളിൽനിന്നു പൂർണസ്വാതന്ത്ര്യം നേടുന്നതെങ്ങനെ? ആ സ്വാതന്ത്ര്യത്തിന്റെ സ്വരൂപമെന്ത് ? ഈ ചോദ്യങ്ങൾക്കുത്തരമാണടുത്ത പദ്യം:

82. അരണികടഞ്ഞെഴുമഗ്നിപോലെയാരാ-
യ്‌വവരിലിരുന്നതിരറ്റെഴും വിവേകം
പരമചിദമ്ബരമാർന്ന ഭാനുവായ് നി-
ന്നെരിയുമതിന്നിരയായിടുന്നു സർവം.

അരണികടഞ്ഞെഴും – തടക്കഷണങ്ങൾ; കൂട്ടിയുരച്ചുണ്ടാകുന്ന; അഗ്നിപോലെ – തീയെന്നപോലെ; ആരായ്‌വവരിലിരുന്ന് – ധ്യാനമനനങ്ങളിലൂടെ സത്യത്തെത്തിരയുന്നവരുടെ ഉള്ളിൽ; അതിരറ്റെഴും വിവേകം – അതിരില്ലാത്ത ജ്ഞാനാഗ്നി; പരമചിദംബരമാർന്ന – എങ്ങും നിറഞ്ഞു വിലസുന്ന ബോധാകാശത്തിലുദിച്ച; ഭാനുവായ് – സൂര്യനായ്; നിന്നെരിയും – പ്രകാശിക്കും; അതിന്ന് – ആ ജ്ഞാനാഗ്നിക്ക്; സർവം ഇരയായിടുന്നു – ദൃശ്യപ്രപഞ്ചം മുഴുവൻ ഭക്ഷണമായി ഭവിക്കുന്നു.

തടിക്കഷണങ്ങൾ കൂട്ടിയുരച്ചുണ്ടാക്കുന്ന തീയെന്നപോലെ ധ്യാനമനനങ്ങളിലൂടെ സത്യത്തെത്തിരയുന്നവരുടെ ഉള്ളിൽ അതിരില്ലാത്ത ജ്ഞാനാഗ്നി എങ്ങും നിറഞ്ഞുവിലസുന്ന ബോധാകാശത്തിലുദിച്ച സൂര്യനായി പ്രകാശിക്കും. ആ ജ്ഞാനാഗ്നിക്ക് ദൃശ്യപ്രപഞ്ചം മുഴുവൻ ഭക്ഷണമായി ഭവിക്കുന്നു.

## അതിന്നിരയായിടുന്നു സർവം

(മുപ്പത്തഞ്ചാം പദ്യത്തിന്റെ വ്യാഖ്യാനം ഒന്നുകൂടി വായിക്കുക) അരണിയിൽ നേരത്തേ അഗ്നിയുള്ളതായി നാം അറിയുന്നില്ല. കൂട്ടിയുരച്ചു തീകത്തിക്കുവാനുള്ള രണ്ടു തടിക്കഷണങ്ങളാണരണി. ഇവ ഉപയോഗിച്ചാണു പണ്ടൊക്കെ വനവാസികൾ തീകത്തിച്ചിരുന്നത്. അവ അല്പനേരം കൂട്ടിയുരസുമ്പോൾ പൊടുന്നനെ അഗ്നിയുണ്ടാകുന്നു. അഗ്നിയെ സൃഷ്ടിക്കുന്ന അരണി ആ അഗ്നിയിൽതന്നെ ദഹിച്ചു ഭസ്മാവുകയും ചെയ്യുന്നു. അതുപോലെ ധ്യാനമനനങ്ങൾകൊണ്ടു മഥിക്കപ്പെടുന്ന ഒരു സാധകന്റെ മനസ്സ് അരണിയിലെ തടിക്കഷണങ്ങൾ പോലെ രണ്ടായി വിഭജിക്കപ്പെടുന്നു. ഒരു ഭാഗം ലോകകാര്യങ്ങളിൽ വ്യാപരിക്കുമ്പോൾ അന്യഭാഗം ആത്മാന്വേഷണത്തിനു മുതിരുന്നു. സാധകന്റെ ധ്യാനമനനങ്ങളാകുന്ന മഥനപ്രക്രിയയ്ക്കു ശക്തികൂടുന്തോറും ഈ രണ്ടു ഭാഗങ്ങളും തമ്മിൽ ശക്തമായ ഉരസലുണ്ടാകുന്നു. രൂപവർണാദി നാനാത്വം അനുഭവിക്കുന്ന മനസിനെ പുറംതള്ളി ആത്മഭാവനയിൽ ഏകാഗ്രപ്പെടുത്താനുള്ള ശ്രമമാണു ധ്യാനം. അറിയുന്നവൻ, അറിവ്, അറിയപ്പെടുന്ന പദാർഥം എന്നിങ്ങനെ വേർതിരിഞ്ഞു കാണുന്നതെല്ലാം കേവലബോധം തന്നെയാണ്. ത്രിപുടിക്കു ഉള്ളതുപോലെ പ്രതിഭാസിക്കാൻ ബോധമല്ലാതെ മറ്റൊരാധാരമില്ലല്ലോ. ഇപ്രകാരം ത്രിപുടി രഹസ്യം വിചാരംചെയ്തു സർവത്ര ബോധാനുഭവം ഉറപ്പിക്കുന്നതാണു മനനം. മറ്റു യുക്തികൾകൊണ്ടും അദ്വൈതബോധം മനനം ചെയ്തുറപ്പിക്കാം. ഇങ്ങനെ ധ്യാനമനനങ്ങളിലൂടെ മനസ്സിന്റെ രണ്ടുഭാഗങ്ങളും കൂട്ടിമുട്ടി ഉരസുന്നതാണ് സാധകന്റെ ഉള്ളിൽ നടക്കുന്ന അരണികടച്ചിൽ. ഈ കൂട്ടിയുരസലിന്റെ ഫലമായി ഉള്ളിൽ വിവേകാഗ്നി ഉദയം ചെയ്യുന്നു. ഇവിടെ അദ്വയബോധം മാത്രമേ സത്യമായുള്ളൂ. ഇക്കാണുന്ന നാനാത്വമെല്ലാം വെറും ഭ്രമം. വ്യക്തമായ ഈ അനുഭവമാണു വിവേകാഗ്നി. വിവേകാഗ്നിയിൽപെട്ടു മനസ്സും അതോടൊപ്പം പ്രപഞ്ചദൃശ്യങ്ങളും എരിഞ്ഞു ചാമ്പലാകുന്നു. സാധാരണ അരണിയിലുണ്ടാകുന്ന അഗ്നി അരണി എരിഞ്ഞു തീരുന്നതോടെ അണഞ്ഞു പോയെന്നുവരും. പക്ഷെ ഉള്ളിൽ ഉദയംചെയ്യുന്ന വിവേകാഗ്നിയാകട്ടെ സർവത്ര ഇടതിങ്ങി നിൽക്കുന്ന പരമാത്മ സ്വരൂപത്തെ കാട്ടിത്തന്നുകൊണ്ടു ആ ചിദംബരത്തിൽ സൂര്യനെപ്പോലെ സദാ പ്രകാശിച്ചുകൊണ്ടിരിക്കും. സ്വരൂപമായ ആത്മാവറിയപ്പെട്ടാൽ അതു പുറത്തും സർവത്ര നിറഞ്ഞു വിളങ്ങുന്നു എന്നറിയാറാകുമെന്നു താൽപ്പര്യം. ശ്രീശങ്കരഭഗവത്പാദർ 'ആത്മബോധ'മെന്ന കൃതിയിൽ വിവരിക്കുന്നതു നോക്കുക:

*ഏവമാത്മാരണൗ ധ്യാന-*
*മഥനേ സതതംകൃതേ*
*ഉദിതാവഗതിജ്വാലാ*
*സർവജ്ഞാനേന്ധനംദഹേത്.* ആത്മ. ബോ. 42

'ഇപ്രകാരം മനസ്സാകുന്ന അരണിയിൽ ധ്യാനമാകുന്ന കടച്ചിൽ നിരന്ത മനുഷ്ഠിച്ചാൽ ജ്ഞാനാഗ്നിജ്വാല ഉദയം ചെയ്യും. അത് അജ്ഞാനേന്ധനത്തെ മുഴുവൻ എരിച്ചു ഭസ്മമാക്കുകയും ചെയ്യും.'

*അരുണേനേവ ബോധേന*
*പൂർവം സന്തമസേഹൃതേ*
*തത ആവിർഭവേദാത്മാ*
*സ്വയമേവാംശുമാനിവ* ആത്മ. ബോ. 43

'സൂര്യോദയത്തിനു മുൻപു അരുണപ്രഭ ദൃശ്യമാകുന്നു. അതുപോലെ പരമാത്മസൂര്യന്റെ ഉദയത്തിനു മുൻപായി ഉള്ളിൽ ഇരുട്ടിനെ പാടെ പുറംത ള്ളുന്ന പ്രകാശം ആവിർഭവിക്കുന്നു. ഇരുട്ടു മുഴുവൻ അകന്നുകഴിഞ്ഞാൽ സ്വയം സൂര്യനെന്നപോലെ ആത്മാവു തെളിഞ്ഞു പ്രകാശിക്കാനും ഇടവ രുന്നു.' വാസ്തവത്തിൽ ആത്മാവു സദാ സ്വസ്വരൂപമായിത്തന്നെ വർത്തിച്ചി രുന്നു. കഴുത്തിൽ കിടക്കുന്ന മാല മറവികൊണ്ടു കാണാനില്ലെന്നു തോന്നു ന്നതുപോലെ സ്വരൂപവിസ്മരണരൂപമായ അവിദ്യകൊണ്ടു മറയ്ക്കപ്പെട്ടിരുന്നു; അത്രേയുള്ളൂ. ജ്ഞാനാഗ്നിയുടെ ഉദയത്തോടെ ആ മറ മാറി ആത്മാവു തെളി യുന്നു. തുടർന്ന് സർവത്ര ആത്മാവു മാത്രം അനുഭവപ്പെടുകയും ചെയ്യുന്നു. ജ്ഞാനോദയത്തോടെ സർവത്ര ഇടതിങ്ങി അനുഭവപ്പെടുന്ന പരമാത്മസ്ഥി തിയാണ് 'പരമചിദംബരം' ആ ചിദംബരത്തെ കാട്ടിത്തരുന്ന വിവേകമാണ് 'ചിദംബരമാർന്ന ഭാനുമാൻ'.

ഇങ്ങനെ ഉദയം ചെയ്യുന്ന ആത്മാവിന്റെ സ്വരുപമെന്ത്? എരിഞ്ഞു ഭസ്മ മാകുന്ന ജഡദൃശ്യങ്ങളുടെ സ്വരൂപമെന്ത്? അടുത്ത പദ്യം നോക്കുക.

83. ഉടയുമിരിക്കുമുദിക്കുമൊന്നു മാറി-
ത്തുടരുമിതിങ്ങുടലിൻസ്വഭാവമാകും
മുടിയിലിരുന്നറിയുന്നു മൂന്നുമാത്മാ-
വിടരറുമൊന്നിതു നിർവികാരമാകും.

ഉടയും – ഛിന്നഭിന്നമായി നശിക്കും; ഇരിക്കും – കുറച്ചുനാൾ ഉള്ള തായി തോന്നും; ഉദിക്കും – ഉണ്ടായിവരും; ഒന്നു മാറിത്തുടരും – ഒരു രൂപം മാറി മറ്റൊരു രൂപം പ്രത്യക്ഷപ്പെടും; ഇത് – ഈ വിധമായ ജന്മസ്ഥിതിനാശ പരിണാമം; ഉടലിൻ സ്വഭാവമാകും – ജഡദൃശ്യങ്ങളുടെ നിയമേനയുള്ള സ്വഭാ വമാണ്; ആത്മാ – എന്നാൽ ബോധസ്വരൂപമായ ആത്മാവ്; മൂന്നും – ജഡ ത്തിന്റെ ജന്മസ്ഥിതി നാശരൂപത്തിലുള്ള മൂന്നുതരം വികാരവും; മുടിയിലി രുന്നു – ജഡദൃശ്യങ്ങൾക്കുപരി വർത്തിച്ച്; അറിയുന്നു – സദാ അറിഞ്ഞു കൊണ്ടിരിക്കുന്നു; ഇത് – ഈ ആത്മാവ്; ഇടരറുമൊന്ന് – ജന്മസ്ഥിതി നാശ

പരിണാമങ്ങളൊന്നുമില്ലാത്ത നിത്യ നിശ്ചലവസ്തുവാണ്; നിർവികാരമാകും – അതിനൊരിക്കലും ഒരു മാറ്റവും സംഭവിക്കുന്നില്ല.

ഛിന്നഭിന്നമായി നശിക്കും. കുറച്ചുനാൾ ഉള്ളതായി തോന്നും; ഉണ്ടായിവരും. ഒരു രൂപം മാറി മറ്റൊരു രൂപം പ്രത്യക്ഷപ്പെടും ഈ വിധമായ ജന്മസ്ഥിതിനാശപരിണാമം ജഡദൃശ്യങ്ങളുടെ നിയമേനയുള്ള സ്വഭാവമാണ്. എന്നാൽ ബോധസ്വരൂപമായ ആത്മാവ് ജഡത്തിന്റെ ജന്മസ്ഥിതിനാശരൂപത്തിലുള്ള മൂന്നുതരം വികാരവും ജഡദൃശ്യങ്ങൾക്കുപരി വർത്തിച്ച് അറിയുന്നു. ജന്മസ്ഥിതി നാശപരിണാമങ്ങളൊന്നുമില്ലാത്ത നിത്യ നിശ്ചലവസ്തുവാണ് ആത്മാവ്. അതിന് ഒരിക്കലും ഒരു മാറ്റവും സംഭവിക്കുന്നില്ല.

## നിർവികാരരൂപം

ഒരു മാറ്റവുമില്ലാത്ത അഖണ്ഡബോധം, സദാ മാറിക്കൊണ്ടിരിക്കുന്ന ജഡരൂപങ്ങൾ ഇതു രണ്ടും ചേർന്നതാണു പ്രപഞ്ചം. ജന്മസ്ഥിതിനാശങ്ങളാണു ജഡത്തിന്റെ മാറ്റങ്ങൾ. ഇവയൊന്നും സ്പർശിക്കാത്ത നിർവികാരരൂപമാണ് ബോധം അഥവാ ആത്മാവ്. നിർവികാരമായ ആത്മാവിൽനിന്നും നേരിട്ടുണ്ടായവയാണു നിരന്തര വികാരപരിണാമങ്ങളോടുകൂടിയ ജഡങ്ങളെന്നു പറക വയ്യ. നിർവികാരത്തിൽ നിന്നു നേരിട്ടു വികാരം സാധ്യമല്ലല്ലോ? അതുകൊണ്ടാണു ബോധത്തിൽ വെറുതേ ഉണ്ടെന്നു തോന്നുന്നവയാണു ജഡദൃശ്യങ്ങളെന്നു തീരുമാനിക്കപ്പെട്ടിട്ടുള്ളത്. എങ്കിലും ബോധത്തിന്റെ സാന്നിധ്യം കൂടാതെ ഒരു ജഡദൃശ്യവും പ്രകാശിക്കുന്നതല്ല. അതുകൊണ്ടാണ് 'മുടിയിലിരുന്നറിയുന്നു മൂന്നുമാത്മാവ്' എന്നു പറഞ്ഞിരിക്കുന്നത്, ഒരു വണ്ടിചക്രത്തിന്റെ മധ്യത്തിലുള്ള നാഭിയിൽ ആരക്കാലുകൾ ഘടിപ്പിച്ചിരിക്കുന്നതുപോലെയാണു കേന്ദ്രമായ ആത്മസത്തയിൽ സകല പ്രപഞ്ചഘടകങ്ങളും പ്രതിഭാസിക്കുന്നത് എന്നാണുപനിഷത്തുകൾ പറയുന്നത്. സൂര്യനിൽനിന്നും എല്ലാ വശത്തേക്കും കിരണങ്ങൾ പുറപ്പെടുന്നു. ഈ കിരണങ്ങൾക്കെല്ലാം കേന്ദ്രമായി നിൽക്കുന്നതു സൂര്യനാണ്. സൂര്യനെ അറിയുന്നവർക്കു സൂര്യനും കിരണങ്ങൾക്കും ഭിന്നതയുണ്ടെന്നും തോന്നുന്നില്ല. അതുപോലെ കേന്ദ്രമായ ആത്മസൂര്യനിൽ പ്രതിഭാസിക്കുന്ന കിരണങ്ങളാണു സകല പ്രപഞ്ചദൃശ്യങ്ങളും. ആത്മാവിനെ അറിയുന്നവർക്ക് ഈ കിരണങ്ങൾ ഒരിക്കലും ഭിന്നങ്ങളാണെന്നു തോന്നുന്നുമില്ല. വണ്ടിചക്രത്തിന്റെയും സൂര്യന്റെയും ദൃഷ്ടാന്തങ്ങൾ ആത്മാവിനും പ്രപഞ്ചദൃശ്യങ്ങൾക്കുമുള്ള ബന്ധവും അഭേദവും കാണിക്കാൻ വേണ്ടി മാത്രമാണെന്നോർക്കേണ്ടതാണ്. ജഡദൃശ്യങ്ങൾ രജ്ജു സർപ്പത്തെപ്പോലെ വെറും തോന്നലുകൾ മാത്രമാണെന്നുള്ളതാണു സത്യം. അടുത്ത പദ്യം അക്കാര്യം സ്പഷ്ടമാക്കുന്നുണ്ട്:

ആത്മസൂര്യന്റെ കിരണങ്ങളാണു പ്രപഞ്ചദൃശ്യങ്ങളെങ്കിൽ അവ ഉണ്ടാകുന്നതായും നശിക്കുന്നതായും കാണപ്പെടുന്നുണ്ടല്ലോ. ഇതെങ്ങനെ സംഭവിക്കുന്നു. ഈ സംശയത്തിനു സമാധാനം അറിയുക.

84. അറിവതിനാലവനീവികാരമുണ്ടെ-
ന്നരുളുമിതോർക്കിലസത്യമുള്ളതുർവീ;
നിരവധിയായ് നിലയറ്റു നില്പതെല്ലാ-
മറിവിലെഴും പ്രകൃതിസ്വരൂപമാകും.

അറിവതിനാൽ – വേർതിരിച്ചുണ്ടെന്നറിയുന്നതുകൊണ്ട്; അവനീവികാരമുണ്ടെന്നരുളും – ഭൂമിയുടെ വികാരങ്ങളായ പലതും ഉള്ളതായി നാം പറയുന്നു; ഇത് – ഈ പറച്ചിൽ; ഓർക്കിൽ – ആലോചിച്ചാൽ; അസത്യം – കള്ളമാണെന്നു തെളിയും; ഉള്ളതുർവീ – വാസ്തവത്തിൽ ഉള്ളതു ഭൂമിമാത്രം; നിരവധിയായ് – അതുപോലെ എണ്ണമറ്റു; നിലയറ്റു നില്പതെല്ലാം – സദാ ചലിച്ചു പരിണമിച്ചുകൊണ്ടിരിക്കുന്നതായിക്കാണപ്പെടുന്ന എല്ലാ പ്രപഞ്ചദൃശ്യങ്ങളും; അറിവിലെഴും – ബോധത്തിൽ ഉണ്ടെന്നു തോന്നുന്ന; പ്രകൃതിസ്വരൂപമാകും – ശക്തിയുടെ പ്രകടരൂപങ്ങൾ മാത്രമാണ്.

വേർതിരിച്ചുണ്ടെന്നറിയുന്നതുകൊണ്ട് ഭൂമിയുടെ വികാരങ്ങളായ പലതും ഉള്ളതായി നാം പറയുന്നു. ഈ പറച്ചിൽ ആലോചിച്ചാൽ കള്ളമാണെന്നു തെളിയും. വാസ്തവത്തിൽ ഉള്ളതു ഭൂമിമാത്രം. അതുപോലെ എണ്ണ മറ്റു സദാ ചലിച്ചു പരിണമിച്ചുകൊണ്ടിരിക്കുന്നതായി കാണപ്പെടുന്ന എല്ലാ പ്രപഞ്ചദൃശ്യങ്ങളും ബോധത്തിൽ ഉണ്ടെന്നുതോന്നുന്ന ശക്തിയുടെ പ്രകടരൂപങ്ങൾ മാത്രമാണ്.

## പ്രകൃതിസ്വരൂപമാകും

നാം സങ്കല്പിച്ചുണ്ടെന്നറിയുന്നതുകൊണ്ട് ഭൂമിക്കു പല വികാരങ്ങൾ ഉള്ളതായി തോന്നുന്നു. ഭൂമിയിൽ നിരവധി ചെടികളും വൃക്ഷങ്ങളുമുണ്ടാകുന്നു. അതുപോലെ മണ്ണുകൊണ്ടു കുടം, കലം തുടങ്ങിയ നിരവധി പാത്രങ്ങൾ നിർമിക്കുന്നു. വൃക്ഷങ്ങളും ചെടികളും പാത്രങ്ങളുമെല്ലാം മണ്ണിൽനിന്നും ഭിന്നങ്ങളാണെന്നു നാം സങ്കല്പിച്ചു കാണുന്നു. അതുകൊണ്ടു ഭിന്നങ്ങളാണെന്നു തോന്നുന്നുവെന്നേയുള്ളൂ. അവയെ മണ്ണിൽനിന്നും ഭിന്നങ്ങളെന്നു തോന്നിക്കുന്ന നാമരൂപങ്ങൾ തൽക്കാലത്തേക്കുമാത്രം ഉണ്ടെന്നു തോന്നുന്ന വെറും കാഴ്ചകളാണ്. നാമരൂപങ്ങൾ ഒരിക്കലും ഒരിടത്തും പുതിയ വസ്തുവിനെ സൃഷ്ടിക്കുന്നില്ല. അവയിലൊക്കെ സത്യമായുള്ളതു മണ്ണുമാത്രം. ആലോചിക്കുന്ന ആർക്കും ഇതു ബോധ്യപ്പെടും. ചിന്തിക്കാൻ കഴിയാത്ത മന്ദബുദ്ധിക്കു പലതുണ്ടെന്നു തോന്നും. അതുപോലെ അറിവിലുണ്ടാകുന്ന നാമരൂപങ്ങൾ മാത്രമാണ് എല്ലാ പ്രപഞ്ചഘടകങ്ങളുമെന്നു യുക്തിക്കു ബോധ്യപ്പെടാൻ ഒരു വിഷമവുമില്ല. വേദാന്തികളാണെങ്കിൽ ഇക്കാര്യം സാക്ഷാത്കരിച്ചു സ്വാനുഭവപ്പെടുത്തുകയും ചെയ്യുന്നു.

എങ്കിലും ഈ കാണപ്പെടുന്ന പ്രപഞ്ചദൃശ്യങ്ങളെ എങ്ങനെയാണു തീരെയില്ലാത്തവയെന്നു തള്ളിക്കളയുന്നത്? ലോകത്തെ ഈശ്വരന്റെ നിഴൽ എന്നെങ്കിലും പറയാമോ? നിഴലിന്റെ സ്ഥിതിപോലും പ്രപഞ്ചത്തിനില്ലെന്നാണു സത്യം കണ്ട വേദാന്തിക്കു വെളിപ്പെടുന്നത്. എൺപത്തഞ്ചാം പദ്യം നോക്കുക:

85. നിഴലൊരുബിംബമപേക്ഷിയാതെ നില്പീ-
ലെഴുമുലകെങ്ങുമബിമ്ബമാകയാലേ
നിഴലുമതില്ലിതു നേരുമല്ല വിദ്വാ-
നെഴുതിയിടുംഫണിപോലെ കാണുമെല്ലാം.

നിഴൽ - പ്രപഞ്ചം സത്യത്തിലെ നിഴലാണ് എന്നു കരുതാമെന്നു വച്ചാൽ; ബിംബമപേക്ഷിയാതെ - വ്യക്തമായ ഒരു ബിംബത്തെ ആശ്രയിക്കാതെ; നില്പീല - പ്രതിബിംബം നിൽക്കുകയില്ല; എങ്ങും - എവിടെയും; എഴുമുലക് - ഉണ്ടായി നശിക്കുന്നതായിക്കാണപ്പെടുന്ന ലോകം; ആകയാലേ - ഉണ്ടായിനശിക്കുന്നതു കൊണ്ടു തന്നെ; അബിംബം - ബിംബരൂപമായ ഒരു വസ്തുവാണെന്നും കരുതുക വയ്യ; ഇത് അതുകൊണ്ടീ പ്രപഞ്ചം; നിഴലുമതല്ല - ഒരു ബിംബത്തിന്റെ നിഴലുമല്ല; നേരുമല്ല - യഥാർഥത്തിൽ ഉള്ളതുമല്ല; വിദ്വാൻ - ബ്രഹ്മനിഷ്ഠനാകട്ടെ; എഴുതിയിടും - ചിത്രത്തിൽ ആലേഖനം ചെയ്തിരിക്കുന്ന; ഫണിപോലെ - സർപ്പത്തെപ്പോലെ; എല്ലാം കാണും - പ്രപഞ്ചദൃശ്യങ്ങളെയെല്ലാം വസ്തുസത്തയില്ലാത്ത കാഴ്ചകളായി മാത്രം കാണുന്നു.

പ്രപഞ്ചം സത്യത്തിലെ നിഴലാണെന്നു കരുതാമെന്നു വെച്ചാൽ വ്യക്തമായൊരു ബിംബത്തെ ആശ്രയിക്കാതെ പ്രതിബിംബം നിൽക്കുകയില്ല. എവിടെയുമുണ്ടായി നശിക്കുന്നതായി കാണപ്പെടുന്ന ഈ ലോകം ഉണ്ടായി നശിക്കുന്നതുകൊണ്ട് തന്നെ ബിംബരൂപമായ ഒരു സത്യവസ്തുവാണെന്ന് കരുതുക വയ്യ. അതുകൊണ്ട് ഈ പ്രപഞ്ചം ബിംബത്തിന്റെ നിഴലുമല്ല യാഥാർഥ്യത്തിൽ ഉള്ളതുമല്ല. ബ്രഹ്മനിഷ്ഠനാകട്ടെ ചിത്രത്തിൽ ആലേഖനം ചെയ്തിരിക്കുന്ന സർപ്പത്തെപ്പോലെ പ്രപഞ്ചദൃശ്യങ്ങളെയെല്ലാം വസ്തുസത്തയില്ലാത്ത കാഴ്ചകളായി മാത്രം കാണുന്നു.

## നിഴലുമതല്ലിതുനേരുമല്ല

ഈശ്വരനും പ്രപഞ്ചവും ബിംബവും പ്രതിബിംബവും പോലെയാണെന്നു പറയാമോ? ഏതെങ്കിലും വസ്തുവിന്റെ പ്രതിബിംബമോ നിഴലോ ഉണ്ടാകണമെങ്കിൽ വ്യക്തമായ ചില നിയമങ്ങൾ ഉണ്ട്. ബിംബമായ വസ്തു, നിഴൽ പതിയാനുള്ള സ്ഥലം, നിഴലിങ്ങനെ മൂന്നു ഘടകങ്ങളോടു കൂടിയാണ് ബിംബപ്രതിബിംബഭാവമുളവാകുക. ബിംബത്തിൽത്തന്നെ നിഴൽ പതിയുക സാധ്യമല്ല. മുഖത്തിന്റെ പ്രതിബിംബം കണ്ണാടിയിൽ പതിഞ്ഞാൽ മുഖം ബിംബം, കണ്ണാടി മുഖത്തിന്റെ പ്രതിബിംബം, പതിയുന്ന സ്ഥലം, കണ്ണാടിയിൽ കാണുന്ന മുഖം പ്രതിബിംബം. ഇവിടെ മുഖത്തിന്റെ പ്രതിബിംബം മുഖത്തിൽത്തന്നെ പതിയാൻ പറ്റുകയില്ലല്ലോ. അതുപോലെ ഈശ്വരന്റെ നിഴലോ പ്രതിബിംബമോ ആണു ലോകമെന്നു പറഞ്ഞാൽ അതെവിടെയാണ് പതിയുന്നത്? ഈശ്വരന്റെ നിഴൽ ഈശ്വരനിൽത്തന്നെ പതിക്കുക വയ്യ. ഈശ്വരനും പ്രപഞ്ചവുമല്ലാത്ത മൂന്നാമതൊന്നു കാണുന്നുമില്ല. എന്നാൽ പ്രപഞ്ചത്തെ ബിംബമായി, യഥാർഥവസ്തുവായിത്തന്നെ കണക്കാക്കാമോ? നിഴൽപോലെ ഏതിൽനിന്നോ ഉണ്ടായി മറഞ്ഞുകൊണ്ടിരിക്കുന്നതിനെ

എങ്ങനെ ബിംബമെന്നു പറയും. ഉണ്ടാവുകയും മറയുകയും ചെയ്യുന്നതൊന്നും യഥാർഥമാവാൻ തരമില്ല; തോന്നൽ മാത്രം ആദിയിൽ ഇല്ലാതിരുന്നതും അന്തത്തിൽ ഇല്ലാതാവുന്നതും ഇടയ്ക്കുള്ളതുപോലെ തോന്നിയാലും ഉള്ളതാവാൻ തരമില്ല. എന്നു പറഞ്ഞാൽ ഉണ്ടാവുക മറയുക എന്നുള്ളതുപോലും തോന്നലാണെന്നർഥം. വാസ്തവത്തിൽ ഒന്നും തന്നെ ഉണ്ടാവുകയും മറയുകയും ചെയ്യുന്നില്ല. സത്യദർശി പ്രപഞ്ചത്തെ ചിത്രസർപ്പം പോലെ കാണുന്നു. ചിത്രത്തിലെ സർപ്പം വസ്തുവല്ല. അതുണ്ടാകുന്നുമില്ല; മറയുന്നുമില്ല; കടലാസിൽ ചായം സർപ്പത്തിന്റെ തോന്നലുളവാക്കി; അത്രേയുള്ളൂ. ചായം മാച്ചാൽ സർപ്പം ഇല്ലാതാകും. ഇതുപോലെ ആത്മാവാകുന്ന കടലാസിൽ സങ്കല്പമാകുന്ന ചായം മാച്ചുകളഞ്ഞാൽ പ്രപഞ്ചസർപ്പം ഇല്ലാതാകും. സർപ്പമാണെന്ന തോന്നലുളവായാൽ ചായം ഭയമുളവാക്കും. ചായമാണെന്നറിഞ്ഞാൽ ഭയം തീരും. പ്രപഞ്ചം സത്യമാണെന്നു തോന്നിയാൽ ഭയമുളവാകും. ആത്മാവിലെ വെറും സങ്കല്പമാണെന്നറിഞ്ഞാൽ സങ്കല്പമൊഴിച്ചു മാറ്റി ആത്മസ്വരൂപം കണ്ടു നിർഭയത കൈവരിക്കാം. ബ്രഹ്മസാക്ഷാത്കാരം നേടിയയാൾ വ്യവഹാരദശയിൽ പ്രപഞ്ചം കാണുന്നുണ്ടെങ്കിൽപോലും ചിത്രസർപ്പംപോലെ മാത്രമേ കരുതുന്നുള്ളൂ. പ്രപഞ്ചത്തെ ചിത്രസർപ്പം പോലെ കണ്ടുണ്ടായ നിർഭയതയുടെ ആഴം അനുഭവിച്ചറിഞ്ഞതുകൊണ്ടാണു ഗുരുദേവൻ ഈ ഉപമ പ്രയോഗിച്ചിരിക്കുന്നതെന്നോർക്കേണ്ടതാണ്.

ബാഹ്യമായ വിശകലനത്തിൽ പ്രപഞ്ചം രണ്ടേ രണ്ടു പദാർഥങ്ങളായി വേർതിരിയുന്നു. ഈ രണ്ടു പദാർഥങ്ങളാണു ദൃക്കും ദൃശ്യവും അഥവാ കാണുന്നവനും കാണപ്പെടുന്നതും അഥവാ ബോധവും ജഡവും. കാണപ്പെടുന്ന ജഡദൃശ്യങ്ങൾ പരസ്പര ഭിന്നങ്ങളായതുകൊണ്ടും കാണുന്ന ദൃക്ക് കാണാൻ വിസമ്മതിച്ചാൽ ഇല്ലാതായി മറയുന്നതുകൊണ്ടും മായാനിർമിതങ്ങൾ മാത്രമാണ്. കാണുന്നബോധം മാറ്റമില്ലാതെ തുടരുന്നതുകൊണ്ട് അതത്രേ സത്യം. (ദൃക്ക്ദൃശ്യ വിവേകം കൂടുതലറിയാൻ ഗുരുദേവന്റെ 'ദർശനമാല'യിലെ 'ഭാനദർശനം' വായിക്കുക) എൺപത്താറാം പദ്യം ഇക്കാര്യം വെളിപ്പെടുത്തുന്നു.

86. തനുമുതലായതു സർവമൊന്നിലൊന്നി–
ല്ലനൃതവുമായതിനാലെയന്യഭാഗം
അനുദിനമസ്തമിയാതിരിക്കയാലേ
പുനരൃതരൂപവുമായ്പ്പൊലിഞ്ഞിടുന്നു.

തനുമുതലായതു സർവം – ശരീരം മുതലായ ജഡദൃശ്യങ്ങൾ എല്ലാം; ഒന്നിലൊന്നില്ല – ഒന്നിൽ മറ്റൊന്നില്ലാത്ത പരസ്പരഭിന്നങ്ങളായ അല്പപ്രതിഭാസങ്ങളാണ്; ആയതിനാലേ – അതുകൊണ്ടു തന്നെ അവ; അനൃതവും – അസത്യമെന്നു തെളിയുന്നു; അന്യഭാഗം – ഈ ദൃശ്യങ്ങളെ കണ്ടനുഭവിക്കുന്ന ദൃക്ക്; അനുദിനം – എന്നും; അസ്തമിയാതിരിക്കയാലേ – ഒരു മാറ്റവുമില്ലാതെ തുടരുന്നതുകൊണ്ട്; പുനര് – പിന്നെ; ഋതരൂപവുമായ് – സത്യസ്വരൂപമെന്നും; പൊലിഞ്ഞിടുന്നു – സ്പഷ്ടമായി തെളിയാനിടവരുന്നു.

ശരീരം മുതലായ ജഡദൃശ്യങ്ങൾ എല്ലാം ഒന്നിൽ മറ്റൊന്നില്ലാത്ത പരസ്പരഭിന്നങ്ങളായ അല്പ പ്രതിഭാസങ്ങളാണ്. അതുകൊണ്ടുതന്നെ അവ അസത്യമെന്നു തെളിയുന്നു. ഈ ദൃശ്യങ്ങളെ കണ്ടനുഭവിക്കുന്ന ദൃക്ക് എന്നും ഒരു മാറ്റവുമില്ലാതെ തുടരുന്നതുകൊണ്ട് സത്യസ്വരൂപമെന്നും സ്പഷ്ടമായി തെളിയുന്നു.

## ഋതരൂപവുമായ് പൊലിഞ്ഞീടുന്നു

'പൊലിയുക' എന്ന പദത്തിന് അസ്തമിക്കുന്നുവെന്നും ഏകീഭവിച്ചു പ്രകാശിക്കുന്നുവെന്നും അർഥമുണ്ട്. 'ദീപം പൊലിഞ്ഞു' എന്നിടത്ത് അണഞ്ഞുവെന്നർഥം. 'നെല്ലു പൊലിഞ്ഞിട്ടുണ്ട്' എന്നിടത്ത് ധാരാളമുണ്ടായിട്ടുണ്ടെന്നർഥം. പ്രസ്തുത പദ്യത്തിൽ പൊലിഞ്ഞിടുന്നു എന്ന പദം ഈ രണ്ടർഥവും ഉൾക്കൊള്ളുന്നു. അസത്യജഡം 'അനൃതവുമായ് പൊലിഞ്ഞീടുന്നു' എന്നു പറഞ്ഞാൽ സത്യത്തോടടുക്കുന്തോറും ജഡദൃശ്യങ്ങൾ സ്വയം അസത്യങ്ങളാണെന്നു തെളിയിച്ചുകൊണ്ട് അസ്തമിക്കുന്നു എന്നു താൽപ്പര്യം. 'ഋതരൂപവുമായ് പൊലിഞ്ഞിടുന്നു' എന്നു പറഞ്ഞാൽ ജഡദൃശ്യങ്ങൾ മാഞ്ഞുമറയുന്നതോടെ ദൃക്കായ ബോധം അഖണ്ഡരൂപം കൈക്കൊണ്ട് അദ്വയമായി പ്രകാശിക്കാനിട വരുന്നു എന്നു താൽപ്പര്യം. ദൃക്ദൃശ്യവിവേകം അത്ഭുതകരമാംവണ്ണം സത്യം കാട്ടിത്തരാൻ കഴിയുന്ന ഒരു പ്രക്രിയയാണ്. ഉപരിതലം മുതൽ അനുഭവങ്ങളെ ദൃശ്യങ്ങളായി വേർതിരിക്കുക. അങ്ങനെ ഉള്ളിലുള്ളിലേക്ക് ചെന്ന് അവസാനത്തെ ദൃക്കിനെ കണ്ടുപിടിക്കുക. ആ ദൃക്കു മാത്രമാണു സത്യമെന്നതോടെ തെളിയും. ജഡരൂപമായ ദൃശ്യം ആത്മാവല്ല. ബോധരൂപമായ ദൃക്കാണാത്മാവ്. ഈ ആത്മാനാത്മാവിവേകം വിവരിക്കാനാണ് വേദാന്തഗ്രന്ഥങ്ങളെല്ലാം രചിച്ചിട്ടുള്ളത്. കണ്ണ് രൂപം കാണുമ്പോൾ കണ്ണു ദൃക്കും രൂപം ദൃശ്യവുമാണ്. എന്നാൽ മനസ്സു കണ്ണിനെ അറിയുമ്പോൾ മനസ്സു ദൃക്കും കണ്ണു ദൃശ്യവുമായി മാറുന്നു. ഇനിയും മനഃസങ്കല്പങ്ങളെ ബോധം പ്രകാശിപ്പിക്കുമ്പോൾ ബോധം ദൃക്കും സങ്കല്പങ്ങൾ ദൃശ്യങ്ങളുമായിത്തീരുന്നു. ദൃക്ദൃശ്യഭേദം ഇവിടെ അവസാനിക്കുന്നു. ബോധമാകട്ടെ മറ്റൊന്നിനും ദൃശ്യമല്ല. മറ്റൊന്നിനു ദൃശ്യമായിത്തീരാത്തതുകൊണ്ടു ബോധം സ്വയം പ്രകാശിച്ചു നിൽക്കുന്ന സത്യമാണെന്നറിയേണ്ടതാണ്. ദൃക്ദൃശ്യവിവേകത്തിൽ മറ്റൊരു പ്രത്യേകതകൂടി ശ്രദ്ധിക്കാനുണ്ട്. ദൃശ്യഭേദങ്ങളെല്ലാം ദൃക്കിൽ ഒടുങ്ങുന്നതായിക്കാണുന്നു. രൂപഭേദങ്ങളെല്ലാം കണ്ണിൽ ഏകീഭവിക്കുന്നു. ശബ്ദഭേദങ്ങളെല്ലാം ചെവിയിൽ ഏകീഭവിക്കുന്നു. അതുപോലെ മറ്റിന്ദ്രിയങ്ങളുടെ കാര്യവും നോക്കിക്കാണുക. ഇനിയും അപ്പുറത്തേക്കു കടന്നാൽ ഇന്ദ്രിയഭേദങ്ങളെല്ലാം മനസ്സിൽ ഏകീഭവിക്കുന്നതായിക്കാണുന്നു. അങ്ങനെ മനസ്സിന്റെ സങ്കല്പഭേദങ്ങളെല്ലാം ബോധത്തിൽ ഏകീഭവിക്കുന്നതായി കാണേണ്ടതാണ്. അപ്പോൾ എല്ലാ ദൃശ്യഭേദങ്ങളെയും തന്നിൽ ഏകീഭവിപ്പിച്ചു സ്വയം പ്രകാശിച്ചുനിൽക്കുന്ന നിത്യസത്യമാണു ബോധമെന്നു കാണാൻ വിഷമമില്ലല്ലോ. 'ദൃക്ദൃശ്യവിവേകം' എന്ന വേദാന്തകൃതിയിൽ പ്രഖ്യാപിച്ചിരിക്കുന്നതു നോക്കുക:

*നോദേതിനാസ്തമേത്യേഷാ*
*ന വൃദ്ധിം യാതി ന ക്ഷയം*
*സ്വയംവിഭാത്യഥാന്യാനി*
*ഭാസയേത്സാധനംവിനാ.*

*ദൃക്ദൃശ്യ – 6*

'ചിദ്രൂപമായ ഈ ദൃക്ക് ഉദിക്കുന്നില്ല; അസ്തമിക്കുന്നില്ല, വർധിക്കുകയോ ക്ഷയിക്കുകയോ ചെയ്യുന്നില്ല. സദാ സ്വയം പ്രകാശിച്ചുനിൽക്കുന്നു. നിരപേക്ഷമായി മറ്റെല്ലാറ്റിനെയും പ്രകാശിപ്പിക്കുകയും ചെയ്യുന്നു.' ശ്രീശങ്കരഭഗവത്പാദർ *ബ്രഹ്മജ്ഞാനാവലീമാല* എന്ന കൃതിയിൽ ഇങ്ങനെ പ്രഖ്യാപിച്ചിരിക്കുന്നു:–

*ദൃക്ദൃശ്യൗദ്വൗപദാർഥൗസ്തഃ*
*പരസ്പരവിലക്ഷണൗ*
*ദൃക്ബ്രഹ്മ ദൃശ്യം മായേതി*
*സർവവേദാന്തഡിണ്ഡിമഃ*

*ബ്രഹ്മ. ജ്ഞാ. 17*

'ദൃക്കെന്നും ദൃശ്യമെന്നും രണ്ടേയുള്ളൂ പദാർഥങ്ങൾ. ഇവ വെളിച്ചവും ഇരുട്ടും പോലെ പരസ്പരവിരുദ്ധങ്ങളാണ്. ഇവയിൽ ദൃക്ക് ബ്രഹ്മം; ദൃശ്യം മായയും. ഇതാണ് വേദാന്തത്തിന്റെ പെരുമ്പറഘോഷം.' പദ്യത്തിൽ ഗുരുദേവൻ 'അനുദിനമസ്തമിയാതിരിക്കുന്ന ഋതരൂപ'മെന്നു പ്രഖ്യാപിച്ചിരിക്കുന്നത് ഈ ദൃക്കിനെത്തന്നെയാണ്.

ദൃശ്യരൂപങ്ങളെല്ലാം മായയാണെങ്കിൽ ഈ മായയുടെ സ്വരൂപമെന്ത്? അടുത്ത പദ്യം വായിക്കുക:

87. തനിയെയിതൊക്കെയുമുണ്ടു തമ്മിലോരോ–
രിനമിതരങ്ങളിലില്ലയിപ്രകാരം
തനുമുതലായതു സത്തുമല്ലയോർത്താ–
ലനൃതവുമല്ലതവാച്യമായിടുന്നു.

തനിയെയിതൊക്കെയുമുണ്ട് – പ്രപഞ്ചദൃശ്യങ്ങളെ ഓരോന്നോരോന്നായി എടുത്തുനോക്കുമ്പോൾ അവ ഉള്ളതായി തോന്നുന്നു; തമ്മിലോരോ–രിനമിതരങ്ങളിലില്ല – എന്നാൽ ഒന്നു മറ്റൊന്നിലുണ്ടോ എന്നു നോക്കിയാൽ സ്പഷ്ടമായും ഇല്ലെന്നു തെളിയുന്നു; തനുമുതലായതു സത്തുമല്ല – ഇങ്ങനെ നോക്കുമ്പോൾ ദേഹം മുതലായ ജഡദൃശ്യങ്ങൾ ഉണ്ടെന്നു പറയാനും വയ്യ; ഓർത്താൽ – ഉണ്ടെന്നനുഭവിക്കുന്നതാലോചിച്ചാൽ; അനൃതവുമല്ല – ഇല്ലെന്നു പറയാനും വയ്യ; അതവാച്യമായിടുന്നു – പറഞ്ഞറിയിക്കാൻ കഴിയാത്തതെന്നേ തീരുമാനിക്കാൻ പറ്റൂ.

പ്രപഞ്ചദൃശ്യങ്ങളെ ഓരോന്നോരോന്നായി എടുത്തു നോക്കുമ്പോൾ അവ ഉള്ളതായി തോന്നുന്നു. എന്നാൽ ഒന്നു മറ്റൊന്നിലുണ്ടോ എന്നു നോക്കിയാൽ സ്പഷ്ടമായും ഇല്ലെന്നു തെളിയുന്നു; ഇങ്ങനെ നോക്കുമ്പോൾ ദേഹം

മുതലായ ജഡദൃശ്യങ്ങൾ ഉണ്ടെന്നു പറയാനും വയ്യ; ഉണ്ടെന്നനുഭവിക്കുന്ന താലോചിച്ചാൽ ഇല്ലെന്നു പറയാനും വയ്യ. പറഞ്ഞറിയിക്കാൻ കഴിയാത്ത തെന്നേ തീരുമാനിക്കാൻ പറ്റൂ.

## അതാവാച്യമായിടുന്നു

ദൃക്കിന്റെ സ്വരൂപം ബോധമാണെന്നു തെളിഞ്ഞു. ദൃശ്യസ്വരൂപമെന്താണ്? ജഡമാണെന്നു പറഞ്ഞുവല്ലോ. അതുശരി, ജഡം ഉള്ളതോ ഇല്ലാത്തതോ? ജഡങ്ങളൊക്കെ മായാകാര്യങ്ങളാണ്. മായ അനിർവചനീയയാണ്. ഉള്ളതെന്നോ ഇല്ലാത്തതെന്നോ തീരുമാനിക്കാൻ വയ്യ. ദേഹം, കുടം, വസ്ത്രം, സൂര്യൻ, ചന്ദ്രൻ തുടങ്ങിയ പ്രപഞ്ചദൃശ്യങ്ങളെ ഓരോന്നിനെയും പ്രത്യേകം പ്രത്യേകം കാണുമ്പോൾ അവ ഉണ്ടെന്നാണനുഭവം. എന്നാൽ ദേഹത്തിൽ കുടം, വസ്ത്രം മുതലായവ ഉണ്ടോ എന്നു നോക്കിയാൽ ഇല്ലെന്നു കാണാം. അപ്പോൾ ഓരോ പദാർഥവും ഉണ്മയുടെയും ഇല്ലായ്മയുടെയും കൂടിക്കലർപ്പാണ്. ഈ വൈരുദ്ധ്യം യുക്തിക്കെങ്ങനെ ചേരും? മായയെക്കുറിച്ച് 'വിവേകചൂഡാമണി'യിൽ ശ്രീശങ്കരഭഗവത്പാദർ പറയുന്നതു നോക്കുക:–

*സന്നാപ്യസന്നാപ്യുഭയാത്മികാ നോ*
*ഭിന്നാപ്യഭിന്നാപ്യുഭയാത്മികാ നോ*
*സാംഗാപ്യനംഗാപ്യുഭയാത്മികാ നോ*
*മഹാത്ഭുതാനിർവചനീയരൂപാ.*

*വിവേ. ചൂ. 109*

'ഈ മായയെ ഉള്ളതെന്നോ ഇല്ലാത്തതെന്നോ രണ്ടും കൂടിക്കലർന്നതെന്നോ പറക വയ്യ. ബ്രഹ്മശക്തിയായ ഇതു ബ്രഹ്മത്തിൽനിന്നും ഭിന്നമെന്നോ അഭിന്നമെന്നോ രണ്ടും കൂടിക്കലർന്നതെന്നോ പറക വയ്യ. അവയവമുണ്ടെന്നോ അവയവമില്ലെന്നോ രണ്ടും കൂടിയതാണെന്നോ പറയാനും വയ്യ. അത്ഭുതരൂപിണിയായ ഈ മായ അനിർവചനീയയെന്നേ പറയേണ്ടൂ.' ബ്രഹ്മത്തെ മറച്ചുകൊണ്ടു ഉളവാകുന്ന മായബ്രഹ്മത്തിൽനിന്നും ഭിന്നമാണെന്നു തോന്നും. ബ്രഹ്മസാക്ഷാത്കാരത്തോടെ ബ്രഹ്മത്തിൽ ഏകീഭവിച്ചു മറയുന്ന മായ അതിൽനിന്നു അഭിന്നമാണെന്നു തോന്നും. പക്ഷെ ഈ വിരുദ്ധാനുഭവങ്ങൾ ഒന്നിൽ ഒരുമിച്ചിരിക്കുക സാധ്യമല്ലല്ലോ. ഉണ്ടെന്നു തോന്നുന്നതും അന്വേഷിച്ചു ചെന്നാൽ ഇല്ലാതാകുന്നതുമായ ഒരു പ്രതിഭാസത്തെ യുക്തിക്കെങ്ങനെ വിലയിരുത്താൻ കഴിയും. ഇതിനു പരിഹാരം ഒന്നേയുള്ളൂ. ആത്മസാക്ഷാത്കാരം നേടി മായാകാര്യങ്ങളെ അപ്പാടെ പുറംതള്ളുക. അതോടെ കാണാനില്ലാതാകുന്ന മായയെക്കുറിച്ചു പിന്നെ അന്വേഷിക്കേണ്ടതായില്ല. ആത്മാന്വേഷണത്തിനായി പ്രേരിപ്പിക്കാൻ വേണ്ടിയാണ് ഇങ്ങനെ മായാസ്വരൂപം വെളിപ്പെടുത്തിയിരിക്കുന്നത്. (മുപ്പത്താറാം പദ്യത്തിന്റെ മുഖവുര വായിക്കുക.)

ഇങ്ങനെ ദൃശ്യസ്വരൂപം വെളിപ്പെടുത്തിയിട്ടു ഇനി പദ്യങ്ങളിൽ ദൃക്സ്വരൂപം വെളിപ്പെടുത്തുകയാണ്. ബ്രഹ്മമാണല്ലോ ദൃക്ക്. സച്ചിദാനന്ദം ബ്രഹ്മ

എന്നാണുപനിഷത്പ്രസിദ്ധമായ ബ്രഹ്മലക്ഷണം. ഒരു സത്യദർശി സകല പ്രപഞ്ചത്തെയും ബ്രഹ്മസ്വരൂപമായിക്കാണുന്നു. ഒരാൾ പാത്രങ്ങളുടെ നാമ രൂപങ്ങളെ തള്ളി എങ്ങനെയാണോ കാരണമായ മണ്ണിനെ മാത്രം കാണുന്ന തു, അതുപോലെ സത്യനിഷ്ഠൻ പ്രപഞ്ചദൃശ്യങ്ങളിലെ താൽക്കാലിക നാമ രൂപങ്ങളെത്തള്ളി അവയിലൊക്കെ ശുദ്ധസത്തമാത്രം കാണുന്നു. ഇങ്ങനെ യായാൽ അവാച്യയായ മായ സ്വയം മാറി സത്യാനുഭവമുളവാക്കും. ഇതാ ണടുത്ത പദ്യത്തിലെ പ്രതിപാദ്യം,

88. സകലതുമുള്ളതുതന്നെ തത്ത്വചിന്താ-
ഗ്രഹനിതു സർവവുമേകമായ് ഗ്രഹിക്കും;
അകമുഖമായറിയായ്കിൽ മായയാം വൻ-
പക പലതും ഭ്രമമേകിടുന്നു പാരം.

സകലതും ഉള്ളതുതന്നെ - വസ്തു വിവേകത്തോടെ നോക്കിയാൽ എല്ലാ സത്യംതന്നെയാണ്; തത്ത്വചിന്താഗ്രഹൻ - വിചാരം ചെയ്തു തത്ത്വം ഗ്രഹിച്ചവൻ; ഇതു സർവവും - ഇക്കാണുന്ന എല്ലാ ദൃശ്യങ്ങളെയും; ഏക മായ് ഗ്രഹിക്കും - ഒരേ ബ്രഹ്മമായി കണ്ടെത്തും; അകമുഖമായറിയായ്കിൽ - അന്തർമുഖമായി ഏകാഗ്രപ്പെട്ട് ആത്മസ്വരൂപം ഗ്രഹിക്കാത്തിടത്തോളം; മായയാം വൻപക - മായയെന്ന വൻചതി; പാരം - അത്യധികം; പലതും ഭ്രമ മേകിടുന്നു - നാനാത്വഭ്രമമുണ്ടാക്കി ദുഃഖിപ്പിക്കാനിട വരുന്നു.

വസ്തുവിവേകത്തോടെ നോക്കിയാൽ എല്ലാ സത്യം തന്നെയാണ്. വിചാരംചെയ്തു തത്ത്വം ഗ്രഹിച്ചവൻ ഇക്കാണുന്ന എല്ലാ ദൃശ്യങ്ങളെയും ഒരേ ബ്രഹ്മമായി കണ്ടെത്തും. അന്തർമുഖമായി ഏകാഗ്രപ്പെട്ടു ആത്മസ്വ രൂപം ഗ്രഹിക്കാത്തിടത്തോളം മായയെന്ന വൻചതി അത്യധികം നാനാത്വഭ്ര മമുണ്ടാക്കി ദുഃഖിപ്പിക്കാനിട വരുന്നു.

### ഭ്രമമേകിടുന്നു പാരം

അഖണ്ഡബോധസ്വരൂപമായ ഒരു വസ്തുവേയുള്ളൂ എന്നതാണു സത്യ ദർശനം. അതിലെ ഭ്രമാനുഭവമാണു ദ്വൈതദർശനം. വസ്തുവെന്തെന്നറിഞ്ഞ യാൾ ഭ്രമദർശനത്തിലും വസ്തുവിന്റെ സാന്നിധ്യം അനുഭവിക്കുന്നു. മരു ഭൂമിയെക്കുറിച്ചറിയാവുന്നവർ അവിടെക്കാണപ്പെടുന്ന കാനൽജലത്തിലും മരു ഭൂമിയുടെ സാന്നിധ്യം തന്നെ കണ്ടറിയുന്നു, അതുപോലെ ഒരു സത്യാന്വേഷി ധ്യാനമനനങ്ങളിൽകൂടി സ്ഥൂലസങ്കല്പങ്ങളെയകറ്റി ഉള്ളിൽ ശുദ്ധബോധ സ്വരൂപമായ ആത്മാവിനെ സാക്ഷാത്കരിക്കുന്നു. ഉള്ളിൽ ആത്മസ്വരൂപം അറി ഞ്ഞനുഭവിക്കാൻ തുടങ്ങുന്നതോടുകൂടി പുറമേയും സർവത്ര അതുതന്നെ നിറഞ്ഞു തിങ്ങുന്നതായി അനുഭവപ്പെടുന്നു. അങ്ങനെ പുറമെ കാണുന്ന നാനാത്വത്തിൽ ബോധസ്വരൂപമായ ഏകവസ്തുവിന്റെ സാന്നിധ്യം അനുഭ വിച്ചറിയുന്നു. ഈ നിലയിൽ കാണുന്നതൊക്കെ സത്യമായി തെളിയുന്നു. എവിടെയും ഒന്നു കാണുമെങ്കിൽ എല്ലാം സത്യം. പലതു സത്യമായി കരു തിയാൽ ഭ്രമം. ഇതാണു നിയമം. സ്ഥൂലസങ്കല്പങ്ങളിൽകൂടി ബാഹ്യലോക

വുമായി മാത്രം സമ്പർക്കം പുലർത്തുന്ന ഒരാൾ മായയുടെ ചതിയിൽപ്പെട്ടു പലതു കണ്ടുഴലുന്നു. ദക്ഷിണാമൂർത്തി സ്തോത്രകാരികയിൽ ശ്രീസുരേശ്വ രാചാര്യർ പറയുന്നതു നോക്കുക:-

*അവിചാരിതസിദ്ധേയം*
*മായാവേശ്യാവിലാസിനീ*
*പുരുഷം വഞ്ചയത്യേവ*
*മിഥ്യാഭൂതൈഃസ്വവിഭ്രമൈഃ*

*ദക്ഷി. സ്തോ.. 8-16*

'ആലോചനാശൂന്യന്മാരെ പിടികൂടുന്ന വിലാസിനിയായ വേശ്യയാണു മായ. അവൾ ഇല്ലാത്തതൊക്കെ ഉണ്ടെന്നു കാണിച്ചു പുരുഷനെ വഞ്ചിക്കുന്നു.' ഇക്കാര്യമാണു ഗുരുദേവൻ 'ഭ്രമമേകിടുന്നു പാരം' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

## 7. സച്ചിദാനന്ദം ബ്രഹ്മ

അന്തർമുഖനായ യോഗി ഉള്ളിൽ ശുദ്ധമായ ഉണ്മയെ സമാധിദശയിൽ സാക്ഷാത്കരിക്കുന്നതോടെ അദ്ദേഹത്തിന് ഉണ്മയുടെ ഒരു രഹസ്യംകൂടി വെളിപ്പെടുന്നു. അതത്രേ ശുദ്ധമായ ഉണ്മയുടെ സ്വരൂപം ഇടതിങ്ങിയ ബോധം അഥവാ ജ്ഞാനമാണെന്ന്. സത്ത്, ജ്ഞാനം, ആനന്ദം ഇവയാണു ബ്രഹ്മലക്ഷണമെന്നു പറഞ്ഞല്ലോ. മൂന്നായി വേർതിരിച്ചു പറയുന്നുവെങ്കിലും ശുദ്ധമായ സത്തയും ശുദ്ധമായ ബോധവും ശുദ്ധമായ ആനന്ദവും ഒന്നുതന്നെയാണ്. ഇവ ഭിന്നങ്ങളല്ലെന്നു യോഗിക്കെങ്ങനെ വെളിപ്പെടുന്നുവെന്നാണു ഗുരുദേവൻ ഇനി പ്രതിപാദിക്കുന്നത്. ബോധത്തോടുകൂടാതെ പുറമെയുള്ള വിഷയങ്ങളുടെ സത്തപോലും പ്രകാശിക്കുന്നില്ലെന്നു നാം മുൻപു വിശദീകരിച്ചിട്ടുണ്ടല്ലോ. യോഗി ഉള്ളിൽ സാക്ഷാത്കരിക്കുന്ന സത്ത അഥവാ ഉണ്മ ബോധവുമായി പൂർണമായും ഏകീഭാവം പൂണ്ടുനിൽക്കുന്ന ബ്രഹ്മമത്രേ. മാത്രമല്ല ആ ജ്ഞാനസത്തയിൽ രൂപംകൊണ്ടതാണു സകല പ്രപഞ്ചവുമെന്നും സാക്ഷാത്കാരദശയിൽ സന്ദേഹലേശം കൂടാതെ ബോധ്യപ്പെടുന്നു. എൺപത്തൊൻപതാം പദ്യം നോക്കുക:

89. അറിവിലിരുന്നസദസ്തിയെന്നസംഖ്യം
പൊരിയിളകിബ്ഭുവനം സ്ഫുരിക്കയാലേ
അറിവിനെ വിട്ടൊരു വസ്തുവന്യമില്ലെ-
ന്നറിയണമീയറിവൈകരൂപ്യമേകും.

അറിവിലിരുന്ന് - ഉള്ളിൽ സാക്ഷാത്കരിച്ചനുഭവിക്കാൻ കഴിയുന്ന ശുദ്ധ ബോധസ്വരൂപമായ വസ്തുവിൽ നിന്ന്; അസദ് അസ്തി - ഇല്ല, ഉണ്ട്; എന്ന സംഖ്യം - എന്നിങ്ങനെ എണ്ണമറ്റ; പൊരിയിളകി - കൊച്ചു കൊച്ചറിവുകൾ കൊണ്ട്; ഭുവനം സ്ഫുരിക്കയാലേ - ഈ പ്രപഞ്ചം ഇങ്ങനെ ഉണ്ടെന്നു തോന്നുന്നതുകൊണ്ട്; അറിവിനെ വിട്ട് - ബോധമല്ലാതെ; ഒരു വസ്തു - ഒരു

സത്യം; അന്യമില്ലെന്നറിയണം - വേറെയില്ലെന്നു വ്യക്തമായി ധരിക്കണം; ഈ അറിവ് - ഈ വ്യക്തമായ ധാരണ; ഐകരൂപ്യമേകും - എല്ലാം ഒന്നാണെന്നുള്ള ബോധം ഉളവാക്കും.

ഉള്ളിൽ സാക്ഷാത്കിച്ചനുഭവിക്കുന്ന ശുദ്ധബോധസ്വരൂപമായ വസ്തുവിൽനിന്ന് ഇല്ല, ഉണ്ട് എന്നിങ്ങനെ എണ്ണമറ്റ കൊച്ചുകൊച്ചറിവുകൾ രൂപം കൊണ്ടു ഈ പ്രപഞ്ചം ഇങ്ങനെ ഉണ്ടെന്നു തോന്നുന്നതുകൊണ്ട് ബോധമല്ലാതെ ഒരു സത്യം വേറെ ഇല്ലെന്നു വ്യക്തമായി ധരിക്കണം. ഈ വ്യക്തമായ ധാരണ എല്ലാം ഒന്നാണെന്നുള്ള ബോധമുളവാക്കും.

## ഈയറിവൈകരൂപ്യമേകും

ഉണ്ട്, ഇല്ല എന്നിങ്ങനെ ഭാവാഭാവരൂപമായിട്ടാണു പ്രപഞ്ചം പ്രകാശിക്കുന്നതെന്നു നാം നേരത്തേ കണ്ടുവല്ലോ. ഈ രണ്ടും ബോധത്തിൽ നിന്നുള്ള കൊച്ചറിവുകളാണ്. 'ഇല്ല'യെന്നറിയണമെങ്കിലും ബോധത്തിനേ സാധ്യമാവൂ. കുടം ഉണ്ട്; വസ്ത്രം ഇല്ല എന്നിങ്ങനെ ഉണ്മയുടെയും ഇല്ലായ്മയുടെയും രൂപത്തിലാണല്ലോ ഏതു പ്രപഞ്ചഘടകത്തെക്കുറിച്ചുള്ള അറിവും രൂപംകൊള്ളുന്നത്. ബോധം വിസമ്മതിച്ചാൽ ഈ രണ്ടു വിധ അറിവുകളും അതോടെ ഇല്ലാതാകും. അതുകൊണ്ടു വസ്തുവായി ഭാവാഭാവരൂപത്തിലൊക്കെ പ്രകാശിക്കുന്നതു ബോധം ഒന്നുമാത്രമാണെന്നറിയേണ്ടതാണ്. ഈ അറിവ് സകല പ്രപഞ്ചവും ഒന്നാണെന്നുള്ള അദ്വയബോധസാക്ഷാത്കാരത്തിനു രൂപം നൽകും. ഇക്കാര്യമാണു ഗുരുദേവൻ 'ഈയറിവൈകരൂപ്യമേകും' എന്ന ഭാഗംകൊണ്ടു പ്രഖ്യാപിച്ചിരിക്കുന്നത്.

അജ്ഞാനമാണല്ലോ സത്യസ്വരൂപത്തെ മറയ്ക്കുന്നത്. അങ്ങനെയാണു പ്രപഞ്ചഭ്രമമുളവാകുന്നത്. എന്നാൽ അജ്ഞാനം സത്യസ്വരൂപത്തെ ഒരിടത്തും പൂർണമായി മറയ്ക്കുന്നില്ല. അതുകൊണ്ടാണു അജ്ഞാനഫലമായി ജഡദൃശ്യങ്ങൾ പ്രകടമാകുന്നുണ്ടെങ്കിലും അവയിലൊക്കെ ഉണ്ട്, ഉണ്ട് എന്നിങ്ങനെ ഉണ്മ അനുഭവപ്പെടുന്നത്. ഉണ്മ അഥവാ സത്ത ബ്രഹ്മസ്വരൂപമാണല്ലോ. തൊണ്ണൂറാം പദ്യം നോക്കുക.

90. അനൃതമൊരസ്തിതയേ മറയ്ക്കുകില്ലെ-
ന്നനുഭവമുണ്ടു സദസ്തിയെന്നിവണ്ണം
അനുപദമസ്തിതയാലിതാവൃതം സദ്-
ഘനമതിനാലെ കളേബരാദികാര്യം.

അനൃതം - അസത്യം അഥവാ അജ്ഞാനം; ഒരസ്തിതയെ - ഉണ്മയെ അഥവാ സത്യത്തെ; മറയ്ക്കുകില്ല - പൂർണമായി മറച്ചുകളയുന്നില്ല; എന്നനുഭവമുണ്ട് - എന്നനുഭവത്തിൽ തെളിയുന്നുണ്ട്; സദസ്തി എന്നിവണ്ണം - ഉണ്ട്, ഉണ്ട് എന്നിപ്രകാരം; അനുപദം - ഓരോ ദൃശ്യാനുഭവത്തിലും; ഇത് - ഈ പ്രപഞ്ചം; അസ്തിതയാൽ - ഉണ്മയുടെ അനുഭവത്താൽ; ആവൃതം - നിറയ്ക്കപ്പെട്ടിരിക്കുന്നു; അതിനാലെ - അതുകൊണ്ട്; കളേബരാദികാര്യം - ദേഹം തുടങ്ങിയ ജഡദൃശ്യങ്ങൾപോലും; സദ്ഘനം - ബ്രഹ്മാംശമായ ഉണ്മ ഘനീഭവിച്ചതാണെന്നു കാണേണ്ടതാണ്.

അസത്യം അഥവാ അജ്ഞാനം സത്യത്തെ അഥവാ ഉണ്മയെ പൂർണമായി മറച്ചുകളയുന്നില്ല എന്നനുഭവത്തിൽ തെളിയുന്നുണ്ട്. ഉണ്ട്, എന്നീപ്രകാരം ഓരോ ദൃശ്യാനുഭവത്തിലും ഈ പ്രപഞ്ചം ഉണ്മയുടെ അനുഭവത്താൽ നിറയ്ക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ദേഹം തുടങ്ങിയ ജഡദൃശ്യങ്ങൾപോലും ബ്രഹ്മാംശമായ ഉണ്മ ഘനീഭവിച്ചതാണെന്നു കാണേണ്ടതാണ്.

## അനുപദമസ്തിതയാലിതാവൃതം

മായ ആവരണമെന്നും വിക്ഷേപമെന്നും ഇങ്ങനെ രണ്ടു ശക്തികളെ ആശ്രയിച്ചാണു പ്രപഞ്ചഭ്രമമുളവാക്കുന്നത്. മായയുടെ *ആവരണശക്തി* അഥവാ അജ്ഞാനം ആദ്യമായി ബ്രഹ്മത്തെ മറയ്ക്കുന്നു. തുടർന്നു *വിക്ഷേപശക്തി* ബ്രഹ്മത്തിൽ പ്രപഞ്ചഘടകങ്ങളെ ഉണ്ടാക്കിക്കാണിക്കുന്നു. ഈ പ്രക്രിയയിൽ ബ്രഹ്മത്തിന്റെ സത്ത്, ചിത്ത്, ആനന്ദം എന്നീ മൂന്നു രൂപങ്ങളെയും ക്രമേണ ഓരോന്നിനെ മറച്ചാണു ആവരണശക്തി മുന്നേറുന്നത്. ആനന്ദാനുഭവസ്ഥലത്ത് സത്തും ചിത്തും ആനന്ദവും ഒന്നായി പ്രകാശിക്കുന്നു. എല്ലാവരും അനുഭവിക്കുന്ന ആനന്ദം ഈ നിലയിൽ ബ്രഹ്മസ്വരൂപമാണ്. ആദ്യമായി മായ ആനന്ദാംശം മറച്ചുകളയുന്നു. കേവലമായ 'അഹം'ബോധത്തിലും ഭയം, ക്രോധം, മാത്സര്യം തുടങ്ങിയ മനോവികാരങ്ങളിലും ആനന്ദം മറഞ്ഞിട്ട് സത്തും ചിത്തും മാത്രമാണനുഭവപ്പെടുന്നത്. ഇവിടെ ഉണ്മയും ബോധവും ഒന്നായി അനുഭവപ്പെടുന്നു. തുടർന്നു മായ ചിദംശവും മറച്ചുകളയുന്നു. പുറമെയുള്ള വിഷയങ്ങളെ കാണുമ്പോൾ അവയിൽ ഉണ്മ അഥവാ സത്തുമാത്രമേ പ്രകടമായിക്കാണുന്നുള്ളൂ. ശുദ്ധജഡത്തിൽ ബോധം മറയ്ക്കപ്പെട്ടുപോയിരിക്കുന്നു. എന്നാൽ മായ ഉണ്മയെ പൂർണമായി ഒരിടത്തും മറയ്ക്കുന്നില്ല. ബാഹ്യപദാർഥങ്ങളെല്ലാം ഉണ്ട്, ഉണ്ട് എന്നാണല്ലോ അനുഭവവിഷയമാകുന്നത്. അതുകൊണ്ടാണു ഗുരുദേവൻ 'അനുപദമസ്തിതയാലിതാവൃതം' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്. അതുകൊണ്ട് ദേഹാദിജഡപദാർഥങ്ങളെല്ലാം സദ്ഘനമാണെന്നറിയേണ്ടതാണ്. അങ്ങനെയറിഞ്ഞാൽ എല്ലാം ബ്രഹ്മസ്വരൂപമായി വിചാരം ചെയ്തു കാണാൻ പ്രയാസമുണ്ടാവുകയില്ല. മേൽവിവരിച്ച മായയുടെ പ്രവർത്തനവിധമാണു ഗുരുദേവൻ '*ജനനീനവരത്നമഞ്ജരി*' എട്ടാം ശ്ലോകത്തിൽ "സത്തായിനിന്നുപരി ചിത്തായി രണ്ടുമൊരു മുത്തായി മൂന്നുമറിയും" എന്നു വെളിപ്പെടുത്തിയിരിക്കുന്നത്. ഉപരിതലത്തിൽ കേവലം സത്തായും ക്രോധഭയാദിവികാരങ്ങളിൽ സത്തും ചിത്തുമായും ആനന്ദാനുഭവസ്ഥലത്തു മൂന്നുമൊന്നിച്ചും അറിയാനിടയാക്കുന്ന ജനനിയെയാണവിടെ സ്തുതിച്ചിരിക്കുന്നത്.

സത്തും ചിത്തും ബ്രഹ്മത്തിന്റെ ഭിന്നരൂപങ്ങളല്ല. നേരേമറിച്ചു ശുദ്ധമായ കേവലസത്തായാലും ചിത്തായാലും ഘനീഭവിച്ചുള്ള ബ്രഹ്മാനുഭൂതിദശയാണ്. ഈ അനുഭൂതിദശയിൽ സത്തും ചിത്തുമെന്നപോലെ അതിരറ്റ ആനന്ദവും ഏകീഭവിക്കുന്നു. ആനന്ദം അനുഭവിക്കുന്നിടത്ത് സത്തും ചിത്തും ആനന്ദവും ഏകീഭവിക്കുന്നുവെന്നു പറയേണ്ടതില്ലല്ലോ. എല്ലാ ആനന്ദാനുഭ

വങ്ങളെ സംബന്ധിച്ചും ഇതു നിയമമാണ്, ആനന്ദാനുഭവങ്ങളെല്ലാം ആത്മ സ്വരൂപം നിമിഷനേരത്തേക്ക് തെളിയുന്നതാണെന്നും മുൻപു ചർച്ചചെയ്തി ട്ടുണ്ടല്ലോ. (ഇരുപത്തൊന്നാം പദ്യത്തിന്റെ വ്യാഖ്യാനം വായിക്കുക.) അങ്ങ നെയാണെങ്കിൽ ആനന്ദം തേടുന്ന സകലരും ആത്മാവിനെയാണു തേടുന്നത്. ജീവികളുടെ നിരന്തരമായ ഈ ആനന്ദാന്വേഷണം തന്നെ ആനന്ദസ്വരൂപ മായ സത്യം നിത്യമായി നിലനിൽക്കുന്നുവെന്നുള്ളതിനു തെളിവാണ്. തൊണ്ണൂ റ്റൊന്നാം പദ്യം നോക്കുക.

91. പ്രിയവിഷയംപ്രതി ചെയ്തിടും പ്രയത്നം
നിയതവുമങ്ങനെതന്നെ നില്ക്കയാലേ
പ്രിയമജമവ്യയമപ്രമേയമേകാ-
ദ്വയമിതുതാൻ സുഖമാർന്നു നിന്നിടുന്നു.

പ്രിയവിഷയംപ്രതി – സുഖം തരുന്ന ഇഷ്ടപ്പെട്ട വിഷയങ്ങൾ നേടാ നായി; ചെയ്തിടും പ്രയത്നം – അനുഷ്ഠിക്കുന്ന കർമപരിപാടി; നിയതവും ലോകമുണ്ടായ കാലംമുതൽ; അങ്ങനെതന്നെ – മാറ്റംകൂടാതെ; നില്ക്കയാലേ – തുടർന്നു വരുന്നതുകൊണ്ട്; പ്രിയം – പ്രിയപ്പെട്ടതും; അജം – ജനിക്കാ ത്തതും; അവ്യയം – കേടുപറ്റാത്തതും; അപ്രമേയം – ഇന്ദ്രിയങ്ങൾക്കു വിഷ യമല്ലാത്തതും; ഏകാദ്വയം – രണ്ടില്ലാതെ ഏകമായിത്തുടരുന്നതുമായ; ഇത് – ആനന്ദസ്വരൂപമായ സത്യം; താൻ – സ്വയം; സുഖമാർന്നു നിന്നിടുന്നു – സുഖം പേറിവിളങ്ങുന്നു എന്നു തീർച്ചയാണല്ലോ.

സുഖം തരുന്ന ഇഷ്ടപ്പെട്ട വിഷയങ്ങൾ നേടാനായി അനുഷ്ഠിക്കുന്ന കർമപരിപാടി ലോകമുണ്ടായ കാലം മുതൽ മാറ്റം കൂടാതെ തുടർന്നു വരു ന്നതുകൊണ്ട് പ്രിയപ്പെട്ടതും ജനിക്കാത്തതും കേടുപറ്റാത്തതും ഇന്ദ്രിയ ങ്ങൾക്കു വിഷയമല്ലാത്തതും രണ്ടില്ലാതെ ഏകമായിത്തുടരുന്നതുമായ ആന ന്ദസ്വരൂപമായ സത്യം സുഖംപേറി വിളങ്ങുന്നു എന്നു തീർച്ചയാണല്ലോ.

## സുഖമാർന്നു നിന്നിടുന്നു

സത്യസ്വരൂപം അന്തിമമായും ആനന്ദമാണെന്നുള്ളതിന് അനിഷേധ്യ മായ യുക്തിയാണിവിടെ വെളിപ്പെടുത്തിയിരിക്കുന്നത്. ആനന്ദമാണു സത്യ സ്വരൂപം എന്നുള്ളതുമാത്രമല്ല അതു ജനിക്കാത്തതും കേടുപറ്റാത്തതും ഇന്ദ്രി യങ്ങൾക്കു വിഷയമാകാത്തതും രണ്ടില്ലാത്ത ഏകവുമാണെന്നും ഈ യുക്തി വിളിച്ചറിയിക്കുന്നു. ലോകമുണ്ടായ കാലം മുതൽ എല്ലാവരുമന്വേഷിക്കുന്നതു പൂർണസുഖമാണ്. സുഖം പൂർണമായാൽ പിന്നെ പ്രയത്നത്തിന്റെയൊന്നും ആവശ്യമില്ല. ലോകം ഒരു നിമിഷംപോലും പാഴാക്കാതെ കർമപരിപാടികള നുഷ്ഠിക്കുന്നതെല്ലാം പൂർണസുഖം കണ്ടെത്താനാണ്. ഇതിനിന്നുവരെ ഒരു മാറ്റവുമില്ല. ഇതെന്തു തെളിയിക്കുന്നു. പൂർണസുഖ സ്വരൂപമായ ഒരു വസ്തു വുണ്ടെന്നു വിളിച്ചറിയിക്കുന്നു. അല്ലെങ്കിൽ ഈ അന്വേഷണം ഇങ്ങനെ തു ടർന്നിട്ടെന്തു കാര്യം? ഈ വസ്തു ജനിക്കാത്തതാണ്. ലോകത്തെപ്പോലെ ജനിച്ചു മരിക്കുന്നതാണെങ്കിൽ ലോകാരംഭം മുതൽ ഇടതടവില്ലാതെ ഈ അന്വേഷണം ഇങ്ങനെ തുടരുമായിരുന്നില്ല. അതിനൊരിക്കലും ഒരു കേടും

പറ്റുന്നില്ല. കേടുപറ്റുന്ന വസ്തു സമ്പൂർണസുഖസ്വരൂപമായിരിക്കയില്ല. അതി ന്ദ്രിയങ്ങൾക്കു വിഷയമല്ല. അങ്ങനെയായിരുന്നെങ്കിൽ എന്നേ അതിനെ പിടി ച്ചെടുക്കാമായിരുന്നു. അതു രണ്ടില്ലാത്ത ഒന്നാണ്. സുഖം, സുഖം മാത്രമാ ണതിന്റെ സ്വരൂപം, സുഖം രണ്ടുണ്ടാവാൻ പറ്റുകില്ലല്ലോ. സുഖസാമഗ്രികൾ പലതാകാം പക്ഷെ സുഖാനുഭവം എല്ലായിടത്തും ഒന്നാണ്. ഇങ്ങനെ സുഖ സ്വരൂപമായ ഒരു വസ്തുവുണ്ടെങ്കിൽ അതേവിടെയിരിക്കുന്നു. എല്ലാവർക്കും പ്രിയ വസ്തു ആത്മാവാണെന്നു മുൻപു ചർച്ച ചെയ്തുറപ്പിച്ചിട്ടുണ്ടല്ലോ. (ഇരുപത്തൊന്നാം പദ്യത്തിന്റെ വ്യാഖ്യാനം നോക്കുക) അപ്പോൾ സുഖമ ന്വേഷിക്കുന്നവരൊക്കെ ആത്മാവിനെയാണന്വേഷിക്കുന്നത്. എല്ലാ ജീവജാ ലങ്ങളും നിരന്തരം അന്വേഷിക്കുന്നതുകൊണ്ടുതന്നെ ആത്മാവു നിത്യവും സത്യവുമാണ്. ഒരിക്കലും വിട്ടുപോകാത്ത വണ്ണം ഈ പ്രിയവസ്തു നേടി യെടുക്കുകയാണപ്പോൾ ജീവിതത്തിന്റെ പരമലക്ഷ്യമെന്നും വ്യക്തമാകുന്നു.

അവരവരുടെ ഉള്ളിലുള്ള ആത്മാവാണു പ്രിയവസ്തു എന്നുള്ളതിനെ ന്താണു തെളിവ്? സുഖത്തിനുവേണ്ടി നാം പ്രവർത്തിക്കുന്നതു മുഴുവൻ പുറ മെയല്ലേ? പുറമെയുള്ള പദാർഥങ്ങളിൽ നിന്നല്ലേ നമുക്കു സുഖം കിട്ടുന്നത്? ഇത്തരം സംശയങ്ങൾ സ്വാഭാവികമായി തോന്നാവുന്നതാണ്. ഈ ചോദ്യ ങ്ങൾ ചോദിക്കുന്നവർ ഒരു കാര്യം വിസ്മരിച്ചു പോകുന്നു. സുഖത്തിനുവേണ്ടി നാം പുറമെ നിരവധി പദാർഥങ്ങളെ അന്വേഷിക്കുന്നു. നിരവധി കർമങ്ങൾ അനുഷ്ഠിക്കുന്നു. വസ്തുക്കളും കർമങ്ങളും മാറിമാറി വരുമ്പോഴാക്കെയും സുഖം തെളിഞ്ഞനുഭവിക്കുന്നത് ഉള്ളിൽമാത്രമാണ്. ഈ പദാർഥം കിട്ടിയാൽ ഉള്ളിൽ സുഖം തെളിയും; ഇതുചെയ്താൽ ഉള്ളിൽ സുഖം തെളിയും എന്ന റിയാവുന്നതുകൊണ്ടാണ് നാം വസ്തുക്കളെ തേടുന്നതും കർമങ്ങൾ അനു ഷ്ഠിക്കുന്നതും. ഇതുകൊണ്ടുതന്നെ നമ്മുടെ ഉള്ളിൽ ആനന്ദസ്വരൂപമായ ഒന്ന് ഒളിഞ്ഞിരിപ്പുണ്ടെന്നും മറ മാറ്റി അതിനെ അനുഭവിക്കാൻ വേണ്ടിയാണു നാം സദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതെന്നും നിസ്സന്ദേഹമായി തെളിയുന്നു. തൊണ്ണൂറ്റിരണ്ടാം പദ്യം നോക്കുക.

92. വ്യയമണയാതെ വെളിക്കു വേലചെയ്യും–
നിയമമിരിപ്പതുകൊണ്ടു നിത്യമാകും
പ്രിയമകമേ പിരിയാതെയുണ്ടിതിന്നീ
ക്രിയയൊരു കേവലബാഹ്യലിങ്ഗമാകും.

വ്യയമണയാതെ – ഒരു കുറവും വരാതെ; വെളിക്കു വേലചെയ്യും – സുഖത്തിനായി പുറമെ കർമം ചെയ്യുകയെന്ന; നിയമമിരിപ്പതുകൊണ്ടു – നിയമം തുടർന്നു കാണുന്നതുകൊണ്ട്; നിത്യമാകും – ഒരിക്കലും നഷ്ടപ്പെ ടാത്ത; പ്രിയം – പ്രിയവസ്തു; അകമേ – ഉള്ളിൽ; പിരിയാതെയുണ്ട് – വിട്ടു പോകാതെ ഇരിപ്പുണ്ട്; ഇതിന്നീക്രിയ – എന്നതിന് ഈ കർമം; ഒരു കേവല ബാഹ്യലിംഗമാകും – ഒരു വെറും ബാഹ്യലക്ഷണമാണെന്നു കാണേണ്ടതാണ്.

ഒരു കുറവും വരാതെ സുഖത്തിനായി പുറമെ കർമം ചെയ്യുകയെന്ന നിയമം തുടർന്നു കാണുന്നതുകൊണ്ട് ഒരിക്കലും നഷ്ടപ്പെടാത്ത പ്രിയ

വസ്തു ഉള്ളിൽ വിട്ടുപോകാതെയിരിപ്പുണ്ട് എന്നതിന് ഈ കർമം ഒരു വെറും ബാഹ്യലക്ഷണമാണെന്നു കാണേണ്ടതാണ്.

## ക്രിയയൊരു കേവലബാഹ്യലിംഗം

സുഖത്തിനുവേണ്ടി പുറമെ അനുഷ്ഠിക്കുന്ന എല്ലാ കർമങ്ങളും ഉള്ളിൽ സുഖസ്വരൂപമായ ഒരു വസ്തു ഇരിപ്പുണ്ടെന്നുള്ളതിനു തെളിവാണ്. ശരീരമുൾപ്പെടെ പുറമെ കാണപ്പെടുന്ന ജഡവിഷയങ്ങളിൽ സുഖം ഇരിപ്പില്ലെന്നതു തീർച്ചയാണല്ലോ. എപ്പോഴും സുഖാനുഭവമുണ്ടാകുന്നത് ഉള്ളിൽ ആണുതാനും. പുറമെ കാണപ്പെടുന്ന വിഷയങ്ങൾക്കും ഉള്ളിലെ സുഖാനുഭവത്തിനും തമ്മിൽ വാസ്തവത്തിൽ ഒരു ബന്ധവുമില്ല. ഒരാൾ ഒരു വീടുവയ്ക്കുന്നു എന്നു കരുതുക. വീടു പൂർത്തിയായാൽ സുഖം അനുഭവിക്കാമെന്നു കരുതിയാണയാൾ വീടു വയ്ക്കുന്നത്. വീടും വീടു വയ്ക്കുകയെന്ന കർമവും സുഖോപായങ്ങളായി കണക്കാക്കാം. കർമം ചെയ്തുകൊണ്ടിരിക്കുമ്പോഴൊന്നും സുഖം അനുഭവപ്പെടുന്നില്ല. എന്നല്ല, പലതരം ക്ലേശങ്ങൾ തോന്നുകയും ചെയ്യുന്നു. കർമം പൂർത്തിയായി; വീടു രൂപം കൊണ്ടു. അപ്പോഴാണു സുഖാനുഭവമുണ്ടായത്. ഇവിടെ പൂർത്തിയായ കർമമാണു സുഖം തരുന്നതെന്നു പറക വയ്യ. ഇപ്പോഴില്ലാത്ത കർമം എങ്ങനെയാണു സുഖസാധനമാവുക? പൂർത്തിയായ വീടാണ് സുഖം തരുന്നത് എന്നും പറക വയ്യ. സുഖം ഉള്ളിലാണു തെളിയുന്നത്. പുറത്തു നിൽക്കുന്ന വീട് ഉള്ളിൽ എങ്ങനെയാണു സുഖമുണ്ടാക്കുക? ഈ പ്രക്രിയയിൽനിന്നും ഒരു കാര്യം വ്യക്തമായി തെളിയുന്നു. സുഖം ഉള്ളിൽ നേരത്തേ തന്നെയുണ്ടായിരുന്നു. എന്തോ ഒന്ന് ആ സുഖത്തെ മറച്ചിരുന്നു. ആ മറ എന്തായിരുന്നു എന്നു സൂക്ഷ്മമായി ചിന്തിച്ചാൽ വീടു വേണമെന്ന ആഗ്രഹം തന്നെയായിരുന്നു ആ മറയെന്നു കാണാൻ കഴിയും. ഈ മറ മാറ്റാനുള്ള ശ്രമമായിരുന്നു വീടു പണിയെന്ന കർമം. കർമം പൂർത്തിയായി, വീടു രൂപംകൊണ്ടു. വീടു വേണമെന്ന ആഗ്രഹം ഉപശമിച്ചു. മറ മാറി; സുഖസ്വരൂപമായ ആത്മാവ് അല്പനേരത്തേക്കു തെളിഞ്ഞു. സുഖം അനുഭവിക്കുകയും ചെയ്തു. ഇതാണു സുഖാനുഭവരഹസ്യം. വീണ്ടും മറ്റൊരാഗ്രഹം വരുന്നതോടെ ആത്മാവു മറയ്ക്കപ്പെടുന്നു. ആഗ്രഹനിവൃത്തിക്കായി വീണ്ടും കർമം. നേരേമറിച്ചു കർമം ചെയ്തു ജഡവിഷയങ്ങളെ നേടാതെതന്നെ മനോനിയന്ത്രണംകൊണ്ട് ആഗ്രഹങ്ങളെ പുറംതള്ളാൻ കഴിവുള്ളയൊരാൾക്ക് ഈ നിലയിൽ സുഖാനുഭവം നിരപേക്ഷമായി സദാ സ്വായത്തമായിത്തീരുമെന്നു പറയേണ്ടതില്ലല്ലോ. ഇവിടെയാണു ധ്യാനവും മനനവും ആത്മവിചാരവും പ്രസക്തമായിത്തീരുന്നത്. ആത്മാന്വേഷണം കൊണ്ടല്ലാതെ പൂർണസുഖം കിട്ടുകയില്ലെന്നും തീർച്ച. കർമംചെയ്ത് ആഗ്രഹനിവൃത്തിയിലൂടെ സുഖം നേടുന്നയാൾ ജഡസാമഗ്രിയിലാണു സുഖമിരിക്കുന്നതെന്നു തെറ്റിദ്ധരിച്ച് ഒന്നിനു പുറകെ ഒന്നായി അവ നേടാൻ ജീവിതകാലം മുഴുവൻ കർമം ചെയ്തുകൊണ്ടേയിരിക്കും. അയാൾക്കു നൈമിഷികങ്ങളായ സുഖാനുഭവങ്ങളേയുണ്ടാവൂ. ഒടുവിൽ നേടിയതെല്ലാം വിട്ടുപിരിഞ്ഞു ദുഃഖാർത്തനായി ജീവിതം അവസാനിപ്പിക്കേണ്ടതായും വരും. അതുകൊണ്ട് ബാഹ്യകർമങ്ങൾ പോലും

ആന്തരവും സുഖസ്വരൂപവുമായ ആത്മാവിനെ സാക്ഷാത്കരിക്കാനുള്ള പ്രയത്നങ്ങളാണെന്നറിയേണ്ടതാണ്. ഇക്കാര്യമാണ് "ഇതിന്നീക്രിയയൊരു കേവലബാഹ്യലിംഗമാകും" എന്ന ഭാഗംകൊണ്ടു ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്.

സകല ബാഹ്യചലനങ്ങളും അന്വേഷണങ്ങളും ഇങ്ങനെ ആത്മാവിനെ സാക്ഷാത്കരിക്കാനുള്ള യത്നങ്ങളാണെന്ന് അല്പം ചിന്തിക്കുന്ന ആർക്കും മനസ്സിലാകും. നിരന്തരം ചലിച്ചു നശിച്ചുകൊണ്ടിരിക്കുന്ന ശരീരമോ ബാഹ്യജഡപദാർഥങ്ങളോ നിത്യമായ പ്രിയവസ്തുക്കളായിരിക്കാൻ സാധ്യമല്ല. ആത്മസുഖത്തിനും ആത്മസംതൃപ്തിക്കും വേണ്ടി സദാ ജീവികൾ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നതിനാലും ആത്മാവിനെ വേർപെടാൻ ഒരിക്കലും ഇഷ്ടമില്ലാത്തതുകൊണ്ടും ആത്മാവാണു സർവ പ്രിയതമമായ വസ്തുവെന്നു തെളിയുന്നു. ഇക്കാര്യമാണു തൊണ്ണൂറ്റിമൂന്നാം പദ്യത്തിലെ പ്രതിപാദ്യം.

93. ചലമുടലറ്റ തനിക്കു തന്റെയാത്മാ-
വിലുമധികം പ്രിയവസ്തുവില്ലയന്യം;
വിലസീടുമാത്മഗതപ്രിയം വിടാതീ
നിലയിലിരിപ്പതുകൊണ്ടു നിത്യമാത്മാ.

ചലമുടൽ - സദാ പരിണമിച്ചു മാറിക്കൊണ്ടിരിക്കുന്ന ദേഹം; അറ്റ - താനല്ലെന്നു വന്നാൽ പിന്നെ; തനിക്ക് - അവനവന്; തന്റെ - അവനവന്റെ; ആത്മാവിലുമധികം - നിത്യവും ബോധസ്വരൂപവുമായ ആത്മാവിനേക്കാൾ കൂടുതൽ; പ്രിയവസ്തുവില്ലയന്യം - പ്രിയവസ്തുവായി മറ്റൊന്നും ഇല്ലതന്നെ; വിലസീടും - ഇങ്ങനെ കാണപ്പെടുന്ന; ആത്മഗതപ്രിയം - ആത്മനിഷ്ഠമായ പ്രേമം; വിടാതീനിലയിൽ - ഒരിക്കലും വേർപെടാതെ സ്ഥിരമായി; ഇരിപ്പതുകൊണ്ട് - കാണപ്പെടുന്നതുകൊണ്ട്; നിത്യമാത്മാ - ആത്മാവു നിത്യമെന്നും അറിയേണ്ടതാണ്.

സദാ പരിണമിച്ചുകൊണ്ടിരിക്കുന്ന ദേഹം താനല്ലെന്നു വന്നാൽ പിന്നെ അവനവന് അവനവന്റെ നിത്യവും ബോധസ്വരൂപമായ ആത്മാവിനെക്കാൾ കൂടുതൽ പ്രിയവസ്തുവായി മറ്റൊന്നും ഇല്ലതന്നെ. ഇങ്ങനെ കാണപ്പെടുന്ന ആത്മനിഷ്ഠമായ പ്രേമം ഒരിക്കലും വേർപെടാതെ സ്ഥിരമായി കാണപ്പെടുന്നതുകൊണ്ട് ആത്മാവു നിത്യമെന്നും അറിയേണ്ടതാണ്.

## നിത്യമാത്മാ

ശരീരമാകട്ടെ ജനനം, ബാല്യം, കൗമാരം, യൗവനം, വാർധക്യം എന്നീ അവസ്ഥകളിൽക്കൂടി നിരന്തരം ചലിച്ചുമാറിക്കൊണ്ടിരിക്കുന്നു. ഒടുവിൽ അതു മൃത്യുവശഗതമായി അറ്റുപോവുകയും ചെയ്യും. ഒരേ ദിവസം തന്നെ ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകളിൽ ദേഹങ്ങൾ മാറിമാറി വരുന്നു. ഇങ്ങനെ മാറിമാറി വരുന്ന അവസ്ഥാഭേദങ്ങളിലൊന്നിലും ഒരു മാറ്റവും കൂടാതെ നിലനിൽക്കുന്നതാണു ബോധസ്വരൂപനായ ആത്മാവ്. 'ഞാൻ ഉണ്ട്' എന്നിങ്ങനെ ആ ആത്മാവ് സദാ തന്റെ ഉണ്മയെ വിളിച്ചറിയിക്കുകയും ചെയ്യു

ന്നു. ഇവിടെ മാറിമാറി ഒടുവിൽ ഇല്ലാതാകുന്ന ശരീരമാണോ 'ഞാൻ' അഥവാ ഒരു മാറ്റവുമില്ലാതെ തുടരുന്ന ബോധമാണോ 'ഞാൻ' എന്നു വിചാരം ചെയ്തു നിശ്ചയിക്കേണ്ടതാണ്. ജീവിച്ചിരിക്കുമ്പോൾ ഒരു മാറ്റവുമില്ലാതെ അനുഭവപ്പെടുന്നതുകൊണ്ടുതന്നെ ജനനമരണങ്ങൾകൊണ്ടും ബോധം മാറ്റപ്പെടുന്നില്ലെന്നു കാണേണ്ടതാണ്. ഇതറിയുന്നയൊരാൾ ആത്മാവിനെക്കാൾ പ്രിയവസ്തു മറ്റൊന്നില്ലെന്നറിയും. തുടർന്ന് ആത്മാനുഭവത്തിനുവേണ്ടിയുള്ള നേർമാർഗം തിരയുകയും ചെയ്യും. 'ഞാൻ ഇല്ലാതാകരുത്; ഭാവിയിലും എന്നും ഉണ്ടായിരിക്കണം' എന്നിങ്ങനെ ആത്മപ്രിയത്വം അവിവേകികളിൽപോലും കാണപ്പെടുന്നുണ്ട്. ദേഹത്തെ ഉദ്ദേശിച്ച് ഇങ്ങനെ ചിന്തിക്കാൻ കഴികയില്ലല്ലോ. ഈ പ്രിയചിന്തതന്നെ ആത്മാവു നിത്യമാണെന്നു തെളിയിക്കുന്നു. നിത്യമായ ഈ ആത്മാവിന്റെ പൂർണത കണ്ടെത്തിയാലേ ജീവിതം സഫലമാവൂ.

## 8. അനന്തം ബ്രഹ്മ

എന്താണാത്മാവിന്റെ പൂർണത? ആത്മാവു മറമാറിത്തെളിയുമ്പോൾ അതനന്തമായ നിലനിൽപ്പാണെന്ന് അനുഭവിക്കാറാകും. അതാണതിന്റെ പൂർണത. സദാ ചലിച്ചു നശിച്ചുകൊണ്ടിരിക്കുന്ന ശരീരാദിജഡദൃശ്യങ്ങളുമായിച്ചേർന്ന് നശിക്കാത്ത അനന്തമായ ആത്മതത്ത്വം നിലനിൽക്കുന്നുവെന്നുള്ളത് അത്ഭുതകരമായ ഒരു കാര്യമാണ്. ഈ ആത്മതത്ത്വത്തെ നേരിട്ടു സ്വസ്വരൂപമായി അനുഭവിക്കുകയല്ലാതെ പ്രത്യക്ഷാദി ലൗകികപ്രമാണങ്ങൾകൊണ്ടൊന്നും കണ്ടെത്താൻ സാധിക്കുന്നതല്ല. സാക്ഷാത്കരിച്ചിട്ടുള്ളവരുടെ വാക്കുകളാണിതിൽ ഏറ്റവും വലിയ പ്രമാണം. തൊണ്ണൂറ്റിനാലാം പദ്യം നോക്കുക.

94. ഉലകവുമുള്ളതുമായ്ക്കലർന്നു നില്ക്കും-
നില വലുതായൊരു നീതികേടിതത്രേ
അറുതിയിടാനരുതാതവാങ്മനോഗോ-
ചരമിതിലെങ്ങുചരിച്ചിടും പ്രമാണം.

ഉലകവും - ഉണ്ടായിമറയുന്ന പ്രപഞ്ചവും; ഉള്ളതുമായ് - ഉണ്ടാകാത്തതും മറയാത്തതുമായ ബ്രഹ്മവും; കലർന്നു നിൽക്കും - കൂടിക്കലർന്നു നിൽക്കുന്ന; നില - ഈ സ്ഥിതി; വലുതായൊരു - പറഞ്ഞറിയിക്കാൻ കഴിയാത്ത; നീതികേടിതത്രേ - വൈരുധ്യം തന്നെയാണ്; അറുതിയിടാൻ - ഇന്നവിധമെന്നു തീരുമാനിക്കാൻ; അരുതാതവാങ്മനോഗോചരം - കഴിയാത്തവണ്ണം വാക്കിനും മനസ്സിനും അപ്രാപ്യമായ; ഇതിൽ - ഈ സത്യത്തിൽ; എങ്ങുചരിച്ചിടും പ്രമാണം - പ്രത്യക്ഷാദി പ്രമാണങ്ങൾ എങ്ങനെ പ്രവർത്തിക്കാനാണ്.

ഉണ്ടായിമറയുന്ന പ്രപഞ്ചവും ഉണ്ടാകാത്തതും മറഞ്ഞതുമായ ബ്രഹ്മവും കൂടിക്കലർന്നു നിൽക്കുന്ന ഈ സ്ഥിതി പറഞ്ഞറിയിക്കാൻ കഴിയാത്ത വൈരുദ്ധ്യം തന്നെയാണ്. ഇന്നവിധമെന്നു തീരുമാനിക്കാൻ കഴിയാത്തവണ്ണം വാക്കിനും മനസ്സിനും അപ്രാപ്യമായ ഈ സത്യത്തിൽ പ്രത്യക്ഷാദിപ്രമാണങ്ങൾ എങ്ങനെ പ്രവർത്തിക്കാനാണ്?

**ഇതിലെങ്ങു ചരിച്ചിടും പ്രമാണം?**

ചലിക്കുന്നതും നിശ്ചലവും, പരിമിതവും അപരിമിതവും നശിക്കുന്നതും നശിക്കാത്തതും ഇവ ഇരുട്ടും വെളിച്ചവും പോലെ പരസ്പരവിരുദ്ധങ്ങളാണ്. എങ്കിലും ഇവ ഇടകലർന്നു നിൽക്കുന്നതാണ്. അനിർവചനീയമായ ഈ പ്രപഞ്ചം. മനുഷ്യന്റെ അല്പബുദ്ധിക്ക് വൈരുദ്ധ്യങ്ങളുടെ ഇടകലർപ്പ് എങ്ങനെ പൊരുത്തപ്പെടുത്താനൊക്കും. പ്രപഞ്ചത്തെ ഒന്നായോ സത്യത്തെ കേവലമായോ ഒരു യുക്തിചിന്തകനു വിലയിരുത്താനേ സാധ്യമല്ല. യുക്തിചിന്തകനു അനിർവചനീയമായ ഈ നിലനിൽപ്പിനെ നോക്കി ആശ്ചര്യം, ആശ്ചര്യം എന്നു പറയുക മാത്രമേ സാധ്യമാവൂ. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:

*ആശ്ചര്യവത്പശ്യതികശ്ചിദേനം*
*ആശ്ചര്യവദ്വദതിതഥൈവചാന്യഃ*
*ആശ്ചര്യവച്ചൈനമന്യഃ ശൃണോതി*
*ശ്രുത്വാപ്യേനംവേദനചൈവകശ്ചിത്.*

*ഭഗ. ഗീത. 2-29*

'ചിലരിതിനെ ആശ്ചര്യമായി കാണുന്നു. മറ്റു ചിലർ അത്ഭുതമായി പറയുന്നു. വേറെ ചിലർ അത്ഭുതമായി കേൾക്കുന്നു. കേട്ടാലും ഇതിനെ സൂക്ഷ്മമായി അറിയുന്നവരാരും തന്നെയില്ല.' ഇനിയും സത്യത്തെ കേവലമായി യുക്തിചിന്തയ്ക്കറിയാൻ പറ്റുമോ? മനസ്സിനും വാക്കിനും ചെന്നെത്താൻ കഴിയാത്ത അനന്തമായ അഖണ്ഡബോധസത്യത്തെ യുക്തിക്കെങ്ങനെ പിടിച്ചെടുക്കാൻ കഴിയും. കഠോപനിഷത്തിന്റെ പ്രഖ്യാപനം നോക്കുക:

*നായമാത്മാപ്രവചനേനലഭ്യോ*
*നമേധയാനബഹുനാശ്രുതേന*
*യമേവൈഷവൃണുതേതേനലഭ്യഃ*
*തസ്യൈഷ ആത്മാവിവൃണുതേ തനൂംസ്വാം.*

*കഠോ. ഉ. 2-23*

'ഈ ആത്മാവ് വേദപഠനം കൊണ്ടു കിട്ടുകയില്ല. ഗ്രന്ഥതാൽപ്പര്യം ഗ്രഹിക്കാൻ കഴിയുന്ന ബുദ്ധികൊണ്ടും ആത്മാവിനെ കിട്ടുകയില്ല. ധാരാളം കേട്ടതുകൊണ്ടും കിട്ടുകയില്ല. ഒരാൾ ഈ ആത്മാവിനെ പരമലക്ഷ്യമായി വരിക്കുമെങ്കിൽ ആ സാധകന് ആത്മാവിനെ കിട്ടുന്നതാണ്. അങ്ങനെയുള്ള സത്യാന്വേഷിക്ക് ഈ ആത്മാവുമഹത്തും സർവവ്യാപ്തവുമായ തന്റെ സ്വരൂപം മറ മാറ്റിത്തെളിച്ചു കൊടുക്കും.' ആത്മാനുഭവത്തിന്റെ ഈ രഹസ്യങ്ങളൊക്കെ ഉള്ളിൽ കണ്ടുകൊണ്ടാണു ഗുരുദേവൻ 'ഇതിലെങ്ങു ചരിച്ചിടും പ്രമാണം?' എന്നു ചോദിച്ചിരിക്കുന്നത്.

ആത്മസത്യം പൂർണമായി സാക്ഷാത്കരിച്ചനുഭവിക്കുന്ന ഒരാൾക്ക് സകല പ്രപഞ്ചഭ്രമങ്ങളും അവസാനിച്ച് സർവത്ര ആ സച്ചിദാനന്ദസ്വരൂപം

അനുഭൂതിവിഷയമാകുന്നു. ഈ പരമസത്യത്തെ അന്വേഷിക്കാത്തയാളുകൾക്ക് നശ്വരങ്ങളായ പ്രപഞ്ചവസ്തുക്കൾ തികച്ചും സത്യങ്ങളാണെന്നു തോന്നുന്നു. അവരോടെത്ര പറഞ്ഞാലും സത്യബോധമുണ്ടാക്കുക സുകരമായിത്തോന്നുന്നില്ല. ഈ വൈരുദ്ധ്യത്തെ ജഗദീശശക്തിയുടെ വിനോദവിദ്യയായിട്ടാണ് ഗുരുദേവൻ ചിത്രീകരിക്കുന്നത്.

95. വിപുലതയാർന്ന വിനോദവിദ്യ മായാ-
വ്യവഹിതയായ് വിലസുന്ന വിശ്വവീര്യം
ഇവളിവളിങ്ങവതീർണ്ണയായിടും ത-
ന്നവയവമണ്ഡകടാഹകോടിയാകും.

വിപുലതയാർന്ന – ആദിയോ അന്തമോ കാണാനില്ലാത്തവിധം വിസ്തൃതമായ; വിനോദവിദ്യ – ഒരു മഹേന്ദ്രജാലമാണീ; മായാവ്യവഹിതയായ് – മായയുടെ മൂടുപടമണിഞ്ഞു നടന്നുകൊണ്ടിരിക്കുന്നത്; വിലസുന്ന വിശ്വവീര്യം – അഖണ്ഡബോധസ്വരൂപമായി പ്രകാശിക്കുന്ന പരമാത്മാവ് തന്നെയാണ്; ഇവൾ – ഈ വിനോദവിദ്യ; ഇവൾ – ഈ ഇന്ദ്രജാലവിദ്യ; ഇങ്ങവതീർണ്ണയായിടും – ഇവിടെ പ്രകടരൂപം കൈക്കൊള്ളും; തന്നവയവം – അതോടെ ആ ഇന്ദ്രജാലത്തിന്റെ ഭാഗങ്ങളായ; അണ്ഡകടാഹകോടിയാകും – അനന്തകോടി ബ്രഹ്മാണ്ഡകടാഹങ്ങൾ പ്രത്യക്ഷപ്പെടും.

ആദിയോ അന്തമോ കാണാനില്ലാത്ത വിധം വിസ്തൃതമായ ഒരു മഹേന്ദ്രജാലമാണീ മായയുടെ മൂടുപടമണിഞ്ഞു നടന്നുകൊണ്ടിരിക്കുന്നത്. അഖണ്ഡബോധസ്വരൂപമായി പ്രകാശിക്കുന്ന പരമാത്മാവു തന്നെയാണ് ഈ വിനോദവിദ്യ. ഈ ഇന്ദ്രജാലവിദ്യ ഇവിടെ പ്രകടരൂപം കൈകൊള്ളും. അതോടെ ആ ഇന്ദ്രജാലത്തിന്റെ ഭാഗങ്ങളായി അനന്തകോടി ബ്രഹ്മാണ്ഡകടാഹങ്ങൾ പ്രത്യക്ഷപ്പെടും.

**അണ്ഡകടാഹകോടിയാകും**

അനന്തകോടി ബ്രഹ്മാണ്ഡകടാഹങ്ങളെക്കൊണ്ടു നിറഞ്ഞതാണീ പ്രപഞ്ചം. ഇക്കാര്യം ഭാരതീയരായ ഋഷിമാർ പണ്ടേ വെളിപ്പെടുത്തിയിട്ടുള്ള പ്രപഞ്ചരഹസ്യമാണ്. അടുത്തകാലത്തായി ആധുനികശാസ്ത്രത്തിനും ഇതു ബോധ്യപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. ഇങ്ങനെയുള്ള പ്രപഞ്ചത്തിന്റെ രഹസ്യം പുറമേ അന്വേഷിച്ചാൽ എങ്ങനെ തെളിയാനാണ്? ഇവിടെ വസ്തു ഒന്നേയുള്ളൂ എന്നതാണ് പരമസത്യം. അഖണ്ഡബോധസ്വരൂപനായ ആ ജഗദീശ്വരൻ മായയുടെ മൂടുപടമണിഞ്ഞ് നടത്തുന്ന വലിയൊരു മഹേന്ദ്രജാലമാണിത്. ഒരു യോഗി തന്റെ ശക്തിയെ സ്പന്ദിപ്പിച്ച് അനേകം പദാർഥങ്ങളെ ഉണ്ടാക്കിക്കാണിക്കുന്നു. സമാധിപാകപ്പെട്ട ഒരു യോഗിക്ക് ചെറിയൊരു പ്രപഞ്ചം തന്നെ സൃഷ്ടിക്കാൻ കഴിയുമെന്നാണ് പ്രസിദ്ധി. പണ്ടു വിശ്വാമിത്രൻ ത്രിശങ്കുസ്വർഗം സൃഷ്ടിച്ച കഥ പ്രസിദ്ധമാണല്ലോ. ഐന്ദ്രജാലികൻ ഇന്ദ്രജാലവിദ്യകൊണ്ടു പലതും നിർമിക്കുന്നു. ഇതുപോലെ പരമാത്മശക്തി സ്പന്ദിച്ച് ആവിർഭവിക്കുമ്പോൾ വിവിധ ഘട്ടങ്ങളിൽ പ്രപഞ്ചപ്രതിഭാസങ്ങൾ രൂപംകൊള്ളുന്നു.

ശങ്കരഭഗവത്പാദർ ദക്ഷിണാമൂർത്തി സ്തോത്രത്തിൽ പ്രസ്താവിക്കുന്നതു നോക്കുക.

*ബീജസ്യാന്തരിവാങ്കുരോജഗദിദം*
*പ്രാങ്നിർവികല്പംപുന-*
*ർമായാകല്പിതദേശകാലകലനാ-*
*വൈചിത്ര്യചിത്രീകൃതം*
*മായാവീവവിജൃംഭയത്യപിമഹാ-*
*യോഗീവയഃ സ്വേച്ഛയാ*
*തസ്മൈശ്രീഗുരുമൂർത്തയേ നമഇദം*
*ശ്രീദക്ഷിണാമൂർത്തയേ.*

*ദക്ഷി. സ്തോ. 2*

'വിത്തിനുള്ളിൽ വൃക്ഷമെന്നപോലെ ഈ പ്രപഞ്ചം പരമാത്മചൈതന്യത്തിൽ ഏകീഭവിച്ചിരിക്കുന്നു. പരമാത്മശക്തിയായ മായ ആദ്യം ദേശകാലസങ്കല്പങ്ങളെയുളവാക്കുന്നു. അനന്തരം അതിവിചിത്രരൂപത്തിൽ പ്രപഞ്ചചിത്രം ആവിർഭവിക്കുന്നു. ഈശ്വരൻ ഒരു മായാവിയെപ്പോലെയോ ഒരു മഹായോഗിയെപ്പോലെയോ ആണ് ഈ പ്രപഞ്ചനിർമിതി നടത്തുന്നത്. അങ്ങനെയുള്ള ദക്ഷിണാമൂർത്തിക്കു നമസ്ക്കാരം.'

പ്രപഞ്ചാനുഭൂതി പരസ്പരവിരുദ്ധമാണ്. പരിമിതരൂപത്തിലുള്ള അല്പദൃശ്യങ്ങൾ ഒരു ഭാഗത്ത്; പരമാണുവരെ അതിനെ നമുക്കു വിഭജിക്കാം. അതോടൊപ്പം ഒരനന്തത എങ്ങും വ്യാപിച്ചുനിൽക്കുകയും ചെയ്യുന്നു. ഉണ്ടെന്ന ബോധം പദാർഥങ്ങളിൽ ഒരു ഭാഗത്ത്; അതേസമയം അപൂർണതയുടെ ചിഹ്നമായ ഇല്ലെന്ന ബോധവും കാണപ്പെടുന്നു. പരസ്പരവിരുദ്ധമായ ഈ നിലനിൽപ്പിന്റെ യഥാർഥരൂപം ആത്മാർഥമായി ആരായുന്ന ഒരാൾക്ക് അചിരേണ അസ്തിനാസ്തികൾക്കും അണ്വഖണ്ഡങ്ങൾക്കും ഉപരിയായ അദ്വയസത്യം തെളിയുന്നു. തൊണ്ണൂറ്റാറാം പദ്യം വായിക്കുക.

96. അണുവുമഖണ്ഡവുമസ്തി നാസ്തിയെന്നി-
ങ്ങനെ വിലസുന്നിരുഭാഗമായി രണ്ടും;
അണയുമനന്തരമസ്തി നാസ്തിയെന്നീ-
യനുഭവവും നിലയറ്റു നിന്നുപോകും.

അണുവും - അല്പദൃശ്യവും; അഖണ്ഡവും - അനന്തതയും; അസ്തി - ഉണ്ട് എന്നും; നാസ്തി - ഇല്ല എന്നും; എന്നിങ്ങനെ - എന്നീവിധം; രണ്ടും - പരസ്പരവിരുദ്ധമായ രണ്ടു കാഴ്ചയും; ഇരു ഭാഗമായി വിലസുന്നു - വേർപ്പെട്ടു പ്രകാശിക്കുന്നു; അണയും - സത്യമന്വേഷിച്ചാൽ ഈ രണ്ടു കാഴ്ചയും അസ്തമിക്കും; അനന്തരം - പുറമെയുള്ള ഈ കാഴ്ചകൾ അസ്തമിക്കുന്നതിനെത്തുടർന്ന്; അസ്തി നാസ്തിയെന്നീ - ഉണ്ട്, ഇല്ല എന്നിങ്ങനെയുള്ള; അനുഭവവും - ഉള്ളിലെ തോന്നലും; നിലയറ്റ് - ആശ്രയമില്ലാതെ; നിന്നുപോകും - അവസാനിച്ചു പോകും.

അല്പദൃശ്യവും അനന്തതയും, 'ഉണ്ട്' എന്നും 'ഇല്ല' എന്നും എന്നിങ്ങനെ പരസ്പരവിരുദ്ധമായ രണ്ടു കാഴ്ചയും വേർപ്പെട്ടു പ്രകാശിക്കുന്നു. സത്യമന്വേഷിച്ചാൽ ഈ രണ്ടു കാഴ്ചയും അസ്തമിക്കും. പുറമെയുള്ള കാഴ്ചകൾ അസ്തമിക്കുന്നതിനെത്തുടർന്ന് ഉണ്ട്, ഇല്ല എന്നിങ്ങനെയുള്ള ഉള്ളിലെ തോന്നലും ആശ്രയമില്ലാതെ അവസാനിച്ചു പോകും.

## നിലയറ്റുപോകും

മേശ, കസേര, മനുഷ്യൻ, പക്ഷി, മൃഗം എന്നിങ്ങനെ അല്പദൃശ്യങ്ങൾ ഒരു ഭാഗത്തു കാണപ്പെടുന്നു. ഈ അല്പദൃശ്യങ്ങൾ കാണപ്പെടുന്നുണ്ടെങ്കിലും കണ്ണു തുറന്നുനോക്കുന്ന ഒരാൾക്ക് ഒരനന്തത ഇവയെ മൂടിനിൽക്കുന്നതായി സ്പഷ്ടമായി തെളിയുന്നു. അതോടൊപ്പം 'ഉണ്ട്' എന്നു കാണുന്ന കാഴ്ചയിൽതന്നെ അതിന്റെ അപൂർണത വെളിവാക്കിക്കൊണ്ട് 'ഇല്ല' എന്ന അഭാവദർശനവും കാണപ്പെടുന്നു. തുടർന്ന് 'ഉണ്ട്', 'ഇല്ല' എന്ന ആന്തരമായ അനുഭവവും സദാ സംഭവിച്ചുകൊണ്ടിരിക്കുന്നു. ഉണ്മയുടെയും ഇല്ലായ്മയുടെയും ഈ അനുഭവം സാപേക്ഷമാണ്. ഒന്നുണ്ടെങ്കിലേ മറ്റൊന്നില്ലെന്ന തോന്നലിനവകാശമുള്ളൂ. ഇല്ലായ്മയുണ്ടെങ്കിലേ ഉണ്മയുടെ ബോധം വേണ്ടൂ. എന്നാൽ അദ്വയസത്യം നിരപേക്ഷമാണ്. അതു നിരപേക്ഷവും സ്വതന്ത്രവുമായതുകൊണ്ടു സാപേക്ഷമായ ഉണ്മയോ ഇല്ലായ്മയോ അവിടെ പ്രതിഭാസിക്കുന്നില്ല. അഖണ്ഡബോധത്തിലെ ഉണ്മ അഥവാ സത്ത നിരപേക്ഷമാണ്. അതായത് ഇല്ലായ്മയോടൊപ്പം അനുഭവപ്പെടുന്ന ഉണ്മയല്ല. കേവലമായ ഉണ്മയാണ്. അതുകൊണ്ടാണതു പൂർണാനുഭവമെന്നു സത്യദർശികൾ പറയുന്നത്. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:

*അനാദിമത്പരംബ്രഹ്മ*
*നസത്തന്നാസദുച്യതേ.*

*ഭഗ. ഗീത. 13-12*

ആദ്യന്തരഹിതമായ പരബ്രഹ്മത്തെ സത്തെന്നോ അസത്തെന്നോ പറക വയ്യ. ഈ പരബ്രഹ്മത്തെ സ്വസ്വരൂപമായി സാക്ഷാത്കരിക്കുന്നയാളിന് പുറമെയുള്ള അണ്വഖണ്ഡാസ്തിനാസ്തിദൃശ്യങ്ങൾ മാത്രമല്ല ആന്തരമായ അസ്തിനാസ്ത്യനുഭവങ്ങളും അപ്പാടെ ആശ്രയമില്ലാതെ മറഞ്ഞുപോകുന്നതാണ്. ഈ അനുഭവരഹസ്യമാണു ഗുരുദേവൻ 'നിലയറ്റുനിന്നുപോകും' എന്ന ഭാഗം കൊണ്ടു വ്യക്തമാക്കിയിരിക്കുന്നത്.

അഖണ്ഡബോധമായ പരമാത്മാവിനെ സ്വസ്വരൂപമായി സാക്ഷാത്കരിക്കുമ്പോൾ പരിമിതങ്ങളായ അല്പദർശനങ്ങൾക്കെന്തു സംഭവിക്കും? ഈ പരമസത്യം ബുദ്ധിക്കു തെളിയുമോ? അനുഭവവേളയിൽ ഇതെങ്ങനെയിരിക്കും? ഈ ചോദ്യങ്ങൾക്കുത്തരമാണടുത്ത പദ്യം.

97. അണുവറിവിൻമഹിമാവിലംഗമില്ലാ-
തണയുമഖണ്ഡവുമന്നു പൂർണ്ണമാകും;

74-2003 46

അനുഭവിയാതറിവീലഖണ്ഡമാം ചിദ്-
ഘനമിതു മൗനഘനാമൃതാബ്ധിയാകും.

അണു - കൊച്ചഹംബോധം അഥവാ ജീവാത്മാവ്; അറിവിൻമഹിമാവിൽ - അഖണ്ഡബോധത്തിന്റെ പൂർണതയിൽ; അംഗമില്ലാതണയും - സ്വരൂപംവെടിഞ്ഞ് ഏകീഭവിക്കും; അഖണ്ഡവും - അഖണ്ഡമായ പരമാത്മസ്വരൂപം; അന്നുപൂർണ്ണമാകും - അതോടെ പൂർണമായി പ്രകാശിക്കും; അനുഭവിയാതറിവീല - ഈ സാക്ഷാത്കാരദശ അനുഭവിക്കാതെ അറിയാൻ കഴികയില്ല; അഖണ്ഡമാം ചിദ്ഘനം - അഖണ്ഡമായി ബോധം ഘനീഭവിച്ച അനുഭവമാണ്; ഇതു മൗനഘനാമൃതാബ്ധിയാകും - ഈ അനുഭവം മൗനം മുറ്റിനിൽക്കുന്ന ഒരമൃതസമുദ്രമാണ്.

കൊച്ചഹംബോധം അഥവാ ജീവാത്മാവ് അഖണ്ഡബോധത്തിന്റെ പൂർണതയിൽ സ്വരൂപം വെടിഞ്ഞ് ഏകീഭവിക്കും. അഖണ്ഡമായ പരമാത്മസ്വരൂപം അതോടെ പൂർണമായി പ്രകാശിക്കും. ഈ സാക്ഷാത്കാരദശ അനുഭവിക്കാതെ അറിയാൻ കഴികയില്ല. അഖണ്ഡമായി ബോധം ഘനീഭവിച്ച അനുഭവമാണ്. ഈ അനുഭവം മൗനം മുറ്റിനിൽക്കുന്ന ഒരമൃതസമുദ്രമാണ്.

**മൗനഘനാമൃതാബ്ധിയാകും**

നിർവികല്പസമാധിയിൽ തെളിയുന്ന പൂർണമായ പരമാത്മസ്വരൂപത്തിന്റെ അനുഭവമാധുര്യം നിറഞ്ഞ ചിത്രീകരണമാണീ പദ്യം. നിർവികല്പസമാധി സാധനയും അനുഭവവും ചേർത്ത് ഇത്ര - വ്യക്തമായും മധുരമായും ചിത്രീകരിച്ചിട്ടുള്ള വേദാന്തഭാഗങ്ങൾ അപൂർവമാണ്. ഗുരുദേവന്റെ പ്രൗഢാനുഭൂതി ഈ ശ്ലോകത്തിൽ ഉടനീളം മുഴങ്ങി നിൽക്കുന്നു. സവികല്പമെന്നും നിർവികല്പമെന്നും സമാധി രണ്ടുവിധം, പതഞ്ജലി തന്റെ യോഗസൂത്രത്തിൽ ഇവയെത്തന്നെ യഥാക്രമം 'സംപ്രജ്ഞാത'മെന്നും 'അസംപ്രജ്ഞാത'മെന്നും പേരിട്ടിരിക്കുന്നു. വസ്തുബോധമാണെന്നുറപ്പു വന്നെങ്കിലും അറിവ്, അറിയുന്നവൻ, അറിയപ്പെടുന്നത് എന്ന ത്രിപുടി വിട്ടുമാറാതെ നിൽക്കുന്ന സമാധിയാണു സവികല്പസമാധി. മണ്ണുകൊണ്ടുണ്ടാക്കിയ ഒരാനയിൽ മണ്ണാണു വസ്തുവെന്നറിയാമെങ്കിലും ആനയുടെ രൂപം തോന്നാനിടവരുന്നതുപോലെ. അറിവ്, അറിയുന്നവൻ ഇത്യാദി ത്രിപുടിഭേദമെല്ലാം മാറി ശുദ്ധമായ കേവലബോധം പ്രകാശിക്കുന്നതാണു നിർവികല്പസമാധി. 'ത്രിപുടിമുടിഞ്ഞു തെളിഞ്ഞിടുന്ന ദീപം' എന്നു ഗുരുദേവൻ തന്നെ പതിനാലാം പദ്യത്തിൽ പറഞ്ഞിരിക്കുന്നത് ഈ സമാധിയെക്കുറിച്ചുതന്നെയാണ്. ഇരുപത്തെട്ടാം പദ്യത്തിൽ വിവരിക്കുന്ന തുരീയാനുഭവവും ഈ നിർവികല്പസമാധിതന്നെയാണ്. ഉപ്പുകട്ട വെള്ളത്തിലിട്ടാൽ അലിഞ്ഞു വെള്ളമായിത്തീരുന്നു. വെള്ളവും ഉപ്പും പ്രത്യേകം കാണ്മാനില്ലാതാകുന്നു. അതുപോലെ ത്രിപുടിമയമായ മനസ്സ് ബോധവസ്തുവിൽ അലിഞ്ഞു ചേർന്നു പ്രത്യേകം കാണ്മാനില്ലാതെ ഒന്നായിത്തീരുന്നു. ഇക്കാര്യമാണു ഗുരുദേവൻ 'അണുവറിവിൻ മഹിമാവിലംഗമില്ലാതണയും' എന്നു പറഞ്ഞിരിക്കുന്നത്. ഈ നിർവി

കല്പ സമാധിയിൽ മാത്രമേ ബ്രഹ്മാനുഭവം പൂർണമാവൂ. 'അഖണ്ഡവുമന്നു പൂർണമാകും' എന്നു വെളിപ്പെടുത്തിയിരിക്കുന്നത് അക്കാര്യം സൂചിപ്പിക്കാനാണ്. നാദതരംഗങ്ങൾ പോലുമടങ്ങി ഒരാനന്ദസമുദ്രം പോലെ കേവലബോധം സ്വയംപ്രകാശിച്ചു നിൽക്കുന്ന അനുഭവമാണു നിർവികല്പസമാധി. അതുകൊണ്ടാണ് 'മൗനഘനാമൃതാബ്ധി' എന്നു വിശേഷിപ്പിച്ചിരിക്കുന്നത്. വിവേകചൂഡാമണിയിൽ ശ്രീശങ്കരഭഗ്പാദർ നിർവികല്പ സമാധിരൂപം വിവരിച്ചിരിക്കുന്നത് നോക്കുക:

*വാചാവക്തുമശക്യമേവ മനസാ-*
*മന്തുംനവാശക്യതേ*
*സ്വാനന്ദാമൃതപൂരപൂരിതപര*
*ബ്രഹ്മാംബുധേർവൈഭവം*
*അംഭോരാശിവിശീർണ വാർഷികശിലാ-*
*ഭാവം ഭജന്മേമനോ*
*യസ്യാംശാംശലവേവിലീനമധുനാ-*
*നന്ദാത്മനാനിർവൃതം.*

*വിവേക. ചൂ. 482*

'വാക്കുകൾക്കു വർണിക്കാൻ സാധ്യമല്ല. മനസ്സുകൊണ്ടു ചിന്തിക്കാനും കഴിവില്ല. സ്വസ്വരൂപത്തിലുള്ള ആനന്ദാമൃതം നിറഞ്ഞുകവിയുന്ന ബ്രഹ്മസമുദ്രത്തിന്റെ മഹത്ത്വം അത്ര വലുതാണ്. ഇവിടെ എത്തിച്ചേരുമ്പോൾ മനസ്സു സമുദ്രത്തിൽ ചിതറിക്കിടക്കുന്ന ആലിപ്പഴം പോലെ ആ സമുദ്രത്തിന്റെ ഓരോ അംശവുമായി ലയിച്ചുചേർന്നേകീഭവിച്ച് ആനന്ദമാത്രമായിത്തീർന്നു നിർവൃതിയടയുന്നു.' മറ്റൊരിടത്ത് നിർവികല്പസമാധിസ്വരൂപം ഭഗവത്പാദർ ഇങ്ങനെ ചിത്രീകരിക്കുന്നു:

*സുഖചിദമൃതരാശൗ ചിത്ത*
*ഫേനംവിലീനം*
*ക്ഷയമധിഗതഏവവൃത്തി*
*ചഞ്ചത്തരംഗഃ*
*സ്തിമിതസുഖസമുദ്രോനിർവി-*
*ചേഷ്ടഃസുപൂർണഃ*
*കഥമിഹമമദുഃഖം സർവ*
*ദൈകോഹമസ്മി.*

*സ്വാത്മപ്രകാശികം-28*

'ആനന്ദബോധാമൃതസമുദ്രത്തിൽ ചിത്തമാകുന്ന പതവറ്റി. സങ്കല്പങ്ങളാകുന്ന കൊച്ചു കല്ലോലങ്ങൾ അടങ്ങി. നിശ്ചലമായ ഒരാനന്ദസമുദ്രം. അനക്കമേയില്ല. സമ്പൂർണം. എനിക്കു ദുഃഖമെങ്ങനെയുണ്ടാവാൻ. സദാ ഞാൻ മാത്രമേ നിലവിലുള്ളല്ലോ.' അനുഭവിച്ചുതന്നെ അറിയേണ്ടതാണീ നിർവികല്പസമാധി.

## 9. പ്രജ്ഞാനം ബ്രഹ്മ

ചിത്തം പാടേ ഒടുങ്ങിയാൽ പിന്നെയെന്തെങ്കിലും അവശേഷിക്കുമോ? അവശേഷിക്കുമെങ്കിൽതന്നെ അതിനുവേണ്ടി എന്തിനിത്ര ക്ലേശിക്കണം. ഈ ലോകത്തു പലതുമറിയുന്നുണ്ട്. സുഖവും കുറെയൊക്കെ അനുഭവിക്കുന്നുണ്ട്. പിന്നെയെന്തിനാണീ സത്യാന്വേഷണവും മറ്റും? ഇത്തരം സന്ദേഹങ്ങൾക്കുള്ള സമാധാനമാണടുത്ത പദ്യം.

98. ഇതുവരെ നാമൊരു വസ്തുവിങ്ങറിഞ്ഞീ-
ലതിസുഖമെന്നനിശം കഥിക്കയാലേ
മതിമുതലായവ മാറിയാലുമാത്മ-
സ്വതയഴിയാതറിവെന്നു ചൊല്ലിടേണം.

ഇതുവരെ - പലതിൽ ഭ്രമിച്ചു കഴിയുന്നതുവരെ; നാം - ലൗകികന്മാർ; ഒരു വസ്തുവിങ്ങറിഞ്ഞീല - യഥാർഥ വസ്തുവിനെ അല്പംപോലും അറിയുന്നില്ല; അതിസുഖമെന്നു - അല്പഭ്രമങ്ങളിൽ നല്ല സുഖമെന്ന്; കഥിക്കയാലേ - പറഞ്ഞുകഴിഞ്ഞു കൂടുകയാണ്; മതി മുതലായവ - ബുദ്ധി തുടങ്ങിയവ; മാറിയാലും - ഒഴിഞ്ഞുപോയാലും; ആത്മസ്വതയഴിയാതെ - സ്വരൂപത്തിനൊരു കേടും വരാതെ; അറിവെന്നു ചൊല്ലിടേണം - ബോധം പ്രകാശിച്ചു നിൽക്കുമെന്നറിയേണ്ടതാണ്.

പലതിൽ ഭ്രമിച്ചു കഴിയുന്ന ലൗകികന്മാർ യഥാർഥ വസ്തുവിനെ അല്പംപോലും അറിയുന്നില്ല. അല്പഭ്രമങ്ങളിൽ നല്ല സുഖമെന്നു പറഞ്ഞു കഴിഞ്ഞുകൂടുകയാണ്. ബുദ്ധി തുടങ്ങിയവ ഒഴിഞ്ഞുപോയാലും സ്വരൂപത്തിനൊരു കേടുംവരാതെ ബോധം പ്രകാശിച്ചു നിൽക്കുമെന്നറിയേണ്ടതാണ്.

### ഇതുവരെ നാമൊരു വസ്തുവിങ്ങറിഞ്ഞീല

ഭാരതീയരായ സത്യദർശികളുടെ മഹത്തായ കണ്ടുപിടിത്തമിതാണ്. ബുദ്ധി, ഇന്ദ്രിയങ്ങൾ, ശരീരം ഇവയെല്ലാം ഒഴിഞ്ഞുമാറിയാലും അഖണ്ഡബോധം സ്വയം പ്രകാശിച്ചു ബാക്കിനിൽക്കും. എന്നല്ല ഇവ ഒഴിഞ്ഞുപോകുമ്പോഴേ ആ സത്യം പൂർണമായി പ്രകാശിക്കൂ. അപ്പോൾ അത് അനന്തമായ ഒരാനന്ദസമുദ്രമായി അനുഭവപ്പെടുകയും ചെയ്യും. ഈ അനുഭവമുണ്ടാകുന്നതുവരെ അറിയപ്പെടുന്നതെല്ലാം സത്യവസ്തുവിലെ വെറും ഭ്രമങ്ങൾ മാത്രമാണ്. ഭ്രമങ്ങളെ അറിവുകളെന്നു തെറ്റിദ്ധരിച്ച് അറിവുള്ളവൻ എന്നു സ്വയം അഭിമാനിക്കുകയാണു പാവപ്പെട്ട മനുഷ്യൻ. പരമസത്യം വെളിപ്പെടാതിരിക്കുന്നിടത്തോളം നമ്മുടെ ഇന്നത്തെ ഭ്രമാനുഭവങ്ങളെ അറിവുകളാണെന്നേ നാം കരുതൂ. പരമസത്യം വെളിപ്പെടുന്നതോടെ ഇന്നത്തെ അറിവുകളൊക്കെ അറിവില്ലായ്മയുടെ പ്രകടരൂപങ്ങളായിരുന്നുവെന്നു കാണാൻ കഴിയും. ഇരുട്ടിൽ മാത്രമേ മിന്നാമിനുങ്ങിനു പ്രകാശിക്കാനൊക്കൂ. സൂര്യനുദിച്ചു കഴിഞ്ഞാൽ മിന്നാമിനുങ്ങിന്റെ പ്രകാശം അതോടെ അസ്തമിക്കും. ഇതുപോലെതന്നെ ആത്മാന്വേഷണസുഖം അനുഭവിക്കാനിടവരാതിരിക്കുന്നിടത്തോളം ഇപ്പോഴുള്ള വിഷയസുഖങ്ങൾ സുഖങ്ങളായിതോന്നാം. ആത്മസുഖം അനു

ഭവിച്ചു തുടങ്ങിയാൽ വിഷയസുഖങ്ങളെല്ലാം ദുഃഖങ്ങളായി മാത്രമേ അനുഭവപ്പെടൂ. അതാണല്ലോ ഭഗവാൻ ഗീതയിൽ പറയുന്നത്:-

*രസവർജം രസോപ്യസ്യ*
*പരം ദൃഷ്ട്വാ നിവർത്തതേ.* *ഭഗ. ഗീത. 2-59*

'പരമാത്മദർശനം കൊണ്ടുണ്ടാകുന്ന ആനന്ദത്തിന്റെ മുൻപിൽ ബാഹ്യവിഷയങ്ങൾ രസവർജങ്ങളായിത്തീരുന്നു. അവ സത്യനിഷ്ഠന്റെ മുൻപിൽനിന്നു പിൻവാങ്ങുകയും ചെയ്യുന്നു.' ഈ ആത്മനിഷ്ഠമായ അറിവും സുഖവും അന്വേഷിക്കാത്തവർ 'ഞങ്ങളെല്ലാം അറിയുന്നുണ്ട്, സുഖിക്കുന്നുണ്ട്' എന്നു ജല്പിച്ചുകൊണ്ടു കഴിഞ്ഞുകൂടുകയേയുള്ളൂ. തുഞ്ചത്താചാര്യൻ പറയുന്നതു നോക്കുക:

*ഔദുംബരത്തിൽമശകത്തിന്നുതോന്നുമതിൻ-*
*മീതേ കദാപി സുഖമില്ലെന്നു തത്പരിചു*
*ചേതോവിമോഹിനി മയക്കായ്ക മായ തവ*
*ദേഹോഹമെന്നിവയിൽ നാരായണായ നമഃ* *ഹരി.നാ.കീ. 21*

'അത്തിക്കായ്ക്കുള്ളിലുള്ള പുഴുക്കൾ അവിടം സ്വർഗമെന്നു കരുതുന്നു. അതുപോലെ ശരീരാദി ജഡങ്ങളിൽ സുഖമുണ്ടെന്നു കാണിച്ച് ചേതോമോഹിനിയായ മായ എന്നെ ഭ്രമിപ്പിക്കാതിരിക്കണേ ഭഗവാനേ.' പുഴുവിന്റെ ആവാസസ്ഥാനമായ അത്തിക്കായ് തന്നെ താമസിയാതെ സ്വയം ചീഞ്ഞളിഞ്ഞു താഴെ വീഴും. തന്റെ ആശ്രയംതന്നെ തകർന്നു കൊണ്ടിരിക്കുന്നു എന്നതറിയാതെയാണു പുഴു അഹങ്കരിക്കുന്നത്. അതുപോലെയാണ് അജ്ഞാനിയായ മനുഷ്യനും. സുഖാശ്രയമായ സ്വദേഹം തന്നെ ജീർണിച്ചു നശിച്ചുകൊണ്ടിരിക്കുകയാണ്. അവിടെയിരുന്നുകൊണ്ടാണ് 'സുഖിക്കുന്നു, അറിയുന്നു. എന്നൊക്കെ അഭിമാനം കൊള്ളുന്നത്. ഇതാണ് മായ. ഇതിൽപ്പെട്ടു പോകാതെ ആത്മാവായ ശാശ്വതസത്യത്തെ തിരയണമെന്നു ഭാവം.'

'പ്രജ്ഞാനം ബ്രഹ്മ' (ബോധമാണു ബ്രഹ്മം) എന്ന മഹാവാക്യത്തിന്റെ പൊരുളാണ് പ്രസ്തുത പദ്യത്തിന്റെ താൽപ്പര്യം. ഋഗ്വേദോപനിഷത്തായ 'ഐതരേയ'ത്തിലെ മഹാവാക്യമാണു 'പ്രജ്ഞാനം ബ്രഹ്മ' എന്നത്. കാണുക, കേൾക്കുക, മണക്കുക, സ്പർശിക്കുക, രസമനുഭവിക്കുക, വികാരപ്പെടുക എന്നീ കർമചലനങ്ങളാണു ജീവിതം. മേൽപ്പറഞ്ഞ ക്രിയകളോരോന്നും ഓരോ ഇന്ദ്രിയങ്ങളുടെ പ്രത്യേകതകളാണ്. ഒരിന്ദ്രിയത്തിനു മറ്റൊരിന്ദ്രിയത്തിന്റെ കഴിവില്ലെന്നുള്ളതും വ്യക്തമാണല്ലോ. എങ്കിലും എല്ലാ ക്രിയകളും ചെയ്യുന്നത്ഒരാൾതന്നെയാണെന്നാണു സകലരുടെയും അനുഭവം. അപ്പോൾ ഇന്ദ്രിയങ്ങളിൽനിന്നു ഭിന്നമായഒരു ബോധസത്ത മാറിമാറി ഇന്ദ്രിയങ്ങളാകുന്ന ഉപകരണങ്ങളെ ആശ്രയിക്കുമ്പോഴാണു വിവിധാനുഭവങ്ങൾ രൂപംകൊള്ളുന്നത്. ഇങ്ങനെ സ്വതന്ത്രമായി നിന്നുകൊണ്ട് ഇന്ദ്രിയങ്ങളെ ചലിപ്പിക്കുന്ന ബോധം തന്നെയാണു പ്രജ്ഞാനം. വ്യക്തിശരീരങ്ങളെ ചലിപ്പിക്കുന്ന അതേ ബോധംതന്നെയാണു പ്രപഞ്ചശരീരത്തെയാകെ ചലിപ്പിക്കുന്നത്. അങ്ങനെ വ്യക്തിഗതമായ ബോധവും പ്രപഞ്ചഗതമായ ബോധവും

ഒന്നെന്നു കാണിക്കാനാണുപനിഷത്ത് '*പ്രജ്ഞാനം ബ്രഹ്മ*' എന്നു പറഞ്ഞിരിക്കുന്നത്. ബ്രഹ്മാദി ദേവന്മാരിലും മനുഷ്യപക്ഷിമൃഗാദികളിലും ഒക്കെ നിറഞ്ഞു നിൽക്കുന്ന ബോധം ഒന്നുതന്നെയാണ്. ഈ അറിവാണു ശരിയായ അറിവ്. മറ്റൊക്കെവെറും ഭ്രമം എന്നു താൽപ്പര്യം.

## 10. അഹം ബ്രഹ്മാസ്മി

മായയുടെ ആവരണം മാറിയവർക്കു 'ഞാൻ' എന്ന ജീവബോധവും പരമാത്മാവും ഒന്നു തന്നെ. അടുത്ത പദ്യത്തിൽ 'അഹം ബ്രഹ്മാസ്മി' (ഞാൻ ബ്രഹ്മമാകുന്നു)യെന്ന മഹാവാക്യത്തിന്റെ പൊരുൾ വ്യക്തമാക്കിക്കൊണ്ടു മഹത്തായ തന്റെ വേദാന്തചർച്ച ഉപസംഹരിക്കാൻ കളമൊരുക്കുകയാണു ഗുരുദേവൻ.

99. അറിവഹമെന്നതുരണ്ടുമേകമാമാ-
വരണമൊഴിഞ്ഞവനന്യനുണ്ടുവാദം
അറിവിനെ വിട്ടഹമന്യമാകുമെന്നാ-
ലറിവിനെയിങ്ങറിയാനുമാരുമില്ല.

ആവരണമൊഴിഞ്ഞവന് - മായയുടെ മൂടുപടം മാറിയ സത്യനിഷ്ഠന്; അറിവഹമെന്നതുരണ്ടും - അഖണ്ഡബോധമായ പരമാത്മാവും 'ഞാൻ' എന്ന ജീവബോധവും; ഏകമാം-ഒന്നുതന്നെ; അന്യനുണ്ടുവാദം-ആവരണം മാറാത്ത അജ്ഞാനിക്കതിൽ സംശയമുണ്ട്; അറിവിനെ വിട്ട്-അഖണ്ഡബോധത്തെ വിട്ട്; അഹം - 'ഞാൻ' എന്ന ജീവബോധം; അന്യമാകുമെന്നാൽ - വേറെയാണെന്നു വന്നാൽ; അറിവിനെ - പരമാത്മാവിനെ; ഇങ്ങറിയാനും - ഈ ലോകത്തു സാക്ഷാത്കരിക്കാനും; ആരുമില്ല - ആരുമില്ലെന്നു വന്നുപോകും.

മായയുടെ മൂടുപടം മാറിയ സത്യനിഷ്ഠന് അഖണ്ഡബോധമായ പരമാത്മാവും 'ഞാൻ' എന്ന ജീവബോധവും ഒന്നുതന്നെ. ആവരണം മാറാത്ത അജ്ഞാനിക്കതിൽ സംശയമുണ്ട്. അഖണ്ഡബോധത്തെ വിട്ട് 'ഞാൻ' എന്ന ജീവബോധം വേറെയാണെന്നു വന്നാൽ പരമാത്മാവിനെ ഈ ലോകത്തു സാക്ഷാത്കരിക്കാനും ആരുമില്ലെന്നു വന്നുപോകും.

### അറിവഹമെന്നതുരണ്ടുമേകമാം

യജൂർവേദോപനിഷത്തായ 'ബൃഹദാരണ്യക'ത്തിലെ മഹാവാക്യമാണ് '*അഹം ബ്രഹ്മാസ്മി*' (ഞാൻ ബ്രഹ്മമാകുന്നു) എന്നത്. മനുഷ്യശരീരം സത്യാന്വേഷണത്തിനുവേണ്ടി ജീവനു നൽകിയിട്ടുള്ള ഉപകരണമാണ്. ഇങ്ങനെ ഒരു ശരീരം നിർമിച്ചു തന്നിട്ട് പരിപൂർണനായ പരമാത്മാവു തന്നെ ആ ശരീരത്തിനുള്ളിൽ കടന്നു നിന്നുകൊണ്ടു ബുദ്ധിക്കു പ്രകാശമരുളി. അങ്ങനെ സാക്ഷിയായിനിന്നു ബുദ്ധിയെ പ്രകാശിപ്പിച്ചുകൊണ്ട് സകലവ്യക്തികളിലും സദാ സ്ഫുരിക്കുന്ന 'ഞാൻ' എന്ന ബോധം ആ പരമാത്മാവിന്റെ സ്വരൂപം തന്നെയാണ്. ഇന്ദ്രിയമനോബുദ്ധികളുടെ മാലിന്യങ്ങളുമായി ചേർന്നിരിക്കുമ്പോൾ അതഹംകാരമെന്നറിയപ്പെടുന്നു. മാലിന്യങ്ങളകന്നാൽ പരമാത്മസ്വരൂപമായിത്തീരുന്നു. മഹാവാക്യത്തിൽ 'ബ്രഹ്മ'പദംകൊണ്ടു

സർവത്ര പരിപൂർണമായ പരമാത്മസത്യത്തെയാണു പരാമർശിക്കുന്നത്. 'അസ്മി' (ആകുന്നു) എന്ന പദം അഹങ്കാരമായിത്തോന്നുന്ന ഇപ്പോഴത്തെ 'ഞാൻ' മാലിന്യങ്ങളകന്നു ബ്രഹ്മമായി പ്രകാശിക്കുമ്പോഴുണ്ടാകുന്ന ജീവ ബ്രഹ്മൈക്യത്തെ വ്യക്തമാക്കുന്നു. ഇതാണു വാക്യതാൽപ്പര്യം.

ഞാൻ, ഞാൻ എന്നിങ്ങനെ നിരന്തരം പ്രകടമാകുന്ന ബോധം നേരിട്ടു പരമാത്മാവിന്റെ അംശമാണെന്നറിയേണ്ടതാണ്. മനസ്സു മുതലായ ഉപകര ണങ്ങൾ ഇല്ലാതാകുമ്പോൾ പരമാത്മാവു സാക്ഷാത്കരിക്കപ്പെടുന്നതിൽ നിന്നും ഈ വസ്തുത തെളിയുന്നു. മനസ്സു മുതലായവയെപ്പോലെ ഇല്ലാ തായി നശിക്കുന്ന ജഡദൃശ്യമാണു 'ഞാൻ' എന്നു വന്നാൽ ഒരു സത്യാന്വേ ഷിയിൽ പരമാത്മാവിനെ ദർശിക്കാൻ പിന്നെ ആരും അവശേഷിക്കാതെ പോകും. പരമാത്മലബ്ധിയെന്ന മോക്ഷം പ്രാപിക്കാൻ ആരുമില്ലെന്നു വന്നാൽ മോക്ഷാന്വേഷണം വ്യർഥമെന്നും വന്നുചേരും. അതുകൊണ്ട് എല്ലാ ജീവികളിലും നിരന്തരം സ്ഫുരിക്കുന്ന 'ഞാൻ' പരമാത്മാവാണെന്നറിയണം. ഒരന്വേഷകൻ ഈശ്വരനുണ്ടെന്നംഗീകരിച്ചേ തീരൂ എന്നില്ല. തന്നിലുള്ള 'ഞാൻ' എന്ന ബോധത്തിന്റെ യഥാർഥരൂപം അന്വേഷിച്ചു കണ്ടെത്തിയാൽ മതി. അതോടെ സകല സംശയങ്ങളും ഇല്ലാതാകുന്നതാണ്. ഇതാണു വേദാ ന്തിയുടെ സ്വസ്വരൂപാനുസന്ധാനം. ജഡസങ്കല്പങ്ങളിൽ നിന്നുമകറ്റി സ്വസ്വ രൂപം പൂർണമായി അറിയുമ്പോൾ അന്വേഷകൻ സ്വയം ബ്രഹ്മസ്വരൂപം കൈക്കൊണ്ട് 'അഹംബ്രഹ്മാസ്മി' എന്ന മഹാവാക്യാർഥം സാക്ഷാത്കരി ക്കുന്നു. ഇങ്ങനെ തികഞ്ഞ നിരീശ്വരവാദികളെപ്പോലും യുക്തിയുക്തം സത്യ ത്തിലേക്കു തിരിച്ചുവിടാൻ കഴിവുള്ളതാണു വേദാന്തശാസ്ത്രമെന്നോർക്കേ ണ്ടതാണ്. (അറുപത്തെട്ടാം പദ്യത്തിന്റെ വ്യാഖ്യാനം വായിക്കുക.)

## 11. സത്യാനുഭൂതിക്കുള്ള രാജപാതകൾ

ഇങ്ങനെ വേദാന്തശാസ്ത്രത്തിലെ സത്തായ സിദ്ധാന്തങ്ങളെല്ലാം സമ ഗ്രമായി ചർച്ചചെയ്ത് സാധനാമാർഗങ്ങളും അനുഭൂതിദശകളും വിശദമായി പ്രതിപാദിച്ചു. ഇനി ഒരു സത്യാന്വേഷി നിരന്തരം നിലനിറുത്തേണ്ട ഭാവന യെയും അനുഷ്ഠിക്കേണ്ട ഉപനിഷത്സമ്മതമായ ഉപാസനയെയും ഉപദേ ശിച്ചുകൊണ്ടു ഗ്രന്ഥം പരിസമാപിപ്പിക്കുകയാണു ഗുരുദേവൻ.

100. അതുമിതുമല്ലസദർത്ഥമല്ലഹം സ-
ച്ചിദമൃതമെന്നു തെളിഞ്ഞു ധീരനായി
സദസദിതി പ്രതിപത്തിയറ്റു സത്തോ-
മിതി മൃദുവായ് മൃദുവായമർന്നിടേണം.

അഹം അതും ഇതും അല്ല-ഞാൻ അതുമല്ല, ഇതുമല്ല; അസദർഥ മല്ല-ജഡദൃശ്യമൊന്നും ഞാനല്ല; സച്ചിദമൃതം-ഞാൻ സച്ചിദാനന്ദസ്വരൂപനായ പരമാത്മാവാണ്; എന്നു തെളിഞ്ഞ്-എന്നിപ്രകാരം വ്യക്തമായി ഭാവന ചെയ്ത്; ധീരനായി-ഏകാഗ്രത നേടി; സദസദിതി-ഉണ്ടു, ഇല്ല എന്നിങ്ങനെയുള്ള സാപേക്ഷാനുഭവങ്ങളിൽ; പ്രതിപത്തിയറ്റ്-പൂർണവിരക്തനായി; സത്ത്ഓം

ഇതി-സത്തായ ബ്രഹ്മത്തിന്റെ പ്രതീകമായ പ്രണവത്തെ ഉപാസിച്ച്; മൃദുവായ് മൃദുവായ്-പതുക്കെപ്പതുക്കെ; അമർന്നിടേണം-അഖണ്ഡബോധത്തിൽ ലയിച്ചൊന്നാകണം.

ഞാൻ അതുമല്ല. ഇതുമല്ല. ജഡദൃശ്യമൊന്നും ഞാനല്ല. ഞാൻ സച്ചിദാനന്ദസ്വരൂപനായ പരമാത്മാവാണ്. എന്നിപ്രകാരം വ്യക്തമായി ഭാവനചെയ്ത് ഏകാഗ്രതനേടി ഉണ്ട്, ഇല്ല എന്നിങ്ങനെയുള്ള സ്പാപേക്ഷാനുഭവങ്ങളിൽ പൂർണവിരക്തനായി സത്തായ ബ്രഹ്മത്തിന്റെ പ്രതീകമായ പ്രണവത്തെ ഉപാസിച്ചു പതുക്കെപ്പതുക്കെ അഖണ്ഡബോധത്തിൽ ലയിച്ചൊന്നാകണം.

## മൃദുവായ്മൃദുവായമർന്നിടേണം

ഇടവിടാതെയുള്ള ബ്രഹ്മാഭ്യാസം ഏകാഗ്രമായുള്ള പ്രണവോപാസന ഇവ രണ്ടുമാണു ബ്രഹ്മസാക്ഷാത്കാരത്തിലേക്കുള്ള രാജപാതകൾ. ഇവയാണീ പദ്യത്തിൽ ഗുരുദേവനുപദേശിക്കുന്നത്. നിരന്തരമായ ബ്രഹ്മാഭ്യാസത്തിനാദ്യമായി വേണ്ടത് വ്യക്തമായ വസ്തുബോധമാണ്. ആത്മാവിനെക്കുറിച്ച് എണ്ണമറ്റ മതഭേദങ്ങളുണ്ട്. ആത്മാവു ദേഹമാണ്. ശൂന്യമാണ്. ക്ഷണികവിജ്ഞാനമാണ്. പ്രകൃതിയും പുരുഷനും രണ്ടാണ്. ജീവാത്മാവും പരമാത്മാവും വെവ്വേറെയാണ് ഇങ്ങനെ പോകുന്നു മതഭേദങ്ങൾ. പൂർണസത്യം സാക്ഷാത്കരിക്കാത്തവർക്കാണീ മതഭേദങ്ങൾ. ഈ മതഭേദങ്ങളിൽ കുടുങ്ങിപ്പോയാൽ ബ്രഹ്മാഭ്യാസം സാധ്യമല്ലാതാകും. അതുകൊണ്ടു ബ്രഹ്മസാക്ഷാത്കാരം കൊതിക്കുന്ന ഒരാൾ ഉപനിഷത് പാരമ്പര്യത്തെ സമാശ്രയിച്ച് ആദ്യമായി അദ്വൈതബ്രഹ്മത്തെ വ്യക്തമായി ധരിക്കണം. ഇതു സൂചിപ്പിക്കാനാണ് 'അതുമിതുമല്ല' എന്നാദ്യമായി പ്രസ്താവിച്ചിരിക്കുന്നത്. ഇങ്ങനെ മതഭേദങ്ങളിൽ കുടുങ്ങിപ്പോകാതെ സൂക്ഷിക്കുന്നതോടൊപ്പം ദേഹമുൾപ്പെടെയുള്ള ജഡദൃശ്യങ്ങളിൽ മോഹിച്ചുപോകാതെയും ശ്രദ്ധിക്കണം, ജഡമോഹമാണല്ലോ ബ്രഹ്മാഭ്യാസനത്തിനേറ്റവും വലിയ തടസ്സം. അതു വെളിപ്പെടുത്താനാണ് 'അസദർഥമല്ല' എന്നു പ്രസ്താവിച്ചിരിക്കുന്നത്. ഇങ്ങനെ വ്യക്തമായ വസ്തുബോധവും ജഡദൃശ്യങ്ങളുടെ മിഥ്യാത്വവും ഉറപ്പുവന്നാൽ നിരന്തരം ബ്രഹ്മഭാവന അഭ്യസിക്കാം. ശുദ്ധിവന്നു തെളിഞ്ഞു ഏകാകഗ്രപ്പെടുന്ന ചിത്തത്തിനു ബ്രഹ്മഭാവന അത്യന്തം ലളിതമായി അഭ്യസിക്കാവുന്നതാണ്. കാമക്രോധമദമാത്സര്യാദി അശുദ്ധികൾ വിട്ടകലുന്നതാണു ചിത്തത്തിന്റെ തെളിവ്. ഭേദചിന്ത പോയി വസ്തു ഒന്നേയുള്ളു എന്നുറപ്പു വരുന്നതാണ് ഏകാഗ്രത. ഇതുതന്നെയാണ് ധീരത. ഇതിനെ ഗീതയിൽ 'വ്യവസായാത്മികാബുദ്ധി' എന്നാണു ഭഗവാൻ വിളിച്ചിരിക്കുന്നത്. അങ്ങനെ തെളിഞ്ഞു ധീരനായി 'സച്ചിദമൃതമെന്നു' ഭാവന ചെയ്യണം. ശരിക്കും *ഭാവാദ്വൈതം* പരിശീലിക്കാനാണു ഗുരുദേവൻ മുൻപു പലയിടത്തുമെന്നപോലെ ഇവിടെയും ആവശ്യപ്പെട്ടിരിക്കുന്നത്. സർവവ്യാപിയും പ്രപഞ്ചകാരണവുമായ അദ്വയബ്രഹ്മമാണു താനെന്നു സാധകർ നിരന്തരം ഭാവനചെയ്യണം. ചിത്തത്തിൽ നിന്നും അൽപങ്ങളായ ദൃശ്യസങ്കൽപങ്ങളെ മാറ്റിനിറുത്തി ആ ദൃശ്യങ്ങളുടെ പിന്നിൽ ഒരഖണ്ഡബോധത്തിന്റെ സാന്നിദ്ധ്യം അനുഭവിക്കാൻ യത്നിക്കണം. ഉള്ളിൽ ഈ ഭാവന പരിശീലിക്കവെ പുറമെയും സർവത്ര ഒരഖണ്ഡബോധവസ്തു

ഇടതിങ്ങി നിൽക്കുന്നതായി ഭാവന ചെയ്യണം. ഉണ്ട്, ഇല്ല എന്ന ഭാവാഭാവരൂപമായ പ്രപഞ്ചദൃശ്യാനുഭവമാണ് പുറമേ ബ്രഹ്മഭാവനയ്ക്കു തടസ്സമെന്നു മുൻപു പലപ്പോഴും വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. അഖണ്ഡബോധഭാവനയിലൂടെ ഈ 'സദസദിതി പ്രതിപത്തിയറ്റു' പോകണം. എല്ലാം അഖണ്ഡമായ ഉണ്മ അഥവാ ബോധം മാത്രം എന്ന ബുദ്ധി ഉറയ്ക്കണം. ഇതിനൊക്കെ സഹായകമായി ബ്രഹ്മസ്വരൂപം ചർച്ചചെയ്യാനും വിവരിച്ചു കേൾക്കാനും ശ്രമിക്കണം. മനസ്സ് ബ്രഹ്മചിന്തനത്തിൽ നിന്നും വിട്ടുപോകാതെ നോക്കണം. ഇതാണ് ബ്രഹ്മാഭ്യാസം. ശങ്കരഭഗവത്പാദർ പറയുന്നതു നോക്കുക:-

*തച്ചിന്തനം തത്കഥനം*
*അന്യോന്യം തത്പ്രബോധനം*
*ഏതദേകപരത്വംച*
*ബ്രഹ്മാഭ്യാസം വിദുർബുധാഃ*

അതുതന്നെ ചിന്തിക്കുക, അതുതന്നെ പറയുക, അതുതന്നെ ചർച്ച ചെയ്യുക, അതിൽ ഏകാഗ്രപ്പെടുക ഇതാണ് *ബ്രഹ്മാഭ്യാസം*. മനസ്സിനു ശുദ്ധിയും ഏകാഗ്രതയുമുള്ളവർക്കേ ഇതു പറ്റൂ.

ബ്രഹ്മാഭ്യാസത്തോടൊപ്പം മനസ്സിനെ അന്തർമുഖമാക്കി അഖണ്ഡബോധത്തിൽ നേരിട്ടു കൊണ്ടെത്തിക്കുന്ന ബ്രഹ്മോപാസനയാണു *പ്രണവോപാസന*. ഉപനിഷത്തുകളെല്ലാം പ്രണവോപാസന ഏകകണ്ഠമായി അംഗീകരിക്കുന്നു. 'ഓം' എന്ന പ്രണവം ബ്രഹ്മപ്രതീകമാണ്. പ്രപഞ്ചാനുഭവങ്ങളോടൊപ്പം ശുദ്ധബോധാനുഭവത്തിന്റെയും പ്രതീകമാണ് 'ഓം'. അ, ഉ, മ് എന്ന മൂന്നു വർണങ്ങളും അവയ്ക്കുപരി നാദവും ചേർന്നതാണു പ്രണവം. ഇവയിൽ 'അ' ജാഗ്രത്തിനെയും, 'ഉ' സ്വപ്നത്തെയും, 'മ്' സുഷുപ്തിയെയും നാദം ശുദ്ധബോധാനുഭവമായ തുരീയത്തെയും പ്രതിനിധാനം ചെയ്യുന്നു. ഈ പ്രവണത്തെക്കുറിച്ചു കഠോപനിഷത്തിന്റെ പ്രഖ്യാപനം നോക്കുക:

*ഏതദ്ധ്യേവാക്ഷരം ബ്രഹ്മ*
*ഏതദ്ധ്യേവാക്ഷരം പരം*
*ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ*
*യോയദിച്ഛതിതസ്യതത്.* *കഠോ. ഉ. 2-16*

'ഈ അക്ഷരം തന്നെയാണു ബ്രഹ്മം. ഈ അക്ഷരം തന്നെയാണു ജഗത്തിന്റെ പരമകാരണം. ഈ അക്ഷരം അറിഞ്ഞുപാസിച്ചാൽ ആരെന്താഗ്രഹിക്കുന്നുവോ അയാൾക്കു അതു സാധ്യമായിത്തീരുന്നു'. സഗുണനിർഗുണോപാസനകളെ സമഞ്ജസമായി സമ്മേളിപ്പിച്ചുകൊണ്ടുള്ള സാധനയാണു പ്രണവോപാസന. പ്രണവം ഉച്ചരിക്കുമ്പോൾ ആദ്യം മനസ്സിനു വ്യക്തമായ ഒരാലംബനം ലഭിക്കുന്നു. എന്നാൽ ഉച്ചരിച്ചു തീരുമ്പോൾ പ്രണവത്തോടൊപ്പം മനസ്സും ചെറുതായി ക്രമേണധ്വനിമണ്ഡലവും കടന്നു 'ധ്വനിയുമടങ്ങുമിട'ത്ത് ചെന്നേകീഭവിക്കുന്നതായി കാണാം. അങ്ങനെ സഗുണത്തിൽ തുടങ്ങി നിർഗുണബോധത്തിൽ മനസ്സിനെ നേരിട്ടു കൊണ്ടെത്തിക്കാൻ കഴിവുള്ള ഒരത്ഭുത

പ്രതീകമാണു പ്രണവം. നാവുകൊണ്ടു നീട്ടിയുച്ചരിച്ചോ മനസ്സുകൊണ്ടുച്ചരിച്ചോ പ്രണവം ഉപാസിക്കാവുന്നതാണ്. മറ്റൊന്നും കൂട്ടിച്ചേർക്കാതെ ഈ ദിവ്യമന്ത്രം ആർക്കും ഉപാസിക്കാൻ ഒരു തടസ്സവുമില്ല. സദാസമയവും ഈശ്വരപ്രതീകമായി പ്രണവം അംഗീകരിച്ച് മനസ്സിനവലംബമാക്കി ജപിക്കാവുന്നതാണ്. മനസ്സിന്റെ മനോരാജ്യങ്ങളും ദുർവാസനകളും പ്രണവം ജപിച്ചകറ്റാൻ യത്നിക്കാവുന്നതാണ്. പ്രണവം നീട്ടിയുച്ചരിച്ചു ലയിപ്പിച്ചാൽ അതോടൊപ്പം മനസ്സും മൃദുവായി ലയിച്ചു ചേർന്നേകാഗ്രപ്പെടുന്നു. ഇത്രയെളുപ്പത്തിൽ മനസ്സിനെ ഏകാഗ്രപ്പെടുത്താനുള്ള കഴിവു മറ്റൊരു ശബ്ദത്തിനുമില്ല. പ്രണവം തനിയേ ഉച്ചരിച്ചു കൂടെന്നും എപ്പോഴും ഉച്ചരിച്ചുകൂടെന്നും ഒക്കെ പലരും പറഞ്ഞു പരത്തിയിട്ടുണ്ട്. അതൊക്കെ ഉപനിഷത്തുകളുടെയും ഗീതയുടെയും അഭിപ്രായങ്ങൾക്കു വിരുദ്ധമാണെന്നു കാണേണ്ടതാണ്. പ്രണവം മാത്രമുച്ചരിച്ചു മനസ്സിനെ മൃദുവായി ലയിപ്പിക്കാനാണല്ലോ ഗുരുദേവനും ആവശ്യപ്പെട്ടിരിക്കുന്നത്. മുണ്ഡകോപനിഷത്തു പറയുന്നതു നോക്കുക:—

*പ്രണവോധനുഃ ശരോഹ്യാത്മാ*
*ബ്രഹ്മതല്ലക്ഷ്യമുച്യതേ*
*അപ്രമത്തേന വേദ്ധവ്യം*
*ശരവത്തന്മയോഭവ.* *മുണ്ഡകം 2-2-4*

പ്രണവമാണു വില്ല്, ബുദ്ധിയാണു ശരം, ബ്രഹ്മമാണു ലക്ഷ്യം. ശരം വില്ലിൽ തൊടുത്തി പ്രമാദം പറ്റാതെ ലക്ഷ്യത്തിൽ എയ്തു കൊള്ളിക്കണം. സാധാരണ അമ്പു ലക്ഷ്യത്തിൽ എങ്ങനെ കൊണ്ടു തറച്ചിരിക്കുന്നുവോ അതുപോലെ ബുദ്ധി ബ്രഹ്മത്തിൽ തന്മയീഭവിക്കണമെന്നു താൽപര്യം. ഇതു ഏതാനും ദിവസംകൊണ്ടു ബന്ധപ്പെട്ടു സാധിക്കേണ്ട കാര്യമല്ല. ഭാവാദ്വൈതപരിശീലനം കൊണ്ടു ഭേദചിന്തകളകന്നു ശുദ്ധമായ മനസ്സ് നിരന്തരമായ പ്രണവോപാസനയിലൂടെ ചിരകാലംകൊണ്ടു സാധിക്കേണ്ടതാണ്. അതുകൊണ്ടാണു ഗുരുദേവൻ 'സത്തോ മിതി മൃദുവായ് മൃദുവായമർന്നിടേണം' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

ഉപനിഷത്താകുന്ന കലശാബ്ധി കടഞ്ഞെടുത്ത ദിവ്യാമൃതമാണാത്മോപദേശശതകം. ഭേദചിന്തകളിലും കാമക്രോധങ്ങളിലും പെട്ടുഴലുന്ന മനുഷ്യനെ ഈ അദ്വൈതാമൃതം പാനം ചെയ്യിപ്പിച്ച് അജരനും അമരനുമാക്കുകയാണു കരുണാനിധിയായ ഗുരുവിന്റെ ലക്ഷ്യം. ഗുരുവിന്റെ പാദകമലങ്ങളെ സമാശ്രയിച്ചുകൊണ്ട് ഈ അമൃതം പാനം ചെയ്യാനുള്ള യോഗ്യത നമുക്കു നേടാം:

*ആത്മബോധമമൃതോപമം പകർ-*
*ന്നാർത്തരെക്കരുണയോടുണർത്തുവാൻ*
*ബ്രഹ്മസത്തയിയൊടലിഞ്ഞുചേർന്നതായ്*
*തന്നെ വാണ ഗുരുദേവനെത്തൊഴാം.*

ഓംതത് സത് ശാന്തിഃ ശാന്തിഃ ശാന്തിഃ

# 2

# ബ്രഹ്മവിദ്യാപഞ്ചകം

ഇത് എന്നെവിടെവച്ചു രചിച്ചു എന്നറിയാൻ വ്യക്തമായ തെളിവുകളില്ല. ബ്രഹ്മജിജ്ഞാസുക്കളായ തന്റെ ശിഷ്യന്മാരെ ഉദ്ദേശിച്ചാണിതു രചിച്ചിട്ടുള്ളത്. ശിവഗിരിയിൽ ഒരു ബ്രഹ്മവിദ്യാലയം വേണമെന്നും അവിടെ കുട്ടികളെച്ചേർത്തു ബ്രഹ്മവിദ്യ പഠിപ്പിക്കണമെന്നും ഗുരുദേവൻ ഗാഢമായി ആഗ്രഹിച്ചിരുന്നു. ബ്രഹ്മവിദ്യാപഞ്ചകം രചിക്കുമ്പോൾ അദ്ദേഹം ബ്രഹ്മവിദ്യാലയത്തിലെ കുട്ടികളെ മുന്നിൽ കണ്ടിരുന്നിരിക്കണം. ബ്രഹ്മജിജ്ഞാസുക്കൾക്കാകമാനം ഒരനുഗ്രഹമാണീകൃതി. ബ്രഹ്മവിദ്യ പ്രതിപാദിക്കുന്ന അഞ്ചു പദ്യങ്ങൾ ഉൾകൊള്ളുന്നതായതുകൊണ്ട് ബ്രഹ്മവിദ്യാപഞ്ചകം എന്ന പേരും നൽകപ്പെട്ടിരിക്കുന്നു.

ഉപനിഷദ്വിദ്യയാണു ബ്രഹ്മവിദ്യ. പ്രപഞ്ചത്തിനേകാശ്രയമായ സത്യത്തെ അതായതു ബ്രഹ്മത്തെ നേരിട്ടു കാട്ടിത്തരുന്ന വിദ്യയാണ് ബ്രഹ്മവിദ്യ. ഉപനിഷത് കലശാബ്ധി കടഞ്ഞെടുത്ത ബ്രഹ്മവിദ്യയാകുന്ന അമൃതിനെ അഞ്ചു വിശിഷ്ട പദ്യങ്ങളാകുന്ന രത്നകുംഭങ്ങളിൽ നിറച്ച് അനുഗ്രഹാശിസ്സുകളോടെ മനുഷ്യവർഗ്ഗത്തിനു സംഭാവന ചെയ്തിരിക്കുന്നതാണ് ഗുരുദേവന്റെ ഈ കൃതി. ഇതു വായിച്ചു മനനം ചെയ്യുന്നവർ അചിരേണ സുകൃതികളായിത്തീർന്നു സത്യാനുഭവമുള്ളവരായി ഭവിക്കുമെന്നുള്ളതു നിർവിവാദമാണ്.

നിത്യാനിത്യവിവേകതോ ഹി നിതരാം
        നിർവേദമാപദ്യ സദ്-
വിദ്വാനത്ര ശമാദിഷട്കലസിതഃ
        സ്യാന്മുക്തികാമോ ഭുവി;
പശ്ചാദ് ബ്രഹ്മവിദുത്തമം പ്രണതിസേ-
        വാദ്യൈഃ പ്രസന്നം ഗുരും
പൃച്ഛേത് കോऽഹമിദം കുതോ ജഗദിതി
        സ്വാമിൻ! വദ ത്വം പ്രഭോ! 1

ത്വം ഹി ബ്രഹ്മ ന ചേന്ദ്രിയാണി ന മനോ
        ബുദ്ധിർന ചിത്തം വപുഃ
പ്രാണാഹങ്കൃതയോऽന്യദപ്യസദവി-
        ദ്യാകല്പിതം സ്വാത്മനി

സർവം ദൃശ്യതയാ ജഡം ജഗദിദം
ത്വത്തഃ പരം നാന്യതോ
ജാതം ന സ്വത ഏവ ഭാതി മൃഗതൃ-
ഷ്ണാഭം ദരീദൃശ്യതാം. 2

വ്യാപ്തം യേന ചരാചരം ഘടശരാ-
വാദീവ മൃത്സത്തയാ
യസ്യാന്തഃസ്ഫുരിതം യദാത്മകമിദം
ജാതം യ്തോ വർത്തതേ;
യസ്മിൻ യത് പ്രളയേഽപി സദ്ഘനമജം
സർവം യദന്വേതി തത്
സത്യം വിദ്ധ്യമൃതായ നിർമ്മലധിയോ
യസ്മൈ നമസ് കുർവതേ. 3

സൃഷ്ട്വേദം പ്രകൃതേരനുപ്രവിശതീ
യേയം യയാ ധാര്യതേ
പ്രാണീതി പ്രവിവിക്തഭുഗ്ബഹിരഹം
പ്രാജ്ഞസ്സുഷുപ്തൗ യതഃ
യസ്യാമാത്മകലാ സ്ഫുരത്യഹമിതി
പ്രത്യന്തരങ്ഗം ജനൈർ-
യസ്യൈ സ്വസ്തി സമർത്ഥ്യതേ പ്രതിപദാ-
പൂർണ്ണാ ശൃണു ത്വം ഹി സാ. 4

പ്രജ്ഞാനം ത്വഹമസ്മി തത്ത്വമസി തദ്
ബ്രഹ്മായമാത്മേതി സം-
ഗായൻ വിപ്രചര പ്രശാന്തമനസാ
ത്വം ബ്രഹ്മബോധോദയാത്
പ്രാരബ്ധം ക്വ നു സഞ്ചിതം തവ കിമാ-
ഗാമി ക്വ കർമ്മാപ്യസത്
ത്വയ്യദ്ധ്യസ്തമതോഽഖിലം ത്വമസി സ-
ച്ചിന്മാത്രമേകം വിഭുഃ 5

## വ്യാഖ്യാനം

### എന്താണ് ബ്രഹ്മവിദ്യ?

ജീവിതത്തിന്റെ പരമലക്ഷ്യം സത്യസാക്ഷാത്കാരമാണ്. പുറത്തുള്ള എല്ലാ പദാർത്ഥങ്ങളും ഉണ്ടായി ജീർണ്ണിച്ചു നശിച്ചുപോകുന്നവയാണെന്നു തെളിഞ്ഞിട്ടുണ്ട്. ഇങ്ങനെ മാറി മറയുന്ന നശ്വരങ്ങളായ കാഴ്ചകളിൽ മാറാതെയും മറയാതെയും ഒരു വസ്തു നിലവിലുണ്ടോ എന്നുള്ളതാണ് സത്യാ

ന്വേഷണം. മാറിപ്പോകാവുന്ന അനേകം നാമരൂപങ്ങളിൽ മാറാതെ നിൽക്കുന്ന വസ്തുസത്ത ഭൗതികപദാർത്ഥങ്ങളിൽ തന്നെ കാണ്മാനുണ്ട്. സ്വർണ്ണം കൊണ്ടുള്ള പലതരം ആഭരണങ്ങൾതന്നെ ഇതിന്നു ദൃഷ്ടാന്തമാണ്. മാല, വള, തുടങ്ങിയ ആഭരണങ്ങളുടെ പേരുകളും രൂപങ്ങളും മാറി മാറി വരാവുന്നവയാണ്. പേരുകളും രൂപങ്ങളും എത്രയൊക്കെ മാറിയാലും അവയി ൽ മാറാതെ നിൽക്കുന്ന ഒരു വസ്തുവുണ്ട്. അതാണ് സ്വർണ്ണം. അതുപോലെ സൂര്യചന്ദ്രാദിമനുഷ്യരുൾപ്പെടെയുള്ള പ്രപഞ്ചനാമരൂപങ്ങളിൽ മാറിപ്പോകാത്ത അമൃതസ്വരൂപമായ ഒരു സത്യം നിലവിലുണ്ടോ എന്നുള്ളതാണന്വേഷണം. ഒരു ജിജ്ഞാസുവിന് അങ്ങനെയൊരു സത്യം കണ്ടെത്താൻ കഴിഞ്ഞാൽ തന്റെ യഥാർത്ഥ രൂപം നിത്യമായ ആ സത്യസ്ഥിതിയിലാണെന്നു ബോദ്ധ്യപ്പെടും. ഇന്നനുഭവിക്കുന്ന വ്യക്തിത്വം ആ സത്യവസ്തുവിൽ തൽക്കാലമുള്ള ഒരു കാഴ്ച മാത്രമാണെന്നും തെളിയും. അതോടെ ജനനം, മരണം, ജര, നര, രോഗബാധ തുടങ്ങിയ ക്ലേശങ്ങൾ കൊണ്ടു നിറഞ്ഞ ഈ സംസാരയാത്രയെക്കുറിച്ചുള്ള ഭയം ഒടുങ്ങുകയും ചെയ്യും. ഒരു സത്യവസ്തുവില്ലെന്നു വന്നാൽ ചിന്താശീലനായ ഒരാൾക്കു ദുഃഖഭൂയിഷ്ടമായ ജീവിതം അർത്ഥശൂന്യമായേ അനുഭവപ്പെടുകയുള്ളൂ. ഈ ചിന്താഗതിയുടെ ഫലമായിട്ടാണ് അതിപുരാതനകാലത്തു തന്നെ ഭാരതീയരായ തപസ്വികൾ സത്യാന്വേഷണത്തിലേർപ്പെട്ടത്. അമൃതസ്വരൂപമായ ഒരു സത്യവസ്തുവിൽ രൂപം കൊണ്ടതാണ് ജീവിതമെന്ന് അവർ കണ്ടെത്തുകയും ചെയ്തു. അങ്ങനെ കണ്ടെത്തിയ സത്യത്തെ അതീവ സ്പഷ്ടമായി അവർ വിവരിച്ചിട്ടുണ്ട്. സത്യത്തെ കണ്ടെത്താനുള്ള മാർഗ്ഗവും സംശയരഹിതമായി വെളിപ്പെടുത്തി. സത്യസ്വരൂപം വിവരിച്ച് മാർഗ്ഗനിർദ്ദേശം ചെയ്യുന്ന ഗ്രന്ഥങ്ങളാണ് ഉപനിഷത്തുകൾ. ഈ ഉപനിഷത്തുകളിലെ വിദ്യയാണ് ബ്രഹ്മവിദ്യ. പ്രപഞ്ചത്തിനേകാശ്രയമായ സത്യത്തെ അതായതു ബ്രഹ്മത്തെ നേരിട്ടുകാട്ടിത്തരുന്ന വിദ്യയാണ് ബ്രഹ്മവിദ്യ, ബ്രഹ്മനിഷ്ഠനായ ഒരു ഗുരുവിന്റെ അടുത്തിരുന്നു സംശയനിവൃത്തിവരുത്തി അഭ്യസിക്കേണ്ട വിദ്യയാണ് ബ്രഹ്മവിദ്യ. ഉപനിഷദബ്ധി കടഞ്ഞെടുത്ത ബ്രഹ്മവിദ്യയാകുന്ന അമൃതിനെ അഞ്ചു വിശിഷ്ടപദ്യങ്ങളാകുന്ന രത്നകുംഭങ്ങളിൽ നിറച്ചു അനുഗ്രഹാശിസ്സുകളോടെ മനുഷ്യവർഗ്ഗത്തിനു സംഭാവനചെയ്തിരിക്കുന്നതാണ് ശ്രീനാരായണഗുരുദേവന്റെ ബ്രഹ്മവിദ്യാപഞ്ചകം.

### ഗുരുദേവനാര്?

ശ്രീനാരായണഗുരുദേവൻ ആരാണ്? അദ്ദേഹം കാട്ടിത്തരുന്ന ജീവിതമാർഗ്ഗം എന്താണ്? ഈ രണ്ടു ചോദ്യങ്ങൾക്കും വ്യക്തികൾ അവരവരുടെ അറിവിന്റെ പരിമിതിയിൽ നിന്നു കൊണ്ട് ഇന്ന് പലതരത്തിലും ഉത്തരം പറഞ്ഞുകഴിഞ്ഞിട്ടുണ്ട്. പക്ഷെ തന്റെ ജീവിതത്തെക്കുറിച്ചു ആ സത്യദർശിതന്നെ വ്യക്തമായ പ്രഖ്യാപനം നടത്തിയിട്ടുണ്ടെന്നുള്ളത് അറിയാതെയാണ് ഈ വിലയിരുത്തലുകൾ. ഗുരുദേവൻ താനാരാണെന്നും തനിക്കു വെളിപ്പെട്ടിട്ടുള്ള ജീവിതസത്യമെന്തെന്നും വ്യക്തമായി പ്രഖ്യാപിക്കുന്ന അഞ്ചു ശ്ലോകങ്ങളാണ്

*ബ്രഹ്മവിദ്യാപഞ്ചക*മെന്നറിയപ്പെടുന്നത്. തന്റെ ആദർശത്തെ ബഹുമാനിക്കുന്നവരുണ്ടെങ്കിൽ അവർ ഈ അഞ്ചു പദ്യങ്ങളും ഹൃദിസ്ഥമാക്കിവയ്ക്കണമെന്നും അദ്ദേഹത്തിനാഗ്രഹമുള്ളതു പോലെ തോന്നുന്നു. പോര, മനനം ചെയ്തറിഞ്ഞു അവ തെളിയിക്കുന്ന ജീവിതമാർഗ്ഗം പിൻതുടരണമെന്നും നിർബന്ധമുണ്ട്. ബ്രഹ്മവിദ്യാപഞ്ചകത്തിന്റെ രചനാരീതി ആ മട്ടിലുള്ളതാണ്. ഉപനിഷത് സാരസർവ്വസ്വമായ ഈ കൃതി എല്ലാവരും പഠിച്ചറിയണമെന്നു അദ്ദേഹം ആഗ്രഹിച്ചിരുന്നു. ഉപനിഷദ് വിദ്യയായ ബ്രഹ്മവിദ്യയ്ക്ക് ഒരു മുഖവുരയായിട്ടാണ് ഒന്നാമത്തെ പദ്യം രചിച്ചിരിക്കുന്നത്. മറ്റു നാലു പദ്യങ്ങളും ശിഷ്യന്റെ ചോദ്യങ്ങൾക്കുള്ള ആചാര്യന്റെ ഉത്തരമെന്നനിലയിലും. വേദാന്ത ശാസ്ത്രപ്രസിദ്ധങ്ങളായ പ്രധാന സിദ്ധാന്തങ്ങളെല്ലാം ഈ അഞ്ചു പദ്യങ്ങളിലുമായി അനുഭൂതിരസികതയോടെ സംഗ്രഹിച്ചിരിക്കുകയാണ്. ആചാര്യപാദങ്ങളിൽ മനസാ സാഷ്ടാംഗം പ്രണമിച്ചുകൊണ്ട് നമുക്ക് ഒന്നാംപദ്യത്തിന്റെ സാരം ഗ്രഹിക്കാൻ നോക്കാം.

1 നിത്യാനിത്യവിവേകതോ ഹി നിതരാം
നിർവ്വേദമാപദ്യ സ-
വിദ്വാനത്ര ശമാദിഷട് കലസിതഃ
സ്യാന്മുക്തികാമോ ഭൂവിഃ
പശ്ചാദ്ബ്രഹ്മവിദുത്തമം പ്രണതിസേ-
വാദ്യൈഃ പ്രസന്നം ഗുരും
പൃച്ഛേത് കോഽഹമിദം കുതോ ജഗദിതി
സ്വാമിൻ വദ ത്വം പ്രഭോ!

അത്ര- ഈ ലോകത്തിൽ; സദ് വിദ്വാൻ -സത്യം ഉണ്ടെന്നറിഞ്ഞ് തിരയുന്നയാൾ; നിത്യാനിത്യവിവേകതഃ- നിത്യമേത്, അനിത്യമേത് എന്നു വേർതിരിച്ചറിഞ്ഞ്; നിതരാം- അത്യന്തം; നിർവ്വേദം - വിരക്തി; ആപദ്യ - നേടിയിട്ട്; ശമാദിഷട്കലസിതഃ - ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം എന്നീ ആറ് സാധനകളും വേണ്ടപോലെ അഭ്യസിച്ച്; ഭൂവി - ഈ ഭൂമിയിൽ വച്ചു തന്നെ; മുക്തി കാമഃ-മുക്തികാമനായി; സ്യാത്- ഭവിക്കണം, പശ്ചാത് - എന്നിട്ട്; ബ്രഹ്മവിദുത്തമം ഗുരും - ബ്രഹ്മസാക്ഷാത്കാരം നേടി ജീവന്മുക്തനായി വർത്തിക്കുന്ന ഗുരുവിനെ; പ്രണതിസേവാദ്യൈഃ പ്രസന്നം - പ്രണാമം, ശുശ്രൂഷ മുതലായവകൊണ്ട് സന്തുഷ്ടനാക്കിത്തീർത്തിട്ട്; സ്വാമിൻ പ്രഭോ അഹം കഃ- പ്രഭുവായ സ്വാമിൻ ഞാനാര്?; ഇദം ജഗത്കുതഃ- ഈ പ്രപഞ്ചം എവിടെനിന്നുണ്ടായി; ത്വം വദ-അങ്ങ് പറഞ്ഞുതന്നാലും; ഇതിപൃച്ഛേത് - എന്നു ചോദിക്കണം.

ഈ ലോകത്ത് സത്യമുണ്ടെന്നറിഞ്ഞ് തിരയുന്നയാൾ ആദ്യമായി നിത്യമേത് അനിത്യമേത് എന്നു വിചാരം ചെയ്തറിയണം. ഇക്കാണുന്നതും കേൾക്കുന്നതുമെല്ലാം അസത്യമാണെന്നറിഞ്ഞ് അവയിൽ വിരക്തിസമ്പാദിക്കണം. ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം എന്നീ ആറു സാധനകളും നല്ലപോലെ അഭ്യസിക്കണം. അങ്ങനെ ഈ കർമ്മഭൂമിയിൽ വച്ചു തന്നെ മോക്ഷകാമനായി ഭവിക്കണം. എന്നിട്ട് ബ്രഹ്മസ്വരൂപം സാക്ഷാത്കരി

ച്ചനുഭവിക്കുന്ന സ്ഥിതപ്രജ്ഞനായ ഗുരുവിനെ സമീപിക്കണം. അദ്ദേഹത്തെ പ്രണമിച്ചുപചരിച്ചു പ്രസന്നനാക്കിത്തീർക്കണം. ഗുരു പ്രസന്നനായാൽ 'ഞാനാര്? ഈ പ്രപഞ്ചം എവിടെനിന്നുണ്ടായി?' എന്നീ രണ്ടു ചോദ്യങ്ങളും ചോദിച്ചിട്ട് പ്രഭോ, ഈ സംശയങ്ങൾ തീർത്തുതന്നാലും എന്നപേക്ഷിക്കണം.

## സാധനചതുഷ്ടയസമ്പത്തി

ജീവിതത്തിന്റെ പരമസത്യം സാക്ഷാത്കരിച്ച ഒരാചാര്യന് പ്രധാനമായി മനുഷ്യരാശിക്കു നൽകുവാൻ ഒരു സന്ദേശമേ ഉണ്ടായിരിക്കുകയുള്ളൂ. 'എല്ലാ കർമ്മചലനങ്ങളിലും കൂടി ആ സത്യത്തെ തിരയൂ'. എന്നതാണാ സന്ദേശം. പരമ സത്യം സാക്ഷാത്കരിച്ചനുഭവിക്കാൻ ഇടയായിപ്പോയതു കൊണ്ട് ശ്രീനാരായണഗുരുദേവനും മുഖ്യമായി ലോകത്തിനു നൽകുന്ന സന്ദേശം അതുതന്നെ. ബ്രഹ്മവിദ്യ മനുഷ്യനായി ജനിച്ച ആർക്കും അഭ്യസിക്കാവുന്നതാണ്. അതിന് ജാതി ഭേദമോ മതഭേദമോ വേദാദ്ധ്യയനം തുടങ്ങിയുള്ള മുൻവിധികളോ യാതൊന്നും തന്നെയില്ല. അല്പം ചില തയ്യാറെടുപ്പുകൾ കഴിഞ്ഞാൽ ബ്രഹ്മവിദ്യ ആർക്കുമഭ്യസിക്കാം. ഒന്നാം പദ്യത്തിൽ ഗുരുദേവൻ ആ തയ്യാറെടുപ്പുകൾ എന്തൊക്കെയാണെന്ന് വിവരിക്കുകയാണ്. വിദ്യയഭ്യസിക്കുവാൻ ആരെ എങ്ങനെ സമീപിക്കണമെന്നും വ്യക്തമാക്കിയിരിക്കുന്നു.

സാധനചതുഷ്ടയസമ്പന്നൻ അഥവാ നാലു സാധനകൾ പരിശീലിച്ചുറപ്പിച്ചയാൾ ആണ് ബ്രഹ്മവിദ്യക്കധികാരി നിത്യാനിത്യവസ്തുവിവേകം, ഇഹാമുത്രഫലഭോഗ വിരാഗം, ശമദമാദി സാധനസമ്പത്തി, മുമുക്ഷുത്വം ഇവയാണ് സാധനചതുഷ്ടയം.

## നിത്യാനിത്യ വസ്തുവിവേകം

ഈ ലോകത്തിൽ നിത്യമേത് അനിത്യമേത് എന്നു വേർതിരിച്ചറിയുന്നതാണ് *നിത്യാനിത്യവസ്തുവിവേകം*. ഇന്ദ്രിയങ്ങൾക്ക് വിഷയമാകുന്ന എല്ലാ പദാർത്ഥങ്ങളും ഉണ്ടായിമറയുന്നതായിട്ടാണ് കാണുന്നത്. അതുകൊണ്ടു പ്രത്യക്ഷത്തിൽതന്നെ അവയൊന്നും നിത്യമാകാൻ വയ്യ. പക്ഷെ ഉണ്ടായി മറയുന്ന ജഡദൃശ്യങ്ങൾക്ക് ഉണ്ടാകാനും നിലനിൽക്കാനും മറയാനും അടിത്തറയായി ഒരു ചേതനമായ നിലനിൽപ് ഉണ്ടായിരുന്നേ പറ്റൂ. അപ്പോൾ കാണപ്പെടുന്ന ദൃശ്യങ്ങളെല്ലാം ക്ഷണികമെന്നും അവയ്ക്കാധാരമായി നിന്നുകൊണ്ട് അവയെ കണ്ടറിയുന്ന ചേതനൻ മാത്രമാണ് നിത്യസത്യമെന്നും ധരിക്കണം. ചേതനനായ ദ്രഷ്ടാവ് നിത്യം; അചേതനങ്ങളായ ദൃശ്യങ്ങൾ അനിത്യം. ഈ വിവേകമാണ് ബ്രഹ്മജിജ്ഞാസയ്ക്കു മുൻപുണ്ടാകേണ്ട നിത്യാനിത്യവസ്തു വിവേകം. ഗീത രണ്ടാമദ്ധ്യായത്തിൽ മുപ്പത്തെട്ടാം ശ്ലോകം വരെ ഭഗവാൻ അർജ്ജുനനോട് ഈ വിവേകമാണുപദേശിക്കുന്നത്. ഇക്കാര്യമാണ് ഗുരുദേവൻ 'നിത്യാനിത്യവിവേകതഃ' എന്നു പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## ഇഹാമുത്രഫലഭോഗവിരാഗം

ഈ ലോകത്തും പരലോകത്തും കിട്ടാവുന്ന എല്ലാ ഭൗതിക സുഖങ്ങളേയും മനസാ ഉപേക്ഷിക്കലാണ് ഇഹാമുത്രഫലഭോഗവിരാഗം. ഭൗതിക

വസ്തുക്കളെല്ലാം ഇവിടെയുള്ളതായാലും പരലോകത്തുള്ളതായാലും നിരവധി ദോഷങ്ങൾകൊണ്ട് നിറഞ്ഞവയാണ്. ജനനം, മരണം, ജര, വ്യാധി തുടങ്ങിയ ദോഷങ്ങൾ ഭൗതികവസ്തുക്കളെ സദാ പീഡിപ്പിച്ചുകൊണ്ടിരിക്കുന്നു. ചിന്താശീലന്മാർക്ക് ഇക്കാര്യം അനായാസേന ബോദ്ധ്യമാകും. അതുകൊണ്ട് അനിത്യങ്ങളായ വിഷയങ്ങളിൽ അവർ സംഗമുപേക്ഷിക്കുന്നു. വൈരാഗ്യം നാലുതരമുണ്ട് (1) യതമാന വൈരാഗ്യം; (2) വ്യതിരേകവൈരാഗ്യം; (3) ഏകേന്ദ്രിയ വൈരാഗ്യം (4)വശീകാരവൈരാഗ്യം. ഈ ലോകത്തു സാരമായിട്ടുള്ളതെന്ത്? നിസ്സാരമായിട്ടുള്ളതെന്ത്? എന്നന്വേഷിക്കാനുള്ള പ്രയത്നത്തിന്റെ പ്രാരംഭമാണ് *യതമാന വൈരാഗ്യം*. എന്റെ ഹൃദയത്തിൽ അനേകം അഭിലാഷങ്ങളും കാമക്രോധാദി ദോഷങ്ങളും നിലനിന്നിരുന്നു. അവയിൽ ഇന്ന ഇന്ന ദോഷങ്ങളെയെല്ലാം ജയിച്ചുകഴിഞ്ഞിരിക്കുന്നു. ഇനി ഇന്ന ഇന്ന ദോഷങ്ങളെ ജയിക്കാനുണ്ട്. മനസ്സ് ഈ അറിവിലെത്തുമ്പോഴാണ് *വ്യതിരേകവൈരാഗ്യം*, ലോകഭോഗങ്ങൾക്കുവേണ്ടിയുള്ള ബാഹ്യചലനങ്ങൾ പൂർണ്ണമായി അവസാനിച്ചു. എങ്കിലും മനസ്സിൽ ഉത്കണ്ഠ നിശ്ശേഷം നശിച്ചിട്ടില്ല. എന്നാൽ മനസ്സിലെ ഉത്കണ്ഠ കർമ്മങ്ങൾക്കു കാരണമാകുന്നില്ല. ഈ നിലയാണ് ഏകേന്ദ്രിയ വൈരാഗ്യം. കണ്ടിട്ടുള്ളതും കേട്ടിട്ടുള്ളതുമായ എല്ലാ വിഷയങ്ങളിലും മനസ്സ് പൂർണ്ണമായും നിസ്സംഗമായിത്തീരുന്ന അവസ്ഥയാണ് *വശീകാരവൈരാഗ്യം*. ഈ വൈരാഗ്യം വന്നുകഴിഞ്ഞാൽ പിന്നെ അടുത്ത പടി ഇടതിങ്ങിയ ആത്മാനുഭവമാണ്. കഠോപനിഷത്തിലെ നചികേതസ്സും, യോഗവാസിഷ്ഠത്തിലെ രാമനും ഈ വൈരാഗ്യത്തിൽ എത്തിനിൽക്കുന്നവരാണ്. ശ്രീനാരായണഗുരുദേവൻ തന്നെ ഈ വൈരാഗ്യത്തിലെത്തിയതിന്റെ ഫലമായിട്ടാണ് ചെറുപ്പത്തിൽതന്നെ ബ്രഹ്മാന്വേഷണത്തിനായി വീടുവിട്ടിറങ്ങിയത്. നേരേമറിച്ചു ഗീതയിലെ അർജ്ജുനൻ യതമാനവൈരാഗ്യത്തിലേ എത്തിയിട്ടുള്ളൂ. ദുഃഖഭൂയിഷ്ഠങ്ങളും ദോഷദുഷ്ടങ്ങളുമായ ലോകഭോഗങ്ങളിൽ കാക്കയുടെ കാഷ്ഠത്തിലെന്നപോലെ അസഹ്യബുദ്ധിയുണ്ടാകുന്നതാണ് വൈരാഗ്യത്തിന്റെ ഉച്ചകോടി. ആത്മാനുഭവത്തോടുകൂടിയാണ് മനസ്സിന് ഈ സ്ഥിതി വന്നു ചേരുന്നത്. ഇതത്രേ *പരവൈരാഗ്യം*. നേരത്തെ വിവരിച്ച നാലെണ്ണവും അപരവൈരാഗ്യത്തിൽപെടുന്നു. ഇതൊക്കെ മനസ്സിൽ കണ്ടുകൊണ്ടാണ് ഗുരുദേവൻ 'നിതരാം നിർവ്വേദമാപദ്യ' എന്നു പറഞ്ഞിരിക്കുന്നത്.

### ശമാദിഷട്കസമ്പത്ത്

ശമം, ദമം, തിതിക്ഷ, ഉപരതി, ശ്രദ്ധ, സമാധാനം ഇവയാണ് ശമാദിഷട്കസമ്പത്ത്.

ഏകാഗ്രമായ അനുഭൂതിയിൽ കൂടി മനസ്സ് ലക്ഷ്യത്തിൽ ഉറച്ചുനിൽക്കുന്നതാണ് *ശമം*, ഉത്തമം, മദ്ധ്യമം, അധമം എന്നിങ്ങനെ ശമം മൂന്നുവിധമുണ്ട്. ബാഹ്യവിഷയങ്ങളെ തിരഞ്ഞുകൊണ്ടുള്ള എല്ലാ വികാരങ്ങളും പരിത്യജിച്ചു വികാരരഹിതമായ വസ്തുവായി ചിത്തം സ്ഥിതിചെയ്യുന്നതാണ് ഉത്തമമായ ശമം. ബ്രഹ്മനിർവ്വാണം കൈവരുത്തുന്നതാണ് ഈ ശമം. ആത്മസങ്കല്പത്തിന്റെ പ്രവാഹത്തിൽതന്നെ ഉറച്ചു നിന്നാൽ അതു മധ്യമമായ ശമം. ഉത്ത

മമായ ശമത്തിൽ അനുഭൂതിയല്ലാതെ സങ്കല്പമില്ല. മധ്യമമായ ശമത്തിൽ സങ്കല്പമുണ്ടെങ്കിലും അവയിൽ നിരന്തരമായ ആത്മാനുഭൂതി കൂടിക്കലർന്നിരിക്കും. മനസ്സ് ശുദ്ധസത്ത്വഗുണംകൊണ്ട് നിറഞ്ഞുവെന്നാണിതിനർത്ഥം. മനസ്സിനെ സദാ ബാഹ്യവിഷയങ്ങളുടെ പിന്നാലേ പായാനനുവദിക്കാതെ ഈശ്വരകാര്യങ്ങൾ, കേൾക്കാൻ ആഗ്രഹമുണ്ടാക്കിത്തീർക്കുന്നതാണ് മൂന്നാം വിഭാഗത്തിൽ പെട്ട ശമം. രജോഗുണത്തിൽ സത്ത്വം കൂടിക്കലരാൻ തുടങ്ങുന്നുവെന്നാണിതിനർത്ഥം. മനസ്സിന്റെ ചഞ്ചലത ഇല്ലാതാവുന്നതാണ് *ശമം*. ശമം കൈവരുന്നതിന് മുൻപും പിൻപും ചില കാര്യങ്ങൾ നേടാനുണ്ട്. പ്രാപഞ്ചികവിഷയങ്ങളോടുള്ള തീവ്രമായ വിരക്തിയാണ് മുൻപ് നേടാനുള്ളത്. അതോടെ ശമം ആരംഭിക്കും. അനന്തരം ദമാദി പരിശീലിക്കണം. അങ്ങനെയായാൽ ശമം പൂർണ്ണപക്വത ാപിക്കും.

അഹിംസ ബ്രഹ്മചര്യം മുതലായ ധർമ്മങ്ങൾ അനുഷ്ടിച്ചു ബുദ്ധിദോഷത്തെ ക്രമേണ അകറ്റണം. ദോഷനിവൃത്തിക്കായി ബുദ്ധിക്കു നൽകുന്ന വ്യായാമമാണ് *ദമം*. ഇന്ദ്രിയങ്ങളെ അതാതിന്റെ വിഷയങ്ങളിൽ അലഞ്ഞുതിരിയാൻ അനുവദിക്കാതെ അന്തർമ്മുഖമായി നിയമനം ചെയ്യുകയാണ് *ദമം* എന്ന് യോഗികൾ കരുതുന്നു. ദമം പരിശീലിച്ചാൽ അചിരേണ മനസ്സ് ശാന്തമാകും.

മനുഷ്യൻ എത്ര ശ്രമിച്ചാലും അവന്റെ ശ്രമങ്ങളെ അതിക്രമിച്ചു കൊണ്ട് മൂന്നുതരം ദുഃഖങ്ങൾ അവനെ ബാധിക്കുന്നു. ആദ്ധ്യാത്മികദുഃഖം, ആധിഭൗതികദുഃഖം, ആധിദൈവിക ദുഃഖം. ശരീരത്തിനുണ്ടാകുന്ന രോഗാദിയാണ് *ആദ്ധ്യാത്മിക ദുഃഖം*. അഗ്നിബാധ, വെള്ളപ്പൊക്കം, ഭൂകമ്പം മുതലായവ *ആധിഭൗതികദുഃഖങ്ങൾ*. വിശേഷിച്ചു കാരണമൊന്നുമില്ലാതെ അവിചാരിതമായി വന്നുചേരുന്ന ആപത്തുകളാണ് *ആധിദൈവികദുഃഖങ്ങൾ*. ഈ ദുഃഖങ്ങളിൽ നിന്നും ഒഴിവാകാൻ ഒരാളിനു കഴിവുള്ളതൊക്കെ ചെയ്യാം. നമ്മുടെ കഴിവിനും ഉപരി ഈ ദുഃഖങ്ങൾ സംഭവിച്ചാൽ ഈശ്വരാർപ്പണ ബുദ്ധിയോടെ ചിന്തയോ വിലാപമോ കൂടാതെ അവയെ സഹിക്കുകയാണ് *തിതിക്ഷ*. ഒഴിവാക്കാൻ കഴിയാതെ വന്നുചേരുന്ന ദുഃഖങ്ങൾ സഹിക്കുകയല്ലാതെ പോംവഴിയില്ല, എല്ലാവരും സഹിക്കുന്നുമുണ്ട്. സാധാരണക്കാർ കരഞ്ഞും വിളിച്ചും കണ്ണുനീരിൽ മുഴുകിയും സഹിക്കുന്നു. ഒരു സത്യജിജ്ഞാസു ഈശ്വരാർപ്പണ ബുദ്ധിയോടെ ശാന്തനായി ചിന്താരഹിതനായി അവയെ നേരിടുന്നു. ചിന്താവിലാപരഹിതമായ ദുഃഖസഹനമാണ് തിതിക്ഷ. മുമുക്ഷുവിന് തിതിക്ഷപോലെ മറ്റൊരു രക്ഷാകവചം ഇല്ല. ധീരന്മാർ ഈ കവചമണിഞ്ഞു സകല വിഘ്നങ്ങളേയും തൃണസമാനം ജയിക്കുന്നു. തിതിക്ഷ ശരിക്കഭ്യസിക്കുന്ന ആളിന്റെ മുൻപിൽനിന്നു മായ ഓടിയകലുന്നു. എല്ലാ ആദ്ധ്യാത്മിക സാധനകളിലും വച്ച് ഉത്തമസാധനയാണ് തിതിക്ഷ. ബലമായ നിസ്സംഗത്വവും തീവ്രമായ മോക്ഷേച്ഛയുമാണ് തിതിക്ഷയുടെ സഹായികൾ. ക്രമേണ സാധനാനുഷ്ഠാനങ്ങളും കർമ്മപരിപാടികളും ചുരുങ്ങുകയാണ് *ഉപരതി*. സന്ന്യാസം തന്നെയാണ് ഉപരതി. ഇതു പ്രധാനമായും മനസ്സിനാണ് കൈവരേണ്ടത്. ദേഹം കൊണ്ട് നിരന്തരം പ്രവർത്തിച്ചാലും മനസ്സ് ഫലലാഭത്തിനായി വെമ്പു

74-2003 47

ന്നില്ലെങ്കിൽ അതോടെ ത്യാഗവും സന്ന്യാസവും നേടാൻ കഴിയും. കർമ്മ ഫലം ഉപേക്ഷിക്കുന്ന മനസ്സ് ആത്മസുഖത്തിൽ മുഴുകുന്നതു തന്നെയാണ് ഉപരതി.

ഗുരുവാക്യങ്ങളും വേദാന്തവാക്യങ്ങളും സത്യമാണെന്ന് ബുദ്ധി ക്കുറപ്പുവരുന്നതാണ് *ശ്രദ്ധ*. ശ്രദ്ധാലുവിനുമാത്രമെ ബ്രഹ്മവിദ്യക്കർഹത യുള്ളൂ. സംശയാലുവിന്റെ ചഞ്ചലമായ മനസ്സിന് സത്യാനുഭൂതി സാദ്ധ്യമേ യല്ല.

വേദാന്തസത്യം സാക്ഷാത്കരിക്കാനായി ചിത്തത്തെ ലക്ഷ്യത്തിൽ തന്നെ ഉറപ്പിക്കുന്നതാണ് *സമാധാനം*. വിദ്വാൻ അറിയേണ്ട സത്യത്തിൽനിന്നും മനസ്സിനെ ഒരിക്കലും പിൻവലിക്കുകയില്ല. ബ്രഹ്മവിദ്യ അഭ്യസിക്കുവാനുള്ള തയാറെടുപ്പായി മേൽവിവരിച്ച ആറു സാധനകളും ഒരാൾ പരിശീലിക്കണ മെന്നാണ് ഗുരുദേവൻ 'ശമാദി ഷട്കലസിതഃ' എന്ന ഭാഗം കൊണ്ട് വെളിവാ ക്കുന്നത്.

**മുമുക്ഷുത്വം**

സാധനചതുഷ്ടയത്തിൽ നാലാമത്തേതാണ് മുമുക്ഷുത്വം. ആത്മസാ ക്ഷാത്കാരം നേടി സംസാരസമുദ്രം കടക്കണമെന്നുള്ള ആഗ്രഹമാണ് *മുമു ക്ഷുത്വം*. മോചിക്കുവാനുള്ള ആഗ്രഹമാണ് മുമുക്ഷ. തീവ്രാ, മാധ്യമികീ, മന്ദാ, അതിമന്ദാ എന്നിങ്ങനെ മുമുക്ഷ നാലുപ്രകാരമുണ്ട്. ആദ്ധ്യാത്മികാദിതാപ ത്രയം കൊണ്ട് നിറഞ്ഞതാണ് എല്ലാ വിഷയങ്ങളും. ഇക്കാര്യം നല്ലപോലെ ധരിച്ച് എല്ലാ ലോകബന്ധങ്ങളും ഒറ്റയടിക്ക് വലിച്ചെറിയുന്നതാണ് തീവ്രമായ മുമുക്ഷ. ശ്രീനാരായണഗുരുദേവൻ അങ്ങനെ ചെയ്ത ഒരു തീവ്രമുമുക്ഷു വായിരുന്നു. തീവ്രമുമുക്ഷയുള്ളയാൾ ഗുരുകാരുണ്യം കൊണ്ട് ഈ ജന്മ ത്തിൽതന്നെ മുക്തനായിഭവിക്കുന്നു. വിഷയങ്ങൾ ദുഃഖദായകങ്ങളാണെന്ന റിയാം, എങ്കിലും കുടുംബബന്ധവും ലോകബന്ധവും പെട്ടെന്നെങ്ങനെയാണ് കൈവെടിയുക. ഇങ്ങനെ ബന്ധമോക്ഷങ്ങൾക്കിടയ്ക്ക് ആന്ദോളിതമായിക്ക ഴിയുന്ന മനോഗതിയാണ് മാധ്യമികീമുമുക്ഷ. ഈ നിലയിലെത്തിയയാൾ അടുത്ത ജന്മത്തിൽ മുക്തനായിത്തീരുന്നു. സത്യവും മോക്ഷവുമൊക്കെയു ണ്ടെങ്കിൽ ഇരിക്കട്ടെ. അതിനൊക്കെ സമയമുണ്ട്, തൽക്കാലം ലോകഭോഗ ങ്ങൾ ഭുജിക്കുകതന്നെ. ലോകകാര്യങ്ങൾ ചെയ്തുതീർത്തിട്ട് മുക്തിക്ക് യത്നിക്കാം ഇതാണ് മന്ദമായ മുമുക്ഷ. മുമുക്ഷ മന്ദയാണെന്നുവന്നാൽ യുഗാ ന്തരത്തിലേ മോക്ഷമുള്ളൂ. മോക്ഷത്തിനുവേണ്ടി പ്രയത്നിക്കാനും മറ്റും കഴി കയില്ല. നടന്നുപോകുമ്പോൾ കളഞ്ഞുകിട്ടുകയാണെങ്കിൽ സ്വീകരിക്കാം. ഈ മുമുക്ഷയാണ് അതിമന്ദാ. അതിമന്ദന് കല്പകോടിയിലും മുക്തിയില്ല. അയാൾ എക്കാലവും ജനിച്ചും മരിച്ചും കർമ്മപ്രവാഹത്തിൽ ഒഴുകിക്കൊണ്ടേയിരിക്കും. ശക്തിയായ മുമുക്ഷയുള്ളവനുമാത്രമേ ബ്രഹ്മവിദ്യയ്ക്കർഹതയുള്ളൂ. 'സ്യാന്മു ക്തികാമോ ഭുവി' എന്ന ഭാഗം കൊണ്ട് ഗുരുദേവൻ ഈ മുമുക്ഷയെയാണ് സൂചിപ്പിക്കുന്നത്. ഇപ്പറഞ്ഞ സാധനചതുഷ്ടയം അഭ്യസിച്ചുകഴിഞ്ഞ ആർക്കും ബ്രഹ്മവിദ്യയിലേയ്ക്കു കടക്കാം.

## ഗുരുപ്രാപ്തി

ഇങ്ങനെ സാധനചതുഷ്ടയസമ്പന്നനായിക്കഴിയുന്നതോടെ ഒരു സത്യാന്വേഷിക്ക് ഗുരുലാഭമുണ്ടായിത്തീരുന്നു, വേദാന്തശാസ്ത്രപ്രകാരം ഗുരുലാഭം ഒരു സ്വാഭാവികനിയമമാണ്. പാകതവന്ന ഒരു ജിജ്ഞാസുവിനും ഗുരുവിനെത്തേടി കഷ്ടപ്പെടാൻ ഇടവരുന്നില്ല. ബ്രഹ്മനിഷ്ഠനായ ഗുരു താനെ വന്നു ചേരും. അഥവാ ആത്മസ്വരൂപനായി ഉള്ളിലിരിക്കുന്ന ഈശ്വരാംശം തന്നെ പ്രകാശമയമായ മാർഗ്ഗംതെളിയിച്ച് ജിജ്ഞാസുവിനെ അനുഗ്രഹിക്കും. വേണ്ടിവന്നാൽ ജഗദീശ്വരൻ തന്നെ മൂർത്തരൂപം ധരിച്ച് ഗുരുവായി മുൻപിലെത്തി സത്യത്തെ അനുഭവിപ്പിച്ച് ജിജ്ഞാസുവിനെ അനുഗ്രഹിക്കുന്നതാണ്. പ്രപഞ്ചത്തിനേകാശ്രയമായ പരമസത്യത്തിന് തന്നെ അന്വേഷിക്കുന്ന ഭക്തനെ അനുഗ്രഹിക്കാൻ ഉപായമില്ലെന്നു കരുതുന്നത് വിഡ്ഢിത്തമായിരിക്കും. എന്തായാലും ബ്രഹ്മത്തെ സ്വരൂപമായി സാക്ഷാത്കരിച്ചനുഭവിക്കുന്ന സത്യനിഷ്ഠനുമാത്രമേ പാകതവന്ന സത്യാന്വേഷിക്കു ബ്രഹ്മബോധം പകർന്നുകൊടുക്കാൻ പറ്റൂ. ബ്രഹ്മസാക്ഷാത്കാരം നേടിത്തരുന്ന ഗുരുവും ഈശ്വരനും തമ്മിൽ ഭേദമില്ലെന്നാണ് വേദാന്തസിദ്ധാന്തം. ശ്രീ ശങ്കരഭഗവത്പാദർ പറയുന്നതു നോക്കുക:

*ശിവ ഏവ ഗുരുഃ സാക്ഷാത്*
*ഗുരുരേവ ശിവഃ സ്വയം*
*ഉഭയോരന്തരം കിഞ്ചിത്*
*ന ദ്രഷ്ടവ്യം മുമുക്ഷുഭിഃ*

സാക്ഷാത് ശിവൻതന്നെയാണ് ഗുരു; ഗുരുതന്നെയാണ് ശിവൻ. മുമുക്ഷുക്കൾ ഇവർക്കു തമ്മിൽ യാതൊരു ഭേദവും കാണാൻപാടില്ല. ഈ ഗുരുലാഭരഹസ്യമാണ് 'ബ്രഹ്മവിദുത്തമം' ഗുരും എന്ന ഭാഗംകൊണ്ട് ഗുരുദേവൻ വ്യക്തമാക്കുന്നത്.

## ശിഷ്യന്റെ പാകത

ഗുരുവിനെ കണ്ടെത്തിയാലും പോര, ബ്രഹ്മവിദ്യയ്ക്ക് തനിക്കർഹതയുണ്ടെന്ന് ശിഷ്യൻ ഗുരുവിനെ ബോദ്ധ്യപ്പെടുത്തണം. വിനയസമ്പന്നനും അർപ്പണബുദ്ധിയുള്ളവനുമായ ശിഷ്യനുമാത്രമേ ബ്രഹ്മവിദ്യ ഉപദേശിക്കാവൂ. പാകതവരാത്ത ദുഷ്ടബുദ്ധിക്ക് എത്ര വിവരിച്ചു കൊടുത്താലും ഈ പരമസത്യത്തെ ഗ്രഹിക്കാൻ കഴിയുന്നതല്ല. അങ്ങനെവരുമ്പോൾ അഹങ്കാരിയായ അയാൾ തെറ്റിദ്ധരിച്ചു അതിനെ പഴിപറയാൻ തുടങ്ങിയെന്നും വരും. പരമസത്യസ്വരൂപം ഈവിധം ദൂഷിതമാകാതിരിക്കുവാൻ വേണ്ടിയാണ് ഗുരുക്കന്മാർ ശിഷ്യബുദ്ധിയുടെ പാകതയെക്കുറിച്ച് ഇത്ര നിർബന്ധിക്കുന്നത്. എന്തായാലും ശിഷ്യൻ സാഷ്ടാംഗപ്രണാമം തുടങ്ങിയ ഉപചാരങ്ങൾകൊണ്ടും ഗുരുശുശ്രൂഷയിൽ കാണിക്കുന്ന താത്പര്യം കൊണ്ടും ഗുരുവിനെ പ്രസന്നനാക്കേണ്ടതാണ്. ബ്രഹ്മനിഷ്ഠനായ ഗുരുവിനു ആരുടേയും പ്രണാമമോ ശുശ്രൂഷയോ ആവശ്യമുള്ളതുകൊണ്ടല്ല; ശിഷ്യന്റെ വിനയവും ത്യാഗവും

ബോദ്ധ്യമാകാതെ സത്യനിഷ്ഠനായ ഗുരു വിദ്യ ഉപദേശിക്കുകയില്ല. ബ്രഹ്മ വിദ്യക്കർഹനായ ഒരുവനെ കിട്ടിയല്ലോ എന്നിങ്ങനെ ഗുരുവിനുണ്ടാകുന്ന സന്തോഷമാണിവിടത്തെ പ്രസന്നത. ഗുരുവിൽ ഈ പ്രസന്നതയുണ്ടാക്കാൻ കടമപ്പെട്ടവനാണ് ശിഷ്യൻ. ഇക്കാര്യമാണ് ഗുരുദേവൻ 'പ്രണതിസേവാദ്യൈ പ്രസന്നം' എന്ന ഭാഗം കൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്. ഗീതയിൽ ഭഗവാൻ അർജ്ജുനനോട് പറയുന്നതു നോക്കുക:–

*തദ്വിദ്ധി പ്രണിപാതേന*
*പരിപ്രശ്നേന സേവയാ*
*ഉപദേക്ഷ്യന്തി തേ ജ്ഞാനം*
*ജ്ഞാനിനസ്തത്ത്വദർശിനഃ* *ഭഗ.ഗീ 4.34*

അർജ്ജുന, ജ്ഞാനംകൊണ്ടേ കർമ്മബന്ധം അകലൂ. ഒന്നു ധരിച്ചോളൂ. ആ ജ്ഞാനം തത്ത്വം സാക്ഷാത്കരിച്ച ജ്ഞാനികളായ ഗുരുക്കന്മാർ നിനക്കു പദേശിക്കും. നീ സാഷ്ടാംഗം പ്രണമിച്ച് ശുശ്രൂഷിച്ച് അവരോടതു ചോദിച്ചു മനസ്സിലാക്കേണ്ടതാണ്.

**അന്വേഷണപ്രകാരം**

ഗുരു പ്രസന്നനായെന്നു കണ്ടാൽ ശിഷ്യൻ വിനയപുരസ്സരം തനിക്കറിയാനുള്ളതു ചോദിക്കണം. സ്വാമിൻ, പ്രഭോ എന്നു തുടങ്ങിയ സംബോധനകൾ ശിഷ്യന്റെ ഗുരുഭക്തിയും വിനയവും തെളിയിക്കുന്നവയാണ്. രണ്ട് ചോദ്യങ്ങൾക്ക് തൃപ്തികരമായ ഉത്തരം കിട്ടിയാൽ സത്യാന്വേഷണം അവസാനിക്കുന്നതാണ്. ഞാനാര്? ഈ പ്രപഞ്ചം എവിടെനിന്നുണ്ടായി? എന്നിവയാണാ ചോദ്യങ്ങൾ. ഈ രണ്ട് ചോദ്യങ്ങളിലും വച്ച് പ്രാധാന്യമർഹിക്കുന്നതു 'ഞാനാര്? എന്നചോദ്യമാണ്. ഞാനാര്? എന്ന ചോദ്യത്തിനു തൃപ്തികരമായ ഉത്തരം കണ്ടെത്തിക്കഴിഞ്ഞാൽ 'പ്രപഞ്ചമെവിടെനിന്നുണ്ടായി?' എന്ന ചോദ്യം അതോടെ പരിഹൃതമാവുന്നതാണ്. സത്യാന്വേഷണത്തിലെ കാതലായ ഈ അംശം വിസ്മരിക്കുന്നതു കൊണ്ടാണ് പുറമെ എത്രയൊക്കെ അന്വേഷിച്ചിട്ടും ഭൗതിക ശാസ്ത്രത്തിന് പരമസത്യം വെളിപ്പെടാതിരിക്കുന്നത്. അവനവന്റെ സ്വരൂപത്തെക്കുറിച്ച് വ്യക്തമായ ബോധമില്ലാത്തവർ മറ്റുള്ളവയെക്കുറിച്ചു എന്തറിയാനാണ്? എനിക്ക് എന്നെക്കുറിച്ചൊന്നുമറിഞ്ഞുകൂട; എങ്കിലും ഞാൻ മറ്റുള്ളവയുടെ രഹസ്യം തിരയുകയാണ് എന്നു പറയുന്നതു എത്ര അപഹാസ്യമാണ്. ശ്രീ നാരായണ ഗുരുദേവനെപ്പോലെ ഈ ചോദ്യത്തിനുത്തരം കണ്ടേ അടങ്ങൂ എന്നു തീരുമാനിച്ചിറങ്ങിയവർ അത് കണ്ടെത്തിയിട്ടുണ്ട്. അവർക്ക് പ്രപഞ്ചരഹസ്യവും സംശയമെന്യെ വെളിപ്പെട്ടിട്ടുണ്ട്. ബ്രഹ്മവിദ്യാപഞ്ചകമെന്നുള്ള ചെറുകൃതിതന്നെ ഇക്കാര്യം ഉറപ്പായി പ്രഖ്യാപിക്കുന്നു. ഞാനാര്? പ്രപഞ്ചമെവിടെനിന്നുണ്ടായി? എന്നീ ചോദ്യങ്ങളും അവയ്ക്ക് വ്യക്തമായുള്ള മറുപടിയുമാണ് എല്ലാ ഉപനിഷത്തുകളിലേയും വിഷയം. അങ്ങനെയുള്ള ഉപനിഷദ്വിദ്യ അഭ്യസിച്ചനുഭവിച്ചശേഷം അതിന്റെ സാരസംഗ്രഹം പകർന്നു വച്ചിരിക്കുന്നതാണ് ബ്രഹ്മവിദ്യാപഞ്ചകം. ബ്രഹ്മ

നിഷ്ഠനായ ഗുരുവിന്റെ സമീപത്തെത്തി വിനയസമ്പന്നനായ ശിഷ്യൻ സത്യത്തെ അന്വേഷിക്കേണ്ടവിധമാണ് 'പൃച്ഛേത് കോഹമിദം കുതോ ജഗദിതി സ്വാമിൻ വദ ത്വം പ്രഭോ' എന്ന ഭാഗം കൊണ്ട് ഗുരുദേവൻ വ്യക്തമാക്കിയിരിക്കുന്നത്.

### ഗുരുപ്രസാദം

ശിഷ്യന്റെ അർഹത തെളിഞ്ഞുകഴിഞ്ഞാൽ പിന്നെ ഗുരു ഒരു നിമിഷം പോലും അമാന്തിക്കുന്നതല്ല. ഉടനെതന്നെ ഉപദേശിക്കുകയായി. നേരത്തെ ചോദിച്ച രണ്ടു ചോദ്യങ്ങൾക്കുമുള്ള ഉത്തരമെന്ന രീതിയിലാണുപദേശം. ഇതിൽ ഞാനാര്? പ്രപഞ്ചം എവിടെനിന്ന്? എന്ന ചോദ്യങ്ങൾക്കുള്ള ഉത്തരമാണ് ബ്രഹ്മവിദ്യാപഞ്ചകത്തിലെ രണ്ടാം പദ്യം. അപഗ്രഥനമാണല്ലോ വസ്തുസത്യം കണ്ടുപിടിക്കുവാനുള്ള ശാസ്ത്രീയ മാർഗ്ഗം. ഒരാൾക്കു ഒരു സ്വർണ്ണഖനിയിൽ നിന്നും കുറേ അസംസ്കൃത സ്വർണ്ണം കിട്ടിയെന്നുകരുതുക. അയാൾ ആദ്യമായി അതിനെ പ്രത്യേകം പ്രത്യേകം വസ്തുക്കളായി അപഗ്രഥിക്കുന്നു. അപ്പോഴാണ് ശുദ്ധസ്വർണ്ണം വേർപെട്ടുകിട്ടുന്നത്. അതുപോലെ ഒരു വ്യക്തിയുടെ സ്വരൂപം കണ്ടെത്തുവാൻ ആദ്യമായി വ്യക്തിയെ അപഗ്രഥിക്കേണ്ടതാണ്. അപഗ്രഥനം കൊണ്ട് ഏതെല്ലാം ഘടകങ്ങൾ ചേർന്നാണ് വ്യക്തി രൂപം കൊണ്ടിരിക്കുന്നതെന്ന് കാണാൻ കഴിയും. ഘടകങ്ങൾ ഇങ്ങനെ വേർതിരിയുന്നതോടെ വ്യക്തിയുടെ സ്വരൂപമായ ഘടകം ഏതെന്നു തെളിയുന്നതാണ്. മറ്റുള്ളവയെല്ലാം ആ സ്വരൂപത്തോട് തൽക്കാലം ഒട്ടി നിൽക്കുന്നവയാണെന്നും കാണാൻ കഴിയും. ഒട്ടിനില്ക്കുന്നവയെ എപ്പോൾ വേണമെങ്കിലും എടുത്തുമാറ്റാവുന്നതാണല്ലോ. ശ്രീ നാരായണഗുരുദേവനെപ്പോലെയുള്ളവർ അപഗ്രഥനം കൊണ്ട് ഇങ്ങനെ വ്യക്തിസ്വരൂപം കണ്ടെത്തിയവരാണ്. ശാശ്വതമായ വ്യക്തിസ്വരൂപത്തിൽ അതിനെ മറച്ചുകൊണ്ട് ഒട്ടിനിന്നിരുന്ന ഘടകങ്ങളെ അവർക്ക് മാറ്റിക്കാണാനും കഴിഞ്ഞു. അതോടെ ലോകത്തു വേർതിരിഞ്ഞുനിൽക്കുന്ന എല്ലാ നിലനില്പിന്റേയും രഹസ്യം അവർക്ക് സ്പഷ്ടമായി തെളിയുകയും ചെയ്തു. ഉജ്ജ്വലമായ ഈ സത്യദർശനത്തിന്റെ അടിത്തറയിൽ നിന്നുകൊണ്ടാണ് ഗുരുദേവൻ ഞാനാര്? എന്ന ശിഷ്യന്റെ ചോദ്യത്തിന്ന് ഉത്തരം പറയുന്നത്. ഈ ഉത്തരത്തിൽ വ്യക്തമായി രണ്ടംശങ്ങൾ കാണാം. ചോദ്യകർത്താവായ ശിഷ്യന്റെ ശാശ്വതമായ സ്വരൂപം എന്തെന്നു വെളിപ്പെടുത്തുന്നതാണ് ആദ്യഭാഗം. ശാശ്വതമായ ഭാഗത്തോട് ഒട്ടിച്ചേർന്നുനിൽക്കുന്നവയും എടുത്തുമാറ്റാവുന്നവയുമായ ഘടകങ്ങൾ ഏതൊക്കെയെന്നാണ് അടുത്തഭാഗം വ്യക്തമാക്കുന്നത്. രണ്ടാം പദ്യത്തിന്റെ പൂർവ്വാർദ്ധത്തിൽ ഈ രണ്ടും വേർതിരിച്ചു കാണിക്കുന്നു. ഉത്തരാർദ്ധത്തിൽ ഈ രണ്ടംശങ്ങളുടേയും യഥാർത്ഥസ്ഥിതിയെന്തെന്ന് വിവരിക്കുകയും ചെയ്യുന്നു. പദ്യം വ്യാഖ്യാനിച്ചു കഴിയുമ്പോൾ ഇക്കാര്യങ്ങൾ സുവ്യക്തമാകുന്നതാണ്.

2 ത്വം ഹി ബ്രഹ്മ നചേന്ദ്രിയാണി ന മനോ
ബുദ്ധിർന്ന ചിത്തം വപുഃ

പ്രാണാഹങ്കൃതയോ൯ന്യദപ്യസദവി-
ദ്യാകല്പിതം സ്വാത്മനി
സർവ്വം ദൃശ്യതയാ ജഡം ജഗദിദം
ത്വത്തഃ പരം നാന്യതോ
ജാതം ന സ്വതഏവ ഭാതി മൃഗതൃ-
ഷ്ണാഭം ദരീദൃശ്യതാം.

ത്വം ബ്രഹ്മ ഹി – നീ ബ്രഹ്മം തന്നെയാണ്; ന ച ഇന്ദ്രിയാണി – ഇന്ദ്രിയങ്ങളല്ല; ന മനോബുദ്ധിഃ – മനസ്സും ബുദ്ധിയുമല്ല; ന ചിത്തം വപുഃ– ചിത്തവും ശരീരവുമല്ല; അന്യദ്പ്രാണാഹങ്കൃതയാഃ അപി–മറ്റ് പ്രാണൻ അഹങ്കാരം മുതലായവയും; അസത്– ഇല്ലാത്തവയാണ്; സ്വാത്മനി അവിദ്യാ കല്പിതം – സ്വരൂപമായ ആത്മാവിൽ അവിദ്യാകല്പിതങ്ങൾ മാത്രമാണ്; ഇദം സർവ്വം ജഗത് – ഈ സകല ജഗത്തും; ദൃശ്യതയാ ജഡം – ദൃശ്യമായിരിക്കുന്നതുകൊണ്ടുതന്നെ ജഡമാണ്; ത്വത്തഃ പരം – നിന്നിൽ നിന്നും വേറിട്ട്; അന്യതോ ന ജാതം– മറ്റൊന്നിൽനിന്നും ഉണ്ടായതല്ല; സ്വതഏവ ന ഭാതി – സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നതല്ല തന്നെ; മൃഗതൃഷ്ണാഭം ദരീദൃശ്യതാം – മരുഭൂമിയിലെ കാനൽജലം പോലെയാണിതെന്ന് ചിന്തിച്ചറിയുക.

അല്ലയോ ശിഷ്യാ, നീ ബ്രഹ്മം തന്നെയാണ്. നീ ഇക്കാണുന്ന ഇന്ദ്രിയങ്ങളല്ല. ഈ മനസ്സും ബുദ്ധിയും നീയല്ല. ചിത്തവും ശരീരവും നീയല്ല. ഇവയെക്കൂടാതെ പ്രാണൻ, അഹങ്കാരം തുടങ്ങി വേറെ പലതും കാണപ്പെടുന്നുണ്ടല്ലോ; അവയെല്ലാം നിന്റെ സ്വരൂപമായ ആത്മാവിൽ അവിദ്യാകല്പിതങ്ങളായ കാഴ്ചകൾമാത്രമാണ്. ദൃശ്യമായതുകൊണ്ടുതന്നെ അതായത് കാണപ്പെടുന്ന വസ്തുവായതുകൊണ്ടുതന്നെ ഇക്കാണുന്ന എല്ലാ ജഗത്തും ജഡമാണ്. നിന്നിൽനിന്നും അന്യമായ മറ്റൊന്നിൽ നിന്നും ഉണ്ടായതല്ല ഇത്. ഇതിന് സ്വതന്ത്രമായി പ്രകാശിക്കാനുള്ള കഴിവുതന്നെയില്ല. ഇത് നിന്നിൽ മരുഭൂമിയിലെ കാനൽജലം പോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്നതാണെന്ന് ചിന്തിച്ചറിയൂ.

### വ്യക്തിഘടകങ്ങൾ

വ്യക്തിയെ അപഗ്രഥിച്ച് സ്വരൂപം കണ്ടെത്തുന്നതാണ് സത്യാന്വേഷണമെന്ന് നാം മുൻപു ചർച്ചചെയ്തുവല്ലോ. അപഗ്രഥനഫലമായുണ്ടാകുന്ന സ്വരൂപദർശനമാണ് രണ്ടാം പദ്യത്തിന്റെ പൂർവ്വാർദ്ധത്തിൽ വ്യക്തമാക്കിയിരിക്കുന്നത്? എന്തെല്ലാമാണ് വ്യക്തിഘടകങ്ങൾ? അതിലേതാണ് സ്വരൂപം? ആത്മാവ് അഥവാ ബ്രഹ്മം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, ചിത്തം, ദേഹം, പ്രാണൻ, അഹങ്കാരം ഇത്രയുമാണ് ഒരു വ്യക്തിയെ അപഗ്രഥിച്ചു നോക്കുമ്പോൾ കിട്ടുന്ന ഘടകങ്ങൾ. അല്പം ചിന്താശക്തിയുള്ള ആർക്കും സ്വന്തം വ്യക്തിത്വത്തെ അപഗ്രഥിച്ച് ഈ ഘടകങ്ങളെ വേർതിരിച്ചു കാണാൻ കഴിയും. ഒരു ജിജ്ഞാസുവിന് ഇവയിൽ ഒരുപക്ഷേ പെട്ടെന്നു കണ്ടെത്താൻ കഴിയാത്ത ഘടകം ആത്മാവ് അഥവാ ബ്രഹ്മം മാത്രമേയുള്ളൂ. മറ്റെല്ലാം പ്രത്യക്ഷത്തിൽ അനുഭവവിഷയം തന്നെയാണ്. അഹങ്കാരം, ചിത്തം, ബുദ്ധി, മനസ്സ്, എന്നിവ നാലും അന്തഃകരണത്തിന്റെ വകഭേദങ്ങളാണ്. ഞാൻ കർമ്മം

ചെയ്യുന്നു, ഞാൻ സുഖിക്കുന്നു, ഞാൻ ദുഃഖിക്കുന്നു, ഞാൻ കേമനാണ്, ഇതൊക്കെ എന്റേതാണ് എന്നിങ്ങനെ ആത്മാവിൽ കർത്തൃത്വം, ഭോക്തൃത്വം, അഭിമാനം, സ്വത്വം എന്നിവ ആരോപിക്കുമ്പോഴാണ് അഹങ്കാരം രൂപം പ്രാപിക്കുന്നത്. ഈ അഹങ്കാരം മുൻപറഞ്ഞ കർത്തൃത്വാദിഭാവങ്ങളിൽപെട്ട് ചിലപ്പോൾ കോപതാപങ്ങളും സ്നേഹകാരുണ്യങ്ങളും അനുഭവിച്ച് വികാരപ്പെടുന്നു. ഈ വികാരങ്ങളുടെ അനുഭവദശയാണ് ചിത്തമെന്നറിയപ്പെടുന്നത്. ഇതു ചെയ്യാം, ഇതു ചെയ്യാൻപാടില്ല, ഇതു ധർമ്മമാണ്, ഇതധർമ്മമാണ് എന്നു തുടങ്ങിയ തീരുമാനങ്ങളുടെ സ്ഥിതിയിലെത്തിനിൽക്കുന്ന അനുഭവമാണ് ബുദ്ധി. നന്മതിന്മകളോ ധർമ്മാധർമ്മങ്ങളോ തീരുമാനിക്കാൻ കഴിയാതെ സംശയഗ്രസ്തമായി സങ്കല്പശതങ്ങളിൽപെട്ടുഴലുന്ന അനുഭവദശയാണ് മനസ്സ്. അന്തഃകരണത്തിന്റെ വിവിധ ഭാവങ്ങളാണ് ഈ നാലനുഭവ ദശകളും. ഇങ്ങനെ വികാര വിചാരങ്ങൾകൊണ്ട് നിറഞ്ഞ അന്തഃകരണത്തിന് പുറമെ വന്ന് ജഡദൃശ്യങ്ങളെ ഗ്രഹിക്കുവാനുള്ള ഉപകരണങ്ങളാണ് ഇന്ദ്രിയങ്ങൾ. ഇന്ദ്രിയങ്ങളോട് കൂടിച്ചേർന്ന് അന്തഃകരണത്തിന് സുഖദുഃഖങ്ങൾ അനുഭവിക്കാനുള്ള ഉപകരണമാണ് ദേഹം. മാംസമയമായ ബാഹ്യശരീരത്തെയും അന്തഃകരണത്തെയും ചലിപ്പിച്ചുകൊണ്ടിരിക്കുന്ന ശക്തിപ്രവാഹമാണ് പ്രാണൻ. ഈ ശക്തിപ്രവാഹരൂപത്തിലുള്ള പ്രാണന്റെ ഉറവിടമാണ് ആത്മാവ് അഥവാ ബ്രഹ്മം. ഇനി വ്യക്തിയുടെ ഉത്പത്തിക്രമം നമുക്കൊന്നു പരിശോധിക്കാം. ആത്മസ്വരൂപമായി വിളങ്ങുന്ന ബ്രഹ്മം, അതിൽ നിന്നും ശക്തിപ്രവാഹരൂപത്തിലുള്ള പ്രാണൻ, പ്രാണചലനത്തോടെ കർത്തൃത്വഭോക്തൃത്വാദ്യഭിമാനിയായ അഹങ്കാരം, തുടർന്നു ചിത്തബുദ്ധിമനോരൂപമായ അന്തഃകരണത്തിന്റെ പൂർണ്ണ ഭാവം, ദേഹം, ബാഹ്യേന്ദ്രിയങ്ങൾ, ഈ ക്രമം പരിശോധിച്ചാൽ ഒരു കാര്യം വ്യക്തമാവും. പ്രാണചലനം മുതൽ ഇങ്ങോട്ടുള്ളവയെല്ലാം ആത്മസ്വരൂപത്തിൽ ഉണ്ടായി മറയുന്ന കാഴ്ചകളാണ്. ഇവ ഉണ്ടാകാൻ തുടങ്ങുന്നതിനുമുമ്പ് ആത്മാവുണ്ടായിരുന്നു. ഇവ പ്രകടമായി പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോഴും ആത്മാവിലാണവ നിലനിൽക്കുന്നത്. ഇനി ഇവയെല്ലാം മാഞ്ഞുമറഞ്ഞാലും ആത്മസ്വരൂപം നിലനിൽക്കും. അപ്പോൾ ആത്മാവു മാത്രമാണ് നിത്യവസ്തു. പ്രാണൻ തുടങ്ങി ദേഹം വരെയുള്ള മറ്റു ഘടകങ്ങൾ അതിൽ ഉണ്ടായി മറയുന്ന കാര്യങ്ങൾ മാത്രം. ഒരു നടൻ വേഷവിധാനങ്ങൾ വച്ചുകെട്ടുന്നതുപോലെ ആത്മാവിനു വേണമെങ്കിൽ പ്രാണൻ തുടങ്ങിയ വേഷങ്ങളെ തന്നിൽ വച്ചുകെട്ടി സൂര്യചന്ദ്രമനുഷ്യപക്ഷിമൃഗാദിവ്യക്തികളുടെ രൂപം കൈക്കൊണ്ട് സംസാരനാടകത്തിൽ ലീലയാടാം. വേണ്ടെങ്കിൽ പ്രാണാദി വേഷവിധാനങ്ങളെ വലിച്ചെറിഞ്ഞിട്ട് നിത്യമുക്തമായ ബ്രഹ്മവസ്തുവായി നിലനില്ക്കാം. പ്രാണാദിവേഷങ്ങൾ വച്ചുകെട്ടിയാൽ ബന്ധം. അവയെ ദൂരെ വലിച്ചെറിഞ്ഞാൽ മോക്ഷം. ഇതാണ് ബന്ധമോക്ഷനിയമം.

### ത്വം ഹി ബ്രഹ്മ

ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള ഋഷിമാർ അവരുടെ സത്യമായ സ്വരൂപം ബ്രഹ്മമാണെന്നു കണ്ടെത്തി. പ്രാണൻവരെയുള്ള ഘടകങ്ങളെ ഏടു

ത്തുമാറ്റിയും വീണ്ടും ഉണ്ടാക്കി ചേർത്തുമാണ് അവർ ഈ രഹസ്യം കണ്ടു പിടിച്ചത്. ഇവയെ ഉണ്ടാക്കുകയും അഴിക്കുകയും ചെയ്യുന്ന ബോധവസ്തു വായ ആത്മാവിന് സ്വയം ഇല്ലാതാകാനോ ഉണ്ടായിവരാനോ ഇടമില്ലെന്നും അവർ കണ്ടു. അതുകൊണ്ടാണ് ആത്മാവു മാത്രം നിത്യമെന്നും മറ്റുള്ളവ യൊക്കെ അനിത്യമെന്നും അവർ തീരുമാനിച്ചത്. ഈ ആത്മസാക്ഷാത്കാ രത്തോടെ മറ്റൊരു കാര്യം കൂടി അവർക്കു തെളിഞ്ഞു. സ്വന്തം വ്യക്തിത്വ ത്തിന് ആശ്രയമായ ആത്മവസ്തുതന്നെയാണ് പ്രപഞ്ചഘടകങ്ങളായി കാണുന്ന എല്ലാ ദൃശ്യങ്ങൾക്കും പരമാശ്രയമായ സത്ത. മനുഷ്യ ബുദ്ധിക്ക് ഈ സത്യത്തെ സാക്ഷാത്ക്കരിക്കാനുള്ള പ്രത്യേകകഴിവുണ്ടെന്നും തെളി ഞ്ഞു. ഈ സാക്ഷാത്കാരങ്ങളുടെ പരിണതഫലമാണ് ശിഷ്യന്റെ ഞാനാര്? എന്ന ചോദ്യത്തിനുള്ള ഉത്തരം. 'ത്വം ബ്രഹ്മ ഹി' നീ ബ്രഹ്മം തന്നെയാണ് എന്നത്രേ സംശയരഹിതമായ മറുപടി. ബ്രഹ്മവിദ്യാപഞ്ചകത്തിലെ മൂന്നാം പദ്യം വ്യാഖ്യാനിക്കുമ്പോൾ ബ്രഹ്മസ്വരൂപം നമുക്ക് പൂർണ്ണമായി വെളിപ്പെട്ടു കിട്ടുന്നതാണ്.

## അദ്ധ്യാരോപവും അപവാദവും

ഒരു നടൻ വേഷം കെട്ടുന്നതുപോലെയാണ് ബോധസ്വരൂപനായ ആത്മാവ് സൂക്ഷ്മവും സ്ഥൂലവുമായ ജഡാംശങ്ങളെ തന്നിൽ ആരോപിച്ച നുഭവിക്കുന്നതെന്ന് നാം കണ്ടുവല്ലോ. വേഷം കെട്ടിക്കഴിയുമ്പോൾ നടൻ വേഷത്തിനനുസരിച്ച കഥാപാത്രമായതുപോലെ തോന്നുന്നു എന്നാൽ നടൻ ഒരിക്കലും കഥാപാത്രമായി മാറുന്നില്ലെന്നുള്ളതാണ് വാസ്തവം. രാവണന്റെ വേഷം കെട്ടിയാടുന്ന നടൻ ഒരിക്കലും രാവണനായിത്തീരുന്നില്ലെന്നറിയാൻ പ്രയാസമില്ലല്ലോ. വേഷങ്ങൾ കേവലം രാവണനെന്ന തോന്നലുളവാക്കുന്നു. രാവണനായി നടിച്ചുകൊണ്ടിരിക്കുമ്പോഴും വാസ്തവത്തിലുള്ളതു നടൻമാ ത്രം. അതുപോലെ പ്രപഞ്ചനാടകത്തിലെ ആത്മനടൻ പ്രാണൻ, അഹങ്കാ രം, ചിത്തം, ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ, ദേഹം എന്നീ വേഷങ്ങൾ സ്വയം നിർമ്മിച്ച് തന്നിൽ ചേർത്തുവച്ച് നടിക്കുമ്പോഴാണ് സൂര്യചന്ദ്രമനുഷ്യപക്ഷിമൃ ഗാദി വിവിധവേഷങ്ങൾ രംഗത്തുള്ളതുപോലെ കാണപ്പെടുന്നത്. വാസ്തവ ത്തിലുള്ളത് ആത്മനടൻ മാത്രം. ആത്മനടൻ പ്രാണാദി വിവിധ വേഷങ്ങൾ വച്ചുകെട്ടി പ്രപഞ്ചദൃശ്യങ്ങളായി പ്രകാശിക്കുന്ന പ്രവൃത്തിക്കു വേദാന്തത്തിൽ *അദ്ധ്യാരോപം* എന്നാണ് പറയുന്നത്. ആത്മാവിൽ വാസ്തവത്തിലില്ലാത്ത ദൃശ്യങ്ങളെ തൽക്കാലത്തേയ്ക്കാരോപിച്ചനുഭവിക്കുന്നതാണ് അധ്യാരോപം. നടൻ കഥാപാത്രമായി അഭിനയിക്കുമ്പോഴും ഉള്ളതു നടൻ മാത്രമാണ്. വേഷ ങ്ങൾ അഴിച്ചു മാറ്റി നോക്കുമ്പോഴാണ് ഈ വസ്തുത തെളിയുന്നത്. രാവ ണന്റെ തോന്നലുളവാക്കിയ കിരീടവും കച്ചയും അങ്ങനെ ഓരോന്നായി എടു ത്തുമാറ്റി പരിശോധിച്ചു നോക്കിയാൽ അവിടെയെങ്ങും രാവണനെ കാണ്മാ നുണ്ടാവില്ല. വേഷങ്ങൾ മാറ്റിക്കഴിയുമ്പോൾ നടൻശേഷിക്കുകയും ചെയ്യും. അതുപോലെ ഓരോ പ്രപഞ്ച ദൃശ്യത്തേയും അപഗ്രഥിക്കുമ്പോൾ കിട്ടുന്ന ദേഹാദിഘടകങ്ങളെ പ്രത്യേകം പ്രത്യേകം പരിശോധിച്ചാൽ അവിടെങ്ങും

മനുഷ്യനെയോ പക്ഷിയെയോ ഒന്നും കാണാനുണ്ടാവില്ല. ഘടകങ്ങൾ പരിശോധിച്ചു മാറ്റിക്കഴിയുമ്പോൾ ആത്മാവുമാത്രം നിത്യമുക്തമായി ശേഷിക്കുന്നത് കാണാറാകും. ഒരു ജിജ്ഞാസു തന്റെ വ്യക്തിത്വത്തിന്റെ പരിശോധനയിൽ വേർതിരിയുന്ന ഘടകങ്ങളെ ഇതു ഞാനല്ല, ഇതു ഞാനല്ല എന്നു നിഷേധിച്ചു തള്ളുന്ന പ്രവൃത്തിക്കാണ് വേദാന്തം. '*അപവാദം*' എന്നു പറയുന്നത് *നേതി നേതി പ്രക്രിയ* എന്നാണ് ഉപനിഷത്തുകളിൽ ഇതറിയപ്പെടുന്നത്. ഒരു ജിജ്ഞാസു ധ്യാനമനനങ്ങളിൽകൂടി ഞാൻ ഇന്ദ്രിയങ്ങളല്ല, ഞാൻ ദേഹമല്ല, എന്നിങ്ങനെ പ്രാണൻവരെയുള്ള ഘടകങ്ങളെ നിഷേധിച്ചു തള്ളുന്നു. ഒടുവിൽ നിഷേധിച്ചു തള്ളാൻ വയ്യാത്തവണ്ണം ശുദ്ധബോധസ്വരൂപമായി ജിജ്ഞാസുവിന്റെ ആത്മാവ് അവശേഷിക്കുന്നു. ഇതത്രേ *ആത്മസാക്ഷാത്കാരം*. ഒരു സാധകൻ ധ്യാനമനനങ്ങളിൽ കൂടി അനുഷ്ഠിക്കേണ്ട ഈ അപവാദപ്രക്രിയ തന്നെയാണ് നീ ഇന്ദ്രിയങ്ങളല്ല, മനസ്സും ബുദ്ധിയുമല്ല, എന്നിങ്ങനെ ഒരു നിഷേധപരമ്പരകൊണ്ട് ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്. താനല്ലാത്തതിനെയൊക്കെ നിഷേധിച്ചു തള്ളുന്നതാണപവാദം.

### ഇന്ദ്രിയാദി അസത്താണ്.

ഇന്ദ്രിയങ്ങൾ മുതൽ പ്രാണൻവരെ വിവിധ ഘടകങ്ങൾ ആത്മാവിൽ ഇടക്കാലത്ത് കൂട്ടിച്ചേർക്കപ്പെട്ടവയാണെന്ന് നാം കണ്ടുവല്ലോ. ഇങ്ങനെ അല്പകാലത്തേക്ക് കൂട്ടിച്ചേർക്കപ്പെടുന്നവയെയാണ് വേദാന്തം അസത്ത് അഥവാ മിഥ്യ എന്നു പറയുന്നത്. ആത്മാവിൽ ഇന്ദ്രിയങ്ങൾ തുടങ്ങിയ ഘടകങ്ങളൊന്നും തന്നെ മുൻപുണ്ടായിരുന്നില്ല. ആത്മാവ് സ്വരൂപം പൂർണ്ണമായി സാക്ഷാത്കരിക്കുന്നതോടെ ഇവ ഇനിമേൽ ഇല്ലാതാവുകയും ചെയ്യും. അപ്പോൾ നേരത്തെ ഇല്ലാതിരുന്നവയും ഇനിമേൽ ഇല്ലാതാവുന്നവയുമാണ് ഇന്ദ്രിയാദിഘടകങ്ങൾ. ശ്രീ നാരായണ ഗുരുദേവനെപ്പോലെയുള്ള ഋഷീശ്വരന്മാർ ആത്മസ്വരൂപം സാക്ഷാത്കരിച്ച് കണ്ടറിഞ്ഞ അനുഭവമാണിത്. മുൻപില്ലാതിരുന്നതും ഇനിമേൽ ഇല്ലാതാവുന്നതും ഇടയ്ക്ക് അല്പകാലം മാത്രം ഉണ്ടെന്നു തോന്നുന്നതുമായ കാഴ്ചയാണ് *മിഥ്യ അഥവാ അസത്ത്*. വാസ്തവത്തിൽ ഉണ്ടെന്നു തോന്നിക്കൊണ്ടിരിക്കുമ്പോഴും അവ ഇല്ലെന്നുള്ളതാണ് വസ്തുത. ആത്മാവിനെ മനുഷ്യ പക്ഷിമൃഗാദി വിവിധ രൂപത്തിൽ പ്രദർശിപ്പിക്കുന്ന ഈ അസത്ഘടകങ്ങളുടെ മുഴുവൻ രഹസ്യം വെളിപ്പെടുത്താനാണ് ഗുരുദേവൻ പ്രാണാഹങ്കാരം തുടങ്ങി മറ്റുമെല്ലാം അസത്താണ് എന്നു പ്രഖ്യാപിച്ചത്.

### അസത്ത് അവിദ്യാകല്പിതമാണ്

അപ്പോൾ നിത്യസത്തയായ ആത്മാവ്, അതിൽ വന്നും പോയുമിരിക്കുന്ന ഇന്ദ്രിയാദി അസത്ഘടങ്ങൾ ഇങ്ങനെ നമുക്ക് അപഗ്രഥനംകൊണ്ട് ഓരോ പ്രപഞ്ചദൃശ്യത്തെയും രണ്ടായി തരംതിരിക്കാമെന്നു കണ്ടുവല്ലോ. ജിജ്ഞാസുവിന് തന്റെ വ്യക്തിത്വത്തിൽ ഈ തരംതിരിവ് അല്പം ചിന്തിക്കുമെങ്കിൽ വ്യക്തമായി തെളിയുന്നതാണ്. ഇവിടെ ഒരു ചോദ്യമുദിക്കുന്നു. നിത്യസത്യ

മായ ആത്മവസ്തുവിൽ പ്രാണൻ തുടങ്ങിയ അസത്ഘടകങ്ങൾ അല്പകാലത്തേക്കെങ്കിലും ഉണ്ടെന്നു തോന്നാനെന്താണ് കാരണം? ഈ ചോദ്യത്തിനുത്തരമാണ് ഗുരുദേവൻ 'സ്വാത്മനി അവിദ്യാകല്പിതം' എന്നു പറഞ്ഞിരിക്കുന്നത്. ആത്മാവിൽ വാസ്തവത്തിലില്ലാതിരിക്കെ *അവിദ്യ*കൊണ്ട് ഉണ്ടെന്നു തോന്നുന്നവയാണ് പ്രാണാദിഘടകങ്ങൾ. എന്താണവിദ്യ? ആത്മാവിന്റെ സ്വരൂപവിസ്മൃതിയാണവിദ്യ. ആത്മാവ് താൻ അദ്വയവും അഖണ്ഡവുമായ ആനന്ദസത്തയാണെന്നുള്ള കാര്യം അല്പനേരത്തേക്ക് മറന്നുപോകുന്നതാണവിദ്യ. ഈ മറവികൊണ്ട് നഷ്ടമൊന്നും വിശേഷിച്ചുണ്ടാകുന്നില്ല. മറന്നുപോയി എന്നുവച്ച് വസ്തുസ്ഥിതി നഷ്ടപ്പെടുകയില്ലെന്നു തീർച്ചയാണല്ലോ. എപ്പോൾ വേണമെങ്കിലും മറവിയിൽ നിന്നും മോചിച്ചു സ്വരൂപബോധം വീണ്ടെടുക്കാവുന്നതാണ്. ആനന്ദഘനവും ബോധസ്വരൂപവുമായ ആത്മാവിൽ എന്തുകൊണ്ടീ മറവി സംഭവിച്ചു എന്നുള്ളതാണ് മറ്റൊരു ചോദ്യം. ഈ ചോദ്യത്തിനുള്ള ഉത്തരം മാത്രം മറവിയെ അകറ്റിക്കഴിയുമ്പോഴേ ലഭിക്കൂ. അപ്പോഴും മറവിയുടെ കാരണം പൂർണ്ണമായി തെളിഞ്ഞെന്നുവരില്ല. എങ്കിലും അപ്പോൾ മറവി തന്നെ ഇതേ വരെ വേണ്ടാത്ത ഒരു ഭ്രമത്തിലകപ്പെടുത്തുകയാണ് ചെയ്തതെന്ന് അനുഭവിക്കാൻ കഴിയും. മറവിയുടെ കാരണം പൂർണ്ണമായി വെളിപ്പെടാതിരിക്കുന്നത് ഒരു കഴിവില്ലായ്മയല്ലേയെന്നു ശങ്കിക്കാനില്ല. എല്ലാ മറവികളുടെയും സ്വഭാവം ഇതാണ്. ചിലർ മടിയിൽ താക്കോൽ സൂക്ഷിച്ചു വച്ചുകൊണ്ട് താക്കോൽ തിരയുന്നതു നാം കാണാറില്ലേ? തിരച്ചിലിൽ അവരാരെയെല്ലാം പഴിപറയുന്നു. എന്തെല്ലാം കോലാഹലം കാണിക്കുന്നു. ഈ കോലാഹലങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ മറവിസംഭവിച്ചു എന്നു തന്നെ ബോധമില്ലാത്തതുകൊണ്ട് അതിന്റെ കാരണം കണ്ടുപിടിക്കുന്ന പ്രശ്നമേ ഉദിക്കുന്നില്ല. ഭ്രമം തീർന്ന് താക്കോൽ മടിയിൽ തന്നെ ഉണ്ട് എന്നു കണ്ടുപിടിക്കുമ്പോഴുണ്ടാകുന്ന ശാന്തിയും സംതൃപ്തിയും അവർണ്ണനീയമാണ്. പക്ഷെ അപ്പോഴും താൻ എന്തുകൊണ്ടു മറന്നുപോയി എന്ന ചോദ്യത്തിനുത്തരം കണ്ടുപിടിക്കാൻ ശ്രമിച്ചാൽ വ്യക്തമായി അതു കിട്ടുന്നതല്ല. മറവിമാറി ഭ്രമമകന്നാൽ മറവിയില്ലാത്തതുകൊണ്ടു തന്നെ അതിന്റെ കാരണത്തെക്കുറിച്ചന്വേഷിക്കാൻ പിന്നെ അധികമാരും മിനക്കെടാറുമില്ല. ആത്മാവിനുണ്ടാകുന്ന സ്വരൂപവിസ്മൃതിയുടെ രൂപത്തിലുള്ള അവിദ്യയുടെ കഥയും ഏതാണ്ടിതുപോലെ തന്നെയാണ്. അവിദ്യയെയും ഭ്രമത്തെയും ഒഴിച്ചുമാറ്റാം. പക്ഷെ അവിദ്യയിലും ഭ്രമത്തിലും പെട്ടുനിന്നുകൊണ്ട് അതിന്റെ കാരണം തിരഞ്ഞാൽ കിട്ടുന്നതല്ല. ശ്രീനാരായണഗുരു ദേവനെപ്പോലെയുള്ള സത്യദർശികൾ അവിദ്യാഭ്രമത്തെ പൂർണ്ണമായി ഒഴിച്ചുമാറ്റിയിട്ട് കണ്ടെത്തിയ ജീവിതരഹസ്യമാണിത്. ഈ അവിദ്യയെത്തന്നെയാണ് അജ്ഞാനമെന്നും, മായയെന്നും, പ്രകൃതിയെന്നുമൊക്കെ വേദാന്തശാസ്ത്രം വിവരിക്കുന്നത്. ആത്മസത്തയിൽ അവിദ്യ രണ്ടുതരത്തിലാണ് പ്രവർത്തിക്കുന്നത്. ആദ്യമായി അഖണ്ഡവും അദ്വയവുമായ ആത്മസ്വരൂപത്തെ അതു മറയ്ക്കുന്നു. ഇതാണ് അവിദ്യയുടെ ആവരണശക്തി. അവിദ്യയുടെ ഈ ആവരണശക്തി സകലമനുഷ്യരും ഉറക്കത്തിൽ അനുഭവിച്ചറിയുന്നു. ബോധത്തെ ഒരിരുട്ടു പാടെ മറച്ചുകളയുന്നതാണല്ലോ ഉറ

ക്കം. ഉറക്കത്തിൽ യാതൊരറിവും അവശേഷിക്കുന്നില്ലെന്നുള്ളത് അനുഭവമാണല്ലോ. ആത്മാവിൽ നേരത്തെ ഇല്ലാതിരുന്ന ചില പുതിയ കാഴ്ചകളെ ഉണ്ടാക്കിക്കാണിക്കുകയാണ് അവിദ്യയുടെ രണ്ടാമത്തെ പ്രവർത്തനം. ഇതിനാണ് വിക്ഷേപശക്തിയെന്നു പറയുന്നത്. അഖണ്ഡമായ ആത്മസ്വരൂപത്തെ മറച്ചുകളഞ്ഞിട്ടു അവിദ്യ അതിൽ ക്രമേണ പ്രാണൻ, അഹങ്കാരം, ചിത്തം തുടങ്ങിയ ഘടകങ്ങളെ ഉണ്ടാക്കിക്കാണിക്കുന്നു. ഒരൈന്ദ്രജാലികൻ തന്റെ ശക്തികൊണ്ട് പദാർത്ഥങ്ങളെ ഉണ്ടാക്കിക്കാണിക്കുന്നതുപോലെയാണ് അവിദ്യയുടെ പ്രവർത്തനം. ഐന്ദ്ര ജാലികൻ ശക്തി പിൻവലിച്ചാൽ പദാർത്ഥങ്ങൾ മാഞ്ഞു മറയും. അതുപോലെ അഖണ്ഡാനന്ദസ്വരൂപമായ ആത്മാവു ആത്മവിസ്മൃതിയുടെ രൂപത്തിലുള്ള അവിദ്യയെ ഒഴിച്ചുമാറ്റിയാൽ അതോടെ അവിദ്യാനിർമ്മിതങ്ങളായ പ്രാണാദിഘടകങ്ങളും വഴിമാറിത്തരും. ആത്മസ്വരൂപം അനന്താദ്വയ ബ്രഹ്മമായി തെളിഞ്ഞുവിളങ്ങുകയും ചെയ്യും. ശ്രീനാരായണഗുരുദേവൻ അവിദ്യയെ മാറ്റി ഈ വസ്തു രഹസ്യം നിരന്തരം അനുഭവിച്ചു ജീവിച്ചയാളാണ്. സാക്ഷാത്കാരത്തോടെ അദ്ദേഹത്തിന് തെളിഞ്ഞ കാര്യമാണ് ശ്ലോകത്തിൽ പ്രഖ്യാപിക്കുന്നത് – പ്രാണൻ തുടങ്ങി ദേഹംവരെയുള്ള ഘടകങ്ങൾ 'ആത്മസ്വരൂപത്തിൽ അവിദ്യാകല്പിതങ്ങളാണ്' എന്ന്. അവിദ്യയുടെ തല്ക്കാലസൃഷ്ടികളായതുകൊണ്ടുതന്നെ അവ മിഥ്യാദർശനങ്ങളാണെന്നും സ്പഷ്ടം.

### ദൃക്കും ദൃശ്യവും

ഞാനാര്? എന്ന ചോദ്യത്തിനുള്ള വ്യക്തമായ മറുപടിയാണ് നാം ഇതുവരെ ചർച്ചചെയ്തത്. ജഗത്തെവിടെ നിന്നുണ്ടായി? എന്ന ചോദ്യത്തിനുള്ള ഉത്തരമാണ് ശ്ലോകത്തിലെ ഉത്തരാർദ്ധം. ആദ്യമായി ജഗത്തിന്റെ സ്വരൂപമെന്തെന്നറിഞ്ഞാലല്ലേ അതെവിടെനിന്നുണ്ടായി എന്നു നിർണ്ണയിക്കാൻ പറ്റൂ. ജഗത്ത് എവിടെയുണ്ടെങ്കിലും അത് ഒരു ദ്രഷ്ടാവിന്റെ ദൃശ്യമാണ്. അതായത് കാണുന്നവന്റെ കാഴ്ചയാണെന്നർത്ഥം. അപ്പോൾ ജഗത്തിനെ നമുക്ക് കാണുന്നവനെന്നും കാഴ്ചയെന്നും രണ്ടായിതിരിക്കാം. ചിന്തിക്കുന്തോറും പ്രപഞ്ചസത്യം കയ്യിലെ നെല്ലിക്കപോലെ തെളിയിച്ചുതരുന്ന ഒന്നാണീ *ദൃഗ്ദൃശ്യവിവേകം*, കാണുന്നവനും കാഴ്ചക്കും തമ്മിലുള്ള ബന്ധമെന്താണ്? കാണാനാളുണ്ടെങ്കിലേ കാഴ്ചയുള്ളൂ. കാണുന്നവൻ കാണാനൊരുക്കമില്ലെങ്കിൽ കാഴ്ചയില്ല. നേരെമറിച്ച് കാഴ്ചകളൊക്കെ മാഞ്ഞുപോയാലും കാണുന്നവൻ ഇല്ലാതാകുന്നില്ല. കാഴ്ചകളില്ലാതായാൽ കാണുന്നവൻ കാഴ്ചകളിൽപെട്ടുഴലാതെ ശുദ്ധനായി മാറി നിൽക്കും. കാഴ്ചകൾ അതോടെ കാണപ്പെടാതാവുകയും ചെയ്യും. കാണുകയെന്നത് ഒരനുഭവമാണ്. കാഴ്ച അനുഭവത്തിന്റെ തല്ക്കാല രൂപവും. ബോധവസ്തുവിനു മാത്രമേ അനുഭവം സാദ്ധ്യമാവൂ. അപ്പോൾ പ്രപഞ്ചാനുഭവത്തിലെ കാണുന്നവൻ ബോധവസ്തുവും കാഴ്ച ആ ബോധവസ്തുവിന്റെ തല്ക്കാലാനുഭവവുമാണെന്നോർക്കണം. നേരത്തെ വ്യക്തിയെ നാം ആത്മാവെന്നും അതിൽ അവിദ്യാകല്പിതങ്ങളായ പ്രാണാദിഘടകങ്ങളെന്നും രണ്ടായി അപഗ്രഥിച്ചല്ലോ. ഇവിടെ ആത്മാവ് കാണുന്ന

വനും, പ്രാണാദിദേഹേന്ദ്രിയങ്ങൾ വരെയുള്ള ഘടകങ്ങൾ കാഴ്ചകളുമാണ്. ആത്മാവെന്ന ബോധസ്വരൂപനായ കാഴ്ചക്കാരൻ പ്രാണൻ മുതലായ ഘടകങ്ങളിൽ കൂടി സംക്രമിച്ച് ദേഹപര്യന്തം എത്തിനിന്ന് അവയെ കണ്ടനുഭവിക്കുന്നതുകൊണ്ടാണ് അവയൊക്കെ ഒരുമിച്ചു ചേർന്ന് ഒരു വ്യക്തിയായി പ്രകാശിക്കുന്നത്. ഈ വ്യക്തിഘടകങ്ങളിൽ നിന്നെല്ലാം അറിവിനെ അഥവാ ബോധത്തെ മാറ്റിനോക്കുക. വെറും കാഴ്ചകളായ ഈ അവിദ്യാകല്പിത ഘടകങ്ങൾ അതോടെ എങ്ങെന്നില്ലാതെ മറഞ്ഞുപോകും. ബോധം വിട്ടുപോയ മൃതശരീരം സ്വയം അറിയാൻ കഴിവുള്ളതായിത്തീരുന്നില്ലെന്ന് നാം ദിവസേന കാണുന്നുണ്ടല്ലോ. ഇനി കാഴ്ചകളെയൊക്കെ വിട്ടുപോയാൽ ബോധവും മാഞ്ഞുപോകില്ലേ എന്നാണ് ചിലർക്ക് സംശയം. ഇവിടെയാണൊരാൾ ധൈര്യമുണ്ടെങ്കിൽ ആദ്ധ്യാത്മികസാധനകളനുഷ്ഠിക്കാൻ തയ്യാറാകേണ്ടത്. ബോധവസ്തുവായ ആത്മാവിനെ പറ്റിക്കൂടിനിൽക്കുന്ന കാഴ്ചകളെ അകറ്റുവാനുള്ള സാധനാമാർഗ്ഗങ്ങൾ സത്യദർശികൾ വിശദമായി ചർച്ചചെയ്തിട്ടുണ്ട്. ചിലതൊക്കെ നാം ഈ കൃതിയുടെ ആരംഭത്തിൽ പ്രതിപാദിച്ചിട്ടുമുണ്ട്. ശ്രീനാരായണഗുരുദേവൻ ഈ സാധനകൾ ധീരതയോടെ അനുഷ്ഠിച്ച് ബോധസ്വരൂപമായ ആത്മാവിൽനിന്നും കാഴ്ചകളെ അകറ്റിയ ആളാണ്. കാഴ്ചകളകന്നപ്പോൾ ബോധവസ്തു എങ്ങനെ തെളിഞ്ഞുവെന്ന് അദ്ദേഹത്തിന്റെ വാക്കുകളിൽതന്നെ ശ്രവിക്കുക:

*ഒരു കോടി ദിവാകരരൊത്തുയരും*
*പടി പാരൊടു നീരനലാദികളും*
*കെടുമാറു കിളർന്നുവരുന്നൊരുനിൻ*
*വടിവെന്നുമിരുന്നു വിളങ്ങിടണം*

*ചിജ്ജ.ചി.* 1

കോടി ദിവാകരന്മാരുദിച്ചുയരുന്നതുപോലെ ബോധവസ്തു തെളിഞ്ഞു, അതിൽ പറ്റിനിന്ന കാഴ്ചകളായ പഞ്ചഭൂതങ്ങൾ എങ്ങോ മാഞ്ഞുമറഞ്ഞു ഈ സത്യാനുഭവം സദാ വിട്ടുപോകാതെ തുടരണേ എന്നാണ് ഗുരുദേവൻ പ്രാർത്ഥിക്കുന്നത്. ഈ ആത്മസാക്ഷാത്കാര രഹസ്യം സാധനാസമ്പന്നന്മാർക്കല്ലാതെ യുക്തിവാദികൾക്ക് എളുപ്പം ബോദ്ധ്യപ്പെട്ടുകിട്ടുന്നതല്ല.

വ്യക്തിയുടെ കഥ നാം ഇങ്ങനെ അപഗ്രഥിച്ചറിഞ്ഞു. ഒരു വ്യക്തിയുടെ ദേഹേന്ദ്രിയങ്ങൾ വരെ വ്യാപിച്ചു നിൽക്കുന്ന ബോധസത്ത ആ ഉപകരണങ്ങളിൽക്കൂടി പുറത്തേയ്ക്കു വ്യാപിക്കുമ്പോഴാണല്ലോ മറ്റു പ്രപഞ്ചഘടകങ്ങളുടെ അനുഭവമുണ്ടാകുന്നത്. അപ്പോൾ വ്യക്തിശരീരത്തിനു പുറമേയുള്ള പ്രപഞ്ചദൃശ്യങ്ങളും ഉള്ളവയായിത്തീരുന്നത് ഒരു ബോധസത്തയുടെ പ്രസരത്തിൽ അറിയപ്പെടുന്നതുകൊണ്ടാണ്. ചുരുക്കത്തിൽ ഏതു ജഡദൃശ്യവും ഉള്ളതായിത്തീരണമെങ്കിൽ അതിന്റെ ഉള്ളിൽ നിന്നോ പുറത്തു നിന്നോ ബോധസത്തയുടെ പ്രസരം അതിൽ വ്യാപിക്കണം. ബോധത്തിനാണ് ജഡദൃശ്യങ്ങൾ ഉള്ളതായിത്തീരുന്നത്. സ്വയം നിലനില്പനുഭവിക്കുന്ന വസ്തു

വിനുമാത്രമേ മറ്റു വസ്തുക്കളുടെ നിലനില്പ് പ്രശ്നമായി ഭവിക്കുന്നുള്ളൂ. ജഡത്തിനു സ്വന്തം നിലനിൽപ്പുപോലും അനുഭവിച്ചറിയാൻ കഴിവില്ല. അതു കൊണ്ട് മറ്റൊന്നിന്റെയും നിലനില്പ് പ്രശ്നവുമല്ല. ഈ പ്രപഞ്ചത്തിൽ സൂക്ഷ്മമായും സ്ഥൂലമായും എന്തെല്ലാം അറിയപ്പെടുന്നവയായി അഥവാ അനുഭവിക്കപ്പെടുന്നവയായി കാണപ്പെടുന്നുണ്ടോ അവയെല്ലാം ജഡങ്ങളാണ്. ജഡത്തിന്റെ ആരംഭം എവിടെയാണ്? അതിസൂക്ഷ്മമായ പ്രാണസ്പന്ദനം മുതൽ വേദാന്തത്തിന് ജഡമാണ്. പ്രാണസ്പന്ദനം ഒരു ബോധസത്തയിലെ ഉണ്ടായി മറയുന്ന അനുഭവമാണ്. ഉണ്ടായിമറയുന്നതൊക്കെ ജഡമാണ്. ഈ പ്രാണസ്പന്ദനത്തെയാണ് ആധുനികശാസ്ത്രം ഊർജ്ജം എന്നു വിവരിക്കുന്നത്. ആധുനികശാസ്ത്രത്തിന്റെ ഊർജ്ജം വേദാന്തശാസ്ത്രപ്രകാരം സൂക്ഷ്മ ജഡമാണ്. ഇതു ശബ്ദരൂപത്തിലും പ്രകാശരൂപത്തിലും ഒക്കെ പരിണമിച്ചു പരിണമിച്ചു തന്നെയാണ് ക്രമേണ പഞ്ചമഹാഭൂതങ്ങളുടെ രൂപത്തിൽ ജഗത്തായി വർത്തിക്കുന്നത്. അതിസൂക്ഷ്മമായ പ്രാണസ്പന്ദനം മുതൽ പഞ്ചമഹാഭൂതം വരെയുള്ള ജഗത്ത് നിശ്ചലവും ആനന്ദഘനവുമായ ഒരു ബോധവസ്തുവിനുള്ളിൽ പൊന്തിമറഞ്ഞുകൊണ്ടിരിക്കുന്ന ദൃശ്യപ്രവാഹമാണ്. ബോധവസ്തുവിന്റെ പൂർണ്ണരൂപം ദർശിക്കുന്നതോടെ ഈ ദൃശ്യപ്രവാഹം ഒടുങ്ങുന്നതുമാണ്. അതുകൊണ്ടുതന്നെ ബോധവസ്തുമാത്രം സത്യം ദൃശ്യപ്രവാഹം മിഥ്യ എന്നും വന്നു കൂടുന്നു. അങ്ങനെ സകലജഗത്തിലും ആത്മാവായി വർത്തിക്കുന്ന ബോധസത്തയെ ദൃക്കെന്നും, അതിൽ സ്ഫുരിച്ചുകൊണ്ടിരിക്കുന്ന ജഡത്തിനെ ദൃശ്യമെന്നും വിളിക്കാം. ദൃക്കിനെ ആശ്രയിക്കാതെ ദൃശ്യത്തിനു നിലനില്പേയില്ല. ദൃശ്യം വിട്ടൊഴിഞ്ഞാൽ ദൃക്ക് പൂർണ്ണരൂപത്തിൽ അമൃതസ്വരൂപമായി വിളങ്ങുകയും ചെയ്യും. വേദാന്തശാസ്ത്രത്തിന്റെ അത്ഭുതകരമായ കണ്ടുപിടിത്തമാണിത്. അനുഭവിച്ചറിഞ്ഞ ഈ കണ്ടുപിടിത്തം തന്നെയാണ് 'ഈ ജഗത്തുമുഴുവൻ ദൃശ്യമായതുകൊണ്ടുതന്നെ ജഡമാണ്'. എന്നിങ്ങനെ ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്.

## ജഡദൃശ്യം എവിടെനിന്നുണ്ടായി?

ജഡദൃശ്യങ്ങൾ ബോധസ്വരൂപമായ ആത്മവസ്തുവിന്റെ കാഴ്ചകളാണെന്ന് തെളിഞ്ഞുവല്ലോ. വെളിച്ചവും ഇരുട്ടും പോലെ ബോധവും ജഡവും ഭിന്നപദാർത്ഥങ്ങളാണ്. ഒന്ന് സ്വന്തം നിലനില്പനുഭവിക്കുന്നു. മറ്റേത് സ്വന്തം നിലനില്പറിയുന്നതേയില്ല. ഉണ്മ ബോധത്തിന്റെ അനുഭവമാണ്. ഇല്ലായ്മയാണ് ജഡം. വെളിച്ചം വസ്തുവാണ്. ഇരുട്ടോ വെളിച്ചത്തിന്റെ ഇല്ലായ്മയും. പൂർണ്ണമായി വെളിച്ചം വന്നാൽ ഇരുട്ട് എങ്ങോട്ടുപോയി എന്നറിയാതെ മറയുന്നു. ബോധവസ്തുവായ ആത്മാവ് തന്റെ പൂർണ്ണത സാക്ഷാത്കരിക്കുമ്പോൾ ജഡവും എങ്ങോപോയി മറയുന്നതായിട്ടാണല്ലോ സത്യദർശികൾ വിവരിക്കുന്നത്. വെളിച്ചം ഒന്നു മങ്ങിയാൽ മതി ഇരുട്ടിന്റെ ആവിർഭാവമുണ്ടാവും. വെളിച്ചം തീരെയില്ലാതായാൽ കൂരിരുട്ട്. എന്തായാലും വെളിച്ചത്തെയാശ്രയിച്ചാണ് ഇരുട്ടിന്റെ ഉത്പത്തിനാശങ്ങളെന്നു തീർച്ച. ഈ ക്രമം തന്നെ ഒരു ചിന്തകന് ജഡത്തിന്റെ ഉത്പത്തിയിലും സ്പഷ്ടമായിക്കാണാം. ബോധാ

നുഭവത്തിന്റെ അപൂർണ്ണതയുടെ അളവാണ് ജഡത്തിന്റെ സൂക്ഷ്മസ്ഥൂലഭാവങ്ങൾ നിർണ്ണയിക്കുന്ന ഘടകം. പ്രാണൻ, അഹങ്കാരം, മനസ്സ്, ഇന്ദ്രിയങ്ങൾ, ദേഹം എന്നിവയിൽ ഈ അപൂർണ്ണത കൂടിക്കൂടിവരുന്നു. ദേഹത്തിന്റെ ഘട്ടത്തിലെത്തുമ്പോൾ ബോധാനുഭവം തീരെയില്ലാതെ അതു ശുദ്ധ ജഡമായിത്തീരുന്നു. അതുകൊണ്ടാണ് മൃതദേഹത്തിന് സ്വയം അറിയാൻ കഴിയാത്തത്. എങ്കിലും മൃതദേഹം ഉള്ളതായി നമുക്കു തോന്നുന്നുണ്ട്. നേരെമറിച്ചു മൃതദേഹത്തെപ്പോലെ ബോധത്തെ തീരെ വിട്ടിട്ട് പ്രാണനോ അന്തഃകരണമോ മാറി നിൽക്കുന്നത് അനുഭവവിഷയമാവുകയില്ല. മങ്ങിയ വെളിച്ചത്തിലെ ഇരുട്ടുപോലെ ബോധത്തോടുകൂടി മാത്രം പ്രകാശിക്കുന്ന സൂക്ഷ്മജഡങ്ങളാണ് പ്രാണനും അന്തഃകരണവും. പ്രാണനും അന്തഃകരണവും ചേർന്നതാണ് സൂക്ഷ്മശരീരം പൂർണ്ണപ്രകാശത്തിൽ ഇരുട്ടില്ലാതാകുന്നതുപോലെ പൂർണ്ണമായ ആത്മസാക്ഷാത്കാരത്തിൽ മാത്രമേ ഈ സൂക്ഷ്മദേഹം മാറിക്കിട്ടൂ. സൂക്ഷ്മ ദേഹം മാറി ശുദ്ധ ബോധം തെളിയുന്നതാണ് മോക്ഷം. അതു വരെ സൂക്ഷ്മദേഹം ശുദ്ധജഡമായ സ്ഥൂലദേഹത്തെ സ്വീകരിക്കുകയും, ഉപേക്ഷിക്കുകയും ചെയ്തുകൊണ്ടേയിരിക്കും. സ്വീകരിക്കുന്നതു ജനനവും ഉപേക്ഷിക്കുന്നതു മരണവും. എന്തായാലും ബോധവസ്തുവായ ആത്മാവിനെ ആശ്രയിച്ചുകൊണ്ടാണ് ജഡ ദർശനങ്ങൾ രൂപം കൊള്ളുന്നതെന്ന് ഈ വിവരണം വ്യക്തമാക്കുന്നു. ശിഷ്യന്റെ ചോദ്യത്തിനുത്തരമായി ഗുരു ആദ്യമേ തന്നെ ശിഷ്യൻ പൂർണ്ണബോധസ്വരൂപമായ ബ്രഹ്മമാണെന്ന് വെളിപ്പെടുത്തി. ബോധസ്വരൂപമായ ദൃക്കിന്റെ ദൃശ്യം മാത്രമായതുകൊണ്ട് ജഗത്തു ജഡമാണെന്നും തെളിയിച്ചു. ഇപ്പോഴിതാ ജഡത്തിന്റെ വിവിധഘട്ടങ്ങൾ ബോധത്തെ ആശ്രയിച്ചു തന്നെ രൂപംകൊള്ളുന്നതാണെന്നും കണ്ടു. അതുകൊണ്ട് 'ജഗത്തെവിടെനിന്നുണ്ടായി?' എന്ന ചോദ്യത്തിനുള്ള ഉത്തരമാണിനി . ജഗത്തെവിടെ നിന്നെങ്കിലും ഉണ്ടായിട്ടുണ്ടെങ്കിൽ അല്ലയോ ശിഷ്യ, അതു നിന്നിൽനിന്നും ഭിന്നമായ മറ്റൊന്നിൽനിന്നും ഉണ്ടായതല്ല എന്നാണ് 'ത്വത്തഃപരം നാന്യതോ' ജാതം എന്ന ഭാഗം കൊണ്ട് ഗുരുദേവൻ വ്യാഖ്യാനിക്കുന്നത്.

## ജഗത്തിന് സ്വതന്ത്രമായ നിലനിൽപുണ്ടോ?

ജഡത്തിന് സ്വയം നിലനില്പനുഭവിക്കാൻ കഴികയില്ലെന്നു നാം കണ്ടുവല്ലോ? ബോധത്തോടെ ചേർന്നുനിൽക്കുമ്പോൾ മാത്രമേ അതു പ്രകാശിക്കുന്നുള്ളൂ അഥവാ ഉള്ളതായിത്തീരുന്നുള്ളൂ. ബോധം കൈവെടിഞ്ഞാൽ ജഡം ശുദ്ധശൂന്യതയുടെ പര്യായമായി മാറും. ബോധത്തെ നിശ്ശേഷം മാറ്റിയിട്ടുള്ള ജഡപ്രപഞ്ചത്തെക്കുറിച്ചൊന്നു ചിന്തിച്ചു നോക്കുക. ബോധവും ജഡവും ഇടകലർന്നതായിട്ടാണ് നാമിന്ന് പ്രപഞ്ചത്തെ കാണുന്നത്. ഈ ബോധത്തെയും ജഡത്തെയും പരസ്പരം മാറ്റിയെടുക്കാമെന്നുള്ളതാണ് ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള സത്യദർശികളുടെ കണ്ടുപിടിത്തം. അങ്ങനെ മാറി വരുമ്പോൾ ജഡം എങ്ങുപോയി എന്നറിയാൻ കഴിയാതെ മറയും. ബോധം കോടി സൂര്യപ്രഭമായ നിത്യസത്യമായി വിളങ്ങുകയും ചെയ്യും. ഇവിടെ ജഡദൃശ്യങ്ങളുടെ ഒരു രഹസ്യം തെളിഞ്ഞുകിട്ടുന്നു. ബോധ

ത്തോടുകൂടിയല്ലാതെ അവയ്ക്കു സ്വതന്ത്രമായി പ്രകാശിക്കാനേ കഴിവില്ല. ഈ ജഡരഹസ്യമാണ് ഗുരുദേവൻ 'ന സ്വത ഏവ ഭാതി' എന്ന ഭാഗം കൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്.

## ബോധത്തിലെ കാനൽജലമാണ് ജഗത്ത്

ജഡബോധങ്ങളുടെ വിശകലനത്തിൽ നിന്നും ഒരു കാര്യം തെളിയുന്നു. ഇവ ഇരുട്ടും വെളിച്ചവും പോലെ പരസ്പര വിരുദ്ധങ്ങളാണ്. ജഡം ഉണ്ടായതായി കരുതാമെങ്കിൽ ബോധത്തിൽനിന്നല്ലാതെ മറ്റൊരിടത്തുനിന്നും ഉണ്ടായിട്ടില്ല എന്ന് നാം നേരത്തെ പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ ഉണ്ടാകൽ ഏതു തരത്തിലുള്ളതാണ്? ബോധത്തിൽ നിന്നും എന്തെങ്കിലും ഉണ്ടായാൽ അതു ബോധമല്ലേ ആയിരിക്കൂ. ബോധത്തിൽ നിന്നും ജഡം എങ്ങനെ ഉണ്ടാകും? വെളിച്ചത്തിൽ നിന്നും വെളിച്ചമല്ലാതെ ഇരുട്ടുണ്ടാവുകയില്ലല്ലോ. വെളിച്ചവും ഇരുട്ടും കൂടി കലരുന്നുവെന്നും പറയുക ശരിയല്ല. ശത്രുഭാവത്തിൽ വർത്തിക്കുന്ന പദാർത്ഥങ്ങൾ എങ്ങനെ കൂടിക്കലരും? ഇതുതന്നെയാണ് ബോധജഡങ്ങളുടെയും കഥ. എങ്കിലും വെളിച്ചവും ഇരുട്ടും ബോധവും ജഡവും കൂടിക്കലരുന്നതായി തോന്നുന്നുണ്ട്. അപ്പോൾ നിഷ്കൃഷ്ടമായി ബോധവും ജഡവും തമ്മിലുള്ള ബന്ധം എന്തെന്ന് നമുക്ക് ചിന്തിച്ചറിയേണ്ടിയിരിക്കുന്നു. ഇരുട്ട് വെളിച്ചത്തിന്റെ ഇല്ലായ്മയിലെ തോന്നലായിരിക്കുന്നതു പോലെ ജഡം ബോധവസ്തുവിന്റെ അപൂർണ്ണാനുഭവത്തിലെ തോന്നലാണെന്നു നാം കണ്ടുവല്ലോ. അപ്പോൾ വാസ്തവത്തിൽ ജഡമെന്നൊരു പുതിയ പദാർത്ഥം ഒരിക്കലും ഉണ്ടാകുന്നില്ല. പിന്നെയോ, ബോധത്തിന്റെ അപൂർണ്ണാനുഭവത്തിൽ അപൂർണ്ണാനുഭവത്തിന്റെ അളവിനൊത്ത് ബോധത്തിൽതന്നെ വിവിധ ജഡരൂപങ്ങൾ ഉണ്ടാകുന്നതായി തോന്നുന്നു. ബോധത്തെ പൂർണ്ണമായി അനുഭവിച്ചാൽ ഈ തോന്നൽ മാറുകയും ചെയ്യും. പരബ്രഹ്മത്തിൽ പ്രപഞ്ചപ്രതിഭാസത്തിന്റെ രഹസ്യമിതാണ്. മരുഭൂമിയിൽ കാനൽജലം തോന്നുന്നതുപോലെയാണു ബ്രഹ്മത്തിൽ പ്രപഞ്ചം തോന്നുന്നത്. മരുഭൂമിയെക്കുറിച്ചുള്ള വ്യക്തമായ ബോധമില്ലായ്മയാണ് കാനൽജലത്തിന്റെ തോന്നലിനു ഹേതു. വാസ്തവത്തിൽ അവിടെ ഒരുതുള്ളിവെള്ളം പോലും ഇല്ല. എങ്കിലും നട്ടുച്ചയ്ക്കു നടന്നു ചെന്നാൽ മരുഭൂമിയിൽ വെള്ളം തിരയടിച്ചു നിൽക്കുന്നതുപോലെ തോന്നും. മരുഭൂമിയുടെ രഹസ്യം അറിവില്ലാത്ത മാൻകൂട്ടം ഈ വെള്ളം കുടിക്കാൻ ഓടിയടുക്കുന്നു. ഒടുവിൽ ഒരു തുള്ളി വെള്ളവും കുടിക്കാൻ കിട്ടാതെ മരിച്ചുവീഴാനിടവരുന്നു. അതുകൊണ്ടാണ് കാനൽജലത്തെ മൃഗതൃഷ്ണയെന്നു പറയുന്നത്. മരുഭൂമിയുടെ രഹസ്യം അറിയുന്നയാൾ അവിടെ എത്ര വലിയ ജലപ്പരപ്പുകണ്ടാലും അതിൽ നിന്നും വെള്ളം കുടിക്കാൻ ഓടിയടുക്കാറില്ല. ഇതുപോലെ ജഡപ്രപഞ്ചം ബോധസ്വരൂപമായ ആത്മാവിലെ വസ്തുസത്തയില്ലാത്ത തോന്നലാണ്. ഇതിന്റെ പുറകെ സുഖത്തിനുവേണ്ടി അലയുന്നവൻ മരുഭൂമിയിലെ മാൻകുട്ടിയെപ്പോലെ ഒടുവിൽ നിരാശയിൽ ആണ്ടുപോകും. സുഖത്തിനിരിപ്പിടം ബോധഘനമായ ആത്മാവാണ്. അല്ലാതെ നശ്വരമായ ജഡമല്ല. അതുകൊ

ണ്ടാണ് ജഡദർശനങ്ങളിൽനിന്നും ആത്മാവിനെ വേർതിരിച്ചു കാണുവാൻ സത്യദർശികൾ ആവശ്യപ്പെടുന്നത്. ജന്മമൃത്യുജരാവ്യാധിദോഷങ്ങൾ കൊണ്ട് സദാ ജീർണ്ണിക്കുന്നതാണ് ജഡം. ആത്മാവാകട്ടെ നിത്യമുക്തവും ആനന്ദ ഘനവുമായ അമൃതവസ്തുവാണ്. കാനൽജലം കാണുന്നയാൾക്ക് മരുഭൂമി വെള്ളംകൊണ്ട് നിറഞ്ഞിരിക്കുന്നതായി തോന്നുന്നു. അതുപോലെ ആത്മാവിൽ ജഡപ്രപഞ്ചത്തെ കാണുന്നയാൾക്ക് ജഡശരീരങ്ങളുടെ ജന്മമൃത്യുജരാവ്യാധിദോഷങ്ങൾ ആത്മാവിൽ സംഭവിക്കുന്നതുപോലെ ഭ്രമം വരുന്നു. അതുപോലെ ആത്മാവിന്റെ ചൈതന്യവും സുഖവുമെല്ലാം ജഡത്തിന്റേതാണെന്നും ഭ്രമിക്കാനിടവരുന്നു. അറിവില്ലാതെ ഇങ്ങനെ ചേതനധർമ്മങ്ങളെ ജഡത്തിലും ജഡധർമ്മങ്ങളെ ചേതനയിലും ആരോപിച്ചനുഭവിക്കുന്നതിനെ വേദാന്തം പരസ്പരാധ്യാസം എന്നാണു പറയുന്നത്. ജഡത്തിന്റെ ഈ ഉത്പത്യനുഭവ രഹസ്യങ്ങളെ വെളിപ്പെടുത്താനാണ് ഗുരുദേവൻ 'മൃഗതൃഷ്ണാഭംദരീദൃശ്യതാം' എന്നു പറഞ്ഞിരിക്കുന്നത്.

## ബ്രഹ്മസ്വരൂപ വിവരണം

ഞാനാര്? എന്ന ചോദ്യത്തിന് 'നീ ബ്രഹ്മം തന്നെ' എന്നാണല്ലോ ഉത്തരം നൽകിയത്. ഗുരു ഈ ഉത്തരം നൽകിയെങ്കിലും ശിഷ്യൻ തല്ക്കാലം അതനുഭവിക്കുന്നില്ല. അപ്പോൾ ഈ സത്യം നീ സാക്ഷാത്കരിച്ചനുഭവിക്കണമെന്നുകൂടി ഗൂരുവിന്റെ ഉത്തരം സൂചിപ്പിക്കുന്നു. അങ്ങനെയാണെങ്കിൽ ബ്രഹ്മം എന്താണ് എന്ന ചോദ്യത്തിനുത്തരം നൽകേണ്ടതുണ്ട്. ഉപനിഷത്തുകളെല്ലാം ബ്രഹ്മസ്വരൂപം വ്യക്തമായി നിർവ്വചിച്ചിട്ടുണ്ട്. ഉപനിഷന്നിർവ്വചനങ്ങളെയെല്ലാം മുൻപിൽ കണ്ടു കൊണ്ടും അവയുടെ വെളിച്ചത്തിൽ സ്വാനുഭവത്തെ ഉറപ്പിച്ചു കൊണ്ടും ഗുരുദേവൻ ബ്രഹ്മസ്വരൂപം വിശദമായി വിവരിക്കുന്നതാണ് മൂന്നാമത്തെ പദ്യം.

3 വ്യാപ്തം യേന ചരാചരം ഘടശരാ-
വാദീവ മൃത്സത്തയാ
യസ്യാന്തഃസ്ഫുരിതം യദാത്മകമിദം
ജാതം യതോവർത്തതേ
യസ്മിൻ യത് പ്രളയേ/പി സത്ഘനമജം
സർവ്വം യദന്വേതി തത്
സത്യം വിദ്ധ്യമൃതായ നിർമ്മലധിയോ
യസ്മൈ നമസ്കുർവതേ

മൃത്സത്തയാ – മണ്ണെന്ന വസ്തുവിനാൽ; ഘടശരാവാദി ഇവ – കുടം, ചട്ടി എന്നിവ എങ്ങിനെയോ അതുപോലെ; യേന – യാതൊന്നിനാൽ; ചരാചരം വ്യാപ്തം – ചരവും അചരവും അകവും പുറവും നിറയ്ക്കപ്പെട്ടിരിക്കുന്നുവോ; ഇദം – ഈ ജഗത്ത്; യസ്യ – യാതൊന്നിന്റെ; അന്തഃ സ്ഫുരിതം – ഉള്ളിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നുവോ; യദാത്മകം ജാതം – യാതൊന്നിൽനിന്നും ലേശവും ഭിന്നിക്കാതെതന്നെ ഉണ്ടായിനിൽക്കുന്നവോ; യതോവർത്തതേ – യാതൊന്നിൽ തന്നെ തുടർന്നു വർത്തിക്കുന്നുവോ; യസ്മിൻ –

യാതൊന്നിൽ; യത് പ്രളയേപി – ഈ ജഗത്ത് ലയിച്ചു ചേർന്നാലും; സത്ഘനം അജം– യാതൊന്ന് ഘനീഭവിച്ച ഉണ്മയായും ജനനമില്ലാത്തതായും ശേഷിക്കുമോ; യത് സർവ്വം അന്വേതി – യാതൊന്ന് എല്ലാററിനേയും വിട്ടു പോകാതെ പിൻതുടരുന്നുവോ; യസ്മൈ അമൃതായ – യാതൊരമൃത വസ്തുവിനെ; നിർമ്മലധിയഃ – ശുദ്ധബുദ്ധികൾ; നമസ്കുർവ്വതേ – പ്രണമിക്കുന്നുവോ; തത് – അതിനെ ; സത്യം വിദ്ധി – സത്യമെന്നറിയൂ.

മണ്ണ് പാത്രങ്ങളിൽ എങ്ങനെയോ അതുപോലെ സകല ചരാചരങ്ങളിലും അകവും പുറവും ഏതൊന്നു വ്യാപിച്ചിരിക്കുന്നുവോ അതാണു സത്യം. ഈ ജഗത്ത് പ്രകാശിച്ചുകൊണ്ടിരിക്കുന്നത് ആ സത്യത്തിനുള്ളിലാണ്. എന്നല്ല ജഗത്ത് അതിൽനിന്ന് ലേശംപോലും ഭിന്നിക്കാതെയാണ് ഉണ്ടായിക്കാണപ്പെടുന്നത്. അതുള്ളതുകൊണ്ടാണ് ജഗത്ത് തുടർന്നു നിലനിൽക്കുന്നത്. ജഗത്തുമുഴുവൻ അതിൽ ലയിച്ചുചേർന്നാലും ആ സത്യം ഘനീഭവിച്ച ഉണ്മയായി ജനനമരണങ്ങളറ്റതായി ബാക്കി നിൽക്കും. ഇക്കാണുന്ന സകലതിനേയും അത് ഒരിക്കലും വിട്ടുപോകാതെ പിൻതുടരുന്നു. ചിത്തശുദ്ധിയുള്ളവർ അമൃതമായ അതിനെകണ്ട് സദാ പ്രണമിക്കുന്നു. അതിനെ നീയും സത്യമെന്നറിയൂ.

## ബ്രഹ്മം സർവ്വവ്യാപിയാണ്

പ്രപഞ്ചത്തിലെ എല്ലാ പദാർത്ഥങ്ങളും ഉണ്ടായി നശിക്കുന്നതായിട്ടാണ് കാണുന്നത്. ഒരു ജിജ്ഞാസുവിനെ സത്യാന്വേഷണത്തിനു പ്രേരിപ്പിക്കുന്നതുതന്നെ ബാഹ്യദൃശ്യങ്ങളുടെ ഈ നശ്വരതയാണ്. പ്രത്യേകം പ്രത്യേകം രൂപവും നാമവും കാണുന്നതുകൊണ്ടാണ് നാം പദാർത്ഥങ്ങളെ പലതായി അറിയുന്നത്. ഉണ്ടായിമറയുന്ന ഈ നാമരൂപങ്ങളിൽ ഉണ്ടാകാതെയും മറയാതെയും സാമാന്യമായ ഒരു വസ്തു നിലവിലുണ്ടോയെന്നതാണ് സത്യാന്വേഷണം. അതായത് പ്രപഞ്ചമായി കാണപ്പെടുന്ന നാമരൂപങ്ങൾക്ക് പൊന്തിവരാനും നിലനില്ക്കാനും മറയാനും ആധാരമായ ഒരു പരമകാരണം ശാശ്വതമായുണ്ടോ എന്നതാണ് സത്യാന്വേഷണം. അങ്ങനെയൊരു പരമകാരണമുണ്ടെന്നും ആ കാരണത്തിന്റെ സ്വരൂപം സാക്ഷാത്കരിച്ചാൽ നാമരൂപങ്ങളുടെ ആവിർഭാവ തിരോഭാവരൂപത്തിലുള്ള ജനന മരണ ഭ്രമത്തിൽ നിന്നും ഒഴിയാമെന്നുമാണ് ശ്രീ. നാരായണഗുരുദേവനെപ്പോലെയുള്ള ഋഷിമാർ കണ്ടുപിടിച്ചത്.

ഛാന്ദോഗ്യോപനിഷത്തിലെ ആറാമദ്ധ്യായത്തിൽ ഈ കണ്ടുപിടിത്തത്തിന്റെ ലളിതവും പ്രായോഗികവും പൂർണ്ണവുമായ വിവരണം നമുക്ക് കാണാം. പ്രസ്തുത പദ്യം രചിക്കുമ്പോൾ ഗുരുദേവൻ ഈ ഉപനിഷത്ഭാഗം കൂടി ഓർമ്മിച്ചിരിക്കുമെന്ന് തീർച്ച. ഉദ്ദാലകമഹർഷിയുടെ പുത്രനായിരുന്നു ശ്വേതകേതു. അച്ഛൻ മകനെ പന്ത്രണ്ടാം വയസ്സിൽ ഗുരുകുലത്തിൽ പഠിക്കാനയച്ചു. പന്ത്രണ്ടു വർഷക്കാലത്തെ പഠിത്തം പൂർത്തിയാക്കി ശ്വേതകേതു വീട്ടിലേയ്ക്ക് മടങ്ങി. പഠിത്തം കഴിഞ്ഞുവന്ന മകനെ അഹംഭാവിയും പണ്ഡിതമാനിയും അവിനയനുമായിട്ടാണ് അച്ഛൻ കണ്ടത്. വിദ്യാഭ്യാസത്തിന്റെ ഫലം ഇതാണോ എന്നു പിതാവിനു കുണ്ഠിതം തോന്നി. മകനെ അടുക്കൽ വിളിച്ചു

ഇങ്ങനെ ചോദിച്ചു."കുഞ്ഞേ നീയെന്താണൊരഹംഭാവിയെപ്പോലെ കാണപ്പെടുന്നത്. ഏതൊന്നിനെക്കുറിച്ചു കേട്ടാൽ പിന്നെയൊന്നും കേൾക്കാനുണ്ടാവില്ലയോ, ഏതൊന്നിനെക്കുറിച്ച് മനനം ചെയ്താൽ പിന്നെയൊന്നും മനനം ചെയ്യാനുണ്ടാവില്ലയോ, ഏതൊന്നിനെ അറിഞ്ഞാൽ പിന്നെയൊന്നും അറിയാനുണ്ടാവില്ലയോ ആ സത്യത്തെ ഗുരുക്കന്മാർ നിന്നെ പഠിപ്പിച്ചില്ലേ?" ഈ ചോദ്യംകൊണ്ടു തന്നെ അങ്ങനെ ഒരു പരമസത്യം കണ്ടുപിടിക്കപ്പെട്ടിട്ടുണ്ടെന്നും ആ സ്ഥിതിക്ക് അതിനെക്കുറിച്ചുകൂടി അഭ്യസിക്കാത്ത വിദ്യാഭ്യാസം വിദ്യാഭ്യാസമാവുകയില്ലെന്നും സൂചിപ്പിക്കുന്നു. ശ്വേതകേതുവിന് അച്ഛന്റെ ചോദ്യംതന്നെ വേണ്ടവണ്ണം മനസ്സിലായില്ല. സംശയം പ്രകടിപ്പിച്ചപ്പോൾ അച്ഛൻ വീണ്ടും പറഞ്ഞു. "കുഞ്ഞേ ഒരു മൺകട്ടയെ വേണ്ടവണ്ണമറിഞ്ഞാൽ മണ്ണുകൊണ്ടുണ്ടാക്കിയിരിക്കുന്ന സകലതിനേയും അറിയാൻ കഴിയും. അവയെല്ലാം വെറും പേരുകൾകൊണ്ടു വേർതിരിയുന്ന മണ്ണിന്റെ രൂപാന്തരങ്ങൾ മാത്രമാണ്. അവയിലൊക്കെ മണ്ണുമാത്രമാണ് സത്യമായുള്ളത്." ഇതുപോലെ ഒരു സ്വർണ്ണക്കഷണത്തെ വേണ്ടവണ്ണം അറിഞ്ഞാൽ സ്വർണ്ണാഭരണങ്ങളെക്കുറിച്ചൊക്കെ അറിയാൻ കഴിയും. ഉദ്ദാലകൻ ഈ വിഷയത്തിൽ ഇരുമ്പിനെയും അതിന്റെ കാര്യരൂപങ്ങളെയും കൂടി ദൃഷ്ടാന്തമായി കാണിക്കുന്നുണ്ട്. ഉണ്ടായിമറയുന്ന കാര്യരൂപങ്ങളുടെ പരമകാരണം കണ്ടുപിടിച്ചാൽ കാര്യരൂപമൊന്നും ആ കാരണത്തിൽ നിന്നും ഭിന്നമല്ലെന്നു ധരിക്കാൻ കഴിയും. കാരണത്തിൽ ഇല്ലാതിരുന്നതൊന്നും, കാര്യത്തിൽ പുതുതായി ഉണ്ടാവുകയില്ല. കാരണം ചുരുങ്ങിയോ വികസിച്ചോ കാര്യമാകാം. കാരണത്തിൽ ഒളിഞ്ഞുകിടന്നതു പ്രകടമായോ പ്രകടമായതു വീണ്ടും ഒളിഞ്ഞോ കാര്യങ്ങളുണ്ടാവാം. ആധുനിക ശാസ്ത്രം രാസവികാരങ്ങളിൽ കൂടി കണ്ടെത്തുന്ന കാര്യരൂപങ്ങളെല്ലാം ഇങ്ങനെയുണ്ടാവുന്നവയാണ്. ചിലപ്പോൾ കാരണരൂപത്തിന് ഒരു ചലനവും സംഭവിക്കാതെ അവയിൽ കാര്യങ്ങളുടെ ഭ്രമം തോന്നാം. കാനൽജലവും രജ്ജുസർപ്പവുമൊക്കെ അത്തരം കാര്യഭ്രമങ്ങളാണ്. എങ്ങനെയായാലും കാരണത്തിൽ നേരത്തെ ഇല്ലാതിരുന്നതൊന്നും പുതുതായി കാര്യമായിത്തീരുക സാദ്ധ്യമല്ല. ഇവിടെ പുതുതായി യാതൊന്നും ഉണ്ടാകുന്നില്ല. ഉള്ളതു യാതൊന്നും നശിക്കുന്നുമില്ല. ഈ തത്ത്വമാണ് ഒരു സത്യാന്വേഷി ആദ്യം മനസ്സിലാക്കേണ്ടത്. ഗുരുദേവൻ തന്റെ കൃതികളിൽ ഇക്കാര്യം ആവർത്തിച്ചു പ്രഖ്യാപിക്കുന്നുണ്ട്. അപ്പോൾ ഈ പ്രപഞ്ചത്തിന്റെ പരമകാരണമെന്തെന്നു കണ്ടുപിടിച്ചാൽ അതിന്റെ രൂപാന്തരങ്ങളാണ് എല്ലാ ബാഹ്യദൃശ്യങ്ങളുമെന്നു നിസ്സംശയം തീരുമാനിക്കാം. ഈ പരമകാണം എന്താണെന്ന് ഭാരതീയരായ ഋഷീശ്വരന്മാർ വ്യക്തമായി കണ്ടെത്തിയിട്ടുണ്ട്. അതിനെക്കുറിച്ചു പഠിച്ചോ എന്നാണ് ഉദ്ദാലകൻ ശ്വേതകേതുവിനോട് ദൃഷ്ടാന്തസഹിതം അന്വേഷിച്ചത്. ഗുരുക്കന്മാർ അതു പഠിപ്പിച്ചില്ലെന്നായിരുന്നു പുത്രന്റെ മറുപടി. അതുകേട്ട് അച്ഛൻ തന്നെ കുട്ടിയെ ആ സത്യത്തെക്കുറിച്ചു പഠിപ്പിക്കുവാനൊരുങ്ങി. എന്നിട്ടു പറഞ്ഞു –"കുഞ്ഞേ ഇക്കാണുന്ന സർവ്വവും ആരംഭത്തിൽ സത്തു മാത്രമായിരുന്നു. അതു രണ്ടില്ലാത്ത ഒന്നു തന്നെയായിരുന്നു. 'അത് താൻ പലതായി കാണപ്പെടട്ടെ' എന്നു സ്വയം സങ്കല്പിച്ചു. അങ്ങനെ പലതിന്റെ കാഴ്ചയുളവായി. അതാണ് സൃഷ്ടി."

എന്താണീ സത്ത്? ശുദ്ധമായ ഉണ്മയാണ് സത്ത്. ഉണ്മയോ? ഉണ്ട് നിലനിൽക്കുന്നു എന്നുള്ള അനുഭവമാണ് ഉണ്മ. അങ്ങനെയാണെങ്കിൽ ബോധവസ്തുവിന്റെ അനുഭവമാണ് ഉണ്മ. ജഡത്തിന് ഉണ്മ അനുഭവപ്പെടുക വയ്യല്ലോ. ജഡത്തിന്റെ ഉണ്മ അനുഭവഘട്ടത്തിലെത്തുന്നത് ഒരു ബോധവസ്തുവിലാണെന്ന് ചിന്തിച്ചറിയേണ്ടതാണ്. അപ്പോൾ ശുദ്ധമായ ഉണ്മയെന്നു പറഞ്ഞാൽ ശുദ്ധമായ ബോധം എന്നാണർത്ഥം. ബോധത്തിന്റെ ശുദ്ധാശുദ്ധങ്ങൾ എങ്ങനെയാണ് നിർണ്ണയിക്കുക? പ്രപഞ്ചത്തിലെ ദൃശ്യാനുഭവങ്ങളെല്ലാം ഒരു ബോധവസ്തുവിന്റെ അനുഭവങ്ങളാണ്. ഇവിടെ ബോധവസ്തു നാമരൂപങ്ങളോടു കൂടിക്കലർന്നാണ് നിലനില്പനുഭവിക്കുന്നത്. ഈ അനുഭവത്തിൽ നിന്നും നാമരൂപങ്ങളെ അകറ്റാമെങ്കിൽ ശുദ്ധമായ ഉൺമയുടെ അനുഭവത്തോടുകൂടിയ ബോധവസ്തു തെളിയും. ഇതുതന്നെയാണ് ബ്രഹ്മം. ചുരുക്കത്തിൽ ശുദ്ധമായ ബോധം ബ്രഹ്മം. ഇതിൽ നാമരൂപങ്ങൾ കൂടികലർന്നാൽ പ്രപഞ്ചം. ബ്രഹ്മവസ്തുവിൽ അഥവാ ശുദ്ധബോധത്തിൽ സൂര്യൻ, ചന്ദ്രൻ, ദേവൻ, പക്ഷി, മൃഗം, മനുഷ്യൻ, വൃക്ഷം എന്നിങ്ങനെ വിവിധനാമരൂപങ്ങൾ കൂടികലർന്നിരിക്കുന്നതാണ് പ്രപഞ്ചം.

ബോധസ്വരൂപമായ ബ്രഹ്മത്തിൽ ഈ നാമരൂപങ്ങൾ കൂടികലരാനെന്താണ് കാരണം? ബ്രഹ്മത്തിൽ സങ്കല്പങ്ങൾ പൊന്തിവരുമ്പോഴാണ് അത് സൂര്യചന്ദ്രാദി കാഴ്ചകളുളവാക്കി പലതായി വേർതിരിഞ്ഞതുപോലായിത്തീരുന്നത്. ഈ സങ്കല്പങ്ങൾ എന്തിനുണ്ടായി എന്നാണ് പിന്നൊരു ചോദ്യം. ബോധശക്തിയാണ് സങ്കല്പങ്ങളെ ഉളവാക്കുന്നത്. ഈ ശക്തിയെയാണ് വേദാന്തശാസ്ത്രം 'മായ' എന്നു വിളിക്കുന്നത്. സങ്കല്പങ്ങൾ ഉണ്ടായിമറയുന്ന അനുഭവങ്ങളാണ്. അതുകൊണ്ട് ബോധസ്വരൂപനായ ആത്മാവിന് വേണമെങ്കിൽ സങ്കല്പങ്ങളെ ഉപേക്ഷിച്ച് ഏകനും അദ്വയനുമായി നിലനിൽക്കാം. അല്ലെങ്കിൽ സങ്കല്പങ്ങളെയുളവാക്കി തന്നിൽതന്നെ പല ദൃശ്യങ്ങളുടെ കാഴ്ചയെ തോന്നിക്കാം. ബോധവസ്തു സങ്കല്പങ്ങളിൽകൂടി പലതായി വേർതിരിയുന്ന തോന്നലുളവാകുന്നതാണ് സൃഷ്ടി. ആ തോന്നൽ നിലനിൽക്കുന്നിടത്തോളം പ്രപഞ്ചാനുഭവങ്ങളെ നിരോധിച്ച് പലതുണ്ടെന്ന തോന്നൽമാറ്റിയാൽ മോക്ഷം. ബോധം, സങ്കല്പങ്ങൾ, ബാഹ്യദൃശ്യങ്ങൾ ഇത്രയുമാണല്ലോ പ്രപഞ്ചഘടകങ്ങൾ. ഇവയിൽ സങ്കല്പങ്ങളും ബാഹ്യദൃശ്യങ്ങളും ഉണ്ടായി മറയുന്ന കാര്യരൂപങ്ങളാണെന്നു സ്പഷ്ടം. വാസ്തവത്തിൽ ബോധവസ്തുവിൽ പൊന്തിമറയുന്ന വെറും കാഴ്ചകളാണിവ. മണ്ണില്ലെന്നു വന്നാൽ പാത്രങ്ങൾ ഇല്ലാതാകുന്നതുപോലെ ബോധമില്ലെന്നു വന്നാൽ സങ്കല്പങ്ങളും ദൃശ്യങ്ങളും അതോടെ ഇല്ലാതാകും. പാത്രങ്ങളുടെ നാമരൂപങ്ങൾ മറഞ്ഞാലും മണ്ണ് ബാക്കി നിൽക്കുന്നതുപോലെ സങ്കല്പങ്ങളും പ്രപഞ്ചദൃശ്യങ്ങളും മറഞ്ഞാലും ബോധം അഖണ്ഡമായി ബാക്കി നിൽക്കും. അപ്പോൾ പാത്രങ്ങൾ മണ്ണിന്റെ നാമരൂപങ്ങൾ മാത്രമായിരിക്കുന്നതു പോലെ എല്ലാ പ്രപഞ്ച ദൃശ്യങ്ങളും ബോധത്തിന്റെ നാമരൂപങ്ങൾ മാത്രമാണെന്നു കാണേണ്ടതാണ്. ഈ രഹസ്യം വെളിപ്പെടുത്തിക്കൊടുത്തിട്ട് ഉദ്ദാലകൻ ശ്വേതകേതുവിനോടു പറഞ്ഞു. – "കുഞ്ഞേ ആ ബോധവസ്തു അതീവസൂ

ക്ഷ്മമാണ്; ഇക്കാണുന്ന സർവ്വവും അതുതന്നെയാണ്"; അല്ലയോ ശ്വേത കേതോ, നീയും അതുതന്നെയാണ്. മഹത്തായ ഈ ഉപനിഷദ്ദർശനം സുവ്യക്തം സ്വാനുഭവപ്പെടുത്തിക്കൊണ്ടാണ് ഗുരുദേവൻ "മണ്ണുപാത്രങ്ങളിൽ എങ്ങനെയോ അതുപോലെ സകലചരാചരങ്ങളിലും അകവും പുറവും ഏതൊന്നു വ്യാപിച്ചിരിക്കുന്നുവോ അതാണ് സത്യം". എന്നു പ്രഖ്യാപിക്കുന്നത്.

## സൃഷ്ടിസ്ഥിതി പ്രളയ രഹസ്യം

ജഗത്തിന്റെ പരമകാരണം ബോധവസ്തുവായ ബ്രഹ്മമാണ്. അതിൽ പൊന്തിമറയുന്ന നാമരൂപങ്ങളാണ് പ്രപഞ്ച ഘടകങ്ങൾ. പ്രപഞ്ചത്തിനാകെക്കൂടി ഒരു പരമകാരണത്തെ കണ്ടെത്തിയാൽ പിന്നെ എല്ലാ പ്രപഞ്ച ദർശനങ്ങളും ആ പരമകാരണത്തിനുള്ളിലാണ് സംഭവിച്ചുകൊണ്ടിരിക്കുന്നതെന്ന് കാണാൻ പ്രയാസമില്ല. ദേശസങ്കല്പമാണ് പ്രപഞ്ചാനുഭവത്തിലെ ആദ്യഘടകം. ദേശംതന്നെയാണ് ആകാശം. ഇന്നു നാം കാണുന്ന എല്ലാം ആകാശത്തിനുള്ളിൽ സ്ഥിതി ചെയ്യുന്നതായിട്ടാണനുഭവം. ദേശം അഥവാ ആകാശം എന്താണെന്നു നിഷ്കൃഷ്ടമായി ചിന്തിച്ചാൽതന്നെ നിലനില്പിന്റെ രഹസ്യം തെളിയുന്നതാണ്. എന്താണാകാശം? പ്രപഞ്ചഘടകങ്ങൾക്ക് നിന്നുതിരിയാൻ ഇടമരുളുന്നതാണാകാശം. അതുശരി, ആകാശം എന്തിനെ ആശ്രയിച്ചാണ് നിൽക്കുന്നത്? അഥവാ ആകാശം എന്ന തോന്നൽ അനുഭവിക്കുന്നതാര്? ബോധവസ്തുവിലെ ഒരു തോന്നലാണാകാശം. ആകാശമെന്ന തോന്നലനുഭവിക്കാൻ ബോധം ഇല്ലെന്നു വന്നാൽ അതോടെ ആകാശം ഇല്ലാതാവും. ഒരു കൊച്ചു കുട്ടിക്കുപോലും ധരിക്കാൻ കഴിയുന്ന വസ്തുതയാണിത്. ആകാശം ബോധവസ്തുവിലെ തോന്നലാണെങ്കിൽ ആകാശത്തിന്നുള്ളിലാണ് എല്ലാ പ്രപഞ്ചദൃശ്യങ്ങളും ചലിച്ചു കൊണ്ടിരിക്കുന്നതെങ്കിൽ, ബോധവസ്തുവിന്നുള്ളിലാണ് പ്രപഞ്ചമാകെ പ്രകാശിച്ചുകൊണ്ടിരിക്കുന്നതെന്ന് തീർച്ചയാണല്ലോ. ബോധവസ്തുവിലെ തോന്നലാണാകാശമെങ്കിൽ ബോധവസ്തു എവിടെ നിൽക്കുന്നു എന്ന് ചിലർ ചോദിച്ചേക്കാം. ബോധവസ്തുവായ ബ്രഹ്മം സ്വന്തം മഹിമാവിൽ നിലനിൽക്കുന്നുവെന്നാണ് ഉപനിഷത്തുകളും ബ്രഹ്മസാക്ഷാത്കാരം നേടിയ ഗുരുദേവനെപ്പോലെയുള്ള ഋഷിമാരും പ്രഖ്യാപിക്കുന്നത്. പ്രപഞ്ചഘടകങ്ങളെല്ലാം ഈ ബ്രഹ്മസ്വരൂപത്താൽ അകവും പുറവും മൂടപ്പെട്ടവയാണ്. "ഈ പ്രപഞ്ചം പ്രകാശിച്ചുകൊണ്ടിരിക്കുന്നത് ആ സത്യത്തിന്നുള്ളിലാണ്" എന്നു ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത് ഈ വസ്തുസ്ഥിതി വെളിപ്പെടുത്താനാണ്.

വസ്തുവിൽ പ്രകടമാകുന്ന നാമരൂപങ്ങൾ ഭിന്നവസ്തുക്കളെയൊന്നും പുതുതായി ഉണ്ടാക്കുന്നില്ലെന്നു നാം കണ്ടുവല്ലോ. മണ്ണിൽ പാത്രങ്ങളുടെ രൂപങ്ങൾ പ്രകടമാവുമ്പോൾ മണ്ണിൽ നിന്നും ഭിന്നമായ വസ്തുവൊന്നും പുതുതായി ഉണ്ടാകുന്നില്ല. മണ്ണു തന്നെയാണ് പാത്രങ്ങളായി കാണപ്പെടുന്നത്. സൂക്ഷ്മമായാലോചിച്ചാൽ മണ്ണിൽ ചില രൂപങ്ങൾ പ്രത്യക്ഷപ്പെടുകയും മറയുകയും ചെയ്യുന്നുവെന്നല്ലാതെ ഒന്നും തന്നെ പുതുയായി ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ല. അതുപോലെ ബോധവസ്തുവിൽ വെളിപ്പെടുന്ന

ചില രൂപവിശേഷങ്ങളാണ് പ്രപഞ്ച ഘടകങ്ങൾ. അപ്പോൾ ബോധവസ്തു തന്നെയാണ് പ്രപഞ്ചനാമരൂപങ്ങളായിക്കാണപ്പെടുന്നത്. യഥാർത്ഥത്തിൽ ബോധത്തിൽ നിന്നും ഭിന്നമായി ഒന്നും ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ല. മണ്ണിൽ തെളിയുന്ന പാത്രരൂപങ്ങൾ നിലനിൽക്കുന്നതും മണ്ണിൽത്തന്നെയാണ്. അതുപോലെ ബോധസ്വരൂപമായ ആത്മാവിൽ തെളിയുന്ന സൂര്യചന്ദ്രാദിരൂപങ്ങൾ അല്പകാലം നിലനിൽക്കുന്നതും ബോധത്തിൽ തന്നെയാണ്. പരമ കാരണം ഇല്ലെന്നുവന്നാൽ കാര്യരൂപങ്ങൾക്ക് ഉണ്ടാകാനോ നില നിൽക്കുവാനോ സാദ്ധ്യമല്ല. മണ്ണില്ലെന്നു വന്നാൽ പാത്രങ്ങൾ ഉണ്ടാവുകയോ നിലനിൽക്കുകയോ ഇല്ല. അതുപോലെ ബോധസ്വരൂപമായ ബ്രഹ്മം ഇല്ലെന്നുവന്നാൽ പ്രപഞ്ചദൃശ്യങ്ങൾ ഉണ്ടാവുകയോ നിലനിൽക്കുകയോ ഇല്ല. 'ജഗത്ത് അതിൽ നിന്നും ലേശം പോലും ഭിന്നിക്കാതെയാണ് ഉണ്ടായി കാണപ്പെടുന്നത്. അതുള്ളതുകൊണ്ടാണ് ജഗത്ത് തുടർന്നു നിലനിൽക്കുന്നത്'. എന്നീ വരികളിൽ ഈ സൃഷ്ടി സ്ഥിതി രഹസ്യമാണ് ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്.

വസ്തുവിൽ പ്രകടമാകുന്ന നാമരൂപങ്ങൾ അല്പകാലം നില നിന്നിട്ട് മറയുന്നവയാണ്. മണ്ണിൽ വെളിവാകുന്ന പാത്രങ്ങളുടെ നാമരൂപങ്ങൾ അല്പകാലം അങ്ങനെ കാണപ്പെട്ടിട്ട് പിന്നീട് മറയുന്നു. പ്രപഞ്ചത്തിൽ ഇന്നു കാണപ്പെടുന്ന നാമ രൂപങ്ങളെല്ലാം കുറേക്കാലം ഇങ്ങനെ കാണപ്പെട്ടിട്ട് മറഞ്ഞു പോകുമെന്ന് ഭൗതികശാസ്ത്രത്തിനു തന്നെ ഇന്ന് സംശയമെന്യേ തെളിഞ്ഞിട്ടുണ്ട്. ഭൂമണ്ഡലത്തിലുള്ള മനുഷ്യപക്ഷിമൃഗാദി നാമരൂപങ്ങൾ നിലനിന്നിട്ട് ലയിച്ചുപോകുന്നത് നം ദിവസേന കാണുന്ന കാഴ്ചയാണ്. ഇതുപോലെ സൂര്യചന്ദ്രന്മാരും കാലാന്തരത്തിൽ അവയുടെ രൂപം വെടിഞ്ഞു മറയുമെന്ന് ഇന്നു ബോദ്ധ്യമായിക്കഴിഞ്ഞിട്ടുണ്ട്. അങ്ങനെയാണെങ്കിൽ ഇവയൊക്കെ എവിടെയാണ് മറയുന്നത്? പാത്രങ്ങളുടെ രൂപങ്ങൾ മറയുമ്പോൾ എവിടെയാണവ തിരിച്ചു ലയിക്കുന്നത്; അവയുടെ പരമകാരണമായ മണ്ണിൽതന്നെ. അതുപോലെ പ്രപഞ്ചത്തിന്റെ രൂപം ലയിച്ചാൽ അതിന്റെ പരമകാരണമായ ബോധവസ്തുവിലല്ലാതെ മറ്റെവിടെ ലയിക്കാനാണ്? പാത്രങ്ങളുടെ നാമരൂപങ്ങൾ ലയിച്ചു ചേർന്നാലും മണ്ണ് യാതൊരു കേടുംകൂടാതെ അവശേഷിക്കുന്നു. അതുപോലെ പ്രപഞ്ചരൂപങ്ങളെല്ലാം ലയിച്ചുപോയാലും അതിന്റെ പരമകാരണമായ ബോധവസ്തു സത്ഘനമായി അവശേഷിക്കുന്നു. സത്ഘനം എന്നതിന് ഇടതിങ്ങിയ ഉണ്മയുടെ അനുഭവത്തോടുകൂടി എന്നു താത്പര്യം. നാമരൂപങ്ങൾ പ്രകടമാകുന്നതിന് മുൻപ് നാമരൂപരഹിതമായി അഖണ്ഡമായ നിലനില്പിന്റെ അനുഭവത്തോടുകൂടി ബ്രഹ്മം വർത്തിച്ചിരുന്നു. നാമരൂപങ്ങൾ അതിനുള്ളിൽ പൊന്തി പ്രകാശിച്ചുകൊണ്ടിരിക്കുമ്പോഴും അതിന്റെ അഖണ്ഡസ്ഥിതിക്ക് കേടൊന്നും ഭവിക്കുന്നില്ല. സൂര്യചന്ദ്രാദിനാമരൂപങ്ങൾ ഉണ്ടായി കറങ്ങിത്തിരിഞ്ഞിട്ടും ആകാശത്തിന്റെ അഖണ്ഡതയ്ക്ക് കേടൊന്നും ഭവിക്കാതിരിക്കുന്നതു പോലെ. ഇനി ഈ നാമരൂപങ്ങളെല്ലാം മറഞ്ഞ് പ്രളയം സംഭവിച്ചാലും അനന്തവും അഖണ്ഡവുമായ ആ ബോധവസ്തു അങ്ങനെ തന്നെ അവശേഷിക്കും. 'ഈ ജഗത്തു മുഴുവൻ അതിൽ

ലയിച്ചു ചേർന്നാലും ആ സത്യം ഘനീഭവിച്ച ഉണ്മയായി ബാക്കിനിൽക്കും.' എന്ന ഭാഗംകൊണ്ട് ഈ വസ്തു സ്ഥിതിയാണ് ഗുരുദേവൻ വെളിപ്പെടുത്തി യിരിക്കുന്നത്.

## പരമകാരണം ജനനമരണങ്ങളററതാണ്

പ്രപഞ്ചത്തിന്റെ പരമകാരണം ബോധഘനമായ ബ്രഹ്മമാണെന്ന് യുക്തിക്കും അനുഭവത്തിനും തെളിയുന്നതായി നാം കണ്ടു. പരമകാരണമാ യതുകൊണ്ടുതന്നെ അതു ജനനമരണമറ്റ അമൃതവസ്തുവാണെന്നും തീരു മാനിക്കാം. പരമകാരണത്വവും ജനനമരണങ്ങളും ഒരിക്കലും ഒരുമിച്ചൊരു വസ്തുവിൽ സാദ്ധ്യമേയല്ല. പരമകാരണം ഏതെങ്കിലും ഒന്നിൽ നിന്ന് ജനി ച്ചതാണെന്നു വന്നാൽ അതിന്റെ പരമകാരണത്വം അതോടെ നഷ്ടപ്പെടും. ജനിക്കുന്നതൊക്കെ കാര്യമായിരിക്കുകയേഉള്ളൂ. കാര്യമായാൽ അതിന്റെ കാര ണമെന്തെന്ന് വീണ്ടും അന്വേഷിക്കേണ്ടതായി വരും. പരമകാരണത്തിന്റെ ഈ ജനനമറ്റ നില സാക്ഷാത്കാരത്തിൽ സത്യദർശികൾക്ക് സംശയമെന്യേ തെളി ഞ്ഞിട്ടുള്ളതുമാണ്. ജനനമില്ലെന്നു വന്നാൽ മരണത്തിന്റെ പ്രശ്നമുദി ക്കുന്നുമില്ല. അമൃതമായ ഈ സത്യസ്ഥിതി സാക്ഷാത്കരിച്ചറിഞ്ഞുകൊണ്ടു തന്നെയാണ് സത്യത്തിന് 'അജം' എന്ന വിശേഷണം ഗുരുദേവൻ ചേർത്തി രിക്കുന്നത്.

ഉണ്ടായി മറയുന്ന നാമരൂപങ്ങൾക്കാശ്രയമായി ഉണ്ടാകാതെയും മറ യാതെയും നിലനിൽക്കുന്ന ഒരു ശാശ്വത വസ്തുവുണ്ടോ എന്ന അന്വേഷ ണമാണ് സത്യാന്വേഷണം. അങ്ങനെ ഒരു ശാശ്വതവസ്തുവുണ്ടെന്നും അതിൻെറ സ്വരൂപം ഘനീഭവിച്ച ശുദ്ധബോധമാണെന്നും നാം കണ്ടു. അപ്പോൾ പ്രപഞ്ചത്തിൽ കാണുന്ന എല്ലാ നാമരൂപങ്ങളേയും ഈ ബോധ സത്തയെ വിട്ടുപോകാതെ പിൻതുടരുന്നതാണ്. പാത്രരൂപങ്ങളിലെല്ലാം മണ്ണ് വിട്ടുപോകാതെ പിൻതുടരുന്നതുപോലെ. അപ്പോൾ മണ്ണുകൊണ്ടുള്ള ഏതു പാത്രം കണ്ടാലും വിവേകബുദ്ധിയുള്ളവൻ പാത്ര രൂപം കാണുന്നതോടൊപ്പം 'ഇതു മണ്ണാണ്' എന്നും ധരിക്കും. അതുപോലെ സത്യം സാക്ഷാത്കരിച്ച് സത്യസ്ഥിതി ബോദ്ധ്യപ്പെട്ടിട്ടുള്ള ഒരു ബ്രഹ്മനിഷ്ഠൻ ഏതു നാമരൂപം എവിടെ കണ്ടാലും ആ നാമരൂപത്തോടൊപ്പം അതിനെ സദാ പിൻതുടർന്നുകൊണ്ടി രിക്കുന്ന ബോധവസ്തുവിനെയും കാണുന്നു. 'ഇവിടെയാണ് ഇക്കണ്ടതെല്ലാം ബ്രഹ്മമാണ്' എന്ന സാക്ഷാത്കാരം ഓരോ നിമിഷവും അനുഭവമായിത്തീ രുന്നത്. 'സർവ്വം ഖല്വിദം ബ്രഹ്മ' എന്ന ഈ ഉപനിഷത് സത്യാനുഭവത്തിൽ നിരന്തരം വർത്തിച്ചുകൊണ്ടുതന്നെയാണ് ഗുരുദേവൻ ഇക്കാണുന്ന സകല തിനേയും 'അതൊരിക്കലും വിട്ടുപോകാതെ പിൻതുടരുന്നു' എന്നു പ്രഖ്യാ പിച്ചിരിക്കുന്നത്.

## എന്താണ് സത്യം?

ഇപ്രകാരമെല്ലാം മേൽ വിവരിക്കപ്പെട്ട വസ്തുവാണ് വേദാന്തം കണ്ടെ ത്തിയിട്ടുള്ള സത്യം. ഒരു വസ്തുവിനെ ഒരിക്കൽ നാം കണ്ടു കഴിഞ്ഞാൽ

പിന്നൊരിക്കലും മാറ്റമില്ലാതെ അതനുഭവപ്പെട്ടുകൊണ്ടിരിക്കുമെങ്കിൽ അതാണ് സത്യം. ഒന്നിനെ ഒരിക്കൽ കണ്ടു കുറെകഴിഞ്ഞ് ഒന്നുകിൽ അതു കാണാതായി അല്ലെങ്കിൽ അതിന്റെ രൂപം തന്നെ മാറിക്കണ്ടു. അങ്ങനെ സംഭ വിച്ചാൽ അതസത്യം. പൂർണ്ണസത്യം സാക്ഷാത്കരിച്ചയാൾ സദാ സർവ്വത്ര ആ സത്യത്തെത്തന്നെ പിന്നെ ദർശിക്കുന്നു. പിന്നൊരിക്കലും അതനുഭവത്തിൽ നിന്നും മാറിക്കളയുകയോ രൂപം മാറുകയോ ചെയ്യുന്നില്ല. ഇങ്ങനെയുള്ള സത്യനിഷ്ഠനെയാണ് വേദാന്തം സ്ഥിതപ്രജ്ഞൻ, ജീവന്മുക്തൻ എന്നൊക്കെ വിളിക്കുന്നത്. സ്ഥിതപ്രജ്ഞസ്ഥിതിയിൽ എത്തി നിന്നുകൊണ്ടു തന്നെയാണ് ഗുരുദേവൻ 'തത് സത്യം വിദ്ധി' എന്ന് ശിഷ്യനെ ഉപദേശിക്കുന്നത്.

## സത്യമാർഗ്ഗമേതാണ്?

മൂന്നാം പദ്യം ഉപസംഹരിച്ചുകൊണ്ട് ഗുരുദേവൻ പറയുന്നത് 'ചിത്തശുദ്ധിയുള്ളവർ അമൃതമായ അതിനെ സദാ കണ്ടു പ്രണമിക്കുന്നു' വെന്നാണ്. ഈ വാക്യത്തിൽ സത്യാനുഭവത്തിനുള്ള മാർഗ്ഗവും അനുഭൂതിസ്വരൂപവും വെളിപ്പെടുത്തിയിരിക്കുന്നു. ചിത്തത്തെ നിരന്തരം ശുദ്ധീകരിക്കുകയാണ് ആത്മാവായ സത്യത്തെ സാക്ഷാത്ക്കരിച്ചനുഭവിക്കാനുള്ള മാർഗ്ഗം. ബോധസ്വരൂപമായ ബ്രഹ്മം സകലമനുഷ്യരുടേയും ഹൃദയത്തിൽ ആത്മാവായി സദാ കുടികൊള്ളുന്നു. അതുകൊണ്ടാണല്ലോ നമുക്ക് പ്രപഞ്ചത്തെ അറിഞ്ഞനുഭവിക്കാൻ കഴിയുന്നത്. ഉള്ളിലുണ്ടെങ്കിൽ പിന്നെയെന്തുകൊണ്ടാണ് ആത്മാനുഭവം നമുക്കുണ്ടാകാത്തത്? ഉള്ളിലുള്ള കാമക്രോധലോഭാദി വികാരങ്ങളും മമതാബന്ധങ്ങളും മറ്റു സങ്കല്പങ്ങളും ആത്മാവിന്റെ സ്വരൂപാനുഭവത്തിനു തടസ്സമായി നിൽക്കുന്നു. ഈ വികാരങ്ങളേയും മമതാബന്ധങ്ങളേയും ഒഴിച്ചുമാറ്റാമെങ്കിൽ ചിത്തശുദ്ധി കൈവരും. അതോടെ സ്വയം ജ്യോതിസ്സായ ആത്മാവ് ശുദ്ധ ചിത്തത്തിൽ പ്രതിഫലിച്ച് അനുഭവവിഷയമായി തീരുകയും ചെയ്യും. ബോധവസ്തു, സങ്കല്പങ്ങൾ, പ്രപഞ്ചാനുഭവം ഈ ക്രമം നാം നേരത്തെ കണ്ടുവല്ലോ. സങ്കല്പങ്ങളാണ് ആത്മാവിൽ പ്രപഞ്ചാനുഭവമുളവാക്കുന്ന ഘടകങ്ങൾ. സങ്കല്പങ്ങളെ നിരോധിച്ചാൽ പ്രപഞ്ചം മറയും ആത്മാവ് അനുഭവസ്വരൂപമായി അവശേഷിക്കുകയും ചെയ്യും. സങ്കല്പനിരോധം തന്നെയാണ് വാസ്തവത്തിൽ ചിത്തശുദ്ധീകരണം. ഇനി സങ്കല്പ നിരോധമെന്ന യോഗം അഭ്യസിച്ച് ചിത്തം ശുദ്ധീകരിച്ചാൽ ഉണ്ടാകുന്ന ആത്മാനുഭവം ഏതു രൂപത്തിലുള്ളതാണ്? അതു വെളിപ്പെടുത്തുവാനാണ് ഗുരുദേവൻ 'അമൃതായ' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്. അമൃതസ്വരൂപം എന്നതിന് ജനനമരണങ്ങളറ്റതെന്നും ആനന്ദഘനമെന്നും അർത്ഥമുണ്ട്. ശുദ്ധമായ അഖണ്ഡബോധം ആനന്ദഘനമാണ്. അതുതന്നെയാണ് ബ്രഹ്മം. ആത്മസാക്ഷാത്കാരത്തോടെ അളവറ്റ ആനന്ദവും ജനനമരണങ്ങളിൽ നിന്നുള്ള വിമുക്തിയും അനുഭവിക്കാൻ കഴിയുമെന്നർത്ഥം? ഇതിനപ്പുറം എന്തു ജീവിത സാഫല്യമാണ് വേണ്ടത്? ഞാനിനി ഒരിക്കലും ജനിക്കുകയോ മരിക്കുകയോ ചെയ്യുകയില്ല. എന്റെ സ്വരൂപം അനന്തമായ ആനന്ദമാണ്. ജീവിച്ചിരിക്കു

മ്പോൾതന്നെ ഇക്കാര്യങ്ങൾ അനുഭവിച്ചറിയുന്നതാണ് മോക്ഷം. ഇത് പരമ ലക്ഷ്യമായി അംഗീകരിച്ച് ജീവിക്കാനാണ് ഗുരുദേവൻ ആവശ്യപ്പെടുന്നത്.

## ശക്തനും ശക്തിയും ഒന്നുതന്നെ

ബോധസ്വരൂപമായ ബ്രഹ്മത്തിൽ പ്രപഞ്ചാനുഭവത്തിനായി സങ്കല്പങ്ങളെ പൊന്തിക്കുന്നത് ബ്രഹ്മശക്തിയാണെന്ന് മുൻപ് പറഞ്ഞിട്ടുണ്ടല്ലോ. ശിവൻ - ശക്തി, ബ്രഹ്മം - മായ, പുരുഷൻ - പ്രകൃതി എന്നിങ്ങനെ പല പേരിലും ബ്രഹ്മവും ശക്തിയും അറിയപ്പെടുന്നുണ്ട്. ബ്രഹ്മവും മായയും രണ്ടാണോ? പ്രപഞ്ചസൃഷ്ടിയെയും മറ്റും വിവരിക്കുമ്പോൾ വേദാന്തം ശക്തിയെ ശക്തനിൽ നിന്നും വേർതിരിച്ചു കാണിക്കാറുണ്ട്. ശക്തിയുടെ കാര്യ.രൂപങ്ങളായ പ്രപഞ്ചഘടകങ്ങളിൽ പോലും ബ്രഹ്മസ്വരൂപത്തിൽ നിന്നും ഭിന്നമായ വസ്തുസത്തയില്ലെന്നു നാം കണ്ടുവല്ലോ. ശക്തികാര്യങ്ങൾക്കേ ഭിന്നമായ വസ്തുസത്തയില്ലെങ്കിൽ പിന്നെ ശക്തിക്കതെങ്ങനെ ഉണ്ടാവാനാണ്. മാത്രമല്ല ഒരു വസ്തുവും അതിന്റെ ശക്തിയും ഒന്നുതന്നെയെന്നറിയാൻ ഒരു കുട്ടിക്കുപോലും പ്രയാസമുണ്ടാകുന്നതല്ല. വായുവും അതിന്റെ ചലനശക്തിയും രണ്ടാണോ? അഗ്നിയും അതിന്റെ ദഹനശക്തിയും രണ്ടാകാൻ പറ്റുമോ? അതുപോലെ അന്തിമ വിശകലനത്തിൽ ബ്രഹ്മവും അതിന്റെ ശക്തിയായ മായയും ഒന്നു തന്നെ എന്നറിയേണ്ടതാണ്. സത്യസ്വരൂപം വ്യക്തമായി സാക്ഷാത്കരിക്കുമ്പോഴേ ഇക്കാര്യം തെളിഞ്ഞുകിട്ടൂ. അതിനു മുൻപ് പ്രകൃതിയും പുരുഷനും ഒന്നല്ലെന്ന് ആർക്കെങ്കിലും തെറ്റിദ്ധാരണയുണ്ടെങ്കിൽ അതു മാറ്റുകയാണ് ഗുരുദേവൻ നാലാമത്തെ പദ്യംകൊണ്ട്. ഗുരുശിഷ്യനോട് 'നീ ബ്രഹ്മമാണ്' എന്ന് നേരത്തേ പ്രഖ്യാപിച്ചല്ലോ. ഇവിടെ ബ്രഹ്മശക്തിയായ മായയും നീതന്നെയാണെന്നുറപ്പിക്കുകയാണ് ചെയ്യുന്നത്.

4 സൃഷ്ട്വേദം പ്രകൃതേരനുപ്രവിശതീ
യേയം യയാ ധാര്യതേ
പ്രാണീതി പ്രവിവിക്തഭുഗ് ബഹിരഹം
പ്രാജ്ഞസ്സുഷുപ്തൗ യതഃ
യസ്യാമാത്മകലാ സ്ഫുരത്യഹമിതി
പ്രത്യന്തരംഗം ജനൈഃ
യസ്യൈ സ്വസ്തി സമർത്ഥ്യതേ പ്രതിപദാ
പൂർണ്ണാ ശൃണു ത്വം ഹി സാ.

ഇദം - ഈ ജഗത്ത്; പ്രകൃതേഃ - സ്വകർമ്മാനുസരണം; സൃഷ്ട്വാ - സൃഷ്ടിച്ചിട്ട്; അനുപ്രവിശതീ - അതിൽ കടന്നു നിൽക്കുന്ന; ഇയം യാ-ഈ ശക്തി ഏതൊന്നാണോ;യയാ ധാര്യതേ-യാതൊരു ശക്തിയാൽ ഇത് ധരിക്കപ്പെടുന്നുവോ; യത: - യാതൊരു ശക്തിനിമിത്തമാണോ; പ്രവിവിക്തഭുക് - സ്വപ്നത്തിൽ ഏകാന്തമായി സ്വവാസനാ നിർമ്മിതമായ പ്രപഞ്ചത്തെ അനുഭവിക്കുന്നത്; ബഹിരഹം - ജാഗ്രത്തിൽ ഞാനെന്ന ഭാവത്തോടെ വർത്തിക്കുന്നത്.; സുഷുപ്തൗ പ്രാജ്ഞഃ - ഗാഢനിദ്രയിൽ പ്രാജ്ഞനായി സ്ഥിതി ചെയ്യുന്നതു; യസ്യാം - യാതൊരുവളിലാണോ; പ്രത്യന്തരംഗം - ഹൃദയം

തോറും; ആത്മകലാ – ആത്മാംശം; അഹമിതി സ്ഫുരതി – ഞാൻ, ഞാനെന്നു പ്രകാശിച്ചുകൊണ്ടിരിക്കുന്നത്; യസ്യൈ – യാതൊരുവൾക്കാണോ; ജനൈഃ – ജനങ്ങളാൽ; സ്വസ്തി – മംഗളം; സമർത്ഥ്യതേ – അർത്ഥിക്കപ്പെടുന്നത്; പ്രതിപദാ പൂർണ്ണാ – ഓരോ കാൽവയ്പിലും പൂർണ്ണ സ്വരൂപിണിയായ; സാ – ആ ശക്തി; ത്വം ഹി – നീതന്നെയാണ്; ശൃണു – കേട്ടാലും.

ബ്രഹ്മശക്തിയാണ് ഈ ജഗത്ത് സ്വകർമ്മാനുസരണം സൃഷ്ടിക്കുന്നത്. സൃഷ്ടിച്ചിട്ട് ശക്തി ഈ ജഗത്തിൽ സർവ്വത്ര കടന്നു നിൽക്കുന്നു. അങ്ങനെ ഈ ജഗത്തിനെ ശക്തി സദാ നിലനിറുത്തികൊണ്ടു പോരുന്നു. സ്വപ്നവേളയിൽ ഏകാന്തമായി ആത്മാവിനെക്കൊണ്ട് സ്വവാസനാ നിർമ്മിതമായ ലോകത്തെ അനുഭവിപ്പിക്കുന്നത് ഈ ശക്തിയാണ്. ജാഗ്രത്തിൽ ആത്മാവിനെ ഞാൻ കർത്താവാണ് ഭോക്താവാണ് എന്നു ഭ്രമിപ്പിക്കുന്നതും ഈ ശക്തിതന്നെ. ഗാഢനിദ്രയിൽ ഇരുണ്ട ഒരാവരണം പുതപ്പിച്ച് ആത്മാവിനെ പ്രാജ്ഞനാക്കി തീർക്കുന്നതും ഈ ശക്തിതന്നെ. ഓരോ ഹൃദയതലത്തിലും ഞാൻ, ഞാൻ എന്നിങ്ങനെ ആത്മാംശം പ്രകാശിച്ചുകൊണ്ടിരിക്കുന്നതും ഈ ശക്തിയിൽതന്നെ. എല്ലാ ജനങ്ങളും എപ്പോഴും മംഗളം നേരുന്നതും ഈ ശക്തിക്കുവേണ്ടിതന്നെ. ഇവൾ ഓരോ കാൽവയ്പിലും പരിപൂർണ്ണയാണ്. അങ്ങനെയുള്ള ശക്തി നീ തന്നെയാണ്. അല്ലയോ ശിഷ്യാ, കേട്ടാലും.

## ശക്തിസ്പന്ദനഘടകങ്ങളാണ് പ്രപഞ്ചദൃശ്യങ്ങൾ

ബോധഘനമായ ബ്രഹ്മസത്തയ്ക്കുള്ളിൽ ശക്തിസ്പന്ദനമാരംഭിക്കുന്നതോടെയാണ് ചുരുൾ നിവർന്നുവരുന്നതുപോലെ പ്രപഞ്ചദൃശ്യങ്ങൾ ഓരോന്നോരോന്നായി ആവിർഭവിക്കുന്നത്. ബ്രഹ്മസ്വരൂപത്തിനുള്ളിൽ ശക്തി സ്പന്ദിക്കാൻ തുടങ്ങി. എന്നാൽ സ്പന്ദനം തികച്ചും വ്യക്തമായ രൂപം കൈകൊണ്ടില്ല. സ്പന്ദനത്തിന്റെ ഈ അവ്യക്തഘട്ടത്തിലാണ് ആകാശത്തിന്റെ തോന്നലുളവാകുന്നത്. ശക്തിസ്പന്ദിക്കാൻ തുടങ്ങിയാൽ രണ്ടുതരത്തിലാണതു പ്രവർത്തിക്കുന്നത്. ഒന്നാമതായി വസ്തുവിന്റെ പൂർണ്ണരൂപത്തെ മറച്ചുകളയുന്നു. ഇതാണ് ശക്തിയുടെ *ആവരണരൂപം.* രണ്ടാമതായി വസ്തുവിന്റെ അപൂർണ്ണരൂപങ്ങളെ പ്രദർശിപ്പിക്കുന്നു. ഇതാണ് ശക്തിയുടെ *വിക്ഷേപരൂപം.* ആകാശത്തിന്റെ തോന്നലിൽ വസ്തുവിന്റെ അഖണ്ഡ ബോധാനുഭവത്തെ മറച്ചിട്ട് ഒരു ശൂന്യതയുടെ രൂപം ഉളവാക്കിക്കാണിക്കുകയാണ് ചെയ്യുന്നത്. അപ്പോൾ ബോധത്തിന്റെ തന്നെ ഒരപൂർണ്ണാനുഭവാണ് ആകാശം. ആകാശത്തിന്റെ തോന്നലുളവാകുന്നതുകൊണ്ട് ബോധത്തിൽ നിന്നും ഭിന്നമായ പദാർത്ഥമൊന്നും ഉണ്ടാകുന്നില്ലെന്നറിയേണ്ടതാണ്. ശക്തി സ്പന്ദനത്തിന്റെ അവ്യക്തദശയിൽനിന്നും മുന്നേറി വ്യക്തമായ സ്പന്ദനദശയെ പ്രാപിക്കുന്നതോടെ പ്രാണൻ, അഥവാ വായു രൂപംകൊള്ളുന്നു. ബോധവസ്തുവിൽ തന്നെയുണ്ടായ ഒരപൂർണ്ണദർശനമാണ് വായു. വായു രൂപംകൊണ്ടതു കൊണ്ട് ബോധത്തിൽ നിന്നും ഭിന്നമായ വസ്തുവൊന്നും ഉണ്ടായിട്ടില്ലെന്നോർക്കണം. ശക്തിയുടെ സ്പന്ദനഘട്ടങ്ങൾ അങ്ങനെ മുന്നേറിയതോടെ തേജസ്സിന്റെയും ജലത്തിന്റെയും പൃഥ്വിയുടേയും തോന്നലുകളുളവായി. ബോധത്തിന്റെ തന്നെ അപൂർണ്ണ ദർശനങ്ങളാണിവയെല്ലാം. ഈ ദർശനങ്ങളെയുളവാക്കു

ന്നതോ ബോധത്തിനുള്ളിൽ ശക്തിസ്പന്ദനം. പഞ്ചഭൂതങ്ങളെ പലയളവിലും കൂട്ടിച്ചേർത്തുണ്ടാക്കിയിരിക്കുന്നവയാണ് എല്ലാ പ്രപഞ്ചഘടകങ്ങളും. പഞ്ചഭൂതങ്ങളുടെ സൂക്ഷ്മാംശങ്ങളായ ശബ്ദസ്പർശരൂപരസഗന്ധങ്ങൾ ചേർന്നുണ്ടായതാണ് വികാരസങ്കല്പമയമായി സർവ്വപ്രാണികളിലും അനുഭവപ്പെടുന്ന അന്തഃകരണം. ഇവയെല്ലാം ശക്തിസ്പന്ദം അഖണ്ഡാനുഭവത്തെ മറച്ചുകൊണ്ടു ബോധത്തിൽതന്നെ ഉളവാക്കികാണിക്കുന്ന അപൂർണ്ണദർശനങ്ങളാണെന്നറിയാൻ ഒരു പ്രയാസവുമില്ല. ബോധത്തോടു കൂടിച്ചേരാതെ ഈ ദർശനങ്ങളൊന്നും അനുഭവമണ്ഡലത്തിലെത്തിച്ചേരുന്നില്ലെന്നുള്ളതു തന്നെ അക്കാര്യം വിളിച്ചറിയിക്കുന്നു. അതുകൊണ്ടുതന്നെ ഈ കാഴ്ചകളൊക്കെ വിശേഷിച്ചു വസ്തുസത്തയൊന്നുമില്ലാത്ത കുറെ വെറും പേരുകളാണെന്നു കാണാൻ കഴിയും. ഇവിടെയൊക്കെ വസ്തു ബോധം മാത്രം ബോധഘനമായ ബ്രഹ്മവസ്തുവിനുള്ളിൽ സംഭവിക്കുന്ന ഈ ശക്തിസ്പന്ദനദർശനങ്ങളെ ഗുരുദേവൻ അനുഭവരസികതയോടെ ഭാവനാസമ്പന്നമായി ജനനീനവരത്നമഞ്ജരിയിലെ അഞ്ചാം ശ്ലോകത്തിൽ വർണ്ണിച്ചിരിക്കുന്നതു നോക്കുക:-

*മേലായമൂലമതിയാലാവൃതം ജനനി,*
*നീ ലാസ്യമാടി വിടുമീ-*
*കീലാലവായ്വനലകോലാഹലം ഭുവന-*
*മാലാപമാത്രമഖിലം.* *ജന. നവ. 5*

ഇവിടെ ജനനീ എന്നു വിളിക്കുന്നത് ബ്രഹ്മശക്തിയെത്തന്നെയാണ്. പഞ്ചഭൂതങ്ങളുടെ ഒരു കോലാഹലമായിക്കാണപ്പെടുന്ന ഈ ഭുവനം അല്ലയോ അമ്മേ, അവിടുന്നു നൃത്തം ചെയ്ത് അഴിച്ചുവിടുന്നതാണ്. ഇത് അകവും പുറവും ബ്രഹ്മസത്തകൊണ്ടു നിറഞ്ഞിരിക്കുന്നു. പ്രപഞ്ചമെന്ന നിലയിൽ ഇതു വെറും പേരുമാത്രം. ഈ വസ്തുതയാണ് 'ബ്രഹ്മശക്തിയാണ് ഈ ജഗത്ത് സ്വധർമ്മാനുസരണം സൃഷ്ടിക്കുന്നത്' എന്ന ഭാഗം കൊണ്ട് വ്യക്തമാക്കിയിരിക്കുന്നത്.

## ശക്തിസ്പന്ദനം ഉണ്ടെങ്കിൽ പ്രപഞ്ചവുമുണ്ട്

ബ്രഹ്മസ്വരൂപത്തിനുള്ളിൽ ശക്തി സ്പന്ദനം തുടരുന്നിടത്തോളം പ്രപഞ്ചം ഉണ്ടെന്നുള്ള തോന്നൽ നിലനിൽക്കും. ആകാശത്തിൽ വായുചലനമുണ്ടാകുന്നതുപോലെയാണ് ബ്രഹ്മത്തിൽ ശക്തിസ്പന്ദനം. വായു ചലിക്കുന്നതുകൊണ്ട് ആകാശത്തിന് ചലനമോ വികാരമോ സംഭവിക്കുന്നില്ല. അതുപോലെ ശക്തി സ്പന്ദനരൂപത്തിലുള്ള കർമ്മവും പ്രപഞ്ചവും ഉണ്ടെന്നു തോന്നുവാനിടവരുന്നതുകൊണ്ട് ബ്രഹ്മസ്വരൂപത്തിൽ ചലനമോ വികാരമോ സംഭവിക്കുന്നില്ലെന്നറിയേണ്ടതാണ്. അതുകൊണ്ടാണ് വേദാന്തം ബ്രഹ്മത്തെ നിശ്ചലം, നിർവ്വികാരം, ബോധഘനം, നിത്യശുദ്ധബുദ്ധമുക്തം എന്നൊക്കെ വിശേഷിപ്പിക്കുന്നത്. അപ്പോൾ സ്പന്ദനാത്മികയായ ബ്രഹ്മശക്തി സ്പന്ദനത്തിന്റെ ഗതിവേഗമനുസരിച്ച് പ്രപഞ്ച ദൃശ്യങ്ങളെ ഉളവാക്കി ചലനരൂപിണിയായിത്തന്നെ അവയിലൊക്കെ വ്യാപിച്ചു നിൽക്കുന്നു. ഇക്കാര്യം ഇന്ന് ഭൗതി

കശാസ്ത്രത്തിനു തന്നെ നല്ലവണ്ണം തെളിഞ്ഞുകഴിഞ്ഞിട്ടുണ്ട്. ജഡം ശക്തി പ്രവാഹത്തിന്റെ രൂപാന്തരം മാത്രമാണെന്നതു കണ്ടെത്തിയിരിക്കുന്നു. ജഡ വസ്തുക്കളിൽ പോലും ഓരോ പരമാണുവും ഭാവന ചെയ്യാൻ കഴിയാത്ത വിധം ചലിച്ചു കൊണ്ടിരിക്കുകയാണെന്നു കണ്ടെത്തിയിട്ടുണ്ട്. ഭൗതിക ശാസ്ത്രം വ്യക്തമായിക്കാണുന്ന ഈ ശക്തിപ്രവാഹത്തിന്റെ അചഞ്ചലമായ അധിഷ്ഠാനം മാത്രമേ അവർക്ക് വെളിപ്പെടാതെയുള്ളൂ. അന്തർമ്മുഖമായ അന്വേഷണം കൊണ്ടല്ലാതെ അതുവെളിപ്പെടുകയുമില്ല, അചഞ്ചലമായ ബോധവസ്തുവിനുള്ളിലെ ശക്തിസ്പന്ദന ഘട്ടങ്ങളാണ് പ്രപഞ്ചഘടകങ്ങളുടെ തോന്നലുളവാക്കുന്നതെങ്കിൽ പ്രപഞ്ചഘടകങ്ങളെ നിലനിറുത്തിപ്പോരുന്നതും ശക്തി തന്നെയാണെന്ന കാര്യത്തിൽ സംശയിക്കാനില്ലല്ലോ. ശക്തി സ്പന്ദനം വെടിഞ്ഞാൽ ശക്തനോട് ലയിച്ചുചേരും. പ്രപഞ്ചഘടകങ്ങൾ മാഞ്ഞുപോവുകയും ചെയ്യും. അപ്പോഴാണ് ശക്തിയും ശക്തനും രണ്ടല്ലെന്നു മനസ്സിലാകുന്നത്. ബ്രഹ്മ വസ്തുവിനുള്ളിൽ പ്രപഞ്ചത്തെ ഉണ്ടാക്കി നില നിറുത്താനുള്ള ശക്തിയുടെ ഈ കഴിവിനെയാണ് ഗുരുദേവൻ 'സൃഷ്ടിച്ചിട്ട് ശക്തി ഈ ജഗത്തിൽ സർവ്വത്ര കടന്നുനിൽക്കുന്നു. അങ്ങനെ ഈ ജഗത്തിനെ ശക്തി നിലനിറുത്തിക്കൊണ്ടുപോരുന്നു' എന്നു പ്രതിപാദിച്ചിരിക്കുന്നത്.

## സ്വപ്നാനുഭവരഹസ്യം

ഗാഢനിദ്ര, സ്വപ്നം, ഉണർവ്വ് എന്നീ മൂന്നവസ്ഥകളിലാണല്ലോ പ്രപഞ്ചം അനുഭവവിഷയമാകുന്നത്. പ്രപഞ്ചം അനുഭവവിഷയമാകുന്ന നാലാമതൊരവസ്ഥ ഒരിടത്തും ആർക്കും ഉള്ളതായി അറിവില്ല, മേൽപ്പറഞ്ഞ മൂന്നവസ്ഥകളും അനുഭവവിഷയമാകുന്നത് മനസ്സിൻെറ അഥവാ അന്തഃകരണ ത്തിൻെറ സ്ഥിതിഭേദങ്ങളിലാണ്. ബ്രഹ്മശക്തിയുടെ ഒരു പ്രത്യേക സ്പന്ദനഘട്ടമാണ് അന്തഃകരണം പഞ്ചഭൂതങ്ങളുടെ സൂക്ഷ്മാംശങ്ങളായ ശബ്ദസ്പർശരൂപരസഗന്ധങ്ങൾ ഇടകലർന്നാണ് അന്തഃകരണം രൂപംകൊണ്ടിരിക്കുന്നത്. ഈ അന്തഃകരണത്തിന്റെ അത്ഭുതകരമായ ഒരുപ്രവർത്തനമാണ് സ്വപ്നം. ഇവിടെ അന്തഃകരണം ഉള്ളിലൊതുങ്ങിനിന്ന് ഒരു കൊച്ചു പ്രപഞ്ചത്തെ സ്വയം പുതുതായി നിർമ്മിച്ചനുഭവിക്കുകയാണ്. ഉണർന്നിരിക്കുമ്പോഴുള്ള പ്രപഞ്ചാനുഭവം സ്വപ്നത്തിലുള്ള പ്രപഞ്ചാനുഭവവും അനുഭവവേളയിൽ തുല്യമാണ്. ഉണർന്നു കഴിഞ്ഞശേഷമാണല്ലോ സ്വപ്നം അസത്യമെന്നു തെളിയുന്നത്. എന്തായാലും അന്തഃകരണത്തിന് സ്വയം പ്രപഞ്ചത്തെ സൃഷ്ടിച്ച് ആത്മാവിനെ അനുഭവിപ്പിക്കുവാനുള്ള കഴിവുണ്ടെന്ന് സ്വപ്നം സംശയമെന്യേ തെളിയിക്കുന്നു. വ്യക്തികളുടെ അന്തഃകരണം പ്രപഞ്ചത്തിനാകെയുള്ള അന്തഃകരണങ്ങളുടെ അംശങ്ങൾ മാത്രമാണ്. അപ്പോൾ വ്യക്തികൾക്ക് സ്വപ്നാനുഭവദശയുള്ളതുപോലെ പ്രപഞ്ചത്തിനാകെ ഒരു സ്വപ്നാനുഭവദശ ഉണ്ടാകാവുന്നതാണ്. പ്രപഞ്ചത്തിനാകെയുള്ള സ്വപ്നാനുഭവദശയിൽപ്പെട്ടുനിൽക്കുന്ന ബോധാംശത്തെ വേദാന്തശാസ്ത്രം 'ഹിരണ്യഗർഭൻ' എന്നാണ് വിളിക്കുന്നത്. വ്യക്തികളുടെ സ്വപ്നാനുഭവദശയിൽപ്പെട്ടുനിൽക്കുന്ന ബോധാംശത്തെ

'തൈജസൻ' എന്നും വിളിക്കുന്നു. ഹിരണ്യഗർഭനെയും തൈജസനെയും കൂട്ടിച്ചേർത്താണ് ഗുരുദേവൻ 'പ്രവിവിക്തഭുക്' എന്നു പറഞ്ഞിരിക്കുന്നത്. ഉള്ളിലൊതുങ്ങി ഏകാന്തമായി ലോകാനുഭവത്തിലേർപ്പെടുന്നവൻ എന്നാണ് 'പ്രവിവിക്തഭുക്' എന്ന ശബ്ദത്തിനർത്ഥം. സ്വപ്നസ്ഥാനീയനായ ആത്മാവിനെക്കുറിച്ച് മാണ്ഡൂക്യോപനിഷത്തുതന്നെ പ്രയോഗിച്ചിട്ടുള്ള ശബ്ദമാണിത്. ആത്മശക്തിയാണ് ഒരു പ്രത്യേക സ്പന്ദനഘട്ടത്തിൽ സ്വപ്നാനുഭവമുളവാക്കി ബോധാംശത്തെ ഇങ്ങനെ പ്രവിവിക്തഭുക്കാക്കിത്തീർക്കുന്നത്. ഈ പ്രവർത്തന രഹസ്യമാണ് ഗുരുദേവൻ 'സ്വപ്നവേളയിൽ ഏകാന്തമായി ആത്മാവിനെക്കൊണ്ട് സ്വവാസനാനിർമ്മിതമായ ലോകത്തെ അനുഭവിക്കുന്നത് ഈ ശക്തിയാണ്' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

## ജാഗ്രദനുഭവ രഹസ്യം

ശക്തിസ്പന്ദനത്തിന്റെ ഒരു സൂക്ഷ്മഘട്ടമാണ് അന്തഃകരണമെന്നു നാം കണ്ടുവല്ലോ. സ്ഥൂലജഡത്തേക്കാൾ ഈ സൂക്ഷ്മഘട്ടത്തിന് ഒരു പ്രത്യേകതയുണ്ട്. ജഡത്വത്തിന് കട്ടി കൂടിയിട്ടില്ലാത്തതുകൊണ്ട് ഇതിൽ ബോധാംശം വ്യക്തമായി പ്രതിഫലിച്ചനുഭവവിഷയമാകുന്നു. പാത്രത്തിലുള്ള വെള്ളത്തിൽ സൂര്യൻ പ്രതിബിംബിക്കുന്നതുപോലെ. ഇങ്ങനെ അന്തഃകരണത്തിൽ പ്രതിബിംബിക്കുന്ന ബോധാംശത്തെയാണ് ജീവാത്മാവെന്നു വിളിക്കുന്നത്. സർവ്വപ്രാണികളുടേയും അന്തഃകരണത്തിൽ ഞാൻ, ഞാൻ എന്നിങ്ങനെ അതു സദാ അനുഭവ വിഷയമായിക്കൊണ്ടിരിക്കുന്നു. ഇങ്ങനെ പ്രതിബിംബിക്കുന്ന ബോധാംശം അന്തഃകരണത്തോടു ചേർന്നു ഇന്ദ്രിയങ്ങൾ വഴി പുറത്തു വന്ന് മറ്റു ശക്തിസ്പന്ദനഘട്ടങ്ങളായ പ്രപഞ്ചദൃശ്യങ്ങളെ കണ്ടനുഭവിക്കുന്നതാണല്ലോ ഉണർവ്വ് അഥവാ ജാഗ്രത്ത്. ഞാൻ കർമ്മം ചെയ്യുന്നു, ഞാൻ സുഖിക്കുകയോ ദുഃഖിക്കുകയോ ചെയ്യുന്നു എന്നിങ്ങനെ, രണ്ട് പ്രധാന ഭാവങ്ങളാണ് ജാഗ്രത്തിൽ ബോധാംശത്തിനുള്ളത്. ഇതിൽ ആദ്യത്തേത് കർത്തൃഭാവവും രണ്ടാമത്തേത് ഭോക്തൃഭാവവുമാണ്. ഈ ഭാവങ്ങളിൽ പെട്ടുനിൽക്കുമ്പോഴാണ് ബോധാംശം 'അഹങ്കാര' മെന്നറിയപ്പെടുന്നത്. ജാഗ്രത്തിൽ അഹങ്കാരമായിത്തീർന്നു ക്ലേശിക്കുന്ന ബോധാംശത്തിന് ഈ സ്ഥിതി വരുത്തിക്കൂട്ടിയത് ശക്തിയാണെന്ന് സ്പഷ്ടമാണല്ലോ. വ്യക്തികളുടെ അന്തഃകരണങ്ങൾക്കുള്ള ഈ ഉണർവ്വ് പ്രപഞ്ചത്തിന്റെ അന്തഃകരണത്തിന് ആകെക്കൂടിയും സംഭവിക്കാവുന്നതാണ്. വ്യക്തിയുടെ അന്തഃകരണത്തിന്റെ ജാഗ്രദവസ്ഥയിൽപെട്ടു നിൽക്കുന്ന ബോധാംശത്തെ ശാസ്ത്രം 'വിശ്വ' നെന്നും പ്രപഞ്ചത്തിന്റെ അന്തഃകരണത്തിൽ ആകെക്കൂടിയുണ്ടാകുന്ന ഉണർവിൽപെട്ടു നിൽക്കുന്ന ബോധാംശത്തിന് 'വൈശ്വാനരൻ' എന്നും നാമകരണം ചെയ്യുന്നു. വിശ്വനേയും വൈശ്വാനരനേയും അതാതിന്റെ നിലയിൽകൊണ്ടെത്തിക്കുന്നത് ശക്തിസ്പന്ദനം തന്നെയാണ്. ഈ രണ്ടുപേരെയും കൂട്ടിച്ചേർത്താണ് ഗുരുദേവൻ 'ബഹിരഹം' എന്നു പ്രസ്താവിച്ചിരിക്കുന്നത്. അതായതു ജാഗ്രത്തിൽ ആത്മാവിനെ ഞാൻ കർത്താവാണ് ഭോക്താവാണ് എന്നു ഭ്രമിപ്പിക്കുന്നതും ഈ ശക്തിതന്നെയെന്നർത്ഥം.

## നിദ്രാനുഭവരഹസ്യം

അത്ഭുതകരമായ ഒരനുഭവമാണ് ഗാഢനിദ്ര. നിദ്രയിൽ അന്തഃകരണം ഒരിരുണ്ടു മൂടുപടമായി മാറുന്നു. സ്വപ്നത്തിലേയും ജാഗ്രത്തിലേയും എല്ലാ ദൃശ്യാനുഭവങ്ങളും ഉരുകിച്ചേർന്ന് ഈ മൂടുപടത്തിൽ ലയിക്കുന്നു. ബോധാംശമോ അതിനനുഭവപ്പെട്ടിരുന്ന ദൃശ്യങ്ങളോ ഒന്നും കാൺമാനില്ല. എന്നാൽ അവയൊക്കെ നഷ്ടമായിപ്പോകുന്നുവെന്നു കരുതാനും വയ്യ. ഉണർന്നെണീക്കുമ്പോൾ അവയെല്ലാം ഒന്നൊന്നായി ഈ മൂടുപടത്തിൽ നിന്നും പൊന്തി വരുന്നു. മാത്രമല്ല ഉണരുമ്പോൾ 'ഞാൻ നല്ലവണ്ണം സുഖിച്ചു; ഒന്നുമറിഞ്ഞില്ല' എന്നാണ് ബോധാംശമായ ആത്മാവിന്റെ അനുഭവം. അപ്പോൾ അന്തഃകരണത്തിൽ നേരത്തെ പ്രതിബിംബിച്ചുനിന്നിരുന്ന ബോധാംശം സുഖംമാത്രമുള്ള ഏതോ സ്ഥാനത്തെത്തിച്ചേർന്നിരുന്നുവെന്നും പക്ഷേ അതിനെ അറിയാൻ കഴിയാത്തവിധം ഏതോ ഒരു മറ എല്ലാററിനെയും മറച്ചുകളഞ്ഞിരുന്നുവെന്നുമാണ് ഈ അനുഭവം തെളിയിക്കുന്നത്. ഉറക്കത്തിൽ ജീവാത്മായ ബോധാംശം വാസ്തവത്തിൽ ബ്രഹ്മത്തിൽ എത്തിനിൽക്കുകയാണ്. പക്ഷെ ശക്തി നിർമ്മിക്കുന്ന അജ്ഞാന മറകൊണ്ട് മൂടിയിരിക്കുന്നതിനാൽ ജീവന് തന്റെ ബ്രഹ്മപ്രാപ്തി അറിയാൻ കഴിയുന്നില്ല. ഉണരുമ്പോൾ ശക്തി സ്പന്ദിച്ചു വീണ്ടും പഴയ അനുഭവങ്ങൾ സൃഷ്ടിക്കുന്നതുകൊണ്ട് ജീവഭാവം തുടരാനുമിടവരുന്നു. ബ്രഹ്മ പ്രാപ്തിനിമിത്തമാണ് നിദ്രയിൽ താൻ അതിയായി സുഖിച്ചുവെന്ന് ജീവന് ഓർമ്മിക്കാൻ കഴിയുന്നത്. അനുഭവമല്ലേ ഓർമ്മിക്കാൻ പററൂ? ഉറക്കം ഒരബോധാവസ്ഥയല്ല. ഒരു സുഖാനുഭവഘട്ടമാണ്. അബോധാവസ്ഥ ആരും ഇഷ്ടപ്പെടുന്ന ഒന്നല്ലല്ലോ. നേരെ മറിച്ച് നിദ്രാസുഖം സകലരും കൊതിക്കുന്ന ഒന്നാണ്. വ്യക്തിയുടെ അന്തഃകരണത്തിന്നിദ്ര സംഭവിക്കുന്നതുപോലെ പ്രപഞ്ചത്തിന്റെ അന്തഃകരണത്തിനാകെക്കൂടിയും നിദ്ര സംഭവിക്കാം. വ്യക്തിനിദ്ര വ്യക്തിപ്രളയം. പ്രപഞ്ചത്തിനാകെയുണ്ടാകുന്ന നിദ്ര പ്രപഞ്ച പ്രളയം. വ്യക്തിനിദ്രയിൽപ്പെട്ടു സുഖിക്കുന്ന ബോധാംശത്തെ ശാസ്ത്രം 'പ്രാജ്ഞ'നെന്നു വിളിക്കുന്നു. പ്രപഞ്ചനിദ്രയിൽപ്പെട്ടു സുഖിക്കുന്ന ബോധാംശത്തെ 'ഈശ്വര'നെന്നു വിളിക്കുന്നു. ഇക്കാര്യമെല്ലാം സൂചിപ്പിച്ചുകൊണ്ടാണ് ഗുരുദേവൻ 'പ്രാജ്ഞഃ സുഷുപ്തൗ യതഃ' എന്നു പറഞ്ഞിരിക്കുന്നത്. ഗാഢനിദ്രയിൽ ഇരുണ്ട ഒരാവരണം പുതപ്പിച്ച് ആത്മാവിനെ ഈശ്വരനും പ്രാജ്ഞനുമാക്കിത്തീർക്കുന്നതും ഈ ശക്തിതന്നെയെന്ന് താത്പര്യം.

## ബോധാംശസ്ഫുരണം

ബോധഘനമായ ബ്രഹ്മത്തിൽ ശക്തിസ്പന്ദനമാരംഭിച്ചാൽ അതിന്റെ ആദ്യഘട്ടമാണ് നിദ്രാനുഭവമുണ്ടാക്കുന്ന ഇരുണ്ട മറ. മദ്ധ്യഘട്ടമാണ് സ്വപ്നാനുഭവമുളവാക്കുന്ന അന്തഃകരണം. അവസാന ഘട്ടമാണ് ജാഗ്രദനുഭവത്തിനു കാരണമായിത്തീരുന്ന ബാഹ്യദേഹം. ഈ മൂന്നു ഘട്ടങ്ങളും ബോധവസ്തുവിന്റെ അഖണ്ഡതെ മറച്ച് പരിമിതപ്പെടുത്തി പ്രപഞ്ചഭ്രമത്തിൽ അകപ്പെടുത്തുന്ന ജഡരൂപങ്ങളായതുകൊണ്ട് വേദാന്തം ഇവയെ

ശരീരങ്ങളെന്നാണ് വിളിക്കുന്നത്. നിദ്രയിലെ ആവരണം കാരണശരീരവും സ്വപ്നത്തിലെ അന്തഃകരണം സൂക്ഷ്മശരീരവും ജാഗ്രത്തിലെ ബാഹ്യദേഹം സ്ഥൂലശരീരവുമെന്നാണറിയപ്പെടുന്നത്. മാറിമാറിവരുന്ന ഈ മൂന്നു ശരീരങ്ങളിലും കൂടി പ്രവർത്തിക്കുന്ന ബോധാംശം മാററമില്ലാത്തതാണെന്നും കാണാം. ജാഗ്രത്തും സ്വപ്നവും നിദ്രയും ഒന്നിൽ മറെറാന്നില്ലാതെ വേർതിരിഞ്ഞുനിൽക്കുന്ന അനുഭവങ്ങ ളാണ്. എന്നാൽ ഇവയിലൊക്കെപ്പെട്ടു നിൽക്കുന്ന ബോധാംശമായ 'ഞാൻ' മാറുന്നില്ലെന്നു തന്നെയാണ് എല്ലാവരുടെയും അനുഭവം. സ്വപ്നം കാണുന്ന ഞാൻ തന്നെയാണ് നിദ്രയിൽ നിദ്രാസുഖം അനുഭവിക്കുന്നത്. അതേ ഞാൻ തന്നെയാണ് ഉണർവിൽ ബാഹ്യപ്രപഞ്ചത്തെ അനുഭവിക്കുന്നതും, അന്തഃകരണത്തിൽ പ്രതിബിംബിക്കുന്ന ബോധാംശം തന്നെയാണീ 'ഞാൻ'. അഖണ്ഡമായ ബോധവസ്തുവിൽ പ്രകൃതി സ്പന്ദനം കൊണ്ടു ശരീരങ്ങളെ സൃഷ്ടിച്ച് സൂക്ഷ്മശരീരമായ അന്തഃകരണത്തിൻെറ ഘട്ടത്തിലെത്തുമ്പോൾ ബോധ പ്രതിബിംബം അതിൽ വ്യക്തമായി തെളിയുന്നു. ഒരു ബിംബമില്ലാതെ പ്രതിബിംബം സാദ്ധ്യമല്ലല്ലോ. സൂക്ഷ്മശരീരത്തിൽ പ്രതിബിംബിക്കുന്ന ഈ ബോധാംശം തൻെറ പിന്നിൽ ഒരു ബിംബവസ്തുവുണ്ടെന്ന് വിളിച്ചറിയിക്കുന്നു. പ്രതിബിംബത്തിനാശ്രയങ്ങളായ മേൽ വിവരിച്ച മൂന്നു ശരീരങ്ങളും ഉപേക്ഷിച്ചാൽ പ്രതിബിംബം ബിംബത്തിൽ ലയിക്കുന്നു. ഇതാണ് ജീവബ്ര ഹ്മൈക്യം അഥവാ മോക്ഷം. ശരീരങ്ങളെ ഉപേക്ഷിക്കാതിരിക്കുന്നിടത്തോളം സ്പന്ദനഘട്ടങ്ങൾ മാറിമാറി ജീവൻ ജനനമരണച്ചുഴികളിൽപ്പെട്ട് ഉഴന്നുകൊണ്ടേയിരിക്കും. ആത്മാവില്ലെന്നു വാദിക്കുന്നവർ അന്തഃകരണത്തിൽ ഞാൻ, ഞാൻ എന്നിങ്ങനെ മാററമില്ലാതെ നിരന്തരം പ്രകാശിച്ചുകൊണ്ടികുന്ന ബോധാംശത്തെ നിഷേധിച്ച് ആത്മഹത്യക്കൊരുങ്ങുന്നവരാണ്. ഇത് ചൂണ്ടിക്കാട്ടുവാനാണ് ഗുരുദേവൻ "യസ്യാമാത്മകലാ സ്ഫുരത്യഹമിതി പ്രത്യന്തരംഗം" എന്നു പ്രഖ്യാപിച്ചിരിക്കുന്നത്. എല്ലാവരുടെയും ഹൃദയതലത്തിൽ ഞാൻ, ഞാൻ എന്ന രൂപത്തിൽ ആത്മാംശത്തെ പ്രകാശിപ്പിച്ചു കാണിക്കുന്നതും ഈ ശക്തി തന്നെയാണ്.

**മംഗളം ആർക്കാണ്?**

സംസാരക്ലേശങ്ങളെല്ലാം ശക്തിസ്പന്ദനഘട്ടങ്ങളിലാണല്ലോ അനുഭവപ്പെടുന്നത്. ജീവഭാവവും ശരീരഭാവവും എല്ലാം വന്നുചേരുന്നത് ശക്തി സ്പന്ദനം നിമിത്തമാണ്. അതുകൊണ്ട് സകലജനങ്ങളും മംഗളം നേരുന്നത് ഈ ശക്തി സ്പന്ദനഘട്ടങ്ങൾക്കാണ്. ബ്രഹ്മസ്വരൂപത്തിന് ആരും മംഗളം നേരേണ്ട കാര്യമില്ല. അത് സദാ നിത്യനിർമ്മുക്തമായി ആനന്ദഘനമായി നിശ്ചലമായി വിലസുകയാണ്. അതങ്ങനെ ഉള്ളതാണ് ശക്തിസ്പന്ദനം വഴിയുളവാകുന്നജീവനും ശരീരങ്ങൾക്കും ഒരു രക്ഷ. എപ്പോൾ വേണമെങ്കിലും സ്പന്ദനം നിറുത്തി അതുമായി ഏകീഭവിച്ച് അമൃതത്വംകൈവരിക്കാമല്ലോ. നേരെമറിച്ച് അങ്ങനെയൊരു സത്യമില്ല; എന്നും സ്പന്ദനപ്രവാഹത്തിൽപ്പെട്ട് ജനിച്ചും ജീർണ്ണിച്ചും മരിച്ചും

കഴിയണമെന്നുവന്നാൽ ജീവിതത്തിന് എന്തൊരാശ്വാസമാണുള്ളത്. ശക്തിക്കും ജീവനും മംഗളം ഒന്നേയുള്ളൂ.സ്പന്ദനരൂപത്തിലുള്ള കർമ്മം അവസാനിപ്പിച്ച് ശാശ്വതമായ ബോധസത്തയുമായി ഏകീഭവിക്കുക. വെള്ളത്തിൽ നിന്നും കരയ്ക്കെടുത്തിട്ട മത്സ്യം തിരിച്ചു വെള്ളത്തിൽ വീഴാൻ പിടയുന്നതുപോലെ സകല പ്രാണികളും സുഖത്തിനായി കൊതിക്കുന്നത് അറിഞ്ഞോ അറിയാതെയോ ഈ ലക്ഷ്യം നേടാൻ വേണ്ടിയാണ്. 'എല്ലാ ജനങ്ങളും എപ്പോഴും മംഗളം നേരുന്നതും ഈ ശക്തിക്കുവേണ്ടിത്തന്നെ' എന്ന ഭാഗം ഇക്കാര്യമാണ് വ്യക്തമാകുന്നത്. ജീവന്റെയും ശക്തിസ്പന്ദനത്തിന്റെയും മംഗളം ഭിന്നഭാവം വെടിഞ്ഞ് അഖണ്ഡബോധത്തിൽ ഏകീഭവിക്കുകയാണ്.

## ശക്തിയുടെ പൂർണ്ണത

ശക്തി ഇനി എത്രയൊക്കെ സ്പന്ദിച്ചുയർന്നാലും ശക്തനിൽ നിന്നും വേർപെടുന്നില്ലെന്നുള്ളതു നിശ്ചയമാണല്ലോ. ശക്തനിൽ നിന്നും വേർപെട്ടാൽ ശക്തി പിന്നെ കാണുകയില്ലെന്നു തീർച്ചയാണ്. ശക്തനു വേണമെങ്കിൽ ശക്തിയെ തന്നിൽ ലയിപ്പിച്ച് ശക്തിയില്ലാത്തവനെപ്പോലെ നില്ക്കാൻ കഴിയും. ശക്തി സ്പന്ദിച്ചുയരുമ്പോൾ ശക്തന്റെ പൂർണ്ണ രൂപം മറയ്ക്കപ്പെടുന്നുകൊണ്ട് ശക്തനും ശക്തിയും രണ്ടെന്ന പോലെ തോന്നലുള വാകാം. പക്ഷെ ശക്തനോ ശക്തിക്കോ ഒരിക്കലും പരസ്പരം വേർപെടാൻ കഴിയുകയില്ലെന്നുള്ളതാണ് വസ്തുത. സത്യം സാക്ഷാത്കരിച്ചാലേ ഇക്കാര്യം വ്യക്തമാവൂ. ഒരഖണ്ഡസത്തക്കുള്ളിൽ ഉണ്ടായിമറയുന്ന ശക്തി ചലനങ്ങളും, ഉണ്ടായാലും നിലനിന്നാലും മറഞ്ഞാലും അഖണ്ഡം തന്നെ യായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. മഹത്തായ ഈ സത്യസ്ഥിതിയാണ് ഉപനിഷത്ത് ഇങ്ങനെ പ്രഖ്യാപിക്കുന്നത്.

*പൂർണ്ണമദഃ പൂർണ്ണമിദം*
*പൂർണ്ണാത് പൂർണ്ണമുദച്യതേ*
*പൂർണ്ണസ്യ പൂർണ്ണമാദായ*
*പൂർണ്ണമേവാവശിഷ്യതേ* *ബൃഹ.ഉ. 5-1-1*

അതുപൂർണ്ണം; ഇതു പൂർണ്ണം; പൂർണ്ണത്തിൽ നിന്നും പൂർണ്ണം പൊന്തി വരുന്നു; പൂർണ്ണത്തിന്റെ പൂർണ്ണം സ്വീകരിച്ചുകൊണ്ട് പൂർണ്ണം തന്നെ ബാക്കി നിൽക്കുന്നു. അഖണ്ഡബോധത്തിന്റെ സാക്ഷാത്കാരത്തോടുകൂടി മാത്രമേ ഈ അത്ഭുതദർശനത്തിന്റെ ആഴം കണ്ടെത്താൻ പററൂ. ഈ സാക്ഷാത്കൃത സത്യരഹസ്യം തന്നെയാണ് ഗുരുദേവൻ. 'പ്രതിപദാ പൂർണ്ണാ-ഓരോ ചുവട്ടടി യിലും ഇവൾ പൂർണ്ണയാണ്' എന്ന ഭാഗം കൊണ്ട് പ്രഖ്യാപിച്ചിരിക്കുന്നത്.

## ശക്തനും ശക്തിയും ഒന്ന്

ശക്തനും ശക്തിയും രണ്ടാകാൻ പററില്ലെന്നു കണ്ടല്ലൊ.ഈ സാക്ഷാ ത്കാരത്തിലെത്തിയാൽ ബ്രഹ്മവും പ്രപഞ്ചവും, ബ്രഹ്മവും ജീവനും ഒന്നും

ഭിന്നസത്തകളല്ലെന്നു തെളിയും. 'തത്ത്വമസി – അതു നീ തന്നെ' എന്ന മഹാവാക്യത്തെ അനുസ്മരിച്ചുകൊണ്ട് ഗുരു ശിഷ്യനോടു പറയുകയാണ്. 'സാ ത്വം ഹി – അവൾ നീ തന്നെയാണല്ലോ'.

## ജീവൻമുക്തി

പരമമായ ഉപനിഷത്സത്യത്തെ ഗുരു ശിഷ്യനു വ്യക്തമായി ഉപദേശിച്ചു. മനുഷ്യജീവിതത്തിന് ഭൗതികമായി പല ലക്ഷ്യങ്ങളുണ്ടാവാം. പക്ഷേ അവയെല്ലാം താൽക്കാലികങ്ങളാണ്. അതുകൊണ്ട് താൽക്കാലിക ലക്ഷ്യങ്ങൾക്കു വേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കേതന്നെ സ്ഥിരമായ ഒരു പരമലക്ഷ്യത്തെ സദാ ഉന്നം വയ്ക്കേണ്ടതാണ്. സ്ഥിരമായ ആ പരമലക്ഷ്യമാണ് സത്യസാക്ഷാത്കാരം. അദ്വയജ്ഞാനമാണ് സത്യസ്വരൂപം. ഈ സത്യത്തെത്തന്നെയാണ് ബ്രഹ്മമെന്നും, പരമാത്മാവെന്നും, ഭഗവാനെന്നും ഒക്കെ വിളിക്കുന്നത്. ഈ ലോകത്ത് വസ്തു ഒന്നേയുള്ളു, രണ്ടില്ല എന്നനുഭവിക്കുമ്പോഴാണ് പൂർണ്ണമായ തത്ത്വാനുഭൂതി. ഉപനിഷത്തുകൾ പരമ തത്ത്വത്തെ രണ്ടു തരത്തിൽ വിവരിക്കുന്നുണ്ട്. പരിമിതങ്ങളായ പ്രപഞ്ചദൃശ്യങ്ങളോടു കൂട്ടിച്ചേർത്ത് ആ സത്യത്തെ വിവരിക്കുന്നുണ്ട്. ഉപനിഷത്തുകളിലെ അത്തരം വിവരണവാക്യങ്ങൾക്ക് അവാന്തരവാക്യങ്ങൾ എന്നാണ് പറയുന്നത്. സിദ്ധാന്തപരമായിമാത്രം സത്യത്തെ വിവരിക്കാൻ ശ്രമിക്കുന്ന വാക്യങ്ങളാണിവ. പാകത വന്ന ജിജ്ഞാസുവിന് സത്യത്തിന്റെ പ്രത്യക്ഷാനുഭവം ഉളവാക്കിക്കൊടുക്കാൻ ഉദ്ദേശിച്ചു കൊണ്ടുള്ള വിവരണവാക്യങ്ങളാണ് രണ്ടാമത്. അവയത്രേ മഹാവാക്യങ്ങൾ. മഹാവാക്യങ്ങൾ നേരിട്ട് ബ്രഹ്മതത്ത്വത്തെ ചൂണ്ടുന്നവയാണ്. മഹാവാക്യങ്ങൾ ലക്ഷ്യമാക്കുന്ന സാക്ഷാത്ക്കാരമാണ് ജീവൻമുക്തി. – ഇവിടെ ജീവിച്ചിരിക്കുമ്പോൾ തന്നെ സത്യത്തെക്കണ്ട് സദാ സത്യനിഷ്ഠനായി വർത്തിക്കുന്ന അവസ്ഥ. ഉപനിഷത്തുകളിൽ മഹാവാക്യങ്ങൾ പലതുണ്ട്. അവയിൽ പ്രധാനപ്പെട്ട ചില മഹാവാക്യങ്ങളെ ഒരുമിച്ചു ചേർത്ത ഗുരു ശിഷ്യനു ജീവൻമുക്തിപദം ഉപദേശിക്കുന്നതാണ് ബ്രഹ്മവിദ്യാപഞ്ചകത്തിലെ അഞ്ചാമത്തെ പദ്യം. ജീവന്മുക്തി പദം സാക്ഷാത്ക്കരിച്ച് സദാ സത്യനിഷ്ഠനായി വർത്തിച്ചുകൊണ്ടാണ് ഗുരുദേവൻ ലോകകാര്യങ്ങളിലേർപ്പെട്ടതെന്ന് ഈ പദ്യം വിളിച്ചറിയിക്കുന്നു. ശ്രീനാരായണഗുരു ആരായിരുന്നുവെന്നും അവനവൻ ആരായിത്തീരണമെന്നും അറിയാൻ കൊതിക്കുന്നവർ ഗുരുദേവൻ രചിച്ചിട്ടുള്ള ഇത്തരം പദ്യങ്ങൾ ജീവിതത്തിൽ നിരന്തരം മനനംചെയ്തു ധരിക്കാൻ ശ്രമിക്കേണ്ടതാണ്. സത്യാനുഭൂതിയുടെ മാധുര്യം ഇടതിങ്ങുന്നതാണിത്.

5 പ്രജ്ഞാനം ത്വഹമസ്മി തത്ത്വമസി തദ്-
ബ്രഹ്മായമാത്മേതി സം –
ഗായൻ വിപ്രചര പ്രശാന്തമനസാ
ത്വം ബ്രഹ്മബോധോദയാത്
പ്രാരബ്ധം ക്വനു സഞ്ചിതം തവ കിമാ –
ഗാമി ക്വ കർമ്മാപ്യസത്

ത്വയ്യധ്യസ്തമതോƒഖിലം ത്വമസി സ –
ച്ചിന്മാത്രമേകം വിഭു ഃ

ത്വം – നീ; ബ്രഹ്മബോധോദയാത് – ബ്രഹ്മസാക്ഷാത്കാരം നേടി; പ്രജ്ഞാനം ത്വഹമസ്മി – ഞാൻ പ്രജ്ഞാനം തന്നെയാണ്; തത്ത്വമസി – അതു നീ തന്നെയാണ്; അയം ആത്മാ തദ്ബ്രഹ്മ – ഈ ആത്മാവ് ആ ബ്രഹ്മം തന്നെയാണ്; ഇതി – ഇപ്രകാരം; സംഗായൻ – സദാ ഗാനം ചെയ്തുകൊണ്ട്; പ്രശാന്തമനസാ – ഭേദചിന്തകളെല്ലാമടങ്ങി പ്രശാന്തമായ അന്തഃകരണത്തോടു കൂടി; വിപ്രചര – വിശിഷ്ടാനുഭവത്തോടുകൂടി സഞ്ചരിക്കൂ; തവ പ്രാരബ്ധം ക്വനു–നിനക്കു പ്രാരാബ്ധം എവിടെ?; സഞ്ചിതം കിം – സഞ്ചിതകർമ്മമെന്ത്?; ആഗാമി ക്വ – ആഗാമികർമ്മം എവിടെ?; കർമ്മാപ്യസത് – കർമ്മം പോലും ഇല്ലാത്തതാണ് ; അഖിലം – എല്ലാം; ത്വയി അധ്യസ്തം – നിന്നിൽ വെറുതെ ആരോപിക്കപ്പെട്ടിരിക്കുന്നവയാണ്; അതഃ – അതുകൊണ്ട് ; ത്വം സച്ചിന്മാത്രം – നീ ബോധഘനമായ ഉണ്മമാത്രമാണ്; ഏകം – രണ്ടില്ലാത്ത അദ്വയസത്യ മാണ്; വിഭുഃ – സൃഷ്ടിസ്ഥിതി പ്രളയങ്ങൾക്ക് ഏകാശ്രയമായ ഈശ്വരൻ; അസി – ആകുന്നു.

അല്ലയോ ശിഷ്യ, നീ ബ്രഹ്മത്തെ പ്രത്യക്ഷമായി സാക്ഷാത്ക്കരിക്കൂ. എന്നിട്ട് 'ഞാൻ പ്രജ്ഞാനമാണ് എന്നറിയൂ'. 'നീ ബ്രഹ്മമാണ്' എന്നറിയൂ. 'ഈ ആത്മാവ് ആ ബ്രഹ്മമാണ്'എന്നും ബോധിക്കൂ. ഈ അത്ഭുതകരമായ സാക്ഷാത്കാരാനുഭവം നിരന്തരം ഹൃദയതലത്തിൽ ഗാനം ചെയ്തു കൊണ്ട് ഭേദചിന്തകളും രാഗദ്വേഷങ്ങളും അടങ്ങി പ്രശാന്താന്തഃകരണനായി ജീവിതയാത്ര തുടരൂ. ഇത്രയുമായാൽ പ്രാരബ്ധകർമ്മമൊന്നും നിന്നെ ബാധിക്കുന്നതല്ല. സഞ്ചിതകർമ്മം പാടെ ഭസ്മമായിത്തീരുന്നതാണ്. ഭാവിയിലുണ്ടാകാവുന്ന ആഗാമികർമ്മം അടുക്കുകപോലുമില്ല. അല്ലയോ ശിഷ്യാ, കർമ്മം തന്നെ ഇല്ലാത്തതാണ്. ഈ കർമ്മമെല്ലാം നിന്നിലില്ലാതിരിക്കെ വെറുതെ ഉണ്ടെന്നാരോപിക്കപ്പെട്ടരിക്കുകയാണ്. അതുകൊണ്ട് നീ കേവലം ബോധഘനമായ ഉണ്മമാത്രമാണെന്നറിയൂ. നീ രണ്ടില്ലാത്ത അദ്വയവസ്തു വാണ്. നീ തന്നെയാണ് സൃഷ്ടിസ്ഥിതി പ്രളയങ്ങൾക്കെല്ലാം ഏകാശ്രയമായ ഈശ്വരൻ.

## ബ്രഹ്മസാക്ഷാത്കാരം

സിദ്ധാന്തപരമായി നോക്കുമ്പോൾ ബ്രഹ്മസാക്ഷാത്കാരം അത്യന്തം ലളിതമാണ്. വസ്തു ഒന്നേയുള്ളു രണ്ടില്ല എന്ന അനുഭവജ്ഞാനമാണ് സാക്ഷാത്കാരം. അറിവിന്റെ അപൂർണ്ണതകൊണ്ടാണ് ഏക വസ്തുവിനെ ഇന്ന് പലരൂപത്തിൽ കണ്ടു കൊണ്ടിരിക്കുന്നത്. ഒരേ ചന്ദ്രനെ അതിനോടുള്ള അകൽച്ചയോ അടുപ്പമോ അനുസരിച്ച് പല പല രൂപങ്ങളിൽ കാണാൻ കഴിയുന്നുണ്ടല്ലോ. പക്ഷെ ചന്ദ്രൻ ഒന്നല്ലേയുള്ളു. അതുപോലെ ലോകത്തെക്കുറിച്ചുള്ള അറിവു പൂർണ്ണമാകുമ്പോൾ വസ്തു ഒന്നേ ഉണ്ടായിരിക്കുകയുള്ളു. ഈ സാക്ഷാത്കാരം നേടാനുള്ള ഉപായമെന്താണ്? ആദ്യമായി അവനവന്റെ തന്നെ വസ്തുസ്വരൂപം എന്താണ്എന്ന് കണ്ടുപിടിക്കാൻ ശ്രമിക്കണം. രണ്ടാം പദ്യത്തിൽ വിവരിച്ചതുപോലുള്ള ഈ

വിശകലനപ്രക്രിയ പൂർത്തിയാകുമ്പോൾ അവനവൻെറ സ്വരൂപമെന്തെന്ന് പ്രത്യക്ഷാനുഭവത്തിൽ വെളിപ്പെടും സസ്വരൂപം വെളിപ്പെട്ടു കിട്ടുന്നത് തന്നെയാണ് ബ്രഹ്മബോധത്തിൻെറ ഉദയം. പുറമേ അന്വേഷിച്ചതുകൊണ്ടു ഫലമില്ലെന്നും അന്തർമുഖമായി അവനവൻെറ ഉള്ളിൽതന്നെയാണ് ആദ്യം സത്യത്തെ അന്വേഷിച്ചു കണ്ടെത്തേണ്ടതെന്നും ഇതു സൂചിപ്പിക്കുന്നു. ബ്രഹ്മബോധോദയം നേടൂ എന്നു ഗുരു ശിഷ്യനെ ഉപദേശിക്കുന്നത് സ്വസ്വരൂപം കണ്ടറിയൂ എന്ന അർത്ഥത്തിൽതന്നെയാണ്. ഈ ബ്രഹ്മബോധം ഉദയം ചെയ്താൽ അതു പിന്നെ ക്രമമായി എങ്ങനെ വളരുമെന്ന് കാട്ടിത്തരുന്ന വിധത്തിലാണ് പദ്യത്തിൽ ഗുരുദേവൻ മഹാവാക്യങ്ങളെ അടുക്കിയിരിക്കുന്നത്.

## പ്രജ്ഞാനം ബ്രഹ്മ; അഹം ബ്രഹ്മാസ്മി

ശിഷ്യന് ബ്രഹ്മസ്വരൂപം നേരിട്ടു വെളിപ്പെടുത്തിക്കൊടുക്കാനുള്ളവയാണ് മഹാവാക്യങ്ങൾ. *പ്രജ്ഞാനം ബ്രഹ്മ* എന്നത് ഐതരേയോപനിഷത്തിലെ മഹാവാക്യമാണ്. ഋഗ്വേദോപനിഷത്താണ് ഐതരേയം. യജുർവേദോപനിഷത്താണ് ബൃഹദാരണ്യകം. അതിലെ മഹാവാക്യമാണ് *അഹം ബ്രഹ്മാസ്മി* എന്നത്. പ്രജ്ഞാനമാണ് ബ്രഹ്മം, ഞാൻ ബ്രഹ്മമാകുന്നു എന്നാണ് ക്രമമായി ഈ മഹാവാക്യങ്ങളുടെ അർത്ഥം. ഈ രണ്ടും മഹാവാക്യങ്ങളുടേയും സാരം സംഗ്രഹിച്ചു കൊണ്ടാണ് പദ്യത്തിൽ "പ്രജ്ഞാനം ത്വഹമസ്മി" എന്ന വാക്യം പ്രയോഗിച്ചിരിക്കുന്നത്. "ഞാൻ പ്രജ്ഞാനം തന്നെയാണ്" എന്നത്രേ വാക്യത്തിന്നർത്ഥം. സ്വരൂപാന്വേഷണം നടത്തുന്ന ഒരു സത്യജിജ്ഞാസുവിന് അന്തിമമായി തെളിയുന്ന സ്വരൂപബോധമാണിത്. കാണുക, കേൾക്കുക, മണക്കുക, സ്പർശിക്കുക, രസം അനുഭവിക്കുക, വികാരപ്പെടുക എന്നീ കർമ്മചലനങ്ങളാണ് ജീവിതം. മേൽപറഞ്ഞ ക്രിയകളോരോന്നും ഓരോ ഇന്ദ്രിയങ്ങളുടെ പ്രത്യേകതകളാണ്. ഒരിന്ദ്രിയത്തിന് മറ്റൊരിന്ദ്രിയത്തിന്റെ അനുഭവമില്ലെന്നുള്ളതും വ്യക്തമാണല്ലൊ. എങ്കിലും എല്ലാ ക്രിയകളും ചെയ്യുന്നത് ഒരാൾ തന്നെയാണെന്നാണ് സകലരുടെയും അനുഭവം അപ്പോൾ ഇന്ദ്രിയങ്ങളിൽനിന്ന് ഭിന്നമായ ഒരു ബോധസത്ത മാറിമാറി ഇന്ദ്രിയങ്ങളാകുന്ന ഉപകരണങ്ങളെ ആശ്രയിക്കുമ്പോഴാണ് വിവിധ ക്രിയകൾ രൂപംകൊള്ളുന്നത്. ഇങ്ങനെ സ്വതന്ത്രമായിനിന്ന് ഇന്ദ്രിയങ്ങളെ ചലിപ്പിക്കുന്ന ബോധവസ്തു തന്നെയാണ് പ്രജ്ഞാനം. വ്യക്തിശരീരങ്ങളെ ചലിപ്പിക്കുന്ന അതേ ബോധവസ്തുതതന്നെയാണ് പ്രപഞ്ചശരീരത്തെ ആകെ ചലിപ്പിക്കുന്നത്. അങ്ങനെ വ്യക്തിഗതമായ ബോധവസ്തുവും പ്രപഞ്ചഗതമായ ബോധവസ്തുവും ഒന്നെന്നു കാണിക്കാനാണ് ഉപനിഷത്ത് *പ്രജ്ഞാനം ബ്രഹ്മ* എന്നു പറഞ്ഞിരിക്കുന്നത്. മനുഷ്യശരീരം സത്യാന്വേഷണത്തിനുവേണ്ടി തന്നിട്ടുള്ളതാണ്. ഇങ്ങനെ ഒരു ശരീരം നിർമ്മിച്ചുതന്നിട്ട് പരിപൂർണ്ണനായ പരമാത്മാവുതന്നെ ആ ശരീരത്തിനുള്ളിൽ കടന്നുനിന്നുകൊണ്ട് ബുദ്ധിക്കു പ്രകാശമരുളി, സാക്ഷിയായി നിന്നു ബുദ്ധിയെ പ്രകാശിപ്പിച്ചുകൊണ്ട് സകല വ്യക്തികളിലും സദാ സ്ഫുരിക്കുന്ന *ഞാൻ* എന്ന ബോധം ആ പരമാത്മാവിന്റെ

സ്വരൂപം തന്നെയാണ്. ഇന്ദ്രിയ മനോബുദ്ധികളുടെ മാലിന്യങ്ങളുമായി ചേർന്നിരിക്കുമ്പോൾ അത് അഹങ്കാരമെന്നറിയപ്പെടുന്നു. മാലിന്യങ്ങളകന്നാൽ ബ്രഹ്മസ്വരൂപമായിത്തീരുന്നു. *പ്രജ്ഞാനം ത്വഹമസ്മി* എന്ന വാക്യത്തിലെ പ്രജ്ഞാനശബ്ദം ബ്രഹ്മപര്യായമാണ്. *അസ്മി* എന്ന ശബ്ദം അഹങ്കാര മായിത്തോന്നുന്ന ഇപ്പോഴത്തെ ഞാൻ മാലിന്യങ്ങളകന്ന് പ്രജ്ഞാനസ്വരൂപ മായ ബ്രഹ്മമായി പ്രകാശിക്കുമ്പോഴുണ്ടാകുന്ന ജീവാത്മപരത്മാക്കളുടെ ഐക്യത്തെ വ്യക്തമാക്കുന്നു. ഞാൻ പ്രജ്ഞാനസ്വരൂപമായ ബ്രഹ്മമാകുന്നു. എന്നാണ് വ്യക്യാർത്ഥം.

## തത് ത്വം അസി

ഛാന്ദോഗ്യോപനിഷത്തിലെ മഹാവാക്യമാണ് *തത്ത്വമസി.* സാമവേദോ പനിഷത്താണ് ഛാന്ദോഗ്യം. ഉപനിഷത്തിലെ ആറാമദ്ധ്യായത്തിൽ പിതാവായ ഉദ്ദാലകൻ മകനായ ശ്വേതകേതുവിന് പല പ്രാവശ്യം ആവർത്തിച്ചുപദേ ശിക്കുന്ന മഹാവാക്യമാണിത്. അത് നീ തന്നെ എന്നാണ് വാക്യാർത്ഥം. സൃഷ്ടിക്കുമുൻപ് ഏകവും അദ്വിതീയവുമായ ഉൺമമാത്രമേ ഉണ്ടായിരുന്നു ള്ളൂ. പ്രപഞ്ചമായി കാണപ്പെടുന്ന നാമരൂപങ്ങൾ ഒന്നുംതന്നെ അപ്പോൾ ഉണ്ടായിരുന്നില്ല. ഇപ്പോഴും അതായതു സൃഷ്ടിക്കുശേഷവും ആ സത്ത നാമ രൂപരഹിതമായി അദ്വിതീയമായിത്തന്നെ സ്ഥിതിചെയ്യുന്നു. മഹാവാക്യത്തിലെ *തത്* എന്ന പദം നിർവ്വികാരമായ പരമാത്മസത്തയെ കുറിക്കുന്നു. വ്യക്തി സ്വരൂപത്തിൽ ദേഹേന്ദ്രിയങ്ങൾക്കപ്പുറത്ത് സദാപ്രകാശിക്കുന്ന ബോധവ സ്തുവിനെയാണ് *ത്വം* എന്ന പദം കൊണ്ടർത്ഥമാക്കുന്നത്. പ്രപഞ്ചസൃഷ്ടി ക്കുമുൻപുണ്ടായിരുന്ന സത്തയും വ്യക്തിശരീരത്തിൽ പ്രകാശിച്ചുകൊണ്ടി രിക്കുന്ന ബോധവസ്തുവും ഒന്നുതന്നെയെന്നാണ് *അസി* എന്ന പദം വ്യക്ത മാക്കുന്നത്. അപ്പോൾ *അസി* എന്ന പദം ജീവാത്മപരമാത്മൈക്യത്തെ പ്രതി പാദിക്കുന്നു. ശ്ലോകത്തിൽ *ഞാൻ* പ്രജ്ഞാനസ്വരൂപമായ ബ്രഹ്മമാണ് എന്ന വാക്യത്തിനുശേഷം അതുതന്നെ നീയും എന്ന വാക്യം ക്രമപ്പെടുത്തിയിരി ക്കുന്നത് അർത്ഥവത്താണ്. *നീ* എന്നത് തനിക്കെതിരെ നിൽക്കുന്ന മനുഷ്യ വ്യക്തിയാണ്. *ഞാൻ ബ്രഹ്മമാണ്*. എന്ന സാക്ഷാത്കാരം നേടിയ ആളിന്റെ അനുഭവം ഈ ക്രമത്തിലാണ് വികസിക്കുന്നത്. തന്റെ ബ്രഹ്മഭാവം തന്നെ പ്പോലെയുള്ള എല്ലാ മനുഷ്യരൂപങ്ങളിലും തുല്യമാണെന്നയാൾ കണ്ടെത്തു ന്നു. സ്പന്ദിക്കുന്ന എല്ലാ ആത്മാക്കളും ആ ബ്രഹ്മം തന്നെ എന്ന അനുഭവ ജ്ഞാനമാണ് അടുത്തപടി. അടുത്ത വാക്യം അതാണു വെളിപ്പെടുത്തുന്നത്.

## അയം ആത്മാ ബ്രഹ്മ

അഥർവ്വ വേദോപനിഷത്താണ് മാണ്ഡൂക്യം. മാണ്ഡൂക്യത്തിലെ മഹാ വാക്യമാണ്. *അയം ആത്മാബ്രഹ്മ* എന്നത് ഈ ആത്മാവ് ബ്രഹ്മമാണ്. എന്നത്രേ വാക്യാർത്ഥം. അഹങ്കാരം മുതൽ ദേഹം വരെയുള്ള പ്രതിഭാസ ങ്ങളിൽ കടന്നുനിന്നുകൊണ്ട് അവയെ ചലിപ്പിക്കുന്ന ബോധാംശത്തെയാണ് *അയം ആത്മാ* എന്നുപറഞ്ഞിരിക്കുന്നത്. ഈ ആത്മാവ് എന്നുള്ളതുകൊണ്ട്

സ്വയം പ്രകാശിച്ചു സദാ അനുഭവസ്വരൂപമായി വർത്തിക്കുന്നതാണാത്മാവെന്നും സൂചിപ്പിക്കുന്നു. ബ്രഹ്മസത്തതന്നെയാണ് സകല ജീവികളിലും സ്വയം പ്രകാശിക്കുന്ന ആത്മരൂപത്തിൽ വിളങ്ങുന്നതെന്നുള്ള ജീവാത്മപരമാത്മൈക്യബോധം തന്നെയാണ് ഈ മഹാവാക്യത്തിന്റേയും സാരം. അന്വേഷകൻ സ്വസ്വരൂപമെന്തെന്ന് വേർതിരിച്ചു പൂർണ്ണമായി അറിയുമ്പോൾ പ്രപഞ്ചസത്യവും മുഴുവൻ അറിയപ്പെടുമെന്ന് ഈ മഹാവാക്യങ്ങൾ സ്പഷ്ടമാക്കിയിരിക്കുന്നു.

## ബ്രഹ്മനിഷ്ഠന്റെ ലോകവ്യവഹാരം

ഞാൻ പ്രജ്ഞാനസ്വരൂപമായ ബ്രഹ്മമാണ്, നീ ബ്രഹ്മമാണ്, ഇക്കാണുന്ന സകല ജീവാത്മാക്കളും ബ്രഹ്മമാണ് ഈ അനുഭവമത്രേ ബ്രഹ്മസാക്ഷാത്കാരത്തിന്റെ പൂർണ്ണത. *സർവ്വം ഖല്വിദം ബ്രഹ്മ* എന്നത്രേ ഉപനിഷത്തു ഈ സാക്ഷാത്കാരാനുഭവത്തെ വിവരിക്കുന്നത്. ഇക്കാണുന്നതൊക്കെ ബ്രഹ്മം തന്നെ എന്നത്രെ വാക്യത്തിന്നർത്ഥം. ഈ സാക്ഷാത്കാരം നേടിയ ആളിന്റെ ജീവിതവ്യവഹാരം എങ്ങനെയിരിക്കും ജീവന്മുക്തനായ ബ്രഹ്മനിഷ്ഠൻ നേടേണ്ടതു നേടിക്കഴിഞ്ഞയാളാണ്. അദ്ദേഹത്തിനിനി ഒരിടത്തും ഒന്നും നേടാനില്ല. ഒന്നും നേടാനില്ലാത്തയാൾക്ക് ഒന്നും ചെയ്യാനുമുണ്ടാവില്ലെന്നു തീർച്ചയല്ലേ? താൻ ദേഹമല്ലെന്നു "ജീവന്മുക്തൻ" സ്പഷ്ടമായനുഭവിക്കുന്നു. എങ്കിലും ദേഹം കർമ്മോപകരണമാണല്ലോ. അതുകൊണ്ട് അതു ജീർണ്ണിച്ചുവീണുപോകുന്നതുവരെ ലോകനന്മയെ മാത്രം ലാക്കാക്കി അതിന്റെ സ്വഭാവമായ കർമ്മം നടന്നോട്ടെയെന്നു ജീവന്മുക്തൻ കരുതുന്നു. ഇതാണ് ജീവന്മുക്തന്റെ ലോകസംഗ്രഹം. ഈ ലോകസംഗ്രഹപ്രവർത്തനങ്ങളിൽ അദ്ദേഹത്തിനു സ്വാർത്ഥതയുടെ കണികപോലുമില്ല. കർമ്മഫലത്തിൽ അദ്ദേഹം ഒരിക്കലും സക്തനാകുന്നില്ല. ശത്രുമിത്രഭേദമോലാഭനഷ്ടചിന്തയോ മാനാപമാന വിചാരമോ അദ്ദേഹത്തിനുണ്ടാകുന്നില്ല. ചുരുക്കത്തിൽ ഞാൻ കർമ്മം ചെയ്യുന്നു എന്നുള്ള കർത്തൃത്വഭാവം തന്നെ അദ്ദേഹത്തെ സ്പർശിക്കുന്നില്ല. എന്തും ക്ഷമിക്കാനും എന്തും സഹിക്കാനും അദ്ദേഹത്തിനുകഴിയും. സ്നേഹവും കാരുണ്യവും മാത്രമേ മറ്റുള്ളവർക്കു നൽകാൻ അദ്ദേഹത്തിന്റെ പക്കലുണ്ടായിരിക്കയുള്ളൂ. മറ്റേതൊരു സംസാരിയേക്കാളും രാപ്പകൽ കർമ്മത്തിൽ മുഴുകിയിരിക്കുന്നതായിത്തോന്നിയാലും ഇക്കാണുന്നതൊക്കെ ബ്രഹ്മസ്വരൂപമാണെന്നുള്ള അനുഭവാനന്ദം ഒരിക്കലും അദ്ദേഹത്തിൽ നിന്നും അകന്നുപോകുന്നില്ല. പ്രപഞ്ചോപശമരൂപത്തിലുള്ള ബ്രഹ്മാനുഭവംകൊണ്ട് ജീവന്മുക്തന്റെ അന്തരംഗം സദാ പ്രശാന്തമധുരമായി വർത്തിക്കുന്നു. അവിടെ കാമക്രോധങ്ങൾക്കൊ ലോഭമോഹങ്ങൾക്കോ ഒന്നും യാതൊരുസ്ഥാനവും ഉണ്ടായിരിക്കുന്നില്ല. അനന്തമായ ആനന്ദവും ശാന്തിയും അനുഭവിച്ച് 'ഞാൻ ധന്യനാണ്, ഞാൻ ധന്യനാണെ'ന്നിങ്ങനെ ഓരോ നിമിഷവും ജീവിതസാഫല്യം ആസ്വദിച്ചു ലോകത്തിനുവേണ്ടിമാത്രം ദേഹത്തെ പ്രവർത്തിപ്പിക്കുന്ന ആളാണ് ജീവന്മുക്തൻ. ശ്രീനാരായണഗുരുദേവൻ ജീവന്മുക്തി നേടി ഈ മട്ടിൽ ലോകസംഗ്രഹം ചെയ്ത ബ്രഹ്മനിഷ്ഠനാണെന്നറിഞ്ഞില്ലെങ്കിൽ അദ്ദേ

ഹത്തെക്കുറിച്ചുള്ള നമ്മുടെ അറിവ് എത്രയോ താണുപോകുന്നതാണ്. സ്വാനുഭവത്തിൽ ഉറപ്പിച്ചിട്ടുള്ള ഈ മഹത്തായ സത്യസ്ഥിതിയും കർമ്മരഹസ്യവുമാണ് ഗുരുശിഷ്യസംവാദരൂപത്തിൽ ഇങ്ങനെ ഉപദേശിച്ചിരിക്കുന്നത്:- 'സംഗായൻ പ്രശാന്തമനസാ വിപ്രചര' 'സർവം ബ്രഹ്മമയം' എന്ന് ഹൃദയതലത്തിൽ ഗാനം ചെയ്തുകൊണ്ട് ഈ ദേഹത്തെ ലോകനന്മയ്ക്കായി പ്രവർത്തിപ്പിക്കു.

## കർമ്മവും ബ്രഹ്മവും

ബ്രഹ്മസ്വരൂപം നിർവ്വികാരവും നിശ്ചലവും ബോധഘനവുമാണെന്നു നാം കണ്ടല്ലോ. അതിൽ ഉണ്ടാകുന്ന ശക്തിസ്പന്ദനമാണ് കർമ്മം. ശക്തിസ്പന്ദനം ആരംഭിക്കുന്നതോടെ 'ഞാൻ, ഞാൻ' എന്ന രൂപത്തിൽ ബോധാംശവും പ്രതിഫലിക്കുന്നു. ഈ ബോധാംശം ശക്തിസ്പന്ദനവുമായി താദാത്മ്യപ്പെട്ട് ഞാനാണ് കർമ്മം ചെയ്യുന്നത് എന്ന് ഭ്രമിക്കുന്നു. വെള്ളത്തിൽ സൂര്യൻ പ്രതിബിംബിക്കുമ്പോൾ വെള്ളത്തിനുണ്ടാകുന്ന ചലനം സൂര്യപ്രതിബിംബത്തിനും ഉണ്ടാകുന്നതായി തോന്നുന്നതുപോലെ. വെള്ളം ചലിച്ച് പ്രതിബിംബം ചലിക്കുന്നതായി തോന്നിയാലും സാക്ഷാത് സൂര്യന് യാതൊരു ചലനവും ഉണ്ടാകുന്നില്ലെന്നുള്ളതാണ് സത്യം. അങ്ങനെ ശക്തിസ്പന്ദനത്തിൽപെട്ടു ചലിക്കുന്ന ബോധാംശം വെറുതെ സ്വയം കർമ്മത്തിന്റെ കർത്തൃഭാവം ഏറ്റെടുക്കുകയാണ് ചെയ്യുന്നത്. കർത്തൃഭാവം ഏററെടുത്തിട്ട് ശക്തിസ്പന്ദനം ഉണ്ടാക്കിതീർക്കുന്ന കാരണസൂക്ഷ്മസ്ഥൂല ശരീരങ്ങൾ തന്റേതാണെന്നു ഭ്രമിക്കുന്നു അതോടെ കർമ്മനിർമ്മിതങ്ങളായ ആ ജഡോപാധികളെ ആശ്രയിച്ച് സുഖിക്കാനും ദുഃഖിക്കാനും തുടങ്ങുന്നു. ഉപാധികളെ സ്വീകരിക്കുകയും ഉപേക്ഷിക്കുകയും ചെയ്യുന്നതിനനുസരിച്ച് ജനനമരണഭ്രമവും സംഭവിക്കുന്നു. ബോധസ്വരൂപമായ ആത്മാവിനു ദേഹങ്ങളെന്ന ജഡോപാധികളെ ഉണ്ടാക്കിക്കൊടുക്കുന്ന കർമ്മങ്ങളെ നമുക്ക് മൂന്നായി തിരിക്കാം. അവയത്രേ പ്രാരബ്ധകർമ്മം, സഞ്ചിതകർമ്മം, ആഗാമികർമ്മം എന്നിവ. ഓരോ കർമ്മം ചെയ്യുമ്പോഴും അതിന്റെ ഫലാനുഭവം രാഗമായോ ദ്വേഷമായോ അന്തഃകരണത്തിൽ അടിയുന്നു. ഒരാൾ മദ്യം സേവിക്കുന്നുവെന്നു കരുതുക. ആദ്യം മദ്യം സേവിക്കുമ്പോൾതന്നെ അയാൾക്ക് ഭാവിയിലും എനിക്കിതു വേണമെന്നോ വേണ്ടെന്നോ അന്തഃകരണത്തിൽ ഉറപ്പിക്കാം. വേണമെന്നോ വേണ്ടെന്നോ ഉള്ള സ്വീകാരമോ നിഷേധമോ അയാളുടെ ഇച്ഛാശക്തിയെ ആശ്രയിച്ചാണിരിക്കുന്നത്. ഇച്ഛാശക്തിയെ നിയന്ത്രിക്കുന്നത് വിവേകമാണ്. കർമ്മത്തിൽകൂടി ഏതു പദാർത്ഥവുമായി ബന്ധപ്പെടുമ്പോഴും ഈ സ്വീകാരനിഷേധങ്ങൾ അന്തഃകരണത്തിൽ സ്ഥലം പിടിക്കാനിടവരുന്നു. സ്വീകാരത്തിനാണിടമരുളിയതെങ്കിൽ ആ പദാർത്ഥവുമായുള്ള ബന്ധം ആവർത്തിക്കുന്തോറും അതുവേണം വേണമെന്നുള്ള താത്പര്യം ഉറച്ചുറച്ചു വരും. ഒടുവിൽ ആ പദാർത്ഥം കൂടാതെ തനിക്കു ജീവിതമേ സാദ്ധ്യമല്ലെന്നും വന്നു ചേരും. നിഷേധമാണാവർത്തിക്കുന്നതെങ്കിൽ അതുമായുള്ള ബന്ധം കടുത്ത വിദ്വേഷത്തിനും വെറുപ്പിനും ഇടനൽകും. ഓരോ മനുഷ്യനും ജീവിതത്തിൽ

നിമിഷംതോറും നിരവധി പദാർത്ഥങ്ങളെക്കുറിച്ച് അന്തഃകരണമെന്നറിയപ്പെടുന്ന സൂക്ഷ്മശരീരത്തിൽ ഇപ്രകാരമുള്ള രാഗവും ദ്വേഷവും സഞ്ചയിച്ചുവയ്ക്കുകയാണ്. സന്ദർഭം കിട്ടുമ്പോഴൊക്കെ അവ പൊന്തിവരികയും ചെയ്യും. ചിലർക്ക് ജനനാൽതന്നെ ചിലതിനോട് പ്രത്യേക മമതയും മറ്റു ചിലതിനോട് പ്രത്യേകവിദ്വേഷവും കാണുന്നത് പൂർവ്വജന്മാർജ്ജിതമായ ഈ വാസനയുടെ ഫലമാണ്. ജന്തുശരീരങ്ങൾക്ക് ജനനാൽ അതാതിന്റേതായ പ്രത്യേക കഴിവുകൾ കാണുന്നതും ഈ സഞ്ചിതവാസനയുടെ ഫലമായാണ്. ജന്മജന്മാന്തരങ്ങളായി ഇങ്ങനെ സൂക്ഷ്മശരീരത്തിൽ അടിഞ്ഞുകൂടി ഒളിഞ്ഞു കിടക്കുന്ന വാസനാസമൂഹത്തെയാണ് ശാസ്ത്രം *സഞ്ചിതകർമ്മ*മെന്നു വിളിക്കുന്നത്. ഈ സഞ്ചിത കർമ്മം തുടരെത്തുടരെ ജന്മങ്ങൾക്കു രൂപം നൽകിക്കൊണ്ടേയിരിക്കും. ഓരോ ജന്മം പുതുതായുണ്ടാകുമ്പോഴും അന്തഃകരണതലത്തിൽ പുതിയപുതിയ വാസനകൾ അടിഞ്ഞുകൂടാനും ഇടവരും. ഇങ്ങനെ ഭാവിജന്മങ്ങളിൽ അടിഞ്ഞുകൂടാൻ ഇടയുള്ള വാസനകളെയാണ് *ആഗാമി കർമ്മം* എന്നുവിളിക്കുന്നത്. ആഗാമി എന്ന ശബ്ദത്തിന് വരാനിരിക്കുന്നത് എന്നാണർത്ഥം. തല്കാല ജീവിതവുമായി നേരിട്ടു ബന്ധപ്പെടുന്ന കർമ്മമാണ് പ്രാരബ്ധകർമ്മം. സൂക്ഷ്മ ശരീരത്തിൽ ചിരകാലമായി സഞ്ചയിച്ചിരിക്കുന്ന വാസനകൾ മുഴുവൻ ഒരു ജന്മം കൊണ്ട് അനുഭവിച്ചുതീർക്കുക സാദ്ധ്യമല്ലല്ലോ. പ്രബലങ്ങളായ ഏതാനും വാസനകൾ സങ്കല്പരൂപത്തിൽ ഉയർന്നുവരികയും അവയ്ക്കനുഗുണമായ ഒരു ശരീരം നിർമ്മിച്ച് പ്രവർത്തിപ്പിക്കുകയും ചെയ്യുന്നതാണ് തല്ക്കാലജീവിതം. തല്ക്കാലശരീരത്തെ നിർമ്മിച്ചു നിലനിറുത്തിപ്പോരുന്ന വാസനകളും സങ്കല്പങ്ങളും ഒരു മിച്ചുചേർന്നതാണ് *പ്രാരബ്ധകർമ്മം*. ബോധാംശം ശക്തിസ്പന്ദനവുമായി കർത്തൃഭാവത്തിലും ഭോക്തൃഭാവത്തിലും ബന്ധപ്പെടുന്നതുകൊണ്ടാണ് ഈ അനർത്ഥം വന്നുചേരുന്നതെന്ന് നാം കണ്ടുവല്ലോ. ബോധാംശം ശക്തി സ്പന്ദനത്തെ വിട്ടൊഴിഞ്ഞാൽ അതോടെ കർമ്മം നിലയ്ക്കുകയും ബ്രഹ്മസ്വരൂപം കർമ്മരഹിതമായി പൂർണ്ണമായി തെളിയുകയും ചെയ്യും. പൂർണ്ണാനുഭവത്തിൽ കർമ്മത്തിന് ബ്രഹ്മത്തിൽ പ്രസക്തിയേയില്ല. വാസനകളെ മുഴുവൻ കൈവടിഞ്ഞുവേണം ഈ സാക്ഷാത്കാരം നേടേണ്ടത്. സാക്ഷാത്കാരം നേടിക്കഴിഞ്ഞാൽ താൻ ആനന്ദഘനവും നിത്യമുക്തവുമായ ആത്മാവാണ്; തന്നിൽ ശരീരസ്പർശം ലേശവുമില്ല; എന്നനുഭവിക്കാൻ കഴിയും. മാത്രമല്ല സകല പ്രപഞ്ചവും ബ്രഹ്മസ്വരൂപമണെന്നും അനുഭവമുണ്ടാകും. ഈ നിലയിൽ രാഗദ്വേഷരൂപത്തിലുള്ള വാസനകൾക്കു രൂപം കൊള്ളാൻ കഴിയുകയില്ലല്ലോ. പലതുണ്ടെന്നുതോന്നിയാലല്ലേ രാഗദ്വേഷങ്ങൾക്കു പ്രസക്തിയുള്ളൂ. വസ്തു ഒന്നേയുള്ളവെങ്കിൽ പിന്നെ സ്നേഹിക്കാനും ദ്വേഷിക്കാനും എന്തിരിക്കുന്നു. ജന്മജന്മാന്തരങ്ങളിൽ സഞ്ചയിച്ചിരുന്ന വാസനകളെ മുഴുവൻ ധ്യാനമനനങ്ങൾകൊണ്ട് ധ്വംസിച്ചശേഷമാണ് ഈ പൂർണ്ണസാക്ഷാത്കാരത്തിലെത്തുന്നത്. അപ്പോൾ ബ്രഹ്മജ്ഞാനമുള്ള ഒരാളിൽ സഞ്ചിതകർമ്മത്തിന് പ്രസക്തിയേയില്ല. എല്ലാം ബ്രഹ്മസ്വരൂപമായിക്കാണുന്ന ജ്ഞാനിക്കു ലോകസുഖങ്ങളിൽ ഒരു താത്പര്യവുമില്ലാത്തതുകൊണ്ട് അദ്ദേഹം ഇന്നതു വേണമെന്നോ ഇന്നതു

വേണ്ടെന്നോ ഒരിക്കലും ചിന്തിച്ചുറപ്പിക്കുന്നേയില്ല. അതുകൊണ്ട് ജ്ഞാനിയിൽ ആഗാമികർമ്മത്തിനും യാതൊരിടവുമില്ല. ജ്ഞാനിയെപ്പോലും കഷ്ടിച്ചു ബാധിച്ചേയ്ക്കാമെന്നു ചിലർ കരുതുന്നതു പ്രാരബ്ധകർമ്മം മാത്രമാണ്. പ്രാരബ്ധകർമ്മം വില്ലിൽ നിന്നും വിട്ടുപോയ അമ്പുപോലെയാണ്. അങ്ങകലെ ഒരു കടുവ നിൽക്കുന്നുവെന്നു കരുതി അമ്പെയ്തു. അമ്പെയ്തു കഴിഞ്ഞ ശേഷമാണ് അതു കടുവായല്ല പശുവാണെന്നു മനസ്സിലായത്. പക്ഷേ അമ്പു കയ്യിൽ നിന്നു വിട്ടുപോയ സ്ഥിതിക്കു പശുവിന്റെ പുറത്ത് ഏൽക്കുകതന്നെ ചെയ്യും. അതുപോലെ പ്രപഞ്ചഭ്രമം നിലവിലുണ്ടായിരുന്നപ്പോൾ സൂക്ഷ്മശരീരത്തിൽ പ്രബലമായി ഭവിച്ച ഏതാനും വാസനകളാണ് സങ്കല്പരൂപത്തിൽ പൊന്തിവന്ന് തൽക്കാലശരീരത്തിന് രൂപം കൊടുത്തിരിക്കുന്നത്. വാസന സങ്കല്പമായും സങ്കല്പം ശരീരമായും പരിണമിച്ചുപോയ സ്ഥിതിക്ക് പരിണാമം പൂർത്തിയായിരിക്കുകയാണ്. ഈ ഘട്ടത്തിലാണ് ഞാൻ ശരീരമല്ല, നിത്യമുക്തമായ ആത്മാവാണെന്ന് ജ്ഞാനോദയമുണ്ടാകുന്നത്. പക്ഷെ പരിണാമം പൂർത്തിയാക്കിക്കഴിഞ്ഞിരിക്കുന്ന വാസനയെ ഈ ജ്ഞാനോദയത്തിന് തടയാൻ കഴിയുന്നതല്ലല്ലോ. അതുകൊണ്ട് തൽക്കാലശരീരത്തിനു രൂപം നൽകിയ വാസന അനുഭവിച്ചു ക്ഷയിക്കുന്നതുവരെ അതിനെ തടയാൻ ജ്ഞാനത്തിനും കഴിയുന്നതല്ല. ഭോഗം കൊണ്ടുതന്നെ അതു ക്ഷയിക്കണം. എന്നാൽ ഈ പ്രാരബ്ധകർമ്മാനുഭവം കൊണ്ടും ജ്ഞാനിക്കൊരു ദോഷവും വരാനില്ല. തന്റെ ശരീരം പ്രാരബ്ധകർമ്മങ്ങളിൽ ചലിച്ചുകൊണ്ടിരിക്കുമ്പോഴും താൻ നിത്യമുക്തമായ ആത്മാവാണെന്നും തനിക്കു കർതൃത്വമില്ലെന്നും ജ്ഞാനി അനുഭവിച്ചറിയുന്നു. തൻെറ ശരീരം കർമ്മം ചെയ്യുന്നതായും രോഗബാധിതമാകുന്നതായും മറ്റുള്ളവർക്കുതോന്നു ന്നുണ്ടെങ്കിൽ അതാണ് പ്രാരബ്ധത്തിന്റെ ഇന്ദ്രജാലം. ആത്മാവിന്റെ നിത്യമുക്തതക്ക് അതുകൊണ്ടൊരു ദോഷവും വരാനില്ലെന്ന് ജ്ഞാനി അനുഭവിച്ചറിയുന്നു. ഇതെല്ലാം അനുഭവത്തിൽ തെളിഞ്ഞതുകൊണ്ടാണ് ഗുരുദേവൻ നിനക്ക് പ്രാരബ്ധമില്ല, സഞ്ചിതമില്ല, ആഗാമിയില്ല, എന്നുറപ്പിച്ചു പ്രഖ്യാപിക്കുന്നത്.

## കർമ്മം ആത്മാവിലെ ഒരു തോന്നലാണ്

ബോധവസ്തുവിലെ ഒരു തൽക്കാലാനുഭവമാണ് കർമ്മം. തൽക്കാലാനുഭവങ്ങളൊന്നും ശാശ്വതരൂപത്തിനു കേടുവരുത്തുന്നവയല്ല. വസ്തുവിൽ നേരത്തേ. ഇല്ലാതിരുന്നതും ഇനിമേൽ ഇല്ലാതാവുന്നതുമാണ് കർമ്മം. ഇടക്കാലത്തുമാത്രം ഉണ്ടെന്നുതോന്നി. ഇങ്ങനെ ആദിയിലും അവസാനത്തിലും ഇല്ലാത്തതും ഇടയ്ക്കുമാത്രം ഉണ്ടെന്നുതോന്നുന്നതുമാണ് അസത്ത് അഥവാ ജഡം. ഉണ്ടായി മറയുന്നതൊക്കെ ജഡം എന്നാണ് സാമാന്യലക്ഷണം. ഈ നിലയിൽ ശക്തിയുടെ ആദ്യസ്പന്ദനം മുതൽ വേദാന്തദൃഷ്ട്യാ ജഡമാണ്. ഇടയ്ക്കുമാത്രം ഉണ്ടെന്ന തോന്നലുളവാക്കുന്ന എന്തും വാസ്തവത്തിൽ ഉണ്ടെന്നുതോന്നിക്കൊണ്ടിരിക്കുമ്പോഴും ഇല്ലെന്നുള്ളതാണ് നാമറിയേണ്ടത്. പിന്നെ ഇടയ്ക്കതുണ്ടെന്ന തോന്നലെങ്ങനെ വന്നു. കയറിൽ പാമ്പും മരുഭൂമിയിൽ വെള്ളവും ഉണ്ടെന്നുതോന്നുന്നതെന്തുകൊണ്ടാണ്? കയറിനെയും മരു

ഭൂമിയെയും കുറിച്ച് വ്യക്തമായ കാഴ്ചയില്ലാത്തതുകൊണ്ട്. ആ കാഴ്ചയുണ്ടാകുമ്പോൾ ഈ തോന്നൽ മാറിക്കൊള്ളും. അതുപോലെ നിശ്ചലമായ ബോധവസ്തുവിൽ ഇടയ്ക്ക് കർമ്മവും അതിന്റെ വികസിത രൂപമായ പ്രപഞ്ചവും ഉണ്ടെന്നുതോന്നാൻ എന്താണു കാരണം? ബോധവസ്തുവിന്റെ വ്യക്തമായ അനുഭവമില്ലാത്തതുകൊണ്ട്. ആ അനുഭവം വന്നു കഴിയുമ്പോൾ ഈ തോന്നൽ മാറികൊള്ളും. ഒരു വസ്തുവിൽ വാസ്തവത്തിലില്ലാതിരിക്കുന്ന ഒന്നിന്റെ തോന്നലുളവായി അനുഭവപ്പെടുന്നതാണ് അധ്യാസം അഥവാ അധ്യാരോപം. നടനിൽ കഥാപാത്രത്തിന്റെ തോന്നലുളവാകുന്നതുപോലെ. രാവണവേഷം കെട്ടുന്ന നടനിൽ രാവണനെന്ന തോന്നൽ അല്പകാലത്തേയ്ക്കുണ്ടാകുന്ന തോന്നൽ മാത്രമാണ്. കയറിൽ സർപ്പവും മരുഭൂമിയിൽ വെള്ളവും തോന്നുന്നത് അധ്യാസം തന്നെയാണ്. അദ്വയജ്ഞാനസ്വരൂപമായ സത്യത്തിൽ ശക്തിസ്പന്ദനത്തിൽ കൂടി സൂര്യനും ചന്ദ്രനും മനുഷ്യപക്ഷിമൃഗാദിയും ഒക്കെ ഇതുപോലെ അധ്യാരോപങ്ങളാണ്. കുറേക്കഴിഞ്ഞ് കാണാതായിപ്പോകുന്ന കാഴ്ചകൾ തോന്നലല്ലാതെ പിന്നെയെന്താണ് ? രാവണന്റെ തോന്നലുളവാക്കിയ വേഷങ്ങളെ ഓരോന്നായി എടുത്തുമാറ്റിയാൽ നടന് സ്വസ്വരൂപം തെളിയും. അതുപോലെ പ്രപഞ്ചത്തിന്റെ തോന്നലുളവാക്കുന്ന സങ്കല്പങ്ങളെ അഴിച്ചുമാറ്റാമെങ്കിൽ ആത്മനടനും സ്വരൂപം തെളിഞ്ഞുകിട്ടുന്നതാണ്. വേഷമഴിച്ചുമാറ്റി സ്വരൂപം തെളിച്ചെടുക്കുന്നതിനെയാണ് വേദാന്തം *അപവാദം* എന്നു പറയുന്നത്. ഈ അപവാദപ്രക്രിയയിൽ കൂടി വേഷമഴിച്ചുമാറ്റി ആത്മനടനെ വ്യക്തമായിക്കണ്ടറിഞ്ഞശേഷമാണ് ഗുരുദേവൻ 'ഹേ ശിഷ്യ കർമ്മവും ജഡമാണ്; കർമ്മജന്യമായ അഖിലവും വെറുതെ ബോധവസ്തുവായ നിന്നിൽ ആരോപിക്കപ്പെട്ടിരിക്കുന്നവയാണ്'. എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

## സച്ചിന്മാത്രമാണ് സത്യം

ശുദ്ധമായ ആത്മസ്വരൂപം സാക്ഷാത്കരിക്കുമ്പോഴുള്ള അനുഭവത്തിന്റെ സ്വരൂപമാണ് സച്ചിന്മാത്രം. സത്ത് ഉണ്മയുടെയും ചിത്ത് ബോധത്തിന്റെയും പര്യായശബ്ദങ്ങളാണ്. പ്രഥമശ്രവണത്തിൽ ചിലപ്പോൾ സത്തും ചിത്തും രണ്ടല്ലേ എന്ന ഭ്രമമുണ്ടാക്കാം. വാസ്തവത്തിൽ ശുദ്ധമായ ഉണ്മയും ശുദ്ധമായ ബോധവും ഒന്നുതന്നെയാണ്. ഒരു പടികൂടി കടന്നാൽ ശുദ്ധമായ ആനന്ദവും. പരമസത്യം ശുദ്ധമായ ഉണ്മയും ശുദ്ധമായ ബോധവും ശുദ്ധമായ ആനന്ദവും ഏകീഭവിച്ച് ഘനീഭവിച്ചുവർത്തിക്കുന്ന അനുഭവദശയാണ്. ഈ സത്യത്തിന്റെ അനുഭവദശ വാക്കുകൊണ്ട് വിവരിക്കാൻ പറ്റുന്നതല്ല. *മൗനഘനാമൃതാബ്ധി* എന്നാണ് ഗുരുദേവൻ ഈ അനുഭവദശയെ *ആത്മോപദേശശതക*ത്തിൽ വിവരിക്കുന്നത്. അനുഭവദശയിൽ ഈ ഉണ്മമാത്രമാണ് സത്യമെന്നും ഇതു ജനിക്കാത്തതും മരിക്കാത്തതുമായ അമൃതവസ്തുവാണെന്നും സംശയമെന്യേ തെളിയുന്നുവെന്നാണ് സത്യനിഷ്ഠന്മാർ അറിയിക്കുന്നത്. മറ്റു ദ്വൈതദർശനങ്ങളെല്ലാം മരുഭൂമിയിൽ കാനൽ ജലം പോലെ ഇതിൽ ഉണ്ടായിമറയുന്ന കാഴ്ചകൾ മാത്രം. ഈ പരമസത്യം സ്വാനുഭവ

പ്പെടുത്തിക്കൊണ്ടാണ് ഗുരുദേവൻ ശിഷ്യനോടു പറയുന്നത് ത്വമസി സച്ചിന്മാത്രം എന്ന്.

**ഏകം വിഭുഃ**

നാനാതരം ദൃശ്യങ്ങളുടെ ഒരു സമൂഹമാണ് പ്രപഞ്ചം. ഇവിടെ ഇങ്ങനെ പലതു കണ്ടിട്ട് അവയുമായി സംഗപ്പെട്ട് രാഗദ്വേഷസംകുലമായ ജീവിതത്തിൽപ്പെട്ടുഴലുകയാണു മനുഷ്യൻ. അനിത്യവും അസുഖകരവുമായി അനുഭവപ്പെടുന്ന ഈ ലോകത്തെ സുഖസമ്പൂർണ്ണമാക്കിത്തീർക്കാനുള്ള യത്നമാണ് നാം ഇന്ന് സർവത്ര കാണുന്നത്. സത്യം കണ്ട ഋഷീശ്വരന്മാർ നമ്മോട് പറയുന്നത്. ഈ ലോകത്തെ നിങ്ങൾക്ക് സുഖ സമ്പൂർണ്ണമാക്കിത്തീർക്കാൻ ഒരിക്കലും സാധിക്കുകയില്ലെന്നാണ്. ഇതുവരെയുള്ള മനുഷ്യരാശിയുടെ യത്നവും ഇന്ന് ലോകം എത്തിനിൽക്കുന്ന സ്ഥിതിവിശേഷവും ഇക്കാര്യം ഒന്നുകൂടെ ഉറപ്പിക്കുന്നതേയുള്ളൂ. ജന്മമൃത്യുജരാവ്യാധിദോഷങ്ങൾ ജീവിതത്തിന്റെ സ്വഭാവമാണ്. അതോടൊപ്പം മനുഷ്യൻ സ്വയമുണ്ടാക്കുന്ന കാമക്രോധമദമാത്സര്യങ്ങളും കൂടെ കലരുമ്പോൾ സംസാരം ഇളകിമറിയുന്ന ഒരു സമുദ്രമായിത്തന്നെ ചിന്തിക്കുന്നവർക്കനുഭവപ്പെടും. കാര്യമായ ശാന്തിയോ സുഖമോ ഭൗതികസുഖങ്ങളിൽ മുഴുകുന്നവരാരും അനുഭവിക്കുന്നതായി കാണുന്നില്ല. ഇതു കണ്ടിട്ടാണ് ഗുരുദേവൻ കീലാലവായ്വനല കോലാഹലം ഭുവനം എന്ന് *ജനനീനവരത്നമഞ്ജരിയിൽ* പ്രഖ്യാപിച്ചത്. ഇതുകൊണ്ടൊക്കെ ലോകത്തെ സുഖകരമാക്കുവാനുള്ള യത്നം ഉപേക്ഷിക്കണമെന്നാണോ? അറിവുള്ളവരാരും അങ്ങനെ പറയുകയില്ല. പറഞ്ഞാലൊട്ടു നടക്കുകയുമില്ലെന്നവർക്കറിയാം. മരുഭൂമിയിലെ മാൻപേട കാനൽജലത്തിന്റെ പിന്നാലേ ഓടുന്നതുപോലെ മായാമുഗ്ധനായ മനുഷ്യൻ ഇതിന്റെ പിന്നാലെ ഓടിക്കൊണ്ടുതന്നെയായിക്കും. തത്ത്വം ഗ്രഹിക്കാത്ത മനുഷ്യന്റെ സ്വഭാവമാണ് ഭൗതികസുഖത്തിനുവേണ്ടിയുള്ള പരക്കംപാച്ചിൽ. പക്ഷെ ഗുരുദേവനെപ്പോലെയുള്ള സത്യദർശികൾ ജീവിതതത്ത്വം ഗ്രഹിച്ചവരാണ്. തത്ത്വം ഗ്രഹിച്ചതോടെ അവർക്കു മനസ്സിലായത് ശാശ്വതമായ സുഖത്തിന്റെയും ശാന്തിയുടെയും ഇരിപ്പിടം അവനവന്റെ ആത്മാവായി വർത്തിക്കുന്ന ബോധവസ്തുവിലാണെന്നാണ്. അതിനെ കണ്ടെത്താൻ കഴിഞ്ഞാൽ എല്ലാസംസാരക്ലേശങ്ങളും ആ നിമിഷം ഒഴിഞ്ഞുമാറുന്നതാണ്. ഈ അനുഭവം അറിഞ്ഞവർക്ക് മനുഷ്യരാശിയോടൊന്നേ പറയാനുള്ളൂ. നിങ്ങളുടെ തൽക്കാല കർമ്മങ്ങളും ലോകത്തെ നന്നാക്കാനുള്ള ശ്രമങ്ങളും അങ്ങനെ നടക്കട്ടെ. പൊടുന്നനെ ഒന്നും നിങ്ങളുപേക്ഷിക്കേണ്ട. ഉപക്ഷേിക്കാൻ ആഗ്രഹിച്ചാലൊട്ടു നടക്കുകയുമില്ല. അതുപോലെ ശാസ്ത്രരംഗത്തും വ്യവസായരംഗത്തും ഒക്കെയുള്ള ഒരു ശ്രമവും നിങ്ങൾ ഉടനേ കൈവെടിയേണ്ട. ചന്ദ്രനിലോ സൂര്യനിലോ ഒക്കെ ആഗ്രഹമുണ്ടെങ്കിൽ പൊയ്ക്കോളൂ. എന്നാൽ ഇതൊക്കെ ചെയ്തുകൊണ്ടിരിക്കുമ്പോൾ തന്നെ ജീവിതത്തിന്റെ പരമരഹസ്യം സൂര്യതുല്യം കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട് എന്നറിയൂ. അതിനെ സാക്ഷാത്കരിക്കാനുള്ള സാധനകൾകൂടി ക്രമമായി അനുഷ്ഠിച്ചുകൊണ്ട് മറ്റുജോലികൾ നടത്തേണ്ട

താണ്. സ്വന്തം മനസ്സിനെ അന്തർമ്മുഖമായി പരിശോധിക്കുകയും നിയന്ത്രിക്കുകയുമാണ് സത്യസാധന. ഇത് ദൈനംദിനജീവിതത്തിൽ ഓരോ നിമിഷവും അനുഷ്ഠിക്കാവുന്നതാണ്. ഈ സാധനാഭ്യാസത്തിൽ പരിചയം കൂടുന്തോറും നിങ്ങളുടെ ഏതുരംഗത്തുള്ള ജീവിതവും പ്രകാശമയമായിത്തീരും. വേണ്ടതും വേണ്ടാത്തതും വ്യക്തമായി വേർതിരിയും. ഒടുവിൽ ഭേദചിന്തകളൊക്കെ മാറി അദ്വയവും ബോധഘനവുമായ ഒരു സത്യം സർവ്വത്ര ഇടതിങ്ങി നിറഞ്ഞിരിക്കുന്നുവെന്ന് സാക്ഷാത്കരിച്ചനുഭവിക്കാനും കഴിയും.

ഗുരുദേവനെപ്പോലുള്ള സത്യദർശികൾക്ക് മനുഷ്യരാശിക്ക് അന്തിമമായി നൽകാൻ ഒരു സന്ദേശമേയുള്ളൂ. ഹേ മനുഷ്യ, നീ വെറും ഒരു മാംസപിണ്ഡമല്ല. ശക്തിഹീനനുമല്ല നീ ജഗത്തിനെ മുഴുവൻ നിയന്ത്രിക്കുന്ന ഈശ്വരന്റെ അംശമാണ്. തൽക്കാലം നീ എന്തെല്ലാം ഭ്രമങ്ങളിൽപ്പെട്ടിരുന്നാലും ഈ പരമമായ സത്യം സാക്ഷാത്കരിക്കാനുള്ള യത്നം കൂടി അതിൽ കൂട്ടിച്ചേർക്കേണ്ടതാണ്. അല്ലെങ്കിൽ ഈ ജീവിതം തികച്ചും നിഷ്പ്രയോജനമായി അവസാനിച്ചുപോകും. നീ ജഗദാശ്രയമായ രണ്ടില്ലാത്ത അദ്വയസത്യമാണ്. ജഗത്തിനെ സംരംക്ഷിച്ചുകൊണ്ടിരിക്കുന്ന സർവ്വജ്ഞനും സർവ്വശക്തനുമായ വിഭുവാണ്. ഇക്കാര്യമാണ് ഗുരുദേവൻ ഏകം വിഭുഃ എന്ന അവസാന വാക്കുകളിൽ നമ്മോട് പ്രഖ്യാപിക്കുന്നത്. മനുഷ്യനെ ഈശ്വരത്വത്തിലേക്ക് അനായാസേന പിടിച്ചുയർത്തുന്ന ഒരു ദിവ്യനിധിയാണ് *ബ്രഹ്മവിദ്യാപഞ്ചകം* 'മനുഷ്യ, നീ ഈശ്വരനാണ്, നീ ഈശ്വരനാണ്, അതു സാക്ഷാത്കരിക്കൂ' എന്ന് ബ്രഹ്മവിദ്യാപഞ്ചകത്തിൽകൂടി നമ്മെ ആഹ്വാനം ചെയ്യുന്ന പരമഗുരുവിന്റെ സന്നിധിയിൽ എല്ലാ ഭേദചിന്തകളും വെടിഞ്ഞ് നമുക്ക് സാഷ്ടാംഗം പ്രണമിക്കാം. അദ്ദേഹം നമ്മെ കൈയ്ക്കു പിടിച്ചെഴുന്നേൽപ്പിച്ചു സാവധാനം സത്യമാർഗ്ഗത്തിലേക്ക് നയിക്കുക തന്നെ ചെയ്യും.

*നരരൂപംധരിച്ചോരു*
*പരമാത്മസ്വരൂപനാം*
*നാരായണഗുരൂത്തംസം*
*സാഷ്ടാംഗംപ്രണമിച്ചിടാം.*

ഓം ശാന്തി ഃ ശാന്തി ഃ ശാന്തി ഃ

## അനുബന്ധം 1

# ശ്രീനാരായണഗുരു

## ലഘുജീവചരിത്രം

കേരളീയ നവോത്ഥാന ശില്പികളിൽ പ്രഥമഗണനീയൻ ശ്രീനാരായണഗുരു ആയിരുന്നു എന്ന കാര്യത്തിൽ അഭിപ്രായഭേദം ഉണ്ടാവുക സാധ്യമല്ല. ശ്രീനാരായണഗുരുദേവന്റെ കൃതികളെക്കുറിച്ചും അദ്ദേഹത്തിന്റെ ദർശനത്തെക്കുറിച്ചും പഠിക്കുന്നതിന് മുമ്പ് അദ്ദേഹം ജനിച്ചു ജീവിച്ച സാമൂഹ്യ പശ്ചാത്തലത്തെക്കുറിച്ചുകൂടി സാമാന്യമായി മനസ്സിലാക്കേണ്ടിയിരിക്കുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർധത്തിലെ കേരളത്തിന്റെ ചരിത്ര പശ്ചാത്തലം ഒന്നായി വിവരിക്കാറുണ്ടെങ്കിലും ഉത്തരകേരളവും മധ്യകേരളവും ദക്ഷിണകേരളവും ആചാരാനുഷ്ഠാനങ്ങൾ, ഭക്ഷണരീതി, സാമ്പത്തിക പശ്ചാത്തലം, വിദ്യാഭ്യാസം, സംസ്കാരം എന്നിങ്ങനെയുള്ള കാര്യങ്ങളിൽ സൂക്ഷ്മദൃഷ്ട്യാ നോക്കുമ്പോൾ തീരെ വിഭിന്നങ്ങളായിരുന്നു. ഭരണപരമായും അവ ഭിന്നപ്രദേശങ്ങളായിരുന്നു. സ്വാമി ജനിച്ചുജീവിച്ച തിരുവിതാംകൂറിലെ അന്നത്തെ സാമൂഹ്യ പശ്ചാത്തലത്തെക്കുറിച്ചാണ് ഇവിടെ പരാമർശിക്കുന്നത്. പൊതുവെ പറഞ്ഞാൽ സ്വാമിവിവേകാനന്ദൻ പ്രസ്താവിച്ച തരത്തിൽ ഒരു ഭ്രാന്താലയം തന്നെ ആയിരുന്നു അന്നത്തെ കേരളം.

വർഗീയമായും ജാതിപരമായും ഉപജാതികളിലൂടെയും മനുഷ്യരെ തരംതിരിക്കുന്ന സമ്പ്രദായം അന്നു രൂക്ഷമായ രീതിയിൽ നിലനിന്നിരുന്നു. നമ്പൂതിരിമാരെ നായന്മാർ തീണ്ടരുത്. നായന്മാരെയും നമ്പൂതിരിമാരെയും ഈഴവർ തീണ്ടരുത്. പുലയർ, പറയർ തുടങ്ങിയ ജാതിക്കാർ അവരെ ആരെയും തീണ്ടരുത്. നായാടികൾ തുടങ്ങിയ 'ഹീന'ജാതിക്കാർ സഞ്ചരിക്കുമ്പോൾ അവരുടെ വരവു സൂചിപ്പിക്കാനായി 'ഒച്ചയനക്കി'ക്കൊണ്ടുവേണം മുന്നോട്ടു നീങ്ങുന്നത്; അല്ലെങ്കിൽ കൊന്നുകളയും. ഏറ്റവും രസകരമായ വസ്തുത ഇവയൊക്കെ അനാചാരങ്ങളാണെന്നുള്ള കാര്യം മനസ്സിലാക്കാൻ പോലും ഇവർക്കാർക്കും കഴിഞ്ഞിരുന്നില്ല. തങ്ങൾ ഇവയൊക്കെ ചെയ്യാൻ വിധിക്കപ്പെട്ടവരാണെന്ന് കരുതി ഈ വിവേചനങ്ങളൊക്കെ സഹിച്ചുകൊണ്ടാണ് എല്ലാവരും ജീവിച്ചിരുന്നത്. ഈശ്വരാരാധനയ്ക്കുപോലും ജാതി വ്യത്യാസം നിഷ്കർഷയോടെ പാലിച്ചിരുന്നു. 'സവർണർ' ശിവനെയും വിഷ്ണുവിനെയും

ദേവിയെയും ആരാധിക്കുമ്പോൾ 'അവർണർ' മാടൻ, മറുത, ചാത്തൻ എന്നിങ്ങനെയുള്ള ദേവതകളെയാണ് ആരാധിച്ചിരുന്നത്. താൽക്കാലികമായുണ്ടാക്കിയ ദേവതാ രൂപങ്ങളും പന, ആൽ, വരിക്ക പ്ലാവ് തുടങ്ങിയ വൃക്ഷങ്ങളുടെ ചുവടുമൊക്കെയാണ് ആരാധനാസ്ഥലങ്ങളായി ഉപയോഗിച്ചിരുന്നത്. സാധാരണ ക്ഷേത്രങ്ങളിൽ സവർണർക്കുമാത്രമേ പ്രവേശനം അനുവദിച്ചിരുന്നുള്ളു. ക്ഷേത്രങ്ങൾക്കു സമീപം റോഡുകളിൽപോലും 'താഴ്ന്ന' ജാതിക്കാർക്കുപോകാൻ അവകാശം ഉണ്ടായിരുന്നില്ല. അവർണർ ഭക്ഷണം പാകം ചെയ്യാനുള്ള വെള്ളം കുളങ്ങളിലോ തോടുകളിലോ നിന്നു സംഭരിക്കണം. കിണറുകൾ സാധാരണയായി സവർണസമ്പന്ന ഗൃഹങ്ങളിൽ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അവർണർ തൊട്ടാൽ കിണറ്റിലെ ജലം അശുദ്ധമാകുകയും ചെയ്യും. അതേസമയം കിണർ കുഴിക്കാൻ അവർണരെ ഉപയോഗിക്കും. 'ഉയർന്ന'ജാതിക്കാരുമായി ഒന്നിച്ചിരുന്ന് ഭക്ഷണം കഴിക്കുന്ന കാര്യം കീഴാളന്മാർക്കു സ്വപ്നത്തിൽപോലും ഓർക്കാൻ കഴിയില്ല. ഒരേ ജാതിയിലുള്ളവർ തന്നെ അവരുടെ കൂട്ടത്തിലുള്ള 'താഴ്ന്ന' ഉപജാതികളെ ഭക്ഷണത്തിന് ഒരുമിച്ചിരുത്തുമായിരുന്നില്ല. വസ്ത്രങ്ങൾ തുന്നി ഉപയോഗിക്കുന്ന രീതി പൊതുവെ ഉണ്ടായിരുന്നില്ല. എല്ലാവസ്ത്രങ്ങളുടെയും പൊതുവായരൂപം ദീർഘചതുരമായിരുന്നു. കൗപീനം, ഒറ്റമുണ്ട്, ഉത്തരീയം, തലയിൽകെട്ട് ഇവയെല്ലാം ദീർഘചതുരാകൃതിയിലുള്ള തുണിക്കഷണങ്ങൾ തന്നെ. സ്ത്രീകൾ ഒറ്റമുണ്ടും മുലക്കച്ചയും ഉപയോഗിച്ചിരുന്നു. 'റവുക്ക' എന്ന പേരുള്ള തുന്നിയ ബ്ലൗസ്പോലുള്ള മേൽവസ്ത്രം സമ്പന്നസ്ത്രീകൾക്കുമാത്രമുള്ളതായിരുന്നു. താണ ജാതി സ്ത്രീകൾ മാറു മറയ്ക്കാൻ പാടില്ല. കല്ലുമാലകൾ ധരിക്കാൻ അനുവദിച്ചിരുന്നു. സവർണരിൽ ഓരോ ജാതിക്കാർക്കും ക്ഷുരകനും അലക്കുകാരനും പ്രത്യേകമുണ്ട്. സമ്പന്നന്മാരായ മേലാളന്മാർ കൊട്ടാരം, കോവിലകം, മന, മഠം എന്നിങ്ങനെയുള്ള പാർപ്പിടങ്ങളിലാണ് താമസിച്ചിരുന്നത്. പുര, കുടിൽ, ചെറ്റ, കുടി, ചാള, ചെറ്റ, മാടം എന്നിങ്ങനെ പേരുള്ളവയായിരുന്നു താണജാതിക്കാരുടെ പാർപ്പിടങ്ങൾ. താൽക്കാലികവും എളുപ്പം പൊളിച്ചു മാറ്റാൻ കഴിയുന്ന തരത്തിലുള്ളവയുമായിരുന്നു അവ. വാസ്തുവിദ്യാശാസ്ത്രം അനുസരിച്ചുള്ള സ്ഥിരസ്വഭാവമുള്ള പാർപ്പിടങ്ങൾ അവർക്ക് നിർമിക്കുവാൻ അനുവാദമുണ്ടായിരുന്നില്ല.

സംഭാഷണശൈലി തന്നെ ജാതിവ്യത്യാസം വെളിപ്പെടുത്തുന്ന തരത്തിലായിരുന്നു. സവർണർ ഞാൻ എന്നതിന് നോം എന്ന പദമാണ് ഉപയോഗിച്ചിരുന്നത്. കീഴാളർ അടിയൻ, ഏൻ എന്നിങ്ങനെയുള്ള പദങ്ങൾ ഉപയോഗിച്ചിരുന്നു. ഇങ്ങനെ ആചാരഭാഷയിൽ ധാരാളം പദങ്ങൾ ജാതി നിലവാരം സൂചിപ്പിക്കുന്നവയായുണ്ടായിരുന്നു.

താഴ്ന്ന ജാതിക്കാർ ഉയർന്നജാതിക്കാരെ തൊട്ടുകൂടാ എന്നുമാത്രമല്ല, അവരിൽ നിന്ന് 'തീണ്ടാപ്പാട്' അകലെ മാത്രമേ നിൽക്കാവൂ എന്നുമുണ്ട്. ഒരു കോൽ പതിനഞ്ചു കോൽ എന്നിങ്ങനെ തീണ്ടാപ്പാട് താണ ജാതികൾക്ക് അവരുടെ നിലവാരമനുസരിച്ച് പ്രത്യേകമായി നിശ്ചയിച്ചിരുന്നു. ഈ അകല

ത്തിനുള്ളിൽ ഒരു ഹീനജാതിക്കാരൻ വന്നാൽ സവർണൻ പ്രായശ്ചിത്തകർമം ചെയ്യണം. അവർണന് കടുത്ത ശിക്ഷയും ലഭിക്കും. അതിനാൽ സാധാരണ ക്കാർക്കു രാജവീഥികളിലൂടെ സഞ്ചരിക്കുക സാധ്യമല്ലായിരുന്നു. പൊതുവെ വിദ്യാഭ്യാസത്തിനുള്ള സൗകര്യം ലഭിച്ചിരുന്നില്ല. വൈദ്യം, ജ്യോതിഷം, സംസ്കൃതം എന്നിങ്ങനെയുള്ള പാരമ്പര്യ പഠനം നിഷേധിക്കപ്പെട്ടിരുന്നില്ല. ഈഴവർക്കും മറ്റും വിദ്യാഭ്യാസത്തിനുള്ള സൗകര്യം ലഭിച്ചിരുന്നെങ്കിലും സർക്കാർ സ്ഥാപനങ്ങളിൽ തൊഴിൽ ലഭിക്കുമായിരുന്നില്ല.

മറ്റു മതങ്ങളിൽ ചേർന്ന് ഈ അനീതികളിൽ നിന്ന് രക്ഷപ്പെടാൻ കഴി യുമായിരുന്നെങ്കിലും അങ്ങനെ രക്ഷപ്പെടാം എന്ന അറിവുപോലും മിഷണറി പ്രവർത്തനം ശക്തമായതോടെ മാത്രമാണ് താണജാതിക്കാർക്കുണ്ടായത്. അതായത് ബഹുഭൂരിപക്ഷം പേരും ഏറെക്കുറെ അടിമകളെപ്പോലെ കഴിയു കയായിരുന്നു അന്ന്. ഈ രീതികളൊക്കെ കണ്ടിട്ടാവണം വിവേകാനന്ദസ്വാ മികൾ കേരളത്തെ ഭ്രാന്താലയം എന്നു പറഞ്ഞത്.

കുടിപ്പള്ളിക്കൂടങ്ങൾ എന്ന പേരിൽ അറിയപ്പെട്ടിരുന്ന വിദ്യാലയങ്ങളി ലൂടെ പാരമ്പര്യ വിദ്യാഭ്യാസം നേടുന്നതിന് സവർണരിൽ താൽപ്പര്യമുള്ള വർക്കു കഴിയുമായിരുന്നു. സംസ്കൃതം, മലയാളം, ജ്യോതിഷം, വൈദ്യം, കണക്ക് എന്നിങ്ങനെ അന്ന് ആവശ്യമായിരുന്ന എല്ലാകാര്യങ്ങളും ഇത്തരം സ്കൂളുകളിലൂടെ പഠിപ്പിച്ചിരുന്നു. തിരുവിതാംകൂർ സർക്കാർ ഉടമയിൽ അങ്ങിങ്ങു ചില സ്കൂളുകൾ ആരംഭിച്ചിരുന്നെങ്കിലും സവർണർക്കു മാത്ര മാണ് അവിടെ പ്രവേശനം ഉണ്ടായിരുന്നത്. കുടിപ്പള്ളിക്കൂടങ്ങൾ എല്ലാം തന്നെ ഏകാധ്യാപകവിദ്യാലയങ്ങൾ ആയിരുന്നു. അധ്യാപകന്റെ വീടുതന്നെ യായിരിക്കും സ്കൂളും. വിദ്യാർഥികൾ അവിടെ താമസിച്ചാണ് പഠിക്കേണ്ടത് അതിനാലാണ് ഇവ കുടിപ്പള്ളിക്കൂടങ്ങൾ എന്ന് അറിയപ്പെട്ടിരുന്നത്. അധ്യാ പകനെ ആശാൻ എന്നാണ് പറയുക. അദ്ദേഹം പ്രതിഫലം പറ്റുകയുമില്ല. എല്ലാവർക്കും വിദ്യാഭ്യാസം നൽകാൻ ഈ സംവിധാനത്തിനു കഴിവില്ലായി രുന്നു എങ്കിലും അന്ന് ഈ സമ്പ്രദായം മതിയായിരുന്നു. സാഹിത്യാസ്വാദനം, കത്തുകളിലൂടെയുള്ള ആശയവിനിമയം, നിത്യോപയോഗത്തിനുള്ള ഗണി തപാടവം, ആവശ്യമെങ്കിൽ ഗ്രന്ഥരചന ഇവയൊക്കെ ഈ വിദ്യാഭ്യാസം കൊണ്ടു സാധ്യമാകുമായിരുന്നു. പിൽക്കാലത്താണ് സർക്കാർ ഉടമയിലുള്ള പ്രവൃത്തിപ്പള്ളിക്കൂടങ്ങളും മിഷണറിമാർ നടത്തുന്ന ധർമപ്പള്ളിക്കൂടങ്ങളും വ്യാപകമായി വന്നത്.

ആരോഗ്യരംഗത്ത് പ്രധാനമായി പ്രയോഗത്തിലിരുന്നത് ആയുർവേദം, മന്ത്രവാദം, യുനാനി തുടങ്ങിയ സമ്പ്രദായങ്ങളായിരുന്നു. നമ്പൂതിരിമാർ, നായ ന്മാർ, ഈഴവർ, മുസ്ലിങ്ങൾ എന്നിവരുടെ കൂട്ടത്തിൽ പാരമ്പര്യമായി വൈദ്യം, ജ്യോതിഷം, മന്ത്രവാദം എന്നിവ പഠിച്ചു ജനസേവനം ചെയ്യുന്ന കുടുംബ ങ്ങൾ ഉണ്ടായിരുന്നു. ചികിത്സയിൽ ജാതിവ്യത്യാസം കാണിച്ചിരുന്നതായി അറിവില്ല. യാതൊരു പ്രതിഫലവും പറ്റാതെയാണ് എല്ലാ വൈദ്യന്മാരും ചികി ത്സിച്ചിരുന്നത്.

പണ്ട് കേരളം പ്രത്യേകിച്ച് തിരുവിതാംകൂറും കൊച്ചിയും ഇങ്ങനെയായിരുന്നുവെന്നുള്ളത് ഇന്ന്, വെറും നൂറുവർഷങ്ങൾക്കുശേഷം നമുക്ക് സത്യത്തിൽ വിശ്വസിക്കാൻ പ്രയാസമാണ്. ഇന്ന് ഭാരതത്തിലെ ഏറ്റവും മികച്ച സംസ്ഥാനങ്ങളിലൊന്നാണ് കേരളം. ഒരു മാതൃകയെന്നു തന്നെ പറയാം. സമത്വ ബോധമുള്ളതും പ്രത്യക്ഷമായ വിവേചനവും ഉച്ചനീചത്വവും നിലവിലില്ലാത്തതുമായ ഒരു പ്രദേശമായിത്തീർന്നിട്ടുണ്ട് ഇന്നത്തെ കേരളം. പൊതുജനസമ്മർദത്തിന്റെ ഫലമായി തിരുവിതാംകൂർ മഹാരാജാവ് 1936 നവമ്പർ 12–ാം തീയതി പുറപ്പെടുവിച്ച "ക്ഷേത്രപ്രവേശന വിളംബര"ത്തോടെ എല്ലാ ക്ഷേത്രങ്ങളും എല്ലാ ഹിന്ദുക്കൾക്കും വേണ്ടി തുറന്നുകൊടുത്തു; ചരിത്രം സൃഷ്ടിച്ച ഒരു പ്രഖ്യാപനമായിരുന്നു അത്.

മാറിയതു ജനങ്ങളുടെ മനഃസ്ഥിതിയായിരുന്നു. അവർ ജാതിസ്പർധയുടെ നീചത്വം മനസ്സിലാക്കി. ഈ മാറ്റത്തിന്റെ പിന്നിൽ വലിയ ഒരു വിപ്ലവം തന്നെയായിരുന്നു നടന്നത്. അതിന് നേതൃത്വം കൊടുത്തത് ആരും പ്രതീക്ഷിക്കാത്ത തരത്തിലുള്ള ഒരു വിപ്ലവകാരിയായിരുന്നു: പരമ്പരാഗതമായ തരത്തിൽ സന്യാസം സ്വീകരിക്കുകയും തമിഴിലും സംസ്കൃതത്തിലും മലയാളത്തിലും ധാരാളം ഭക്തിസ്തോത്രങ്ങളും ഗ്രന്ഥങ്ങളും രചിക്കുകയും ചെയ്ത ഒരു വേദാന്തി. അദ്ദേഹമായിരുന്നു ശ്രീനാരായണഗുരു.

ഗുരുവിനെപ്പറ്റി പ്രതിപാദിക്കുമ്പോൾ അതിശയോക്തിയെന്നു തോന്നുന്ന തരത്തിലുള്ള വിശേഷണങ്ങൾ ഉപയോഗിക്കുവാൻ നാം നിർബന്ധിതരായിത്തീരുന്നു. അതുല്യനായ ആദിശങ്കരനുശേഷം തെക്കേ ഭാരതത്തിൽ നിന്നും ഉൽഭവിച്ച ഏറ്റവും വലിയ ഹിന്ദു സന്യാസിയും ധർമപുനരുദ്ധാരകനും. അടിച്ചമർത്തപ്പെട്ട ഹിന്ദുക്കളുടെ അവകാശങ്ങൾക്കുവേണ്ടി ഇരുപതാംനൂറ്റാണ്ടിൽ ഏറ്റവും വിജയപൂർവം പോരാടിയ മഹാൻ.

കേരളത്തിലെ സാംസ്കാരിക പശ്ചാത്തലത്തിനെ മാറ്റിമറിച്ച മഹായോഗി. തമിഴ്നാട്ടിൽ ഇ. വി. രാമസ്വാമി നായിക്കർ ഇതുപോലെ ഒരു വിപ്ലവം ആരംഭിച്ചെങ്കിലും പിൽക്കാലത്ത് അത് ജാതികൾ തമ്മിൽ സ്പർധ വളർത്തുകയും തിരിച്ചടിയെന്ന മട്ടിൽ ചിലരെ താഴ്ത്തിക്കെട്ടുകയും ചെയ്യാൻ കാരണമായി. കേരളത്തിൽ അങ്ങനെ സംഭവിച്ചില്ല.

സ്വന്തം കാലിൽ നിൽക്കാനും സ്വയം നന്നാവാനും അന്നു ഗുരു നൽകിയ ആഹ്വാനം ഇന്നും ലോകത്തെല്ലായിടത്തുമുള്ള മർദിതർക്കും പീഡിതർക്കും ഉള്ള ആഹ്വാനമായിത്തീർന്നിരിക്കുന്നു. "മാറ്റുവിൻ ചട്ടങ്ങളെ" എന്നുള്ള കാഹളത്തിന്റെ പ്രചോദനവും ഈ യുഗ പുരുഷൻ തന്നെയായിരുന്നു.

ഇങ്ങനെ എത്രയെത്ര വിധത്തിൽ ശ്രീനാരായണഗുരുസ്വാമിയുടെ വാക്കുകളും പ്രയത്നങ്ങളും ഇന്നും അർഥപുഷ്ടമായിരിക്കുന്നു. അരനൂറ്റാണ്ടിനു ശേഷം അമേരിക്കയിൽ നടന്ന കറുപ്പന്മാരുടെ സമരങ്ങൾക്കും സ്വാമിയുടെ വിപ്ലവവുമായി സാദൃശ്യമുണ്ട്. 1968–ൽ വെടിയേറ്റു മരിക്കുന്നതിനു തൊട്ടു മുമ്പ് ഡോ. മാർട്ടിൻ ലൂതർകിങ് നയിച്ച ഒരു സമരത്തിൽ സമരക്കാർ വളരെ ലളിതമായ ഒരു മുദ്രാവാക്യം എഴുതിയ കൊടികൾ പിടിച്ചിരുന്നു. അതിലെ

ഴുതിയിരുന്നതു ഇതു മാത്രം:"ഞാനും ഒരു മനുഷ്യനാണ്." കേരളത്തിലെ പീഡിതർക്കും ഇതേ മന്ത്രം മനസ്സിലാക്കിക്കൊടുത്തത് ഗുരുദേവനാണ്. അതേ, അവരും മനുഷ്യജീവികളാണ്, മനുഷ്യത്വം അർഹിക്കുന്നവരാണ്.

ഇന്നത്തെ കേരളത്തിൽ ഉച്ചനീചത്വങ്ങൾ കുറവായിത്തീർന്നതിന്റെ പ്രധാന കാരണം ഗുരുദേവൻ ആരംഭിച്ച സാംസ്കാരികവും ദാർശനികവുമായ വിപ്ലവമാണെന്നുള്ളതിന് സംശയമില്ല. ഇങ്ങനെ കേരളത്തിൽ ഒരു സമാധാനപരമായ വിപ്ലവം നടന്നുവെന്നുള്ളതിൽ ഭാരതീയരായ നാമെല്ലാം സന്തോഷിക്കണം. ഇന്ന് എത്രയും ഇരുട്ടിൽക്കഴിയുന്ന ഭാരതത്തിലെ മറ്റുസ്ഥലങ്ങൾ –ഉദാഹരണത്തിന് സിന്ധു–ഗംഗാ സമതലഭൂമിയിലെ ഏറ്റവും പിന്നോക്കം നിൽക്കുന്ന ചില ഭാഗങ്ങൾ—ഇതുപോലെ ഒരു മാറ്റിമറിച്ചിലിൽക്കൂടി പുരോഗമിക്കുമെന്നു നമുക്ക് ആശിക്കാം.

സനാതനധർമത്തിനുള്ളിൽ ഉറച്ചുനിന്നുകൊണ്ടുതന്നെ ഗുരുദേവന് ഈ വ്യതിചലനം സൃഷ്ടിക്കുവാൻ കഴിഞ്ഞുവെന്നുള്ളതും വളരെ ശ്രദ്ധേയമാണ്. സനാതനധർമത്തിന്റെ ഏറ്റവും വലിയ ശക്തിയാണ് അതിന് സ്വയം പുതുക്കുവാനുള്ള കഴിവ്. ഒരേ ഒരു മഹാനുഭാവന്റെ ആത്മശക്തികൊണ്ടു മാത്രം കേരളത്തിലെ ഹിന്ദുമതത്തിൽ ഒരായിരം വർഷങ്ങളുടെ പോരായ്മകളെയൊക്കെ തുടച്ചുമാറ്റാൻ കഴിഞ്ഞു എന്നത് ഓർക്കുക.

ഇതു ഭാരതീയർക്ക് പ്രധാനമായ ഒരു പാഠമാണ്. നമ്മുടെ സംസ്കാരവും നമ്മുടെ ധർമവും തികച്ചും സനാതനം തന്നെയാണ്. ഏറ്റവും പുരാതനവും മഹത്തുമായ നമ്മുടെ സംസ്കാരം മാത്രമേ പുറമേ നിന്നുള്ള എല്ലാ ആക്രമണങ്ങളെയും എതിർത്തു തോൽപ്പിച്ച് നിലനിന്നിട്ടുള്ളൂ. ഈ സംസ്കാരത്തിന് കോട്ടം തട്ടുമ്പോഴൊക്കെ മഹാരഥന്മാർ ഉത്ഭവിക്കുന്നു. അവരുടെ പ്രയത്നം കൊണ്ടാണ് ധർമം വീണ്ടും ശക്തമാകുന്നത്. ഭഗവത്ഗീതയിൽ ഭഗവാൻ പറയുന്നതുപോലെ:

*യദായദാഹി ധർമസ്യ ഗ്ലാനിർഭവതി ഭാരത*
*അഭ്യുത്ഥാനം അധർമസ്യ തദാത്മാനം സൃജാമ്യഹം*
*പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം*
*ധർമ സംസ്ഥാപനാർഥായ സംഭവാമി യുഗേയുഗേ*

അത്ഭുതമെന്നുതന്നെ പറയട്ടെ, ലോകത്തിലെ പ്രമുഖമതങ്ങളിൽ വച്ച് സനാതനധർമം മാത്രമേ ഇങ്ങനെ പുതുക്കപ്പെടാനും പുരോഗമിക്കുവാനും കഴിവുള്ളതായുള്ളൂ. ഇടയ്ക്കിടെ സ്വയം പുനരുദ്ധരിക്കണമെന്ന് സനാതന ധർമത്തിന് നിർബന്ധമുണ്ടെന്നു തന്നെ തോന്നിപ്പോകും. ഓരോ 1200 കൊല്ലം തോറും ഇതുപോലെ സനാതനധർമം പുതുക്കി പണിയപ്പെട്ടിട്ടുണ്ടെന്നുള്ളത് ആശ്ചര്യജനകം തന്നെയാണ്. ഒരു സഹസ്രാബ്ദത്തിന്റെ വൃത്തികേടുകളും അനാചാരങ്ങളുമെല്ലാം ഒറ്റയടിക്ക് ഇട്ടെറിഞ്ഞ് സ്വയം ശുദ്ധീകരിക്കുകയാണ് ധർമത്തിന്റെ പതിവ്. അങ്ങനെയുള്ള ഒരു സുവർണഘട്ടത്തിന്റെ തുടക്കമാണ് ഇന്ന് നമ്മൾകാണുന്നതെന്ന് ചരിത്രപരമായ തെളിവുകളോടെ വാദിക്കാൻ പറ്റും.

2500 കൊല്ലംമുമ്പ് ധർമം അധപ്പതിച്ചപ്പോൾ ധർമസംസ്ഥാപനർഥായ ശ്രീബുദ്ധനും ശ്രീമഹാവീരനും പ്രത്യക്ഷരായി. അവരുടെ നവോത്ഥാനം വഴി നൂറ്റാണ്ടുകളായി ധർമത്തിൽ വന്നുകയറിയിരുന്ന ദുരാചാരങ്ങൾ മാറി.

പക്ഷേ അവരുടെ പ്രസ്ഥാനങ്ങളും പിൽക്കാലത്ത് ക്ഷയിച്ചുപോയി വീണ്ടും 1200 വർഷങ്ങൾക്കുശേഷം ധർമത്തിന് ഒരു എതിർ നവോത്ഥാന ത്തി (Counter Reformation)ന്റെ ആവശ്യം വന്നു. ആ സമയത്ത് പുണ്യാ ത്മാക്കളായ ശ്രീ ആദിശങ്കരൻ, മാണിക്യവാചകർ, തിരുജ്ഞാനസംബന്ധർ, അവ്വൈയ്യാർ, ജയദേവൻ, മീരാബായ് മുതലായവർ മുന്നിലെത്തി. അവരുടെ ആധ്യാത്മികവും ധിഷണാപരവുമായ പ്രവൃത്തികൾ കാരണം ധർമം വീണ്ടും ഉയിർത്തെഴുന്നേറ്റു.

വീണ്ടും 1200 വർഷങ്ങൾ കടന്നുപോയി. വീണ്ടും ധർമത്തിന് ഗ്ലാനി സംഭവിച്ചു. ഒരു കൂട്ടം പുണ്യാത്മാക്കൾ ഉത്ഭവിച്ചു: രാജാറാം മോഹൻറോയ്, ദയാനന്ദസരസ്വതി, രമണമഹർഷി, ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ, ശ്രീ അരവിന്ദൻ, ബാബാ സാഹബ് അംബേദ്കർ, മോഹൻദാസ് ഗാന്ധി, ശ്രീനാരായണഗുരു. തീർച്ചയായും ഇവരുടെയിടയിൽ അവതാരപുരുഷന്മാ രുണ്ടായിരുന്നല്ലോ.

ഭക്തർക്കു മാത്രമല്ല ചരിത്രകാരന്മാർക്കും ഇതു തോന്നിയിട്ടുള്ളതാണ്. "എ സ്റ്റഡി ഓഫ് ഹിസ്റ്ററി" എന്ന ഗ്രന്ഥത്തിൽ പ്രശസ്ത ചരിത്രകാരനായ ആർനോൾഡ് റ്റോയ്ൻബി പറഞ്ഞതിതാണ്: "തങ്ങളുടേതായ സമൂഹങ്ങളിൽ വളർച്ചയ്ക്ക് കളമൊരുക്കുന്ന മഹാരഥന്മാർ ഉത്ഭവിക്കാറുണ്ട്. അവർ കാട്ടു ന്നത് പലപ്പോഴും അത്ഭുതങ്ങളാണെന്ന് സാധാരണക്കാർക്ക് തോന്നിപ്പോ കും. കാരണം അവർ അക്ഷരാർഥത്തിൽ തന്നെ മനുഷ്യാതീത കഴിവുകൾ ഉള്ളവർ ആയിരിക്കാം."

ഇതുപോലെ ഒരു യുഗപുരുഷനായിരുന്നു ശ്രീനാരായണഗുരു സ്വാമി കൾ. അദ്ദേഹത്തിന്റെ വാക്കുകൾക്കും പ്രവർത്തനങ്ങൾക്കും ലോകത്തെല്ലാ യിടത്തും പ്രസക്തിയുണ്ട്, പ്രത്യേകിച്ചും പാവപ്പെട്ടവർക്കും മർദിതർക്കും ഇട യിൽ. അദ്ദേഹത്തിന്റെ പ്രതിഭയുടെ മഹത്വം തികച്ചും കാണിക്കുന്നതാണ് അദ്ദേഹത്തിന്റെ തത്വങ്ങൾ.

അതുമാത്രമല്ല, മതചരിത്രത്തിൽ മിക്കവാറും മുമ്പൊരിക്കലും സാധി ച്ചിട്ടില്ലാത്ത ഒരു കാര്യവും ഗുരു സാധിച്ചു: ഈ സമാധാനപരമായ വിപ്ലവം യാതൊരു സ്പർധയും ജനിപ്പിക്കാതെ സനാതനധർമത്തിന്റെ ചട്ടക്കൂട്ടിൽ തന്നെ ഒതുങ്ങിനിന്നുകൊണ്ടായിരുന്നു. വേണമെങ്കിൽ ഗുരുദേവൻ ഒരു വിധ്വംസകൻ (subversive) ആയിരുന്നുവെന്നും പറയാം. കാരണം അദ്ദേഹം ബഹുജനം എന്നു വിളിക്കപ്പെടുന്ന പുരുഷാരത്തിന് ഒരു ചരിത്രസത്യം കാണിച്ചുകൊടുത്തു. അവർക്ക് ഭ്രഷ്ട് കൽപ്പിച്ചിരുന്ന ധർമം വാസ്തവ ത്തിൽ അവരുടേതാണ്, അവരുടേത് മാത്രമാണ്. പുരോഹിതന്മാരുടെ കയ്യിൽ ധർമത്തിനെ ഏൽപ്പിച്ചിരുന്നത് അതിന്റെ രക്ഷയ്ക്ക് വേണ്ടി മാത്രമാ

യിരുന്നു, അല്ലാതെ അവരുടെ കുത്തകയാക്കാനായിരുന്നില്ല. എത്ര എളുപ്പം ധർമത്തിനെ വീണ്ടും തങ്ങളുടേതാക്കാം എന്ന് സ്വാമി ബഹുജനത്തിന് കാണിച്ചു കൊടുത്തു.

ഈ ഉജ്ജ്വലമായ വിപ്ലവത്തിന്റെ ജനയിതാവായ ശ്രീനാരായണഗുരു വാസ്തവത്തിൽ ഭാരതത്തിന്റെ ആധ്യാത്മികരംഗത്തെ യാഥാസ്ഥിതിക ത്വത്തെ തകിടം മറിക്കുക തന്നെയായിരുന്നു. അദ്ദേഹം അടിമകളെ സ്വത ന്ത്രരാക്കി. എന്താണോ മഹാത്മാഗാന്ധി സാമൂഹികരംഗത്തു ചെയ്തത്, അതു തന്നെയാണ് ഗുരുദേവൻ ആധ്യാത്മികരംഗത്തു കൂടി ചെയ്തത്.

ഗുരുദേവന്റെ ഈ സാംസ്കാരിക വിപ്ലവത്തെയാണ് ഈ ലഘുചരിത്ര ത്തിൽ പ്രധാനമായും പ്രതിപാദിക്കുന്നത്. അദ്ദേഹം ശ്രീ അരവിന്ദനെയും സ്വാമി വിവേകാനന്ദനെയും പോലെ ഉന്നതനായ ഒരു വാഗ്മിയും എഴുത്തു കാരനുമായിരുന്നു. അതും മൂന്നു ഭാഷകളിൽ: സംസ്കൃതം, തമിഴ്, മലയാളം.

എന്നിരുന്നാലും ഗുരുദേവന്റെ സന്ദേശം വളരെ ലളിതമാണ്.

വിദ്യകൊണ്ട് പ്രബുദ്ധരാവുക.
സംഘടനകൊണ്ട് ശക്തരാവുക.
പ്രയത്നം കൊണ്ട് സമ്പന്നരാവുക.

ഗുരുദേവന്റെ വചനങ്ങളോട് വളരെയേറെ പ്രതിപത്തിയുള്ളവരായിരുന്നു ഭാരതനവോത്ഥാനത്തിലെ അതികായന്മാർ. ശിവഗിരിയിൽ വന്നിട്ട് രബീന്ദ്ര നാഥ് ററഗോർ ഇങ്ങനെയെഴുതി: "ഞാൻ ലോകത്തിന്റെ പലഭാഗത്തും പോയി ട്ടുണ്ട്. ഈ യാത്രകൾക്കിടയിൽ പല മഹർഷിമാരെയും മഹാത്മാക്കളെയും കാണാനുള്ള ഭാഗ്യമുണ്ടായിട്ടുണ്ട്. പക്ഷേ സത്യം പറയുകയാണെങ്കിൽ ഞാനി തുവരെ കേരളത്തിന്റെ ശ്രീനാരായണഗുരുവിനെക്കാൾ ആധ്യാത്മികരംഗത്ത് മുമ്പിൽ നിൽക്കുന്ന-അല്ല, അദ്ദേഹത്തിനു തുല്യനായ -ഒരാളെപ്പോലും കണ്ടി ട്ടില്ല. ഒരിക്കലും എനിക്ക് മറക്കാൻ കഴിയാത്തതാണ് ദൈവികമായ തേജ സ്സുള്ള ആ മുഖവും അനന്തതയിലേക്ക് നീളുന്ന ആ യോഗിവര്യന്റെ കണ്ണു കളും."

ഇതുപോലെ മഹാത്മാഗാന്ധിയും ശിവഗിരിയിൽ വന്നു ഗുരുദേവനെ ക്കണ്ടു. വൈക്കം സത്യാഗ്രഹത്തെപ്പറ്റിയുള്ള മഹാത്മാവിന്റെ അന്നത്തെ നില പാടിനെപ്പറ്റി ഗുരുദേവന് ചിലപ്പോൾ കുറച്ചു കുണ്ഠിതമുണ്ടായിരുന്നിരിക്കാം. കാരണം ഗാന്ധിജി അത്ര സുദൃഢമല്ലാത്ത ഒരഭിപ്രായമാണ് പറഞ്ഞിരുന്നത്. പിന്നെ ഗുരുദേവനെക്കണ്ടപ്പോൾ ഗാന്ധിജി ചോദിച്ചതിതാണ്: "ഗുരു ഇംഗ്ലീഷ് സംസാരിക്കുമോ?"; അതിന് ഗുരുദേവന്റെ സ്വതസ്സിദ്ധമായ നർമബോധത്തോ ടെയുള്ള മറുപടി ഇതായിരുന്നു: "ഇല്ല, മഹാത്മാവിന് സംസ്കൃതം അറി യാമോ?" മഹാത്മാവിന് സംസ്കൃതം അറിയില്ലായിരുന്നു.

എന്നിരുന്നാലും ഗാന്ധിജിയുടെ കാഴ്ചപ്പാടിൽ വലിയമാറ്റം വരുത്താൻ ഈ സന്ദർശനം സഹായിച്ചതായിക്കരുതാം. ജാതിസ്പർധ മാറ്റുന്നതിനായി പിൽക്കാലത്ത് ഗാന്ധിജി ചെയ്ത ഭഗീരഥപ്രയത്നങ്ങൾക്ക് ഇതും ഒരു പ്രചോ

74-2003 50

ദനമായിരുന്നിരിക്കണം. ശിവഗിരിയിൽ താണജാതിക്കാരെ പൂജാരിമാരാക്കാൻ പഠിപ്പിക്കുന്നത് കണ്ട് ഗാന്ധിജി സന്തോഷിച്ചു.

ഗാന്ധിജി ശിവഗിരിയിലെ സന്ദർശക പുസ്തകത്തിലെഴുതിയതിതാണ്: "എന്റെ ജീവിതത്തിലെ ഏറ്റവും വലിയ ഒരു ഭാഗ്യമായി ഞാൻ കണക്കാക്കുന്നുണ്ട് സുന്ദരമായ തിരുവിതാംകൂർ രാജ്യത്ത് വന്നതും പരമപൂജ്യനായ ശ്രീനാരായണഗുരുസ്വാമി തൃപ്പാദങ്ങളെ കണ്ടതും."

എന്തുകൊണ്ടാണെന്നറിയില്ല, ഗുരുദേവൻ എന്നുള്ള അത്ഭുത പ്രതിഭാസത്തിന് കേരളത്തിനു പുറത്ത് അർഹിക്കുന്ന പ്രചാരം കിട്ടിയിട്ടില്ല. ഭാവിയിൽ പൊതുജനങ്ങൾക്ക് ഈ മഹാനുഭാവന്റെ ജീവിതവീക്ഷണത്തെപ്പറ്റി കൂടുതൽ അറിവു കിട്ടുമെന്ന് പ്രതീക്ഷിക്കാം. കാരണം ബുദ്ധനെയും ആദിശങ്കരനെയും പോലെതന്നെ ഭാരതത്തിന്റെ ഏറ്റവും മികച്ച മഹത്പ്രതിഭകളിലൊന്നായിരുന്നു അദ്ദേഹം.

## ചരിത്രം, ജാതി, ജനങ്ങൾ കേരളത്തിൽ

ഭാരതത്തിന്റെ മറ്റേതൊരു ഭാഗത്തിൽനിന്നും വിഭിന്നമായി നിൽക്കുന്ന സ്ഥലമാണ് കേരളം. പരശുരാമൻ മഴുവെറിഞ്ഞ് കടലിനെ മാറ്റി അങ്ങനെ കിട്ടിയ രാജ്യമാണ് ഇത് എന്നുള്ള ഐതിഹ്യത്തിന് ഭൂമിശാസ്ത്രപരമായ തെളിവുകളുള്ളത് ശ്രദ്ധേയമാണ്. കടലിനടിയുലുണ്ടായ ഒരു ഭൂമികുലുക്കം മൂലം പൊങ്ങി വന്നതാകാം കേരളഭൂമി. ആനമുടി മുതലായ പ്രദേശങ്ങളിൽ കടലിന്റെ ഏറ്റവും അടിയിൽ കഴിയുന്ന കക്കകളുടെയും മറ്റും ഫോസിലുകൾ കണ്ടുകിട്ടിയിട്ടുണ്ട്. കേരളത്തിൽ ഭൂമികുലുക്കങ്ങൾ വിരളമാണെങ്കിലും വരാറുണ്ട്. ഏകദേശം 500 വർഷംമുമ്പ്, ഇങ്ങനെ ഒരു ഭൂമികുലുക്കം കാരണം പെരിയാറിന്റെ ഗതിമാറുകയും കൊടുങ്ങല്ലൂർ അഥവാ മുസിരിസ് എന്ന വലിയ തുറമുഖം നാമാവശേഷമാവുകയും കൊച്ചി ഒരു തുറമുഖം ആകുകയും ചെയ്തതാണല്ലോ.

ഒരു വശത്ത് കടൽ, മറുവശത്ത് ഉന്നതമായ സഹ്യാദ്രിശൃംഗങ്ങൾ. ഈ വന്മലകൾ കാരണം തമിഴ്നാട്ടിലോ ഡെക്കാൻ പീഠഭൂമിയിലോ നടന്ന വലിയ സംഭവങ്ങൾക്കൊന്നും കേരളത്തിൽ അത്ര പ്രസക്തിയുണ്ടായിരുന്നില്ല.

കടലിനോടായിരുന്നു കേരളത്തിനു പ്രതിപത്തി. റോമാക്കാരും അറബികളും മറ്റും പണ്ടുപണ്ടേ കേരളത്തിൽ വന്നിരുന്നു; അവർക്കുവേണ്ടിയിരുന്നതു 'കറുത്ത സ്വർണം' ആയ കുരുമുളകായിരുന്നു. അതുപോലെ കടൽവഴിയാണ് സെമിറ്റിക് മതങ്ങളുടെ വരവും: 72 CE റോമാക്കാരെ ഭയന്നോടിയ ജൂതന്മാർ വന്നെത്തി; 345 CE ൽ പേർഷ്യക്കാരെ ഭയന്നോടിയ സിറിയൻ കൃസ്ത്യാനികൾ ക്നാനായി തോമായുടെ നേതൃത്വത്തിൽ എത്തി; അറബികൾ ഏതാണ്ട് 700 CE ൽ ഇസ്ലാം കൊണ്ടുവന്നു.

ചെറിയ ജൂതസമുദായവും (ഇന്നത്തെ കൊച്ചിക്കുസമീപം), കുറേക്കൂടെ വലിയ ഒരു ക്രിസ്ത്യാനിസമൂഹവും മുസ്ലീം സമൂഹവും കേരളത്തിലുണ്ടാ

യിരുന്നതായി തെളിവുകളുണ്ട്. കേരളത്തിലെ ഹിന്ദുക്കൾ അവരോടു നന്നായി പെരുമാറിയിരുന്നുവെന്നും വേണം അനുമാനിക്കാൻ.

എന്നാൽ കേരളം ഒരുകാലത്ത് തികച്ചും ബൗദ്ധ–ജൈനമതങ്ങളുടെ കേന്ദ്രമായിരുന്നുവെന്നും ചരിത്രപരമായ തെളിവുകളുണ്ട്. നിലം ഉഴുമ്പോൾ പലപ്പോഴും കിട്ടുമായിരുന്ന 'കരുമാടിക്കുട്ടൻ' എന്ന് വിളിക്കപ്പെടുന്ന ബൗദ്ധ വിഗ്രഹങ്ങൾ തന്നെ ഇതിനു തെളിവാണ്. ബുദ്ധമതവും ജൈനമതവും (ഇതിന്റെ ആസ്ഥാനം ഇന്നത്തെ കർണാടകത്തിനോടടുത്ത സ്ഥലങ്ങളിലായിരുന്നു) ഏകദേശം 500 CE- യ്ക്ക് മുമ്പ് കേരളത്തിൽ ശക്തമായിരുന്നുവെന്നുള്ളതിന് സംശയമൊന്നുമില്ല.

ഉദാഹരണത്തിന്, കൊടുങ്ങല്ലൂർക്കാരനായിരുന്ന ബോധിധർമനെന്ന ബുദ്ധഭിക്ഷുവിനെത്തന്നെയെടുക്കാം. പിൽക്കാലത്ത് ജപ്പാനിലെ പ്രസിദ്ധമായ 'സെൻ' (Zen) പരമ്പരയുടെ സ്ഥാപകനായ ഇദ്ദേഹത്തെ 'ദറുമ' ("ധർമ" എന്ന വാക്കിന്റെ ഒരു വകഭേദം) എന്ന പേരിൽ ജപ്പാനിൽ ഇന്നും ബൗദ്ധർ ആരാധിക്കുന്നു. ഈ ബുദ്ധഭിക്ഷു കളരിപ്പയറ്റിന്റെയും ആയുർവേദത്തിന്റെയും മർമവിദ്യയുടെയും ഓലഗ്രന്ഥങ്ങളുമായി ചൈനയിലെ ഷാവൊലിൻ എന്ന ബുദ്ധവിഹാരത്തിൽ ചെന്നതായി ചൈനീസ് ഗ്രന്ഥങ്ങളിൽ പറയുന്നുണ്ട്. സെൻ ബുദ്ധമതത്തിലെ ഒരു പ്രധാന കടങ്കഥയായ "എന്തുകൊണ്ടാണ് ബോധിധർമൻ കിഴക്കോട്ടു പോയത്?" എന്നുള്ള Koan ഇദ്ദേഹത്തിന്റെ പ്രശസ്തി നിലനിറുത്തുന്നു. ബോധിധർമന്റെ ഓലഗ്രന്ഥങ്ങളിൽനിന്നാണ് പിൽക്കാലത്ത് കിഴക്കൻ ഏഷ്യയിലെ സകല പയറ്റുമുറകളും (കരാറ്റെ, ജൂജിറ്റ്സു, തയ്ക്വാൻഡോ എന്നിവ) ചീനവൈദ്യമായ അക്യുപങ്ചറും അക്യുപ്രഷറും (മർമചികിത്സ) ഉത്ഭവിച്ചതെന്നു വിശ്വസിക്കപ്പെടുന്നു.

ശബരിമലയും കൊടുങ്ങല്ലൂരിലെ ഭഗവതിക്ഷേത്രവും ഒരുകാലത്ത് ബൗദ്ധമതകേന്ദ്രങ്ങളായിരുന്നുവെന്നു വിശ്വസിക്കപ്പെടുന്നു. പ്രശസ്ത ചീന സന്ദർശകനായ ഹ്സ്യുവൻ ത്സാങ് ശബരിമലയെപ്പറ്റി പറയുന്നത് അത് ഒരു സംയുക്ത ശൈവ–ബൗദ്ധ ആരാധനാകേന്ദ്രം ആയിരുന്നുവെന്നാണ്. ശിവഭക്തന്മാർ ശിവനേയും ബൗദ്ധന്മാർ 'അവലോകിതേശ്വര പത്മപാണി' എന്ന ബോധിസത്വനെയുമാണ് അവിടെ ധ്യാനിച്ചിരുന്നതത്രേ!

പക്ഷേ ബുദ്ധമതവും ജൈനമതവും കേരളത്തിൽ ക്ഷയിച്ചുപോയി. ചരിത്രകാരന്മാരുടെ അഭിപ്രായം ഏതാണ്ട് 600 CE –ൽ സംസ്കൃതം സംസാരിക്കുന്ന ഹിന്ദുബ്രാഹ്മണന്മാർ കേരളത്തിൽ വന്ന് മേൽക്കോയ്മ സ്ഥാപിച്ചുവെന്നാണ്. നമ്പൂതിരി എന്ന വാക്കിനുതന്നെ അർഥം നമ്പു+തേരോ എന്നാണത്രേ. നമ്പു എന്നു വച്ചാൽ തമിഴിൽ 'പുതിയത്' എന്നർഥം, 'തേരോ' എന്നാൽ ബുദ്ധമതപണ്ഡിതനും സന്യാസിയും.

ഹിന്ദു പുനഃസ്ഥാപനത്തിന് കൂട്ടുനിന്ന ബൗദ്ധന്മാരെ 'ഉയർന്ന ശൂദ്രരാക്കി' എന്നും മറ്റുള്ളവരെ താഴ്ത്തിക്കെട്ടി 'താഴ്ന്ന ശൂദ്രരാക്കി' എന്നും വിശ്വസിക്കുന്നു. കേരളത്തിൽ ക്ഷത്രിയരും വൈശ്യരും ഇല്ലെന്നുതന്നെ പറ

യാം. നമ്പൂതിരി ബ്രാഹ്മണരും പിന്നെ ശൂദ്രരും ജാതിവ്യവസ്ഥയ്ക്ക് തന്നെ പുറത്തുനിൽക്കുന്നവരും ആണ് കേരളത്തിലെ ഹിന്ദുക്കൾ.

മഹാബലിയുടെ കഥയിലും ഈ മാറ്റത്തിന്റെ ലാഞ്ഛനയുണ്ട്. "മാവേലി നാടു വാണീടും കാലം മാനുഷരെല്ലാരുമൊന്നുപോലെ" ആയിരുന്നുവല്ലോ. ബ്രാഹ്മണനായ വാമനൻ 'അസുരനായ' മഹാബലിയെ തോൽപ്പിച്ചുവെന്നത് ബ്രാഹ്മണൻ ബൗദ്ധരെ കീഴടക്കിയതിന്റെ കഥയല്ലേ പറയുന്നത്? ബൗദ്ധനായതുകൊണ്ടല്ലേ മഹാബലി 'അസുരനാ'യിത്തീർന്നത്?

അങ്ങനെ ബഹുജനങ്ങൾ അല്ലെങ്കിൽ കർഷകർ "താഴ്ന്ന ശൂദ്രരായി" ത്തീർന്നു. കാലക്രമേണ ഇവർ തെക്കൻ കേരളത്തിലും തെക്കൻ തമിഴ്നാട്ടിലുമുള്ള ഈഴവരും നാടാന്മാരുമായി, വടക്കൻ കേരളത്തിലെ തീയ്യന്മാരും, തെക്കൻ കർണാടകത്തിലെ ബില്ലവരും. അന്നുമിന്നും കേരളത്തിലെ ഹിന്ദു സമൂഹത്തിലെ ഭൂരിപക്ഷവും ഇവരാണ്, ധാരാളം പേർ ക്രിസ്തുമതത്തിൽ ചേർന്നെങ്കിലും.

ശ്രീനാരായണഗുരുദേവൻ ഒരു ഈഴവകുടുംബത്തിലാണ് ജനിച്ചത്. അതുകാരണം ഈഴവരുടെ സാമ്പത്തികവും സാമുദായികവുമായ നില അദ്ദേഹത്തിന്റെ കഥയിൽ പ്രധാനമാണ്. അദ്ദേഹത്തിന്റെ സന്ദേശം വിശ്വവ്യാപകമായിരുന്നുവെങ്കിലും നിർഭാഗ്യവശാൽ അദ്ദേഹത്തെ ഒരു 'ഈഴവഗുരു'വായിക്കാണാൻ ചിലർ മുൻകൈ എടുക്കുന്നുണ്ട്. ഗുരുദേവൻ തന്നെ ഒരിക്കൽ 'ഈഴവശിവനെ' പറ്റി പറയുകയുണ്ടായി. ലോകം നിറഞ്ഞുനിൽക്കുന്ന സ്രഷ്ടാവിനെ വെറും 'ഈഴവശിവൻ' ആക്കാൻപറ്റുമോ? അതുപോലെ നിരർഥകമാണ് ഗുരുദേവനെ 'ഈഴവഗുരു' ആക്കി സ്ഥാപിക്കുന്നതും.

കേരളത്തിൽ ഒരുകാലത്ത് വലിയ യോദ്ധാക്കളുണ്ടായിരുന്നു. വടക്കൻ പാട്ടുകളിൽനിന്ന് പരിചിതരായ കളരിപ്പയറ്റ് വിദഗ്ധർ, ഉദാഹരണത്തിന് ആരോമൽ ചേകവർ, ഉണ്ണിയാർച്ച, തുടങ്ങിവർ. അവരിലധികം തീയ്യന്മാരായിരുന്നു; അതേപോലെ സാമൂതിരിയെ വിറപ്പിച്ച ചാവേർപടക്കാരും തീയ്യരായിരുന്നു.

മാർത്താണ്ഡവർമയുടെ നേതൃത്വത്തിൽ തിരുവിതാംകൂർ ഒരു ശക്തിയായി മാറി. അദ്ദേഹം 1741 CE ൽ കുളച്ചൽവച്ച് ഡച്ചുകാരെ നാമാവശേഷരാക്കിയത് കേരളചരിത്രത്തിൽ ഇന്നും സ്വർണലിപികളിൽ എഴുതേണ്ട ഒരധ്യായമാണ്.

പക്ഷേ മറ്റുള്ള വെള്ളക്കാർ തോറ്റില്ല. പറങ്കികളും, പരന്ത്രീസുകാരും ബ്രിട്ടീഷുകാരുമെല്ലാം പിന്നീട് കേരളത്തിൽ ശക്തിപ്രാപിച്ചു. പ്രത്യേകിച്ചും പരന്ത്രീസുകാർ കയ്യിൽ കിട്ടിയവരെയെല്ലാം അവരുടെ കത്തോലിക്കാ മതത്തിലേക്കു മാറ്റിയെടുക്കുവാൻ ശ്രദ്ധ ചെലുത്തിയിരുന്നു. ഇൻക്വിസിഷന്റെ കാലമായതിനാൽ അവർ ധാരാളം ബലവും പ്രയോഗിച്ചിരുന്നു.

മൈസൂറിലെ ടിപ്പു സുൽത്താന്റെ കേരളത്തിലേക്കുള്ള പടയോട്ടം അധികം താമസിയാതെയുണ്ടായി. അതിന്റെകൂടെ ഉണ്ടായ മതപരിവർത്തനങ്ങൾ കാരണം ഇന്നത്തെ മലബാർ മേഖലകളിൽ ധാരാളം പേർ മുസ്ലീമുകളുമായി.

ടിപ്പുവിന്റെ പരാജയത്തിനുശേഷം മലബാർ ബ്രിട്ടീഷുകാരുടെ കയ്യിലായി. പ്രത്യക്ഷമായി അവരുടെ കയ്യിലല്ലെങ്കിലും തിരുവിതാംകൂറും കൊച്ചിയും അവരുടെ പരോക്ഷഭരണത്തിന്നിടമായി. 1819 CE ൽ തിരുവിതാംകൂറിലെ ബ്രിട്ടീഷ് ഉപദേശകൻ കേണൽ മൺറോ എന്നയാൾ അന്നത്തെ നാടുവാഴിയെക്കൊണ്ട് 10,000 രൂപ കോട്ടയത്തെ വലിയ പള്ളി കെട്ടാൻ കൊടുപ്പിച്ചു. ഇന്നത്തെ നിലയ്ക്കു ഏകദേശം 1,000 കോടിയോളം വരുന്ന ഈ സംഖ്യ ഉപയോഗിച്ച് ക്രിസ്തുമതത്തിലേക്കു ചേർന്നവർക്ക് വിദ്യാഭ്യാസം കൊടുക്കാനുള്ള ഏർപ്പാടുകളും വന്നു. അങ്ങനെ ധാരാളം 'താഴ്ന്ന ജാതിക്കാരായ' ഹിന്ദുക്കൾ ക്രിസ്തുമതത്തിലേക്കു ചേർന്നു.

ഇങ്ങനെയുള്ള ഒരു സമൂഹത്തിൽ ആയിരുന്നു ശ്രീനാരായണഗുരുദേവന്റെ ജനനം. തന്നേപ്പോലെയുള്ള സാധാരണക്കാരായ ഹിന്ദുക്കൾക്ക് നിൽക്കക്കള്ളിയില്ലാത്ത ജോലിസംബന്ധമായ പീഡനം. അതേസമയം മതം മാറിയാൽ പല ആനുകൂല്യങ്ങളും ലഭിക്കുകയും ചെയ്യും. അന്നത്തെ സാമൂഹ്യവ്യവസ്ഥിതിയുടെ ഒരു ലഘുചിത്രം ലേഖനത്തിൽ ആദ്യം തന്നെ നൽകിയിരിക്കുന്നു.

സാധാരണക്കാരനായ ഈഴവന്റെ സ്ഥിതി മോശമായിരുന്നു; എങ്കിലും താരതമ്യേന ഭേദമായിരുന്നു. അവരുടെയിടയിൽ ജന്മികളും ഭൂവുടമകളുമായ പലരുമുണ്ടായിരുന്നു; അതേപോലെ സംസ്കൃതപണ്ഡിതരും ധാരാളം വൈദ്യന്മാരും.

ശരിക്കും മർദനമനുഭവിച്ചിരുന്ന പട്ടികജാതിക്കാർ, ഉദാഹരണത്തിന് പറയരും പുലയരും, കേരളത്തിലുണ്ടായിരുന്നു. കാർഷികതൊഴിലാളികളായിരുന്ന ഇവർക്ക് – ശരിക്കും പറഞ്ഞാൽ അടിമകളായിരുന്നു അവർ – പുലർച്ചെതൊട്ട് സന്ധ്യ വരെ മാടുപോലെ പണിയെടുക്കേണ്ടിയിരുന്നു. അതിനു പറയത്തക്ക വേതനമൊന്നുമില്ലതാനും – പണമല്ല, ചിലപ്പോൾ അരിയോ പച്ചക്കറിയോ മറ്റോ മേലാളരുടെ കാരുണ്യം കൊണ്ട് കിട്ടിയാലായി എന്നേയുള്ളൂ.

ഈഴവർക്കും താഴോട്ടുമുള്ള ജാതിക്കാർക്കും സർക്കാരുദ്യോഗം നിരോധിച്ചിരുന്നു. 'ശ്രീപത്മനാഭന്റെ' നാലുചക്രം അവർക്ക് വിലക്കിയിരുന്നു. വിദ്യാഭ്യാസവും അവർക്ക് പറഞ്ഞിട്ടുണ്ടായിരുന്നില്ല.

ഇവർക്കാർക്കും അമ്പലങ്ങളിൽ പ്രവേശനമുണ്ടായിരുന്നില്ല. എന്നു മാത്രമല്ല, അമ്പലത്തിന്റെ അടുത്തുള്ള വഴികളിൽക്കൂടി നടക്കാനുള്ള അനുവാദവുമില്ലായിരുന്നു. ഒരു പാവപ്പെട്ട ചങ്കരൻ മതം മാറി വർഗീസോ അലിയാരോ ആയാൽ അവന് ആ വഴി നടക്കാം! ഇത്രയും വിരോധാഭാസം നിറഞ്ഞതായിരുന്നു സമൂഹം. വൈക്കത്തെ പുരാതനമായ മഹാദേവ ക്ഷേത്രത്തിനു ചുറ്റുമുള്ള നടപ്പാതയിൽ നടക്കുവാനുള്ള അവകാശത്തിനു

വേണ്ടിയായിരുന്നു 1924 CE ൽ നടന്ന പ്രഖ്യാതമായ വൈക്കം സത്യാഗ്രഹം.

'താഴ്ന്ന ജാതിക്കാരു'ടെ ഇടയിൽ ധാരാളം ദുരാചാരങ്ങളുണ്ടായിരുന്നു. ബഹുഭാര്യാത്വം, ബഹുഭർത്തൃത്വം, തിരണ്ടുകല്യാണം, താലികെട്ട്, പുളികുടി മുതലായ അപരിഷ്കൃതങ്ങളായ ആചാരങ്ങൾക്കുവേണ്ടി അവർ പണം നശിപ്പിക്കുമായിരുന്നു. ഇതൊക്കെ വിദ്യാഭ്യാസമില്ലാത്തതിൽനിന്നു വന്നതുതന്നെയാണ്. അന്ധവിശ്വാസം വളർന്നിരുന്നു.

തിരിഞ്ഞുനോക്കുമ്പോൾ തോന്നുന്നത് ഏറ്റവും വലിയ പീഡനം അവർക്ക് ഹിന്ദുമതത്തിലെ പ്രധാന ദേവന്മാരെയും ദേവിമാരെയും ആരാധിക്കാനുള്ള അധികാരമില്ലായിരുന്നുവെന്നുള്ളതാണ്. അവർക്ക് ഈശ്വരവിശ്വാസം പോലും വിലക്കപ്പെട്ടിരുന്നു. അവർ വാസ്തുഹാരകളായതിൽ എന്തിനതിശയിക്കണം?

ഉപനിഷത്തുകളിലെ സാത്വികധർമം ദുഷിച്ച് താമസികശക്തികളാൽ കയ്യേറ്റപ്പെട്ടിരിക്കുകയായിരുന്നു. അടിമകളായ മനുഷ്യരെ സ്വതന്ത്രരാക്കുന്നതായിരുന്നു ഗുരുദേവന്റെ ജീവിതകർമം. വാസ്തവത്തിൽ സനാതനധർമം ദുഷിച്ച് ഇനിയൊരിക്കലും പുനരുദ്ധരിച്ച് മുൻപോട്ടു കൊണ്ടുപോകുവാൻ പറ്റാത്ത വിധത്തിലായിക്കഴിഞ്ഞു എന്നു വിചാരിച്ച് അതിനെ തള്ളിപ്പറയുകയും മതംമാറ്റം ഉപദേശിക്കുകയുമായിരുന്നു അന്ന് ഏറ്റവും എളുപ്പം.

പക്ഷേ, ഗുരുദേവൻ മനസ്സിലാക്കിയ ഒരു വലിയ സത്യമുണ്ട്. സാന്മാർഗികദർശനവും മനശ്ശക്തിയും കൊണ്ടുമാത്രം ഒരു ഗുരുവിന് സനാതനധർമത്തെ പുനരുദ്ധാരണം ചെയ്യാൻ പറ്റുമെന്നുള്ള കാര്യം. അതിവേഗം ആ രൂപാന്തരണം കേരളത്തിൽ വേരുറപ്പിച്ചു. ഇന്നു കേരളത്തിൽ വരുന്ന വിദേശീയർ അത്ഭുതപ്പെടുന്ന ഒരു കാര്യമുണ്ട്. ഭാരതത്തിൽ മറ്റെവിടെയുമില്ലാത്തതുപോലെയാണ് കേരളീയർ അവരോട് ഇടപഴകുന്നത് - തുല്യരോടെന്ന പോലെ. ബുദ്ധിപരമായ ഒരു സംവാദത്തിന് പറ്റിയ ആളുകളെപ്പോലെ. അല്ലാതെ മേലാളരോട് പെരുമാറുന്നതുപോലെയല്ല. ഒരു നൂറ് കൊല്ലം മുമ്പത്തെ സ്ഥിതിയുമായി എത്ര വ്യത്യാസം! കേരളീയർക്ക് ആത്മവിശ്വാസമുണ്ട്, അന്തസ്സുണ്ട്. ഇതാണ് ഗുരുദേവന്റെ നിശ്ശബ്ദവിപ്ലവത്തിന്റെ ഏറ്റവും വലിയ വിജയം.

ഗുരുദേവന്റെ ലഘുവും വിപ്ലവകരവുമായ സൂക്തം ഇതായിരുന്നു. ഒരു മനുഷ്യനായ നിങ്ങൾക്ക് നിങ്ങളുടെ സ്വന്തം പ്രയത്നം കാരണം മുന്നേറാൻ പറ്റും; ആരും നിങ്ങൾക്ക് ഔദാര്യമൊന്നും തരേണ്ട ആവശ്യമില്ല. അന്നും ഇന്നും ഭാരതത്തിലും പുറത്തും, ആണിനും പെണ്ണിനും, അധഃകൃതർക്കും ഉന്നതർക്കും എല്ലാവർക്കും മനസ്സിലാവുകയും പ്രാവർത്തികമാക്കുകയും ചെയ്യാൻ പറ്റുന്ന ഒരു തത്വം.

ഗുരുദേവന്റെ ഏറ്റവും പ്രസിദ്ധമായ സൂക്തമായിരുന്നു. "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന്" ശ്രീശങ്കരന്റെ അദ്വൈതത്തിലെ അതേ തത്വം. നമുക്കെല്ലാം ഒരേ ജാതി, അതായത് മനുഷ്യജാതി, ഒരേ മതം, അതായത് മനുഷ്യത്വം; ഒരു ദൈവം, അതായത് നമ്മെയെല്ലാം സൃഷ്ടിച്ചവനും

സൃഷ്ടിയിൽ നിന്ന് വേറിട്ടുനിൽക്കാത്തതുമായ ഭഗവാൻ. "മതമേതായാലും മനുഷ്യൻ നന്നായാൽ മതി" എന്നായിരുന്നു ഗുരുദേവന്റെ അഭിപ്രായം.

## ഗുരുവിന്റെ അവതാരം

നാണുവെന്നു വിളിക്കപ്പെട്ടിരുന്ന നാരായണൻ ജനിച്ചത്. ME 1032 -ാം ആണ്ട് ചിങ്ങമാസത്തിലെ ചതയം നക്ഷത്രത്തിലായിരുന്നു, ചൊവ്വാഴ്ച രാവിലെ 6.15 അതായത് ആഗസ്റ്റ് 26, 1855 CE. തിരുവനന്തപുരത്തിനടുത്തുള്ള ചെമ്പഴന്തിയിൽ ഒരു ഇടത്തരം ഈഴവകുടുംബത്തിലായിരുന്നു ജനനം. തറവാടിന്റെ പേര് വയൽവാരത്തുവീട്. അച്ഛൻ മാടനാശാൻ ഒരു കൃഷീവലനും അമ്മ കൊച്ചുപെണ്ണ് ഒരു വീട്ടമ്മയുമായിരുന്നു. അവർക്ക് വേറെ മൂന്ന് കുട്ടികളുമുണ്ടായിരുന്നു, പെൺകുട്ടികൾ. നാണുവിന്റെ അമ്മാവൻ കൃഷ്ണൻ വൈദ്യർ സാമാന്യം കേൾവികേട്ട ഒരു ഭിഷഗ്വരനായിരുന്നു.

നാണു ജനിച്ച മൂന്നുമുറിയുള്ള ചെറിയ വീട് ഇന്നൊരു പുണ്യസ്മാരകമായി സൂക്ഷിച്ചിരിക്കുകയാണ്. ഇന്നത്തെക്കണക്കിന് ചാണകം മെഴുകിയ തറയും മണ്ണുകൊണ്ടുള്ള ചുമരുകളും ഉള്ള ഓല മേഞ്ഞ ഒരു കുടിലാണെന്നു തോന്നാമെങ്കിലും അന്നത്തെ കാലത്ത് അത്ര മോശമല്ലാത്ത ഒരു ഭവനമായിരുന്നിരിക്കണം അത്. ഏബ്രഹാം ലിങ്കന്റെ തടികൊണ്ടുള്ള ചെറിയ കുടിലിനെപ്പോലെ.

ചെറുതായിരുന്നപ്പോൾ നാണുവിനെ പലരും 'നാണുഭക്ത'നെന്നു വിളിച്ചിരുന്നു. അത്രകണ്ട് ഈശ്വരസ്നേഹമുള്ള കുട്ടിയായിരുന്നു. എന്നും കുളിച്ച്, ഭസ്മം പൂശി, ക്ഷേത്രത്തിൽ പോകുന്ന പതിവുണ്ടായിരുന്നു. അതേപോലെതന്നെ അദ്ദേഹത്തിന് മറ്റുള്ളവരോടുള്ള അനുകമ്പയും ശ്രദ്ധേയമായിരുന്നു.

കുട്ടിയായിരുന്നപ്പോൾ ഭക്തിയോടൊപ്പം തന്നെ കുസൃതിയും അദ്ദേഹത്തിന് ഉണ്ടായിരുന്നു. പൂജയ്ക്കുവച്ച പഴവും പൊരിയുമൊക്കെ എടുത്തു ഭക്ഷിക്കുമായിരുന്നു. ഒരു കൊച്ചുകുട്ടിയായ തന്നോടു ദൈവം കോപിക്കുകയില്ല എന്നായിരുന്നു നാണുവിന്റെ യുക്തി.

ചെറുപ്പത്തിലെ യാത്രാശീലം തുടങ്ങി. പല സ്ഥലത്തുള്ള ബന്ധുക്കളെ സന്ദർശിക്കാനും, അവിടങ്ങളിൽ ഒന്നോ രണ്ടോ ദിവസം തങ്ങാനും നാണു ഉത്സാഹിച്ചിരുന്നു. ഭാവിയിലെ സന്യാസത്തിനുവേണ്ടി അറിയാതെയുള്ള ഒരു തയ്യാറെടുപ്പായിരുന്നോ അത് എന്നു തോന്നിപ്പോകും.

കുഞ്ഞിലേതന്നെ നാണു എല്ലാവരോടും ദയാശീലം കാണിക്കാൻ തുടങ്ങി. സമീപത്തുള്ള പാവപ്പെട്ട പുലയകുടുംബങ്ങളുമായി സമ്പർക്കം പുലർത്തിയതു വീട്ടുകാർക്ക് അത്ര പിടിച്ചില്ലെങ്കിലും നാണു അതു വകവച്ചില്ല. ഒരിക്കൽ ഒരു പുലയക്കുടിലിൽ അടുപ്പിൽവച്ച പാത്രത്തിൽനിന്ന് അരി തിളച്ചു പൊങ്ങാൻ തുടങ്ങുന്നതു കണ്ടു. നാണു അടുപ്പിൽനിന്നും ഉടനെ അത് ഇറക്കിവച്ചു. അതിനു ശകാരിച്ച അച്ഛനോട് നാണു പറഞ്ഞതിതാണ്. "ഞാനതിറക്കി വച്ചില്ലായിരുന്നെങ്കിൽ ആ പാവങ്ങൾ അന്നു പട്ടിണിയായി

പ്പോകുമായിരുന്നു." അതാണോ തീണ്ടലാണോ പ്രധാനമെന്നാണ് ആ പറച്ചിലിനുള്ളിലെ ചോദ്യം.

ഉയർന്ന ജാതിക്കാരെന്നു പറയുന്നവരെയും നാണു പ്രത്യേകിച്ച് വ്യത്യസ്തമായി കരുതിയില്ല. കുഞ്ഞിലേതന്നെ എല്ലാവരും തുല്യരാണെന്നും മനുഷ്യത്വം എല്ലാവർക്കും ഒരുപോലെയാണെന്നും നാണു വിശ്വസിച്ചിരുന്നു.

കുട്ടിയായിരുന്നപ്പോൾ ഒരിക്കൽ നാണുവിന് കലശലായ വസൂരി പിടിപ്പെട്ടു. ദീനമുള്ള 18 ദിവസവും അദ്ദേഹം നെടുങ്ങണ്ടയിലെ ഒരു ദേവീക്ഷേത്രത്തിൽ ഒറ്റയ്ക്കു കഴിഞ്ഞു. വിശക്കുമ്പോൾ ഭിക്ഷതേടിയും പ്രാർഥിച്ചും ശ്ലോകങ്ങൾ ഉരുവിട്ടും അവിടെത്തന്നെ വസിച്ചു. 19-ാം ദിവസം രോഗം ഭേദമായിട്ട് നാണുഭക്തൻ സ്വഗൃഹത്തിലേക്കു പോയി. അത്ഭുതസ്തബ്ധരായ മാതാപിതാക്കൾ നാണുവിനോടു ചോദിച്ചു ആരാണ് ചികിത്സിച്ചു സുഖമാക്കിയതെന്ന്. സംശയമില്ലാതെ നാണുഭക്തൻ പറഞ്ഞു: "ദേവി".

നാണു പഠിക്കാൻ മിടുക്കനായിരുന്നു. അഞ്ചാം വയസ്സിൽ അദ്ദേഹത്തെ എഴുത്തിനിരുത്തിയത് സ്ഥലം പാർവത്യാരായിരുന്നു. തിരുവിതാംകൂർ ചരിത്രത്തിലെ പ്രസിദ്ധരായ എട്ടുവീട്ടിൽപിള്ളമാരുടെ ഒരനന്തരഗാമിയുമായിരുന്നു അദ്ദേഹം. അമ്മാവന്റെ വശത്തുനിന്നും നാണു സംസ്കൃതം പഠിച്ചു. സ്വയം തമിഴ് പഠിച്ചു. തോൽക്കാപ്പിയം, ചിലപ്പതികാരം, മണിമേഖല, തിരുക്കുറൽ ഇത്യാദി പഠിച്ച് പഴയ തമിഴിൽ അദ്ദേഹം അപൂർവജ്ഞാനം നേടി.

അമ്മാവന്റെ നിർദ്ദേശമനുസരിച്ച് നാണുവിനെ ഒരു പ്രസിദ്ധ സംസ്കൃതപണ്ഡിതന്റെ അടുത്തേക്കയച്ചു. കായംകുളത്തിനടുത്തുള്ള പുതുപ്പള്ളിയിലെ രാമൻപിള്ള ആശാന്റെ ഗുരുകുലത്തിൽ നാണു ഇരുപതാം വയസ്സു മുതൽ മൂന്നുവർഷം വിദ്യ അഭ്യസിച്ചു. സമീപത്തെ ആഭിജാത്യമുള്ള ഒരു ഈഴവ തറവാട്ടിലാണ് അന്നു താമസിച്ചിരുന്നത്.

നാണു മിടുക്കനായ ഒരു ശിഷ്യനാണെന്നു ആശാന് ബോധ്യമായി. ഓരോ കുട്ടികളെയും അവരവരുടെ കഴിവനുസരിച്ചാണ് പഠിപ്പിച്ചിരുന്നത്. ആദ്യമേ രഘുവംശവും കുമാരസംഭവവുമാണ് നാണുവിനെ പഠിപ്പിക്കാനുദ്ദേശിച്ചിരുന്നതെങ്കിലും അദ്ദേഹത്തിന്റെ ബുദ്ധിപാടവം കണ്ട് ആശാൻ നാണുഭക്തനെ വ്യാകരണം, തർക്കശാസ്ത്രം, വേദാന്തം എന്നിവയെല്ലാം പഠിപ്പിച്ചു.

കുറേക്കാലത്തെ പഠനത്തിനുശേഷം നാണുഭക്തന് മനസ്സിലായി ഇനി തന്റെ യാത്ര തുടരണമെന്ന്. കഠിനമായ വയറുകടി ബാധിച്ചതോടുകൂടി അദ്ദേഹം ചെമ്പഴന്തിയിലേക്ക് തിരിച്ചു പോയി. അതിനുശേഷം ചുറ്റുമുള്ള അഞ്ചുതെങ്ങ്, കടയ്ക്കാവൂർ എന്നീയിടങ്ങളിലെ കുടിപ്പള്ളിക്കുടങ്ങളിൽ ആശാനായി ജോലിചെയ്തു. അങ്ങനെ അദ്ദേഹം "നാണുവാശാ"നായി. അദ്ദേഹത്തിന്റെ ആത്മീയചിന്ത ഈ സമയത്ത് വികസിച്ചു. ശ്രീസുബ്രഹ്മ

ണ്യനെയും പരമശിവനെയും പറ്റി സ്തോത്രങ്ങൾ രചിച്ചു. മാത്രമല്ല, ജയദേവന്റെ ഗീതഗോവിന്ദം നല്ലതുപോലെ പഠിക്കുകയും ചെയ്തു. സന്യാസത്തിനുള്ള തയ്യാറെടുപ്പുകളായിരുന്നിരിക്കണം ഇവയെല്ലാം.

നാണുവാശാന്റെ ആത്മീയചിന്തയെപ്പറ്റി മാതാപിതാക്കൾക്ക് അത്യധികം ആകാംക്ഷയുണ്ടായി. ഭക്തിമാർഗത്തിൽനിന്ന് അദ്ദേഹത്തെ പിൻതിരിപ്പിച്ച് ഒരു ഗൃഹസ്ഥനാക്കണമെന്ന് അവർക്ക് തോന്നി. അങ്ങനെ അദ്ദേഹത്തിന്റെ ഒരടുത്ത ബന്ധുവിനുതന്നെ വിവാഹമാലോചിച്ചു. അന്നത്തെ പതിവനുസരിച്ച് നാണുവാശാന്റെ സമ്മതമൊന്നും ചോദിച്ചില്ല. കാരണം വധു അദ്ദേഹത്തിനു വളരെ പരിചയമുള്ളവൾ തന്നെ ആയിരുന്നു. സഹോദരിമാർ വധുവിന് വിവാഹവസ്ത്രങ്ങൾ കൊടുത്ത് വിളിച്ച് വീട്ടിൽക്കൊണ്ടുവന്നു. അതായിരുന്നു നാട്ടുനടപ്പ്. അതോടെ നാണുവാശാന്റെ വിവാഹം കഴിഞ്ഞു.

എന്നാൽ ഇതുകൊണ്ടൊന്നും ബ്രഹ്മചര്യത്തിൽനിന്നും സന്യാസത്തിൽനിന്നും നാണുവാശാനെ പിന്തിരിപ്പിക്കാൻ പറ്റിയില്ല. ഭാര്യാഭർത്താക്കന്മാരായി കഴിയാതെ ആ ബന്ധം ക്രമേണ ഇല്ലാതായി. നാണുവാശാൻ ഭാര്യയോടു പറഞ്ഞത് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"ലോകത്തിൽ ഓരോരുത്തരും ഓരോ കാര്യസാധ്യത്തിനായി ജനിക്കുന്നവരാണ്. എനിക്കും നിങ്ങൾക്കും ഓരോ പ്രത്യേകകാര്യം സാധിക്കേണ്ടതായി ഉണ്ടായിരിക്കും. നിങ്ങൾ നിങ്ങളുടെ കാര്യം നോക്കുക. ഞാൻ എന്റെ കാര്യം നോക്കട്ടെ."

അങ്ങനെ ബുദ്ധഭഗവാനെപ്പോലെ വിവാഹം കൊണ്ടൊന്നും പരിത്യാഗത്തിൽനിന്ന് അദ്ദേഹത്തെ വ്യതിചലിപ്പിക്കാൻ കഴിഞ്ഞില്ല; വാസ്തവത്തിൽ അതുകൊണ്ട് സന്യാസം വേഗം സ്വീകരിച്ചുവെന്നേയുള്ളൂ. ഇരുപത്തിയാറാം വയസ്സിൽ അദ്ദേഹം തന്റെ ജന്മഗൃഹത്തോട് എന്നെന്നേക്കുമായി വിട പറഞ്ഞു, സന്യാസത്തിലേക്കു കടന്നു.

കുറച്ചുനാൾ അദ്ദേഹം പഴയ സഹപാഠിയായിരുന്ന പെരുനെല്ലിൽ കൃഷ്ണൻ വൈദ്യരുടെ വീട്ടിൽ തങ്ങി. ഭാവിയിൽ പ്രിയസുഹൃത്താകാൻ പോകുന്ന ഒരാളെ അവിടെവച്ചു കണ്ടുമുട്ടി. കുഞ്ഞൻപിള്ള എന്ന യോഗിയെ. പിൽക്കാലത്തു 'ചട്ടമ്പിസ്വാമികൾ' എന്ന പേരിൽ പ്രസിദ്ധനായി ഇദ്ദേഹം. നാണുവാശാനും കുഞ്ഞൻപിള്ളയ്ക്കും അന്യോന്യം മതിപ്പുതോന്നി. മാത്രമല്ല അവർക്ക് രണ്ടുപേർക്കും താൽപ്പര്യമുള്ള വിഷയങ്ങളുമുണ്ടായിരുന്നു. വേദാന്തം, ശൈവസിദ്ധാന്തം, തമിഴ് പൗരാണികസാഹിത്യം. നാണുവാശാന് കുഞ്ഞൻപിള്ളയുടെ ഗുരുവും ഹഠയോഗവിദഗ്ധനും സുബ്രഹ്മണ്യഭക്തനുമായ തൈയ്ക്കാട്ട് അയ്യാവിനെ ഇതുവഴി പരിചയപ്പെടാനും കഴിഞ്ഞു.

ഭാവിയിലുള്ള തന്റെ രാജയോഗസാധനയ്ക്കു പ്രാരംഭമെന്ന നിലയ്ക്കു നാണുവാശാൻ ഹഠയോഗം പഠിച്ചു. അതിനുശേഷം തെക്കൻ തിരുവിതാംകൂറിൽ - എന്നല്ല തെക്കൻ ഭാരതത്തിൽത്തന്നെ -പലയിടത്തും യാത്ര ചെയ്തു. എണ്ണമറ്റ മറ്റു പുണ്യാത്മാക്കൾ ചെയ്തതുപോലെ സത്യം കണ്ടു

പിടിക്കാൻ അദ്ദേഹം കഠിനതപസ്സിരുന്നു. രാത്രികൾ നക്ഷത്രങ്ങളുടെകീഴിൽ അദ്ദേഹം ഉറങ്ങി.

എന്നാൽ തന്റെ തപസ്സിനിടയിൽ ജനങ്ങളിൽ നിന്ന് മാറിനിൽക്കാൻ അദ്ദേഹം വെമ്പിയില്ല. മുക്കുവന്റെ കുടിലിലോ അധഃകൃതന്റെ മാടത്തിലോ മുസ്ലീമിന്റെയോ ക്രിസ്ത്യാനിയുടെയോ വീട്ടിലോ പോകാനോ അവരുടെ ഭിക്ഷ വാങ്ങാനോ, അദ്ദേഹം മടികാട്ടിയില്ല. ഇസ്ലാമിലെ സൂഫി പരമ്പരയും മനുഷ്യർ തമ്മിലുള്ള സാഹോദര്യത്തിന്റെ കൽപ്പനകളും അദ്ദേഹം ഇഷ്ട പ്പെട്ടു. അതുപോലെതന്നെ ക്രിസ്തുമതത്തിലെ കനിവും സേവനതൽപ്പരത യും. അദ്ദേഹം ലോകത്തെ തന്റെ വീടായി കണ്ടു. വസുധൈവ കുടുംബകം.

ഈ സമയത്താണ് 'നാണുവാശാൻ' 'നാണുസ്വാമി'യായി പരിണമിച്ച ത്. അദ്ദേഹത്തിനെ കാണാൻ വന്നിരുന്ന സാധുക്കൾ അദ്ദേഹത്തിന്റെ ദൈവി കചൈതന്യം കണ്ട് വിസ്മയിച്ചിരുന്നു. മാത്രമല്ല അദ്ദേഹത്തിന് പരമ്പരാഗത മായും സ്വപഠനംകൊണ്ടും നല്ല ആയുർവേദവിജ്ഞാനവുമുണ്ടായിരുന്നു. അതുകൊണ്ട് തന്നാലാവുന്ന ചികിത്സയൊക്കെ അദ്ദേഹം കൽപ്പിക്കുമായി രുന്നു. സ്വാഭാവികമായി നാണുസ്വാമിയുടെ ദിവ്യാത്ഭുതങ്ങളെപ്പറ്റിയുള്ള കഥ കൾ പരന്നു. വാസ്തവത്തിൽ സ്വാമിയുടെ സഹാനുഭൂതിയോടെയുള്ള പെരു മാറ്റത്തിൽ നിന്നുതന്നെയാണ് ഈ അത്ഭുതങ്ങളൊക്കെ ഉണ്ടായത്.

കന്യാകുമാരി ജില്ലയിലെ മരുത്വാമല എന്ന കുന്നിനുമുകളിലെ ഒരു ഗുഹയിൽ നാണുസ്വാമി കുറേക്കാലം കഴിഞ്ഞുകൂടി പ്രകൃതിസൗന്ദര്യം കൊണ്ടനുഗൃഹീതമായ ഒരു സ്ഥലമാണത്. അനന്തമായ ചക്രവാളസീമകൾ കാണാം. വിദൂരതയിൽ സമുദ്രവും. അദ്ദേഹം അധികസമയവും ഗുഹയ്ക്കു ള്ളിൽ യോഗാസനത്തിൽ ധ്യാനനിരതനായി ഇരുന്നു. ദാഹിക്കുമ്പോൾ അടു ത്തുള്ള ശുദ്ധമായ അരുവിയിൽ നിന്ന് വെള്ളം കുടിക്കും. ആയുർവേദവി ജ്ഞാനം കാരണം അവിടത്തെ ചെടികളെപ്പറ്റി അറിയാമായിരുന്നു. കാട്ടു ക്കൊടി എന്ന ചെടിയുടെ ഇലകൾ എടുത്തു പിഴിഞ്ഞു വെയിലത്തു വച്ചിരു ന്നാൽ അപ്പം പോലെയാകും, പോഷകഗുണവുമുണ്ട്, സ്വാദും മോശമില്ല. പിന്നെ ചില കിഴങ്ങുവർഗങ്ങളും കിട്ടുമായിരുന്നു.

ഇങ്ങനെ ഏതാനും നാൾ കഠിനതപസ്സും സാധനയും ധ്യാനവും കഴി ഞ്ഞപ്പോൾ ശ്രീബുദ്ധനെപ്പോലെ നാണുസ്വാമിയും പ്രബുദ്ധനായി; അദ്ദേഹം ഒരു ജീവന്മുക്തയോഗിയായി. പിന്നീട് തന്റെ പ്രധാനകൃതിയായ 'ആത്മോപ ദേശശതക'ത്തിൽ വിവരിച്ചതുപോലെ ആത്മജ്ഞാനവും ബ്രഹ്മജ്ഞാനവും ലഭിച്ചു. തന്റെ ധ്യാനംവഴി മായ എന്ന മൂടുപടത്തിനെ മറികടന്ന് യഥാർഥ സത്യം എന്താണെന്നു അദ്ദേഹം കണ്ടെത്തി.

ഇതോടെ അദ്ദേഹം 'നാണുസ്വാമി' അല്ല, 'ശ്രീനാരായണ ഗുരുസ്വാമി' ആയിത്തീർന്നു. ഇനിയിപ്പോൾ തന്റെ തത്വങ്ങളും ലഭിച്ച ഉൾക്കാഴ്ചയും തന്നി ലുണ്ടായ പ്രബുദ്ധതയുടെ വെളിച്ചവും സാധാരണ ജനങ്ങളുടെ ഇടയിൽ പ്രച രിപ്പിക്കേണ്ട കാലമായി എന്നും മനസ്സിലായി. ഇനി കർമയോഗിയായിത്തന്നെ സ്വാമിക്ക് മുമ്പോട്ടു പോകേണ്ടിവരും എന്നും ഉറപ്പായി. മുപ്പത്തിയൊന്നാം

വയസ്സിൽ അങ്ങനെ ജീവന്മുക്തതേജസ്സായ അദ്ദേഹം മരുത്വാമലയിൽ നിന്ന് താഴ്‌വാരത്തേക്ക് ഇറങ്ങിവന്നു.

അങ്ങനെ വർഷങ്ങളോളം, സത്യം പറഞ്ഞാൽ സ്വജീവിതകാലം മുഴുവൻ, അദ്ദേഹം എന്തിനാണോ തയ്യാറായിക്കൊണ്ടിരുന്നത് ആ സമയം വന്നെത്തി. അദ്വൈതത്തിന്റെ വെളിച്ചത്താൽ സനാതനധർമത്തെ മറച്ചിരുന്ന ഇരുട്ടിനെ തുടച്ചുമാറ്റാൻ ശ്രീനാരായണഗുരുസ്വാമികൾ സന്നദ്ധനായി.

## അരുവിപ്പുറത്തെ പ്രതിഷ്ഠ

സ്വാമി വിവേകാനന്ദൻ ഒരിക്കൽ പറഞ്ഞതാണ്: "അദ്വൈതത്തിന്റെ സത്യവും ശുദ്ധിയും നാം പ്രായോഗിക ജീവിതത്തിൽ തന്നെ കൊണ്ടുവരണം. ശ്രീശങ്കരൻ അദ്വൈതത്തിനെ കാട്ടിലും മലയിലും മാത്രമേ കണ്ടുള്ളൂ. പക്ഷേ ഇതിനെ അവിടങ്ങളിൽനിന്ന് കൊണ്ടുവന്ന് സാധാരണ ജനങ്ങളുടെയും ജനസമൂഹത്തിന്റെയും മുമ്പിൽ അതിനെ പടുത്തുയർത്തുകയാണ് എന്റെ ലക്ഷ്യം."

ഇതുതന്നെയാണ് ശ്രീനാരായണ ഗുരുസ്വാമി ചെയ്തത്. സാധാരണക്കാർക്ക് ദുരൂഹമായ തത്വശാസ്ത്രം കൊണ്ടുമാത്രം തൃപ്തിപ്പെടാതെ അദ്ദേഹം തന്റെ ജ്ഞാനത്തിനെ കർമത്തിലേക്കു കൊണ്ടുവന്നു.

ഗുരുദേവൻ ഇതുചെയ്തത് പ്രശസ്തവും ശ്രദ്ധേയവുമായ ഒരു പ്രവൃത്തിയിലൂടെയായിരുന്നു. ശരിക്കും ദൈവകല്പിതമായ ഒരു കലാപം എന്നുതന്നെ പറയാം. അല്പം ഫലിതത്തോടെ, ആരെയും വെറുപ്പിക്കാതെ, വലിയ കോലാഹലങ്ങളൊന്നുമില്ലാതെ അദ്ദേഹം യാഥാസ്ഥിതികത്വത്തിനെയും സനാതനധർമത്തിൽ കയറിപ്പടർന്നിരുന്ന അനാവശ്യങ്ങളെയും വെല്ലുവിളിച്ചു. അതിനദ്ദേഹത്തിന് പ്രത്യേകമായ ഒരു പ്രതിഭ തന്നെയായിരുന്നു.

തന്റെ ധിഷണാശക്തികൊണ്ടും ജ്ഞാനപ്രബോധനംകൊണ്ടും അദ്ദേഹം നൂറുകണക്കിന് വർഷങ്ങളായി കേരളത്തിൽ നിലനിന്നിരുന്ന വിശ്വാസങ്ങളെ ഉന്മൂലനാശം ചെയ്യാൻ തയ്യാറായി. ഈ വിശ്വാസങ്ങളെക്കൊണ്ട് ബുദ്ധിമുട്ടുന്നവരും ഇതിൽനിന്ന് പ്രയോജനം കിട്ടുന്നവരുമായ ആരും ഈ ആചാരങ്ങളെ ചോദ്യം ചെയ്യാൻ ഒരുമ്പെട്ടിരുന്നില്ല. ഉദാഹരണത്തിന് 'ഉയർന്നജാതി'ക്കാർക്ക് മാത്രമേ ത്രിമൂർത്തികളെ ആരാധിക്കാൻ അധികാരമുണ്ടായിരുന്നുള്ളൂ. ബ്രാഹ്മണർക്കു മാത്രമേ പ്രതിഷ്ഠകൾ നടത്താനുള്ള അധികാരമുണ്ടായിരുന്നുള്ളൂ.

എന്തുകൊണ്ടാണിത്? ആർക്കുമറിയില്ല. പക്ഷേ എന്നും അങ്ങനെയായിരുന്നില്ലേ ആചാരം? അതിനെ മാറ്റിമറിക്കാൻ പറ്റുമോ?

ഈ ചുറ്റുപാടിലായിരുന്നു ഗുരുദേവന്റെ അരുവിപ്പുറം പ്രതിഷ്ഠ. അന്നത്തെ സമൂഹത്തിൽ ഒരു അണുബോംബിടുന്നതിനു തുല്യമായ ഒരു സംഭവമായിരുന്നു ഇത്. ശ്രീബുദ്ധനും മഹാവീരനും ചെയ്തതുപോലെ ധർമത്തിൽ ഇതുമൊരു കോളിളക്കം സൃഷ്ടിച്ചു. ക്രിസ്തുമതത്തിൽ മാർട്ടിൻ ലൂതർ

പള്ളിവാതിലിൽ തന്റെ "95 പ്രബന്ധങ്ങൾ" ആണിയടിച്ചു പ്രദർശിപ്പിച്ചതു പോലെ അക്രമരഹിതമായ ഒരു മാനസിക വിപ്ലവം.

ഒരു വിപ്ലവത്തിന്റെ തുടക്കം കുറിച്ച സ്ഥലമാണെന്നൊന്നും അരുവിപ്പുറം കണ്ടാൽ തോന്നുകയില്ല. തിരുവനന്തപുരത്തിനടുത്ത് നെയ്യാറിന്റെ തീരത്തുള്ള ചെറിയ ഒരു ഗ്രാമം. മരുത്വാമലയിൽ നിന്നും ഗുരുദേവൻ ഈ സുന്ദരമായ ഗ്രാമപ്രദേശത്തേക്കാണ് പോയത്. പ്രകൃതിസൗന്ദര്യം ആസ്വദിച്ചു കൊണ്ട് ധ്യാനത്തിലിരിക്കാൻ പറ്റിയ വലിയ പാറക്കെട്ടുള്ള ഒരു കുന്നുമ്പുറം; താമസിക്കാൻ ഒരു ഗുഹ. പ്രകൃതിയാൽ അനുഗൃഹീതമായ പല സ്ഥലങ്ങളിലും ഗുരുദേവൻ തന്റെ ആസ്ഥാനങ്ങളുണ്ടാക്കിയിട്ടുണ്ട്. ഏറ്റവും നല്ല ഉദാഹരണം വർക്കലയിലെ ശിവഗിരി തന്നെ.

ഒരു ദിവ്യതേജസ്വി അരുവിപ്പുറത്തെത്തിയതായി അറിഞ്ഞ് ജനങ്ങൾ അവിടെ തിങ്ങിക്കൂടാൻ തുടങ്ങി. അദ്ദേഹത്തിന്റെ ദർശനത്തിനും ഉപദേശത്തിനും വേണ്ടി മാറാത്ത രോഗവുമായി വന്ന പലരേയും അദ്ദേഹം സാന്ത്വനപ്പെടുത്തുകയും മരുന്നുകൾ നൽകി അയയ്ക്കുകയും ചെയ്തു. മിക്കവരും സുഖം പ്രാപിക്കുകയും ചെയ്തു. പതിവുപോലെ അദ്ദേഹത്തിന്റെ അത്ഭുത സിദ്ധികളെപ്പറ്റിയുള്ള കഥകളും പരക്കാൻ തുടങ്ങി. ഇങ്ങനെ മുമ്പോട്ടു പോയാൽ അധികം താമസിയാതെ അദ്ദേഹത്തിനെ ദൈവമായി ആരാധിക്കാൻ തുടങ്ങുമെന്നുള്ള ആശങ്ക തന്നെ വരാൻ തുടങ്ങി. അങ്ങനെ അരുവിപ്പുറത്ത് ഒരു ക്ഷേത്രം പണിയണമെന്നുള്ള ആശയം ഉയർന്നു വന്നു. മാത്രമല്ല ഒരു ക്ഷേത്രം വന്നുകഴിഞ്ഞാൽ അതിനെ കേന്ദ്രീകരിച്ച് പരിശുദ്ധിയും ബുദ്ധിയും വിവേകവും വളരുമല്ലോ.

ചെറുപ്പകാലത്ത് സുബ്രഹ്മണ്യഭക്തനും കൃഷ്ണഭക്തനുമായിരുന്നെങ്കിലും ക്രമേണ ഗുരുദേവൻ ഒരു ശിവഭക്തനായിത്തീർന്നിട്ടുണ്ടായിരുന്നു. മരുത്വാമലയിലെ തപസ്സിന്റെ കാലമായപ്പോഴേക്കും ഗുരുദേവന്റെ ഇഷ്ടദേവൻ ശിവൻ തന്നെയായിരുന്നു. പശുപതിയായി സിന്ധു-സരസ്വതി സംസ്കാരത്തിൽ ആരാധിക്കപ്പെട്ടവനും ദക്ഷിണമൂർത്തിയായി വരദാനം ചെയ്യുന്നവനും; ചിദംബരത്തെ നടരാജനായി സൃഷ്ടി-സ്ഥിതി-സംഹാര നൃത്തം ചെയ്യുന്നവനും; കാലഭൈരവനായി സംഹാരമൂർത്തിയുമാകുന്ന പരമേശ്വരൻ.

സനാതനധർമത്തിലെ ഏറ്റവും സങ്കീർണവും ദുർഗ്രഹവുമായ മൂർത്തി; ഒരേസമയം ബ്രഹ്മചാരിയും കമിതാവും; ഒരേ സമയം ചുടലചാമ്പൽ ധരിച്ച കാട്ടാളനും സുന്ദരമൂർത്തിയായ അർധനാരീശ്വരനും; ആ പരമശിവനെയാണ് ഗുരുദേവൻ അരുവിപ്പുറത്തു പ്രതിഷ്ഠിക്കാൻ ഉദ്ദേശിച്ചത്.

ഉടനെതന്നെ ഒരു ചോദ്യചിഹ്നം ഉയർന്നു: ആരായിരിക്കും ഈ പ്രതിഷ്ഠ നടത്തുന്നത്? ഈ കാട്ടിന്റെ നടുവിൽ ഏതു ബ്രാഹ്മണൻ വരും? മുഹൂർത്തവും കണ്ടുപിടിച്ചു. 1063 ME ലെ (1888 CE ലെ) കുംഭമാസത്തിൽ ശിവരാത്രിദിവസം അർധരാത്രിക്ക്. കിഴക്കേക്കരയിലുള്ള വലിയ ഒരു പാറ പ്രതിഷ്ഠാമണ്ഡലമായി കണ്ടെത്തി. അതിനുചുറ്റുമുള്ള ഭാഗങ്ങളെല്ലാം വൃത്തിയാക്കി മാല

കളും തോരണങ്ങളും അവിടെത്തൂക്കി; പന്തലിട്ടു; നാഗസ്വരം മുഴങ്ങി. ഗുരുദേവൻ ധ്യാനനിമഗ്നനായിരുന്നു.

ഭക്തന്മാർക്ക് അങ്കലാപ്പാകാൻ തുടങ്ങി. വിഗ്രഹമെവിടെ? പ്രതിഷ്ഠിക്കുന്നയാളോ?

കുമാരനാശാൻ എഴുതിയ ഗുരുദേവന്റെ അപൂർണമായ ജീവചരിത്രത്തിൽ നിന്നുള്ള ഒരു വിവരണം:

"അർധരാത്രിക്ക് സ്വാമിയെഴുന്നേറ്റ് നദിയിലേക്കിറങ്ങി. കുറച്ചുകഴിഞ്ഞ് പൊങ്ങിവന്നത് കയ്യിലൊരു ശിവലിംഗവുമായിട്ടാണ്. അതുംകൊണ്ടദ്ദേഹം പീഠത്തിന്റെയടുക്കലേക്കു പോയി. കണ്ണുകളടച്ച് ധ്യാനനിഷ്ഠനായി അവിടെനിന്നു. അദ്ദേഹത്തിന്റെ കണ്ണുകളിൽ നിന്നു ധാരധാരയായി കണ്ണീരൊഴുകി, ലോകത്തിനെത്തന്നെ മറന്നതായിത്തോന്നി. വിഗ്രഹത്തെ മാറോടണച്ചു പിടിച്ചിരുന്നു. ഇങ്ങനെ അദ്ദേഹം മൂന്നുമണിക്കൂറോളം നേരം നിന്നു. ജനങ്ങളിൽനിന്നും "ഓം നമഃ ശിവായ!" എന്ന ആരവമുയർന്നു. ഒരേ ഒരു ചിന്ത, ഒരേ ഒരു വ്യഗ്രത, ഒരേ ഒരു സ്തോത്രം: 'ഓം നമഃ ശിവായ!' "

അതൊരപൂർവമായ നിമിഷമായിരുന്നു; പ്രചണ്ഡവും. മനുഷ്യൻ ദൈവമാകുന്ന നിമിഷം. ഭഗവാനോടു താദാത്മ്യം പ്രാപിക്കുന്ന നിമിഷം. ശിവമയമാകുന്ന നിമിഷം.

വെളുപ്പിന് മൂന്നുമണിക്ക് സർവാചാരങ്ങളോടുംകൂടി ഗുരുദേവൻ ആ പ്രതിഷ്ഠ നടത്തി.

ഇതായിരുന്നിരിക്കണം ആദ്യത്തെ സത്യാഗ്രഹം – ആ വാക്ക് ഗാന്ധിജി അന്നു കണ്ടുപിടിച്ചിട്ടു തന്നെയില്ലായിരുന്നുവെങ്കിലും. ആത്മശക്തിയും സന്മാർഗശക്തിയുമുപയോഗിച്ച് അഹിംസയോടുകൂടി ദൈവത്തിനും മനുഷ്യനും നിരക്കാത്ത ഒരു ആചാരത്തിനെ ഗുരുദേവൻ ശാന്തമായി എതിർത്തു. ആർക്കും നീതിപരമെന്നു തോന്നുന്ന വിധത്തിൽ, ആരോടും സ്പർദ്ധയില്ലാതെ. ദശാബ്ദങ്ങൾക്കുശേഷം ദണ്ഡിയിലേക്കു മഹാത്മാഗാന്ധി നടത്തിയ ജൈത്രയാത്രയുടെയും ഉപ്പുസത്യാഗ്രഹത്തിന്റെയും ഒരു മുന്നോടിയായിരുന്നു ഇത്.

ഈ പ്രതിഷ്ഠയുടെ പ്രാധാന്യം പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. മൗനമായും എന്നാൽ ശക്തമായും ധീരമായും മുമ്പോട്ടു കൊണ്ടു വന്ന ഒരാശയമുണ്ട് ഇതിൽ. അതായത് സനാതനധർമം എല്ലാവരുടേതുമാണ്, മതനേതാക്കന്മാരുടെയോ പൂജാരിമാരുടെയോ 'ഉയർന്ന ജാതി'ക്കാരുടെയോ മാത്രം കുത്തകയല്ല അത്. തങ്ങളുടേതായ ധർമത്തെ തിരിച്ചുവാങ്ങാൻ ബഹുജനങ്ങൾ എടുത്ത തീരുമാനത്തിനെയാണ് ആ സംഭവം അടിവരയിട്ടു കാട്ടിയത്. ധർമം എന്നും പൊതുജനങ്ങളുടേതായിരുന്നു. ബ്രാഹ്മണർക്കും ക്ഷത്രിയർക്കും അതിൽ അവകാശം കൊടുത്തത് അവർക്കതിനെ സ്വന്തം ചൊൽപ്പടിയിൽ നിറുത്താൻ വേണ്ടിയായിരുന്നില്ല. അതിനെ കാത്തുരക്ഷിക്കാനും പോഷിപ്പിക്കാനും വേണ്ടി മാത്രമായിരുന്നു.

അതിൽ ബ്രാഹ്മണരും ക്ഷത്രിയരും തികച്ചും പരാജയപ്പെടുകയും ചെയ്തിരുന്നു എന്നു വ്യക്തമാണ്. അല്ലെങ്കിൽ എന്തുകൊണ്ട് അവർ ഭാരതത്തിൽ ഒരു വലിയ മതിൽക്കെട്ട് (Great Wall of India) കെട്ടിയില്ല? ഖൈബർ, ബോളൻ എന്നീ ചുരങ്ങളിൽ വെറുമൊരു തടസ്സമുണ്ടാക്കിയിരുന്നെങ്കിൽ കാലാകാലങ്ങളായി പ്രാകൃതന്മാർ അതുവഴി വന്നു വടക്കൻ ഭാരതത്തിൽ കയറി അന്തമില്ലാത്ത അക്രമം കാട്ടിയതിനെ തടയാമായിരുന്നില്ലേ? സംസ്കാരമില്ലാത്ത പ്രാകൃതർ വിശ്വവിദ്യാലയങ്ങളായ നളന്ദയും തക്ഷശിലയും നശിപ്പിച്ചപ്പോൾ, ധർമത്തിന് ഭയങ്കരമായ നാശനഷ്ടം വന്നപ്പോൾ, എന്താണ് ക്ഷത്രിയന്മാർ നിഷ്പ്രഭരായി നിന്നത്?

അന്യമതക്കാർ കഴുകന്മാരെപ്പോലെ ധർമാനുയായികളെ ആക്രമിച്ചപ്പോൾ എന്തുകൊണ്ട് ബ്രാഹ്മണന്മാർ ഒരു നവോത്ഥാനവുമായി വന്ന് ഭാരതമാതാവിനെ ഉയർത്തെഴുന്നേൽപ്പിച്ചില്ല? ജാതിസ്പർധയും അടിച്ചമർത്തലും അഴിഞ്ഞാടിയ ഭാരതത്തിന് അവരെന്തുകൊണ്ട് സ്വന്തം നേതൃത്വവും മാതൃകയും കൊണ്ട് ധർമത്തെ പുനരുദ്ധരിച്ചില്ല? അവരുടെ സ്വാർഥതാൽപ്പര്യത്തിന്റെ പേരിൽ ഭാരതമാതാവിന്റെ എത്രയെത്ര പുത്രന്മാരും പുത്രിമാരും നിരക്ഷരകുക്ഷികളായി, ഹതഭാഗ്യരായി ജീവിതം പാഴാക്കി? എത്രയെത്ര കാളിദാസന്മാരും ആര്യഭട്ടന്മാരും, ഗാർഗിമാരും, പാണിനികളും ഭാരതമാതാവിന് അവർ മൂലം നഷ്ടപ്പെട്ടു? എത്രയെത്ര രത്നങ്ങൾ ചെളിയിൽക്കിടന്ന് മങ്ങിപ്പോയി?

ചുരുക്കം പറഞ്ഞാൽ തങ്ങളിൽ അർപ്പിതമായ വിശുദ്ധമായ കടമകൾ ബ്രാഹ്മണരും ക്ഷത്രിയരും നിറവേറ്റിയില്ല. അതിനുപകരം അവർക്കു കിട്ടിയ അധികാരം അവരെ ചീത്തയാക്കുകയാണ് ചെയ്തത്. അവർ സ്വാർഥമതികളായി തൻകാര്യം നോക്കിയതേയുള്ളൂ. അതുകാരണം ബഹുജനങ്ങൾക്ക് അവരിൽനിന്ന് സനാതനധർമത്തെ പിടിച്ചുവാങ്ങുകയേ മാർഗമുണ്ടായിരുന്നുള്ളൂ. ആ സന്ദേശമാണ് ഗുരുദേവൻ തന്റെ ലളിതവും സാഹസികവും പാവനവും ആയ ഈ പ്രയത്നത്തിലൂടെ വിളംബരം ചെയ്തത്.

ചരിത്രത്തിലൊരിക്കലും തങ്ങളുടെ പക്കലുള്ള അധികാരം ആരും വെറുതേ വിട്ടു കൊടുത്തിട്ടില്ല. കേരളത്തിലും യാഥാസ്ഥിതികന്മാർ ഈ ചോദ്യം ഉന്നയിച്ചു. "അബ്രാഹ്മണൻ എങ്ങനെ വിഗ്രഹപ്രതിഷ്ഠ നടത്തും?" അതിനു ശാന്തമായിട്ട് ഗുരുദേവൻ കൊടുത്ത മറുപടി കുറിക്കുകൊള്ളുന്നതായിരുന്നു. "വിഷമിക്കേണ്ട, ഞാൻ വെറും ഈഴവശിവനെയല്ലേ പ്രതിഷ്ഠിച്ചുള്ളൂ?"

ആ സൗമ്യമായ ചോദ്യം ഒരു വലിയ വിരോധാഭാസത്തെ മുമ്പോട്ടു കൊണ്ടുവന്നു. അനന്തവും ലോകം നിറഞ്ഞുനിൽക്കുന്ന സൃഷ്ടാവുമായ ശിവൻ എങ്ങനെ 'വെറും ഈഴവശിവനാകും?' തിരിച്ചു ചോദിക്കുകയാണെങ്കിൽ, അനന്തവും ലോകം നിറഞ്ഞുനിൽക്കുന്ന സൃഷ്ടാവുമായ ശിവൻ എങ്ങനെ ബ്രാഹ്മണരുടെ 'ഉടമസ്ഥത'യിലായി? അങ്ങനെയല്ലേ അവർക്കു മാത്രമേ ശിവനുമായി സമ്പർക്കം പുലർത്താൻ പറ്റൂ എന്നു പറയാൻ തുട

ങ്ങിയത്? മാത്രമല്ല, എന്തുകൊണ്ടാണ് ബ്രാഹ്മണത്വം ജനനം കൊണ്ടുമാത്രം തീരുമാനിക്കപ്പെടുന്നത്, ഒരു ബ്രാഹ്മണൻ പിൽക്കാലത്ത് കുറ്റവാളിയോ കൊലയാളിയോ ആയിത്തീർന്നാലും ബ്രാഹ്മണനായിതുടരുന്നത്? എന്തുകൊണ്ടാണ് ആത്മജ്ഞാനം നേടിയവനും ദശാബ്ദങ്ങളുടെ സാധനയിൽക്കൂടി പരിശുദ്ധനുമായ ഒരു അബ്രാഹ്മണ സന്യാസിവര്യന് ഭഗവാനോടു സമ്പർക്കം പുലർത്താനുള്ള അവകാശമില്ലാത്തത്?

വാസ്തവത്തിൽ ഈ ആശയങ്ങളൊക്കെത്തന്നെ ചോദ്യം ചെയ്യപ്പെടാവുന്നവയാണ്. ഇങ്ങനെയാണ് ധർമത്തിൽ വന്നുകയറിയിരുന്ന അപഹാസ്യങ്ങളായ പലതിനേയും ഗുരുദേവൻ ചൂണ്ടിക്കാട്ടിയത്. ബുദ്ധിപരമായ കാഴ്ചപ്പാടിലൂടെ നോക്കിയാൽ വേദത്തിലോ ഉപനിഷത്തിലോ ഭഗവദ്ഗീതയിലോ ഒന്നും ജാതിസ്പർധയെപ്പറ്റി പറയുകയോ അതിനെ പിന്തുണയ്ക്കുകയോ ചെയ്തിട്ടില്ല. തന്റെ ലളിതവും ധർമാധിഷ്ഠിതവുമായ വെല്ലുവിളിയിലൂടെ യാഥാസ്ഥിതികരുടെ ലോകത്തെ പാടേ തകിടം മറിക്കുകയാണ് ഗുരുദേവൻ ചെയ്തത്.

വേറൊരർഥത്തിൽ, ഗുരുദേവൻ ചെയ്ത ഈ പ്രതിഷ്ഠ വഴിയാണ് കേരളത്തിൽ ധർമത്തെ രക്ഷിക്കാൻ പറ്റിയത്. അല്ലെങ്കിൽ ചരിത്രപരമായ മതപരിവർത്തനസമ്മർദം തുടർന്ന് കേരളം ഇന്നൊരു ക്രിസ്തീയ അല്ലെങ്കിൽ മുസ്ലിം ദേശമാകുമായിരുന്നു. പാകിസ്ഥാനെയോ ബംഗ്ലാദേശിനെയോ പോലെ അല്ലെങ്കിൽ മതപരിവർത്തനംകൊണ്ട് അന്യമായിത്തീർന്ന വടക്കുകിഴക്കൻ മേഖലയെപ്പോലെ. ഗുരുവിന്റെ പ്രയത്നം കാരണം പീഡിതരായ ഹിന്ദുക്കൾക്ക് തങ്ങളുടെ ധർമത്തിൽത്തന്നെ ഉറച്ചുനിൽക്കാൻ പ്രചോദനം കിട്ടി. മാത്രമല്ല ഇനി അധികം താമസിയാതെ നാം മറ്റുള്ളവർക്ക് തുല്യരാകും എന്ന് അവർക്ക് മനസ്സിലായി. 99 വർഷം മുമ്പ് നടന്ന ഫ്രഞ്ച് വിപ്ലവത്തിന്റെ മാറ്റൊലി ഗുരുദേവന്റെ വിപ്ലവത്തിലും മുഴങ്ങി. സ്വാതന്ത്ര്യം, തുല്യത, സാഹോദര്യം.

എടുത്തു പറയേണ്ടിയിരിക്കുന്ന വേറെയൊരു കാര്യം കേരളത്തിലെ പൊതുവേയുള്ള 'ഉയർന്ന ജാതി'ക്കാരുടെ മനുഷ്യത്വമാണ്. ഇത്രയും ശക്തമായ ഒരു ആഘാതം കിട്ടിയിട്ടും തങ്ങളുടെ വിശ്വാസങ്ങൾ തകിടം മറിഞ്ഞിട്ടും അവർ പണ്ട് ശ്രീരാമൻ ശൂദ്രമുനിയായ ശംബൂകനെ തലവെട്ടിക്കൊന്നതുപോലെയൊന്നും ചെയ്യാൻ തുനിഞ്ഞില്ല. യുക്തിയും ന്യായവും അവർ മനസ്സിലാക്കിയത് ഒരു പക്ഷേ പഴയ ബൗദ്ധന്മാരുടെയും ശ്രീശങ്കരന്റെയും പാരമ്പര്യത്തിൽ നിന്നായിരിക്കാം. ഒരുപക്ഷേ അങ്ങനെ അക്രമം ചെയ്താൽ തങ്ങളുടെ തന്നെ നിലനിൽപ്പ് അപകടത്തിലാവുമെന്ന ദീർഘവീക്ഷണം കൊണ്ടും ആകാം. ഒരിക്കൽ ഉണർത്തിവിട്ടപ്പോൾ ഇവർ കേരളത്തിൽ നീതിന്യായങ്ങളുള്ള ഒരു സമൂഹത്തെ വളർത്താൻ ഉത്സാഹിച്ചു.

ഓരോ കർമത്തിനും അതിന്റേതായ നല്ലതും ചീത്തയുമായ ഫലങ്ങളുണ്ടാകുമല്ലോ. ഒരു വിധത്തിൽ നോക്കിയാൽ ഗുരുദേവൻ കേരളത്തിൽ കൊണ്ടുവന്ന അടിസ്ഥാനപരമായ തുല്യതാബോധം മാർക്സിസത്തിനു വളമൊരുക്കിക്കൊടുത്തുവോ എന്നു സന്ദേഹിക്കാം. ജാതിയില്ലായ്മയെപ്പറ്റി ബോധ

വാന്മാരായവർ വർഗമില്ലായ്മയിലേക്കു വേഗം ആകൃഷ്ടരായിത്തീർന്നിരിക്കാം. അവകാശങ്ങളെ നേടിയെടുക്കാനുള്ള വെമ്പലിൽ കടമകളെപ്പറ്റി തീരെ ആലോചിക്കാത്ത ഇന്നത്തെ സ്ഥിതി ഇതിൽനിന്നു വന്നതാകാം. ഈ ദുഃസ്ഥിതിയും അധികം താമസിയാതെ ഭേദപ്പെടുമെന്നു ആശ്വസിക്കാം.

കേരളത്തിൽ മാർക്സിസത്തിന്റെ നട്ടെല്ലായി പ്രവർത്തിച്ചു വന്നവരധികവും ഈഴവരാണ്. മുമ്പ് നാസ്തികരും വിപ്ലവകാരികളും ആയിരുന്ന പലരുടെയും പുതിയ തലമുറക്കാർ ഇന്ന് ഗുരുദേവന്റെ മഹദ്വചനങ്ങളെ ആദരിക്കുകയും പഠിക്കുകയും ചെയ്യുന്നവരാണ്.

പ്രതിഷ്ഠകഴിഞ്ഞ് അധികം താമസിയാതെ അരുവിപ്പുറത്ത് ഒരു ക്ഷേത്രം പണിതു. അടുത്തുതന്നെയുള്ള ആശ്രമത്തിൽ ജാതിഭേദമന്യേ യോഗത്തിലും തത്വചിന്തയിലും പഠനം നൽകി പലരെയും പൂജാരികളാക്കുന്നുണ്ട്. ഗുരുദേവനും കുറേനാൾ അതിനടുത്തു താമസിച്ചിരുന്നു.

ഗുരുദേവൻ തന്നെ ക്ഷേത്രകവാടത്തിൽ എഴുതിച്ചേർപ്പിച്ചതാണ്:

*"ജാതിഭേദം മതദ്വേഷം*
*ഏതുമില്ലാതെ സർവരും*
*സോദരത്വേന വാഴുന്ന*
*മാതൃകാസ്ഥാനമാണിത്."*

അതേ. സ്വാതന്ത്ര്യം, തുല്യത, സാഹോദര്യം. ഗുരുദേവന്റെ കാഴ്ചപ്പാടിന്റെ ഒരു രത്നചുരുക്കം എന്നിതിനെ വിളിക്കാം. കേരളത്തിനും ഭാരതത്തിനും എന്തിനു ലോകത്തിനു മുഴുവൻ തന്നെ ഇങ്ങനെയാകാമെന്നായിരുന്നു ഗുരുദേവന്റെ സ്വപ്നം. നമ്മുടെ നാട് ഈ "മാതൃകാ സ്ഥാനം" ആയിത്തീർന്നെന്നു നമുക്കഭിമാനിക്കാനാകുമ്പോൾ ഗുരുദേവന്റെ സങ്കൽപ്പം പ്രായോഗികമായി എന്നു കരുതാം. അതു നമ്മുടെ രാമരാജ്യമായിരിക്കും ക്രിസ്ത്യാനികളുടെ ഭാഷയിൽ "കുന്നിനുമുകളിലുള്ള നഗരം."

## സംഘടനയും ശ്രീനാരായണ ധർമപരിപാലനയോഗവും

അരുവിപ്പുറത്തെ ക്ഷേത്രം നിർമിച്ചുകഴിഞ്ഞതിനുശേഷം അവിടെ ഒരു ക്ഷേത്രകാര്യസമിതി അനൗദ്യോഗികമായിട്ടാണെങ്കിലും പ്രവർത്തിച്ചു പോന്നിരുന്നു. കൊല്ലവർഷം 1074-ൽ അഥവാ 1898 CE -ൽ ഇതിനെ രജിസ്റ്റർ ചെയ്തു. ഭാവിയിൽ ഗുരുദേവന്റെ പ്രസ്ഥാനത്തിന്റെ പ്രധാന കാർമികത്വം വഹിക്കുവാനിരുന്ന സംഘടനയാണിത്.

ഒരിക്കൽക്കൂടെ എടുത്തു പറയേണ്ട ഒരു കാര്യമാണ് ഗുരുദേവന്റെ സംഘട്ടനരഹിതമായ കാഴ്ചപ്പാടും സമീപനവും. തിന്മകളെ പ്രത്യക്ഷമായി എതിർക്കാതെ പരോക്ഷമായി എതിർത്ത് പരാജയപ്പെടുത്തുവാൻ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. അതു വൻവിജയവുമായി. അതേസമയം തമിഴ്നാട്ടിൽ ഇ.വി. രാമസ്വാമി നായിക്കരും ദ്രാവിഡകഴകവും സംഘട്ടത്തിനിറങ്ങിയിട്ട് ഇന്നും അവിടെ കടുത്ത ജാതിവിരോധവും ശത്രുതയും നിലനിൽക്കുന്നുണ്ട്. മാത്ര

മല്ല അവിടത്തെ സമൂഹം ഇന്നും കേരളത്തിലെപ്പോലെ രൂപാന്തരപ്പെട്ടിട്ടില്ല താനും.

അരുവിപ്പുറത്തെ ക്ഷേത്രസമിതി പതുക്കെപ്പതുക്കെ സാമൂഹികകാര്യങ്ങളിലേക്കു നീങ്ങാൻതുടങ്ങി. ഇതിലൂടെയാണ് ഗുരുദേവൻ സമുദായത്തിലെ പല ദുരാചാരങ്ങളെയും ഉദ്ധരിക്കാൻ തുടങ്ങിയത്. ഉദാഹരണത്തിന് അപരിഷ്കൃത ഉഗ്രദേവതകളുടെ ആരാധന, താലിക്കെട്ട്, പുലകുളി, തിരണ്ടു കല്യാണം; അനാവശ്യമായി പണം ചെലവാക്കി തീർഥയാത്രയ്ക്കു പോക്ക് മുതലായവ. ഈ ക്ഷേത്രകാര്യസമിതിയാണ് പരിണമിച്ച് പിൽക്കാലത്ത് ശ്രീനാരായണധർമപരിപാലനയോഗമായിത്തീർന്നത്.

ഈ കാലഘട്ടത്തിലാണ് ഗുരുദേവൻ ആദ്യമായി കുമാരനാശാനുമായി പരിചയപ്പെട്ടത്. അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ അഗ്രഗണ്യനും മലയാള കവിതയുടെ നവോത്ഥാനത്തിന്റെ മഹാരഥനുമായി വളർന്ന കുമാരുവിന് അന്നു പതിനെട്ട് വയസ്സ് മാത്രമേ ഉണ്ടായിരുന്നുള്ളൂ. 1891-ൽ ഗുരുദേവന് തന്റെ കവിതയെപ്പറ്റി എന്ത് അഭിപ്രായമാണെന്നറിയാൻ കുമാരു തൽപ്പരനായി.

ശ്രീരാമകൃഷ്ണപരമഹംസനും സ്വാമി വിവേകാനന്ദനും ആദ്യമായി കണ്ടുമുട്ടിയതുപോലെ ചരിത്രപ്രധാനമായ ഒരു സംസർഗമായിരുന്നു ഇത്. ഒരു ആയുഷ്കാലം മുഴുവൻ നീണ്ടുനിൽക്കാൻ പോകുന്ന ഒരു ബന്ധം അപ്പോഴാണ് സ്ഥാപിക്കപ്പെട്ടത്. കുമാരുവിന്റെ ഒന്നു രണ്ടു കൃതികളെ സശ്രദ്ധം കേട്ട ഗുരുവിന് മനസ്സിലായി ഇത് അസാധാരണ വാസനയും കഴിവുമുള്ള ഒരു യുവാവാണെന്ന്. ഗുരുദേവൻ പറഞ്ഞതിതാണ്: "കുമാരന് നല്ല വാസനയുണ്ട്. എന്നാൽ ശൃംഗാരപദ്യങ്ങൾ ഇപ്പോൾ എഴുതരുത്. അതു നന്നല്ല."

ഈ ഉപദേശം കുമാരു ഹൃദിസ്ഥമാക്കി. അദ്ദേഹത്തിന്റെ ജീവിതം പാടേ മാറുകയും ചെയ്തു. അദ്ദേഹം ഒരു യോഗിയും വേദാന്തിയുമായിത്തീർന്നു. അപക്വമായ യുവചേതന കൈവിട്ട് അദ്ദേഹം പക്വമതിയായ ഒരു കവിയും കാര്യശേഷിയുള്ള ഒരു സംഘാടകനുമായി മാറി. ബുദ്ധമതതത്വങ്ങളും വേദാന്തവും കലർന്ന കുമാരനാശാന്റെ കവിതകൾ മലയാളകവിതയുടെ ഏറ്റവും മഹത്തായ ഉദാഹരണങ്ങളായിത്തീർന്നല്ലോ: നളിനി, കരുണ, ദുരവസ്ഥ, ചണ്ഡാലഭിക്ഷുകി, വീണപൂവ് എന്നിവ. കവിത്രയത്തിലെ ആശയഗംഭീരനും അദ്ദേഹമായിരുന്നല്ലോ.

ആദ്യത്തെ ആ കണ്ടുമുട്ടലിനുശേഷം ഗുരുദേവൻ കുമാരുവിനെ ബാംഗ്ളൂരിലും കൽക്കത്തയിലും അയച്ചു. ഡോ. പൽപ്പുവിന്റെ മേൽനോട്ടത്തിൽ ഉന്നതവിദ്യാഭ്യാസം പൂർത്തിയാക്കിയ കുമാരനാശാൻ 1900-ൽ തിരിച്ചു കേരളത്തിലെത്തി. അതിനുശേഷം ഗുരുദേവന്റെ പ്രിയശിഷ്യനും വലംകൈയുമായി അദ്ദേഹം വളരെനാൾ പ്രവർത്തിച്ചു. പല്ലനയിലെ ബോട്ടപകടത്തിൽ അകാലനിര്യാണമടയുന്നതുവരെ ഈ ബന്ധം തുടർന്നു.

സത്യവ്രതസ്വാമിയായിരുന്നു ഗുരുദേവന്റെ ആത്മീയപാതയിലെ ഏറ്റവും പ്രധാന ശിഷ്യൻ. അയ്യപ്പൻപിള്ള ഒരു നായർ കുടുംബത്തിൽ ജനിച്ചു. ഗുരുദേവന്റെ ശിഷ്യത്വം സ്വീകരിച്ച് സന്യാസിയായപ്പോൾ സത്യവ്ര

തനായി. അദ്ദേഹത്തിന്റെ വാഗ്മിത്വത്തിനെയും തുല്യതാബോധത്തെയും ആദർശവാദത്തെയും ഗുരുദേവൻ പലപ്പോഴും പുകഴ്ത്തിയിട്ടുണ്ട്. വൈക്കം സത്യാഗ്രഹത്തിലും പിന്നീട് ആലുവായിലെ സർവമതസമ്മേളനത്തിലും ഇദ്ദേഹം നേതൃത്വസ്ഥാനം വഹിച്ചിരുന്നു. 33-ാം വയസ്സിൽ അദ്ദേഹം അകാലചരമമടഞ്ഞത് ഗുരുദേവന് വലിയ ഒരു ആഘാതം തന്നെയായിരുന്നു.

പല കാഴ്ചപ്പാടുകളിൽ നിന്നും നോക്കിയാൽ ഗുരുദേവന്റെ ആദ്യകാല ശിഷ്യരിൽ ഏറ്റവും പ്രധാനിയായി ഡോ. പൽപ്പുവിനെ കണക്കാക്കാം. സത്യം പറഞ്ഞാൽ ഗുരുദേവന്റെ സിദ്ധാന്തത്തെ സംഘടനയിലൂടെ പ്രായോഗികമാക്കി എടുത്തതിൽ ഏറ്റവും വലിയ പങ്ക് ഡോ. പൽപ്പുവിന്റേതായിരുന്നു. എസ്. എൻ. ഡി. പി. യോഗം എന്ന സംഘടനയുടെ തന്നെ ഉത്ഭവം ഡോ. പൽപ്പുവിന്റെ ശ്രമങ്ങളിലൂടെയായിരുന്നു. ജാതിസ്പർധയാൽ വല്ലാതെ വലഞ്ഞിരുന്ന ഡോ. പൽപ്പു അതിനെ എതിർക്കാനായി തന്റെ ജീവിതം അർപ്പിച്ചുവെന്നു പറയാം.

1863-ൽ തിരുവനന്തപുരത്തെ ഒരു സാധു ഈഴവകുടുംബത്തിലായിരുന്നു. ഡോ. പൽപ്പുവിന്റെ ജനനം. പരീക്ഷകളിൽ ഒന്നാമനായിരുന്നിട്ടും അദ്ദേഹത്തിനു തിരുവിതാംകൂറിലെ മെഡിക്കൽ കോളേജിൽ പ്രവേശനം കിട്ടിയില്ല. അതു ജാതിയുടെ പേരിലായിരുന്നു. ഈഴവർക്കു സർക്കാർ സ്കൂളുകളിൽ പഠിക്കാനോ അഞ്ചുരൂപയിൽ കൂടുതൽ പ്രതിമാസവേതനം കിട്ടുന്ന സർക്കാർ ജോലി ചെയ്യാനോ അവകാശമില്ലായിരുന്നു. ഇതിൽ തളരാതെ, അദ്ദേഹം മദ്രാസ്സിൽനിന്നു മെഡിക്കൽ ബിരുദമെടുക്കുകയും പിന്നീട് മദ്രാസിലും ബാംഗ്ലൂരിലും ജോലി നോക്കുകയും ചെയ്തു.

ഈഴവരെ സംഘടിപ്പിക്കുവാനുള്ള ഉദ്ദേശവുമായി അദ്ദേഹം 1896-ൽ ദീർഘകാല അവധി എടുത്ത് തിരുവനന്തപുരത്ത് എത്തിച്ചേർന്നു. തിരുവിതാംകൂറിൽ ഉടനീളം യാത്രചെയ്ത് അദ്ദേഹം ഈഴവരോട് തങ്ങളുടെ സാമൂഹികപ്രശ്നങ്ങളെപ്പറ്റി സംസാരിക്കുകയും എങ്ങനെ ഇതിന് പുരോഗമനം ഉണ്ടാക്കാം എന്നു ചർച്ചചെയ്യുകയും ചെയ്തു. കൊല്ലവർഷം 1067-ലെ "മലയാളി മെമ്മോറിയൽ" എന്ന ഹർജിയിൽ അദ്ദേഹം മൂന്നാമത്തെ ഒപ്പുകാരനായിരുന്നു. തിരുവിതാംകൂർ മഹാരാജാവ് തമിഴ് ബ്രാഹ്മണരെ ഉദ്യോഗസ്ഥരാക്കുന്നതിന് പകരം മലയാളികൾക്ക് ഇതിനൊരവസരം കൊടുക്കണമെന്നായിരുന്നു ഹർജിയുടെ സാരം. എന്നാൽ അവസാനം വന്നപ്പോൾ അതുകൊണ്ട് ഈഴവർക്ക് വലിയ പ്രയോജനമൊന്നുമുണ്ടായില്ല. മാത്രമല്ല, ഈഴവർക്ക് കുറച്ച് അവഹേളനവും കൂടെകിട്ടി.

ഇതിനിടയ്ക്ക് ഡോ. പൽപ്പു സ്വാമി വിവേകാനന്ദനെ കണ്ട് അദ്ദേഹത്തിന്റെ ഉപദേശം വാങ്ങിയിരുന്നു. "ഭാരതത്തിൽ രാഷ്ട്രീയം വഴി മാറ്റം വരുത്തണമെങ്കിൽ മതത്തിന്റെ ഭാഷയിൽ സംസാരിക്കണം" എന്നായിരുന്നു സ്വാമിയുടെ അഭിപ്രായം. ഇതു ഭാരതത്തിൽ വാസ്തവമാണ്. രാഷ്ട്രീയപരമായും സാമൂഹികവുമായിട്ടുള്ള ആശയങ്ങൾ വിജയിക്കണമെങ്കിൽ തീർച്ചയായും

ആത്മീയമായ ഒരു പശ്ചാത്തലമുണ്ടായിരിക്കണം. ശ്രീ അരവിന്ദനും ഇതേപ്പറ്റി പറഞ്ഞിട്ടുണ്ട്. "ഭാരതത്തിലെ ഓരോ വലിയ ഉയിർത്തെഴുന്നേൽപ്പിനും മഹത്തായ ഒരു ധാർമിക ഉറവയിൽനിന്ന് പ്രചോദനം കിട്ടിയിട്ടുണ്ട്; മാത്രമല്ല ആ അവസരങ്ങളിലെല്ലാം ഉഗ്രമായ ഒരു ഓജസ്സും ഉയർന്നുവന്നിട്ടുണ്ട്. ധാർമികമായ ഉണർവ് എപ്പോഴാണോ സമ്പൂർണമായിട്ടുള്ളത്, അന്നൊക്കെ ഈ നാടിന്റെ ശക്തി അഭൂതപൂർവമാം വണ്ണം തേജസ്സോടെ പ്രകാശിച്ചിട്ടുണ്ട്."

ഇങ്ങനെ ഡോ. പൽപ്പുവും ഗുരുദേവനും തമ്മിലുള്ള കൂടിക്കാഴ്ചയുടെയും അവരുടെ ഒന്നിച്ചുള്ള പ്രയത്നങ്ങളുടെയും പശ്ചാത്തലം രചിക്കപ്പെടുകയായിരുന്നു. തന്റെ ആത്മീയവിജ്ഞാനവും പ്രബോധനവും സാമാന്യജനങ്ങൾക്കിടയിൽ എത്തിക്കാൻ ഏറ്റവും പറ്റിയ ആളിനെ ഗുരുദേവന് കിട്ടി. അതേസമയം തന്റെ സാമൂഹികപരിഷ്കാരത്തിനുള്ള വെമ്പലിനെ ജനങ്ങൾക്ക് ഏറ്റവും സ്വീകാര്യമായ വിധത്തിൽ കൊണ്ടുവരാനുള്ള ആധ്യാത്മികമായ ശക്തിയുള്ള ഗുരുവര്യനെ ഡോ. പൽപ്പുവിനും കിട്ടി.

ഏതാനും സമാഗമങ്ങൾക്കുശേഷം അരുവിപ്പുറത്തെ ക്ഷേത്രസമിതി കൊല്ലവർഷം 1078 ഇടവം രണ്ടിന് (CE 1903 മേയ് 15-ന്) ശ്രീനാരായണ ധർമ പരിപാലനയോഗം എന്ന പേരിൽ ഒരു ജോയിന്റ് സ്റ്റോക്ക് കമ്പനിയായി രജിസ്റ്റർ ചെയ്യപ്പെട്ടു. ഗുരുദേവനെത്തന്നെ ഇതിന്റെ പ്രസിഡന്റായും, കുമാരനാശാനെ സെക്രട്ടറിയായും, ഡോ. പൽപ്പുവിനെ വൈസ് പ്രസിഡന്റായും തിരഞ്ഞെടുത്തു. യോഗത്തിന്റെ മുഖപത്രമായി "വിവേകോദയം" എന്ന പ്രസിദ്ധീകരണം വേണമെന്ന് തീരുമാനിച്ചു. കൽക്കത്തയിൽനിന്നും മടങ്ങി വന്നിരുന്ന കുമാരനാശാൻ അടുത്ത 16 വർഷം "വിവേകോദയ"ത്തിന്റെ പത്രാധിപരും യോഗം സെക്രട്ടറിയുമായി കഴിഞ്ഞു.

എസ്. എൻ. ഡി. പി. യോഗത്തിന് പല ഉദ്ദേശ്യങ്ങളുമുണ്ടായിരുന്നു. ഒന്ന്, ക്ഷേത്രങ്ങളെയും ആശ്രമങ്ങളെയും സംരക്ഷിച്ചുപോകുക; രണ്ട്, വിദ്യാഭ്യാസം കൊണ്ട് സാധാരണ ജനങ്ങളെ ഉദ്ബോധിതരാക്കുകയും അവരുടെ സദാചാരനില മെച്ചമാക്കുകയും ചെയ്യുക; മൂന്ന്, ന്യായമായ അവകാശങ്ങൾ നേടിയെടുക്കാൻ സംഘടിതമായി പ്രവർത്തിക്കുക; നാല് സാമ്പത്തിക പുരോഗമനത്തിനുവേണ്ടി സമുദായത്തെ സഹായിക്കുക. ഒരു സന്യാസി സ്ഥാപിച്ച ഈ സംഘടനയ്ക്ക് ഇങ്ങനെയൊരു സാമ്പത്തികലക്ഷ്യമോ എന്നു സംശയിക്കുന്നവരുണ്ടാകാം. "സ്വന്തം യത്നം കൊണ്ട് സമ്പന്നരാകുക" എന്നുള്ള ആശയം സാമൂഹ്യ ഉന്നമനത്തിനുള്ള പ്രവർത്തനത്തിൽ പ്രസക്തമെന്നു പറയാം. നേരായ മാർഗത്തിലൂടെ ധനം സമ്പാദിക്കുന്നതിൽ തെറ്റൊന്നുമില്ല.

ഇതിനുള്ള ഒരു മാർഗമായിരുന്നു യോഗത്തിന്റെ രണ്ടാമത്തെ വാർഷിക സമ്മേളനത്തോടനുബന്ധിച്ച് കൊല്ലത്ത് നടത്തിയ വ്യാവസായിക പ്രദർശനം. തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലും തിയ്യരും ഈഴവരും ഉൽപ്പാദിപ്പിച്ചിരുന്ന സാമഗ്രികളുടെ പ്രദർശനമായിരുന്നു ഇത്. സമുദായത്തിന് അഭിമാനം കൊള്ളാൻ തക്കവണ്ണം ഉജ്വലമായ ഒരു സംഭവമായിരുന്നു ഇത്.

എന്നും എല്ലായിടത്തും സംഭവിക്കുന്നതുപോലെ സമ്പത്തിൽ നിന്നും സ്വന്തം സമുദായത്തിനെപ്പറ്റി അഭിമാനമുണ്ടാകും. മാത്രമല്ല, അതിൽനിന്ന് ആത്മവിശ്വാസവും ഉണ്ടാകും. ഇന്ന് ഭാരതത്തിലുടനീളം ഇത് കാണുന്നുണ്ട്. കാരണം ഒരു സമ്പന്നഭാവി നമ്മെ കാത്തിരിക്കുന്നു എന്ന വിശ്വാസം കഴിഞ്ഞ കുറച്ചു നാളത്തെ അനുഭവത്തിൽനിന്നു മനസ്സിലായി.

പക്ഷേ സമ്പത്തിന്റെ പുറകേപോയി യോഗം മറ്റ് ലക്ഷ്യങ്ങളെ മറന്നില്ല. ധാരാളം സ്കൂളുകളും പിന്നെ കോളേജുകളും തുടങ്ങി: അവിടെ ആർക്കും പഠിക്കാൻ വിലക്കൊന്നുമുണ്ടായിരുന്നില്ല. ഭാവിയിൽ ഇംഗ്ലീഷിന്റെ ആവശ്യം ഉണ്ടാകുമെന്ന് കണ്ട ഗുരുദേവൻ തന്നെ അതിൽ പരിശീലനം നൽകാൻ നിർദേശിച്ചു. അതുപോലെതന്നെ സ്ത്രീകൾക്കും പുരുഷന്മാരെപ്പോലെ തന്നെ വിദ്യാഭ്യാസം നൽകണമെന്നും അദ്ദേഹം ശഠിച്ചു. ഡോ. പൽപ്പു യോഗത്തിന്റെ ആദ്യവാർഷികസമ്മേളനത്തിൽ പറഞ്ഞതു ശ്രദ്ധേയമാണ്:

"ഒരു സമൂഹമോ ഒരു കൂട്ടം മനുഷ്യരോ പുരോഗമിക്കുന്നതും സമ്പന്നരാകുന്നതും വിദ്യാഭ്യാസത്തിൽക്കൂടി മാത്രമാണ്. നമ്മുടെ സമുദായത്തിൽ കേവലം പ്രാഥമിക വിദ്യാഭ്യാസമെങ്കിലുമില്ലാത്ത ആരുമുണ്ടായിരിക്കരുത്. ഇതിനുവേണ്ടി നാം എല്ലാവരും പ്രത്യേകം ശ്രദ്ധിക്കണം. ഒരു ഈഴവ പുരുഷനെന്നോ ഈഴവസ്ത്രീയെന്നോ പറഞ്ഞാൽ എഴുതാനും വായിക്കാനും അറിയാമെന്നുള്ള ആളാണ് എന്നു മനസ്സിലാക്കുന്ന നില വരണം."

വിദ്യാഭ്യാസം എന്നു പറഞ്ഞാൽ തുലോം സങ്കുചിതമായ നിലയിൽ പുസ്തകാഭ്യാസം എന്നു മാത്രമല്ല, സാമൂഹ്യ പുനരുദ്ധാരണം എന്നും ഉദ്ദേശിച്ചിരുന്നു. ബഹുഭാര്യാത്വം, ബഹുഭർത്തൃത്വം എന്നിവ നിറുത്തുക; വിധവാ പുനർവിവാഹം പ്രോത്സാഹിപ്പിക്കുക; തിരണ്ടുകല്യാണം പോലുള്ള പ്രാകൃത ആചാരങ്ങൾ നിറുത്തിവയ്ക്കുക; ഒരു വിവാഹചടങ്ങിൽ തുലോം കുറച്ചു പേർ മാത്രം പങ്കെടുക്കുക എന്നീ ഉപദേശങ്ങളും ഗുരുദേവൻ മുമ്പോട്ടു വച്ചു.

വിവാഹം എന്നു വച്ചാൽ ബന്ധുമിത്രാദ്രികൾക്കെല്ലാം ഒത്തുകൂടാനുള്ള ചുരുക്കം കിട്ടുന്ന ഒരവസരം എന്ന നിലയിൽ പലരും ഒടുവിലത്തെ ഉപദേശത്തെ വകവച്ചില്ല. പക്ഷേ ഇന്ന് ഭാരതത്തിലെ ഏറ്റവും ലളിതമായ വിവാഹച്ചടങ്ങ് ഈഴവരുടേതാണ്. വെറും പത്തുമിനിട്ട് മാത്രമെടുക്കുന്ന ചടങ്ങ്: വരനും വധുവും പൂമാലയും മോതിരവും കൈമാറുക, താലികെട്ടുക, പ്രദക്ഷിണം വയ്ക്കുക ഇത്രതന്നെ. ഇതിനിടെ ഒരു മിനിറ്റുകൊണ്ട് യോഗം വക രജിസ്റ്ററിലെ ഒപ്പുവച്ചു വിവാഹസർട്ടിഫിക്കറ്റിന് അപേക്ഷിക്കലും കഴിയും.

യോഗം തങ്ങളുടെ ന്യായമായ അവകാശങ്ങൾ നേടിയെടുക്കാനായി ചെയ്ത യത്നങ്ങളിലൊന്നായിരുന്നു തിരുവിതാംകൂർ നിയമസഭയിൽ പ്രാതിനിധ്യം കിട്ടാനായി ശ്രമിച്ചത്. ജനസംഖ്യയുടെ 20 ശതമാനത്തോളം വരുന്ന ഈഴവർക്ക് നിയമസഭയിൽ ഒരൊറ്റ പ്രതിനിധിയും ഉണ്ടായിരുന്നില്ല. അമേരിക്കയിൽ 1776-ൽ ബ്രിട്ടീഷുകാർക്കെതിരെ ഉന്നയിച്ച മുദ്രാവാക്യത്തിന് ഇവി

ടെയും പ്രസക്തിയുണ്ടായിരുന്നു. "പ്രാതിനിധ്യം ഇല്ലാതെ നികുതി ചുമത്താൻ പറ്റുകയില്ല!" ഒടുവിൽ ഈഴവർക്ക് നിയമസഭയിൽ കയറാൻപറ്റി. ഇതുപോലെ തന്നെ സർക്കാരുദ്യോഗങ്ങൾക്കുവേണ്ടിയും ഈഴവക്കുട്ടികൾക്ക് സർക്കാർ പള്ളിക്കുടങ്ങളിൽ പഠിക്കാനുള്ള അവകാശത്തിനുവേണ്ടിയും, എന്തിന് ഇതേ വരെ പലർക്കും വിലക്കപ്പെട്ടിരുന്ന പൊതുനിരത്തുകളിലൂടെയുള്ള യാത്ര യ്ക്കുംവേണ്ടി യോഗം പൊരുതി.

ഈ അവസാനത്തെ കാര്യത്തിനുവേണ്ടിയായിരുന്നു ചരിത്രപ്രധാനമായ വൈക്കം സത്യാഗ്രഹം. എസ്.എൻ.ഡി.പി യോഗത്തിന്റെ കരുത്തനായ ഒരു നേതാവായ റ്റി.കെ മാധവനാണ് ഈ പ്രസ്ഥാനത്തെ നയിച്ചത്. സംഘ ടനാപാടവത്തിൽ ഉന്നതനായിരുന്ന അദ്ദേഹം നൂറുകണക്കിന് യോഗം ശാഖ കൾ സൃഷ്ടിക്കുകയും ആയിരക്കണക്കിന് അംഗങ്ങളെ ചേർക്കുകയും ചെയ്തു. തന്റെ മുഖ പത്രമായ "ദേശാഭിമാനി"വഴി തിരുവിതാംകൂറിലെ സാധാ രണ ജനങ്ങളുടെ പൗരാവകാശങ്ങൾക്കുവേണ്ടി അദ്ദേഹം പോരാടി.

വൈക്കം സത്യാഗ്രഹത്തിന്റെയും മാധവന്റെ പ്രയ്തനങ്ങളുടെയും ഫലമായി 1936-ൽ ക്ഷേത്ര പ്രവേശനവിളംബരം പുറപ്പെടുവിക്കപ്പെട്ടു. എത്രയും ചരിത്രം സൃഷ്ടിച്ച ഒരു സംഭവമായിരുന്നു ഇത് എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഭാരതത്തിൽ ജാതിയെ മാനിക്കാതെ എല്ലാ ഹിന്ദു ക്കൾക്കും സനാതനധർമത്തിന്റെ മേൽ അവകാശമുണ്ടെന്ന് നാടുവാഴികൾ സമ്മതിച്ച ആദ്യത്തെ സംഭവമായിരുന്നു ഇത്. പക്ഷേ ഈ വിളംബരം ഒരു യഥാർഥ്യമാകുന്നതിനുമുമ്പ് കാലതാമസത്തിലും അവഹേളനത്തിലും സഹികെട്ട് ഈഴവർ ഒറ്റക്കെട്ടായി മതംമാറി ക്രിസ്ത്യാനികളാകും എന്നുള്ള ഭീഷണിപോലും മാധവന് മുഴക്കേണ്ടിവന്നു എന്നുള്ളതും ശ്രദ്ധേയമാണ്. അങ്ങനെയാണെങ്കിൽ ഒറ്റയടിക്ക് തിരുവിതാംകൂർ ഒരു ക്രിസ്ത്യാനി ഭൂരി പക്ഷ നാടാകുമെന്നുള്ള സാധ്യത 'ഉയർന്ന ജാതിക്കാരെ'യും മഹാരാജാവി നെയും വല്ലാതെ ഭയപ്പെടുത്തിയിരുന്നിരിക്കാം. നിർഭാഗ്യവശാൽ 1930ൽ മരി ച്ചുപോയ മാധവന് തന്റെ പ്രയത്നങ്ങളുടെ ഫലം കാണാനുള്ള യോഗമുണ്ടായിരുന്നില്ല.

യോഗത്തിന്റെ തണലിൽ വളർന്നവരും യോഗത്തിന്റെ അനുഭാവികളു മായ ധിഷണാശാലികളായ അനേകം മഹാരഥന്മാരുണ്ടായിരുന്നു. പലരും യോഗത്തിന്റെ സാമുദായിക പ്രവർത്തനങ്ങളിൽ മാത്രം ശ്രദ്ധ ചെലുത്തിയി രുന്നു; അവർക്ക് ആധ്യാത്മികകാര്യങ്ങളിൽ തീരെ താൽപ്പര്യമില്ലായിരുന്നു. ഉദാഹരണത്തിന് നിരീശ്വരവാദിയും സോഷ്യലിസ്റ്റുമായ സഹോദരൻ അയ്യ പ്പൻ, പത്രപ്രവർത്തകനും പ്രകാശകനുമായ സി.വി. കുഞ്ഞുരാമൻ, വക്കീലും പിന്നെ കോൺഗ്രസ്സ് പാർട്ടിക്കാരനും കേരള മുഖ്യമന്ത്രിയുമായ സി. കേശവൻ, 'മിതവാദി' പ്രസിദ്ധം ചെയ്യുകയും ഈഴവരും തീയ്യരും ബുദ്ധമതത്തിലേക്ക് മതം മാറണം എന്ന് ആഹ്വാനം ചെയ്യുകയും ചെയ്ത സി. കൃഷ്ണൻ മുതലായവർ വാസ്തവത്തിൽ ദേശീയപ്രസ്ഥാനത്തിലും സാമൂഹിക ഉയർത്തെഴുന്നേൽപ്പിനുമാണ് പ്രധാനമായി പ്രവർത്തിച്ചിരുന്ന

ത്. മതപരമായ കാര്യങ്ങളിൽ അവർക്ക് വലിയ താൽപ്പര്യമൊന്നുമുണ്ടായിരുന്നില്ല.

ഗുരുദേവൻ എസ് എൻ ഡി പി യോഗത്തെ എല്ലാ കാര്യങ്ങളിലും ഉപദേശിച്ചിരുന്നുവെങ്കിലും ആത്മീയമായ കാര്യങ്ങളിൽ അദ്ദേഹത്തിന് പ്രത്യേകം താൽപ്പര്യമുണ്ടായിരുന്നു. ഇതായിരുന്നല്ലോ ക്ഷേത്രസമിതിയുടെ സ്വാഭാവികമായ താൽപ്പര്യവും: സ്ഥാപനം, പരിപാലനം, സംരക്ഷണം. സമൂഹത്തിന്റെ ആധ്യാത്മികവും സാമുദായികവുമായ മൗലിക കേന്ദ്രമാണ് ക്ഷേത്രം എന്ന് ഗുരുദേവൻ വിശ്വസിച്ചിരുന്നു; അതു വഴിയാണ് ജനങ്ങളെ അഭ്യസ്തവിദ്യരും ഉന്നതാദർശമുള്ളവരും ആക്കിത്തീർക്കാൻ പറ്റുന്നതെന്നും അദ്ദേഹം സമർഥിച്ചു. അതുകാരണം ഗുരുദേവൻ പല ക്ഷേത്രങ്ങളും സ്ഥാപിച്ചു. അവിടങ്ങളിലെ പ്രതിഷ്ഠകൾ കൊണ്ടും ആചാരങ്ങൾകൊണ്ടും അദ്ദേഹം തന്റെ ആശയങ്ങളെ ഊന്നിപ്പറയുകയും പ്രചരിപ്പിക്കുകയും ചെയ്തു.

ഏറ്റവും പ്രധാനമായ ക്ഷേത്രം വർക്കലയിലെ ശിവഗിരി തന്നെയാണ്. 1902–03ൽ അദ്ദേഹം അവിടെ ഒരു ചെറിയ പർണശാലകെട്ടി. പ്രകൃതി സൗന്ദര്യമുള്ള ആ കുന്നിൻപുറത്ത് നിന്ന് നോക്കിയാൽ അനന്തചക്രവാളങ്ങളും വിദൂരതയിൽ കടലും കാണാം. അടുത്ത് പച്ചമരുന്നുകളുടെ ഗുണമുള്ള ചൂടുള്ള ഉറവകളുണ്ട്. ആയിരക്കണക്കിന് വർഷം പഴക്കമുള്ള ജനാർദ്ദനസ്വാമി ക്ഷേത്രവും പാപനാശിനി കടപ്പുറവും സമീപത്തുണ്ട്. 1912–13 ആകുമ്പോഴേക്ക് ഗുരുദേവൻ ശാരദാമഠത്തെ പൂർണമാക്കിക്കഴിഞ്ഞിരുന്നു. സരസ്വതിദേവിയെ പ്രതിഷ്ഠിച്ച ക്ഷേത്രം.

വ്യത്യസ്തമായ രീതിയിലുള്ള ഒരു ക്ഷേത്രമായിരുന്നു ഇത്. യാതൊരു മതാനുഷ്ഠാനങ്ങളുമില്ലാത്ത, അർച്ചനയും ആരാധനയും പൂജാരിയും ഒന്നുമില്ലാത്ത ഒരു ക്ഷേത്രം. ഒരു ഭക്തന് ആകപ്പാടെ ചെയ്യാനുള്ളത് മൗനമായി ധ്യാനിക്കുകയോ ഒരു മന്ത്രം ചൊല്ലുകയോ മാത്രമാണ്. ഒരു വിധത്തിൽ നോക്കുകയാണെങ്കിൽ ഓച്ചിറയിലെ പുരാതനമായ പരബ്രഹ്മസന്നിധിയെ ഓർമിപ്പിക്കുന്നതാണിത്. അവിടെയും ക്ഷേത്രവുമില്ല പ്രതിഷ്ഠയുമില്ല, അനന്തവും ആകാരരഹിതവുമായ പരബ്രഹ്മത്തെ ധ്യാനിക്കാൻ ക്ഷേത്രത്തിന്റെ ആവശ്യമില്ലല്ലോ. അതുപോലെതന്നെ ആലുവായിലെ അദ്വൈത ആശ്രമത്തിലും പ്രതിഷ്ഠയും ക്ഷേത്രവുമില്ല. ആലുവാമണപ്പുറത്തിനടുത്തും പെരിയാറിന്റെ തീരത്തും സ്ഥിതിചെയ്യുന്ന ആ ആശ്രമത്തിൽ വേദാന്തം പഠിക്കുവാനും ധ്യാനിക്കുവാനും മാത്രമേ സൗകര്യമുള്ളൂ.

ക്ഷേത്രങ്ങളുടെ നടത്തിപ്പിനെപ്പറ്റി ഗുരുദേവന്റെ നിർദേശങ്ങൾ തുലോം ലളിതമായിരുന്നു. വ്യക്തമായിട്ടും എല്ലാ ഹിന്ദുക്കൾക്കും പ്രവേശനം; ഉത്സവങ്ങൾക്കും വെടിക്കെട്ടിനും മറ്റുമുള്ള അനാവശ്യചിലവുകൾ പാടില്ല; ക്ഷേത്രങ്ങളോടെല്ലാം അനുബന്ധിച്ച് സ്കൂളുകളും പച്ചക്കറികൾ, ഔഷധ സസ്യങ്ങൾ എന്നിവ വളർത്തുന്ന തോട്ടങ്ങളും വേണം; പിന്നെ വ്യവസായവും. വ്യവസായമെന്നു പറഞ്ഞാൽ വലിയ ഫാക്റ്ററികളെന്നൊന്നും അർഥമില്ല. ചെറിയതോതിലുള്ള കൈത്തൊഴിലായാലും മതി, ഉദാഹരണത്തിന് ചിരട്ട

കൊണ്ടുള്ള അടുക്കള ഉൽപ്പന്നങ്ങളോ കരകൗശലവസ്തുക്കളോ. വർഷങ്ങൾക്കുശേഷം ഗാന്ധിജിയും ഇതേ അഭിപ്രായമാണുന്നയിച്ചത്. കുറച്ച് മുതൽമുടക്കി കൈത്തൊഴിലുകളോ കരകൗശലങ്ങളോ ചെറുകിടവ്യവസായങ്ങളോ വഴി സമൂഹത്തിനു പൊതുവേ സമ്പത്തുണ്ടാക്കാൻ കഴിയും.

ഗുരുദേവന്റെ അഭിപ്രായത്തിൽ ഭാരതത്തിലെ പുതിയ ക്ഷേത്രങ്ങൾ സാമൂഹ്യക്ഷേമ ക്ഷേത്രങ്ങൾ തന്നെയായിരിക്കും. പക്ഷേ കാലചക്രത്തിന്റെ മാറ്റമനുസരിച്ച് അവയെ പുരോഗതിയിലൂടെ ഔചിത്യപൂർവം നടത്തിക്കൊണ്ടുപോകണം. സ്വാമിവിവേകാനന്ദനും ശ്രീ അരവിന്ദനും പറഞ്ഞതുപോലെ ആധ്യാത്മികതയുടെ ചെറിയ ഒരു പിൻബലമെങ്കിലും ഇല്ലാത്ത ഒന്നും ഭാരതത്തിൽ വിജയിക്കാൻ പോകുന്നില്ല. ഉദാഹരണത്തിന് പുതിയ ക്ഷേത്രങ്ങൾ അണക്കെട്ടുകളാണെന്ന് സമർഥിച്ച ജവഹർലാൽ നെഹ്റുവിന്റെ വീക്ഷണം തുലോം നാമാവശേഷമായിക്കഴിഞ്ഞു; വെറും അമ്പതു വർഷങ്ങൾക്കുള്ളിൽ.

ഗുരുദേവൻ സ്ഥാപിച്ച അമ്പതിലധികം ക്ഷേത്രങ്ങളിൽ ഭൂരിപക്ഷത്തിലും വ്യവസ്ഥാപിതമായ ഹിന്ദുമതത്തിലെ മൂർത്തികളെയാണ് പ്രതിഷ്ഠിച്ചിരിക്കുന്നത്. അല്ലാതെ ഭയാനകങ്ങളായ ഗ്രാമദേവതകളെയല്ല. ഇന്നത്തെ പുതിയ യാഥാസ്ഥിതികന്മാരായ 'പുരോഗമനവാദികൾ' ഇതിനെ 'സംസ്കൃതീകരണം' എന്നു വിളിച്ച് അപലപിക്കാറുണ്ട്. അവരുടെ ദൃഷ്ടിയിൽ ഗ്രാമദേവതകൾ താമസിക ശക്തികളാണെങ്കിലും അവയാണ് കൂടുതൽ ആധികാരികം.

ഇതു വാസ്തവത്തിൽ തീരെ യുക്തിക്കുനിരക്കാത്ത വിഡ്ഢിത്തമാണ്. ഹിന്ദുമതത്തിലെ പ്രധാനമൂർത്തികൾ ആയിരക്കണക്കിന് വർഷങ്ങളുടെ താത്വികവും ആധ്യാത്മികവുമായ പരിണാമത്തിലൂടെ സംസ്കരിക്കപ്പെട്ടവയാണ്. ശിവനെ ഒരു മലവേടനായി മാത്രമേ 'താഴ്ന്നജാതിക്കാർ' കാണാവൂ എന്നു പറയുന്നത് അവരെ അവഹേളിക്കുന്നതിനു തുല്യമാണ്. അതിനർഥം അവർക്ക് അർധനാരീശ്വരനെപോലെയുള്ള ഒരു സൂക്ഷ്മ സങ്കൽപ്പത്തെ മനസ്സിലാക്കാനുള്ള ബുദ്ധിയില്ലെന്നുള്ളതാണ്. ഇത് വർണവിവേചനത്തിനും ജാതിസ്പർധയ്ക്കും തുല്യമല്ലേ? അതുപോലെതന്നെ 'ഉയർന്ന ജാതി'ക്കാർക്ക് മാത്രമേ ഹിന്ദുമതം പാടുള്ളൂ, മറ്റുള്ള ജാതിക്കാർക്കൊക്കെ ഇതിന്റെ ഏതോ വികൃതരൂപം മാത്രമേ പറഞ്ഞിട്ടുള്ളൂ എന്നുള്ള തുലോം തെറ്റായ ധാരണയെയും ഇത് ശാശ്വതീകരിക്കുന്നു. അനാവശ്യവും ഭോഷത്വവുമാണിത്.

ഗുരുദേവന് ഇങ്ങനെയൊരു ചിന്താക്കുഴപ്പമുണ്ടായിരുന്നില്ല. 'ഉയർന്ന' ഹിന്ദുമതത്തിലെ മൂർത്തികളെ എല്ലാ ഹിന്ദുമതാനുയായികൾക്കും അവകാശമുള്ളവയായി അദ്ദേഹം കണ്ടു. പ്രതിഷ്ഠകളിലാണ് അദ്ദേഹം പല പുതുമകളും കൊണ്ടുവന്നത്. മുരുക്കുംപഴയിലെ മഹാദേവക്ഷേത്രത്തിൽ അദ്ദേഹം പഞ്ചലോഹനിർമിതമായ ഒരു പ്രഭയാണ് പ്രതിഷ്ഠിച്ചത്; അതിൽ പ്രണവമന്ത്രമായ "ഓം" എഴുതിയിട്ടുമുണ്ട്. ചേർത്തലയ്ക്കടുത്തുള്ള കളവങ്കോട്

ക്ഷേത്രത്തിൽ അദ്ദേഹം ഒരു കണ്ണാടിയാണ് പ്രതിഷ്ഠിച്ചത്-അതിലും "ഓം" എന്നെഴുതിയിട്ടുണ്ട്. വൈക്കത്തിനടുത്തുള്ള ഉല്ലല ഓംകാരക്ഷേത്രത്തിലും കണ്ണാടി പ്രതിഷ്ഠിച്ചു. ഇതിന്റെ പിന്നിലെ തത്വം അദ്വൈതം തന്നെയാണ്. തന്റെയുള്ളിൽ അനന്തമായ പരബ്രഹ്മം നിറഞ്ഞു നിൽക്കുന്നു എന്ന അദ്വൈത മന്ത്രത്തിന്റെ പ്രത്യക്ഷമായ പ്രതിരൂപമാണ് കണ്ണാടി പ്രതിഷ്ഠ. മറ്റു ചില പ്രധാന പ്രതിഷ്ഠകൾ തലശ്ശേരിയിലെ ജഗന്നാഥക്ഷേത്രവും കോഴിക്കോട്ടെ ശ്രീകണ്ഠേശ്വര ക്ഷേത്രവുമാണ്.

പീഡിതരായ ജനങ്ങൾക്ക് മതം മാറ്റം കൊണ്ട് വലിയ പ്രയോജനമൊന്നും ഇല്ലെന്നു ഗുരുദേവൻ വിശ്വസിച്ചിരുന്നു. സ്വാഭാവികമായും സ്വയം ഉയരണമെന്നുള്ള വിശ്വാസമാണ് പ്രധാനമെന്നായിരുന്നു അദ്ദേഹത്തിന്റെ നിഗമനം. പല ശിഷ്യന്മാരും മതം മാറ്റത്തെപ്പറ്റി പറഞ്ഞു. ചിലർ തുല്യത എടുത്തു പറയുന്ന ബുദ്ധമതത്തിനെപ്പറ്റി പുകഴ്ത്തി പറഞ്ഞു. മറ്റു ചിലർ, ക്രിസ്തുമതത്തിൽ ചേർന്നാൽ താൽക്കാലികമായെങ്കിലും കിട്ടുന്ന ആനുകൂല്യങ്ങളെ വാഴ്ത്തി. എന്നാൽ ഗുരുദേവൻ അതിൽ വിശ്വസിച്ചില്ല; എന്നുതന്നെയല്ല മഹാത്മാഗാന്ധിയുമായുള്ള ഒരു സംവാദം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

ഗാന്ധി: ഹിന്ദുക്കളുടെ പ്രമാണ ഗ്രന്ഥങ്ങളിൽ അയിത്താചാരം വിധിച്ചിട്ടുള്ളതായി സ്വാമിജിക്ക് അറിവുണ്ടോ?

ഗുരു: ഇല്ല

ഗാന്ധി: വൈക്കത്ത് അയിത്തത്തിനെതിരായി ചെയ്യുന്ന സത്യഗ്രഹത്തിനെപ്പറ്റി സ്വാമിജിക്ക് എന്തെങ്കിലും സംശയങ്ങളുണ്ടോ?

ഗുരു: ഇല്ല, തീർച്ചയായും ഇല്ല

ഗാന്ധി: അയിത്താചാരം മാറുന്നതിനുപുറമേ പീഡിതരായ ജനങ്ങൾക്ക് പുരോഗതികിട്ടാൻ വേറേ എന്തു ചെയ്യണം?

ഗുരു: അവർ അഭ്യസ്തവിദ്യരാകണം. അവരുടെ ആവശ്യത്തിനുവേണ്ട പണമുണ്ടാക്കാനുള്ള മാർഗവും വേണം. മിശ്രവിവാഹങ്ങളോ മിശ്രഭോജനങ്ങളോ ഉടനെതന്നെ വേണമെന്ന് നിർബന്ധിക്കേണ്ടയാവശ്യമില്ല. മറ്റുള്ളവർക്ക് തുല്യമായി അവർക്കും സ്വയം ഉയരാനുള്ള അവസരം കൊടുക്കണം.........

ഗാന്ധി: മോക്ഷം കിട്ടാൻ ഹിന്ദുമതം ആവശ്യത്തിന് സഹായിക്കുമോ?

ഗുരു: തീർച്ചയായും ആധ്യാത്മിക സ്വാതന്ത്ര്യത്തിനു വേണ്ട ധാരാളം വഴികളുണ്ട് ഹിന്ദുമതത്തിൽ. പക്ഷേ ജനങ്ങൾക്ക് ലൗകികസ്വാതന്ത്ര്യവും വേണം.

ഗാന്ധി: അയിത്തം മുതലായവയിൽ നിന്നുണ്ടാകുന്ന പ്രാതികൂല്യങ്ങളെപ്പറ്റിപ്പറഞ്ഞത് ശരിയാണ്. മതസ്വാതന്ത്ര്യത്തിനു വേണ്ടി മതം മാറുന്നത് അത്യാവശ്യമാണെന്ന് സ്വാമിജി കരുതുന്നുണ്ടോ?

ഗുരു: ഇല്ല മതസ്വാതന്ത്ര്യത്തിനുവേണ്ടി മതം മാറേണ്ട ആവശ്യമൊന്നുമില്ല.

താൽക്കാലികമായ ആനുകൂല്യങ്ങൾക്കുവേണ്ടി മതം മാറുന്നതു തെറ്റാണെന്നായിരുന്നു ഗുരുദേവന്റെ അനുമാനം. അതേസമയം ഒരാൾ ആത്മാർഥമായി വിശ്വസിച്ചാൽ മതം മാറുന്നതിന് അദ്ദേഹം എതിരല്ലായിരുന്നു. പക്ഷേ വിശ്വാസമില്ലാതെ ലൗകികകാരണങ്ങൾകൊണ്ട് മതം മാറുന്നതിനെ അദ്ദേഹം എതിർത്തിരുന്നു. ഒരു ശിഷ്യനുമായുള്ള അദ്ദേഹത്തിന്റെ സംഭാഷണം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

ഗുരു: മതം മാറണമെന്നു തോന്നിയാൽ ഉടനേ മാറാനുള്ള സ്വാതന്ത്ര്യം വേണം. അച്ഛന്റെ മതമല്ലായിരിക്കാം മകനിഷ്ടം. മനുഷ്യന് മതസ്വാതന്ത്ര്യം വേണ്ടതാണ്. അതാണ് നമ്മുടെ അഭിപ്രായം. ഒരിടത്തും ജാതി ഉണ്ടായിരിക്കരുത്. മനുഷ്യൻ ഒരു ജാതിയായി ജീവിക്കണം. ഈ അഭിപ്രായം എല്ലായിടവും പരക്കണം. അതിരിക്കട്ടെ, മതം മാറണമെന്ന് ആവശ്യപ്പെടുന്നവർ ഹിന്ദുമതത്തിന് എന്തു ദൂഷ്യമാണ് പറയുന്നത്?

ശിഷ്യൻ: ഹിന്ദുമത സാഹിത്യം ദുഷിച്ചതാണെന്നു പറയുന്നു. വേദവും ഗീതയുമെല്ലാം, ജന്തുബലിയും ബഹുദൈവാരാധനയും ജാതിയും ഉപദേശിക്കുന്നുണ്ടെന്ന് പറയുന്നു.

ഗുരു: വേദം അങ്ങനെയായിരിക്കാം. എന്നാലും അവയിൽ ഇടയ്ക്കിടെ കൊള്ളാവുന്ന തത്വങ്ങൾ കാണാം. മതസാഹിത്യം നല്ലതാണെന്നുവച്ച് മതം അനുഷ്ഠിക്കുന്നവരുടെ ആചാരവും നല്ലതായിക്കൊള്ളണമെന്നില്ലല്ലോ. അപ്പോൾ മതസാഹിത്യം എങ്ങനെയിരുന്നാലും മനുഷ്യർ ദുഷിച്ചാൽ ഫലമില്ല. മനുഷ്യർ നന്നാവണം. പ്രവൃത്തിയിലും വാക്കിലും വിചാരത്തിലും ശുദ്ധിവേണം. അതാണാവശ്യം. മതമേതായാലും മനുഷ്യൻ നന്നായാൽ മതി. അതാണ് നമ്മുടെ അഭിപ്രായം.

അക്കാലത്ത് ഒരു ഹിന്ദുവിന് മതം മാറുന്നതിന് സാമൂഹികവും നിയമപരവുമായ യാതൊരു വിലക്കുമുണ്ടായിരുന്നില്ല. പക്ഷേ തിരിച്ച് ഹിന്ദുമതത്തിലേക്ക് ആരെയും കൊണ്ടുവരാൻ പറ്റുമായിരുന്നില്ല. വിലക്കുണ്ടായിരുന്നു. മാത്രമല്ല പുതുതായി വരുന്നവർ എന്തു ജാതിയാകുമെന്ന പ്രശ്നവുമുണ്ടായിരുന്നു. 'ഉയർന്ന ജാതി'യിലേക്ക് പ്രവേശനമില്ല. ആരും മനപ്പൂർവം 'താഴ്ന്ന ജാതി'യിൽ കയറാൻ ഉത്സാഹിക്കുകയുമില്ലല്ലോ.

ക്രിസ്തുമതത്തിലേക്ക് മാറിപ്പോയിരുന്ന ചില ഈഴവരും തിയ്യരും ആ സമയത്ത് തിരിച്ചുവരാൻ ആഗ്രഹിച്ചിരുന്നു; പക്ഷേ അവർക്ക് വിലക്കുകൽപ്പിച്ചിരുന്നു. ഗുരുദേവന്റെ ഉപദേശപ്രകാരം അവരെ തിരിച്ചു സമുദായത്തിൽ ചേർത്തു.

ഒരു സാമുദായിക പ്രസ്ഥാനവും ആധ്യാത്മിക പ്രസ്ഥാനവും എന്ന നിലയിൽ എസ് എൻ ഡി പി യോഗം തന്നെയാണ് ഗുരുദേവന്റെ സന്ദേശത്തെ മുമ്പോട്ടു കൊണ്ടുപോയത്. നിർഭാഗ്യവശാൽ അത് പ്രായോഗികതയിൽ ഒരു ഈഴവസംഘടനയായി മാറിപ്പോയി. ഗുരുദേവന്റെ വിശ്വവ്യാപകമായ സന്ദേശം ഒരു സമുദായത്തിന്റെ മാത്രമായി ഇന്നു കാണപ്പെടുന്നു. ഇതു വളരെ ദുഃഖകരമാണ്.

ഇത് ഗുരുദേവനെതിരെ ചെയ്യുന്നവലിയ ഒരു ദ്രോഹമാണ്. അതിനെക്കാളുമധികം സനാതനധർമത്തിനെതിരേ ചെയ്യുന്ന ദ്രോഹമാണ്. ഹിന്ദുക്കളെല്ലാം ഹിന്ദുമതത്തെ ത്യജിച്ച് പോകണമെന്നും, അങ്ങനെ മാത്രമേ അവർക്ക് പുരോഗമിക്കാൻ പറ്റുകയുള്ളൂ എന്നും മറ്റും നാസ്തികരും അന്യമത പ്രചരണക്കാരും കുപ്രചരണം നടത്തുന്നതിനിടയിൽ ഒരു പീഡിത സമുദായത്തിൽ ജനിച്ച ഒരു അതുല്യനായ യോഗിവര്യൻ, ഒരു യുഗപുരുഷൻ, അതിനെ ശക്തമായി എതിർത്തു. ഓടി രക്ഷപ്പെടാൻ നോക്കേണ്ട, സനാതനധർമത്തിനെ ഉദ്ധരിച്ച് അതിന് പണ്ടത്തെ യശസ്സും ഐശ്വര്യവും വീണ്ടെടുത്തുകൊടുക്കാൻ പറ്റുമെന്ന് തെളിയിച്ചു. അദ്ദേഹം ഇന്നത്തെ ഭാരതത്തിന് നൽകിയ ഏറ്റവും പ്രാധാന്യമേറിയ ഒരു സന്ദേശം തന്നെയാണിത്.

## സർവമതസമ്മേളനവും അവസാനവർഷങ്ങളും

ശ്രീനാരായണഗുരുദേവന്റെ ഷഷ്ഠി അബ്ദപൂർത്തി 1092 ME ചിങ്ങം 27-ന്, 1916 CE-ൽ ആഘോഷിച്ചു. ഗുരുദേവൻ പതിവുപോലെ എല്ലാ അനാവശ്യചിലവുകളും ആഘോഷങ്ങളും വർജിച്ച് ആലുവയിൽ അദ്വൈതാശ്രമത്തിൽ വിശ്രമിച്ചു. മറ്റു സ്ഥലങ്ങളിൽ എസ് എൻ ഡി പി യോഗം വമ്പിച്ച പൊതുയോഗങ്ങൾ വിളിച്ചു കൂട്ടി.

അറുപതു വയസ്സു തികഞ്ഞിട്ടും ഗുരുവിന്റെ ചുറുചുറുക്കിനോ ഊർജസ്വലതക്കോ കുറവുണ്ടായില്ല. തന്റെ ജന്മദിവസത്തിൽ പലപ്പോഴും അദ്ദേഹം പുതിയ ആശയങ്ങളും ഉപദേശങ്ങളും പുറപ്പെടുവിക്കുമായിരുന്നു. 1096 ME-യിൽ തന്റെ 64-ാം പിറന്നാളിന് അദ്ദേഹം മദ്യത്തിനെതിരെ ശക്തമായി സംസാരിച്ചു:

"മദ്യം വിഷമാണ്. അതുണ്ടാക്കരുത്, കൊടുക്കരുത്, കുടിക്കരുത്. ചെത്തുകാരന്റെ ദേഹം നാറും; തുണി നാറും; വീട് നാറും; അവൻ തൊട്ടതെല്ലാം നാറും."

തികച്ചും യുക്തിയുക്തമായ ഒരു വിശദീകരണം ഇതിനുപിന്നിലുണ്ടായിരുന്നു. ഈഴവരുടെയിടയിൽ കുറേ പാവങ്ങൾ ചെത്തുതൊഴിലാളികളായിരുന്നു. മദ്യപിക്കുന്നതുകൊണ്ട് കുടുംബത്തിനുണ്ടാകുന്ന പ്രശ്നങ്ങൾ ഗുരുദേവൻ ശ്രദ്ധിച്ചു. പല പുരുഷന്മാരും തങ്ങളുടെ വേതനങ്ങളെല്ലാം മദ്യത്തിൽ മുടക്കി മുടിച്ചിരുന്നു. കുടുംബാംഗങ്ങളുടെ നില പരിതാപകരം. അതുപോലെ തെങ്ങു ചെത്തുന്നവർക്കു പ്രത്യേകിച്ച് വലിയ പ്രതിഫലം ഒന്നും കിട്ടിയിരുന്നില്ല. അവരുടെ കുടുംബങ്ങളും പട്ടിണിയിലായിരുന്നു. പണമുണ്ടാക്കിയത് ഇടനിലക്കാരായിരുന്നു. മഹാത്മാഗാന്ധി പിൽക്കാലത്ത് മദ്യനിരോധനത്തെപ്പറ്റി ബോധവാനായത് ഗുരുദേവന്റെ ഉദാഹരണം കണ്ടിട്ടാകാം.

കുറേ വർഷങ്ങൾക്കുശേഷം ഗുരുദേവൻ ഒരു സർവമത സമ്മേളനം നടത്താൻ ആഗ്രഹിച്ചു. അതിന്റെ ഉദ്ദേശം "വാദിക്കാനും ജയിക്കാനുമല്ല; അറിയാനും അറിയിക്കാനും ആണ്" എന്നായിരുന്നു. ശ്രദ്ധിക്കത്തക്കവണ്ണം പുരോ

ഗമന ബോധമുള്ളതും മതേതരത്വമുള്ളതുമായിരുന്നു ഈ പ്രസ്താവന. "മത മേതായാലും മനുഷ്യൻ നന്നായാൽ മതി" എന്ന് ആഹ്വാനം ചെയ്ത ഗുരു ദേവന്റെ മതവിദ്വേഷമില്ലായ്മയെപ്പറ്റി സന്ദേഹമില്ലല്ലോ.

ഈ സമ്മേളനം ആലുവായിൽ ME 1099 അഥവാ 1924 CE-യിൽ അദ്വൈതാശ്രമത്തിൽ വച്ചു നടത്തി. എല്ലാ മതങ്ങൾക്കും ഒരേ സാരമാണെ ന്നുള്ളത് ഗുരുദേവന്റെ അഭിപ്രായമായിരുന്നു.

"എല്ലാ മതങ്ങളുടെയും ഉദ്ദേശ്യം ഒന്നുതന്നെ. നദികൾ സമുദ്രത്തിൽ ചെന്നുചേർന്നാൽ പിന്നെ തിരക്കുഴിയെന്നും നടുക്കടലെന്നുമുണ്ടോ? ജീവാ ത്മാക്കൾക്ക് ഊർദ്ധ്വമുഖത്വം ഉണ്ടാക്കുവാനുള്ള അധികാരമേ മതങ്ങൾക്കു ള്ളു. അതുണ്ടായിക്കഴിഞ്ഞാൽ സൂക്ഷ്മം അവർ താനേ അന്വേഷിച്ചു കണ്ടെ ത്തിക്കൊള്ളും. സൂക്ഷ്മാന്വേഷണത്തെ സഹായിക്കുന്ന മാർഗദർശികൾ മാത്ര മാണ് മതങ്ങൾ. സൂക്ഷ്മമറിഞ്ഞവന് മതം പ്രമാണമല്ല. മതത്തിന് അവൻ പ്രമാണമാണ്. ബുദ്ധമതം പഠിച്ചാണോ ബുദ്ധൻ നിർവാണമാർഗം ഉപദേശി ച്ചത്? ബുദ്ധൻ നിർവാണ മാർഗം ആരാഞ്ഞറിഞ്ഞ് ആ മാർഗം ഉപദേശിച്ചു. അതു പിന്നീടു ബുദ്ധമതമായി. ബുദ്ധനു ബുദ്ധമതംകൊണ്ടു പ്രയോജന മുണ്ടോ? വേദം അപൗരുഷേയം എന്നു പറയുന്നതിന് വേദമന്ത്രങ്ങളുടെ എല്ലാ റ്റിന്റെയും കർത്താക്കൾ ആരെന്ന് നമുക്ക് നിശ്ചയമില്ലെന്നേ അർഥമാക്കേണ്ടൂ. വേദപ്രതിപാദിതങ്ങളായ തത്വങ്ങൾ അപൗരുഷേയങ്ങളാണ് എന്നും അർഥ മാക്കാം.

അന്വേഷണബുദ്ധിയും ജ്ഞാനതൃഷ്ണയും ഉള്ളവരെ സംബന്ധിച്ചു മാത്രമേ ഈ ഉപദേശം സാധുവാകുകയുള്ളൂ. സാമാന്യജനങ്ങൾക്ക് അവർ വിശ്വസിക്കുന്ന മതത്തിന് ആധാരമായ ഗ്രന്ഥം പ്രമാണമായിത്തന്നെ ഇരി ക്കണം. അങ്ങനെ പ്രമാണമാക്കുന്ന ഗ്രന്ഥങ്ങളിൽ ധർമവിരുദ്ധമായ ഉപദേശ ങ്ങൾ വരാതിരിക്കുവാൻ മതഗുരുക്കന്മാർ സൂക്ഷിക്കേണ്ടതാണ്. ദയാനന്ദ സരസ്വതി വേദം പ്രമാണമാക്കുന്നുണ്ടെങ്കിലും വേദത്തിൽ അസംബന്ധമാ യുള്ള ഭാഗം കൃത്രിമമെന്നു തള്ളിക്കളയുന്നില്ലേ? അങ്ങനെയാണ് എല്ലാ മതാ ചാര്യന്മാരും ചെയ്യേണ്ടത്. രാജ്യങ്ങൾ തമ്മിലും സമുദായങ്ങൾ തമ്മിലുമുള്ള ശണ്ഠ ഒന്നു മറ്റൊന്നിനെ തോൽപ്പിക്കുമ്പോൾ അവസാനിക്കും. മതങ്ങൾ തമ്മിൽ പൊരുതിയാൽ ഒടുങ്ങാത്തതുകൊണ്ട് ഒന്നിന് മറ്റൊന്നിനെ തോൽപ്പി ക്കുവാൻ കഴിയുകയില്ല. ഈ മതപ്പോരിന് അവസാനമുണ്ടാകണമെങ്കിൽ സമ ബുദ്ധിയോടുകൂടി എല്ലാ മതങ്ങളും എല്ലാവരും പഠിക്കണം. അപ്പോൾ പ്രധാന തത്ത്വങ്ങളിൽ അവയ്ക്കു തമ്മിൽ സാരമായ വ്യത്യാസം ഇല്ലെന്നു വെളിപ്പെ ടുന്നതാണ്. അങ്ങനെ വെളിപ്പെട്ടു കിട്ടുന്ന മതമാണ് നാം ഉപദേശിക്കുന്ന ഏകമതം."

ഭാരതത്തിലെ ആദ്യത്തെ സർവമത സമ്മേളനമായിരുന്നു ഇത്. 1899 CE-ൽ അമേരിക്കയിലെ ഷിക്കാഗോയിൽ നടന്ന സർവമതസമ്മേളനത്തിനെ ഓർമിപ്പിക്കുന്നതായിരുന്നു ഇത്. അവിടെ വച്ചായിരുന്നല്ലോ സ്വാമി വിവേ കാനന്ദൻ ഉജ്വലമായ തന്റെ വ്യക്തിത്വം കൊണ്ട് സദസ്യരെ രോമാഞ്ചം

കൊള്ളിച്ചതും കിഴക്കുനിന്നുള്ള വിജ്ഞാനത്തിന്റെ ചെറിയ ഒരു അളവെങ്കിലും പടിഞ്ഞാറിനെ കാണിച്ചതും.

ആലുവായിൽ മദ്രാസ് ഹൈക്കോടതി ജഡ്ജി ടി. സദാശിവ അയ്യർ അധ്യക്ഷനായിരുന്നു. പണ്ഡിതന്മാർ അവരവരുടെ കാഴ്ചപ്പാടുകളെപ്പറ്റി പ്രസംഗിച്ചു. ഗുരുദേവന്റെ വീക്ഷണത്തെപ്പറ്റി സത്യവ്രതസ്വാമികൾ ഉജ്ജ്വലമായി സംസാരിച്ചു. ആര്യസമാജത്തിലെ ഋഷിറാം, ബ്രഹ്മസമാജത്തിലെ സ്വാമിശിവപ്രസാദ്, ശ്രീലങ്കയിൽ നിന്നുള്ള ഒരു ബുദ്ധ ഭിക്ഷു എന്നിവർ ഭാരതീയ ദർശനങ്ങളെ പ്രതിപാദിച്ചു. ഇസ്ലാമിനെ മുഹമ്മദ് മൗലവിയും ക്രിസ്തുമതത്തെ കെ. കെ കുരുവിളയും പ്രതിനിധീകരിച്ചു. യുക്തിവാദത്തെ സി. കൃഷ്ണനും മഞ്ചേരി രാമകൃഷ്ണ അയ്യരും ചിത്രീകരിച്ചു.

1924–ലാണ് വൈക്കം സത്യഗ്രഹം തുടങ്ങിയത്. ആദ്യമായിട്ടായിരുന്നു ഭാരതത്തിലെ 'താഴ്ന്ന ജാതി'ക്കാർ ഉണർന്നെഴുന്നേറ്റ് അഹിംസാപരവും നീതിയുക്തവുമായ ഒരു സമരം നടത്തിയത്. ഉടനേ അതു വിജയിച്ചില്ലെങ്കിലും പിന്നീട് ക്ഷേത്രപ്രവേശന വിളംബരം നടത്തിയതിന്റെ തുടക്കം ഇതിൽ നിന്നായിരുന്നുവല്ലോ. ഗുരുദേവൻ ഇതിന് തന്റെ പരിപൂർണപിന്തുണ നൽകി. ഈ സമയത്താണ് റ്റഗോറും (1922) ഗാന്ധിയും (1925) ശിവഗിരി സന്ദർശിച്ചതും ഗുരുദേവനുമായി ചർച്ചകൾ നടത്തിയതും.

അടുത്ത ഏതാനും വർഷങ്ങൾക്കിടയിൽ ഗുരുദേവൻ ശ്രീലങ്കയിലും തമിഴ്നാടിലും ധാരാളം യാത്രചെയ്തു. കൊളമ്പ്, കാൻഡി മുതലായ സ്ഥലങ്ങളിലെ ബുദ്ധ വിഹാരങ്ങൾ അദ്ദേഹം സന്ദർശിച്ചു. ഒരു ബുദ്ധമതവിശ്വാസി അദ്ദേഹത്തിനോടു ചോദിച്ചു ഗുരുദേവന്റെ മതമെന്താണെന്ന്.

"ഞാനും ബുദ്ധമതക്കാരനാണ്" എന്നു ഗുരുദേവൻ പറഞ്ഞു.

അയാൾക്ക് വിശ്വാസമായില്ല എന്നു തോന്നിയ ഗുരുദേവൻ തുടർന്നു: "ശ്രീ ബുദ്ധന്റെ മറ്റു പേരുകൾ നിങ്ങൾക്കറിയില്ലേ? ശതഭിഞ്ജ, ദശാബല, അദ്വയവാദി, വിനായക.ഞാനുമൊരു അദ്വയവാദിയാണ്, അതുകാരണം എന്റെ മതവും ബുദ്ധമതമാണ്."

പക്ഷേ ഗുരുദേവന്റെ യാത്രകളിലൊക്കെ ശിവഗിരിയിൽ ആ സമയത്ത് ഉണ്ടായ സംഭവങ്ങൾ അദ്ദേഹത്തെ അലട്ടിയിരുന്നതായി കാണുന്നുണ്ട്. ചേരിതിരിവും കിടമത്സരവും തൊഴുത്തിൽക്കുത്തും അവിടെയുമുണ്ടായിരുന്നതായും അതിൽ സഹികെട്ട് ഇനി തന്റെ നാളുകൾ ശ്രീലങ്കയിലെ നുവാര എലിയയിലോ തിരുക്കോണമലയിലോ അല്ലെങ്കിൽ തമിഴ്നാട്ടിലെ താമ്രപർണിയുടെ തീരത്തോ കഴിക്കാം എന്നുതന്നെ അദ്ദേഹം ആലോചിച്ചതായി പറയപ്പെടുന്നു. തന്റെ പ്രസ്ഥാനത്തിന്റെ ഗതി അത്ര ശരിയല്ലെന്ന് ഗുരുദേവൻ കരുതിയിട്ടുണ്ടാകും. മനുഷ്യന്റെ എല്ലാ പരിപാടികളിലും ഉള്ളതുപോലെ ഇതിലും അഹംഭാവവും സാമ്രാജ്യം വെട്ടിപ്പിടിക്കലുമെല്ലാം ഉള്ളതായി കണ്ടതുകൊണ്ടാകാം. മാത്രമല്ല തന്റെ ഏറ്റവും പ്രിയങ്കരമായ ശിഷ്യന്മാരുടെ അകാലചരമങ്ങളും ഗുരുദേവനെ വല്ലാതെ വേദനിപ്പിച്ചിരുന്നിരിക്കണം. കുമാരനാശാൻ 1924ലും സത്യവ്രതസ്വാമി 1926ലും മരിച്ചിരുന്നു. സകലതും ത്യജിച്ച

യോഗിയാണെങ്കിലും അദ്ദേഹവും മനുഷ്യനായിരുന്നല്ലോ. അവരുടെ മരണം പ്രസ്ഥാനത്തിനെ വളരെയധികം ബാധിച്ചിരുന്നു.

ഇതുകൊണ്ടും പ്രായമേറിയതുകൊണ്ടും ഗുരുദേവൻ ചിന്താകുലനായി. 70-ാം പിറന്നാൾ അടുത്തതുകൊണ്ട് തന്റെ അനന്തരഗാമിയായി 1925ൽ ബോധാനന്ദസ്വാമിയെ അഭിഷിക്തനാക്കി തന്റെ വിൽപ്പത്രം അദ്ദേഹം എഴുതിവച്ചു. ഒരു സന്യാസി സംഘം രൂപീകരിക്കണമെന്നും അതിന് തന്റെ സകല സ്വത്തുക്കളും വിട്ടുകൊടുക്കണമെന്നും അതിലെഴുതിയിരുന്നു: മഠങ്ങളും ക്ഷേത്രങ്ങളും ഉൾപ്പെടെ എല്ലാം. 1928ൽ അങ്ങനെ ശ്രീനാരായണ ധർമ സംഘം സ്ഥാപിക്കപ്പെട്ടു.

അച്ചടക്കമുള്ള ഒരു സന്യാസി സംഘം-ശ്രീബുദ്ധന്റെ സംഘത്തിനെ ഓർമവരുത്തുന്ന വിധത്തിൽ-സ്ഥാപിച്ചിട്ട്, അതിൽക്കൂടെ സമൂഹത്തിനെ ഉദ്ധരിക്കാനും രാമരാജ്യത്തെ തിരികെക്കൊണ്ടുവരാനും പറ്റുമെന്നായിരുന്നു ഗുരുദേവന്റെ വിശ്വാസം.

ഗുരുദേവൻ അവസാനമായി പങ്കെടുത്ത പൊതുയോഗം കോട്ടയത്തുവച്ച് 1928-ലായിരുന്നു. യോഗത്തിൽ അന്ന് പുതിയതായി 108 ശാഖകളും 50,000 അംഗങ്ങളും ഉണ്ടായിത്തീർന്നിരുന്നു, പ്രധാനമായിട്ടും റ്റി.കെ മാധവന്റെ സംഘടനാപാടവം കാരണം. അരുവിപ്പുറത്ത് ഗുരുദേവൻ തുടങ്ങിയ വിപ്ലവം അന്നേക്ക് ഒരു ജനകീയ ചലനമായി കഴിഞ്ഞിരുന്നു, ഇന്നും അതു തുടരുന്നു, കേരളത്തിനുപുറത്തും.

കോട്ടയത്തെ നാഗമ്പടം ക്ഷേത്രത്തിൽവച്ചാണ് ശിവഗിരിതീർഥാടനത്തിന്റെ കാര്യം ആദ്യം പ്രതിപാദിക്കപ്പെട്ടത്. രണ്ടു ഭക്തന്മാരുടെ ഉത്സാഹം വഴിയാണ് ഈ തീർഥാടനം തുടങ്ങിയത്. വല്ലഭശ്ശേരി ഗോവിന്ദൻ വൈദ്യരും റ്റി. കെ. കിട്ടനും ഇതിനെപ്പറ്റി ഗുരുദേവനുമായി ചർച്ച ചെയ്തത് ഇവിടെ ചേർക്കുന്നു. ഗുരുദേവന്റെ നർമബോധത്തിനും അദ്ദേഹത്തിന്റെ ദർശനത്തിനും പ്രായോഗികതയ്ക്കും നല്ല ഉദാഹരണമാണിത്.

ശിഷ്യൻ: തൃപ്പാദസന്നിധിയിൽ ഒരു കാര്യം ഉണർത്തിച്ച് അനുവാദ കൽപ്പന വാങ്ങിപ്പാനുണ്ട്.

സ്വാമികൾ: എന്താണ്? പറയാമല്ലോ.

ശിഷ്യൻ: കാര്യങ്ങൾ ചോദ്യരൂപത്തിൽ അക്കമിട്ട് എഴുതിവച്ചിരിക്കുകയാണ്. കൽപ്പിച്ചാൽ വായിക്കാം.

ഒരാൾ 'ശിവഗിരിതീർഥാടനം' എന്ന് എഴുതിയിരുന്നതു വായിച്ചു.

സ്വാമികൾ: തീർഥാടനമോ? ശിവഗിരിയിലോ? കൊള്ളാം നമ്മുടെ കുഴൽവെള്ളത്തിൽ കുളിക്കാം. ശാരദാദേവിയെ വന്ദിക്കുകയും ചെയ്യാം. നല്ല കാര്യം. വായിക്കണം, കേൾക്കട്ടെ.

ശിഷ്യൻ: കേരളത്തിലെ ഈഴവർക്ക് ശിവഗിരി പുണ്യസ്ഥലമായി തൃപ്പാദങ്ങൾ കൽപ്പിച്ച് അനുവദിക്കണമെന്ന് അപേക്ഷിക്കുന്നു.

സ്വാമികൾ: വർക്കല ജനാർദനം പുണ്യസ്ഥലമാണല്ലോ. അതിനടുത്തു ശിവഗിരികൂടി പുണ്യസ്ഥലമാകുമോ?

ശിഷ്യൻ: ഹിന്ദുക്കളുടെ പുണ്യസ്ഥലങ്ങളിൽ ഞങ്ങൾക്കാർക്കും പ്രവേശനമില്ല. അല്ലാതെ പോകുന്നവർക്ക് ഹേമദണ്ഡങ്ങളും മാനക്കേടും പണനഷ്ടവുമാണ് ഉണ്ടാകാറുള്ളത്. തൃപ്പാദങ്ങൾ കൽപ്പിച്ചാൽ ശിവഗിരി പുണ്യസ്ഥലമാകും. കൽപ്പന ഉണ്ടായാൽ മതി.

സ്വാമികൾ: നാം പറഞ്ഞാൽ ശിവഗിരി പുണ്യസ്ഥലമാകുമെന്ന് നിങ്ങൾ വിശ്വസിക്കുന്നു അല്ലേ?

ശിഷ്യൻ: ഞങ്ങൾ പൂർണമായും വിശ്വസിക്കുന്നു.

സ്വാമികൾ: അപ്പോൾ നാം പറയുകയും നിങ്ങൾ രണ്ടുപേർ വിശ്വസിക്കുകയും ചെയ്താൽ ആകെ മൂന്നു പേരായി. മതിയാകുമോ?

ശിഷ്യൻ: കൽപ്പനയുണ്ടായാൽ ഞങ്ങൾ ഇരുപതുലക്ഷവും ഞങ്ങളെപ്പോലുള്ള മറ്റ് അധഃകൃതരും ശിവഗിരി പുണ്യസ്ഥലമായി സ്വീകരിക്കുകയും വിശ്വസിക്കുകയും ചെയ്യും.

സ്വാമികൾ: വിശ്വാസമുണ്ടല്ലോ, കൊള്ളാം, അനുവാദം തന്നിരിക്കുന്നു.

ശിഷ്യൻ: തീർഥാടകർ ആണ്ടിലൊരിക്കൽ ശിവഗിരിയിൽ വരണമെന്നാണ് ആഗ്രഹിക്കുന്നത്. അത് എപ്പോൾ ഏതുമാസം തീയതി ആഴ്ച നക്ഷത്രം ആയിരിക്കണമെന്ന് കൽപ്പന ഉണ്ടായിരിക്കണം.

സ്വാമികൾ: തീർഥാടകർ ശിവഗിരിയിൽ വന്നുകൂടുന്നത് യൂറോപ്യന്മാരുടെ ആണ്ടുപിറപ്പിന് ആയിക്കൊള്ളട്ടെ. ജനുവരി മാസം ഒന്നാം തീയതി. അത് നമ്മുടെ കണക്കിന് ധനുമാസം പതിനാറ് പതിനേഴ് തീയതികളിലായിരിക്കും. അതു കൊള്ളാം. നല്ല സമയം.

ശിഷ്യൻ: തീർഥാടകൻ വല്ല വ്രതവും ആചരിക്കേണമോ? അതിന്റെ രീതികൾക്ക് കൽപ്പന ഉണ്ടാകണം.

സ്വാമികൾ: നീണ്ട വ്രതവും കഠിന വ്യവസ്ഥകളും ഇക്കാലത്ത് എല്ലാവരും ആചരിച്ചെന്നു വരികയില്ല. പത്തുദിവസത്തെ വ്രതം. ശ്രീബുദ്ധന്റെ പഞ്ചശുദ്ധിയോടുകൂടി ആചരിച്ചാൽ മതിയാകും.

ശിഷ്യൻ: തീർഥാടകരുടെ വസ്ത്രധാരണരീതിയിൽ വല്ല പ്രത്യേകതയും ഉണ്ടായിരിക്കണമോ?

സ്വാമികൾ: വെള്ളവസ്ത്രം ഗൃഹസ്ഥന്മാരുടേത്. കാഷായം സന്യാസിമാർക്ക്, കറുത്ത തുണിയും കരിമ്പടവും ശബരിമലക്കാർക്ക്, ശിവഗിരി തീർഥാടകർക്ക് മഞ്ഞവസ്ത്രം ആയിക്കൊള്ളട്ടെ. ശ്രീകൃഷ്ണന്റെയും ശ്രീബുദ്ധന്റെയും വസ്ത്രം. അതുകൊള്ളാം. നന്നായിരിക്കും.

ശിഷ്യൻ: തീർഥാടകർ രുദ്രാക്ഷം ധരിക്കേണമോ?

സ്വാമികൾ: വേണ്ടാ, രുദ്രാക്ഷം പച്ചവെള്ളത്തിൽ ഉരച്ചു കുറെ കുടിക്കുന്നതു നന്നായിരിക്കും. ഗുണമുണ്ടാകാതിരിക്കില്ല. ഇനി എന്തെങ്കിലും ചോദിപ്പാനുണ്ടോ?

ശിഷ്യൻ: ഇനി ഒന്നുമില്ല.

സ്വാമികൾ: ശ്രീബുദ്ധന്റെ പഞ്ചശുദ്ധി അറിയാമോ?

ശിഷ്യൻ: അറിയാം

സ്വാമികൾ: പറയണം, കേൾക്കട്ടെ

ശിഷ്യൻ: ശരീരശുദ്ധി, ആഹാരശുദ്ധി, മനശ്ശുദ്ധി, വാക്ശുദ്ധി, കർമശുദ്ധി

സ്വാമികൾ: ശരി, ഇതനുഷ്ഠിച്ചാൽ മതിയാകും. മഞ്ഞവസ്ത്രം എന്നു നാം പറഞ്ഞതിന് മഞ്ഞപ്പട്ടു വാങ്ങിക്കാൻ ആരും തുനിയരുത്. കോടിവസ്ത്രം പോലും ആവശ്യമില്ല. ഉപയോഗത്തിലിരിക്കുന്ന വെള്ളവസ്ത്രം മഞ്ഞളിൽ മുക്കി ഉപയോഗിച്ചാൽ മതി. പിന്നീട് അലക്കിത്തെളിച്ച് എടുക്കാമല്ലോ. യാത്ര ആർഭാടരഹിതമാക്കണം. വിനീതമായിരിക്കണം. ഈശ്വരസ്തോത്രങ്ങൾ ഭക്തിയായി ഉച്ചരിക്കുന്നതു കൊള്ളാം. തീർഥയാത്രയുടെ പേരിൽ ആർഭാടങ്ങളും ആഡംബരങ്ങളും ഒച്ചപ്പാടുകളുമുണ്ടാക്കി ഈ പ്രസ്ഥാനത്തെ മലിനപ്പെടുത്തരുത്. അനാവശ്യമായി ഒരു കാശുപോലും ചെലവു ചെയ്യരുത്. മിച്ചം വയ്ക്കാൻ പഠിക്കണം. സമുദായം വിദ്യാഭ്യാസത്തിലും ധനസ്ഥിതിയിലും ശുചിത്വത്തിലും വളരെ പിന്നോക്കം. ഈ സ്ഥിതി മാറണം-മാറ്റണം. ഇനി ഒന്നുമില്ലല്ലോ ചോദിപ്പാൻ?

ശിഷ്യൻ: ഇല്ല.

സ്വാമികൾ: ഈ തീർഥാടനം നടത്തുന്നതിന്റെ ഉദ്ദേശ്യമെന്ത്? ഒന്നുമില്ലെന്നുണ്ടോ?

ശിഷ്യൻ: ഉദ്ദേശ്യങ്ങൾ മുൻപു കൽപ്പിച്ചതോ?

സ്വാമികൾ: അത് അതിന്റെ രീതികളല്ലയോ? രീതികളാണോ ഉദ്ദേശ്യം. (ആരും മറുപടി പറഞ്ഞില്ല)

സ്വാമികൾ:ആണ്ടിലൊരിക്കൽ കുറെ ആളുകൾ രാജ്യത്തിന്റെ നാനാഭാഗത്തുനിന്നും മഞ്ഞവസ്ത്രവും ധരിച്ചു യാത്ര ചെയ്തു ശിവഗിരിയിൽ എത്തുന്നു. ചുറ്റിനടന്ന് കുളിയും ഊണും കഴിഞ്ഞ് പണവും ചെലവാക്കി വീടുകളിൽ ചെല്ലുന്നതുകൊണ്ട് എന്തു സാധിച്ചു? ഒന്നും സാധിച്ചില്ല. വെറും ചെലവും ബുദ്ധിമുട്ടും! ഇതു പാടില്ല. ഏതു പ്രവൃത്തിക്കും ഒരു ഉദ്ദേശ്യം വേണം. (സ്വാമികൾ എഴുതിക്കൊൾക എന്നു പറഞ്ഞു തുടർന്നു:)

സ്വാമികൾ: ശിവഗിരി തീർഥയാത്രയുടെ ഉദ്ദേശ്യങ്ങൾ-സാധിക്കേണ്ട കാര്യങ്ങൾ-അതിന്റെ ലക്ഷ്യം. ഒന്ന്: വിദ്യാഭ്യാസം, രണ്ട്: ശുചിത്വം, മൂന്ന്: ഈശ്വരഭക്തി, നാല്: സംഘടന, അഞ്ച്: കൃഷി, ആറ്: കച്ചവടം, ഏഴ്: കൈത്തൊഴിൽ, എട്ട്: സാങ്കേതിക പരിശീലനങ്ങൾ. മനസ്സിലായോ ഈ വിഷയങ്ങൾ? ഈ വിഷയങ്ങളെപ്പറ്റി പ്രസംഗപരമ്പര നടത്തണം. ഓരോ വിഷയ

ത്തിലും വൈദഗ്ധ്യം ഉള്ളവരെ ക്ഷണിച്ചുവരുത്തി പ്രസംഗം പറയിക്കണം. ജനങ്ങൾ അച്ചടക്കത്തോടെ ഇരുന്നു ശ്രദ്ധിച്ചു കേൾക്കണം. കേട്ടതെല്ലാം പ്രവൃത്തിയിൽ വരുത്താൻ ശ്രമിക്കണം. അതിൽ വിജയം പ്രാപിക്കണം. അപ്പോൾ ജനങ്ങൾക്കും രാജ്യത്തിനും അഭിവൃദ്ധി ഉണ്ടാകും. ഈഴവർക്കു മാത്രമല്ല, ഈഴവരിലൂടെ എല്ലാ സമുദായക്കാർക്കും അഭിവൃദ്ധിയുണ്ടാകണം. അങ്ങനെ ജീവിതം മാതൃകാപരമാക്കണം. ശിവഗിരിതീർഥാടനത്തിന്റെ പ്രധാന ഉദ്ദേശ്യം ഇതായിരിക്കണം. മനസ്സിലായോ?

ഇന്ന് ഡിസംബറിന്റെ അവസാനം കേരളത്തിലുടനീളം മഞ്ഞവേഷം ധരിച്ച തീർഥാടകരെക്കാണാം. കാൽനടയായി, കറുത്തു മെലിഞ്ഞ പാവങ്ങൾ, കർഷകർ, കേരളത്തിലെ നിന്ദിതരും പീഡിതരുമായ ആയിരക്കണക്കിന് തീർഥാടകർ, ശിവഗിരിയിലേക്ക് പോകുന്നുണ്ട്. അർധപട്ടിണിക്കാരായ ഇവരുടെ സ്ഥിതി കാണുമ്പോൾ ഇനിയും എത്രയെത്ര ദൂരം പിന്നിടാനുണ്ടെന്ന് മനസ്സിലാകും.

കോട്ടയത്തെ പൊതുയോഗത്തിനുശേഷം വെല്ലൂർ ആശ്രമത്തിൽ വിശ്രമിക്കുമ്പോഴാണ് ഗുരുദേവന് കഠിനമായ അസുഖം തുടങ്ങിയത്. മൂത്രതടസ്സമായിരുന്നു രോഗം. ആലുവയിലെ ആശ്രമത്തിൽ വിശ്രമമെടുത്തതിൽ നിന്നു വലിയ പ്രയോജനം തോന്നിയില്ല. അതിനുശേഷം പാലക്കാട്ടും മദ്രാസിലും പല ഭിഷഗ്വരന്മാരെയും കണ്ടെങ്കിലും ആശ്വാസം കിട്ടിയില്ല. ശിവഗിരിയിൽ തിരിച്ചുപോയിട്ട് ആയുർവേദ ചികിത്സ തുടങ്ങി. രോഗശമനം കിട്ടിയില്ലെങ്കിലും അദ്ദേഹത്തിന് ആശ്വാസം തോന്നി.

പല ശിഷ്യന്മാർക്കും അത്ഭുതമായി. എന്തുകൊണ്ട് സ്വാമികൾ സ്വയം സുഖപ്പെടുത്തിയില്ല? അദ്ദേഹം എത്രയെല്ലാം അത്ഭുതസിദ്ധികളുള്ള ആളാണ്. എത്രയെത്ര പേരെ ചികിത്സിച്ചു സുഖപ്പെടുത്തിയതായും കഥകളുള്ളതല്ലേ? പക്ഷേ ഗുരുദേവൻ എല്ലാ മർത്യന്മാരെയും പോലെ തന്നെ ദുരിതമനുഭവിച്ചു തന്നെ ജീവിക്കുകയും മരിക്കുകയും ചെയ്തു. ബുദ്ധമതത്തിലെ സംസാര സാഗരത്തിലെന്നപോലെ.

ഗുരുദേവന്റെ 72-ാം ജന്മദിനം വന്നെത്തി. ആഘോഷിക്കത്തക്ക നിലയിലായിരുന്നില്ല. അദ്ദേഹത്തിന്റെ ആരോഗ്യം കൂടുതൽകൂടുതൽ മോശമായി. എങ്കിലും നർമബോധം അദ്ദേഹത്തെ പിരിഞ്ഞില്ല. തന്റെ അന്ത്യം അടുത്തുവെന്ന് അദ്ദേഹത്തിന് മനസ്സിലായി. എല്ലാവരോടും വിടപറയുകയും തന്റെ എല്ലാകാര്യങ്ങളും ഭംഗിയായി അവസാനിപ്പിക്കുകയും ചെയ്തു.

1104 ME കന്നി 5ന്, 1928 CE സെപ്തംമ്പർ 20-ന്, നല്ല ചാറ്റൽ മഴയുള്ള ഒരു ദിവസം ഗുരുദേവൻ അടുത്തുനിന്നവരോടു പറഞ്ഞു: "നമുക്ക് നല്ല ശാന്തി അനുഭവപ്പെടുന്നു." തന്റെ സ്വന്തം കൃതിയായ "ദൈവദശകം" പാടിക്കേൾക്കണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു. അതിന്റെ അവസാനഭാഗം പാടിക്കൊണ്ടിരിക്കേ 3 മണിക്ക് അദ്ദേഹം സമാധിയിലായി. ആ അവതാരപുരുഷൻ അങ്ങനെ പരമാത്മസ്വരൂപനായി.

"ആഴമേകുംനിൻമഹസ്സാം ആഴിയിൽ ഞങ്ങളാകവേ
ആഴണം വാഴണം നിത്യം വാഴണം വാഴണം സുഖം"

## ശ്രീനാരായണചിന്ത ഇന്ന്

അരുവിപ്പുറം പ്രതിഷ്ഠനടന്നത് 1888 CE ലാണ്; എസ്.എൻ.ഡി.പി യോഗം സ്ഥാപിച്ചത് 1903 CE ലും. ഒരു നൂറ്റാണ്ടിനുശേഷം ഗുരുവചനങ്ങളുടെയും ഗുരു ചിന്തയുടെയും പ്രസക്തിയെന്തെന്ന് തീർച്ചയായും ചോദിക്കാവുന്നതാണ്.

ചിലവിധത്തിൽ ഗുരുവിന്റെ പ്രയത്നങ്ങൾ സഫലമായെങ്കിലും മറ്റു ചില വിധത്തിൽ പ്രതീക്ഷിച്ചത്ര ഫലിച്ചിട്ടില്ല. തീർച്ചയായും സമുദായത്തിൽ വലിയ ഒരു മാറ്റം വരുത്താൻ സാധിച്ചിട്ടുണ്ട്. പ്രത്യേകിച്ചും 'താഴ്ന്നജാതി'ക്കാരുടെ സ്വാഭിമാനത്തിൽ. ഏറ്റവും വിലപ്പെട്ടതായ അന്തസ്സ് അവർക്കിപ്പോൾ ലഭിച്ചിട്ടുണ്ട്. ഈ വീക്ഷണകോണിൽ നിന്നു നോക്കുമ്പോൾ ഗുരുദേവൻ അത്യത്ഭുതകരമായി വിജയിച്ചിട്ടുണ്ട്. അതിൽ നിന്ന് നമുക്കെല്ലാം ശുഭാപ്തി വിശ്വാസത്തിന് കാരണവുമുണ്ട്.

കുറച്ചുനാൾ മുമ്പേ, കാഞ്ചിയിലെ ശങ്കരാചാര്യരായ ശ്രീമദ് ജയേന്ദ്ര സരസ്വതി സ്വാമികളെ കാണുവാനുള്ള അവസരമുണ്ടായി. സനാതനധർമത്തെപ്പറ്റി ഇത്രയും അവഗാഹമുള്ളവർ വിരളമാണ്. സംഭാഷണത്തിനിടയിൽ ഒരു ചോദ്യമുണ്ടായി. ബീഹാറോ മറ്റോ പോലെ ജാതിപ്രശ്നങ്ങളാൽ വലയുന്ന ഒരു നാടിന് എങ്ങനെ പുരോഗമനമുണ്ടാകും എന്ന്. അദ്ദേഹത്തിന്റെ മറുപടി ഇതായിരുന്നു: "ശ്രീനാരായണഗുരുവിനെപ്പോലെയുള്ള ഒരു മഹാൻ അവിടെ ജനിക്കണം."

പിന്നെയൊരിക്കൽ ഡോ. ശ്രീനിവാസന്റെ ഇംഗ്ലീഷിലുള്ള ഗുരുദേവന്റെ ജീവചരിത്രത്തെപ്പറ്റി 'ഹിന്ദുവിസം റ്റുഡേ' എന്ന അമേരിക്കൻ മാസികയിൽ ഒരു ലഘുനിരൂപണം പ്രസിദ്ധീകരിച്ചു. അതു കഴിഞ്ഞ് ആശ്ചര്യപ്പെടുത്തുന്ന ഒരു കത്ത് കിട്ടി. ജയിലിൽ കിടക്കുന്ന ഒരു കറുത്ത അമേരിക്കക്കാരന്റെ പക്കൽ നിന്ന്. താൻ യുവാവായിരുന്നപ്പോൾ ഗുരുദേവന്റെ ആശയങ്ങളെപ്പറ്റി കേട്ടിരുന്നുവെങ്കിൽ എന്തു നന്നായിപ്പോയേനേ എന്നയാൾ ഖേദിച്ചു. സ്വാഭിമാനവും സ്വപ്രയത്നവും ഉപയോഗിച്ച് അയാൾ ഒരു നല്ല മനുഷ്യനായിപ്പോയേനേ എന്നയാൾ പറഞ്ഞു. അതിനുപകരം സ്വയം നശിച്ച് അയാളൊരു കുറ്റവാളിയായിത്തീരുകയാണുണ്ടായത്.

ഗുരുദേവ സന്ദേശത്തിന്റെ ഏറ്റവും പ്രായോഗികമായ വശവും തത്വചിന്തയുടെ മറു വശവും പലതരത്തിലുള്ള ആളുകളെയും ആകർഷിക്കുന്നതാണ്. ഗുരുദേവന്റെ വലിയ ഒരു സിദ്ധി തന്നെയാണിത്. ഭക്തിമാർഗത്തിലൂടെ മാണിക്യവാചകനും മീരാബായിയും ധർമത്തെ സാധാരണ ജനങ്ങൾക്ക് മനസ്സിലാക്കിക്കൊടുത്തതുപോലെ ഗുരുദേവൻ അദ്വൈതത്തെ നമുക്കെല്ലാം മനസ്സിലാക്കിത്തന്നു.

അതേസമയം മറ്റൊരു വിധത്തിൽ നോക്കിയാൽ നിരാശയുമുണ്ട്. ഗുരുവിന്റെ സന്ദേശത്തിന് അർഹമായ ശ്രദ്ധയും പ്രചാരവും കിട്ടിയിട്ടില്ല. പിന്നെ പീഡിതരുടെ ഉന്നമനം വിചാരിച്ചത്ര ഫലിച്ചിട്ടില്ല; മൂന്നാമത് ഗുരുദേവന്റെ സ്വന്തം സ്ഥാപനങ്ങൾ പോലും അദ്ദേഹത്തിനു ഖേദമുണ്ടാക്കിയേക്കാവുന്ന വിധത്തിലാണ് പരിണമിച്ചിരിക്കുന്നത്.

ഗുരുദേവന്റെ സന്ദേശം പരമലളിതവും സ്പഷ്ടവുമാണെങ്കിലും ഇന്നും അതിന്റെ ശരിയായ മൂല്യം പലരും മനസ്സിലാക്കിയിട്ടില്ല. ഇന്നത്തെ തലമുറയ്ക്ക് അവകാശങ്ങളെപ്പറ്റിയേ ആലോചനയുള്ളൂ. കടമകളെപ്പറ്റി ആലോചനയില്ല. തന്നോടും രാഷ്ട്രത്തോടുമുള്ള കടമ വിശാലമാണ്. അമേരിക്കയുടെ പഴയ പ്രസിഡന്റ് കെന്നഡി പറഞ്ഞതുപോലെ: "രാഷ്ട്രം തനിക്കെന്തു തരുമെന്നു ചോദിക്കരുത്; താൻ രാഷ്ട്രത്തിനു വേണ്ടി എന്തു ചെയ്യുമെന്നു ചോദിക്കണം."

ഓരോ വ്യക്തിക്കും ഇതു ബാധകമാണ്. മറ്റുള്ളവർക്കു വേണ്ടിയും രാഷ്ട്രത്തിനു വേണ്ടിയും എന്തു ചെയ്യാമെന്നുള്ള കാര്യത്തിൽ ഗുരുദേവൻ കാണിച്ച പാതയിലൂടെ അധികംപേരും ഇന്നുപോകുന്നില്ല. നിസ്വാർത്ഥതയ്ക്കു പകരം സ്വാർത്ഥ താൽപ്പര്യങ്ങളുടെ പിറകേയാണ് അധികംപേരും ഓടുന്നത്. നിസ്വാർത്ഥ സേവനം എന്ന ആദർശത്തിന് പ്രസക്തി കുറഞ്ഞിരിക്കുന്നു. ഗുരുദേവൻ നിർദേശിച്ചതുപോലെ സംഘടനകൊണ്ടു ശക്തമാകാനൊന്നും പലരും കൂട്ടാക്കുന്നില്ല. മാത്രമല്ല, ഇന്നും ഭാരതത്തിലെ നിന്ദിതരും പീഡിതരുമായ ആളുകളുടെ നില സ്വാതന്ത്ര്യം കിട്ടിയിട്ട് 50 വർഷമായിട്ടും ഒട്ടും പുരോഗമിച്ചിട്ടില്ല. വെള്ളക്കാർ പോയതിനുശേഷവും ശരിയായ ഒരു സ്വയംഭരണ ജനാധിപത്യം ഇവിടെ വന്നിട്ടില്ല. ഏതാണ്ട് 300 വർഷത്തിനു മുമ്പ് തമിഴ്നാട്ടിലെ ചിങ്കൽചട്ട് മുതലായ ഇടങ്ങളിലുണ്ടായിരുന്ന പോലെയുള്ള ഗ്രാമജനാധിപത്യവും ജനപങ്കാളിത്തവും വന്നിട്ടില്ല, അതുകാരണം ജനങ്ങളുടെ ഉന്നമനവും കൈവന്നിട്ടില്ല. ശിവഗിരി തീർഥാടനത്തിന് പോകുന്ന പാവപ്പെട്ട പട്ടിണിക്കാരായ പീതാംബരധാരികളായ ഈഴവരുടെ സംഖ്യയിൽ നിന്നുതന്നെ ഈ ദുഃഖസത്യം മനസ്സിലാക്കാം.

ഏറ്റവും ദുഃഖകരമായ മറ്റൊരു സത്യം കേരള സമുദായത്തിനെപ്പറ്റിയുള്ളതാണ്. ഉപരിപ്ലവമായി നോക്കിയാൽ തുല്യതയും പ്രത്യക്ഷമായ ജാതി-മത സ്പർധയില്ലാത്തതുമായ കേരളം വാസ്തവത്തിൽ പരോക്ഷമായി ഈ കാര്യങ്ങളിൽ മുൻപന്തിയിൽ നിൽക്കുന്നു. ഒന്നിച്ചു നിന്നുള്ള വിലപേശൽ വഴി എന്തും നേടാമെന്നുള്ള നിലവന്നതോടെ കേരളം വീണ്ടും ഭ്രാന്താലയമായി ത്തീരുന്നുണ്ടോ എന്നു സംശയിക്കണം. സാമ്പത്തികമായി പുരോഗമിക്കാത്ത കേരളത്തിൽ ഇന്നും തങ്ങളുടെ ന്യായവും അന്യായവുമായ വിഹിതം പിടിച്ചു പറിക്കാനേ എല്ലാവർക്കും കഴിയുന്നുള്ളൂ.

ഗുരുദേവന്റെ ജീവിതദർശനങ്ങളെ പ്രചരിപ്പിക്കാനുള്ള സംഘടനകളാണല്ലോ എസ്.എൻ.ഡി.പി. യോഗം, ശിവഗിരി മഠം സന്ന്യാസി സംഘം, ശ്രീനാരായണ ഗുരുകുലം എന്നിവ.

ഒരു യുഗപുരുഷന് ഇത്രയുമൊക്കെ സ്മാരകങ്ങൾ മതിയോ? സ്വാമി ധർമതീർഥൻ പറഞ്ഞതുപോലെ:

"ഹിന്ദുസംസ്കാരത്തിന്റെ ചരിത്രത്തിലും മഹാഗുരുക്കന്മാരുടെ പരിശ്രമങ്ങളിലും ഏറ്റവും അതുല്യമായ ഒരു സ്ഥാനമാണ് ശ്രീനാരായണഗുരുവിനുള്ളത്. ശ്രീബുദ്ധൻ ഈ രാജ്യത്തെ ജനങ്ങളെ ധർമത്തിലൂടെ ഒന്നാക്കി; ശ്രീശങ്കരൻ നമ്മെ സത്യത്തിലുടെയും ചേതനയിലൂടെയും ഒന്നാക്കി; ശ്രീനാരായണഗുരു നമ്മെ ഒരു സ്വതന്ത്രരാഷ്ട്രത്തിന്റെ ജീവനുള്ള സാഹോദര്യത്തിലൂടെ ഒന്നാക്കി......."

മാത്രമല്ല,

"ആർക്കും അതിന്റെ വ്യാപ്തിയോ അനന്തരഫലമോ മനസ്സിലാക്കുന്നതിനു മുമ്പേ അദ്ദേഹം ഒരു വിപ്ലവം സൃഷ്ടിച്ചു. ആരെയും വെറുപ്പിക്കാതെയും ഒരു വിശ്വാസത്തെയും തകർക്കാതെയും ഒരു മതപന്ഥാവിനെയും ആക്രമിക്കാതെയും ഇങ്ങനെ ഒരു വിപ്ലവം സൃഷ്ടിച്ചു. ചരിത്രത്തിൽ വേറെ ഒരു ഗുരുവും ഇത്ര സമാധാനത്തോടെ തന്റെ ദൗത്യത്തിൽ വിജയിച്ചതായറിയില്ല."

*ലേഖകർ:*
**പ്രൊഫ. ജെ. ഇന്ദിര**
**രാജീവ് ശ്രീനിവാസൻ**

## അനുബന്ധം 2

### ശ്രീനാരായണ കലണ്ടർ

| | |
|---|---|
| 1855 | ആഗസ്റ്റ് 28–ചൊവ്വ–6.15 A.M ജനനം |
| 1860 | വിദ്യാരംഭം |
| 1877–80 | ഉപരിവിദ്യാഭ്യാസം<br>ഗുരു–കാർത്തികപ്പള്ളി കുമ്മൻപള്ളി രാമൻപിള്ള ആശാൻ |
| 1881–82 | അധ്യാപകവൃത്തി–നാണു ആശാൻ |
| 1882 | "വിവാഹം" |
| 1882 | അവധൂതവൃത്തി–ആരംഭം |
| 1884 | ചട്ടമ്പിസ്വാമികളുമായുള്ള സ്നേഹബന്ധം |
| 1884 | യോഗാഭ്യാസ പഠനം–ഗുരു–തൈക്കാട് അയ്യാസ്വാമി |
| 1884–87 | തപോവൃത്തി–മരുത്വാമല–പിള്ളത്തടം ഗുഹ |
| 1887 | തപോവൃത്തി–അരുവിപ്പുറം ഗുഹകൾ |
| 1887 | ശിവലിംഗദാസസ്വാമി–ആദ്യത്തെശിഷ്യൻ |
| 1888 | അരുവിപ്പുറം ശിവപ്രതിഷ്ഠ |
| 1889 | മണ്ണന്തല ദേവീക്ഷേത്രം–പ്രതിഷ്ഠ |
| 1891 | കുമാരു (കുമാരനാശാൻ) ഗുരുവിനെ കാണുന്നു |
| 1893 | കോലത്തുകര ശിവപ്രതിഷ്ഠ |
| 1895 | കുമാരുവിനെ ബാംഗ്ലൂരിൽ കൊണ്ടുപോയി<br>ഡോ. പൽപ്പുവിനെ ഏൽപ്പിക്കുന്നു. |
| 1897 | ആത്മോപദേശ ശതകം–രചന |
| 1898 | കുന്നുംപാറ സുബ്രഹ്മണ്യക്ഷേത്രം–സ്ഥാപനം |
| 1901 | 'സാത്വികനായ മതപരിഷ്കർത്താവ്"– കാനേഷുമാരി റിപ്പോർട്ട് |
| 1903 | എസ്.എൻ.ഡി.പി.യോഗം സ്ഥാപനം |
| 1904 | പരവൂർ (കൊല്ലം) മഹാസമ്മേളനം–അനാചാരങ്ങൾക്കെതിരെ ആഹ്വാനം |
| 1904 | ശിവഗിരി മഠം സ്ഥാപനം |
| 1904 | ശിവഗിരി–ഹരിജനങ്ങൾക്ക് നിശാപാഠശാല–സ്ഥാപനം |

| | |
|---|---|
| 1904 | ശിവഗിരിആഘോഷം |
| 1905 | കാർഷികവ്യവസായ പ്രദർശനം-കൊല്ലം |
| 1907 | കോഴിക്കോട് ശ്രീകണ്ഠേശ്വര ക്ഷേത്രം – പ്രതിഷ്ഠ |
| 1907 | തലശ്ശേരി ജഗന്നാഥക്ഷേത്രം – പ്രതിഷ്ഠ |
| 1908 | ജനനീ നവരത്നമഞ്ജരി – രചന |
| 1909 | മംഗലാപുരം ക്ഷേത്രം – പ്രതിഷ്ഠ |
| 1911 | കരിങ്കുളം-കെട്ടുകല്യാണം വേണ്ടെന്നു വെപ്പിക്കുന്നു |
| 1912 | ദൈവദശകം – രചന |
| 1912 | ശിവഗിരി-ശാരദാപ്രതിഷ്ഠ |
| 1914 | ആലുവ അദ്വൈതാശ്രമം – സ്ഥാപനം |
| 1914 | കോട്ടയം-കേരളീയ നായർസമ്മേളനത്തിൽ സംബന്ധിച്ചു |
| 1915 | മിശ്രഭോജനം |
| 1915 | അദ്വൈതാശ്രമം-സംസ്കൃതപാഠശാല-സ്ഥാപനം |
| 1916 | തിരുവില്വാമല വിശ്രമം-രമണമഹർഷി ക്ഷണം |
| 1916 | ദർശനമാല – രചന |
| 1916 | വിളംബരം – "നമുക്കു ജാതിയില്ല" |
| 1916 | ജയന്തി ആഘോഷം |
| 1916 | മിശ്രവിവാഹ സന്ദേശം |
| 1916 | "പ്രധാനദേവാലയം വിദ്യാലയം"-സന്ദേശം |
| 1918 | ശ്രീലങ്ക സന്ദർശനം-I |
| 1920 | കാരമുക്കുക്ഷേത്രപ്രതിഷ്ഠ – ദീപം |
| 1920 | മദ്യവർജ്ജന സന്ദേശം |
| 1920 | "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന്" – സന്ദേശം |
| 1921 | സമസ്ത കേരള സഹോദരസമ്മേളനം |
| 1921 | മുരുക്കുംപുഴ ക്ഷേത്രപ്രതിഷ്ഠ – ഓം സത്യം, ധർമ്മം, ദയ, ശാന്തി എന്നെഴുതിയ പ്രഭ |
| 1922 | "മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി" – സന്ദേശം |
| 1922 | ടാഗോറിന്റെ ശിവഗിരി സന്ദർശനം |
| 1923 | നാരായണഗുരുകുലം-ഫേൺ ഹിൽ-ആരംഭം |
| 1924 | സർവ്വമതസമ്മേളനം – ആലുവ-ഇന്ത്യയിൽ ആദ്യത്തേത് "വാദിക്കാനും ജയിക്കാനുമല്ല, അറിയാനും അറിയിക്കാനുമാണ്"-സന്ദേശം |

| | |
|---|---|
| 1924 | വൈക്കം സത്യാഗ്രഹാശ്രമം – സന്ദർശനം |
| 1925 | ശിവഗിരി ബ്രഹ്മവിദ്യാലയത്തിന്റെ തറക്കല്ലിടൽ |
| 1925 | ഗാന്ധിജിയുടെ ശിവഗിരി സന്ദർശനം |
| 1925 | ബോധാനന്ദസ്വാമികളെ പിൻഗാമിയായി നിയോഗിച്ചു |
| 1926 | ശിവഗിരി ഫ്രീ ഇൻഡസ്ട്രിയൽ ആന്റ് അഗ്രികൾച്ചറൽ ഗുരുകുല-ഇന്ത്യയിലെ ആദ്യത്തെ തൊഴിലധിഷ്ഠിത വിദ്യാഭ്യാസസ്ഥാപനം. |
| 1926 | ഗുരുവിന്റെ വിൽപത്രം |
| 1926 | നീലഗിരി നാരായണഗുരുകുലം – സന്ദർശനം |
| 1926 | ശ്രീലങ്കസന്ദർശനം–II |
| 1926 | സംഘടനാ സന്ദേശം |
| 1927 | കളവങ്കോടം പ്രണവപ്രതിഷ്ഠ – അവസാനപ്രതിഷ്ഠ |
| 1927 | ആദ്യത്തെ ഗുരുദേവപ്രതിഷ്ഠ–തലശ്ശേരി ജഗന്നാഥക്ഷേത്രത്തിൽ |
| 1928 | ധർമ്മസംഘം – രജിസ്ട്രേഷൻ |
| 1928 | നടരാജഗുരുവിനെ ഫ്രാൻസിൽ അയച്ചു |
| 1928 | ശിവഗിരി തീർത്ഥാടനത്തിന് അനുമതി |
| 1928 | ഗുരുദേവന് ആലസ്യം |
| 1928 | സെപ്റ്റംബർ 20– കന്നി 5– 3.30 PM മഹാസമാധി |
| 1933 | ശിവഗിരി തീർത്ഥാടനം–ആരംഭം |
| 1948 | എസ്. എൻ. കോളേജ് കൊല്ലം – സ്ഥാപനം |
| 1952 | എസ്. എൻ. ട്രസ്റ്റ് – രൂപീകരണം |
| 1956 | ധർമ്മസംഘം ട്രസ്റ്റ് – നിയമാവലി |
| 1967 | മഹാസമാധി മന്ദിരം – ഉദ്ഘാടനം |
| 1967 | ഗുരുസ്മാരക സ്റ്റാമ്പ് |
| 1977 | അന്താരാഷ്ട്ര ശ്രീനാരായണവർഷം |
| 1982 | ഗുരുധർമ്മ പ്രചരണസഭ – സ്ഥാപനം |
| 1983 | ശിവഗിരി തീർത്ഥാടനം – കനകജൂബിലി |
| 1985 | ശ്രീനാരായണ സ്തൂപം – ഇരിങ്ങാലക്കുട–ആദ്യത്തേത് |
| 1988 | അരുവിപ്പുറം പ്രതിഷ്ഠാ ശതാബ്ദി–ആഘോഷം |

അനുബന്ധം 3

## ശ്രീനാരായണ ഗുരുദേവന്റെ പ്രധാന ക്ഷേത്രപ്രതിഷ്ഠകൾ

1. അരുവിപ്പുറം ശിവക്ഷേത്രം – 1063 കുംഭം
2. ചിറയൻകീഴ് വക്കം വേലായുധൻകോവിൽ – 1063
3. വക്കം പുത്തൻനടദേവേശ്വരക്ഷേത്രം – 1063
4. മണ്ണന്തല ആനന്ദവല്ലീശ്വരം ദേവീക്ഷേത്രം – 1064
5. ആയിരം തെങ്ങ് ശിവക്ഷേത്രം – 1067
6. കുളത്തൂർ കോലത്തുകര ശിവക്ഷേത്രം – 1068
7. വേളിക്കാട് കാർത്തികേയ ക്ഷേത്രം – 1068 മീനം
8. കായിക്കര ഏറത്ത് സുബ്രഹ്മണ്യക്ഷേത്രം – 1069
9. കടക്കാവൂർ അർദ്ധനാരീശ്വരക്ഷേത്രം –
10. കരുനാഗപ്പള്ളി കുന്നിനേഴത്ത് ഭഗവതീ ക്ഷേത്രം – 1070
11. മുട്ടക്കാട്ട് കുന്നുംപാറ സുബ്രഹ്മണ്യക്ഷേത്രം – 1071 വൃശ്ചികം
12. മുത്തുകുന്നം ശ്രീനാരായണമംഗലം ക്ഷേത്രം – 1078
13. കുമരകം ശ്രീ കുമാരമംഗലം സുബ്രഹ്മണ്യക്ഷേത്രം – 1080
14. തലശ്ശേരി ജഗന്നാഥക്ഷേത്രം – 1083 കുംഭം
15. കോട്ടാർ ഗണപതിക്ഷേത്രം – 1083
16. ഇല്ലിക്കൽ കുമ്പിളി അർദ്ധനാരീശ്വര ക്ഷേത്രം – 1084 മീനം
17. കോഴിക്കോട് ശ്രീകണ്ഠേശ്വരക്ഷേത്രം – 1085 മേടം
18. മംഗലാപുരം ഗോകർണനാഥക്ഷേത്രം – 1085 കുംഭം
19. ചെറായി ഗൗരീശ്വരക്ഷേത്രം – 1087 മകരം
20. ശിവഗിരി ശാരദാമഠം – 1087 മേടം
21. അരുമാനൂർ ശ്രീ നയിനാർ ദേവക്ഷേത്രം – 1088
22. യാക്കര വിശ്വേശ്വരക്ഷേത്രം – 1083
23. ഭവാനി (തമിഴ്നാട്) ദേവീക്ഷേത്രം – 1088
24. അഞ്ചുതെങ്ങ് ശ്രീ ജ്ഞാനേശ്വരക്ഷേത്രം – 1090 മീനം
25. ചെങ്ങന്നൂർ സിദ്ധേശ്വരക്ഷേത്രം – 1090

| | | | |
|---|---|---|---|
| 26. | പള്ളുരുത്തി ശ്രീ ഭവാനീശ്വരക്ഷേത്രം | – 1091 | കുംഭം |
| 27. | കണ്ണൂർ ശ്രീ സുന്ദരേശ്വര ക്ഷേത്രം | – 1091 | |
| 28. | കൂർക്കഞ്ചേരി മാഹേശ്വരക്ഷേത്രം | – 1092 | ചിങ്ങം |
| 29. | പെരിങ്ങോട്ടുകര സോമശേഖരക്ഷേത്രം | – 1094 | |
| 30. | കാരമുക്ക് ശ്രീ ചിദംബരക്ഷേത്രം (ദീപ പ്രതിഷ്ഠ) | – 1096 | ഇടവം |
| 31. | മുരുക്കുമ്പുഴ കാളകണ്ഠേശ്വര ക്ഷേത്രം (സത്യം, ധർമം, ദയ, ശാന്തി എന്നെഴുതിയ പ്രഭ) | – 1097 | |
| 32. | പാണാവള്ളി ശ്രീകണ്ഠേശ്വര ക്ഷേത്രം | – 1098 | മിഥുനം |
| 33. | പാർലിക്കാട് ബാലസുബ്രഹ്മണ്യക്ഷേത്രം | – 1101 | മീനം |
| 34. | എട്ടപ്പടി ആനന്ദഷണ്മുഖക്ഷേത്രം | – 1102 | ഇടവം 23 |
| 35. | കളവംകോടം അർധനാരീശ്വരക്ഷേത്രം (ഓം ശാന്തി എന്ന് ആലേഖനം ചെയ്ത നിലക്കണ്ണാടി) | – 1102 | ഇടവം 31 |
| 36. | വെച്ചൂർ ഉല്ലല ഓംകാരേശ്വരക്ഷേത്രം (കണ്ണാടി പ്രതിഷ്ഠ) | – 1102 | |

## സൂചിക

# ശ്രീനാരായണ ഗുരുദേവകൃതികൾ
## സമ്പൂർണ വ്യാഖ്യാനം - ഭാഗം ഒന്ന്

പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ

...ശ്രീനാരായണ ഗുരുദേവന്റെ മിക്ക കൃതികളും ചിന്താതുരംഗതകൊണ്ട് സാധാരണ വായനക്കാർക്ക് എളുപ്പം മനസ്സിലാക്കാൻ കഴിയുന്നവയല്ല. ആത്മോപദേശ ശതകം ആദ്യമായി പ്രസിദ്ധീകരിച്ച കാലത്ത് ഈ സവിശേഷതയെപ്പററി കുമാരനാശാൻ വിവേകോദയം മാസികയിൽ എഴുതുകയും അതിന് ഒരു വ്യാഖ്യാനം ആവശ്യമാണെന്നു സൂചിപ്പിക്കുകയും വ്യാഖ്യാനം തുടങ്ങിവയ്ക്കുകയും ചെയ്തിരുന്നു.... ആ വ്യാഖ്യാനശ്രമം കഷ്ടിച്ച് മൂന്നു പദ്യങ്ങളോളമേ എത്തിയുള്ളൂ. ഗുരുദേവകൃതികളിൽ സൂര്യചന്ദ്രന്മാരെപ്പോലെ ഭാസിക്കുന്ന 'ആത്മോപദേശ ശതക'ത്തിനും 'ദർശനമാല'യ്ക്കും ചില വ്യാഖ്യാനങ്ങൾ പിന്നീട് പുറത്തുവരുകയുണ്ടായി. അപ്പോഴും പ്രകൃഷ്ടങ്ങളായ മററു ലഘുകൃതികൾ നിർവ്യാഖ്യാനങ്ങളും അതുമൂലം അധികം പഠിക്കപ്പെടാതെയും ആയിക്കഴിഞ്ഞു. ശോച്യമായ ഈ സ്ഥിതി മാററിയത് ഗുരുദേവഭക്തിയിലും വേദാന്ത പാണ്ഡിതിയിലും അനധരിതനായ പ്രൊഫ. ജി. ബാലകൃഷ്ണൻനായർ ശിവാരവിന്ദം എന്ന പേരിൽ ശ്രീനാരായണ സാഹിത്യത്തിന് ഒരു വ്യാഖ്യാനമാല കോർത്ത് ചാർത്തിത്തുടങ്ങിയതു മുതൽക്കാണ്. ശ്രീനാരായണ സന്ദേശത്തിന് ഒരു നവോത്ഥാനമുണ്ടാക്കുവാൻ അതിനു സാധിച്ചു... ശ്രീനാരായണ ഗുരുദേവന്റെ യഥാർത്ഥമായ തത്വാധിഷ്ഠാനം എന്താണെന്ന് ഈ വ്യാഖ്യാനങ്ങൾ കേരളീയരെ മെല്ലെ പ്രബുദ്ധരാക്കിക്കൊണ്ടു വരുകയാണ്... ശ്രീനാരായണൻ നട്ടുതഴപ്പിച്ച മൃതസഞ്ജീവനികളായ ആത്മോപദേശ ശതകാദി ഗ്രന്ഥങ്ങളുടെ നിത്യോജ്ജീവകമായ ഔഷധവീര്യം കണ്ടുപിടിച്ച് പ്രചരിപ്പിക്കുകയാണ് ശ്രീ ബാലകൃഷ്ണൻനായരുടെ പാവന ലക്ഷ്യം... ശ്രീ നാരായണ ചിന്താശൃംഗങ്ങൾ സന്ദർശിച്ച് ആത്മാനന്ദം നേടാൻ നമ്മെ സഹായിക്കുന്ന ഒരു വിജ്ഞാന വിമാനമായിട്ടുണ്ട് ഈ വ്യാഖ്യാനം എന്നു ചുരുക്കിപ്പറയട്ടെ.....

**പ്രൊഫ. സുകുമാർ അഴീക്കോട്**

*(ശ്രീനാരായണ ഗുരുദേവകൃതികൾ സമ്പൂർണ വ്യാഖ്യാനം ശിവഗിരിയിൽ നിന്ന് ആദ്യമായി പ്രസിദ്ധീകരിച്ചപ്പോൾ ഒന്നാം വാല്യത്തിൽ ചേർത്തിരുന്ന അവതാരിക (1-12-1980) യിൽ നിന്ന്)*

ISBN-81-7638-404-6 വില 200 രൂപ SIL -2065



കേരള ഭാഷാ ഇൻസ്റ്റിററ്യൂട്ട്
തിരുവനന്തപുരം